


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീമദ്
# വിവേകാനന്ദസ്വാമികൾ

## ജീവിത ചരിത്രം

ഗ്രന്ഥകർത്താ:
**സിദ്ധിനാഥാനന്ദസ്വാമി**




**ശ്രീരാമകൃഷ്ണമഠം**
പുറനാട്ടുകര – 680 551, തൃശ്ശൂർ

# പ്രസ്താവന

ലോകസംസ്കാരത്തിനു ഭാരതത്തിൻെറ സംഭാവന അന്യാദൃശമാണു്. പല തലത്തിലും സംഭാവനകൾ ഉണ്ടായിട്ടുണ്ടു്: ആദ്ധ്യാത്മികവും സാംസ്കാരികവും ഭൗതികവും ആയ തലങ്ങളിൽ. ഈ ആശയപ്രവാഹം എന്നാരംഭിച്ചു എന്നു് ആക്കും അസന്ദിഗ്ദ്ധമായി പ്രസ്താവിക്കാനാവില്ല; ചരിത്രാതീതകാലം മുതല്ക്കു് അനുസ്യൂതം അതു നടന്നുപോരുന്നുണ്ടു് എന്നു കാണാവുന്നതാണു്. രാമായണത്തിലും മഹാഭാരതത്തിലും റോം, അലക്സാൻഡ്രിയ, ചെങ്കടൽ, ചീന എന്നിങ്ങനെ പാശ്ചാത്യവും പൗരസ്ത്യവുമായ രാജ്യങ്ങളെക്കുറിച്ചു പ്രസ്താവമുണ്ടു്; സമീപസ്ഥിതങ്ങളായ ഇതര രാജ്യങ്ങളെക്കുറിച്ചു പിന്നെ പ്രത്യേകം പറയേണ്ടതില്ലല്ലോ. വിശ്വവിജിഗീഷുവായ അലക്സാണ്ടർ ചക്രവത്തി ഭാരതത്തിലെ ഒരു ജ്ഞാനിയെ കാണാൻ ആഗ്രഹിച്ചതും കണ്ടതും, ആ ആത്മജ്ഞാനിയുടെ മുമ്പിൽ അലക്സാണ്ടർ പരാജിതനായതും പ്രസിദ്ധമാണല്ലോ. അശോകചക്രവത്തിയുടെ പ്രതിനിധികളിൽക്കൂടി ബി. സി. 300_ൽ ബുദ്ധമതം ഗ്രീസിലെത്തി. ക്രസ്തുമതത്തിലെ ത്രിമൂത്തിസിദ്ധാന്തം, അവതാരസിദ്ധാന്തം, ആരാധനാരീതികൾ എന്നിവയിൽ ഭാരതചിന്തയുടെ സ്വാധീനം കാണാം. ഭാരതത്തിലെ വൈദ്യശാസ്ത്രം, അങ്കഗണിതം, ക്ഷേത്രഗണിതം, ബീജഗണിതം, ജ്യോതിശ്ശാസ്ത്രം എന്നിവയെല്ലാം അറബികളിൽക്കൂടി പാശ്ചാത്യദേശങ്ങളിൽ പ്രചരിച്ചു. പാശ്ചാത്യർ ഉപയോഗിക്കുന്ന കണക്കിലെ അക്കങ്ങൾപോലും ഭാരതീയമാണു്. തത്ത്വചിന്തയിലാണെങ്കിൽ ഭാരതമാണു് പണ്ടും ഇന്നും മുൻനിരയിൽ നിലകൊള്ളുന്നതു്. ഇതൊക്കെ, ആശയമണ്ഡലത്തിൽ.

ഇനി ഭൗതികതലത്തിലോ ? പുരാതനകാലത്തു് ഭാരതത്തിൻെറ സമ്പത്സമൃദ്ധി ലോകപ്രസിദ്ധമായിരുന്നു. ഭാരതവുമായി മദ്ധ്യപശ്ചിമദേശങ്ങൾ പണ്ടേ വ്യാപാരത്തിൽ ഏപ്പെട്ടിരുന്നു. പാശ്ചാത്യരെ ഏററവും കൂടുതൽ ആകഷിച്ചിരുന്ന വ്യാപാരവസ്തു കേരളത്തിലെ കുരുമുളകായിരുന്നു എന്നതും പ്രത്യേകം പ്രസ്താവ്യമത്രേ. മദ്ധ്യകാലങ്ങളിൽ അറബികളിൽക്കൂടിയാണു് ഭാരതത്തിലെ കലകളും, ശാസ്ത്രങ്ങളും, ആശയങ്ങളും, വ്യാപാരവസ്തുക്കളും യൂറോപ്പിൽ പ്രവേശിച്ചിരുന്നതു്. പതിമ്മൂന്നാം ശതകത്തിൻെറ മദ്ധ്യത്തിൽ അറബികളുടെ ആധിപത്യം അസ്തമിക്കുകയും തുക്കി സാമ്രാജ്യം സ്ഥാപിക്കപ്പെടുകയും ചെയ്തപ്പോൾ ഭാരതവും പാശ്ചാത്യലോകവുമായുള്ള സമ്പക്കത്തിനു വിച്ഛേദം വന്നു. ഭാരതവുമായി വ്യാ

പാരബന്ധം സ്ഥാപിക്കുന്നതിന്ന പാശ്ചാത്യശക്തികരം ഒരു സമുദ്രമാർഗ്ഗം കണ്ടുപിടിക്കാനുള്ള പ്രയത്നം ആരംഭിച്ചു. ഹോളൻഡ്, സ്പെയിൻ, പോർട്ടുഗൽ, ഫ്രാൻസ്, ഇംഗ്ലണ്ട് എന്നീ രാജ്യങ്ങരം അതിനായി ശ്രമിച്ചുപോന്നു. അവരിൽ പോർട്ടുഗീസുകാർ കിഴക്കോട്ടു യാത്ര ചെയ്ത് ആഫ്രിക്ക ചുററി ഇന്ത്യയിലെത്തി. 1498-ൽ വാസ്കോഡിഗാമ കോഴിക്കോട്ടു കപ്പലിറങ്ങി.

വേറൊരു കൂട്ടർ ഭാരതം കണ്ടെത്താൻ പടിഞ്ഞാറോട്ടു യാത്രയാരംഭിച്ചു. സ്പെയിനിലെ രാജാവിൻെറ സഹായത്തോടെ കൊളംബസ് പടിഞ്ഞാറോട്ടു യാത്ര ചെയ്ത് അമേരിക്കൻ വൻകരയുടെ അടുത്തു കിടക്കുന്ന ചില ദ്വീപുകരം കണ്ടെത്തി. താൻ ഇന്ത്യ കണ്ടുപിടിച്ചു എന്നാണ് കൊളംബസ് ആജീവനാന്തം വിശ്വസിച്ചിരുന്നതു്. 1493_ൽ കൊളംബസ് ഇപ്രകാരം ഭാരതം കണ്ടെത്താൻ പുറപ്പെട്ടു കണ്ടെത്തിയ നാടാണ് അമേരിക്ക. വാസ്കോഡിഗാമയെ പിൻതുടൎന്നു പാശ്ചാത്യരാജ്യങ്ങരം പലതും ഭാരതവ്യാപാരത്തിനായി മത്സരിച്ചും കലഹിച്ചും പോന്നു. ഒടുവിൽ വ്യാപാരത്തിനുവന്ന ആംഗലേയർ ഭാരതത്തിൻെറ അധിപതികളായി ഒന്നുരണ്ടു ശതാബ്ദക്കാലം ഭരണം നടത്തി. അവസാനം അവരും പോയി, ഇന്ത്യ സ്വതന്ത്രയായി.

ഭാരതത്തിൻെറ സമ്പത്തു തേടിയാണ് പാശ്ചാത്യർ വന്നതു്. അവർ വന്നു, വാണു. കിട്ടിയ മുതലൊക്കെ കൊണ്ടുപോയി. പക്ഷേ അവർ ഇന്ത്യയെ കണ്ടെത്തിയോ ? ഭാരതത്തിൻെറ ആത്മാവിനെ അവൎക്കു കാണാൻ കഴിഞ്ഞോ ? ബാഹ്യദൃഷ്ടികരംക്ക് ആത്മാവിനെ കാണാൻ കഴിയുമോ ?

കൊളംബസ് അമേരിക്ക കണ്ടുപിടിച്ചതിൻെറ നാനൂറാം വാൎഷികം ആഘോഷിക്കാനായി ഷിക്കാഗോവിൽ ഒരു സാൎവ്വലൗകികപ്രദൎശനം സംഘടിപ്പിക്കപ്പെട്ടു; അതിൻെറ ഒരു ഭാഗമായി ഒരു വിശ്വമതമഹാസമ്മേളനവും. ആ സമ്മേളനത്തിൽ അജ്ഞാതനും അനിമന്ത്രിതനും അകിഞ്ചനനുമായ ഒരു പരിവ്രാജകൻ പങ്കെടുത്തു, ഭാരതത്തിൻെറ ആത്മഭൃതനായ സ്വാമി വിവേകാനന്ദൻ. അദ്ദേഹം സഭാവാസികളെ 'അമേരിക്കയിലെ സഹോദരീസഹോദരന്മാരേ,' എന്നു സംബോധന ചെയ്തു. സദസ്സാകെ ആവേശംകൊണ്ട് ഇളകിമറിഞ്ഞു; കരഘോഷംകൊണ്ട് അന്തരീക്ഷം മുഖരിതമായി. പാശ്ചാത്യൎക്ക് അതൊരു പുതിയ വെളിപാടായിരുന്നു; പലരും അങ്ങനെയൊരു വെളിപാടിനുവേണ്ടി തേടിനടന്നു വഴി കാണാതെ വലഞ്ഞിരുന്നു. അവരിതാ വെളിച്ചം കണ്ടെത്തി. അവൎക്കതൊരു പുതിയ പ്രകാശം; ആ ഭാരതപുത്രനോ? അതു് സ്വാഭാവികം മാത്രവും. എന്തെന്നാൽ, ഭാരതത്തിലെ അതിപുരാതനമായ വേദത്തിലെ പ്രധാനപല്ലവി, 'ഏകം സദ് വിപ്രാ ബഹുധാ വദന്തി.' 'പൊരുളൊന്ന്, പേർ പലതു്,' എന്നതത്രെ. അതേ സത്യം

ദക്ഷിണേശ്വരത്തിലെ യോഗീശ്വരൻ സ്വാനുഭവത്തിൽക്കൂടി വീണ്ടും വിളംബരം ചെയ്തിരിക്കുന്നു. ആ യോഗിയുടെ ശിഷ്യനാണു്, സമസ്തവിശ്വത്തെയും ഏകകുടുംബമായി ദർശിച്ചുകൊണ്ടു്, മാനവരാശിയെ സഹോദരീസഹോദരന്മാരേ എന്നു സംബോധന ചെയ്തതു്. പരമസത്യം ഏകമാകുമ്പോൾ അതിൻെറ ഭിന്നപ്രകാശനങ്ങൾ തമ്മിലുള്ള ബന്ധം സാഹോദര്യമല്ലാതെ മറെറാന്നാവാൻ തരമില്ലല്ലൊ. അങ്ങനെ വിവേകാനന്ദൻ വേദാന്തത്തിൻെറ വിജയവൈജയന്തി വിശ്വമേളയിൽ പാറിപ്പറപ്പിച്ചു. ആ ഭാരതപുത്രനിൽക്കൂടി ലോകം ഭാരതത്തെ കണ്ടെത്തി. ഭാരതത്തിൻെറ ആത്മാവു് സ്വയം വെളിപ്പെടുത്തി. സനാതനധർമ്മം സമസ്തലോകത്തിൻേറയും പൊതുസമ്പത്തായിത്തീൎന്നു; അതിനിനി ഒരു കാലവും നാശമില്ല ചരിത്രത്തിൻെറ ഗതിവിഗതികളിൽ പെട്ടു ഭാരതം വേദാന്തം വെടിഞ്ഞാൽപ്പോലും ലോകത്തിനു് ആ വെളിച്ചം ഇനി ഒരു കാലവും നഷ്ടപ്പെടുകയില്ല. അങ്ങനെ സനാതനധർമ്മത്തിൻെറ വിശ്വവിളംബരമാണു് സ്വാമി വിവേകാനന്ദൻ ചെയ്ത മഹനീയകൃത്യം. മാനവൈകൃത്തിനും വിശ്വസാഹോദര്യത്തിനും വേണ്ടി സാംസ്കാരികമോ രാഷ്ട്രീയമോ ആയ തലങ്ങളിൽക്കൂടിയെല്ലാം ഉള്ള പ്രയത്നങ്ങളുടെ പശ്ചാത്തലത്തിൽ വർത്തിക്കുന്ന തത്ത്വദർശനം അദ്വൈതവേദാന്തമാണു്. അതാണു് മാനവരാശിയുടെ പരമാദർശം. അതു് സമസ്തലോകത്തിൻേറയും സമ്പത്താക്കിത്തീർത്തതിനു് ലോകമാസകലം സ്വാമി വിവേകാനന്ദനോടു് ഋണബദ്ധമാണു്. കാലം കഴിയുംതോറും അദ്ദേഹത്തിൻെറ പ്രഭാവം കൂടുതൽക്കൂടുതൽ വ്യക്തമായിക്കൊണ്ടിരിക്കും. പൗരസ്ത്യവും പാശ്ചാത്യവും തമ്മിൽ, ഭൂതവും ഭാവിയും തമ്മിൽ, ആദ്ധ്യാത്മികതയും ലൗകികാഭ്യുദയവും തമ്മിൽ, ആത്മമോക്ഷവും ലോകഹിതവും തമ്മിൽ ഉള്ള ഒരു സുവർണ്ണസേതുവാണു് സ്വാമി വിവേകാനന്ദൻ. ആത്മമോക്ഷംകൂടി ലോകഹിതത്തിനായി സമർപ്പിച്ച ആ ഉദാരചരിതൻെറ ജീവിതചരിതം ജനങ്ങൾക്കു് ആചന്ദ്രതാരം ഉദ്ബോധനവും ഉത്തേജനവും അരുളും.

സ്വാമിജിയുടെ ശതാബ്ദിസ്മാരകമായി വിവേകാനന്ദസാഹിത്യസർവ്വസ്വം ഞങ്ങൾ പ്രസിദ്ധപ്പെടുത്തി. തുടർന്നു് ശ്രീ ശാരദാദേവിയുടെ ജീവിതചരിതവും ഉപദേശങ്ങളും, ശ്രീരാമകൃഷ്ണദേവൻെറ ജീവിതചരിതവും വചനാമൃതവും, പ്രസിദ്ധീകരിക്കപ്പെട്ടു. ഞങ്ങളുടെ മുഖ്യങ്ങളും മൗലികങ്ങളുമായ ഗ്രന്ഥങ്ങളിൽ രണ്ടെണ്ണമാണു് അവശേഷിക്കുന്നതു്: അതിൽ ഒന്നിതാണു്. ഇനിയൊന്നു ബാക്കിയുള്ളതു്, ശ്രീ ശാരദാനന്ദസ്വാമികൾ എഴുതിയ ശ്രീരാമകൃഷ്ണദേവൻെറ ജീവിതചരിത്രമാണു്: അതും പുറത്തുകൊണ്ടുവരാനുള്ള പ്രയത്നം നടന്നുകൊണ്ടിരിക്കുന്നു.

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ജീവിതചരിതരചനയ്ക്കു് അവലംബങ്ങളായ ആകരഗ്രന്ഥങ്ങളിൽ മുഖ്യമായതു് ഇംഗ്ലീഷിൽ 1912–ൽ നാലു വാല്യമായി, മായാവതി അദ്വൈതാശ്രമത്തിൽ

നിന്നും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഗ്രന്ഥമാണ്. അതു പിന്നീട് കുറെയൊക്കെ ചുരുക്കി രണ്ടു വാല്യങ്ങളായും, അതുതന്നെ ഒററ വാല്യമായും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്, 1949-ൽ ഒററവാല്യമായി പ്രസിദ്ധപ്പെടുത്തിയ ആ (1) ഇംഗ്ലീഷ് ജീവിതചരിത്രമാണ് ഈ ഗ്രന്ഥരചനയ്ക്കു മുഖ്യാവലംബം. മതമഹാസമ്മേളനത്തിനു മുമ്പും തൊട്ടു പിമ്പും ഉള്ള കാലഘട്ടത്തെക്കുറിച്ചും സ്വാമിജിക്ക് അമേരിക്കയിൽ നേരിടേണ്ടിവന്ന കഠിനമായ എതിർപ്പുകളെക്കുറിച്ചും ചില വിവരങ്ങൾ മേരീ ലൂയിസ് ബക്ക് എഴുതിയ (2) 'സ്വാമി വിവേകാനന്ദൻ അമേരിക്കയിൽ – പുതിയ കണ്ടുപിടുത്തങ്ങൾ' എന്ന ഗ്രന്ഥത്തിൽനിന്നും എടുത്തിട്ടുണ്ട്. സ്വാമിജിയുടെ വിശ്വവിശ്രുതമായ വിവേകാനന്ദനാമത്തിന്റെയും വിശ്വവശ്യമായ തലേക്കെട്ടിന്റെയും ആരംഭത്തെ കുറിക്കുന്ന കാര്യങ്ങൾക്ക് വേണീ ശങ്കരശർമ്മയുടെ (3) 'സ്വാമി വിവേകാനന്ദൻ–ഒരു വിസ്മൃതാധ്യായം' എന്ന പുസ്തകമാണ് സഹായകമായതു്. സ്വാമിജി പരിവ്രാജകനായി മദിരാശിയിൽ എത്തിയപ്പോൾ ഡോക്ടർ നഞ്ചുണ്ടറാവുവിന്റെ ഗൃഹത്തിൽ അപ്രതീക്ഷിതമായി സ്വഗുരുനാഥന്റെ ചിത്രം കണ്ടെത്തിയതും അതു കണ്ടു കരഞ്ഞതും ആയ സംഭവത്തിനു്, സിസ്റ്റർ ദേവമാതാ എഴുതിയ (4) 'ഇന്ത്യയിലെ ഒരാശ്രമത്തിൽ നയിച്ച നാളുകൾ' എന്ന ഗ്രന്ഥമാണ് അവലംബം. പരിവ്രാജകകാലത്തും കല്ക്കത്തയിൽവെച്ചും പോലീസുകാരുമായി ഏററുമുട്ടിയ സംഭവങ്ങൾ (5) 'സ്വാമി വിവേകാനന്ദനെക്കുറിച്ചുള്ള സ്മരണകൾ' എന്ന ഗ്രന്ഥത്തിൽനിന്ന് എടുത്തതാണ്.

ശ്രീമദ് ഈശ്വരാനന്ദസ്വാമികളുടെ നിർദ്ദേശപ്രകാരം 1964 സെപ്റ്റംബറിൽ ഇതെഴുതാനാരംഭിച്ചു; '69 ജനുവരിയിൽ എഴുതിത്തീർന്നു. ആയിരത്തിനുമേൽ പുറങ്ങളുള്ള ഈ പുസ്തകത്തിനു് എത്രയും കൂടുതൽ പ്രചാരം ഉണ്ടാവണമെന്നാഗ്രഹിച്ചാണ് വില ഇത്ര കുറച്ചു വെച്ചിരിക്കുന്നതു്.

ഒരു മഹായജ്ഞം ഫലപ്രാപ്തിയിലെത്തിയ കൃതാർത്ഥതയോടെ ഞങ്ങളിതാ സ്വാമിജിയെ സജ്ജനങ്ങൾക്ക് സമർപ്പിക്കുന്നു.

ശ്രീരാമകൃഷ്ണജന്മതിഥി
ശ്രീരാമകൃഷ്ണാശ്രമം, തൃശ്ശൂർ.
16. 2. 72.



പ്രകാശകൻ

1. The Life of Swami Vivekananda.
2. Swami Vivekananda in America: New Discoveries.
3. Swami Vivekananda; A Forgotten Chapter of His life.
4. Days in an Indian Monastery.
5. Reminiscences of Swami Vivekananda.

# വിഷയവിവരം

# ശ്രീമദ്
# വിവേകാനന്ദസ്വാമികൾ
# ജീവിതചരിത്രം

## ആമുഖം

യസ്യ വീര്യേണ കൃതിനോ വയം ച ഭുവനാനി ച
രാമകൃഷ്ണം സദാ വന്ദേ സ്വതന്ത്രം ശർവ്വമീശ്വരം.

ആരുടെ മഹത്ത്വംകൊണ്ടു് നാം സുകൃതികളായി, പാരിടം പവിത്രമായി, മൂർത്തികൾ മൂവരും ചേർന്ന ആ രാമകൃഷ്ണനെ ഞാൻ സദാ വണങ്ങുന്നു.

ദേവതാത്മാവായ ഹിമാലയത്തിലെ രജതഗിരിയിൽ വൃഷാരൂഢനായ പരമശിവൻ സന്നിധാനം ചെയ്തുകൊണ്ടു് ഭാരതവർഷത്തിൽ ധർമ്മപരിപാലനം നടത്തിവരുന്നു. പൂർവ്വപ്രാന്തത്തിൽ, ബ്രഹ്മപുത്രാതടത്തിൽ, ശക്തി കാമാഖ്യാരൂപിണിയായി സ്വസന്താനങ്ങളുടെ ഐഹികാഭ്യുദയങ്ങൾ കാത്തരുളുന്നു. സാഗരത്രിവേണിയായ കന്യാകുമാരിയിൽ ദേവി മഹാവ്രതം പാലിച്ചുകൊണ്ടു് ഭാരതാംബികയുടെ പാദസംവാഹനം ചെയ്യുന്നു. പശ്ചിമസീമയിൽ ദ്വാരകാവാസിയായ ഗീതാചാര്യൻ അഭയപ്രതിജ്ഞയും അരുളിക്കൊണ്ടു് വാണരുളുന്നു. പുരുഷാർത്ഥസാധകമായ പുണ്യഭൂമിതന്നെ ഭാരതം.

ബദരി, പുരി, രാമേശ്വരം, ദ്വാരക എന്ന ചതുർധാമങ്ങൾ ഭാരതവാസികളുടെ സ്വർഗ്ഗദ്വാരങ്ങളാകുന്നു. സപ്തസിന്ധുക്കൾ താപതപ്തന്മാർക്കു് തൃഷ്ണാശാന്തിയും ആത്മശാന്തിയും അരുളുന്നു. ഭാരതത്തിന്റെ ഹൃദയമാണു് കാശി. ഹൃദയനാഥൻമാർ പാർവ്വതീപരമേശ്വ

രന്മാരും. വൃന്ദാവനത്തിൽ സച്ചിദാനന്ദമൂർത്തി ലീലാലോലനായി നിത്യം വിളയാടുന്നു. ഭാരതസംസ്കാരത്തിൻെറ കേന്ദ്രം ഈശ്വരനാകുന്നു.

ധർമ്മഗ്ലാനി ഏർപ്പെട്ടപ്പോഴ്, ത്രേതായുഗത്തിൽ സർവ്വേശ്വരൻ ശ്രീരാമനായി വന്ന് ധർമധ്വംസകന്മാരെ നിഹനിച്ച് സജ്ജനങ്ങളെ സംരക്ഷിച്ചു. ദ്വാപരാന്തത്തിൽ ഭഗവാൻ ശ്രീകൃഷ്ണരൂപേണ അവതരിച്ച് ധർമസംസ്ഥാപനം സാധിച്ചു. പരമേശ്വരൻെറ നിത്യപാർഷദന്മാരായ സനകാദികൾ ഈശ്വരമഹിമയെ പ്രകാശിപ്പിച്ചു സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. നാരദാദിമഹർഷിമാർ ഈശ്വരാവേശഭരിതരായി ഹരികഥാകീർത്തനവും ചെയ്തുകൊണ്ട് ഭക്തന്മാരെയും മുക്തന്മാരെയും ആർത്തന്മാരെയും തപ്തന്മാരെയും ആനന്ദിപ്പിച്ചുകൊണ്ടു സഞ്ചരിക്കുന്നു. അവരുടെ കീർത്തനങ്ങൾ കേട്ട് പ്രചോദിതരായ വാല്മീകിയും വ്യാസനും തങ്ങളുടെ അനശ്വരകൃതികൾ രചിച്ചു. വിഷയവിരക്തരായ സാധകന്മാർ വനാന്തരങ്ങളിൽ പോയി ആത്മാനുസന്ധാനം ചെയ്ത് ആത്മഗീതം പൊഴിച്ചു. അവതാരപുരുഷന്മാർ ക്രാന്തദർശികളുടെ ദർശനത്തിന് തങ്ങളുടെ ജീവിതംകൊണ്ടും ഉപദേശങ്ങൾകൊണ്ടും ദൃഷ്ടാന്തങ്ങളായി ഭവിച്ചു. വ്യാസാദികൾ ഈ അലൗകികമഹാപുരുഷന്മാരുടെ ദിവ്യചരിതങ്ങൾ ഗാനം ചെയ്തു. ശ്രീശങ്കരൻ, രാമാനുജൻ, മധ്വൻ തുടങ്ങിയ ആചാര്യന്മാർ, ക്രാന്തദർശികളുടെ ദർശനങ്ങൾക്കും അവതാരപുരുഷൻമാരുടെ ആവേശവാണികൾക്കും ഐക്യവും അർത്ഥഗാംഭീര്യവും കണ്ടുപിടിച്ചു. ഇവർ വെട്ടിത്തെളിയിച്ച വഴിയേ നിരവധിയാളുകൾ, അരചരും അഗതികളും, അന്തണരും അന്ത്യജരും, പോയി ജീവിതപ്രശ്നത്തിൻെറ പരിഹാരം കണ്ടെത്തി. ഭാരതജനതയുടെ പ്രവണത, പ്രപഞ്ചത്തിൻെറ പിന്നിലുള്ള സത്യത്തെ സാക്ഷാത്കരിക്കാനാണ്.

ഭാരതം സത്യത്തിൻെറയും ധർമ്മത്തിൻെറയും ആദ്ധ്യാത്മികതയുടെയും പര്യായമാണ്. ആദിഭാഷയും ദേവഭാഷയുമായ സംസ്കൃതത്തിൻെറ പ്രാണൻ ഈശ്വരനാകുന്നു. ഈശ്വരാന്വേഷണമാണ് നമ്മുടെ മുഖ്യധർമ്മം. മതമാണ് മനുഷ്യനെ മനുഷ്യനാക്കുന്നത്. ആ ദീപം പുറപ്പെട്ടത് ഈ പുണ്യഭൂമിയിൽനിന്നാണ്. മതമാതാവാണ് ഹിന്ദുമതം. ബുദ്ധൻ ഹിന്ദുവാകുന്നു. ബുദ്ധൻെറ സന്ദേശമാണ യേശുക്രിസ്തുവിൽക്കൂടി പാശ്ചാത്യലോകത്തിനു ലഭിച്ചത്. ലോകത്തിലുള്ള സകലജനങ്ങളും ഈ പുണ്യഭൂമിയിലെ മഹാപുരുഷന്മാരുടെ പാദതലത്തിലിരുന്നുവേണം തന്താങ്ങളുടെ ചരിത്രം ഗ്രഹിക്കാൻ എന്നു് മനു മൊഴിഞ്ഞതു് അന്വർത്ഥമാകുന്നു.

അനാദികാലം മുതൽ ഈ അദ്ധ്യാത്മഗംഗ പ്രവഹിച്ചുകൊണ്ടേ വരുന്നു. അതിൽ സ്നാനപാനങ്ങൾ ചെയ്തവരൊക്കെ പവിത്രരായി. ഈ അടുത്ത കാലത്തും ചില വൈദേശികാശയങ്ങളാകുന്ന ഓരു വെള്ളം കയറി ആ ഗംഗയുടെ ഗതിയും ശുചിയും രുചിയും മാററാൻ നോക്കി. തത്തീരവാസികളിൽ ചിലർ ത്രിലോകപാവനിയായ ഈ ത്രിപഥഗയുടെ മഹത്ത്വത്തിൽ സംശയാലുക്കളായി. അങ്ങനെ യിരിക്കെ, ഗംഗാതീരവാസിയായ ഒരു തീർത്ഥങ്കരൻ അതിൻെറ മഹ നീയതയേയും അനശ്വരതയേയും കണ്ടറിഞ്ഞു; വീണ്ടെടുത്തു. ആ ഭഗ വാരകൻെറ ഒരു സന്ദേശവാഹകൻ ആ ജീവജീവനം ലോകമാകെ നളിച്ച് സർവ്വരുടേയും ജീവിതത്തെ ധന്യധന്യമാക്കി.

ദക്ഷിണേശ്വരത്തെ ഭവതാരിണിയുടെ ശാന്തിക്കാരനായ ശ്രീരാമകൃഷ്ണൻെറ ശിഷ്യൻ വിവേകാനന്ദസ്വാമി, ഭാരതത്തിൻെറ അദ്ധ്യാത്മസന്ദേശംകൊണ്ട് സമസ്തലോകത്തെയും ധന്യമാക്കി. ഭാരതാംബികയുടെ അഭിമാനം കാത്തുപുലർത്തിയ പ്രിയപുത്രനാണ് വിശ്വവിജയിയായ സ്വാമി വിവേകാനന്ദൻ. ഭാരതനവോത്ഥാന ത്തിൻെറ പ്രഭാതഭേരി മുഴക്കിയതു് ഈ യോഗിരാജനാണ്. ഭാരത സ്വാതന്ത്ര്യത്തിൻെറ അഗ്രിമസേനാനി ഈ നരേന്ദ്രനാണ്. ആത്മ സന്ദേശത്തിൻെറ കളകൂജനം പൊഴിച്ച കവികോകിലമാണ് ഈ പരിവ്രാജകൻ. 'വിവേകാനന്ദ' പഞ്ചാക്ഷരം പരമപാവനമാകുന്നു.

ആരാണീ സ്വാമി വിവേകാനന്ദൻ ?

# ജനനം

കുലം പവിത്രം ജനനീ കൃതാൎത്ഥാ
വസുന്ധരാ പുണ്യവതീ ച തേന
അപാരസച്ചിത്സുഖസാഗരേഽസ്മിൻ
ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ.

അതിരററ സച്ചിദാനന്ദസമുദ്രത്തിൽ മനമാണ്ടവന്റെ വംശം വിശുദ്ധം; മാതാവു കൃതാൎത്ഥ; അവൻ പിറന്ന പാരിടം പാവനം.

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ജീവിതചരിതമെന്നാൽ അദ്ധ്യാത്മജീവിതത്തിന്റെ ചരിത്രമാകുന്നു. അദ്ധ്യാത്മസാധകനു് തന്റെ തീൎത്ഥാടനത്തിൽ നേരിടേണ്ടതായിവരുന്ന ആന്തരസംഘട്ടനങ്ങളും, സന്ദേഹങ്ങളും, അദ്ധ്യാത്മതൃഷ്ണ, അചഞ്ചലശ്രദ്ധ, സ്വാനുഭവജന്യമായ വിശ്വാസദാർഢ്യം എന്നിങ്ങനെയുള്ള ഘട്ടങ്ങളെല്ലാം ആ ജീവിതത്തിൽ തെളിഞ്ഞുകാണാൻ കഴിയും. പൗരുഷവും പവിത്രതയും ആ വേദാന്തസന്താനത്തിൽ സദാ വിളങ്ങിയിരുന്നു. ധൎമ്മനിഷ്ഠമായ സ്വദേശാഭിമാനം ആ ജീവിതത്തെ അലങ്കരിച്ചു. ആത്മസാക്ഷാത്കാരത്തിന്റെ ഫലമായി ആ ജീവിതം പ്രവൃത്തിനിവൃത്തികളുടെ ഒരു സമഞ്ജസസമ്മേളനമായിരുന്നു. അദ്ധ്യാത്മജീവിതത്തിന്റെ മഹനീയത വിവേകാനന്ദസ്വാമിയുടെ ജീവിതത്തിൽ ആദ്യന്തം സുതരാം പ്രകടമാവുന്നു.

ഭാരതത്തിന്റെ അന്നത്തെ തലസ്ഥാനമായിരുന്ന കല്ക്കത്താനഗരത്തിന്റെ ഉത്തരഭാഗത്തു് സിംല എന്നൊരു ഭാഗമുണ്ടു്. അവിടെ പരമ്പരയാ പ്രസിദ്ധമായ ഒരു ദത്തവംശം ഉണ്ടായിരുന്നു. ദാനശീലരും പ്രബലരും ആയിരുന്ന അവർ പാണ്ഡിത്യത്തിലും ജനസ്വാധീനത്തിലും സ്വാഭിപ്രായപ്രഭാവത്തിലും വിശിഷ്ടരായിരുന്നു. നരേന്ദ്രനാഥന്റെ പ്രപിതാമഹനായ രാംമോഹനദത്തൻ ഒരു ആംഗലനിയമോപദേഷ്ടാവിന്റെ സഹകാരിയും കാൎയ്യസ്ഥനുമായി ജോലി നോക്കി നിരവധി ധനം നേടി. ഗൗരമോഹൻമുക്കർജി തെരുവിൽ ഒരു വലിയ മാളികയിൽ അനേകം അംഗങ്ങളോടൊത്തു് അദ്ദേഹം ആനന്ദമായി ജീവിച്ചു. ആ വീടു് ഇന്നും നിലവിലുണ്ടെങ്കിലും, ആ കുടുംബത്തിനു് പില്ക്കാലം വന്നുചേൎന്ന വിഷമതകൾമൂലം, ആദിയിൽ ഒരു അമ്പലമായി ഉപയോഗിച്ചിരുന്ന

ഭാഗം അന്യാധീനമായിപ്പോയി. തെരുവിലേയ്ക്കായി ഒരു വലിയ പടിവാതിലുണ്ട്. അതു കഴിഞ്ഞു് ഒരു പടിപ്പുര; അതിന്റെ ഒര റത്തു് ഒരു മുറി; മറുവശത്തു് ഒരു തളവും. അതു കഴിഞ്ഞാൽ നടു മുററം. വലതു വശത്തായിട്ടാണു് പുരുഷന്മാരുടെ പാർപ്പിടം. അങ്കണത്തിനെതിരേ, തെരുവിനു നേരേ, നിലകൊള്ളുന്ന ഇരുനിലമാളികയാണു് അന്തഃപുരം. അടിയിലത്തെ നിലയിൽ അടുക്കളയും മററും; മേലെ താമസസ്ഥലവും. മറച്ചിട്ടുള്ള മാളികമുകളിൽനിന്നും, മുററത്തു നടത്താറുള്ള ഉത്സവാഘോഷങ്ങൾ, ഘോഷാസ്ത്രീകൾക്കു കാണുകയും കേൾക്കുകയും ചെയ്യാമായിരുന്നു.

രാമമോഹനനു രണ്ടു മക്കൾ: ദുർഗ്ഗാചരണദത്തനും കാളീപ്രസാദദത്തനും. ദുർഗ്ഗാചരണനു് സംസ്കൃതത്തിലും പേഴ്സ്യൻഭാഷയിലും നല്ല പാണ്ഡിത്യമുണ്ടായിരുന്നു. നല്ല നിയമജ്ഞനായിരുന്ന അദ്ദേഹത്തെ അച്ഛൻ തന്റെ പ്രവൃത്തിയിൽ ഒരു പങ്കാളിയാക്കി. പക്ഷേ അദ്ദേഹത്തിനു് ലൗകികജീവിതം അഭികാമ്യമായി തോന്നിയില്ല. ഒരു പുത്രൻ ജനിച്ചുകഴിഞ്ഞപ്പോൾ, ഇരുപത്തഞ്ചാമത്തെ വയസ്സിൽ അദ്ദേഹം ഗാർഹികജീവിതം വെടിഞ്ഞു് സന്ന്യാസം സ്വീകരിച്ചു. അഞ്ചാറുവർഷം ഭാരതവർഷത്തിന്റെ നാനാഭാഗങ്ങളിലും ചുററിസഞ്ചരിച്ചശേഷം അദ്ദേഹം കാശിയിലെത്തി.

ഭർത്തൃപരിത്യക്തയായ ശ്യാമസുന്ദരി മകൻ വിശ്വനാഥനെ വേണ്ടപോലെ വളർത്തിക്കൊണ്ടുവന്നു. വിധി തന്നിലർപ്പിച്ച ഭാരം താങ്ങാൻ കെല്പുള്ള ഒരു ധീരമഹതിയായിരുന്നു ശ്യാമസുന്ദരി. വിശ്വനാഥനു് ഏകദേശം എട്ടു വയസ്സുള്ളപ്പോൾ അമ്മ അവനെ കാശീദർശനത്തിനു കൊണ്ടുപോയി. കൂട്ടത്തിൽ പലരുമുണ്ടു്. തീവണ്ടി അന്നില്ല. വഞ്ചിയിലാണു് യാത്ര. കല്ക്കത്തയിൽനിന്നും കാശിക്കു് അഞ്ഞൂറു മൈൽ ദൂരമുണ്ടു്. ക്ലേശകരമെങ്കിലും ഉല്ലാസവും ആനന്ദവും അരുളുന്ന യാത്ര. നൂതനനഗരങ്ങൾ, അപൂർവ്വദൃശ്യങ്ങൾ, അപരിചിതാചാരങ്ങൾ, അജ്ഞാതജനതകൾ, അശ്രുതഭാഷകൾ; അങ്ങനെ നവംനവങ്ങളായ അനുഭവങ്ങൾ പലതും. വഞ്ചിയങ്ങനെ പൊയ്ക്കൊണ്ടിരിക്കുന്നു. ഒരു പുലർവേള. ബാലൻ വഞ്ചിയിൽ തത്തിച്ചാടി കളിച്ചുകൊണ്ടിരിക്കുന്നു. കാലൊന്നു വഴുക്കി. വിശ്വനാഥൻ വെള്ളത്തിൽ. എടുത്തു ചാടി അമ്മയും പിന്നാലെ. നീന്തലറിഞ്ഞുകൂടാ. അടിമുടി വസ്ത്രാവൃതം. എങ്ങനെ രക്ഷ പ്രാപിക്കും ? ആവക യാതൊരു ചിന്തയുമില്ല; ചിന്തിക്കാൻ നേരവുമില്ല. ഉയിർ പോയാൽ മെയ്യ് നില്ക്കുമോ ? അമ്മയ്ക്കു മകൻ പ്രാണന്റേയും

പ്രാണനല്ലയോ ? നല്ലകാലംകൊണ്ടു്, അമരക്കാരും തുഴക്കാരും കൂടി ഒരു പ്രകാരത്തിൽ അമ്മയേയും മകനേയും പിടിച്ചു കയററി. അന്നു ഗംഗയിൽവെച്ചു് അമ്മ പിടിച്ച പിടിത്തത്തിൻെറ പാടു് മകൻെറ കൈയ്യിൽ വളരെ നാറം കാണാമായിരുന്നു.

തീൎത്ഥാടകർ കാശിയിലെത്തി. അവിടത്തെ പരിശുദ്ധാന്തരീക്ഷത്തിൽ ശാന്തിയും ആനന്ദവും അനുഭവിച്ചുകൊണ്ടു് അവർ എല്ലാ ക്ഷേത്രങ്ങളിലും ദശ്നം നടത്തി. ഒരുനാറം ഗംഗാസ്നാനം കഴിഞ്ഞു വിശ്വനാഥദശ്നത്തിനു് അവർ പൊയ്ക്കൊണ്ടിരിക്കയായിരുന്നു. പെട്ടെന്നു് കാൽ വഴക്കി ശ്യാമസുന്ദരി വഴിയിൽ വീണു. അവറം ബോധരഹിതയായി. വഴിയെ പൊയ്ക്കൊണ്ടിരുന്ന ഒരു സന്ന്യാസി ഇതു കണ്ടു് അവരുടെ തുണയ്ക്കോടിയെത്തി. അദ്ദേഹം അവരെ താങ്ങിയെടുത്തു് അമ്പലത്തിൻെറ കല്പടയിൽ കൊണ്ടുപോയി കിടത്തി. ശ്യാമസുന്ദരി കണ്ണു തുറന്നു. അവറം തൻെറ പ്രാണദാതാവിൻെറ നേരെ നോക്കി; തെല്ലൊന്നമ്പരന്നു. എന്തു്, താൻ കിനാവു കാണുകയോ, എന്നവറം നിനച്ചു. ആരിതു്, തൻെറ പ്രാണനാഥനോ ? അതെ, അഥവാ ആയിരുന്നു. ദുൎഗ്ഗാചരണനും ഒന്നു നടുങ്ങി. അടുത്ത നിമിഷം ആത്മബലം വീണ്ടെടുത്തു് 'ഓ മായ മായ' എന്നുരുവിട്ടുംകൊണ്ടു് ആ മുക്തസംഗൻ സ്ഥലം വിട്ടു. ഇല്ല, സന്ന്യാസിക്കിനി സംസാരബന്ധമില്ല. ശ്യാമസുന്ദരിയും ത്യാഗത്തെ സ്വാഗതം ചെയ്തിരുന്നു. അതിനാൽ ഈ പ്രിയദശ്നം അവളെ അവശയാക്കിയില്ല. അലൗകികദമ്പതികറം ! അമ്മയും മകനും കൂട്ടുകാരും ക്ഷേത്രദശ്നം നടത്തി.

ഒരു വ്യാഴവട്ടത്തിനുശേഷം ദുൎഗ്ഗാചരണൻ ഒരിക്കൽ ജന്മദേശത്തു് എത്തി. ഒരു സ്നേഹിതൻെറ കൂടെയാണു് താമസിച്ചതു്. താൻ വന്നിരിക്കുന്ന വിവരം സ്വജനങ്ങളെ ആരെയും അറിയിക്കരുതു് എന്നു് അദ്ദേഹം സ്നേഹിതനോടു് പ്രത്യേകം അപേക്ഷിച്ചിരുന്നു. പക്ഷേ ഈ സന്തോഷവാൎത്ത ഒതുക്കിവെയ്ക്കാൻ കഴിയാതെ സ്നേഹിതൻ ബന്ധുക്കളെ വിവരം ധരിപ്പിച്ചു അവർ ഓടിയെത്തി ദുൎഗ്ഗാചരണനെ ബലമായി പിടിച്ചുകൊണ്ടുപോയി. അവരദ്ദേഹത്തെ ഒരു മുറിയിലിട്ടു പൂട്ടി. അദ്ദേഹം മിണ്ടാതെ ഒരു മൂലയിൽ ഇരിപ്പുമായി. മൂന്നു നാറം ഒന്നും മിണ്ടാതെയും ആഹാരമൊന്നും കഴിക്കാതെയും കഴിച്ചുകൂട്ടി. പട്ടിണികിടന്നു മരിച്ചെങ്കിലോ എന്നു വീട്ടുകാൎക്കു പേടിയായി. ഒടുവിൽ അവർ കതകു തുറന്നു. സന്ന്യാസി അപ്രത്യക്ഷനായി. അദ്ദേഹത്തെപ്പററി പിന്നെ യാതൊന്നും അറിഞ്ഞിട്ടില്ല.

ദുർഗ്ഗാചരണൻ വിവേകാനന്ദസ്വാമിയുടെ പിതാമഹനാണു്. അതെ, ആ ദത്തവംശത്തിൽ ത്യാഗം ഈശ്വരദത്തമോ പരമ്പരാപ്രാപ്തമോ ആകുന്നു.

വിശ്വനാഥൻ വളർന്നുവന്നതോടെ അദ്ദേഹം ദത്തകുടുംബത്തിന്റെ അഭിമാനഭാജനമായിത്തീർന്നു. കുടുംബത്തിന്റെ പാണ്ഡിത്യപാരമ്പര്യം അദ്ദേഹം ഉജ്ജ്വലമായി പുലർത്തുമെന്നു സകലരും പ്രതീക്ഷിച്ചു. പ്രതീക്ഷയ്ക്കൊത്തു് വിശ്വനാഥൻ ഇംഗ്ലീഷിലും പേർഷ്യൻഭാഷയിലും നല്ല വ്യുത്പത്തി നേടി. കല്ക്കത്താ ഹൈക്കോട്ടിൽ അറേറാർണിയായി അദ്ദേഹം ജോലിയാരംഭിച്ചു. വിശ്വനാഥന്റെ ഹൃദയവിശാലതയും ഉദാരതയും അദ്ദേഹത്തെ സകലരുടേയും സ്നേഹാദരങ്ങൾക്കു പാത്രമാക്കി. ധനം ധാരാളം വന്നുകൊണ്ടിരുന്നു ചെലവു് അതിലേറെയും. അതിരുകവിഞ്ഞ ഔദാര്യം കാരണം ചില ബന്ധുക്കൾ അദ്ദേഹത്തെ ചുററിപ്പററി മദ്യപിച്ചും അലസരായും കഴിഞ്ഞിരുന്നു. ഒരിക്കൽ മൂത്തപുത്രൻ നരേന്ദ്രൻ, അച്ഛന്റെ ഈ സ്വഭാവത്തെ വിമർശിച്ചപ്പോൾ അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരമായിരുന്നു: 'മനുഷ്യജീവിതത്തിലെ കൊടിയ യാതനകളെക്കുറിച്ചു നിനക്കെന്തറിയാം? നിനക്കതു് മനസ്സിലാക്കാറാവുമ്പോൾ, തങ്ങളുടെ താങ്ങാനാവാത്ത ക്ലേശങ്ങൾ താൽക്കാലികമായിട്ടെങ്കിലും വിസ്മരിക്കാൻ ലഹരിപദാർത്ഥങ്ങളെ ശരണം പ്രാപിക്കുന്ന ഈ പാവങ്ങളെക്കുറിച്ചു നിനക്കു് സഹതാപം തോന്നുന്നതായിരിക്കും.' വിശ്വനാഥൻ ഒരു സംഗീതപ്രിയനായിരുന്നു; മധുരമായ ഒരു ശാരീരവും അദ്ദേഹത്തിനു സഹജമായുണ്ടായിരുന്നു. നരേന്ദ്രനെ സംഗീതം പഠിക്കാൻ പ്രോത്സാഹിപ്പിച്ചതു് അച്ഛനാണു്. ബൈബിളും പേർഷ്യൻകവി ഹാഫിസിന്റെ കവിതകളും വായിക്കുന്നതിൽ വിശ്വനാഥനു് വലിയ താത്പര്യമായിരുന്നു.

മക്കളെ നേരേ വളർത്തിക്കൊണ്ടുവരുന്നതിൽ വിശ്വനാഥൻ വലിയ വിവേകം പ്രദർശിപ്പിച്ചിരുന്നു. അവരാരെങ്കിലും തെററു ചെയ്താൽ അദ്ദേഹം അവരെ ശകാരിച്ചിരുന്നില്ല. അവരെ നേർവഴിക്കു കൊണ്ടുവരാൻ അദ്ദേഹം മറെറാരു മാർഗ്ഗം ഉപയോഗിച്ചു: സ്നേഹിതന്മാരുടെ പരിഹാസപാത്രങ്ങളാക്കുക. ഒരിക്കൽ നരേന്ദ്രൻ അമ്മയോടു് പരുഷമായി പെരുമാറി. വിശ്വനാഥൻ ഉടനെ, നരേന്ദ്രൻ സ്നേഹിതരെ സ്വീകരിക്കുന്ന മുറിയുടെ വാതിലിൽ, 'നരൻബാബു അവന്റെ അമ്മയോടു് ഇങ്ങനെയൊക്കെപ്പറഞ്ഞു,' എന്നു് പറഞ്ഞ വാക്കുകൾ അതേപടി എഴുതിവെച്ചു. നരനും ചങ്ങാതിമാരും കയറിയിറങ്ങുമ്പോഴൊക്കെ ഈ വാക്കുകൾ

അങ്ങനെ തുറിച്ചുനോക്കിക്കൊണ്ടിരുന്നു. നരേന്ദ്രൻ പശ്ചാത്തപിക്കാൻ അധികകാലം വേണ്ടിവന്നില്ല.

വിശ്വനാഥന് സർവ്വഥാ അനുരൂപയായ ഒരു സഹധർമ്മിണിയെ ലഭിച്ചു. ഈശ്വരഭക്തയും സംസ്കൃതചിത്തയുമായ ഭുവനേശ്വരീദേവി കുടുംബഭാരം സസന്തോഷം സമർത്ഥമായി വഹിച്ചുപോന്നു. അത്യന്തബുദ്ധിമതിയായ അവർ ഗൃഹഭരണത്തിന്നിടയിലും തുന്നൽപ്പണിക്കും സംഗീതാഭ്യസനത്തിനും, രാമായണവും മഹാഭാരതവും വായിക്കുന്നതിനും സമയം കണ്ടുപിടിച്ചു. അവരെ അറിഞ്ഞവരെല്ലാം അവരെ ആദരിച്ചു. ഗൗരവമാണ്ട സംഗതികളിൽ ഭുവനേശ്വരിയുടെ അഭിപ്രായം സ്വജനങ്ങാം അനുസരിച്ചിരുന്നു. സർവ്വാവസ്ഥകളിലും സമ്പൂർണ്ണമായ ഈശ്വരാർപ്പണമനോഭാവവും, ആജ്ഞാശക്തിയും ഗാംഭീര്യവും ഈ മഹതിയുടെ സ്വഭാവത്തിന്റെ ഘടകങ്ങളാകുന്നു. ദീനരും ദരിദ്രരും അവരുടെ പരിചര്യയ്ക്കു് സവിശേഷപാത്രങ്ങളായി. അവരുടെ മേധാശക്തി അപാരമായിരുന്നു. രാമായണവും മഹാഭാരതവും നിത്യപാരായണഗ്രന്ഥങ്ങളായിരുന്നു; അവയിൽ പലേ നീണ്ട ഭാഗങ്ങളും അവക്ക് ഹൃദിസ്ഥവും. ഈ സംസ്കാരഭണ്ഡാഗാരത്തിൽനിന്നു ലഭിച്ച ആശയങ്ങളും ആദർശങ്ങളുമാണ് അവർ തന്റെ സന്താനങ്ങാംക്കു് നേടിക്കൊടുത്ത അമൂല്യസമ്പത്തു്. വംശവർഗ്ഗവർണ്ണവ്യത്യാസംകൂടാതെ സർവ്വരോടും സമമായി സ്വാമി വിവേകാനന്ദനിൽ പ്രകടമായിക്കണ്ട ആ അഗാധമായ മനുഷ്യസ്നേഹം അമ്മയുടെ സംഭാവനയാകുന്നു.

ഈ ഭുവനേശ്വരീദേവിയുടേയും വിശ്വനാഥദത്തന്റേയും പുത്രനായിട്ടാണ്, വിശ്വവിജയിയായ സ്വാമി വിവേകാനന്ദൻ പിറന്നതു്.

ഈ ദമ്പതികാംക്കു് നാലു പുത്രികാം പിറന്നു. അതിൽ രണ്ടുപേർ ശൈശവത്തിലേ മരണമടഞ്ഞു. ഒരു പുത്രമുഖം കാണാൻ ആ മാതൃഹൃദയം കൊതികൊണ്ടു. നാാം പലതു കടന്നുപോയി. ഭുവനേശ്വരിയുടെ ഹൃദയത്തിന് ശാന്തിയില്ല. അവർ തന്റെ ഹൃദയവേദന സർവ്വേശ്വരനെ അറിയിച്ചു. പ്രഭാതത്തിലും സന്ധ്യയ്ക്കും ദേവതാരാധന നടത്തുമ്പോാം അവർ തന്റെ വേദനയും നിവേദിച്ചു. ദൂരദേശങ്ങളിൽ പാക്കുന്നവർ, സ്വജനങ്ങളിലാരെങ്കിലും കാശിയിലുണ്ടെങ്കിൽ, തങ്ങളുടെ അഭീഷ്ടസിദ്ധിക്കായി ആ സ്വജനങ്ങാം മുഖാന്തരം കാശിനാഥനെ ആരാധിക്കുക പതിവുണ്ടു്. ദത്തകുടുംബത്തിൽപ്പെട്ട ഒരു വൃദ്ധസ്ത്രീ അക്കാലത്തു് കാശിയിൽ താമസമുണ്ടായിരുന്നു. വംശരക്ഷയ്ക്കു് തനിക്കൊരു പുത്രൻ പിറക്കണ

മെന്നുള്ള സങ്കല്പത്തോടുകൂടി നിത്യവും വീരേശ്വരശിവനെ ആരാധിക്കണമെന്നപേക്ഷിച്ചുകൊണ്ടു് ഭുവനേശ്വരി കാശിയിലെ ബന്ധുവിനു് എഴുത്തയച്ചു. അതനുസരിച്ചു് ആ വൃദ്ധ നിത്യവും വീരേശ്വരശിവനെ ദശിച്ചു വന്ദിച്ചു് ഇഷ്ടവരത്തിനായി പ്രാത്ഥിച്ചു. തന്റെ അപേക്ഷയനുസരിച്ചു് ശിവനെ ആരാധിക്കുന്നുണ്ടു് എന്നു് വിവരം കിട്ടിയപ്പോഠം ഭുവനേശ്വരി സംതൃപ്തയായി. തന്റെ അപേക്ഷ പരമശിവൻ കൈക്കൊള്ളുമെന്നു് അവക്കു് ഉറപ്പുണ്ടായിരുന്നു. ധ്യാനത്തിലും ഉപവാസത്തിലും അവർ ദിനങ്ങഠം നയിച്ചു. ശിവനാമം നാവിലും ശിവരൂപം നെഞ്ചകത്തും വിളയാടി. ഭുവനേശ്വരി സങ്കല്പലോകത്തിൽ പലപ്പൊഴുതും കാശിയിലെത്തി ബന്ധുവിനോടൊത്തു് പരമശിവനെ മന്ത്രപുരസ്സരം ഗംഗാജലംകൊണ്ടു് അഭിഷേകം ചെയ്തു് പുഷ്പാഞ്ജലി നടത്തി. ഒരു രാത്രി അവക്കു ഒരു അപൂവ്വ സ്വപ്നമുണ്ടായി. അന്നു പകൽ മുഴുവനും അവർ ശിവാച്ചനയിൽ തേവാരമുറിയിലാണു് കഴിച്ചതു്. സകലരും നിദ്രയിൽ മുങ്ങി. സവ്വത്ര പ്രശാന്തത. ഭുവനേശ്വരീദേവിക്കു് പരമശിവദശനത്തിനുള്ള സമയം സമാഗതമായി. ശ്രീപരമേശ്വരൻ തന്റെ യോഗനിദ്രയിൽനിന്നും ഉണന്നു് ഒരു മോഹനശിശുരൂപം പൂണ്ടു് ഭുവനേശ്വരിയുടെ സമീപമെത്തി. ആ ശിശു അവരുടെ പുത്രനാകാൻ പോകുന്നു. തുഷാരധവളമായ പരമേശ്വരവിഗ്രഹം കണ്ടുകൊണ്ടു് ഭുവനേശ്വരി ഉണന്നു. താൻ ആറാടിയിരുന്ന പ്രഭാപൂരം കേവലം കിനാവോ? 'ശിവ! ശിവ! ശ്രീപരമേശ്വര, അവിടുന്നു് ഏതെല്ലാം തരത്തിൽ അവിടുത്തെ അഭയം പ്രാപിക്കുന്നവരെ അനുഗ്രഹിക്കുന്നു!' അവരുടെ ഹൃദയം ഭക്തികൊണ്ടാർദ്രമായി. തന്റെ പ്രാത്ഥന പരമേശ്വരൻ സാധിച്ചു തരാൻ ഇനി കാലതാമസമില്ല 'എന്നവക്കു് ഉറപ്പായി. അവരുടെ വിശ്വാസം സഫലമായി. യഥാകാലം അവക്കൊരു പുത്രൻ ജനിച്ചു.

1863 ജനുവരിമാസം 12-ാം തീയതി തിങ്കളാഴ്ചയാണു് ആ അനുഗ്രഹീതശിശു പിറന്നതു്. സൂര്യോദയത്തിനു് ആറു നിമിഷം മുമ്പുള്ള ശുഭമുഹൂത്തത്തിലാണു് ജനനം. കൃഷ്ണസപ്തമീതിഥി; മകരസംക്രമപുണ്യകാലം.

മകരസംക്രമം ഒരു വിശേഷദിവസമാണല്ലൊ. അങ്ങനെ, അറിയാതെയെങ്കിലും, സനാതനധമ്മത്തിന്റെ പുനരുദ്ധാരകനെ, ഭാരതീയർ പ്രാത്ഥനയും ആരാധനയും നടത്തി സ്വാഗതം ചെയ്തു. കല്ക്കത്തയ്ക്കു തൊട്ടടുത്തു വടക്കുമാറി ദക്ഷിണേശ്വരത്തു് ഒരു യോഗീശ്വരൻ, തന്റെ സന്ദേശം ലോകമെങ്ങും വിതരണം ചെയ്യുന്നതിനു്

ഈ ശിശുവിൻെറ സമാഗമവും കാത്തിരിപ്പുണ്ട്. ആ യോഗിയെ നമുക്ക പിന്നീട്ട പരിചയപ്പെടാം.

നാമകരണത്തിന്നുള്ള കാലമായി. ശിശുവിന് പിതാമഹനുമായുള്ള സാദൃശ്യം കണ്ട് പലരും വിസ്മയമാണ്ട. സന്ന്യസിച്ചുപോയ ദുർഗ്ഗാചരണൻ പിന്നെയും വന്നു ജനിച്ചതാണ് ഈ ശിശു എന്നും കൂടി ചിലർ കരുതി. ഈ സാദൃശ്യാതിരേകംകൊണ്ട് കുട്ടിക്ക് ദുർഗ്ഗാദാസനെന്നു പേരിടണം എന്നു ചിലരഭിപ്രായപ്പെട്ടു. എന്നാൽ ഭുവനേശ്വരി മകൻെറ നയനങ്ങളിൽ ദൃഷ്ടിയുറപ്പിച്ച് തെല്ലിട ഇരുന്നശേഷം പറഞ്ഞു: 'പേരോ? ഇവൻെറ പേര് വീരേശ്വരൻ.' കാശിയിലെ വീരേശ്വരശിവൻെറ അനുഗ്രഹംകൊണ്ടു കിട്ടിയ സന്താനമാണല്ലൊ. എല്ലാവക്കും പേരിഷ്ടമായി. വീരേശ്വരൻ എന്നുള്ളതു ചുരുക്കി 'ബിലെ'* എന്നു വിളിക്കാൻ തുടങ്ങി. വിളിക്കാനുള്ള പേര് 'ബിലെ' എന്നായി: ഇനി നല്ല പേരൊന്നു വേണ്ടേ? അതിന് 'നരേന്ദ്രനാഥൻ' എന്നും നിശ്ചയിച്ചു.

---

* ബംഗാളിയിൽ ബ, വ. രണ്ടിനും ഒരേ ഉച്ചാരണമാണ്. ര, ല, തമ്മിൽ ചിലപ്പോൾ മാറുകയും ചെയ്യും. അങ്ങനെ 'വീരെ' 'ബിലെ' ആയി.

## ബാലലീലകൾ

ബിലേയ്ക്ക് വയസ്സു മൂന്നായി. കുട്ടിയൊരു കുസൃതിക്കുടുക്ക. അടങ്ങിയിരിക്കയില്ല. ചിലപ്പോൾ വല്ലാതെകണ്ട് ശാഠ്യം തുടങ്ങും. എന്തു ചെയ്താലും അടങ്ങുകയില്ല. ആവക സമയങ്ങളിൽ വീട്ടിലുള്ളവരൊക്കെ മടുക്കും. സാമദാനഭീഷണികളൊന്നും ഫലിക്കയില്ല. ഓരോന്നും പരീക്ഷിച്ചുനോക്കാറുണ്ട്. ഒക്കെ വെറുതെ. ഒടുവിൽ ഭുവനേശ്വരി ഒരുപായം കണ്ടുപിടിച്ചു: കലിതുള്ളുന്ന ബിലെയുടെ തലയിൽ തണുത്ത വെള്ളം ഒഴിക്കുകയും, കാതിൽ ശിവനാമം ഓതുകയും ചെയ്താലടങ്ങും. 'നീ മര്യാദയ്ക്കിരുന്നില്ലെങ്കിൽ, ശിവൻ നിന്നെ കൈലാസത്തിലേയ്ക്കു കടത്തുകയില്ല' എന്നു പറഞ്ഞു പേടിപ്പിച്ചാലും ഒതുങ്ങും. പിന്നെ പണ്ടേപ്പോലെ ആനന്ദക്കുട്ടൻ. ബിലെയുടെ ഈ പ്രകൃതം കണ്ട് അമ്മയൊരിക്കൽ പറഞ്ഞു: 'ഒരു പുത്രനെ തരണമെന്ന് ഞാൻ പരമശിവനോടു പ്രാർത്ഥിച്ചു. അദ്ദേഹം എനിക്ക് തന്റെ ഭൂതഗണങ്ങളിലൊന്നിനെ അയച്ചുതന്നു.' ഇടയ്ക്കിടയ്ക്കുള്ള ഈ ദുശ്ശാഠ്യം ഒഴിച്ചാൽ, ബിലെ കണ്ണും കരളും കവരുന്ന ഒരു പൂംപൈതലായിരുന്നു. അസാമാന്യമായ ചാട്ടവും ഓട്ടവും കാരണം ബിലെയെ നോക്കാൻ രണ്ടു ധാത്രിമാരെ നിയമിച്ചിരുന്നു.

ബിലെയ്ക്ക് പരിവ്രാജകസന്ന്യാസിമാരെ വലിയ പ്രിയം. സന്ന്യാസിമാരാരെങ്കിലും പടിക്കലെത്തിയാൽ നരേന്ദ്രന് അതിയായ ആനന്ദം. ഒരുനാൾ ഒരു സാധു വന്നു ഭിക്ഷ ചോദിച്ചു. അരയിൽ ചുററിയിരുന്ന ഒരു കോടിമുണ്ടു മാത്രമേ നരേന്ദ്രനപ്പോൾ കൈവശം ഉണ്ടായിരുന്നുള്ളു. ചോദിക്കേണ്ടതാമസം, നരേന്ദ്രൻ ഉടുതുണിയഴിച്ച് സാധുവിനു സമ്മാനിച്ചു. സാധു അതുകൊണ്ട് തലയിലൊരു കെട്ടുംകെട്ടി ഒരു നടയും കൊടുത്തു. അമ്മ മുണ്ടെവിടെ എന്നു ചോദിച്ചപ്പോൾ, 'ആ സന്ന്യാസി എന്നോടു ഭിക്ഷ ചോദിച്ചു; ഞാനാ മുണ്ടങ്ങു കൊടുത്തു' എന്നു പറഞ്ഞു. അതിൽ പിന്നെ ഭിക്ഷുക്കളാരെങ്കിലും പടിക്കലെത്തിയാൽ നരേന്ദ്രനെ വേഗം പിടിച്ചു മുറിയിലിട്ടു പൂട്ടും. അതുകൊണ്ടൊന്നും നരേന്ദ്രനെ തോല്പിക്കാൻ കഴിഞ്ഞില്ല. മുറിയിൽ കണ്ടതെന്താണെന്നുവെച്ചാൽ അത് അയാൾ മെല്ലെ ജനലിൽക്കൂടി താഴോട്ടിട്ടുകൊടുക്കും; എന്നിട്ട് കൈയും കൊട്ടി ചിരിക്കും.

നരേന്ദ്രൻ എന്തൊരു താന്തോന്നിയായിരുന്നെന്നോ! സഹോദരിമാരെ ചെന്നു പോരുകത്തും; ഓടിച്ചാൽ തെരുവിലെ ഓടച്ചാലിൽ ഇറങ്ങിനിന്നു് കൊഞ്ഞനം കാണിക്കും. അവിടെ അയാൾ സുരക്ഷിതൻ; കാരണം, സ്ത്രീകൾ അവിടേയ്ക്കിറങ്ങി ചെല്ലുകയില്ല. വീട്ടിലെ പശു ഒരു കളിത്തോഴനായിരുന്നു. കുരങ്ങ്, ആട്, മയിൽ, പ്രാക്കൾ, വെള്ളെലികൾ ഇങ്ങനെ പല ജന്തുക്കളേയും നരേന്ദ്രൻ വളർത്തിവന്നു. വേലക്കാരിൽ കുതിരവണ്ടിക്കാരനായിരുന്നു നരേന്ദ്രൻെറ പ്രിയമിത്രം. ഒരു കുതിരക്കാരനാവണമെന്നായിരുന്നു നരേന്ദ്രൻെറ ബാല്യകാലത്തെ ഒരാഗ്രഹം. തലയിലൊരു കെട്ടും കെട്ടി ചാട്ടയും മൂളിച്ച് കുതിരയേയും പറപ്പിച്ചുകൊണ്ടങ്ങനെ പോകുന്ന കുതിരക്കാരൻ എന്തൊരു കേമൻ! ആരു വിളിച്ചാലും നരേന്ദ്രൻ ഒരു മടിയും കൂടാതെ ഓടിച്ചെന്നു മടിയിൽക്കയറി ഇരിക്കും; എല്ലാരേയും ബഹുവിശ്വാസം!

അമ്മയാണ് ആദ്യത്തെ ഗുരു. ബംഗാളി അക്ഷരമാലയും ഏതാനും ഇംഗ്ലീഷ് വാക്കുകളും നരൻ അമ്മയുടെ അടുക്കൽനിന്നും പഠിച്ചു. രാമായണത്തിലെയും മഹാഭാരതത്തിലെയും കഥകൾ അമ്മ പറഞ്ഞുകൊടുത്തു. പില്ക്കാലം നരേന്ദ്രൻ പ്രദർശിപ്പിച്ച ഹൃദയഹാരിയായ ആദർശവും ആവേശവും അമ്മയിൽനിന്നും ഇക്കാലത്തു കിട്ടിയവയാകുന്നു.

അദ്ധ്യാത്മജീവിതത്തിൻെറ ആദ്യത്തെ വിത്തു് ഇക്കാലത്തു തന്നെ പാകി. ആ ഇളംമനസ്സിൽ രാമചരിതം പതിഞ്ഞു. നരേന്ദ്രൻ സീതാരാമന്മാരുടെ ഒരു മൃണ്മയവിഗ്രഹം വാങ്ങി പൂക്കൾകൊണ്ട് അതിനെ ആരാധിക്കാൻ തുടങ്ങി. ഒരുനാൾ വേറാരും അടുത്തില്ലാതിരുന്നപ്പോൾ, നരേന്ദ്രനും ഒരു ബ്രാഹ്മണബാലനുംകൂടി, അന്തഃപുരത്തിനുമുകളിൽ, മട്ടുപ്പാവിൽ ഒരു മുറിയിൽ കയറിക്കൂടി. അവരവിടെ സീതാരാമന്മാരെ പ്രതിഷ്ഠിച്ചു; അകത്തുനിന്നും വാതിലടച്ചു തഴുതിട്ടു് ധ്യാനിക്കാനിരുന്നു. കുറെ കഴിഞ്ഞപ്പോൾ കുട്ടിയെ കാണാഞ്ഞു് ആളുകൾ തേടാൻ തുടങ്ങി. തേടിത്തേടി ആൾക്കാർ ഈ ചെറുമുറിക്കടുത്തെത്തി, തട്ടിമുട്ടി വിളിച്ചു; അകത്തുനിന്നും ഒരനക്കവുമില്ല. കുട്ടിക്കു് എന്തെങ്കിലും ആപത്തു പററിയിരിക്കും എന്നു പേടിച്ചു പരിഭ്രമിച്ച് അവർ വാതിൽ തള്ളിത്തുറന്നു. അപ്പോൾ കണ്ടു, കുട്ടികളിരുവരും, പൂക്കൾ ചാർത്തി അലങ്കരിച്ച വിഗ്രഹത്തിനു മുമ്പിൽ ധ്യാനത്തിലാണിരിക്കുന്നു! ഒരിക്കൽ ആരോ വിവാഹത്തെ അപലപിക്കുന്നതു നരൻ കേൾക്കാനിടയായി. വിവാഹജീവിതത്തിൽ നേരിടുന്ന ക്ലേശങ്ങളും വിഷമങ്ങളും കേട്ടു് ബാലൻ നടുങ്ങിപ്പോയി. താനാരാധിക്കുന്ന

വിഗ്രഹത്തെക്കുറിച്ചായി ബാലൻെറ ചിന്ത. 'വിവാഹം അത്ര നിന്ദ്യമെങ്കിൽ, ഈശ്വരനതുകൊണ്ടെന്തു കാര്യം?' എന്നായിരുന്നു നരേന്ദ്രൻെറ ചോദ്യം.

വേഗം ചെന്നു് സീതാരാമവിഗ്രഹം വലിച്ചെറിഞ്ഞു. പകരം ശിവൻെറ ഒരു വിഗ്രഹം വാങ്ങി; അതിലായി പിന്നത്തെ ആരാധനകളൊക്കെ. പക്ഷേ ഈ മാററത്തിനു് അവനനുഭവിക്കേണ്ടിവന്ന വേദന ചില്ലറയൊന്നുമല്ല. ഒരു ബാലനു് സങ്കല്പലോകത്തിൻെറ തകച്ച് അസഹ്യമാകുന്നു. എന്നാൽ ഈ സംഭവം നരേന്ദ്രൻെറ ഒരു സ്വഭാവവിശേഷം വ്യക്തമാക്കുന്നുണ്ടു്. എത്ര നെഞ്ചിരിച്ചിൽ ഉണ്ടാക്കുന്ന സംഗതിയായാൽപ്പോലും തൻെറ ആദശ്ത്തിനു് അനുരൂപമല്ലെന്നു കണ്ടാൽ വേണ്ടെന്നുവെയ്ക്കാനുള്ള തൻേറടം ആ പിഞ്ചുപ്രായത്തിൽത്തന്നെ തെളിഞ്ഞുകണ്ടു. ലൗകികബന്ധനങ്ങളിൽനിന്നും മോചനം നേടാനുള്ള തീവ്രാഭിലാഷം നരേന്ദ്രൻെറ ഉൾക്കരുന്നിൽ സ്ഥലം പിടിച്ചു. 'ആത്മാവു് ഏതു കാലത്തും സ്വതന്ത്രമായിരിക്കണം! എത്ര മധുരമെങ്കിലും സവ്വവിധബന്ധനങ്ങളിൽനിന്നും നമുക്കു മോചനം നേടണം' എന്നു് പില്ക്കാലം ഘോഷിച്ച ആ ആത്മസന്ദേശവാഹകൻെറ പ്രാരംഭദശ നാമിവിടെ കാണുന്നു.

ഇങ്ങനെയൊക്കെയാണെങ്കിലും രാമായണം നരേന്ദ്രൻെറ മേൽ വലിയ സ്വാധീനം ചെലുത്തിയിരുന്നു. അയൽവീടുകളിലെങ്ങാനും രാമായണപാരായണം ഉണ്ടെന്നു കേട്ടാൽ നരേന്ദ്രൻ അവിടെ നേരത്തെ ഹാജരുണ്ടാകും. രാമചരിതത്തിലെ ആവേശകരങ്ങളായ സംഭവങ്ങൾ കേട്ടു് ബാലൻ വീടിൻെറ കാര്യമൊക്കെ മറന്നു പോകാറുണ്ടു്. രാമഭക്തന്മാരിൽ അഗ്രേസരനായ ആഞ്ജനേയൻെറ വാസസ്ഥാനം കദളീവനത്തിലാണെന്നു കേട്ട നരേന്ദ്രനൊരിക്കൽ, വീട്ടിലേയ്ക്കു മടങ്ങുന്നതിനുപകരം ആഞ്ജനേയനെത്തേടി കദളീവനത്തിൽ പോയി.

നരേന്ദ്രനു് രാത്രികാലങ്ങളിൽ പല അദ്ഭുതദശ്നങ്ങളും ഉണ്ടാകാറുണ്ടു്. നരൻ ഉറക്കംപിടിക്കുന്നതുതന്നെ ഒരു വിശേഷപ്പെട്ട വിധത്തിലായിരുന്നു. കണ്ണടച്ചാലുടൻ പുരികങ്ങളുടെ നടുക്കു് ഒരദ്ഭുതപ്രകാശം ദൃശ്യമാകും. അതിൻെറ നിറം മാറിക്കൊണ്ടിരിക്കും. അതു ക്രമേണ വളന്നു പൊട്ടിവിതറി ശരീരം മുഴവൻ പ്രഭാപൂരത്തിൽ കുളിപ്പിക്കും. മനസ്സു് ഈ ദൃശ്യത്തെക്കുറിച്ചു് ചിന്താഗ്രസ്തമായിരിക്കുമ്പോൾ ശരീരം നിദ്രാധീനമാകും. ഇതൊരു നിത്യസംഭവമായിരുന്നു. കമിഴ്ന്നുകിടന്നു് മയങ്ങിത്തുടങ്ങിയാൽ പ്രകാശം പ്രത്യക്ഷപ്പെടുകയായി. ഇതു് സ്വഭാവികമാണെന്നും

എല്ലാവരും ഉറങ്ങുന്നതു് ഈ രീതിയിലാണെന്നുമാണു് നരേന്ദ്രൻ വളരെ നാൾ കരുതിയിരുന്നതു്. എന്നിട്ടൊരിക്കലൊരു സഹപാഠിയോടു ചോദിച്ചു: 'താനുറങ്ങാൻ കിടക്കുമ്പോൾ ഭ്രൂമദ്ധ്യത്തിലൊരു പ്രകാശം കാണാറുണ്ടോ ?' ഇല്ലെന്നയാൾ. 'ഞാൻ കാണാറുണ്ടല്ലൊ. താനൊരു കാര്യം ചെയ്യു: കിടക്കുമ്പോഴേ അങ്ങുറങ്ങരുതു്. ഇത്തിരി കാത്തിരിക്കുക. എന്നാൽ കാണാം' എന്നു പറഞ്ഞു നരേന്ദ്രൻ. എന്നാൽ ഇതിനെക്കുറിച്ചു് പില്ക്കാലം വേറൊരാൾ ചോദിക്കുകയുണ്ടായി: 'നരേൻ, കുഞ്ഞേ, നീ ഉറങ്ങാൻ കിടക്കുമ്പോൾ ഒരു പ്രകാശം കാണുക പതിവുണ്ടോ ?' ചോദിച്ചതു് അദ്ദേഹത്തിന്റെ ഗുരുദേവനാണു്. ഇതു് ധ്യാനസിദ്ധന്റെ ലക്ഷണമാകുന്നു എന്നു ഗുരു അരുളുകയുണ്ടായി. ഈ അനുഭവം അവസാനംവരെ നിലനിന്നു; ഇത്ര നിരന്തരമോ തീവ്രമോ ആയിരുന്നില്ല അവസാനകാലങ്ങളിൽ എന്നുമാത്രം.

അനേകവർഷങ്ങൾക്കുശേഷം അദ്ദേഹത്തിന്റെ സബ്രഹ്മചാരികളിലൊരാൾ, ഈ ജ്യോതിർദ്ദർശനം തനിക്കും അനുഭവപ്പെടുത്തിത്തരണമെന്നു് സ്വാമിജിയോടപേക്ഷിച്ചു. സ്വാമിജി അദ്ദേഹത്തിന്റെ ശിരസ്സിൽ കൈയു് വെച്ചു. ഉടൻ ബാഹ്യലോകമെല്ലാം മാഞ്ഞുമറഞ്ഞതായും തൽസ്ഥാനത്തു് ഒരു അഖണ്ഡപ്രഭാസാഗരം കാണുന്നതായും അദ്ദേഹത്തിനു് അനുഭവപ്പെട്ടു.

നരേന്ദ്രൻ ബാല്യത്തിൽത്തന്നെ ലീലയായി ധ്യാനം ശീലിച്ചിരുന്നു. ലീലയെങ്കിലും അതു് ആ ബാലനിൽ ആദ്ധ്യാത്മികാവേശം ഉദ്ദീപിപ്പിക്കാറുണ്ടു്. അയൽവീട്ടിലെ കുട്ടികളും ഈ കളിയിൽ പങ്കുകൂടും. ഒരുനാൾ കൂട്ടുകാരുമൊത്തു് ഈ ധ്യാനലീലയിൽ വ്യാപൃതനായിരിക്കുമ്പോൾ ഒരു മൂൎഖൻപാമ്പു് വന്നുകൂടി. പാമ്പിനെക്കണ്ടു പേടിച്ചു് വിളിച്ചുകൂകിക്കൊണ്ടു കൂട്ടുകാരൊക്കെ പമ്പ കടന്നു. നരനതൊന്നും കേട്ടില്ല; അവിടെനിന്നു ഇളകിയതുമില്ല. എന്തു ചെയ്യേണ്ടുവെന്നറിയാതെ കൂട്ടുകാർ കുഴങ്ങി. അവരോടിച്ചെന്നു് അച്ഛനമ്മമാരെ വിവരമറിയിച്ചു. അവർ ഓടിവന്നപ്പോൾ കണ്ടതൊരു ഭയങ്കരകാഴ്ച ! പുത്രൻ കണ്ണുമടച്ചിരിക്കുന്നു; മുമ്പിൽ ഒരു തടിയൻ പാമ്പു് പടവും വിടൎത്തി നിന്നാടുന്നു! മാനത്തു് മങ്ങിയ തിങ്കൾ; താഴെ ഇരുട്ടും ഒച്ചയെടുത്താൽ പാമ്പെന്തെങ്കിലും ചെയ്യെങ്കിലോ എന്നു പേടിച്ചു് അവർ മുറവിളികൂട്ടിയില്ല. പെട്ടെന്നു് ആ ശങ്കരാഭരണം തനിയേ ഇഴഞ്ഞിറങ്ങിപ്പോയി. അതിനെ അവിടെയൊക്കെ തേടിയിട്ടും കണ്ടുകിട്ടിയില്ല. അല്പം കഴിഞ്ഞു് ബോധം വന്നപ്പോൾ ഇക്കഥയൊക്കെ കേട്ടു നരേന്ദ്രൻ പറഞ്ഞു: 'ഞാനിതൊന്നും അറിഞ്ഞില്ല. പറഞ്ഞറിയിക്കാനാവാത്ത ആനന്ദത്തിൽ ആറാടുകയായിരുന്നു ഞാൻ.'

## വിദ്യാരംഭം

ആറാംവയസ്സിൽ നരേന്ദ്രനെ വിദ്യാലയത്തിൽ ചേർത്തു. പക്ഷേ, അവിടെ കിട്ടിയ കൂട്ടുകെട്ടിന്റെ ഫലമായി നരേന്ദ്രൻ പല അസഭ്യപദങ്ങളും സ്വായത്തമാക്കി. ഇതു കേട്ടു വീട്ടുകാർ ഞെട്ടിപ്പോയി. മേലാൽ ആ പള്ളിക്കൂടത്തിൽ പോകേണ്ടെന്നും നിശ്ചയിച്ചു. പകരം, വീട്ടിലിരുത്തി പഠിപ്പിക്കാൻ ഒരാശാനെ ഏർപ്പാടു ചെയ്തു. സഹപാഠികളായി അയൽപക്കത്തെ ചില കുട്ടികളും ഉണ്ടായിരുന്നു. പഴയ തേവാരപ്പുരയിലായിരുന്നു പാഠശാല. നരേന്ദ്രന്റെ അനന്യസാധാരണമായ ബുദ്ധിവൈഭവം വേഗം വെളിപ്പെട്ടു. ഇതരബാലന്മാർ അക്ഷരമാലയുമായി മല്ലുപിടിക്കുമ്പോൾ നരേന്ദ്രൻ എഴുതാനും വായിക്കാനും പഠിച്ചുകഴിഞ്ഞു. അവന്റെ ധാരണാശക്തി അസാമാന്യമായിരുന്നു. ഏഴു വയസ്സിൽ മുഗ്ദ്ധബോധമെന്ന സംസ്കൃതവ്യാകരണം ഏതാണ്ടു മുഴുവൻതന്നെ ഹൃദിസ്ഥമാക്കി; അതുപോലെതന്നെ രാമായണത്തിലെയും മഹാഭാരതത്തിലെയും പല നീണ്ട ഭാഗങ്ങളും. രാമായണഗാനംചെയ്തു് ഉപജീവിക്കുന്ന ചില കാഥികർ ഒരിക്കൽ നരന്റെ വീട്ടിലെത്തി. അവർ പാടുമ്പോൾ പല തെറ്റുകളും വരുത്തി. ഈ ബാലൻ അവരുടെ തെറ്റു ചൂണ്ടിക്കാണിച്ചു. ബാലന്റെ മിടുക്കു കണ്ടു് ഗായകർക്കു് അദ്‌ഭുതവും സന്തോഷവും തോന്നി.

ബാല്യകാലമൈത്രി ചിരസ്ഥായിയാണു്. ചെറുപ്പത്തിലെ ഈ തോഴർ പില്ക്കാലത്തു് നരേന്ദ്രന്റെ ഉററവരും സഹകാരികളുമായിത്തീരുന്നതു് കാണാം. കുട്ടിക്കാലത്തു നേടിയ നേതൃത്വം പില്ക്കാലവും നിലനിന്നിരുന്നു. ബാല്യത്തിൽത്തന്നെ സ്നേഹിതന്മാരെല്ലാം നരേന്ദ്രന്റെ അഗ്രിമസ്ഥാനം സമ്മതിച്ചുകൊടുത്തു. ബാലലീലയിൽ നരേന്ദ്രൻ 'നരേന്ദ്രൻ' തന്നെയായിരുന്നു. അന്നത്തെ അവരുടെ ഒരു പ്രധാനവിനോദം അരചനും അരമനയും വിളയാടുകയായിരുന്നു. മുററത്തുനിന്നു പൂജാമുറിയിലേയ്ക്കു നയിക്കുന്ന പടികളുടെ മുകളിലത്തെ പടിയായിരുന്നു രാജസിംഹാസനം. നരൻ അവിടെ ഇരിപ്പുറപ്പിക്കും. തന്നോടൊപ്പമിരിക്കാൻ വേറാരെയും സമ്മതിക്കയില്ല. അവിടെയിരുന്നുകൊണ്ടു്, സാമന്തന്മാരെയും സേനാപതിയെയും സചിവമുഖ്യനേയുമെല്ലാം നിശ്ചയിക്കും. ചിലപ്പോൾ രാജസദസ്സു നടത്തും: നീതിന്യായം രാജകീയപ്രൗഢിയിൽ നടപ്പാക്കും. എവിടെയെങ്കിലും അനുസരണക്കേടു് അല്പമെങ്ങാൻ കണ്ടാൽ ഒന്നു കണ്ണുരുട്ടും, അതുടനടി അടങ്ങും.

നരേന്ദ്രന്റെ അച്ഛന്റെ കക്ഷികൾ പലരും വീട്ടിൽ വരാറുണ്ട്. അവർ പല ജാതിയിൽ പെട്ടവരും ഉണ്ടായിരിക്കും. ഓരോ ജാതിക്കാക്കും പുക വലിക്കാൻ വെവ്വേറെ പുകക്കുഴൽ. മഹമ്മദീയക്കും ഒന്നു കരുതിയിരുന്നു. ജാതിവ്യത്യാസം നരേന്ദ്രന് മനസ്സിലാക്കാൻ കഴിയാത്ത ഒരു നൂലാമാലയായിരുന്നു. എല്ലാ ജാതിയിൽ പെട്ടവരും എന്തുകൊണ്ട് ഒരുമിച്ച് ഊണു കഴിച്ചുകൂടാ, ഒരേ കുഴലിൽനിന്നും പുകവലിച്ചുകൂടാ? താനൊന്നു ചെയ്തു നോക്കിയാലോ? ആകാശം ഇടിഞ്ഞുവീഴുമോ? ഒന്നു പരീക്ഷിച്ചുനോക്കാൻ തന്നെ അവനുറച്ചു. ഒന്നൊന്നായി ഓരോ കുഴലുമെടുത്ത് പുക വലിച്ചുനോക്കി. മഹമ്മദീയക്കുള്ള കുഴലിൽക്കൂടിയും പുകവലിച്ചു. എന്നിട്ടൊന്നും വിശേഷിച്ചു സംഭവിച്ചില്ല. ഇതിനു ശകാരിച്ചപ്പോൾ ആ കുമാരന്റെ ഉത്തരമിതായിരുന്നു: 'തമ്മിലെന്താ വ്യത്യാസമെന്ന് എനിക്കു മനസ്സിലാകുന്നില്ല.'

അല്ല, വ്യത്യാസം കാണാനോ കാണിക്കാനോ അല്ല നരേന്ദ്രൻ പിറന്നത്. സമസൃഷ്ടങ്ങളുടെ സമത്വവും സാഹോദര്യവും ഉപദേശിക്കുകയായിരുന്നു ഈ സമദർശിയുടെ ജീവിതസന്ദേശം.

ചെറുപ്പത്തിന്റെ തിമപ്പു പല രൂപത്തിൽ കണ്ടിരുന്നു; കുസൃതിക്കും കുറവില്ല. ഒരിക്കൽ ചങ്ങാതിമാരുമായി അടിപിടികൂടി പൂജാമുറിയുടെ വരാന്തയിൽനിന്നു താഴോട്ടു വീണു. തല ഒരു കല്ലിൽ ചെന്നടിച്ചു. അന്നത്തെ വീഴ്ചയുടെ പാട് നെററിയിൽ വലത്തേ കണ്ണിനുമേലെ മരണം വരെ കാണാമായിരുന്നു.

ഈ വീഴ്ചയെക്കുറിച്ച് നരേന്ദ്രന്റെ അദ്ധ്യാത്മഗുരുനാഥൻ പറയുകയുണ്ടായി: 'ഈ ആപത്തിൽക്കൂടി നരന്റെ കരുത്ത് തടയപ്പെട്ടിരുന്നില്ലെങ്കിൽ അവൻ ലോകം തകർത്തേനെ! ഇതുകാരണം അവൻ ലോകത്തെ ഉയർത്തി!'

പ്ലേറേറാവിനെപ്പോലെയോ അരിസ്റ്റോട്ടലിനെപ്പോലെയോ ലോകത്തിന്റെ ചിന്താസരിത്തിന്റെ ഗതി നിയന്ത്രിക്കാൻ പിറന്നവക്കും, അലക്സാണ്ഡറെയോ സീസറെയോ പോലെ അതിന്റെ നിയതിയെ പരിവർത്തനം ചെയ്യാൻ വന്നവക്കും ബാല്യത്തിൽ ത്തന്നെ തങ്ങളുടെ പ്രഭാവത്തെപ്പററി ബോധമുണ്ട്. ഭാവിയിൽ തങ്ങൾക്കു കൈവരാനിരിക്കുന്ന മഹത്ത്വത്തെക്കുറിച്ച് അവക്ക് നൈസർഗ്ഗികമായിത്തന്നെ അറിവുണ്ട്. നരേന്ദ്രനും വരാനിരിക്കുന്ന മഹത്ത്വത്തെക്കുറിച്ച് ബോധവാനായിരുന്നു. സമവയസ്സന്മാക്ക് അജ്ഞാതമായിരുന്ന പല കാര്യങ്ങളും നരേന്ദ്രനു സുവ്യക്തങ്ങളായിരുന്നു. തനിക്കു അഭിമുഖീഭവിയ്ക്കാനിരിക്കുന്ന സംഘട്ടനങ്ങളെക്കുറിച്ചും ക്ലേശങ്ങളെക്കുറിച്ചും ആ ബാലനു അന്നേ നേരിയ അറിവുണ്ടായിരുന്നു.

# ആദ്ധ്യാത്മികതയുടെ സൂചനകൾ

ഏഴാമത്തെ വയസ്സിൽ, 1870-ൽ, ഈശ്വരചന്ദ്രവിദ്യാസാഗരൻ നടത്തിയിരുന്ന മെട്രോപോലിററൻ വിദ്യാലയത്തിലെ ഒന്നാം ക്ലാസ്സിൽ നരേന്ദ്രനെ ചേർത്തു. അവൻെറ അസാധാരണമായ ബുദ്ധിശക്തി വളരെ വേഗം അദ്ധ്യാപകന്മാരുടെയും സതീർത്ഥ്യരുടെയും ശ്രദ്ധയിൽ പെട്ടു. വളരെയേറെ ഉത്സാഹഭരിതനായിരുന്നതുകൊണ്ടു് ക്ലാസ്സിൽ അടങ്ങിയൊതുങ്ങി ഒരിക്കലും ഇരിക്കാറില്ലെന്നു മാത്രം.

നരേന്ദ്രൻ കളിക്കുമ്പോൾ ഭയങ്കരമായി കളിക്കും. ചാട്ടം, ഓട്ടം, ഗോലി, ഗുസ്തി ഇവയാണു് പ്രിയപ്പെട്ട കളികൾ. ഉച്ചയ്ക്കു് ഉണ്ണാൻ വിട്ടാൽ ഊണും കഴിഞ്ഞു് ആദ്യം കളിസ്ഥലത്തെത്തുന്നതു നരേന്ദ്രനായിരിക്കും. പുതിയപുതിയ കളികളിൽ അവനു വലിയ താൽപ്പര്യമായിരുന്നു; പുതിയതു പലതും സ്വയം കണ്ടുപിടിക്കാറുമുണ്ടു്. യന്ത്രങ്ങളിൽ അവനു വലിയ താൽപ്പര്യമായിരുന്നു. കളിപ്പാട്ടമായി തീവണ്ടിയും ഗ്യാസ്‌വിളക്കും മററും സ്വയം ഉണ്ടാക്കും. കളികളിൽ ചങ്ങാതിമാർ തമ്മിൽ വഴക്കുവീഴും. വഴക്കു തീർക്കാൻ എല്ലാവരും നരേന്ദ്രൻെറ അടുക്കലാണെത്തുക. നേരമ്പോക്കിനായി ചിലപ്പോൾ അവൻ രണ്ടു കൂട്ടരെ തമ്മിൽ കടിപിടി കൂട്ടും. വഴക്കു മൂത്തു് കൈയേററത്തിലെത്തിയാൽ നരൻ ഇടയ്ക്കു ചാടിവീഴും; ചിലപ്പോൾ അപകടത്തിനും ഇടവരാറുണ്ടു്. എന്നാൽ ഗുസ്തി ശീലിച്ചിരുന്നതുകൊണ്ടു് തന്നെത്താൻ കാക്കാൻ എളുപ്പമായിരുന്നു. പലപ്പോഴും ക്ലാസ്സുമുറി കളിക്കളമാക്കി മാററും, ക്ലാസ്സു നടന്നുകൊണ്ടിരിക്കുമ്പോഴും. താൻ വീട്ടിൽ കാണിച്ച വികൃതിത്തരങ്ങളുടെ വർണ്ണനകൾകൊണ്ടോ, ഇതിഹാസപുരാണങ്ങളിലെ കഥകൾ കൊണ്ടോ അവൻ കൂട്ടുകാരെ വിനോദിപ്പിച്ചിരുന്നു.

ഒരു ദിവസം പെട്ടെന്നു് അദ്ധ്യാപകൻ, വർത്തമാനം പറഞ്ഞു കൊണ്ടിരുന്ന നരേന്ദ്രനോടും കൂട്ടുകാരോടും താൻ പഠിപ്പിച്ചതു് ഉരുവിടാൻ ആവശ്യപ്പെട്ടു. എല്ലാവരും മിഴിച്ചുനിന്നു. നരനു് പാഠം ശ്രദ്ധിക്കാനും കൂട്ടുകാരെ തമാശ പറഞ്ഞു രസിപ്പിക്കാനും ഒരേ സമയത്തു കഴിഞ്ഞിരുന്നു. അദ്ധ്യാപകൻ ചോദിച്ച ചോദ്യത്തിനെല്ലാം അവൻ ശരിക്കു് ഉത്തരം നല്കി. പഠിപ്പിച്ചുകൊണ്ടിരുന്നപ്പോൾ വർത്തമാനം പറഞ്ഞതാരാണെന്ന അദ്ധ്യാപകൻെറ അന്വേഷണത്തിനുത്തരമായി കുട്ടികൾ നരേന്ദ്രനെ ചൂണ്ടിക്കാണിച്ചു. പക്ഷേ അദ്ധ്യാ

പകനതു വിശ്വസിച്ചില്ല. അതുകൊണ്ടു ശിക്ഷയായി അദ്ദേഹം അവരെ എഴുന്നേല്പിച്ചുനിർത്തി. നരനും എഴുന്നേററുനിന്നു. 'താൻ നില്ക്കേണ്ടതില്ല,' എന്നദ്ധ്യാപകൻ. 'അതല്ല, ഞാനും നില്ക്കണം: സംസാരിച്ചുകൊണ്ടിരുന്നതു് ഞാനാണു്'' എന്നു് ശിഷ്യനും. നരൻ നില്ക്കുകതന്നെ ചെയ്തു.

ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങേണ്ട ഘട്ടമായി. ബാലനു് അതത്ര സമ്മതമായില്ല. ഈ വിദേശഭാഷ താൻ എന്തിനു പഠിക്കണം എന്നാണവന്റെ ചോദ്യം. അദ്ധ്യാപകന്മാർ നിർബ്ബന്ധം തുടങ്ങി. ബാലൻ കരഞ്ഞുംകൊണ്ടു് വീട്ടിലെത്തി. അച്ഛനമ്മമാരും അദ്ധ്യാപകന്മാരുടെ അഭിപ്രായക്കാരായിരുന്നു. എന്നാൽ, ഏതാനും മാസങ്ങൾക്കുശേഷം ഇംഗ്ലീഷ് പഠിക്കാനാരംഭിച്ചപ്പോൾ അവൻ പ്രദർശിപ്പിച്ച ഉത്സാഹവും സാമർത്ഥ്യവും കണ്ടു് ഏവരും അദ്ഭുതപ്പെട്ടു.

പരിവ്രാജകസന്ന്യാസിമാരോടുള്ള നരേന്ദ്രന്റെ സ്നേഹാദരങ്ങൾ തുടർന്നുപോന്നു. 'എനിക്കൊരു സന്ന്യാസിയാകണം. ഒരു കൈനോട്ടക്കാരൻ അങ്ങനെയാകുമെന്നു് എന്നോടു പറഞ്ഞിട്ടുണ്ടു്,' എന്നുംപറഞ്ഞു് കൈയിലെ ഒരു ഭ്രൂരേഖ നരൻ കൂട്ടുകാർക്കു് കാണിച്ചുകൊടുത്തിരുന്നു.

ആ ബാലന്റെ തിതിക്ഷയും നിർഭീകതയും പ്രകടമാക്കുന്ന ഒരു സംഭവം ഇക്കാലത്തുണ്ടായി. വിദ്യാലയത്തിലെ ഒരദ്ധ്യാപകൻ വലിയ ശുണ്ഠിക്കാരനായിരുന്നു. ചൂരൽപ്രയോഗം അയാൾ നിർലോഭം നടത്താറുണ്ടു്. ഒരുദിവസം എന്തോ കുററത്തിനു് ആ അദ്ധ്യാപകൻ ഒരു കുട്ടിയെ കഠിനമായി അടിച്ചു. ഈ ക്രൂരത കണ്ടു മനംമടുത്ത നരേന്ദ്രൻ ചിരിക്കാൻ തുടങ്ങി. അദ്ധ്യാപകന്റെ കോപം നരേന്ദ്രന്റെ നേർക്കു തിരിഞ്ഞു. അയാൾ അടിയും തുടങ്ങി. മേലാൽ ഒരിക്കലും തന്നെ പരിഹസിച്ചു് ചിരിക്കയില്ലെന്നു് സത്യം ചെയ്യണമെന്നു് അയാൾ ആവശ്യപ്പെട്ടു. നരൻ കൂട്ടാക്കിയില്ല. അയാൾ ചൂരൽപ്രയോഗം പുനരാരംഭിച്ചു. മാത്രമല്ല, ചെവിക്കു പിടിച്ചു തൂക്കിയെടുത്തു് ബെഞ്ചിൽ നിർത്തി. ഫലമോ? കാതു കീറി. ചോര ഒഴുകി. എന്നിട്ടും നരൻ സത്യം ചെയ്യാൻ തയ്യാറായില്ല. അവൻ കോപംകൊണ്ടു. കണ്ണീരും വാർത്തുകൊണ്ടു് അദ്ധ്യാപകനോടു പറഞ്ഞു: 'എന്റെ കാതിൽ തൊട്ടുപോകരുതു്. താനാരാണു് എന്നെ തല്ലാൻ? ഇനിയെന്നെ തൊട്ടുകളിക്കാതെ സൂക്ഷിച്ചോളൂ!' ദൈവാധീനംപോലെ തത്സമയം വിദ്യാസാഗരൻ അതിലേ വന്നു. ബാലൻ കരഞ്ഞുംകൊണ്ടു് നടന്നതൊക്കെ അദ്ദേഹത്തോടു പറഞ്ഞു. താനിനി ആ സ്കൂളിൽ കാലുകുത്തുകയില്ലെന്നും പറഞ്ഞു.

കൊണ്ടു് പുസ്തകവുമെടുത്തു് അവൻ പുറത്തുപോയി. വിദ്യാസാഗരൻ ബാലനെ ആപ്പീസിൽ കൂട്ടിക്കൊണ്ടുപോയി നല്ലവാക്കു പറഞ്ഞു സമാധാനിപ്പിച്ചു. പള്ളിക്കൂടത്തിലെ ശിക്ഷണനടപടികളെക്കുറിച്ചു് പിന്നീടു് ഒരന്വേഷണം നടത്തുകയും, ഇത്തരം സംഭവങ്ങൾ ആവർത്തിക്കാതിരിക്കാൻ വേണ്ട കരുതലുകൾ ഏർപ്പെടുത്തുകയും ചെയ്തു. അമ്മ ഇതറിഞ്ഞപ്പോൾ വല്ലാതെ ക്ഷോഭിച്ചു. മേലാൽ ആ പള്ളിക്കൂടത്തിൽ പോകേണ്ടതില്ലെന്നു് അവർ മകനോടു പറഞ്ഞു. പക്ഷേ, പിറേന്നു നരൻ പതിവുപോലെ വിശേഷവിധിയായി യാതൊന്നും സംഭവിക്കാത്ത മട്ടിൽ ക്ലാസ്സിൽ ഹാജരായി. കാതിലെ മുറിവുണങ്ങാൻ നാൾ കുറെ പിടിച്ചു.

ബാല്യംമുതല്ക്കേ നരേന്ദ്രനു് അന്ധവിശ്വാസമോ ഭയമോ ഉണ്ടായിരുന്നില്ല. പഴയതൊക്കെ പവിത്രമെന്നൊട്ടു സമ്മതിച്ചിരുന്നുമില്ല. അടുത്തൊരു വീട്ടിലെ മരത്തിൽ, പൂ പറിക്കാനും കാൽ കെട്ടിമറിയാനും നരേന്ദ്രൻ കയറുക പതിവുണ്ടു്. കൈയിൽ തൂങ്ങിയും കാലിൽ തൂങ്ങിയും ആടിക്കളിക്കും; തല കീഴായി കിടക്കും; കീഴോട്ടു മറിഞ്ഞു ചാടും. കൂടെ ഒരു കൂട്ടുകാരനും കാണും. ആ വീട്ടിലെ, കണ്ണിനു കാഴ്ച മങ്ങിയ അപ്പൂപ്പനു് ഇതത്ര പിടിച്ചില്ല. ഇതു നിർത്താൻ കിഴവനൊരു വിദ്യയെടുത്തു. ആ മരത്തിൽ വെള്ളത്തുണിയുടുത്ത ഒരു ബ്രഹ്മദൈത്യൻ കുടിയിരിപ്പുണ്ടെന്നും, അതിൽ കയറുന്ന കിടാങ്ങളുടെ കഴുത്തു് ആ ദൈത്യൻ പിടിച്ചു ഞെരിക്കുമെന്നും ആ മനുഷ്യൻ നരേന്ദ്രനോടു പറഞ്ഞു. അവനതൊക്കെ മിണ്ടാതെ കേട്ടു. കിഴവൻ കൺമറഞ്ഞപ്പോൾ അവൻ പിന്നെയും മരത്തിനു മുകളിലെത്തി. കിഴവന്റെ വാക്കു കാര്യമായെടുത്ത ചങ്ങാതി നരേന്ദ്രനെ വിലക്കി. കൂട്ടുകാരന്റെ ഗൗരവത്തെ പരിഹസിച്ചുകൊണ്ടു നരേന്ദ്രൻ പറഞ്ഞു: 'താനെന്തൊരു കഴുതയാണു്! കിഴവന്റെ കഥ നേരായിരുന്നെങ്കിൽ എന്റെ കഴുത്തു് എത്രയോ മുമ്പു് പോയേനെ!'

കേവലം ബാലിശമായ ഒരു സംഭവമെന്നിരുന്നാലും ഇതു് ഭാവിശ്രേയഃപിശുനശകുനമാണു്. തിങ്ങിനിറഞ്ഞ സദസ്സുകൾക്കു മുമ്പാകെ സ്വാമി വിവേകാനന്ദൻ ഗർജ്ജിക്കാറുണ്ടു്: 'ഒരു ഗ്രന്ഥത്തിൽ കണ്ടു എന്നു കരുതി വിശ്വസിക്കൊല്ല! വേറൊരുവനങ്ങനെ മൊഴിഞ്ഞു എന്നതുകൊണ്ടു വിശ്വസിക്കായ്‌വിൻ! സ്വയം സത്യം കണ്ടെത്തുവിൻ! അതാണു് സാക്ഷാത്കാരം!'

നരേന്ദ്രൻ ഒരു നാടകസംഘം തുടങ്ങി. വീട്ടിലെ ഭജനശാലയിൽ അവർ പല നാടകങ്ങളുമാടി. പിതൃവ്യനു് ഇതത്ര പിടി

ച്ചില്ല. അദ്ദേഹം അവരുടെ അരങ്ങ് തകർത്തു. അപ്പോൾപിന്നെ വീട്ടിൽ മറെറാരു വ്യായാമശാല തുടങ്ങി. അവിടെ കൂട്ടുകാരു മൊത്തു പതിവായി വ്യായാമം ശീലിച്ചുവന്നു. ഒരുദിവസം അവന്റെ ഒരു മച്ചുനന്റെ കൈയൊടിഞ്ഞു. പോരെങ്കിൽ, പിതൃവ്യൻ അവരുടെ സാമഗ്രികൾ നശിപ്പിക്കുകയും ചെയ്തു. അതോടുകൂടി വ്യായാമശാലയും പൂട്ടി. നരേന്ദ്രനും കൂട്ടുകാരും അയൽപക്കത്തുള്ള നവഗോപാലമിത്രന്റെ വ്യായാമശാലയിൽ ചേർന്ന് വാൾപയററ്, അടിതട, ഗുസ്തി, തോണിതുഴയൽ മുതലായവ ശീലിക്കാൻ തുടങ്ങി. ഒരിക്കലൊരു കായികമത്സരത്തിൽ അവൻ ഒന്നാം സമ്മാനം കരസ്ഥമാക്കി. ഇതൊക്കെച്ചെയ്തു മുഷിയുമ്പോൾ വീട്ടിൽ മായാദീപപ്രദർശനമാരംഭിക്കയായി.

നരേന്ദ്രൻ സകലരുടെയും പ്രാണപ്രിയനായിരുന്നു. അടുത്തുള്ള എല്ലാ വീട്ടുകാരുമായി, ഉച്ചനീചഭേദമോ കുബേരകുചേലഭേദമോ നോക്കാതെ ഈ ബാലൻ മൈത്രി സ്ഥാപിച്ചു. തന്റെ തോഴരിൽ ആർക്കെങ്കിലും അത്യാപത്തുകളോ സ്വജനനാശമോ സംഭവിച്ചാൽ അവിടെ ആദ്യമെത്തുന്ന ശാന്തിദൂതൻ നരേന്ദ്രനായിരിക്കും. അവന്റെ ഫലിതങ്ങളും കുറുമ്പുകളും ഗൗരവപ്രകൃതികളായ കാരണവന്മാരെപ്പോലും പൊട്ടിച്ചിരിപ്പിക്കാറുണ്ട്. സ്ത്രീകൾക്ക് നരേന്ദ്രൻ കണ്ണിലുണ്ണിയായിരുന്നു. പ്രായഭേദമനുസരിച്ച് അവരെ അമ്മായിയെന്നോ ചേച്ചിയെന്നോ ഒക്കെയാണ് അവൻ വിളിക്കാറ്. നാണം കുണുങ്ങലൊന്നും ആ ബാലനെ ബാധിച്ചിട്ടില്ല. അവൻ എവിടെ ച്ചെന്നാലും ആ വീട്ടിലെ ഒരാളായിട്ടാണ് പെരുമാറുക.

അക്കാലത്തുതന്നെ പാചകപ്പണി പഠിച്ചു. കൂട്ടുകാരിൽനിന്നും പണം പിരിച്ചുണ്ടാക്കും. ഒരു നല്ല തുക താനും എടുക്കും. എന്നിട്ട് പലതരം പലഹാരങ്ങളുണ്ടാക്കി എല്ലാവരുംകൂടി ഒരുമിച്ചിരുന്നു കഴിക്കും. ആ കലയിലും അവൻ നല്ല വിരുതു നേടി. മുളക് കുറച്ചേറെ ചേർക്കുമെന്നുമാത്രം.

പഠിത്തത്തിനിടയ്ക്ക് ഇട കിട്ടിയാൽ കൂട്ടുകാരെ കൂട്ടി കല്ക്കത്തയിലെ പല ഉല്ലാസസ്ഥലങ്ങളും കാണാൻ പോകും. ചിലപ്പോളൊരു ഉദ്യാനത്തിലേയ്ക്കായിരിക്കും; ചിലപ്പോൾ കാഴ്ചബംഗ്ലാവിലേയ്ക്ക്; അല്ലെങ്കിൽ ഒക്ടർലോണി സ്മാരകത്തിലേയ്ക്ക്. അങ്ങനെ ഓരോരോ ഇടങ്ങളിലേയ്ക്ക്. നരേന്ദ്രനും ചില കൂട്ടുകാരുംകൂടി ഒരു ദിവസം വഞ്ചിവഴി കല്ക്കത്തയുടെ ഒരു ഭാഗമായ മേടേബ്രൂരുജിലുള്ള നവാബിന്റെ വക മൃഗശാല കാണാൻ പോയി. മടക്കത്തിൽ ഒരു കുട്ടി വഞ്ചിയിൽ ഛർദ്ദിച്ചു. വഞ്ചിക്കാർക്ക് ദേഷ്യം വന്നു. കുട്ടികൾ

വഞ്ചി വൃത്തിയാക്കിക്കൊടുക്കണമെന്ന് അവർ നിർബ്ബന്ധിച്ചു. വയ്യെന്ന് കുട്ടികളും. പകരം കൂലി ഇരട്ടി കൊടുക്കാമെന്ന് അവർ പറഞ്ഞുനോക്കി. വഞ്ചിക്കാർ അതിനു വഴിപ്പെട്ടില്ല. വഞ്ചി കടവിനടുത്തെത്തിയപ്പോൾ കുട്ടികളെ ഇറങ്ങാൻ സമ്മതിച്ചില്ല; എന്നുമാത്രമല്ല, അവരെ തല്ലാൻ വട്ടംകൂട്ടുകയും ചെയ്തു. വഞ്ചിക്കാർ കൂട്ടുകാരെ ശകാരിച്ചുകൊണ്ടിരിക്കെ നരൻ കരയ്ക്ക് എടുത്തുചാടി. കരയ്ക്കുകൂടി നടന്നിരുന്ന രണ്ട് ഇംഗ്ലീഷുപട്ടാളക്കാരുടെ അടുത്തു ചെന്ന് ഏഴ് വയസ്സുമാത്രം പ്രായമുള്ള ആ ബാലൻ മുറിയിംഗ്ലീഷിൽ അവരോട് സഹായം അപേക്ഷിച്ചു; തന്നെയല്ല, തന്റെ കുഞ്ഞിക്കൈകൊണ്ട് അവരുടെ കൈയ് പിടിച്ച് അവരെ വഞ്ചിയ്ക്കടുത്തേയ്ക്കു കൂട്ടിക്കൊണ്ടു വന്നു. വാത്സല്യത്തോടെ പട്ടാളക്കാർ സംഗതിയൊക്കെ കണ്ടും കേട്ടും മനസ്സിലാക്കി. അവർ വേഗം വഞ്ചിക്കാരോട് കുട്ടികളെ ഇറക്കിവിടാൻ ഗൗരവത്തിൽ ആജ്ഞാപിച്ചു. പട്ടാളക്കാരെ കണ്ടപ്പോൾ വഞ്ചിക്കാർക്ക് ഭയമായി. അവരുടനെ ഒന്നും മിണ്ടാതെ കുട്ടികളെ ഇറക്കിവിട്ടു; വേഗം അവിടെനിന്നും കടക്കുകയും ചെയ്തു. പട്ടാളക്കാർക്ക് നരേന്ദ്രനോട് വളരെ വാത്സല്യവും സന്തോഷവും തോന്നി. അവരവനെ സിനിമയ്ക്കു ക്ഷണിച്ചു. അവൻ അതു സ്വീകരിച്ചില്ല. പട്ടാളക്കാർ ചെയ്ത ഉപകാരത്തിന് അവരോടു നന്ദിപറഞ്ഞ് നരനും കൂട്ടരും വീട്ടിലേയ്ക്കു മടങ്ങി.

നരേന്ദ്രന് പതിനൊന്നു വയസ്സുള്ളപ്പോൾ വേറൊരു രസകരമായ സംഭവം നടന്നു. എഡ്വേർഡ് ഏഴാമൻ വെയിത്സ് രാജകുമാരനായിരിക്കുമ്പോൾ ഇന്ത്യ സന്ദർശിക്കുകയുണ്ടായി. ആ സമയത്തു് 'സിറാപിസ്'' എന്ന ബ്രിട്ടീഷ് പടക്കപ്പൽ കല്ക്കത്താ തുറമുഖത്തെത്തി. കപ്പൽ കാണാൻ അനുവാദം സമ്പാദിക്കണമെന്ന് കൂട്ടുകാർ നരനെ നിർബ്ബന്ധിച്ചു. അനുമതിപത്രം കിട്ടാൻ പ്രമാണിയായ ഒരു ഇംഗ്ലീഷ് ഉദ്യോഗസ്ഥനെ കാണേണ്ടതുണ്ട്. കൈയ്യിൽ അപേക്ഷയുമായി നരൻ ആപ്പീസിന്റെ മുമ്പിലെത്തിയപ്പോൾ അപേക്ഷകന്റെ പ്രായക്കുറവു കണ്ട്, തവണക്കാരൻ അവനെ അകത്തു വിട്ടില്ല. എന്തു ചെയ്യേണ്ടുവെന്ന് ആലോചിച്ചുകൊണ്ടു നില്ക്കുമ്പോൾ, അകത്തു കടന്ന അപേക്ഷകർ രണ്ടാംനിലയിലെ ഒരു മുറിയിലേയ്ക്കു പോകുന്നതു് അവൻ കണ്ടു. തനിക്ക് കടന്നു കൂടേണ്ട മുറി അതാവണമെന്നൂഹിച്ച്, അവിടെ ചെന്നെത്താൻ വേറെ വഴിയേതെങ്കിലുമുണ്ടോ എന്നവൻ തേടിത്തുടങ്ങി. പിന്നിലൊരു കോണിപ്പടിയുണ്ടായിരുന്നു. സൂത്രത്തിൽ ആ വഴിയേ മുകളിലെത്തി, ഒരു തിരശ്ശീല നീക്കി അകത്തു കടന്നു;

എത്തേണ്ടിടത്തെത്തി. അപേക്ഷകരുടെ അണിയിൽ നിലയുറപ്പിച്ചു. അവൻെറ മുറ വന്നപ്പോൾ, യാതൊരു ചോദ്യവും കൂടാതെ അധികൃതർ അപേക്ഷ ഒപ്പിട്ടു കൊടുത്തു. പുറത്തേയ്ക്കു കടക്കുമ്പോൾ തവണക്കാരൻ അദ്ഭുതത്തോടെ ചോദിച്ചു: 'നീയിതെങ്ങനെ പററിച്ചു?' 'അതോ, ഞാനൊരു ഇന്ദ്രജാലക്കാരനാണ്'' എന്നു നരേന്ദ്രനും.

നവഗോപാലമിത്രൻെറ വ്യായാമശാലയിൽ നരേന്ദ്രൻ പതിവായി പോകാറുണ്ടെന്ന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അതിൻെറ മേൽനോട്ടമൊക്കെ നരേന്ദ്രൻെറ ചുമതലയായിരുന്നു. ഒരു ദിവസം അവരൊരു കനത്ത ഡോളാ സ്ഥാപിക്കാൻ ശ്രമിച്ചു. കുട്ടികളുടെ ഈ പരിശ്രമം കാണാൻ അവിടെ കുറെ ആളുകൾ കൂടി. അക്കൂട്ടത്തിൽ ഒരു ഇംഗ്ലീഷ് നാവികനും ഉണ്ടായിരുന്നു. ഡോള പൊക്കിക്കൊണ്ടിരിക്കെ അതു പിടിവിട്ടു നിലംപതിച്ചു. അതിൻെറ ഒരു കാലു തെറിച്ച് സായിപ്പിൻെറ തലയിലിടിച്ചു. അയാൾ ബോധം കെട്ടു വീണു. ആ മനുഷ്യൻ മരിച്ചുപോയെന്നു കരുതി പേടിച്ച്, നരേന്ദ്രനും ഒന്നുരണ്ടു കൂട്ടുകാരുമൊഴിച്ച് ബാക്കിയെല്ലാവരും ഓട്ടമിട്ടു. വലിയ മനസ്സാന്നിദ്ധ്യത്തോടെ നരേന്ദ്രൻ, സ്വന്തം ഉടുതുണി കീറി നനച്ച് മുറിവ് വെച്ചുകെട്ടി; അയാളുടെ മുഖത്ത് വെള്ളം തളിച്ച് വീശിക്കൊടുത്തു. നാവികനു ബോധം വീണപ്പോൾ നരേന്ദ്രൻ അയാളെ എടുത്ത് അടുത്തൊരു സ്കൂൾ കെട്ടിടത്തിലേയ്ക്കു മാററി. എന്നിട്ട് ഒരു ഡോക്ടറെ വരുത്തി. നരേന്ദ്രനും ചങ്ങാതിമാരുംകൂടി അയാളെ ശുശ്രൂഷിച്ച് ചികിത്സിച്ചു. രോഗമുക്തനായ നാവികനെ, അവർ പിരിച്ചെടുത്ത ഒരു ചെറിയ തുക സമ്മാനമായി കൊടുത്ത് യാത്രയയച്ചു.

കുറുമ്പുകൾ പലതും കാട്ടാറുണ്ടെങ്കിലും നരേന്ദ്രന് കൊള്ളരുതാത്ത കൂട്ടുകെട്ട് ഒട്ടുമേ ഉണ്ടായിരുന്നില്ല. അവൻെറ സഹജവാസന അവനെ വക്രമാർഗ്ഗങ്ങളിൽനിന്നും മാററി നിർത്തിയിരുന്നു. സത്യനിഷ്ഠ ആ ജീവിതത്തിൻെറ മേരുദണ്ഡമായിരുന്നു. പകലെല്ലാം പുത്തൻകളികൾ കണ്ടുപിടിക്കുന്നതിൽ വ്യാപൃതനായിരുന്നു; രാത്രിയിൽ ധ്യാനവും ശീലിച്ചുപോന്നു. വിനാവിളംബം പലേ അദ്ഭുതദർശനങ്ങളും അനുഭവപ്പെടുകയും ചെയ്തു.

പ്രായം വർദ്ധിച്ചുവന്നതോടെ നരേന്ദ്രൻെറ സ്വഭാവത്തിന് വലിയൊരു പരിവർത്തനം വന്നുചേർന്നു. ഗ്രന്ഥപാഠം, പത്രപാരായണം, പ്രഭാഷണശ്രവണം തുടങ്ങിയ ബുദ്ധിപരമായ വ്യാപാരങ്ങളിൽ അവൻ ഉത്സുകനായി. താൻ കേട്ട പ്രഭാഷണത്തിൻെറ

സംക്ഷേപം സ്വന്തം യുക്തിയുക്തമായ നിരൂപണങ്ങളോടുകൂടി സ്നേഹിതന്മാരെ പറഞ്ഞുകേരംപ്പിക്കാൻ അവനു കഴിഞ്ഞിരുന്നു. ഇതു കണ്ടു സ്നേഹിതന്മാർ അദ്ഭുതപ്പെടാറുണ്ടു്. അതോടൊപ്പം ആക്ഷം എതിക്കാനാവാത്ത വാദപടുതയും അവൻ നേടി.

ഒരിക്കലൊരു സ്നേഹിതൻ വെറുമൊരു ഭാഗവതരെപ്പോലെ പാടുന്നതു കേട്ടു നരേന്ദ്രൻ പറഞ്ഞു: 'രാഗവും താളവുംകൊണ്ടുമാത്രം സംഗീതമാകയില്ല. അതൊരു ആശയം പ്രകാശിപ്പിക്കണം. ഗാനത്തിൻെറ ആന്തരമായ ആശയം ഗായകൻെറ ഭാവത്തെ ഉണത്തണം. പദങ്ങരം വ്യക്തമായി ഉച്ചരിക്കണം. രാഗവും താളവും ശരിക്കു് ശ്രദ്ധിക്കുകയും വേണം. ഗായകൻെറ ഉള്ളിൽ തദനുരൂപമായ ഒരു ഭാവം ഉണത്താൻ ഉതകാത്ത ഗീതം സംഗീതമല്ല.'

നരേന്ദ്രൻ ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോരം 1877ൽ അച്ഛൻ, മദ്ധ്യപ്രദേശത്തു് രായിപ്പൂരിലേയ്ക്കു പോയി. നരേന്ദ്രൻെറ മേൽനോട്ടത്തിൽ കുടുംബാംഗങ്ങരം ഏതാനും മാസങ്ങരംക്കുശേഷം അങ്ങോട്ടു ചെല്ലണമെന്നായിരുന്നു ഏപ്പാടു്. നീണ്ട പ്രയാസമേറിയ ഒരു യാത്ര. അക്കാലത്തു് തീവണ്ടി അലഹബാദ്, ജബൽപ്പൂർ വഴി നാഗപ്പൂർവരെയേ ഉണ്ടായിരുന്നുള്ളു. ബാക്കി വഴി കാളവണ്ടികരം മററുമായി കൊടുംകാട്ടിൽക്കൂടി വേണ്ടിയിരുന്നു പോകാൻ. നരേന്ദ്രൻെറ അദ്ധ്യാത്മദൃഷ്ടി ഉണന്നു തുടങ്ങിയെന്ന കായ്യം തെളിയിക്കുന്ന ഒരു സംഭവം യാത്രാമദ്ധ്യേ ഉണ്ടായി. ഇതിനു മുമ്പും ദിവ്യദശ്നങ്ങളും അദ്ധ്യാത്മഭാവങ്ങളും ഉണ്ടായിട്ടുണ്ടു്. ഈ അനുഭൂതി പ്രകൃതിസൌന്ദയ്യത്തിൻെറ ആസ്വാദനത്തിൽനിന്നുമാണു് ഉദ്ഭൂതമായതു്.

യാത്രാസംഘം ഏതാനും ദിവസങ്ങളായി കാളവണ്ടിയിൽ അങ്ങനെ പൊയ്ക്കൊണ്ടിരിക്കയായിരുന്നു. ഒന്നാംതരം കാലാവസ്ഥ. വിശാലലോകത്തിലെ സ്വച്ഛന്ദജീവിതത്തിൻെറ ആനന്ദം നരേന്ദ്രൻ അനുഭവിച്ചുകൊണ്ടിരുന്നു. അചിന്ത്യരചനാരൂപനായ സവ്വേശ്വരൻ ഭൂമാതിൻെറ നിമ്നോന്നതപ്രദേശങ്ങളിൽ അണിയിച്ചിരിക്കുന്ന ചേതോഹരങ്ങളായ വിചിത്രദൃശ്യങ്ങരം കണ്ടു് നരേന്ദ്രൻ മതിമറന്നു. ഒരുനാരം യാത്രികർ വിന്ധ്യാചലനിരകരം അതിക്രമിക്കുകയായിരുന്നു. പാതയുടെ ഇരുവശങ്ങളിലുമുള്ള ഉത്തുംഗശൃംഗങ്ങരം പരസ്പരം ചുംബിക്കുമാറു് കാണപ്പെട്ടു. തെന്നലിലുലയുന്ന മാമരങ്ങളും മലരണിഞ്ഞ വല്ലികളും, അഴകാന്ന പതത്രികളുടെ കളകൂജനങ്ങളും, കണ്ടും കേട്ടും നരൻ ആനന്ദത്തിലാറാടി. പെട്ടെന്നു, ഒരു കുന്നിൻപിളപ്പിൽ വളരെ വലിയ ഒരു തേനീച്ചക്കൂട്

കാണായി. അതു വളരെക്കാലമായി അവിടെ ഉണ്ടായിരുന്നിരിക്കണം. മധുകരങ്ങളുടെ ചതുരതയെപ്പററി ചിന്തിച്ചു ചിന്തിച്ച് വിശ്വവിധാതാവിന്റെ സൃഷ്ടികൗശലത്തിലും അചിന്ത്യപ്രഭാവത്തിലും വിസ്മയമാന്ന. വിസ്മൃതബാഹ്യലോകനായി, ആനന്ദാബ്ധിയിൽ മുഴുകി നരേന്ദ്രൻ ആ വാഹനത്തിലങ്ങനെ കിടന്നു. എത്രനേരം ആ നിലയിൽ കിടന്നുവെന്ന് അവനോർമ്മയില്ല. ഒന്നുമാത്രം മനസ്സിലായി, ആ ആനന്ദാനുഭവത്തിൽനിന്നും ഉണന്നപ്പോൾ ബഹുദൂരം യാത്രചെയ്തു കഴിഞ്ഞിരുന്നു. ദൃശ്യവിസ്മൃതിയാന്ന്, ആ അജ്ഞാതലോകത്തിലേയ്ക്ക് സങ്കല്പവീഥിയിൽക്കൂടി പറന്ന് ഉയന്ന ആദ്യത്തെ അനുഭവമായിരുന്നു ഇതു്.

നരേന്ദ്രന്റെ മനസ്സിന്റെ വേറൊരു വൈശിഷ്ട്യവും പ്രത്യേകം ശ്രദ്ധേയമാണ്. വിവേകാനന്ദസ്വാമി സ്വയം അതേപ്പററി പിൽക്കാലം ഈവിധം പറഞ്ഞിട്ടുണ്ട്: ബാല്യംമുതല്ക്കേ, ചില പ്രത്യേകസാധനങ്ങൾ, ആളുകൾ, സ്ഥലങ്ങൾ ഇവയുമായി സമ്പക്കമുണ്ടാകുമ്പോൾ,എനിക്കവ പണ്ടേ പരിചിതങ്ങളാണ് എന്നു തോന്നാറുണ്ട്. അതോർമ്മിക്കാനുള്ള ശ്രമങ്ങളൊക്കെ വിഫലമാകും; എന്നാലും ആ തോന്നൽ തുടന്നുപോന്നു. ഒരു ഉദാഹരണം പറയാം; ഒരു ദിവസം ഞാൻ സ്നേഹിതന്മാരുമായി ഒരിടത്തുവെച്ച് പലേ കായ്യങ്ങളും ചച്ചചെയ്യുകയായിരുന്നു. പെട്ടെന്നെന്തോ പറഞ്ഞു; അതു പറഞ്ഞമാത്രയിൽ, അതേ വീട്ടിൽ, അതേ സ്നേഹിതരുമായി, അതേ വിഷയത്തെക്കുറിച്ച് ഏതോ കഴിഞ്ഞകാലത്തു ചച്ച നടത്തുകയുണ്ടായി എന്നും, ചച്ച ഇതേവഴിക്കു തിരിയുകയുണ്ടായി എന്നും, എനിക്കോർമ്മവന്നു. പൂവ്വജന്മസ്മൃതിയായിരിക്കാം എന്നു പിന്നീടു ഞാൻ കരുതി. എന്നാൽ അക്കായ്യത്തിൽ അത്തരം നിശ്ചിതനിഗമനത്തിലെത്തുന്നതു് യുക്തിയുക്തമല്ല എന്നു ഞാൻ വേഗം നിശ്ചയിച്ചു. ഈ ജന്മത്തിൽ ബന്ധപ്പെടേണ്ട വിഷയങ്ങളേയും ആളുകളേയും സംബന്ധിച്ച് ഞാൻ ജനിക്കുന്നതിനുമുമ്പ്, ഏതോ തരത്തിൽ എനിക്കു ദശനങ്ങൾ ഉണ്ടായിട്ടുണ്ട് എന്നാണ് ഞാനിപ്പോൾ വിശ്വസിക്കുന്നതു്. എന്റെ ജീവിതത്തിൽ ആദ്യന്തം പലപൊഴുതും ആ സ്മൃതി എന്റെ മുമ്പിൽ വന്നുകൊണ്ടിരിക്കുന്നു.

അന്നു രായിപ്പൂരിൽ പള്ളിക്കൂടം ഉണ്ടായിരുന്നില്ല. തന്മൂലം അച്ഛനുമായി അടുത്തു് ഇടപഴകാൻ നരേന്ദ്രന് സമയവും സന്ദർഭവും കിട്ടി. ഉദാരമനസ്സനായ പിതാവുമായുള്ള സമ്പക്കം ഒരനുഗ്രഹം തന്നെയായിരുന്നു. അച്ഛൻ മകന്റെ മനസ്സിഷ്ടത്തെ ഉണത്തി ചിന്തയ്ക്ക് സൂക്ഷ്മതയും ദൃഢതയും അഗാധതയും ആവശ്യമായ വിഷയങ്ങളെക്കുറിച്ച് വിശ്വനാഥദത്തൻ ദീഘദീഘം പുത്രനുമായി ചച്ച

ചെയ്യു. വിദ്യാഭ്യാസം ചിന്തോദ്ദീപനമാണ്, അല്ലാതെ ആശയങ്ങളുടെ അദ്ധ്യാരോപണമല്ല എന്നു വിശ്വസിച്ചിരുന്ന അച്ഛൻ മകനു് ചിന്താസ്വാതന്ത്ര്യം പൂർണ്ണമായും നല്കി. കാര്യങ്ങളുടെ സാരാംശം ഗ്രഹിക്കാനും, അതിവിശാലവും സമഗ്രവുമായ വീക്ഷണകോണത്തിൽനിന്നുകൊണ്ടു് സത്യസന്ദർശനം ചെയ്യാനും, വാദത്തിൻെറ മർമ്മം ഗ്രഹിക്കാനും, അതിൽ വിടാതെ പിടിക്കാനും ഉള്ള പടുത നരേന്ദ്രനു് പിതാവിൽനിന്നും ലഭിച്ചതാകുന്നു.

നരൻെറ ശരീരം സമ്പുഷ്ടവും ലക്ഷണപൂർണ്ണവുമായിരുന്നു. എവിടെ ചെന്നാലും ആളുകളുടെ ശ്രദ്ധയെ ആകർഷിക്കുന്ന ആ രാജകീയപ്രൗഢി ബാല്യത്തിൽത്തന്നെ ഏറെക്കുറെ സ്വായത്തമായിരുന്നു. ബുദ്ധിശക്തിയിൽ തനിക്കു് സമശീർഷരല്ലാത്തവരെ ആരേയും സ്നേഹിതരായെണ്ണാൻ നരൻ വിമുഖത കാണിച്ചുതുടങ്ങി.

പുകഴ്പെററ പല പണ്ഡിതന്മാരും വിശ്വനാഥദത്തനെ കാണാൻ വരാറുണ്ടു്. അവർ തമ്മിലുള്ള ചർച്ച നരൻ ശ്രദ്ധിച്ചിരുന്നു. ചിലപ്പോളതിൽ പങ്കെടുക്കാറുമുണ്ടു്. അക്കാലങ്ങളിൽ എല്ലാവരും തൻെറ ബുദ്ധിവൈഭവം സമ്മതിച്ചുതരണമെന്നു് നരേന്ദ്രൻ ആഗ്രഹിച്ചു. പോരാ അപ്രകാരം ആവശ്യപ്പെട്ടു. അവൻെറ മേധാപ്രഭാവത്തെ വകവെച്ചുകൊടുത്തില്ലെങ്കിൽ, അച്ഛൻെറ സ്നേഹിതന്മാരുടെ നേരേപോലും ചാടിവീഴാൻ അവൻ മടിച്ചിരുന്നില്ല. അവർ ക്ഷമായാചനം ചെയ്താൽമാത്രമേ നരൻ അടങ്ങാറുള്ളു. ഈ വക എടുത്തുചാട്ടം സമ്മതിക്കാൻ അച്ഛനു് നിവ്വാഹമില്ലായിരുന്നു. അതിനു മകനെ അച്ഛൻ ശകാരിക്കാറുമുണ്ടു്. എന്നിരുന്നാലും തൻെറ മകൻെറ കുശാഗ്രബുദ്ധിയിലും ആത്മാഭിമാനബോധത്തിലും ആ അച്ഛൻ അഭിമാനംകൊണ്ടു.

വിശ്വനാഥദത്തനും കുടുംബാംഗങ്ങളും 1879-ൽ കല്ക്കത്തയ്ക്കു മടങ്ങി. രണ്ടുവർഷം സ്കൂളിൽനിന്നു് വിട്ടുനിന്നതുകൊണ്ടു് നരേന്ദ്രനെ വീണ്ടും സ്കൂളിൽ ചേർക്കാൻ ചില തടസ്സങ്ങളുണ്ടായി. എന്നാൽ, അവൻെറ കഴിവിനെപ്പററി നല്ല മതിപ്പുണ്ടായിരുന്നതുകൊണ്ടും, അവൻ അദ്ധ്യാപകന്മാരുടെ കണ്ണിലുണ്ണിയായിരുന്നതുകൊണ്ടും, അധികൃതർ അവനെ വീണ്ടും ചേർത്തു. നരേന്ദ്രൻ പഠിത്തത്തിലങ്ങു മുഴുകി. മൂന്നു കൊല്ലത്തെ ഭാഗങ്ങൾ ഒരു കൊല്ലംകൊണ്ടു പഠിച്ചു. എൻട്രൻസ് പരീക്ഷയിൽ ഒന്നാംക്ലാസ്സിൽ ജയിച്ചു. അക്കൊല്ലം പ്രവേശികാപരീക്ഷയ്ക്കു മെട്രോപോലിററൻ സ്കൂളിൽനിന്നും ഒന്നാം ക്ലാസ്സിൽ വിജയം നേടിയതു നരേന്ദ്രൻ മാത്രമായിരുന്നു. അച്ഛൻ അവനെ അനുമോദിച്ചു് ഒരു വാച്ചു് സമ്മാനം കൊടുത്തു.

പ്രവേശികാപരീക്ഷയിൽ ജയിച്ചതോടെ നരൻ ജ്ഞാന സമ്പാദനത്തിൽ വളരെ മുന്നേറിയിരുന്നു. എൻടൻസ് ക്ലാസ്സിൽ പഠിച്ചുകൊണ്ടിരിക്കെ ഇംഗ്ലീഷിലും ബംഗാളിയിലുമുള്ള അനേകം ഉത്തമസാഹിത്യകൃതികഠം പഠിച്ചുകഴിഞ്ഞിരുന്നു. ചരിത്രപുസ്തക ങ്ങളും പലതും വായിച്ചു. മാഷ്മൻ, എൽഫിൻസ്റ്റൺ തുടങ്ങിയവ രെഴുതിയ ഭാരതചരിത്രവിഷയകമായ പ്രാമാണികഗ്രന്ഥങ്ങഠം നരൻ ശ്രദ്ധിച്ചു പഠിച്ചിരുന്നു. പാഠപുസ്തകങ്ങഠം വായിക്കുന്നതിൽ വലിയ ശ്രദ്ധയൊന്നുമില്ലാതിരുന്നതിനാൽ പരീക്ഷ വന്നു തല യിൽ കയറുമ്പോഠം ഒട്ടേറെ പണിപ്പെടാറുണ്ട്. നരേന്ദ്രനൊരിക്കൽ പറയുകയുണ്ടായി: 'എൻടൻസ് പരീക്ഷയ്ക്കു രണ്ടോ മൂന്നോ ദിവ സം മുമ്പാണെന്നോർത്തു് എനിക്കു് ജ്യാമിതിയിൽ ഒരു പിടിയുമി ല്ലല്ലോ എന്നു്. ഉടനെ ഉറക്കവുമിളച്ചിരുന്നു് പഠിത്തവും തുടങ്ങി. ഇരുപത്തിനാലു മണിക്കൂറുകൊണ്ടു് ജ്യാമിതിയിലെ നാലു പുസ്തക ങ്ങളും പഠിച്ചുതീർത്തു.'

ഇക്കാലത്തു് നരേന്ദ്രൻ ഒരു പ്രത്യേകപഠനപാടവം സ്വാധീന മാക്കി. അതിനെക്കുറിച്ചു് നരൻ പറഞ്ഞിരിക്കുന്നതിങ്ങനെയാണു്: 'ഒരു ഗ്രന്ഥകാരനെ അയാളുടെ പുസ്തകത്തിൻെറ ഓരോ വരിയും വായിക്കാതെതന്നെ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. ഒരു ഖണ്ഡികയുടെ ആദ്യത്തെയും ഒടുവിലത്തെയും വരിമാത്രം വാ യിച്ചാൽമതി എനിക്കു് കാര്യം ഗ്രഹിക്കാൻ. ഈ ശക്തി വളർന്നതോ ടെ, ഖണ്ഡിക വായിക്കേണ്ട ആവശ്യംപോലുമില്ലാതായി. ഓരോ പേജിൻെറയും ആദ്യത്തെയും അവസാനത്തെയും വരികഠം വായി ച്ചാൽ എനിക്കു് ആശയം മനസ്സിലാക്കാമെന്നായി. എന്നു മാത്രമല്ല, ഒരു ഗ്രന്ഥകാരൻ എന്തെങ്കിലും കാര്യം വിശദമാക്കാൻവേണ്ടി വാദങ്ങഠം ഉന്നയിക്കുമ്പോഠം, അയാഠംക്കു തൻെറ കാര്യം സുഗ്രഹ മാക്കാൻ നാലോ അഞ്ചോ കൂടുതലോ പേജുകഠം വേണ്ടിവന്നിരുന്ന ദിക്കിൽ, ആദ്യത്തെ ഏതാനും വരികഠംമാത്രം വായിച്ചാൽ എനിക്കു് അയാളുടെ വാദഗതി മുഴുവൻ മനസ്സിലാക്കാൻ സാധി ച്ചിരുന്നു.'

# സർവ്വകലാശാലയിൽ

നരേന്ദ്രന്റെ ശൈശവവും അതിലെ സുഖദുഃഖങ്ങളും അവസാനിച്ചു. 1879-ൽ, പതിനാറാമത്തെ വയസ്സിൽ അയാൾ പ്രവേശികാ പരീക്ഷയിൽ വിജയിയായി. അതോടെ, കൂടുതൽ ഗൗരവം കലന്ന ഒരു നൂതനജീവിതം ഉദയം ചെയ്തു. ഒരൊത്ത ആളുടെ ഉയരംവെച്ചു. മാംസപേശികളെല്ലാം സമ്പുഷ്ടങ്ങളും സുദൃഢങ്ങളുമായി. ശരീരത്തിന് സ്ഥൂലിക്കാൻ തെല്ലൊരു പ്രവണത കാണപ്പെട്ടു. ആൾ എപ്പോഴും ഉത്സാഹഭരിതൻ.

നരേന്ദ്രൻ ഒരു കൊല്ലം പ്രസിഡൻസി കോളേജിൽ പഠിച്ചു. അതിനുശേഷം, സ്കോട്ടിഷ് ജനറൽ മിഷണറി ബോർഡ് സ്ഥാപിച്ച ജനറൽ അസംബ്ലി ഇൻസ്റ്റിററ്യൂഷനിൽ ചേർന്നു. ഇപ്പോളതിന് സ്കോട്ടിഷ് ചർച്ച് കോളേജ് എന്നാണു പേര്. പ്രവേശികയ്ക്കു തൊട്ടടുത്ത ദിവസങ്ങളിൽ നടത്തിയ കഠിനപഠനവും, തപശ്ചര്യകളും നരന്റെ ആരോഗ്യം ശിഥിലമാക്കി; തത്ഫലമായി അല്പമൊരു മനോമാന്ദ്യം പിടിപെട്ടു. വിശ്രമത്തിനുവേണ്ടി ഗയയിൽ പോയി. എഫ്. ഏ. പരീക്ഷയ്ക്ക് ഏതാനും മാസംമുമ്പ് കല്ക്കത്തയിൽ മടങ്ങിയെത്തി. 1881-ൽ എഫ്. ഏ. പരീക്ഷ രണ്ടാംക്ലാസ്സിൽ പാസ്സായി. എഫ്. ഏ. ക്ലാസ്സിൽ പഠിക്കുമ്പോൾ, 1881-നവംബറിലാണ് നരേന്ദ്രൻ ആദ്യമായി ശ്രീരാമകൃഷ്ണ പരമഹംസനെ കാണാനിടയായത്. ആ യോഗിയെക്കുറിച്ച് നരൻ ആദ്യം കേൾക്കാനിടയായ സംഗതി ഇവിടെ പ്രസ്താവിക്കുന്നതു് രസാവഹമായിരിക്കുമല്ലൊ. അഗാധപണ്ഡിതനായ പ്രൊഫസ്സർ വില്യം ഹേസ്റ്റിയായിരുന്നു അന്നു് ആ വിദ്യാലയത്തിലെ പ്രിൻസിപ്പാൾ. ഒരു ദിവസം ഇംഗ്ലീഷ്പ്രൊഫസ്സറുടെ അഭാവത്തിൽ, ഹേസ്റ്റി സാഹിത്യപാഠം എടുത്തു. അദ്ദേഹം വേർഡ്സ്വർത്തിന്റെ 'വിനോദയാത്ര' എന്ന പാഠമായിരുന്നു പഠിപ്പിച്ചതു്. പ്രകൃതിസൗന്ദര്യം ധ്യാനിച്ച് താൻ സമാധിയിൽ ആണ്ടതിനെക്കുറിച്ച് കവി സ്വകൃതിയിൽ സൂചിപ്പിക്കുന്നുണ്ട്. വിദ്യാർത്ഥികൾക്ക് ആ അനുഭൂതിയെപ്പററി ഒന്നും മനസ്സിലായില്ല. പ്രൊഫസ്സർ പറഞ്ഞു; 'ചിത്തശുദ്ധിയുടേയും ചിത്തൈകാഗ്ര്യത്തിന്റേയും ഫലമായിട്ടാണ് അത്തരം അനുഭൂതി ഉണ്ടാകുന്നതു്. അതു വളരെ ദുർലഭമാകുന്നു, വിശേഷിച്ചും ഇക്കാലത്തു്. ആ ആനന്ദാനുഭൂതി ലഭിച്ചിട്ടുള്ള ഒരാളെ മാത്രമേ ഞാൻ കണ്ടിട്ടുള്ളു; ആ ആൾ ദക്ഷിണേ

ശ്വരത്തെ ശ്രീരാമകൃഷ്ണപരമഹംസനാകുന്നു. നിങ്ങളവിടെപ്പോയി കണ്ടാൽ നിങ്ങരംക്കു് മനസ്സിലാകും.' ഈ വിധത്തിലാണു് നരേന്ദ്രൻ തൻെറ ഗുരുനാഥനെക്കുറിച്ചു് ആദ്യം കേട്ടതു്.

പാഠപുസ്തകങ്ങരംമാത്രം പഠിക്കുന്നതുകൊണ്ടു് നരൻ തൃപ്തനായില്ല. കോളേജിലെ ആദ്യത്തെ രണ്ടു കൊല്ലംകൊണ്ടു് പാശ്ചാത്യ ന്യായശാസ്ത്രത്തിലെ പ്രാമാണികഗ്രന്ഥങ്ങളെല്ലാം പഠിച്ചു കഴിഞ്ഞു. പിന്നത്തെ രണ്ടു കൊല്ലങ്ങളിലായി പാശ്ചാത്യതത്ത്വചിന്തയും അതോടൊപ്പം യൂറോപ്പിലെ വിഭിന്നജനതകളുടെ പ്രാചീനവും ആധുനികവുമായ ചരിത്രങ്ങളും നന്നായി പഠിച്ചു.

കോളേജ് പഠനത്തിലും നരേന്ദ്രൻ തൻെറ അദ്ഭുതാവഹമായ ഓർമ്മശക്തിയെ ആശ്രയിച്ചിരുന്നു. ഗ്രീൻ എഴുതിയ ആംഗലജനതയുടെ ചരിത്രം അന്നു് ബി. എസ്സു് പാഠപുസ്തകമായിരുന്നു. പരീക്ഷയ്ക്കു് ഒരു മാസം മുമ്പുവരെ നരേന്ദ്രൻ അതു് മറിച്ചുനോക്കുക പോലും ചെയ്തിരുന്നില്ല. സ്വന്തമായിട്ടൊരു പുസ്തകം ഉണ്ടായിരുന്നതുമില്ല. എവിടുന്നോ ഒരു പുസ്തകം സമ്പാദിച്ചു്, മുറിയിൽ കയറി, അതിലെ ഉള്ളടക്കം മുഴുവൻ സ്വായത്തമാകാതെ മുറിക്കു പുറത്തു പോവുകയില്ല എന്നൊരു പ്രതിജ്ഞയും ചെയ്തു വായനയും തുടങ്ങി. മൂന്നുനാരംകൊണ്ടു പുസ്തകം മുഴുവൻ ശരിക്കും പഠിച്ചുതീർത്തു. പലപ്പോഴും പരീക്ഷയ്ക്കു തലേരാത്രി കടുംകാപ്പിയോ ചായയോ കുടിച്ചുകൊണ്ടു് ഉറക്കമിളച്ചിരുന്നു് രാത്രി മുഴുവൻ വായിക്കും. ബി. ഏ. പരീക്ഷയ്ക്കു് എഴുതേണ്ടതിൻെറ തലേദിവസം നരേന്ദ്രൻെറ മട്ടു് വളരെ അസാധാരണം. അയാരം പരീക്ഷയെ ഭയപ്പെട്ടില്ലെന്നതോ പോട്ടെ, ഭഗവദ്ഭക്തിക്കും അദ്ധ്യാത്മജ്ഞാനത്തിനും വഴിതെളിയിക്കാത്ത പഠിത്തത്തിൻെറ വ്യർത്ഥതയെപ്പററിയായിരുന്നു ചിന്തിച്ചിരുന്നതുമുഴുവൻ. അന്നു രാവിലെ നരേന്ദ്രൻ ഒരു സതീർത്ഥ്യൻെറ മുറിക്കുവെളിയിൽ ആനന്ദമഗ്നനായി, അനന്യചിത്തനായി, പ്രസന്നമുഖനായി പാട്ടു പാടിക്കൊണ്ടു നില്ക്കുന്നു. 'നാമൊക്കെ വെറും ശിശുക്കരം,' എന്നു തുടങ്ങുന്ന പാട്ടു പാടി; പിന്നെയൊരു സ്തോത്രവും.

ഒമ്പതു മണിവരെ പാടിയും വർത്തമാനം പറഞ്ഞും കഴിച്ചു. ഒരു സ്നേഹിതൻ ഇടയ്ക്കു പരീക്ഷയെക്കുറിച്ചു ഓർമ്മിപ്പിച്ചു. നരേന്ദ്രനതു ശ്രദ്ധിച്ചില്ല. ത്യാഗത്തിൻെറ നിഴൽ അന്നേ വീശിത്തുടങ്ങിയിരുന്നു. എന്നിരുന്നാലും അയാരം അടുത്തനാരം പരീക്ഷയ്ക്കിരുന്നു; ജയിക്കുകയും ചെയ്തു.

പ്രസിദ്ധഗായകന്മാരായ അഹമ്മദ്ഖാൻേറയും വേണീ ഗുപ്തൻേറയും അടുക്കൽ നരൻ നാലഞ്ചു കൊല്ലക്കാലം സംഗീതവും വാദ്യവിശേഷങ്ങളും അഭ്യസിച്ചു. പല സംഗീതോപകരണങ്ങളും നരേന്ദ്രനു വായിക്കാനറിയാമായിരുന്നു. എന്നാൽ പാട്ടു പാടുന്നതിലായിരുന്നു കൂടുതൽ പ്രാവീണ്യം. മഹമ്മദീയാശാനിൽനിന്നും ഹിന്ദിയിലും ഉർദ്ദുവിലും പേഷ്യനിലും ഉള്ള അനേകം ഗാനങ്ങൾ, അധികവും ഭജനകീർത്തനങ്ങൾ, നരൻ പഠിച്ചു. ഒരു സ്നേഹിതൻ എഴുതിയ ഒരു സംഗീതഗ്രന്ഥത്തിന് നരേന്ദ്രൻ, ഭാരതീയസംഗീതകലയേയും സംഗീതശാസ്ത്രത്തേയും ചർച്ചചെയ്തുകൊണ്ട് വിസ്തൃതമായ ഒരവതാരിക പിന്നീടെഴുതുകയുണ്ടായി.

നരേന്ദ്രൻ കോളേജിൽ പ്രൊഫസ്സർമാരുടെയെല്ലാം ശ്രദ്ധയാകർഷിച്ചു. അയാളുടെ ഉത്കൃഷ്ടതയും ഒളിഞ്ഞുകിടന്നിരുന്ന കഴിവുകളും അവർ കണ്ടെത്തി. പ്രിൻസിപ്പാൾ ഡബ്ലിയു. ഡബ്ലിയു. ഹേസ്റ്റി ഒരിക്കൽ ഈ വിധം പറയുകയുണ്ടായി: 'നരേന്ദ്രനാഥൻ യഥാർത്ഥമായും അപൂർവ്വപ്രതിഭാസമ്പന്നനായ ഒരാളാകുന്നു. ഞാൻ ലോകത്തിൽ പലയിടത്തും ഒട്ടേറെ സഞ്ചരിച്ചിട്ടുണ്ട്. എന്നാൽ ഇവൻെറ പ്രതിഭയോടും ഉത്കൃഷ്ടസാദ്ധ്യതകളോടും കിടപിടിക്കത്തക്ക ഒരു കുട്ടിയെ ജർമ്മൻ കലാശാലകളിൽപ്പോലും, തത്ത്വചിന്താവിദ്യാർത്ഥികളുടെ ഇടയ്ക്ക് കണ്ടെത്താൻ എനിക്കിതുവരെ സാധിച്ചിട്ടില്ല. ഇവൻ ജീവിതത്തിൽ ഒരു മുദ്ര പതിക്കുമെന്നുള്ളത് തീർച്ചയാണ്.' നരൻ എന്തും യുക്തിയാകുന്ന ഉരകല്ലിൽ ഉരച്ചുനോക്കി. പാനസമയത്താരംഭിച്ച ചർച്ച വിഹാരസമയത്തും അയാൾ തുടർന്നു. അയാൾ ചെയ്യുന്നതും പറയുന്നതുമെല്ലാം ഉത്സാഹത്തോടും ശക്തിയോടും കൂടിയായിരുന്നു. ക്ഷീണമെന്തെന്ന് അയാൾ അറിയാറില്ല. നരേന്ദ്രൻെറ സംഭാഷണവിഷയങ്ങൾക്ക് കൈയും കണക്കുമില്ല. കോളേജിൽ പഠിക്കുന്ന കാലത്ത് അയാളുടെ മനസ്സിന് അദ്ഭുതകരമായ ഒരു പരിവർത്തനം സംഭവിച്ചു. ജന്മനാതന്നെ ഒരു സത്യാന്വേഷകനും ആദർശവാദിയും ആയിരുന്ന നരേന്ദ്രന് വെറും ലൗകികഭോഗങ്ങൾ തൃപ്തികരങ്ങളായി തോന്നിയില്ല. പ്രകൃതിയുടെ മൂടുപടം അയാൾക്കു ഭേദിക്കണം. അതേ സമയം തൻെറ യുക്തിയെ സമാധാനിപ്പിക്കുകയും വേണം. അയാളുടെ സബോധമനസ്സിൻെറ അടിയിൽ തത്ത്വജിജ്ഞാസയുടെ സത്വരസരിത്ത് നിരന്തരം പ്രവഹിച്ചുകൊണ്ടേ ഇരുന്നു. തൻെറ ജീവിതം അന്യരുടേതിൽനിന്നും തുലോം ഭിന്നമായിരിക്കും എന്നൊരു ബോധം തന്മൂലം അയാൾക്കു ബാല്യംമുതല്ക്കുതന്നെ ഉണ്ടായിരുന്നു.

ഇപ്പറഞ്ഞതുകൊണ്ടു്, ഇതരകാൎയ്യങ്ങളിൽ അയാഠം ഒരു സാധാരണ ബാലനായിരുന്നില്ല എന്നു ധരിക്കരുതു്. സദാ ഉത്സാഹഭരിതൻ. ഏതു സംഭവത്തിൻേറയും വിനോദവശം ആദ്യം കാണുന്നതു് നരേന്ദ്രനായിരിക്കും. അയാഠംക്കു് സ്നേഹിതന്മാരോടുള്ള മൈത്രി പ്രബലമായിരുന്നു. ബി. ഏ. പരീക്ഷയ്ക്കു് തൊട്ടടുത്തുവരെ നരേന്ദ്രൻെറ ഒരു സ്നേഹിതനു് ക്ലാസ്സ്ഫീസോ പരീക്ഷാഫീസോ ഒടുക്കാൻ കഴിഞ്ഞില്ല. നരൻ കോളേജ് സൂപ്രണ്ടിൻെറ അടുത്തു് സ്നേഹിതനുവേണ്ടി അപേക്ഷിച്ചുനോക്കി. ഫീസ് ഇളവു ചെയ്തുകൊടുക്കാൻ സൂപ്രണ്ടിനു് അധികാരമുണ്ടായിരുന്നെങ്കിലും അയാഠം അതിനു സമ്മതിച്ചില്ല. അവസാനകൈയ്യായി ഒന്നുകൂടി പരീക്ഷിച്ചുനോക്കാൻ തീച്ചപ്പെടുത്തി. അതനുസരിച്ചു്, സൂപ്രണ്ടു കടന്നുപോകുന്ന വഴിയിൽ നരൻ നിലയുറപ്പിച്ചു. നരേന്ദ്രൻെറ ഹൃദയസ്പൃക്കായ അഭ്യത്ഥന നിരസിക്കാൻ സൂപ്രണ്ടിനു കഴിഞ്ഞില്ല. അയാഠം അപേക്ഷ സ്വീകരിച്ചു. സ്നേഹിതൻ പരീക്ഷയ്ക്കെഴുതുകയും ചെയ്തു.

സ്നേഹിതന്മാൎക്കു് നരേന്ദ്രനോടുണ്ടായിരുന്ന മനോഭാവം നമുക്കവരിൽ ഒരാളുടെ വാക്കുകളിൽനിന്നു കേഠംക്കാം: 'നരേന്ദ്രൻ പറയുന്നതു ശ്രദ്ധിക്കുന്നതു് ആനന്ദപ്രദമായിരുന്നു. അദ്ദേഹത്തിൻെറ ശബ്ദം ഞങ്ങളുടെ കാതിനു് സംഗീതമായിരുന്നു. നരേന്ദ്രൻെറ സംഭാഷണം ശ്രവിക്കുന്നതിലുള്ള സുഖം അനുഭവിക്കുന്നതിനുവേണ്ടിമാത്രം ഞങ്ങഠം ചിലപ്പോഠം എന്തെങ്കിലും വിഷയം ചച്ചയ്ക്കെടുക്കും. അദ്ദേഹമത്രയും രസികനായിരുന്നു; സൎവ്വോപരി, അപൂൎവ്വപ്രതിഭാസമ്പന്നനും. എന്തുതരം ദൗർബ്ബല്യതയും അദ്ദേഹം അന്നേ വെറുത്തിരുന്നു. നെപ്പോളിയൻെറ ഒരു വലിയ ആരാധകനായിരുന്നു നരേന്ദ്രൻ. മാഷൽ നെയതു് തൻെറ സമ്രാട്ടിനു സൎവ്വാത്മനാ നല്കിയ അനുസരണം, ഏതു മഹാസംരംഭത്തിൻെറയും അനുയായികളിൽ ഉണ്ടായിരിക്കണം എന്ന വസ്തുത ഞങ്ങളെ ബോദ്ധ്യപ്പെടുത്താൻ അദ്ദേഹം ശ്രമിച്ചിരുന്നു.'

ഇക്കാലത്താണു് നരേന്ദ്രൻ സമകാലീനസംരംഭങ്ങളിൽ തല്പരനായതു്; വിശേഷിച്ചും ബ്രഹ്മസമാജത്തിൽ. നാശോന്മുഖമായ ഹിന്ദുസമുദായത്തിൽനിന്നും തുലോം ഭിന്നമായിരുന്നു ബ്രഹ്മസമാജത്തിൻെറ സജീവപ്രവൎത്തനങ്ങളും പരിപാടികളും. അതിൻെറ നേതാവും സുപ്രസിദ്ധവാഗ്മിയുമായ കേശവചന്ദ്രസേനൻ ബംഗാളിയുവജനങ്ങളുടെ സമാദൃതനേതാവായിരുന്നു. ബ്രഹ്മസമാജവുമായി നമുക്കിവിടെ കുറഞ്ഞൊന്നു പരിചയപ്പെടാം. ഒരു ജനതയുടെ പുനൎജന്മവേദനയിൽനിന്നും അനേകം പരിഷ്കരണപ്രസ്ഥാ

നങ്ങരം പിറവിയെടുക്കുന്നു. ഒരു പുതിയ വീക്ഷണം രൂപം കൊള്ളാനും പഴയ പാരമ്പര്യം തകരാതെ തുടരാനും വെമ്പുന്നു. ഇവയുടെ സംഘട്ടനത്തിൽനിന്നും പുരോഗമനേച്ഛുക്കളും യാഥാസ്ഥിതികവാദികളും ഉടലെടുക്കുന്നു. ഹിന്ദുവർഗ്ഗത്തിന്റെ പരിണതപ്രജ്ഞമായ ആശയങ്ങളെ കാത്തുപുലർത്താനും ഒരേ സമയം അവയെ വിശാലവും സർവ്വാശ്ലേഷിയുമാക്കാനുമുള്ള പ്രയത്നത്തിന്റെ ഒരു ബാഹ്യപ്രകടനമാണ് ബ്രഹ്മസമാജം. പ്രസിദ്ധപരിഷ്കർത്താവായ രാജാ രാമമോഹൻ റോയിയുടെ മനോവികസനത്തോടുകൂടിയാണ് സമാജം ജന്മമെടുത്തതു്. രാമമോഹൻ അതുലിതമേധാസമ്പന്നനും, ഉരുക്കിനൊത്ത മനക്കരുത്തുള്ളവനും ആയിരുന്നു. ഹിന്ദുസമുദായത്തിന്റെ അടിത്തറയെത്തന്നെ ഉലയ്ക്കാൻ പര്യാപ്തമായിരുന്ന ദോഷദൂഷ്യങ്ങളെ നേരിട്ടെതിർക്കാൻ വേണ്ട നെഞ്ഞൂക്കും നിലയും വിലയും അദ്ദേഹത്തിനുണ്ടായിരുന്നു. ഹിന്ദുമതം നിലനില്ക്കണമെങ്കിൽ, അതിൽ മതപരവും സാമുദായികവുമായ അനേകം പരിഷ്കാരങ്ങൾ കൂടിയേ കഴിയൂ എന്നു് അദ്ദേഹത്തിന്റെ സൂക്ഷ്മദൃഷ്ടികൾ കണ്ടു. പിന്നീടു് മഹർഷി ദേവേന്ദ്രനാഥടാഗൂറും കേശവചന്ദ്രസേനനും അദ്ദേഹത്തിന്റെ പ്രമുഖരായ അനുഗാമികളായിത്തീർന്നു. ഇവരിരുവരും കാരണമാണ് പ്രസ്ഥാനം വളർന്നുവന്നതു്. യാഥാസ്ഥിതികഹിന്ദുമതത്തിലെ അനേകേശ്വരസിദ്ധാന്തം, വിഗ്രഹാരാധന, അവതാരവാദം, ഗുരുസ്വീകരണം തുടങ്ങിയ വിശ്വാസങ്ങളേയും ആചാരങ്ങളേയും സമാജം എതിർത്തു. മേൽപറഞ്ഞവയെല്ലാം തിരസ്കരിച്ചുകൊണ്ടു് ഒരു ഏകേശ്വരമതം അവർ രൂപവത്കരിച്ചു. ജാതിധ്വംസനം, മാനവസമത്വസ്വീകരണം, സ്ത്രീവിദ്യാഭ്യാസം, സ്ത്രീസ്വാതന്ത്ര്യം, വിവാഹപ്രായം ഉയർത്തൽ എന്നീവക സാമുദായികപരിഷ്കാരങ്ങൾക്കുവേണ്ടി അവർ വാദിച്ചു. അവരേറെറടുത്ത കൃത്യം അതിരററ തിതിക്ഷയും വിവേകവും വേണ്ടിവരുന്ന കനത്ത ഒന്നായിരുന്നു. ഈ പരിഷ്കാരങ്ങൾ പ്രായോഗികമാക്കാനുള്ള കരുത്തും കഴിവും ബ്രഹ്മസമാജത്തിനു് ഇല്ലാതെ പോയി. പരിഷ്കാരമെല്ലാം അകത്തുനിന്നും അങ്കുരിക്കണം, പുറത്തുനിന്നു് വെച്ചുകെട്ടുന്നതിനു് നീണ്ടാൾ നിലനില്ക്കാനാവില്ല എന്ന വസ്തുത അവർക്കു് കാണാനും കഴിഞ്ഞില്ല.

പ്രാരംഭകാലത്തു് ഈ പ്രസ്ഥാനം ബംഗാളിലെ യുവജനങ്ങളുടെ മനസ്സിനെ ആകർഷിച്ചു എന്നതു് ആശ്ചര്യകരമല്ല. ഇതു് നരന്റെ ചിന്തയേയും ഭാവനയേയും തട്ടിയുണർത്തി. സമാജം സംഘടിപ്പിച്ചിരുന്ന യോഗങ്ങളിൽ അയാൾ പലപ്പോഴും സംബന്ധിച്ചിരുന്നു. വ്യക്തിയുടെയും ജനതയുടെയും പ്രശ്നങ്ങൾ പരിഹരിക്കാൻ സമർത്ഥമായ ഒരു സംഘടനയായിട്ടു് നരൻ ഇതിനെ കരുതി.

സമാജനേതാക്കന്മാരുടെ ആശയങ്ങാംതന്നെയാണ് നരനും ഉാം കൊണ്ടിരുന്നത്. സമുദായം അനുഭവിച്ചുവന്നിരുന്ന കദനഭാരാം നരേന്ദ്രനേയും വ്യഥിതനാക്കി. ജാതിയുടെ കക്ശതയിൽ അയാാം അമഷമാണ്ടു. അനേകേശ്വരവാദവും വിഗ്രഹാരാധനയും അയാാംക്ക് സ്വീകാര്യമായിരുന്നില്ല. അത്യുത്സാഹത്തോടെ അയാാം ബ്രഹ്മസമാജാദശത്തെ ആശ്ലേഷിച്ചു. തൻെറ അനുയായികളുടെ മേൽ സ്വാധീനം ചെലുത്താൻ കേശവചന്ദ്രസേനനെ തുണച്ച ചിന്താശക്തിയും വികാരതീവ്രതയും ഉത്സാഹവും വ്യക്തിവൈഭവവും ഒരുനാാം തനിക്കും സ്വായത്തമാകണം എന്ന് നരേന്ദ്രൻ ശക്തിയായി ആഗ്രഹിച്ചു.

ബ്രഹ്മസമാജത്തിൽ 1878-ൽ ഒരു പിളർപ്പുണ്ടായി. തത്ഫലമായി പണ്ഡിതശിവനാഥശാസ്ത്രിയുടെയും വിജയകൃഷ്ണഗോസ്വാമിയുടെയും നേതൃത്വത്തിൽ, സാധാരണബ്രഹ്മസമാജം എന്ന പേരിൽ അനേകം സമാജാംഗങ്ങാം ഒത്തുചേന്ന് ഒരു പുതിയ സംഘം രൂപവത്കരിച്ചു; നരൻ പുതിയ സംഘടനയിൽ ചേന്നു. ഇന്നും നരേന്ദ്രൻെറ പേർ ആ സംഘത്തിൻെറ ആദിമാംഗങ്ങളുടെ കൂട്ടത്തിലുണ്ട്. ഇതേ കാലത്തുതന്നെ, വഗ്ഗവണ്ണവ്യത്യാസം കൂടാതെ സകലക്കും വിദ്യാഭ്യാസം നല്കാനുണ്ടാക്കിയ ഒരു പ്രസ്ഥാനത്തിൽ നരൻ ഒരംഗമായി ചേന്നു. ജീണ്ണിച്ച ആചാരങ്ങളിൽനിന്നും മോചനം പ്രതിജ്ഞചെയ്യുന്നതോ, വിശാലവീക്ഷണത്തിനു വിലങ്ങായി നില്ക്കുന്നതിനെ തകക്കാനുതകുന്നതോ, ആയ ഏതു സംരംഭത്തേയും സ്വാഗതംചെയ്യാൻ തൻെറ സ്വാതന്ത്ര്യതൃഷ്ണ നരേന്ദ്രനെ പ്രേരിപ്പിച്ചു. നിഷ്ക്രിയമായ ഉദാസീനഭാവം അയാാംക്ക് സ്വീകാര്യമായിരുന്നില്ല. ആദ്ധ്യാത്മികമോ മാനസികമോ ആയ ഏതു പ്രതിഭാസത്തിൻെറയും ഹേതുവും പ്രക്രിയയും അയാാംക്ക് അറിഞ്ഞേ മതിയാവൂ.

സ്വഭാവശുദ്ധി നരേന്ദ്രൻെറ ജീവിതത്തിൻെറ മേരുദണ്ഡമായിരുന്നു. ഏതു ബാലനേയുംപോലെ നരേന്ദ്രനേയും അനഭിലഷണീയങ്ങളായ ചിന്ത സ്വാധീനമാക്കാൻ നോക്കിയിട്ടുണ്ട്. വഴിതെററിപ്പോകാനുള്ള പഴുതുകാം വേണ്ടുവോളമുണ്ടായിരുന്നു. എന്നാൽ അമ്മയുടെ സ്വാധീനശക്തി അപ്പോഴൊക്കെ നരേന്ദ്രനെ കാത്തുരക്ഷിച്ചു. തന്നോടും കുടുംബത്തോടുമുള്ള സ്നേഹാദരങ്ങളുടെ ഒരു പ്രത്യക്ഷചിഹ്നം ചാരിത്രശുദ്ധിയാണെന്ന ബോധം അമ്മ നരേന്ദ്രനിൽ രൂഢമൂലമാക്കിയിരുന്നു. കൂടാതെ, നരൻ പില്ക്കാലത്തു പറഞ്ഞിട്ടുള്ളതുപോലെ 'എന്തോ ഒന്ന്' അയാളെ പിടിച്ചുനിത്തിയിരുന്നു. ആദ്ധ്യാത്മികാദശങ്ങളുടെയും ദിവ്യദശനങ്ങളുടെയും

സത്യത അളക്കാനുള്ള ഒരു മാനദണ്ഡമായിത്തീരുന്ന സ്വഭാവശുദ്ധി. നരേന്ദ്രൻെറ സർവ്വവികാരങ്ങളുടെയും വിചാരങ്ങളുടെയും പശ്ചാത്തലം അതായിരുന്നു. സ്വഭാവശുദ്ധിയില്ലാതെ അദ്ധ്യാത്മജീവിതം അസാദ്ധ്യമാകുന്നു എന്നു് അയാഠം വിശ്വസിച്ചു. നരനെ സംബന്ധിച്ചിടത്തോളം ചാരിത്രശുദ്ധി എന്നാൽ കേവലം ഉപസ്ഥസംയമം മാത്രമോ അധർമ്മത്തോടുള്ള നിസ്സഹകരണമോ ആയിരുന്നില്ല; സർവ്വചരാചരങ്ങളേയും ഉറംക്കൊള്ളുന്ന ആത്മതത്ത്വത്തിനുവേണ്ടിയുള്ള ഒരു തീവ്രാവേശമായിരുന്നു അതു്. വിദ്യാർത്ഥികളുടെ ആദർശം, നരേന്ദ്രൻെറ അഭിപ്രായത്തിൽ ബ്രഹ്മചര്യമാകുന്നു; തീവ്രമേധാപ്രയത്നവും സമ്പൂർണ്ണകായശുദ്ധിയും ഒന്നുചേൻ ചര്യയാണതു്. ശാസ്ത്രങ്ങഠം പ്രതിജ്ഞചെയ്യുന്ന പരമാർത്ഥദർശനത്തിനു് അനപേക്ഷണീയമായ ഒരു സാധനയാണതു്.

ഏതാണ്ടിക്കാലത്തു് വിവാഹംചെയ്യാൻ നരേന്ദ്രനെ അച്ഛൻ പ്രേരിപ്പിച്ചു. ബിലാത്തിയിൽ പോയി ഐ. സി. എസ്സ്. പരീക്ഷയ്ക്കു ചേരാൻ വേണ്ടത്ര പണം സ്ത്രീധനമായി കിട്ടുമെന്നുള്ള പ്രലോഭനവും പ്രയോഗിച്ചുനോക്കി. പക്ഷേ നരൻ വഴങ്ങിയില്ല. പിന്നെ, അദ്ഭുതമെന്നു പറയട്ടെ, വിവാഹകാര്യം ആലോചനയ്ക്കെടുക്കുമ്പോഴൊക്കെ എന്തെങ്കിലും പ്രതിബന്ധങ്ങഠം അപ്രതീക്ഷിതമായി തലപൊക്കുകയോ, സംഭവഗതി ദുർഗ്ഗമമാർഗ്ഗങ്ങളിലേയ്ക്കു തിരിയുകയോ ചെയ്യും! ആലോചന വേണ്ടെന്നുവെയ്ക്കേണ്ടതായും വരും.

നരേന്ദ്രൻെറ വിവാഹാലോചന കേട്ടു് പരിതപിച്ചിരുന്ന ഒരു വ്യക്തിയുണ്ടായിരുന്നു, ദക്ഷിണേശ്വരത്തിലെ പരമഹംസദേവൻ. അദ്ദേഹം ദേവിയുടെ അടുക്കൽ കേണിരന്നു: 'അമ്മേ, അവൻെറ വിവാഹമൊക്കെ മുടക്കിക്കളയണേ.' തൻെറ ആചാര്യനും വിവാഹത്തെ അനുകൂലിക്കുന്നില്ല എന്നറിഞ്ഞിരുന്ന നരേന്ദ്രൻ, അച്ഛനമ്മമാരുടെയോ സ്വജനങ്ങളുടെയോ ഭർത്സനങ്ങളെയും ഭീഷണികളെയും അവഗണിച്ചു്, വിവാഹം ചെയ്കയില്ല എന്നു് ദൃഢപ്രതിജ്ഞ ചെയ്തു.

ആന്തരമായ അദ്ധ്യാത്മതൃഷ്ണ പ്രബലമായിത്തുടങ്ങിയിരുന്നു. ബ്രഹ്മസമാജത്തിലെ ഇതരാംഗങ്ങളെപ്പോലെ നരേന്ദ്രനും നിരാകാരസഗുണേശ്വരനിൽ വിശ്വസിച്ചു. എന്നാൽ മററുള്ളവരിൽനിന്നും വ്യത്യസ്തമായി, ഭക്തൻെറ ആത്മാർത്ഥമായ പ്രാർത്ഥനയുടെ ഫലമായി ഈശ്വരൻ തീർച്ചയായും പ്രത്യക്ഷനാകുമെന്നു് നരേന്ദ്രൻ ഉറച്ചു വിശ്വസിച്ചു. ഈശ്വരപ്രാപ്തിക്കു് എന്തെങ്കിലും വഴി ഉണ്ടായിരിക്കണം. അല്ലാത്തപക്ഷം ജീവിതം വ്യർത്ഥമാണു്, എന്നും നരനു് തോന്നി.

താരുണ്യപ്രായമായതോടെ, ഉറക്കമാരംഭിക്കുമ്പോൾ, തന്റെ മനോമുകുരത്തിൽ രണ്ടുചിത്രങ്ങൾ പ്രതിഫലിച്ചു കണ്ടു നരേന്ദ്രൻ. ഒന്നാമത്തേതു്; സുഖമായ ഒരു ജീവിതം, സമ്പത്തു്, സമൃദ്ധി, ഭൗതികഭോഗം, സ്ഥാനമാനങ്ങൾ, കീർത്തിയും പ്രതാപവും, അനുകൂലയായ ഒരു പത്നിയുടെ സ്നേഹപൂർണ്ണമായ പരിചരണം, ഐശ്വര്യപൂർണ്ണമായ കുടുംബം! ചുരുക്കത്തിൽ, ഭോഗപൂർണ്ണമായ ലൗകികജീവിതം. മറേറ ചിത്രം ഒരു സന്ന്യാസിയുടേതായിരുന്നു: നിഷ്കിഞ്ചനനായ ഒരു പരിവ്രാജകൻ, 'പതിം പശൂനാം ഹൃദി ഭാവയന്തഃ, ഭിക്ഷാശനാ ദിക്ഷു പരിഭ്രമന്തഃ' പരമേശ്വരനെ നെഞ്ചകത്തു നിനച്ചുകൊണ്ടു്, യദൃച്ഛാലാഭസന്തുഷ്ടനായി, തരുമൂലത്തിലോ ഗിരികന്ദരത്തിലോ ഗഹനവിപിനത്തിലോ നിദ്രകൊള്ളുന്നവനായി, സർവ്വഭൂതസുഹൃത്തായി, സർവ്വസംഗപരിത്യാഗിയായി വാഴുന്ന ഒരു സന്ന്യാസി. ഭോഗത്തിന്റെയും ത്യാഗത്തിന്റെയും ആയ ഈ രണ്ടു ചിത്രങ്ങളിൽ ഏതും സാക്ഷാത്കരിക്കാനുള്ള കഴിവു് തനിക്കുണ്ടു് എന്നു് നരൻ വിശ്വസിച്ചു. ഇതിലോരോന്നിലും നരൻ സ്വയം ചിത്രീകരിച്ചുനോക്കി. എന്നാൽ ആഴത്തിൽ ആലോചിക്കുന്തോറും ത്യാഗത്തിന്റെ ചിത്രം കൂടുതൽ തെളിഞ്ഞുകണ്ടു. ക്രമേണ ഭോഗചിത്രം മങ്ങിമറഞ്ഞു: ഇങ്ങനെ ആശാത്യാഗമാകുന്ന ആദ്ധ്യാത്മികവശം വിജയം നേടി. ഈശ്വരലാഭത്തിനു് ത്യാഗമേ വഴിയുള്ളതാനും.

ബ്രഹ്മസമാജത്തിലെ ബുദ്ധിപരമായ അന്തരീക്ഷം കുറഞ്ഞൊരു നാളത്തേയ്ക്കു് നരേന്ദ്രനെ തൃപ്തനാക്കി; പ്രാർത്ഥനാസമയത്തും കീർത്തനകാലങ്ങളിലും ഒരു ആദ്ധ്യാത്മികോത്കർഷം അനുഭവിച്ചു. ഈശ്വരസാക്ഷാത്കാരമാണു് ലക്ഷ്യമെന്നു വരികിൽ, സമാജത്തിൽ ചേരുന്നതിനു മുമ്പിലത്തേക്കാൾ താനിപ്പോൾ ഒട്ടും കൂടുതൽ ആ ലക്ഷ്യത്തിലേയ്ക്കടുത്തിട്ടില്ല എന്ന സംഗതി ഏറെത്താമസിയാതെ നരേന്ദ്രനു് ഓർമ്മ വന്നു. അവാങ്മനസഗോചരമായ പരംപൊരുളിനെ വർണ്ണിക്കാനുള്ള പ്രയത്നങ്ങൾ മാത്രമല്ലേ വേദങ്ങളും ദർശനങ്ങളും? ഭഗവത്പാദത്തിലെത്തിക്കാൻ സമർത്ഥങ്ങളല്ലെങ്കിൽ അവയെല്ലാം വ്യർത്ഥം.

അക്കാലത്തു പലരും മഹർഷി ദേവേന്ദ്രനാഥടാഗൂറിനെ ഒരു വലിയ ആദ്ധ്യാത്മികാചാര്യനായി കരുതിയിരുന്നു. ഉത്കടമായ സത്യതൃഷ്ണയിൽ നരേന്ദ്രൻ മഹർഷിയുടെ അടുത്തെത്തി. ഏതാനും സുഹൃത്തുക്കളോടൊരുമിച്ചു് നരൻ ഇതിനുമുമ്പു് ഒരിക്കൽ മഹർഷിയെ കാണുകയുണ്ടായിട്ടുണ്ടു്. അന്നദ്ദേഹം അവരെ തീവ്ര

മായ ധ്യാനം ശീലിക്കാൻ ഉപദേശിച്ചു. അതുകൊണ്ട് നരൻ വീണ്ടും അദ്ദേഹത്തെ സമീപിച്ചു. അക്കാലത്ത് മഹർഷി ലൗകിക കാര്യങ്ങളിൽനിന്നെല്ലാം വിരമിച്ച് ഗംഗയിൽ, ഒരു ബോട്ടിൽ പാർക്കുകയായിരുന്നു. ഈ യുവാവിന്റെ അപ്രതീക്ഷിതമായ സമാഗമം ആ വന്ദ്യവയോധികനെ ഞെട്ടിച്ചു. അദ്ദേഹത്തിനൊന്നും ഉരിയാടാൻ ഇട കിട്ടുംമുമ്പ്, നരേന്ദ്രൻ ആവേശഭരിതനായി ചോദ്യശരം തൊടുത്തു വിട്ടു: 'മഹാശയാ, അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്തു പറയേണ്ടു എന്നറിയാതെ കുഴങ്ങിയ മഹർഷിയുടെ ഉത്തരമിതായിരുന്നു: 'കുഞ്ഞേ, നിന്റെ കണ്ണു കണ്ടാൽ യോഗികളുടെ കണ്ണുപോലെയിരിക്കുന്നു.' നരൻ നിരാശനായി മടങ്ങി. ഇല്ല, മഹർഷി ഈശ്വരനെ കണ്ടിട്ടില്ല. മററു പല മതനേതാക്കന്മാരെയും അയാൾ സമീപിച്ചു. അവരിലാർക്കും താൻ ഈശ്വരനെ കണ്ടിട്ടുണ്ട് എന്നു പറയാൻ കഴിഞ്ഞില്ല. ഇനി എവിടെ പോകും ? പെട്ടെന്നു് ശ്രീരാമകൃഷ്ണനെ ഓർമ്മ വന്നു. 1881 നവംബർമാസത്തിൽ ഒരിക്കൽ ശ്രീരാമകൃഷ്ണന്റെ ഒരു ഭക്തനായ സുരേന്ദ്രനാഥമിത്രന്റെ ഗൃഹത്തിൽ പാടാൻ ചെന്നിരുന്നപ്പോൾ അവിടെവെച്ച് നരേന്ദ്രൻ അദ്ദേഹത്തെ കണ്ടിട്ടുണ്ട്. അന്ന് നരേന്ദ്രന്റെ പാട്ടു കേട്ട് ശ്രീരാമകൃഷ്ണന് വളരെ ആനന്ദം തോന്നി. അദ്ദേഹം അയാളെ ദക്ഷിണേശ്വരത്തേയ്ക്കു ക്ഷണിക്കുകയും ചെയ്തിരുന്നു. അതിനാൽ, സുരേന്ദ്രനാഥനോടൊത്ത് ദക്ഷിണേശ്വരത്തു പോയി അദ്ദേഹത്തോട് ഈ ചോദ്യം ചോദിക്കാൻ നരേന്ദ്രൻ നിശ്ചയിച്ചു.

അവിടെ എന്താണുണ്ടായതെന്നും, ഈ ചോദ്യത്തിനു് ശ്രീരാമകൃഷ്ണന്റെ സമാധാനമെന്തായിരുന്നു എന്നും നമുക്കു ക്രമേണ കാണാം. ഈ സന്ദർശനം നരേന്ദ്രനാഥന്റെ ആദ്ധ്യാത്മികജീവിതത്തിൽ ഒരു പുതിയ അദ്ധ്യായം കുറിക്കുന്നു.

# ശ്രീരാമകൃഷ്ണദേവൻ

നിയതിയുടെ നീതിയിൽ ധർമ്മകർമ്മസംവിഭാഗം ഒരു മുഖ്യ നിയമമാകുന്നു. അചിന്ത്യനിയതിയുടെ പ്രേരണകൊണ്ടു് പ്രാചിയും പ്രതീചിയും രണ്ടു് പ്രവർത്തനമണ്ഡലങ്ങളെ പ്രതിനിധാനം ചെയ്യുന്നു. ഒന്നു് ആദ്ധ്യാത്മികമണ്ഡലത്തിൽ, മറേറതു് ഭൗതികതലത്തിലും. ഇരുവഴികളിൽക്കൂടി, അദ്ധ്യാത്മദർശനത്തിലും ഭൗതികശാസ്ത്രത്തിലുംകൂടി, മാനവവർഗ്ഗം ഇപ്രകാരം മഹത്തായ ഒരു ലക്ഷ്യത്തിലേയ്ക്കു മുന്നേറിക്കൊണ്ടിരിക്കുന്നു. പാശ്ചാത്യർ ഭൗതികവസ്തുക്കളുടെ നിരീക്ഷണപരീക്ഷണങ്ങളിൽ വ്യാപൃതരാകുന്നു; പൗരസ്ത്യർ അനാദികാലംമുതൽ അദ്ധ്യാത്മനിയമങ്ങൾ കണ്ടെത്താൻ വ്യഗ്രരാകുന്നു. മാനവജാതിയുടെ പുരോഗതിക്കു് രണ്ടാദർശങ്ങളും അത്യാവശ്യമാണു്. ഇവയുടെ പരസ്പരധാരണയിലും സഹകരണത്തിലുമാണു് മനുഷ്യന്റെ ഭാവി നിലകൊള്ളുന്നതു്.

കഴിഞ്ഞ ശതാബ്ദത്തിൽ പുതിയ ഒരു സംവിധാനം അനുപേക്ഷണീയമായിത്തീർന്നു. ഭൗതികാശയങ്ങൾ അവയുടെ പ്രാബല്യത്തിന്റേയും പ്രതാപത്തിന്റെയും മൂർദ്ധന്യത്തിലെത്തി. ഭൗതികത, ഉച്ചാദർശത്തിന്റെ കണികപോലുമില്ലാതെ, കൊടികുത്തിവാഴാൻ തുടങ്ങി. പാശ്ചാത്യർ ഭൗതികഭോഗങ്ങളുടെ പിന്നാലെ പരക്കംപാഞ്ഞുകൊണ്ടിരിക്കെ, പൗരസ്ത്യർ തങ്ങളുടെ ഉത്കൃഷ്ടാദർശങ്ങളിൽനിന്നും വഴുതിപ്പോയി. ത്യാഗനിഷ്ഠയുടെ അഭാവത്താൽ വൈദികമായ സനാതനധർമ്മം പരസ്പരവിരുദ്ധങ്ങളായ സമ്പ്രദായങ്ങളായി ചിന്നിച്ചിതറി. ലോകം ഒരു പ്രവാചകനെ പ്രതീക്ഷിച്ചു. ഭൗതികകളങ്കം തെല്ലുമേല്ക്കാത്ത ഒരു പവിത്രപുരുഷനെ സർവ്വമതങ്ങളുടെയും മൗലികതത്ത്വങ്ങളുടെ സമന്വയത്തെ സാക്ഷാത്കരിക്കാൻ സമർത്ഥനായ ഒരു ക്രാന്തദർശിയെ, വിഭിന്നവും വിരുദ്ധവും നാനാദേശീയവും സാമുദായികവുമായ ആശയാദർശങ്ങളെ സ്വജീവിതത്താൽ സമന്വയിച്ചു കാണിക്കാൻ കഴിയുന്ന ഒരു ആദ്ധ്യാത്മികാചാര്യനെ, സ്നേഹംകൊണ്ടും പരസ്പരബഹുമാനംകൊണ്ടും ലോകത്തെ ഒരു കുടുംബമാക്കി കോർത്തിണക്കാൻ പോരുന്ന ഒരു ഉദാരചരിതനെ, കാണാൻ ലോകം കൊതിപൂണ്ടു.

ലോകചരിത്രത്തിന്റെ ഈ പ്രതിസന്ധിഘട്ടത്തിൽ, ധർമ്മഗ്ലാനി വരുമ്പോൾ താൻ ഇറങ്ങിവന്നു് ധർമ്മത്തെക്കാത്തരുളുന്ന

താകുന്നു എന്ന ഗീതാചാര്യന്റെ അരുളപ്പാടു് സത്യമാക്കുമാറു്, ബുദ്ധദേവന്റെ ഹൃദയവും ക്രിസ്തുദേവന്റെ കാരുണ്യവും ശങ്കരാചാര്യരുടെ പ്രതിഭയും ഒന്നുചേർന്നു്, സനാതനധർമ്മത്തിന്റെ സമുദ്ധരണത്തിനുവേണ്ടി ഭഗവാൻ ശ്രീരാമകൃഷ്ണദേവനായി അവതാരം ചെയ്തു.

ബംഗാളത്തെ ഒരു കുഗ്രാമമായ കമാർപുക്കുരിൽ, 1836 ഫെബ്രുവരി 18—ാംതീയതി ഒരു നിർദ്ധനബ്രാഹ്മണകുടുംബത്തിൽ ഒരു ശിശു സംജാതനായി. ആ മാതാപിതാക്കന്മാരെ ഗ്രാമവാസികൾ ഋഷികളെപ്പോലെ ആദരിച്ചിരുന്നു. ശിശുവിനു് ഗദാധരൻ എന്നു നാമകരണം ചെയ്തു. പശുക്കളുടെയും പാടങ്ങളുടെയും നടുവിൽ, നിഷ്കളങ്കരായ ഗ്രാമീണജനങ്ങളോടൊത്തു് അതിലളിതമായ ചുററുപാടിൽ ആ ശിശു വളർന്നുവന്നു. എന്നിരുന്നാലും, ആ ചെറുപ്രായത്തിൽത്തന്നെ ആ ബാലനിൽ പല അപൂർവ്വവൈശിഷ്ട്യങ്ങളും വിളങ്ങിയിരുന്നു. ഈശ്വരനാമസങ്കീർത്തനമോ ധർമ്മചർച്ചയോ കേട്ടാൽ ആ ബാലൻ ഒരു അലൗകികാനുഭൂതിയിൽ മുഴുകും. അച്ഛൻ മരിച്ചപ്പോൾ കുടുംബം ദാരിദ്ര്യത്തിലായി. മൂത്ത ജ്യേഷ്ഠനായ രാമകുമാരൻ കല്ക്കത്താനഗരത്തിലെത്തി ഒരു വിദ്യാലയം ആരംഭിച്ചു. ഗദാധരനും ഏറെത്താമസിയാതെ കല്ക്കത്തയിൽ ജ്യേഷ്ഠന്റെകൂടെ താമസമാക്കി. ഇവിടെവെച്ചാണു് ഗദാധരൻ ആധുനികചിന്താഗതികളുമായി പരിചയപ്പെട്ടതു്. അനുജൻ ലൗകികവിദ്യാഭ്യാസം നേടണമെന്നു് ജ്യേഷ്ഠൻ ആഗ്രഹിച്ചു. എന്നാൽ, തന്റെ ജന്മം ഒരു വിശിഷ്ടകാര്യനിർവ്വഹണത്തിനാണെന്നു് അസ്പഷ്ടമായിട്ടെങ്കിലും തോന്നിത്തുടങ്ങിയിരുന്ന ഗദാധരൻ സ്വയം ചോദിച്ചു: 'ഈ വിദ്യാഭ്യാസം നേടിയതുകൊണ്ടെനിക്കു് ഭക്തിയും വിശ്വാസവും അദ്ധ്യാത്മതൃഷ്ണയും ജനിക്കുമോ?' 'ഇല്ല.' എന്നു് മനസ്സു് ഉറപ്പിച്ചു പറഞ്ഞു. 'അതുമൂലം എനിക്കു് എന്റെ അച്ഛനെപ്പോലെ ഈശ്വരഭക്തനും ഋജുബുദ്ധിയും ആവാനൊക്കുമോ? ഇല്ല.' എന്നദ്ദേഹത്തിന്റെ നൈസർഗ്ഗികമായ അദ്ധ്യാത്മവാസന പ്രതിവചിച്ചു. 'ഈ വിദ്യാഭ്യാസംകൊണ്ടു് എനിക്കു് ഭോഗവാസനയിൽനിന്നു മോചനവും അജ്ഞാനനിവൃത്തിയും ഈശ്വരപ്രാപ്തിയും ഉണ്ടാകുമോ ?' സ്വഹൃദയം നല്കിയ ഉത്തരം സുദൃഢമായ ഒരു നിഷേധമായിരുന്നു. 'ഈശ്വരനെ ദർശിക്കാനോ, സംസാരതാപത്തിൽനിന്നു് മുക്തനാവാനോ സഹായിക്കാത്ത ഈ വിദ്യാഭ്യാസം എനിക്കെന്തിനു്? എന്റെ ആദർശത്തെ ബലികഴിക്കാതെ, ഈശ്വരനെ തേടിക്കൊണ്ടു്, ലൗകികകാര്യങ്ങളിൽ അജ്ഞനായി ഞാൻ ജീവിതാവസാനംവരെ കഴിച്ചുകൊള്ളാം' എന്നുറച്ചു ഗദാധരൻ. ജ്യേഷ്ഠന്റെ നിർബ്ബന്ധത്തിനു്

അനുജന്റെ ഉറപ്പാന്ന ഉത്തരം ഇതായിരുന്നു: 'ജ്യേഷ്ഠാ, വെറും വയറുപിഴപ്പിനുമാത്രം ഉതകുന്ന വിദ്യാഭ്യാസംകൊണ്ടു് എനിക്കെന്തു കാര്യം? എന്റെ ഹൃദയത്തിനു് വെളിച്ചമരുളുന്നതും, നിത്യമായ ശാന്തി നല്കുന്നതുമായ ജ്ഞാനം നേടാനാണെനിക്കിഷ്ടം.'

ഏകദേശം ഇക്കാലത്തു്, കല്ക്കത്തയിൽനിന്നും നാലു മൈൽ വടക്കുമാറി, ഗംഗയുടെ കിഴക്കെക്കരയിൽ, റാണി രാസമണി എന്ന ഭക്ത ഒരു കാളീക്ഷേത്രം പണികഴിപ്പിച്ചു. അവരുടെ ജാമാതാവായ മഥുരനാഥ ബിശ്വാസ് ആയിരുന്നു അവരുടെ സ്വത്തുക്കളുടെ കാര്യസ്ഥൻ. ഈ ക്ഷേത്രത്തിലെ ശാന്തിക്കാരനാകാൻ രാമകുമാരനെ അധികൃതർ ക്ഷണിച്ചു. അദ്ദേഹമതു് സ്വീകരിച്ചു. അദ്ദേഹം ദക്ഷിണേശ്വരത്തു് താമസമാക്കി. ഒപ്പം അനുജൻ ഗദാധരനും വന്നു. ത്രിലോകപാവനിയായ മന്ദാകിനിയുടെ തീരം. ക്ഷേത്രപരിസരത്തിൽ എന്തൊരു ശാന്തതയും ഏകാന്തതയും! നഗരമദ്ധ്യത്തിലെ തിക്കും തിരക്കും കോലാഹലവും യാതൊന്നുമില്ല ഒക്കെ ഏകാന്തരമണീയം. സർവ്വോപരി, ജഗദീശ്വരിയുടെ സജീവസാന്നിദ്ധ്യവും. ഇവയെല്ലാം ഗദാധരന്റെ, ജന്മനാതന്നെ ഈശ്വരപ്രവണമായ മനസ്സിനെ കൂടുതൽ ഈശ്വരാഭിമുഖമാക്കിത്തീർത്തു. ബാലനിൽ വലിയൊരു പരിവർത്തനം സംഭവിച്ചു. ബാലൻ ഭക്തനായി; ഭക്തൻ തപസ്വിയായി; തപസ്വി സിദ്ധനായി; സിദ്ധൻ ബ്രഹ്മജ്ഞാനിയായി; ബ്രഹ്മജ്ഞാനി പ്രവാചകനായി; പ്രവാചകൻ ഈശ്വനിൽ ലയിച്ചു; അവതാരപുരുഷൻ ആയി. ഇതെല്ലാം ഒരു വ്യാഴവട്ടക്കാലത്തിനുള്ളിലാണു സംഭവിച്ചതു്. ഈശ്വരദർശനത്തിനു വേണ്ടിയുള്ള തീവ്രവ്യാകുലത, നിരവശേഷമായ ഭോഗത്യാഗം, അനന്യഭക്തി, ആത്മാർത്ഥത, ആത്മാനന്ദനിമഗ്നത എന്നീ വിഭിന്നഭാവങ്ങളേക്കുറിച്ചു് വർണ്ണിക്കാൻ വാക്കുകൾ സമർത്ഥങ്ങളല്ല. വേദാന്തപാണ്ഡിത്യമോ സാധനാക്രമപരിചയമോ ഒന്നും ആ ബാലനു് തെല്ലുമുണ്ടായിരുന്നില്ല; ഇക്കാലത്തു് ആരുടെ അടുക്കൽനിന്നും യാതൊരു മാർഗ്ഗനിർദ്ദേശവും ലഭിച്ചിരുന്നുമില്ല. അമ്മയെക്കാണാനുള്ള പൈതലിന്റെ വ്യാകുലതയും ഭൗതികഭോഗങ്ങളിലുള്ള തീവ്രവൈരാഗ്യവുമായിരുന്നു ആ ബാലയോഗിയുടെ കൈമുതലുകൾ. പൂജയിലും പ്രാർത്ഥനയിലും കീർത്തനത്തിലും പകൽ കഴിച്ചു. പ്രഭാതത്തിലും പ്രദോഷത്തിലും ദേവിയുടെ ദിവ്യവിഗ്രഹവും നെഞ്ചകത്തു നിനച്ചുകൊണ്ടു് ഭാഗീരഥീതീരത്തിൽ മന്ദംമന്ദംസഞ്ചരിക്കും. ഇരവെല്ലാം ധ്യാനത്തിൽ കഴിച്ചു. തന്റെ ചുററുമുള്ളവർ വ്യർത്ഥമായ അർത്ഥകാമങ്ങൾക്കു വേണ്ടി അല്ലും പകലും പാഴാക്കിക്കൊണ്ടിരുന്നപ്പോൾ, ഗദാധരൻ

ഇരവുപകൽ ദേവീദർശനത്തിന്നുവേണ്ടി ഉഴറി. ഗദാധരന്ന് ഒരേ ഒരു ചിന്തമാത്രം : ജഗജ്ജനനിയെ എങ്ങനെയെങ്കിലും കണ്ടേ കഴിയൂ. ഇനിയും അമ്മയുടെ ദർശനം കിട്ടിയില്ല. ദിനങ്ങൾ, വാരങ്ങൾ, മാസങ്ങൾ പലതു കഴിഞ്ഞു ; അമ്മയുടെ അരുളപ്പാടു കേട്ടില്ല ; പൈതലിന്റെ കാതരതയ്ക്കൊരു കുറവുമില്ല.

ജഗദീശ്വരിയുടെ ദർശനത്തിന്ന വേണ്ടിയുള്ള വ്യാകുലത അനുക്രമം വളർന്നുകൊണ്ടേ ഇരുന്നു. അന്തിനേരത്തു് ഗംഗാതീരത്തു് ഗദാധരൻ ഉച്ചത്തിൽ മുറവിളികൂട്ടി : 'അമ്മേ, വേറൊരു നാളും പാഴായ്പ്പോയല്ലൊ ; അവിടത്തെ കാണാനിനിയും കഴിഞ്ഞില്ല. അല്പമായ ആയുസ്സിലെ മറെറാരുനാൾകൂടി വീണായ് പൊയ്പ്പോയി. സത്യമിനിയും ഞാൻ കണ്ടെത്തിയില്ല. !' പിന്നെ സംശയങ്ങൾ വന്നലട്ടുകയായി. സ്വയം ചോദിക്കും:, 'അമ്മേ, ഭവതി സത്യമോ, അതോ, ഇതൊക്കെ വെറും കെട്ടുകഥയോ ? കഴമ്പില്ലാത്ത കവിതയോ ? ഭവതി ഉണ്മയെങ്കിൽ എനിക്കെന്തുകൊണ്ടു കാണാൻ കഴിയുന്നില്ല ? മതമപ്പോൾ വെറും മിഥ്യയോ, വെറും ആകാശക്കോട്ടയോ ? ' എന്നാലീ സംശയങ്ങൾ താൽക്കാലികംമാത്രം. മുൻഗാമികളിൽ പലരും ഈശ്വരനുവേണ്ടി ഉഴറിനടന്നതും ഒടുവിൽ കണ്ടെത്തിയതും ഉടനടി മിന്നൽപോലെ ഓർമ്മവരും ; അതോടെ പൂർവ്വാധികശക്തിയോടെ ഈശ്വരനുവേണ്ടി കേഴും.

ഒരുനാൾ ഈ പ്രാണവേദന താങ്ങാൻ വയ്യാതായി. മർമ്മം പിളക്കുന്ന വേദന. ഈശ്വരദർശനം സാധിക്കാതെയുള്ള ജീവിതം വ്യർത്ഥമെന്നും അതിനി നിലനിർത്തിയിട്ട് അവശ്യമില്ലെന്നും നിശ്ചയിച്ച് , ഗദാധരൻ , തന്റെ കഴുത്തറുക്കാൻ കാളിയുടെ കൈയിലെ കരവാളും ചാടിയെടുത്തു. ഹാ! ൽ, ജഗജ്ജനനി സ്വപ്രഭയിൽ സർവ്വവും ആറാടിച്ചുകൊണ്ടു് ഗദാധരന്ന് ദർശനമരുളി. അദ്ദേഹം നിസ്സംജ്ഞനായി നിലംപതിച്ചു. അതിനുശേഷം എന്താണു സംഭവിച്ചതെന്ന് ഗദാധരൻ അറിഞ്ഞില്ല. ഒന്നുമാത്രം അനുഭവിച്ചു, തന്നുള്ളിൽ അഭൂതപൂർവ്വമായ ഒരാനന്ദത്തിന്റെ നിരന്തരപ്രവാഹം. ദേവിയുടെ സാക്ഷാത്തായ സാന്നിദ്ധ്യവും സാക്ഷാത്കരിച്ചു. ഈ ദർശനത്തിനുശേഷം ഗദാധരൻ ഈശ്വരമത്തനായി. ഇതിനുശേഷമുള്ള കാലം പുളകോദ്ഗമകാരികളായ ആദ്ധ്യാത്മികാനുഭൂതികൾകൊണ്ടു് പൂരിതമാകുന്നു. അതിരും അറുതിയുമെഴാത്ത ഒരു പുതിയ ലോകത്തിൽ അദ്ദേഹം കാലൂന്നി. സാധാരണ ജാഗ്രദവസ്ഥയിലും ഭാവാവസ്ഥയിലും അത്യദ്ഭുതകരങ്ങളായ ദർശനങ്ങൾ പലതും അദ്ദേഹം കണ്ടു. അപരിചിതരും അദൃശ്യരുമായ സത്വ

വിശേഷങ്ങളുടെ നടക്കാണ് വാസ്തവത്തിൽ അദ്ദേഹം വാണിരുന്നതു്. ചുററുമുള്ളവരുടെ കണ്ണിൽ ഇതൊക്കെ പച്ചക്കിറുക്കായി തോന്നി. ആ യുവസാധകന്ന് ദേവീദർശനം ലഭിച്ചുവെങ്കിലും ആയതു് നിരന്തരമായി ലഭിക്കാതിരുന്നതുകൊണ്ടു് അദ്ദേഹം ആകുലനായി. തന്റെ ഈശ്വരദാഹം, തീവ്രമെങ്കിലും അപൂർണ്ണമെന്നു വരുമോ ? അദ്ദേഹം തീവ്രതരമായ സാധനയിൽ മുഴുകി; നെഞ്ചുരുകി അമ്മയോടു പ്രാർത്ഥിച്ചു. വ്യാകുലതയുടെ ആഴം ഏറിയതോടെ ദേവീദർശനം നിരന്തരമായ്ഭവിച്ചു. കോവിലിലെ ശിലാവിഗ്രഹം പോയ്മറഞ്ഞു; തൽസ്ഥാനത്തു്, ജഗജ്ജനനി സുസ്മേരവദനയായി ആശീർവാദവുമരുളിക്കൊണ്ടു് സചേതനയായി നിലകൊള്ളുന്നു ? ദേവിയുടെ നിശ്വാസം അദ്ദേഹം തൻകൈയിൽ യഥാർത്ഥമായും സ്പർശിച്ചറിഞ്ഞു. ദേവി കോവിലിന്റെ മേലേ നിലയിലേയ്ക്കു പോകുമ്പോൾ ഉണ്ടാകുന്ന ചിലമ്പൊലി ആ പൂജകൻ സത്യമായും കേട്ടു. അങ്ങനെ ദേവിയും താനുമായുള്ള വിരഹം അസ്തമിച്ചു. ഗദാധരൻ കാളിയുടെ പൈതലായ്ത്തീർന്നു.

ഗദാധരന്റെ മനസ്സും ശരീരഘടനയും ഇങ്ങനെ അത്യുച്ചമായ അദ്ധ്യാത്മസത്യങ്ങളുടെ വാഹിനിയായിത്തീർന്നു. ലൗകികദാഹവേഗങ്ങൾക്കൊന്നും അദ്ദേഹത്തെ വികാരം കൊള്ളിക്കാൻ കഴിയാതെയായി. കാമവാസന ആ മനസ്സിൽനിന്നും നിശ്ശേഷം നിർമ്മാർജ്ജനം ചെയ്യപ്പെട്ടു. മഥുരനാഥൻ രഹസ്യമായി പ്രലോഭിപ്പിച്ചു നോക്കുകകൂടി ചെയ്തു. എന്നാൽ ജിതേന്ദ്രിയനും പവിത്രതാമൂർത്തിയുമായ ഗദാധരനെ ആവക പ്രലോഭനങ്ങൾക്കൊന്നും സ്പർശിക്കാനേ കഴിഞ്ഞില്ല. സ്വജീവിതത്തിലൊരിക്കലെങ്കിലും, കിനാവിൽ പോലും, ഒരു സ്ത്രീയെ, ജഗദീശ്വരിയുടെ പ്രത്യക്ഷമൂർത്തിയായിട്ടല്ലാതെ വേറൊരു നിലയിലും താൻ നിനച്ചിട്ടേയില്ലെന്നു് അദ്ദേഹം തന്നെ പറയുകയുണ്ടായിട്ടുണ്ടു്.

ജഗന്മാതാവിന്റെ പ്രഥമദർശനത്തിന്റെ പ്രത്യാഘാതമായി ഗദാധരന്റെ ശരീരം കുറേക്കാലത്തേയ്ക്കു് നാനാതരം രോഗങ്ങൾക്കും അധീനമായി. അദ്ദേഹത്തിന്നു് ചിത്തഭ്രമമാണെന്നു് പലരും കരുതി. വാർത്തകേട്ടു പരിഭ്രാന്തയായ അമ്മ, മകനെ വീട്ടിലേയ്ക്കു് വിളിച്ചുവരുത്തി. അവിടെ, അദ്ദേഹത്തിന്റെ മനസ്സു് ലൗകികകാര്യങ്ങളിൽ ബന്ധിക്കുന്നതിനും അങ്ങനെ മാനസികാരോഗ്യം വീണ്ടെടുക്കുന്നതിനുമായി സ്വജനങ്ങൾ അദ്ദേഹത്തെ വിവാഹം ചെയ്യിച്ചു. വധു അയൽഗ്രാമത്തിലെ ഒരു ചെറുബാലികയായിരുന്നു. ജഗദംബയുടെ നിശ്ചയമാണിതെന്നുള്ളതുകൊണ്ടു് ഗദാധരൻ വിവാഹത്തിന്നു് വേഗം സമ്മതിച്ചു. കമാർപുക്കുരിലെ ഈ താമസം

ആരോഗ്യം വീണ്ടുകിട്ടാൻ വളരെ സഹായകമായി. എന്നാൽ ഏറെ ത്താമസിയാതെ അദ്ദേഹം ദക്ഷിണേശ്വരത്തു മടങ്ങിയെത്തി പണ്ടേ പ്പോലെ സാധനയിലും തപസ്സിലും പ്രാർത്ഥനയിലും മുഴുകി. അമ്മ യേയും വധുവിനേയും സ്വജനങ്ങളേയും എല്ലാം മറന്നു. ഈ സത്യാ ന്വേഷണത്തിൽ മാസങ്ങൾ പലതു കടന്നുപോയി. ഇക്കാലത്തു്, ഭക്തിമാർഗ്ഗത്തിലും താന്ത്രികസാധനയിലും വിചക്ഷണയായ ഒരു സന്ന്യാസിനി ദക്ഷിണേശ്വരത്തു വന്നുചേർന്നു. ഗദാധരന്റെ രോഗ ത്തിന്റെയും ഉന്മാദത്തിന്റെയും യഥാർത്ഥമായ നിദാനം ആദ്യം കണ്ടുപിടിച്ചതു് ഈ സന്ന്യാസിനിയാകുന്നു. വൈഷ്ണവഗ്രന്ഥങ്ങ ളിൽ പറയുന്ന മഹാഭാവാവസ്ഥയിലാണു് ഗദാധരൻ നിലകൊള്ളു ന്നതു് എന്നും, അദ്ദേഹത്തിന്റെ അലൗകികാനുഭൂതികൾ ഈശ്വര നോടുള്ള പരമപ്രേമത്തിന്റെ ഫലമാകുന്നു എന്നും ആ മഹതി കണ്ടെത്തി. അത്തരം അനുഭൂതികൾക്കു് അർഹനായവൻ ധന്യൻ. അദ്ദേഹം തന്റെ സമാധിയിൽ ആദ്ധ്യാത്മികാനുഭൂതിയുടെ പരമ പദം ആരോഹണം ചെയ്തിരിക്കുന്നു എന്നു് ആ ബ്രാഹ്മണിക്കു മന സ്സിലായി. ഇവയും വേറെ പല ലക്ഷണങ്ങളുംകൊണ്ടു് ഗദാധരൻ ഒരു അവതാരപുരുഷനാകുന്നു എന്ന നിഗമനത്തിൽ ആ ബ്രാഹ്മണി എത്തിച്ചേർന്നു. ഈ വസ്തുത അവർ സധൈര്യം ഉദ്ഘോഷിക്കു കയും, അതിനായി വിളിച്ചുകൂട്ടിയ ഒരു പണ്ഡിതസദസ്സു മുമ്പാകെ, തന്റെ നിഗമനം ശാസ്ത്രപ്രമാണങ്ങളുദ്ധരിച്ചു് സ്ഥാപിക്കുകയും ചെയ്തു. ഗദാധരൻ ആ സന്ന്യാസിനിയെ സ്വഗുരുവായി സ്വീക രിച്ചു. അവരുടെ ഉപദേശാനുസരണം ഭക്തിസാധനകളും താന്ത്രിക സാധനകളും അഭ്യസിച്ചു. അവയിലെല്ലാം അദ്ദേഹം അതിവേഗ ത്തിൽ സിദ്ധി നേടുകയും ചെയ്തു.

കുറെക്കാലം കഴിഞ്ഞു് രാമഭക്തനായ ഒരു വൈഷ്ണവ വൈരാഗി ദക്ഷിണേശ്വരത്തു വന്നുചേർന്നു. രാമലാലൻ, അതായതു് രാമകിശോരൻ ആയിരുന്നു അദ്ദേഹത്തിന്റെ ഇഷ്ടദേവൻ. അദ്ദേ ഹത്തിനു് രാമദർശനം ലഭിച്ചിരുന്നു. രാമലാലന്റെ ഒരു ലോഹ വിഗ്രഹം അദ്ദേഹം കൂടെ കൊണ്ടുനടക്കാറുണ്ടു്. അതദ്ദേഹം ഗദാധര നെ കാണിച്ചു. എന്നാൽ ഗദാധരൻ വിഗ്രഹത്തെയല്ല കണ്ടതു്, പിന്നെയോ, കൗസല്യാനന്ദവർദ്ധനനായ രാമകുമാരനെ. അവർ തമ്മിൽ വളരെ വേഗം ഒരു സ്നേഹബന്ധം സ്ഥാപിതമായി. സാധാ രണ മനുഷ്യരെ കാണുന്നത്ര വ്യക്തമായി ഗദാധരൻ രാമകിശോര നേയും കണ്ടു. ബാലരാമൻ ചിലപ്പോൾ ആനന്ദനൃത്തം ചെയ്യും; ചിലപ്പോൾ ഗദാധരന്റെ മുതുകിൽ ഓടിച്ചാടിക്കയറും; ചില പ്പോൾ എടുത്തുകൊണ്ടു നടക്കണമെന്നു ശാഠ്യംപിടിക്കും. രാമ

കുമാരൻ ഗദാധരനുമായി അതീവ സ്നേഹബദ്ധനായി. തന്മൂലം സ്വഭക്തനായ വൈരാഗിയുടെക്കൂടെ പോകാൻ രാമലാലൻ കൂട്ടാക്കിയില്ല. തന്റെ ഇഷ്ടദേവൻ ഗദാധരന്റെ സമീപം സന്തുഷ്ടനായി കഴിയുന്നുവെന്നു കണ്ടു് സന്തൃപ്തനായ വൈരാഗി രാമലാലനെ അവിടെ വിട്ടിട്ടു പോയി.

അടുത്തതായി ഗദാധരൻ വൈഷ്ണവസമ്പ്രദായത്തിലെ അത്യുച്ച സാധനയായ മധുരഭാവം, നായികാനായകബന്ധം, അഭ്യസിക്കാൻ തുടങ്ങി. വൈഷ്ണവസാധനകളെല്ലാം മനുഷ്യജീവിതത്തിലെ പ്രമുഖ ഘടകമായ സ്നേഹത്തെ കേന്ദ്രമാക്കിയാണു് നിബന്ധിച്ചിരിക്കുന്നതു്. മധുരഭാവം, ആരാധകനും ആരാധ്യനും തമ്മിലുള്ള ഏററവും അടുത്ത ബന്ധത്തെ കുറിക്കുന്നു. ഈ സാധകനു്, ആരാദ്ധ്യദേവതയുടെ മഹിമാതിശയത്തിൽ താല്പര്യമില്ല. അയാറംക്കു വേണ്ടതു് പ്രേമത്തിന്റെ മധുരിമയാണു്. ഇതിന്റെ പരമോദാരമായ ഉദാഹരണം നന്ദനന്ദനന്റെ വൃന്ദാവനലീലയിൽ കാണാൻ കഴിയും. ഉത്തമഭക്തൻ സ്വപ്രേമഭാജനത്തിന്റെ സന്തോഷത്തെ മാത്രമേ കാംക്ഷിക്കുന്നുള്ളു; സ്വന്തം സുഖത്തിന്റെയോ സൗകര്യത്തിന്റെയോ ചിന്ത യഥാർത്ഥഭക്തനെ തീണ്ടുന്നതേയില്ല. ഈ സാധന കാമവാസനയെ സമൂലം നശിപ്പിക്കുന്നു. ആത്മാവിനു് ലിംഗഭേദമില്ല, അതു സ്ത്രീയുമല്ല, പുരുഷനുമല്ല, ശരീരത്തിനാണു ലിംഗഭേദമുള്ളതു്. ആത്മദർശനം അഭിലഷിക്കുന്നവൻ സ്ത്രീപുംഭേദത്തെ നിശ്ശേഷമകററണം. ഗദാധരൻ തന്റെ സ്വാഭാവികമായ ആവേശത്തോടെ ഈ സാധനയിൽ പ്രവേശിച്ചു. താനൊരു സ്ത്രീയാണെന്നു് അദ്ദേഹം കരുതാൻ തുടങ്ങി. സകലതും സ്ത്രീദൃഷ്ടിയിൽക്കൂടി കണ്ടു. ഉടുപ്പും നടപ്പും സംഭാഷണവുമെല്ലാം സ്ത്രീകളുടേതുമാതിരിയായി. മഥുരബാബുവിന്റെ ഗൃഹത്തിലെ സ്ത്രീകളുടെക്കൂടെയായി താമസം. സ്ത്രീകളുടെ സ്വഭാവം തികച്ചും സ്വായത്തമാക്കി. സ്ത്രീഭാവനയിൽക്കൂടിയും സത്യത്തിലെത്തിച്ചേരാം എന്നു് അദ്ദേഹം സ്വാനുഭൂതിയിൽക്കൂടി മനസ്സിലാക്കി.

വേദാന്തതത്ത്വം സാക്ഷാത്ക്കരിച്ച ഒരു സന്ന്യാസി ആയിടയ്ക്കു് ദക്ഷിണേശ്വരത്തു് വന്നുചേന്നു. തോതാപുരി എന്നാണദ്ദേഹത്തിന്റെ പേരു്. ഗദാധരന്റെ ആദ്ധ്യാത്മികപ്രഭാവം ഗ്രഹിച്ച തോതാപുരി അദ്ദേഹത്തിനു് അദ്വൈതസാധന അനുഷ്ഠിക്കുന്നതിൽ താല്പര്യമുണ്ടോ എന്നന്വേഷിച്ചു. ഈ അദ്വൈതാചാര്യന്റെ അടുക്കൽ അദ്വൈതസാധന അഭ്യസിച്ചു് നിർവ്വികല്പസമാധിയിൽ നിമഗ്നനായി. ബ്രഹ്മാത്മൈക്യാനുഭൂതിയാണു് നിർവ്വികല്പസമാധി.

ഈ പരമസത്യം സാക്ഷാത്ക്കരിച്ച്, അതിൽ നിരന്തരമായി ഇരു പത്തൊന്നു നാരം കഴിച്ചാൽ ദേഹം ശുഷ്കപർണ്ണംപോലെ വീണു പോകും; ജീവൻ വിദേഹമുക്തി പ്രാപിക്കുകയും ചെയ്യും. ഈ അനു ഭൂതി ലഭിക്കാൻ തോതാപുരിക്ക് നാല്പതു് സംവത്സരങ്ങൾ വേണ്ടി വന്നു. എന്നാൽ അദ്ദേഹത്തിൻെറ ഈ ശിഷ്യന് അതു് ഒരൊററ ദിവസംകൊണ്ടു സാധിച്ചു.

ഗദാധരന് ഈ അദ്വൈതാചാര്യൻ നല്കിയതാണ് വിശ്വവി ഖ്യാതമായ ശ്രീരാമകൃഷ്ണനാമധേയം.

നാളിതുവരെ മൂന്നു നാളിൽക്കൂടുതൽ എങ്ങും തങ്ങാതെ ജീവി ച്ചിരുന്ന ഈ പരിവ്രാജകൻ, ദക്ഷിണേശ്വരത്തു്, തൻെറ ഈ അദ്ഭു തശിഷ്യന് അദ്വൈതരഹസ്യങ്ങൾ ഉപദേശിച്ചും അവയിൽ അ ദ്ദേഹത്തെ ഉറപ്പിച്ചും പതിനൊന്നു മാസം പാർത്തു. സത്യത്തിൻെറ സാകാരഭാവത്തെ തോതാപുരി അംഗീകരിച്ചിരുന്നില്ല. ആ ഭാവ ത്തിൻെറ സത്യത്തെ ബോദ്ധ്യപ്പെടുത്തുന്നതിൽ ശിഷ്യനായ ശ്രീരാ മകൃഷ്ണൻ തൻെറ ഗുരുവിനും ഗുരുനാഥനായിത്തീൎന്നു.

അങ്ങനെയിരിക്കെ, ശ്രീരാമകൃഷ്ണന് ചിത്തഭ്രമമാണെന്നു കിം വദന്തി നാട്ടിൻപുറത്തു പരന്നു. അദ്ദേഹത്തിൻെറ ധർമ്മപത്നി ശാര ദാമണീദേവി, ഈ വാർത്തയുടെ നിജസ്ഥിതി നേരിട്ടറിയണമെന്നു നിശ്ചയിച്ചു. അവർ നടന്നു ദക്ഷിണേശ്വരത്തെത്തി. ശ്രീരാമകൃഷ്ണൻ ശാരദാദേവിയെ സ്വാഗതം ചെയ്തു. അദ്ദേഹം ദേവിയോടു പറ ഞ്ഞു: 'എന്നെ സംബന്ധിച്ചിടത്തോളം സമസ്തസ്ത്രീകളും ജഗദീശ്വ രിയുടെ സ്വരൂപങ്ങളാണ് എന്ന് അമ്മ എനിക്ക് കാണിച്ചുതന്നി ട്ടുണ്ട്. തന്മൂലം സകല സ്ത്രീകളേയും ഞാൻ മാതൃരൂപേണയാണു കാണുന്നതു്. അത്തരത്തിൽ മാത്രമേ എനിക്കു ഭവതിയേയും കരു താനാവൂ. പക്ഷേ, ഭവതിയെ വിവാഹം കഴിച്ച സ്ഥിതിക്ക് എന്നെ ലോകത്തിലേയ്ക്ക് വലിച്ചിഴയ്ക്കണമെന്നാണ് ഭവതിയുടെ ആഗ്രഹ മെങ്കിൽ, ഞാൻ ഭവതിക്ക് വിധേയനാണ്. 'പവിത്രതാമൂർത്തിയാ യ' ആ സതിക്ക് കാര്യം മനസ്സിലായി. സ്വപ്രാണനാഥനെ സംസാ രത്തിലേയ്ക്ക് വലിച്ചിഴയ്ക്കാൻ തനിയ്ക്ക് തെല്ലും ആഗ്രഹമില്ലെന്നു് ദേവി അറിയിച്ചു. തനിക്ക് അദ്ദേഹത്തിൻെറ സമീപം വാഴാനും, അദ്ദേഹത്തെ ശുശ്രൂഷിക്കാനും, അദ്ദേഹത്തിൽനിന്നും അദ്ധ്യാത്മത ത്വങ്ങൾ അഭ്യസിക്കാനും, ഉള്ള ആഗ്രഹം മാത്രമേ അവർ അപേ ക്ഷിച്ചുള്ളു. ഇപ്രകാരം ശ്രീരാമകൃഷ്ണൻെറ സഹധർമ്മിണിയായ ശ്രീശാരദാമണീദേവി അദ്ദേഹത്തിൻെറ പ്രഥമശിഷ്യയായിത്തീ ൎന്നു. അദ്ദേഹം അവരുടെ സർവ്വതോമുഖമായ പരിശീലനം, ഗൃഹഭര ണംമുതൽ ആത്മസാക്ഷാത്കാരംവരെയുള്ളവ ഏറ്റെടുത്തു.

കുറച്ചുമാസങ്ങരം കഴിഞ്ഞപ്പോരം ഷോഡശീപൂജ നടത്തണമെന്ന ഒരാഗ്രഹം ശ്രീരാമകൃഷ്ണൻെറ മനസ്സിൽ ജനിച്ചു. തന്ത്രശാസ്ത്രപ്രകാരമുള്ള ഒരു സാധനയാണിതു്. അതിൽ പതിനാറു വയസ്സു പ്രായമായ ഒരു കന്യകയെ ദേവിയായി കല്പിച്ചു് ഉപചാരപുരസ്സരം ആരാധിക്കുകയാണു് ചെയ്യുന്നതു്. അമാവാസ്യനാരം രാത്രി, ശ്രീരാമകൃഷ്ണൻ ശാരദാദേവിയെ, ജഗദീശ്വരിയുടെ സജീവമൂർത്തിയായി കണ്ടു് ആരാധന നടത്തി, പൂജാസമയത്തു് ശാരദാദേവി സമാധിയിലാണ്ടു. അതുപോലെതന്നെ, അത്യാവശ്യം ചടങ്ങുകളൊക്കെ നിർവ്വഹിച്ചശേഷം ശ്രീരാമകൃഷ്ണനും സമാധിമഗ്നനായി. ആരാധകനും ആരാധനാമൂർത്തിയും അലൗകികമായ ആദ്ധ്യാത്മമണ്ഡലത്തിൽ ഐക്യം പ്രാപിച്ചു. ബാഹ്യബോധം വന്നപ്പോരം ശ്രീരാമകൃഷ്ണൻ, താനിതുവരെ ചെയ്ത സാധനകളുടെ ഫലവും, തൻെറ ജപമാലയും, തന്നെയും, മന്ത്രപുരസ്സരം ശ്രീശാരദാദേവിയുടെ അടിമലരിൽ അർപ്പണംചെയ്തു. അതദ്ദേഹത്തിൻെറ സാധനയുടെ സമാപനമായിരുന്നു. അദ്ദേഹം സർവ്വവും ഈശ്വരമയമായി കണ്ടു.

ഇതരമതങ്ങളുടെ ആദർശം പരീക്ഷിച്ചറിയുന്നതിനായിരുന്നു ശ്രീരാമകൃഷ്ണൻെറ അടുത്ത പരിശ്രമം. ഹിന്ദുമതത്തിൽക്കൂടി താൻ എത്തിച്ചേർന്ന അതേ ലക്ഷ്യത്തിൽത്തന്നെയാണു് ഇതരമതങ്ങരം വഴിക്കും ചെന്നെത്തുന്നതു് എന്നു് അദ്ദേഹം സ്വന്തം അനുഭൂതിയിൽ നിന്നും മനസ്സിലാക്കി. നാനാസമ്പ്രദായങ്ങളുടെയും മതങ്ങളുടെയും അനുയായികളുമായി തൻെറ അനുഭൂതികളെ താരതമ്യപ്പെടുത്തി നോക്കിയതിൽ, ഭിന്നഭാവങ്ങരംവഴി ഏകമായ സത്യത്തെ കണ്ടെത്തുകയാണു് സകല മതങ്ങളുടെയും ലക്ഷ്യം എന്ന നിഗമനത്തിൽ അദ്ദേഹം എത്തിച്ചേർന്നു.

ശ്രീരാമകൃഷ്ണൻ സാക്ഷാത്കരിച്ച നിരവധി ഈശ്വരഭാവങ്ങളിൽ, മൃത്യുവിൻെറയും സംഹാരത്തിൻെറയും പ്രതീകമായ കാളിയുടെ ഭാവമാണു് ഏററവും പ്രമുഖമായതു്. സകലതിനെയും ഗ്രസിക്കുന്ന കാലസ്വരൂപിണിയാണു കാളി. സകലതും സംഹരിക്കുന്ന മൃത്യുവിൻെറ മൂർത്തിയാണു കാളി. തന്മൂലം ദേവി കപാലമാലിനിയും നരകരപരിവേഷ്ടിതയും ഛിന്നമസ്തകധരയും ആകുന്നു. അതേസമയം കാളി ബ്രഹ്മവുമാകുന്നു. കാലം കാലാതീതത്തെ അനുസ്മരിപ്പിക്കുന്നു. മർത്ത്യം അമർത്ത്യതയെ അറിയിക്കുന്നു. ക്ഷണികം ശാശ്വതത്വത്തെ നിർദ്ദേശിക്കുന്നു. കാളി ദേശകാലാതീതമായ അനന്തവസ്തുവിലേയ്ക്കു് വിരൽ ചൂണ്ടുന്നു.

ശ്രീരാമകൃഷ്ണൻ കാളിയെ ഇരുഭാവങ്ങളിലും ദേവിയായും ബ്രഹ്മമായും, കരാളരൂപിണിയായും സച്ചിദാനന്ദസ്വരൂപമായും,

ആരാധിച്ചു. സഗുണകാളി നിർഗ്ഗുണത്തിൽ ലയിച്ചു. ശ്രീരാമകൃഷ്ണന്റെ ദൃഷ്ടിയിൽ ദേവി അമൃതത്വദായിനിയുമാകുന്നു. കുബേരനെ കുചേലനും കുചേലനെ കുബേരനുമാക്കും കാളി. ക്ഷുധാർത്തന് ഭുക്തിപ്രദയും ധനമത്തന് ദണ്ഡധരയുമാണ് ദേവി. ഭക്തന് അനന്താനന്ദരൂപിണിയാണ് ഭഗവതി. മരണത്തിന്റെയും മോക്ഷത്തിന്റെയും കുഞ്ചിക കാളികയുടെ കൈയിലാണ്. മായാമോഹിനിയും മായാമോചിനിയും കാളിതന്നെ. കാളിമാതാവിന്റെ അരുളപ്പാടിനാൽ ഉലകങ്ങളുണ്ടാകുന്നു, കാളിയുടെ ആജ്ഞയാൽ അവ തകരുകയും ചെയ്യുന്നു. എന്നാലും കാളിയുടെ രൂപം ശാന്തം, ശിവം, സുന്ദരം. ശ്രീരാമകൃഷ്ണൻ കാളിയെ സകലതിലും കണ്ടു. സർവ്വാന്തരാത്മാവായി വിളങ്ങുന്നതും ദേവിതന്നെ. ചഞ്ചലയും കാലരൂപിണിയും സംഹാരകാരിണിയുമായ ദേവിതന്നെ നിശ്ചലയും നിത്യയും ബ്രഹ്മസ്വരൂപിണിയുമാകുന്നു. ശ്രീരാമകൃഷ്ണൻ പലപ്പോഴും ദേവീഭാവാവിഷ്ടനാകാറുണ്ട്. അഥവാ, ശ്രീരാമകൃഷ്ണനിൽക്കൂടി പ്രകാശിച്ചിരുന്നത് ജഗദീശ്വരിയാകുന്നു. നിശ്ചേഷ്ടകാഷ്ഠതുല്യം, സമാധിമഗ്നനായി, ഊർദ്ധ്വബാഹുവായി ജഗന്മാതാവിനെപ്പോലെ വരാഭയഹസ്തനായി അദ്ദേഹം നിലകൊള്ളുന്നത് പലപ്പോഴും കാണാം. അദ്ദേഹത്തിന് ജഗത്താസകലം ചൈതന്യമയമായി. ദേഹവും ദേഹിയും ദേവിതന്നെ. വിശ്വമായും വിശ്വാതീതമായും വർത്തിക്കുന്ന ആ ബ്രഹ്മസ്വരൂപിണി. ബ്രഹ്മവും ശക്തിയും അഭിന്നം എന്നു ദർശിച്ചു ആ ദേശികേന്ദ്രൻ. 'തീയും ചൂടുംപോലെയും, പാലും വെളുപ്പുംപോലെയും അഭിന്നമാകുന്നു ബ്രഹ്മവും ശക്തിയും' എന്നു കണ്ടു ആ ക്രാന്തദർശി. നിഷ്ക്രിയമായിരിക്കുമ്പോൾ സത്യവസ്തുവിനെ ബ്രഹ്മമെന്നും, സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോൾ ശക്തിയെന്നും പറയുന്നു. വാക്കിനും ചിന്തയ്ക്കും അതീതയാണ് അമ്മ. അതെ, വേദവേദാന്തങ്ങൾ ഘോഷിക്കുന്ന, ബ്രഹ്മംതന്നെ കാളി.

സമാധിയുടെ ഉച്ചഭാവങ്ങളിൽ ശ്രീരാമകൃഷ്ണൻ ഭവതാരിണിയുടെ നിരാകാരഭാവത്തിൽ നിമഗ്നനായി. എന്നാൽ അദ്ദേഹം തന്റെ അവതാരോദ്ദേശ്യം നിറവേററുന്നതിനായി, തന്റെ മനസ്സിനെ ബലാല്ക്കാരേണ ലോകതലത്തിലേയ്ക്ക് പിടിച്ചിറക്കിക്കൊണ്ടുവന്നു. അപ്പോൾ ലോകം ജഗദീശ്വരിയുടെ ലീലാരംഗമായിക്കണ്ടു. അദ്ദേഹം ഒരു ചെറുപൈതലിനെപ്പോലെ അമ്മയിൽ വിശ്വാസം പൂണ്ട്, അമ്മയുടെ അരുളപ്പാടനുസരിച്ച് ജീവിച്ചു.

**അമ്മയുടെ ആ അരുമക്കിടാവിന്, തന്റെ സാധനയുടെ സമാപനകാലത്തോടടുത്ത്, അനേകം ദിവ്യാനുഭൂതികൾ ഉണ്ടായി;** അവയിൽ ചിലത് തന്നെ സംബന്ധിക്കുന്നവയും, മററുള്ളവ

അദ്ധ്യാത്മജീവിതത്തെ പൊതുവേ ബാധിക്കുന്നവയും ആയിരുന്നു. മാനവരാശിയുടെ ആദ്ധ്യാത്മികോന്നതിക്ക് ഉതകുന്നവയാണ് തൻെറ ആദ്ധ്യാത്മികാനുഭൂതികളെന്നും, ആ തത്ത്വങ്ങൾ ലോകത്തിൽ വിതരണം ചെയ്യുകയെന്ന വിശിഷ്ടകൃത്യം നിർവ്വഹിക്കാൻ അവതാരമെടുത്ത ഒരാധികാരികപുരുഷനാണ് താനെന്നും ഉള്ള നിഗമനത്തിൽ അദ്ദേഹം എത്തിച്ചേർന്നു. നിത്യമുക്തനായ തന്നെ സംബന്ധിച്ചിടത്തോളം മുക്തിപദം നിരർത്ഥകമാണെന്നും, എന്നാൽ സാധാരണ ജീവന്മാരെപ്പോലെ പുനരാവൃത്തിരഹിതമായ പദം കാംക്ഷിക്കുന്നവനല്ല താനെന്നും, ഇതരജീവന്മാർക്ക് മോചനമാർഗ്ഗം കാണിച്ചുകൊടുക്കാൻ താൻ വീണ്ടും വീണ്ടും ശരീരം ഗ്രഹിക്കുമെന്നും അദ്ദേഹം മനസ്സിലാക്കി. സ്വന്തം അന്ത്യത്തെ അദ്ദേഹം മുൻകൂട്ടി കണ്ടു. അതിനെക്കുറിച്ച് ചില സൂചനകൾ നല്കുകയും ഉണ്ടായി. അവ യഥാകാലം അതുപോലെതന്നെ സംഭവിക്കുകയും ചെയ്തു.

അദ്ധ്യാത്മകാര്യങ്ങളിൽ ശ്രീരാമകൃഷ്ണൻെറ സ്വാനുഭവങ്ങൾ ഇവയാണ്. നാനാമതങ്ങളിൽക്കൂടിയും താൻ നടത്തിയ സാധനകളുടെ ഫലമായി ലഭിച്ച അനുഭൂതികളുടെ വെളിച്ചത്തിൽ അദ്ദേഹം പ്രഖ്യാപിച്ചു, സർവ്വമതങ്ങളും സത്യം, ഓരോ മതവും ഈശ്വരാഭിമുഖം നയിക്കുന്ന ഓരോ മാർഗ്ഗം ആകുന്നു എന്ന്. ഹിന്ദുമതത്തിൽത്തന്നെ കാണുന്ന ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം, ഇവ അന്യോന്യം വിരുദ്ധങ്ങളല്ല; പ്രത്യുത, ഒന്നിനൊന്നു പൂരകങ്ങളാകുന്നു. ഈശ്വരാഭിമുഖമായ പ്രയാണത്തിലെ ഓരോ താവളങ്ങളാകുന്നു അവ എന്നും അദ്ദേഹം കണ്ടെത്തി. പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങളെക്കുറിച്ച് അദ്ദേഹത്തിൻെറ അഭിപ്രായം ഇതാകുന്നു: 'മനസ്സ് സമ്പൂർണ്ണം ശുദ്ധമായവൻ കർമ്മത്തിനപ്പുറം പോകുന്നു. അവനു് വേണമെന്നുവെച്ചാൽപ്പോലും പ്രവർത്തിക്കാനാവില്ല. അഥവാ, അതിനവനെ ഈശ്വരൻ അനുവദിക്കുകയില്ല. എന്നാൽ സാധാരണ മനുഷ്യൻ അനാസക്തനായി, ഈശ്വരനെ ആശ്രയിച്ചുകൊണ്ട് സ്വധർമ്മം അനുഷ്ഠിക്കണം. ഒരു ധനികൻെറ ഗൃഹത്തിലെ വേലക്കാരി യജമാനൻെറ വേലകളൊക്കെ ചെയ്യുന്നു. എന്നിരുന്നാലും തൻെറ സ്വന്തം വീട് അങ്ങകലെ നാട്ടിൻപുറത്താണ് എന്ന് അവൾക്ക് ഉള്ളുക്കളെള്ള നല്ല ബോധമുണ്ട്. അതുപോലെ ഈശ്വരപദമാണ് തൻെറ യഥാർത്ഥസ്ഥാനം എന്ന നിരന്തരസ്മരണയോടുകൂടിവേണം ഒരുവൻ ലോകത്തിൽ ജീവിക്കാനും കർമ്മങ്ങൾ അനുഷ്ഠിക്കാനും.' താൻ സാക്ഷാത്കരിച്ച ഈ വിശ്വവിശാലമായ സർവ്വമതസമന്വയത്തെ കേന്ദ്രമാക്കി ഒരു ആദ്ധ്യാത്മികസംഘടന ജഗജ്ജനനി രൂപവത്കരിക്കും എന്നും അദ്ദേഹം ദർശിച്ചു. ആത്മാർത്ഥമായി ഈശ്വരനെ

തേടുന്നവർ, ജന്മനിവൃത്തിക്ക് സമയമടുത്തവർ, തന്റെ അടുത്തെത്തും എന്നും അദ്ദേഹം അദ്ധ്യാത്മദൃഷ്ട്യാ കണ്ടു.

ബ്രഹ്മനിഷ്ഠനും സമദർശിയുമായ ശ്രീരാമകൃഷ്ണൻ, തന്റെ ആദ്ധ്യാത്മികാനുഭവങ്ങളെ അർഹരായ സാധകന്മാർക്ക് പകർന്നു കൊടുക്കാൻ ഉത്സുകനായി. ആ ദാഹത്താൽ അദ്ദേഹം എരിപൊരിക്കൊണ്ടു. ഇതിനെക്കുറിച്ച് അദ്ദേഹം പിൽക്കാലത്തു പറയാറുണ്ട്: :'എനിക്കന്നുണ്ടായിരുന്ന വ്യാകുലതയ്ക്ക് ഒരു നിരുണ്ടായിരുന്നില്ല. പകൽനേരത്ത് എങ്ങനെയൊക്കെയോ ഞാനതു് അടക്കിനിർത്തി. വിഷയാസക്തന്മാരുടെ കാമലോഭങ്ങളെക്കുറിച്ചുള്ള സംസാരം കേട്ട് ഞാൻ എരിപൊരികൊണ്ടു. എന്റെ പ്രിയപ്പെട്ട സഹചാരികൾ എന്നാണു വരുന്നതു് എന്നു് അക്ഷമനായി ഞാൻ നോക്കിക്കൊണ്ടിരുന്നു. എന്റെ അനുഭൂതികളെക്കുറിച്ച് അവരോടു പറഞ്ഞ് എന്റെ മനസ്സിന്റെ ഭാരം കുറയ്ക്കാനും, അവരുമായി സംഭാഷണം ചെയ്തു ശാന്തിയടയാനും ഞാൻ കൊതിച്ചു. ഓരോ ചെറിയ സംഭവവും, അവരെ എന്റെ ചിന്തയിലുണർത്തും, ആരോടെന്താണു പറയേണ്ടതു്, ആർക്ക് എന്താണു കൊടുക്കേണ്ടതു്, എന്നൊക്കെ ഞാൻ മനസ്സിൽ ക്രമപ്പെടുത്തിവെയ്ക്കും. പക്ഷേ നേരം അന്തിയായാൽ എന്റെ വികാരങ്ങൾ കയറുപൊട്ടിക്കും. മറെറാരുനാളും പൊയ്പ്പോയി, അവരിനിയും വന്നിട്ടില്ല. അമ്പലവും പരിസരങ്ങളും അന്തിനേരത്ത് നീരാജനത്തിന്റെ മണിനാദവും ശംഖനാദവും കൊണ്ട് മുഖരിതമാകുമ്പോൾ, ഞാൻ ഉദ്യാനത്തിലെ മാളികയുടെ മട്ടുപ്പാവിൽ കയറിനിന്നു നൊന്തുനീറുന്ന നെഞ്ചോടെ ഉച്ചത്തിൽ വിളിച്ചു കരയും: 'വരിൻ കുഞ്ഞുങ്ങളേ! ഹാ, നിങ്ങളൊക്കെ എവിടെ? നിങ്ങളെക്കൂടാതെ എനിക്ക് ജീവിക്കാനാവുന്നില്ല!' ഒരമ്മ തന്റെ പൈതലിനു വേണ്ടിയോ, ഒരു സുഹൃത്ത് സ്വമിത്രത്തിനു വേണ്ടിയോ, ഒരു കാമുകൻ തന്റെ പ്രേമഭാജനത്തിനു വേണ്ടിയോ, ഇത്ര തീവ്രമായി വ്യാകുലപ്പെടുന്നില്ല. ഹാ ആ വേദന വാക്കിനു വിഷയമല്ല! ഈ വ്യാകുലത വന്നു കുറച്ചു കഴിഞ്ഞപ്പോൾ ഭക്തന്മാർ വരാൻ തുടങ്ങി.''

ശ്രീരാമകൃഷ്ണന്റെ അദ്ധ്യാത്മസാരസം സമ്പൂർണ്ണമായി വികസിച്ചതോടെ, അതിന്റെ സൗരഭ്യമേററു അനേകം ഭക്തഭൃംഗങ്ങളും സാധകമധുപങ്ങളും പറന്നെത്തി; ഗൗരീപണ്ഡിതൻ, പദ്മലോചനൻ, വൈഷ്ണവചരണൻ, ശശധരതർക്കചൂഡാമണി, കേശവസേനൻ, പ്രതാപചന്ദ്രമസൂംദാർ, വിജയകൃഷ്ണഗോസ്വാമി, നാഗമഹാശയൻ എന്നീ പണ്ഡിതന്മാരും നേതാക്കന്മാരും സാധകന്മാരും

ഭക്തന്മാരും അദ്ദേഹത്തിന്റെ അടുത്തെത്തി. പോരാ, ക്രിസ്ത്യാനികൾ, മുഹമ്മദീയർ, സിക്കുകാർ, ഹിന്ദുക്കൾ എന്നിങ്ങനെ സകല മതാനുയായികളും കണക്കില്ലാതെ ദക്ഷിണേശ്വരത്തു വന്നുതുടങ്ങി. കവികളും, ചിന്തകന്മാരും, പ്രചാരകന്മാരും വൈദികന്മാരും, അദ്ധ്യാപകന്മാരും ദാർശനികന്മാരും, ധനികരും ദരിദ്രരും ഭക്തന്മാരും ശിഷ്യരും വന്നുചേർന്നു. നരേന്ദ്രനാഥൻ സത്യദർശനത്തിനു വേണ്ടി ഉഴറിയിരുന്ന കാലത്താണ് ഇതു നടന്നിരുന്നതു്. ശ്രീരാമകൃഷ്ണന്റെ സത്യസാക്ഷാത്കാരത്തിന്റെ സൗരഭ്യത്താൽ ആകൃഷ്ടരായി, ഭാവി രാമകൃഷ്ണസംഘത്തിന്റെ നട്ടനായകങ്ങളായിത്തീരാനിരിക്കുന്ന യുവസാധകന്മാർ അദ്ദേഹത്തിന്റെ നികടത്തിലെത്തി. ആ സംഘത്തിലെ നായകനായിരുന്നു നരേന്ദ്രൻ.

## ഗുരുചരണങ്ങളിൽ

അവതാരപുരുഷന്മാർ ലോകത്തിന് ഓരോ പ്രത്യേകസന്ദേശങ്ങൾ സംഭാവന ചെയ്യുവാനാണ് സമാഗതരാകുന്നത്. ജീവരാശികൾ സംസാരസന്താപമേററു പൊരിയുന്നതു കണ്ടു് അവരെ കരകയററുന്നതിനായി കരുണപൂണ്ടു് സർവ്വേശ്വരൻ സ്വശക്തിവിശേഷമായ മായയെ അവലംബിച്ചു് മനുഷ്യരൂപമെടുത്തു് അവതരിക്കുന്നു. അവതാരപുരുഷന്മാരുടെ മായാവരണം വളരെ നേരിയതാകുന്നു. തങ്ങളുടെ ജീവിതകൃത്യം എന്താണെന്നു് അവർക്കു് ജന്മനാതന്നെ ബോധമുണ്ടായിരിക്കും. ഏതാനും കാലത്തെ തീവ്രമായ സാധന കൊണ്ടു് അവരുടെ മായാമറ അററുപോകുന്നു; അവർ സ്വമഹിമയിൽ പ്രകാശിക്കുന്നു. സാധാരണജീവന്മാർക്കു് ആത്മലാഭം സാധിക്കാൻ അനേകായിരം ജന്മങ്ങൾതന്നെ വേണ്ടിവന്നേക്കാം. അവതാരപുരുഷന്മാരുടെ ശക്തി അപ്രതിരോദ്ധ്യമാകുന്നു. അവർ ലോകത്തിൽ വിപ്ലവങ്ങളുണ്ടാക്കുന്നു. അവരുടെ സാന്നിദ്ധ്യംതന്നെ അദ്ധ്യാത്മപ്രസരം ഉളവാക്കുന്നു. അവരുടെ സ്പർശവും ദൃഷ്ടിയും അദ്ഭുതങ്ങൾ സൃഷ്ടിക്കുന്നു. പക്ഷേ, ഒരവതാരപുരുഷൻ ശുദ്ധസത്വം മൂർത്തിപൂണ്ടതായതിനാൽ ജനസാമാന്യത്തിൽ നേരിട്ടു് സ്വാധീനം ചെലുത്തുന്നില്ല. ആ ചരിതാർത്ഥനായ മഹാപുരുഷന്റെ ആശയങ്ങളും ആദർശങ്ങളും ഉൾക്കൊണ്ടു് ഉലകത്തിനു് പകർന്നുകൊടുക്കാൻ രജോയുക്തനായ ഒരു വിശിഷ്ടപുരുഷൻ വേറെ വേണം. ഈശ്വരനെ രൂപമെടുപ്പിക്കാൻ പ്രേരിപ്പിച്ച അതേ അചിന്ത്യദിവ്യശക്തിതന്നെ തന്റെ വേറൊരംശംകൊണ്ടു് അവതാരോദ്ദേശത്തെ പൂരിപ്പിക്കാൻ വേണ്ടിവരുന്ന വിഭൂതിക്കു രൂപംകൊടുക്കുന്നു. യഥാകാലം അവതാരപുരുഷൻ തന്റെ സന്ദേശവാഹകനെ കണ്ടെത്തുന്നു. മാനവരാശിയുടെ അദ്ധ്യാത്മചരിത്രം ഇതിന്റെ സത്യതയ്ക്കു് സാക്ഷ്യം വഹിക്കുന്നു. അനവധി അനുയായികളും ആരാധകരും ഉണ്ടായിരുന്നു എന്നു വരികിലും, തന്റെ സ്ഥൂലശരീരമായ പള്ളി പണിയാൻ യേശുനാഥൻ പാറപോലെ ഉറച്ച പത്രോസിനെ തെരഞ്ഞെടുത്തു. ശ്രീകൃഷ്ണൻ തന്റെ സന്ദേശവാഹകനായി പാർത്ഥനെ സ്വീകരിച്ചു. തഥാഗതൻ ആനന്ദനിൽക്കൂടി തന്റെ സംഘവും ധർമ്മവും ഉറപ്പിച്ചു. ചൈതന്യദേവൻ നിത്യാനന്ദനിൽക്കൂടി ഈശ്വരപ്രേമം ഭാവിതലമുറയ്ക്കു് കൈമാറി. മുൻചൊന്ന അദ്ഭുതകരമായ അദ്ധ്യാത്മതത്ത്വത്തിനു് ഉപോദ്ബലകങ്ങളായ സംഭവ

ങ്ങളാണിവ. ശ്രീരാമകൃഷ്ണന് ഈ ഭാഗം നിർവ്വഹിച്ചതു നരേന്ദ്ര നാഥനാകുന്നു.

പ്രഥമദർശനത്തിൽത്തന്നെ ശ്രീരാമകൃഷ്ണൻ. തൻെറ ഭാവിസന്ദേശവാഹകനെ തിരിച്ചറിഞ്ഞു. നിർവ്വികല്പസമാധിയിൽ ശ്രീരാമകൃഷ്ണൻ, ഈ പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്ന ശക്തിവിശേഷവുമായി താദാത്മ്യം പ്രാപിക്കാറുണ്ട്. ത്രികാലങ്ങളിലും അദ്ദേഹത്തിന് അജ്ഞാതമായിട്ടൊന്നുമില്ല. പ്രകൃതിയുടെ പൂർവ്വചരിത്രവും ഭാവിഗതിയും അദ്ദേഹത്തിനു വ്യക്തമായിരുന്നു. ഈ വിധത്തിലാണ് ശ്രീരാമകൃഷ്ണൻ, തൻെറ ജീവിതകൃത്യത്തിൽ സഹായിക്കാൻ പിറന്ന ഭക്തജനങ്ങളെക്കുറിച്ചറിഞ്ഞതും, അവരിൽ ഓരോരുത്തരിൽനിന്നും ലഭിക്കാനിരിക്കുന്ന സഹായസഹകരണങ്ങൾ എത്രമാത്രമാണെന്നും എന്തു മാതിരിയെന്നും നേരത്തേക്കൂട്ടി കണ്ടറിഞ്ഞതും.

പുരാതനഭാരതത്തിൻെറ ഹൃദയമാണ് ശ്രീരാമകൃഷ്ണൻ, ഉപനിഷത്തുകളുടെ ആദർശം, തപസ്സിൻെറ മൂർത്തി; അതെ ഭാരതത്തിൻെറ ആദ്ധ്യാത്മികാദർശത്തിൻെറ പ്രത്യക്ഷവിഗ്രഹം. ആധുനികയുഗത്തിലെ സകലവിധസന്ദേഹങ്ങളുംകൊണ്ട്, മതത്തിലെ പരമസത്യങ്ങൾപോലും തെളിവില്ലാതെ കൈക്കൊള്ളാൻ കൂട്ടാക്കാത്ത മനഃസ്ഥിതിയോടുകൂടി, എന്നാൽ അതേസമയം, സത്യദർശനത്തിന് തീവ്രമായി ദാഹിച്ചുംകൊണ്ട് എത്തി, നരേന്ദ്രൻ ശ്രീരാമകൃഷ്ണൻെറ സമീപത്തു്. ദൃശ്യപ്രപഞ്ചത്തിൽ യുക്തി ബലമേറിയ ഒരുപകരണമാണെന്നിരുന്നാലും, മതത്തിൻെറ വിഹാരരംഗമായ അനന്തസത്തയിലേയ്ക്കു് എത്തിനോക്കാൻ അതശക്തമാണ് എന്നു നരേന്ദ്രൻ ഇനിയും പഠിച്ചുകഴിഞ്ഞിട്ടില്ല. ശ്രീരാമകൃഷ്ണനും നരേന്ദ്രനാഥനും കൂട്ടിമുട്ടിയപ്പോൾ വിവേകാനന്ദൻ സംജാതനായി. സ്വാമി വിവേകാനന്ദനിൽ പ്രാചീനഭാരതവും നവീനവിജ്ഞാനവും ഒന്നിച്ചുമേളിച്ചു. പുരാതനഭാരതസംസ്കൃതി വിവേകാനന്ദനായി ഉയിർത്തെഴുന്നേററു. പാശ്ചാത്യരുടെ കർമ്മകുശലതയും പൗരസ്ത്യരുടെ ആദ്ധ്യാത്മികതയും ഒത്തുചേർന്നു. തപസ്സും വൈരാഗ്യവും നിഷ്കാമകർമ്മംകൊണ്ടും ലോകസേവനംകൊണ്ടും പുഷ്ടവും പുഷ്കലവുമായി. ഈ രണ്ടു് ആദർശനിർത്ധരങ്ങൾ ഒന്നിച്ചുകൂടി നവീന ഹിന്ദുധർമ്മതീർത്ഥം രൂപംകൊണ്ടു. അതു് ശോഭനഭാവിയുടെ വിശ്വാസപ്രമാണമാണ്. അതിൽ പൂരകപോഷകങ്ങളായ ആദർശങ്ങളല്ലാതെ നാശകബാധകങ്ങളായിട്ടൊന്നുമില്ല.

ഈ രണ്ടു വ്യക്തികളുടെ നിലയിൽനിന്നു നോക്കുമ്പോഴും ഈ സമാഗമം വളരെ അസാധാരണമായിരുന്നു. തൻെറ

പ്രമുഖശിഷ്യൻെറ പ്രഥമസന്ദർശനത്തെക്കുറിച്ച്, സംഗ്രഹമായി, നമുക്ക് ശ്രീരാമകൃഷ്ണൻെറ വിവരണം കേൾക്കാം:

"നരേന്ദ്രൻ പടിഞ്ഞാറെ വാതിലിൽക്കൂടി ഈ മുറിയിൽ കടന്നു. ദേഹത്തെയും വേഷത്തേയും സംബന്ധിച്ച് അവൻ അശ്രദ്ധനായി കാണപ്പെട്ടു. അന്യരിൽനിന്ന് ഭിന്നനായി, അവൻ ബാഹ്യലോകത്തെക്കുറിച്ച് ഉദാസീനനായിരുന്നു. മനസ്സിൻെറ ഒരംശം, ഉള്ളിൽ എന്തോ ഒന്നിൽ സദാ നിബദ്ധമാണെന്ന് കണ്ണുകളിൽനിന്നു വ്യക്തമായിരുന്നു. കല്കത്തയിലെ ഭൗതികാന്തരീക്ഷത്തിൽനിന്നും ഇമ്മാതിരിയൊരു അദ്ധ്യാത്മസാധകൻ വരുന്നതു കണ്ടു ഞാൻ വിസ്മയിച്ചുപോയി. തറയിലൊരു പായ് വിരിച്ചിരുന്നു. ഗംഗാജലം നിറച്ച ആ വലിയ കുടം ഇപ്പോൾ വെച്ചിരുന്ന സ്ഥലത്തിന് അടുത്തായി പായയിൽ അവൻ ഇരുന്നു. അവൻെറ കൂടെവന്ന സ്നേഹിതന്മാർ ഭോഗവാസന നിറഞ്ഞ സാധാരണ ചെറുപ്പക്കാരായി തോന്നി. ഞാനാവശ്യപ്പെട്ടതനുസരിച്ച് അവൻ ചില ബംഗാളിപ്പാട്ടുകൾ പാടി. അതിലൊന്ന് ബ്രഹ്മസമാജത്തിൽ സാധാരണ പാടാറുള്ള ഒന്നായിരുന്നു.

'എന്തെൻ മനമേ, നീ വട്ടം കറങ്ങുന്നു
പോകരുതായോ നിൻ വീട്ടിലേക്കിപ്പൊഴേ ?'

എന്നു തുടങ്ങുന്ന പാട്ട്. അവൻ ഉള്ളു തുറന്നു പാടി. പാട്ടിൻെറ തന്മയത കാരണം എനിക്ക് അടങ്ങിയിരിക്കാൻ കഴിഞ്ഞില്ല; ഞാൻ സമാധിയിലാണ്ടുപോയി.

അവൻ പിന്നെ യാത്ര പറഞ്ഞു പിരിഞ്ഞു. പക്ഷേ, അതിൽപ്പിന്നെ എനിക്കവനെ കാണാൻ വലിയ എരിച്ചിലായിരുന്നു. നനഞ്ഞ തുണി ഞെക്കിപ്പിഴിയുംപോലെ എൻെറ ഹൃദയം പിടിച്ചു ഞെക്കിയാൽ എത്ര വേദന തോന്നുമോ അത്ര വേദന ചിലപ്പോൾ ഞാനനുഭവിച്ചു! അപ്പോൾ പിന്നെ എനിക്ക് ഇരിക്കപ്പൊറുതിയില്ലാതായി. തോട്ടത്തിൻെറ വടക്കേ അററത്തേയ്ക്കു ഞാൻ ഓടി. അവിടെ അധികമാരും പോകാറില്ല. അവിടെനിന്നുകൊണ്ട് അത്യുച്ചത്തിൽ വിളിച്ചു കരഞ്ഞു: 'എൻെറ ഓമലേ, എൻറടുത്തു വരൂ. നിന്നെ കാണാതെ എനിക്ക് ജീവിക്കാനാവില്ല !' കുറച്ചു കഴിഞ്ഞ് അല്പം ഭേദം തോന്നി. ഈ സ്ഥിതി ആറു മാസം തുടൎന്നുനിന്നു. ഇവിടെ വേറെയും ചെറുപ്പക്കാർ വന്നുകൊണ്ടിരുന്നു. അവരിൽ ചിലരോട് എനിക്കു വലിയ ആകർഷണം തോന്നി; പക്ഷേ നരേന്ദ്രനോടു തോന്നിയതുമാതിരി വേറാരോടും ഉണ്ടായില്ല."

ഈ പ്രഥമദർശനം നരേന്ദ്രനേയും ഗാഢമായി സ്പർശിച്ചു. ഇതിനെക്കുറിച്ച്, അദ്ദേഹം പില്ക്കാലത്ത് ചില സുഹൃത്തുക്കളോട് ഈ

വിധം പറയുകയുണ്ടായി: "അതെ, ഞാൻ പാട്ടു പാടി. പക്ഷേ അല്പംകഴിഞ്ഞു് അദ്ദേഹം പെട്ടെന്നെഴുന്നേററു് എൻെറ കൈയ്ക്കു പിടിച്ചു് വടക്കേ വരാന്തയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. വാതിൽ പുറത്തുനിന്നും അടച്ചു് തഴുതിട്ടു. അങ്ങനെ ഞങ്ങളിരുവരും മാത്രമായി. അദ്ദേഹം രഹസ്യമായ ഉപദേശമെന്തെങ്കിലും തരാൻ പോകയാണെന്നു ഞാൻ കരുതി. പക്ഷേ, അത്യദ്ഭുതമെന്നല്ലാതെന്തു പറയട്ടെ, അദ്ദേഹം എൻെറ കൈയ്യും പിടിച്ചുകൊണ്ടു് ധാരധാരയായി ആനന്ദബാഷ്പം പൊഴിക്കാൻ തുടങ്ങി. വളരെ കാലമായി അടുത്തു പരിചയമുള്ള ഒരാളെ എന്നപോലെ വലിയ വാത്സല്യത്തോടുകൂടി എന്നെ സംബോധന ചെയ്തുകൊണ്ടു് അദ്ദേഹം പറഞ്ഞു: 'ഹാ, നീയിത്ര വൈകിയിട്ടാണല്ലോ വന്നതു് ! എന്നെ ഇത്രകാലം കാത്തിരുത്താൻമാത്രം നീ നിർദ്ദയനായിപ്പോയല്ലോ ! വിഷയിജനങ്ങളുടെ ലൗകിക വർത്തമാനങ്ങഠം കേട്ടു കേട്ടു് എൻെറ കാതുകഠം മിക്കവാറും വരണ്ടുപോയി. എൻെറ ആന്തരികാനുഭവങ്ങഠം, അവയെ മനസ്സിലാക്കാൻ കഴിവുള്ള ഒരാളോടു പറഞ്ഞു് എൻെറ മനസ്സിൻെറ ഭാരം കുറയ്ക്കാൻ ഞാനെത്ര ഉഴറുന്നുവെന്നോ !' ഈ വിധത്തിൽ അദ്ദേഹം തേങ്ങിക്കൊണ്ടു തുടന്നു. അടുത്ത നിമിഷം അദ്ദേഹം എൻെറ മുമ്പിൽ കൈയുംകൂപ്പി നിന്നുകൊണ്ടു് ഇപ്രകാരം പറഞ്ഞു: 'പ്രഭോ, അവിടുന്നു നാരായണാവതാരമായ പുരാണർഷി നരനാകുന്നു എന്നെനിക്കറിയാം. മനുഷ്യരാശിയുടെ താപം തീക്കാനായി പിറന്നിരിക്കുകയാണവിടുന്നു്.' ഇങ്ങനെ പലതും !

അദ്ദേഹത്തിൻെറ പെരുമാററം കണ്ടു് ഞാൻ സ്തംഭിച്ചുപോയി. 'ഞാൻ കാണാൻ വന്നിരിക്കുന്ന ഈ മനുഷ്യനാരു് ? ഇയാഠംക്കു് തനി കിറുക്കായിരിക്കണം. എന്തു്, ഞാൻ വിശ്വനാഥദത്തൻെറ പുത്രൻ. എന്നെ ഈ മനുഷ്യൻ ഈ വിധത്തിൽ സംബോധന ചെയ്യുന്നു !' എന്നിങ്ങനെ ഞാൻ ഉള്ളിൽ വിചാരിച്ചു. അദ്ദേഹത്തെ ഇഷ്ടംപോലെ പറയാൻ വിട്ടുകൊണ്ടു ഞാൻ മിണ്ടാതിരുന്നു. അദ്ദേഹം വേഗം അകത്തു പോയി കുറെ കല്ക്കണ്ടവും വെണ്ണയും മധുരപലഹാരങ്ങളും കൊണ്ടുവന്നു് സ്വന്തം കൈകൊണ്ടു് എന്നെ ഭുജിപ്പിക്കാനാരംഭിച്ചു. 'പലഹാരങ്ങഠം സദയം എൻെറ കൈയിൽ തരൂ, ഞാനതു എൻെറ കൂട്ടുകാക്കും കൊടുത്തു കഴിച്ചോളാം.' എന്നു് ഞാൻ പലവാറു പറഞ്ഞതൊക്കെ വെറുതെയായി. 'അവക്കു് പിന്നെ കൊടുക്കാം' എന്നു മാത്രം പറഞ്ഞു. ഞാൻ മുഴുവൻ കഴിച്ചതിനുശേഷമേ അദ്ദേഹം വിട്ടുള്ളു. അതു കഴിഞ്ഞു് അദ്ദേഹം എൻെറ കൈയ് പിടിച്ചുകൊണ്ടു പറഞ്ഞു: 'അടുത്തുതന്നെ നീ തനിച്ചുവരാമെന്നു് എനിക്കു വാക്കു തരൂ.'

അദ്ദേഹത്തിന്റെ നിർബ്ബന്ധംകാരണം, 'അങ്ങനെയാവാം,' എന്നു് എനിക്കു്പറയേണ്ടതായി വന്നു. എന്നിട്ടു് അദ്ദേഹത്തോടൊരുമിച്ചു് ഞാൻ സ്നേഹിതന്മാരുടെ സമീപത്തേയ്ക്കു പോന്നു.'

ശ്രീരാമകൃഷ്ണന്റെ അടുത്തു പലരും വന്നിരുന്നു: സ്ഥവിര ന്മാരും തരുണന്മാരും ബാലന്മാരും. അവരെല്ലാം ശ്രീരാമകൃഷ്ണന്റെ പവിത്രതയിൽ പൂർണ്ണവിശ്വാസമുള്ളവരായിരുന്നു. അദ്ദേഹം അവ രോടു പറഞ്ഞു: 'നോക്കുവിൻ, നരൻ സരസ്വതീപ്രസാദംകൊണ്ടു് എങ്ങനെ പ്രകാശിക്കുന്നു !' ഇതു കേൾക്കാനിടയായവർ നരേന്ദ്രനെ അദ്ഭുതത്തോടെ വീക്ഷിച്ചു. അദ്ദേഹം ഇപ്രകാരം അരുളിയതോ അദ്ഭുതകരം. അതിലും അദ്ഭുതാവഹമാണു് ഈ ബാലനിൽ ഇത്ര ഗാഢമായ അദ്ധ്യാത്മികത അദ്ദേഹം കണ്ടെത്തിയതു്. 'ഉറങ്ങാൻ തുടങ്ങുംമുമ്പു് നീ ഒരു പ്രകാശം കാണുന്നുണ്ടോ ? ' എന്നു് ശ്രീരാമകൃഷ്ണൻ ചോദിച്ചു. 'ഉണ്ടു്' എന്നു പറഞ്ഞു നരേന്ദ്രൻ. ഗുരുദേവൻ ഉത്സാഹത്തോടെ പറഞ്ഞു: 'ഹാ ! അതെ, അതു സത്യം. ഇവൻ ജന്മനാ ഒരു ധ്യാനസിദ്ധനാകുന്നു. '

ശ്രീരാമകൃഷ്ണന്റെ അസാധാരണവാക്കുകളേയും പെരുമാററ ത്തേയുംപററി തനിക്കുണ്ടായ വിഭിന്നവിചാരങ്ങളെക്കുറിച്ചു് നരേന്ദ്രനാഥൻ ഇങ്ങനെ പറയാറുണ്ടു്: ''ഞാനിരുന്നു് അദ്ദേഹത്തെ ശ്രദ്ധിച്ചു. അദ്ദേഹത്തിന്റെ വാക്കിലോ, നടപടിയിലോ, മററുള്ള വരോടുള്ള പെരുമാററത്തിലോ യാതൊരു തകരാറുമുണ്ടായിരു ന്നില്ല. പ്രത്യുത, അദ്ദേഹത്തിന്റെ ആദ്ധ്യാത്മികവാണികളിൽ നിന്നും സമാധിഭാവങ്ങളിൽനിന്നും അദ്ദേഹം യഥാർത്ഥത്തിൽ ത്യാഗിയായ ഒരു മനുഷ്യനാണെന്നു തോന്നി. അദ്ദേഹത്തിന്റെ വാക്കും ജീവിതവും തമ്മിൽ വളരെ പൊരുത്തമുണ്ടായിരുന്നു. വളരെ ലളിതമായ ഭാഷയാണു് അദ്ദേഹം ഉപയോഗിച്ചതു്. ഞാനാലോചിച്ചു: 'ഈമനുഷ്യൻ ഒരു വലിയ ആചാര്യനോ ?' ഞാൻമെല്ലെ അടുത്തുചെന്നു്, ഇതിനുമുമ്പു് പലവാറു പലരോടും ചോദിച്ചിട്ടുള്ള ആ ചോദ്യം അദ്ദേഹത്തോടും ചോദിച്ചു: 'മഹാശയാ, അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ ? 'ഉവ്വു്', നിന്നെ ഞാനിപ്പോൾ കാണുംപോലെ ഞാൻ അദ്ദേഹത്തെ കാണുന്നു; കുറേക്കൂടി തീവ്രമായ ഭാവത്തിലാണെന്നുമാത്രം.' അദ്ദേഹം തുടർന്നു: 'ഈശ്വരനെ സാക്ഷാ ത്കരിക്കാൻ കഴിയും. അദ്ദേഹത്തെക്കാണാനും, ഞാൻ നിന്നോടു സംസാരിക്കുംപോലെ അദ്ദേഹത്തോടു സംസാരിക്കാനും സാധിക്കും. എന്നാൽ അതിനാരു മെനക്കെടുന്നു? ഭാര്യയ്ക്കും മക്കൾക്കും പണ ത്തിനും പറമ്പിനും വേണ്ടി ആളുകൾ ധാരാളമായി കണ്ണുനീരൊ

ഴുക്കുന്നു. എന്നാൽ ഈശ്വരനുവേണ്ടി ആരു കേഴുന്നു? ഒരുവൻ യഥാർത്ഥമായി ഈശ്വരനുവേണ്ടി കരയുന്നതായാൽ, അദ്ദേഹം സ്വയം പ്രത്യക്ഷമാകും.' ഈ വാക്കുകൾ ഉടനെ എന്റെ ഉള്ളിൽ പതിഞ്ഞു. 'ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്. കൈകാര്യം ചെയ്യാവുന്ന ഒരുവസ്തുവാകുന്നു മതം; നാം പ്രപഞ്ചത്തെ ഗ്രഹിക്കുന്നതിലും അതിഗഹനമായ രീതിയിൽ മതം ഗ്രഹിക്കാം' എന്നു പറയാൻ തന്റേടമാന്ന ഒരു മനുഷ്യനെ ഞാൻ അന്നാദ്യമായി കണ്ടുമുട്ടി. അദ്ദേഹത്തിന്റെ നാവിൽനിന്നും ഈ വാക്കുകൾ കേട്ടപ്പോൾ, ഇതൊന്നും ഒരു സാധാരണപ്രചാരകന്റെ വാക്കുകളല്ല, പിന്നെയോ, അദ്ദേഹത്തിന്റെ അനുഭൂതിയുടെ അഗാധതലങ്ങളിൽനിന്നും ഉയർന്നുവരുന്നവയാകുന്നു എന്നെനിക്കു വിശ്വസിക്കാതെ നിവ്വാഹമില്ലാതായി. പക്ഷേ അദ്ദേഹത്തിന്റെ വാക്കുകളും എന്നോടുള്ള പെരുമാററവുംകൂടി പൊരുത്തപ്പെടുത്താൻ എനിക്കു കഴിഞ്ഞില്ല. അതിനാൽ അദ്ദേഹമൊരു ഏകവിഷയഭ്രാന്തനായിരിക്കണം എന്നു ഞാൻ നിശ്ചയിച്ചു. എന്നാലും, അദ്ദേഹത്തിന്റെ ത്യാഗത്തിന്റെ മഹത്വത്തെ അംഗീകരിക്കാതിരിക്കാൻ എനിക്കു കഴിഞ്ഞില്ല. ഞാൻ വിചാരിച്ചു: 'അദ്ദേഹം ഒരുവേള ഭ്രാന്തനായിരിക്കാം. എന്നാലും ദുർലഭ സുകൃതികൾക്കേ ഇമ്മാതിരി ത്യാഗം സാദ്ധ്യമാകൂ. ഭ്രാന്തനാണെങ്കിൽത്തന്നെ, ഇദ്ദേഹം പവിത്രരിൽ പവിത്രനാണ്, ഒരു യഥാർത്ഥ യോഗി. ആ ഒരൊററക്കാരണംകൊണ്ടുതന്നെ അദ്ദേഹം മാനവജാതിയുടെ ആദരാഞ്ജലികൾ അർഹിക്കുന്നു!' ഇത്തരം വിരുദ്ധചിന്തകളുമായി ഞാനദ്ദേഹത്തെ കുമ്പിട്ടു, കല്ക്കത്തയ്ക്കു മടങ്ങാൻ അനുമതി മേടിച്ചു.''

നരൻ ശ്രീരാമകൃഷ്ണനെ ഉന്മത്തനെന്നു വിചാരിച്ചുവെങ്കിലും അദ്ദേഹത്തിന്റെ സമീപത്തിരിക്കുമ്പോൾ തനിക്കനുഭവപ്പെട്ട അഭൂതപൂവ്വമായ ആനന്ദത്തിന്റെ കാരണം നരനു് അജ്ഞാതമായിരുന്നു. അവിടെ കണ്ടതൊക്കെ അദ്ഭുതകരംതന്നെ. ആരാധകരായ അനവധി അനുയായികൾ, അദ്ദേഹത്തിന്റെ കൂടെക്കൂടെയുള്ള സമാധിയും അതിൽ നിന്നുള്ള വ്യുത്ഥാനവും, പ്രശാന്തസുന്ദരമായ അന്തരീക്ഷം, അദ്ദേഹത്തിന്റെ അരുളപ്പാടുകൾ, താനനുഭവിച്ച ആത്മോത്കഷം, ഇവയൊക്കെ മനസ്സിലാക്കാനാവാതെ നരേന്ദ്രൻ കുഴങ്ങി. ഇപ്രകാരം ആകൃഷ്ടനായെങ്കിലും നരേന്ദ്രൻ ശ്രീരാമകൃഷ്ണനെ അദ്ധ്യാത്മഗുരുവായി അംഗീകരിച്ചതു് ക്രമേണയാണ്. ദൈനന്ദിനജീവിതത്തിലെ ആയിരംകൂട്ടം കായ്യങ്ങൾ കാരണം നരേന്ദ്രനു് തന്റെ വാക്കു് ഉടനടി പാലിക്കാൻ കഴിഞ്ഞില്ല. ഏകദേശം ഒരു മാസം കഴിഞ്ഞാണ്, നരേന്ദ്രൻ ഒററയ്ക്കു്,

കാൽനടയായി ദക്ഷിണേശ്വരത്തേയ്ക്കു പുറപ്പെട്ടതു്. ഈ അവിസ്മരണീയമായ സമാഗമത്തെപ്പററി നരേന്ദ്രൻ തൻെറ സതീർത്ഥ്യക്കു് നല്കിയ വിവരണമിതാണു്:

''മുൻതവണ പോയതു് വണ്ടിയിലായിരുന്നതുകൊണ്ടു്, ദക്ഷിണേശ്വരം ക്ഷേത്രം കല്കത്തയിൽനിന്നും ഇത്ര അകലെയാണു് എന്നു ഞാൻ ധരിച്ചില്ല. വഴിക്കു് അവസാനമില്ലെന്നു തോന്നിപ്പോയി. എന്തായാലും, ഒരുവിധത്തിൽ ഞാൻ ദക്ഷിണേശ്വരത്തു് എത്തി; നേരേ ശ്രീരാമകൃഷ്ണൻെറ മുറിയിലേയ്ക്കു ചെന്നു. ചെറിയ കട്ടിലിൽ തനിച്ചിരിക്കുന്നതായി ഞാനദ്ദേഹത്തെ കണ്ടു. എന്നെ കണ്ടതിൽ അദ്ദേഹത്തിനു സന്തോഷമായി. എന്നെ സ്നേഹത്തോടെ അടുത്തുവിളിച്ചു കട്ടിലിൽ ഇരുത്തി. അടുത്ത നിമിഷം അദ്ദേഹം എന്തോ വികാരാവേശംകൊണ്ടു് പരവശനാകുന്നതു ഞാൻ കണ്ടു. എന്തോ സ്വയം മന്ത്രിച്ചുംകൊണ്ടു്, കണ്ണു് എന്നിൽ ഉറപ്പിച്ചു്, അദ്ദേഹം മെല്ലെ എന്നോടടുത്തു. കഴിഞ്ഞ പ്രാവശ്യത്തെപ്പോലെ എന്തെങ്കിലും ഗോഷ്ഠി കാണിക്കും എന്നു ഞാൻ കരുതി. എന്നാൽ ഞൊടിയിടയിൽ അദ്ദേഹം തൻെറ വലതുപാദം എൻെറ മേൽ വെച്ചു, ആ സ്പർശം ഒരു നൂതനാനുഭവം എന്നുള്ളിൽ ഉളവാക്കി. ഞാൻ കണ്ണുംമിഴിച്ചിരിക്കെ, ചുമരും മുറിയിലുള്ളതു സർവ്വവും അതിവേഗത്തിൽ കറങ്ങി ശൂന്യതയിൽ ലയിക്കുന്നതായും, എൻെറ വ്യക്തിത്വമുറപ്പെടെയുള്ള സമസ്തപ്രപഞ്ചവും സർവ്വഗ്രാസകമായ ഏതോ ഒരചിന്ത്യശൂന്യതയിൽ ലയിക്കാൻ പോകുന്നതായും ഞാൻ കണ്ടു! ഞാൻ വല്ലാതെ ഭയപ്പെട്ടു. മരണത്തെ നേരിടുകയാണെന്നു് എനിക്കു തോന്നിപ്പോയി; കാരണം, വ്യക്തിത്വനാശമെന്നാൽ മരണമല്ലാതെ മറെറാന്നുമല്ല. അടക്കാനാവാതെ ഞാൻ മുറവിളികൂട്ടി: 'എന്താണു് അങ്ങെന്നോടു ചെയ്യുന്നതു്? എനിക്കെൻെറ അച്ഛനമ്മയും ഉണ്ടു് വീട്ടിൽ!' ഇതുകേട്ടു് അദ്ദേഹം ഉറക്കെ ചിരിച്ചു. എൻെറ നെഞ്ചു തടവിക്കൊണ്ടു പറഞ്ഞു: 'ശരി, അതിപ്പോരം അടങ്ങിയിരിക്കട്ടെ. ഒക്കെ സമയമാകുമ്പോരം വരും!' അദ്ദേഹമിതു പറഞ്ഞമാത്രയിൽ എൻെറ ആ അനുഭവം പോയ്മറഞ്ഞു; അതാണത്യദ്ഭുതം, ഞാൻ വീണ്ടും സ്വസ്ഥിതിയിലായി; മുറിയ്ക്കകത്തും പുറത്തുമുള്ള വസ്തുക്കരം പഴയപടി ഇരിക്കുന്നതും കണ്ടു.

എനിക്കിതു പറയാൻ വേണ്ടതിലും കുറച്ചു സമയമേ ഇതു് സംഭവിക്കാൻ വേണ്ടിവന്നുള്ളു. പക്ഷേ, അതെൻെറ മനസ്സിനെ ഇളക്കിമറിച്ചു. എന്തായിരിക്കാമിതു്, എന്നു ഞാൻ ആശ്ചര്യപരതന്ത്രനായി ചിന്തിച്ചു. ഈ അദ്ഭുതപുരുഷൻെറ ഇച്ഛാമാത്രത്താൽ അതു വരുകയും പോകയും ചെയ്തു! അതു വല്ല സ്വാപനവിദ്യയോ

മാത്സരശക്തിയോ ആണോ എന്നു ഞാനാലോചിച്ചു. അതാവാനിടയില്ല; കാരണം, അതു് ദുർബ്ബലമനസ്സുകളെ മാത്രമേ ബാധിക്കൂ. അതിനു നേരെ വിപരീതമാണു് ഞാൻ എന്നായിരുന്നു എന്റെ അഭിമാനം. ആ മനുഷ്യന്റെ കൂടുതൽ കരുത്താണ്ട പൗരുഷത്തിനു് ഞാനിനിയും കീഴടങ്ങിക്കഴിഞ്ഞിരുന്നില്ല. പ്രത്യുത, ഞാനദ്ദേഹത്തെ ഒരുതരം ഉന്മത്തനായിട്ടാണു് കണക്കാക്കിയിരുന്നതു്. അപ്പോൾ പിന്നെ എന്റെ ഈ പെട്ടെന്നുള്ള പരിവർത്തനത്തിനു കാരണമെന്തായിരിക്കും? എനിക്കൊരു നിർണ്ണയത്തിലും എത്താൻ കഴിഞ്ഞില്ല. ഇതൊരു വിഷമപ്രശ്നമാണു്: ഇതിന്റെ പരിഹാരത്തിനു് ശ്രമിക്കാതിരിക്കുകയായിരിക്കും ഭേദം, എന്നു ഞാൻ വിചാരിച്ചു. ഇത്തരമൊരു സ്വാധീനം വീണ്ടും എന്റെ മേൽ പ്രയോഗിക്കാൻ ഇനിയൊരു അവസരം കൊടുക്കാതെ നോക്കണം എന്നു് ഞാനെന്തായാലും നിശ്ചയിച്ചു.

എന്റേതുപോലെ ദൃഢവും ശക്തവുമായ ഒരു മനസ്സിനെ ഛിന്നഭിന്നമാക്കാൻ കഴിവെഴുന്ന ഒരു മനുഷ്യനെ ഭ്രാന്തനെന്നു പറഞ്ഞു് എങ്ങനെയാണു് തള്ളിക്കളയുക, എന്നു ഞാൻ അടുത്ത നിമിഷം ആലോചിച്ചു. എന്നാലും, പ്രഥമദർശനത്തിൽ അദ്ദേഹം പ്രദർശിപ്പിച്ച തിളച്ചുമറിയൽ കണ്ടാൽ അങ്ങനെയൊരു നിഗമനത്തിൽമാത്രമേ എത്താനാവൂ – അദ്ദേഹം ഒരു അവതാരപുരുഷനല്ലെന്നുവരികിൽ – അതൊരു ദുസ്സാദ്ധ്യസംഗതിയുമായിരുന്നു. എനിക്കുണ്ടായ അനുഭൂതിയുടെ ശരിയായ സ്വഭാവത്തെക്കുറിച്ചും കാഴ്ചയിൽത്തന്നെ ഒരു ബാലനെപ്പോലെ പരിശുദ്ധനും സരളനുമായ ഈ വിശിഷ്ടവ്യക്തിയുടെ യഥാർത്ഥസ്വരൂപത്തെക്കുറിച്ചും മനസ്സിലാക്കാൻ കഴിയാതെ ഞാനൊരു വലിയ ദുർഘടത്തിൽ പെട്ടു. സംഭവങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കുന്നതിൽ, പരാജയമടയുകയാൽ എന്റെ യുക്ത്യധിഷ്ഠിതമായ മനസ്സിനു് അപ്രിയമായ ഒരു പ്രഹരം കിട്ടി.

ആ ദിവസം മുഴുവൻ ഈവക ചിന്തകൾ എന്റെ മനസ്സിൽ നിറഞ്ഞുനിന്നു. പക്ഷേ, ആ സംഭവത്തിനുശേഷം അദ്ദേഹം തീർത്തും ഒരു വ്യത്യസ്തമനുഷ്യനായി; കഴിഞ്ഞ തവണത്തെപ്പോലെ വളരെ സ്നേഹത്തോടും കനിവോടും എന്നെ സത്കരിച്ചു. വളരെക്കാലംകൂടി കാണുന്ന ഒരു പ്രിയമിത്രത്തോടോ ബന്ധുവിനോടോ പെരുമാറുന്നതുപോലെയാണു് അദ്ദേഹം എന്നോടു പെരുമാറിയതു്. എന്നെ എത്ര സത്കരിച്ചിട്ടും ഉപചരിച്ചിട്ടും അദ്ദേഹത്തിനു തൃപ്തിയായില്ല. അതിസ്നേഹപൂർവ്വമുള്ള ഈ പെരുമാററം എന്നെ കൂടുതൽ അദ്ദേഹത്തോടു് അടുപ്പിച്ചു. ഒടുവിൽ,

നേരം അന്തിയാവാറായെന്നു കണ്ടു് ഞാൻ പോകാൻ അനുവാദം ചോദിച്ചു. അദ്ദേഹം വല്ലാതെ വിഷണ്ണനായി. കഴിയുന്നതും വേഗം വീണ്ടും ചെന്നു കണ്ടുകൊള്ളാമെന്നു് വാക്കുകൊടുത്തതിനുശേഷമേ പോരാൻ അനുമതി തന്നുള്ളു.''

മേൽ പറഞ്ഞ അനുഭവമുണ്ടായി കുറച്ചുദിവസം കഴിഞ്ഞു് നരേന്ദ്രനാഥൻ മൂന്നാമത്തെ പ്രാവശ്യം ശ്രീരാമകൃഷ്ണനെ കാണാൻ ദക്ഷിണേശ്വരത്തു പോയി. മുമ്പു് പിണഞ്ഞതുപോലെയൊന്നും പററാതിരിക്കാൻ ഉറച്ചുകൊണ്ടാണു് ചെന്നതു്. എങ്കിലും, ഫലം പഴയപടിതന്നെ. അന്നു് ശ്രീരാമകൃഷ്ണൻ അടുത്തുള്ള യദുനാഥമല്ലിക്കൻെറ മലർവാടിയിലേയ്ക്കു് നരേന്ദ്രനെ കൂട്ടിക്കൊണ്ടുപോയി. കുറച്ചുനേരം തോട്ടത്തിൽ ചുററിനടന്നശേഷം അവർ സ്വീകരണമുറിയിൽ ചെന്നിരുന്നു. ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു, നരേന്ദ്രനാഥനെ തൊട്ടു. മുൻകരുതലുകളൊക്കെ ഉണ്ടായിരുന്നിട്ടും നരേന്ദ്രൻ നിശ്ശേഷം പരവശനായി, ഉടനടി ബാഹ്യബോധവും വേർപെട്ടു. ഏതാനും സമയം കഴിഞ്ഞു് സ്വസ്ഥനായപ്പോഠം, ശ്രീരാമകൃഷ്ണൻ നരൻെറ മാറ്റിടം തലോടിക്കൊണ്ടിരിക്കുന്നതായി കാണപ്പെട്ടു. ആ അവസ്ഥയിലെ സംഭവങ്ങളെക്കുറിച്ചു് നരേന്ദ്രനു് യാതൊരു ബോധവുമുണ്ടായിരുന്നില്ല. പക്ഷേ, ശ്രീരാമകൃഷ്ണൻ നരേന്ദ്രനെക്കുറിച്ചു് പലേ അദ്ഭുതസംഗതികളും അറിഞ്ഞതു് ആ സമയത്താണു്. ആ സംഭവത്തെക്കുറിച്ചു് ശ്രീരാമകൃഷ്ണൻ പിന്നീടു് ഈവിധം പറയുകയുണ്ടായി: 'അവൻ ആ അവസ്ഥയിലായിരുന്നപ്പോഠം ഞാനവനോടു പല ചോദ്യങ്ങളും ചോദിച്ചു; അവൻെറ പൂർവ്വാവസ്ഥയെക്കുറിച്ചും വാസസ്ഥാനത്തെക്കുറിച്ചും ജന്മോദ്ദേശത്തെക്കുറിച്ചും ജീവിതാവധിയെക്കുറിച്ചുമെല്ലാം ഞാൻ ചോദിച്ചു. അവൻ തന്നുള്ളിലേയ്ക്കു പിൻവാങ്ങീട്ടു് എൻെറ ചോദ്യങ്ങഠക്കു് സമുചിതങ്ങളായ സമാധാനങ്ങഠ നല്കി. അവനെക്കുറിച്ചു് ഞാൻ കണ്ടിരുന്നതും കരുതിയിരുന്നതും ശരിയാണെന്നു് ആ ഉത്തരങ്ങഠ ഉറപ്പുതന്നു. അക്കാര്യങ്ങളൊക്കെ രഹസ്യമായിരിക്കും. ഇത്രയും പറയാം: നരേന്ദ്രൻ ഒരു ധ്യാനസിദ്ധനായ ഋഷിയാണെന്നും, തൻെറ യഥാർത്ഥസ്വരൂപം അറിയുന്ന അന്നു്, അവൻ സ്വേച്ഛയാ, യോഗശക്തികൊണ്ടു് ശരീരം ത്യജിക്കുമെന്നും ഞാൻ മനസ്സിലാക്കി.'

തൻെറ പ്രമുഖശിഷ്യനെക്കുറിച്ചു് അദ്ദേഹം ദക്ഷിണേശ്വരത്തു് വരുന്നതിനു മുമ്പേതന്നെ ശ്രീരാമകൃഷ്ണനു് ഉണ്ടായിട്ടുള്ള വെളിപാടുകളെന്തെന്നു് അറിയുന്നതു് രസാവഹമായിരിക്കും. ശ്രീരാമകൃഷ്ണൻ അവയെപ്പററി പ്രസ്താവിച്ചതു് ഈവിധമാകുന്നു:

"ഒരുനാൾ സമാധിയിൽ എന്റെ മനം പ്രഭാപൂരിതമായ ഒരു മാർഗ്ഗത്തിലൂടെ ഉയൎന്നങ്ങനെ പൊയ്ക്കൊണ്ടിരുന്നു. അതു വേഗം താരാപഥവും അതിക്രമിച്ചു് അതിസൂക്ഷ്മമായ ആശയമണ്ഡലത്തിലെത്തി. അതു വീണ്ടും ഉത്തരോത്തരം ഉയൎന്നുപൊയ്ക്കൊണ്ടിരിക്കെ, ഇരുവശങ്ങളിലും, ദേവീദേവന്മാരുടെ മോഹനരൂപങ്ങൾ വിരാജിക്കുന്നതു കാണായി. നിത്യത്തെ ലീലയിൽനിന്നു വേൎതിരിക്കുന്ന ദീപ്തസീമയുടെ അതിൎത്തിയിൽ മനസ്സെത്തി. ആ അതിരും അതിക്രമിച്ചു് മനം നിരുപാധികതലത്തിലെത്തി. അവിടെ രൂപധാരികളായി ആരെയും കണ്ടില്ല. ദേവന്മാൎക്കുപോലും ആ അത്യുച്ചസ്ഥാനത്തേയ്ക്കു് എത്തിനോക്കാനാവില്ല. അതിനു വളരെ വളരെ താഴെയേ അവൎക്കു് പ്രവേശനമുള്ളു. അടുത്തനിമിഷം അവിടെ ഏഴു പരമഷികൾ സമാധിയിൽ മുഴുകിയിരിക്കുന്നതു ഞാൻ കണ്ടു. ഈ സപ്തഷികൾ, ജ്ഞാനത്തിലും പവിത്രതയിലും ത്യാഗത്തിലും പ്രേമത്തിലും മനുഷ്യരെ മാത്രമല്ല ദേവന്മാരെയും അതിക്രമിച്ചിട്ടുണ്ടാവണം എന്നു് എനിക്കുടനെ തോന്നി. അവരുടെ മഹത്വത്തെക്കുറിച്ചാലോചിച്ചു് വിസ്മയമാണ്ടു നില്ക്കുമ്പോൾ, ആ കേവലപ്രഭാതലത്തിന്റെ ഒരംശം ഒരു ദിവ്യശിശു*വിന്റെ രൂപത്തിൽ ഘനീഭവിക്കുന്നതു കാണുകയുണ്ടായി. ആ ശിശു സപ്തഷികളിൽ ഒരാളുടെ അടുത്തെത്തി. തന്റെ ഓമൽക്കൈകൾകൊണ്ടു് സ്നേഹപൂൎവ്വം അദ്ദേഹത്തിന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു. എന്നിട്ടു് തന്റെ മധുരമോഹനമായ സ്വരത്തിൽ അദ്ദേഹത്തെ വിളിച്ചു് സമാധിയിൽനിന്നും ഉണൎത്താൻ ശ്രമിച്ചു. ആ മാന്ത്രികസ്പൎശം മാമുനിയെ സമാധിയിൽനിന്നും ഉണൎത്തി. അദ്ദേഹം തന്റെ അൎദ്ധനിമീലിതവും നിശ്ചലവുമായ ദൃഷ്ടി ആ അദ്ഭുതശിശുവിന്റെ മേൽ ഉറപ്പിച്ചു. അദ്ദേഹത്തിന്റെ പ്രസന്നോദാരമായ മുഖത്തിൽനിന്നും, ആ ശിശു തന്റെ ഹൃദയനിധിയാകുന്നു എന്നു വ്യക്തമായിരുന്നു. അത്യാനന്ദത്തോടെ ആ ആശ്ചൎയ്യശിശു അദ്ദേഹത്തോടു പറഞ്ഞു: 'ഞാൻ താഴോട്ടു പോവുകയാണു്. അങ്ങും എന്റെകൂടെ വരണം.' മുനി മൗനം ദീക്ഷിച്ചതേയുള്ളു എങ്കിലും അദ്ദേഹത്തിന്റെ സ്നിഗ്ദ്ധദൃഷ്ടി സമ്മതം സൂചിപ്പിച്ചു. ആ ശിശുവിന്റെ നേരെ നോക്കിക്കൊണ്ടിരിക്കെ ഋഷി വീണ്ടും സമാധിയിലാണ്ടു. ഋഷിയുടെ ശരീരത്തിന്റെയും മനസ്സിന്റെയും ഒരംശം ജ്യോതീരൂപത്തിൽ ഭൂമിയിലേയ്ക്കു് ഇറങ്ങുന്നതു കണ്ടു് ഞാൻ ആശ്ചൎയ്യമാൎന്നു. നരനെ കണ്ട മാത്രയിൽ, അവൻ ആ ഋഷിയാണെന്നു് എനിക്കു മനസ്സിലായി."

---

* ആ ദിവ്യശിശു താൻതന്നെയാണെന്നു് പിന്നീടു് ശ്രീരാമകൃഷ്ണൻ സമ്മതിക്കുകയുണ്ടായി.

ശ്രീരാമകൃഷ്ണൻ സ്പർശിച്ച നിമിഷംമുതൽ നരൻ അദ്ദേഹത്തിന്റെ ആയിത്തീൻ. നരന്റെ ആത്മാവിനു് അത്യന്തസ്വാതന്ത്ര്യമരുളുന്ന ഒരു വിധേയതയായിരുന്നു അതു്. ഗുരുവിന്റെ ആവശ്യകതയില്ല എന്നും മററുമുള്ള പല പ്രിയവിശ്വാസങ്ങളും നരനു് വെടിയേണ്ടതായി വന്നു. സ്വാഭാവികമായിത്തന്നെ ദുർബ്ബലനും ഹ്രസ്വദൃഷ്ടിയുമായ ഒരു മനുഷ്യനു് എങ്ങനെ വേറൊരാളുടെ അപ്രമാദിയായ മാർഗ്ഗദർശകനായിരിക്കാനൊക്കും എന്നായിരുന്നു നരേന്ദ്രന്റെ ചോദ്യം. അത്തരമൊരു മനുഷ്യനുണ്ടാവാം എന്നും അദ്ദേഹത്തിന്റെ സഹായവും സംസർഗ്ഗവും വിലമതിക്കാനാവാത്തതാകുന്നു എന്നും നരേന്ദ്രനു് ഇപ്പോഠം ബോദ്ധ്യമായി. ത്യാഗത്തിലും തപസ്സിലുമുള്ള വിശ്വാസം ഗുരുദേവനുമായുള്ള സമ്പക്ക്ം മൂലം സുദൃഢമായി. നരേന്ദ്രൻ സവ്വാത്മനാ ഈശ്വരാന്വേഷണത്തിൽ ഏപ്പെട്ടു. അക്കായ്യത്തിൽ തന്റെ യുക്തി അനുവദിക്കുന്നിടത്തോളം, സസന്തോഷം ശ്രീരാമകൃഷ്ണന്റെ ഉപദേശവും സഹായവും കൈക്കൊള്ളുകയും ചെയ്തു. പക്ഷേ ഗുരുവിന്റെ അനുഭൂതികളേയും ജീവിതരീതിയേയും തീവ്രമായ പരിശോധനയ്ക്കു വിധേയമാക്കിയതിനുശേഷമേ, അദ്ദേഹത്തിന്റെ ഉപദേശങ്ങഠം അംഗീകരിക്കാൻ നരേന്ദ്രൻ തയ്യാറായുള്ളു.

ഹൈന്ദവദേവന്മാരിലൊന്നും വിശ്വാസമെഴാത്ത ഒരു സംശയാലുവായിരുന്നു നരേന്ദ്രൻ. ഹിന്ദുശാസ്ത്രങ്ങളിലെ അനുശാസനങ്ങളിൽ പലതിനേയും അദ്ദേഹം പരിഹസിച്ചു. തന്റെ മനസ്സിന്റെ ചോദ്യങ്ങളെ അടിച്ചമത്തുന്ന ആളല്ല നരേന്ദ്രൻ. തനിക്കുണ്ടാവുന്ന സന്ദേഹങ്ങളെ അന്ധമായ ഒരു വിശ്വാസപ്രമാണത്തിന്റെ പ്രഹാരംകൊണ്ടു തുരത്തുന്ന ഏപ്പാടു് നരേന്ദ്രനറിയുകയില്ല. അകത്തേയ്ക്കു വരുന്നവക്കൊക്കെ ആ അന്തഃകരണം സ്വാഗതമോതി. ആദ്യം വന്നതു് ഇരുട്ടാണു്, കൂരിരുട്ടു്; ആധികൊണ്ടു് കനത്ത ഇരുഠം. അതിനുള്ളിൽക്കൂടിയും കാണാൻ നരൻ യത്നിച്ചു. ഇരുട്ടിന്റെ കട്ടി ഏററവും മുററിനിന്നപ്പോഠം, താൻ നിഴലിനെ നായാടുകയല്ലേ എന്നു് സ്വയം സംശയിക്കാൻ ആരംഭിച്ചപ്പോഠം, ഒരു നേരിയ, മങ്ങിയ കിരണം, സത്യത്തിന്റെ അരുണോദയത്തെ അറിയിക്കുന്ന ഒരു പൊൻകതിർ, കാണായി. പരാജയങ്ങളുടേയും സന്ദേഹങ്ങളുടേയും കൺമുമ്പിൽ താഴാതെയും വീഴാതെയും തുടന്നു മുന്നേറാൻ ഈ പ്രഭാകിരണം നരേന്ദ്രനു് പ്രചോദനം നല്കി. ഈ ഈഷദ്ദർശനംകൊണ്ടൊന്നും തൃപ്തനാവാതെ അദ്ദേഹം സത്യവും വ്യക്തവുമായ ദർശനത്തിനായി ദാഹിച്ചു. സന്ദേഹത്തിനെതിരായി പൊരുതുംതോറും അതു് അകക്കാമ്പിൽ വിടാതെ വിടരുവാൻ തുടങ്ങി. അദ്ധ്യാത്മസാധനാ

സമുദ്രത്തിൽ ജന്മനാതന്നെ ഒരു നാവികനായിരുന്ന നരേന്ദ്രനെ ആ നാവികന്റെ സഹജബോധം കാത്തുരക്ഷിച്ചു. തീവ്രസാധനകളുടെയും കൊടിയ ക്ലേശങ്ങളുടെയും വിജയവൈജയന്തിയായി സച്ചിദാനന്ദദർശനം തനിക്കു ലഭിക്കുമെന്ന കാര്യത്തിൽ നരേന്ദ്രനു തെല്ലും സംശയമുണ്ടായിരുന്നില്ല.

നരേന്ദ്രനു് നേരിടേണ്ടിവന്ന ക്ലേശങ്ങളും പ്രശ്നങ്ങളും അദ്ദേഹത്തെ ശ്രീരാമകൃഷ്ണനു് കൂടുതൽ പ്രിയനാക്കുകയാണു ചെയ്തതു്. കാരണം, ശ്രീരാമകൃഷ്ണനും ഈവക പരീക്ഷണങ്ങൾ തരണം ചെയ്യേണ്ടതായി വന്നിട്ടുണ്ടു്. അദ്ദേഹത്തിനു് അവ ആത്മാവിലേററ കൊടുങ്കാററുകളായിരുന്നു; നരേന്ദ്രനു് അവ മനസ്സിലെ ചക്രവാതങ്ങളും. പക്ഷേ രണ്ടിന്റേറയും കാരണവും തീവ്രതയും സമാനമായിരുന്നു. നരേന്ദ്രന്റെ മസ്തിഷ്കത്തിൽ സത്യദർശനത്തിനുള്ള തീവ്രാഭിലാഷം നിമിത്തം എപ്പോഴും സംശയങ്ങൾ ഉദിച്ചുകൊണ്ടിരിക്കുമെന്നു് ശ്രീരാമകൃഷ്ണൻ കണ്ടു. അവസാനം നരേന്ദ്രൻ വിജയം നേടുമെന്നും, സകല ഉപാധികളേയും ഭേദിച്ചു് മഹാനായ ഒരു ലോകാചാര്യനായിത്തീരുമെന്നുംകൂടി ശ്രീരാമകൃഷ്ണൻ കാണുകയുണ്ടായി. അതിനാൽ അതിയായ വാത്സല്യത്തോടും ക്ഷമയോടും കൂടി അദ്ദേഹം നരേന്ദ്രനെ ഉപദേശിച്ചും നയിച്ചും പോന്നു.

ഇതുമുതൽ നരേന്ദ്രന്റെ ജീവിതമെന്നാൽ ഒരു ഭവിഷ്യദ്ഋഷിയുടെ രൂപപരിണാമങ്ങളാകുന്നു. അദ്ദേഹത്തിന്റെ മനസ്സുല്ല മേലിൽ നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു്, അതു് അനുക്രമം ഉജ്ജ്വലമാകുന്നുണ്ടെന്നിരുന്നാലും; പിന്നെയോ, അദ്ദേഹത്തിന്റെ ഹൃദയം, അന്തരാത്മാവു്, അനുഭൂതി, അതാണു നമ്മെ ബദ്ധശ്രദ്ധരാക്കുന്നതു്. അദ്ദേഹത്തിന്റെ ആത്മാവു് പൂർണ്ണചന്ദ്രന്റെ പ്രഭയോടും കാന്തിയോടുംകൂടി തിളങ്ങുന്ന കാലം അടുത്തെത്തി. അദ്വൈതാനുഭൂതിയുടെ അത്യുച്ചതലത്തിൽ, നരേന്ദ്രൻ അടുത്തുതന്നെ എത്തും. 'മഹാശയാ, അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്നു് ആവേശപുരസ്സരം നരേന്ദ്രൻ മഹർഷി ദേവേന്ദ്രനാഥനോടു് ചോദിച്ച ചോദ്യമാണു് നരേന്ദ്രന്റെ അദ്ധ്യാത്മജീവിതത്തിന്റെ അരുണോദയം. അതിനുമുമ്പു് ബുദ്ധി അടക്കിവാണു്, സന്ദേഹം തേർവാഴ്ച നടത്തി. അന്നും, അവ്യക്തമായിട്ടായിരിക്കാം, പുരോവർത്തിയായ പ്രഭാതത്തിന്റെ മർമ്മരങ്ങൾ കേൾക്കാമായിരുന്നു. ആ പ്രഭാതം, സത്യപ്രഭാകരനായ ശ്രീരാമകൃഷ്ണന്റെ ദിവ്യസമക്ഷത്തിൽ പ്രകാശോജ്ജ്വലമായ ഒരു സുദിനമായി പുലർന്നു.

# ഗുരുവും ശിഷ്യനും

ശ്രീരാമകൃഷ്ണന്റെ നിയന്ത്രണത്തിൽ നരേന്ദ്രന് ലഭിച്ച പരിശീലനത്തിന്റെ ചരിത്രം ആശയങ്ങളുടേയും അനുഭൂതികളുടേയും വാക്കുകളിൽ വേണം വര്ണ്ണിക്കാൻ. ശ്രീരാമകൃഷ്ണനും നരേന്ദ്രനും തമ്മിലുള്ള ബന്ധം ആശ്ചര്യകരമെന്നേ പറയാവൂ. അതിന്റെ പൂര്ണ്ണ വിവരണം ഒരിക്കലും സാദ്ധ്യമല്ല. അവരുടെ പരസ്പരബന്ധത്തിന്റെയും സ്നേഹത്തിന്റെയും ദൃഢതയും അഗാധതയും കാരണം, ഇരുവരുടേയും ശിഷ്യന്മാർ അവരെ ഒരേ ആത്മാവിന്റെ രണ്ടു മൂര്ത്തികളായി, രാമകൃഷ്ണവിവേകാനന്ദന്മാർ എന്ന് ഒന്നിച്ച്, കരുതി വരുന്നു. രാമകൃഷ്ണനെ സ്മരിച്ചാൽ വിവേകാനന്ദൻ മുമ്പിലെത്തും; വിവേകാനന്ദനെ നിനച്ചാൽ രാമകൃഷ്ണൻ ഓടിവരും. ഭൗതികതയുടെ ഗന്ധംപോലുമേശാത്ത, സമ്പൂര്ണ്ണം ആദ്ധ്യാത്മികമായ, ഒരു വേഴ്ചയായിരുന്നു അതു് ആദ്യംമുതൽ തന്നെ. നരൻ ഗുരുവിന്റെ സമീപമെത്തി, 'മഹാശയാ, അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്നു ചോദിച്ചതുമുതൽ നരേന്ദ്രന്റെ ആദ്ധ്യാത്മികവികാസം ആരംഭിച്ചു. അതിന്റെ അവസാനം ആത്മസാക്ഷാത്കാരത്തിലാകുന്നു. ഗുരു ശരീരം ത്യജിക്കുന്നതിനുമുമ്പ് തന്റെ അദ്ധ്യാത്മശക്തി ശിഷ്യനിലേയ്ക്കു സംക്രമിപ്പിച്ചപ്പോഴാണ് ആ പരിണാമത്തിന്റെ പരമോച്ചപദം എത്തിയതു്. ഈ ഗുരുശിഷ്യബന്ധം മഹത്തായ ഒരു പ്രയോജനം സാധിച്ചു; വൈദികസനാതനധര്മ്മത്തിന്റെ പുനരുദ്ധാരണവും, ലോകസമക്ഷം നൂതനസുവിശേഷത്തിന്റെ പ്രചാരണവും.

ആത്മദര്ശനം സാധിച്ച ഒരു മഹാത്മാവ്, ഉത്തമനായ ശിഷ്യനെ കിട്ടിയാൽ തന്റെ ആദ്ധ്യാത്മികാനുഭൂതികൾ ആ ഉത്തമപാത്രത്തിലേയ്ക്കു പകരാൻ വളരെ ഉത്സുകനായിരിക്കും. നരേന്ദ്രന്റെ ആദ്ധ്യാത്മികാര്ഹത ശ്രീരാമകൃഷ്ണൻ കണ്ടെത്തി. എന്നാൽ നരേന്ദ്രന് കാലപക്വത വേണ്ടിയിരുന്നു. ഗുരു അദ്ദേഹത്തെ നിര്വ്വികല്പസമാധിയിൽ നിമഗ്നനാക്കിയപ്പോൾ തന്റെ വ്യക്തിത്വം നഷ്ടപ്പെടുന്നതിൽ നരൻ ഭീതികൊള്ളുന്നതിൽനിന്നും ഇക്കാര്യം വ്യക്തമാകുന്നു. ഈ സംഭവത്തെക്കുറിച്ച് ശ്രീരാമകൃഷ്ണൻ നേരംപോക്കായി ഈവിധം പറയുകയുണ്ടായി: 'ഒരു മനുഷ്യൻ മരിച്ച് ഒരു ഭൂതമായി. തനിക്കൊരു തോഴനെ കിട്ടാൻ ഭൂതം വളരെ കൊതിച്ചു. ആരെങ്കിലും എവിടെയെങ്കിലും ചത്തു എന്നു കേട്ടാൽ ഭൂതം ഓടി അവിടെയെത്തും, തനിക്കൊരു തുണ കിട്ടുമോ എന്നു നോക്കാൻ.

എന്നാൽ ഓരോ തവണയും അതിന് നിരാശയോടെ മടങ്ങേണ്ട തായി വന്നു: കാരണം, എന്തെങ്കിലും സുകൃതവശാൽ ആ ജീവന് ഗതി കിട്ടിയിരിക്കും. അമ്മാതിരിയാണെൻെറ അവസ്ഥ. നിന്നെ കണ്ടമാത്രയിൽ എനിക്കൊരു ചങ്ങാതിയെ കിട്ടി എന്നു ഞാൻ കരുതി; പക്ഷേ നീയും പറഞ്ഞു, നിനക്കു് വീട്ടിൽ അച്ഛനുമമ്മയു മുണ്ടെന്നു്, അതുകൊണ്ടു ഞാൻ കഥയിലെ ഭൂതത്താനെപ്പോലെ കൂട്ടിനാരുമില്ലാതെ ഒററയ്ക്കു കഴിഞ്ഞുകൂടുന്നു.'

നരേന്ദ്രൻ കുറച്ചു ദിവസം ദക്ഷിണേശ്വരത്തു വന്നില്ലെങ്കിൽ ശ്രീരാമകൃഷ്ണന് തെല്ലും മനസ്സമാധാനമില്ല. അത്ര അഗാധമായിരു ന്നു അദ്ദേഹത്തിനു് നരേന്ദ്രനോടുണ്ടായിരുന്ന സ്നേഹം. ശ്രീരാമ കൃഷ്ണൻ കേണുകൊണ്ടു് ദേവിയോടപേക്ഷിക്കും, നരേന്ദ്രനെ വരു ത്തിക്കൊടുക്കാൻ. നരൻ വരുന്നതുവരെ അദ്ദേഹത്തിനു് ഇരിക്ക പ്പൊറുതിയില്ല. മററു ഭക്തന്മാരോ, നരൻപോലുമോ ഇതിൻെറ അർത്ഥം മനസ്സിലാക്കാൻ സമർത്ഥരായിരുന്നില്ല; ചിലപ്പോഠം നരൻ ശ്രീരാമകൃഷ്ണനെ ഭ്രാന്തദർശനങ്ങഠംക്കു് വിധേയനായ ഒരു വൃദ്ധനെന്നു നിനയ്ക്കും; മററു ചിലപ്പോഠം അദ്ദേഹത്തിൻെറ സ്നേഹ ത്തിനു് അധീനനായി സസ്നേഹം അതിനു് വശപ്പെടും. ശ്രീരാമ കൃഷ്ണനെ തൻെറ ബുദ്ധിയുംകൂടി സ്വീകരിച്ചാദരിക്കാൻ തുടങ്ങും വരെ പിടിച്ചുനില്ക്കാൻ നരനെ തുണച്ചതു് ശ്രീരാമകൃഷ്ണൻെറ ഈ സ്നേഹമാകുന്നു. എന്തോ ഒന്നു് നരനെ ബന്ധിച്ചു. 'അദ്ദേഹത്തിൻെറ സ്നേഹമാണു് എന്നെ അദ്ദേഹത്തോടു ബന്ധിക്കുന്നതു്'', എന്നു് നരേന്ദ്രൻ അക്കാലത്തു പറയുകയുണ്ടായി.

നരേന്ദ്രനൊരിക്കൽ കുറേ നാളത്തേയ്ക്കു് ദക്ഷിണേശ്വരത്തു പോ യില്ല. ശ്രീരാമകൃഷ്ണനു വലിയ പരിഭ്രമമായി. ഒരു ദിവസം രാമദയാലും ബാബുരാമനും ഗുരുദേവനെ കാണാൻ വന്നു. ശ്രീരാമ കൃഷ്ണൻ രാമദയാലിനോടു് നരേന്ദ്രനെക്കുറിച്ചു് അന്വേഷിച്ചു. എന്നിട്ടു പറഞ്ഞു: 'നോക്കൂ, അവനിവിടെ വന്നിട്ടു വളരെ നാളായി. എനിക്കവനെ കാണാൻ വലിയ ആഗ്രഹമുണ്ടു്. അവനോടു വേഗം ഇത്രത്തോളമൊന്നു വരാൻ പറയുമോ? മറക്കാതെ പറയുമല്ലൊ ?' അവരിരുവരും അന്നുരാത്രി അവിടെ താമസിച്ചു. രാത്രി പതി നൊന്നുമണി; എല്ലാവരും നല്ല ഉറക്കം. ശ്രീരാമകൃഷ്ണൻ തൻെറ ഉടുതുണിയും കക്ഷത്തിലാക്കി പെട്ടെന്നു് അവരുടെ അടുത്തെത്തി രാമദയാലിനോടു ചോദിച്ചു: 'അതേ, നീ ഉറക്കമായോ ?' 'ഇല്ല.' എന്നു രാമദയാൽ. അവരിരുവരും വേഗം എഴുന്നേററിരുന്നു. 'ഇവിടെ നോക്കൂ, നരേന്ദ്രനോടു് ഒന്നു വരാൻ പറയൂ. ആരോ എൻെറ നെഞ്ചകം, നനഞ്ഞ തുണി പിഴിയുംപോലെ ഞെരിക്കുന്ന തായി തോന്നുന്നു,' എന്നു് തൻെറ തുണി പിരിച്ചുംകൊണ്ടു് ശ്രീരാമ

കൃഷ്ണൻ പറഞ്ഞു. ശ്രീരാമകൃഷ്ണന്റെ ബാലകസ്വഭാവം അറിവുള്ള രാമദയാൽ പലതരത്തിലും അദ്ദേഹത്തെ പറഞ്ഞു സമാധാനിപ്പിച്ചു; തീർച്ചയായും പിറേറന്ന് ദക്ഷിണേശ്വരത്തുവരാൻ നരേന്ദ്രനെ പറഞ്ഞേല്പ്പാട്ടചെയ്യാമെന്ന് ഉറപ്പുകൊടുത്തു. ശ്രീരാമകൃഷ്ണന് നരേന്ദ്രനെ കാണാനുള്ള ഈ ഉത്കണ്ഠയിൽ ആ ഭക്തന്മാർ രണ്ടുപേരും അദ്ഭുതപരവശരായി. ഈ രംഗം അന്നു രാത്രി പലവാറ് ആവർത്തിക്കപ്പെട്ടു.

നരേന്ദ്രനാഥൻ അനേകദിവസമായി വരാതിരുന്നതു കാരണം ശ്രീരാമകൃഷ്ണൻ അശാന്തനായിരിക്കുന്നത് വൈകുണ്ഠനാഥസന്ന്യാൽ ഒരിക്കൽ കാണുകയുണ്ടായി. അതിനെപ്പററി വൈകുണ്ഠൻ പിന്നീടു പറഞ്ഞു: ''ശ്രീരാമകൃഷ്ണൻ അന്ന് നരേന്ദ്രനാഥനെ വളരെയേറെ പുകഴ്ത്തി. നരേന്ദ്രനെക്കുറിച്ച് പറഞ്ഞുപറഞ്ഞ്, നരേന്ദ്രനെ കാണാനുള്ള ആശാവേഗംകൊണ്ട് ശ്രീരാമകൃഷ്ണൻ പരവശനായി. അദ്ദേഹത്തിന് അടങ്ങിയിരിക്കാൻ വയ്യാതായി. അദ്ദേഹം അടുത്തുള്ള വരാന്തയിലേയ്ക്ക് ഓടിച്ചെന്ന് വിളിച്ചു കരഞ്ഞു: 'അമ്മേ ജഗദീശ്വരീ, അവനെ കാണാതെ എനിക്ക് ജീവിക്കാനാവില്ല.' അദ്ദേഹം മടങ്ങിവന്നപ്പോഠം ഞങ്ങളോട് കാതരസ്വരത്തിൽ പറഞ്ഞു: 'ഞാനെത്ര കരഞ്ഞു! എന്നിട്ടും നരേന്ദ്രൻ വന്നില്ലല്ലോ! എന്റെ ഹൃദയം ഞെക്കിഞെരിക്കുംപോലെ തോന്നുന്നു; അവനെ കാണാഞ്ഞുള്ള വേദന അത്ര അസഹ്യമാണ്. എന്നിട്ടും അവൻ ഗൗനിക്കുന്നില്ല.' അദ്ദേഹം വീണ്ടും മുറിയുടെ പുറത്തു കടന്നു, പക്ഷേ, ഉടൻ തന്നെ മടങ്ങിവന്നു പറഞ്ഞു: 'ഒരു കിഴവൻ ഒരു പയ്യനുവേണ്ടി കിടന്ന് കരഞ്ഞു പിഴിയുന്നു! ആളുകഠം എന്നെപ്പററി എന്തു വിചാരിക്കും? നിങ്ങളെന്റെ സ്വന്തം ആളുകളാണ്; നിങ്ങളോട് തുറന്നു പറയാൻ എനിക്കു സങ്കോചമില്ല. പക്ഷേ, മററുള്ളവർ അതിനെപ്പററി എന്തു കരുതും? എനിക്ക് അടങ്ങിയിരിക്കാനാവുന്നില്ല.''' നരേന്ദ്രൻ വന്നപ്പൊഴോ, അദ്ദേഹത്തിന്റെ ആനന്ദം അതേമട്ടിൽ, അതിരററതായിരുന്നു. ഒരിക്കൽ ഭക്തന്മാർ ശ്രീരാമകൃഷ്ണദേവന്റെ ജന്മദിനം ദക്ഷിണേശ്വരത്ത് ആഘോഷിക്കുകയായിരുന്നു. ഉച്ചവരെ അദ്ദേഹത്തിന്റെ പ്രിയശിഷ്യൻ എത്തിച്ചേർന്നില്ല. അദ്ദേഹം വീണ്ടും വീണ്ടും നരേന്ദ്രനെക്കുറിച്ച് അന്വേഷിച്ചു. ഒടുവിൽ, നരേന്ദ്രനെത്തി നമസ്കരിച്ചു കഴിഞ്ഞപ്പോഠം, അദ്ദേഹം നരേന്ദ്രന്റെ ചുമലിൽ ചാരി തീവ്രസമാധിയിലാണ്ടു. സ്വസ്ഥനായപ്പോഠം അദ്ദേഹം നരേന്ദ്രനെ തലോടി; ആഹാരം കഴിപ്പിച്ചു. പലപ്പോഴും നരേന്ദ്രന്റെ ദർശനമാത്രയിൽ ഗുരുദേവൻ സമാധിയിൽ ലയിക്കും. ഒരിക്കൽ, കുറേനേരത്തേയ്ക്കു നരേന്ദ്രനെ കാണാഞ്ഞ് ഗുരുദേവൻ തേടി

പ്പുറപ്പെട്ടു് പുഴക്കടവിൽ ചെന്നു കണ്ടുപിടിച്ചു; ശിഷ്യന്റെ മുഖം സ്പർശിച്ചു് പ്രണവം ജപിച്ചുകൊണ്ടു് സമാധിയിൽ ലയിച്ചു.

നരേന്ദ്രന്റെ ശിക്ഷണകാലം അഞ്ചു കൊല്ലമായിരുന്നു. അക്കാലങ്ങളിൽ ആഴ്ചയിൽ ഒന്നോ രണ്ടോ പ്രാവശ്യം അദ്ദേഹം ദക്ഷിണേശ്വരത്തു പോകാറുണ്ടു്. ചിലപ്പോൾ അവിടെ കുറച്ചു ദിവസം താമസിക്കാറുമുണ്ടു്. അവസാനവർഷങ്ങളിൽ കുടുംബത്തിലെ കുഴപ്പങ്ങൾ കാരണം അത്ര കൂടെക്കൂടെ പോകാൻ കഴിഞ്ഞില്ല. അക്കാലങ്ങളിൽ ശ്രീരാമകൃഷ്ണൻ സ്വയം സമാധാനിച്ചതു് ഇങ്ങനെ നിനച്ചാണു്: 'നരൻ വരാത്തതു് ഒരു കണക്കിനു് നന്നായി. കാരണം, അവനെ കാണുമ്പോൾ, എനിക്കു വലിയ ആവേശമുണ്ടാകും. അവൻ വന്നാൽ ഇവിടെ വലിയ ഒരുത്സവമാണു്.'

ശ്രീരാമകൃഷ്ണന്റെ ത്യാഗം, പവിത്രത, ഈശ്വരപ്രേമം ഇവയാണു് നരേന്ദ്രനെ അദ്ദേഹത്തിലേയ്ക്കു് ആകർഷിച്ചതു്. നരേന്ദ്രന്റെ അതിരററ ആത്മവിശ്വാസം, പൗരുഷം, സത്യനിഷ്ഠ എന്നിവ ശ്രീരാമകൃഷ്ണനെ വളരെയധികം ആകർഷിച്ചു. ശ്രീരാമകൃഷ്ണനു് നരേന്ദ്രനിലുണ്ടായിരുന്ന വിശ്വാസം അവർണ്ണനീയമാകുന്നു. നരേന്ദ്രന്റെ സ്വാശ്രയശീലത്തെ സാധാരണജനങ്ങൾ സാഹസമെന്നു നണ്ണി. അദ്ദേഹത്തിന്റെ പൗരുഷം അവരുടെ കണ്ണിൽ മർക്കടമുഷ്ടിയായിരുന്നു. അദ്ദേഹത്തിന്റെ അയവെഴാത്ത സത്യനിഷ്ഠ അപകൃതയുടെ അടയാളമായി അവർ വ്യാഖ്യാനിച്ചു. നരേന്ദ്രന്റെ ശിശുസഹജമായ സരളത, സ്വാതന്ത്ര്യബോധം, ചിന്തയിലും വാക്കിലും പ്രവൃത്തിയിലുമുള്ള നിർഭീകത, നിന്ദാസ്തുതികളിലുള്ള അവഗണന ഇവയൊന്നും സാധാരണജനങ്ങൾക്കു് മനസ്സിലാക്കാൻ സാധിച്ചില്ല. അന്യരുടെ ദൃഷ്ടിയിൽ അഹംഭാവവും മർക്കടമുഷ്ടിയുമായി തോന്നിയതു്, അസാധാരണമനശ്ശക്തിയുടേയും ആത്മവിശ്വാസത്തിന്റേയും ബഹിഃസ്ഫുരണമാകുന്നു എന്നു് ശ്രീരാമകൃഷ്ണൻ ആദ്യമേതന്നെ കണ്ടു. നരേന്ദ്രന്റെ ചിന്താസ്വാതന്ത്ര്യവും പ്രവർത്തനസ്വാതന്ത്ര്യവും ആത്മനിയന്ത്രണത്തിന്റെ പരിണാമങ്ങളാണെന്നും, നിന്ദാസ്തുതികളിലുള്ള ഔദാസീന്യം ചിത്തശുദ്ധിയുടെ ഫലമാണെന്നും ശ്രീരാമകൃഷ്ണൻ നേരത്തേ മനസ്സിലാക്കി. നരേന്ദ്രനാഥന്റെ അന്തർലീനമഹത്ത്വം പൂർണ്ണവികാസം പ്രാപിക്കുമ്പോൾ അഹംഭാവവും വാശിയുമായി കാണപ്പെടുന്നതു്, ദീനരോടും ദരിദ്രരോടുമുള്ള സ്നേഹവും സഹതാപവുമായി രൂപം മാറുമെന്നും, അദ്ദേഹത്തിന്റെ ആത്മവിശ്വാസം, ആശയും ആവേശവും നശിച്ചവർക്കു് പൗരുഷവും പ്രചോദനവും പ്രദാനം ചെയ്യുമെന്നും, അദ്ദേഹത്തിന്റെ സ്വാതന്ത്ര്യതൃഷ്ണ ലോകത്തിനു് മുക്തിദ്വാരം തുറന്നുകൊടുക്കുമെന്നും, ശ്രീരാമകൃഷ്ണൻ ദീർഘദർശനം ചെയ്തു.

നരേന്ദ്രനെയും വേറെ ചിലരെയും ശ്രീരാമകൃഷ്ണൻ നിത്യസിദ്ധന്മാർ എന്നു വിളിച്ചിരുന്നു. അവരെക്കുറിച്ച് അദ്ദേഹം പറയാറുണ്ട്: 'അവർ ചെയ്യുന്ന സാധന അവൎക്കുവേണ്ടിയല്ല. ലോകകല്യാണത്തിനുവേണ്ടിയാണ് അവർ സാധനയനുഷ്ഠിക്കുന്നതു്.' ആരെങ്കിലും നരേന്ദ്രനെ നിന്ദിച്ചു സംസാരിച്ചാൽ ശ്രീരാമകൃഷ്ണൻ അവരെ തടഞ്ഞുകൊണ്ടു് പറയും: 'നിങ്ങൾ എന്താണ് ചെയ്യുന്നതു് ? ശിവനിന്ദയാണ് നിങ്ങൾ ചെയ്യുന്നതു്.' അതെ, ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ ശിവനായിട്ടാണ് കണ്ടതു്. അദ്ദേഹം ഇങ്ങനെയും പറയാറുണ്ടു്: 'നരേന്ദ്രനെ അളക്കാൻ ആരും നോക്കേണ്ട. അവനെ തികച്ചും മനസ്സിലാക്കാൻ ആൎക്കും സാധിക്കുകയില്ല.' ഒരിക്കലൊരു ഭക്തൻ ശ്രീരാമകൃഷ്ണനോടു്, നരേന്ദ്രൻ കൊള്ളരുതാത്തവരുടെ കൂട്ടത്തിൽച്ചേൎന്നു് ദുൎമ്മാൎഗ്ഗത്തിൽ ചെന്നുചാടുന്നു എന്നു പറഞ്ഞു. ശ്രീരാമകൃഷ്ണൻ ആ മനുഷ്യനെ കഠിനമായി ശകാരിച്ചുകൊണ്ടു പറഞ്ഞു: 'അതു നേരല്ല. നരനൊരിക്കലും ദുൎമ്മാൎഗ്ഗത്തിൽ ചെന്നു ചാടുകയില്ലെന്നു് അമ്മ എന്നോടരുളിയിട്ടുണ്ടു്. നീ ഈ രീതിയിൽ ഇനിയെന്തെങ്കിലും എന്നോടു പറയുകയാണെങ്കിൽ, മേലാൽ ഞാൻ നിൻെറ മുഖത്തു നോക്കുകയില്ല.' ഭക്തന്മാരുടെ മുമ്പിൽവെച്ച് നരേന്ദ്രനെ സ്തുതിക്കാൻ ശ്രീരാമകൃഷ്ണൻ ഒട്ടും മടിച്ചിരുന്നില്ല. അമ്മാതിരി സ്തുതിവാക്കുകൾ ദുൎബ്ബലചിത്തരെ അഹങ്കാരികളും ദാംഭികരും ആക്കുമെന്നും, എന്നാൽ നരേന്ദ്രൻ ആവക സങ്കുചിതത്വത്തിനും അല്പത്വത്തിനുമെല്ലാം അതീതനാകുന്നു എന്നും അദ്ദേഹത്തിനറിയാമായിരുന്നു. ഒരു നാൾ കേശവചന്ദ്രസേനൻ, വിജയകൃഷ്ണഗോസ്വാമി മുതലായ പ്രസിദ്ധന്മാരായ ബ്രഹ്മസമാജനേതാക്കന്മാർ ശ്രീരാമകൃഷ്ണൻെറ മുറിയിൽ ഇരിക്കുകയായിരുന്നു. നരേന്ദ്രനും ഉണ്ടവിടെ. ശ്രീരാമകൃഷ്ണൻ ഉച്ചഭാവാവിഷ്ടനായി നരേന്ദ്രനേയും സമാജനേതാക്കന്മാരേയും മാറി മാറി നോക്കി; നരേന്ദ്രൻെറ ഭാവിമഹത്ത്വം അദ്ദേഹത്തിൻെറ മനസ്സിൽ വിളങ്ങി, അദ്ദേഹത്തിനു് ശിഷ്യനോടു് അതിയായ കരുണയും വാത്സല്യവും തോന്നി. യോഗം അവസാനിച്ചശേഷം, ശ്രീരാമകൃഷ്ണൻ ചില ഭക്തന്മാരോടു പറയുകയുണ്ടായി: 'കേശവൻ ഒരു കലകൊണ്ടു് പ്രശസ്തനായെങ്കിൽ, നരേന്ദ്രനു് അത്തരം പതിനെട്ടു കലകളുണ്ടു്. കേശവനിലും വിജയനിലും ജ്ഞാനദീപം ഒരു മെഴുകുതിരി മാതിരി എരിയുന്നതു കണ്ടു; എന്നാൽ നരേന്ദ്രനിലാകട്ടെ അതു്, അജ്ഞാനത്തെയും അന്ധകാരത്തെയും നിശ്ശേഷം നശിപ്പിക്കുന്ന മദ്ധ്യാഹ്നമാൎത്താണ്ഡനെപ്പോലെയാണു പ്രകാശിക്കുന്നതു്.' അത്തരം വാഴ്ത്തൽ ഒരു സാധാരണമനുഷ്യൻെറ തല തിരിയാൻ ഇടയാക്കിയേനെ. എന്നാൽ

നരേന്ദ്രൻ ആളു വേറെയാണ്. കേശവചന്ദ്രനോടും വിജയനോടും ഒത്തുനോക്കുമ്പോൾ, താൻ തീരെ നിസ്സാരനാണെന്നാണ് നരേന്ദ്രൻ സ്വയം കരുതിയത്. അദ്ദേഹം ഗുരുവിനോട് പ്രതിഷേധം പ്രകടിപ്പിക്കുകയും ചെയ്തു: 'മഹാശയാ, അങ്ങെന്താണിങ്ങനെയൊക്കെ പറയുന്നത് ? അങ്ങേയ്ക്കു കിറുക്കാണെന്ന് ആളുകൾ കരുതും. ലോകപ്രസിദ്ധനായ കേശവചന്ദ്രനോടും യോഗി തുല്യനായ വിജയനോടും ഒരെളിയ വിദ്യാർത്ഥിയായ എന്നെ എങ്ങനെയാണ് അങ്ങ് താരതമ്യപ്പെടുത്തുന്നത് ? ദയവുചെയ്ത് മേലിൽ അങ്ങനെ ചെയ്യരുത്. ഇതു കേട്ട് പ്രീതനായ ശ്രീരാമകൃഷ്ണൻ പറഞ്ഞതെന്തെന്നല്ലേ ! അദ്ദേഹമരുളി: 'എനിക്കതു തടയാനാവില്ല. അതെന്റെ മൊഴികളാണെന്നോ നീ നിനയ്ക്കുന്നത് ? ജഗന്മാതാവു് ചില കാര്യങ്ങളൊക്കെ എനിക്കു കാണിച്ചുതന്നു. ഞാനതു് അങ്ങനെതന്നെ ഉരുവിട്ടു. സത്യമല്ലാത്തതൊന്നും ദേവി എനിക്കു് കാണിച്ചുതരികയുമില്ല'. ദിവ്യദർശനത്തിൽ അഭയം തേടുന്ന ഈ വാദം നരേന്ദ്രനെ തൃപ്തിപ്പെടുത്തിയില്ല. അദ്ദേഹം തന്റെ സന്ദേഹം തുറന്നുപറഞ്ഞു: 'ഇതൊക്കെ ദേവിയുടെ അരുളപ്പാടാണോ, അതോ അങ്ങയുടെ ചിത്തഭ്രമമാണോ എന്നാർക്കറിയാം ? അങ്ങയുടെ സ്ഥാനത്തു ഞാനാണെങ്കിൽ ഇതൊക്കെ തനി സങ്കല്പത്തിന്റെ സന്തതികളായിട്ടേ ഗണിക്കൂ. നമ്മുടെ ഇന്ദ്രിയങ്ങൾ നമ്മെ പലപ്പോഴും വഞ്ചിക്കുന്നു എന്നു് പാശ്ചാത്യതത്ത്വചിന്തയും ശാസ്ത്രവും തെളിയിച്ചിട്ടുണ്ട്. മനസ്സിനു് ഒരു വിഷയത്തിൽ തെല്ലെങ്കിലും ചായ്‌വുണ്ടെങ്കിൽ ഈ ഭ്രമത്തിനുള്ള സന്ദർഭം വളരെ കൂടുംതാനും. അങ്ങേയ്ക്കു് എന്നോടു സ്നേഹമുള്ളതുകൊണ്ടും ഞാൻ വലുതായി കാണാൻ എപ്പോഴും അങ്ങു കൊതിക്കുന്നതുകൊണ്ടും. ഈവക ഭ്രാന്തചിന്തകൾ അങ്ങയുടെ ഉള്ളിലുദിക്കുക സ്വാഭാവികമാണ്.' ശ്രീരാമകൃഷ്ണന്റെ മനസ്സ് ഉന്നത തലങ്ങളിൽ വിഹരിക്കുമ്പോൾ അദ്ദേഹം നരേന്ദ്രന്റെ വാക്കുകളൊന്നും ഗണ്യമാക്കുകയില്ല; എന്നാൽ മററു സമയങ്ങളിൽ നരേന്ദ്രന്റെ അനിഷേദ്ധ്യമായ വാദഗതികൾ അദ്ദേഹത്തെ വിഷമത്തിലാക്കി. തന്റെ പരിഭ്രമം അദ്ദേഹം ദേവിയെ അറിയിച്ചു. 'അവൻ പറയുന്നതു് നീയെന്തിനാണ് വകവെയ്ക്കുന്നതു്? കുറച്ചുനാൾക്കുള്ളിൽ നീ പറയുന്ന ഓരോ വാക്കും സത്യമാണെന്നു് അവൻ സമ്മതിച്ചുകൊള്ളും ' എന്നു് ദേവി ഉറപ്പുകൊടുത്തപ്പോൾ അദ്ദേഹത്തിനു സമാധാനമായി.

നരേന്ദ്രന്റെ മഹത്ത്വത്തെക്കുറിച്ചു് ശ്രീരാമകൃഷ്ണനുണ്ടായിരുന്ന ഈ സമുന്നതമായ അഭിപ്രായം നരേന്ദ്രനു് ആത്മവിശ്വാസവും

ആശ്വാസവും നൽകി; വിശേഷിച്ചും പിൽക്കാലത്തു് സ്വാമി വിവേകാനന്ദനായിട്ടു്. തന്റെ മഹനീയസന്ദേശം അദ്ദേഹം ലോകത്തിൽ പ്രചരിപ്പിക്കുന്ന സമയത്തു്, ഗുരുവിന്റെ ഈ ദീർഘദർശനം സുശക്തമായ ഒരു പ്രചോദനമായിരുന്നു.

ഒരിക്കൽ കുറെ നാളത്തേയ്ക്കു് നരേന്ദ്രൻ ദക്ഷിണേശ്വരത്തു പോയില്ല. ശ്രീരാമകൃഷ്ണൻ ഉത്കണ്ഠാകുലനായി; ആളയച്ചു. എന്നിട്ടും നരേന്ദ്രൻ ചെന്നില്ല. തന്മൂലം ശ്രീരാമകൃഷ്ണൻ കല്ക്കത്തയ്ക്കു പുറപ്പെട്ടു. ബ്രഹ്മസമാജത്തിന്റെ സന്ധ്യാരാധനയിൽ നരേന്ദ്രൻ സന്നിഹിതനായിരിക്കും എന്നു കരുതി അദ്ദേഹം അങ്ങോട്ടാണു് തിരിച്ചതു്. അദ്ദേഹം പലതവണ സമാജത്തിൽ പോയിട്ടുണ്ടു്. അതിലെ പല പ്രമുഖനേതാക്കന്മാരുമായി അടുത്തു പരിചയവുമുണ്ടു്. ശ്രീരാമകൃഷ്ണൻ അർദ്ധബാഹ്യബോധദശയിൽ അവിടെ എത്തിയപ്പോൾ ആരാധന നടന്നുകൊണ്ടിരിക്കുകയായിരുന്നു. പ്രചാരകൻ പ്രസംഗം നിർത്തി. ആളുകൾ ആഗതന്റെ ചുററുംകൂടി. തന്റെ സാന്നിദ്ധ്യംകൊണ്ടുണ്ടായ ബഹളമൊന്നുമറിയാതെ ശ്രീരാമകൃഷ്ണൻ മെല്ലെ വേദിയിലേയ്ക്കു നടന്നു: സമാധിയിൽ ലയിച്ചു! ഇതു സദസ്യരുടെ കുതൂഹലത്തെ വർദ്ധിപ്പിച്ചു; ബഹളം കൂടുതലായി, ശ്രീരാമകൃഷ്ണന്റെ സമ്പർക്കംകാരണം കേശവനും വിജയനും അവരുടെ അഭിപ്രായങ്ങൾ അടുത്തകാലത്തു് മാററുകയുണ്ടായി. സമാജത്തിൽ അടുത്തകാലത്തുണ്ടായ പിളപ്പിനു കാരണം ഇവർക്കു് ശ്രീരാമകൃഷ്ണനുമായുള്ള വേഴ്ചയാണെന്നു് കരുതിയിരുന്ന ചില നേതാക്കന്മാർ ഈ സന്ദർശനം അനാവശ്യമായ ഒരു തലയിടലാണെന്നു വിചാരിച്ചു. കോലാഹലം ശമിപ്പിക്കാൻ അവർ വിളക്കണച്ചു. തന്മൂലം കോലാഹലം കൂടുകയാണു് ചെയ്തതു്. എല്ലാവരും വാതില്ക്കലേയ്ക്കു പാഞ്ഞു. സംഗീതവേദിയിൽ സന്നിഹിതനായിരുന്ന നരേന്ദ്രൻ, ശ്രീരാമകൃഷ്ണന്റെ ഈ ആഗമനത്തിന്റെ കാരണം ഊഹിച്ചുകൊണ്ടു്, വേഗം അദ്ദേഹത്തിന്റെ തുണയ്ക്കോടിയെത്തി. ഒരുപ്രകാരത്തിൽ അദ്ദേഹത്തെ ആ തിരക്കിനിടയിൽനിന്നും പിൻവശത്തെ വാതിലിൽക്കൂടി പുറത്തു കടത്തി ദക്ഷിണേശ്വരത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ആ ചെയ്ത കൃത്യത്തിന്റെ അനൗചിത്യത്തെപ്പററി നരേന്ദ്രൻ വാദിച്ചതു് ശ്രീരാമകൃഷ്ണൻ തെല്ലും ശ്രദ്ധിച്ചില്ല; അദ്ദേഹം അതിലൊട്ടു പരിതപിച്ചതുമില്ല.

നരേന്ദ്രൻ പറയാറുണ്ടു്: "അദ്ദേഹത്തിനു് എന്നിലുള്ള അന്ധമായ വാത്സല്യത്തെക്കുറിച്ചു് പരുഷവാക്കുകൾ ഉപയോഗിക്കാൻ ഞാൻ മടിച്ചിരുന്നില്ല. ഏതുനേരവും എന്നെത്തന്നെ നിനച്ചു

കൊണ്ടിരുന്നാൽ, അന്ത്യകാലത്തു് മാനിനെ ധ്യാനിക്കുകകാരണം അടുത്തജന്മം മാനായി പിറന്ന പുരാണപ്രസിദ്ധനായ ജഡഭരതനെപ്പോലെ, അദ്ദേഹവും എന്നെപ്പോലെ ആയിത്തീരുമെന്നു ഞാൻ അദ്ദേഹത്തോടു പറയാറുണ്ടു്. അതിസരളനായ അദ്ദേഹം എന്റെ വാക്കു കേട്ടു് പരിഭ്രമിച്ചു പറഞ്ഞു: 'നീ പറയുന്നതു് നേരാണു്. അപ്പോരം എനിക്കെന്തു സംഭവിക്കും ? എനിക്കു നിന്നെ പിരിഞ്ഞിരിക്കാനാവില്ലല്ലൊ.' വിഷണ്ണനായി അദ്ദേഹം കാളീക്ഷേത്രത്തിലേയ്ക്കു പോയി. അവിടെനിന്നും അല്പനിമിഷങ്ങരംക്കുള്ളിൽ പുഞ്ചിരിയും പൊഴിച്ചുകൊണ്ടു തിരിച്ചുവന്നു. എന്നിട്ടെന്നോടു് പറഞ്ഞു: 'എടാ വങ്കാ. നീ പറയുന്നതൊന്നും ഞാനിനി ശ്രദ്ധിക്കുകയില്ല. നാരായണനെ നിന്നിൽ കാണുന്നതുകൊണ്ടാണു് ഞാൻ നിന്നെ സ്നേഹിക്കുന്നതു് .എന്നു് അമ്മ അരുളുന്നു; അങ്ങനെ അല്ലാതാകുന്ന അന്നുമുതൽ, പിന്നെ നിന്റെ നേരെ നോക്കാനേ എനിക്കു സാധിക്കുന്നതല്ല.' ഈ ചെറിയ ഉറച്ച മറുപടികൊണ്ടു്, ഞാനിതുവരെ അക്കാര്യത്തെക്കുറിച്ചു് പറഞ്ഞിരുന്നതൊക്കെ എന്നെന്നേയ്ക്കുമായി അദ്ദേഹം തള്ളിക്കളഞ്ഞു.''

നരേന്ദ്രനോടും മററു ശിഷ്യന്മാരോടും ശ്രീരാമകൃഷ്ണനുണ്ടായിരുന്ന തീവ്രവാത്സല്യത്തിന്റെ യഥാത്ഥരഹസ്യം അതായിരുന്നു. ആ ഗുരുശിഷ്യബന്ധം കേവലം വ്യക്തിഗതമോ മാനുഷികം പോലുമോ ആയിരുന്നില്ല. പിന്നെയോ, താത്ത്വികവും ദിവ്യവുമായിരുന്നു.

നരേന്ദ്രനോടും മററു യുവാക്കന്മാരോടുമുള്ള തന്റെ ബന്ധത്തെക്കുറിച്ചു് വേറൊരിക്കൽ ശ്രീരാമകൃഷ്ണൻ ഈവിധം പറയുകയുണ്ടായി: ''ഈ കുട്ടികളെ കാണാൻ ഞാൻ വ്യാകുലപ്പെടുന്നതിനു് ഹസ്ര എന്നെ ശകാരിച്ചു. ഞാനെപ്പോഴാണു് ഈശ്വരനെപ്പററി ചിന്തിക്കുന്നതു് എന്നു് അയാരം എന്നോടു ചോദിച്ചു. ഞാൻ വിഷമത്തിലായി; ദേവിയോടുതന്നെ പറഞ്ഞു: 'നരനേയും മററു ചെറുപ്പക്കാരേയും കുറിച്ചു് ഞാനിത്രയേറെ ചിന്തിക്കുന്നതെന്തിനു് എന്നു് ഹസ്ര എന്നോടു ചോദിക്കുന്നു.' താൻതന്നെയാണു് സവ്വ മനുഷ്യരൂപങ്ങളിലും വിളങ്ങുന്നതു് എന്നു ദേവിയുടനെ എനിക്കു കാണിച്ചുതന്നു. പവിത്രപാത്രങ്ങളിൽ ദേവിയുടെ സാന്നിദ്ധ്യം കൂടുതലായുണ്ടു്. സമാധിയിൽനിന്നും ഉണന്നപ്പോരം എനിക്കു് ഹസ്രയുടെ പേരിൽ ദേഷ്യം തോന്നി. ഞാൻ പറഞ്ഞു, 'ഓ' എന്തൊരു ശുംഭൻ ! അവൻ എന്തുമാത്രം എന്റെ മനം കലക്കി ! പക്ഷേ ഞാൻ എന്നോടുതന്നെ പറഞ്ഞു: 'ആ പാവത്തിനെ എന്തിനു കുററപ്പെടുത്തുന്നു ? അവനെങ്ങനെ അറിയാനൊക്കും ?''

ശ്രീരാമകൃഷ്ണൻ തുടന്നരുളി: 'ഞാനീ കുട്ടികളെ നാരായണ സ്വരൂപങ്ങളായിട്ട കാണുന്നു. ഞാൻ നരനെ ആദ്യം കണ്ടപ്പോഠം അവനു് ദേഹബോധം ഇല്ല എന്നു മനസ്സിലാക്കി. ഞാനവൻെറ നെഞ്ചത്തു് തൊട്ടപ്പോഴേയ്ക്കും അവനു് ബാഹ്യബോധം ഇല്ലാതെ യായി. ക്രമേണ, അവനെ കൂടെക്കൂടെ കാണണം എന്ന ആഗ്രഹം ശക്തിയായി ഉണ്ടായി. അതെനിക്കൊരു ഹൃദയവേദനയായി ത്തീന്നു. അമ്പലത്തിലെ ഒരു ജോലിക്കാരനായ ഭോലാനാഥനോട ഞാൻ ചോദിച്ചു: 'എന്താണെനിക്കിങ്ങനെ തോന്നുന്നതു് ? അതും കായസ്ഥജാതിയിൽപ്പെട്ട ഒരു പയ്യനെക്കുറിച്ചു് ?' അതിനു ഭോലാ നാഥൻ പറഞ്ഞു: 'മഹാശയാ, അതു വരും. സമാധിയിൽനിന്നും ഒരാളുടെ മനസ്സു താഴോട്ടുവരുമ്പോഠം, ആ മനസ്സിനു് സാത്വികമനു ഷ്യരുടെ, ആദ്ധ്യാത്മികമായി ഔന്നത്യം പ്രാപിച്ചവരുടെ, സംസ ഗ്ഗംകൊണ്ടേ സന്തോഷം തോന്നൂ, എന്നു് മഹാഭാരതത്തിൽ പ്രതി പാദിച്ചിട്ടുണ്ടു്.' ഇതു കേട്ടപ്പോഠം എനിക്കു് ആശ്വാസമായി.'

ഒരിക്കൽ നരേന്ദ്രൻ ഏതാനും സ്നേഹിതന്മാരുമൊരുമിച്ചു് തൻെറ പഠനമുറിയിൽ ഇരിക്കുകയായിരുന്നു. അദ്ദേഹം ദക്ഷിണേ ശ്വരത്തു പോയിട്ട കുറച്ചുനാളായി. അവർ വത്തമാനം പറഞ്ഞു കൊണ്ടിരിക്കെ 'നരേൻ, നരേൻ' എന്നൊരു വിളി കേഠംക്കായി. എല്ലാവരും എഴുന്നേററു, നരേന്ദ്രൻ ശ്രീരാമകൃഷ്ണനെ സ്വീകരിക്കാൻ ഓടിയിറങ്ങിച്ചെന്നു. അദ്ദേഹത്തിൻെറ നയനങ്ങഠം ബാഷ്പപൂരിത ങ്ങളായിരുന്നു. അദ്ദേഹം ചോദിച്ചു: 'നരേൻ, നീയെന്താണീയിടെ എന്നെ കാണാൻ വരാത്തതു് ?' അദ്ദേഹം കുറച്ചു് മധുരപലഹാരങ്ങഠം കൊണ്ടുവന്നിരുന്നു. അവ സ്വന്തം കൈയ്കൊണ്ടു് നരേന്ദ്രനെ കഴി പ്പിച്ചു. സാധകൻ നെഞ്ചുനൊന്തു വിളിക്കുമ്പോഠം, ഗുരു സ്വയം വന്നു ചേരുന്നു, അനുഗ്രഹം വഷിക്കുന്നു. ഭക്താനുഗ്രഹകാതരനാണു് ഭഗ വാൻ. ഭഗന്മഹിമ അചിന്ത്യം, അപാരം എന്നല്ലാതെ എന്തു പറയാം! 'വാ, എന്നെ ഒരു പാട്ടുപാടി കേഠംപ്പിക്കുക,' എന്നാജ്ഞാപിച്ചു ഗുരു ദേവൻ. നരൻ തംബുരുവുമെടുത്തു് ദേവിയെക്കുറിച്ചു് ഒരു പാട്ടുപാടി. മററുള്ളവർ അനങ്ങാതിരുന്നു. അല്പനിമിഷങ്ങഠംക്കുള്ളിൽ ശ്രീരാമ കൃഷ്ണൻ സമാധിയിലാണ്ടു.

ആദ്യകാലത്തൊരിക്കൽ ശ്രീരാമകൃഷ്ണൻ നരേന്ദ്രനോട പറയു കയുണ്ടായി: 'നോക്കൂ, നിന്നിൽ ശിവൻ; എന്നിൽ ശക്തിയും !' ഈവക വെളിപാടുകളുടെ പൊരുഠം അന്നൊന്നും നരേന്ദ്രനു മനസ്സി ലായിരുന്നില്ല. ഗുരുവിൻെറ കാലു തലോടുക, വീശുക തുടങ്ങിയ

സേവനങ്ങൾ ശിഷ്യൻ ചെയ്യുക പതിവാണ്. എന്നാൽ ഇമ്മാതിരി ശുശ്രൂഷകൾ ചെയ്യാൻ വളരെ വിരളമായേ ഗുരുദേവൻ നരേന്ദ്രനെ അനുവദിച്ചിരുന്നുള്ള എന്നതു് ശ്രദ്ധേയമായ ഒരു സംഗതിയാകുന്നു. നരേന്ദ്രനിൽ ശിവനെ ദർശിക്കുകകാരണമായിരിക്കുമോ ശ്രീരാമകൃഷ്ണൻ ഈവക സേവനങ്ങൾ ചെയ്യാൻ അദ്ദേഹത്തെ അനുവദിക്കാതിരുന്നതു് ? പോരെങ്കിൽ, സേവനം ചിത്തശുദ്ധിക്കു വേണ്ടിയാണല്ലോ; ജന്മനാതന്നെ പവിത്രനായവന്നു് അതിന്റെ ആവശ്യമെന്തു് ? എന്നാൽ ഇതൊരു നിർഭാഗ്യമായിട്ടാണ് നരേന്ദ്രൻ കരുതിയതു്. എന്തെങ്കിലും ശുശ്രൂഷചെയ്യാൻ നരേന്ദ്രൻ നിർബ്ബന്ധം പിടിക്കും; സ്വന്തം വിനയവും ഗുരുഭക്തിയും നരേന്ദ്രനെ അതിനു പ്രേരിപ്പിച്ചു. എന്നാൽ, 'നിന്റെ മാർഗ്ഗം വേറെയാണ്,'' എന്നു പറഞ്ഞു് ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ തടയും.

നരേന്ദ്രനോടുള്ള ശ്രീരാമകൃഷ്ണന്റെ ബന്ധവും മനോഭാവവും ഇതരശിഷ്യന്മാരോടുള്ളതിൽനിന്നും ഒട്ടുവളരെ വിഭിന്നമായിരുന്നു. ആഹാരം, നിദ്ര, പ്രാർത്ഥന, ധ്യാനം മുതലായ ദിനചര്യകളിലും അനുഷ്ഠാനങ്ങളിലും മററുള്ളവരുടെ കാര്യത്തിൽ ഗുരു കർശനമായ നിയന്ത്രണങ്ങൾ വെച്ചിരുന്നു. നരേന്ദ്രനു് ആവക യാതൊരു നിയന്ത്രണവും ഉണ്ടായിരുന്നില്ല. 'നരൻ നിത്യസിദ്ധനാകുന്നു. നരനൊരു ധ്യാനസിദ്ധനാണ്. നരനിൽ സർവ്വനേരവും കത്തിജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനാഗ്നി ഏതു് അശുദ്ധമായ ആഹാരത്തെയും എരിച്ചു ചാമ്പലാക്കും, ആഹാരദോഷം ഒരിക്കലും നരേന്ദ്രന്റെ മനസ്സിനെ അശുദ്ധമാക്കുകയില്ല. അവൻ എല്ലായ്പോഴും മായാവരണങ്ങളെ ജ്ഞാനമാകുന്ന വാൾകൊണ്ടു് വെട്ടിനുറുക്കുന്നു. അചിന്ത്യയായ മായയ്ക്കു് ഒരിക്കലും അവനെ കീഴടക്കാനാവുകയില്ല.' എന്നിപ്രകാരമാണ് ശ്രീരാമകൃഷ്ണൻ പറയാറുള്ളതു്. സന്ദർശകന്മാരാരെങ്കിലും പഴങ്ങളോ പലഹാരങ്ങളോ കൊണ്ടുവന്നാൽ കൊണ്ടുവന്ന ആൾ സദാചാരനിഷ്ഠനും ശുദ്ധസങ്കല്പനും ആണെന്നു ബോദ്ധ്യം വന്നാൽ മാത്രമേ ശ്രീരാമകൃഷ്ണൻ അവ സ്വയം ഉപയോഗിക്കുകയോ മററു ശിഷ്യന്മാർക്കു കൊടുക്കുകയോ ചെയ്യുകയുള്ളു. ദാനം ശുദ്ധമല്ലെന്നു വന്നാൽ ആവക സാധനങ്ങൾ മാററിവെച്ചിരിക്കും. അവ കഴിക്കാൻ അദ്ദേഹം നരേന്ദ്രനെ അനുവദിച്ചിരുന്നു. എന്നുമാത്രമല്ല, നരൻ വരാതിരുന്നാൽ ആവക പലഹാരങ്ങൾ ശ്രീരാമകൃഷ്ണൻ നരേന്ദ്രന്റെ ഗൃഹത്തിലേയ്ക്കു കൊടുത്തയയ്ക്കുകയും ചെയ്യും. ചിലപ്പോൾ ഏതെങ്കിലും ഭോജനശാലയിൽ ഭക്ഷണം കഴിച്ചിട്ടു് നരേന്ദ്രൻ വന്നു് ഗുരുദേവനോടു പറയും: 'മഹാശയാ, ഞാനിന്നു്, നിഷിദ്ധമെന്നുവെച്ചിരിക്കുന്ന

ആഹാരം കഴിച്ചിട്ടാണു വരുന്നതു്.' ഇതൊരു ഗർവ്വപ്രകടനമല്ല എന്നു് നിശ്ചയമുള്ള ശ്രീരാമകൃഷ്ണനപ്പോൾ പറയും, 'നിന്നെ അതൊന്നും അല്പംപോലും സ്പർശിക്കയില്ല. ഗോമാംസമോ സൂകര മാംസമോ കഴിച്ചിട്ടും മനസ്സു് ഈശ്വരനിൽ ഉറപ്പിക്കാൻ കഴിയു മെങ്കിൽ, അതൊക്കെ ഹവിഷ്യാന്നത്തിനു സമം ശ്രേഷ്ഠമാകുന്നു. എന്നാൽ ഭോഗാസക്തനായ മനുഷ്യന്റെ സസ്യഭോജനം പന്നി യിറച്ചിയേക്കാളോ മാട്ടിറച്ചിയേക്കാളോ മേലെയല്ല. നീ നിഷി ദ്ധാഹാരം കഴിച്ചു എന്നതുകൊണ്ടു് എനിക്കൊരു വിരോധവുമില്ല. എന്നാൽ ഇവരിലാരെങ്കിലും (മററു ഭക്തന്മാരെ ചൂണ്ടിക്കാണിച്ചു കൊണ്ടു്) അങ്ങനെ ചെയ്തിരുന്നുവെങ്കിൽ, അവരെന്നെ തൊടുന്നതു പോലും എനിക്കു സഹിക്കാനാവില്ല.'

ആഹാരകാര്യത്തിലും ചിലരുടെ അടുക്കൽനിന്നും ദാനം സ്വീകരിക്കുന്നതിലും ശ്രീരാമകൃഷ്ണൻ അനുവർത്തിച്ചുപോന്ന ഈ വിവേചനത്തിൽ നരേന്ദ്രൻ അദ്ഭുതപ്പെട്ടു. ഇതു തനി അന്ധ വിശ്വാസമോ അതിരുകവിഞ്ഞ അശുദ്ധബോധമോ ആണെന്നാണു് നരേന്ദ്രൻ വിചാരിച്ചതു്. എന്നാൽ താൻ ദാനം തിരസ്കരിക്കാ റുള്ളതു് ദാതാവിന്റെ സ്വഭാവദൂഷ്യംകൊണ്ടാണെന്നു് ശ്രീരാമ കൃഷ്ണൻ ദൃഢമായി അഭിപ്രായപ്പെട്ടു. അതിൽ നരേന്ദ്രനു് ഔത്സുക്യം തോന്നി. അതു നേരോ? അന്വേഷിച്ചു് നേരു കണ്ടുപിടിക്കാൻ നരേന്ദ്രൻ ഉറച്ചു. ശ്രീരാമകൃഷ്ണൻ ആരുടെ ഉപഹാരം സ്വീകരിക്കാൻ വിസമ്മതിച്ചുവോ അവരുടെ സ്വഭാവത്തെ നിരീക്ഷിക്കാൻ തുടങ്ങി നരേന്ദ്രൻ. പരീക്ഷിച്ച അവസരങ്ങളിലൊക്കെ ശ്രീരാമകൃഷ്ണന്റെ വീക്ഷണം ശരിയെന്നു തെളിഞ്ഞു. ആശ്ചര്യപരതന്ത്രനായിട്ടു് നരേന്ദ്രൻ സ്വയം പറഞ്ഞു: 'ഇതെന്തൊരദ്ഭുതമനുഷ്യൻ! ഇദ്ദേഹ ത്തിന്റെ പവിത്രത ചിന്താതീതംതന്നെ. ഇദ്ദേഹത്തിന്റെ പര ചിത്തജ്ഞാനം അദ്ഭുതാവഹം തന്നെ.'

നരേന്ദ്രൻ മററു ഭക്തന്മാരുമായി വാദപ്രതിവാദത്തിൽ ഏർപ്പെട്ട പ്പോൾ ശ്രീരാമകൃഷ്ണൻ സന്തോഷിച്ചു. തത്ത്വചിന്തകന്മാരായ പാശ്ചാത്യരുടെയും പൗരസ്ത്യരുടെയും അഭിപ്രായങ്ങളെ ഉദ്ധരിച്ചു്, തന്റെ ജ്ഞാനപാണ്ഡിത്യത്താൽ നരൻ അവരേയെല്ലാം വിസ്മയ ഗ്രസ്തരാക്കി. നരൻ പ്രദർശിപ്പിച്ചതു് കേവലം പാണ്ഡിത്യമല്ല; പിന്നെയോ, ജ്ഞാനദേവത നരേന്ദ്രനിൽക്കൂടി പ്രകാശിക്കുകയാണു ചെയ്തതു്. നരനേക്കാൾ വളരെ പ്രായം കൂടിയവർപോലും അദ്ദേഹ ത്തിന്റെ പ്രതിഭയുടെ മുമ്പിൽ മുട്ടുകുത്തുന്നതു കണ്ടപ്പോൾ ശ്രീരാമ കൃഷ്ണന്റെ സന്തോഷത്തിനു് അതിരുണ്ടായിരുന്നില്ല.

ബ്രഹ്മസമാജാംഗമായ നരേന്ദ്രൻ ഈശ്വരൻെറ സഗുണ നിരാകാരരൂപത്തെയാണ് സ്വീകരിച്ചിരുന്നതു്. തന്മൂലം ഹിന്ദു മതത്തിലെ ദേവീദേവന്മാരെ തിരസ്കരിച്ചിരുന്നു. തൻെറ ഉത്സാഹാവേശത്തിൽ നരേന്ദ്രൻ, ശ്രീരാമകൃഷ്ണൻെറ മററൊരു ശിഷ്യനായ രാഖാലിനേയും ബ്രഹ്മസമാജത്തിൻെറ ഈ വീക്ഷണഗതി സ്വീകരിക്കാൻ പ്രേരിപ്പിച്ചു. എന്നാൽ രാഖാൽ മഹാഭക്തനായിരുന്നു. അദ്ദേഹത്തിൻെറ അന്തർലീനമായിരുന്ന ഭക്തിപ്രവാഹം ശ്രീരാമകൃഷ്ണൻെറ സമ്പക്ത്തോൽ കരകവിഞ്ഞൊഴുകി. ഗുരുദേവനുമൊരുമിച്ച് ക്ഷേത്രദർശനം ചെയ്യുപ്പോഠം അദ്ദേഹം ദേവിയുടെ മുമ്പിൽ നമസ്കരിച്ചു. ഇതു പക്ഷേ അദ്ദേഹം അംഗീകരിച്ചിരുന്ന ബ്രഹ്മസമാജനിയമത്തിനു വിപരീതമായിരുന്നു. ഒരു ദിവസം നരനിതു കണ്ടു; അങ്ങനെ ചെയ്യതിന് രാഖാലിനെ ശകാരിച്ചു. മൃദുലസ്വഭാവനായ രാഖാൽ തക്കിക്കാൻ പോകാതെ നരേന്ദ്രനെ ഒഴിഞ്ഞു മാറി നടന്നു. ശ്രീരാമകൃഷ്ണൻ അതിലിടപെട്ടു് നരേന്ദ്രനോടു പറഞ്ഞു: 'ദയവുചെയ്തു് രാഖാലിനെ ഭീഷണിപ്പെടുത്തരുതു്. അവനു നിന്നെ പേടിയാണ്. അവനിപ്പോഠം സാകാരനായ ഈശ്വരനിൽ വിശ്വസിക്കുന്നു. നീയെങ്ങനെയാണതു് മാററാൻ പോകുന്നതു്? എല്ലാവക്കും തുടക്കത്തിൽത്തന്നെ ഈശ്വരൻെറ നിരാകാരസ്വരൂപം സാക്ഷാത്കരിക്കാൻ സാദ്ധ്യമല്ല.' അത്രയേ വേണ്ടു നരേന്ദ്രന് കാര്യം ഗ്രഹിക്കാൻ. പിന്നീടൊരിക്കലും അദ്ദേഹം രാഖാലിൻെറ വിശ്വാസരീതിയെ ഇളക്കിമറിക്കാൻ പോയില്ല.

ചിലപ്പോഠം നരേന്ദ്രൻ മതവിശ്വാസങ്ങളിൽ തെല്ലൊരു മക്കടമുഷ്ടി പ്രദർശിപ്പിച്ചിരുന്നു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ ഉപദേശിച്ചു: 'വത്സ, എല്ലാ ദൃഷ്ടികളിൽക്കൂടിയും വീക്ഷണകോണങ്ങളിൽനിന്നും സത്യത്തെ കാണാൻ ശീലിക്കുക.' സകല അദ്ധ്യാത്മസാധനകളുടെയും മതവിശ്വാസങ്ങളുടെയും ഐക്യം കണ്ടെത്തിയപ്പോഠം ഈ മക്കടമുഷ്ടി മിക്കവാറും വിട്ടുപോയി. എന്നാലും വിഗ്രഹാരാധനയെക്കുറിച്ച് ശ്രീരാമകൃഷ്ണനുമായി തക്കത്തിലേപ്പെട്ടു. വിഗ്രഹങ്ങഠം അദ്ധ്യാത്മസത്യങ്ങളുടെ മൂത്തരൂപങ്ങളാണെന്നു് നരേന്ദ്രനെ ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചു് മടുത്തു് ഒരുനാഠം ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'എൻെറ ദേവിയെ അംഗീകരിക്കുന്നില്ലെങ്കിൽ പിന്നെ നീയെന്തിനാണിവിടെ വരുന്നതു്?' നരേന്ദ്രൻ സധൈര്യം തിരിച്ചുചോദിച്ചു: 'ഞാനിവിടെ വരുന്നുണ്ടെന്നുവെച്ചു് അങ്ങയുടെ ദേവിയെ അംഗീകരിച്ചുകൊള്ളണമെന്നുണ്ടോ?' ഗുരുദേവനപ്പോളരുളി: 'ശരി, ഏറെത്താമസിയാതെ, നീ എൻെറ

ജഗദീശ്വരിയെ അംഗീകരിക്കുമെന്നുമാത്രമല്ല; ദേവിയെ വിളിച്ചു കേഴുകയും കൂടി ചെയ്യും.' എന്നിട്ടു മററു ഭക്തന്മാരോടായി അദ്ദേഹം പറഞ്ഞു: 'ഈ പയ്യന് ഈശ്വരമൂർത്തികളിൽ വിശ്വാസമില്ല. എൻെറ അലൗകികാനുഭൂതികളെല്ലാം ഭ്രാന്തദർശനങ്ങളാണെന്നും അവൻ പറയുന്നു. അങ്ങനെയൊക്കെയാണെങ്കിലും സദ്വാസനകളുള്ള ഒരു കുട്ടിയാണവൻ. ശരിയായ തെളിവു കിട്ടാതെ അവനൊന്നും വിശ്വസിക്കുകയില്ല. അവൻ ധാരാളം പഠിച്ചിട്ടുണ്ട്. അവനു് നല്ല വിവേകവും മനോബലവും ഉണ്ട്.'

ഈ ഗുരുശിഷ്യന്മാർ തമ്മിലുള്ള വാദവിഷയങ്ങളിലൊന്നു് ഹൈന്ദവപുരാണത്തിലെ രാധാകൃഷ്ണചരിത്രമാണ്. ഒന്നാമത്തു്, നരേന്ദ്രൻ ഈ കഥയുടെ സത്യതയിൽ സംശയാലുവായിരുന്നു; പോരാത്തതിന്, കൃഷ്ണനും രാധയും തമ്മിലുള്ള ബന്ധം സദാചാരവിരുദ്ധവും നിന്ദ്യവുമാണെന്നായിരുന്നു നരേന്ദ്രൻെറ അഭിപ്രായം. ഇതിനെക്കുറിച്ചു വാദിച്ചു മടുത്തു് ഒരു ദിവസം ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'രാധ എന്നൊരാൾ ജീവിച്ചിരുന്നിട്ടില്ല എന്നുതന്നെ ഇരിക്കട്ടെ; അതെല്ലാം ഏതോ ഒരു ഭക്തൻെറ സങ്കല്പസൃഷ്ടികളാണെന്നും വിചാരിച്ചോളു. അങ്ങനെയൊക്കെയാണെങ്കിലും, പരംപൊരുളിൽ രാധയ്ക്കും ഗോപികൾക്കും ഉണ്ടായിരുന്ന പരമപ്രേമത്തിൽ നിൻെറ മനസ്സ് ഉറപ്പിക്കാത്തതെന്തു്? ബഹിർഭാഗം മാത്രം കാണുന്നതെന്തിനു്? അതു കേവലം മനുഷ്യകഥയായി നിനക്കു തോന്നുന്നെങ്കിലും, ആ വ്യാകുലതയും പ്രേമവും ഭാവനയും ദിവ്യമെന്നു നീ സമ്മതിക്കണം.'

മേധാമഥനവും തീവ്രയത്നവും കൂടാതെ ആർക്കും യഥാർത്ഥമായ ജ്ഞാനദീപം കൊളുത്താനാവില്ല. തന്മൂലം നരേന്ദ്രൻെറ ഈവക പ്രതിഷേധങ്ങളിൽ ശ്രീരാമകൃഷ്ണൻ ഉള്ളിൽ സന്തോഷിക്കുകയാണു ചെയ്തതു്. മാത്രമല്ല, ഈ സംഘട്ടനങ്ങൾ, ഭാവിയിൽ മററുള്ളവരുടെ പ്രശ്നങ്ങളും പ്രയാസങ്ങളും ഗ്രഹിക്കുന്നതിനും പരിഹരിക്കുന്നതിനും സഹായകമായിരിക്കുകയും ചെയ്യും. അതേസമയം നരേന്ദ്രൻെറ സംഘട്ടനങ്ങളും, അനുക്രമമായ ആദ്ധ്യാത്മാനുഭൂതിയും ശ്രീരാമകൃഷ്ണൻെറ ശിക്ഷണക്രമത്തിൻെറ അപൂർവ്വമഹിമയെ വിളംബരം ചെയ്കയും ചെയ്യുന്നു.

ആദ്യംമുതല്ക്കേ, നരേന്ദ്രനെ അദ്വൈതവേദാന്തതത്ത്വങ്ങളിൽ ഉറപ്പിക്കണം എന്നായിരുന്നു ശ്രീരാമകൃഷ്ണൻെറ ഉദ്ദേശം. ആ ഉന്നം ഉള്ളിൽവെച്ചുകൊണ്ടു് അഷ്ടാവക്രസംഹിത തുടങ്ങിയ അദ്വൈതഗ്രന്ഥങ്ങൾ വായിപ്പിക്കും. ബ്രഹ്മസമാജതത്ത്വങ്ങളിൽ ഉറച്ചു

വിശ്വാസമാന്ന നരേന്ദ്രന് ഈവക ഗ്രന്ഥങ്ങളൊക്കെ മതനിഷേധകങ്ങളായിത്തോന്നി. അദ്ദേഹം അതിൽ പ്രതിഷേധിച്ചു: 'ഇതൊക്കെ ഈശ്വരനിന്ദകങ്ങളാണ്. ഇമ്മാതിരി തത്വചിന്തയും നാസ്തികതയും തമ്മിൽ ഒരു വ്യത്യാസവുമില്ല. ഞാനും സൃഷ്ടികർത്താവും ഒന്നാണ് എന്നു കരുതുന്നതിൽപരം ഒരു പാപമില്ല. ഞാനീശ്വരൻ, നിങ്ങൾ ഈശ്വരൻ, ഈ സൃഷ്ടിജാലമെല്ലാം ഈശ്വരൻ: ഇതിലും അസംബന്ധമായിട്ട് വേറെന്തുണ്ട്? ഇമ്മാതിരി സംഗതികൾ എഴുതിപ്പിടിപ്പിച്ച ഋഷികൾക്ക് കിറുക്കായിരുന്നിരിക്കണം.' ഈ പരുക്കൻവാക്ക് കേട്ടിട്ട് ശ്രീരാമകൃഷ്ണന് നേരമ്പോക്കു തോന്നി. അദ്ദേഹം പറഞ്ഞു: 'നീ ഋഷികളുടെ വാക്കു വിശ്വസിക്കണമെന്നില്ല. പക്ഷേ, അവരെ അധിക്ഷേപിക്കുന്നതെന്തിന്? ഈശ്വരന്റെ പൂർണ്ണതയ്ക്ക് നിനക്കെങ്ങനെ അതിരു കല്പിക്കാനാവും? സത്യസ്വരൂപനോടു പ്രാർത്ഥിക്കുക. നിനക്കദ്ദേഹം വെളിവാക്കിത്തരുന്ന ഏതെങ്കിലും ഭാവത്തിൽ വിശ്വാസം അർപ്പിക്കുക.' എന്നിട്ടും നരൻ അത്ര എളുപ്പത്തിൽ അടിയറവു പറഞ്ഞില്ല. തന്റെ യുക്തിക്ക് ചേരാത്തതൊക്കെ അസത്യമെന്നു കരുതി നരേന്ദ്രൻ. അസത്യത്തിനെതിരായി പൊരുതുക എന്നത് അദ്ദേഹത്തിന്റെ സ്വഭാവമാണുതാനും. തന്മൂലം അദ്വൈതവേദാന്തത്തെ നിന്ദിക്കാൻ കിട്ടിയ പഴുതൊന്നും പാഴാക്കിയില്ല.

നരേന്ദ്രന്റെ മാർഗ്ഗം ജ്ഞാനമാർഗ്ഗമാണെന്ന് ശ്രീരാമകൃഷ്ണന് അറിയാമായിരുന്നു. അതുകാരണം നരേന്ദ്രനുമായി അദ്വൈതത്തെക്കുറിച്ച് സംസാരിക്കുക അദ്ദേഹം ഒരു പതിവാക്കിയിരുന്നു. ഒരു ദിവസം ജീവാത്മപരമാത്മാക്കളുടെ ഐക്യബോധം നരേന്ദ്രനിൽ ഉളവാക്കാൻ ശ്രീരാമകൃഷ്ണൻ ഒട്ടേറെ പണിപ്പെട്ടു; പക്ഷേ സാധിച്ചില്ല. നരേന്ദ്രൻ മുറിക്കു പുറത്തു കടന്ന് പ്രതാപചന്ദ്രഹസ്രയുടെ അടുത്തുചെന്ന് പറഞ്ഞു: 'അതെങ്ങനെയാണ് സാധിക്കുക? ഈ കിണ്ടി ഈശ്വരനാണ്; ഈ കിണ്ണം ഈശ്വരനാണ്; നമ്മളും ഈശ്വരനാണ്! ഇതിലും അസംബന്ധമായി വേറൊന്നും കാണുകയില്ല.' നരേന്ദ്രന്റെ ചിരി കേട്ട ശ്രീരാമകൃഷ്ണൻ ഭാവാവസ്ഥയിൽ, ഒരു കുട്ടിയെപ്പോലെ ഉടുതുണി ചുരുട്ടി കക്ഷത്തിൽ വെച്ചുകൊണ്ട്, പുറത്തു വന്നു. 'എടോ, എന്താണു നീ പറയണത്?' എന്ന് പുഞ്ചിരി പൊഴിച്ചുകൊണ്ടു ചോദിച്ചു. നരേന്ദ്രനെ തൊട്ടുകൊണ്ടു സമാധിയിലാണ്ടു. ആ സ്പർശനത്തിന്റെ ഫലം നരേന്ദ്രൻ വിവരിച്ചു:

"ഗുരുദേവന്റെ അന്നത്തെ ആ ദിവ്യസ്പർശം എന്റെ മനസ്സിൽ അദ്ഭുതകരമായ ഒരു പരിവർത്തനം വരുത്തി. പ്രപഞ്ചത്തിൽ ഈശ്വരനല്ലാതെ യാതൊന്നും വാസ്തവത്തിലില്ല എന്നു കണ്ടു

ഞാൻ സ്തംഭിച്ചുപോയി ! ഞാനതു വ്യക്തമായോർക്കുന്നുണ്ട്. ആ ഭാവം നീണ്ടുനില്ക്കുമോ എന്നറിയുവാനായി ഞാൻ മിണ്ടാതിരുന്നു. ആ തോന്നൽ അന്നെങ്ങും കുറഞ്ഞില്ല. ഞാൻ വീട്ടിലേയ്ക്കു മടങ്ങി. അവിടെയും കണ്ടതൊക്കെ ബ്രഹ്മമായി കാണപ്പെട്ടു. ഞാൻ ഉണ്ണാനിരുന്നു. പക്ഷേ, സകലതും – ആഹാരവും താലവും വിളമ്പുന്ന ആളും ഞാനും – സർവ്വവും ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല എന്നു കണ്ടു. ഒന്നോ രണ്ടോ ഉരുള ഉണ്ടിട്ടു ഞാൻ അനങ്ങാതിരുന്നു. 'എന്താ നീ അനങ്ങാതിരിക്കുന്നത് ? വേഗം ഊണു കഴിക്കു,' എന്ന അമ്മയുടെ വാക്കു കേട്ടു ഞാൻ ഞെട്ടിപ്പോയി. പിന്നെയും ഊണു തുടങ്ങി. ഏതുനേരവും, ഉണ്ണുകയോ കിടക്കുകയോ കോളേജിൽ പോകുകയോ എന്തു ചെയ്യുമ്പോഴും, അതേ അനുഭവംതന്നെ തുടർന്നുപോന്നു. ഒരുതരം മോഹാലസ്യത്തിലാണ് ഞാൻ എന്നെനിക്കെപ്പോഴും തോന്നി. തെരുവിൽക്കൂടി നടക്കുമ്പോൾ വണ്ടികൾ പോകുന്നതു കണ്ടു; പക്ഷേ വഴി വിട്ടു മാറണമെന്നു തോന്നിയില്ല. വണ്ടികളും ഞാനും ഒരേ വസ്തുവാകുന്നു എന്നാണെനിക്കു തോന്നിയത്. അവയവങ്ങളിൽ വേദനശക്തി ഇല്ലാതെയായി. അവയ്ക്കു തളർവാതം പിടിച്ചുവെന്നു വിചാരിച്ചു. ഊണിന് രുചിയൊന്നും തോന്നിയില്ല; വേറാരോ ഉണ്ണുകയാണെന്നാണു തോന്നിയത്. ചിലപ്പോൾ ഊണുകഴിച്ചുകൊണ്ടിരിക്കുമ്പോൾ കിടക്കും; കുറച്ചു കഴിഞ്ഞെഴുന്നേററ് പിന്നെയും ഊണു തുടങ്ങും. അതിന്റെ ഫലമായി ചില ദിവസം കുറെയേറെ ഉണ്ണും. പക്ഷേ അതുകൊണ്ട് കുഴപ്പമൊന്നും ഉണ്ടായില്ല. എന്റെ അമ്മയ്ക്ക് പരിഭ്രമമായി. എനിക്കെന്തോ പിണഞ്ഞിരിക്കുന്നു എന്ന് അമ്മ പറഞ്ഞു. ഞാൻ അധികകാലം ജീവിച്ചിരിക്കുകയില്ല എന്നായിരുന്നു അമ്മയുടെ ഭയം. മുമ്പറഞ്ഞ അവസ്ഥ അല്പമൊന്നു മാറിയപ്പോൾ ലോകം ഒരു കിനാവുപോലെ കാണപ്പെട്ടു. കോൺവാലീസ് നാല്ക്കവലയിൽക്കൂടി നടക്കുമ്പോൾ ഇരുമ്പുപാളങ്ങളിൽ തല മുട്ടി നോക്കും, അവ ഉള്ളതോ വെറും സ്വപ്നമോ എന്നറിയാൻ: ഈ നില കുറെ ദിവസത്തേയ്ക്കു തുടന്നു. അദ്വൈതാനുഭൂതിയുടെ ഒരു ഈഷദ്ദർശനമായിരിക്കണം ഉണ്ടായതു് എന്ന് എനിക്കു പിന്നെ സാധാരണനിലയിലായപ്പോൾ മനസ്സിലായി. ശാസ്ത്രവാക്യങ്ങൾ അസത്യമല്ല എന്നെനിക്കപ്പോൾ ബോദ്ധ്യം വന്നു. അതുമുതൽ അദ്വൈതദർശനത്തിന്റെ സിദ്ധാന്തങ്ങളെ എനിക്ക് നിഷേധിക്കാൻ കഴിയാതായി.''

ശ്രീരാമകൃഷ്ണന്റെ ശിക്ഷണത്തിന്റെ മഹത്ത്വം അത്തരമായിരുന്നു; നരേന്ദ്രനു ലഭിച്ച പരിശീലനവും അതു മാതിരിയുള്ളതാണ്. ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ അനുക്രമമായ സന്ദേഹ

ത്തിൽനിന്നു് സാക്ഷാത്കാരത്തിലേയ്ക്കും അന്ധകാരത്തിൽനിന്നു് ജ്യോതിസ്സിലേയ്ക്കും മനോവ്യഥയിൽനിന്നു് ആനന്ദപൂർത്തിയിലേയ്ക്കും ലോകമാകുന്ന നീർച്ചുഴിയിൽനിന്നു് അനന്തമായ ഏകത്വത്തിലേയ്ക്കും നയിച്ചു. മെല്ലെ മെല്ലെ അദ്ദേഹം ബന്ധനത്തിൽനിന്നു് പൂർണ്ണസ്വാതന്ത്ര്യത്തിലേയ്ക്കും അല്പജ്ഞതയിൽനിന്നു് ബ്രഹ്മജ്ഞാനമാകുന്ന സർവ്വജ്ഞതയിലേയ്ക്കും ശ്രീരാമകൃഷ്ണന്റെ പ്രഭാവത്താൽ നയിക്കപ്പെട്ടു. ആത്മഭിന്നമായ ഈശ്വരവീക്ഷണത്തിൽനിന്നും ആത്മാഭിന്നമായ നിത്യസത്തതിലേയ്ക്കു്, കരണങ്ങഠംക്കും മനസ്സിനും രൂപത്തിനും ദ്വന്ദ്വങ്ങഠംക്കും അതീതമായ സത്യത്തിലേയ്ക്കു്, സമവും സനാതനവുമായ പൂർണ്ണതയിലേയ്ക്കു്, ബ്രഹ്മത്തിലേയ്ക്കു് നരേന്ദ്രൻ നയിക്കപ്പെട്ടു. നരേന്ദ്രന്റെ അത്യുത്തമസാക്ഷാത്കാരത്തിന്റെ രംഗം കാശീപുരം ഉദ്യാനമാകുന്നു. അതു നടന്നതു് സമീപഭാവിയിലും. ഇപ്പോഠംമുതൽ നരേന്ദ്രനു് ഗുരുദേവനോടുള്ള ഭക്ത്യാദരങ്ങഠം ആയിരം മടങ്ങു് വർദ്ധിച്ചു. ആദ്ധ്യാത്മികതയുടെ പരമാദർശമായി നരേന്ദ്രൻ ശ്രീരാമകൃഷ്ണനെ കരുതാൻ തുടങ്ങി.

തന്റെ അനുഭൂതികളെ പരീക്ഷിച്ചുനോക്കാൻ ശ്രീരാമകൃഷ്ണൻ ശിഷ്യന്മാരോടു് പലവുരു പറയുകയുണ്ടായിട്ടുണ്ടു്: 'പണം ചില്ലറ മാററിക്കൊടുക്കുന്നവൻ നാണയം പരിശോധിക്കുന്നതുപോലെ എന്നെ പരീക്ഷിക്കുവിൻ. സർവ്വഥാ പരിശോധിച്ചു ബോദ്ധ്യപ്പെടുന്നതുവരെ എന്നെ സ്വീകരിക്കരുതു്.' ഒരിക്കൽ ശ്രീരാമകൃഷ്ണൻ കല്ക്കത്തയ്ക്കു പോയിരുന്നപ്പോഠം നരൻ ദക്ഷിണേശ്വരത്തെത്തി. മുറിയിൽ വേറാരും ഉണ്ടായിരുന്നില്ല. ശ്രീരാമകൃഷ്ണന്റെ ധനത്യാഗത്തെ ഒന്നു പരീക്ഷിക്കണം എന്നൊരാശ നരേന്ദ്രന്റെ ഉള്ളിലുദിച്ചു. അദ്ദേഹം ഒരു രൂപാ ശ്രീരാമകൃഷ്ണന്റെ കിടക്കയ്ക്കടിയിൽ ഒളിച്ചുവെച്ചു. എന്നിട്ടു് ധ്യാനിക്കാൻ പഞ്ചവടിയിലേയ്ക്കു പോയി. ശ്രീരാമകൃഷ്ണൻ വേഗം മടങ്ങിയെത്തി. അദ്ദേഹം കിടക്കയിൽ ചെന്നിരുന്നു; അതിൽ തൊട്ടമാത്രയിൽ വേദനകൊണ്ടു് ഞെട്ടി പിന്മാറി. അപ്പൊഴേയ്ക്കും മടങ്ങിയെത്തിയിരുന്ന നരേന്ദ്രൻ ഒന്നും മിണ്ടാതെ ഇതു കണ്ടുകൊണ്ടുനിന്നു. ഒരു സേവകൻ കിടക്കയൊക്കെ പരിശോധിച്ചു. അയാഠം വിരിപ്പു് വലിച്ചെടുത്തപ്പോഠം രൂപാ നിലത്തു വീണു. ഒരക്ഷരം ഉരിയാടാതെ നരൻ മുറിക്കു പുറത്തു പോയി. നരേന്ദ്രൻ തന്നെ പരീക്ഷിച്ചതാണെന്നു് ശ്രീരാമകൃഷ്ണനു മനസ്സിലായി. അദ്ദേഹം അതിൽ സന്തോഷിച്ചു.

ഗുരു ശിഷ്യന്മാരെയും പരീക്ഷിച്ചു. ശ്രീരാമകൃഷ്ണൻ സമ്പൂർണ്ണമായി സ്വീകരിക്കുന്നതിനു മുമ്പു് നരേന്ദ്രനും അനേകം പരീക്ഷ

ങ്ങളും തരണം ചെയ്യേണ്ടതായിട്ടുണ്ടായിരുന്നു. അദ്ദേഹം ഒരു ദിവസം നരേന്ദ്രന്റെ ശരീരം ആപാദചൂഡം പരിശോധിച്ചിട്ടു പറഞ്ഞു: 'നിന്റെ ശരീരലക്ഷണങ്ങൾ നല്ലവയാണ്. ഉറക്കത്തിൽ നീ ശ്വാസോച്ഛ്വാസം ചെയ്യുന്നതു് കുറെ ഘനമായിട്ടാണ് എന്നൊരു ദോഷമേ ഞാൻ കാണുന്നുള്ളൂ. അത്തരം ആൾ, യോഗികളുടെ അഭിപ്രായത്തിൽ അല്പായുസ്സാണ്.' വേറൊരവസരത്തിൽ ഗുരുദേവനരുളി: 'നീയൊരു ശുഷ്കജ്ഞാനിയല്ലെന്നു നിന്റെ കണ്ണു കണ്ടാലറിയാം. അഗാധജ്ഞാനവും മൃദുലഭക്തിയും നിന്നിൽ യോജിച്ചു വാഴുന്നു.' ഈവക പരിശോധനകളുടെയും പരീക്ഷണങ്ങളുടെയും ഫലമായി നരേന്ദ്രനിൽ നിസ്തുലമായ ത്യാഗവും ധൈര്യവും ആത്മനിയന്ത്രണവും ആദ്ധ്യാത്മികതയും കുടികൊള്ളുന്നുണ്ടെന്നും അത്യന്തം പ്രതികൂലമായ പരിതഃസ്ഥിതിയിൽപ്പോലും അദ്ദേഹത്തിന്റെ പ്രവൃത്തികൾ അനന്യസാധാരണമായിരിക്കുമെന്നും ശ്രീരാമകൃഷ്ണൻ അനുമാനിച്ചു.

ഒരിക്കൽ ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ ഒരു കഠിനപരീക്ഷണത്തിനു വിധേയനാക്കി. നരേന്ദ്രൻ വന്നാൽ ശ്രീരാമകൃഷ്ണൻ ആനന്ദംകൊണ്ടു് മതിമറക്കാറുണ്ടു് എന്നു നാം കണ്ടു. അകലെനിന്നു നരേന്ദ്രനെ കാണുമ്പൊഴേ ശ്രീരാമകൃഷ്ണൻ സ്നേഹപരവശനാകാറുണ്ട്. നരേന്ദ്രന്റെ ദർശനമാത്രത്താൽ ചിലപ്പോൾ അദ്ദേഹം സമാധിമഗ്നനാകുമായിരുന്നു. എന്നാൽ ഈ മട്ടെല്ലാം മാറിയ ഒരുനാൾ വന്നു. നരേന്ദ്രനെ അദ്ദേഹം നിശ്ശേഷം തിരസ്കരിക്കാൻ തുടങ്ങി. നരേന്ദ്രൻ വന്നു, നമസ്കരിച്ചു, മുമ്പിലിരുന്നു കുറച്ചുനേരം അദ്ദേഹം കാത്തു. എന്നിട്ടും ശ്രീരാമകൃഷ്ണൻ ഒന്നും മിണ്ടിയില്ല. ഗുരുദേവൻ അന്തർമുഖനായിരിക്കും എന്നു കരുതി നരേന്ദ്രൻ മുറിക്കു പുറത്തു കടന്നു് ഹസ്രയുടെ അടുത്തു പോയി പുകവലിക്കാനും സംസാരിക്കാനും ആരംഭിച്ചു. അപ്പോൾ അകത്തു് ഗുരുദേവൻ മററു ഭക്തന്മാരോടു സംസാരിക്കുന്നതു കേട്ടു് നരൻ അകത്തു ചെന്നു. ഇത്തവണ മിണ്ടിയില്ലെന്നുമാത്രമല്ല, അദ്ദേഹം മുഖം തിരിച്ചു് ചുമരിലേയ്ക്കും നോക്കിയിരിപ്പായി. നരേന്ദ്രൻ കല്കത്തയ്ക്കു മടങ്ങുന്ന സമയത്തും ഗുരുദേവന്റെ തിരസ്കാരഭാവത്തിനു് ഒരു വ്യത്യാസവും വന്നില്ല.

ഒരാഴ്ച കഴിഞ്ഞു. നരേന്ദ്രൻ വീണ്ടും ദക്ഷിണേശ്വരത്തെത്തി. അപ്പോഴും ശ്രീരാമകൃഷ്ണന്റെ ഉപേക്ഷാഭാവം അതേപടി തുടർന്നു. നരൻ ഹസ്രയോടും മററു ഭക്തന്മാരോടും സംസാരിച്ചു് പകൽ കഴിച്ചു. അന്തിയായപ്പോൾ വീട്ടിലേയ്ക്കു മടങ്ങി. മൂന്നാമത്തെയും നാലാമത്തെയും തവണ വന്നപ്പോഴും അനുഭവം അതുതന്നെയായിരുന്നു. എന്നിട്ടും നരേന്ദ്രൻ ദക്ഷിണേശ്വരത്തു വന്നുകൊണ്ടിരുന്നു; എന്നു

മാത്രമല്ല, യാതൊരു നീരസവും കാണിച്ചതുമില്ല. ഈ സന്ദർശനങ്ങൾക്കിടയിൽ ചിലപ്പോൾ നരേന്ദ്രന്റെ ആരോഗ്യത്തെക്കുറിച്ചന്വേഷിക്കാൻ ശ്രീരാമകൃഷ്ണൻ കല്ക്കത്തയ്ക്ക് ആളയയ്ക്കും. പക്ഷേ നരേന്ദ്രൻ മുമ്പിലെത്തിയാൽ മിണ്ടുകയേ ഇല്ല. ഇങ്ങനെ മാസം ഒന്നു കഴിഞ്ഞു. നരേന്ദ്രനിൽ യാതൊരു ഭാവഭേദവും കണ്ടില്ല. അപ്പോൾ ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'ഞാൻ നിന്നോടൊരക്ഷരം മിണ്ടുന്നില്ലെങ്കിലും നീ പതിവുപോലെ വന്നുകൊണ്ടിരിക്കുന്നുവല്ലോ. എന്താണതിനു കാരണം?' 'അങ്ങയുടെ വാക്കുകൾ കേൾക്കാൻ വേണ്ടിമാത്രമാണ് ഞാനിവിടെ വരുന്നതു് എന്ന് അങ്ങു കരുതിയോ? ഞാനങ്ങയെ സ്നേഹിക്കുന്നു. എനിക്കങ്ങയെ കാണണം. അതിനാണ് ഞാൻ ദക്ഷിണേശ്വരത്തു വരുന്നതു്.' എന്നായിരുന്നു നരേന്ദ്രന്റെ മറുപടി. ഇതു കേട്ട് ശ്രീരാമകൃഷ്ണൻ വളരെ സന്തോഷിച്ചു. അദ്ദേഹം പറഞ്ഞു: 'നിന്റെ സ്നേഹവും ലോക്യവും കാണിച്ചില്ലെങ്കിൽ നീ വരാതിരിക്കുമോ എന്ന് ഞാൻ പരീക്ഷിച്ചുനോക്കുകയായിരുന്നു. നിന്നെപ്പോലെ കരുത്തുള്ള ഒരാൾക്കു മാത്രമേ ഇത്രമാത്രം തിരസ്കാരവും അവഗണനയും താങ്ങാനാവൂ. വേറാരെങ്കിലുമാണെങ്കിൽ ഇങ്ങിനിവരാതവണ്ണം എന്നേ വിട്ടുപോയേനെ.'

വേറൊരു സന്ദർഭത്തിൽ ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ പഞ്ചവടിയിലേയ്ക്കു വിളിച്ച് ഈവിധം പറഞ്ഞു: തീവ്രതപസ്സിന്റെ ഫലമായി ഞാൻ സിദ്ധികൾ സമ്പാദിച്ചിട്ടുണ്ട്. പക്ഷേ അതുകൊണ്ടൊക്കെ എനിക്കെന്തു കാര്യം ? എനിക്കു നേരെ തുണിയുടുക്കാനുംകൂടി ആവുന്നില്ല. അതുകൊണ്ട്, അമ്മയുടെ അനുവാദത്തോടുകൂടി അതൊക്കെ നിനക്ക് കൈമാറാൻ ഞാൻ വിചാരിക്കുന്നു. അമ്മയ്ക്കുവേണ്ടി പല വേലകളും നിനക്കു ചെയ്യേണ്ടതുണ്ട് എന്ന് അമ്മയെനിക്കു വെളിവാക്കിത്തന്നിട്ടുണ്ട്. ഞാനീ ശക്തികൾ നിനക്ക് തന്നാൽ, ആവശ്യം വരുമ്പോൾ നിനക്കുപയോഗിക്കാം. എന്താണ് നിന്റെ അഭിപ്രായം ?' ഗുരുദേവന് ഐശ്വരശക്തികളുണ്ടെന്ന് നരനറിയാമായിരുന്നു. ഒരു നിമിഷം ആലോചിച്ചിട്ട് അദ്ദേഹം ചോദിച്ചു: 'ഈശ്വരനെ സാക്ഷാത്കരിക്കാൻ ഇതെന്നെ സഹായിക്കുമോ ?' 'ഇല്ല, അതിനിതൊന്നും സഹായിക്കുകയില്ല. പക്ഷേ, ഈശ്വരസാക്ഷാത്കാരത്തിനുശേഷം അദ്ദേഹത്തിന്റെ പ്രവൃത്തികളിലേർപ്പെടുമ്പോൾ ഇവ നിനക്കു സഹായകമായിരിക്കും.' എന്നരുളി ശ്രീരാമകൃഷ്ണൻ. 'വേണ്ട, എനിക്കതൊന്നും ആവശ്യമില്ല. ഞാനാദ്യം ഈശ്വരനെ സാക്ഷാത്കരിക്കട്ടെ; ഇതൊക്കെ വേണമോ വേണ്ടയോ എന്ന് ഒരുപക്ഷേ അപ്പോളെ

നിക്ക മനസ്സിലായേയ്ക്കും. ഇപ്പോറം ഞാനിവ സ്വീകരിക്കുകയാണെങ്കിൽ, ഞാനെൻെറ ലക്ഷ്യം മറന്നെന്നു വരാം; മാത്രമല്ല, എന്തെങ്കിലും സ്വാത്ഥലാഭത്തിനുവേണ്ടി അവ പ്രയോഗിച്ച് ആപത്തിലകപ്പെട്ടെന്നും വരാം.' എന്നായിരുന്നു അതിനു് നരേന്ദ്രൻെറ പ്രത്യുത്തരം. ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ പരീക്ഷിക്കുകയായിരുന്നോ, അതോ, വാസ്തവത്തിൽ ശക്തികറം പകരാൻ ഉദ്യമിക്കുകയായിരുന്നോ, എന്നു് നിശ്ചയമില്ല. പക്ഷേ നരൻ അവയെ നിരസിച്ചപ്പോറം ശ്രീരാമകൃഷ്ണനു് വലിയ സന്തോഷമാണുണ്ടായതു് എന്ന കാര്യം തീച്ച്യയാണു്.

ഈ ഗുരുശിഷ്യന്മാർ തമ്മിലുള്ള ബന്ധത്തിൻെറ ഒരു പൂണ്ണവിവരണം സാദ്ധ്യമല്ല. നരേന്ദ്രനു് ഗുരുസമക്ഷമുണ്ടായിരുന്ന സ്വാതന്ത്ര്യവും ഗുരുവിൽനിന്നു് ലഭിച്ചിരുന്ന സ്നേഹവും എത്രയെന്നു പറഞ്ഞറിയിക്കാൻ ആവുകയില്ല. ശ്രീരാമകൃഷ്ണൻ തന്നുള്ളിലുള്ള പരമരഹസ്യങ്ങളായ കാര്യങ്ങറംകൂടി നരേന്ദ്രനു പറഞ്ഞു കൊടുത്തു. നരേന്ദ്രൻെറ സ്വതന്ത്രചിന്തയെ ഗുരു പ്രോത്സാഹിപ്പിച്ചു. അതു് ശിഷ്യൻെറ സ്വാശ്രയബോധത്തേയും സത്യനിഷ്ഠയേയും നൈസർഗ്ഗികമായ അദ്ധ്യാത്മപ്രവണതയേയും സഹസ്രഗുണം വദ്ധിപ്പിച്ചു. ഗുരുനാഥനു നരേന്ദ്രനിലുള്ള സ്നേഹവും വിശ്വാസവും, ആ സ്വാതന്ത്ര്യപ്രേമിയായ ശിഷ്യൻെറ മേൽ ഒരു മഹത്തായ നിയാമകശക്തിയായി പ്രവത്തിച്ചു. ആ സ്വാധീനം ഒരു അദൃശ്യകവചമായി പലേ പ്രലോഭനങ്ങളിൽനിന്നും നരനു രക്ഷ നൽകി.

# സ്വഭാവരൂപവത്കരണം

ഒരു മഹജ്ജീവിതമാകുന്ന സൂര്യപടത്തിന്റെ രൂപവത്കരണം അദ്ഭുതകരവും അഭൂതപൂർവ്വവുമായ ഒരു പ്രക്രിയയാകുന്നു. ദിനരാത്രങ്ങളാണതിന്റെ നെയ്ത്തുകാർ; ഓരോ അനുഭവവും അതിനുള്ള തന്തുവും. മസ്തിഷ്കവും ഹൃദയവും അവയുടെ വിഭിന്നവർണ്ണങ്ങളുമാണ് അതിന്റെ ഊടും പാവും. ഉണർന്നുവരുന്ന ആത്മാവിന്റെ ചരിത്രചിത്രത്തിലെ വിചിത്രവേലകൾ ഈവക വസ്തുക്കൾ കൊണ്ടാണു നിർമ്മിക്കപ്പെടുന്നത്. തന്റെ യഥാർത്ഥസ്വരൂപം ആദ്ധ്യാത്മികമാകുന്നു എന്നറിയുന്നതിലാണ് ഒരു വ്യക്തിയുടെ സത്യദർശനത്തിന്റെ മഹിമ നിലകൊള്ളുന്നത്. ആ സ്വരൂപം സാക്ഷാത്കരിക്കാൻ ബാക്കി സകലതും സന്ത്യജിക്കാനുള്ള സന്നദ്ധതയും ഉണ്ടായിരിക്കണം. 'ത്യാഗേനൈകേ അമൃതത്വമാനശുഃ' എന്ന ആ വൈദികവാണി പാലസ്തീനിലെ മലമുകളിൽനിന്നും അതേ വ്യക്തതയോടെ വീണ്ടും ഈ വിധം മാറ്റൊലിക്കൊണ്ടു. 'ആത്മാവു് നഷ്ടപ്പെട്ടിട്ട് ഉലകം മുഴുവൻ ലഭിച്ചിട്ടും എന്തുകാര്യം ?' 'മായാമാത്രമിദം സർവ്വം', 'അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം' എന്നു് ഭാരതീയകവികൾ പണ്ടേ പാടി.

നരേന്ദ്രന്റെ ജീവിതത്തെ നിരീക്ഷണം ചെയ്യുമ്പോൾ, അദ്ദേഹത്തിന്റെ സ്വഭാവത്തിനു് രൂപംകൊടുത്ത മൂന്നു പ്രധാനഘടകങ്ങൾ നാം കണ്ടെത്തുന്നു. ഒന്നാമതു്, അദ്ദേഹത്തിന്റെ നൈസർഗ്ഗികമായ അദ്ധ്യാത്മപ്രവണത; പിന്നെ വംശപാരമ്പര്യവും വിദ്യാഭ്യാസവും; മൂന്നാമത്തേതു്, അദ്ദേഹത്തിന്റെ ഗുരുനാഥൻ ശ്രീരാമകൃഷ്ണൻ നൽകിയ ശിക്ഷണവും മാർഗ്ഗദർശനവും. അവിശ്വാസത്തിന്റെയും അശാന്തിയുടെയും ചളിക്കണ്ടിൽനിന്നും അദ്ദേഹത്തെ കരകയററി ശാന്തിയിലേയ്ക്കും ആനന്ദത്തിലേയ്ക്കും നയിച്ചതു് ശ്രീരാമകൃഷ്ണനാകുന്നു. ഇതുവരെയുള്ള ഭാഗ്യംകൊണ്ടു് നരേന്ദ്രന്റെ ജന്മസിദ്ധമായ അദ്ധ്യാത്മതൃഷ്ണയും ഈശ്വരാന്വേഷണവും ആചാര്യാപേക്ഷയും ആത്മസമർപ്പണവും നാം കണ്ടു.

വംശപാരമ്പര്യത്തിന്റെ സ്വാധീനം മാതാപിതാക്കന്മാരിൽക്കൂടിയാണ് അധികവും അനുഭവപ്പെട്ടതു്. അതിന്റെ ഫലം ഗാഢവും ചിരസ്ഥായിയുമായിരുന്നു. ഉദാരമായി സഹതപിക്കാനും ഉത്കൃഷ്ടമായി ചിന്തിക്കാനും ഉചിതമായി പ്രവർത്തിക്കാനും ഉള്ള കഴിവു് അമ്മയാണ് ഉണ്ടാക്കികൊടുത്തതു്. ഇതിഹാസ

പുരാണങ്ങളായ മഹാഭാരതത്തിലും രാമായണത്തിലുമുള്ള വിശാലമായ അവഗാഹം അമ്മയുടെ അടുക്കൽനിന്നും ലഭിച്ചതാണ്. അന്തിനേരത്തു് അമ്മ അതെല്ലാം മകനെ വായിച്ചുകേൾപ്പിച്ചിരുന്നു. വിശാലമനസ്കത, പൗരുഷം, ഭാരതീയാദർശങ്ങളിലുള്ള അഭിമാനവും ആദരവും എന്നീ ഗുണങ്ങൾ നരേന്ദ്രന് അച്ഛനിൽനിന്നും കിട്ടിയവയാകുന്നു. അന്നത്തെ ഭാരതത്തെ ഗ്രസിച്ചുകൊണ്ടിരുന്ന പാശ്ചാത്യസംസ്കാരം വിശ്വനാഥദത്തനേയും ബാധിക്കാതിരുന്നില്ല. അതിൻെറ ഫലമായി അദ്ദേഹത്തിനും, മററു പലക്കുമെന്നപോലെ, ഭാരതത്തിലെ അദ്ധ്യാത്മശാസ്ത്രങ്ങളിൽ വിശ്വാസം നഷ്ടപ്പെട്ടു. അന്നത്തെ നിരീശ്വരവും ലോകായതികവുമായ ചിന്താഗതികൾക്ക് സ്വമനസ്സിൽ ഇടംകൊടുക്കുവാൻമാത്രം വിശാലാശയനായിരുന്നതുകൊണ്ട് അദ്ദേഹത്തിന് അനുഭവിക്കേണ്ടിവന്ന ശിക്ഷയായിരുന്നു അതു്. എന്നാലീവക സ്വാധീനങ്ങളൊക്കെ, ഇതരദേശങ്ങളിലെ സംസ്കാരങ്ങളിലേയ്ക്കു് നരേന്ദ്രൻെറ ശ്രദ്ധതിരിച്ച് തദ്വാരാ അദ്ദേഹത്തിൻെറ ജ്ഞാനപരിധി വിപുലപ്പെടുത്താൻ സഹായിച്ചു. അതാവശ്യമായിരുന്നുതാനും. കാരണം, സ്വാമി വിവേകാനന്ദന് സഹഭാവത്തോടും അനുമോദനത്തോടുംകൂടി സകലമതങ്ങളേയും സംസ്കാരങ്ങളേയും ഉൾക്കൊള്ളേണ്ട ആവശ്യമുണ്ടായിരുന്നു. പൗരസ്ത്യവും പാശ്ചാത്യവുമായ ജ്ഞാനപഥങ്ങളെല്ലാം, തത്ത്വചിന്ത, കല, ശാസ്ത്രം, വിശേഷിച്ചും പാശ്ചാത്യതത്ത്വചിന്ത, എന്നിവയെല്ലാം സ്വായത്തമാക്കാൻ നരേന്ദ്രൻ വളരെ ഉത്സുകനായിരുന്നു.

പാശ്ചാത്യതത്ത്വചിന്ത, ശാസ്ത്രം, ചരിത്രം, കല എന്നിവയുടെ സാരം കണ്ടുപിടിക്കാനും സ്വായത്തമാക്കാനുമുള്ള ദൃഢനിശ്ചയത്തോടെ നരേന്ദ്രൻ അവ പഠിക്കാനാരംഭിച്ചു. തത്ത്വചിന്തകൾ ഏററിയകൂറും മസ്തിഷ്കചിത്രങ്ങൾ മാത്രമാണെന്നും, അവ മനുഷ്യൻെറ ഹൃദയഭാവനകൾക്ക് സ്ഥാനമൊന്നും നല്കുന്നില്ലെന്നും, തന്മൂലം അവ തൻെറ സർഗ്ഗാത്മകവും വികാരപരവുമായ വാസനകളെ ശ്വാസം മുട്ടിക്കുമെന്നും അദ്ദേഹത്തിനു നേരത്തേ അറിയാമായിരുന്നു. ചിന്താസന്തതിയായ ഒരു തത്ത്വചിന്തയിൽ വിശ്വസിക്കാൻ, മതതത്ത്വങ്ങളിൽ വിശ്വസിക്കാൻ ആവശ്യമുള്ളത്രതന്നെ അന്ധമായ ഒരു വിശ്വാസം കൂടിയേ കഴിയൂ. സത്യത്തിൻെറ വർണ്ണനകൾ, എത്രയൊക്കെ കേമമായിരുന്നാലും, അവയൊന്നുമല്ല നരേന്ദ്രന് വേണ്ടിയിരുന്നതു്. സത്യമാണ് നരേന്ദ്രനാവശ്യം. ശരിയായ തത്ത്വദർശനം അദ്ധ്യാത്മകർമ്മങ്ങളുടെ ജനനിയും, ക്രിയാത്മകശക്തിയുടെ ഉത്സവും, അത്യുത്തമമായ ഇച്ഛാശക്തിയുടെ പ്രേരകവും ആയിരിക്കണം. അതിനുതകുന്നില്ലെങ്കിൽ അതു വ്യർത്ഥമാകുന്നു.

ഹെർബട്ട് സ്പെൻസറുടെ ഗഹനമായ തത്വചിന്തയിൽ നരേന്ദ്രന് വിശേഷിച്ചും താല്പര്യം തോന്നി. ഉപനിഷത്തുകളു ടെയും വേദാന്തത്തിൻെറയും ഗഹനതരമായ സിദ്ധാന്തങ്ങളെക്കുറി ച്ചുള്ള വാദഗതിയിൽ പില്ക്കാലത്ത് അദ്ദേഹം സ്പെൻസറുടെ വാദ രീതിയാണ് സ്വീകരിച്ചിരുന്നത്. ഇതിൽനിന്നും അദ്ദേഹത്തിനു നല്ല ചിന്താശക്തിയും ഗാഢമായ വിവേചനസാമത്ഥ്യവും തത്വ ങ്ങളുടെ ശാസ്ത്രീയാടിസ്ഥാനം കണ്ടെത്താനുള്ള അന്വേഷണകൗതു കവും ലഭിച്ചു. ഇവയൊക്കെ പിന്നീട്, തൻെറ സന്ദേശപ്രചാരണ ത്തിനു് അദ്ദേഹത്തെ വളരെയധികം സഹായിച്ചു. പ്രപഞ്ചത്തി ൻെറ ഉദ്ഭവത്തെക്കുറിച്ചും അതിനോടുള്ള മനോഭാവത്തെക്കുറിച്ചും സാമ്പ്രദായികമതം പുലത്തിപ്പോരുന്ന സങ്കല്പങ്ങഠംക്ക് സ്പെൻസറു ടെ ചിന്താഗതി ആപത്കരമായിരുന്നു. അതു് വിശ്വാസത്തിൻെറ അടിത്തറയെത്തന്നെ തകക്കുന്നു. ജന്മസിദ്ധമായ ആദശ്ദാർഢ്യവും ഭാവനാസമ്പത്തും സഹൃദയത്വവുംകൊണ്ടു മാത്രമേ വ്യക്തിയുടെ പൂവ്വ രൂപത്തിൻെറ ഏതെങ്കിലും ഭാഗം നിലനിത്തിക്കൊണ്ടുപോരാൻ സാധിക്കൂ. വിശാലവീക്ഷണം ഉഠംക്കൊള്ളാൻ നരേന്ദ്രന് നൈസഗ്ഗി കമായുണ്ടായിരുന്ന സാമത്ഥ്യം ഒന്നുമാത്രമാണ് അദ്ദേഹത്തെ ഒരു നിരീശ്വരവാദിയും നൈരാശ്യവാദിയും ആകുന്നതിൽനിന്നും പിടിച്ചുനിത്തിയതു്. നരേന്ദ്രനിൽ ഭാവിയിലെ യോഗീശ്വരൻ മറഞ്ഞുകിടന്നിരുന്നു. അജ്ഞേയവാദിയുടെ ഇടത്താവളത്തിൽ തങ്ങിനില്ക്കാൻ അദ്ദേഹത്തിൻെറ അദ്ധ്യാത്മദാഹം അനുവദിച്ചില്ല. അദ്ദേഹം ജമ്മൻചിന്തകന്മാരുടെ ദശ്നസിദ്ധാന്തങ്ങഠം, വിശേ ഷിച്ചും കാൻറിൻെറയും ഷോപ്പനറുടെയും സിദ്ധാന്തങ്ങഠം, പഠിച്ചു. ജോൺ സ്റ്റുവർട്ട്മില്ലിൻെറയും അഗസ്റ്റേ കോമ്തേയു ടെയും ചിന്തകളുമായും പരിചയപ്പെട്ടു. അരിസ്റ്റോട്ടലിൻെറ ആദ്ധ്യാത്മികവും അപഗ്രഥനാത്മകവുമായ പുരാതനസിദ്ധാന്തങ്ങളി ലേയ്ക്ക് ആണ്ടിറങ്ങി. കുറച്ചുകാലത്തേയ്ക്കു് നരേന്ദ്രൻ കോമ്തേയുടെ സദാചാരപരവും പ്രായോഗികവുമായ സിദ്ധാന്തത്തിൽ തൃപ്തിപൂണ്ടു. സത്യം തേടി എവിടെയും പോകാൻ നരേന്ദ്രൻ സന്നദ്ധനായിരുന്നു. താൻ കണ്ടെത്തുന്ന നൂതനങ്ങളായ ദശ്നങ്ങളെ അപ്പടി അംഗീകരി ക്കാൻ അദ്ദേഹം തയ്യാറില്ലായിരുന്നു. മുമ്പു തൻെറ പഴയ വിശ്വാസ ങ്ങളെ അപഗ്രഥിക്കാനും പരിശോധിക്കാനും ഉപയോഗിച്ച അതേ പരിശോധനകഠംക്ക് ഇവയേയും വിധേയമാക്കി; മാത്രമല്ല, അവയെ ഭാരതത്തിലെ തത്വചിന്തകളുമായി താരതമ്യപ്പെടുത്തി നോക്കുകയും ചെയ്തിരുന്നു.

ഹിന്ദുമതസമുദായത്തിലെ രീതിനീതികളുമായി നരേന്ദ്രൻ ഇപ്പോഴേയ്ക്കും തികച്ചും എതിരായി. ജനത മുഴുവൻ പുരോഹിത

വർഗ്ഗത്തിന്റെ അധീശത്വത്തിന് അടിമപ്പെട്ടു കിടക്കുകയാണെന്ന വസ്തുത അദ്ദേഹം കണ്ടെത്തി. ജാതിയുടെയും വിശ്വാസപ്രമാണങ്ങളുടെയും ജടിലജാലം അദ്ദേഹത്തിന് അസഹ്യമായിത്തോന്നി. അധികംപേർക്കും, വിശേഷിച്ചും ഭാവനാസമ്പന്നന്മാർക്ക്, ഇതൊരു ദുർഘടംപിടിച്ച അവസ്ഥയാണ്; കാരണം, അതവരുടെ സദാചാരബോധത്തെ തകിടംമറിക്കാനിടയുണ്ട്. ദേവന്മാരും ധർമ്മകൃത്യങ്ങളും പോയാൽ, തപോനുഷ്ഠാനങ്ങളും ആദ്ധ്യാത്മികാദർശങ്ങളും കൈവിട്ടുപോയാൽ, അദമ്യങ്ങളായ ഇന്ദ്രിയങ്ങളെ അടക്കിയൊതുക്കി നിർത്താൻ മറ്റെന്തുണ്ട്? നരേന്ദ്രന്റെ വ്യക്തിത്വത്തെ സമൂലം ബാധിക്കുന്ന ഒരു പ്രക്ഷുബ്ധഘട്ടമായിരുന്നു വാസ്തവത്തിലിതു്. ആ ഘട്ടം അക്ഷുണ്ണനായി തരണംചെയ്യാൻ തുണച്ച അദ്ധ്യാത്മശക്തി അദ്ഭുതാവഹംതന്നെ. അന്ധകാരാവൃതവും സന്ദേഹസങ്കീർണ്ണവുമായ ഐന്ദ്രിയമണ്ഡലത്തിൽനിന്നും, മായാജാലം ഭേദിക്കാനുള്ള നിസർഗ്ഗനിർണ്ണയം അദ്ദേഹത്തെ പവിത്രമായ മസ്തിഷ്കമണ്ഡലത്തിലേയ്ക്കു നയിച്ചു. അജ്ഞാനമകററി ആത്മസത്തയിലെത്തണം, ആത്മാവെന്നൊന്നുണ്ടെങ്കിൽ; ഈശ്വരനിലേയ്ക്കുള്ള വഴി കണ്ടെത്തണം, ഈശ്വരൻ സത്യമെങ്കിൽ. അദ്ദേഹത്തിന് ഈ പ്രശ്നത്തിന്റെ പരിഹാരം അടിയന്തരമായ ഒരത്യാവശ്യമായിരുന്നു. ഇമ്മാതിരിയൊരു മനസ്സിന് അജ്ഞേയവാദം ഒരു തൽക്കാലഭാവം മാത്രമാകുന്നു. അദ്ധ്യാത്മഭാവുകന്മാർക്ക് 'എനിക്കറിഞ്ഞുകൂടാ' എന്ന അവസ്ഥയിൽ നിലയുറപ്പിക്കാൻ നിവൃത്തിയില്ല. ജീവിതസമസ്യ, സത്യതൃഷ്ണ, അത്തരമാളുകൾക്ക്' അപ്രതിരോദ്ധ്യമാണ്. അവരുടെ മനസ്സ് അതിന്റെ പ്രത്യേകമായ പ്രവാഹങ്ങളിൽപ്പെട്ടു കറങ്ങുന്നു; എന്നാൽ ആ പ്രവാഹംതന്നെ ദൈവാധീനമുണ്ടെങ്കിൽ, അവരെ സന്ദേഹങ്ങളുടെയും നിരാശതാബോധത്തിന്റെയും കയങ്ങളിൽ നിന്നും കയററി കരയണച്ചെന്നും വരാം. അജ്ഞേയതാചിന്തയുടെ ചുഴിയിൽ നരൻ കുടുങ്ങിയെങ്കിലും അദ്ദേഹം നിരാശതാഗർത്തത്തിൽ പതിച്ചില്ല. തത്ത്വചിന്ത, അതെത്ര ചേതോഹരമായാലും, തന്നെ തുണയ്ക്കാൻപോന്നതല്ലെങ്കിൽ, ദർശനത്തിനുതകുന്ന ഒരു ദ്വാരദേശമല്ല അതെങ്കിൽ, അതു കേവലം അപ്രാപ്യമായ എന്തോ ഒന്നായിട്ട്, നിഷ്പ്രയോജനമായ ഒരു സംഗതിയായിട്ട്, തിരസ്കരിക്കേണ്ടതാണ് എന്ന് അദ്ദേഹത്തിനു തോന്നി.

ഭൗതികശാസ്ത്രത്തിന് ഇന്ദ്രിയമനോമണ്ഡലങ്ങളെ അതിക്രമിക്കാനാവില്ല. സമസ്തദൃശ്യത്തിന്റെയും അധിഷ്ഠാനവും നിദാനവുമായ നിത്യസത്തയെ സാക്ഷാത്കരിക്കാൻ അതു് സാധകനു സഹായകമല്ല. ബാഹ്യപ്രപഞ്ചം എക്കാലവും അജ്ഞാതവും

അജ്ഞേയവുമാകുന്നു; പ്രപഞ്ചത്തെക്കുറിച്ച് മനുഷ്യനറിയാവുന്നതു്, ദേശകാലങ്ങളിൽക്കൂടി തന്റെ ഇന്ദ്രിയങ്ങൾക്ക് ബാഹ്യവസ്തുക്കളിന്മേലുള്ള പ്രതികരണം മാത്രമാണു്; അതിലധികമൊന്നും വാസ്തവത്തിൽ മനുഷ്യനു് അറിയാൻ സാധിക്കുകയില്ല, എന്ന പാശ്ചാത്യശാസ്ത്രങ്ങളുടെയും തത്വചിന്തകളുടെയും നിഗമനത്തോടു് നരേന്ദ്രൻ യോജിച്ചു. മനുഷ്യന്റെ ആന്തരസ്വരൂപത്തെക്കുറിച്ചും ഇതു് സത്യമാണു്. തന്റെ അന്തഃസത്ത മനുഷ്യനു് ബുദ്ധിഗ്രാഹ്യമല്ല. എന്തെന്നാൽ അതു് ദേശകാലനിയമങ്ങൾക്ക് അതീതമാകുന്നു. പ്രപഞ്ചസമസ്യയ്ക്കു് പരിഹാരം നല്കാൻ മനുഷ്യന്റെ ഇന്ദ്രിയമനോബുദ്ധികൾക്ക് സാദ്ധ്യമല്ല എന്നു് നരേന്ദ്രനു് നിശ്ചയമുണ്ടായിരുന്നു; കാരണം, പ്രപഞ്ചത്തിന്റെ മൂലരഹസ്യത്തെപ്പററി അവനുണ്ടാകുന്ന സിദ്ധാന്തങ്ങൾക്കും ഭാവനകൾക്കും അടിസ്ഥാനമായ ഇന്ദ്രിയവേദനങ്ങൾതന്നെ ഭ്രമത്തിനതീതങ്ങളല്ല; തന്മൂലം അവ ശരണാർഹങ്ങളല്ല. ജഡഭിന്നമായ ആത്മസത്തയെ കണ്ടെത്തുന്നതിൽ പാശ്ചാത്യചിന്തകന്മാർ തികച്ചും പരാജിതരായി. അക്കാരണത്താൽ, പരമസത്യത്തെക്കുറിച്ച് നിശ്ചിതമായ ഒരു നിഗമനത്തിലും അവർക്ക് എത്തിച്ചേരാൻ കഴിഞ്ഞില്ല.

ഇതൊക്കെയാണെങ്കിലും പാശ്ചാത്യരുടെ ഭൗതിക വിജ്ഞാനത്തോടും അപഗ്രഥനപ്രക്രിയയോടും നരേന്ദ്രനു് വലിയ ബഹുമാനമായിരുന്നു. ശ്രീരാമകൃഷ്ണന്റെ അതീന്ദ്രിയാനുഭൂതികളെ പരിശോധിക്കാൻ നരേന്ദ്രൻ ഇവരുടെ രീതി ഉപയോഗിച്ചു. ആ പരിശോധനയിൽ ശരിയെന്നു തെളിഞ്ഞവ മാത്രമേ നരേന്ദ്രൻ അംഗീകരിച്ചുള്ളു. സത്യദർശനത്തിനായി പ്രാണവേദന അനുഭവിച്ചിരുന്നുവെങ്കിലും പുറമേനിന്നുള്ള സമ്മർദ്ദംകൊണ്ടോ ഭയംകൊണ്ടോ യാതൊന്നും അദ്ദേഹം സ്വീകരിച്ചിരുന്നില്ല. സത്യസന്ധനായ ഒരു നാസ്തികനാവാനുംകൂടി അദ്ദേഹം തയ്യാറായിരുന്നു, യുക്തിചിന്തയുടെയെല്ലാം അന്ത്യപരിണാമം അതാണെന്നുവരികിൽ. പ്രപഞ്ചരഹസ്യം അറിയുന്നതിനുള്ള തീവ്രമായ ഉത്സുകതയിൽ, സകലഭൗതികഭോഗങ്ങളും ബലി നല്കാൻ നരേന്ദ്രൻ സന്നദ്ധനായിരുന്നു; പോരാ, സത്യദർശനം ലഭിക്കുന്നതിനു സ്വജീവിതംപോലും പണയം വെയ്ക്കാൻ അദ്ദേഹം തയ്യാർ. ഈ ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടു് നരേന്ദ്രൻ പാശ്ചാത്യശാസ്ത്രത്തിന്റെയും തത്വചിന്തയുടെയും പഠനം പിൻതുടർന്നു; അവയിൽ നല്ലതെന്നു കണ്ടവയെ കൈക്കൊള്ളുകയും ചെയ്തു. ഭൗതികൈശ്വര്യങ്ങൾ നേടാൻ വേണ്ടിയിട്ടല്ല അദ്ദേഹം ജ്ഞാനസമ്പാദനം നടത്തിയതു്. ആദ്ധ്യാത്മികവും ദിവ്യവുമായ സത്യസന്ദർശനമായിരുന്നു ജ്ഞാനസോപാനാരോഹണംകൊണ്ടു് അദ്ദേഹം അഭിലഷിച്ച ലക്ഷ്യം. പരമ്പരാപ്രാപ്തമായ വിശ്വാസ

ങ്ങളുടെ നേക്കുള്ള എതിപ്പുകാരണം നരേന്ദ്രന് ബുദ്ധിപരമായി കുറെയേറെ ക്ലേശിക്കേണ്ടിവന്നു; പക്ഷേ ഒടുവിൽ സത്യസാക്ഷാത് കാരത്തിനുവേണ്ടി അദ്ദേഹം അവയിലേയ്ക്കുതന്നെ മടങ്ങിവന്നു.

നരേന്ദ്രന്റെ ഗവേഷണങ്ങൾ തത്ത്വചിന്തയിൽമാത്രം ഒതുങ്ങിനിന്നില്ല. മനുഷ്യന്റെ ശരീരഘടന മനസ്സിലാക്കുന്നതിന്, സിരാസംഘടന, മസ്തിഷ്കം, മേരുദണ്ഡം എന്നിവയുടെ പ്രവർത്തനങ്ങളെക്കുറിച്ച് പരിചയം ലഭിക്കുന്നതിന്, അദ്ദേഹം പാശ്ചാത്യ വൈദ്യസമ്പ്രദായത്തിൽ പഠനം നടത്തി. ചരിത്രം, മാനവസ്വഭാവവും സംഭവങ്ങളും രൂപംകൊണ്ട ചുററുപാടുകളുടെ കഥ, അദ്ദേഹത്തെ എപ്പോഴും അതിയായി ആകർഷിച്ചു. അദ്ദേഹത്തിന് ചരിത്രമെന്നാൽ, ജനതകളുടെ ആദർശങ്ങളുടെയും അനുഭൂതികളുടെയും കഥയോതുന്ന ഹൃദയസ്പന്ദനങ്ങളുടെ രേഖയാകുന്നു.

ആദർശങ്ങളുടെ ആകരവും ആകാരവുമായ കാവ്യസാഹിത്യത്തിൽ നരേന്ദ്രന് അതിയായ താല്പര്യമുണ്ടായിരുന്നു. കാവ്യനഭോമണ്ഡലത്തിലെ ധ്രുവനക്ഷത്രമായി വേർഡ്സ്‌വർത്തിനെ നരേന്ദ്രൻ എണ്ണി. ആദർശലോകത്തിലാണ് നരൻ വിഹരിച്ചിരുന്നത്. അവിടെ ചരിത്രവും തത്ത്വചിന്തയും സാഹിത്യവും ശാസ്ത്രവും സത്യത്തിന്റെ ഓരോ ഭാവങ്ങൾ മാത്രമായിട്ടാണ് കരുതപ്പെടുന്നത്. അദ്ദേഹത്തിന് ഒരു യോഗിയുടെ ജ്ഞാനദൃഷ്ടിയുണ്ടായിരുന്നു. അതിൽ ചിന്ത യഥാർത്ഥമായ ജീവിതലക്ഷ്യത്തിന് വിധേയമാകുന്നു. ബുദ്ധിയാകുന്ന ഇന്ധനം ഉപയോഗിച്ചാണ് ആ ആത്മാവ് ജ്വലിച്ചുകൊണ്ടിരുന്നത്. ബുദ്ധിക്കും ചിന്തയ്ക്കും അപ്പുറം കടക്കാനുള്ള തീവ്രയത്നത്തിൽ ആ ഇന്ധനം ദഹിപ്പിക്കപ്പെടുകയും ചെയ്തു.

ഗൗരവപ്രകൃതത്തോടൊപ്പം നരേന്ദ്രന് മറെറാരു വശവും കൂടിയുണ്ട്. സുഖഭോഗങ്ങൾ നരന് വളരെ ഇഷ്ടമായിരുന്നു. മനുഷ്യസ്നേഹിയായ അദ്ദേഹം സമസ്രഷ്ടങ്ങളുടെ ജീവിതപ്രശ്നങ്ങൾ മനസ്സിലാക്കുന്നതിൽ താല്പര്യംകൊണ്ടു. അദ്ദേഹത്തിന്റെ കഥകൾ, ഫലിതങ്ങൾ, നേരമ്പോക്കുകൾ മുതലായവ കാരണം 'നല്ലൊരു കാന്നോർ' എന്നാണ് സഹപാഠികളുടെ ഇടയിൽ അറിയപ്പെട്ടിരുന്നത്. നിരുപദ്രവങ്ങളായ നേരമ്പോക്കുകളുടെയെല്ലാം നേതാവ് നരേന്ദ്രനായിരുന്നു. നരേന്ദ്രനെക്കൂടാതെ ഒരു സംഘവും പൂർണ്ണമായില്ല. പക്ഷേ, നേരമ്പോക്കുകളൊന്നും തന്റെ അദ്ധ്യയനത്തിന് ഒരു വിഘ്നവും വരുത്താൻ അദ്ദേഹം ഇടകൊടുത്തില്ല. പകലെല്ലാം പലപ്പോഴും സ്നേഹിതരുമായി കഴിച്ചുകൂട്ടും. എന്നിട്ടു രാത്രി വളരെ വൈകുന്നതുവരെ കുത്തിയിരുന്ന് ജടിലമായ വല്ല ചരിത്രഗ്രന്ഥമോ

ദർശനശാസ്ത്രമോ പഠിക്കാൻ തുടങ്ങും: തുടങ്ങിയാൽ അതുമുഴുവൻ സ്വായത്തമാക്കാതെ ഒട്ടു വിടുകയുമില്ല. ശരീരം ദുർബ്ബലവും രോഗഗ്രസ്തവുമായിരുന്ന സമയങ്ങളിൽപ്പോലും അദ്ദേഹത്തിന്റെ ബുദ്ധി സ്വച്ഛവും സൂക്ഷ്മവുമായിരുന്നു. ആ ബുദ്ധിക്കു നേരിടേണ്ടതായി വന്ന ഭയാനകമായ വിഷമങ്ങളും പ്രശ്നങ്ങളുമോർക്കുമ്പോൾ ഇത് അദ്ഭുതാവഹമാകുന്നു. അന്ത്യനാളുകളിൽ അദ്ദേഹം ഈവിധം പറയാറുണ്ട്: 'എന്റെ ശരീരം ജീർണ്ണിച്ചുപോയെങ്കിലും ബുദ്ധി പണ്ടേപ്പോലെ തെളിഞ്ഞുതന്നെയാണിപ്പോഴും.' നാനാഭാവങ്ങളും ഗുണങ്ങളും ഒത്തുചേർന്ന ഒരപൂർവ്വവ്യക്തിയാണ് നരേന്ദ്രനാഥൻ. കുസൃതിയും തമാശയും കാട്ടുന്നതിൽ ഒരു കുട്ടി; സംഗീതത്തിൽ ഒരു കലാപ്രേമി; മസ്തിഷ്കപ്രവർത്തനത്തിൽ ഒരു പണ്ഡിതൻ; ജീവിതവീക്ഷണത്തിൽ ഒരു തത്ത്വജ്ഞാനിയും.

വേണ്ടതു ചെയ്യാൻ നരൻ ശീലിച്ചതു്, യാതൊരു സമ്മർദ്ദത്തിന്റെയും ഫലമായിട്ടല്ല; പിന്നെയോ, അക്കാര്യം ശരിയാണെന്നും ചെയ്യേണ്ടതാണെന്നും സ്വമനസ്സു് കണ്ടറിഞ്ഞതുകൊണ്ടു്. ശരിയായ ആത്മോത്കർഷത്തിന്റെയെല്ലാം അടിസ്ഥാനം ചിന്താസ്വാതന്ത്ര്യമാണെന്നു് അദ്ദേഹത്തിനു് നല്ല നിശ്ചയമുണ്ടു്. പക്ഷേ, ചിന്താസ്വാതന്ത്ര്യം ധാർമ്മികവും വിശാലവുമായ വിവേചനശക്തിയിൽ അധിഷ്ഠിതവും സമ്പുഷ്ടവുമായിരിക്കണം. അപ്പോൾ സദാചാരനിയമങ്ങളെ ഒരുവൻ യജമാനനെപ്പോലെ അനുസരിക്കുന്നു: അല്ലാതെ അടിമയെപ്പോലെയല്ല. ആത്മബോധത്തിനു് അത്യന്താപേക്ഷിതവും അതേസമയം ദുർലഭവും അദ്ഭുതകരവുമായ ആ യോഗ്യത, നന്മയ്ക്കുവേണ്ടിയുള്ള തീവ്രദാഹം, നരേന്ദ്രനു് വേണ്ടുവോളം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മനസ്സു് അജ്ഞേയവാദത്തിന്റെ അടിത്തട്ടിലേയ്ക്കു് കുതിച്ചു ചാടിയെങ്കിലും, ഭൗതികവും ഭോഗലോലുപവുമായ ഒരു ജീവിതവീക്ഷണത്തെ വെറുത്തിരുന്നു. അല്പവിദ്യ അനന്തപാപത്തിനു് ഒരു മറയാക്കിയില്ല നരേന്ദ്രൻ.

സന്ന്യാസവാസന നരേന്ദ്രനു് ജന്മസിദ്ധമായിരുന്നു. അതേസമയം ജീവിതത്തെ അദ്ദേഹം വളരെയേറെ ഇഷ്ടപ്പെടുകയും ചെയ്തിരുന്നു. ഒരു ശിശുവിനെപ്പോലെ സ്വച്ഛന്ദചാരി; ക്രാന്തദർശിയുടേ മേധാപ്രഭാവമാന്നവൻ. നിയമപരീക്ഷ സമീപിച്ചിരിക്കെ നരേന്ദ്രൻ ഒരു സ്നേഹിതനോടു പറഞ്ഞു: 'അതേ, പരീക്ഷയ്ക്കു ചേരുക എന്ന ആശയം ഞാൻ കൈവെടിയണം. എന്താണിതിനൊക്കെ അർത്ഥം ? എനിക്കു സ്വതന്ത്രനാവണം!' വിവാഹം അദ്ധ്യാത്മജീവിതത്തിനു് ഒരു വിലങ്ങാണെന്നു് താരുണ്യാരംഭത്തിൽത്തന്നെ അദ്ദേഹം കണ്ടു. അതേ സ്നേഹിതനോടുതന്നെ നരേന്ദ്രൻ പറഞ്ഞു:

'നിങ്ങൾ വിവാഹിതനാണ്. നിങ്ങൾ ഗാർഹസ്ഥ്യബന്ധത്തിൽ കുടുങ്ങിയിരിക്കുന്നു. ഞാൻ സ്വതന്ത്രൻ, ഞാനൊരു ത്യാഗജീവിതമായിരിക്കും നയിക്കുന്നത്, തീർച്ച.' ജീവിതം ഒരു സ്വപ്നമാണെന്ന് അദ്ദേഹമറിഞ്ഞു. സകലതിന്റെയും നിസ്സാരത തന്റെ അജ്ഞേയസിദ്ധാന്തത്തിൽനിന്നുതന്നെ അദ്ദേഹം അറിഞ്ഞുകഴിഞ്ഞിരുന്നു. ഈ മായാജാലത്തോട് ഒരു വെല്ലുവിളിയും പ്രതിഷേധവും അതിന്റെ പരിഹാരവുമായിട്ടാണ് അദ്ദേഹം സന്ന്യാസജീവിതത്തെ വീക്ഷിച്ചത്.

സത്യദർശനത്തിന് ഇക്കാലത്ത് വലിയ തടസ്സമായി നിന്നിരുന്നത് നരേന്ദ്രന്റെ യുക്തിശക്തിയായിരുന്നു. അതിനെ അടക്കണം. പക്ഷേ അത് എന്തെങ്കിലും വിശ്വാസത്തിൽ പിടിച്ചുതൂങ്ങിയിട്ടില്ല; ഒരു നീചവിചാരത്തെയോ ആഗ്രഹത്തേയോ അടിച്ചമർത്തുംപോലെ അമർത്തിയുമല്ല; പിന്നെയോ, അതിനെ അതിന്റെ പരമാവധി വികസിപ്പിച്ച് സംശയങ്ങളെയും അനിശ്ചിതാവസ്ഥകളെയും അതിക്രമിച്ച് സത്യദർശനത്തിനായി ഒരുമ്പെടുമ്പോൾ മാത്രമേ അതിന് അദ്ധ്യാത്മജീവിതം സഫലമാക്കാൻ വികാരങ്ങളുമായി സഹകരിക്കാനാവൂ. നരൻ ഈ പരിസ്ഫൂർത്തിയിലെത്തിയതെങ്ങനെയാണ് എന്ന് നിശ്ചയമില്ല. അദ്ദേഹത്തിന്റെ ബുദ്ധി പ്രദീപ്തമായതെങ്ങനെ എന്നാക്കും അറിഞ്ഞുകൂടാ. ഒരുപക്ഷേ തന്റെ ഗുരുവായ ശ്രീരാമകൃഷ്ണനുമായുള്ള സമ്പർക്കം കൊണ്ടായിരിക്കാം അതു സംഭവിച്ചത്; അദ്ദേഹത്തിന്റെ സാക്ഷാത്കാരങ്ങളൊക്കെ സകല വിചികിത്സയ്ക്കും ബുഭുത്സയ്ക്കും പരിഹാരവും പൂരണവും ആയിരുന്നല്ലൊ. ഈശ്വരനെ അറിഞ്ഞുകഴിഞ്ഞാൽ, 'സർവ്വമിദം വിജ്ഞാതം ഭവതി' എന്ന് ശാസ്ത്രങ്ങൾ അരുളുന്നുമുണ്ടല്ലൊ. പ്രകൃതിക്ക് ഒരു രഹസ്യവും ആത്മജ്ഞനിൽനിന്നും ഒളിച്ചുവെയ്ക്കാനാവില്ല. എന്നാൽ നരേന്ദ്രനു കുറച്ചുകാലംകൂടി ഇരുട്ടത്ത് തപ്പിത്തടഞ്ഞു നടക്കേണ്ടതായിവന്നു. ഗുരുവിന്റെ അരുളപ്പാടുകൾ നിസ്സംശയം സ്വീകരിക്കാറാകുംമുമ്പ് പലേ സന്ദേഹങ്ങളും പ്രയാസങ്ങളും തരണം ചെയ്യേണ്ടതുണ്ടായിരുന്നു. വഴിയുടെ ഓരോ അടിയും എതിർത്തും തട്ടുത്തുമാണ് മുന്നേറിയത്. മതിയായ തെളിവു കിട്ടാതെ ഒന്നും സ്വീകരിക്കാൻ കൂട്ടാക്കിയില്ല. ഏതെങ്കിലും ഒരു സ്ഥാനം കരസ്ഥമാക്കിക്കഴിഞ്ഞാൽ അത് അചഞ്ചലമായ അനുഭൂതിയായി. പ്രശ്നങ്ങളും പ്രയാസങ്ങളും തുറിച്ചു നോക്കിക്കൊണ്ടിരുന്നപ്പോഴും വിജയം തീർച്ചയാണെന്ന് നരന് സ്വതേ തോന്നിയിരുന്നു. തന്റെ സഹജമായ ത്യാഗവാസന സംശയങ്ങളെയെല്ലാം ദൂരീകരിച്ച് ഒടുവിൽ തന്നെ വിജയശ്രീലാളിതനായ ഒരു സന്ന്യാസിയാക്കിത്തീർക്കും എന്ന് നരേന്ദ്രന് നല്ല ഉറപ്പുണ്ടായിരുന്നു. പരി

ശുദ്ധാന്തഃകരണനായിരുന്നു നരേന്ദ്രൻ. അങ്ങനെയുള്ളവർ ഈശ്വരനെ കണ്ടെത്തും എന്നു് യേശുക്രിസ്തുവും അരുൾചെയ്യുന്നുണ്ടല്ലോ.

നരേന്ദ്രന്റെ വ്യക്തിത്വത്തെക്കുറിച്ചും ആദ്യകാലത്തെ വികാസത്തെക്കുറിച്ചും കൂടുതൽ വ്യക്തമായ ഒരുചിത്രം ലഭിക്കുന്നതിനു് അദ്ദേഹത്തിന്റെ സതീർത്ഥ്യനായിരുന്ന ഡോക്ടർ ബ്രജേന്ദ്രനാഥശീലന്റെ അഭിപ്രായം ഇവിടെ ഉദ്ധരിക്കാം. അദ്ദേഹം 1907_ൽ പ്രബുദ്ധഭാരതത്തിൽ എഴുതിയ ഒരു ലേഖനത്തിൽ ഈവിധം പറയുന്നു:

"ഞാൻ 1881_ൽ ആദ്യമായി വിവേകാനന്ദനെ കണ്ട സമയത്തു് ഞങ്ങൾ, പണ്ഡിതനും ചിന്തകനും കവിയുമായ പ്രിൻസിപ്പാൾ വില്യം ഹേസ്റ്റിയുടെ കീഴിൽ ജനറൽ അസംബ്ലികോളേജിൽ വിദ്യാർത്ഥികളായിരുന്നു. അദ്ദേഹത്തിനു പ്രായം എന്നെക്കാൾ കൂടുതലുണ്ടായിരുന്നു; എങ്കിലും ഞാൻ പഠിച്ചിരുന്നതു് ഒരു ക്ലാസ്സു മേലെയാണു്. അദ്ദേഹം അനുഗൃഹീതനായ ഒരു യുവാവാണെന്നതു് അനിഷേധ്യമാകുന്നു. ആളുകളുമായി ഇടപഴകാൻ ഇഷ്ടമുള്ളവൻ. പെരുമാററത്തിൽ സ്വാതന്ത്ര്യനും ആചാരോപചാരങ്ങളെ അധികമൊന്നും വകവെയ്ക്കാത്തവനുമായിരുന്നു. മോഹനഗായകൻ; സാമൂഹ്യസമാജങ്ങളുടെ നടുനായകം; ഒന്നാംതരം സംഭാഷണചതുരൻ. ലോകത്തിലെ വേഷവും തന്ത്രവും കുത്ത് പ്രതിഭാശരംകൊണ്ടു് കുത്തിത്തുളയ്ക്കുന്ന, അല്പം എരിവും കയ്പും കലന്ന വാക്കുടയവൻ. ഹാസനിരൂപകന്റെ സ്ഥാനത്താണിരുപ്പെങ്കിലും ആ പരിഹാസാവരണത്തിനടിയിൽ അതിമൃദുലമായ ഒരു ഹൃദയം ഒളിച്ചുവെച്ചിരുന്നു. എല്ലാംകൊണ്ടും ആവേശമാന്ന ഒരു സരസൻ: അതേ സമയം സരസന്മാക്കില്ലാത്ത കടുത്ത മനക്കരുത്തിന്റെ ഉടമസ്ഥനും. അധൃഷ്യനായ ആജ്ഞാപകൻ; അധികാരസ്വരത്തിലാണു് സംസാരം. ശ്രോതാക്കളെ വശത്താക്കാൻ കഴിവാന്ന ഒരപൂർവ്വ വശ്യശക്തിയുടയ നേത്രങ്ങളും.

ഇത്രയും എല്ലാവക്കും വ്യക്തമായറിയാമായിരുന്നു. എന്നാൽ വിവേകാനന്ദനിലെ ആന്തരമനുഷ്യനെയും ആ മനുഷ്യനു് നേരിടേണ്ടിവന്ന ആന്തരസംഘട്ടനങ്ങളെയും ദുർലഭം പേക്കേ പരിചയം ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തിന്റെ പ്രാണൻ അനുഭവിച്ച കാററും കോളും, തന്മൂലം വേണ്ടിവന്ന അശാന്തവും ഉച്ഛൃംഖലവുമായ പരിഭ്രമണങ്ങളും അധികം പേക്കറിവില്ല.

വിവേകാനന്ദന്റെ ആന്തരചരിത്രത്തിലെ ഒരു പ്രതിസന്ധിഘട്ടത്തിന്റെ പ്രാരംഭമായിരുന്നു ഇതു്. സ്വബോധത്തിലേയ്ക്കു് ഉണന്നതും വരാനിരിക്കുന്ന വ്യക്തിവൈശിഷ്ട്യത്തിന്റെ അടിത്തറ

പാകിയതും ഇക്കാലത്താകുന്നു. ജോൺ സ്റ്റുവർട്ട് മില്ലിൻെറ 'മത സംബന്ധമായ മൂന്നു് ഉപന്യാസങ്ങരം,' ബ്രഹ്മസമാജത്തിൻെറ ബാഹ്യവലയങ്ങളിൽനിന്നും അദ്ദേഹം ഉരംക്കൊണ്ടിരുന്ന ബാലിശ മായ ആസ്തിക്യത്തെയും ശുഭാപ്തിവിശ്വാസത്തെയും തകിടംമറിച്ചു. കാര്യകാരണവാദങ്ങരംവഴിക്കും, പ്രപഞ്ചത്തിൽ കാണുന്ന ക്രമാനു ഗതിയിൽനിന്നും ഈശ്വരൻെറ അസ്തിത്വത്തെ സ്ഥാപിക്കുന്ന വാദ മുഖങ്ങരം ദുർബ്ബലങ്ങളായ അവലംബങ്ങളായിരുന്നു അദ്ദേഹത്തിനു്. സർവ്വജ്ഞനും സർവ്വശക്തനുമായ ഒരീശ്വരൻെറ സദ്ഭരണത്തിൻ കീഴിൽ, പ്രപഞ്ചത്തിലും മനുഷ്യനിലും കാണുന്ന ദോഷം എങ്ങനെ വന്നുകൂടി എന്ന പ്രശ്നം അദ്ദേഹത്തെ വിടാതെ അലട്ടിക്കൊണ്ടി രുന്നു. ഒരു സ്നേഹിതൻ അദ്ദേഹത്തെ ഹ്യൂമിൻെറ പ്രമാണനിഷേധ ചിന്തയുമായും ഹെർബർട്ട് സ്പെൻസറുടെ ജ്ഞാനഗമ്യവാദവുമായും പരിചയപ്പെടുത്തി. അദ്ദേഹത്തിൻെറ അവിശ്വാസം ക്രമേണ ഒരു അപഗ്രഥനതത്ത്വചിന്തയായി രൂപംകൊണ്ടു.

അദ്ദേഹത്തിൻെറ ആദ്യത്തെ ഭാവശുദ്ധിയും സരളതയും തേഞ്ഞുമാഞ്ഞുപോയി. ഒരുതരം ശുഷ്കത, പണ്ടത്തെ ഭക്തിപൂർണ്ണ മായ പ്രാർത്ഥനകരം നടത്താൻ വയ്യാഴ്ക, ഒരു മുഷിച്ചിൽ, അദ്ദേഹ ത്തിൻെറ മനസ്സിനെ അലട്ടി. പരിഹാസവും തിരസ്കാരവും ചേർന്ന ഒരു ക്രൂസലില്ലായ്മയുടെ പിന്നിൽ അതു് മറച്ചുവെച്ചു. എന്നാൽ, സംഗീതം, മറെറന്തിനേക്കാളും അദ്ദേഹത്തെ ആവേശഭരിതനാക്കി യിരുന്നു. ഏതോ അദൃശ്യവും അജ്ഞാതവുമായ വസ്തുതകളുടെ ഒരു ബോധം സംഗീതം അദ്ദേഹത്തിൽ ഉളവാക്കി; ആ ബോധത്തിൽ അദ്ദേഹം ബാഷ്പാകുലനാകാറുണ്ടു്.

ഇങ്ങനെയിരിക്കുന്ന സമയത്താണു് അദ്ദേഹം എൻെറ അടു ക്കൽ എത്തിയതു്. ഹ്യൂമിൻെറയും ഹെർബർട്ട് സ്പെൻസറുടെയും കൃതികരം വായിക്കാനുപദേശിച്ച അതേ സ്നേഹിതൻതന്നെയാണു് എൻെറ അടുക്കൽ കൂട്ടിക്കൊണ്ടുവന്നതു്. ഇതിനുമുമ്പു് എനിക്കു് അദ്ദേഹവുമായി കണ്ടു പരിചയമുണ്ടായിരുന്നു. എന്നാലിപ്പോരം തൻെറ ഉള്ളു് എൻെറ മുമ്പിൽ തുറന്നുവെച്ചു. തന്നെ അലട്ടുന്ന സംശ യങ്ങളെക്കുറിച്ചും, പരമതത്ത്വത്തെക്കുറിച്ചൊരു തീർപ്പിലെത്താനുള്ള വിഷമങ്ങളെക്കുറിച്ചും, എന്നോടു പറഞ്ഞു. തൻെറ നിലയിലുള്ള ഒരാരംക്കു യോജിച്ച ആസ്തികദർശനങ്ങളുടെ ഒരു പഠനപദ്ധതി പറ ഞ്ഞുകൊടുക്കണമെന്നു് എന്നോടാവശ്യപ്പെട്ടു. ഞാൻ ചില പ്രാമാ ണികകൃതികരം പറഞ്ഞുകൊടുത്തു. പക്ഷേ, വെളിപാടിൽ വിശ്വ സിക്കുന്നവരുടെയും, സ്കോട്ട്ലൻഡുകാരുടെ പ്രായോഗികബുദ്ധി പ്രസ്ഥാനത്തിൻെറയും പഴഞ്ചൻ വാദമുഖങ്ങരം അദ്ദേഹത്തെ തൻെറ

അവിശ്വാസത്തിൽ ഉറപ്പിക്കുകയാണു ചെയ്തതു്. എന്നു തന്നെയല്ല, അതുമിതും വായിക്കാനുള്ള ക്ഷമ അദ്ദേഹത്തിനുള്ളതായി എനിക്കു തോന്നിയുമില്ല. പുസ്തകത്തിൽനിന്നല്ല, ജീവിതത്തിൽനിന്നും സ്വാനുഭൂതിയിൽനിന്നും ഗ്രഹിക്കാനായിരുന്നു അദ്ദേഹത്തിന്റെ വാസന. ജീവിതം ജീവിതത്തെ ഉജ്ജീവിപ്പിക്കുക, ചിന്ത ചിന്തയെ ഉണത്തുക, എന്നതായിരുന്നു വിവേകാനന്ദന്റെ മാഗ്ഗം.

എനിക്കദ്ദേഹത്തോടു് വലിയ ആകഷ്ണം തോന്നി; കാരണം, വിഷമങ്ങളെ ഗൗരവത്തോടെ നേരിടും എന്നെനിക്കിപ്പോഠം മനസ്സിലായി.

ഷെല്ലിയുടെ കൃതികഠം വായിക്കാൻ ഞാൻ നിദ്ദേശിച്ചു. ഷെല്ലിയുടെ മേധാസൗന്ദൎയ്യദേവതയ്ക്കുള്ള സ്തോത്രവും, അദ്ദേഹത്തിന്റെ സവ്വഭൂതസൗഹൃദത്തോടൊത്ത സവ്വേശ്വരഭാവവും, സൗഭാഗ്യവും സംതൃപ്തിയും നിറഞ്ഞ ഒരു മഹനീയമാനവജാതിയെക്കുറിച്ചുള്ള വിഭാവനയും, വിവേകാനന്ദനെ ഒട്ടുവളരെ സ്പശിച്ചു. തത്വചിന്തകന്മാരുടെ യുക്തിവാദങ്ങഠംക്കൊന്നും അദ്ദേഹത്തെ അത്രകണ്ടു സ്പശിക്കാൻ കഴിഞ്ഞില്ല. പ്രപഞ്ചം വെറും നിർജ്ജീവവും സ്നേഹശൂന്യവുമായ ഒരു യന്ത്രമല്ലെന്നായി. അതിനുള്ളിൽ എല്ലാററിനേയും കൂട്ടിയിണക്കുന്ന ഒരദ്ധ്യാത്മതത്വം ഉണ്ടെന്നു വ്യക്തമായി.

ഷെല്ലി വിഭാവനചെയ്തതിനേക്കാളും വിശാലമായ ഒരു ഏകതയെക്കുറിച്ചു്, സവ്വവ്യാപകജ്ഞാനമാകുന്ന പരബ്രഹ്മത്തിന്റെ ഏകതയെക്കുറിച്ചു്, ഞാൻ അദ്ദേഹത്തോടു സംസാരിച്ചു. വേദാന്തത്തിന്റെ ശുദ്ധമായ അദ്വൈതവും ഹെഗലിന്റെ നിരുപാധികാശയത്തെക്കുറിച്ചുള്ള വാദഗതിയും ഫ്രഞ്ചുവിപ്ലവത്തിന്റെ സമത്വം, സ്വാതന്ത്ര്യം, സാഹോദൎയ്യം എന്ന സുവിശേഷങ്ങളും, ഈ മൂന്നിന്റേയും സാരഭാഗങ്ങളെ സംയോജിപ്പിക്കാനുള്ള ഒരു ശ്രമമായിരുന്നു ഞാൻ അക്കാലത്തു നടത്തിപ്പോന്നതു്. വ്യക്തിപരിമിതിയാണു് ദോഷഹേതുവായി എനിക്കു തോന്നിയിരുന്നതു്. സാവ്വത്രികജ്ഞാനം സ്വയംപൎയ്യാപ്തമായിരുന്നു; ജഗത്തു്, ജീവൻ, ചരിത്രം എന്നിവ നിരുപാധികാശയത്തിന്റെ അനുക്രമമായ വികാസമാകുന്നു. സാമ്രാജ്യികവും സാമുദായികവും രാഷ്ട്രീയവുമായ വിശ്വാസപ്രമാണങ്ങളും ചിന്താഗതികളും കേവലയുക്തിയുമായി പൊരുത്തപ്പെടുന്നുണ്ടോ എന്നു പരിശോധിക്കേണ്ടതുണ്ടു്. വികാരം ഒരു തരം രോഗമായിട്ടാണു്, ബുദ്ധിഭ്രമത്തിന്റെ അടയാളമായിട്ടാണു്, എനിക്കു തോന്നിയിരുന്നതു്. പരിശുദ്ധയുക്തിയുടെ അഭിവ്യഞ്ജനത്തിനു്, അയുക്തിയുടെയും വ്യഷ്ടിയുടെയും ജഡത്തിന്റെയും

എതിപ്പിനെ എങ്ങനെ അതിക്രമിക്കാം എന്നതായിരുന്നു ജീവിതത്തിന്റെയും സമുദായത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും നിയമനിർമ്മാണത്തിന്റെയും മുമ്പിലുള്ള വലിയ പ്രശ്നം. അയുക്തിയുടെ ബന്ധനത്തിൽനിന്നും ജനതയുടെ മോചനം, സമത്വം സ്വാതന്ത്ര്യം സാഹോദര്യം എന്നീ മുദ്രാവാക്യങ്ങൾ ഉൾക്കൊള്ളുന്ന ഒരു പുതിയ രാഷ്ട്രീയ വിപ്ലവത്തിൽക്കൂടി സാധിക്കും എന്ന്, പരിചയസമ്പന്നനല്ലാത്ത ഒരു യുവ ആദർശവാദിയുടെ ആവേശത്തോടെ ഞാനും കരുതിയിരുന്നു.

സ്വാർവ്വത്രികയുക്തിയുടെ സർവ്വാധീശത്വവും സദാചാരബോധത്തിന്റെ അടിസ്ഥാനം വ്യക്തിയാണെന്ന്, ചിന്താഗതിയുടെ നിഷേധവും വേഗം വിവേകാനന്ദന്റെ ബുദ്ധിയെ സംതൃപ്തമാക്കിയ ആശയങ്ങളായിരുന്നു. അതു് അവിശ്വാസത്തിന്റെയും ഭൗതികവാദത്തിന്റെയുംമേൽ അദ്ദേഹത്തിനു് നിർണ്ണായകമായ ഒരു വിജയം നല്കി. അത്രമാത്രമല്ല, അവ അദ്ദേഹത്തിന്റെ ജീവിതയാത്രയ്ക്കു് ഒരു ലക്ഷ്യവും മാർഗ്ഗവും നിർദ്ദേശിച്ചു. പക്ഷേ ഇതു് അദ്ദേഹത്തിനു് ശാന്തി അരുളിയില്ല. സംഘട്ടനം കൂടുതൽ ഉള്ളിലേയ്ക്കു കടന്നു. അദ്ദേഹത്തിന്റെ മൃദുലഭാവത്തേയും സ്വതന്ത്രസ്വഭാവത്തേയും അടിച്ചമർത്തണമെന്നു് സാർവ്വത്രികയുക്തി നിർബന്ധിച്ചു. അദ്ദേഹത്തിന്റെ ഇന്ദ്രിയങ്ങൾ സൂക്ഷ്മങ്ങളും തീക്ഷ്ണങ്ങളും; സ്വാഭാവിക പ്രവണതകളും വികാരങ്ങളുമാകട്ടെ ശക്തങ്ങളും അദമ്യങ്ങളും; യുവമനം മൃദുലം; ആഹ്ലാദം സ്വച്ഛന്ദവും ഉല്ലാസഭരിതവും. ഇവയെ അമർത്തുകയെന്നുവെച്ചാൽ അദ്ദേഹത്തിന്റെ നൈസർഗ്ഗികഭാവത്തെ, സ്വന്തം വ്യക്തിത്വത്തെത്തന്നെ, കൊല്ലുകയെന്നർത്ഥം. ഈ സംഘട്ടനം വളരെ വേഗം ഗുരുതരമായ ഒരു സന്മാർഗ്ഗപ്രശ്നമായി മാറി; വികാരങ്ങളുടെയും ഇന്ദ്രിയങ്ങളുടേയും മേൽ അധീശത്വം സ്ഥാപിക്കാൻ യുക്തി യുദ്ധമാരംഭിച്ചു. ഇന്ദ്രിയാകർഷണങ്ങളും യുവതൃഷ്ണകളും അദ്ദേഹത്തിനിപ്പോൾ അശുദ്ധവും പ്രാകൃതവും ജഡികവുമായിത്തോന്നി. കനത്ത ഇരുളടഞ്ഞ പരീക്ഷണഘട്ടമായിരുന്നു ഇതു്. താൻ തികച്ചും വെറുത്തിരുന്ന സ്വഭാവത്തോടും പ്രവൃത്തികളോടുംകൂടിയ ആളുകളുമായി തന്റെ സംഗീതവാസന കാരണം അദ്ദേഹത്തിനു അടുക്കേണ്ടതായി വന്നു. എന്നാൽ അദ്ദേഹത്തിന്റെ ഉല്ലാസവാസന അതിൽനിന്നു് വിട്ടുനില്ക്കാനും സമ്മതിച്ചില്ല. അതിനാൽ ഏതെങ്കിലും സായാഹ്നത്തിൽ സംഗീതക്കച്ചേരിക്കു് ഞാനും കൂടെച്ചെന്നാൽ അദ്ദേഹത്തിനു് വളരെ ആശ്വാസമായിത്തോന്നിയിരുന്നു.

ശുദ്ധവും ഉച്ചവും ആത്മാർത്ഥവും ആവേശഭരിതവുമായ ഒരു സ്വഭാവത്തെ ഞാൻ വിവേകാനന്ദനിൽ കണ്ടു. അദ്ദേഹം തീച്ച്യാ

യും തലതിരിഞ്ഞ ഒരു തൊട്ടുകൂടായ്മക്കാരനായിരുന്നില്ല. അദ്ദേഹം പുച്ഛത്തോടെ ഗ്രാമ്യഭാഷ പ്രയോഗിക്കാറുണ്ട്; എന്റെ നിരപരാധതയെ മാനിച്ച് എന്നെ ഒഴിച്ചുവിടാറുമുണ്ട്. ആചാരോപചാരങ്ങളെ ഗണ്യമാക്കാറില്ല; ആഭിജാത്യത്തെ നടക്കി, നേരമ്പോക്കിനു വേണ്ടി തന്റെ യഥാൎത്ഥസ്വഭാവം വിട്ടു് വേറെ മട്ടിൽ പെരുമാറുമായിരുന്നു. എന്നാൽ അകക്കാമ്പിൽ അദ്ദേഹം കാമമെന്ന ദുർദ്ദേവതയോടും സൂക്ഷ്മവും അഗ്രാഹ്യവുമായ മോഹത്തോടും തീവ്രമായി അടരാടി.

നിരന്തരസംഘട്ടനത്തിൽനിന്നും ബന്ധനത്തിൽനിന്നും മോചനമേകുന്ന ഒരു ശക്തിക്കുവേണ്ടിയുള്ള ആത്മാൎത്ഥമായ അന്വേഷണത്തിൽ കേവലയുക്തിയുടെ അധീശതയെ മാത്രമേ എനിക്കു് നിർദ്ദേശിക്കാൻ കഴിഞ്ഞുള്ളു; സൎവ്വവ്യാപകമായ യുക്തിയുമായി താദാത്മ്യപ്പെടുന്നതുകൊണ്ടു കിട്ടുന്ന അനിൎവ്വാച്യമായ ശാന്തി ഞാൻ ചൂണ്ടിക്കാണിച്ചു. പ്ലേറ്റോയുടെ അതീന്ദ്രിയതത്വചിന്തയുടെ മേന്മയിൽ വിശ്വസിക്കുന്ന കാലമായിരുന്നു എനിക്കതു്. അദമ്യങ്ങളായ ഇന്ദ്രിയങ്ങളുടേയോ അനിയന്ത്രിതമായ ഒരു സ്വഭാവവിശേഷത്തിന്റെയോ അനുഭവം എനിക്കപ്പോളുണ്ടായിരുന്നില്ല. ഈശ്വരകാരുണ്യമെന്നോ ഗുരുകൃപയെന്നോ ഒക്കെ പറയുന്ന ബാഹ്യങ്ങളായ താങ്ങുകളുടെയും തണലുകളുടെയും തുണതേടി സ്വന്തം പ്രവൎത്തനസ്വാതന്ത്ര്യം അവയ്ക്കു് അടിയറവെയ്ക്കാനുള്ള ക്ഷമയോ, സമ്മതമോ, മനോഭാവമോ എനിക്കില്ലായിരുന്നു. വികാരവും സ്വഭാവവും യുക്തിയുമായി പൊരുത്തപ്പെടുത്തേണ്ട ഒരാവശ്യം എനിക്കു തോന്നിയില്ല. ആത്മാനുസന്ധാനത്തിൽ ഇച്ഛാശക്തിയുടെ വിരുദ്ധങ്ങളായ ഭാവങ്ങരം എനിക്കന്നു് അനുഭവപ്പെട്ടിരുന്നില്ല. ആദൎശവും അനുഭവവും തമ്മിൽ, ചൈതന്യവും ജഡവും തമ്മിൽ ഉള്ള വൈരുദ്ധ്യം ബാഹ്യമായിട്ടു് ഞാൻ കണ്ടിരുന്നു; പില്ക്കാലത്തു് അതേ സംഘട്ടനം ആന്തരമായിട്ടും ഞാനനുഭവിച്ചു. പക്ഷേ അതു് വിവേകാനന്ദനു് നേരിടേണ്ടിവന്നതിൽനിന്നും തുലോം ഭിന്നമായ രൂപത്തിലായിരുന്നു. എന്തായാലും അക്കാലത്തു് അദ്ദേഹത്തിന്റെ പ്രശ്നങ്ങരം എനിക്കു് പ്രശ്നങ്ങളായിരുന്നില്ല; എന്റെ വിഷമതകരം അദ്ദേഹത്തിനും ഇല്ലായിരുന്നു.

തന്റെ ബുദ്ധി സൎവ്വവ്യാപിയായ സത്തയാൽ സംതൃപ്തമായെങ്കിലും, ഹൃദയം വ്യക്തിയിൽ ബദ്ധമാണു് എന്നു് അദ്ദേഹം സമ്മതിക്കുകയുണ്ടായി. വെളുത്തുവിളറി ചോരയററ ഒരു യുക്തി, സിദ്ധാന്തപരമായി അധീശമെങ്കിലും അനുഭവത്തിൽ അങ്ങനെയല്ലാത്ത ഒന്നു്, പ്രലോഭനസമയങ്ങളിൽ സഹായഹസ്തം നീട്ടാൻ

സമത്ഥമല്ല എന്നദ്ദേഹം പറഞ്ഞു. എൻെറ തത്വചിന്ത ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുമോ, ആത്മമോചനത്തിനു് സാക്ഷാത്തായിട്ടു് തുണയരുളാൻ സമത്ഥമോ, എന്നറിയാനാവശ്യപ്പെട്ടു അദ്ദേഹം. ചുരുക്കത്തിൽ, കൺമുന്നിൽ തിളങ്ങിവിളങ്ങുന്ന ഒരു മൂത്തസത്യത്തെയാണു് അദ്ദേഹത്തിനുവേണ്ടിയിരുന്നതു്. സവ്വോപരി, പാലിക്കാൻ, ഉദ്ധരിക്കാൻ, സംരക്ഷിക്കാൻ കഴിവുള്ള ഒരു കരത്തിനുവേണ്ടി അദ്ദേഹം കേണു; തൻെറ നിവ്വീര്യതയെ നീക്കുകയും ശൂന്യതയെ മഹനീയതകൊണ്ടു നിറയ്ക്കുകയും ചെയ്യുന്ന ഒരു ശക്തിക്കുവേണ്ടി അദ്ദേഹം കാതരനായി; തൻെറ ആത്മാവിൻെറ വിക്ഷോഭങ്ങളെ സംശാന്തമാക്കാൻ കെൽപ്പുററ പൂണ്ണത വടിവെടുത്ത ഒരു ഗുരുനാഥനെ കണ്ടെത്താൻ വ്യാകുലപ്പെട്ടു.

പൂണ്ണതയുടെ മൂത്തിയെ കണ്ടെത്താനുള്ള ഈ വെമ്പൽ, തന്നിൽ നിന്നന്യനായ ഒരു മോചകനുവേണ്ടിയുള്ള ഈ മാഗ്ഗണം, ഇന്ദ്രിയത്തിനുവേണ്ടി യുക്തിയെ ബലികൊടുക്കുന്ന ഈ സംരംഭം, അയുക്തിയിൽ നിന്നുടലെടുത്ത ഒരു ദൗർബ്ബല്യമായിട്ടാണു് അക്കാലത്തെനിക്കു തോന്നിയതു്. ആത്മാവിനോടു മല്ലിടുന്ന ഈ യുവാവിൻെറ പ്രശ്നങ്ങൾക്കു് പരിഹാരമരുളാൻ പരിജ്ഞാനശൂന്യനും യുവാവുമായ എനിക്കു കഴിഞ്ഞില്ല. വിവേകാനന്ദൻ വേഗം ബ്രഹ്മസമാജത്തിലെ ആചാര്യന്മാരുടെയും പ്രചാരകന്മാരുടെയും അടുത്തെത്തി സോക്രട്ടീസിൻെറ ഹാസ്യഭാവത്തോടെ, ആദശ്ശത്തെ പ്രത്യക്ഷമാക്കിക്കാണിക്കാൻ, സത്യത്തെ ദൃഷ്ടിഗോചരമാക്കിക്കൊടുക്കാൻ മോക്ഷദായകമായ ഒരു ശക്തിയെ ഹസ്തഗ്രാഹ്യമാക്കിച്ചെയ്യാൻ, ആവശ്യപ്പെട്ടു. സദാചാരസിദ്ധാന്തങ്ങളും, തത്വചിന്തകളും, മാനസികാഹാരത്തിനുവേണ്ടിയുള്ള വെളിപാടുകളും, വേണ്ടതിലധികം അവിടെ കണ്ടുവെന്നും അവയൊക്കെ അരോചകമായിത്തോന്നിയെന്നും അദ്ദേഹം നീററലോടെ പരാതിപ്പെട്ടു. വിവിധാചാര്യന്മാരെയും വിശ്വാസപ്രമാണങ്ങളെയും ആചാരസമ്പ്രദായങ്ങളെയും അദ്ദേഹം പരീക്ഷിച്ചുനോക്കി. ഇതേ ജിജ്ഞാസയാണു് വിവേകാനന്ദനെ ദക്ഷിണേശ്വരത്തെ പരമഹംസൻെറ സമീപമെത്തിച്ചതു്; ആദ്യം ചെന്നതു് ഒരു സംശയഭാവത്തോടെയാണെന്നതു് വാസ്തവംതന്നെ. അതിനു മുമ്പാരും പറയാത്ത ആധികാരികതയോടെ പരമഹംസൻ അദ്ദേഹത്തോടു് സംസാരിച്ചു. പരമഹംസൻെറ ശക്തി വിവേകാനന്ദൻെറ മാനസികവ്രണങ്ങളാം ഉണക്കി ആത്മാവിനു ശാന്തിയരുളി; എന്നാലും വിവേകാനന്ദൻെറ അധൃഷ്യമായ ബുദ്ധി ഇനിയും ആചാര്യനെ അംഗീകരിച്ചുകഴിഞ്ഞിട്ടില്ല. അദ്ദേഹത്തിൻെറ മനസ്സു് പിന്നെയും സംശയിച്ചു; ആചാര്യൻെറ സന്നിധിയിൽ തനിക്കനുഭവപ്പെട്ട

ശാന്തി വെറും വിഭ്രാന്തിയല്ലയോ എന്ന സംശയമായി; ആ കുശാഗ്ര ബുദ്ധിയുടെ സംശയങ്ങൾ ക്രമേണമാത്രമേ നീങ്ങിയുള്ളു. പ്രത്യക്ഷ ദർശനത്തിൻെറ ബോധദാർഢ്യത്തിൽ സംശയങ്ങളെല്ലാം അപ്ര ത്യക്ഷമായി.''

ദൃഢവും സത്യവും നിത്യവും തൃപ്തികരവുമായ ജ്ഞാനത്തിനു വേണ്ടി നരൻ യഥാർത്ഥമായും വ്യാകുലനായി. സംശയവും അനി ശ്ചിതത്വവുമാകുന്ന ചെളിക്കുഴിയിൽനിന്നും പുറത്തു കടക്കാൻ അദ്ദേ ഹം ഉഴറി. അജ്ഞേയവാദത്തിൻെറ നാദം നരേന്ദ്രന് പ്രാണവേദന യുടെ നിനാദമായിരുന്നു. അതദ്ദേഹത്തിൻെറ മനസ്സിനെ വല്ലാതെ അലട്ടി. വിഷാദവും ശൂന്യതയും നരേന്ദ്രനെ ബാധിച്ചു. കാരണം അവ്യക്തമായിരുന്നു. ഓരോ നോട്ടവും ഓരോ അടിവെപ്പും വേദ നാജനകമായ ആ സംശയത്തിൻെറ ലോകത്തിൽ അദ്ദേഹത്തെ എത്തിച്ചു. സാധാരണതത്ത്വചിന്തകൻ ഇതിനെ ഉദാസീനമായി വീക്ഷിക്കുന്നു; പക്ഷേ സത്യസന്ദർശനത്തിനുഴറുന്നയാൾ ഹൃദയവേദന യോടെയാണിതിൽ നിലകൊള്ളുന്നതു്. ആദർശത്തിൻെറയും പാര മ്പര്യത്തിൻെറയും ലോകം മുഴുവൻ തകർന്നുവീണാലും ലൗകികമനു ഷ്യൻ തെല്ലും ശ്രദ്ധിക്കുന്നില്ല. ശുഭപ്രതീക്ഷാഭംഗംകൊണ്ടുള്ള വ്യഥ അവനറിയുന്നില്ല. ബുദ്ധിയുടെ ഈ സംഭ്രമത്തിൻെറയും അജ്ഞേയ തയുടെയും ഇടയ്ക്കും നരേന്ദ്രൻ ധ്യാനം ശീലിച്ചിരുന്നു; അദ്ധ്യാത്മ സാധനകൾ തുടർന്നുപോന്നു. ധ്യാനത്തിൽ മനസ്സിനെ നിശ്ചല മാക്കാനുള്ള ഈ അഭ്യാസം അദ്ദേഹത്തിന് വലിയ മനശ്ശാന്തി നല്കി. ആ അവസ്ഥയിൽ മനസ്സ് സമ്പൂർണ്ണം ശാന്തവും നിശ്ച ലവുമായപ്പോൾ ചില സമയത്തു് അദ്ദേഹം സ്വസ്വരൂപത്തിൽ ലയിക്കാറുണ്ടു്. അവിടെ സംശയിക്കുന്ന മനസ്സിനു പ്രവേശനമില്ല. ഈ അവസരങ്ങളിൽ, മനസ്സിനെ ഒരു പരമതത്ത്വത്തിൽ നിശ്ചലമാക്കിനിർത്താൻ, ദക്ഷിണേശ്വരസന്ദർശനവേളകളിൽ തനി ക്കുണ്ടായ ദർശനങ്ങൾ അദ്ദേഹത്തെ സഹായിച്ചു. മനസ്സ് എത്ര എടുത്തുചാടിയാലും, ധ്യാനം വിടാതെ അഭ്യസിക്കു ന്നതിന് ശ്രീരാമകൃഷ്ണൻെറ ഈ വാണികൾ നരേന്ദ്രനെ വളരെ യേറെ തുണച്ചു: 'മനുഷ്യമനസ്സിൻെറ ആത്മാർത്ഥമായ പ്രാർത്ഥന ഈശ്വരൻ ചെവിക്കൊള്ളുന്നു. നീയെന്നെ കാണുന്നതിലും തീവ്രമായി ഈശ്വരനെ കാണാൻ സാധിക്കുമെന്നു ഞാൻ ആണയിട്ടു പറയുന്നു. നീയെന്നോടു വർത്തമാനം പറയുന്നതിലും അടു പ്പത്തോടുകൂടി ഈശ്വരനോടു വർത്തമാനം പറയാൻ സാധിക്കും. അദ്ദേ ഹത്തിൻെറ വാക്കുകൾ കേൾക്കാം, സ്പർശം ഏല്ക്കാം. വിവിധ ദേവ താരൂപങ്ങളിൽ നീ വിശ്വസിച്ചുകൊള്ളണമെന്നില്ല. അവയെ

മനുഷ്യകല്പനയെന്നു നീ ഉപേക്ഷിച്ചോളൂ. പ്രപഞ്ചനിയാമകനായ ഒരു പരമതത്ത്വത്തിൽ നിനക്കു വിശ്വാസമുണ്ടെങ്കിൽ നിനക്കിങ്ങനെ പ്രാർത്ഥിക്കാം – അല്ലയോ സർവ്വേശ്വര, എനിക്കു വിടുത്തെ അറിയുകയില്ല. അവിടുത്തെ യഥാർത്ഥസ്വരൂപം എനിക്കു കാണിച്ചുതരാൻ തിരുവുള്ളമുണ്ടാകുമാറാകണേ–'' ഗുരുനാഥന്റെ ഈ അരുളപ്പാടുകൾ നരേന്ദ്രനെ വളരെയധികം പ്രോത്സാഹിപ്പിച്ചു. അദ്ധ്യാത്മസാധനകൾ തുടർന്നുകൊണ്ടുപോകാൻ അവ നരേന്ദ്രനു സഹായകമായി. പ്രപഞ്ചനിയന്താവായിട്ട് ഒരീശ്വരൻ ഉണ്ട് എന്നതിനു സൂചനകൾ നല്കാനേ മാനവമനസ്സിനു കെല്പുള്ളു എന്ന ഹാമിൽട്ടൺ ചിന്തകന്റെ അഭിപ്രായം നരേന്ദ്രനെ വളരെ ആകർഷിച്ചു. ഈശ്വരനെക്കുറിച്ച് ശരിയായ അറിവു തരാൻ ബുദ്ധി സമർത്ഥമല്ല. ഇവിടെ തത്ത്വാന്വേഷണം അസ്തമിക്കുന്നു, മതം ഉദിക്കുന്നു. ഈ അഭിപ്രായം നരൻ പലപ്പോഴും ഉദ്ധരിക്കാറുണ്ട്. അദ്ധ്യാത്മസാധനകൾക്കായി കൂടുതൽ സമയവും കഴിവും നരേന്ദ്രൻ ഉപയോഗിക്കാൻ തുടങ്ങിയെങ്കിലും അദ്ദേഹം തന്റെ തത്ത്വചിന്താഗ്രന്ഥങ്ങൾ വലിച്ചെറിഞ്ഞില്ല. വാസ്തവം പറഞ്ഞാൽ അദ്ധ്യയനം, സംഗീതം, ധ്യാനം എന്നിവയിൽ അദ്ദേഹത്തിന്റെ മനസ്സു മുഴുവൻ വ്യാപൃതമായിരുന്നു.

നരേന്ദ്രൻ ധ്യാനത്തിൽ ഒരു പുതിയ മുറ ആരംഭിച്ചു. ഇതുവരെ ബ്രഹ്മസമാജക്കാരുടെ സമ്പ്രദായമനുസരിച്ച് സഗുണനും എന്നാൽ നിരാകാരനുമായ ഈശ്വരനെയാണു ധ്യാനിച്ചിരുന്നത്. എന്നാലിപ്പോൾ അദ്ദേഹം അകമഴിഞ്ഞു പ്രാർത്ഥിച്ചു: 'പ്രഭോ, എന്നിൽ കനിഞ്ഞാലും, അവിടുത്തെ സത്യമായ സ്വരൂപം എനിക്കു കാണിച്ചുതന്നാലും.' മനസ്സിൽനിന്നു മററു ചിന്തകളെയെല്ലാം അകററും. അല്പനേരം കഴിയുമ്പോൾ മനസ്സ് ആത്മാവിലുറയ്ക്കും; ദേഹബോധമകലും; ദേശകാലങ്ങൾ മറക്കും. വീട്ടിലെ മററംഗങ്ങളെല്ലാം ഉറക്കമാരംഭിക്കുമ്പോൾ നരേന്ദ്രൻ ഈ വിധത്തിൽ ധ്യാനം തുടങ്ങും. അനിർവ്വചനീയമായ ഒരു ശാന്തി അദ്ദേഹത്തിനു അപ്പോൾ അനുഭവപ്പെടും. അല്പം കഴിഞ്ഞാൽ ഒരു ആനന്ദലഹരി തോന്നുകയായി. അതു വന്നാൽപ്പിന്നെ എഴുന്നേററു പോകാൻ തോന്നുകയില്ല. ഒരിക്കൽ ഇതുമാതിരി ധ്യാനത്തിൽ മുഴുകിയിരിക്കുമ്പോൾ നരേന്ദ്രനു ബുദ്ധദേവന്റെ ദർശനം ലഭിക്കുകയുണ്ടായി.

കാലം കടന്നുപോയി. പലേ ആദ്ധ്യാത്മികാനുഭൂതികളും നരേന്ദ്രനു കൈവന്നു. നരേന്ദ്രന്റെ വ്യക്തിത്വം രൂപം കൊള്ളുന്നതിവിടെ കാണാം. സത്യാന്വേഷണത്തിൽ നരേന്ദ്രൻ അചഞ്ചലനായിരുന്നു. സാധാരണജനങ്ങൾക്കു ഭോഗ്യവസ്തുക്കളിലും ഇന്ദ്രിയങ്ങ

ളിലും ഉണ്ടാകുന്ന ആസക്തിയും വികാരവായ്പും നരേന്ദ്രനിൽ പ്രകടമാകുന്നതു് ജീവിതത്തെയും ജീവിതപ്രശ്നങ്ങളെയും മനസ്സിലാക്കാനും അവയെ നേരിടാനുമുള്ള ആവേശത്തിലും നിശ്ചയദാർഢ്യത്തിലുമാകുന്നു. അമ്മാതിരി ആത്മാർത്ഥതയുള്ളിടത്തു് അനുഭൂതി വന്നേ തീരൂ. മാനവജാതി നേടിവെച്ചിട്ടുള്ള ജ്ഞാനരാശിയെല്ലാം തേടിയിട്ടു്, ഭൗതികവിജ്ഞാനം മുഴുവൻ വ്യർത്ഥവും വിക്ഷേപകാരണവുമാണെന്നുള്ള നിഗമനത്തിലാണ് അദ്ദേഹം എത്തിച്ചേർന്നതു്. മെല്ലെയെങ്കിലും നിഷ്ണയമായും ചിന്താമണ്ഡലം വികസിച്ചു. തീവ്രചിന്തയുടെ ഫലമായി നരേന്ദ്രനു്, ജഗത്കാരണവും ചേതനവും അവാച്യവുമായ ഒരു പരമസത്യത്തിന്റെ സത്തയിൽ ദൃഢബോധം ഉളവായി. ദൈവങ്ങൾ അസത്യമായാലും ദൈവം സത്യമാണു് എന്നുറച്ചു നരേന്ദ്രൻ.

ബുദ്ധിപരമായ അഥവാ ആദ്ധ്യാത്മികമായ ഈ നിലയിലെത്തിച്ചേരാൻ, നരേന്ദ്രനു് ജന്മസിദ്ധമായ വിവേകവും ചിന്താശക്തിയും കൂടാതെ വേറെയും കാരണങ്ങളുണ്ടായിരുന്നു എന്നതു് വിസ്മരിക്കാവതല്ല. സദാ ജാഗരൂകനായ ഒരു അദ്ധ്യാത്മമാർഗ്ഗദർശിയുടെ മേൽനോട്ടത്തിൽ നരൻ, ആദ്യമൊക്കെ മെല്ലെയെങ്കിലും വിശാലമായ ഒരദ്ധ്യാത്മജീവിതം പടുത്തുയർത്താൻ ആരംഭിച്ചു. സംശയാകുലമായ നിലയിൽനിന്നും പ്രാർത്ഥനാഭാസുരമായ ഭാവിയിലേയ്ക്കു് ദൂരം കുറെ ഏറെയുണ്ടായിരുന്നു. ആത്മനിയന്ത്രണവും ത്യാഗവുമാകുന്ന മഹനീയാദർശങ്ങളിൽ തന്റെ ജീവിതം ഉറപ്പിക്കാൻ ആരംഭിച്ചതോടെ പ്രാർത്ഥനയും ധ്യാനവും നരേന്ദ്രനിൽ വേരൂന്നി. ചിത്തൈകാഗ്ര്യംതന്നെ ഒരുതരം പ്രാർത്ഥനയല്ലേ? ദിവ്യാനുഭൂതിക്കുള്ള ആകാംക്ഷ ഉത്കടമായി. ചിന്ത ഇന്ദ്രിയഗ്രാഹ്യമാവാനാഗ്രഹിച്ചു. ഈശ്വരനെന്ന ആശയം ഈശ്വരനെന്ന ഉണ്മയായി കാണണം. ആശയം അപ്രകാരം രൂപം കൊണ്ടാൽ 'ഇതു സത്യം, ഇതു് അസത്യം' എന്നാക്കു് പറയാൻ തന്റേടമുണ്ടാകും? ബുദ്ധി കണ്ടെത്തുന്ന സത്യങ്ങൾ വിവാദവിഷയമാകാം; അദ്ധ്യാത്മസത്യങ്ങൾ വിവാദാതീതങ്ങളാകുന്നു. അതുമാതിരി ഒരാകാംക്ഷ ഉണ്ടായാൽ, അത്ര ഉച്ചമായ ഒരു നിലയെക്കുറിച്ചുള്ള സങ്കല്പം പോലും ആദ്ധ്യാത്മികതയാണു്. ഈശ്വരൻ എന്ന ആശയത്തെക്കുറിച്ചു് നരൻ ഗാഢമായി ചിന്തിച്ചു. അനന്തചൈതന്യത്തിന്റെ അന്തഃസത്തയെക്കുറിച്ചു് അദ്ദേഹം ദിവാനിശം ധ്യാനിച്ചു. ധ്യാനം അദ്ദേഹത്തിന്റെ സ്വഭാവമായിത്തീർന്നു. സത്യം ദർശിക്കാനും സ്പർശിക്കാനും ഗ്രഹിക്കാനുമുള്ള വ്യഗ്രതയിൽ മസ്തിഷ്കത്തിന്റെ മതിലുകൾ ഒഴുകിപ്പോയി; അപരോക്ഷാനുഭൂതിക്കുള്ള കവാടം തുറക്കപ്പെട്ടു.

രാത്രിയിൽ, വ്യക്തിത്വത്തെ അതിൻെറ അടിത്തട്ടുവരെ അളന്നു. സ്വപ്നദശയിൽ മർത്ത്യസ്വപ്നത്തിനു വിഷയമല്ലാത്ത വസ്തുക്കാം അവ്യക്തമായി അദ്ദേഹം കണ്ടു. പ്രഭാതത്തിൽ ഉണന്നെഴന്നേല്ക്കുമ്പോഠം ഒരാനന്ദം അനുഭവപ്പെടാറുണ്ടു്. അദ്ദേഹത്തിൻെറ നിദ്ര സാധാരണജനങ്ങളുടേതിൽനിന്നും വ്യത്യസ്തമായിരുന്നു എന്നംഗീകരിച്ചാൽ മാത്രമേ ആ അനുഭവത്തിനു കാരണം കണ്ടെത്താൻ പററൂ. ഈ ആനന്ദാനുഭവവും താൽക്കാലികമായ സത്യദശ്നവും നരേന്ദ്രനു നിത്യസംഭവങ്ങളായിരുന്നു. ഇക്കാലത്താണു് ശരീരത്തിൽനിന്നും ഭിന്നനാണു് താൻ എന്നു് കൂടെക്കൂടെ തോന്നിയിരുന്നതു്.

നരൻ തൻെറ മാഗ്ഗദശ്കനായ ആചാര്യനെ കണ്ടുകഴിഞ്ഞപ്പോഠം തൻെറ സംഘട്ടനങ്ങളുടെ അറുതി വന്നുവെന്നും താൻ ശാന്തിനികേതനത്തിൽ എത്തിയെന്നും വിചാരിച്ചു. എന്നിട്ടും ഗുരുവിനെ പൂണ്ണമായും അംഗീകരിക്കാൻ അദ്ദേഹത്തിനു് അപ്പോഴും കഴിഞ്ഞില്ല. ശിഷ്യൻെറ അന്തർലീനമായ ആദ്ധ്യാത്മികതയെ ഉണത്താൻ ആചാര്യൻ പരിശ്രമിച്ചപ്പോഠം, ശിഷ്യൻ തൻെറ മേധാബലത്തെ അണിനിരത്തി. അദ്ദേഹം എതിത്തു, ചെറുത്തു. എന്നാൽ ആചായ്യൻ എങ്ങനെയുള്ളയാളായിരുന്നു? അദ്ദേഹത്തിൻെറ വാക്കുകളിൽ പറഞ്ഞാൽ, താനൊരു നീക്കോലിയല്ല; ഒന്നാംതരം മൂക്കൻ പാമ്പാണു്; കടിയേററാൽപിന്നെ പോംവഴിയില്ല. ക്രമേണ നരേന്ദ്രൻെറ എതിപ്പെല്ലാം അടങ്ങി, സമ്പൂണ്ണമായ ആത്മസമപ്പണത്തിൽ കലാശിച്ചു. നരേന്ദ്രൻെറ ആന്തരമായ പരിണാമവും ഉദ്ദീപനവും അതിസൂക്ഷ്മമാണു്. അതു് വാക്കിനു വിഷയമല്ല. ഗുരു ഇതു് ഇതരന്മാക്കു് അഗ്രാഹ്യമായ രീതിയിൽ സാധിച്ചു. നരേന്ദ്രൻെറ ബാഹ്യമായ മത്സരങ്ങളും ബുദ്ധിപരമായ പ്രതിരോധങ്ങളും മാത്രമേ മിത്രങ്ങാംക്കു് കാണാനും അറിയാനും കഴിഞ്ഞിട്ടുള്ളു. എന്നാൽ യഥാത്ഥത്തിലുണ്ടായ പരിവത്തനം ഒരു രഹസ്യമാകുന്നു; ഗുരുവിനു മാത്രമേ അതറിഞ്ഞുകൂട്ടൂ; ഒരു പക്ഷെ ശിഷ്യനും.

## പരീക്ഷണങ്ങളും കഷ്ടാരിഷ്ടങ്ങളും

സ്വാദ്ധ്യായത്തിലും ധ്യാനത്തിലും നരൻ തന്റെ കാലം നയിച്ചു. കൂടെക്കൂടെ ദക്ഷിണേശ്വരത്തു പോകും; വീട്ടിൽത്തന്നെ പ്രത്യേകമൊരു മുറിയിൽ ഒററയ്ക്കാണ് താമസം. തന്റെ പുത്രൻ ഒരു വലിയ നിയമപണ്ഡിതനായിക്കാണാൻ ആഗ്രഹിച്ച വിശ്വനാഥദത്തൻ നരേന്ദ്രനെ പ്രസിദ്ധനിയമജ്ഞനായ നിമായ്ചരൺ ബോസിന്റെ സഹകാരിയാക്കി. മകനെ വിവാഹിതനായിക്കാണാനും വിശ്വനാഥദത്തൻ ആഗ്രഹിച്ചു. പല തവണയും അദ്ദേഹം നരേന്ദ്രന്റെ വിവാഹത്തിനുള്ള ആലോചനകൾ നടത്തി; പക്ഷേ ഓരോ തവണയും എന്തെങ്കിലും കാരണംകൊണ്ട് ആ ഏർപ്പാടുകളൊക്കെ തകൎന്നു. നരന്റെ വിവാഹക്കാര്യത്തിൽ ശ്രീരാമകൃഷ്ണൻ തികച്ചും എതിരായിരുന്നു. അതൊരിക്കലും നടക്കരുതേ എന്ന് അദ്ദേഹം ജഗന്മാതാവിനോടു പ്രാൎത്ഥിച്ചു. അതിനുള്ള ആലോചനകൾ തകൎന്നുവെന്നു കേൾക്കുമ്പോൾ അദ്ദേഹത്തിനു വലിയ ആശ്വാസം തോന്നിയിരുന്നു. കാരണം ഒരു വ്യക്തിയുടെ സ്നേഹത്തിനുമാത്രമോ, ഒരു കുടുംബം പുലൎത്താനോ വേണ്ടി പിറന്നതല്ല നരേന്ദ്രൻ; പ്രത്യുത, ജഗദ്ധിതത്തിനു വേണ്ടിയായിരുന്നു അദ്ദേഹത്തിന്റെ ജനനം. എങ്കിലും നരേന്ദ്രന്റെ അച്ഛൻ കല്ക്കത്തയിലെ സമ്പത്തും പ്രതാപവുമുള്ള ഒരു കുടുംബക്കാരുമായി വേഴ്ചയ്ക്കു വേണ്ട ഏർപ്പാടുകളൊക്കെ ചെയ്തു. ഒരു നല്ല തുക സ്ത്രീധനമായി കൊടുക്കുന്നതിനു പുറമേ നരേന്ദ്രനെ ഇംഗ്ലണ്ടിലയച്ചു പഠിപ്പിക്കുന്നതിനും അവർ തയ്യാറായിരുന്നു. പക്ഷേ, വിവാഹം നടക്കുന്നതിനുമുമ്പേ അച്ഛൻ മരണമടഞ്ഞു. നരനിപ്പോൾ സ്വതന്ത്രനായി. വിവാഹബന്ധത്തിൽ കുടുങ്ങാതിരിക്കണമെന്ന അദ്ദേഹത്തിന്റെ നിശ്ചയം അചഞ്ചലമായിരുന്നു. പവിത്രതയും ബ്രഹ്മചര്യപാലനവും അദ്ദേഹം ജീവിതാദൎശമായി സ്വീകരിച്ചു. കുടുംബാംഗങ്ങൾ അദ്ദേഹത്തെ വിവാഹം ചെയ്യാൻ. വീണ്ടും വീണ്ടും നിൎബ്ബന്ധിച്ചപ്പോൾ അദ്ദേഹം പരുഷമായി ചോദിച്ചു: 'എന്തു് നിങ്ങളെന്നെ മുക്കിക്കൊല്ലാനോ ഭാവം? കല്യാണം കഴിച്ചാൽ എന്റെ കഥ തീൎന്നു!'

സന്ന്യാസജീവിതത്തിന്റെ മഹത്ത്വത്തെക്കുറിച്ച് നരൻ പലപ്പോഴും തന്റെ സ്നേഹിതന്മാരോടു സംസാരിക്കാറുണ്ട്. അവൎക്കുണ്ടോ അതൊക്കെ മനസ്സിലാകുന്നു? ലോകകാര്യങ്ങളിൽ ശ്രദ്ധിക്കാൻ അവർ നരേന്ദ്രനെ ഉപദേശിച്ചു. 'എന്തെങ്കിലുമൊന്നു തീൎച്ച

പ്പെടുത്തി അതിലുറച്ചുനിന്നുകൂടേ നരൻ ? നിങ്ങൾക്കു ശോഭനമായ ഒരു ഭാവിയുണ്ട്; ലോകത്തിനു നൽകാൻ കഴിയുന്ന നേട്ടങ്ങളിൽ കുറച്ചുകൂടിയൊന്നു കണ്ണുവെയ്ക്കണമെന്നുമാത്രം' എന്നു് ഒരു സ്നേഹിതൻ ഉപദേശിച്ചു. അവജ്ഞതയോടെ നരനതു് കേട്ടു. എന്നിട്ടു പറഞ്ഞു, താനും പലപ്പോഴും, സ്ഥാനമാനങ്ങളും സമ്പത്തും പ്രതാപവും വേണമെന്നാഗ്രഹിച്ചിട്ടുണ്ട്; പക്ഷേ ചിന്തിച്ചുനോക്കുമ്പോൾ മരണം വന്നു് ഇവയെയെല്ലാം മിഴുങ്ങുന്നു എന്ന സത്യം തന്നെ തുറിച്ചുനോക്കുന്നു എന്നു്. 'മരണത്തിനിരയാകുന്ന മഹത്ത്വം പടുത്തുയർത്തിയിട്ടെന്തു പ്രയോജനം? സന്ന്യാസിയുടെ ജീവിതം യഥാർത്ഥത്തിൽ ശ്രേഷ്ഠമാകുന്നു. അന്തകൻെറ ബലത്തെ അകററാൻ സന്ന്യാസി ശ്രമിക്കുന്നു. അനശ്വരമായ ഒരു സത്യത്തെ അവൻ തേടുന്നു. ലോകമോ, നശ്വരമായതിൽ ജീവിക്കുന്നു, നാശമടയുന്നു.' സ്നേഹിതന്മാർക്കു ബോദ്ധ്യമായില്ല. "കുഴപ്പമെന്താണെന്നോ? നരേന്ദ്രൻ ഒരു വയസ്സനെ കണ്ടുകൂടിയിട്ടുണ്ട്. ഗംഗാതീരത്തു്, ദക്ഷിണേശ്വരത്തെ കാളീക്ഷേത്രത്തിലാണു് ആ മനുഷ്യൻ താമസിക്കുന്നതു്. അദ്ദേഹം സന്ന്യാസജീവിതമാണു് നയിക്കുന്നതു്; കൂടെക്കൂടെ സമാധിയിൽ ലയിക്കുന്നുമുണ്ട്. അദ്ദേഹം സദാ ഈശ്വരചിന്ത ചെയ്യുന്നു. ഈശ്വരനാമം കീർത്തിക്കുന്നു. അദ്ദേഹത്തിനു് ലോകത്തെ സംബന്ധിച്ചു യാതൊന്നും അറിഞ്ഞുകൂടാ. ഈ മനുഷ്യനാണു് നരൻെറ ഭാവിയെക്കുറിച്ചുള്ള സങ്കല്പങ്ങളൊക്കെ തകിടംമറിക്കുന്നതു്. അദ്ദേഹം നരനെ ലോകകാര്യങ്ങളിൽനിന്നൊക്കെ തിരിച്ചു് അയാളുടെ ഭാവിയെ താറുമാറാക്കുന്നു. രാമകൃഷ്ണപരമഹംസനെന്നാണു് ആ വൃദ്ധൻെറ പേരു്. നരൻ, തനിക്കല്ലെങ്കിലും ബോധമുണ്ടെങ്കിൽ ആ മനുഷ്യൻെറ അടുക്കലേയ്ക്കുള്ള പോക്കു നിർത്തുക. അതു നിങ്ങളുടെ പഠിത്തം മുടക്കുന്നു. അതു തുടർന്നാൽ നിങ്ങളുടെ ഭാവിജീവിതം മുഴുവൻ വെള്ളത്തിലാകും. നിങ്ങൾക്കു് പല നല്ല കഴിവുകളുമുണ്ട്. മനസ്സുവെച്ചാൽ നിങ്ങൾക്കു് എന്തും സാധിക്കാം; ദക്ഷിണേശ്വരത്തേയ്ക്കുള്ള പോക്കു വേണ്ടെന്നുവെയ്ക്കണമെന്നു മാത്രം." ഇതായിരുന്നു ഒരു സ്നേഹിതൻെറ ഉപദേശം. നരൻ സഗൗരവം പറഞ്ഞു: 'നോക്കൂ, നിങ്ങൾക്കറിഞ്ഞുകൂടാ. എനിക്കുതന്നെയും മനസ്സിലാകുന്നില്ല; ഇല്ല, എനിക്കും മനസ്സിലാകുന്നില്ല. പക്ഷേ ഞാൻ, ആ വയസ്സനെ സ്നേഹിക്കുന്നു, ആ യോഗിയെ, ശ്രീരാമകൃഷ്ണനെ.'

കുറേ ദിവസത്തേയ്ക്കു നരേന്ദ്രൻ ദക്ഷിണേശ്വരത്തു ചെന്നില്ലെങ്കിൽ ശ്രീരാമകൃഷ്ണൻ ശിഷ്യൻെറ അടുക്കലേയ്ക്കു്, കല്കത്തയ്ക്കു്, വരും; വന്നു് ധ്യാനത്തെക്കുറിച്ചും മററു് അദ്ധ്യാത്മസാധനകളേക്കുറിച്ചും നരേന്ദ്രനു് പല ഉപദേശങ്ങളും നൽകും. മാതാപിതാക്കന്മാരുടെയും സ്വജനങ്ങളുടെയും നിർബ്ബന്ധം ചെറുത്തുനില്ക്കാനാവാതെ

നരേന്ദ്രൻ വിവാഹബന്ധത്തിൽപ്പെടാൻ സമ്മതിച്ചേയ്ക്കുമോ എന്നു് അദ്ദേഹം ഭയപ്പെട്ടു. പരിപൂർണ്ണമായി ബ്രഹ്മചര്യം പാലിക്കാൻ ഗുരുനാഥൻ ശിഷ്യനെ പ്രോത്സാഹിപ്പിച്ചു. അദ്ദേഹം ഒരു ദിവസം നരേന്ദ്രനോടു പറഞ്ഞു: ' പന്ത്രണ്ടു സംവത്സരം ശരിയായി ബ്രഹ്മചര്യം ദീക്ഷിച്ചാൽ ഒരു സൂക്ഷ്മശക്തി സ്വായത്തമാകും. അപ്പോൾ മററുള്ളവരുടെ മസ്തിഷ്കത്തെ ഭ്രമിപ്പിക്കുന്ന കാര്യങ്ങളും കൂടി അയാൾക്കു് ഗ്രഹിക്കാനും ധരിക്കാനും കഴിയും. ആ ഗ്രഹണധാരണശക്തിയിൽക്കൂടി സാധകനു് ഈശ്വരനെ സാക്ഷാത്തായി കാണാൻ കഴിയും. ആ പരിശുദ്ധബുദ്ധികൊണ്ടു മാത്രമേ ഒരുവനു് സത്യത്തെ സാക്ഷാത്കരിക്കാൻ സാധിക്കൂ.'

ശ്രീരാമകൃഷ്ണനുമായുള്ള സമ്പർക്കം കാരണമാണു് നരേന്ദ്രൻ വിവാഹത്തിനു് വിരോധിയായതു് എന്നു് വീട്ടിലെ സ്ത്രീകൾ തീരുമാനിച്ചു. ഇതിനെ സംബന്ധിച്ചു് നരേന്ദ്രൻ പില്ക്കാലം ഈ വിധം പറയുകയുണ്ടായി: 'ബ്രഹ്മചര്യത്തിന്റെ മഹത്വത്തെക്കുറിച്ചു് ഗുരുദേവൻ എന്നോടു് എന്റെ മുറിയിൽവെച്ചു് പറയുന്നതു് മുത്തശ്ശി പുറത്തുനിന്നു കേൾക്കാനിടയായി. മുത്തശ്ശി ഇതിനെപ്പററി അച്ഛനോടും അമ്മയോടും പറഞ്ഞു. ഞാൻ ലോകം ഉപേക്ഷിച്ചെങ്കിലോ എന്നവർക്കു് പേടിയായി. എന്നെ വിവാഹം ചെയ്യിക്കാൻ അവർക്കു് വലിയ ഉത്കണ്ഠയായി. വീടു വെടിഞ്ഞു് ഞാൻ സന്ന്യാസം സ്വീകരിച്ചെങ്കിലോ എന്നു് അമ്മയ്ക്കു് വല്ലാത്ത ഭയം. അമ്മ പലപ്പോഴും അതിനെക്കുറിച്ചു് എന്നോടു പറഞ്ഞിരുന്നു. ഞാൻ അങ്ങുമിങ്ങും തൊടാതെ എന്തെങ്കിലും മറുപടിയും പറയും. എന്റെ വിവാഹത്തിനുള്ള അവരുടെ ഏർപ്പാടുകളെല്ലാം ഗുരുദേവന്റെ ദൃഢമായ ഇച്ഛാശക്തികൊണ്ടു തകർന്നുപോയി. ഒരു തവണ വിവാഹത്തിനുള്ള ഏർപ്പാടുകളൊക്കെ ഉറപ്പിച്ചതായിരുന്നു. അപ്പോൾ നിസ്സാരമായ ഒരു അഭിപ്രായവ്യത്യാസം വന്നുകൂടി; അതോടെ ആലോചനകളൊക്കെ തകർന്നു.'

നരൻ 1884—ൽ ബി. എ. പരീക്ഷയ്ക്കു ചേർന്നുവെന്നു നാം കണ്ടു. പരീക്ഷ കഴിഞ്ഞു് ഏതാനും നാൾക്കുള്ളിൽ ലോകത്തിന്റെ കടുത്ത സ്വഭാവത്തെ നരേന്ദ്രനു് നേരിടേണ്ടതായിവന്നു. തന്റെ ലാഘവബുദ്ധിക്കും കുട്ടിത്തത്തിനും കനത്ത ഒരു ഞെട്ടലേററു. 1884-ാമാണ്ടിന്റെ ആദ്യകാലം. പരീക്ഷാഫലം ഇനിയും പുറത്തായിട്ടില്ല. ഒരു സായാഹ്നത്തിൽ, കല്ക്കത്താനഗരത്തിൽനിന്നും രണ്ടു മൈൽ അകലെയുള്ള വരാഹനഗരത്തിൽ ഒരു സ്നേഹിതനെ കാണാനായി നരേന്ദ്രൻ പോയി. നേരം ഇരുട്ടി. പല നേരമ്പോക്കുകളും പറഞ്ഞു കാലം കഴിച്ചു. വിനോദവും സംഗീതവും കൊടു

മ്പിരിക്കൊണ്ടിരിക്കുമ്പോഠം നരേന്ദ്രൻെറ വീട്ടിൽനിന്നും ഒരാഠം എത്തി, ഹൃദയസ്തംഭനംമൂലം അച്ഛൻ മരിച്ചു എന്ന ദാരുണവാൎത്ത അറിയിച്ചു. നരേന്ദ്രൻ ശോകാഭിഭൂതനായി. അദ്ദേഹം ഓടി വീട്ടിലെത്തി. അമ്മയും രണ്ടു സഹോദരിമാരും രണ്ടനുജന്മാരും നരേന്ദ്രനെയും കാത്തു് കരഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. നരൻ ദുഃഖാന്ധനായി. മിണ്ടാനോ കരയാനോ അദ്ദേഹത്തിനു വയ്യാതെയായി. പൂൎവ്വാചാരപ്രകാരം നരേന്ദ്രൻ അച്ഛൻെറ അപരക്രിയകളെല്ലാം നടത്തി.

വിശ്വനാഥൻെറ അപ്രതീക്ഷിതമായ അന്ത്യം ആ കുടുംബത്തെ നിരാശതാഗൎത്തത്തിലാഴ്ത്തി. കുടുംബത്തിൽ ധനം സമ്പാദിക്കുന്ന ഏകവ്യക്തി അദ്ദേഹമായിരുന്നു വരവിൽക്കവിഞ്ഞു് ചെലവു ചെയ്യുന്ന ഒരു പ്രകൃതക്കാരനായിരുന്നുതാനും അദ്ദേഹം. ഇടപാടുകാർ പലരും പണത്തിനു വന്നു ഞെരുക്കാൻ തുടങ്ങി. നരേന്ദ്രൻെറ അച്ഛനോടു് പലവിധത്തിലും കടപ്പാടുള്ള ബന്ധുജനങ്ങഠം ശത്രുക്കളായി മാറി. പാൎപ്പിടംപോലും അപഹരിക്കാൻ അവർ ഒരുങ്ങി. വരവിനം ഒന്നുമില്ലെങ്കിലും അഞ്ചെട്ടു പേരെ പോററേണ്ട ഭാരം നരേന്ദ്രൻെറ തലയിൽ വന്നുപെട്ടു. കഷ്ടകാലം വന്നുചേൎന്നു. സുഖപൂൎണ്ണമായ ജീവിതത്തിൽനിന്നും പെട്ടെന്നു് നരേന്ദ്രൻ കൊടിയ ദാരിദ്ര്യത്തിൻെറ നടുവിലേയ്ക്കു വലിച്ചെറിയപ്പെട്ടു. പലപ്പോഴും പച്ചപ്പട്ടിണിപോലും അനുഭവിക്കേണ്ടിവന്നു. ആ ദുൎദ്ദിനങ്ങഠം മറക്കാൻ അദ്ദേഹം പിൽക്കാലം ശ്രമിച്ചു; പക്ഷേ സാധിച്ചിട്ടില്ല. അത്രയ്ക്കു് അന്ധകാരാവൃതവും ദുരിതപൂൎണ്ണവുമായിരുന്നു ആ നാളുകഠം. വിറയ്ക്കാതെ, പതറാതെ, വിധിയെ നേരിടുന്നവനാണു് പുരുഷൻ. ജീവിതനൗകയെ കാററും കോളും വകവെയ്ക്കാതെ നിയന്ത്രിച്ചു് നിൎദ്ദിഷ്ടസ്ഥാനത്തടുപ്പിക്കുന്നവനാണു് ധീരൻ. നരനു് അതു സാധിച്ചു. അദ്ദേഹം ബി. ഏ. പരീക്ഷ ജയിച്ചു; നിയമപഠനത്തിനു ക്ലാസ്സിൽ ചേൎന്നു, കോളേജിലെ ഏററവും ദരിദ്രനായ വിദ്യാൎത്ഥി നരേന്ദ്രനായിരുന്നു. പരുപരുത്ത ഉടുതുണി; പലപ്പോഴും ഒട്ടിയവയറും; ചെരുപ്പിൻെറ കഥയോ പറയാനില്ല; ഈ നിലയിൽ വേണ്ടിയിരുന്നു ക്ലാസ്സിൽ പോകാൻ. വിശപ്പും ക്ഷീണവുംകൊണ്ടു് പലപ്പോഴും ബോധംകെട്ടു വീഴാറുണ്ടു്. ചില സ്നേഹിതന്മാർ ചിലപ്പോഠം അദ്ദേഹത്തെ തങ്ങളുടെ വീടുകളിലേയ്ക്കു ക്ഷണിച്ചു ഏറെനേരം വൎത്തമാനം പറഞ്ഞിരിക്കും. ആഹാരത്തിനു വിളിക്കുമ്പോഠം, വീട്ടിൽ പട്ടിണി കിടക്കുന്ന അമ്മയും സഹോദരങ്ങളും മനോമുകുരത്തിലെത്തും. അദ്ദേഹത്തിനു് ആഹാരം കഴിക്കാൻ കഴിഞ്ഞില്ല. അടിയന്തിരമായി വേറൊരിടത്തു പോകേണ്ടതുണ്ടു് എന്നും പറഞ്ഞു് നരേന്ദ്രൻ സ്ഥലം വിടും. വീട്ടിലെത്തിയാൽ, മററുള്ളവർ ഒരു പിടികൂടി കൂടുതൽ കഴിക്കട്ടെ എന്നു കരുതി

അദ്ദേഹം അത്യല്പം മാത്രം ആഹരിക്കും. നരേന്ദ്രൻെറ നിര്യാണ ത്തിനുശേഷം, അദ്ദേഹത്തിൻെറ അമ്മ, തൻെറ മകൻ തനിക്കു വേണ്ടി അക്കാലത്ത് സഹിച്ചിട്ടുള്ള ക്ലേശങ്ങളെയും കഷ്ടതക ളെയും കുറിച്ച് പല കഥകളും പറഞ്ഞിട്ടുണ്ട്. താൻ വേറൊ രിടത്ത് ഊണ് കഴിച്ചു എന്നുംപറഞ്ഞ് വീട്ടിൽ ഉണ്ണാതി രിക്കും. എന്നാൽ വാസ്തവത്തിൽ പട്ടിണിയായിരിക്കുംതാനും. താൻ പട്ടിണികിടന്നും മററുള്ളവക്ക് വയറുനിറയാൻ കിട്ടട്ടെ എന്നാണ് നരേന്ദ്രൻെറ വിചാരം. അത്തരമാണ് അദ്ദേഹ ത്തിൻെറ മഹത്ത്വവും സഹാനുഭൂതിയും ! അതേസമയം ഈവക പരീക്ഷണങ്ങളെയൊക്കെ നിസ്സാരമാക്കിത്തള്ളി, സന്തോഷമായും ഉത്സാഹമായും കഴിക്കാൻ ശ്രമിച്ചു. ദത്തവംശം അഭിമാനമാന്ന താണ്. അഭിമാനത്തിനടിയിൽ അവർ തങ്ങളുടെ ദീനത മറച്ചു വെച്ചു. പ്രഭുകുടുംബങ്ങളിലെ അംഗങ്ങഠം, നരേന്ദ്രൻെറ സ്നേഹിത ന്മാർ, മോടിയേറിയ വാഹനങ്ങളിൽ നരേന്ദ്രൻെറ വീട്ടിലെത്തും, അദ്ദേഹത്തെ ഉല്ലാസസവാരിക്കു കൂട്ടിക്കൊണ്ടുപോകാൻ. നരേന്ദ്രൻ ക്ഷീണിച്ചുവരുന്നതു് പട്ടിണികൊണ്ടാണെന്ന് അവർ തീരെ അറി ഞ്ഞില്ല. പിതൃവിയോഗംമൂലമുണ്ടായ ദുഃഖാധിക്യമാണതിനു കാരണമെന്നാണ് അവർ നിനച്ചത്.

കുനിന്മേൽ കുരുവെന്നപോലെ വേറൊരു ദുഘടവും വന്നുകൂടി. കുടുംബത്തിലെ മറെറാരു ശാഖക്കാർ, നരേന്ദ്രനും അമ്മയും പാ ത്തിരുന്ന വീടിൻെറ അവകാശത്തെക്കുറിച്ചു തക്കം ഉന്നയിച്ചു. അവരുടെ പേരിൽ ചില കുററങ്ങഠം കെട്ടിച്ചമച്ച് തക്കം കോടതി യിലെത്തിച്ചു. വീടു ഭാഗിക്കണമെന്നും, സിംഹഭാഗം അവക്ക് കിട്ട ണമെന്നും തക്കകക്ഷികഠം വാദിച്ചു. ഇതു നരേന്ദ്രന് വല്ലാത്തൊരു അടിയായി. അദ്ദേഹത്തിൻെറ അമ്മ അതുമൂലം അവശയായി. ദത്തകുടുംബക്കാർ തങ്ങളുടെ കുടുംബകാര്യങ്ങഠം പൊതുജനസമക്ഷം വിളിച്ചുപറയുകയെന്നോ! വ്യവഹാരം നീണ്ടുപോയി. നരേന്ദ്രൻെറ സഹിഷ്ണുത, മഹനീയത, പ്രതിഭ മുതലായ സദ്ഗുണങ്ങളെ പ്രകാശിപ്പിക്കുന്ന പല സംഭവങ്ങളും വ്യവഹാരം നടന്നുകൊണ്ടി രിക്കെ ഉണ്ടായിട്ടുണ്ട്. അവസാനം, നരേന്ദ്രനും കുടുംബത്തിന്നും അനുകൂലമായി വിധിയുണ്ടായി.

അതിനുശേഷം കാര്യങ്ങഠം കുറഞ്ഞൊന്ന് മെച്ചപ്പെട്ടു; എന്നുവെച്ച് സുഭിക്ഷമൊന്നുമായില്ല. വളരെ വഷത്തേയ്ക്ക് ഉണ്ണാനും ഉടുക്കാനുംകൂടി വളരെ കഷ്ടപ്പാടായിരുന്നു. എന്നാലും കിടപ്പാടം കൈവിട്ടുപോയില്ലല്ലൊ, തങ്ങഠം ഒരുമിച്ചുതന്നെ കഴി യുന്നുണ്ടല്ലോ, എന്നോത്ത് അവർ സന്തോഷിച്ചു. നിത്യവൃത്തിക്കു വേണ്ടതു് നേടാൻ നരേന്ദ്രൻ കിണഞ്ഞു പണിപ്പെട്ടു. അദ്ദേഹം

'ഫ്രീമേസൺ' എന്ന സംഘടനയിൽ അംഗമായി. അതിലെ അംഗങ്ങളുമായി പരിചയപ്പെട്ടാൽ, തനിക്കു ധനം സമ്പാദിക്കാൻ വല്ല വഴിയും തുറന്നുകിട്ടിയേക്കാമെന്നു കരുതിയാണ് അങ്ങനെ ചെയ്തതു്.

നരേന്ദ്രൻ ജോലിയന്വേഷിച്ച് പലയിടങ്ങളിലും കയറിയിറങ്ങി. മഹേന്ദ്രനാഥഗുപ്തൻ, ഇക്കാര്യം ഈശ്വരചന്ദ്രവിദ്യാസാഗരനോടു പറയുകയുണ്ടായി. അതനുസരിച്ച് നരേന്ദ്രനെ വിദ്യാസാഗരൻ തന്റെ ബൗബസാർ ഹൈസ്കൂളിലെ ഹെഡ്മാസ്റ്ററായി നിയമിച്ചു. ഒരു മാസം ആ ജോലിനോക്കി. അപ്പോഴേയ്ക്കും ജോലി നഷ്ടപ്പെട്ടു. വിദ്യാസാഗരന്റെ ജാമാതാവായിരുന്നു ആ സ്കൂളിന്റെ സെക്രട്ടറി. അയാൾക്കു് നരേന്ദ്രനെ ചൊല്പടിക്കു നിർത്തണം. അതിനൊന്നും വഴങ്ങുന്ന കൂട്ടത്തിലല്ല നരേന്ദ്രൻ. സെക്രട്ടറി ഒരു സൂത്രം പ്രയോഗിച്ചു: വിദ്യാസാഗരനു് ഒരു പരാതി. പുതിയ അദ്ധ്യാപകൻ പഠിപ്പിക്കാൻ കൊള്ളാത്ത ആളാണു് എന്നു് ഉയന്ന രണ്ടു ക്ലാസ്സുകളിലെ വിദ്യാത്ഥികൾ വിദ്യാസാഗരനു് എഴുതികൊടുത്തു. വിദ്യാസാഗരൻ മഹേന്ദ്രനെ വിളിച്ചു പറഞ്ഞു, 'അങ്ങനെയാണെങ്കിൽ നരേന്ദ്രനോടു പറഞ്ഞേക്കൂ ഇനി വരേണ്ടെന്നു്. ആവശ്യമില്ലെന്നു്.' ഇതു കേട്ടു മഹേന്ദ്രൻ വിഷമിച്ചു. വളരെ കഷ്ടപ്പെട്ടാണു് ഒരു ജോലി കിട്ടിയതു്, അതിങ്ങനെയുമായി. അദ്ദേഹം നരേന്ദ്രനോടു വിവരം പറഞ്ഞു. ശാന്തമായി നരേന്ദ്രൻ പറഞ്ഞു: 'പിള്ളേരെന്താണിങ്ങനെ പറയുന്നതെന്നു മനസ്സിലാകുന്നില്ല. ഞാൻ വീട്ടിൽവെച്ചു വേണ്ടപോലെ പാഠമെടുക്കാൻ തയ്യാറായിട്ടാണു് ക്ലാസ്സിൽ പോകാറു്.' അത്രതന്നെ, കഴിഞ്ഞു അതിനെക്കുറിച്ച്, സ്വയം സമത്ഥിക്കാനോ, അന്യരുടെ പേരിൽ ദോഷാരോപണം ചെയ്യാനോ പോയില്ല. ലോകഗുരു ആകാൻ വന്ന ആൾക്കു് സ്കൂളിൽ പഠിപ്പിക്കാൻ കഴിവില്ലപോലും! അല്ല, സ്കൂൾമാസ്റ്ററായി ജീവിതം കഴിക്കാൻ വന്നവനല്ല നരേന്ദ്രൻ. നരേന്ദ്രനെ വിവേകാനന്ദനാകാൻ വഴിയൊരുക്കിയ ആ സെക്രട്ടറിക്കും ധന്യവാദമപ്പിക്കാം.

കഷ്ടാരിഷ്ടങ്ങൾ തുടന്നു. എങ്ങനെയൊക്കെയോ അന്തിയാക്കി നാൾ നീക്കിയെന്നു മാത്രം. നരൻ നിരാശതയിൽ അമന്ന നിമിഷങ്ങളുമുണ്ടായിരുന്നു. എന്നാൽ തന്റെ ആന്തരചിന്ത പുറത്തു കാണിക്കാൻ ആത്മാഭിമാനം അനുവദിച്ചില്ല. പില്ക്കാലത്തു നേരിടേണ്ടിവന്ന പല ദുഘടങ്ങളും ദുരിതങ്ങളും പതറാതെ നേരിടാൻ ഈ കാലഘട്ടത്തിലെ തിക്താനുഭവങ്ങളുടെ സ്മരണകൾ കരുത്തു നല്കി. കാരണം, ഇതിലേറെ ദുഃഖങ്ങളും ദുരിതങ്ങളും ഉണ്ടാവാൻ വയ്യ. അവയെ കൂലുക്കംകൂടാതെ നേരിട്ടയാൾക്കു് ക്ലേശങ്ങളെ

ഭയമുണ്ടോ? തീയിൽ മുളച്ചതു വെയിലത്തു വാടുമോ? ഈ കഷ്ടപ്പാടുകൾ അമ്മയേയും മകനേയും തമ്മിൽ വളരെ അടുപ്പിച്ചു. അച്ഛന്റെ സ്വഭാവം മകനിലും കാണപ്പെട്ടു, എന്തുവന്നാലും ഒരിക്കലും പരാജയം സമ്മതിക്കാറില്ല.

ഈ ഇരുളടഞ്ഞ കാലഘട്ടത്തെക്കുറിച്ച് നരേന്ദ്രന്റെ സ്വന്തം വിവരണമാണിത്: "അശൗചം അവസാനിക്കും മുമ്പുതന്നെ എനിക്ക് ജോലി തേടി തെണ്ടിത്തിരിയേണ്ടതായിവന്നു. പൊരിയുന്ന വയറോടെ, കാലിൽ ചെരിപ്പുമില്ലാതെ, നട്ടുച്ചത്തെ എരിവെയിലിൽ, കൈയിലൊരു അപേക്ഷയുമായി ഞാൻ ആപ്പീസുതോറും കയറിയിറങ്ങി. എന്റെ ദുരവസ്ഥയിൽ അനുതപിക്കുന്ന ഒന്നോ രണ്ടോ ഉററ സ്നേഹിതന്മാർ ചിലപ്പോൾ കൂടെയുണ്ടായിരിക്കും. പക്ഷേ എവിടെയും എനിക്കെതിരെ വാതിൽ കൊട്ടിയടച്ചു. ജീവിതയാഥാർത്ഥ്യവുമായി എന്റെ ഈ ആദ്യത്തെ സമ്പർക്കത്തിൽനിന്നും, നിസ്സ്വാർത്ഥമായ സഹതാപം ഈ ലോകത്തിൽ വിരളമാണെന്ന് എനിക്കു ബോദ്ധ്യമായി. ദീനർക്കും ദരിദ്രർക്കും ഉലകത്തിൽ സ്ഥാനമില്ലെന്ന് എനിക്കു മനസ്സിലായി. കുറച്ചു ദിവസംമുമ്പുവരെ എനിക്കെന്തെങ്കിലും സഹായം ചെയ്യുന്നത് അഭിമാനമായി കരുതിയിരുന്നവർ, തങ്ങൾക്കു വേണ്ടതിലധികം ഉണ്ടായിട്ടും, എന്നെ കൈവിട്ടു. ഇതൊക്കെ കണ്ടപ്പോൾ ഈ ദുനിയാവ് ചെയ്ത്താന്റെ വേലത്തരമാണെന്ന് എനിക്ക് ചിലപ്പോൾ തോന്നി. ഒരു ദിവസം കൈകാൽ കുഴഞ്ഞു വലഞ്ഞ് ഞാൻ മൈതാനത്തിലുള്ള 'ഒക്ടർലോണി' സ്മാരകത്തിന്റെ തണലിൽ ചെന്നിരിപ്പായി. എന്റെ കൂടെ ചില സ്നേഹിതന്മാരുമുണ്ടായിരുന്നു. അവരിലൊരാൾ, ഒരുപക്ഷേ എന്നെ സമാധാനിപ്പിക്കാൻവേണ്ടി, സർവ്വേശ്വരന്റെ അപാരകരുണയെ കീർത്തിച്ചുകൊണ്ട് ഒരു പാട്ടു പാടി. അതു കേട്ടിട്ട് തലയ്ക്ക് കനത്ത ഒരടി കിട്ടിയതുപോലെ തോന്നിയെനിക്ക്. എന്റെ അമ്മയുടെയും സഹോദരങ്ങളുടെയും നിസ്സഹായാവസ്ഥ ഞാനോർമ്മിച്ചു. കൊടിയ നിരാശതയോടും നീററലോടും കൂടി ഞാൻ വിളിച്ചുപറഞ്ഞു: 'ആ പാട്ടൊന്നു നിർത്തപ്പാ! പട്ടിണി കിടക്കുന്ന സ്വജനങ്ങൾ വീട്ടിലില്ലാത്ത, ഭാഗ്യം പിറന്ന ആളുകൾക്ക് ഈവക കല്പനകൾ ആനന്ദകരമായിരിക്കാം. അതെ, അങ്ങനെയൊക്കെ ഞാനും കരുതിയിരുന്ന ഒരു കാലമുണ്ടായിരുന്നു. പക്ഷേ, ഇന്ന്, ജീവിതത്തിലെ കടുത്ത യാഥാർത്ഥ്യങ്ങളുടെ മുമ്പിൽ അതൊക്കെ നിഷ്ഠുരപരിഹാസമായിത്തോന്നുന്നു.'

എന്റെ സ്നേഹിതന് വേദന തോന്നിയിരിക്കണം. എന്റെ വായിൽനിന്നും ഈ വാക്കുകൾ പുറത്തുചാടിച്ച തീവ്രദുഃഖം അയാൾക്കെങ്ങനെ അളക്കാനാകും? വീട്ടിലുള്ളവർക്ക് വേണ്ടത്ര

ആഹാരമില്ല, കൈയിൽ കാശുമില്ല, എന്ന നിലവരുമ്പോൾ ഞാൻ ചില സമയത്തു്, ഉണ്ണാനൊരാൾ ക്ഷണിച്ചിട്ടുണ്ടു് എന്നു് അമ്മയോടു പറഞ്ഞിട്ടു് പട്ടിണി കിടക്കും. സ്ഥിതിഗതികൾ മററുള്ളവരോടു പറയാൻ ആത്മാഭിമാനം എന്നെ അനുവദിച്ചില്ല. പണക്കാരായ സ്നേഹിതന്മാർ ചിലർ അവരുടെ ഗൃഹങ്ങളിലോ ഉദ്യാനത്തിലോ ചെന്നു പാട്ടു പാടാൻ ആവശ്യപ്പെടും. ഒഴിഞ്ഞുമാറാൻ കഴിവില്ലാത്ത അവസരങ്ങളിൽ സമ്മതിക്കും. അവരോടു് എൻെറ കഷ്ടപ്പാടുകൾ പറയാൻ എനിക്കു തോന്നിയില്ല. അവരോ, സ്വയം എൻെറ വിഷമങ്ങൾ ആരാഞ്ഞറിയാനൊട്ടു ശ്രമിച്ചതുമില്ല. 'നിങ്ങളെന്താണിന്നിത്ര വിളറി തളന്നിരിക്കുന്നതു് ?' എന്നു് അവരിൽ ചിലർ ചിലപ്പോൾ എന്നോടു ചോദിക്കാറുണ്ടു്. അവരിലൊരാൾ മാത്രമേ, ഞാനറിയാതെ എൻെറ ദാരിദ്ര്യത്തെക്കുറിച്ചറിഞ്ഞുള്ളു. അദ്ദേഹം ചിലപ്പോഴൊക്കെ ആളറിയാതെ ചില സഹായങ്ങൾ അമ്മയ്ക്കു് എത്തിച്ചുകൊടുത്തിരുന്നു. ആ ഉപകാരത്തിനു് ഞാനദ്ദേഹത്തോടു് വളരെ കടപ്പെട്ടവനാണു്.

അശുദ്ധമാർഗ്ഗങ്ങളിൽക്കൂടി ഉപജീവനമാർഗ്ഗം സമ്പാദിച്ചിരുന്ന ചില പഴയ ചങ്ങാതിമാർ എന്നോടു് അവരുടെ കൂട്ടത്തിൽ ചേരാൻ ഉപദേശിച്ചു. എനിക്കുണ്ടായപോലെ പെട്ടെന്നുണ്ടായ അത്യാഹിതംമൂലം അമ്മാതിരി ദുർമ്മാർഗ്ഗങ്ങൾ സ്വീകരിക്കാൻ നിർബ്ബന്ധരായ ചിലർ വാസ്തവമായും എന്നോടു് അനുതപിച്ചു. മററു വിഷമങ്ങളുമുണ്ടായിരുന്നു. പലതരം പ്രലോഭനങ്ങളും എൻെറ മുമ്പിലെത്തി. എൻെറ ദാരിദ്ര്യം നീക്കാൻ ധനികയായ ഒരു സ്ത്രീ ഒരുപായം നിർദ്ദേശിച്ചു. ഞാനതു് അവജ്ഞയോടെ നിരാകരിച്ചു. വേറൊരു സ്ത്രീയും അപ്രകാരം എന്നെ പ്രലോഭിപ്പിക്കാൻ നോക്കി. ഞാനവളോടു പറഞ്ഞു: 'നീ ദേഹഭോഗത്തിനുവേണ്ടി നിൻെറ ജീവിതം പാഴാക്കി. അന്തകൻെറ കരിനിഴൽ നിൻെറ മുമ്പിലെത്തിയിരിക്കുന്നു. അതിനെ നേരിടാൻ നീയെന്തെങ്കിലും ചെയ്തിട്ടുണ്ടോ ? ഈവക കെട്ട ആഗ്രഹങ്ങളൊക്കെ കൈവിട്ടു് ഈശ്വരനെ സ്മരിക്കുക.'

ഈവക ക്ലേശങ്ങളൊക്കെ ഉണ്ടായിട്ടും ഈശ്വരനിലും ഈശ്വരകാരുണ്യത്തിലും ഉള്ള എൻെറ വിശ്വാസത്തിനു് ഉലച്ചിലൊന്നും തട്ടിയില്ല. എല്ലാ ദിവസവും രാവിലെ ഈശ്വരനാമവും ഉച്ചരിച്ചുകൊണ്ടു് ഞാനെഴുന്നേല്ക്കും; എന്നിട്ടു് ജോലി തേടി പുറത്തുപോകും. ഒരു ദിവസം അമ്മയിതു കേൾക്കാനിടയായി. അതു കേട്ടു വലിയ വെറുപ്പോടെ അമ്മ പറഞ്ഞു: 'മിണ്ടാണ്ടിരിയെടാ ശപ്പാ ! നീ നിൻെറ കുട്ടിക്കാലംമുതല്ക്കേ ഈ ഈശ്വരനെ വിളിച്ചു തൊണ്ട പൊട്ടിക്കുന്നുണ്ടല്ലൊ. എന്നിട്ടു് നിൻെറ ഈശ്വരൻ നിനക്കെന്തു

ചെയ്തു ?' ഞാൻ ഞെട്ടിപ്പോയി. മനസ്സിൽ സംശയം കടന്നുകൂടി. 'വാസ്തവത്തിൽ ഈശ്വരനുണ്ടോ ? ഉണ്ടെങ്കിൽ മനുഷ്യന്റെ അകമഴിഞ്ഞ അപേക്ഷ അദ്ദേഹം ചെവിക്കൊള്ളുന്നുണ്ടോ ? ഉണ്ടെങ്കിൽ എന്റെ ഉള്ളുരുകിയ അപേക്ഷകരംക്കൊന്നും സമാധാനമില്ലാത്തതെന്തുകൊണ്ട് ? സർവ്വേശ്വരന്റെ വാത്സല്യമാന്ന സൃഷ്ടിയിൽ ഇത്രമാത്രം ദുരിതങ്ങരം വരാൻ കാരണമെന്തു് ? ദയാമയനായ ഭഗവാന്റെ പ്രപഞ്ചത്തിൽ ചെകുത്താൻ ചെങ്കോൽ നടത്താനെന്തു കാരണം ?' ഈ വക ചോദ്യങ്ങരം ഞാൻ സ്വയം ചോദിച്ചു. 'ഈശ്വരൻ നല്ലവനും ദയാമയനുമാണെങ്കിൽ, ദുർഭിക്ഷകാലത്തു് ഒരു പിടി കൊററിനു വഴിയില്ലാതെ ആയിരക്കണക്കിനാളുകരം മരണമടയുന്നതെന്തുകൊണ്ട് ?' എന്ന ഈശ്വരചന്ദ്രവിദ്യാസാഗരന്റെ ചോദ്യം തിക്തമായ പരിഹാസ്യത്തോടെ എന്റെ കാതിൽ മുഴങ്ങി. ഞാൻ ഈശ്വരനോടു് കലശലായിട്ടു പിണങ്ങി. സംശയത്തിനു് അകത്തു കടന്നുകൂടാൻ പററിയ ഒരു അവസരവുമായിരുന്നു അതു്.

ഗോപ്യമായിട്ടെന്തെങ്കിലും ചെയ്യുയെന്നതു് പണ്ടേ എന്റെ പ്രകൃതത്തിലില്ല. പ്രത്യുത, ഭയംകൊണ്ടോ മറെറന്തെങ്കിലും കാരണംകൊണ്ടോ എന്റെ ചിന്തകരംകൂടി അന്യരിൽനിന്നു് ഒളിച്ചുവെയ്ക്കുക എന്നതു് ബാല്യം മുതല്ക്കേ എന്റെ സ്വഭാവത്തിനു വിപരീതവുമായിരുന്നു. അതുകൊണ്ടു് ഈശ്വരൻ ഒരു കെട്ടുകഥയാണെന്നും, അഥവാ ഇനി ഈശ്വരനുണ്ടെങ്കിൽത്തന്നെ ഈശ്വരനെ വിളിച്ചു കേഴുന്നതു വ്യർത്ഥമാണെന്നു് ലോകസമക്ഷം തെളിയിക്കാൻ ഒരുമ്പെടുകയെന്നുള്ളതു് എന്നെ സംബന്ധിച്ചിടത്തോളം സ്വാഭാവികം മാത്രമായിരുന്നു. ഞാനൊരു നിരീശ്വരനാണെന്നും മദ്യപാനിയാണെന്നും ദുർന്നടത്തക്കാരനാണെന്നുമൊക്കെ ഒരു വാർത്ത നാടൊക്കെ പരന്നു. അടിസ്ഥാനശൂന്യമായി ഈ അപവാദം എന്റെ ഹൃദയത്തെ കുറെക്കൂടി കട്ടത്തതാക്കി. ഈ ദുഃഖപൂർണ്ണമായ ലോകത്തിൽ തെല്ലൊരു ആശ്വാസത്തിനുവേണ്ടി ഒരു മനുഷ്യൻ എന്തുതന്നെ ചെയ്താലും അതിൽ ഗർഹണീയമായിട്ടൊന്നുമില്ല എന്നു ഞാൻ പരസ്യമായി പ്രഖ്യാപിച്ചു. അതു മാത്രമല്ല, അമ്മാതിരി ഒരു ജീവിതത്തിന്റെ പ്രയോജനത്തെപ്പററി എനിക്കു ബോദ്ധ്യം വന്നിരുന്നുവെങ്കിൽ, ആരെയും ഭയന്നിട്ടൊന്നും ഞാനതിനെ അനുസരിക്കുന്നതിൽനിന്നും പിന്മാറുകയില്ല.

ഇതിനെക്കുറിച്ചു് വളച്ചൊടിച്ച ഒരു വാർത്ത ഗുരുദേവന്റെയും കല്ക്കത്തയിലെ അദ്ദേഹത്തിന്റെ ഭക്തന്മാരുടേയും കാതിലെത്തി. സ്ഥിതിഗതികരം നേരിട്ടറിയാൻ ഇവരിൽ ചിലർ എന്റെയടുത്തു വന്നു. കേട്ടുകേരംവിയിൽ ചിലതൊക്കെ അവർ വിശ്വസിക്കുന്നതായും സൂചിപ്പിച്ചു. അവരെന്നെ ഇത്ര നീചനെന്നു കരുതുന്നുവല്ലൊ എന്നു വിചാരിച്ചു് എനിക്കു പരിഭവം തോന്നി.

നരകപീഡനം പേടിച്ച് ഈശ്വരനിൽ വിശ്വസിക്കുന്നത് ഭീരുത്വമാണ് എന്നു ഞാൻ ഗതിമുട്ടിയ ആ ഘട്ടത്തിൽ അവരോടു നേരിട്ടു പറഞ്ഞു. ഈശ്വരൻെറ സത്തയെയും അസത്തയെയും കുറിച്ച് പല പാശ്ചാത്യദാർശനികന്മാരെയും ഉദ്ധരിച്ച് ഞാൻ അവരുമായി തർക്കിച്ചു. ഫലമോ, ഒരുവിധത്തിലും നേരെയാക്കാൻ നിവൃത്തിയില്ലാത്തവിധം ഞാൻ നശിച്ചു എന്ന ദൃഢബോധത്തോടെ അവർ യാത്ര പറഞ്ഞു. എനിക്കു സന്തോഷവുമായി. ശ്രീരാമകൃഷ്ണനും ഇതൊക്കെ വിശ്വസിച്ചേയ്ക്കും എന്നു ഞാൻ വിചാരിച്ചു. ആ ചിന്ത എൻെറ അഭിമാനത്തെ വല്ലാതെ വ്രണപ്പെടുത്തി. 'പോട്ടെ പോ. ഒരാളുടെ നല്ല അഭിപ്രായമോ ചീത്ത അഭിപ്രായമോ ഇമ്മാതിരി പൊള്ളയായ അടിത്തറയെ ആശ്രയിച്ചാണിരിക്കുന്നതെങ്കിൽ എനിക്കതു പുല്ലാണ്'' എന്നു ഞാൻ സ്വയം പറഞ്ഞു. അങ്ങനെയോ ഇങ്ങനെയോ യാതൊരഭിപ്രായവും പ്രകടിപ്പിക്കാതെ ഗുരുദേവനിതു് ആദ്യം വെറുതെ കേൾക്കുകമാത്രം ചെയ്തു. പക്ഷേ അദ്ദേഹത്തിൻെറ പ്രിയശിഷ്യന്മാരിൽ ഒരാളായ ഭവനാഥൻ കണ്ണുനീരോടുകൂടി 'പ്രഭോ, നരേന്ദ്രനിത്ര താണുപോകുമെന്നു ഞാൻ കരുതിയിരുന്നില്ല' എന്നു പറഞ്ഞപ്പോൾ, അദ്ദേഹം കലിപൂണ്ടരുളി: 'മിണ്ടാതിരിയെടാ വിഡ്ഢി! അങ്ങനെയൊരിക്കലും വരാൻ വഴിയില്ല എന്ന് അമ്മ എന്നോടു പറഞ്ഞിട്ടുണ്ട്. നീ ഇതുമാതിരി ഇനി എന്നോടു പറയുകയാണെങ്കിൽ എനിക്കു നിൻെറ മുഖത്തു നോക്കാനാവില്ല.' ഈ വാർത്ത പിന്നീടു കേട്ടപ്പോൾ ഞാൻ അദ്ഭുതപ്പെട്ടുപോയി.

ഇങ്ങനെ മനപ്പൂർവ്വം വലിച്ചുവരുത്തിയ നാസ്തികചിന്തകൾ എന്തുതന്നെയായിരുന്നാലും, ബാല്യകാലംമുതലേ ഞാൻ വ്യക്തമായി കണ്ട ദിവ്യദർശനങ്ങളുടെ, വിശേഷിച്ചും ശ്രീരാമകൃഷ്ണനുമായി പരിചയപ്പെട്ടതിനുശേഷമുള്ള അനുഭവങ്ങളുടെ സ്മരണ ഈശ്വരൻ സത്യമാവണമെന്നും അദ്ദേഹത്തെ സാക്ഷാത്കരിക്കാനെന്തെങ്കിലും ഉപായമുണ്ടാവാതിരിക്കയില്ല എന്നും ഉള്ള നിഗമനത്തിലേയ്ക്ക് എന്നെ നയിച്ചു. അല്ലാത്തപക്ഷം ജീവിതം വ്യർത്ഥമാണ്. ഈ നാനാവിധദുഃഖങ്ങളുടെയും ദുരിതങ്ങളുടേയും ഇടയ്ക്കും ആ വഴി എനിക്കു കണ്ടെത്തണം. നാളുകൾ കടന്നുപോയി. സംശയത്തിനും നിശ്ചയത്തിനുമിടയ്ക്കു കിടന്ന് മനസ്സ് ആടി. എൻെറ ദാരിദ്ര്യവും പഴയപടി തുടർന്നു.

വേനല്ക്കാലം പോയി, മഴക്കാലം വന്നുചേർന്നു. ജോലിയ്ക്കുള്ള അന്വേഷണവും തുടർന്നുകൊണ്ടേ ഇരുന്നു. ഒരു ദിവസം വൈകുന്നേരം, പകലെല്ലാം പട്ടിണിയും കിടന്ന് മഴയുംകൊണ്ട് കൈയും കാലും കുഴഞ്ഞു് മനസ്സും തളർന്ന് വീട്ടിലേയ്ക്കു മടങ്ങുകയായിരുന്നു. ക്ഷീണംകൊണ്ട് ഒരടിപോലും നടക്കാൻ വയ്യാതെ വഴിയരികി

ലുള്ള ഒരു കടയുടെ വരാന്തയിൽചെന്നു വീണു. കുറച്ചു നേരത്തേയ്ക്കു് ബോധമുണ്ടായിരുന്നോ ഇല്ലയോ എന്നു് എനിക്കു പറയാനാവില്ല. നാനാചിന്തകൾ എന്റെ മനസ്സിൽ തിക്കിത്തിരക്കി ക്കൂടി. അവയെ പുറത്താക്കി ഏതെങ്കിലുമൊന്നിൽ ശ്രദ്ധ നിർത്താൻ തളച്ചമൂലം എനിക്കു് കഴിഞ്ഞില്ല പെട്ടെന്നു്, ഏതോ ദിവ്യശക്തിയുടെ പ്രേരണയാലെന്നപോലെ, എന്റെ ആത്മാവിന്റെ ആവരണങ്ങൾ ഒന്നൊന്നായി നീക്കപ്പെടുന്നതായി എനിക്കു തോന്നി. ആനന്ദസ്വരൂപനായ സർവ്വേശ്വരന്റെ സൃഷ്ടിയിൽ ദുഃഖവും ദുരിതവും, ദയയും നീതിയും എങ്ങനെ ഒരുമിച്ചു വാഴും എന്നു് എനിക്കു് മുമ്പുണ്ടായിരുന്ന സന്ദേഹങ്ങളെല്ലാം സ്വയം പരിഹൃതങ്ങളായി. ഗാഢമായ ഒരാന്തരദൃഷ്ടികൊണ്ടു് അതിന്റെയെല്ലാം അർത്ഥം എനിക്കു മനസ്സിലായി; ഞാൻ തൃപ്തനമായി. വീട്ടിലേയ്ക്കു തിരിച്ചപ്പോൾ ശരീരത്തിനു് തരിമ്പും തളച്ചയില്ല; മനസ്സു് അദ്ഭുതകരമായ ഒരു ശക്തിയാലും ശാന്തിയാലും ഊർജ്ജസ്വലവുമായി.

അന്നുമുതൽ ലൗകികജനങ്ങളുടെ സ്തുതിയും നിന്ദയും ഞാൻ വകവെയ്ക്കാതെയായി. സാധാരണമനുഷ്യരെപ്പോലെ പണം നേടാനും വീടു പുലർത്താനും വേണ്ടിയല്ല ഞാൻ ജനിച്ചിരിക്കുന്നതു് എന്നെനിക്കു ബോദ്ധ്യമായി. അപ്പോൾ പിന്നെ ഇന്ദ്രിയതർപ്പണത്തിന്റെ കാര്യം പറയേണ്ടതുമില്ലല്ലോ. എന്റെ പിതാമഹനെപ്പോലെ ലോകമുപേക്ഷിക്കാൻ ഞാൻ രഹസ്യമായി തയ്യാറെടുത്തു. അതിനായി ഒരു ദിവസവും നിശ്ചയിച്ചു. അന്നുതന്നെ ഗുരുദേവൻ കല്ക്കത്തയ്ക്കു വരുന്നുണ്ടെന്നു കേട്ടു. എനിയ്ക്കു സന്തോഷമായി. 'അതു് ഭാഗ്യംതന്നെ. എന്റെ ഗുരുവിന്റെ ആശിസ്സുകളോടുകൂടി എനിക്കു് ലോകം ഉപേക്ഷിക്കാം' എന്നു ഞാൻ വിചാരിച്ചു. ഗുരുദേവനെ കണ്ടയുടനെ, അന്നുരാത്രി അദ്ദേഹത്തോടൊന്നിച്ചു് ദക്ഷിണേശ്വരത്തു കഴിച്ചുകൂട്ടണമെന്നു് അദ്ദേഹം നിർബന്ധിച്ചു. ഞാൻ പല ഒഴിവുകഴിവുകളും പറഞ്ഞുനോക്കി; പക്ഷേ ഒന്നും ഫലിച്ചില്ല. എനിക്കു് അദ്ദേഹത്തിന്റെകൂടെ പോകേണ്ടതായിവന്നു. വഴിക്കു് വണ്ടിയിൽവെച്ചു് അധികമൊന്നും സംസാരിച്ചില്ല. ദക്ഷിണേശ്വരത്തെത്തി. അദ്ദേഹത്തിന്റെ മുറിയിൽ മററുള്ളവരോടൊപ്പം കുറച്ചുനേരം ഞാനും ഇരുന്നു. ആ സമയത്തു് അദ്ദേഹം സമാധിയിലാണ്ടു. ഉടനെ, അദ്ദേഹം എന്റെ അടുത്തേയ്ക്കു നീങ്ങി, എന്നെ വളരെ ആർദ്രതയോടെ തൊട്ടുകൊണ്ടു്, കണ്ണുനീരുംവാർത്തു് ഒരു പാട്ടുപാടാൻ തുടങ്ങി. ഇത്ര നേരവും ഞാനെന്റെ വികാരങ്ങളെ അടക്കിനിർത്തിയിരിക്കുകയായിരുന്നു. ഇപ്പോളവ അണ തകർത്തു കണ്ണുനീരായി പാഞ്ഞൊഴുകി. ആ പാട്ടിന്റെ അർത്ഥം വളരെ വ്യക്തമായിരുന്നു – അദ്ദേഹം എന്റെ ഉദ്ദേശം അറിഞ്ഞിരിക്കുന്നു. വികാരങ്ങളിൽക്കൂടിയുള്ള ഞങ്ങളുടെ ഈ ആശയവിനിമയം കണ്ടു് മററുള്ളവർ അദ്ഭുതപ്പെട്ടു.

ഗുരുനാഥന് ബാഹ്യബോധം വന്നപ്പോൾ അവരിലാരോ അതിനെ പ്പററി അദ്ദേഹത്തോടു ചോദിച്ചു. അതിന് അദ്ദേഹം മന്ദസ്മിത ത്തോടെ പറഞ്ഞു: 'ഓ, അതു ഞങ്ങൾ തമ്മിലുള്ള ഒരു രഹസ്യ മാണ്.' രാത്രിയിൽ മററുള്ളവരെ പറഞ്ഞയച്ചിട്ട് അദ്ദേഹം എന്നെ അരികിൽ വിളിച്ചു പറഞ്ഞു: 'നീ അമ്മയുടെ വേലയ്ക്കുവേണ്ടി വന്നിട്ടുള്ളതാണ്, സംസാരത്തിലിരിക്കാൻ നിനക്കാവില്ല, എന്ന് എനിക്കറിയാം, പക്ഷേ, എനിക്കുവേണ്ടി ഞാനിരിക്കുന്ന കാല ത്തോളം വിട്ടുപോകരുത്.' ഇതുപറഞ്ഞ് അദ്ദേഹം കണ്ണീർ വാക്കാൻ തുടങ്ങി. പിറേറന്ന്, അദ്ദേഹത്തിൻെറ അനുവാദത്തോടു കൂടി ഞാൻ വീട്ടിലേയ്ക്കു മടങ്ങി. കുടുംബപോഷണത്തെ സംബ ന്ധിച്ച് ഒരായിരം ചിന്തകൾ എന്നെ വന്ന് അലട്ടി. വീണ്ടും ഞാൻ ഉപജീവനമാർഗ്ഗം തേടാൻ തുടങ്ങി. ഒരു വക്കീലിൻെറ ആപ്പീസിൽ പണിയെടുത്തും ഏതാനും പുസ്തകങ്ങൾ തർജ്ജമ ചെയ്തും കഷ്ടിപിഷ്ടി കഴിഞ്ഞുകൂടാനുള്ള വക കിട്ടി. പക്ഷേ അതൊരു സ്ഥിരം ജോലി യായിരുന്നില്ല. എൻെറ അമ്മയെയും സഹോദരങ്ങളെയും പുല ത്താൻ നിയതമായ ഒരു വരുമാനവും ഇല്ലായിരുന്നു.

ഈശ്വരൻ ശ്രീരാമകൃഷ്ണൻെറ അപേക്ഷകൾ കൈക്കൊള്ളാറു ണ്ടല്ലൊ എന്നോർത്തു ഒരു ദിവസം. എൻെറ ധനപരമായ ക്ലേശം തീർക്കാൻ പ്രാർത്ഥിക്കുന്നതിന് അദ്ദേഹത്തോടാവശ്യപ്പെട്ടാലെന്താ? എൻെറ അപേക്ഷ അദ്ദേഹം ഒരിക്കലും ഉപേക്ഷിക്കയില്ലല്ലൊ. ഞാൻ ദക്ഷിണേശ്വരത്ത് ഓടിയെത്തി. എൻെറ പട്ടിണികിടക്കുന്ന വീട്ടുകാർക്കുവേണ്ടി ഒരപേക്ഷ സമർപ്പിക്കാൻ ഞാൻ അദ്ദേഹത്തെ നിർബ്ബന്ധിച്ചു. അദ്ദേഹം പറഞ്ഞു: 'എൻെറ കുഞ്ഞേ, അമ്മാതിരി കാര്യങ്ങൾ എനിക്കാവശ്യപ്പെടാൻ ആവുകയില്ല. എന്നാൽ നിനക്കു തന്നെ പോയി അമ്മയോട് എന്തുകൊണ്ട്. അപേക്ഷിച്ചുകൂടാ? നിൻെറ കഷ്ടപ്പാടുകളൊക്കെ നീ അമ്മയെ നിരാകരിക്കുന്നതു കൊണ്ടാണ്.' ഞാൻ പറഞ്ഞു: 'എനിക്ക് അമ്മയെ പരിചയമില്ല, അതുകൊണ്ട് അവിടുന്ന് കരുണപൂണ്ട് എനിക്കുവേണ്ടി അമ്മ യോട് അപേക്ഷിച്ചാലും. അവിടുന്ന് അതു ചെയ്തേ മതിയാകൂ.' അദ്ദേഹം വാത്സല്യത്തോടെ മറുപടിയരുളി. 'എൻെറ പ്രിയപ്പെട്ട കുഞ്ഞേ, ഞാൻ വീണ്ടും വീണ്ടും അതു ചെയ്തുനോക്കി. പക്ഷേ നീ അമ്മയെ അംഗീകരിക്കുന്നില്ല; അതുകൊണ്ട് അമ്മ എൻെറ അപേക്ഷ ചെവിക്കൊള്ളുന്നില്ല. ആവട്ടെ, ശരി, ഇന്ന് ചൊവ്വാഴ്ച യാണ്. ഇന്നു രാത്രി കാളീക്കോവിലിൽ പോവുക. അമ്മയുടെ അടി പണിഞ്ഞ് നിനക്കിഷ്ടമുള്ള വരം ചോദിച്ചുകൊൾക. അത് അമ്മ യരുളും. അമ്മ ജ്ഞാനസ്വരൂപിണിയാണ്. ബ്രഹ്മത്തിൻെറ അചിന്ത്യമായാശക്തി. അവൾ തൻെറ ഇച്ഛാമാത്രത്താൽ ഈ പ്രപഞ്ചത്തെയെല്ലാം സൃഷ്ടിച്ചിരിക്കുന്നു. എന്തു തന്നരുളുന്നതിനും

അമ്മയ്ക്കു കഴിയും.' അദ്ദേഹത്തിന്റെ ഓരോ വാക്കിലും ഞാൻ വിശ്വസിച്ചു. ആകാംക്ഷയോടെ രാത്രിയാകാൻ കാത്തിരുന്നു. ഏതാണ്ട് ഒമ്പതു മണിയോടുകൂടി ഗുരുദേവൻ എന്നോട് അമ്പലത്തിൽ പോകാൻ ആജ്ഞാപിച്ചു. പോകുംപൊഴുതു് ഒരു ദിവ്യലഹരി എന്നിൽ നിറഞ്ഞു. എന്റെ കാൽ നേരെ നില്ക്കാതായി. ജഗദീശ്വരിയെ ജീവനോടെ കാണാമല്ലൊ, ദേവിയുടെ അരുളപ്പാടു കേൾക്കാൻ കഴിയുമല്ലൊ, എന്ന പ്രതീക്ഷകൊണ്ട് എന്റെ നെഞ്ചു കിടന്നു പിടഞ്ഞുകൊണ്ടിരുന്നു. ആ ചിന്ത എന്നിൽ നിറഞ്ഞു കവിഞ്ഞു. ഞാൻ ദേവീസന്നിധിയിലെത്തി വിഗ്രഹത്തിലേയ്ക്കു നോക്കുമ്പോൾ, അതാ, സർവ്വേശ്വരി സചേതനയായി സജീവയായി നിന്നരുളുന്നു. ദിവ്യപ്രേമത്തിന്റെയും സൗന്ദര്യത്തിന്റെയും നിത്യനിർഝരത്തെ ഞാൻ സത്യമായും കണ്ടു. ഭക്തിയുടെയും പ്രേമത്തിന്റെയും വേലിയേററത്തിൽ ഞാനകപ്പെട്ടു. ആനന്ദംകൊണ്ട് മതി മറന്നു് വീണ്ടും വീണ്ടും ദേവിയെ നമസ്കരിച്ചുകൊണ്ടു ഞാൻ പ്രാർത്ഥിച്ചു: 'അമ്മേ, അടിയനു് വിവേകമരുളിയാലും; ത്യാഗം നല്കിയാലും. അടിയനു ജ്ഞാനവും ഭക്തിയും നല്കിയാലും ! അവിടുത്തെ തിരുവുടൽ നിരന്തരം കാണുമാറാകുവാൻ അടിയനെ അനുഗ്രഹിച്ചാലും!' പ്രസന്നതയും പ്രശാന്തതയും എന്നുള്ളിൽ കളിയാടി. ലോകം വിസ്മൃതമായി. എന്റെ അകക്കാമ്പിൽ ജഗദംബികമാത്രം തിളങ്ങിവിളങ്ങി.

ഞാൻ മടങ്ങിയെത്തിയ ഉടനെ എന്റെ ലൗകികക്ലേശങ്ങൾ നീക്കാൻ അമ്മയോടു അപേക്ഷിച്ചുവോ എന്നു് ഗുരുനാഥൻ ചോദിച്ചു. ചോദ്യം കേട്ടു ഞാൻ ഞെട്ടിപ്പോയി. എന്നിട്ടു പറഞ്ഞു: 'ഇല്ല, പ്രഭോ, ഞാൻ അക്കാര്യമെല്ലാം മറന്നുപോയി. ആട്ടെ, അതിനിനി എന്തെങ്കിലും പ്രതിവിധിയുണ്ടോ?' 'പോ, വേഗം പോ. നിന്റെ ആവശ്യമൊക്കെ ദേവിയോടു പറയുക' എന്നു് അദ്ദേഹം അരുളി. വീണ്ടും ഞാൻ ക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. എന്നാൽ ദേവിയെ കണ്ട മാത്രയിൽ ഞാനുദ്ദേശിച്ചുപോയ കാര്യമെല്ലാം മറന്നുപോയി. വീണ്ടും വീണ്ടും ദേവിയെ നമിച്ചുകൊണ്ടു പ്രേമത്തിനും ഭക്തിയ്ക്കുംവേണ്ടി മാത്രം പ്രാർത്ഥിച്ചു. രണ്ടാം തവണ പോയ കാര്യം ആവശ്യപ്പെട്ടോ എന്നു് ഗുരുദേവൻ അന്വേഷിച്ചു. ഉണ്ടായ സംഗതി ഞാൻ പറഞ്ഞുകേൾപ്പിച്ചു. അദ്ദേഹം പറഞ്ഞു: 'എന്തൊരു കൊള്ളരുതായ്മ ! ഇത്ര ചെറിയ ഒരു കാര്യം പറയാൻവേണ്ട അടക്കം നിനക്കില്ലാതെ പോയല്ലോ ! ആട്ടെ, ഒന്നു കൂടി പരീക്ഷിച്ചു നോക്കു്. പോയി നിന്റെ ആവശ്യം അറിയിക്കു്. പോ ശീഘ്രം.' മൂന്നാംതവണയും ഞാൻ പോയി, പക്ഷേ, ദേവീസന്നിധിയിൽ എത്തിയപ്പോൾ എനിക്കു ഭയങ്കരമായ ലജ്ജ തോന്നി. ഞാൻ വിചാരിച്ചു: 'ദേവിയോടു് എന്തൊരു തുച്ഛമായ

കാര്യമാണ് ഞാൻ പ്രാർത്ഥിക്കാൻ വന്നതു്? കരുണാലുവായ ഒരു രാജാവിനോട്ട് ഒരുപിടി കായ്കറിക്ക വേണ്ടി ഇരക്കുംപോലെയാണതു്! ഞാനെന്തൊരു വിഡ്ഢി!' ലജ്ജയോടും പശ്ചാത്താപത്തോടുംകൂടി ഞാൻ സവിനയം ദേവിയെ നമസ്കരിച്ചുകൊണ്ടു പറഞ്ഞു: 'അമ്മേ, ജ്ഞാനവും ഭക്തിയുമല്ലാതെ മററൊന്നും എനിക്ക വേണ്ട.' ക്ഷേത്രത്തിന്നു പുറത്തെത്തിയപ്പോാം, ഇതെല്ലാം ഗുരുദേവന്റെ ഇച്ഛ മൂലമാണെന്ന് എനിക്ക മനസ്സിലായി. അല്ലെന്നുവരികിൽ, എനിക്കെങ്ങനെ മൂന്നു തവണ എന്റെ ഉദ്ദേശം നടത്താൻ കഴിയാതെ പോയി? ഞാൻ അദ്ദേഹത്തിന്റെ അടുത്തു ചെന്നു പറഞ്ഞു: 'പ്രഭോ, അവിടുന്നാണ് എന്റെ മനസ്സിനെ മന്ത്രമുഗ്ദ്ധമാക്കി എന്റെ കാര്യം മറക്കാനിടയാക്കിയതു്. ഇനിയിപ്പോാം, എന്റെ വീട്ടിലുള്ളവക്ക് പട്ടിണിയുടെ പൊരിച്ചിൽ ഉണ്ടാകായ്വാൻ കനിഞ്ഞനുഗ്രഹിച്ചാലും.' അതിനദ്ദേഹം ഉത്തരമോതി: 'അത്തരമൊരു പ്രാർത്ഥന ഒരിക്കലും എന്റെ നാവിൽനിന്നും പുറപ്പെട്ടിട്ടില്ല. നിന്നോടുതന്നെ പ്രാർത്ഥിക്കാൻ ഞാൻ പറഞ്ഞു. നിനക്ക് പക്ഷേ അതു ചെയ്യാൻ കഴിഞ്ഞില്ല. ലൗകികസുഖം അനുഭവിക്കാൻ നിനക്ക വിധിയില്ല എന്നു തോന്നുന്നു. എന്തു ചെയ്യാം, ഞാൻ വിചാരിച്ചാൽ വഴിയൊന്നുമില്ല.' പക്ഷേ ഞാൻ വിട്ടില്ല. എന്റെ അപേക്ഷ നിറവേററിത്തരണമെന്നു് ഞാനദ്ദേഹത്തെ നിർബ്ബന്ധിച്ചു. അവസാനം അദ്ദേഹം അരുളി: 'ആവട്ടെ. നിന്റെ വീട്ടിലുള്ളവക്ക് അത്യാവശ്യം ഉണ്ണാനും ഉടുക്കാനും ഒരിക്കലും മുട്ടുവരികയില്ല.''

മേൽവിവരിച്ചതു് നരേന്ദ്രന്റെ ജീവിതത്തിലെ ഒരു സുപ്രധാന സംഭവമാണ്. ഇതുവരെ നരേന്ദ്രൻ ഈശ്വരന്റെ മാതൃഭാവത്തിന്റെ പ്രാധാന്യം വേണ്ടവണ്ണം ഗ്രഹിച്ചിരുന്നില്ല. വിഗ്രഹാരാധനയോട് തികഞ്ഞ അവജ്ഞയായിരുന്നു. ഇതുമുതൽ വിഗ്രഹാരാധനയുടെ അർത്ഥവും ആവശ്യവും അദ്ദേഹത്തിന് വ്യക്തവും ബോദ്ധ്യവുമായി. അതു് അദ്ദേഹത്തിന്റെ ജീവിതത്തെ കൂടുതൽ പുഷ്ടവും പുഷ്കലവുമാക്കി. ഈ പരിണാമത്തിൽ ശ്രീരാമകൃഷ്ണൻ അതിരററാനന്ദിച്ചു. അടുത്ത ദിവസം ദക്ഷിണേശ്വരം സന്ദർശിച്ച വേറൊരു ശിഷ്യന്റെ, വൈകുണ്ഠനാഥസന്ന്യാലിന്റെ, ഈ വിവരണത്തിൽനിന്നും ഇതു വ്യക്തമാകുന്നു:

''ഉച്ചയോടുകൂടി ദക്ഷിണേശ്വരത്തെത്തിയപ്പോാം, ഗുരുദേവൻ തനിച്ച് മുറിയിൽ ഇരിക്കുന്നതായും, നരേന്ദ്രൻ പുറത്തു കിടന്ന് ഉറങ്ങുന്നതായും കണ്ടു. ശ്രീരാമകൃഷ്ണൻ നല്ല ആനന്ദഭാവത്തിലായിരുന്നു. ഞാൻ നമസ്കരിച്ച ഉടനെ അദ്ദേഹം പറഞ്ഞു: 'നോക്കൂ, ആ കുട്ടി വളരെ നല്ല കൂട്ടത്തിലാണ്. നരേന്ദ്രൻ എന്നാണവന്റെ പേരു്. ഇതിനു മുമ്പ് അവൻ ജഗന്മാതാവിനെ അംഗീകരിച്ചിരുന്നില്ല.

എന്നാൽ ഇന്നലെ അംഗീകരിച്ചു. ഈയിടെ അവൻ വലിയ ദാരിദ്ര്യത്തിലാണ്. അതുകൊണ്ട് സമ്പത്തിനായി ദേവിയോടു പ്രാർത്ഥിക്കാൻ ഞാനുപദേശിച്ചു. പക്ഷേ അവനതു സാധിച്ചില്ല. അങ്ങനെ പ്രാർത്ഥിക്കാൻ ലജ്ജ തോന്നി എന്നവൻ പറഞ്ഞു. അമ്പലത്തിൽ നിന്നു മടങ്ങിവന്നപ്പോൾ ദേവിയെക്കുറിച്ച് ഒരുസ്തോത്രം പഠിപ്പിച്ചു കൊടുക്കാൻ അവനെന്നോടാവശ്യപ്പെട്ടു. ഞാൻ പഠിപ്പിച്ചു. ഇന്നലെ രാത്രി മുഴുവൻ അവൻ ആ സ്തോത്രം കീർത്തിക്കുകയായിരുന്നു. അതുകൊണ്ട് കിടന്നുറങ്ങുകയാണ്.' എന്നിട്ട് വളരെ വ്യക്തമായ ആനന്ദത്തോടെ അദ്ദേഹം ചോദിച്ചു: 'നരേന്ദ്രൻ ജഗന്മാതാവിനെ അംഗീകരിച്ചതു് വലിയൊരു അദ്ഭുത സംഗതിയല്ലേ?' 'അതെ' എന്നു ഞാനുത്തരം പറഞ്ഞു. കുറച്ചുകഴിഞ്ഞു് അദ്ദേഹം ചോദ്യം ആവർത്തിച്ചു. അതങ്ങനെ കുറച്ചുനേരം തുടന്നു. അന്നു് നരേന്ദ്രൻ പാടിയ പാട്ടിതാണ്.

മർത്ത്യരെ സംസാരവാരിധിക്കക്കരെ
എത്തിച്ചിടും ഭവതാരിണിയംബികേ !
ഇപ്രപഞ്ചത്തിൻമൂരടായി മേവിടു_
മപ്രമേയോജ്ജ്വലശക്തിസ്വരൂപിണി.
നീയല്ലയോ ത്രിഗുണാധാരയായ് ജീവ_
ഭാവമായ് മേവുന്ന തേജഃസ്വരൂപിണി.
ഞാനറിയുന്നു ഭവത്പ്രീതിയൊന്നുതാൻ
മാനവജന്മം കൃതാർത്ഥമാക്കുന്നതും
ഞാനറിഞ്ഞീടുന്നു നിൻകൃപാലോകനം
ദീനസംത്രാണനം ചെയ്‌വതെന്നുള്ളതും.
ശാന്തി ജഗത്തിലുണർത്തി, നിൻ പുഞ്ചിരി
പൂന്തിങ്കളായിപ്പരിലസിക്കുന്നതും.
പഞ്ചഭൂതങ്ങൾ പ്രപഞ്ചഘടനയിൽ
പങ്കു വഹിപ്പതും നിൻകൃപാവൈഭവാൽ.
പൂർണ്ണകുംഭത്തിലുമർഘ്യപുടത്തിലും
ഭൂതങ്ങളിലുമാദിമൂലത്തിലും
സാകാരയായും നിരാകാരയായുമീ
ലോകത്തിലെങ്ങും വിളങ്ങുന്നു ദേവി നീ !

ഏകദേശം നാലുമണിയോടുകൂടി കല്ക്കത്തയ്ക്കു മടങ്ങുന്നതിനുമുമ്പ് നരേന്ദ്രൻ ശ്രീരാമകൃഷ്ണന്റെ അടുത്തുവന്നു. നരേന്ദ്രനെ കണ്ടയുടനെ ശ്രീരാമകൃഷ്ണൻ അടുത്തടുത്തുവന്നു് ഏതാണ്ട് നരേന്ദ്രന്റെ മടിയിൽത്തന്നെ ഇരുന്നുകൊണ്ട്, ആദ്യം തന്നെയും പിന്നെ നരേന്ദ്രനെയും ചൂണ്ടിക്കാണിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'അതെ ഇതും ഞാൻ, പിന്നെ അതും ഞാൻ, എന്നു ഞാൻ കാണുന്നു. യഥാർത്ഥമായും ഞാൻ ഒരു ഭേദവും കാണുന്നില്ല. ഗംഗയിൽ പൊങ്ങിക്കിടക്കുന്ന ഒരു

വടി ജലത്തെ രണ്ടായി പകുക്കുംപോലെ തോന്നും, പക്ഷേ വാസ്ത വത്തിൽ അങ്ങനെ ചെയ്യുന്നില്ല; അതുപോലെ. ഞാൻ പറഞ്ഞതു മനസ്സിലായോ? ആവട്ടെ, വാസ്തവമാലോചിച്ചാൽ അമ്മയല്ലാതെ മറെറന്തെങ്കിലുമുണ്ടോ? നിങ്ങളെന്തു പറയുന്നു?'' ഇങ്ങനെ കുറച്ചു നേരം സംസാരിച്ചശേഷം അദ്ദേഹത്തിനൊന്നു പുകവലിക്കണമെന്നു തോന്നി. ഞാൻ പുകക്കുഴൽ തയ്യാറാക്കിക്കൊടുത്തു. ഒന്നുരണ്ടു പ്രാവശ്യം കുഴലിൽക്കൂടി പുക വലിച്ചശേഷം ഹുക്കക്കിണ്ടിയിൽ നിന്നു് നേരിട്ടു പുകവലിക്കണം എന്നു പറഞ്ഞു. അതു കഴിഞ്ഞു് നരേന്ദ്രനു കൊടുത്തു് 'എന്റെ കൈയിൽക്കൂടി വലിക്കു' എന്നു പറഞ്ഞു. നരേന്ദ്രൻ സംശയിച്ചു. അദ്ദേഹമെങ്ങനെ തന്റെ ഗുരുവിന്റെ കൈ എച്ചിലാക്കും? പക്ഷേ, ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'എന്തൊക്കെ വിഡ്ഢിത്തങ്ങളാണു നീ വിചാരിക്കുന്നതു്? ഞാൻ നിന്നിൽനിന്നു വേറെയാണോ? ഇതും ഞാൻ, അതും ഞാൻതന്നെ.' അദ്ദേഹം വീണ്ടും നരേന്ദ്രന്റെ മുഖത്തിനുനേരേ കൈനീട്ടി. അദ്ദേഹത്തിന്റെ ആജ്ഞ അനുസരിക്കാതെ നരേന്ദ്രനു് ഗത്യന്തരമില്ലാതായി. നരേന്ദ്രൻ രണ്ടോ മൂന്നോ തവണ പുകവലിച്ചു. ശ്രീരാമകൃഷ്ണൻ പുക വലിക്കാൻ ഒരുങ്ങി. നരേന്ദ്രൻ വേഗം തടഞ്ഞുകൊണ്ടു പറഞ്ഞു: 'ആദ്യം കൈ ഒന്നു കഴുകിയിട്ടാവട്ടെ.' പക്ഷേ ഈ തടസ്സമൊന്നും അദ്ദേഹം വകവെച്ചില്ല. 'എന്തൊക്കെ അസംബന്ധമായ ഭേദബുദ്ധിയാണു നിനക്കുള്ളതു്'' എന്നു ചോദിച്ചുകൊണ്ടു് കൈ കഴുകാതെതന്നെ ശ്രീരാമകൃഷ്ണൻ പുക വലിച്ചു. ആ സമയമത്രയും അദ്ദേഹം ആവേശഭരിതനായി സംസാരിച്ചു കൊണ്ടുമിരുന്നു. വേറാക്കും കൊടുത്തതിന്റെ ശേഷം ഒരിക്കലും കഴിക്കാറില്ലാത്ത ശ്രീരാമകൃഷ്ണൻ നരേന്ദ്രന്റെ കാര്യത്തിൽ ഇങ്ങനെയൊരു വ്യത്യാസം കാണിച്ചതിൽ എനിക്കദ്ഭുതമായി. അദ്ദേഹത്തിനു് നരേന്ദ്രനോടുള്ള സ്നേഹത്തെക്കുറിച്ചും മമതയെക്കുറിച്ചും എനിക്കിതുവഴി ഒരു സൂചന കിട്ടി. ഏകദേശം എട്ടു മണിയോടുകൂടി ശ്രീരാമകൃഷ്ണൻ വീണ്ടും സാധാരണഗതിയിലായപ്പോൾ നരേന്ദ്രനും ഞാനും അദ്ദേഹത്തോടു യാത്ര പറഞ്ഞു; ഞങ്ങൾ കല്ക്കത്തയ്ക്കു നടന്നു.'

നരേന്ദ്രൻ പില്ക്കാലം പലപ്പോഴും പറയാറുണ്ടു്: 'ശ്രീരാമകൃഷ്ണൻ മാത്രമേ എന്നെ കണ്ടതുമുതൽ എന്നും ഒരുപോലെ എന്നിൽ വിശ്വസിച്ചിരുന്നുള്ളു; എന്റെ അമ്മയും അനുജന്മാരുംകൂടി അങ്ങനെ ചെയ്തിട്ടില്ല. അദ്ദേഹത്തിന്റെ അചഞ്ചലമായ വിശ്വാസവും സ്നേഹവുമാണു് എന്നെ എന്നെന്നേയ്ക്കുമായി അദ്ദേഹത്തോടു ബന്ധിച്ചതു്. വേറൊരാളെ എങ്ങനെയാണു് സ്നേഹിക്കുകയെന്നു് അദ്ദേഹത്തിനു മാത്രമേ അറിയാമായിരുന്നുള്ളു. ലൗകികജനങ്ങൾ സ്വാത്ഥലാഭത്തിനുവേണ്ടി സ്നേഹം ഭാവിക്കുകമാത്രമേ ചെയ്യുന്നുള്ളു.'

## ദക്ഷിണേശ്വരത്തെ ആനന്ദദിനങ്ങൾ

ശ്രീരാമകൃഷ്ണന്റെ സമീപം വസിക്കുകയെന്നതുതന്നെ വാസ്തവത്തിൽ ഒരു തപസ്സും സാധനയുമാകുന്നു. കായികവികാരങ്ങളിൽനിന്നും ഇന്ദ്രിയബന്ധനങ്ങളിൽനിന്നുമുള്ള ഒരു മോചനമായിരുന്നു അതു്. ഗുരുദേവന്റെ അത്യുച്ചാശയങ്ങളെ ഉൾക്കൊള്ളാൻ ഏകാഗ്രതയും സ്വഭാവദാർഢ്യവും കൂടിയേ കഴിയൂ. അവാങ്മനസഗോചരമായ ഈശ്വരാനുഭൂതിയിൽ വിഹരിച്ച ശ്രീരാമകൃഷ്ണൻ തന്റെ അനുഭൂതികളെക്കുറിച്ചു വിവരിക്കുന്നതു് കേൾക്കുന്നതുതന്നെ സാധകനെ ഈശ്വരാവേശത്തിലേയ്ക്കും ആത്മാനുഭൂതിയിലേയ്ക്കും ഉയർത്തുന്നതിനു പര്യാപ്തമായിരുന്നു. ശ്രീരാമകൃഷ്ണന്റെ സാന്നിദ്ധ്യം തന്നെ അദ്ധ്യാത്മോത്തേജനത്തിനുള്ള ഒരു പ്രബലമായ പ്രചോദനമായിരുന്നു. ഈശ്വരാവേശം ആ സന്നിധിയിൽ വാസ്തവത്തിൽ കത്തിക്കാളി. വസ്തുസത്ത അവിടെ ഉണ്മയിൽ ഉജ്ജ്വലിച്ചു.

ശ്രീരാമകൃഷ്ണന്റെ അടിമലരിൽ ഇരിക്കാൻ ഭാഗ്യം ലഭിച്ചവർക്കു മാത്രമേ, അദ്ദേഹത്തിന്റെ ശിഷ്യന്മാർ അനുഭവിച്ച അതിമധുരമായ സ്വാതന്ത്ര്യവും ഐക്യവും മനസ്സിലാക്കാനൊക്കൂ. മൃദുലവും സ്വാഭാവികവും സുലഭവുമായിരുന്നു ആ ബന്ധം. പലപ്പോഴും ഗുരുക്കന്മാരുടെ സമീപം കളിയാടുന്ന വിദൂരതയോ, ആളുകളെ അകററിനിർത്തുന്ന അഹംഭാവമോ, കൃത്രിമതയോ ഒന്നും ആ ഗുരുശിഷ്യബന്ധത്തെ സ്പർശിച്ചതേ ഇല്ല. ആ സാന്നിദ്ധ്യമെപ്പോഴും ദിവ്യം. ഈശ്വരസാന്നിദ്ധ്യം സദാ അനുഭവപ്പെട്ടിരുന്നു. അതൊക്കെയായാലും ദക്ഷിണേശ്വരത്തെ വിശാലതരുതലങ്ങളിലും ഗുരുനാഥന്റെ മുറിയിലും ഒട്ടേറെ ചിരിയും കളിയും നടന്നുപോന്നു. ഗുരുവും ശിഷ്യന്മാരും പലപൊഴുതും വൃക്ഷച്ഛായകളിലിരുന്നു് സന്തോഷമായും സ്വാതന്ത്ര്യത്തോടുകൂടിയും സംസാരിക്കാറുണ്ടു്. ഗുരുദേവൻ ഇടയ്ക്കു് എന്തെങ്കിലും അദ്ധ്യാത്മസുവിശേഷം ഉതിർക്കും; ഉടൻ അന്തരീക്ഷം മാറും; മാനവാനന്ദം ദിവ്യോന്മാദമായി മാറും.

ആ കാലത്തെക്കുറിച്ചു് നരേന്ദ്രൻ പിന്നീടു് ഈവിധം പറയാറുണ്ടു്: "ഗുരുദേവന്റെ സാന്നിദ്ധ്യത്തിൽനിന്നു ഞങ്ങൾക്കു ലഭിച്ച അവർണ്ണനീയമായ ആനന്ദത്തിന്റെ ഒരേകദേശജ്ഞാനം പോലും അന്യരെ ഗ്രഹിപ്പിക്കാൻ സാദ്ധ്യമല്ല. ഞങ്ങളറിയാതെ തന്നെ, അദ്ദേഹം കളിയിലും ചിരിയിലുംകൂടി, ഞങ്ങൾക്കു് അദ്ധ്യാത്മപരിശീലനം തരികയും ഞങ്ങളുടെ അദ്ധ്യാത്മജീവിതത്തെ രൂപ

പ്പെടുത്തുകയും ചെയ്യതെങ്ങനെയെന്നുള്ളത് ഞങ്ങൾക്ക് ഒരു പ്രകാരത്തിലും മനസ്സിലാക്കാനാവുന്നില്ല. സമർത്ഥനായ ഒരു കായികാഭ്യാസി, പുതുതായി കായികവിദ്യ അഭ്യസിക്കാൻ വന്ന ആളോട് വലിയ നിയന്ത്രണത്തോടുകൂടി പെരുമാറുംപോലെ – വളരെ വിഷമിച്ചെന്നപോലെ ശിഷ്യനെ ചിലപ്പോൾ കീഴ്പ്പെടുത്തിയും, ശിഷ്യൻെറ ആത്മവിശ്വാസം ഉറപ്പിക്കാൻ ചിലപ്പോൾ തോൽവി സമ്മതിച്ചും, പരിശീലനം നല്കുന്നതുപോലെ – ശ്രീരാമകൃഷ്ണൻ ഞങ്ങളോടു പെരുമാറി. ഓരോ വ്യക്തിയിലും, അവനെത്ര വാമനൻ ആയാലും, കുടികൊള്ളുന്നത് അനന്തശക്തിയാന്ന ആത്മവസ്തുവാണെന്ന ബോധം ഹേതുവായി അദ്ദേഹം ഓരോരുത്തരിലും വികസിക്കാൻ കാലം കാത്തുകഴിയുന്ന ത്രിവിക്രമമൂർത്തിയെ ദർശിച്ചു. തല്ക്കാലം സുപ്താവസ്ഥയിൽ വർത്തിക്കുന്നെങ്കിലും യഥാകാലം പ്രകാശമാനമാകാനിരിക്കുന്ന അദ്ധ്യാത്മശക്തിയെ അദ്ദേഹം വ്യക്തമായി കണ്ടറിഞ്ഞു. ആ ഉജ്ജ്വലചിത്രം ഞങ്ങളുടെ മുമ്പിൽ പിടിച്ചുകൊണ്ടു് അദ്ദേഹം ഞങ്ങളെ വാഴ്ത്തുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. ലൗകികബന്ധനങ്ങളിൽ കുടുങ്ങി ഈ ശോഭനഭാവി നശിപ്പിക്കാതിരിക്കാൻ അദ്ദേഹം ഞങ്ങളെ താക്കീതു ചെയ്തിരുന്നു. മാത്രമല്ല, ഞങ്ങളുടെ ജീവിതത്തിലെ നിസ്സാരകാര്യങ്ങൾകൂടി സൂക്ഷിച്ചു നിരീക്ഷിച്ച് ഞങ്ങളെ നിയന്ത്രണാധീനരാക്കി വെച്ചുകൊണ്ടുമിരുന്നു. ഇതൊക്കെ നിശ്ശബ്ദമായും അവിജ്ഞാതമായുമാണ് ചെയ്തിരുന്നത്. അദ്ദേഹത്തിൻെറ ശിഷ്യശിക്ഷണത്തിൻെറയും ശിഷ്യന്മാരുടെ സ്വഭാവരൂപവത്കരണത്തിൻെറയും പരമരഹസ്യം ഇതായിരുന്നു. ധ്യാനത്തിൽ ഗാഢമായ ഏകാഗ്രത നേടാൻ പ്രയാസമെന്ന് എനിക്കൊരിക്കൽ തോന്നി. ഞാനക്കാര്യം അദ്ദേഹത്തോടു പറഞ്ഞു. അദ്ദേഹത്തിൻെറ ഉപദേശവും നിർദ്ദേശവും ആവശ്യപ്പെട്ടു. അക്കാര്യത്തിൽ അദ്ദേഹം സ്വന്തം അനുഭവം പറഞ്ഞുതരികയും എനിക്കു വേണ്ട നിർദ്ദേശങ്ങൾ നല്കുകയും ചെയ്തു. വെളുപ്പിനു ധ്യാനിക്കാനിരിക്കുമ്പോൾ അടുത്തുള്ള ഒരു ചണമില്ലിലെ ശ്രുശ്രുന്നുള്ള ചൂളംവിളി എൻെറ ശ്രദ്ധയെ ഇളക്കുകയും ഉലയ്ക്കുകയും ചെയ്യാറുണ്ടു്. ഞാനതിനെക്കുറിച്ച് അദ്ദേഹത്തോടു പറഞ്ഞു. ചൂളത്തിൻെറ ആ നാദത്തിൽ ത്തന്നെ മനസ്സുറപ്പിക്കാൻ അദ്ദേഹമെന്നെ ഉപദേശിച്ചു. ഞാനപ്രകാരം ചെയ്തു; അതിൽനിന്നു വലിയ പ്രയോജനവുമുണ്ടായി. വേറൊരിക്കൽ, ധ്യാനസമയത്ത് ദേഹത്തെ നിശ്ശേഷം വിസ്മരിക്കാനും മനസ്സു പൂർണ്ണമായും ധ്യേയവസ്തുവിൽ ഉറപ്പിക്കാനും എനിക്കു് വിഷമം നേരിട്ടു. പ്രതിവിധി തേടി ഞാൻ അദ്ദേഹത്തിൻെറ അടുത്തെത്തി, വേദാന്തസാധനകാലത്ത് അദ്ദേഹത്തിനു് തോതാപുരിയിൽനിന്നും ലഭിച്ച അതേ ഉപദേശംതന്നെ അദ്ദേഹം എനിക്കും

തന്നു. എന്റെ ഭ്രൂമദ്ധ്യത്തിൽ നഖംകൊണ്ടു് അമർത്തിയിട്ടു്, ആ വേദനയിൽ മനസ്സു് ഏകാഗ്രമാക്കാൻ അദ്ദേഹം എന്നോടു പറഞ്ഞു. അതിൻഫലമായി എനിക്കിഷ്ടംപോലെ എത്രനേരം വേണമെങ്കിലും ആ വേദനയിൽ മനസ്സു നിർത്താമെന്നു ഞാൻ കണ്ടു. അങ്ങനെ ആ സമയത്തു് ശരീരത്തിന്റെ ഇതരഭാഗങ്ങളെയെല്ലാം നിശ്ശേഷം വിസ്മരിക്കാൻ സാധിച്ചു. അപ്പോൾപ്പിന്നെ അവ യാതൊരു വിക്ഷേപവും വരുത്തിയിരുന്നില്ല ' എന്നു പറയേണ്ടതില്ലല്ലൊ. ഗുരുദേവന്റെ വിവിധങ്ങളായ ആദ്ധ്യാത്മികാനുഭൂതികളോടു് അഭേദ്യമായി ബന്ധപ്പെട്ട പഞ്ചവടിയിലെ ഏകാന്തമായ അന്തരീക്ഷമായിരുന്നു ഞങ്ങൾക്കു് ധ്യാനത്തിനു് ഏററവും പററിയ സ്ഥാനം. സാധനയും ഭജനയും കൂടാതെ, ഞങ്ങൾ ഒട്ടേറെ സമയം അവിടെ തനി തമാശയിലും വിനോദത്തിലും കഴിച്ചുകൂട്ടിയിരുന്നു. ശ്രീരാമകൃഷ്ണനും ഞങ്ങളുടെ നേരമ്പോക്കുകളിൽ പങ്കുചേരാറുണ്ടു്. അങ്ങനെ ഞങ്ങളുടെ ആനന്ദത്തെ വർദ്ധിപ്പിച്ചു. ഞങ്ങൾ ചാടുകയും ഓടുകയും മറിയുകയും വള്ളികളിൽ പിടിച്ചാടുകയും ചെയ്തിരുന്നു. ചിലപ്പോൾ വിനോദയാത്രകളും വിനോദഭോജനങ്ങളും നടത്തും. ആദ്യത്തെ വിനോദഭോജനദിവസം ഭക്ഷണമൊക്കെ പാകംചെയ്തതു് ഞാൻതന്നെയാണെന്നു ഗുരുദേവൻ കണ്ടു. അദ്ദേഹവും ആഹാരത്തിൽ പങ്കുകൊണ്ടു. ബ്രാഹ്മണർ പാകംചെയ്താലല്ലാതെ അദ്ദേഹം കഴിക്കാറില്ല എന്നെനിക്കറിയാമായിരുന്നു; അതുകൊണ്ടു് അദ്ദേഹത്തിന്റെ ആഹാരത്തിനു് കാളീക്ഷേത്രത്തിൽ ഞാൻ ഏർപ്പാടുചെയ്തിരുന്നു. പക്ഷേ അദ്ദേഹം പറഞ്ഞു: 'നിന്നെപ്പോലെ പരിശുദ്ധനായ ഒരാളിൽനിന്നും ആഹാരം സ്വീകരിക്കുന്നതുകൊണ്ടു് ദോഷമൊന്നുമില്ല.' ഞാനെത്ര തടഞ്ഞുപറഞ്ഞിട്ടും, അതൊന്നും കൂട്ടാക്കാതെ ഞാൻ വെച്ച ആഹാരം അന്നു് അദ്ദേഹം സന്തോഷപൂർവ്വം കഴിച്ചു.''

ദക്ഷിണേശ്വരത്തു് നരേന്ദ്രൻ സമ്പൂർണ്ണം സ്വതന്ത്രനായിരുന്നു. അദ്ദേഹത്തിന്റെ ബാലസഹജമായ പ്രസരിപ്പെല്ലാം അവിടെ പ്രകാശിപ്പിച്ചു. കരുത്തുററതും കുട്ടിക്കളിയിൽ കൗതുകം കൊള്ളുന്നതും അമ്മയുടെ മുമ്പിൽ കൂത്താടുന്നതുമായ സിംഹശാബംപോലെയായിരുന്നു നരേന്ദ്രൻ. മനസ്സിന്റെയും ഹൃദയത്തിന്റെയും ഇതുവരെ അടക്കിയൊതുക്കിവെച്ചിരുന്ന കരുത്തു് ഇപ്പോൾ പൂർണ്ണമായി വികസിക്കാനും പ്രകാശിക്കാനും തുടങ്ങി. അതിന്റെ നേരിയൊരംശമാണു് ഇത്രകാലം മനോവ്യാകുലതയായും ചിത്തവിക്ഷോഭമായും പ്രകടമായിരുന്നതു്. ആ ഊർജ്ജമിപ്പോൾ അദ്ധ്യാത്മശക്തിപ്രവാഹമായി പ്രത്യക്ഷപ്പെട്ടു. ശ്രീരാമകൃഷ്ണനു് ഒക്കെ മനസ്സിലായി. അദ്ദേഹത്തിന്റെ ആനന്ദം അതിരററതായിരുന്നു. നരേന്ദ്രന്റെ ആത്മാവിന്റെ ഉച്ചവിഹാരം ശ്രീരാമകൃഷ്ണനു് വ്യക്ത

മായി കാണാമായിരുന്നു. നെടുനാളത്തെ ആദ്ധ്യാത്മികാനുഭൂതി കൊണ്ടു് സമാരാദ്ധ്യനായ ഒരു അദ്ധ്യാത്മസാമ്രാട്ടായിരുന്നു ആചാര്യൻ; ശിഷ്യനോ തനിക്കു ലഭിച്ച അദ്ധ്യാത്മപൈതൃകത്തിൻെറ പ്രതാപത്തോടും പ്രകാശത്തോടും പ്രസരിപ്പോടുംകൂടിയ യുവരാജനും. സ്വന്തം മനസ്സിൻെറ സമ്മർദ്ദത്താൽ മുന്നോട്ടു പോകാൻ ആചാര്യൻ നരേന്ദ്രനെ വിട്ടു. നരേന്ദ്രൻെറ സ്വന്തം മനസ്സുതന്നെ അദ്ദേഹത്തിൻെറ ഗുരുവായിത്തീരാൻ ശ്രീരാമകൃഷ്ണൻ അനുവദിച്ചു. ആത്മാർത്ഥത സ്വയം പ്രകാശമരുളിക്കൊള്ളും എന്നായിരുന്നു അദ്ദേഹത്തിൻെറ നിലപാടു്. തന്നെ സംശയിക്കാനും അളക്കാനും അദ്ദേഹം നരേന്ദ്രനെ അനുവദിച്ചു. അദ്ദേഹം പറഞ്ഞു: 'ഞാൻ പറഞ്ഞു എന്നതുകൊണ്ടു് ഒന്നും സ്വീകരിക്കരുതു്. സകലതും നീ സ്വയം പരീക്ഷിച്ചു നോക്കുക. ലക്ഷ്യപ്രാപ്തി നിലകൊള്ളുന്നതു് സമ്മതത്തിലോ വിസമ്മതത്തിലോ അല്ല; പിന്നെയോ, സത്യവും വ്യക്തവുമായ അനുഭൂതിയിലാണു്.' നരൻ പലതവണ ഇതനുസരിച്ചു പ്രവർത്തിച്ചു. ആ പരീക്ഷണങ്ങളെല്ലാം നേരിടാൻ ആചാര്യനു് അതിരററ ക്ഷമ ആവശ്യമായിരുന്നു എന്നു മാത്രം; പലപ്പോഴും അദ്ദേഹത്തിനു വളരെ ക്ലേശങ്ങൾ സഹിക്കേണ്ടതായും വന്നിട്ടുണ്ടു്.

ശ്രീരാമകൃഷ്ണൻെറ ശിഷ്യന്മാരിൽ നരേന്ദ്രനാഥൻ മാത്രമേ ഗുരുവിൻെറ യഥാർത്ഥമഹത്ത്വം മനസ്സിലാക്കിയുള്ളു എന്നു് വാസ്തവമായും പറയാം. അദ്ദേഹം ഗുരുവിൻെറ വാക്കുകൾ തൂക്കിനോക്കിയിരുന്നു. അദ്ദേഹം മാത്രമേ സംശയിക്കാൻ ധൈര്യപ്പെട്ടുള്ളു. അതേ കാരണത്താൽത്തന്നെ ശ്രീരാമകൃഷ്ണനെ സംബന്ധിച്ചു് സംശയത്തെ അതിക്രമിച്ചാൽ മാത്രം ഉളവാകുന്ന ദൃഢമായ മഹത്ത്വബോധം നരേന്ദ്രനു മാത്രമേ ഉണ്ടായിരുന്നുള്ളു. ഇതരശിഷ്യന്മാർ ഗുരുവിൻെറ വായിൽനിന്നും ഉതിരുന്ന ഓരോ വാക്കിലും സശ്രദ്ധം വിശ്വസിച്ചു. അവർ ഭക്തന്മാർ; അവർ ആചാര്യനെ സ്നേഹിച്ചു. സ്നേഹത്തിൽനിന്നും ജനിക്കുന്ന വിശ്വാസദൃഢതയായിരുന്നു അവക്കുണ്ടായിരുന്നതു്. തങ്ങൾക്കു് ശ്രീരാമകൃഷ്ണനോടുണ്ടായിരുന്ന ഗാഢസ്നേഹത്തിൽക്കൂടിയാണു് അവർ അദ്ദേഹത്തെ മനസ്സിലാക്കിയതു്. പക്ഷേ നരൻ അദ്ദേഹത്തെ എതിർത്തു. അദ്ദേഹത്തിൻെറ പ്രസ്താവനകളെ നരൻ ഹസിച്ചു, വിമർശിച്ചു. നരേന്ദ്രനു് ഗുരുവിനോടു് ഉണ്ടായിരുന്ന സ്നേഹം അന്യാദൃശമായിരുന്നു. ആ സ്നേഹമാണു് ഗുരുവിനെ ആദരിക്കാനും ആരാധിക്കാനും നരേന്ദ്രനെ പ്രേരിപ്പിച്ചതു്. ഒരു ഋഷിയുടെയോ യോഗിയുടെയോ അരുളപ്പാടുകളെ അപഗ്രഥനത്തിനു വിഷയമാക്കി അതിൻെറ സമ്പൂർണ്ണസത്യത തെളിയിക്കാനാവുന്നിടത്തോളം ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങളെ തെളിയിച്ചു് ബോദ്ധ്യപ്പെട്ടതിനുശേഷമേ നരേന്ദ്രൻ തൃപ്തിപൂണ്ടുള്ളു.

നരേന്ദ്രന്റെ ആദ്ധ്യാത്മികവും ബുദ്ധിപരവുമായ ഈ സത്യാന്വേഷണസാമർത്ഥ്യം ആചാര്യന്റെ ആദരത്തിന് അർഹമായി. അതെ, ശ്രീരാമകൃഷ്ണൻ പറയാറുള്ളതുപോലെ. ഇതു് നരേന്ദ്രന്റെ ശിവഭാവം അഥവാ ശിവശക്തി ആയിരുന്നു. ഒരു നാൾ നരേന്ദ്രനാഥനെ ചൂണ്ടിക്കാണിച്ചുകൊണ്ടു് ശ്രീരാമകൃഷ്ണൻ ഇതരശിഷ്യന്മാരോടായിപ്പറഞ്ഞു: 'അതാ, നോക്കു, നരേന്ദ്രൻ ! നോക്കൂ നോക്കൂ. ഹാ, എന്തൊരു അദ്ധ്യാത്മദൃഷ്ടി ! കരകാണാത്ത പ്രഭാപാരാവാരം പോലെയാണതു്. ദേവി മഹാമായയ്ക്കുപോലും നരേന്ദ്രന്റെ പത്തുചുവടിനപ്പുറം നില്ക്കാനേ പറ്റൂ ! ദേവി സ്വയം അവനു നല്കിയ ശക്തിയാൽത്തന്നെ സംബദ്ധയാണു് !' നരൻ പ്രവൃത്തിയിൽ ഏർപ്പെട്ടുമാറാകുന്നതിനു്, ആ പ്രഭാപൂരം തെല്ലൊന്നു മങ്ങട്ടേ എന്നു് അദ്ദേഹം ദേവിയോടു പ്രാർത്ഥിച്ചു: 'അമ്മേ, അവിടുത്തെ മായ അല്പം നരേന്ദ്രനിൽ പ്രയോഗിച്ചാലും !' അല്ലെന്നുവരികിൽ, നരേന്ദ്രൻ തന്റെ സ്വാഭാവികവാസനയനുസരിച്ചു്, ആദ്ധ്യാത്മികാനുഭൂതികളുടെ അത്യുച്ചതലങ്ങളിൽ വിഹരിക്കുകയേ ഉള്ളു. അദ്ദേഹം നിത്യസമാധിയിൽ ലയിച്ചു്, നിത്യസത്തയിൽ മുഴുകി ഉലകത്തിനു നഷ്ടമായ്പ്പോകും.

നരേന്ദ്രനെ സംബന്ധിച്ച ശ്രീരാമകൃഷ്ണന്റെ അഭിപ്രായം ഇതരശിഷ്യന്മാർ നിസ്സംശയം സ്വീകരിച്ചു. അദ്ദേഹം തങ്ങളുടെയും ആഴം അളന്ന ആളല്ലയോ ? പ്രഥമദർശനത്തിൽത്തന്നെ തങ്ങളുടെയും ഇഷ്ടദേവതയേതെന്നു് അദ്ദേഹം കാണുകയുണ്ടായില്ലേ ? അവരിലോരോരുത്തരോടും തങ്ങളുടെ നിഗൂഢവാസനകൾ എന്തെല്ലാമെന്നു് അദ്ദേഹം അരുളുകയുണ്ടായില്ലേ ? വെറും സ്പർശംകൊണ്ടുമാത്രം ആദ്ധ്യാത്മികാനുഭൂതികൾ അദ്ദേഹം അവർക്കു പകർന്നുകൊടുത്തില്ലേ ? ആ നിലയ്ക്കു് നരേന്ദ്രനെക്കുറിച്ചു് ശ്രീരാമകൃഷ്ണന്റെ അഭിപ്രായത്തെ സംശയിക്കാനവരാരു് ? 'ഒരു മനുഷ്യനെ ലോകപ്രസിദ്ധനാക്കാൻ ഒന്നോ രണ്ടോ സിദ്ധികൾ മതിയാകും; അമ്മാതിരി പതിനെട്ടു് അസാധാരണസിദ്ധികൾ നരേന്ദ്രനുണ്ടു്", 'സകല മാലിന്യങ്ങളെയും ചുട്ടു ചാമ്പലാക്കുന്ന കത്തിക്കാളുന്ന അഗ്നിയാണു നരേന്ദ്രൻ', 'നരേന്ദ്രൻ മാട്ടിറച്ചിയും പന്നിയിറച്ചിയും തിന്നു ജീവിച്ചാലും ആയതുകൊണ്ടു് അവനുള്ളിലുള്ള മഹത്തായ അദ്ധ്യാത്മശക്തിക്കു് എള്ളോളം കോട്ടം തട്ടുകയില്ല' എന്നൊക്കെ ശ്രീരാമകൃഷ്ണൻ നരേന്ദ്രനെക്കുറിച്ചു പറഞ്ഞ അഭിപ്രായങ്ങൾ മററു ശിഷ്യന്മാർ യാതൊരു തർക്കവും കൂടാതെ അതേപടി സ്വീകരിച്ചു.

ശ്രീരാമകൃഷ്ണന്റെ പരിശീലനരീതി അദ്ഭുതകരമായിരുന്നു. ശിഷ്യന്മാർ തമ്മിലുള്ള വാദപ്രതിവാദത്തിൽ അദ്ദേഹം വിരളമായേ ഇടപെടാറുള്ളു. ഒരു വാക്കുകൊണ്ടോ നോക്കുകൊണ്ടോ

അല്ലെങ്കിൽ ഒരു പാട്ടുകൊണ്ടോ അദ്ദേഹം പഠിപ്പിക്കും. 'ഈശ്വര സാക്ഷാത്കാരമാണ് ലക്ഷ്യം. സാക്ഷാത്കാരം ഉദിക്കുമ്പോൾ വാദമെല്ലാം അസ്തമിക്കുന്നു; ആത്മജ്ഞാനം തെളിഞ്ഞു വിളങ്ങുന്നു,' ഇതായിരുന്നു അദ്ദേഹത്തിൻെറ ഉപദേശത്തിൻെറ നിരന്തരപല്ലവി. 'ഈശ്വരൻ സാകാരനോ നിരാകാരനോ ? ഈശ്വരൻ മനുഷ്യനായി അവതരിക്കുമോ, അതോ അവതാരസിദ്ധാന്തം അബദ്ധമോ ? ഈ വിഷയങ്ങളെ പുരസ്സരിച്ച് നരേന്ദ്രനും മററു ശിഷ്യന്മാരുംകൂടി ഒരു വാദകോലാഹലത്തിൽ മുഴുകി. വാദവും പ്രതിവാദവും കൊടു മ്പിരിക്കൊണ്ടു. അതു് ഈശ്വരാന്വേഷണസിദ്ധാന്തങ്ങളുടെ സർവ്വ വശങ്ങളേയും സ്പർശിച്ചു. നരേന്ദ്രനായിരുന്നു വാദത്തിൽ ജയിച്ചതു്. അദ്ദേഹം മററുള്ളവരുടെ സിദ്ധാന്തങ്ങളെയെല്ലാം അടിപെടുത്തി. ശ്രീരാമകൃഷ്ണൻ അവരെ സമീപിച്ചു. അദ്ദേഹമൊരു പാട്ടുപാടി:

മൊച്ചകളിക്കും മമ മനമേ, ഉച്ചക്കൈക്ക പിടിച്ചോണം
തത്ത്വം തേടിക്കൂരിരുൾ തപ്പിത്തടയുവതെന്തിനു നീ ?
ദർശനമാറിലുമുഴംപ്പൂകി, വേത്ത്രം തപ്പി നടന്നാലും
തന്ത്രാദികളാം നിഗമാന്തം തന്നിൽ മുഴുകി നിവന്നാലും
കാണുകയില്ല പരം പൊരുളിൻ ചേണാന്നിട്ടും നിഴൽപോലും
പ്രേമരസം താനതിനുതകും ചാരുതയൊന്നായോരുക നീ.

വാദിച്ചു ബഹളം കൂട്ടിക്കൊണ്ടിരുന്ന ശിഷ്യന്മാർ നിശ്ശ ബ്ദരായി, ഭാവാവിഷ്ടരായി. ഇവിടെയിതാ അവരുടെ വാദ ത്തിനും പ്രശ്നത്തിനുമെല്ലാം ഉത്തരം. അതെ, ശ്രീരാമകൃഷ്ണൻ ആത്മാ നുഭൂതിയുടെ അമൃതവാണികൾമാത്രം ഉതിക്കുന്ന ഒരാചാര്യനായി രുന്നു. തത്ത്വവാദിയല്ല അദ്ദേഹം; അദ്ദേഹം തത്ത്വം കണ്ടു. സത്യ സന്ദർശകനാണ് ശ്രീരാമകൃഷ്ണൻ. അപ്പോൾപ്പിന്നെ മനുഷ്യമന സ്സിനു് എന്നും കീറാമുട്ടിയായി അവശേഷിക്കുന്ന പ്രശ്നങ്ങളെക്കുറി ച്ചെന്തിനു് തല പുണ്ണാക്കണം? ജടിലവും കുടിലവുമായ വാദകോലാ ഹലത്തിൽ എന്തിനു് ഏർപ്പെടണം ? പഴയ തഥാഗതനെന്നപോലെ ശ്രീരാമകൃഷ്ണനും തർക്കത്തിൻെറ ആവശ്യമുണ്ടായിരുന്നില്ല. മനം മയക്കുന്ന സിദ്ധാന്തങ്ങൾ മൊഴിയാനുള്ള കഴിവല്ല ആദ്ധ്യാത്മികത. പിന്നെയോ, അതു് സാക്ഷാത്കാരമാണ്, സ്വഭാവശുദ്ധിയാണ്. കാമലോഭജയമാണ് ആദ്ധ്യാത്മികത. സാക്ഷാത്കാരത്തിനുള്ള പ്രയത്നത്തെ അദ്ദേഹം വാദമണ്ഡലത്തിൽനിന്നു സാധനയിലേയ്ക്കും തപസ്സിലേയ്ക്കും മുമുക്ഷുത്വത്തിലേയ്ക്കും. പ്രത്യക്ഷദർശനത്തിലേയ്ക്കും ഉയർത്തി. വാദം വല്ലാതെ ചൂടുപിടിക്കുമ്പോൾ, 'വായാടിത്തം' കേട്ടു് അദ്ദേഹം മടുക്കും. തർക്കതല്പരരായ പണ്ഡിതന്മാരെ അദ്ദേഹം കഴുകന്മാരോടു് പലപ്പോഴും ഉപമിക്കാറുണ്ടു്. കഴുകൻ മാനത്തു് വളരെ ഉയരത്തിൽ പറക്കും; പക്ഷേ, അതിൻെറ കണ്ണു് ഏതുനേരവും

ശവക്കുഴിയിലായിരിക്കും. അതുപോലെ ദാംഭികന്മാരായ പണ്ഡിതന്മാരുടെ ദൃഷ്ടിയെപ്പോഴും പേരും പെരുമയും അർത്ഥവും കാമവും ആകുന്ന കുപ്പക്കുഴിയിലായിരിക്കും.

എന്നാൽ വാദം എത്ര മൂത്താലും ശ്രീരാമകൃഷ്ണൻ അതിൽ തലയിടാറില്ല. അദ്ദേഹം അവരെ തർക്കിക്കാൻ അനുവദിച്ചു. അതുവഴി അവർ നന്നായിട്ടു പഠിക്കും എന്നദ്ദേഹം പറയാറുണ്ട്. ചിലപ്പോൾ അതദ്ദേഹം ആസ്വദിക്കാറുമുണ്ട്. അതിൽക്കൂടി തന്റെ ശിഷ്യന്മാരുടെ അദ്ധ്യാത്മചൈതന്യം അദ്ദേഹം അളന്നു. അദ്ധ്യാത്മപരിശീലനത്തിൽ ഗുരുദേവന്റെ സാമീപ്യം വലിയൊരു വ്യായാമശാലയായിരുന്നു. വ്യക്തിയുടെ വളർച്ചയ്ക്ക് അതു് ഉത്തേജനം നൽകി. സ്വന്തം കഴിവുകൾ കണ്ടുപിടിക്കാനും വികസിപ്പിക്കാനും ഓരോരുത്തനും സ്വാതന്ത്ര്യമുണ്ടായിരുന്നു. എന്നാൽ ശ്രീരാമകൃഷ്ണൻ ഇടപെടുന്ന ചില പ്രത്യേകസന്ദർഭങ്ങളും ഉണ്ടാകാറുണ്ട്. നരേന്ദ്രന്റെ സർവ്വാതിശായിയായ വാദം മററുള്ളവരുടെ പരിമിതവീക്ഷണത്തെ അപകടപ്പെടുത്തുമെന്നു കണ്ടാൽ അദ്ദേഹം ഇടപെടും. മോക്ഷോപായമെന്ന നിലയ്ക്കു് വിശ്വാസത്തിനുള്ള സ്ഥാനത്തെ നരേന്ദ്രൻ ചോദ്യം ചെയ്ത ഒരു സന്ദർഭമുണ്ടായി. നരൻ 'അന്ധവിശ്വാസ'ത്തെക്കുറിച്ചു സംസാരിച്ചു. ആചാര്യൻ ചോദിച്ചു: 'നരേന്ദ്രാ, അന്ധവിശ്വാസം എന്നതുകൊണ്ടു് നീയെന്താണ് അർത്ഥമാക്കുന്നതു്? വിശ്വാസം എപ്പോഴും അന്ധമാണ്. വിശ്വാസത്തിനെന്താ കണ്ണുണ്ടോ ? എന്തിനാണ് അന്ധവിശ്വാസമെന്നു പറയുന്നതു് ? ഒന്നുകിൽ വെറുതെ, വിശ്വാസം എന്നു പറയുക; അല്ലെങ്കിൽ ജ്ഞാനം എന്നു പറയുക. വിശ്വാസത്തെ കണ്ണുള്ളതെന്നും ഇല്ലാത്തതെന്നും തരംതിരിക്കുന്നതിന്റെ അർത്ഥമെന്താണ് ?' മനുഷ്യന്റെ ഏററവും ഉയന്ന അറിവും, തത്ത്വചിന്തപോലും, സത്യദർശനത്തിൽനിന്നുണ്ടാകുന്ന അനുഭൂതിയുടെ ഒരു കണത്തോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ, വെറും അന്ധവിശ്വാസം മാത്രമേ ആകുന്നുള്ള എന്നാണ് ശ്രീരാമകൃഷ്ണൻ ഈ ചോദ്യംകൊണ്ടു് ഉദ്ദേശിച്ചതു്. മെല്ലെയെങ്കിലും നിശ്ചിതമായിട്ടു് നരേന്ദ്രനു മനസ്സിലായി, ജ്ഞാനമല്ല, സാക്ഷാത്കാരമാണ് സത്യമായ മതമെന്നു്. നരൻ നാരായണനെ കാണണം. തത്ത്വചിന്ത നല്ലതുതന്നെ; പക്ഷേ തത്ത്വദർശനമാണ് ഉത്തമം. ഇതിനു് കുറെ കാലം പിടിച്ചു; സ്നേഹപൂർണ്ണമായ ക്ഷമയും വേണ്ടിവന്നു. അനുഭൂതിയുടെ വാചാലമായ നിശ്ശബ്ദത ശ്രീരാമകൃഷ്ണന്റെ അദ്ധ്യാപനോപായമാണെന്നു് നരേന്ദ്രൻ ഒടുവിൽ കണ്ടുപിടിച്ചു. പലപ്പോഴും സംഭാഷണത്തിനിടയിൽ ശ്രീരാമകൃഷ്ണൻ ചൈതന്യോദ്ദീപകമായ ആവേശവാണികൾ പൊഴിക്കും. മററു ചിലപ്പോൾ ശിഷ്യന്മാരെ തമ്മിൽത്തമ്മിൽ തർക്കിക്കാൻ അവരുടെ പാട്ടിനു

വിട്ടേയ്ക്കും. തർക്കം തീരുമ്പോൾ ശ്രീരാമകൃഷ്ണൻ തീവ്രസമാധിയിൽ മുഴുകിയിരിക്കുന്നതായിരിക്കും അവർ കാണുന്നത്. തങ്ങളുടെ ചൂടുപിടിച്ച തർക്കത്തിനെതിരേയുള്ള മൂകവും എന്നാൽ മുഖരവുമായ പ്രതിഷേധമാണിതെന്ന് ശിഷ്യന്മാർ കുറച്ചുകാലം കഴിഞ്ഞപ്പോൾ മനസ്സിലാക്കി. ശ്രീരാമകൃഷ്ണന്റെ പരിശീലന സമ്പ്രദായങ്ങളിൽ ഏററവും വ്യക്തവും ബോദ്ധ്യമേകുന്നതുമായത് അദ്ദേഹത്തിന്റെ ജീവിതത്തിലെ അദ്ധ്യാത്മതേജസ്സുതന്നെയായിരുന്നു. അദ്ദേഹത്തിന്റെ ഉപദേശത്തിന്റെ കരുത്ത് പവിത്രതയായിരുന്നു. സർവ്വഭൂതസൗഹൃദവും പരസ്പരബഹുമാനവും ഉപദേശിച്ച ആചാര്യൻ അവ ആചരിച്ചുകാണിച്ചു. സാമുദായികാചാരങ്ങളെയൊന്നും ശ്രീരാമകൃഷ്ണൻ എതിർത്തില്ല. അദ്ദേഹം ജാതിയ്ക്കെതിരായി പ്രചാരണം നടത്തിയില്ല. ബ്രാഹ്മണകുലത്തിൽ പിറന്ന ശ്രീരാമകൃഷ്ണൻ അന്ത്യജന്മാരോടു തനിയ്ക്കുള്ള ഗാഢമായ സ്നേഹത്തെ പ്രകാശിപ്പിച്ചു; പറയർപോലും ചെയ്യാൻ അറയ്ക്കുന്ന നികൃഷ്ടജോലികൾ സ്വയം ചെയ്ത് അദ്ദേഹം തന്റെ വിനയവും താഴ്മയും വ്യക്തമാക്കി.

ഈശ്വരദർശനത്തെക്കുറിച്ചും ദർശനോപായത്തെക്കുറിച്ചും ഉള്ള ചോദ്യങ്ങൾക്കുള്ള ശ്രീരാമകൃഷ്ണന്റെ മറുപടികൾ: പ്രാർത്ഥിക്കേണ്ടതെങ്ങനെ? 'ഏതുവിധത്തിലും പ്രാർത്ഥിക്കുക; കാരണം, ഒരുറുമ്പിന്റെ കാലൊച്ചകൂടി ഈശ്വരൻ കേൾക്കുന്നു.' എന്നാണ് അദ്ദേഹത്തിന്റെ ഉത്തരം. ഈശ്വരനെ എങ്ങനെ കണ്ടെത്താം? 'കാമിനീകാഞ്ചനത്യാഗംകൊണ്ട്.' അദ്ദേഹത്തിന്റെ ഉപദേശങ്ങളുടെ മുഖ്യവിഷയം ആത്മാർത്ഥതയാകുന്നു. ആത്മാർത്ഥതയില്ലാതെ ഒന്നും സാദ്ധ്യമല്ല; ആത്മാർത്ഥതയുണ്ടെങ്കിൽ സകലതും സാദ്ധ്യമാകുന്നു. ഈശ്വരദർശനത്തിനുവേണ്ടി താൻ ചെയ്തതിന്റെ പതിനാറിലൊരു ഭാഗം മററുള്ളവർ ചെയ്താൽ അവർ എന്നെന്നേയ്ക്കും അനുഗൃഹീതരാകും എന്ന് ശ്രീരാമകൃഷ്ണൻ, നരേന്ദ്രൻ മുതലായവരോടു പറയാറുണ്ട്. ഈശ്വരൻ സാകാരനോ നിരാകാരനോ? 'ഈശ്വരൻ സാകാരനുമാണ്, നിരാകാരനുമാണ്; അതേ സമയം അതിനു രണ്ടിനും അപ്പുറവുമാകുന്നു. ബുദ്ധിയ്ക്കും സിദ്ധാന്തങ്ങൾക്കും അഗ്രാഹ്യനായ ഈശ്വരൻ ആത്മാവിന്റെ സ്വസ്വരൂപാനുഭൂതിയിൽ സർവ്വദാ പ്രകാശിക്കുന്നു. ഭക്തനെ അനുഗ്രഹിക്കാൻവേണ്ടി അദ്ദേഹം ഏതു രൂപവും സ്വീകരിക്കുന്നു. ഈശ്വരൻ വാക്കിനു വിഷയമല്ല. ഈശ്വരനെ ഒരു ഗ്രന്ഥത്തിലൊതുക്കാനോ ക്ഷേത്രത്തിൽ അടയ്ക്കാനോ സാദ്ധ്യമല്ല.' വിഗ്രഹാരാധന ശരിയോ തെററോ? അത്തരം ചോദ്യങ്ങൾ വ്യർത്ഥങ്ങളായ ചോദ്യങ്ങളാണെന്നാകുന്നു ശ്രീരാമകൃഷ്ണന്റെ അഭിപ്രായം. ഒരുവനെ ഈശ്വരദർശനത്തിനു സഹായിക്കുന്ന ആരാധനകളൊക്കെ ശരിയാണ്. ഈശ്വരനുവേണ്ടിയുള്ള തീവ്രമായ വ്യാകുലത ഒന്നു മാത്രമാണ് അത്യാവശ്യമായ സംഗതി.

ഈശ്വരസാക്ഷാത്കാരത്തിലേയ്ക്കു് നയിക്കുന്ന എല്ലാ സാധനാമാഗ്ഗങ്ങളുമായും ശ്രീരാമകൃഷ്ണന്നു് അടുത്തു പരിചയമുണ്ടു്. അതിവിശാലമായ ഹിന്ദുശാസ്ത്രങ്ങഠം ചില പ്രത്യേക സാധകന്മാരെ ഉദ്ദേശിച്ചു് ചില സവിശേഷസാധനകഠം വിധിക്കുന്നുണ്ടു്. അവയിൽ ചിലതു് പ്രാകൃതവും അസാന്മാഗ്ഗികവുമാണെന്നു മററു ചിലക്കു തോന്നിയേക്കാം. ഒരിക്കൽ സംഭാഷണം ഇത്തരം സാധനകളിലേയ്ക്കു തിരിഞ്ഞു. ശ്രീരാമകൃഷ്ണൻ നരേന്ദ്രനോടു പറഞ്ഞു; 'ഇക്കൂട്ടക്കു് അവരുടെ സാധന നേർവഴിക്കു കൊണ്ടുപോവാൻ സാദ്ധ്യമല്ല. അവരിൽ അധികംപേരും മതത്തിൻെറ പേരിൽ കാമപൂരണം നടത്തുന്നു. ആട്ടെ, നരൻ, നീയിതൊന്നും കേഠംക്കണ്ട. എന്നെ സംബന്ധിച്ചു പറയുകയാണെങ്കിൽ ഞാൻ സകല സ്ത്രീകളെയും എൻെറ അമ്മയായിട്ടു കാണുന്നു. ഇതു വളരെ പരിശുദ്ധമായ ഒരു മനോഭാവമാണു്. അതിൽ ആപത്തോ അപകടമോ ഒന്നുമില്ല. സ്ത്രീയെ സോദരിയായി കരുതുന്നതും തരക്കേടില്ല. മററു ഭാവങ്ങഠം പ്രയാസംപിടിച്ചവയും ആപത്കരങ്ങളുമാകുന്നു. ആദശ്ശുദ്ധി നിലനിത്താൻ ആ വഴിക്കു് ഏതാണ്ടു് അസാദ്ധ്യം തന്നെ. ഈശ്വരനെ പ്രാപിക്കാൻ വഴികഠം പലതുണ്ടു്. അവയിൽ ചിലതു്, തോട്ടിക്കു് വീട്ടിലേയ്ക്കുവരാനുള്ള വഴിപോലെ പിൻഭാഗത്തുകൂടെയുള്ളതും വൃത്തികെട്ടതുമാകുന്നു മുൻവശത്തുകൂടി വീട്ടിൽ കടക്കുന്നതുതന്നെയാണു് തീച്ചയായും നല്ലതു്.' ഭാവാവിഷ്ടനായിട്ടു് ശ്രീരാമകൃഷ്ണൻ പിന്നെയും അരുഠംചെയ്തു: 'മതങ്ങളും മാഗ്ഗങ്ങളും അനവധിയുണ്ടു്. ഇവയൊന്നും എനിക്കിപ്പോഠം പിടിക്കുന്നില്ല. ഭിന്നമാഗ്ഗങ്ങളിലെ അനുയായികഠം തമ്മിൽ കടിപിടി കൂടുന്നു. നിങ്ങഠം എൻെറ സ്വന്തം ആളുകളാണല്ലൊ. അന്യരാരും ഇവിടെയില്ല. ഞാൻ ഒന്നു പറയട്ടെ: ഈശ്വരൻ പൂണ്ണവും ഞാൻ അദ്ദേഹത്തിൻെറ അംശവുമാണു് എന്നു ഞാൻ വ്യക്തമായും കാണുന്നു. അദ്ദേഹം പ്രഭു, ഞാൻ ദാസൻ. പിന്നെ ചിലപ്പോഠം തോന്നും അദ്ദേഹംതന്നെ ഞാൻ, ഞാൻതന്നെ അദ്ദേഹം എന്നു്.'

ശ്രീരാമകൃഷ്ണൻെറ ശിക്ഷണരീതി നരേന്ദ്രനെ ആകഷിച്ചു. ബ്രഹ്മസമാജാംഗമായിരുന്ന നരേന്ദ്രനാഥൻെറ ശുദ്ധാശുദ്ധങ്ങളെക്കുറിച്ചുള്ള തീവ്രഭാവത്തിനു് ഇതു് അയവുവരുത്തി. 'പാപം, എന്ന പദംപോലും ശ്രീരാമകൃഷ്ണൻെറ കാതുകഠംക്കു് അസഹ്യമായിരുന്നു. 'പാപത്തിൽ പിറന്നവൻ', 'ശപിക്കപ്പെട്ട മനുഷ്യൻ' എന്നീവക ആശയങ്ങളൊന്നും അദ്ദേഹത്തിൻെറ അദ്ധ്യാത്മചിന്താമണ്ഡലത്തിൽ ഉണ്ടായിരുന്നില്ല. മനുഷ്യൻ കുററങ്ങളോടും കുറവുകളോടും കൂടിയാണു് പിറക്കുന്നതു് എന്നു് അദ്ദേഹം അംഗീകരിച്ചു. മററുള്ളവർ

മനുഷ്യന്റെ ഈ പരിമിതികളിൽമാത്രം ദൃഷ്ടിയുറപ്പിക്കുമ്പോൾ, ഓരോ ജീവന്റെയും പരമഗതിയെയും പരിമിതികളുടെ സന്തരണത്തേയുമാണ് അദ്ദേഹം ദീർഘദർശനം ചെയ്തതു്. ഒരു ദിവസം നരേന്ദ്രൻ വിദ്യാർത്ഥികളുടെ ഇടയിൽ നടപ്പുള്ള ചില ദുസ്സ്വഭാവത്തേയും ദുരാചാരത്തെയും കുറിച്ച് പറയുന്നതു് ശ്രീരാമകൃഷ്ണൻ കേൾക്കാനിടയായി. അദ്ദേഹം പറഞ്ഞു: 'എന്തിനാണ് ആവക കാര്യങ്ങളെക്കുറിച്ചു സംസാരിക്കുന്നതു് ? ഈശ്വരനെ കുറിച്ചുമാത്രം സംസാരിക്കുക. മറെറാന്നും മിണ്ടരുതു്.' ശ്രീരാമകൃഷ്ണന്റെ ശിക്ഷണക്രമവും ഉപദേശസാരവും ഇതായിരുന്നു.

ഗുരുനാഥൻ ശിഷ്യന്മാർക്ക് നല്കിയ പൊതുവായ ഉപദേശങ്ങൾ നരേന്ദ്രൻ ഉൾക്കൊണ്ടതു് അനന്യാദൃശമായ രീതിയിലാണ്. അവയുടെ ആന്തരാർത്ഥം ആദ്യം ഗ്രഹിക്കുന്നതു് നരേന്ദ്രനായിരുന്നു. ഗുരുദേവന്റെ ഉപദേശതരംഗങ്ങളെ അനുരണനം ചെയ്യാൻ ഏററവും പററിയ ഒരു തന്ത്രിയായിരുന്നു നരേന്ദ്രന്റെ ആത്മാവു്. ശ്രീരാമകൃഷ്ണന്റെ ജീവിതവും ഉപദേശവാണികളുമാകുന്ന വെളിപാടിന്റെ ഒരംശംമാത്രം മററുള്ളവർ ഗ്രഹിച്ചപ്പോൾ നരേന്ദ്രൻ അവയെ അവയുടെ സമഗ്രതയിൽ കണ്ടു. ശ്രീരാമകൃഷ്ണന്റെ അരുളപ്പാടുകളുടെ അർത്ഥം ധരിക്കാനും ധരിപ്പിക്കാനും നരേന്ദ്രനു് അസാമാന്യമായ ഒരു സാമർത്ഥ്യം ഉണ്ടായിരുന്നു. ഇതു് ഒരു സംഭവംകൊണ്ടു് ഉദാഹരിക്കാം. 1884-ൽ ഒരു ദിവസം, ശിഷ്യന്മാരാൽ പരിവൃതനായി ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തു് തന്റെ മുറിയിലിരിക്കുന്നു. നരേന്ദ്രനും കൂട്ടത്തിലുണ്ടു്. സംഭാഷണം വൈഷ്ണവസമ്പ്രദായത്തെക്കുറിച്ചായി. ഗുരുദേവൻ ചൈതന്യമഹാപ്രഭുവിന്റെ ഉപദേശസാരംപറഞ്ഞു് ഈവിധം അവസാനിപ്പിച്ചു: 'വൈഷ്ണവസമ്പ്രദായം മൂന്നു കാര്യങ്ങൾ ചെയ്യണം എന്നു് അതിന്റെ അനുയായികളെ അനുശാസിക്കുന്നു: അതായതു്, ഭഗവന്നാമത്തിൽ രുചി; ജീവനിൽ ദയ; വൈഷ്ണവരുടെ സേവ. ഈ ഉപദേശത്തിന്റെ ശരിയായ അർത്ഥമിതാണ്: നാമവും നാമിയും ഭിന്നമല്ല. അതുകൊണ്ടു് ഏതു നേരവും ഹരിനാമം ജപിക്കണം. കൃഷ്ണനും വൈഷ്ണവനും രണ്ടല്ല; അതുകൊണ്ടു് സകലരും സകല സിദ്ധന്മാരെയും ഭക്തന്മാരെയും ആദരിക്കണം. ഈ ലോകം ശ്രീകൃഷ്ണന്റെ സ്വന്തമെന്നറിഞ്ഞു്, സകല ജീവജാലങ്ങളോടും അതിയായ ദയ കാണിക്കണം.' സകല ജീവജാലങ്ങളോടും അതിയായ ദയ എന്നു പറഞ്ഞുതീർന്നതും, ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു. തെല്ലിട കഴിഞ്ഞു് അല്പമൊരു വെളിവു വന്നപ്പോൾ അദ്ദേഹം തന്നോടായിട്ടിങ്ങനെ പറഞ്ഞു: 'ജീവികളോടു ദയയോ ! ജീവികളോടു ദയയോ? എടാ മൂഢാ ! മണ്ണിൽ ഇഴഞ്ഞുപോകുന്ന നിസ്സാരമായ ഒരു പുഴ, നീ മററുള്ളവ

രോടു ദയ കാണിക്കുകയോ ? അല്ല, അതു ശരിയല്ല. മററുള്ളവരോടു ദയയല്ല: പിന്നെയോ, മനുഷ്യസേവനമാണ്, ജീവനിൽ ശിവ സേവയാണ്.'

ശ്രീരാമകൃഷ്ണന്റെ അദ്ധ്യാത്മാനുഭൂതിയുടെ അടിത്തട്ടിൽനിന്നും ഉയർന്നുവന്ന ഈ വാണികൾ അവിടെ കൂടിയിരുന്നവരെല്ലാം കേൾക്കുകയുണ്ടായി. പക്ഷേ നരേന്ദ്രനുമാത്രമേ അതിന്റെ ആഴമളക്കാൻ കഴിഞ്ഞുള്ളു. മുറിക്കു പുറത്തു കടന്നപ്പോൾ നരേന്ദ്രൻ മററുള്ളവരോടു പറഞ്ഞു: 'ഗുരുദേവന്റെ അദ്ഭുതകരമായ ആ അരുളപ്പാടിൽ എന്തൊരു അചിന്ത്യമായ പ്രകാശനമാണ് ഞാൻ കണ്ടെത്തിയതെന്നോ ! സാധാരണയായി ശുഷ്കമെന്നും വികാരവിരോധിയെന്നും ഭാവവൈരിയെന്നും മററും കരുതപ്പെടുന്ന വേദാന്തവിജ്ഞാനവും ഭഗവദ്ഭക്തിയുംകൂടി എത്ര മനോഹരമായി അദ്ദേഹം സമന്വയിച്ചിരിക്കുന്നു ! എന്തൊരു മഹനീയവും മനോഹരവും സുഗമവുമായ സമന്വയം ! വേദാന്താഭ്യസനത്തിനു ലോകത്തെയും സമുദായത്തെയും സമ്പൂർണ്ണമായി ഉപേക്ഷിക്കണമെന്നും, പ്രേമം, ഭക്തി, ഭൂതദയ മുതലായ മൃദുലവികാരങ്ങളെ നിശ്ശേഷം നിർമ്മൂലനം ചെയ്യണമെന്നുമാണ് സാധാരണയായുള്ള ധാരണ. ഇവയെ അദ്ധ്യാത്മമാർഗ്ഗത്തിൽ വിലങ്ങുകളെന്നു കരുതി ലോകത്തോടും സമസൃഷ്ടങ്ങളോടും ഈ വിധത്തിൽ കടുത്ത വെറുപ്പു പുലർത്തുന്നതുകൊണ്ടു് സാധകൻ വഴി പിഴച്ചുപോകുന്നു. എന്നാൽ ശ്രീരാമകൃഷ്ണന്റെ ഈ ആവേശവാണികളിൽനിന്നും, താപസന്മാർ സമുദായത്തിനു പുറത്തു് ഏകാന്തതയിൽ അനുശീലിച്ചിരുന്ന വേദാന്താദർശം, നാട്ടിലും വീട്ടിലും അഭ്യസിക്കാമെന്നും, നമ്മുടെ ദൈനംദിനജീവിതത്തിലെ ഓരോ കൃത്യത്തിലും അതു് പ്രായോഗികമാക്കാമെന്നും എനിക്കു മനസ്സിലായി. ഒരുവന്റെ ജീവിതവൃത്തി എന്തുമായിക്കൊള്ളട്ടെ: ഈശ്വരൻ തന്നെയാണ് ഈ ജഗത്തായും അതിലെ ജീവജാലങ്ങളായും രൂപമെടുത്തിട്ടുള്ളതു് എന്ന തത്ത്വം അവൻ ഗ്രഹിക്കുകയും ദർശിക്കുകയും ചെയ്യട്ടെ. ഈശ്വരൻ സർവ്വാന്തര്യാമിയും സർവ്വാതിശായിയുമാകുന്നു. വിവിധജീവജാലങ്ങളായും നമ്മുടെ പ്രേമാദരപ്രീതിപാത്രങ്ങളായും വിളങ്ങുന്നതു് ആ പരംപൊരുൾതന്നെ. അതേ സമയം ആ സർവ്വേശ്വരൻ ഇവയ്ക്കെല്ലാം അതീതനുമാകുന്നു. ഇപ്രകാരം നരനിൽ നാരായണനെ ദർശിച്ചാൽ ദർപ്പത്തിനു സ്ഥാനമെവിടെ ? ഈ ദർശനം സാധിച്ചാൽ മനുഷ്യനു് മറെറാരുവനോടു് അസൂയയോ അനുകമ്പയോ ഉണ്ടാവുകയില്ല. ജീവനെ ശിവനായിക്കണ്ടു് സേവിച്ചാൽ തദ്വാരാ ഹൃദയം സംശുദ്ധമാകുന്നു; ആ സാധകൻ വിളംബംവിനാ താൻ ആ സച്ചിദാനന്ദസ്വരൂപത്തിന്റെ അംശമാണെന്ന വസ്തുതയാൽ ദൃഢബോധനാകുകയും ചെയ്യുന്നു.

ശ്രീരാമകൃഷ്ണന്റെ ഈ അരുളപ്പാട്, ഭക്തിപഥത്തിലേയ്ക്ക് തികച്ചും പുതിയ ഒരു വെളിച്ചം വീശുന്നു. സാധകൻ ഈശ്വരന്റെ സർവ്വവ്യാപിത്വം സാക്ഷാത്കരിക്കുന്നതുവരെ യഥാർത്ഥഭക്തി അതിദൂരെയാണ്. സർവ്വഭൂതങ്ങളിലും സർവ്വേശ്വരസാന്നിദ്ധ്യം കണ്ടറിഞ്ഞ്, മാധവനെ മാനവരൂപേണ ആരാധിക്കുന്ന ഭക്തൻ സത്യമായ ഭക്തി സമ്പാദിക്കുന്നു. കർമ്മമാർഗ്ഗത്തെയും യോഗമാർഗ്ഗത്തെയും അനുസരിക്കുന്നവർക്കും ഇതേമാതിരി ഗുരുദേവന്റെ ഈ ഉപദേശം ഉപകാരപ്രദമാകുന്നു. ഒരു പ്രവൃത്തിയും ചെയ്യാതെ ഒരു ജീവിക്കും ഒരു നിമിഷംപോലും വർത്തിക്കാനാവില്ല. ഒരുവന്റെ സകല പ്രവൃത്തികളും, ഈശ്വരന്റെ പ്രത്യക്ഷമൂർത്തിയായ മനുഷ്യന്റെ സേവനത്തിനായി വിനിയോഗിക്കണം. ഇതവന്റെ ലക്ഷ്യത്തിലേയ്ക്കുള്ള പുരോഗതിയെ ത്വരിതപ്പെടുത്തും. അതിരിക്കട്ടെ, ഈശ്വരൻ കനിഞ്ഞാൽ, ഈ മഹനീയസത്യം ലോകസമക്ഷം ഞാൻ വിളംബരം ചെയ്യുന്ന നാൾ വേഗം വന്നുചേരും. ഞാനിത് പണ്ഡിതന്റെയും പാമരന്റെയും സമ്പന്നന്റെയും നിർദ്ധനന്റെയും, അന്തണന്റെയും അന്ത്യജന്റെയും പൊതുമുതലാക്കിത്തീർക്കും.'

പുല്ലിലും പുഴുവിലും താരങ്ങളിലും തിങ്കളിലും നരനിലും സുരനിലും സർവ്വത്ര സർവ്വദാ വിളങ്ങുന്ന പരംപൊരുളിനെ കണ്ടുകൊണ്ടിരിക്കുന്ന ശ്രീരാമകൃഷ്ണന്, 'ഭൂതങ്ങളോട് ദയ കാണിക്കുക' എന്ന ഭാവന അഹംകാരജനിതവും ഈശ്വരധിക്കാരവുമായിത്തോന്നി. ഈശ്വരനോട് ദയ കാണിക്കാൻ മനുഷ്യനാര്? 'ഈശാവാസ്യമിദം സർവ്വം' എന്നു കണ്ടറിഞ്ഞ സമദർശിക്ക്, സർവ്വവും ഈശ്വരപൂജയാകുന്നു. ആ ദർശനം അദ്ദേഹത്തിന്റെ ആവേശവാണികളിൽക്കൂടി പ്രവഹിച്ചു. നരേന്ദ്രൻ അതിന്റെ ആഴവും പരപ്പും കണ്ട് അതിന്റെ പ്രായോഗികത ഗ്രഹിച്ചു വേദാന്തം പ്രയോഗക്ഷമമാക്കാനുള്ള നൂതനപഥം അദ്ദേഹം ആ മന്ത്രത്തിൽ കണ്ടെത്തി: പില്ക്കാലത്ത് വിവേകാനന്ദസ്വാമികൾ തന്റെ ഗുരുവിന്റെ നാമധേയത്തിൽ, 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച' – സ്വന്തം മുക്തിക്കും ലോകമംഗളത്തിനുമായി – സ്ഥാപിച്ച ശ്രീരാമകൃഷ്ണസംഘത്തിന്റെ ബീജം ശ്രീരാമകൃഷ്ണന്റെ ഈ അദ്വൈതദർശനവും അതിന്റെ വിളനിലം നരേന്ദ്രനാഥന്റെ ഹൃദയക്ഷേത്രവുമാകുന്നു.

ശ്രീരാമകൃഷ്ണന്റെ ജീവിതത്തിന്റെയും ഉപദേശങ്ങളുടെയും സാരസംഗ്രഹം ഹിന്ദുമതത്തിന്റെ കാതലായ ഭാഗം തന്നെയാണെന്നുള്ള കാര്യം എപ്പോഴും നാം ഓർമ്മിക്കണം. അതൊരു സങ്കുചിത ഹിന്ദുമതമായിരുന്നില്ല; പിന്നെയോ, വിശാലവും സർവ്വാശ്ലേഷിയുമായ ഒരാത്മദൃഷ്ടിയായിരുന്നു അത്. ഇത് എക്കാലവും ഹിന്ദുദർശനത്തിന്റെ ഒരു സവിശേഷതയായിരുന്നു. പുറമേ കാണുമ്പോൾ

ഹിന്ദുമതം ആചാരങ്ങളുടെയും അനുഷ്ഠാനങ്ങളുടെയും ഇരുമ്പുചട്ട യായും അവിശ്വാസ്യങ്ങളായ പുരാണകഥകളുടെ ഒരു കുമ്പാരമായും തോന്നാം. എന്നാൽ വേദാന്തദർശനത്തിന്റെ പശ്ചാത്തലത്തിൽ അതിന്റെ രൂപവും രേഖയും ഒരു പുതിയ വെളിച്ചത്തിൽ കാണാ കുന്നു. അതിനാൽ നരേന്ദ്രൻ ശ്രീരാമകൃഷ്ണന്റെ അടുത്തെത്തിയ പ്പോൾ ഒരു പുതിയ ഈശ്വരമാർഗ്ഗം കണ്ടെത്തി. ഇതേ മാർഗ്ഗം ബാല്യംമുതല്ക്കേ കണ്ടും കേട്ടും പരിചയിച്ചിട്ടുള്ളതാണ്, വാസ്തവം; പക്ഷേ, അന്നതു്, ചിന്തയോ ചർച്ചയോ കൂടാതെ, ആചാരമായും പാരമ്പര്യമായും ഉൾക്കൊണ്ടു. എന്നാലിന്നു് അതിന്റെ അർത്ഥം ഗ്രഹിച്ചുകൊണ്ടാണ് അതിനെ സമീപിക്കുന്നതു്. മുമ്പ് ബുദ്ധി ഉണർന്നപ്പോൾ സംശയവും ഉയർന്നു. എന്നാലിന്നോ, ഒരു പുതിയ ചിന്താസരണി, ഒരു നൂതനവീക്ഷണം തുറന്നുകിട്ടി. എന്തെന്നാൽ താനിതിനുമുമ്പ് സ്വപ്നത്തിൽപ്പോലും നിനച്ചിട്ടില്ലാത്ത സത്യ ങ്ങളും സാദ്ധ്യതകളും ശ്രീരാമകൃഷ്ണന്റെ ജീവിതത്തിൽക്കൂടി നരേന്ദ്രൻ ഹിന്ദുമതത്തിൽ കണ്ടെത്തി. ശ്രീരാമകൃഷ്ണന്റെ ഹിന്ദുമതം സാധകവും പ്രായോഗികവും സജീവവുമായ പ്രത്യക്ഷദർശനമായി തന്നു. ഹിന്ദുമതത്തിൽ സുലഭമായ ആദ്ധ്യാത്മികാദർശങ്ങളുടെയും ദേവീദേവന്മാരുടെയും ഉണ്മയെക്കുറിച്ച് നരേന്ദ്രൻ എത്രതന്നെ സംശയിച്ചാലും, അദ്ദേഹത്തിനു് തന്റെ ആചാര്യന്റെ ആത്മാർത്ഥത യിൽ തെല്ലും സംശയമുണ്ടായിരുന്നില്ല. ശ്രീരാമകൃഷ്ണൻ ഹിന്ദുമത ത്തിനു് ഒരു നവജീവൻ നല്കി. ഇതൊക്കെ അന്ധവിശ്വാസമായി രിക്കാം, എന്നു് നരേന്ദ്രൻ ആദ്യം നിനച്ചു. ശ്രീരാമകൃഷ്ണൻ ഒരു ഭ്രാന്തനമായിരിക്കാം; എന്നാൽ ഒരു സ്പർശംകൊണ്ടു് ആദ്ധ്യാത്മികത പകർന്നുകൊടുക്കാൻ ഈ ഭ്രാന്തനെ സമർത്ഥനാക്കുന്ന അന്ധ വിശ്വാസം അസാധാരണംതന്നെ. ശ്രീരാമകൃഷ്ണനു്, ഹിന്ദുമതം സജീവമായിരുന്നു. താത്ത്വികമായി അരോഗമെങ്കിലും ആദ്ധ്യാത്മി കതയിൽ നിർജ്ജീവമായ ബ്രഹ്മസമാജത്തെക്കാൾ ഈ ഹിന്ദുമതം എത്രയോ ശ്രേഷ്ഠം! ബ്രഹ്മസമാജത്തിലെ അംഗങ്ങൾ വ്യക്തിപര മായി ആദ്ധ്യാത്മികദാഹം ഉള്ളവരാണെന്നിരുന്നാലും, സമാജം പ്രായേണ ഒരു സമുദായപരിഷ്കരണപ്രസ്ഥാനമായിരുന്നു. ബ്രഹ്മ സമാജത്തിന്റെ നേതാവായ കേശവചന്ദ്രസേനൻ ശ്രീരാമകൃഷ്ണന്റെ പാദതലത്തിൽ വന്നിരിക്കുകയും അദ്ദേഹത്തെ ഒരീശ്വരനെയെന്ന പോലെ ആദരിക്കുകയും ആരാധിക്കുകയും ചെയ്യുകയുണ്ടായില്ലേ?

നരേന്ദ്രനു് ഹിന്ദുമതം ഗ്രഹിക്കാൻ കഴിഞ്ഞതു് ശ്രീരാമ കൃഷ്ണൻ കാരണമാണ്. ആ ഗ്രഹണം അനുക്രമമായ ഒരു വികാസ മായിരുന്നു. ശ്രീരാമകൃഷ്ണന്റെ ആരാധനാസമ്പ്രദായവും അദ്ദേഹ ത്തിന്റെ ഉപദേശരീതിയും സമാധിയും കണ്ടാണ് നരേന്ദ്രൻ അതു്

ഉൾക്കൊണ്ടതു്. നരൻ അറിയാതെതന്നെ അതു് ഉൾക്കൊള്ളുക യാണു് ചെയ്തതു്. ശ്രീരാമകൃഷ്ണൻ സ്വന്തം ചൈതന്യം, ദിവ്യദർശനം, ആദ്ധ്യാത്മികാനുഭൂതി, നരേന്ദ്രനിലേയ്ക്കു സംക്രമിപ്പിച്ചു. ഇതു് അദ്ദേഹം എങ്ങനെ സാധിച്ചു എന്നുള്ളതു് തികച്ചും വ്യക്തമല്ല, ആ പ്രക്രിയ കേവലം ആദ്ധ്യാത്മികവും വാക്കിനു വിഷയമല്ലാത്ത വിധം സൂക്ഷ്മവുമായിരുന്നു. സംശയാത്മാവായ നരൻ മരിച്ചു്, തൽസ്ഥാനത്തു്. ഭക്തനായ നരൻ, ആത്മജ്ഞനായ നരൻ, ഹിന്ദുവായ നരൻ ജനിച്ചുകൊണ്ടിരുന്നു.

അക്കാലത്തെ മററനേകം ബ്രഹ്മസമാജക്കാരെപ്പോലെ നരേന്ദ്രനും തീവ്രമായ ധ്യാനത്തിൻെറയും ഭഗവത്പ്രേമോന്മാദത്തിൻെറയും അനന്തരഫലങ്ങളെക്കുറിച്ചു് ഉത്കണ്ഠാകുലനായിരുന്നു. അക്കാര്യത്തിൽ നരേന്ദ്രൻെറ ആശങ്ക ശ്രീരാമകൃഷ്ണൻ ഇങ്ങനെ ശമിപ്പിച്ചു: 'ഈശ്വരൻ രസസാഗരമാണു്. നീ അതിൽ കുതിച്ചു ചാടുകയില്ലേ? ഒരു പരന്ന പാത്രത്തിൽ പഞ്ചസാരക്കുഴമ്പുണ്ടെന്നു വിചാരിക്കുക. ആ മധുരരസം നുകരാൻ ആർത്തിപൂണ്ട ഒരു ഈച്ചയാണു് നീയെന്നും കരുതുക. നിനക്കതു് എങ്ങനെ കുടിക്കാനാണു് ഇഷ്ടം?' പാത്രത്തിൻെറ വക്കത്തിരുന്നു കുടിക്കാനാണു താനിഷ്ടപ്പെടുകയെന്നും, അതിനകത്തെങ്ങാൻ വീഴാൻ ഇടയായാൽ തീച്ചയായും മുങ്ങിച്ചാകുമെന്നും നരൻ അതിനു മറുപടി നല്കി. അപ്പോൾ ഗുരുനാഥൻ പറഞ്ഞു: 'കുഞ്ഞേ, ഇതു് സച്ചിദാനന്ദസമുദ്രമാണെന്ന വസ്തുത നീ മറന്നുപോയി. ഇവിടെ മരണഭയം ആക്കും വേണ്ട. ഇതു് അമൃതസാഗരമാണു്. ഈശ്വരപ്രേമത്തിലും ഭഗവദ്ഭക്തിയിലും അതിരു കവിഞ്ഞുപോകരുതു് എന്നു് മൂഢന്മാർ മാത്രമേ പറയുകയുള്ളു. ഈശ്വരപ്രേമത്തിൽ ആക്കെങ്കിലും അതിരു കവിയാൻ കഴിയുമോ? അതുകൊണ്ടു് ഞാൻ പറയുന്നു, നീ ആ സച്ചിദാനന്ദസാഗരത്തിൽ ആണ്ടു മുങ്ങുക.' നരൻ ഈ ഉപദേശം സ്വജീവിതത്തിൽ അനുസരിച്ചു. അദ്ദേഹത്തിൻെറ മസ്തിഷ്കം ചോദ്യങ്ങൾ ഉന്നയിച്ചിരിക്കാം; പക്ഷേ അദ്ദേഹത്തിൻെറ നെഞ്ചകം നേരേ ലക്ഷ്യത്തിലേയ്ക്കു കുതിച്ചു.

ഇക്കാലത്തു് നരേന്ദ്രനു് പലേ അദ്ഭുതാനുഭവങ്ങളും ഉണ്ടായി. വീട്ടിലിരുന്നു ധ്യാനിക്കുമ്പോൾ ശ്രീരാമകൃഷ്ണൻ അങ്ങകലെ ദക്ഷിണേശ്വരത്തായിരിക്കുമ്പോഴും നരേന്ദ്രൻ അദ്ദേഹത്തെ പലപ്പോഴും കാണാറുണ്ടു്. ഒരുനാൾ രാത്രി കിനാവിൽ ശ്രീരാമകൃഷ്ണൻ വന്നു നരേന്ദ്രനോടു പറഞ്ഞു. 'വരൂ; ഞാൻ നിനക്കു് ഗോപീരാധയെ കാണിച്ചുതരാം!' നരൻ അദ്ദേഹത്തെ അനുഗമിച്ചു. കുറച്ചുദൂരം പൊയ്ക്കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ നരേന്ദ്രൻെറ നേക്കു് തിരിഞ്ഞുനിന്നു ചോദിച്ചു. 'നീ വേറെങ്ങു പോകും?'

ഇങ്ങനെ ചോദിച്ചുകൊണ്ടു് ശ്രീരാമകൃഷ്ണൻ സ്വയം രാധയുടെ മൃദുലവും മോഹനവുമായ രൂപമായി മാറി. ഈ ദർശനം നരേന്ദ്രന്റെ സബോധമനസ്സിനെ ശക്തിയായി ബാധിച്ചു. ഇതുവരെ ബ്രഹ്മ സമാജത്തിലെ നിരാകാരബ്രഹ്മത്തെക്കുറിച്ചുള്ള പാട്ടുകൾമാത്രം പാടിയിരുന്ന നരേന്ദ്രൻ ഇതുമുതൽ രാധാപ്രേമത്തെക്കുറിച്ചു്, ജീവാത്മാവിനു് പരമാത്മാവിനോടുള്ള പ്രേമത്തെക്കുറിച്ചു്, കീർത്തനങ്ങൾ പാടാൻ തുടങ്ങി. ഈ സ്വപ്നത്തെക്കുറിച്ചു സതീർത്ഥ്യന്മാരോടു പറഞ്ഞപ്പോൾ അവർ അദ്ഭുതപ്പെട്ടുപോയി. 'ഇതിന്റെ പ്രാധാന്യത്തിൽ നിങ്ങൾ വിശ്വസിക്കുന്നുണ്ടോ' എന്നു് അവരിലൊരാൾ ചോദിച്ചു. 'ഉണ്ടു്, തീർച്ചയായും' എന്നായിരുന്നു അതിനു നരേന്ദ്രന്റെ മറുപടി.

ചിലപ്പോൾ ധ്യാനത്തിനുശേഷം നരൻ തന്റെ ഒരു പ്രതിരൂപത്തെ കാണാറുണ്ടു്; തന്നെപ്പോലെ രൂപവും വലിപ്പവുമാന്ന ആ പ്രതിപുരുഷനെ കണ്ടു് നരേന്ദ്രൻ ആശ്ചര്യപ്പെട്ടു! 'ആരിതു്' എന്നു് സ്വയം ചോദിച്ചു. കണ്ണാടിയിൽ കാണുന്ന പ്രതിച്ഛായ പോലെ നരന്റെ സകല പ്രവൃത്തികളെയും അതു് അനുകരിച്ചു. ചിലപ്പോളതു് ഒരു മണിക്കൂറിലേറെ നേരം നരേന്ദ്രനോടൊത്തു വാഴാറുണ്ടു്. നരേന്ദ്രൻ അതു് ശ്രീരാമകൃഷ്ണനോടു പറഞ്ഞു. 'ധ്യാനത്തിന്റെ ഉച്ചഭാവങ്ങളിൽ ഉണ്ടാകുന്ന ഒരു ദൃശ്യം മാത്രമാണതു്' എന്നു പറഞ്ഞു ഗുരുനാഥൻ അതിനെ തള്ളിക്കളഞ്ഞു.

ബാഹ്യലോകത്തെ വിസ്മരിച്ചു് ഈശ്വരഭാവാവേശത്തിൽ നിമഗ്നനായി വാഴാൻ നരേന്ദ്രൻ ഒരു കാലത്തു് ആഗ്രഹിച്ചു. ശ്രീരാമകൃഷ്ണന്റെ ഭക്തന്മാരായ നിത്യഗോപാലനും മനോമോഹനനും മററും ഭഗവന്നാമശ്രവണത്തിൽ നിശ്ചേഷ്ടരായി നിലംപതിക്കുന്നതു് നരേന്ദ്രൻ കാണാറുണ്ടു്. തനിക്കും ഇമ്മാതിരി ആനന്ദാനുഭൂതി ഉണ്ടാകുന്നില്ലല്ലോ എന്നു് നരേന്ദ്രനു കുണ്ഠിതമായി. അദ്ദേഹം അതിനെക്കുറിച്ചു് ഗുരുനാഥന്റെ അടുത്തു പരാതി പറഞ്ഞു. ഗുരുദേവൻ വാത്സല്യപുരസ്സരം അരുളി: 'എന്റെ കുഞ്ഞേ, അതുകൊണ്ടു നീ വ്യാകുലപ്പെടേണ്ട. അതുകൊണ്ടെന്താ കാര്യം? ഒരു വലിയ ആന പൊയ്കയിലിറങ്ങിയാൽ അതിൽ ശക്തിയായി ഓളം വെട്ടും! എന്നാൽ അതു് ഗംഗയിലിറങ്ങിയാലോ, അനക്കംതന്നെ ഉണ്ടാവില്ല. ഈ ഭക്തന്മാർ ചെറുപൊയ്കകൾപോലെയാണു്. ഈ ചെറുപൊയ്കകൾക്കുള്ളിൽ മഹത്തായ ആ ദിവ്യപ്രേമത്തിന്റെ ഒരു കണിക പ്രവേശിക്കുമ്പോഴെല്ലം പൊയ്കയിലെ വെള്ളം കിടന്നു് ഇളകിമറിയുന്നു; നീയോ, വലിയ ഒരു പുഴപോലെയാകുന്നു.'

ഇക്കാലത്തു് നരേന്ദ്രൻ ഒരു പരീക്ഷണത്തിനു വിധേയനായി; അതിൽനിന്നും നരേന്ദ്രന്റെ അദ്ധ്യാത്മപ്രഭാവവും ത്യാഗ

തീവ്രതയും എത്ര ദൃഢവും ഉജ്ജ്വലവുമായിരുന്നു എന്നു തെളിയുന്നു. ധനികന്മാരായ ഏതാനും സ്നേഹിതന്മാർ അദ്ദേഹത്തെ നഗരപ്രാന്തത്തിലുള്ള അവരുടെ ഉദ്യാനഗൃഹത്തിലേയ്ക്ക് ഒരു ഉല്ലാസയാത്രയ്ക്കു ക്ഷണിച്ചു. അവർ ഒരു വീടിന്റെ മുമ്പിൽ വണ്ടിയിൽനിന്നിറങ്ങി ഒരു തോട്ടത്തിൽ പ്രവേശിച്ചു. അവിടെ ഒരു ഉദ്യാനവിരുന്നു നടത്തി. വിനോദത്തിനു വന്നവരാണവർ. നരേന്ദ്രൻ അവരുടെ സംഗീതം ആസ്വദിച്ചു; സ്വയം പാട്ടു പാടുകയും ചെയ്തു. കുറച്ചു കഴിഞ്ഞ് നരേന്ദ്രന് ക്ഷീണം തോന്നി. അടുത്തുള്ള ഒരു മുറിയിൽ സൗകര്യമായിട്ടു വിശ്രമിക്കാം എന്നു കൂട്ടുകാർ പറഞ്ഞു. നരേന്ദ്രൻ തന്നെയായി എന്നു കണ്ടപ്പോൾ അവർ അദ്ദേഹത്തിന്റെ അടുത്തേയ്ക്ക് ഒരു പുംശ്ചലിയെ അയച്ചു. അവൾ തന്റെ ജീവിതത്തിലെ പലേ രസകരങ്ങളായ അനുഭവങ്ങളും കഷ്ടതകളും ദുരിതങ്ങളും അദ്ദേഹത്തെ പറഞ്ഞുകേൾപ്പിച്ചു. അദ്ദേഹത്തിന്റെ ശ്രദ്ധമുഴുവൻ തന്റെ സംഭാഷണത്തിൽ പതിഞ്ഞതു കണ്ടപ്പോൾ, അവൾ തന്റെ ഉദ്ദേശം വ്യക്തമാക്കി. ഉടനെ നരേന്ദ്രൻ ശ്രീരാമകൃഷ്ണനെ സ്മരിച്ചു, ഈശ്വരനെ നിനച്ചു. സഗൗരവം അദ്ദേഹം എഴുനേററു, അവളോടു പറഞ്ഞു: 'ക്ഷമിക്കു, എനിക്കിപ്പോൾ പോകണം. എനിക്കു നിന്നോടു യഥാർത്ഥമായ അനുകമ്പ തോന്നുന്നു. നിനക്കു ഞാൻ നന്മ നേരുന്നു. ഇമ്മാതിരിയൊരു ജീവിതം നയിക്കുന്നത് തെററാണെന്ന് നിനക്കു ബോധമുണ്ടെങ്കിൽ നീ ഇതിൽനിന്നും ഒരു കാലത്ത് വിമുക്തയാകും.' അവർ പിരിഞ്ഞു. ആ തരുണി അമ്പരന്ന് മടങ്ങിയെത്തി നരേന്ദ്രന്റെ ചങ്ങാതിമാരോട് പരിഹാസമായി പറഞ്ഞു: 'നിങ്ങളെന്നെ നല്ല കളിപ്പിക്കലാണ് കളിപ്പിച്ചത്; ഒരു മഹാത്മാവിനെ പ്രലോഭിപ്പിക്കാൻ നിങ്ങളെന്നെ പറഞ്ഞയച്ചുവല്ലൊ !' ശ്രീരാമകൃഷ്ണൻ നരേന്ദ്രനിൽ ചെലുത്തിയിരുന്ന സ്വാധീനത്തിന്റെ ദാർഢ്യം ഇതിൽനിന്നും കാണാം.

ഒരു മഹാപുരുഷന്റെ സന്നിധിയിൽ ഒരുവന്റെ ആന്തരശക്തികളും സാമർത്ഥ്യങ്ങളും ഉണരുന്നു. ശ്രീരാമകൃഷ്ണന്റെ പാദതലത്തിൽ പ്രഭാവവും വ്യക്തിത്വവും മഹത്തായ അദ്ധ്യാത്മബോധവും നരേന്ദ്രൻ സമ്പാദിച്ചു. ശ്രീരാമകൃഷ്ണന്റെ പ്രോത്സാഹനങ്ങളും ദീർഘദർശനങ്ങളും നരേന്ദ്രനെ ഉത്സാഹവാനാക്കി, തന്റെ ഭാവിമഹത്ത്വത്തെക്കുറിച്ച് അദ്ദേഹം ബോധവാനായി. ഒരിക്കൽ അദ്ദേഹം തന്റെ സ്നേഹിതന്മാരോട് ഈവിധം പറയുകയുണ്ടായി: 'എന്ത്, നിങ്ങളൊക്കെ ഏറിപ്പോയാൽ വല്ല വക്കീലന്മാരോ ഡോക്ടർമാരോ ജഡ്ജിമാരോ ആകുമായിരിക്കാം. എന്നാൽ കണ്ടോളിൻ, ഞാൻ, സ്വന്തമായി ഒരു വഴി വെട്ടിത്തെളിയിക്കും.' അദ്ദേഹത്തിന് തന്റെ കഴിവിൽ ഉറച്ച വിശ്വാസമുണ്ടായിരുന്നു; കാരണം, ഗുരുദേവന്

അദ്ദേഹത്തെപ്പററി അത്ര മതിപ്പായിരുന്നു. പേരു കേട്ട പലരും, ആചാര്യന്മാരും പണ്ഡിതന്മാരും നിയമജ്ഞന്മാരും ഭിഷഗ്വരന്മാരും, ശ്രീരാമകൃഷ്ണൻെറ മഹത്വത്താൽ ആകൃഷ്ടരായി അദ്ദേഹത്തിൻെറ അടുക്കൽ വരുന്നതു നരേന്ദ്രൻ കണ്ടിട്ടുണ്ട്. ഭിഷഗ്വരന്മാർ ശ്രീരാമകൃഷ്ണൻെറ സമാധിയെയും കാഞ്ചനത്യാഗത്തേയും പരിശോധിച്ചു. ബാഹ്യബോധമില്ലാതിരിക്കുന്ന അവസരത്തിൽപോലും, സ്വർണ്ണം തൊട്ടാൽ അദ്ദേഹത്തിൻെറ ദേഹം കോച്ചും. പണ്ഡിതന്മാർ അദ്ദേഹത്തിൻെറ അരുളപ്പാടുകൾ കുറിച്ചെടുത്തു, അവ അത്യുച്ചങ്ങളായ ആദ്ധ്യാത്മികാനുഭൂതികളുടെ പരിണതഫലങ്ങളാണെന്നു കണ്ടെത്തി. ശ്രീരാമകൃഷ്ണൻെറ അദ്ധ്യാത്മപ്രഭാവത്തെ സംബന്ധിച്ച് സകലർക്കും ദൃഢവിശ്വാസമായി. ഗുരുദേവൻെറ അപൂർവ്വമഹത്വത്തെക്കുറിച്ച് നരേന്ദ്രനും പൂർണ്ണബോധം വന്നു. തൻെറ ഭക്തന്മാരിലും ശിഷ്യന്മാരിലും പ്രഥമസ്ഥാനം ശ്രീരാമകൃഷ്ണൻ നല്കിയതു് നരേന്ദ്രനാണ്. ലൗകികദൃഷ്ട്യാ താൻ മററു പലരേക്കാളും താഴെയാണെന്നു നരേന്ദ്രനു് അറിയാമായിരുന്നു. പക്ഷേ ശ്രീരാമകൃഷ്ണൻ തൻെറ അദ്ധ്യാത്മദൃഷ്ടികൊണ്ട് നരേന്ദ്രൻെറ ദിവ്യഭാവം കണ്ടറിഞ്ഞു. ഇതു് നരേന്ദ്രൻെറ ആത്മവിശ്വാസത്തെ വളർത്തി. ലൗകികൗന്നത്യം ശ്രീരാമകൃഷ്ണൻെറ കണ്ണിൽ വിലയേറിയതായിരുന്നില്ല. അതീവ ധനവാനും രാജബിരുദധാരിയുമായ ഒരാളോട്ട് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ആളുകൾ നിങ്ങളെ രാജാവെന്നു വിളിക്കുന്നു. എനിക്കു പക്ഷേ അങ്ങനെ വിളിക്കാനാവില്ല. കാരണം, അങ്ങനെ ചെയ്താൽ ഞാനൊരു നുണ പറയുകയാവും ചെയ്യുന്നതു്.' ധർമ്മിഷ്ഠനെന്ന് സ്വയം ഭാവിച്ചു നടന്ന ഒരാളോട്ട് അദ്ദേഹമൊരിക്കൽ പറഞ്ഞു: 'നിങ്ങളൊരു സങ്കുചിതമനസ്കനാണ്; ജന്മനാതന്നെ നിങ്ങളൊരു ഹീനനാകുന്നു.'

ഇപ്രകാരം നരേന്ദ്രൻെറ സർവ്വാംഗീണമായ വികാസം, കായികവും മാനസികവും ആദ്ധ്യാത്മികവുമായ വികാസം, ശ്രീരാമകൃഷ്ണനുമായുള്ള സമ്പർക്കത്തിൻെറ ഫലമായുണ്ടായതാണ്. ഒരു വന്യമൃഗത്തിൻെറ സ്വാഭാവികമായ കമനീയതയോടും സ്വാതന്ത്ര്യത്തോടും കൂടി നരേന്ദ്രൻ സഞ്ചരിച്ചു; ചിലപ്പോൾ ശീഘ്രമായും ചിലപ്പോൾ മന്ദമായും ചിന്തയിൽ മുഴുകി സഞ്ചരിക്കും. അതേ സമയം ബാലപ്രകൃതവും അകൃത്രിമമായ പെരുമാററവും നരേന്ദ്രനു് സ്വായത്തമായിരുന്നു; അതു് അദ്ദേഹത്തെ അറിഞ്ഞവർക്കെല്ലാം ആനന്ദമരുളി.

ഉത്സാഹവും ഉന്മേഷവുമുള്ള ഒരു തരുണനായിരുന്നു നരേന്ദ്രൻ കാഴ്ചയിൽ. സാധാരണയിൽ അല്പം കവിഞ്ഞ ഉയരം; സ്കന്ധഭാഗം കുറഞ്ഞൊന്നു സ്ഥൂലിച്ചതായിരുന്നു. വിരിഞ്ഞ മാർവ്വിടം. ശിരസ്സിൻെറ മുൻവശത്തു് വീതി കൂടുതലായിരുന്നു; വലിയ ചിന്താശക്തിയും മനോവികാസവുമാണ് അതു സൂചിപ്പിക്കുന്നതു്. സകല

അവയവങ്ങളും സുന്ദരസന്നിവേശങ്ങളായിരുന്നു. അതെ, കാഴ്ചയ്ക്കു കമനീയമായിരുന്നു നരേന്ദ്രന്റെ രൂപം. അദ്ദേഹത്തിന്റെ കണ്ണുകൾ അതീവ ആകർഷകങ്ങളായിരുന്നു; നളിനദളങ്ങളോട് സാമ്യം വഹിക്കുന്ന കണ്ണുകൾ. അവ ഉന്തിനിന്നിരുന്നു; എന്നാൽ തുറിച്ചവയായിരുന്നുമില്ല. അതതു സമയത്തെ വികാരഭേദമനുസരിച്ച് കണ്ണിന്റെ നിറം പലപ്പോഴും മാറിക്കൊണ്ടിരുന്നു. സൂക്ഷ്മവും ജാഗ്രത്തുമായ മനസ്സിന്റെ സൂചകങ്ങളായിരുന്നു അവ. നോട്ടത്തിന്റെ തീക്ഷ്ണതയിലും സ്ഥിരതയിലും അവ ചിലപ്പോൾ ഉജ്ജ്വലങ്ങളായിരിക്കും; ചിലപ്പോൾ ഉത്സാഹത്തിലും ഉദ്വേഗത്തിലും തിളങ്ങും. അദ്ദേഹം സംസാരിക്കുമ്പോൾ ആരോടു സംസാരിക്കുന്നുവോ ആ ആൾമാത്രമേ ലോകത്തിലുള്ളൂ എന്നു തോന്നും; കേൾക്കുന്ന ആൾ ഇളിഭ്യനാകും. ഒരാളെ കിട്ടിയാൽ, അയാളിൽനിന്നും കിട്ടാവുന്നിടത്തോളം പിഴിഞ്ഞെടുക്കും; പിന്നെ അയാളെ കൈവിടും. അങ്ങനെ ബുദ്ധിപരമായ ലോഭം അദ്ദേഹത്തിനുണ്ടായിരുന്നു എന്ന് ചിലർ അദ്ദേഹത്തെ കുറ്റപ്പെടുത്തി. പക്ഷേ താൻ എടുത്തതിൽ കൂടുതൽ എപ്പോഴും കൊടുത്തിരുന്നു എന്നുള്ളതും വാസ്തവമാണ്. അതൊരു മേധാവിത്വമായിരുന്നു. ബലിഷ്ഠവും സമ്പുഷ്ടവുമായ ശരീരം. കാഴ്ചക്കാരുടെ ശ്രദ്ധയെ ആകർഷിക്കുന്ന നില്പും നടപ്പും. പക്ഷേ അദ്ദേഹത്തിന്റെ മുഖം കണ്ടുകഴിഞ്ഞാൽ അതിലുള്ള ശ്രദ്ധയും കൗതുകവുംകൊണ്ടു ശരീരത്തിന്റെ ഇതരഭാഗങ്ങൾ തീർത്തും മറന്നുപോകും. നിശ്ചയദാർഢ്യവും ഇച്ഛാസ്ഥിരതയും സൂചിപ്പിക്കുന്ന വിധം ഉറപ്പേറിയവയായിരുന്നു അദ്ദേഹത്തിന്റെ താടി. അദ്ദേഹം ആനന്ദപൂർണ്ണനായ ഒരു സ്വപ്നജീവിയാണെന്നു ചിലർ നിനച്ചു. ചിലരുടെ കണ്ണിൽ അദ്ദേഹമൊരു ചിന്തകനായിരുന്നു. സ്നേഹവും സൗന്ദര്യവും നിറഞ്ഞ ഒരു ലോകത്തിലെ പൗരനായിട്ടാണ് ചിലർ അദ്ദേഹത്തെ കണ്ടത്. പ്രഭുകുലജാതനാണെന്ന് കണ്ടവരൊക്കെ കരുതി. അദ്ദേഹത്തിന്റെ മന്ദസ്മിതം കാരുണ്യപൂർണ്ണവും ആനന്ദസൂചകവുമായിരുന്നു.

നരേന്ദ്രൻ ഗൗരവം കൊള്ളുമ്പോൾ അദ്ദേഹത്തിന്റെ മുഖം സ്നേഹിതന്മാരുടെ മനസ്സിൽ ഭീതി ജനിപ്പിച്ചു. സതീർത്ഥ്യന്മാർ അദ്ദേഹത്തെ ഒരു ശിശുവിനെപ്പോലെ കരുതിയിരുന്ന സന്ദർഭങ്ങളുണ്ട്. അദ്ദേഹം വാശി പിടിക്കുകയോ ശാഠ്യം പിടിക്കുകയോ ശുണ്ഠിയെടുക്കുകയോ ചെയ്യുമ്പോൾ, അവർക്ക് അദ്ദേഹത്തോടുള്ള സ്നേഹം വർദ്ധിക്കുകയാണ് ചെയ്തത്. വാദപ്രതിവാദത്തിൽ ഏർപ്പെട്ട് ചൂടുപിടിക്കുമ്പൊഴും ചിന്തയിൽ മുഴുകുമ്പൊഴും, അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യത്തെ വിദ്യോതിപ്പിക്കുമാറ് മുഖവും കണ്ണുകളും ഉജ്ജ്വലങ്ങളാകും. ഏകാന്തചിന്തയിലേർപ്പെട്ടിരിക്കു

മ്പോൾ, ആരും അദ്ദേഹത്തിൻെറ അടുത്തുപോകാൻ ധൈര്യപ്പെട്ടിരുന്നില്ല. തീവ്രമായ ഏകാന്തത നരേന്ദ്രൻെറ ഒരു മുഖ്യലക്ഷണമായിരുന്നു. അദ്ദേഹത്തിൻെറ ഭാവവികാരങ്ങൾ ഒരു അപൂർവ്വമഹാത്മാവിൻെറതായിരുന്നു. പലതരം ഭാവങ്ങൾക്കു് വിധേയനായിരുന്നു അദ്ദേഹം. ചിലപ്പോൾ ചുററുപാടുകളോടു് എന്തെന്നില്ലാത്ത ഒരസഹ്യത; പിന്നെച്ചിലപ്പോൾ, പ്രതീക്ഷകളുടെയും പരിപാടികളുടെയും ഫലത്തെക്കുറിച്ചു് തികച്ചും ഉദാസീനനായ ഒരുവനെപ്പോലെ സന്തോഷത്തോടെ എന്തും സഹിക്കും. അനന്തകാലം തൻെറ പിന്നിലുണ്ടല്ലൊ, എന്തിനു ബദ്ധപ്പെടുന്നു, എന്നായിരിക്കും അപ്പോഴത്തെ ഭാവം. അദ്ദേഹം അനുഭവിച്ച ക്ലേശങ്ങളും ദുരിതങ്ങളും തിരസ്കാരങ്ങളും, തൻെറ സ്നേഹപാത്രങ്ങളുടെ സഹഭാവാഭാവവും ആലോചിച്ചാൽ അദ്ദേഹത്തിൻെറ ഹൃദയം കാഠിന്യമാകാത്തതാണു് അദ്ഭുതം. സ്നേഹവും മാർദ്ദവവും ആജീവനാന്തം നരേന്ദ്രനിൽ വിളങ്ങിയിരുന്നു. അദ്ദേഹം സ്വയം നിനസ്സും, 'എന്നെ മററുള്ളവർ മനസ്സിലാക്കണമെന്നു് പ്രതീക്ഷിക്കുന്നതെന്തിനു്? അവരെന്നെ സ്നേഹിക്കുന്നുണ്ടു്; അതുമതി. പിന്നെ, ആരാ ഞാൻ ! വേണ്ടതെന്തെന്നു് അമ്മയ്ക്കറിയാം. അമ്മയുടെ വേലചെയ്യാൻ അമ്മയ്ക്കാവും. എന്നെക്കൂടാതെ ഒന്നും നടക്കുകയില്ലെന്നു കരുതാൻ ഞാനാരു് ? ' അതെ, നരേന്ദ്രൻ തേജസ്വിയും ദയാലുവും ശക്തനുമായ ഒരു വ്യക്തിവിശേഷമാകുന്നു.

'ചേതോഹരമായ രൂപം; രൂപത്തിനനുരൂപമായ ബുദ്ധി; ബുദ്ധിയ്ക്കൊത്ത ശാസ്ത്രവിജ്ഞാനം; വിജ്ഞാനത്തിനനുസരിച്ചുള്ള കർമ്മം; കർമ്മത്തിനൊത്ത ഫലസിദ്ധിയും'* എന്നു് രഘുകുലതിലകമായ ദിലീപനെക്കുറിച്ചു് കാളിദാസൻ കീർത്തിച്ചിട്ടുള്ളതു് ഈ നരേന്ദ്രനെക്കുറിച്ചും അക്ഷരംപ്രതി അന്വർത്ഥമാകുന്നു.

ശ്രീരാമകൃഷ്ണൻെറ സ്നേഹം നരേന്ദ്രൻെറ മസ്തിഷ്കവും ഹൃദയവും തമ്മിൽ ഇണങ്ങിപ്പോകാൻ സഹായിച്ചു. ജന്മനാ നരേന്ദ്രൻ ഒരു തത്ത്വചിന്തകനായിരുന്നു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ ഒരു ഭഗവദ്ഭക്തനാക്കി മാററി. ഇതിൽനിന്നും ശ്രീരാമകൃഷ്ണൻ നരേന്ദ്രനിൽ കേവലം ആവേശവും വികാരവും മാത്രമേ ഉളവാക്കിയുള്ളു എന്നു് ധരിക്കരുതു്; നരേന്ദ്രനു് സ്വജീവിതത്തിൽ സാക്ഷാത്കരിക്കാൻ സാധിച്ചിട്ടുള്ള അത്യുച്ചമായ അദ്ധ്യാത്മദർശനവും ഗുരുദേവൻെറ കരുണകൊണ്ടു ലഭിച്ചതാണു്. പ്രേമംകൊണ്ടു് ആർദ്രമായ തത്ത്വദർശനമാണു് അദ്ദേഹത്തിൻെറ ആദ്ധ്യാത്മികതയുടെ അടിത്തറ. നരേന്ദ്രൻ ഒരപൂർവ്വതത്ത്വചിന്തകനാകുന്നു. നരൻ പുറമെ ഒരു തത്ത്വചിന്തകനായി കാണപ്പെട്ടിരുന്നുവെങ്കിലും, ഒരു ഭഗവദ്

---

* ആകാരസദൃശപ്രജ്ഞഃ പ്രജ്ഞയാ സദൃശാഗമഃ
ആഗമൈഃ സദൃശാരംഭഃ ആരംഭസദൃശോദയഃ. (രഘുവംശം 1. 15.)

ഭക്തന്ന മാത്രമേ അമ്മാതിരി ചേതോഹരമായ രൂപസൗഭാഗ്യം ഉണ്ടാവുകയുള്ളു എന്നു് അദ്ദേഹത്തിന്റെ ആചാര്യൻ പറയാറുണ്ടു്: 'ജ്ഞാനികൾ സാധാരണയായി കാഴ്ചയിൽ രൂക്ഷന്മാരാണു്; ഭക്തന്മാരെ കാണാൻ കൗതുകം തോന്നും.' അതിരിക്കട്ടെ. തന്റെ യഥാർത്ഥസ്വഭാവത്തെക്കുറിച്ചു് അദ്ദേഹത്തിന്റെ വാക്കുകൾതന്നെ നമുക്കു വെളിച്ചം തരുന്നു. തന്നെയും തന്റെ ആചാര്യനെയും താരതമ്യപ്പെടുത്തിക്കൊണ്ടു് സ്വാമി വിവേകാനന്ദൻ ഒരിക്കൽ ഒരു ശിഷ്യനോടു് ഈവിധം പറയുകയുണ്ടായി: 'അദ്ദേഹം പുറമേയ്ക്കു മുഴുവൻ ഭക്തിയായിരുന്നു: അകത്തൊക്കെ ജ്ഞാനവും. ഞാൻ പുറത്തു മുഴുവൻ ജ്ഞാനമാണു്; എന്നാൽ എന്റെ ഹൃദയത്തിനകത്തു മുഴുവൻ ഭക്തിയാകുന്നു.' ശ്രീരാമകൃഷ്ണന്റെ അദ്ധ്യാത്മജ്ഞാനം വിശാലമായ ഒരു പ്രേമപടത്താൽ ആവൃതമായിരുന്നു എന്നും, തന്റെ പ്രേമപൂർണ്ണഹൃദയം ഒരു ജ്ഞാനയവനികകൊണ്ടു് തിരോഹിതമാകുന്നു എന്നുമാണു് സ്വാമിജി ഇതുകൊണ്ടർത്ഥമാക്കിയതു്.

ദാരിദ്ര്യവും ദുരിതങ്ങളും നരേന്ദ്രന്റെ സ്വഭാവത്തിന്റെ ഒരു വശം വ്യക്തമാക്കി; അദ്ദേഹത്തിന്റെ സംസർഗ്ഗം വേറൊരു വശവും. ശ്രീരാമകൃഷ്ണൻ ഈ ഇരുവശങ്ങളേയും കൂട്ടിയോജിപ്പിച്ചു. അദ്ദേഹം തന്റെ ആദർശമനുസരിച്ചു് ആ ജീവിതത്തെ രൂപപ്പെടുത്തി. ആ ആദർശമാണു് സ്വാമി വിവേകാനന്ദനായി മൂർത്തിപൂണ്ടതു്. നരേന്ദ്രൻ സമ്പത്തിലും സുഖഭോഗങ്ങളിലും വളരാൻ ഇടയായിരുന്നുവെങ്കിൽ അദ്ദേഹം വേറെ ഏതെങ്കിലും വഴിക്കു തിരിഞ്ഞുപോയേനെ എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. ഒരു വലിയ രാജ്യതന്ത്രജ്ഞനോ, നിയമജ്ഞനോ, വാഗ്മിയോ, സമുദായപരിഷ്കർത്താവോ മറ്റോ ആയിത്തീർന്നേനെ. എന്നാൽ ദാരിദ്ര്യം നരേന്ദ്രനെ ദീനരിൽ ദയാലുവാക്കിത്തീർത്തു. തന്റെ ഗുരുനാഥന്റെ ദിവ്യജീവിതം, ബുദ്ധിപരതയും ആദ്ധ്യാത്മികതയും വ്യത്യസ്തവസ്തുക്കളാണെന്നു് നരേന്ദ്രനെ പഠിപ്പിച്ചു. തത്ത്വചിന്ത അദ്ദേഹത്തിനു് ആദ്ധ്യാത്മികാനുഭൂതിയുടെ തോഴിയായിത്തീർന്നു. തന്റെ ആദ്ധ്യാത്മികാനുഭൂതികൾ സത്യമെന്നു് അതു് സാക്ഷ്യമരുളി. മേധാജ്ഞാനത്തെ അദ്ദേഹം അപലപിച്ചില്ല: പ്രത്യുത, സ്വാഗതം ചെയ്തു. പക്ഷേ, ഇതുമുതൽ അദ്ദേഹം യുക്തിയെ ആദ്ധ്യാത്മികാനുഭൂതിക്കു് അധീനമാക്കി. നരേന്ദ്രൻ പ്രാർത്ഥനയും ധ്യാനവുമാകുന്ന പക്ഷങ്ങൾ കൊണ്ടാണു് അദ്ധ്യാത്മനഭോമണ്ഡലത്തിലേയ്ക്കു് പറന്നുയർന്നതു്.

ശ്രീരാമകൃഷ്ണനു് നരേന്ദ്രനോടുള്ള സ്നേഹം എത്ര അദ്ഭുതാവഹം! നരേന്ദ്രന്റെ അച്ഛന്റെ മരണത്തിനുശേഷം ശ്രീരാമകൃഷ്ണൻ ധനികനായ ഒരു ഭക്തനോടു പറഞ്ഞു: 'നരന്റെ അച്ഛൻ മരിച്ചുപോയി. അവന്റെ വീട്ടിലുള്ളവർ പട്ടിണിയാണു്. അവന്റെ

സ്നേഹിതന്മാർ ഇപ്പോൾ എന്തെങ്കിലും സഹായം ചെയ്താൽ നന്നായിരിക്കും.' ആ മാന്യൻ സ്ഥലം വിട്ടപ്പോൾ നരേന്ദ്രൻ പരിഭവത്തോടെ ചോദിച്ചു: 'മഹാശയാ, എന്തിനാണങ്ങ് അതൊക്കെ ആ മനുഷ്യനോട് പറഞ്ഞതു്?' താനിങ്ങനെ അവരുടെ കഷ്ടപ്പാടുകളെക്കുറിച്ചു പറഞ്ഞതുകൊണ്ട് നരേന്ദ്രൻെറ വംശാഭിമാനത്തിനു് ക്ഷതം തട്ടിയെന്നുകണ്ടു് ശ്രീരാമകൃഷ്ണൻ കണ്ണുനീരോടുകൂടി പറഞ്ഞു: 'എൻെറ നരൻ, നിനക്കുവേണ്ടി ഞാനെന്തും ചെയ്യും എന്നു നിനക്കറിഞ്ഞുകൂടേ? നിനക്കുവേണ്ടി വീടുതോറും ഇരന്നു നടക്കാനും ഞാൻ തയ്യാറാണെന്നു നിനക്കു നിശ്ചയമില്ലേ?' നരേന്ദ്രൻ പരവശനായി. ഇതാണു സ്നേഹം; നിസ്സ്വാർത്ഥവും അപ്രതിരോദ്ധ്യവുമായ സ്നേഹം. 'അദ്ദേഹം തൻെറ അഗാധമായ സ്നേഹത്താൽ എന്നെ അദ്ദേഹത്തിൻെറ അടിമയാക്കി എന്നതു വാസ്തവമാണ്'' എന്നു് നരേന്ദ്രൻ പില്ക്കാലത്തു പറയുകയുണ്ടായി.

നരേന്ദ്രൻെറ ബന്ധുക്കൾ അദ്ദേഹത്തെ വിവാഹബദ്ധനാക്കാൻ ശ്രമിക്കുമ്പോൾ ശ്രീരാമകൃഷ്ണൻ ഉത്കണ്ഠാകുലനാകാറുണ്ടു്. നരേന്ദ്രനോടുള്ള സ്നേഹാതിരേകത്താൽ എങ്ങനെയെങ്കിലും അദ്ദേഹത്തെ സംസാരബന്ധനത്തിൽ കുടുങ്ങാതെ കാക്കണമെന്നുള്ള ഉത്ക്കടമായ ആഗ്രഹത്താൽ ശ്രീരാമകൃഷ്ണൻ ദേവിയുടെ കാല്ക്കൽ വീണ്ടും വീണ്ടും നമസ്കരിച്ചുകൊണ്ടു പ്രാർത്ഥിച്ചു: 'അമ്മേ, ഈ ആലോചനകളെല്ലാം തകർക്കണേ! നരൻ മുങ്ങാതെ കാക്കണേ.' എന്നാൽ, നരേന്ദ്രൻ ഏതെങ്കിലും തരത്തിൽ ദുർമ്മാർഗ്ഗികളുമായി ഇടപെടാൻ ഇടയായാൽ, ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോടു കർക്കശമായി പെരുമാറാൻ തെല്ലും മടിച്ചിരുന്നില്ല. നരൻെറ മനസ്സിൽ എന്തെങ്കിലും ദുശ്ചിന്തയുടെ നിഴൽ വീശിയാൽ ശ്രീരാമകൃഷ്ണൻ അതു കണ്ടുപിടിക്കും. ദുഷ്ടജനങ്ങളുമായി ഇടപഴകിയിട്ടു് നരേന്ദ്രൻ അടുത്തു വന്നാൽ തനിക്കു് നരേന്ദ്രൻെറ മുഖത്തു നോക്കാനോ അവൻെറ കൈയിൽനിന്നും എന്തെങ്കിലും മേടിച്ചു കഴിക്കാനോ കഴിഞ്ഞിരുന്നില്ല എന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്.

നരേന്ദ്രൻെറ ശോഭനഭാവി ശ്രീരാമകൃഷ്ണൻെറ ദൃഷ്ടിയിൽ എപ്പോഴും തിളങ്ങിക്കാണപ്പെട്ടിരുന്നു. നരേന്ദ്രൻെറ മാർഗ്ഗം ത്യാഗമാണെന്നു് അദ്ദേഹം അറിഞ്ഞു. നരേന്ദ്രൻെറ ശിക്ഷണം മുഴുവൻ ഈ ലക്ഷ്യത്തിലേയ്ക്കു് അദ്ദേഹം തിരിച്ചുവിട്ടു. നരേന്ദ്രൻെറ ഓരോ പ്രവൃത്തിയെയും ആ ലക്ഷ്യത്തെ ഉന്നംവെച്ചുകൊണ്ടു് അദ്ദേഹം വീക്ഷിച്ചു. ലൗകികജീവിതം നയിച്ചിരുന്ന ഒരു ഭക്തനുമായി നരൻ വളരെയടുത്തു പെരുമാറുന്നതു ശ്രീരാമകൃഷ്ണൻ ഒരിക്കൽ കണ്ടു. അവധാനപൂർവ്വം വേണം ആ മനുഷ്യനുമായി പെരുമാറാൻ എന്നദ്ദേഹം നരനോടു പറഞ്ഞു. ആ ഭക്തൻ തൻെറ പഴയ ദുർമ്മാർഗ്ഗങ്ങളെയെല്ലാം

ഉപേക്ഷിച്ചു എന്നു പറഞ്ഞു നരേന്ദ്രൻ. അപ്പോൾ ഗുരുദേവൻ പറഞ്ഞു: ''വെളുത്തുള്ളിവെച്ചിരുന്ന പാത്രം എത്രയൊക്കെ കഴുകിയാലും കുറച്ചൊക്കെ മണം ബാക്കി കാണും. ഈ യുവാക്കന്മാർ ശുദ്ധപാത്രങ്ങളാകുന്നു. അവരെ ഇനിയും കാമിനീകാഞ്ചനം സ്പർശിച്ചിട്ടില്ല. കാക്ക കൊത്തിയ മാമ്പഴം കണ്ടിട്ടില്ലേ? അതു് അമ്പലത്തിൽ നിവേദിക്കാൻ കൊള്ളുകയില്ല; തിന്നാനും ഉതകുന്നില്ല. ലൗകികഭോഗങ്ങൾ ഭുജിച്ചിട്ടുള്ള ഭക്തന്മാർ വേറൊരു വകുപ്പിൽ പെട്ടവരാണ്. ഒരിടത്തു് ഏതാനും സന്ന്യാസിമാരിരുന്നു ധ്യാനിക്കുന്നുണ്ടായിരുന്നു. ചില സ്ത്രീകൾ അതുവഴി കടന്നുപോയി. ഒരു സന്ന്യാസി അവരെ ഓട്ടക്കണ്ണിട്ടു നോക്കി. മൂന്നു മക്കളുടെ പിതാവായതിനുശേഷമാണ് ആ മനുഷ്യൻ ലോകം ത്യജിച്ചതു്. മുരിക്കിൽ മാങ്ങയുണ്ടാകുമോ? ലൗകികജനങ്ങൾക്കു് ഈശ്വരചിന്ത ചെയ്യാൻ നേരമില്ല. അതുകൊണ്ടു് അവരെ ഞാൻ വെറുക്കുന്നുവെന്നു അർത്ഥമുണ്ടോ? ഇല്ല, ഒരിക്കലുമില്ല; ഈശ്വരനാണ് ഇവരെല്ലാമായി വർത്തിക്കുന്നതു് എന്നു ഞാൻ കാണുന്നു. സകല സ്ത്രീകളെയും ഞാൻ എന്റെ ജഗദംബയായി കാണുന്നു. അതിനാൽ സതിയും പതിതയും തമ്മിൽ ഒരു ഭേദവും ഞാൻ കാണുന്നില്ല. എല്ലാവരും പളുങ്കുമണി തേടുന്നതാണ് ഞാൻ കാണുന്നതു്. വജ്രം ആർക്കും വേണ്ട. മനുഷ്യൻ കാമമോഹിതനാകുന്നു. ധനമാനങ്ങളുടെ മോടിയിൽ അവൻ കുടുങ്ങുന്നു. എന്നാൽ ഈശ്വരനെ ദർശിച്ച ഒരുവന്നു് ഇതെല്ലാം വെറും തുച്ഛങ്ങളായ് തോന്നുന്നു. ആരോ രാവണനോടു പറഞ്ഞു: 'നീ നാനാരൂപങ്ങളെടുത്തു് സീതയുടെ അടുത്തു് അവളെ ഭീഷണിപ്പെടുത്താനോ പ്രീതിപ്പെടുത്താനോ ആയി പോകുന്നുണ്ടല്ലൊ. എന്നാൽ നീയെന്തുകൊണ്ടാണ് രാമന്റെ രൂപം എടുക്കാത്തതു്? അങ്ങനെ ചെയ്താൽ നിന്നെ അവൾ തന്റെ ഭർത്താവാണെന്നു കരുതിക്കൊള്ളുമല്ലൊ.' രാവണൻ മറുപടി പറഞ്ഞു: 'രാമനെ ഞാൻ ധ്യാനിച്ചാൽ, ലോകത്തിലെ ലാവണ്യസാരസർവ്വസ്വംപോലും കേവലം തൃണംപോലെയാണ് എനിക്കു തോന്നുക.' ഹൃദയശുദ്ധികൂടാതെ ഈശ്വരഭക്തിയുണ്ടാവുക സാദ്ധ്യമല്ല. അശുദ്ധമനസ്സനായ മനുഷ്യന്ന് അനന്യഭക്തി അസാദ്ധ്യമാകുന്നു. അവന്റെ മനസ്സ് അങ്ങുമിങ്ങും അലഞ്ഞുനടക്കുന്നു. കാമലോഭങ്ങളിൽ ആസക്തനായാൽ ഒന്നും നേടാൻ കഴിയുന്നതല്ല. ലൗകികമനുഷ്യന് എന്തൊക്കെയായാലും തികച്ചും നിസ്സംഗനാവാൻ അത്യന്തം പ്രയാസമാണ്. അയാൾ അയാളുടെ ഭാര്യയ്ക്കു കിങ്കരൻ, പണത്തിനടിമ, യജമാനന്നു് വാല്യക്കാരൻ.'' വീണ്ടും നരേന്ദ്രനെ നോക്കിക്കൊണ്ടു് അദ്ദേഹമരുളി: 'എന്റെ കുഞ്ഞേ, കാമിനീകാഞ്ചനങ്ങളിൽ കുടുങ്ങിയാൽ നിനക്കു് നിന്റെ ഉദ്ദിഷ്ടലക്ഷ്യത്തിലെത്താൻ സാധിക്കുകയില്ല.' ആദിത്യൻ

ഭൂമിയിൽനിന്നും അങ്ങകലെ അത്യുച്ചത്തിൽ വിളങ്ങുന്നതുപോലെ, ഈ ആചാര്യൻ മററാചാര്യന്മാരിൽനിന്നും എത്രയോ ഉയന്നവനായിരുന്നു ! ശ്രീരാമകൃഷ്ണനും നരേന്ദ്രനാഥനും തമ്മിലുള്ള ബന്ധം പാരമ്പരികമായ ഗുരുശിഷ്യബന്ധത്തെയെല്ലാം അതിക്രമിച്ചതായിരുന്നു. ദക്ഷിണേശ്വരത്തെ ആനന്ദപൂർണ്ണങ്ങളായ നാളുകളെ, നരേന്ദ്രൻ തൻെറ അന്ത്യനാളുകളിൽ, നിത്യധന്യങ്ങളായ ദിനങ്ങളായി നണ്ണിയിരുന്നതിൽ തെല്ലും അദ്ഭുതപ്പെടാനില്ല.

നരേന്ദ്രനു് തൻെറ സാധനാകാലത്തെ ആദ്യത്തെ നാലു സംവത്സരങ്ങളിൽ ശ്രീരാമകൃഷ്ണനിൽനിന്നു ലഭിച്ച പരിശീലനം ഇത്തരത്തിലുള്ളതായിരുന്നു. അതിൻെറ ഫലമായി നരേന്ദ്രൻ തൻെറ അങ്ങേയററത്തെ ആദ്ധ്യാത്മികപ്രതീക്ഷകൾക്കും അപ്പുറം കടന്നു. നരേന്ദ്രൻ എന്നാണു് ശ്രീരാമകൃഷ്ണൻെറ ശിഷ്യനായിത്തീന്നതു് എന്നു കൃത്യമായി പറയാൻ പ്രയാസമാണു്. ആദ്ധ്യാത്മികദൃഷ്ട്യാ നോക്കുന്നപക്ഷം ശ്രീരാമകൃഷ്ണൻ അദ്ദേഹത്തിൻെറ ഹൃദയത്തെ സ്പശിച്ച നിമിഷംമുതൽ അദ്ദേഹം ശിഷ്യനായിക്കഴിഞ്ഞിരുന്നു. അപ്പോഴാണു് ഗുരുദേവൻ നരേന്ദ്രനെ സ്വന്തമാക്കിയതു്. എന്നാൽ, തൻെറ ബുദ്ധി സംതൃപ്തമായതിനുശേഷമേ നരേന്ദ്രൻ ബോധപൂവ്വം ശ്രീരാമകൃഷ്ണൻെറ ശിഷ്യത്വം സ്വീകരിച്ചുള്ളു; അതിനു് ഏതാനും മാസങ്ങൾ വേണ്ടിവന്നു. പക്ഷേ, ഒരിക്കൽ ശിഷ്യനായിക്കഴിഞ്ഞപ്പോൾ, ആ ബന്ധത്തിനു പിന്നെ ഇളക്കമേതുമില്ല. ശ്രീരാമകൃഷ്ണനെ ഗുരുവായി സമ്പൂർണ്ണം സ്വീകരിക്കാൻ സംശയിച്ചുകൊണ്ടിരുന്ന കാലവും അദ്ദേഹത്തിൻെറ സാധനയുടെ ഒരു ഭാഗമായിരുന്നു. പൂർണ്ണബോദ്ധ്യം വരാതെ കണ്ട നിമിഷംമുതൽ നരേന്ദ്രൻ ശ്രീരാമകൃഷ്ണനെ സ്വഗുരുവായി സ്വീകരിച്ചിരുന്നുവെങ്കിൽ, അന്യക്കു് അദ്ധ്യാത്മബോധദാർഢ്യം പ്രദാനം ചെയ്യാൻ കെല്പുററ സ്വാമി വിവേകാനന്ദനായിട്ടു് അദ്ദേഹം വളരുമായിരുന്നില്ല. താൻ ആ പടികളിൽക്കൂടിയൊക്കെ കടന്നുപോന്നതായതുകൊണ്ടു്, അദ്ദേഹത്തിനു് നിഷ്പ്രയാസം മററുള്ളവക്കു് മാർഗ്ഗനിർദ്ദേശം ചെയ്യാൻ കഴിഞ്ഞു.

നരേന്ദ്രനു് ആറു സംവത്സരക്കാലം സ്വഗുരുവിൻെറ സാമീപ്യം ലഭിച്ചു. നിശ്ശബ്ദമായ ശിക്ഷണത്തിൻെറയും സംഗ്രഹണത്തിൻെറയും സാക്ഷാത്കാരങ്ങളുടെയും കാലമായിരുന്നു അതു്. നരേന്ദ്രൻ ദക്ഷിണേശ്വരത്തു വരുന്ന ഒരോ അവസരവും, ഗുരുവിനും ശിഷ്യനും ഒരുപോലെ ഉത്തേജകമായ ഒരു സംഭവമായിരുന്നു; അതു് അവർ തമ്മിലുള്ള ബന്ധം കൂടുതൽ കൂടുതൽ ഗാഢമാക്കി. ശിഷ്യൻ ആദ്ധ്യാത്മികാശയങ്ങളും ആദർശങ്ങളും ഉത്തരോത്തരം ഉൾക്കൊണ്ടു. ആദ്ധ്യാത്മികത നരേന്ദ്രനിൽ നിറഞ്ഞുകവിഞ്ഞു തുടങ്ങി. കൊടുക്കേണ്ടതെല്ലാം, താൻ നേടിയതൊക്കെ, ഗുരു ശിഷ്യനു് കൈമാറി.

അത്യധികം ക്ലേശം സഹിച്ച്, അസാദ്ധ്യങ്ങളായ വിഘ്നങ്ങളെയും വിഷമങ്ങളെയും തരണം ചെയ്ത് ശ്രീരാമകൃഷ്ണൻ സമ്പാദിച്ച അമൂല്യനിധിയ്ക്ക് അവകാശിയായി നരേന്ദ്രൻ. കാമിനീകാഞ്ചനങ്ങളാകുന്ന കൊടിയ വൈരികളെ വെന്ന് ശ്രീരാമകൃഷ്ണൻ മഹത്തായ ഒരു അദ്ധ്യാത്മസാമ്രാജ്യം സ്ഥാപിച്ചു. ഈ സാമ്രാജ്യം ലോകമാകെ വിസ്തൃതമാക്കുകയെന്നതായിരുന്നു ശിഷ്യന്റെ ജീവിതകൃത്യം. അദ്ധ്യാത്മസാഗരത്തിൽ താണുമുങ്ങി ശ്രീരാമകൃഷ്ണൻ. അദ്ദേഹം രത്നാകരത്തിൽനിന്നും കണ്ടെടുത്ത അമൂല്യരത്നങ്ങൾ ലോകത്തിന് കാഴ്ചവെയ്ക്കാൻ വന്നതാണ് നരേന്ദ്രൻ. ദർശനവും വിജ്ഞാനവുമാണ് ശ്രീരാമകൃഷ്ണൻ; അതിന്റെ വ്യാഖ്യാനവും വിസ്താരവുമാണ് വിവേകാനന്ദൻ.

നരേന്ദ്രനിൽക്കൂടി ഒരുവന് ദക്ഷിണേശ്വരത്തേയും പിന്നീട് ശ്യാമപുക്കുരിലെയും കാശീപുരത്തിലെയും ഭക്തസംഘത്തിന്റെ മദ്ധ്യത്തിൽ പ്രവേശിക്കാൻ സാധിക്കുന്നു. അതുവഴി അവിടെ നടന്ന ആദ്ധ്യാത്മികാനുഭൂതികൾ വീക്ഷിക്കാനും ശ്രീരാമകൃഷ്ണന്റെ ശിക്ഷണക്രമം നിരീക്ഷിക്കാനും ഒരുവനു സൗകര്യം ലഭിക്കുന്നു. സകലമതങ്ങളും ഈശ്വരാഭിമുഖം നയിക്കുന്ന പന്ഥാവുകളാണെന്നും സാരാംശത്തിൽ ഒന്നാണെന്നും അനുക്രമം ശിഷ്യന്മാരെ ബോധിപ്പിക്കുകയായിരുന്നു പരിശീലനത്തിന്റെ ലക്ഷ്യം. മതത്തിന്റെ വിശാലവീക്ഷണകോണത്തിൽ നിന്നുകൊണ്ടാണ് നരേന്ദ്രൻ ശ്രീരാമകൃഷ്ണനെ സമീപിച്ചത്. ശ്രീരാമകൃഷ്ണൻ യഥാർത്ഥത്തിൽ ഒരവതാരപുരുഷനാണോ അല്ലയോ എന്ന കാര്യം നരേന്ദ്രന്റെ ശ്രദ്ധയെ ആകർഷിച്ചില്ല. ഗുരുദേവന്റെ പവിത്രജീവിതം നരേന്ദ്രൻ കണ്ടു. യുക്തിവാദങ്ങൾക്കോ സിദ്ധാന്തസമർത്ഥനങ്ങൾക്കോ ഒന്നും നല്കാൻ കഴിയാത്തതും സമ്പൂർണ്ണവും സുദൃഢവുമായ അദ്ധ്യാത്മസത്യങ്ങൾ ആ ജീവിതത്തിൽ തെളിഞ്ഞു കാണാമായിരുന്നു. ഇക്കാലത്ത് നരേന്ദ്രന്റെ ആശയങ്ങൾ അതിവിശാലങ്ങളായിരുന്നു, സാധാരണക്കാർക്ക് ഗ്രഹിക്കാനാവാത്തവിധം അത്ര വിശാലങ്ങൾ. മററുള്ളവരുടേതിനേക്കാൾ വളരെ വിശാലമായ അർത്ഥത്തിലാണ് അദ്ദേഹം ശ്രീരാമകൃഷ്ണനെ സ്വീകരിച്ചത്. ശ്രീരാമകൃഷ്ണനോടുള്ള സങ്കുചിതവും ഭിന്നാഭിപ്രായദുർമ്മർഷണവുമായ അവരുടെ സമീപനരീതിയെക്കുറിച്ച് അദ്ദേഹം പലപ്പോഴും പ്രതിഷേധിച്ചിരുന്നു. അദ്ദേഹത്തിന് ഗുരുദേവനോടുണ്ടായിരുന്ന ആദരാധിക്യം, ഗുരുദേവന്റെ വ്യക്തിത്വത്തെ അവതാരസിദ്ധാന്തപരിധിയിൽ ഒതുക്കിനിർത്താൻ അനുവദിച്ചില്ല. നിരീക്ഷണപടുവായ നരേന്ദ്രന് ആദ്ധ്യാത്മികമായ പ്രമാദം സംഭാവ്യമല്ല. ആദ്ധ്യാത്മികമായ

സകലലക്ഷ്യങ്ങളും പ്രാപിക്കാൻ സഹായിക്കുന്ന സാധനോപായമായിട്ട് അദ്ദേഹം താനറിയാതെതന്നെ ശ്രീരാമകൃഷ്ണൻെറ ജീവിതത്തെ സ്വീകരിച്ചു. അദ്ധ്യാത്മമാർഗ്ഗദർശകനെ നരേന്ദ്രൻ ശ്രീരാമകൃഷ്ണനിൽ കണ്ടെത്തി. അദ്ധ്യാത്മസത്യങ്ങളെക്കുറിച്ച് മനുഷ്യചിന്തയ്ക്ക് ഉച്ചരിക്കാനാവുന്ന പരമപദങ്ങളായിട്ടാണ് ശ്രീരാമകൃഷ്ണൻെറ അരുളപ്പാടുകളെ നരേന്ദ്രൻ കരുതിയത്. മനുഷ്യന് തൻെറ പരിമിതികളെ അതിക്രമിക്കാൻ കഴിയും അപൗരുഷേയങ്ങളായ ആദർശങ്ങളിൽ ഗാഢമായി നിലയുറപ്പിച്ചാൽ, എന്നു നരേന്ദ്രൻ ഗുരുദേവൻെറ ജീവിതത്തിൽനിന്നു ഗ്രഹിച്ചു; സിദ്ധന്മാരുടെയെല്ലാം സാധനകളുടെ ലക്ഷ്യം ഈ പരിമിതിഭേദനമായിരുന്നു. ഈ ആദർശത്തിൻെറ പരമോച്ചമായ പ്രയോഗവും സാക്ഷാത്കരണവും ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൽ നരേന്ദ്രൻ കണ്ടു. സനാതനധർമ്മത്തിൻെറ പുനരുദ്ധാരകനും സംസ്ഥാപകനുമായി നരേന്ദ്രൻ ശ്രീരാമകൃഷ്ണനെ വീക്ഷിച്ചു. അപ്പോൾ ശ്രീരാമകൃഷ്ണനിൽ ഒരു അഭിനവചൈതന്യനെ, ഒരു നവശങ്കരനെ, ഒരു നൂതനബുദ്ധനെ, നരേന്ദ്രൻ കണ്ടെത്തി; പോരാ, അവരിലും മേലെയാണ് അദ്ദേഹം; കാരണം, ആധുനികകാലഘട്ടത്തിൽ ഹിന്ദുമതത്തിന് നവജീവൻ നല്കാനുള്ള ഏതൊരു ഉദ്യമത്തിനും നേരിടേണ്ട എതിർപ്പുകളും വിഷമതകളും മുമ്പെന്നത്തേക്കാളും നിരവധിയും ഗൗരവതരങ്ങളുമായിരുന്നു. നരേന്ദ്രൻ ഇതൊക്കെ സഹജമായി ഗ്രഹിച്ചു; സഹജമായി ശ്രീരാമകൃഷ്ണൻെറ മഹനീയത മനസ്സിലാക്കി. ശ്യാമപുക്കൂരിൽ വെച്ചാണ് ഈ ബോധം പരിസ്ഫൂർത്തിയിലെത്തിയത്; കാശീപുരത്തിലെ ഉദ്യാനത്തിൽവെച്ച് അത് തീവ്രവും സ്ഥിരവുമായി.

1885 മദ്ധ്യത്തോടുകൂടിയാണ് ഒടുവിൽ അർബുദമായി കലാശിച്ച കണ്ഠരോഗത്തിൻെറ പ്രാഥമികലക്ഷണങ്ങൾ ശ്രീരാമകൃഷ്ണനിൽ കണ്ടുതുടങ്ങിയത്. വേനലിൻെറ കാഠിന്യം താങ്ങാനാവാതെ ശ്രീരാമകൃഷ്ണൻ ഐസ് ഉപയോഗിക്കാനാരംഭിച്ചു. ഒന്നുരണ്ടു മാസം കഴിഞ്ഞപ്പോഴേയ്ക്കും തൊണ്ടയിൽ വേദന തോന്നിത്തുടങ്ങി; കൂടെക്കൂടെയുള്ള സമാധികൊണ്ടും നിരന്തരസംഭാഷണംകൊണ്ടും വേദന വർദ്ധിച്ചു. ഒരു വൈദ്യനെ വിളിച്ചുകാണിച്ചു. അദ്ദേഹം ചികിത്സ നിശ്ചയിച്ചു. അധികം വർത്തമാനം പറയാതെ കഴിക്കണമെന്നും കൂടെക്കൂടെ സമാധിയിൽ പോകാതെ നോക്കണമെന്നും വൈദ്യൻ നിർദ്ദേശിക്കുകയുണ്ടായി. ഇക്കാര്യത്തിൽ ഗുരുദേവനെ നിയന്ത്രിക്കാൻ ഭക്തന്മാർ ചെയ്ത ശ്രമങ്ങളെല്ലാം വിഫലമായി. അക്കാലത്ത്, കല്ക്കത്തയ്ക്കു സമീപമുള്ള പാനിഹട്ടിയിൽ ഒരു ഉത്സവത്തിൽ ശ്രീരാമകൃഷ്ണൻ പങ്കെടുത്തു. അന്നു പകൽ മുഴുവൻ അദ്ദേഹം സങ്കീർത്തനത്തിലും നൃത്തത്തിലും സമാധിയിലുമായി കഴിച്ചുകൂട്ടി.

അതിൻെറ ഫലമായി രോഗം മൂർച്ഛിച്ചു. തൊണ്ടവീക്കമൊണ്ട് രോഗം എന്ന് ഡോക്ടർമാർ കണ്ടെത്തി. രണ്ടു പ്രധാനകാര്യങ്ങളി ലൊഴിച്ചു ബാക്കിയെല്ലാററിലും ശ്രീരാമകൃഷ്ണൻ വൈദ്യന്മാരുടെ നിർദ്ദേശങ്ങൾ പാലിച്ചു. ഗഹനമായ ആദ്ധ്യാത്മികസംഭാഷണ ത്തിനുള്ള അവസരം ലഭിച്ചാൽ അദ്ദേഹം ദേഹബോധമില്ലാത്ത വനായി സമാധിയിൽ മുഴുകും; ആർത്തന്മാരായ ആളുകൾ ശാന്തി തേടി അദ്ദേഹത്തിൻെറ അടുത്തെത്തുമ്പോൾ, തനിക്കുള്ള അസുഖ ങ്ങളും അസൗകര്യങ്ങളും വിസ്മരിച്ച് അദ്ദേഹം വർത്തമാനം പറയും. അതേ സമയം ഈശ്വരനുമായുള്ള സമ്പർക്കം ഗാഢതരമായി. ആഹാരാദി കാര്യങ്ങൾക്ക് സമയക്രമമൊന്നുമില്ലാതായി. അധിക സമയവും പ്രാർത്ഥനയിലും ധ്യാനത്തിലും, എന്നുവെച്ചാൽ സമാ ധിയിൽ, കഴിച്ചുകൂട്ടി. ഇവയൊക്കെക്കൊണ്ട് അദ്ദേഹത്തിൻെറ അവസാനവർഷം ഒരു ശരശയനംതന്നെ ആയിരുന്നു.

ഭക്തന്മാർ സ്വാഭാവികമായും ഉത്കണ്ഠാകുലരായി. സന്ദർഭ ത്തിൻെറ ഗൗരവം നരേന്ദ്രന് തികച്ചും വ്യക്തമായി. അദ്ദേഹം ഒരു സ്നേഹിതനോട് ഈവിധം പറയുകയുണ്ടായി: 'നമ്മുടെ ആരാധനാപാത്രം അധികനാൾ ജീവിച്ചിരിക്കുമെന്നു തോന്നു ന്നില്ല. അദ്ദേഹത്തിൻെറ രോഗത്തെക്കുറിച്ച് ഞാൻ വൈദ്യ ഗ്രന്ഥങ്ങൾ വായിച്ചുനോക്കി; ചില സ്നേഹിതന്മാരായ ഡോക്ടർ മാരോടു ചോദിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ കണ്ഠരോഗം അർബുദമായി മാറിയെന്നാണെൻെറ ഭയം. ആ രോഗത്തിനു മറുമരുന്ന് ഇനിയും കണ്ടുപിടിച്ചിട്ടില്ലതാനും.' ശരിയായ ചികി ത്സയ്ക്കുവേണ്ടി കല്ക്കത്തയ്ക്കു പോകണമെന്ന നിർദ്ദേശം ശ്രീരാമകൃഷ്ണൻ നിസ്സന്ദേഹം സ്വീകരിച്ചു. അതനുസരിച്ച് ഒരു ചെറിയ വീടു വാടകയ്ക്കെടുത്തു. ആ വീടു കണ്ടപ്പോൾ ഗുരുദേവനു ഇഷ്ടപ്പെട്ടില്ല; അദ്ദേഹം നേരേ ബാഗ്ബസാറിൽ ബലരാമവസുവിൻെറ ഗൃഹ ത്തിലേയ്ക്കു പോയി. ഒരാഴ്ചയ്ക്കകം, അദ്ദേഹത്തെ ശ്യാമപുക്കുരിൽ കുറച്ചുകൂടി ഭേദപ്പെട്ട ഒരു വീട്ടിലേയ്ക്കു മാററി. കല്ക്കത്തയിലെ പ്രസിദ്ധനായ ഹോമിയോപ്പതി ഭിഷഗ്വരൻ ഡോക്ടർ മഹേന്ദ്ര ലാൽ സർക്കാർ അദ്ദേഹത്തിൻെറ ചികിത്സാഭാരം ഏറെറടുക്കാമെന്നു സമ്മതിച്ചു. ശുശ്രൂഷയ്ക്കുവേണ്ട കാര്യങ്ങൾ നരേന്ദ്രൻ ഏർപ്പാടു ചെയ്തു. ആഹാരം പാകം ചെയ്യാൻ ശ്രീ മാതൃദേവി ദക്ഷിണേശ്വരത്തുനിന്നും എത്തി. നരേന്ദ്രൻെറ തീവ്രമായ ഗുരുഭക്തിയും അദ്ഭുതാവഹമായ സ്വാർത്ഥത്യാഗവും ഉറച്ച ഉത്സാഹവും ഇതരശിഷ്യന്മാരെയും ഗാഢ മായി സ്പർശിച്ചു. തങ്ങളുടെ ആചാര്യദേവൻെറ ശുശ്രൂഷയ്ക്കും ഈശ്വര സാക്ഷാത്കാരത്തിനുമായി ജീവിതം സമർപ്പിക്കാൻ അവർ നിശ്ചയിച്ചു. അവർ തങ്ങളുടെ വീടും വിദ്യാഭ്യാസവും വിസ്മരിച്ചു.

അവരുടെ മാതാപിതാക്കന്മാരും രക്ഷാകർത്താക്കളും ഇടയിൽ കടന്നു ചാടാൻ നോക്കി. നരേന്ദ്രന്റെ ആവേശവും പ്രചോദനവും ഇല്ലായിരുന്നെങ്കിൽ അവർക്ക് തങ്ങരം തെരഞ്ഞെടുത്ത വഴിയേ പുരോഗമിക്കാൻ മിക്കവാറും അസാദ്ധ്യമാകുമായിരുന്നു.

ഇതിനുള്ള ചെലവെല്ലാം ഒററയ്ക്കു വഹിക്കാൻ തക്ക ധനസ്ഥിതി ശ്രീരാമകൃഷ്ണന്റെ ഗൃഹസ്ഥശിഷ്യന്മാർക്കാർക്കും ഇല്ലാതിരുന്നതുകൊണ്ടു്, ഇടയ്ക്കു്, യുവശിഷ്യന്മാരുടെ വിശ്വാസത്തിനു് ഇളക്കം തട്ടുമെന്ന ഘട്ടമായി; ചെലവിനു വേണ്ട പണം എവിടെ നിന്നു വരും എന്നവർ സംശയിച്ചു. വീട്ടുകാരുടെ നിർബ്ബന്ധത്തിനു കീഴ്വഴങ്ങി വീട്ടിലേയ്ക്കു മടങ്ങേണ്ടതായ്വരുമോ എന്നുപോലും അവർ ഭയപ്പെട്ടു. ഇങ്ങനെയുള്ള അവസരങ്ങളിലൊക്കെ അവരുടെ വിശ്വാസം ഉറപ്പിക്കുമാറു് ചില ദിവ്യസംഭവങ്ങരം, ശ്രീരാമകൃഷ്ണൻ സാക്ഷാൽ ഈശ്വരൻ തന്നെയാകുന്നു എന്നതിനുള്ള തെളിവുകരം, അവർക്കു ലഭിച്ചുപോന്നു. അപ്പോളവർ സ്വയം നിന്ദിച്ചുകൊണ്ടു നിനയ്ക്കും: 'എന്തിനീ അടിസ്ഥാനമില്ലാത്ത ഭീതി? പണത്തെച്ചൊല്ലിയുള്ള ഈ വ്യാകുലതയെന്തിനു്? ശ്രീരാമകൃഷ്ണൻ സ്വയം വേണ്ടതൊക്കെ ഏർപ്പാടു ചെയ്തുകൊള്ളും.' ഗുരുദേവനു് ചെയ്യുന്ന ഏതു സേവനവും തങ്ങളുടെ ആദ്ധ്യാത്മികശ്രേയസ്സിനു സഹായകമാകും എന്നവർക്കു പൂർണ്ണബോദ്ധ്യമായി. അദ്ദേഹത്തിന്റെ ഈ രോഗം ഓരോരുത്തർക്കും യഥാശക്തി അദ്ദേഹത്തെ ശുശ്രൂഷിക്കാൻ ഒരു സന്ദർഭം നല്കുകയാണു ചെയ്യുന്നതു് എന്നും അവർക്കു മനസ്സിലായി. ഗൃഹസ്ഥശിഷ്യന്മാർ തങ്ങളുടെ സർവ്വസമ്പത്തും ശ്രീരാമകൃഷ്ണന്റെ സേവനത്തിനായി ഉപയോഗിക്കാൻ നിശ്ചയിച്ചു. യുവഭക്തന്മാർ അവരുടെ കഴിവും നേരവും ഗുരുദേവന്റെ ശുശ്രൂഷയ്ക്കായി സമർപ്പിച്ചു. സീമാതീതമായ ഒരാവേശം അവരെ താങ്ങിനിർത്തി. ശ്രീരാമകൃഷ്ണന്റെ അദ്ധ്യാത്മപ്രഭാവബോധം ആ ആവേശത്തെ പ്രബലമാക്കി. ദക്ഷിണേശ്വരത്തു ചെന്നു് അദ്ദേഹത്തെ കാണാൻ കഴിയാതിരുന്ന പലർക്കും ഇവിടെ ശ്യാമപുക്കുരിൽ അതിനുള്ള സൗകര്യം കിട്ടി.

ശ്രീരാമകൃഷ്ണന്റെ രോഗത്തിന്റെ കാരണത്തെക്കുറിച്ചു് ഭക്തന്മാരുടെ ഇടയിൽ സ്വാഭാവികമായും പലതരത്തിലുള്ള അഭിപ്രായങ്ങളുണ്ടായി. ഏതോ സവിശേഷോദ്ദേശ്യത്തോടുകൂടി ജഗന്മാതാവിന്റെ ഇച്ഛയനുസരിച്ചു വന്നുചേർന്നതാണു് ഈ രോഗം എന്നു് ഒരു കൂട്ടർ; ലോകാനുഗ്രഹത്തിനായി ഒരവതാരപുരുഷൻ സ്വയം സ്വീകരിച്ച ഒരവസ്ഥയാണിതെന്നു് വേറൊരു കൂട്ടർ; ജനനം, ജര, രോഗം, മരണം ഇവയൊക്കെ മനുഷ്യജീവിതത്തിന്റെ അനിവാര്യഘടകങ്ങളാണെന്നും, ശ്രീരാമകൃഷ്ണന്റെ രോഗം തികച്ചും സാധാര

ണവും സ്വാഭാവികവുമായ ഒരു സംഭവമാണെന്നും, അതിന് ദിവ്യമോ അലൗകികമോ ആയ ഒരു വ്യാഖ്യാനം തേടുന്നതു് അസംബന്ധമാണെന്നും നിശ്ചയിച്ച മൂന്നാമതൊരു കൂട്ടർ. അതേ സമയം ഗുരുദേവന്റെ ശുശ്രൂഷണത്തിനായി തങ്ങളുടെ അവസാനത്തുള്ളി രക്തം ചിന്താനും അദ്ദേഹം കാണിച്ചുതന്നിട്ടുള്ള അത്യുച്ചമായ ആദ്ധ്യാത്മികാദർശത്തിനൊത്തു് തങ്ങളുടെ ജീവിതം രൂപപ്പെടുത്താനും അവർ സന്നദ്ധരായിരുന്നു. മൂന്നാമതു പറഞ്ഞ സംഘത്തിന്റെ നായകനായിരുന്നു നരേന്ദ്രൻ എന്നു് എടുത്തുപറയേണ്ടതില്ലല്ലൊ. വിദ്യാലയങ്ങളിലും കലാശാലകളിലും പഠിച്ചുകൊണ്ടിരുന്ന യുവാക്കന്മാരായിരുന്നു ഈ സംഘത്തിൽ അധികം പേരും. ശ്രീരാമകൃഷ്ണനെ അവതാരപുരുഷനെന്നോ, ദിവ്യപുരുഷനെന്നോ, അമാനുഷപുരുഷനെന്നോ ഒക്കെ ഓരോരുത്തരും ഓരോ വിധം ഭാവന ചെയ്തു എങ്കിലും, അദ്ദേഹത്തെ ശുശ്രൂഷിക്കുകയും അദ്ദേഹത്തിന്റെ ആദർശങ്ങളെ അനുകരിക്കുകയും ചെയ്യാൻ തങ്ങൾക്കു ജന്മസാഫല്യം സിദ്ധിക്കും എന്നു് അവർക്കെല്ലാം സംശയലേശമെന്യേ ബോദ്ധ്യമുണ്ടായിരുന്നു.

നരേന്ദ്രൻ മർക്കടമുഷ്ടിക്കാരനായിരുന്നില്ല. സ്നേഹിക്കുകയും ക്ലേശിക്കുകയും വിഷമിക്കുകയും ചെയ്യുന്ന മാനവവ്യക്തി അടുത്ത നിമിഷം ദിവ്യവ്യക്തിയായി മാറുന്ന കാഴ്ച തന്റെ കൺമുമ്പിൽ കാണുന്നതു് അദ്ദേഹത്തിനു് അംഗീകരിക്കാതിരിക്കാൻ കഴിഞ്ഞില്ല. അങ്ങനെ ക്രമേണ, മതം മനുഷ്യജീവിതത്തിൽ ഒരു യാഥാർത്ഥ്യമാണെന്നും, ആത്മാർത്ഥമായ സാധനയും മാനവപരിമിതികളുടെ മേലുള്ള പരിപൂർണ്ണ വിജയവുമാണു് അതിന്റെ മാർഗ്ഗവും ലക്ഷ്യവും എന്നും നരേന്ദ്രൻ മനസ്സിലാക്കി. ശ്രീരാമകൃഷ്ണൻ ഇതു് സ്വജീവിതത്തിൽ പ്രകാശിപ്പിക്കുന്നതു നരേന്ദ്രൻ നിത്യവും തന്റെ കൺമുമ്പിൽ കണ്ടു. കണ്ടാൽ വിശ്വസിക്കാതെന്തു ചെയ്യും? അനുഭൂതിയാണു് ആവശ്യം. അനുഭൂതിസമ്പന്നനാണു് ശ്രീരാമകൃഷ്ണൻ. എന്നാൽ അദ്ദേഹത്തെപ്പോലെ ആയിത്തീരാൻ നരേന്ദ്രൻ ആഗ്രഹിച്ചു. ശ്രീരാമകൃഷ്ണന്റെ ശബ്ദവും, ആദ്ധ്യാത്മികാവേശം വരുമ്പോൾ അദ്ദേഹത്തിനുണ്ടാകുന്ന ആനന്ദബാഷ്പവും മന്ദഹാസവും, അദ്ദേഹത്തിന്റെ ഊണും ഉറക്കവും, കിടപ്പും നടപ്പും, എന്നുവേണ്ട ദൈനന്ദിനജീവിതത്തിൽ അദ്ദേഹം ചെയ്തിരുന്ന നിരവധി കാര്യങ്ങൾ നരേന്ദ്രനു് അദ്ധ്യാത്മപ്രകാശങ്ങളും പരമപ്രമാണങ്ങളുമായിരുന്നു. ഗുരുദേവന്റെ പാദതലത്തിലിരുന്നു് നരേന്ദ്രൻ തദീയനയനങ്ങളിൽ വേദങ്ങളുടെയും ഉപനിഷത്തുകളുടെയും സാരസർവ്വസ്വം കണ്ടെത്തി.

ശ്രീരാമകൃഷ്ണനെ ഈശ്വരാവതാരമായിട്ടോ സാധാരണ മനുഷ്യനായിട്ടോ നരേന്ദ്രൻ സ്വീകരിച്ചില്ല. ശ്രീരാമകൃഷ്ണനെ

ചികിത്സിച്ചിരുന്ന ഡോക്ടർ മഹേന്ദ്രലാൽ സർക്കാരിൻെറ വിമശ്ശനങ്ങൾക്ക് മറുപടിയായി ഒരു ദിവസം നരേന്ദ്രൻ പറഞ്ഞു: 'മഹാശയാ, ഞങ്ങൾ ഗുരുദേവനെ ഈശ്വരതുല്യനായ ഒരാളായിട്ടാണ കരുതുന്നതു്. ഞാൻ എൻെറ ആശയം താങ്കൾക്ക് വ്യക്തമാക്കിത്തരാം. ഓഷധിവർഗ്ഗത്തിൻെറയും പ്രാണിവർഗ്ഗത്തിൻെറയും ഇടയ്ക്ക്, സസ്യമോ ജന്തുവോ എന്ന വ്യവച്ഛേദിക്കാൻ വിഷമമുള്ള ഒരവസ്ഥയുണ്ട്. ഏതാണ്ടതേമാതിരി മാനവലോകത്തിൻെറയും ഈശ്വരലോകത്തിൻെറയും ഇടയ്ക്ക്, ഒരു വ്യക്തി മനുഷ്യനോ ഈശ്വരനോ എന്ന തീർത്തും നിർണ്ണയിക്കാൻ നിർവ്വാഹമില്ലാത്ത ഒരവസ്ഥയുണ്ട്. ഞങ്ങൾ അദ്ദേഹത്തെ ഈശ്വരനായിട്ടല്ല, ഈശ്വരതുല്യനായിട്ടാണ് കരുതുന്നതു്. അതിനാൽ ദേവതാരാധനയ്ക്കു് അടുത്തെത്തുന്ന വിധത്തിൽ ഞങ്ങൾ അദ്ദേഹത്തെ ആരാധിക്കുന്നു.'

തൻെറ ഇഹലോകജീവിതം അവസാനിക്കാറായി എന്ന് അറിഞ്ഞിരുന്ന ശ്രീരാമകൃഷ്ണൻ, തൻെറ പ്രമുഖശിഷ്യന്മാരിൽ ഈശ്വരദശ്നത്തിനുള്ള തീവ്രമായ ആവേശം ഉദിപ്പിക്കുവാൻ ഉത്കണ്ഠിതനായി. കാമലോഭങ്ങളുടെ നിശ്ശേഷനാശം കൊണ്ടേ അതു സാധിക്കൂ. തന്മൂലം ശ്യാമപുക്കുരിൽവെച്ച് അദ്ദേഹമരുളിയ ഉപദേശങ്ങളിൽ അധികവും ത്യാഗാദശ്പൂരിതങ്ങളായിരുന്നു. അദ്ദേഹം സ്വശിഷ്യന്മാക്ക് അദ്ധ്യാത്മോപദേശം അരുളുകമാത്രമല്ല, അവക്ക് അവയെ അനുസരിക്കാൻ വേണ്ട പ്രചോദനവും കരുത്തും പ്രദാനം ചെയ്കയും ചെയ്തു. ഗുരുദേവൻെറ അദ്ധ്യാത്മജീവിതം, അദ്ദേഹത്തിൻെറ ഉപദേശങ്ങളുടെ ശക്തി, സുഗമമായ സമാധിപ്രാപ്തി, അദ്ധ്യാത്മസത്യങ്ങളുമായുള്ള സമ്പക്ക്ം, ഇവയെല്ലാം ശിഷ്യന്മാരുടെ അദ്ധ്യാത്മബോധത്തെ ഉണത്താൻ സഹായിച്ച ഒരു മഹത്തായ ദീപമായിരുന്നു. നാലു ദിക്കിൽനിന്നും ആഘാതങ്ങൾ ഏറ്റുകൊണ്ടിരുന്ന ഒരു ഘട്ടത്തിലാണ് നരേന്ദ്രനു് ഈ ദീപദശ്നം ലഭിച്ചതു്; തന്മൂലം അതവിടെ മായാതെ പതിഞ്ഞു, മോഹാന്ധകാരം അകററി നേർവഴി കാണിക്കുന്ന ഒരു ദീപസ്തംഭമായി ആയതു് എക്കാലത്തേയ്ക്കും നരേന്ദ്രനിൽ തെളിഞ്ഞുവിളങ്ങി.

നരേന്ദ്രനുമായി പരിചയപ്പെടാനും സംഭാഷണം ചെയ്യാനും ഇടയായപ്പോൾ ഡോക്ടർ മഹേന്ദ്രലാൽ സർക്കാർ അതീവ സന്തുഷ്ടനായി. ഡോക്ടർ നരേന്ദ്രനെ സ്വഗൃഹത്തിലേക്ക് ഉണ്ണാൻ ക്ഷണിച്ചു. പിന്നീട്, ശ്യാമപുക്കുരിൽവെച്ച് നരേന്ദ്രൻ പാട്ടു പാടുന്നതു കേട്ട്, സന്തോഷംകൊണ്ട് മതിമറന്ന സർക്കാർ നരേന്ദ്രനെ കെട്ടിപ്പിടിച്ച് ആശീർവദിച്ചു. അദ്ദേഹം ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'ഇമ്മാതിരി ചെറുപ്പക്കാരാണിവിടെ ആദ്ധ്യാത്മികോപദേശങ്ങൾ കേൾക്കാൻ വരുന്നതെന്നുള്ളതിൽ എനിക്കു വളരെ സന്തോഷമുണ്ട്.

നരൻ യഥാർത്ഥത്തിൽ ഒരു രത്നമാകുന്നു. എവിടെപ്പോയാലും അവൻ പ്രകാശിക്കും.' ശ്രീരാമകൃഷ്ണൻ അതു കേട്ടപ്പോൾ പറഞ്ഞു: 'അദ്വൈത ഗോസ്വാമിയുടെ തീവ്രമായ അപേക്ഷയനുസരിച്ചാണ് ശ്രീ ഗൗരാംഗൻ നദിയായിൽ അവതരിച്ചതു് എന്നു പറയാറുണ്ട്. അതു പോലെ ഇവിടെ കാണുന്നതൊക്കെ (തന്റെ വരവു്) അവൻ (നരേന്ദ്രൻ) മൂലമാകുന്നു.'

നരേന്ദ്രൻ പ്രായംകൊണ്ടു് വളരെ ഇളയവനായിരുന്നെങ്കിലും, ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാരിൽവെച്ച് ഏററവും കുശാഗ്രബുദ്ധിയായിരുന്നു. അദ്ദേഹത്തിന്റെ സമഗ്രജീവിതവീക്ഷണവും സൂക്ഷ്മനിരീക്ഷണപാടവവും അതിനു തെളിവാണ്. ഇതു് അദ്ദേഹത്തെ സ്വാഭാവികമായിത്തന്നെ അവരുടെ നേതാവാക്കി; അവരെ ശാസിക്കാനും നയിക്കാനും ഇതു് അദ്ദേഹത്തെ അധികാരിയാക്കി.

ശ്രീരാമകൃഷ്ണന്റെ സേവനവും സാന്നിദ്ധ്യവും ഭക്തന്മാരുടെ ശ്രദ്ധയും ഭക്തിയും വദ്ധിക്കുവാൻ ഇടയാക്കി. അതേസമയം, അവർ അറിയാതെതന്നെ വളരെ ദുർഘടം പിടിച്ച ഒരു പാതയിൽ കൂടി സഞ്ചരിക്കുകയായിരുന്നു. തങ്ങളുടെ കൺമുമ്പിൽ പ്രകടമായിക്കൊണ്ടിരുന്ന ശോകരംഗം അവരുടെ വികാരങ്ങളെ തട്ടിയുണത്തി. വികാരാധീനന്മാരായവരിൽ ഈ ആവേശം വിവേകത്തിന്റെയും ത്യാഗത്തിന്റെയും സ്ഥാനം കൈയ്യേറി. ആത്മനിയന്ത്രണമാണ് ആദ്ധ്യാത്മികതയുടെ അടിത്തറ. വികാരപാരവശ്യം ആ അടിത്തറ തകക്കുമെന്ന നിലയായി. വികാരം നല്ലതാണ്, വേണ്ടതാണ്, അതിന്റെ സ്ഥാനത്തു്. പക്ഷേ അതല്ല ലക്ഷ്യം. അതിനു് അധികം വഴിപ്പെട്ടാൽ വഴിപിഴച്ചെന്നും ഉന്നം തെററിയെന്നും വരാം. ആദ്ധ്യാത്മികതയെ വികാരാവേശമെന്നു് തെററിദ്ധരിക്കാൻ ചില കാരണങ്ങളൊക്കെയുണ്ട്. ഈശ്വരനും ലൗകികതയും തമ്മിൽ, ത്യാഗവും ഭോഗവും തമ്മിൽ കൂട്ടിയിണക്കാൻ മനസ്സ് ശ്രമിക്കും എന്നുള്ളതു് സ്വാഭാവികമാകുന്നു. ദുർലഭം പേർ മാത്രമേ ഇവ പരസ്പരവിരുദ്ധങ്ങളാണെന്നു് ശരിക്കു് ഗ്രഹിക്കുന്നുള്ളു. അധികമാളുകളും ആദ്ധ്യാത്മികമായ അല്പസ്വല്പം പുരോഗതികൊണ്ടു തൃപ്തിയടയുന്നു. അതിനാൽ, പുതുതായി തന്റെ അടുത്തു വരുന്നവക്കു വേണ്ടതു് സൗകര്യമൊത്ത ഒരു മതമാണോ, അതായതു് ഭോഗം കൈവിടാതെയുള്ള മതമാണോ, എന്നു് ശ്രീരാമകൃഷ്ണൻ പരീക്ഷിക്കാറുണ്ട്. അങ്ങനെയാണെന്നുവരുകിൽ അദ്ദേഹം ആദ്ധ്യാത്മതത്ത്വം മുഴുവൻ അവക്കു പകന്നുകൊടുക്കാറില്ല, അവക്കു ഗ്രഹിക്കാനും ധരിക്കാനും ആവുന്നത്ര മാത്രമേ കൊടുക്കൂ. അതുകൊണ്ടു് ശിക്ഷണം വ്യക്തിഗതമായി ലൗകികവാസനകൾ തീണ്ടാത്ത യുവാക്കന്മാക്കു് അദ്ദേഹം നല്കിയിരുന്ന ഉപദേശങ്ങളിൽനിന്നും ഭിന്ന

മായിരുന്ന ഗൃഹസ്ഥന്മാൎക്ക നല്കിയിരുന്നവ. പൊതുവെയുള്ള ഉപദേശം ഒന്നു വേറെയും. 'കലിയുഗത്തിൽ ആത്മോന്നതിക്കുള്ള ഏക മാൎഗ്ഗം നാരദമഹൎഷി ഉപദേശിച്ച ഭക്തിയെ അവലംബിച്ച് ഹരിനാമകീൎത്തനം ചെയ്യുകയാകുന്നു' എന്നു് പൊതുവെ അദ്ദേഹം ഉപദേശിക്കുന്നതു കേൾക്കാം. ഈശ്വരനോടുള്ള പരമപ്രേമംവഴിക്കു് അനുക്രമമായി സൎവ്വവും ഭഗവാനു സമൎപ്പിക്കുകയാണു് നാരദൻ ഉപദേശിച്ചതിന്റെ ലക്ഷ്യമെന്നു് ഈ ഉപദേശം ശ്രവിച്ച ഭക്തന്മാർ ശരിക്കറിഞ്ഞില്ല.

ശ്രീരാമകൃഷ്ണന്റെ ജീവിതത്തിന്റെ മഹത്വം മനസ്സിലാക്കാൻ കഴിയായ്കകൊണ്ടും ഭക്തന്മാൎക്ക ചില പ്രമാദങ്ങൾ പിണഞ്ഞു. ആദ്ധ്യാത്മികാവേശത്തിൽ, സമാധിയിൽ ലയിക്കുന്നതിനുമുമ്പു് അദ്ദേഹം കരയുകയും നൃത്തം വെയ്ക്കുകയും ചെയ്യുന്നതു് ഭക്തന്മാർ കാണാറുണ്ടു്, പക്ഷേ അദ്ദേഹത്തിന്റെ വികാരാവേശത്തിന്നു പിന്നിൽ ദീൎഘകാലത്തെ തീവ്രതപസ്സും പൂൎണ്ണത്യാഗവും ഉണ്ടായിരുന്നു. വികാരം അദ്ദേഹത്തിന്റെ അദ്ധ്യാത്മശക്തിയുടെ അടയാളമായിരുന്നു; അല്ലാതെ ദൗർബ്ബല്യത്തിന്റെയല്ല. ഗിരീശചന്ദ്രഘോഷൻ അരങ്ങത്തെത്തിയപ്പോൾ ഇതായിരുന്നു നില. ശ്രീരാമകൃഷ്ണൻ ഒരവതാരപുരുഷനാകുന്നു എന്നു് ഗിരീശൻ പരസ്യമായി പ്രഖ്യാപിച്ചു. തന്റെ വിശ്വാസം എല്ലാവരെക്കൊണ്ടും സ്വീകരിപ്പിക്കാനും ഗിരീശൻ ശ്രമിച്ചു. ഇതു് ശിഷ്യന്മാരിൽ പലൎക്കും ആപത്കരമായിത്തീൎന്നു. ഗിരീശന്റെ സ്ഥിതി ഒന്നു പ്രത്യേകമാണു്. ഗിരീശന്റെ ആത്മാൎത്ഥതയോ വിശ്വാസദാൎഢ്യമോ ഒന്നുമില്ലാതെ ചില ശിഷ്യന്മാർ, തങ്ങളും ഗിരീശനെപ്പോലെ, ശ്രീരാമകൃഷ്ണനു് തങ്ങളുടെ ആദ്ധ്യാത്മികമുക്തിയാർ കൊടുത്തിരിക്കുന്നു എന്നും തന്മൂലം തങ്ങൾക്കു് അദ്ധ്യാത്മസാധനകളുടെയൊന്നും ആവശ്യമില്ലെന്നും പറഞ്ഞു നടക്കാൻ തുടങ്ങി. ഗിരീശന്റെ അഭിപ്രായത്തെ രാമചന്ദ്രദത്തനും പിൻതാങ്ങി. രാമചന്ദ്രന്റെ അഭിപ്രായത്തിൽ ശ്രീരാമകൃഷ്ണൻ ശ്രീകൃഷ്ണനും ശ്രീ ചൈതന്യനുമാണു്. ഗിരീശന്റെ പരസ്യപ്രഖ്യാപനത്താൽ പ്രോത്സാഹിതനായ രാമചന്ദ്രൻ തന്റെ അവതാരസിദ്ധാന്തത്തെ സ്ഥാപിക്കാനും, ഓരോ ഭക്തന്മാർ മുന്നവതാരകാലങ്ങളിൽ വഹിച്ചിരുന്ന പങ്കു നിൎണ്ണയിക്കാനും പുറപ്പെട്ടു. വികാരപാരവശ്യം അങ്ങേയററം പ്രകടിപ്പിക്കുന്നവരാണു് രാമചന്ദ്രന്റെ കണ്ണിൽ ആദ്ധ്യാത്മികമായി ഏററവുമധികം ഉയൎന്നവർ.

ബ്രഹ്മസമാജനേതാവായ വിജയകൃഷ്ണഗോസ്വാമി ശ്രീരാമകൃഷ്ണന്റെ ശിഷ്യനല്ലെങ്കിലും, ഡാക്കയിൽ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദൎശനത്തിൽ ശ്രീരാമകൃഷ്ണനെ കാണുകയുണ്ടായി. ഇതോടുകൂടി സ്ഥിതിഗതികൾ മൂൎച്ഛിച്ചു. ഗോസ്വാമി വേഗം

ശ്യാമപുക്കുരിലെത്തി ശ്രീരാമകൃഷ്ണനോട് ഇങ്ങനെ പറഞ്ഞു: 'ഞാൻ ഈ രാജ്യമെല്ലാം ചുററി സഞ്ചരിച്ചിട്ടുണ്ട്; അനേകം സാധു മഹാത്മാക്കളെ കണ്ടിട്ടുമുണ്ട്. പക്ഷേ, അങ്ങയെപ്പോലെ വേറൊരാളെ ഞാനെങ്ങും കണ്ടിട്ടില്ല. ഇവിടെ നൂററിനു നൂറും ഉണ്ട്. മററിടങ്ങളിൽ നൂററിന് പത്തോ പതിനഞ്ചോ അങ്ങേയററം ഇരുപത്തഞ്ചോവരെ കണ്ടിട്ടുണ്ട്. ഡാക്കയിൽ ഒരു ദർശനത്തിൽ ഞാൻ അങ്ങയെ കണ്ടു. അങ്ങയെ സംബന്ധിച്ച് എനിക്ക് യാതൊരു സംശയവുമില്ല. അങ്ങയുടെ അടുത്തെത്താൻ വളരെ എളുപ്പമായതുകൊണ്ടാണ് ആളുകൾ അങ്ങയെ മനസ്സിലാക്കാത്തത്. അങ്ങ് കല്ക്കത്തായ്ക്കു വളരെ അടുത്തു വസിക്കുന്നു. വിചാരിക്കുമ്പോഴേല്ലാം ഞങ്ങൾക്ക് അങ്ങയുടെ അടുക്കലെത്താം. സഞ്ചാരക്ലേശങ്ങളൊന്നുമില്ല. തന്മൂലം ഞങ്ങൾക്ക് അങ്ങയുടെ മഹിമ ശരിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. നേരെമറിച്ച് വളരെ ദിവസം നടന്നു തളർന്നു കഷ്ടപ്പെട്ടുമാത്രം എത്തിച്ചേരാവുന്ന ഒരു പർവ്വതത്തിന്റെ മുകളിലായിരുന്നു അങ്ങു പാർത്തിരുന്നതെന്നുവരികിൽ ഞങ്ങൾ അങ്ങയെ വേറൊരു നിലയിൽ കണ്ടേനെ. നമ്മുടെ അടുത്ത് ഇമ്മാതിരിയൊരു ആദ്ധ്യാത്മികപുരുഷൻ ഉണ്ടെന്നുവരികിൽ അങ്ങകലെ പാർക്കുന്നവർ ആദ്ധ്യാത്മികമായി എത്ര ഉയർന്നവരായിരിക്കണം? അതുകൊണ്ടാണ് അങ്ങയുടെ അടുത്തു വരാതെ ഞങ്ങൾ ആദ്ധ്യാത്മികത തേടി അങ്ങുമിങ്ങും അലയുന്നത്.'

ശ്യാമപുക്കുരിൽ വിജയന്റെ വരവ് നീറിക്കൊണ്ടിരുന്ന കനൽ കത്തിക്കാളാൻ കാരണമായി. ശ്രീരാമകൃഷ്ണൻ അവതാരപുരുഷനാകുന്നു എന്ന വിശ്വാസം ഭക്തന്മാരുടെ ഇടയ്ക്കു കാട്ടുതീപോലെ പരന്നു. ചിലർ ശ്രീരാമകൃഷ്ണന്റെ ദിവ്യശക്തികളുടെ അദ്ഭുതപ്രകടനത്തെ അത്യാകാംക്ഷയോടെ കാത്തു വാണു. വേറെ ചിലർ കീർത്തനങ്ങളോ മറേറാ കേൾക്കുമ്പോഴേല്ലും ആവേശഭരിതരും സ്തംഭിതാംഗരുമായിത്തീർന്നു.

ഭക്തന്മാർ സ്വീകരിച്ച മാർഗ്ഗത്തിന്റെ അപകടങ്ങളെപ്പററി ആദ്യം ഗ്രഹിച്ചതു നരേന്ദ്രനാഥനാണ്. യുവശിഷ്യന്മാരെ അവരുടെ പോക്കിന്റെ വിപത്തുകളെക്കുറിച്ച് ബോധവാന്മാരാക്കാൻ അദ്ദേഹം ശ്രമിച്ചു. അദ്ദേഹം അവരോടു പറഞ്ഞു: 'സ്വഭാവത്തെ പരിശുദ്ധമാക്കാൻ സഹായിക്കാത്തതും കാമകാഞ്ചനാസക്തിയെ നശിപ്പിക്കാൻ അസമർത്ഥവും ഈശ്വരദർശനത്തിനുള്ള ദാഹം ഉദിപ്പിക്കാനുതകാത്തതുമായ വികാരോദ്രേകം ഗാഢമോ അദ്ധ്യാത്മജീവിതത്തിനു വാസ്തവത്തിൽ സഹായകമോ അല്ല. വികാരത്തിന്റെ തെററായ ഗതികൊണ്ടുണ്ടാകുന്ന അംഗസ്തംഭനം,

അശ്രുപാതം, രോമഹർഷം എന്നു വേണ്ട താത്കാലികമായ സമാധി പോലും ഒരുതരം സിരാരോഗമാകുന്നു. ഇതൊക്കെ ഇച്ഛാദാർഢ്യം കൊണ്ടു നിയന്ത്രിക്കണം. അതുകൊണ്ടും ഫലമില്ലെന്നു കണ്ടാൽ പുഷ്ടിയുള്ള ആഹാരം കഴിക്കണം; വേണ്ടിവന്നാൽ ഡോക്ടരെ സമീപിക്കുകയും വേണം. കാരണം, അബോധപൂർവ്വം നിങ്ങളിതു് അഭിനയിക്കുകയാണു്. ചുരുക്കം ചില അത്യുന്നതമഹാപുരുഷന്മാരിൽ മാത്രമേ നിയന്ത്രണത്തെ അതിക്രമിച്ചു പ്രകടമാകുന്ന സമാധി, ബാഷ്പവർഷം തുടങ്ങിയ ചിഹ്നങ്ങൾ യഥാർത്ഥത്തിൽ അദ്ധ്യാത്മ ലക്ഷണങ്ങളായിരിക്കയുള്ളു. അറിവില്ലാത്ത ആളുകൾ ഇതൊന്നും മനസ്സിലാക്കാതെ തങ്ങളുടെ ഇമ്മാതിരിയുള്ള ഭാവവികാരങ്ങൾ അഗാധമായ ആദ്ധ്യാത്മികാവേശത്തിന്റെ അടയാളങ്ങളായി കണക്കാക്കുന്നു. അതിനാൽ വികാരങ്ങളെ നിയന്ത്രിക്കാൻ ശ്രമിക്കാതെ, ത്യാഗവും ഭക്തിയും വളർത്താൻ നോക്കാതെ, അവർ ബോധപൂർവ്വം ഇത്തരം വികാരാതിപ്രസരത്തെ അനുവദിക്കുന്നു. തത്ഫലമായി അവരുടെ ദുർബ്ബലമായ ഞരമ്പുകൾ എന്തെങ്കിലും അല്പം മതപരമായ പ്രചോദനം കിട്ടുമ്പോഴേയ്ക്കും ഈ വിധത്തിൽ പെരുമാറുന്നു. യാതൊരു തടവും കൂടാതെ ഇതു തുടരാൻ അനുവദിച്ചാൽ കായികവും മാനസികവുമായ അത്യാഹിതത്തിലായിരിക്കും അതു് അവസാനിക്കുന്നതു്. അദ്ധ്യാത്മജീവിതം വരിക്കുന്നവരിൽ നൂററിനു് എൺപതുപേർ വഞ്ചകന്മാരും പതിനഞ്ചുപേർ ഭ്രാന്തന്മാരും ആയിത്തീരുന്നു. ബാക്കി അഞ്ചു പേർക്കുമാത്രമേ സത്യസാക്ഷാത്കാരത്തിനുള്ള ഭാഗ്യമുണ്ടായി എന്നു വരികയുള്ളു. അതുകൊണ്ടു് സൂക്ഷിച്ചുകൊൾവിൻ.'

ഈ വികാരവിസ്ഫോടനം വീട്ടിൽവെച്ചു് അഭിനയിച്ചു് ഉണ്ടാക്കിക്കൊണ്ടുവന്നിട്ടുള്ളതാണെന്നു് പിന്നീടു ചിലരുടെ കാര്യത്തിൽ തെളിഞ്ഞു; മററു ചിലരുടേതു് വെറും അനുകരണം മാത്രവുമായിരുന്നു. ഇതിൽനിന്നും നരേന്ദ്രൻ പറഞ്ഞതു് തികച്ചും ശരിയാണെന്നു വ്യക്തമായല്ലൊ. നേരേ ആഹാരം കഴിക്കുകയും ആത്മനിയന്ത്രണത്തിനു് അഭംഗുരം യത്നിക്കുകയും ചെയ്തപ്പോൾ ഇതൊട്ടുമുക്കാലും അടങ്ങി. ഇത്തരം ലളിതമാർഗ്ഗങ്ങൾ ഫലിക്കാതെ വന്നപ്പോൾ അത്തരം വ്യക്തികളെ നരേന്ദ്രൻ തന്റെ നിശിതപരിഹാസത്തിനു് ഇരയാക്കി. ആർജ്ജവവും വിവേകവും അടിയറ വെയ്ക്കാൻ പ്രേരിപ്പിക്കുന്ന ദൗർബ്ബല്യത്തെ നരൻ വെറുത്തു. യുവശിഷ്യന്മാരുടെ മുമ്പിൽ അദ്ദേഹം പുരോഗമനപരമായ ആദർശങ്ങൾ വെച്ചു; അവരെ അവരുടെ സ്വതഃസിദ്ധമായ ശക്തിയെക്കുറിച്ചു് ഓർമ്മിപ്പിച്ചു. അദ്ദേഹം അവരെ ഒരുമിച്ചുകൂട്ടി ത്യാഗപൂർണ്ണങ്ങളും ഭക്തിമയങ്ങളു

മായ കീർത്തനങ്ങൾ പാടി; നശ്വരങ്ങളായ ലൗകികവസ്തുക്കളിൽ വിരക്തിയും തപസ്സിലും സാധനയിലും താല്പര്യവും അവരിൽ വളർത്തി. ഗുരുദേവൻെറ സാധനാകാലത്തെ ആത്മോത്തേജകങ്ങളായ സംഭവങ്ങളെ ഉജ്ജ്വലവാണികളാൽ വർണ്ണിച്ചും അദ്ദേഹത്തിൻെറ യഥാർത്ഥമഹിമയെ വെളിപ്പെടുത്തിയും നരേന്ദ്രൻ അവരെ ആവേശഭരിതരാക്കി. 'യേശുനാഥാനുകരണം'* എന്ന ഗ്രന്ഥത്തെ ഉദ്ധരിച്ചുകൊണ്ട് നരേന്ദ്രൻ പറയും, 'ഒരുവൻ യഥാർത്ഥത്തിൽ ഈശ്വരനെ സ്നേഹിക്കുന്നുണ്ടെങ്കിൽ അവൻ തൻെറ ജീവിതത്തെ ഗുരുദേവൻെറ ആദർശത്തിന് അനുസൃതമായി രൂപപ്പെടുത്തണം. അതിനാൽ ഇതാണ് നമുക്ക് ശ്രീരാമകൃഷ്ണനോടുള്ള സ്നേഹത്തിൻെറ ശരിയായ ഉരകല്ല്.' 'അദ്വൈതജ്ഞാനം പോക്കററിലിട്ടുകൊണ്ട് ലോകത്തിൽ ഇഷ്ടംപോലെ പ്രവർത്തിച്ചോളൂ' എന്ന ശ്രീരാമകൃഷ്ണൻെറ ഉപദേശത്തെ നരേന്ദ്രൻ അവരെ ഓർമ്മിപ്പിക്കും. ശ്രീരാമകൃഷ്ണൻെറ ഭാവസമാധി മുതലായ വികാരാവേശങ്ങൾ വിവേകവൈരാഗ്യാധിഷ്ഠിതമാണെന്നും അതിനാൽ അദ്ദേഹത്തിൻെറ ജീവിതത്തെ അനുകരിക്കാൻ ആഗ്രഹിക്കുന്നവർ വേണ്ടത് സദസദ്‌വിവേകം അനുശീലിക്കുകയാണെന്നും നരേന്ദ്രനാഥൻ അവരെ ഉപദേശിച്ചു.

നരേന്ദ്രൻ ഇപ്രകാരം തൻെറ സാധന തുടരുകയും സതീർത്ഥ്യരുടെ സ്വഭാവം രൂപപ്പെടുത്തുകയും ചെയ്തുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻെറ ദേഹസ്ഥിതി അനുക്രമം ക്ഷയിച്ചുവന്നു. മരുന്നൊന്നും ഫലിക്കാതായി. കല്ക്കത്തയിലെ ദൂഷിച്ചുകനത്ത വായു ആയിരിക്കാം രോഗം വർദ്ധിക്കാൻ കാരണം എന്നു കരുതി ഡോക്ടർ മഹേന്ദ്രലാൽ, അദ്ദേഹത്തെ നഗരപ്രാന്തത്തിൽ ഏതെങ്കിലും ഉദ്യാനഗൃഹത്തിലേയ്ക്കു മാററുന്നതു് നന്നായിരിക്കും എന്ന് അഭിപ്രായപ്പെട്ടു. ആവശ്യത്തിനുതകുന്ന ഒരു കെട്ടിടം കണ്ടുപിടിക്കാൻ കൊണ്ടുപിടിച്ച് അന്വേഷണമാരംഭിച്ചു. ഒടുവിൽ, ശ്രീ ഗോപാലചന്ദ്രഘോഷിൻെറ വകയായി കാശീപുരത്തുള്ള ഉദ്യാനഗൃഹം, മാസം എൺപതു രൂപ വാടകയ്ക്കു് എടുത്തു. 1885 ഡിസംബർ 11-ാംതീയതി ഉച്ചതിരിഞ്ഞു് ശ്രീരാമകൃഷ്ണനെ പുതിയ സ്ഥലത്തേയ്ക്കു മാററി. അവിടത്തെ സുന്ദരദൃശ്യങ്ങളും പരിശുദ്ധാന്തരീക്ഷവും ഏകാന്തതയും കാരണം ശ്രീരാമകൃഷ്ണനു് ഈ പുതിയ സ്ഥലത്തു് കൂടുതൽ ആശ്വാസവും ആനന്ദവും തോന്നി.

* Imitation of Christ

# ഗുരുദേവന്റെ തിരോധാനം

അസ്തമനസൂര്യന്റെ പ്രശാന്തമോഹനതയെ അനുസ്മരിപ്പിക്കുന്ന ശ്രീരാമകൃഷ്ണന്റെ ശാന്തഭാസുരമായ അന്ത്യരംഗം കാശീപുരത്തിലെത്തിയതോടെ ആരംഭിച്ചു. അസഹ്യമായ ശരീരപീഡ നിറഞ്ഞവയെങ്കിലും അവാച്യമായ ആനന്ദം കവിഞ്ഞൊഴുകുന്നവയായിരുന്നു ഈ നാളുകൾ. തന്റെ അവതാരോദ്ദേശം സഫലമായെന്നും, തന്റെ സന്ദേശം തുടർന്നുകൊണ്ടുപോകാൻ സർവ്വസംഗപരിത്യാഗികളും ദൃഢപ്രതിജ്ഞരുമായ ഏതാനും യുവശിഷ്യന്മാർ ആത്മസമർപ്പണം ചെയ്തിട്ടുണ്ട് എന്നും ഉള്ള ബോധം അദ്ദേഹത്തെ കൃതകൃത്യനാക്കി. ശ്രീരാമകൃഷ്ണന്റെ പ്രതീക്ഷകൾ മുഖ്യമായും നരേന്ദ്രനിലാണ് നിക്ഷിപ്തമായിരുന്നത്. തന്റെ മരണശയ്യയിൽ വെച്ചും അദ്ദേഹം നരേന്ദ്രന്റെയും മററു ചിലരുടെയും സ്വഭാവം ശ്രുപപ്പെടുത്തുന്നതിൽ വ്യാപൃതനായിരുന്നു. തന്റെ അന്ത്യംഅടുത്തു എന്നതിനെ സംബന്ധിച്ച് പലേ സൂചനകളും അദ്ദേഹം ഭക്തന്മാർക്കു നല്കി. 'ഒക്കെ ഞാൻ പരസ്യമാക്കും, പോകുന്നതിനു മുമ്പ്''; 'ഈ ശരീരത്തിന്റെ മഹത്ത്വത്തെക്കുറിച്ച് അനേകമാളുകൾ തമ്മിൽ തമ്മിൽ സ്വകാര്യമായി സംസാരിച്ചുതുടങ്ങുമ്പോൾ, അമ്മ അതിനെ തിരിച്ചെടുക്കും'; 'അന്ത്യമടുക്കുമ്പോൾ, അന്തരംഗരെന്നും ബഹിരംഗരെന്നും ഭക്തന്മാർ രണ്ടായി വിഭജിക്കപ്പെടും' എന്നൊക്കെ അദ്ദേഹം പറഞ്ഞിരുന്നു.

നരേന്ദ്രൻ അനുദിനം ആത്മബലത്തിലും ഉത്സാഹത്തിലും വളർന്നുവന്നു. അതേ സമയം ശ്രീരാമകൃഷ്ണന്റെ ശരീരസ്ഥിതി ക്ഷയിച്ചുംപോന്നു. അതേ കാരണംകൊണ്ടുതന്നെ അദ്ദേഹത്തിന്റെ ഉള്ളിലെ ദിവ്യദീപം കൂടുതൽ പ്രഭാപൂർണ്ണവും തീവ്രവും ആയി വിളങ്ങി. ശിഷ്യന്മാർ ശ്രദ്ധാഭക്തികളോടെ അദ്ദേഹത്തെ ശുശ്രൂഷിച്ചു. ഗുരുശുശ്രൂഷ ഈശ്വരാരാധനയായിട്ടാണ് അവർ കരുതിയത്. പക്ഷേ, ഒന്നുകൊണ്ടും രോഗത്തിന് ഒരു ശമനവും ഉണ്ടായില്ല. സംസാരിച്ചാൽ കണ്ഠത്തിന് ആയാസം വരുമെന്നും തന്മൂലം രോഗം വർദ്ധിക്കുമെന്നും അതിനാൽ സംസാരിക്കരുത് എന്നും വൈദ്യൻ ഉപദേശിച്ചു. പക്ഷേ, അദ്ധ്യാത്മദാഹതപ്തരായി ഏതു നേരവും തന്നെ സമീപിച്ചിരുന്ന സാധകർക്ക് ജ്ഞാനാമൃതം പകർന്നുകൊടുക്കാനുള്ള ആന്തരപ്രചോദനത്തെ നിരോധിച്ചുനിർത്താൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

അനുദിനം ശ്രീരാമകൃഷ്ണന്റെ ശരീരം ദുർബ്ബലമായിവന്നു. യുവശിഷ്യന്മാർ, നരേന്ദ്രന്റെ നേതൃത്വത്തിൽ തങ്ങളുടെ സമയം മുഴുവൻ ഗുരുദേവന്റെ ശുശ്രൂഷയ്ക്കായി വിനിയോഗിച്ചു. അതിന് അവക്ക് അല്ലും പകലും കാശീപുരോദ്യാനത്തിൽ താമസിക്കേണ്ടിവന്നു. ഇതു് അവരുടെ രക്ഷാകർത്താക്കളുടെ പ്രതിഷേധത്തിനും പ്രതിരോധത്തിനും കാരണമായിത്തീർന്നു. അക്കാലത്തു് നരൻ നിയമപരീക്ഷയ്ക്കു പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. വീടിനെ സംബന്ധിച്ചു് ചില ബന്ധുക്കളുമായി കോടതിയിൽ ഒരു കേസ്സ് നടന്നുകൊണ്ടുമിരുന്നു. കേസ്സു കാരണം കുറെ സമയമെങ്കിലും നരേന്ദ്രന് കല്ക്കത്തയിൽ കഴിച്ചുകൂട്ടാതെ നിവൃത്തിയില്ലായെന്നു വന്നു. എന്നാൽ പഠിത്തം, കാശീപുരത്തിൽ ഒഴിവുള്ള സമയത്തു നടത്താം എന്നാണ് നരേന്ദ്രൻ തീർച്ചയാക്കിയതു്.

ഇവിടെ പ്രായേണ ശ്രീരാമകൃഷ്ണനും ഈ യുവശിഷ്യന്മാരും തനിച്ചായിരുന്നു. നരേന്ദ്രന്റെ തീവ്രാഭിലാഷമനുസരിച്ചു് തല്ക്കാലം വീടുവെടിഞ്ഞ അവർ അത്യുത്കൃഷ്ടമായ രീതിയിൽ ജീവിച്ചും ഗുരുനാഥനെ ശ്രദ്ധാഭക്തികളോടെ ശുശ്രൂഷിച്ചും പോന്നു. നരേന്ദ്രൻ അവക്ക് സദാ ആവേശം അരുളിക്കൊണ്ടിരുന്നു. ഒഴിവുസമയങ്ങളിൽ അദ്ദേഹം അവരെ ഒരുമിച്ചുകൂട്ടി. സ്വാദ്ധ്യായത്തിലും, സംഗീതത്തിലും, ഗുരുദേവന്റെ അലൗകികമഹിമകളെക്കുറിച്ചുള്ള സംഭാഷണത്തിലും ചർച്ചയിലും കാലം കഴിച്ചു. നരന്റെ വ്യക്തിവൈഭവം കത്തിക്കാളുന്ന തീയ്പോലെ ആയിരുന്നു. ആ അഗ്നിയിൽ വിഭിന്നപ്രകൃതികളായ ആ യുവാക്കന്മാർ ഉരുകി ഒന്നായി; ഒരേ ഉയിരും ഒരേ മെയ്യുംപോലെ ആയിത്തീർന്നു. അവർ* പന്ത്രണ്ടു പേരുണ്ടായിരുന്നു. ആത്മസമർപ്പണത്തിലും ഏകാന്തഭക്തിയിലും അവർ ഓരോരുത്തരും ഓരോ ഉത്തുംഗസൗധമായിരുന്നു.

ശ്രീരാമകൃഷ്ണന്റെ അന്ത്യം സമീപിച്ചതോടെ നരേന്ദ്രന്റെ ഈശ്വരദർശനത്തിനുള്ള വ്യാകുലത പ്രവൃദ്ധവും പ്രഗാഢവുമായി. അദ്ദേഹത്തിന്റെ ഹൃദയം തിളച്ചുമറിയുന്ന ഒരു കിടാരംപോലെയായി. ഒരുനാൾ രാത്രി, വീട്ടിലെ ചില കാര്യങ്ങൾ ഏർപ്പാടുചെയ്യുന്നതിന് ഒന്നു രണ്ടു ദിവസം വീട്ടിൽ പോയി താമസിക്കണം എന്നു തീർച്ചപ്പെടുത്തിയശേഷം നരേന്ദ്രൻ ഉറങ്ങാൻചെന്നു കിടന്നു; പക്ഷേ ഉറക്കം വന്നില്ല. ശരത്തിനെയും കൊച്ചുഗോപാലനെയും വേറെ

* നരേന്ദ്രൻ, രാഖാൽ, ബാബുരാമൻ, നിരഞ്ജനൻ, യോഗിൻ, ലാട്ടു, താരക്, വലിയഗോപാലൻ, കാളി, ശശി, ശരത്, കൊച്ചുഗോപാലൻ; അച്ഛന്റെ തടസ്സം കാരണം ശാരദൻ ഇടയ്ക്കു വന്ന് ഒന്നു രണ്ടു ദിവസം താമസിച്ചു മടങ്ങിപ്പോകും. ഹരീശൻ കുറച്ചുനാൾ പാർത്തു; അപ്പോഴെയ്ക്കും അദ്ദേഹത്തിന് ചിത്തഭ്രമം ബാധിച്ചതു കാരണം വീട്ടിലേയ്ക്കു പോയി. ഹരിയും ഗംഗാധരനും ഇടയ്ക്കു വന്നും പോയുമിരുന്നു.

ചിലരെയും വിളിച്ച്, 'വരു, നമുക്കു തോട്ടത്തിൽപോയി കുറച്ചു നടക്കാം' എന്നു പറഞ്ഞു് അദ്ദേഹം കൂട്ടിക്കൊണ്ടുപോയി. നടന്നു കൊണ്ടിരിക്കെ നരേന്ദ്രൻ പറഞ്ഞു: 'ഗുരുദേവന്റെ രോഗം അതി കഠോരമാണ്. അദ്ദേഹം ശരീരം ഉപേക്ഷിക്കാൻ ഒരുങ്ങുകയല്ലേ എന്നാർക്കറിയാം! ഉള്ള അവസരം പാഴാക്കാതെ ഗുരുശുശ്രൂഷകൊണ്ടും ധ്യാനഭജനങ്ങൾകൊണ്ടും ആദ്ധ്യാത്മികോന്നതിക്കായി തീവ്ര യത്നം ചെയ്തുകൊൾക. അദ്ദേഹത്തിന്റെ തിരോധാനത്തിനുശേഷം നിങ്ങളുടെ മനസ്താപത്തിന് ഒരറുതി കാണുകയില്ല. ഏറ്റെടുത്ത ഈ പണിയോ ആ പണിയോ തീർന്നിട്ട് ഈശ്വരഭജനം ചെയ്യാം എന്ന മൂഢഭാവനയിൽ നാം നമ്മുടെ സമയം വ്യർത്ഥമാക്കിക്കളയുകയാണു ചെയ്യുന്നതു്. അതുവഴി കൂടുതൽ ആശാപാശങ്ങളാൽ നാം ബദ്ധരാവുകയാണ്; ആശ മരണമാണ്. അതു നാം ഉടനടി ഉന്മൂല നാശം ചെയ്യണം.'

താരാലംകൃതമായ ആ നിശാവേളയിൽ, ശാന്തശീതളമായ നിശീഥത്തിൽ, ഈശ്വരധ്യാനം ചെയ്യാനുള്ള തീവ്രമായ ഒരാവേശം അവരെ ബാധിച്ചു. അവിടെ കുറെ കച്ചിയും കമ്പും കിടന്നിരുന്നു. നരൻ പറഞ്ഞു: 'അതിനു തീയ് കൊളുത്തുക. സന്ന്യാസിമാർ തങ്ങളുടെ ധുനി ജ്വലിപ്പിക്കുന്ന സമയമാണിതു്. നമുക്കും അങ്ങനെ ചെയ്യാം, നമ്മുടെ ആശകളെല്ലാം ആഹുതി ചെയ്യാം.' അവർ അഗ്നി ജ്വലിപ്പിച്ചു; അതിനു ചുററും ഇരുന്നു ധ്യാനിച്ചു. തങ്ങളുടെ ആശകളെല്ലാം അഗ്നിയിൽ ആഹുതി ചെയ്തു എന്നും തങ്ങൾ യഥാർത്ഥത്തിൽ വിഗതകല്മഷരായി എന്നും അവർക്കു തോന്നി.

ഒരു ദിവസം ശ്രീരാമകൃഷ്ണൻ നരേന്ദ്രനു് 'രാമ'മന്ത്രം ഉപദേശിച്ചുകൊടുത്തു. തനിക്കു തന്റെ ഗുരുവിൽനിന്നു ലഭിച്ച മന്ത്രം അതായിരുന്നു എന്നു ശ്രീരാമകൃഷ്ണൻ പറയുകയും ചെയ്തു. മന്ത്രലാഭം നരേന്ദ്രന്റെ ഭക്ത്യാവേശത്തെ ഇളക്കിമറിച്ചു. വൈകുന്നേരമായതോടെ നരേന്ദ്രൻ, ഉച്ചത്തിൽ, വികാരോഷ്മളതയോടെ രാമനാമം കീർത്തിച്ചുകൊണ്ടു് വീട്ടിനു വലംവെയ്ക്കാൻ തുടങ്ങി. ബാഹ്യബോധം അദ്ദേഹത്തെ വിട്ടുപിരിഞ്ഞു. നരേന്ദ്രൻ ഭക്തിഭാവമത്തനായി. വിവരം ശ്രീരാമകൃഷ്ണനെ അറിയിച്ചപ്പോൾ അദ്ദേഹം ഇത്രമാത്രം അരുളി: 'അങ്ങനെയിരിക്കട്ടെ; ക്രമേണ എല്ലാം ശരിയായിക്കൊള്ളും.' ഏതാനും മണിക്കൂറിനുള്ളിൽ ആ ഭാവാവേശം ശാന്തമായി നരേന്ദ്രൻ പൂർവ്വസ്ഥിതിയിലായിത്തീർന്നു.

കാശീപുരോദ്യാനം ഒരു ദേവാലയവും സരസ്വതീനിലയവുമായി. ചിലപ്പോൾ തത്ത്വചിന്തയായിരിക്കും ചർച്ചാവിഷയം. പിന്നെച്ചിലപ്പോൾ ഭഗവദ്ഭക്തി അലതല്ലി. ഗുരുശുശ്രൂഷയ്ക്കിടയിൽ ഒഴിവുകിട്ടുന്ന ചില സമയങ്ങളിൽ സങ്കീർത്തനവും പാരാ

യണവും മുഴങ്ങി. നരനേയും മററു ശിഷ്യന്മാരേയും ധ്യാനം ശീലിക്കാൻ ഗുരുദേവൻ നിയോഗിക്കും. ആ തീവ്രസാധനകൾക്കിടയ്ക്കു് നരേന്ദ്രനു പലേ ദർശനങ്ങളും ലഭിച്ചു. ചില സമയം കീർത്തനം പാടാൻ ഗുരുദേവൻ നരേന്ദ്രനോടു പറയും. നരേന്ദ്രൻ ഈശ്വരപ്രേമമത്തനായി കീർത്തനം പാടും; ആ ഭാവലഹരിയിൽ ഇതരരാഗവിസ്മാരകമായ ആനന്ദാനുഭൂതിയിൽ ആറാടും.

ശ്രീരാമകൃഷ്ണന്റെ ഒരു ഗൃഹസ്ഥശിഷ്യനായ മഹേന്ദ്രനും നരേന്ദ്രനും തമ്മിൽ നടന്ന ഈ സംഭാഷണം നരേന്ദ്രന്റെ അക്കാലത്തെ മനോഭാവം വ്യക്തമാക്കാൻ പര്യാപ്തമാണു്:

നരേന്ദ്രൻ: കഴിഞ്ഞ ഞായറാഴ്ച (1886 ജനുവരി 2-ാം തീയതി) ഞാനിവിടെ ധ്യാനിച്ചുകൊണ്ടിരിക്കെ പെട്ടെന്നെന്തോ നെഞ്ചിനകത്തു് അരിച്ചുകയറുംപോലെ തോന്നി.

മഹേന്ദ്രൻ: കുണ്ഡലിനി ഉണർന്നതായിരിക്കും.

നരേന്ദ്രൻ: ഒരുപക്ഷേ അങ്ങനെ ആയിരിക്കാം. ഇഡ, പിംഗള എന്നീ നാഡികളുടെ പ്രവർത്തനം എനിക്കു് വ്യക്തമായി അനുഭവപ്പെട്ടു. ഹസ്രയോടു് എന്റെ മാറത്തു് കൈവെച്ചുനോക്കാൻ ഞാൻ പറഞ്ഞു. ഇന്നലെ മുകളിലത്തെ നിലയിൽവെച്ചു് ഞാൻ ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'ഓരോരുത്തർക്കും ഓരോ ദിവ്യദർശനങ്ങൾ ലഭിച്ചല്ലൊ. എനിക്കും വല്ലതും തരണം. എല്ലാവർക്കും കിട്ടിയ സ്ഥിതിക്കു് എന്നെമാത്രം മാററിനിർത്തണോ ?' അപ്പോൾ അദ്ദേഹം പറഞ്ഞു: 'നിന്റെ വീട്ടുകാര്യങ്ങൾക്കു് എന്തെങ്കിലും ഏർപ്പാടു ചെയ്തിട്ടു വരിക; നിനക്കു് സർവ്വവും കിട്ടും. എന്താണു നിനക്കു വേണ്ടതു് ? 'ഒററയിരിപ്പിനു് മൂന്നോ നാലോ ദിവസം സമാധിയിൽ മുഴുകിയിരിക്കാൻ ഞാനാഗ്രഹിക്കുന്നു, ഇടയ്ക്കു് ആഹാരം കഴിക്കാൻമാത്രം അതിൽനിന്നു് ഉണർന്നുകൊണ്ടു്'' എന്നു് ഞാൻ മറുപടി പറഞ്ഞു. അപ്പോൾ അദ്ദേഹം അരുളി: ''നീയൊരു മടയൻ. അതിനും മേലെ ഒരവസ്ഥയുണ്ടു്. 'ഉള്ളതൊക്കെ അവിടുന്നു'' എന്നു നീ പാടാറില്ലേ ? നിന്റെ വീട്ടിലെ കാര്യങ്ങൾക്കു് എന്തെങ്കിലും വല്ല ഏർപ്പാടും ചെയ്തിട്ടു വാ; സമാധിയേക്കാൾ ഉയർന്ന ഒരു അവസ്ഥ നിനക്കു് അനുഭവപ്പെടുന്നതാണു്.''

ഞാനിന്നു കാലത്തു വീട്ടിൽപോയി. പരീക്ഷയ്ക്കു പഠിക്കേണ്ട ഈ സമയത്തു് പഠിത്തത്തിൽ ശ്രദ്ധിക്കാതിരിക്കുന്നതിനു് അവരെന്നെ ശകാരിച്ചു. ഞാൻ പഠിക്കാനായി മുത്തശ്ശിയുടെ വീട്ടിൽ പോയി. പക്ഷെ ഞാൻ പഠിക്കാനഞ്ഞു ഭാവിക്കുമ്പൊഴേയ്ക്കും എന്തോ ഒരു വലിയ ഭയം എന്നെ പിടികൂടി, വായിക്കുന്നതു് അതിഭയാനകമായ എന്തോ ഒരു സംഗതിയാണെന്നപോലെ! എന്റെ ഉള്ളിൽ ഒരു പോരാട്ടം നടന്നു. എന്റെ ജീവിതത്തിൽ അതുമാതിരി ഞാൻ കര.

ഞ്ഞിട്ടില്ല ! പുസ്തകവുമെല്ലാം വെടിഞ്ഞു, ഞാൻ ഇവിടെയ്ക്കോടി. വഴിക്കെവിടെയോ എൻെറ ചെരുപ്പ് ഊരിപ്പോയി. ഒരു വയ്ക്കോൽ ത്തുറുവിന് അടുത്തുകൂടിയാണ് ഞാൻ ഓടിയതു്. അതിൽനിന്നും കുറെ കച്ചി പാറന്നുവന്ന് എൻെറ മേൽ പററിയിരുന്നു ! ഇവിടെ എത്തുന്നതുവരെ ഞാൻ ഓടടാ ഓട്ടം !

അന്നുരാത്രിതന്നെ, ഏതാണ്ട് ഒമ്പതുമണിയോടുകൂടി, ശ്രീരാമകൃഷ്ണൻ, രോഗം കൂടുതലായിരുന്നിട്ടും നരേന്ദ്രനെക്കുറിച്ചു സംസാരിച്ചു. വളരെ പതുക്കെയും ചിലപ്പോരം ആംഗ്യംകൊണ്ടും അദ്ദേഹം പറഞ്ഞു: 'നരേന്ദ്രൻെറ ആശ്ചയ്യകരമായ അവസ്ഥ നോക്കൂ! അവൻ ഈശ്വരൻെറ രൂപത്തിലൊന്നും വിശ്വസിക്കാത്ത ഒരു കാലമുണ്ടായിരുന്നു. ഇപ്പോരം കണ്ടോ അവൻ ഈശ്വരദശ്നത്തിനുവേണ്ടി കിടന്നു പിടയുന്നതു് ?' വിനാവിളംബം നരേന്ദ്രൻ ലക്ഷ്യത്തിലെത്തിച്ചേരും എന്നും ശ്രീരാമകൃഷ്ണൻ സൂചിപ്പിച്ചു. അന്നുരാത്രിതന്നെ ഏറ്റാനും സതീത്ഥ്യരുമൊരുമിച്ച് നരേന്ദ്രൻ ധ്യാനിക്കാനായി ദക്ഷിണേശ്വരത്തേയ്ക്കു പോയി.

നരേന്ദ്രൻെറ അപേക്ഷയിൽ അസാധാരണമായിട്ടൊന്നുമില്ല. ഏതു ദേശത്തും ഏതു കാലത്തും ഉള്ള യഥാത്ഥസാധകന്മാരുടെയെല്ലാം ഗാഢാഭിലാഷമാണ് ആത്മാനന്ദത്തിൽ മുഴുകി മററെല്ലാം മറന്നു വത്തിക്കുകയെന്നുള്ളതു്. അദ്ധ്യാത്മസാധനയുടെ പരമപദമാണ് സമാധി. എന്നാൽ നരേന്ദ്രൻെറ ജനനം അതിലും ഉയന്നതും മഹനീയവും ആയ ഒരു കായ്യം സാധിക്കാൻ വേണ്ടിയാകുന്നു. സ്വയം ഒരു സിദ്ധപുരുഷനാകുക മാത്രമല്ല, മററുള്ളവരെ സംസാരസമുദ്രത്തിൻെറ മറുകര എത്തിക്കുക എന്നതും അദ്ദേഹത്തിൻെറ ജീവിതകൃത്യമാകുന്നു. ആ നിലയിൽ നരേന്ദ്രനെ സംബന്ധിച്ചിടത്തോളം ആത്മമുക്തി താരതമ്യേന നിസ്സാരമായ ഒരു കായ്യമേ ആയിരുന്നുള്ളു. സമാധിയേക്കാരം ഉച്ചവും ഉത്കൃഷ്ടവുമായ ഒരു നില അനുഭവപ്പെടുത്തിക്കൊടുക്കാം എന്നു നരേന്ദ്രനോടു പറഞ്ഞതിൽനിന്നും ഈ സംഗതി ശ്രീരാമകൃഷ്ണനു സുവ്യക്തമായിരുന്നു എന്നു മനസ്സിലാക്കാം. നരേന്ദ്രൻ ഒരു ജ്ഞാനിയും ഭക്തനും ആകണമെന്ന്, നിർഗ്ഗുണനിരാകാരാനുഭൂതി മാത്രമല്ല, സവ്വചരാചരങ്ങളും സവ്വേശ്വരരൂപമായി കാണണമെന്ന്, ശ്രീരാമകൃഷ്ണൻ ആഗ്രഹിച്ചു.

വേറൊരു ദിവസം ശ്രീരാമകൃഷ്ണൻ നരേന്ദ്രനോടു ചോദിച്ചു: നീയെന്താണ് നിൻെറ കോളേജ് പഠിത്തം തുടരാത്തതു് ? നരേന്ദ്രൻ വികാരാവേശത്തോടെ മറുപടി പറഞ്ഞു: 'മഹാശയാ, ഞാൻ പഠിച്ചതെല്ലാം എന്നെന്നേയ്ക്കും മറക്കാനിടയാക്കുന്ന എന്തെങ്കിലും മരുന്നു കിട്ടിയാൽ എനിക്കു വലിയ ആശ്വാസമായേനേ.' ഈ കാലമത്രയും നരൻ നാനാതരം തപശ്ചയ്യകരം അനുഷ്ഠിക്കുകയും

പഞ്ചവടിയിൽ ധുനി ജ്വലിപ്പിച്ച് രാത്രികാലങ്ങളിൽ വളരെ നേരം ധ്യാനത്തിൽ മുഴുകുകയും ചെയ്തിരുന്നു. അദ്ധ്യാത്മസാധനയുടെ പല വശങ്ങളും ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ ശീലിപ്പിച്ചുപോന്നു. അവ അനുഷ്ഠിച്ച് നരേന്ദ്രൻ പലതും ഫലസിദ്ധിയിൽ വരുത്തുകയും ചെയ്തിരുന്നു. സമീപഭാവിയിൽ തൻെറ സന്ദേശം ലോകമാകെ പ്രചരിപ്പിക്കാൻ ആത്മാർപ്പണം ചെയ്യാനൊരുങ്ങുന്ന ആ യുവയതികളുടെ നേതാവാകാൻ നരേന്ദ്രനെ ശ്രീരാമകൃഷ്ണൻ പരിശീലിപ്പിച്ചു വരികയായിരുന്നു. ഒരു ദിവസം ശ്രീരാമകൃഷ്ണൻ വ്യക്തമായി നരേന്ദ്രനു് ഈ വിധം നിർദ്ദേശം നല്കുകയുണ്ടായി: 'ഞാൻ അവരെ നിൻെറ ചുമതലയിൽ വിടുന്നു. ഞാൻ പൊയ്ക്കഴിഞ്ഞാലും അവർ വീടുകളിലേയ്ക്കു് മടങ്ങിപ്പോകാതെ സാധനകൾ ചെയ്യാൻ നീ പ്രേരിപ്പിക്കണം.'

ഭാവിയിലെ ത്യാഗജീവിതത്തിനു് തയ്യാറാക്കാൻ, ഒരു നാൾ ശ്രീരാമകൃഷ്ണൻ യുവശിഷ്യന്മാരോടു് വീടുകൾതോറും പോയി ഭിക്ഷയെടുത്തുകൊണ്ടുവരാൻ ആജ്ഞാപിച്ചു. അവർ ഉത്സാഹത്തോടെ വേഗം അതിനു തയ്യാറായി. നാവിൽ തിരുനാമവുമായി അവർ അയൽഗൃഹങ്ങളിൽ ഭിക്ഷയ്ക്കു ചെന്നു. അവർക്കു് പല തരത്തിലുമുള്ള അനുഭവമുണ്ടായി. അവരുടെ കടമകൾ വെടിഞ്ഞതിനു് ചിലരവരെ ശകാരിച്ചു. ഈ യുവഭിക്ഷുക്കളെ കണ്ടപ്പോൾ പല അമ്മമാർക്കും കണ്ണീർ തടുക്കാൻ കഴിഞ്ഞില്ല. ഇങ്ങനെ ഭിക്ഷയാചിച്ചു കിട്ടിയ ഭക്ഷണപദാർത്ഥം അവർ ഉദ്യാനത്തിൽ കൊണ്ടുവന്നു് പാകം ചെയ്തു ഗുരുദേവനു നിവേദിച്ചു. അദ്ദേഹത്തിൻെറ ആനന്ദത്തിനു് അതിരുണ്ടായിരുന്നില്ല. അതിൽ ഒരു വറ്റു് എടുത്തു കഴിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: 'ഭേഷ്! ഈ അന്നം അതിശുദ്ധമാണു്.' സമീപഭാവിയിൽ ഈ യുവാക്കന്മാർ മുക്തിമാർഗ്ഗപഥികരായി, നിഷ്കിഞ്ചനന്മാരായി, ത്യാഗചിഹ്നമായ ഗൈരികാംബരവും ധരിച്ചു് ഭിക്ഷാംദേഹികളായി പുറപ്പെടും എന്നു് ശ്രീരാമകൃഷ്ണൻ അറിഞ്ഞു.

തൻെറ ശിഷ്യന്മാരുടെ പരസ്പരമുള്ള സ്നേഹബന്ധത്തെ ശ്രീരാമകൃഷ്ണൻ പല വിധത്തിലും സുദൃഢമാക്കി. നരേന്ദ്രനായിരുന്നു അവരുടെ നടുനായകം. നരേന്ദ്രൻെറ ആദ്ധ്യാത്മികപ്രഭാവത്തെക്കുറിച്ചു് ശ്രീരാമകൃഷ്ണനുണ്ടായിരുന്ന മഹത്തായ മതിപ്പുകാരണം മറ്റെല്ലാവരും നരേന്ദ്രനെ സ്നേഹിച്ചു, അനുസരിച്ചു. മാത്രമല്ല, അവരിൽ ഏറ്റവും മേധാവിയും നരേന്ദ്രനായിരുന്നു. യുക്തിയും ഭക്തിയും അപരാവിദ്യയും പരാവിദ്യയും ധർമ്മനിഷ്ഠയും അദ്ദേഹത്തിൽ ഒത്തിണങ്ങി. ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങളെയോ, തൻെറയും സതീർത്ഥ്യരുടെയും ത്യാഗവാസനകളെയൊ ആരെങ്കിലും എതിർത്തപ്പോൾ

നരേന്ദ്രന്റെ പ്രത്യാഖ്യാനങ്ങൾ അനിഷേധ്യമാംവണ്ണം യുക്തിയുക്തങ്ങളായിരുന്നു. നരേന്ദ്രന്റെ അഭിപ്രായം സതീർത്ഥ്യന്മാരുടെ മുഴുവൻ അഭിപ്രായമായിരുന്നു. സതീർത്ഥ്യന്മാരെ തന്റെ വ്യക്തിപ്രഭാവം കൊണ്ടു് ഉത്തേജിപ്പിച്ചിരുന്നതു നരേന്ദ്രനാണു്. തങ്ങളിൽ എന്തെങ്കിലും അഭിപ്രായവ്യത്യാസമോ പ്രയാസങ്ങളോ ഉണ്ടായാൽ അവയുടെ പരിഹാരത്തിനു് മററുള്ളവർ നരേന്ദ്രനെയാണു് സമീപിച്ചിരുന്നതു്. ഈ സൗഹൃദത്തെ പല വിധത്തിലും ശ്രീരാമകൃഷ്ണൻ പ്രോത്സാഹിപ്പിച്ചു. നരേന്ദ്രനാണവരുടെ നായകൻ എന്നു് ശ്രീരാമകൃഷ്ണൻ തന്റെ മററു ശിഷ്യന്മാരോടു പറഞ്ഞു. ഭാവിയിൽ തന്റെ പ്രധാനശിഷ്യന്റെ ആദ്ധ്യാത്മികാനുഭൂതിയായിരിക്കണം അവക്കെപ്പോഴും ശരിയായ മാർഗ്ഗദർശകം എന്നു് ശ്രീരാമകൃഷ്ണൻ സ്വശിഷ്യന്മാരെ ഉപദേശിച്ചു. പലേ ശിഷ്യന്മാരും നരേന്ദ്രനിൽക്കൂടിയാണു് ശ്രീരാമകൃഷ്ണനെ ശരിയായും ദൃഢമായും മനസ്സിലാക്കിയതും. നരേന്ദ്രൻ ശ്രീരാമകൃഷ്ണന്റെ മഹനീയജീവിതത്തെ അവക്കു് വ്യക്തമാക്കിക്കൊടുത്തു. ശ്രീരാമകൃഷ്ണനെക്കുറിച്ചു് നരേന്ദ്രന്റെ അഭിപ്രായമായിരുന്നു സതീർത്ഥ്യരുടെ അഭിപ്രായവും അവലംബവും.

സത്യദർശനത്തിനുള്ള തീവ്രവ്യാകുലതയ്ക്കും പ്രയത്നത്തിനുമിടയ്ക്കു് ഒരു നിമിഷമെങ്കിലും നരേന്ദ്രൻ ഗുരുദേവനെ വിസ്മരിച്ചില്ല. ആ ഗുരുദേവനാണു് അദ്ദേഹത്തിന്റെ അപാരകരുണയാൽ തന്നെയിങ്ങനെ ഈശ്വരദർശനത്തിനു പാകപ്പെടുത്തുന്നതു് എന്നു നരേന്ദ്രനു് നല്ല ബോധ്യമുണ്ടായിരുന്നു. തന്റെ സുഹൃത്തും പ്രഭുവും ശരണവും ഗുരുവും ശ്രീരാമകൃഷ്ണനാണു് എന്നു് നല്ലതുപോലെ അറിഞ്ഞിരുന്നു. ഗുരുദേവന്റെ രോഗത്തെക്കുറിച്ചു് അദ്ദേഹത്തിന്റെ മനസ്സു് സദാ വ്യാകുലമായി. ഏതാണ്ടിക്കാലത്തു് ശ്രീരാമകൃഷ്ണന്റെ ഒരു ഭക്തനും വലിയ വിദ്വാനുമായ പണ്ഡിതശശധരതർക്കചൂഡാമണി കാശീപുരോദ്യാനത്തിൽ വന്നു. സംഭാഷണത്തിനിടയ്ക്കു് അദ്ദേഹം ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'മഹാശയാ, അങ്ങയെപ്പോലുള്ള മഹാപുരുഷന്മാക്കു് ഏതു രോഗവും സങ്കല്പമാത്രത്താൽ മാററാൻ സാധിക്കും എന്നു് ശാസ്ത്രങ്ങൾ പറയുന്നുണ്ടല്ലൊ. രോഗം മാറണം എന്ന ദൃഢസങ്കല്പത്തോടുകൂടി അവിടുന്നു് അവിടുത്തെ മനസ്സു് രോഗം ബാധിച്ച ഭാഗത്തു് ഏകാഗ്രമാക്കിയാൽ രോഗം മാറിക്കിട്ടും. അവിടുന്നു് അതൊന്നു പരീക്ഷിച്ചുനോക്കാത്തതെന്താണു് ?' യാതൊരു സംശയവും കൂടാതെ ശ്രീരാമകൃഷ്ണൻ മറുപടി നല്കി: 'നിങ്ങളൊരു പണ്ഡിതൻ; എന്നിട്ടും നിങ്ങളിത്തരം അസംബന്ധമായ കാര്യം നിർദ്ദേശിക്കുന്നുവല്ലൊ ! ഞാനെന്റെ മനസ്സു് എന്നെന്നേയ്ക്കുമായി ഈശ്വരനു സമർപ്പിച്ചുകഴിഞ്ഞു. അതിനി ഞാനെങ്ങനെ മടക്കിയെടുത്തു് ചോരയും ചലവുംകൊണ്ടു് ചീഞ്ഞളിഞ്ഞ ഈ കൂട്ടിൽ ഉറ

പ്പിക്കും ?' പണ്ഡിതന് ഒന്നും മറുപടിപറയാൻ കഴിഞ്ഞില്ല. പണ്ഡിതൻ പൊയ്ക്കഴിഞ്ഞപ്പോൾ നരേന്ദ്രനും മററു ചില ശിഷ്യന്മാരും ശ്രീരാമകൃഷ്ണനോട് ആ മാർഗ്ഗം ഒന്നു പരീക്ഷിച്ചുനോക്കണമെന്ന് നിർബ്ബന്ധിച്ചുകൊണ്ട് ഈവിധം അപേക്ഷിച്ചു: 'പ്രഭോ, ഞങ്ങൾക്കു വേണ്ടിയെങ്കിലും അവിടുന്ന് ഈ രോഗം മാററിക്കളയണം.'

ശ്രീരാമകൃഷ്ണൻ: ഞാൻ സ്വമേധയാ ഇങ്ങനെ കഷ്ടപ്പെടുകയാണെന്നാണോ നിങ്ങളുടെ വിചാരം? അതു മാറണമെന്ന് എനിക്കും ആഗ്രഹമുണ്ട്. എന്നിട്ടും അതു പോകുന്നില്ല. ഒക്കെ സർവ്വേശ്വരിയുടെ ഇച്ഛപോലെ.

നരൻ: എന്നാൽ അങ്ങയെ സുഖപ്പെടുത്താൻ സർവ്വേശ്വരിയോട് അപേക്ഷിക്കൂ. അവിടുത്തെ അപേക്ഷ അമ്മയ്ക്കു നിരസിക്കാനാവില്ല.

ശ്രീരാമകൃഷ്ണൻ: നിനക്കങ്ങനെയൊക്കെ പറയാം. പക്ഷേ അമ്മാതിരിയൊന്നും എന്റെ നാവിൽനിന്ന് വരികയില്ല.

നരൻ: അങ്ങനെ പറഞ്ഞാൽ പററില്ല. അവിടുന്നതിനെക്കുറിച്ച് അമ്മയോടു പറഞ്ഞേ മതിയാകൂ, ഞങ്ങൾക്കു വേണ്ടിയെങ്കിലും.

ശ്രീരാമകൃഷ്ണൻ: ആട്ടെ നോക്കട്ടെ, എന്താ ചെയ്യാൻ പററുക എന്നൊന്നു നോക്കട്ടെ.

കുറച്ചുമണിക്കൂറുകൾക്കുശേഷം നരൻ തിരിച്ചുവന്നു ചോദിച്ചു: 'അവിടുന്ന് അമ്മയോടു ചോദിച്ചുവോ ? എന്നിട്ടമ്മ എന്തു പറഞ്ഞു?' ശ്രീരാമകൃഷ്ണൻ മറുപടി പറഞ്ഞു: ''ഞാനെന്റെ തൊണ്ട ചൂണ്ടിക്കാണിച്ചുകൊണ്ട് അമ്മയോടപേക്ഷിച്ചു: 'അമ്മേ, തൊണ്ടയിലെ ഈ പരു കാരണം എനിക്കൊന്നും കഴിക്കാനാവുന്നില്ല. സ്വല്പം വല്ലതും കഴിക്കാറാക്കിത്തരണേ.' നിങ്ങളെയെല്ലാം ചൂണ്ടിക്കാണിച്ചുകൊണ്ട് അമ്മയരുളി: 'എന്ത്, ഈ വായ്കളിൽക്കൂടിയെല്ലാം നീ ഭക്ഷിക്കുന്നില്ലേ ?' എനിക്കു് ലജ്ജകൊണ്ട് ഒരു വാക്കുപോലും മിണ്ടാൻ കഴിഞ്ഞില്ല.''

ഈ വാക്കുകൾ കേട്ട നരേന്ദ്രൻ നടുങ്ങിപ്പോയി. എന്തൊരു ശരീരബോധമില്ലായ്മ ! അദ്വൈതസാക്ഷാത്കാരത്തിന്റെ എന്തൊരു ദാർഢ്യം! ആദ്ധ്യാത്മികാനുഭൂതികളിൽ അന്യാദൃശനാണ് തന്റെ ഗുരുനാഥൻ എന്നപ്പോൾ നരേന്ദ്രൻ മനസ്സിലാക്കി.

ധ്യാനം നരേന്ദ്രന് സ്വാഭാവികമായിത്തുടങ്ങി. ഏതു വിഷയത്തിലും ആണ്ടിറങ്ങാനുള്ള ദക്ഷതയായി ആ സ്വഭാവം പുറമെ പ്രകടമായി. അദ്ധ്യാത്മശക്തിയുടെ ഉദയം നരന് ഉള്ളിൽ അനുഭവപ്പെട്ടു തുടങ്ങി. ചിലസമയങ്ങളിൽ അദ്ദേഹം യഥാർത്ഥത്തിൽ ദിവ്യ

ത്വത്തെ സ്പർശിച്ചു. നരന്റെ കരണവ്യാപാരങ്ങളും സാമർത്ഥ്യങ്ങളും ആദ്ധ്യാത്മികങ്ങളായി പരിണമിച്ചു; അവയിൽക്കൂടി അദ്ദേഹം സത്യത്തിന്റെ സാക്ഷാത്തായ സാന്നിദ്ധ്യം അനുഭവിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ ചിന്ത അപ്രതിരോദ്ധ്യമായ ഒരു ശക്തിയായി ത്തീൎന്നു. ഇതൊരിക്കൽ അദ്ദേഹം പ്രദർശിപ്പിക്കുകയും ചെയ്തു.

1886 മാർച്ച് മാസം. ശിവരാത്രിനാഠം രാത്രി നരേന്ദ്രൻ മൂന്നോ നാലോ സതീർത്ഥ്യരുമൊരുമിച്ച് കാശീപുരോദ്യാനത്തിൽ ഒരു മുറിയിൽ ഇരിക്കുന്നു. അന്നു മുഴവൻ അവർ ഉപവാസം അനു ഷ്ഠിക്കുകയായിരുന്നു. രാത്രി, ധ്യാനത്തിലും ജപത്തിലും പൂജയിലും കഴിക്കണമെന്നാണ് അവർ നിശ്ചയിച്ചിരുന്നത്. വൈകുന്നേരം ചെറിയൊരു മഴ പെയ്തു. താരാവിരാജിതമായ വിണ്ടലത്തിൽ മേഘപടലങ്ങഠം പാറിക്കളിച്ചു. പ്രഥമയാമത്തിലെ പൂജ തീൎന്നു. നരൻ സതീർത്ഥ്യരുമായി സംസാരിച്ചുകൊണ്ടിരുന്നു. ക്രമേണ മുറി യിൽനിന്നുപലരും പുറത്തുപോയി. നരേന്ദ്രനും കാളിയും* മാത്രമുണ്ട് മുറിയിൽ. നരേന്ദ്രന് പെട്ടെന്നൊരാവേശം, തനിക്കു സ്വായത്തമാ യിരുന്ന അദ്വൈതാനുഭൂതി കാളിയിലേയ്ക്കു സംക്രമിപ്പിക്കാൻ സാധി ക്കുമോ എന്നൊന്നു പരീക്ഷിക്കണമെന്ന്. അദ്ദേഹം കാളിയോടു പറഞ്ഞു: 'അല്പനിമിഷം കഴിഞ്ഞു് എന്നെയൊന്നു തൊടുക.' മററൊ രു സതീർത്ഥ്യൻ മുറിയിൽ മടങ്ങിയെത്തിയപ്പോഠം നരനും കാളിയും ധ്യാനാസനത്തിൽ ഇരിക്കുന്നതായി കണ്ടു. കാളി അപ്പോഠം തന്റെ വലതുകൈകൊണ്ട് നരേന്ദ്രന്റെ വലത്തെ കാൽമുട്ടിൽ തൊട്ടു. കാളിയുടെ കൈ വിറയ്ക്കാൻ തുടങ്ങി. ഒന്നോരണ്ടോ നിമിഷ ങ്ങഠംക്കുശേഷം നരൻ കാളിയോടു ചോദിച്ചു: 'ശരി, നിനക്കെന്തു തോന്നി?' 'വിദ്യുച്ഛക്തിയിൽ തൊട്ടാലെന്നതുപോലെ ഒരാഘാതം അനുഭവപ്പെട്ടു,' എന്നു പറഞ്ഞു കാളി. 'കാളി, നരനെ തൊട്ടതു കൊണ്ടാണോ നിന്റെ കൈ വിറച്ചതു് ?' എന്നു മൂന്നാമൻ ചോദിച്ചു. 'അതെ', കാളി പറഞ്ഞു, 'എനിക്കു് കൈ നിശ്ചല മാക്കിനിർത്താൻ കഴിഞ്ഞില്ല, ഞാനതിനു ശ്രമിച്ചെങ്കിലും.'

പാതിരായ്ക്കുള്ള പൂജ കഴിഞ്ഞു് ആ യുവസാധകർ വീണ്ടും ധ്യാന ത്തിനിരുന്നു. കാളി ഇത്തവണ ഗാഢമായ ധ്യാനത്തിലാണ്ടു; ബാഹ്യലോകത്തെക്കുറിച്ചുള്ള ബോധമേ ഉണ്ടായിരുന്നില്ല. നരേ ന്ദ്രന്റെ സ്പർശംകൊണ്ടാണ് ഇങ്ങനെ സംഭവിച്ചതു് എന്നു് അവിടെ സന്നിഹിതരായിരുന്നവർ നിർണ്ണയിച്ചു. പൂജ കഴിഞ്ഞു നരൻ ശ്രീരാമ കൃഷ്ണന്റെ അടുത്തുചെന്നു. അദ്ദേഹം മുറിയിൽ കടന്നതോടെ ശ്രീരാമ കൃഷ്ണൻ പറഞ്ഞു: 'കേട്ടോ, നീ വേണ്ടത്ര സമ്പാദിക്കുന്നതിനുമുമ്പ് നിന്റെ ശക്തി വ്യർത്ഥമാക്കിക്കളയുകയാണ് ചെയ്യുന്നതു്. ആദ്യമതു് സഞ്ചയിക്കുക; അപ്പോഠം നിനക്കു് അറിയാറാകും എന്തുമാത്രം, എന്തു

* കാളീപ്രസാദചന്ദ്രൻ, പില്ക്കാലത്തെ അഭേദാനന്ദസ്വാമി.

മാതിരി, ചെലവാക്കണം എന്നു് അമ്മ നിനക്കു മനസ്സിലാക്കി ത്തരും. നിന്റെ ആശയം ആ കട്ടിയിൽ കുത്തിയിറക്കുകകാരണം നീയവനു് എന്തു ദ്രോഹമാണു ചെയ്തതു് എന്നു നിനക്കു മനസ്സിലാകുന്നുണ്ടോ? ഏറെനാളായി അവനൊരു പ്രത്യേകമാർഗ്ഗം പിൻതുടരുകയായിരുന്നു, ഒക്കെയിപ്പോൾ താറുമാറാക്കി. ആട്ടെ, പോയതൊക്കെ പോട്ടെ. ഇനിയൊരിക്കലും അങ്ങനെ ചെയ്തുപോകരുതു്. എന്തായാലും ആ കുട്ടി ഭാഗ്യവാൻതന്നെ.' നരൻ തികച്ചും സ്തബ്ധമൂകനായിപ്പോയി. സ്വന്തം മുറിയിൽ ഇരിക്കുമ്പോഴും തോട്ടത്തിൽ എന്താണു നടക്കുന്നതു് എന്നു് ശ്രീരാമകൃഷ്ണൻ അറിഞ്ഞിരുന്നു. ഗുരുവിന്റെ ശകാരം കേട്ടു നരേന്ദ്രൻ മിണ്ടാതിരുന്നു.

അനുദിനം ശ്രീരാമകൃഷ്ണന്റെ ശരീരം ക്ഷയിച്ചുവന്നു. ഭക്തന്മാരുടെ ഉത്കണ്ഠയ്ക്കും ദുഃഖത്തിനും അതിരുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ശുശ്രൂഷയിൽ അവർ പൂർവ്വാധികം ശ്രദ്ധാലുക്കളായി. മാതാപിതാക്കന്മാരുടെ താപകോപങ്ങളെ അവഗണിച്ചുകൊണ്ടു്, ആ യുവാക്കന്മാർ കാശീപുരോദ്യാനം തങ്ങളുടെ വാസസ്ഥാനമാക്കി. ഗൃഹസ്ഥഭക്തന്മാർ യാതൊരു മടിയും കൂടാതെ സർവ്വചിലവുകളും വഹിച്ചു. തങ്ങളുടെ ജീവിതത്തിലെ മുഖ്യാവലംബം കൈവിട്ടുപോവാൻ തുടങ്ങുകയാണു് എന്നെല്ലാവർക്കും തോന്നി. ഗുരുദേവന്റെ കണ്ഠത്തിൽനിന്നുള്ള രക്തസ്രാവം കണ്ടു് അവരുടെ നെഞ്ചു നടുങ്ങി. പക്ഷേ, ഈ യാതനകൾക്കിടയിലും ശ്രീരാമകൃഷ്ണൻ പഴയപടി ഉത്സാഹവാനായിരുന്നു; ഇതിന്റെയെല്ലാം പിന്നിൽ ജഗജ്ജനനിയുടെ കനിവാന്ന കരങ്ങൾ പ്രവർത്തിക്കുന്നതു് അദ്ദേഹം കണ്ടു. വേദന അസഹ്യമാകുമ്പോൾ ഒരു പുഞ്ചിരിയോടെ അദ്ദേഹം മന്ത്രിക്കും: 'മെയ്യും നോവും പരസ്പരം അവരുടെ കാര്യം നോക്കട്ടെ. എന്നാൽ എന്റെ മനമേ, നീ സദാ ആനന്ദത്തിൽ വാഴുക.' ഒരു നാൾ രാത്രി അദ്ദേഹം മഹേന്ദ്രനോടു പറഞ്ഞു: നിങ്ങളൊക്കെ കരയുമല്ലോ എന്നോർത്താണു് ഞാനിതൊക്കെ സഹിക്കുന്നതു്. ഇങ്ങനെ പീഡ അനുഭവിക്കുന്നതിലും ഭേദം ശരീരം പോവുകയാണു് എന്നു്. നിങ്ങളൊക്കെ പറയുന്നപക്ഷം അതു പൊയ്ക്കോട്ടെ.' മററു ഭക്തന്മാരോടായി അദ്ദേഹം പറഞ്ഞു: 'രോഗം സ്വാഭാവികമായും ശരീരത്തിന്റെയാണു്. ഞാൻ ഈശ്വരരൂപങ്ങൾ പലതും കാണുന്നു; ഇതും ( എന്റെ ഈ ശരീരവും ) അതിലൊന്നാണു്.'

അടുത്തദിവസം കാലത്തു്, അതായതു് 1886 മാർച്ച് പതിനഞ്ചാംതീയതി ശ്രീരാമകൃഷ്ണനു് അല്പമൊരു ആശ്വാസം തോന്നി. അദ്ദേഹം ഭക്തന്മാരുമായി ആംഗ്യംകൊണ്ടോ നേരിയ സ്വരത്തിലോ സംസാരിച്ചുകൊണ്ടിരുന്നു. അവിടെ സന്നിഹിതരായിരുന്ന നരേന്ദ്രൻ, രാഖാൽ, മഹേന്ദ്രൻ മുതലായവർ വിഷാദമഗ്നരും നിരാശരുമായി.

ശ്രീരാമകൃഷ്ണൻ: 'ഞാനെന്താണ കാണുന്നതെന്നറിയാമോ? ഈശ്വരൻതന്നെയാണ് ഇക്കാണായതെല്ലാമായിത്തീന്നിരിക്കുന്നതു്. ഞാൻ കാണുന്ന മനുഷ്യരും മൃഗങ്ങളും തോലിൽ പൊതിഞ്ഞ വെറും ചട്ടക്കൂടുപോലെ കാണപ്പെടുന്നു; അവരുടെ ഉള്ളിലിരുന്നുകൊണ്ടു് ഈശ്വരനാണ് തലയും കൈകാലുകളും ചലിപ്പിക്കുന്നതു്! ഞാൻ മുമ്പൊരിക്കൽ കണ്ടതുപോലെ, സവ്വവും – വീടും തൊടിയും നിരത്തും ആളുകളും കാലികളും ഒക്കെ – മെഴുകുകൊണ്ടു നിർമ്മിച്ചവ, ഒരേ സാധനംകൊണ്ടു തീർത്തവ.

ബലിമൃഗവും അറപ്പുകാരനും അറപ്പുകുററിയും ആയിത്തീന്നിരിക്കുന്നതു് ഈശ്വരൻതന്നെയാണെന്ന് എന്നു ഞാൻ കാണുന്നു!'

ഇതുപറഞ്ഞതോടെ അദ്ദേഹം സമാധിയിൽ ലയിച്ചു, ബാഹ്യബോധംപോയി. ആ അവസ്ഥയിൽനിന്നും പ്രകൃതിയുണന്ന് അദ്ദേഹമരുളി: 'ഇപ്പോളെനിക്കു വേദനയൊന്നുമില്ല. എനിക്കു പൂണ്ണസുഖം!'

ഇത്ര എളുപ്പത്തിൽ ദേഹബോധത്തിൽനിന്നു് സ്വയം മുക്തനാകാനും സുഖദുഃഖാദിദ്വന്ദ്വങ്ങൾക്കു് അതീതനാകാനും സാധിക്കുന്നതു കണ്ടു് ശിഷ്യന്മാർ അദ്ഭുതസ്തബ്ധരായി. ലാട്ടുവിനെ നോക്കിക്കൊണ്ടു ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'അതാ ലാട്ടു കൈയിൽ തലയും ചായ്ച്ചു് അവിടെയിരിക്കുന്നു. ഭഗവാൻ ആ നിലയിൽ ഇരിക്കുംപോലെയാണ് എനിക്കു തോന്നുന്നതു്.'

ശിഷ്യന്മാരെ കടാക്ഷിച്ചപ്പോൾ വാത്സല്യംകൊണ്ടു് ശ്രീരാമകൃഷ്ണൻ അലിയുന്നതുപോലെ തോന്നി. ഒരമ്മയെപ്പോലെ രാഖാലിനെയും നരേന്ദ്രനെയും തലോടിക്കൊണ്ടു് അദ്ദേഹം മഹേന്ദ്രനോടു പറഞ്ഞു: 'ഈ ദേഹം കുറച്ചുനാൾക്കൂടി തുടരാൻ അനുവദിക്കപ്പെട്ടിരുന്നെങ്കിൽ മററു പലക്കും ചൈതന്യോദ്ദീപനം ഉണ്ടാകാൻ ഇടയാകുമായിരുന്നു.' തെല്ലിടകഴിഞ്ഞു് അദ്ദേഹം വീണ്ടും അരുളി: 'എന്നാൽ അമ്മയുടെ ഇച്ഛ അങ്ങനെയല്ല.' അതേ വാചകം ആവത്തിച്ചുകൊണ്ടു് അദ്ദേഹം വീണ്ടും അരുളിച്ചെയ്തു: 'അല്ല, മറിച്ചാണ് അമ്മ കല്പനയായിരിക്കുന്നതു്. എന്റെ സരളതയും നിരക്ഷരതയും മൂലം ആളുകൾ എന്നെ നിർബ്ബന്ധിച്ചു് ആദ്ധ്യാത്മികതയുടെ അപൂവ്വാനുഗ്രഹങ്ങൾ അവരിൽ വഷിക്കാൻ ഇടയാക്കിയെങ്കിലോ എന്നു പേടിച്ചു് അമ്മ എന്നെ വിളിച്ചുകൊണ്ടുപോകും. സാധനഭജനകൾക്കു് തീരെ മതിപ്പില്ലാത്ത കാലവുമാണിതു്.'

രാഖാൽ (സ്നേഹാർദ്രനായി): അവിടുത്തെ ശരീരം നിലനില്ക്കാൻ അനുവദിക്കണമെന്നു് കനിവാന്ന് അമ്മയോടപേക്ഷിച്ചാലും.

ശ്രീരാമകൃഷ്ണൻ: അതൊക്കെ അമ്മയുടെ ഇച്ഛ.

നരേന്ദ്രൻ: അവിടുത്തെ ഇച്ഛതന്നെയല്ലൊ അമ്മയുടെ ഇച്ഛയും!

ഒരു നിമിഷം ആലോചിച്ചശേഷം ശ്രീരാമകൃഷ്ണൻ അരുളി: 'എൻെറ ഇച്ഛ തികച്ചും അമ്മയുടെ ഇച്ഛയിൽ ലയിച്ചുപോയി എന്നിപ്പോഠം ഞാൻ കാണുന്നു.'

ഭക്തന്മാർ നിശ്ശബ്ദരായി ഇരുന്നു. അവരെ വാത്സല്യപുരസ്സരം കടാക്ഷിച്ചുകൊണ്ടു ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തു: 'ഇവിടെ (തന്നുളളിൽ) രണ്ടാളുണ്ടു്: ഒന്നു് ഭഗവാൻ; മറേറതു് അദ്ദേഹത്തിൻെറ ഭക്തനും. രണ്ടാമൻെറയാണു് കൈ ഒടിഞ്ഞതു്; ഇപ്പോഠം രോഗം ബാധിച്ചിരിക്കുന്നതും രണ്ടാമനെയാണു്. നിങ്ങഠംക്കു മനസ്സിലാകുന്നുണ്ടോ ?'

ഭക്തന്മാർ ഒന്നും മിണ്ടിയില്ല. ഗുരുദേവൻ വീണ്ടുമരുളി: 'ഹാ! ഞാനിതാരോടു പറയട്ടെ, ആർക്കെന്നു മനസ്സിലാകും!' അല്പം കഴിഞ്ഞു വീണ്ടും: 'അദ്ദേഹം ഒരു മനുഷ്യനായിട്ടു വരുന്നു, അവതാരമെടുത്തു വരുന്നു. അദ്ദേഹം തൻെറ ഭക്തന്മാരേയും ഒപ്പം കൊണ്ടുവരുന്നു. ഭക്തന്മാർ അദ്ദേഹത്തോടൊപ്പം മടങ്ങിപ്പോകുന്നു.'

രാഖാൽ: അവിടുന്നു ഞങ്ങളെ ഇവിടെ വിട്ടിട്ടുപോകരുതു്.

ശ്രീരാമകൃഷ്ണൻ (പുഞ്ചിരിയോടെ): പെട്ടുന്നനെ ഒരു വീട്ടിൻെറ മുമ്പിൽ ഒരു കൂട്ടം കീർത്തനഗായകരെത്തുന്നു; അവർ ആടുന്നു, പാടുന്നു, വന്നതുപോലെ പെട്ടുന്നനെ മടങ്ങിപ്പോകുന്നു; ആരും അവരെ അറിയുന്നില്ല!

ഇത്തിരിനേരം കഴിഞ്ഞു് അദ്ദേഹം തുടർന്നു: 'ശരീരമുള്ള കാലത്തോളം വേദന ഒഴിവാക്കാൻ ഒക്കുകയില്ല. അതുകൊണ്ടു് ഇനി ഈ രൂപം ധരിക്കാൻ ഇടവരരുതേ എന്നു ഞാൻ ചിലസമയം ആഗ്രഹിക്കും. എന്നാൽ പരിചയുടെ മറുവശവുമുണ്ടു്. ശരീരത്തിൽക്കൂടി ദിവ്യാനന്ദം ആസ്വദിക്കാം. അല്ലാഞ്ഞാൽ എല്ലാം വിരസമായിത്തോന്നും, അടിക്കടി സദ്യയുണ്ടു ശീലിച്ചാൽ പിന്നെ തറവാട്ടുപുളി മുഷിപ്പനായിത്തോന്നും. ഭക്തന്മാക്കുവേണ്ടിയാണു് ഭഗവാൻ ശരീരം സ്വീകരിക്കുന്നതു്.' വാത്സല്യപൂർവ്വം നരേന്ദ്രൻെറ നേരേ നോക്കിക്കൊണ്ടു് അദ്ദേഹം നരേന്ദ്രനു് ശുദ്ധജ്ഞാനത്തെ സംബന്ധിച്ചും സാക്ഷാത്കാരം സിദ്ധിച്ചതിനുശേഷമുള്ള ഒരാളുടെ അവസ്ഥയെക്കുറിച്ചും ചില ഉപദേശങ്ങഠം നല്കി.

ശ്രീരാമകൃഷ്ണൻ (നരേന്ദ്രനോടു്): നീ ദേഹമോ മനമോ ബുദ്ധിയോ എന്നു് സദാ വിചാരം ചെയ്യുക. നിൻെറ യഥാർത്ഥ സ്വരൂപം കണ്ടുപിടിക്കാൻ ശ്രമിക്കുക. ആത്മാവു് അസംഗമാണു്. സത്വരജസ്തമസ്സുകളാണു് ത്രിഗുണങ്ങഠം. ആത്മാവു് ഇവയിലൊന്നിനോടും ആസക്തമല്ല.

നരേന്ദ്രൻ: അങ്ങനെ ചെയ്യാം.

ശ്രീരാമകൃഷ്ണൻ: ആത്മാവ് ഗുണങ്ങൾക്കും അജ്ഞാനത്തിനും അതീതമാകുന്നു. കാമലോഭങ്ങളാണ് മായ. ജ്ഞാനം, ത്യാഗം, ഭക്തി ഇവയാണു മായയുടെ ദിവ്യഭാവങ്ങൾ. നീയും മററു ഭക്തന്മാരും സ്നേഹബന്ധം കാരണം എന്നെക്കുറിച്ചു വ്യാകുലരാണെങ്കിലും ആ ബന്ധം ബന്ധനത്തിനു കാരണമായിത്തീരുന്നില്ല. അതു് പരമമായ ആത്മസാക്ഷാത്കാരത്തിലേയ്ക്കു നയിക്കുന്നു. ചില യാളുകൾ ആത്മസാക്ഷാത്കാരത്തിനുശേഷവും മായയുമായുള്ള ബന്ധം തുടർന്നുപോകുന്നു. മായയുടെ ദിവ്യഭാവങ്ങളുമായുള്ള ബന്ധം. മററാളുകൾക്കു് അദ്ധ്യാത്മശിക്ഷണം നല്കുന്നതിനും ഭഗവാനും ഭക്തന്മാരുമായുള്ള ദിവ്യബന്ധത്തിന്റെ ആനന്ദം അനുഭവിക്കുന്ന തിനും വേണ്ടിയാണു് അപ്രകാരം ചെയ്യുന്നതു്.

നരൻ: ത്യാഗത്തിന്റെ ആവശ്യത്തെപ്പററി ഞാൻ പറയു മ്പോൾ ചിലരെന്നോടു കോപിക്കുന്നു.

ശ്രീരാമകൃഷ്ണൻ (മൃദുസ്വരത്തിൽ): ത്യാഗം കൂടിയേ കഴിയൂ. (തന്റെ അവയവങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു്) ഒന്നു് വേറൊ ന്നിന്റെ അടിയിലാണു വെച്ചിരിക്കുന്നതെന്നു വിചാരിക്കുക. അ ടിയിലിരിക്കുന്നതു് എടുക്കണമെങ്കിൽ മുകളിലത്തേതു് മാററണ്ടേ? ഇതു മാററാതെ അതെടുക്കാനൊക്കുമോ?

നരൻ: അതു വളരെ ശരിയാണു്.

ശ്രീരാമകൃഷ്ണൻ: സർവ്വവും തന്മയമായി കാണുമ്പോൾ മററെന്തെ ങ്കിലും കാണാനാവുമോ?

നരൻ: ലോകം ത്യജിക്കേണ്ട ആവശ്യമുണ്ടോ?

ശ്രീരാമകൃഷ്ണൻ: ഞാനിപ്പോൾ പറഞ്ഞതുപോലെ സർവ്വവും തന്മയമായി കാണുകയാണെങ്കിൽ, മററെന്തെങ്കിലും, വീടോ മററോ, കാണാനൊക്കുമോ?

ശ്രീരാമകൃഷ്ണൻ അതീവ വാത്സല്യത്തോടെ നരേന്ദ്രന്റെ നേരെ നോക്കിക്കൊണ്ടിരുന്നു. ഭക്തന്മാരോടായി അദ്ദേഹം പറഞ്ഞു: 'ഭേഷ്.' 'എന്തു വെച്ചാലോ?' നരേന്ദ്രൻ ചിരിച്ചുംകൊണ്ടു ചോദിച്ചു. ഗുരുദേവൻ പുഞ്ചിരിപൊഴിച്ചുകൊണ്ടു മറുപടി നല്കി: 'നീ വളരെവേഗം ത്യാഗത്തിലേയ്ക്കു പുരോഗമിച്ചുകൊണ്ടിരിക്കുന്നു.' രാഖാലപ്പോൾ പറഞ്ഞു: 'നരനിപ്പോൾ അങ്ങയുടെ മഹത്ത്വം നല്ലതുപോലെ മനസ്സിലാക്കുന്നു. 'അതെ. അതുപോലെ വേറെ പലതും മനസ്സിലാക്കുന്നു' എന്നു് അതിനു് ശ്രീരാമകൃഷ്ണൻ മറുപടി അരുളി. എന്നിട്ടദ്ദേഹം നരനോടും മററുമായി പറഞ്ഞു: 'സർവ്വവും ഇതിനുള്ളിൽനിന്നാണു് വന്നിരിക്കുന്നതു്'' എന്നു് ഞാനിപ്പോൾ

കാണുന്നു.' അതിൻെറ അത്ഥം മനസ്സിലായോ എന്നു് അദ്ദേഹം നരേന്ദ്രനോടു ചോദിച്ചു. 'സൃഷ്ടിക്കപ്പെട്ടിട്ടുള്ള സവ്വവും അങ്ങയിൽ നിന്നാണു് വന്നിരിക്കുന്നതു്,' എന്നു് നരേന്ദ്രൻ പറഞ്ഞു. അതുകേട്ടു ശ്രീരാമകൃഷ്ണൻ സന്തുഷ്ടനായി. അദ്ദേഹം രാഖാലിനോടു് പറഞ്ഞു: 'കണ്ടോ, അവൻ മനസ്സിലാക്കിയിരിക്കുന്നു !'

സ്മരണീയമായ ഈ സംഭാഷണം നരേന്ദ്രനു് പല പ്രകാരത്തിലും പ്രകാശമരുളി. ഈശ്വരൻെറ സത്തയെക്കുറിച്ചും സ്വരൂപത്തെക്കുറിച്ചും അവതാരങ്ങളെക്കുറിച്ചും പലേ സംശയങ്ങളോടുകൂടിയാണു് നരേന്ദ്രൻ ഗുരുദേവൻെറ അടുത്തെത്തിയതു്. ആദ്യമൊക്കെ മസ്തിഷ്കത്തിൽക്കൂടി നരേന്ദ്രനെ സമാധാനിപ്പിക്കാൻ ശ്രീരാമകൃഷ്ണൻ ശ്രമിച്ചു. അതിനാൽ അനിഷേദ്ധ്യമായ യുക്തിചിന്തയിൽ അധിഷ്ഠിതമായ അദ്വൈതവേദാന്തം അദ്ദേഹം നരേന്ദ്രനു് ഉപദേശിച്ചുകൊടുത്തു. നരേന്ദ്രൻ ഈ ആദശം വളരെ വേഗം ഗ്രഹിച്ചു; എന്നാൽ നാമരൂപാതീതവും നിരുപാധികവുമായ ബ്രഹ്മതത്ത്വത്തിൻെറ അപരോക്ഷാനുഭൂതിക്കായി അദ്ദേഹം വെമ്പൽകൊണ്ടു. സമാധിയിൽ ആത്മസാക്ഷാത്കാരം സാധിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. അതിലുമുപരിയായ ഒരു സ്ഥാനത്തേയ്ക്കു്-ബ്രഹ്മം പ്രപഞ്ചാതീതം മാത്രമല്ല പ്രപഞ്ചാനുസ്യൂതവുമാണെന്ന സത്യദശനത്തിലേയ്ക്കു്-നരേന്ദ്രനെ നയിക്കാം എന്നു ശ്രീരാമകൃഷ്ണൻ ഉറപ്പുകൊടുത്തു. ഉള്ളതൊക്കെ ബ്രഹ്മംതന്നെ. സത്യത്തിൻെറ ഒരു പ്രകാശനംതന്നെയാണു് പ്രപഞ്ചവും. നിത്യവും ലീലയും ഒരേ സത്യത്തിൻെറ ഭിന്ന ദശനങ്ങൾ മാത്രമാകുന്നു, എന്ന ബോധം ലഭിക്കുമ്പോൾ സാധകൻ ആദ്ധ്യാത്മികമായ ഒരു ഉച്ചപദത്തിലെത്തുന്നു. പരിപൂണ്ണത പ്രാപിച്ച സുകൃതി നിത്യത്തിൽനിന്നു ലീലയിലേയ്ക്കും ലീലയിൽനിന്നു നിത്യത്തിലേയ്ക്കും സ്വച്ഛന്ദം സഞ്ചരിക്കുന്നു. നിരുപാധികസത്യത്തിനു് സ്വയം മർത്ത്യരൂപം ധരിച്ചു വരാൻ സാധിക്കും എന്നും അവതാരത്തെ അറിഞ്ഞാൽ പരബ്രഹ്മത്തെ അറിയുന്നു എന്നും നരേന്ദ്രനിപ്പോൾ ബോദ്ധ്യമായി. ഈശപുത്രനെ കാണുന്നതും സ്വഗ്ഗസ്ഥനായ പിതാവിനെ കാണുന്നതും ഒന്നുതന്നെയാണു്. പുത്രനിൽക്കൂടിയല്ലാതെ ആക്കും പിതാവിനെ കാണാൻ കഴിയുന്നതുമല്ല. പ്രപഞ്ചത്തെ അതിക്രമിച്ചതിനുശേഷം വീണ്ടുമതിനെ ആശ്ലേഷിക്കുന്നതു് അവസാനത്തെ ദിവ്യയജ്ഞമാകുന്നു. നരൻ ശ്രീരാമകൃഷ്ണനെ ഒരു പുതിയ ദൃഷ്ടിയിൽക്കൂടി ദശിച്ചു. പ്രേമമാഗ്ഗവും ജ്ഞാനമാഗ്ഗവും ഒരേ ലക്ഷ്യത്തിലെത്തിക്കും എന്നും, പരപ്രേമമാണു് സാക്ഷാത്കാരത്തിൻെറ പരമപദമെന്നും, നിത്യത്തെയും ലീലയെയും പരസ്പരം ബന്ധിക്കുന്ന സോപാനം പ്രേമമാണെന്നും നരേന്ദ്രൻ ഗ്രഹിച്ചു.

ഒരിടയ്ക്കു് ആ യുവസാധകന്മാരുടെ ഏകചിന്താവിഷയവും ധ്യാനവിഷയവും തഥാഗതന്റെ ജീവിതവും ധർമ്മമാർഗ്ഗവുമായിരുന്നു. ചർച്ചയിലെ നേതാവും പ്രചോദകനും നരേന്ദ്രൻതന്നെ. അദ്ദേഹം ബുദ്ധമതഗ്രന്ഥങ്ങളിൽ ആമഗ്നനായിരുന്നു. തഥാഗതന്റെ അപ്രതിമമായ മേധാശക്തിയും അദ്ദേഹത്തിന്റെ വീക്ഷണത്തിന്റെ മികച്ച ഔചിത്യവും കേവലസത്യത്തിനുവേണ്ടിയുള്ള ഉത്കടജിജ്ഞാസയും ദീപ്രമായ ത്യാഗവും ദയാർദ്രമായ ഹൃദയവും മധുരോദാരമായ വ്യക്തിപ്രഭാവവും ഉദാത്തമായ ധർമ്മനിഷ്ഠയും, മാനവസ്വഭാവവും തത്ത്വചിന്തയും സമന്വയിപ്പിച്ച പ്രകാരവും എല്ലാം നരേന്ദ്രനിൽ മഹത്തായ ഉത്സാഹം ജനിപ്പിച്ചു. തൽക്കാലത്തേയ്ക്കു് അദ്ദേഹം ബാക്കി സകലതും വിസ്മരിച്ചു. നരന്റെ ഉത്സാഹം സതീർത്ഥ്യരിലും സംക്രമിച്ചു. ബുദ്ധനെപ്പോലെ അവരും തീർച്ചയാക്കി, പ്രാണൻ പണയംവെച്ചും സത്യസാക്ഷാത്കാരം സാധിക്കണമെന്നു്. അവർ ധ്യാനാഗാരത്തിന്റെ ചുമരിന്മേൽ വലിയ അക്ഷരത്തിൽ എഴുതിവെച്ചു:

ഇഹാസനേ ശുഷ്യതു മേ ശരീരം
ത്വഗസ്ഥിമാംസം പ്രളയം ച യാതു;
അപ്രാപ്യ ബോധിം ബഹുകല്പദുർലഭാം
നൈവാസനാത് കായമിതശ്ചലിഷ്യതി.

'ഈ ഇരിപ്പിൽ എന്റെ ശരീരം ഉണങ്ങി വരണ്ടുപോകട്ടെ; എല്ലും തോലും മാംസവും തകർന്നു തരിപ്പണമാകട്ടെ; അനേകയുഗങ്ങൾകൊണ്ടുപോലും നേടാൻ പ്രയാസമായ ബോധോദയം സമ്പാദിക്കാതെ ഈ ഇരിപ്പിൽനിന്നും എന്റെ ശരീരം ഇളകുകയില്ല.' സ്വാഭാവികമായും നരന്റെ ചിന്ത തഥാഗതന്റെ ബോധോദയസ്ഥാനമായ ബുദ്ധഗയയിലേയ്ക്കു തിരിഞ്ഞു. അവിടെ വെച്ചാണല്ലോ തഥാഗതൻ ഈ അവിസ്മരണീയവാണികൾ ഉതിർത്തതു്. അവിടെ ചെന്നു് പാവനമായ ആ ബോധിമൂലത്തിലിരുന്നു ധ്യാനിക്കണം എന്നു് നരേന്ദ്രൻ തീർച്ചയാക്കി. താരകനെയും കാളിയെയും മാത്രമേ അദ്ദേഹം ഈ ഉദ്ദേശം അറിയിച്ചുള്ളു. യാത്രച്ചെലവിനുള്ള പണം താരകൻ ഏർപ്പാടു ചെയ്തു. 1886 ഏപ്രിൽ പ്രാരംഭത്തിൽ താരകനും കാളിയും ഒരുമിച്ചു നരേന്ദ്രൻ ബാലിറെയിൽവേസ്റ്റേഷനിലേയ്ക്കു പോകാനായി ഗംഗ തരണം ചെയ്തു. അവരുടെ യാത്രയെപ്പററിയോ ഉദ്ദേശത്തെപ്പററിയോ യാതൊരു വിവരവും മററാരെയും അറിയിക്കാതിരുന്നതുകൊണ്ടു്, അവർ ലോകം ത്യജിച്ച് പരിവ്രാജകരായിപ്പോയെങ്കിലോ, ഇങ്ങിനി മടങ്ങി വന്നില്ലെങ്കിലോ, എന്നു നിനച്ച് സുഹൃത്തുക്കൾ ഉത്കണ്ഠാകുലരായി. എന്നാൽ പിന്നീടവർക്കു മനസ്സിലാക്കാൻ കഴിഞ്ഞു,

അവർ മൂവരും കാഷായാംബരധാരികളായി തപസ്സനുഷ്ഠിക്കാൻ ഗയയിൽ പോയിരിക്കുകയാണ് എന്നു്.

പഥികർ മൂവരും ഗയയിൽ വണ്ടിയിറങ്ങി. ബോധിമൂലത്തിലേയ്ക്കുള്ള ഏഴുമൈൽ ദൂരം കാൽനടയായി സഞ്ചരിച്ചു. ബുദ്ധഗയയിലെ അദ്ഭുതകരമായ ഏകാന്തതയും ബുദ്ധൻെറ ജീവിതവുമായുള്ള അതിൻെറ അഭേദ്യബന്ധവും അവരെ അത്യധികം ആനന്ദിപ്പിച്ചു. ഒരു സായാഹ്നത്തിൽ, ഏകാന്തനിശ്ശബ്ദതയിൽ, അവർ ആ അശ്വത്ഥമൂലത്തിലെ ശിലാപീഠത്തിൽ ധ്യാനമഗ്നരായി ഇരിപ്പുറപ്പിച്ചു. സായംകാലത്തെ നിശ്ശബ്ദതയും തൻെറ ചിന്തയുടെ ഉദാത്തതയും നരേന്ദ്രൻെറ വികാരങ്ങളുടെ അഗാധതലങ്ങളെ ഇളക്കിമറിച്ചു. പൊടുന്നനെ അദ്ദേഹം കണ്ണുനീരിൽ ആറാടി; അടുത്തു ധ്യാനമഗ്നനായിരുന്ന താരകൻെറ കഴുത്തിൽ കൈയിട്ടു് അദ്ദേഹത്തെ അത്യന്തം സ്നേഹാർദ്രതയോടെ ആലിംഗനം ചെയ്തു. ഞെട്ടിയുണർന്ന താരകൻ നരേന്ദ്രൻെറ ഈ ഭാവപ്രകടനത്തിൻെറ കാരണമന്വേഷിച്ചു. ധ്യാനത്തിൽ തഥാഗതൻെറ സ്വഭാവമഹിമയും ആശ്ചര്യകരമായ ഭൂതാനുകമ്പയും കാരുണ്യപൂർണ്ണമായ ധർമ്മോപദേശങ്ങളും ബുദ്ധധർമ്മത്തിൻെറ അദ്ഭുതസ്പർശമേററു് രൂപാന്തരം പ്രാപിച്ച ഭാരതത്തിൻെറ പില്ക്കാലചരിത്രവും മററും കടംനിറങ്ങളിലൂടെ തൻെറ ദൃഷ്ടിക്കു മുമ്പിൽക്കൂടി കടന്നുപോയപ്പോൾ താൻ വികാരപരവശനായിപ്പോയതാണ് അപ്രകാരം ചെയ്യാൻ കാരണം എന്നു് നരേന്ദ്രൻ മറുപടി പറഞ്ഞു.

നരേന്ദ്രനെ കാണാഞ്ഞു് കാശീപുരത്തു് സതീർത്ഥ്യർ വ്യാകുലരായി. അവരിൽ ചിലർ നരേന്ദ്രനെ തേടി പുറപ്പെടാൻ ഉറച്ചു. ഈ വിവരം ശ്രീരാമകൃഷ്ണനറിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: 'നിങ്ങൾക്കിത്ര ഉത്കണ്ഠയെന്തിനു് ? അവനെങ്ങോട്ടു പോകും ? അവനെത്രനാൾ അകന്നിരിക്കാൻ സാധിക്കും ? അടുത്തുതന്നെ അവൻ മടങ്ങിയെത്തും.' ഒരു പുഞ്ചിരിയോടെ അദ്ദേഹം വീണ്ടും പറഞ്ഞു: 'ലോകമാകെ തേടിനോക്കിക്കോളൂ, ശരിയായ മതം എങ്ങുമില്ല എന്നു് നിങ്ങൾക്കു കാണാൻ കഴിയും. ആദ്ധ്യാത്മികമായിട്ടെന്തെങ്കിലും ഉള്ളതെല്ലാം ഇവിടെയുണ്ടു്.' എന്നിട്ടു് അദ്ദേഹം തൻെറ ശരീരത്തെ ചൂണ്ടിക്കാണിച്ചു. 'ഇവിടെ' എന്നതു് രണ്ടു തരത്തിൽ ഗ്രഹിക്കാം. താൻ സാക്ഷാത്കരിച്ചതും തന്നിൽക്കൂടി പ്രകാശിക്കുന്നതുമായ അദ്ധ്യാത്മസത്യങ്ങൾ അഭൂതപൂർവ്വങ്ങളും അനന്യലബ്ധങ്ങളുമാണു് എന്നോ, സത്യം സ്വഹൃദയത്തിൽ സാക്ഷാത്കരിക്കാതെ അങ്ങുമിങ്ങും അലഞ്ഞുനടന്നതുകൊണ്ടു യാതൊരു പ്രയോജനവുമില്ല എന്നോ ആയിരിക്കാം ശ്രീരാമകൃഷ്ണൻെറ വിവക്ഷ. മററെങ്ങും കാണാത്തതും കിട്ടാത്തതുമായ ഒരപൂർവ്വവസ്തു നരേന്ദ്രൻ

തന്നിൽ കണ്ടെത്തിയിട്ടുണ്ടെന്നും അക്കാരണംകൊണ്ടുതന്നെ നരൻ വളരെ വേഗം തൻെറ അടുത്തേയ്ക്കു മടങ്ങിവരും എന്നും ശ്രീരാമകൃഷ്ണന് അറിയാമായിരുന്നു. മററിടങ്ങളിലുള്ള തേടലുകളും അനുഭവങ്ങളും ശ്രീരാമകൃഷ്ണൻെറ മഹത്ത്വം കൂടുതൽ വ്യക്തമായും ഗാഢമായും മനസ്സിലാക്കാൻ നരേന്ദ്രനെ സമർത്ഥനാക്കും എന്ന് ശ്രീരാമകൃഷ്ണന് ദൃഢബോദ്ധ്യമുണ്ടായിരുന്നു; അതിനാൽ നരേന്ദ്രൻെറ ഈ പ്രസ്ഥാനത്തിൽ ഗുരുദേവൻ സന്തോഷിക്കുകയാണ് ചെയ്തത്. നടുക്കടലിൽ പായ്മരത്തിൻെറ മുകളിൽ പെട്ട ഒരു കാക്കയുടെ കഥ ശ്രീരാമകൃഷ്ണൻ പറയാറുണ്ട്. ആ കാക്ക കര കാണാൻവേണ്ടി നാനാദിക്കുകളിലേയ്ക്കും പറന്നു മടുത്ത് അവസാനം പായ്മരത്തിൽത്തന്നെ അഭയം പ്രാപിച്ചു. അതേമാതിരി നരേന്ദ്രനും സസന്തോഷം തൻെറ അടുത്തേക്കു തിരിച്ചുവരും എന്നു ശ്രീരാമകൃഷ്ണന് അറിയാമായിരുന്നു.

ബുദ്ധഗയയിലെ ക്ഷേത്രാധികാരിയായ മഠാധിപതിയുടെ അതിഥികളായി നരേന്ദ്രനും സഹചരന്മാരും മൂന്നോ നാലോ ദിവസം പാർത്തു. അത്രയുമായപ്പോഴേക്കും അവക്കു ഗുരുദേവനെ കാണാൻ ആഗ്രഹം ജനിച്ചു. യാത്രച്ചെലവിന് കുറച്ചു പണം മഠാധിപതിയിൽനിന്നും കിട്ടി. അവർ ബുദ്ധഗയയിൽനിന്നും വിഷ്ണുഗയയിലെത്തി. അവിടെ നരേന്ദ്രൻ തൻെറ അച്ഛൻെറ ഒരു സുഹൃത്തിനെ കണ്ടെത്തി. അദ്ദേഹം ഗയയിൽ ഒരു വക്കീലായിരുന്നു. ആ സുഹൃത്ത് അവരെ സ്വഗൃഹത്തിലേയ്ക്കു ക്ഷണിച്ചു. അവർ ക്ഷണം സ്വീകരിച്ചു. പലേ പാട്ടുകളും പാടി നരേന്ദ്രൻ ആ സുഹൃത്സമ്മേളനം സന്തോഷകരമാക്കി: യാത്രയ്ക്ക് ബാക്കിവേണ്ട പണം അവരുടെ ആതിഥേയൻ സംഭാവന ചെയ്തു. താമസിയാതെ മൂവരും കാശീപുരോദ്യാനത്തിൽ മടങ്ങിയെത്തി. തൻെറ പ്രിയപ്പെട്ട നരനെ കണ്ട് ശ്രീരാമകൃഷ്ണൻ അത്യധികം സന്തോഷിച്ചു. ബുദ്ധഗയയിൽ കണ്ടതും കേട്ടതും നിനച്ചതും തോന്നിയതുമായ സകല സംഗതികളും ശ്രീരാമകൃഷ്ണൻ നരേന്ദ്രനെക്കൊണ്ട് സവിസ്തരം പറയിച്ചു.

ഗയയിൽ കണ്ടതും സാക്ഷാത്കരിച്ചതും അവിസ്മരണീയമായി നരേന്ദ്രൻെറ മനസ്സിൽ പതിഞ്ഞു. ഏതാനും ദിവസത്തേയ്ക്കു് അദ്ദേഹത്തിന് മറെറാന്നിനെക്കുറിച്ചും സംസാരിക്കാൻ സാധിച്ചിരുന്നില്ല. ഒരു ദിവസം കഴിയുന്നതിനുമുമ്പ്, ശ്രീരാമകൃഷ്ണനും നരേന്ദ്രനും മററു ശിഷ്യന്മാരും തമ്മിൽ ഈവിധം ഒരു സംഭാഷണം നടന്നു:

**ശ്രീരാമകൃഷ്ണൻ: (മഹേന്ദ്രനോട്) നരേന്ദ്രൻ ബുദ്ധഗയയിൽ പോയിരുന്നു.**

**മഹേന്ദ്രൻ: (നരേന്ദ്രനോട്) ബുദ്ധൻെറ തത്ത്വചിന്ത എന്താണ്?**

നരൻ: താൻ സാക്ഷാത്കരിച്ചതു് വാക്കുകൊണ്ടു വണ്ണിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. അതുകൊണ്ടു് ആളുകൾ അദ്ദേഹത്തെ നാസ്തികനെന്നു വിളിക്കുന്നു.

ശ്രീരാമകൃഷ്ണൻ (ആംഗ്യത്തോടെ): അദ്ദേഹമെന്തിനു നാസ്തികനാകുന്നു? അല്ല, അദ്ദേഹം നാസ്തികനായിരുന്നില്ല. തൻെറ അനുഭൂതികൾ വാക്കുകളിൽക്കൂടി പ്രകാശിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല എന്നുമാത്രം. 'ബുദ്ധൻ' എന്ന പദത്തിൻെറ അത്ഥം എന്താണെന്നറിയാമോ? ബോധത്തെക്കുറിച്ചു ധ്യാനിച്ചു ധ്യാനിച്ചു് ബോധസ്വരൂപമായിത്തീന്നവൻ എന്നാണതിനത്ഥം.

നരൻ: അതെ. ബുദ്ധന്മാർ മൂന്നു തരമുണ്ടു്: ബുദ്ധൻ, അഹ്തൻ, ബോധിസത്വൻ.

ശ്രീരാമകൃഷ്ണൻ: ഇതും ഈശ്വരൻെറ ലീല, നൂതനലീല. ബുദ്ധൻ എങ്ങനെയാണു് നാസ്തികനാവുക? സ്വസ്വരൂപബോധത്തെ സത്തയെന്നോ അസത്തയെന്നോ വണ്ണിക്കാനാവില്ല.

നരൻ (മഹേന്ദ്രനോടു്): ഇവിടെ വൈരുദ്ധ്യങ്ങൾ മേളിക്കുന്നു. അമ്ലജനകവും അബ്ജനകവും ചേന്നു ജലമുണ്ടാകുന്നു: അവ ചേന്നുതന്നെ അഗ്നിജ്വാലയുമുണ്ടാകുന്നു. ഈ ബുദ്ധനിൽ കമ്മവും അകമ്മവും തികച്ചും സാദ്ധ്യമാണു്; നിഷ്കാമകമ്മമാണു് ഞാനുദ്ദേശിക്കുന്നതു്. ലൗകികമനുഷ്യർ, ഇന്ദ്രിയവിഷയങ്ങളിൽ മുഴുകിയിരിക്കുന്നവർ, ലോകം സത് ആണെന്നു പറയുന്നു. മായാസിദ്ധാന്തത്തിൽ വിശ്വസിക്കുന്നവർ ലോകത്തെ അസത് എന്നും പറയുന്നു. ബുദ്ധപദം സത്തുമല്ല, അസത്തുമല്ല.

ശ്രീരാമകൃഷ്ണൻ (നരേന്ദ്രനോടു്): ബുദ്ധൻ എന്താണു പറയുന്നതു്?

നരൻ: അദ്ദേഹം ഈശ്വരൻെറ അസ്തിത്വത്തെക്കുറിച്ചു് സംസാരിച്ചില്ല. എന്നാൽ അദ്ദേഹം സകലജീവികളോടും ദയാവാനായിരുന്നു. ഒരു കഴുകൻ അതിൻെറ ഇരയായ ഒരു പക്ഷിയെ വിഴുങ്ങാൻ തുടങ്ങുകയായിരുന്നു. ആ ഇരയ്ക്കു പകരം ബുദ്ധൻ സ്വമാംസം നല്കാൻ സന്നദ്ധനായി. എന്തു ത്യാഗം! ഒരു രാജകുമാരൻ; അദ്ദേഹം സകലതും ത്യജിച്ചു. സ്വന്തമായിട്ടൊന്നുമില്ലാത്തവൻെറ ത്യാഗത്തിൽ അദ്ഭുതാവഹമായിട്ടൊന്നുമില്ല. ബോധോദയം നേടി നിവ്വാണം പ്രാപിച്ച ഉടനെ പിതൃഗൃഹത്തിൽ ചെന്നു് സ്വഭാര്യയോടും സന്താനത്തോടും രാജകുടുംബത്തിലെ മററു പലരോടും യതിധമ്മം സ്വീകരിക്കാൻ അദ്ദേഹം അപേക്ഷിച്ചു. എന്തൊരു മഹാത്യാഗം! അതു് വ്യാസദേവൻെറ പ്രവൃത്തിയുമായി താരതമ്യപ്പെടുത്തി നോക്കുക. അദ്ദേഹം തൻെറ മകൻ ശുകനെ സംസാരത്യാഗത്തിൽനിന്നും തടയുകയും ഗൃഹത്തിലിരുന്നു

ധർമ്മം ആചരിക്കാൻ ഉപദേശിക്കുകയും ചെയ്തു. ബുദ്ധൻ സിദ്ധികളിലോ അങ്ങനെയുള്ള യാതൊന്നിലുമോ വിശ്വസിച്ചിരുന്നില്ല. അദ്ദേഹം തൃഷ്ണാനാശത്തെക്കുറിച്ച് മാത്രമേ സംസാരിച്ചിരുന്നുള്ളു. അദ്ദേഹം ഒരു മരത്തിന്റെ ചുവട്ടിൽ ധ്യാനത്തിനിരുന്നു, എന്നിട്ട് പറഞ്ഞു: 'ഇഹാസനേ ശുഷ്യതു മേ ശരീരം.' അതായതു്, 'എനിക്കു നിർവ്വാണം പ്രാപിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഈ ഇരിപ്പിൽ ഞാൻ മരിച്ചു പോകട്ടെ,' എന്നു്. ഈ ശരീരം ഒരു വലിയ തെമ്മാടിയാണു്. അവനെ അടക്കിനിർത്താതെ ഒന്നും നേടാനാവില്ല.

ശശി: അപ്പോൾ പിന്നെ മാംസം സത്വഗുണം വർദ്ധിപ്പിക്കുമെന്നു് നിങ്ങൾ പറയുന്നതെന്തുകൊണ്ടാണു്? നിങ്ങൾ മാംസഭോജനത്തെ പ്രോത്സാഹിപ്പിക്കുന്നുണ്ടല്ലൊ, ഇല്ലേ?

നരൻ: ഉവ്വു് ഞാൻ പ്രോത്സാഹിപ്പിക്കുന്നു. പക്ഷേ എനിക്കു ചോറുമാത്രം കഴിച്ചുകൊണ്ടു്, ഉപ്പുപോലും ചേർക്കാതെ, ജീവിക്കാനും സാധിക്കും.

ശ്രീരാമകൃഷ്ണൻ (നരേന്ദ്രനോടു്): ആട്ടെ, ഇവിടെ (എന്നിൽ) നീ സകലതും കാണുന്നു, ഇല്ലേ? എല്ലാത്തരം സാമാനങ്ങളും നിസ്സാരസാധനങ്ങളുംകൂടി, വില്ക്കാൻ വെച്ചിരിക്കുന്ന കടപോലെയാണിവിടം.

നരൻ: അതെ മഹാശയാ, ഈ അവസ്ഥകളെല്ലാം പ്രാപിച്ചതിനുശേഷം അങ്ങു് ഒരു താണ തലത്തിൽ വർത്തിക്കുംപോലെ തോന്നുന്നു.

ശ്രീരാമകൃഷ്ണൻ: അതെ, ആരോ എന്നെയങ്ങനെ വെച്ചിരിക്കുകയാണിവിടെ.

വിശറി കൈയിലെടുത്തുകൊണ്ടു് ഗുരുദേവൻ പറഞ്ഞു: ഞാൻ ഈശ്വരനെ സാക്ഷാത്കരിച്ചപ്പോൾ ഈശ്വരൻ ഈ വിശറിപോലെ പ്രത്യക്ഷവസ്തുവായിരുന്നു. അതു മാത്രമല്ല, ഈശ്വരനും (തന്നെ ചൂണ്ടിക്കാണിച്ചുകൊണ്ടു്) ഈ ശരീരത്തിനുള്ളിലെ വസ്തുവും ഒരേ ഒരു വസ്തുവാണെന്നും ഞാൻ കണ്ടു.

നരേന്ദ്രൻ: സിദ്ധപുരുഷൻ സ്വന്തം മുക്തി സമ്പാദിക്കുന്നു; എന്നിട്ടു് അഹന്താമമതകൾ പുലർത്തിക്കൊണ്ടു്, ലോകസംഗ്രഹാർത്ഥം ശാരീരികമായ സുഖദുഃഖങ്ങൾ അനുഭവിക്കുന്നു. നാം പരാധീനരായിട്ടു പണിയെടുക്കുന്നു; അതു കൂലിക്കാരുടെ വേലപോലെയാണു്. എന്നാൽ സിദ്ധപുരുഷൻ അതിന്റെ നേരം പോക്കിനുവേണ്ടി കർമ്മം ചെയ്യുന്നു.

ശ്രീരാമകൃഷ്ണനു് ഇഹലോകത്തിൽ ബാക്കിയുണ്ടായിരുന്ന ചുരുങ്ങിയ നാളുകൾ ശിഷ്യന്മാർക്കു് അവിസ്മരണീയങ്ങളായിരുന്നു.

ശ്രീരാമകൃഷ്ണന്റെ ഒരു ശിഷ്യനായ വൃദ്ധഗോപാലൻ ഒരു ദിവസം, സന്ന്യാസിമാർക്ക് ദാനം ചെയ്യാൻവേണ്ടി ഏതാനും കാവിമുണ്ടുകളും രുദ്രാക്ഷമാലകളും കൊണ്ടുവന്നു. ഗുരുദേവൻ അരുളിച്ചെയ്തു: 'ഇതാ ഇവിടെയുണ്ട് ത്യാഗമൂർത്തികളായ യുവാക്കന്മാർ. ഇവരേക്കാൾ നല്ല സന്ന്യാസിമാരെ നിനക്കെങ്ങും കാണാൻ കഴിയുകയില്ല. മുണ്ടും രുദ്രാക്ഷവും ഇവർക്ക് വിതരണം ചെയ്യുക.' ഒരു സായാഹ്നത്തിൽ തന്റെ യുവശിഷ്യന്മാരെ – ഭാവിരാമകൃഷ്ണസംഘത്തിന്റെ നട്ടനായ കങ്ങളെ – വിളിച്ചുവരുത്തി അവരെക്കൊണ്ട് ഒരു ക്രിയ ചെയ്യിച്ചു. അതിനുശേഷം വർഗ്ഗവർണ്ണവ്യത്യാസമെന്യേ ആരുടെ അടുക്കൽനിന്നും ആഹാരം സ്വീകരിക്കാൻ അദ്ദേഹം അവർക്കനുവാദം കൊടുത്തു. ശ്രീരാമകൃഷ്ണൻതന്നെ ഈ യുവാക്കന്മാരെ സന്ന്യാസജീവിതത്തിൽ പ്രവേശിപ്പിച്ച് അവരുടെ ഹൃദയാഭിലാഷം പൂർത്തിയാക്കി. പില്ക്കാലത്ത് മഹത്തായ ഒരു സംഘടനയായി വികസിച്ചുവന്ന രാമകൃഷ്ണ സംഘത്തിന്റെ ബീജാവാപം ഇപ്രകാരം നടന്നു.

ഇനി നാം നരേന്ദ്രന്റെ സാധനയിലെ പരമപദത്തിൽ, അദ്ദേഹത്തിന്റെ അദ്ധ്യാത്മസാക്ഷാത്കാരത്തിന്റെ അത്യുച്ച ശൃംഗത്തിൽ എത്തുന്നു. ശ്രീരാമകൃഷ്ണൻ നരേന്ദ്രന് മേധാപരമായും ആദ്ധ്യാത്മികമായും അദ്വൈതവേദാന്തത്തിന്റെ ഈഷദ്ദർശനം നല്കിയ നാൾ മുതൽ ആ അദ്വൈതസത്തയുടെ സാക്ഷാത്കാര ത്തിനുവേണ്ടി നരേന്ദ്രൻ ഉഴറിയിരുന്നു. ഈശ്വരസത്തയെ സ്പർശി ക്കാൻ അദ്ദേഹം ആഗ്രഹിച്ചു; ദൃശ്യപ്രപഞ്ചം മുഴുവൻ ബോധതല ത്തിൽനിന്നും നിർമ്മാർജ്ജനം ചെയ്യപ്പെടാൻ ആശിച്ചു. അഹംബോധ മഴിഞ്ഞ് അവാങ്മനസഗോചരമായ കേവലസത്തയിൽ മുഴുകാൻ കഴിയണമെന്ന് നരേന്ദ്രൻ ശ്രീരാമകൃഷ്ണനോട് അപേക്ഷിച്ചു. ഉപ നിഷത്തുകൾ ഉദ്ഘോഷിക്കുന്ന ഉത്തമപദം–ജീവന്റെ പരമപദവും ആത്മാവിന്റെ ആദിപദവും – അപരോക്ഷമായി അനുഭവിച്ച്, 'അഹം ബ്രഹ്മാസ്മി' എന്ന പദത്തിലെത്താൻ നരേന്ദ്രൻ വ്യാകുല നായി.

ഈ അനുഭൂതിക്കായി നരേന്ദ്രൻ ഗുരുവിനെ പലവാറു ശല്യപ്പെടുത്തിയിരുന്നു. ഇതുനാളും അതുകൊണ്ടൊന്നും ഒരു ഫലവു മുണ്ടായില്ല. എന്നാൽ ഒരു സായംകാലത്ത് അപ്രതീക്ഷിതമായി ആ അനുഭൂതി ഉണ്ടായി. നരേന്ദ്രൻ ധ്യാനിക്കുകയായിരുന്നു. തല യുടെ പുറകിൽ പെട്ടെന്നൊരു പ്രകാശം പരന്നതുപോലെ തോന്നി, അവിടെയൊരു വിളക്കു കൊളുത്തിവെച്ചതുപോലെ. ക്രമേണ അതിന്റെ പ്രകാശവും വലിപ്പവും കൂടിക്കൂടിവന്നു; അതു പൊട്ടി ത്തെറിക്കുമെന്ന നിലയായി. അദ്ദേഹത്തിന്റെ മനസ്സ് അതിൽ ലയിച്ചുപോയി. പിന്നീടദ്ദേഹത്തിന്റെ ബോധതലത്തിൽ

എന്താണു സംഭവിച്ചതെന്നുള്ളതു് വാക്കിനു വിഷയമല്ല; കാരണം, അദ്വൈതാനുഭൂതി വർണ്ണിക്കാവതല്ല. അതിനുശേഷം അദ്ദേഹം ചില ഗീതങ്ങളെഴുതി, സമാധിഗീതം എന്ന പേരിൽ. ആ ഗീതത്തിൽ അവർണ്ണ്യമായ ആ അനുഭൂതിയുടെ ഒരു വിവരണം ലഭിക്കുന്നു.

നരേന്ദ്രനും വൃദ്ധഗോപാലനും ധ്യാനിച്ചുകൊണ്ടിരുന്ന മുറി നിതാന്തശാന്തമായിരുന്നു. 'ഗോപാലേട്ടാ ഗോപാലേട്ടാ, എന്റെ ശരീരമെവിടെ?' എന്നു് നരേന്ദ്രൻ പെട്ടെന്നു വിളിച്ചു ചോദിക്കുന്നതു കേൾക്കായി. ആ കേവലാനുഭൂതിയിൽനിന്നും അല്പമൊന്നു താഴോട്ടുവന്നപ്പോൾ നരേന്ദ്രനു് സ്വശിരസ്സിനെക്കുറിച്ചുമാത്രമേ ബോധമുണ്ടായിരുന്നുള്ളു, ശരീരം നഷ്ടപ്പെട്ടതുപോലെ തോന്നി. 'എന്തു്, നരൻ, അതിവിടെത്തന്നെയുണ്ടല്ലോ, ഇവിടെത്തന്നെയുണ്ടു്' എന്നു് നരേന്ദ്രന്റെ ജഡീഭൂതമായ ശരീരം കണ്ടു് വിസ്മയസ്തബ്ധനായ ഗോപാലൻ വിളിച്ചുപറഞ്ഞു. ഗോപാലൻ വേഗം സഹായം തേടി ശ്രീരാമകൃഷ്ണന്റെ അടുത്തേയ്ക്കു് ഓടി. അദ്ദേഹമവിടെ ശാന്തനായി, അപ്പുറത്തു നടക്കുന്നതു് അറിഞ്ഞവനെപ്പോലെ ഗാഢചിന്തയിലാണ്ടു് ഇരിക്കുന്നു. നരനെ സഹായിക്കണമെന്ന ഗോപാലന്റെ അഭ്യർത്ഥനയ്ക്കു മറുപടിയായി അദ്ദേഹം പറഞ്ഞു: 'അവൻ ആ നിലയിൽ കുറച്ചുനേരം ഇരിക്കട്ടെ. എന്നെയിതിനു് അവൻ വേണ്ടുവോളം ശല്യപ്പെടുത്തിയിട്ടുണ്ടു്.'

രാത്രി ഏകദേശം ഒമ്പതു മണിയോടുകൂടി നരേന്ദ്രൻ ബാഹ്യബോധത്തിലേയ്ക്കു മടങ്ങുന്നതിന്റെ നേരിയ സൂചനകൾ കണ്ടുതുടങ്ങി. തികച്ചും ബാഹ്യബോധം വന്നപ്പോൾ ഉത്കണ്ഠാഭരിതരായ സതീർത്ഥ്യരാൽ താൻ ചുററപ്പെട്ടിരിക്കുന്നതാണു് നരൻ കണ്ടതു്. അദ്ദേഹത്തിനു സ്മരണശക്തി തിരിച്ചുകിട്ടി. അവാച്യമായ ഒരാനന്ദത്തിൽ ആറാടുന്നതായി അദ്ദേഹത്തിനു തോന്നി. ഹൃദയത്തിൽ ആനന്ദം കവിഞ്ഞൊഴുകുന്നതായി അദ്ദേഹത്തിനു് അനുഭവപ്പെട്ടു. വേദാന്തത്തിലെ പരമതത്ത്വത്തിനു മാത്രമേ എല്ലാ ദർശനഭേദങ്ങളേയും സമന്വയിക്കാൻ കഴിയൂ എന്നു് നരേന്ദ്രനു വ്യക്തമായി. ഗുരുനാഥന്റെ സന്നിധിയിൽ ചെന്നപ്പോൾ അദ്ദേഹം നരേന്ദ്രന്റെ നേത്രങ്ങളിലേയ്ക്കു് ആഴ്ന്നുനോക്കിക്കൊണ്ടു് ഇപ്രകാരം അരുളിച്ചെയ്തു: 'അമ്മയിപ്പോൾ നിനക്കൊക്കെ കാണിച്ചുതന്നിരിക്കുന്നു. ഒരു നിധി പെട്ടിയിൽ പൂട്ടിവെയ്ക്കുംപോലെ, നിനക്കിപ്പോൾ ലഭിച്ച ഈ അനുഭൂതി പൂട്ടിവെയ്ക്കപ്പെടും; എന്നിട്ടതിന്റെ താക്കോൽ എന്റെ കൈവശം ഇരിക്കും. നിനക്കു വേല ചെയ്യേണ്ടതുണ്ടു്. നീ എന്റെ വേലയെല്ലാം ചെയ്തുകഴിയുമ്പോൾ നിധിയുടെ പേടകം വീണ്ടും തുറക്കപ്പെടും; ഇപ്പോഴത്തെമാതിരി അപ്പോൾ നിനക്കു് ഒക്കെ അറിയാറാകും.' കുറച്ചുദിവസത്തേയ്ക്കു് ശരീരത്തെക്കുറിച്ചു

വളരെ കരുതലോടെ ഇരിക്കണമെന്നും അത്യന്തം പരിശുദ്ധമായ ആഹാരമേ കഴിക്കാവൂ എന്നും പവിത്രാത്മാക്കളുമായി മാത്രമേ സഹവസിക്കാവൂ എന്നും ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ ഉപദേശിച്ചു.

ശ്രീരാമകൃഷ്ണൻ പിന്നീട് മററു ശിഷ്യന്മാരോടായി പറഞ്ഞു: 'നരൻ സ്വേച്ഛയാ മാത്രമേ ശരീരം ത്യജിക്കുകയുള്ളൂ, താൻ ആരാണെന്ന ബോധം ലഭിക്കുന്ന നിമിഷം, പിന്നെ ഒരു നിമിഷമെങ്കിലും ശരീരത്തിൽ തുടരാൻ നരൻ കൂട്ടാക്കുകയില്ല. അവന്റെ ബുദ്ധിവൈഭവംകൊണ്ടും അദ്ധ്യാത്മപ്രഭാവംകൊണ്ടും നരേന്ദ്രൻ ലോകത്തെ അതിന്റെ അടിത്തറവരെ വിറപ്പിക്കുന്ന സമയം വരും. നരേന്ദ്രന്റെ ഈ അദ്വൈതാനുഭൂതി ജഗദംബ മറച്ചുവെയ്ക്കണം എന്നു ഞാൻ പ്രാർത്ഥിച്ചിട്ടുണ്ട്. അവൻ ചെയ്യേണ്ട വേലകൾ പലതുമുണ്ട്. എന്നാൽ ഈ മറ വളരെ ലോലമാണ്; അതു് ഏതു സമയത്തും അററുപോയെന്നു വരാം.' ബ്രഹ്മദർശനത്തിനുള്ള നരേന്ദ്രന്റെ തീവ്രവ്യാകുലത കണ്ടിട്ടാണ് ആ അനുഭൂതി അദ്ദേഹത്തിനു നല്കാൻ ഗുരുദേവൻ തീർച്ചയാക്കിയതു്. എന്നാൽ ആ നിലയിൽ തുടരുന്നതിന് അനുവദിക്കാൻ ശ്രീരാമകൃഷ്ണനു് ഉദ്ദേശമുണ്ടായിരുന്നില്ല. നരേന്ദ്രന്റെ പ്രവർത്തനരംഗം ദീനാനുകമ്പയും ജനസേവനവും ആയിരിക്കുമെന്നുള്ളതിനാൽ നിർവ്വികല്പസമാധിയിൽ ദീർഘകാലം വർത്തിക്കാൻ നിവൃത്തിയില്ല. യഥേഷ്ടം നിർവ്വികല്പസമാധിയിൽ ലയിക്കാനും മടങ്ങാനും ഒരു രാമകൃഷ്ണനേ സാധിക്കൂ. അദ്ദേഹംപോലും ആ കേവലാവസ്ഥയിൽനിന്നും തിരിച്ചുവരാൻവേണ്ടി, അതിലേയ്ക്കു പ്രവേശിക്കുന്നതിനുമുമ്പ് തന്റെ മനസ്സിൽ തീരെ നിസ്സാരമായ എന്തെങ്കിലും ആശ സങ്കല്പിക്കും. ആ ചരട് പിടിച്ചാണ് താഴോട്ടിറങ്ങാറ്. 'എനിക്കൊന്നു പുകവലിക്കണം,' എന്നോ, 'എനിക്കു വെള്ളം കുടിക്കണം,' എന്നോ മറേറാ അദ്ദേഹം തന്നോടുതന്നെ പറഞ്ഞുറപ്പിക്കാറുണ്ട്.

ഗുരുശുശ്രൂഷയിലും സാധനഭജനകളിലും ശോകപാരവശ്യത്തിലും ആനന്ദലഹരിയിലുമായി നാളുകൾ കടന്നുപോയി: നരേന്ദ്രൻ നായകൻ, ഇതരർ അനുചരരും. ശ്രീരാമകൃഷ്ണന്റെ ആത്മാവ് അനന്തതയിൽ ലയിക്കാൻ വളരെ കുറച്ചു നാളുകളേ ബാക്കിയുള്ളൂ. ആ മഹനീയജീവിതത്തിലെ ദീപം അണയാറായി; ആത്മവിഹംഗമം ശരീരപഞ്ജരം ഉപേക്ഷിച്ച് വിശാലവിഹായസ്സിൽ വിഹരിക്കാൻ കാലമടുത്തു. മററു വേലകളെല്ലാം വേണ്ടെന്നുവെച്ച് ശിഷ്യന്മാർ ഊണും ഉറക്കവും ഉപേക്ഷിച്ച് ഗുരുശുശ്രൂഷയിൽ ഏർപ്പെട്ടു. ഗുരുചരണങ്ങളുടെ പരിചരണത്തിൽ സ്വപ്രാണൻ പോയാൽ അതുതന്നെ ജന്മസാഫല്യമല്ലേ ? 1886 ആഗസ്റ്റ് ആയപ്പോഴേയ്ക്കും ആളുകൾ കൂട്ടംകൂട്ടമായി വന്നുംപൊയ്ക്കൊണ്ടുമിരുന്നു. ശ്രീരാമകൃഷ്ണനെ

അറിഞ്ഞവക്കൊക്കെ അദ്ദേഹത്തിന്റെ അന്ത്യം അടുത്തതുപോലെ തോന്നി.

ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ ഭവതാരിണിയുടെ പദപല്ലവങ്ങളിൽ ബന്ധിച്ചിട്ട് രണ്ടര സംവത്സരമായി. അതു സാധിക്കാൻ അദ്ദേഹം അനേകവഷം കാത്തിരുന്നു; കാരണം, തന്റെ ആദ്ധ്യാത്മികാനുഭൂതികളായ ശേവധി നരേന്ദ്രനു് കൈമാറിക്കഴിഞ്ഞാൽ തനിക്കു് യഥേഷ്ടം യാത്രയാകാം എന്നു് ശ്രീരാമകൃഷ്ണൻ കരുതിയിരുന്നു. പില്ക്കാലത്തു് നരേന്ദ്രൻ ഇപ്രകാരം പറയാറുണ്ടു്: 'എന്നെ അമ്മയെ ഏല്പിച്ചതിനുശേഷം ആറുമാസക്കാലമേ അദ്ദേഹം ആരോഗ്യവാനായി ഇരുന്നുള്ളു; ബാക്കികാലമത്രയും അദ്ദേഹം പീഡകൾ അനുഭവിച്ചു.' ശ്രീരാമകൃഷ്ണൻ തന്റെ അദ്ധ്യാത്മശക്തികൾ ഒരു പുതിയ പാത്രത്തിലേയ്ക്കു്, നരേന്ദ്രനിലേയ്ക്കു്, പകരുകയായിരുന്നു. നാലു സംവത്സരത്തെ സാധനാഭ്യാസങ്ങൾവഴി നരേന്ദ്രനെ ഇതിനു് അദ്ദേഹം അഹനാക്കി. ഇക്കാലത്തു് നരേന്ദ്രൻ ഗാഢമായ ധ്യാനം ശീലിച്ചുവന്നു. ഒരു ദിവസം നരേന്ദ്രനും ഗിരീശനും ഒരു മരച്ചുവട്ടിൽ ധ്യാനിക്കാൻ ഇരുന്നു. കൊതുകിന്റെ ശല്യം സഹിക്കവയ്യാതെ ഗിരീശൻ ധ്യാനം നിത്തി. അദ്ദേഹം കണ്ണു തുറന്നപ്പോൾ കണ്ട കാഴ്ച അദ്ദേഹത്തെ അദ്ഭുതപ്പെടുത്തി. നരേന്ദ്രന്റെ ശരീരമാസകലം ഒരു കരിമ്പടംകൊണ്ടു മൂടിയതുപോലെ കൊതുകുകൾ വന്നു പൊതിഞ്ഞിരിക്കുന്നു. പക്ഷേ നരേന്ദ്രൻ അതൊന്നും അറിഞ്ഞിരുന്നില്ല. ധ്യാനത്തിൽനിന്നും ഉണന്നപ്പോൾ തന്നെ കൊതുകു കടിച്ചിരുന്നു എന്നു് അദ്ദേഹം ഓമ്മിച്ചുമില്ല.

ജൂലായ് അവസാനമായപ്പോഴേയ്ക്കും ശ്രീരാമകൃഷ്ണന്റെ കണ്ഠരോഗം വല്ലാതെ വദ്ധിച്ചു. അദ്ദേഹത്തിനു് സംസാരിക്കാൻ വിഷമമായി. മെല്ലെ ചുണ്ടനക്കിയോ ആംഗ്യംകൊണ്ടോ വേണ്ടിയിരുന്നു മററുള്ളവരെ കാര്യങ്ങൾ അറിയിക്കാൻ. ശിഷ്യന്മാർ ശോകപാരാവാരത്തിൽ മുങ്ങി. അമ്മയെപ്പോലെ തങ്ങളെ ലാളിക്കുന്നവനും അച്ഛനെപ്പോലെ പാലിക്കുന്നവനും സുഹൃത്തിനെപ്പോലെ തങ്ങളുടെ കുററങ്ങളും കുറവുകളും പൊറുക്കുന്നവനും തങ്ങളുടെ നന്മക്കുവേണ്ടി ജീവിതം ബലികഴിക്കുന്നവനുമായ ആചാര്യന്റെ ആസന്നമായ വേർപാടോത്തു് ശിഷ്യന്മാർ താപതപ്തരായി. യുവശിഷ്യന്മാരെ ഗുരുനാഥൻ കൂടെക്കൂടെ സ്വസമീപം വിളിച്ചു വരുത്തും: അവരെ സ്നേഹപൂവ്വം തലോടും; തനിക്കു് അവരോടുള്ള വാത്സല്യാതിരേകത്തെ ആഗ്യംകൊണ്ടു് പ്രകാശിപ്പിക്കും. 'ഞാൻ പോയാൽ ഇവരുടെ ഗതിയെന്താകും' എന്നതായിരുന്നു അദ്ദേഹത്തിന്റെ നിരന്തരചിന്ത. എന്നാൽ നരേന്ദ്രനുണ്ടല്ലോ!

കുറച്ചുദിവസംമുമ്പ്, ശ്രീരാമകൃഷ്ണന് മിണ്ടാൻപോലും വയ്യാതെ വലയുന്ന സമയത്തു്, അദ്ദേഹം നരേന്ദ്രനെ അടുത്തു വിളിച്ച്, 'നരേന്ദ്രൻ മററുള്ളവരെ_പഠിപ്പിക്കും' എന്നു് ഒരു കടലാസ്സിൽ എഴുതിക്കാണിച്ചു. 'എന്നെക്കൊണ്ടു് അതാവില്ല. എന്നു നരേന്ദ്രൻ അല്പം സംശയിച്ചിട്ടു മറുപടി പറഞ്ഞു. 'നീയതു ചെയ്തേ മതിയാവൂ' എന്നരുളി ഗുരുനാഥൻ. 'എൻെറ സിദ്ധികൾ നിന്നിൽ ക്കൂടി പ്രകാശിക്കും' എന്നു് ഏതാനും നാൾ മുമ്പ് ശ്രീരാമകൃഷ്ണൻ നരേന്ദ്രനോടു പറഞ്ഞിരുന്നു. പിൽക്കാലത്തു് ഒരാദ്ധ്യാത്മികാചാര്യനെന്ന നിലയിൽ അത്യന്തം വിഷയാസക്തരായ പലരുടെയും മനസ്സിനെ അദ്ഭുതകരമാംവണ്ണം ആദ്ധ്യാത്മികകാര്യങ്ങളിലേയ്ക്കു് നരേന്ദ്രൻ തിരിച്ചുവിടും താൻ കൊടുത്ത സിദ്ധികളുടെ ശക്തികൊണ്ടു്, എന്നാണു് ശ്രീരാമകൃഷ്ണൻ ആ പറഞ്ഞതിൻെറ അർത്ഥം.

താൻ സാക്ഷാത്കരിച്ചനുഭവിച്ച സനാതനസത്യങ്ങളാകുന്ന നൂതനധർമ്മത്തിൻെറ ഉത്തുംഗസൗധം പടുത്തുയർത്താൻ ശ്രീരാമകൃഷ്ണൻ തെരഞ്ഞെടുത്തതു് നരേന്ദ്രനാകുന്ന അടിസ്ഥാനശിലയെയാകുന്നു; അതെ, നരേന്ദ്രൻ ഒരു വേദാന്തശിലതന്നെയായിരുന്നു. ആചാര്യൻെറ അരുളപ്പാടു കേട്ടു നരേന്ദ്രൻ വികാരവിവശനായി. താഴ്മയും താപവും നരേന്ദ്രനെ അധീരനാക്കി. കാരണം, തൻെറ വിദേഹമുക്തി അത്യാസന്നമായി എന്നു് ശ്രീരാമകൃഷ്ണൻതന്നെ ഈ വാക്കുകളിൽക്കൂടി വ്യക്തമാക്കുകയാണല്ലൊ.

അന്ത്യം അടുത്തുവന്നതോടെ ശ്രീരാമകൃഷ്ണൻ പൂർവ്വാധികം ശക്തിയായി തൻെറ ശിഷ്യന്മാരുടെ, വിശേഷിച്ചും നരേന്ദ്രൻെറ, അദ്ധ്യാത്മജീവിതത്തെ രൂപപ്പെടുത്തുന്ന കാര്യത്തിൽ ശാന്തമായും നിശ്ശബ്ദമായും ഏർപ്പെട്ടു. ഓരോ ദിവസവും വൈകുന്നേരം നരേന്ദ്രനെ അടുക്കൽ വരുത്തി രണ്ടോ മൂന്നോ മണിക്കൂർ നേരംവീതം തുടർച്ചയായി ഓരോരോ കാര്യങ്ങളെക്കുറിച്ച് അന്ത്യോപദേശങ്ങൾ നല്കിവന്നു: എങ്ങനെ നരേന്ദ്രൻ തൻെറ സതീർത്ഥ്യരെ ഒന്നിച്ചു ചേർത്തു കൊണ്ടുനടക്കണമെന്നും, ത്യാഗജീവിതം നയിക്കാൻ അവരെ എപ്രകാരം പരിശീലിപ്പിക്കണമെന്നും നയിക്കണമെന്നും മററുമുള്ള കാര്യങ്ങളെക്കുറിച്ച് അദ്ദേഹം നരേന്ദ്രന് നിർദ്ദേശങ്ങൾ നല്കി.

ശ്രീരാമകൃഷ്ണൻെറ മഹാസമാധിക്ക് ഇനി മൂന്നോ നാലോ ദിവസമേ ഉള്ളു. അദ്ദേഹം നരേന്ദ്രനെ അടുത്തേയ്ക്കു വിളിച്ചു. നരൻെറ നേരെ ഉററുനോക്കിക്കൊണ്ടു് ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു. വൈദ്യുതാഘാതംപോലെ എന്തോ ഒരദൃശ്യശക്തി തന്നിൽ പ്രവേശിക്കുന്നതായി നരേന്ദ്രനു തോന്നി. അദ്ദേഹത്തിനു ബാഹ്യ

ബോധം ഇല്ലാതായി. പിന്നീടു ബോധവാനായപ്പോഠം ശ്രീരാമകൃഷ്ണൻ കണ്ണീർ വാക്കുന്നതായി നരേന്ദ്രൻ കണ്ടു. ആശ്ചര്യത്തോടെ അതിനുള്ള കാരണമന്വേഷിച്ചപ്പോഠം ഗുരുനാഥനരുളി: 'ഹേ നരൻ, എനിക്കുള്ളതെല്ലാം നിനക്കിന്നു ഞാൻ തന്നു; ഞാനൊരു ഭിക്ഷുവായി, ഒരു കാശുപോലുമില്ലാത്ത ഒരു പിച്ചക്കാരൻ. ഞാൻ നിന്നിലേയ്ക്കു സംക്രമിപ്പിച്ച ശക്തിയുടെ സഹായത്താൽ നീ മഹത്തായ കാര്യങ്ങഠം പലതും ചെയ്യും; അവ ചെയ്തുതീർത്തതിനുശേഷമേ നീ പോന്ന ഇടത്തേയ്ക്കു മടങ്ങിപ്പോകൂ.' അനേകവർഷത്തെ തീവ്രതപസ്സുകൊണ്ടും അമാനുഷപ്രയത്നംകൊണ്ടും ശ്രീരാമകൃഷ്ണൻ ആർജ്ജിച്ച ആദ്ധ്യാത്മിക സമ്പത്തിനെല്ലാം നരേന്ദ്രൻ പെട്ടെന്നു് അവകാശിയായിത്തീൎന്നു. ശിഷ്യൻ ആദ്ധ്യാത്മികമായി സർവ്വശക്തനാകുന്നതിനുവേണ്ടി സ്വയം നിസ്സ്വനായി. അവതാരകാര്യം ഗുരുനാഥൻ സാധിച്ചുകഴിഞ്ഞു. ശ്രീരാമകൃഷ്ണൻ ലോകസംഗ്രഹത്തിനായി തന്റെ സർവ്വസ്വവും നരേന്ദ്രനു് ഇഷ്ടദാനം നല്കി.

ശ്രീരാമകൃഷ്ണന്റെ മഹാസമാധിക്കു് രണ്ടുദിവസംമുമ്പു് നരേന്ദ്രൻ അദ്ദേഹത്തിന്റെ രോഗശയ്യയ്ക്കു സമീപം നില്ക്കേ ഒരു വിചിത്രവിചാരം നരേന്ദ്രന്റെ മനസ്സിൽക്കൂടി പാഞ്ഞു: 'താനൊരു അവതാരപുരുഷനാണു് എന്നു് ഇദ്ദേഹം പലവാറു പറയുകയുണ്ടായിട്ടുണ്ടു്. മരണപീഡയിൽ ഉഴലുന്ന ഈ അവസരത്തിൽ, മനോവേദനയും കായക്ലേശവും അനുഭവിക്കുന്ന ഈ സന്ദർഭത്തിൽ, 'ഞാൻ ഈശ്വരാവതാരമാകുന്നു' എന്നു് ഇദ്ദേഹത്തെക്കൊണ്ടു് എനിക്കു പറയിക്കാൻ കഴിയുമെങ്കിൽ ഞാൻ ഇദ്ദേഹത്തിൽ വിശ്വസിക്കാം.' ഈ ചിന്ത മനസ്സിൽക്കൂടി കടന്നുപോയ ആ നിമിഷത്തിൽ ശ്രീരാമകൃഷ്ണൻ നരേന്ദ്രന്റെ നേരെ തിരിഞ്ഞു്, തന്റെ ശക്തിയെല്ലാം സമാഹരിച്ചുകൊണ്ടു് വ്യക്തമായിട്ടിങ്ങനെ അരുളിച്ചെയ്തു: 'എന്റെ പ്രിയപ്പെട്ട നരൻ, നിനക്കിനിയും ബോദ്ധ്യമായില്ലെന്നോ? രാമനും കൃഷ്ണനും ആയിരുന്നതാരോ ആ ആഠംതന്നെയാണു് ഈ ശരീരത്തിൽ ഇപ്പോഠം രാമകൃഷ്ണനായിരിക്കുന്നതു്. പക്ഷേ നിന്റെ വേദാന്തത്തിന്റെ നിലയിൽനിന്നുകൊണ്ടല്ല!' നരേന്ദ്രൻ പശ്ചാത്താപംകൊണ്ടും ലജ്ജകൊണ്ടും പരവശനായി – വ്യക്തമായ അനേകം ദർശനങ്ങളും വെളിപാടുകളും ലഭിച്ചിട്ടും, ഒരു നിമിഷത്തേയ്ക്കാണെങ്കിൽപ്പോലും താൻ ശ്രീരാമകൃഷ്ണദേവന്റെ മഹത്ത്വത്തെ സംശയിച്ചല്ലൊ എന്നു നിനച്ചു്.

അവസാനത്തെ രണ്ടു ദിവസങ്ങഠം ശിഷ്യന്മാൎക്കു് അത്യന്തം ശോകപൂരിതങ്ങളായിരുന്നു. എല്ലാം ഉടൻ അവസാനിക്കുമെന്നും തങ്ങഠം സംസാരാന്ധകാരത്തിൽ അശരണരായി തള്ളപ്പെ

ടുമെന്നും അവക്കറിയാമായിരുന്നു. ശ്രീരാമകൃഷ്ണന്റെ അവസാന ദിവസത്തെ യാതന അസഹ്യമെന്നേ പറയാനാവൂ. വൈദ്യനെ കൂട്ടിക്കൊണ്ടു വന്നു. പക്ഷേ അദ്ദേഹത്തിനൊന്നും ചെയ്യാൻ സാദ്ധ്യമായില്ല. സന്ധ്യയ്ക്കു സ്വല്പംമുമ്പ് ശ്രീരാമകൃഷ്ണൻ ശ്വാസം വിടാൻ ക്ലേശമുണ്ടെന്നു പറയുകയുണ്ടായി. പെട്ടെന്ന് അദ്ദേഹം സമാധിയിൽ ലയിച്ചു. അതു് പതിവുപോലുള്ള സമാധി ആയിരുന്നില്ല. ശിഷ്യന്മാരിൽ ചിലർ കരയാനാരംഭിച്ചു. അദ്ധരാത്രിക്കു ശേഷം അദ്ദേഹത്തിനു് ബാഹ്യബോധം വീണ്ടുകിട്ടി; തനിക്കു വിശക്കുന്നു എന്നു് അദ്ദേഹം പറയുകയും ചെയ്തു. അദ്ദേഹം കുറച്ചു റവക്കഞ്ഞി കഴിച്ചു; അപ്പോഠം അല്പം ആശ്വാസമുള്ളതായി കാണപ്പെടുകയും ചെയ്തു. ശശിയുടെ മേൽ താങ്ങി അഞ്ചോ ആറോ തലയിണ വെച്ചു് അവയിൽ ചാരിയിരുന്നുകൊണ്ടു് അവസാന നിമിഷംവരെ ശ്രീരാമകൃഷ്ണൻ നരേന്ദ്രനുമായി മൃദുസ്വരത്തിൽ ഓരോന്നു സംസാരിക്കുകയും നരേന്ദ്രനു് തന്റെ അവസാനോപദേശം നല്കുകയും ചെയ്തു. എന്നിട്ടു് മൂന്നു തവണ കാളിയുടെ നാമം ഉച്ചരിച്ചുകൊണ്ടു് അദ്ദേഹം മെല്ലെ കിടക്കയിൽ കിടന്നു. പൊടുന്നനെ, ശ്രീരാമകൃഷ്ണന്റെ ശരീരമൊന്നു വിറച്ചു; മെയ്യെല്ലാം പുളകമണിഞ്ഞു; നോട്ടം നാസാഗ്രത്തിലുറച്ചു; ഒരു ദിവ്യസ്മിതം അദ്ദേഹത്തിന്റെ ശ്രീമുഖത്തുകളിയാടി. ശ്രീരാമകൃഷ്ണൻ മഹാസമാധിയിൽ ലയിച്ചു. 1886 ആഗസ്റ്റ് 16-ാം തിയതി തിങ്കളാഴ്ച വെളുപ്പിനു് ഒന്നടിച്ചു് രണ്ടു മിനിട്ടായപ്പോഴാണു് ഇതു സംഭവിച്ചതു്.

ഒരു മഹജ്ജീവിതനാടകത്തിന്റെ അന്ത്യരംഗത്തിന്റെ തിരശ്ശീല താണു. ഇത്രനാളും ഒരു നരപഞ്ജരത്തിൽ ഉപഹിതമായിരുന്ന ആത്മചൈതന്യം നാമരൂപങ്ങളെ ഭേദിച്ചു് അനന്തസത്തയിൽ ലയിച്ചു. കാലദേശപരിമിതികഠം തകന്നു; ഇത്രനാളും ഏതാനും പേക്കമാത്രം പ്രകാശവും പ്രചോദനവും നല്കിയിരുന്ന ആ മഹാപുരുഷൻ ലോകത്തിനാകമാനം ഒരു അദ്ധ്യാത്മദീപസ്തംഭമായി വളന്നു. ശിഷ്യന്മാക്കു് ഈവക കായ്യങ്ങളൊക്കെ നിശ്ചയമുണ്ടായിരുന്നെങ്കിലും അവർ സന്താപസന്തപ്തരായി. ഗുരുനാഥന്റെ വിറങ്ങലിച്ച ശരീരവും വിളറിയ മുഖവും കാണുംതോറും അവർ കൂടുതൽ കൂടുതൽ വാവിട്ടു കരഞ്ഞു. അച്ഛൻ മരിച്ച പൈതങ്ങളെപ്പോലെയായി അവർ. ആ ശുമന്ദഹാസം ഇനിയവരെ സ്വാഗതം ചെയ്കയില്ല. ആ ദിവ്യവദനം അവക്കിനി ആശ്വാസമരുളുകയില്ല. ശാന്തിയുടെയും ആശിസ്സിന്റേയും തേന്മൊഴികഠം എന്നെന്നേയ്ക്കുമായി നിലച്ചു. കണക്കില്ലാതെ കാരുണ്യാമൃതവും അനുഗ്രഹവഷവും പൊഴിച്ച ആ ശ്രീമുഖം മൃത്യു മുദ്രവെച്ചു. ശിഷ്യന്മാർ സന്താപപരവശരായി.

പ്രഭാതത്തിൽ ഗുരുദേവശരീരം കട്ടിലോടുകൂടി താഴോട്ടു കൊണ്ടുവന്നു. ശരീരം കാവിവസ്ത്രത്തിൽ പൊതിഞ്ഞു. ചന്ദനം ചാർത്തി, പൂക്കളിൽ മൂടി. കുറച്ചുനേരം ശരീരം കാശീപുരോദ്യാനത്തിൽ വെച്ചിരുന്നു. അതു കഴിഞ്ഞു് ഒരു ഘോഷയാത്ര ആരംഭിച്ചു. ഭജനകീർത്തനങ്ങളുടെ അകമ്പടിയോടുകൂടി ശരീരം ഗംഗാതീരത്തിലുള്ള വരാഹനഗരം ശ്മശാനത്തിലേയ്ക്കു് ആനയിക്കപ്പെട്ടു. ശിഷ്യന്മാരും ഭക്തന്മാരും കണ്ണീരിൽ കുളിച്ചു. ഗുരുദേവൻെറ ആ ഭൗതികപിണ്ഡം വഹിക്കുന്നതിൽ ഓരോരുത്തരും മാറി മാറി പങ്കുകൊണ്ടു. വഴിക്കു കണ്ടുനിന്നവർ കുമ്പിട്ടുകൂപ്പി.

ശ്രീരാമകൃഷ്ണൻെറ ശരീരം ശ്മശാനത്തിലെ ചിതയിൽ മെല്ലെ നിക്ഷിപ്തമായി. ചിതയ്ക്കു് അഗ്നികൊളുത്തി; ആജ്യവും സുഗന്ധധൂപങ്ങളും ശരീരത്തിൽ വർഷിക്കപ്പെട്ടു; രണ്ടു മണിക്കൂർ കൊണ്ടു് എല്ലാം ഭസ്മാവശേഷമായി.

ഈ അസഹ്യവിരഹത്തിനിടയിൽ ശിഷ്യന്മാരുടെ ഹൃദയത്തിൽ പെട്ടെന്നു്, സർവ്വവും ഈശ്വരേച്ഛയെന്ന ഒരാശ്വാസം ഉദയം ചെയ്തു. വാസ്തവത്തിൽ അദ്ദേഹം വിട്ടുപോയോ? തങ്ങൾക്കുവേണ്ടി സ്വന്തം ജീവൻ ബലികഴിച്ച അദ്ദേഹം എന്നെന്നേയ്ക്കുമായി തങ്ങളെ വിട്ടുപോകുമെന്നോ? ഇല്ല, അദ്ദേഹം തങ്ങളുടെ നാഥനല്ലേ, പ്രാണനും പ്രാണനല്ലേ, ജീവിതത്തിലെന്നപോലെ മരണത്തിലും അങ്ങനെതന്നെയല്ലേ? താൻ ഒരു മുറിയിൽനിന്നും വേറൊന്നിലേയ്ക്കു മാറിയതേ ഉള്ളു എന്ന അദ്ദേഹത്തിൻെറതന്നെ അരുളപ്പാടു് അവർക്കു് ആശ്വാസമേകി. വിയോഗം ആത്മാനുഭൂതിയായി പരിണമിച്ചു.

ഭൗതികാവശിഷ്ടങ്ങൾ ഒരു കലശത്തിൽ സഞ്ചയിച്ചു. 'ജയ രാമകൃഷ്ണ! ജയ ഭഗവാൻ ശ്രീരാമകൃഷ്ണ!' എന്ന ജയധ്വനികളോടെ ഭക്തന്മാരും ശിഷ്യന്മാരും കനത്ത നെഞ്ചകത്തോടെ മെല്ലെ കാശീപുരോദ്യാനത്തിലേയ്ക്കു മടങ്ങി.

# വരാഹനഗരമഠം

കാശീപുരോദ്യാനത്തിന്റെ വാടകയുടെ കാലാവധി തീരും വരെ ശിഷ്യന്മാർ അവിടെ താമസിച്ചു. അതിനുശേഷം രംഗം വരാഹനഗരം മഠത്തിലേയ്ക്കു മാറുന്നു. ഇവിടെ നരേന്ദ്രനാഥന്റെ നേതൃത്വത്തിൽ യുവശിഷ്യന്മാർ ത്യാഗികളുടെ വേഷമായ കാഷായാംബരവും ധരിച്ച് ശ്രീരാമകൃഷ്ണസംഘരൂപേണ ഒന്നിച്ചു താമസിക്കാൻ തുടങ്ങി. ശ്രീരാമകൃഷ്ണന്റെ ഭൗതികാവശിഷ്ടങ്ങൾ മഠത്തിലെ ഒരുമുറിയിൽ സ്ഥാപിക്കപ്പെട്ടു; അവിടെ അദ്ദേഹത്തിന്റെ ഒരു ഛായ പ്രതിഷ്ഠിച്ചു പൂജാദികൾ നടത്തി. അങ്ങേയററത്തെ ദാരിദ്ര്യം അനുഭവപ്പെട്ടുവെങ്കിലും ഈ യുവ ശിഷ്യന്മാർ തെല്ലും കുലുങ്ങിയില്ല. ഗുരുദേവന്റെ ഉപദേശങ്ങൾ സ്വജീവിതത്തിൽ നടപ്പിൽവരുത്താൻ അവർ ഊണും ഉറക്കവുമുപേക്ഷിച്ച് അനേകകാലം അല്ലും പകലും സാധനയിലും ഭജനയിലും മുഴുകി. നരേന്ദ്രൻ അവരെ ഉജ്ജ്വലത്യാഗത്തിലേയ്ക്കും അനന്യഭക്തിയിലേയ്ക്കും നയിച്ചു. ഒരു നവജന്മത്തിന്റെ ക്ലേശങ്ങളെ അതിക്രമിച്ച്, ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയുടെ വെല്ലുവിളിയെ നേരിട്ട് വിജയംനേടി ഈ യുവശിഷ്യന്മാർ ഒരു നൂതനപ്രസ്ഥാനത്തിന്റെ പ്രവാചകന്മാരായി പ്രത്യക്ഷപ്പെട്ടു.

നരേന്ദ്രനാഥന്റെ വിശ്വവിഖ്യാതമായ വിവേകാനന്ദപദത്തിലേയ്ക്കുള്ള പ്രയാണം സുഗമമൊന്നുമായിരുന്നില്ല. ലോകത്തിന്റെ അംഗീകാരം ലഭിക്കുന്നതിനുമുമ്പ് അദ്ദേഹത്തിനു തീവ്രമായ മനോവേദനയും കായക്ലേശവും പട്ടിണിയും അനുഭവിക്കേണ്ടിവന്നിട്ടുണ്ട്; ഒരു രക്തസാക്ഷിയുടെ യാതനകളിൽക്കൂടിയെല്ലാം കടന്നുപോരേണ്ടതായി വന്നിട്ടുണ്ട്. അദ്ധ്യാത്മശക്തിയും സാക്ഷാത്കാരവും സമ്പാദിച്ച യുവാവ്, തന്റെ സാക്ഷാത്കാരഫലങ്ങൾ സോത്സാഹം വിതരണം ചെയ്ത ത്യാഗിയും യോഗിയുമായി മാറി. ആത്മശക്തിയെ അദ്ദേഹം ലോകസേവനത്തിനായി ഉപയോഗിച്ചു. ശിഷ്യനായ നരേന്ദ്രൻ വിവേകാനന്ദാചാര്യനായി. ശ്രീരാമകൃഷ്ണന്റെ പാദതലത്തിൽ പാർത്തിരുന്ന നരേന്ദ്രൻ നിരവധി ശിഷ്യന്മാരുടെയും ഭക്തന്മാരുടെയും ഗുരുനാഥനായിത്തീർന്നു. ശ്രീരാമകൃഷ്ണന്റെ ശിഷ്യനായി അദ്ധ്യാത്മദീപം അന്വേഷിച്ചു നടന്ന നരേന്ദ്രൻതന്നെ ഇപ്പോൾ സാംക്രമികമായ ഒരു അദ്ധ്യാത്മപ്രഭയുടെ കേന്ദ്രമായി ഭവിച്ചു. നരേന്ദ്രനാഥൻ വിവേകാനന്ദയതിയായി രൂപാന്തരപ്പെട്ടു. ഗുരുനാഥന്റെ അദ്ധ്യാത്മപ്രഭാവം ശിഷ്യനിൽ സർവ്വത്ര വ്യാപിച്ചു

നില്ക്കുന്നു. എന്നാലിതു് ഒരു നാരംകൊണ്ടോ മാസംകൊണ്ടോ സാധിച്ചതല്ല എന്നു് നമുക്കു് വഴിയേ കാണാം. അതു് അനുക്രമം സംഭവിച്ച ഒരു പ്രക്രിയയുടെ പരിണതഫലമാണു്. അതിൽ അമാനുഷസിദ്ധികളൊന്നുമില്ല. തികച്ചും ഒരു മാനവകഥയാണതു്; സകല സത്യാന്വേഷികരംക്കും അത്യന്തം താല്പര്യജനകവുമാണു്.

അപ്രതിരോദ്ധ്യമായ ഇച്ഛാശക്തിയാൽ സ്വാമി വിവേകാനന്ദൻ അതിമഹത്തായ തന്റെ അദ്ധ്യാത്മജീവിതകൃത്യം പടുത്തുയർത്തുന്ന കാഴ്ചയാണു് നാമിനി കാണുന്നതു്. വിഷമങ്ങളെ നേരിടുന്നതും കീഴടക്കുന്നതും ക്ലേശങ്ങരം അനുഭവിക്കുന്നതും ഇവിടെ കാണാകുന്നു. പ്രബലവും ഉജ്ജ്വലവും അതേസമയം തികച്ചും മനുഷ്യത്വപൂർണ്ണവുമായ ഒരു വ്യക്തിത്വമാണു് നമ്മുടെ കൺമുമ്പിലെത്തുന്നതു്. ആ സന്നിധിയിൽ ജീവിതമത്സരങ്ങരംക്കെല്ലാം അപ്പുറമുള്ള പരമശാന്തി അനുഭവപ്പെടുന്നു. കളിയും ചിരിയും നേരമ്പോക്കും ആ ജീവിതത്തിലുണ്ടു്; അദ്ദേഹം ജീവിതത്തെ ഇഷ്ടപ്പെട്ടു. അകക്കാമ്പിൽ എന്നും അദ്ദേഹം ദക്ഷിണേശ്വരത്തെ ബാലൻതന്നെ ആയിരുന്നു. എന്നാൽ കളികരംക്കും ഫലിതങ്ങരംക്കുമിടയ്ക്കു് എപ്പോഴാണു് ആദ്ധ്യാത്മികാനുഭൂതികളുടെ അത്യുച്ചതലങ്ങളിലേയ്ക്കു പറന്നുപോവുകയെന്നോ അദ്ധ്യാത്മവിഹായസ്സിൽനിന്നു താഴോട്ടിറങ്ങിവന്നു ചിരിച്ചുമറിയുകയെന്നോ ആർക്കും നിശ്ചയമുണ്ടായിരുന്നില്ല. ഏതു നേരത്തും അദ്ദേഹം ത്യാഗിയും പ്രവാചകനും ആചാര്യനും ആയിരുന്നതാനും. അദ്ദേഹത്തിന്റെ ആത്മാവു് ഏതുപൊഴുതും ഈശ്വരസന്നിധിയിലും, ചിന്തയും സ്നേഹവുമെല്ലാം മാനവസേവനത്തിലും ആയിരുന്നു എന്നു തോന്നും.

മഹാപുരുഷന്മാരുടെ നിർയ്യാണം അപാരമായ സന്താപത്തിനു് കാരണമാണെന്നിരുന്നാലും ആയതു്, പരമലക്ഷ്യത്തിലെത്തിച്ചേരാൻ അനുയായികരംക്കു് ശക്തിയായ ഒരു പ്രചോദനം നൽകുകയും ചെയ്യുന്നു. ശ്രീരാമകൃഷ്ണന്റെ തിരോഭാവത്തിനുശേഷം അദ്ദേഹത്തിന്റെ ഭക്തന്മാർക്കും ശിഷ്യന്മാർക്കും സംഭവിച്ചതും അപ്രകാരംതന്നെയാണു്. പരമപദത്തിലെത്താനുള്ള തീവ്രമായ ഒരാവേശം അവരെ ബാധിച്ചു. ദക്ഷിണേശ്വരത്തിലെ യോഗീശ്വരന്റെ അദ്ധ്യാത്മശക്തി അദ്ദേഹത്തിന്റെ ദേഹനാശത്തോടെ നശിക്കുകയില്ലെന്ന ബോധം അവരെ പ്രോത്സാഹിപ്പിച്ചു. ആ അദ്ധ്യാത്മസരിത്തു് നിത്യനിരന്തരമായി പ്രവഹിച്ചുകൊണ്ടിരിക്കും എന്ന വിശ്വാസം അവർക്കു് പിൻബലമേകി. ആ സ്രോതസ്സിനു പ്രവഹിക്കാനുള്ള ചാലുകരം ഈ ഭക്തന്മാരുടെ ഉരംക്കാമ്പുകളും ശിഷ്യന്മാരുടെ പ്രാണങ്ങളുമായിരുന്നു. ആചാര്യന്റെ സ്പർശനംകൊണ്ടു് ലോകം അനിത്യവും അസുഖവുമാണെന്നു് ഇവർ ശരിക്കും കണ്ടു

കഴിഞ്ഞിരുന്നു. ഗുരുദേവൻെറ മഹാസമാധിക്കുശേഷം എന്തു ചെയ്യേണ്ടുവെന്നറിയാതെ ആദ്യം ശിഷ്യന്മാർ കുറഞ്ഞൊന്നു കുഴങ്ങി. അദ്ദേഹത്തിൻെറ വേർപാട് ഒരു നിലയ്ക്കു പറഞ്ഞാൽ ഏറെനാളായി പ്രതീക്ഷിതമായിരുന്നെങ്കിലും വേറൊരു നിലയ്ക്കു് അപ്രതീക്ഷിതവുമായിരുന്നു. അവരുടെ സങ്കടത്തിന്നു് അതിരു ണ്ടായിരുന്നില്ല.

കാശീപുരോദ്യാനത്തിൻെറ വാടകച്ചീട്ടിൻെറ കാലാവധി തീരാൻ രണ്ടാഴ്ചകൂടി ഉണ്ടായിരുന്നു. താരകനും ലാട്ടുവും വൃദ്ധഗോപാലനും നേരത്തേതന്നെ വീടുവെടിഞ്ഞു് അവിടെയായിരുന്നു താമസം. ധ്യാനകീർത്തനങ്ങൾക്കും സംഭാഷണങ്ങൾക്കുമായി മററു യുവാക്കന്മാർ ദിവസവും അവിടെ വരുകയും അധികസമയവും അവിടെത്തന്നെ ചെലവഴിക്കയും ചെയ്തുപോന്നു. അവരുടെ സംഭാഷണത്തിനു് ഒരു വിഷയമേ ഉണ്ടായിരുന്നുള്ളു – അവരുടെ ഗുരുദേവൻ. ശ്രീരാമകൃഷ്ണൻെറ അന്ത്യലീലാരംഗമായ ഈ ഉദ്യാനത്തിൽവെച്ചു് അവർ വീണ്ടുംവീണ്ടും തമ്മിൽത്തമ്മിൽ അവസാനനാളുകളെക്കുറിച്ചും, തങ്ങൾ സാനന്ദം ഗുരുദേവനുമൊരുമിച്ചു് ദക്ഷിണേശ്വരത്തു നയിച്ച നാളുകളെക്കുറിച്ചും സംസാരിച്ചു. ആചാര്യചരണങ്ങളുടെ ജീവിതത്തിലെ അത്യദ്ഭുതസംഭവങ്ങൾ നരേന്ദ്രൻ ഹൃദയസ്പൃക്കാകുംവണ്ണം വർണ്ണിച്ചു; ശ്രോതാക്കൾ ആനന്ദനിർവൃതരായി. ആ അന്തരീക്ഷമെങ്ങും ഒരദൃശ്യശക്തി തങ്ങിനിന്നു; അവിടെ അദ്ഭുതകരമായ ഊർജ്ജസ്വലതയും ഉത്തേജനവും അനുഭൂതമായി.

ശ്രീരാമകൃഷ്ണൻെറ നിര്യാണത്തിനുശേഷം ഒരാഴ്ച കഴിഞ്ഞു് അദ്ദേഹത്തിൻെറ ദർശനം നരേന്ദ്രനു് ലഭിക്കുകയുണ്ടായി. നരേന്ദ്രനു് ഒരിക്കലും വിസ്മരിക്കാനാവാത്ത ഒരനുഭവമായിരുന്നു അതു്. ഒരു ദിവസം രാത്രി ഹരീശൻ എന്നു പേരായ സതീർത്ഥ്യനുമൊരുമിച്ചു് നരേന്ദ്രൻ, കാശീപുരോദ്യാനത്തിലെ ചെറിയ കുളത്തിനു സമീപം, തങ്ങൾക്കേർപ്പെട്ട അപരിഹാര്യമായ നഷ്ടത്തെക്കുറിച്ചു സംസാരിച്ചുകൊണ്ടു നില്ക്കുകയായിരുന്നു. നേരം ഏകദേശം എട്ടു മണിയായിരിക്കും. അവരങ്ങനെ നില്ക്കെ, പെട്ടെന്നു്, തിളങ്ങുന്ന ഒരു രൂപം തുണികൊണ്ടു മൂടി, പടിക്കൽനിന്നും നടപ്പാതയിൽക്കൂടി തങ്ങളുടെ അടുത്തേയ്ക്കു വരുന്നതായി നരേന്ദ്രൻ കണ്ടു. ഗുരുദേവനായിരിക്കുമോ അതു്? എന്തോ ഭ്രാന്തിദൃശ്യമായിരിക്കാം എന്നു കരുതി നരേന്ദ്രൻ മിണ്ടാതെ നിന്നു. അപ്പോൾ കേൾക്കാം സഹചരൻ പരുപരുത്ത സ്വരത്തിൽ മെല്ലെ, 'എന്താണതു്' എന്നു ചോദിക്കുന്നതു്. അപ്പോൾ നരേന്ദ്രൻ 'ആരവിടെ' എന്നു് ഉറക്കെ വിളിച്ചുചോദിച്ചു. അദ്ദേഹത്തിൻെറ ശബ്ദം കേട്ടു് എന്താണു സംഗതി എന്നറിയാൻ കെട്ടിടത്തിനകത്തു

നിന്നും മററാളുകൾ ഓടിയെത്തി. പക്ഷേ വൈകിപ്പോയി. അവർ നില്ക്കുന്നിടത്തുനിന്നും പത്തുവാരയകലത്ത് മുല്ലവല്ലിക്കാട്ടിനടുത്തെത്തി ആ ദിവ്യരൂപം മറഞ്ഞു. വിളക്കുംകൊണ്ടു വന്ന് തോട്ടത്തിന്റെ മുക്കിലും മൂലയിലും അവർ തേടി; പക്ഷേ ഒന്നും കാണാൻ കഴിഞ്ഞില്ല. നരേന്ദ്രന് അത് അവിസ്മരണീയമായ ഒരു ദർശനമായിരുന്നു. ശ്രീരാമകൃഷ്ണന്റെ ദേഹവിയോഗത്തിനുശേഷം ശ്രീ ശാരദാദേവി വളകൾ ഊരിവെയ്ക്കാനും വിധവയ്ക്കുചിതമായ വേഷം ധരിക്കാനും തുടങ്ങിയപ്പോൾ ശ്രീരാമകൃഷ്ണൻ ദേവിയുടെ മുമ്പിൽ പ്രത്യക്ഷമായി വൈധവ്യചിഹ്നം സ്വീകരിക്കുന്നത് നിരോധിക്കുകയുണ്ടായി എന്നതും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ: 'ഞാൻ മരിച്ചിട്ടില്ല' എന്നദ്ദേഹം അരുളി. ആ ദർശനത്തിനുശേഷം ആജീവനാന്തം ദേവി സുമംഗലികളെപ്പോലെ പൊൻവള ഇടുകയും ചുവന്ന കരയുള്ള പുടവ ഉടുക്കുകയും ചെയ്തുപോന്നു. മററ് അവസരങ്ങളിലും ദേവിക്ക് ശ്രീരാമകൃഷ്ണന്റെ ദർശനങ്ങൾ ലഭിച്ചിട്ടുണ്ട്.

ശ്രീരാമകൃഷ്ണന്റെ ശരീരം ദഹിപ്പിച്ചശേഷം അസ്ഥിയും ഭസ്മവും ഒരു താമ്രകലശത്തിൽ സഞ്ചയിച്ചുവെച്ചു. ആ കലശം അദ്ദേഹം രോഗഗ്രസ്തനായി കിടന്ന മുറിയിൽ സൂക്ഷിക്കപ്പെട്ടു. ഭൗതികാവശിഷ്ടങ്ങൾ തല്ക്കാലം കാശീപുരോദ്യാനത്തിൽ സൂക്ഷിക്കണമെന്നും പിന്നീട് ഗംഗാതീരത്തിലേയ്ക്ക് മാററി സ്ഥാപിക്കണം എന്നുമായിരുന്നു ഗൃഹസ്ഥഭക്തന്മാരും യുവശിഷ്യന്മാരും തമ്മിൽ പറഞ്ഞു തീരുമാനിച്ചിരുന്നത്. പക്ഷേ പണമില്ലാഞ്ഞ് അവക്ക് ഉദ്ദേശിച്ച സ്ഥലം വാങ്ങാൻ കഴിഞ്ഞില്ല. കല്ക്കത്താ നഗരത്തിന്റെ ഒരു പ്രാന്തമായ കാങ്കുർഗാച്ചിയിൽ രാമചന്ദ്രദത്തൻ പണിചെയ്യിച്ച കുടീരത്തിൽ ഭൗതികാവശിഷ്ടങ്ങൾ നിക്ഷേപിക്കണം എന്ന് രാമചന്ദ്രദത്തനും ദേവേന്ദ്രനാഥമസുംദാരും നിത്യഗോപാലനും മററു ഗൃഹസ്ഥഭക്തന്മാരും ചേർന്ന് ആവശ്യപ്പെട്ടു. യുവശിഷ്യന്മാക്ക് അതിന് സമ്മതമുണ്ടായിരുന്നില്ല. ഇരുകൂട്ടരും തമ്മിൽ തക്കമായി; വലിയ ക്ഷോഭത്തോടെയുള്ള വാദകോലാഹലം നടന്നു. ശശിയും നിരഞ്ജനനും അവശിഷ്ടങ്ങളുടെ കാവല്ക്കാരും സൂക്ഷിപ്പുകാരുമായി നിലയുറപ്പിച്ചു. അവരിലൊരാൾ വാശിയിലും അപരൻ കൈയ്യൂക്കിലും മികച്ചവനായിരുന്നു; തങ്ങളുടെ ഉദ്ദേശം സാധിക്കുന്നതിന് എന്തു ഭവിഷ്യത്തും നേരിടാൻ അവർ തയ്യാറായി. ഈ ദുർഘടത്തിൽ വാദികൾ നരേന്ദ്രന്റെ സഹായം തേടി. അദ്ദേഹം ശശിമുതൽപേരോടു പറഞ്ഞു: 'സഹോദരരേ, കാര്യവിവരമുള്ളവരാകുവിൻ. ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാർ അദ്ദേഹത്തിന്റെ ചാരത്തിനുവേണ്ടി തമ്മിൽത്തല്ലി എന്നു പറയാൻ ഇടവരാതിരിക്കട്ടെ. ചാരം അവക്കു കൊടുത്തേക്കു. നമുക്കു

നമ്മുടെ ജീവിതം ഗുരുദേവൻെറ ഉപദേശമനുസരിച്ച് രൂപപ്പെ ടുത്താം. നാം അദ്ദേഹത്തിൻെറ ആദർശങ്ങളെ യഥാർത്ഥമായി ആദ രിക്കുകയും അതനുസരിച്ചു ജീവിക്കുകയും ചെയ്യുന്നപക്ഷം അദ്ദേഹ ത്തിൻെറ അവശിഷ്ടങ്ങളെ വെറുതെ പൂജിക്കുന്നതിലും കൂടുതൽ നല്ല കാര്യം നാം ചെയ്യുന്നതായിരിക്കും.' അതനുസരിച്ച് അവ ശിഷ്ടങ്ങൾ ഗൃഹസ്ഥന്മാർക്ക് കൈമാറുന്നതിന് ഒരു ദിവസം നിശ്ചയിച്ചു. പക്ഷേ കൊടുക്കുന്നതിനുമുമ്പായി നരേന്ദ്രൻ വിചാ രിച്ചു: 'അതു വയ്യ; ഗുരുദേവൻെറ ഭൗതികാവശിഷ്ടങ്ങൾ മുഴുവനും അവർക്കു കൊടുക്കാൻ വയ്യ. അവർക്കു പാതി മാത്രമേ കൊടുക്കാവൂ!' കലശം എടുത്തു കൊണ്ടുവരാൻ അദ്ദേഹം സതീർത്ഥ്യരോട് ആവശ്യ പ്പെട്ടു, അവർ കൊണ്ടുവന്നു. നരേന്ദ്രൻെറ നിർദ്ദേശപ്രകാരം അതു തുറന്ന് അതിലെ വലിയ അസ്ഥികൾ പുറത്തെടുത്തു. നരനും സതീർത്ഥ്യരും അവശിഷ്ടത്തിൽനിന്നും ചെറിയൊരു ശകലംവീതം കഴിച്ചു; അതിൻഫലമായി അന്നുരാത്രി അവർക്ക് ഗാഢമായ ധ്യാനമുണ്ടായി. ഇക്കഥയൊന്നുമറിയാതെ ശിഷ്യന്മാർ കലശം ഏറ്റുവാങ്ങി. ശിഷ്യന്മാർ മാറി മാറി തലയിൽ ചുമന്നുകൊണ്ടു് കലശം കാങ്കുർഗാച്ചിയിൽ കൊണ്ടുപോയി; അവിടെ അതു് വേണ്ട ചടങ്ങുകളോടുകൂടി സ്ഥാപിക്കപ്പെടുകയും ചെയ്തു. ഗുരു ദേവൻെറ ഭൗതികാവശിഷ്ടങ്ങൾ ഭൂമിയിൽ കുഴിച്ചുവെച്ച് അതിൻ മീതെ മണ്ണ് അടിച്ചുറപ്പിക്കുന്നതു കണ്ടപ്പോൾ ശശി കരഞ്ഞു പോയി. അദ്ദേഹം പിന്നീടിവിധം പറഞ്ഞു: 'അവർ ഞങ്ങളുടെ ഹൃദയം തട്ടിത്തകർക്കുകയാണ് എന്നു ഞങ്ങൾക്ക് തോന്നിപ്പോയി.'

ഭൗതികാവശിഷ്ടങ്ങൾ നിക്ഷേപിച്ച സ്ഥാനത്തു് പില്ക്കാലം ഒരു ക്ഷേത്രം നിർമ്മിക്കപ്പെട്ടു. യോഗോദ്യാനം എന്നാണ തിനെ വിളിച്ചുവരുന്നതു്. ആണ്ടുതോറും അവിടെ ശ്രീരാമകൃഷ്ണൻെറ പേരിൽ ഒരുത്സവം നടത്തിവരുന്നു. സന്ന്യാസിശിഷ്യന്മാർ വേറെ എടുത്തുവെച്ച അസ്ഥികൾ ഒരു കലശത്തിലാക്കി ബലരാമബാബു വിൻെറ ഗൃഹത്തിൽ സൂക്ഷിച്ചു. ശ്രീ മാതൃദേവി അധികം താമസി യാതെ വൃന്ദാവനം തുടങ്ങിയ സ്ഥലങ്ങളിലേയ്ക്കു് ഒരു തീർത്ഥയാത്ര പുറപ്പെട്ടു. തത്സമയം ദേവി ഈ കലശവും കൂടെക്കൊണ്ടുപോയി. ദിവസവും ദേവി അതിനെ ആരാധിക്കുകയും അതിൽ ഗുരുദേവൻെറ സാന്നിദ്ധ്യം ദർശിക്കുകയും ചെയ്തു. ഹൈന്ദവാചാരപ്രകാരം ഹരി ദ്വാരംമുതലായ തീർത്ഥസ്ഥലങ്ങളിൽ ഗംഗയിൽ നിക്ഷേപിക്കുന്ന തിനായി അവശിഷ്ടത്തിൽനിന്നും ചെറിയ ഭാഗങ്ങൾ അയയ്ക്കപ്പെട്ടു. ഒരു വർഷം കഴിഞ്ഞു് മാതൃദേവി മടങ്ങി എത്തിയപ്പോൾ ദേവി കലശം നരേന്ദ്രനെ ഏല്പിച്ചു.

സന്ന്യാസിശിഷ്യന്മാർ കാശീപുരത്തുനിന്നും വരാഹനഗരത്തിലേയ്ക്കു താമസം മാററിയപ്പോഠം അവർ ശ്രീരാമകൃഷ്ണൻെറ ഭൗതികാവശിഷ്ടങ്ങളും, അദ്ദേഹം ഉപയോഗിച്ചിരുന്ന കിടക്കയും തുണികളും പാത്രങ്ങളും പീഠങ്ങളും മററും അമൂല്യനിധികളായി ഒപ്പം കൊണ്ടുപോയി. പില്ക്കാലത്തു് അവർ മാറിത്താമസിച്ച ഇടങ്ങളിലേയ്ക്കെല്ലാം ഇവയും കൂടെക്കൊണ്ടാണു പോയതു്. ഇന്നും സംഘത്തിലെ സന്ന്യാസിമാർ ഭക്തിപുരസ്സരം അവ കാത്തുസൂക്ഷിക്കുന്നു. 1886 മുതൽ 1892 വരെ മഠം വരാഹനഗരത്തിലായിരുന്നു. 1892-ൽ മഠം ദക്ഷിണേശ്വരത്തിനുസമീപം ആലംബസ്സാറിലേയ്ക്കു മാററി; 1897 വരെ അതവിടെ തുടൎന്നു. അവിടെനിന്നും അതു് വരാഹനഗരത്തിനുനേരെ എതിർകരയിൽ, ഗംഗാതീരത്തു് നീലാംബരമുഖർജിയുടെ ഉദ്യാനഗൃഹത്തിലേയ്ക്കു് മാററി സ്ഥാപിച്ചു. വിവേകാനന്ദസ്വാമികഠം സോദരസന്ന്യാസിമാരുടെ ആവശ്യത്തിനായി വാങ്ങിയ ബേലൂരിലാണു് സംഘത്തിൻെറ സ്ഥിരമായ തലസ്ഥാനമിപ്പോഠം. ബേലൂർ, ശ്രീരാമകൃഷ്ണനു വളരെ പ്രിയമായിരുന്ന ഗംഗയുടെ തീരത്താണു്. അതിമനോഹരവും വിശാലവുമായ ഒരു സ്ഥാനമാണു് ബേലൂർമഠം. നീലാംബരബാബുവിൻെറ ഉദ്യാനഗൃഹത്തിൽനിന്നും ഗുരുദേവൻെറ ഭൗതികാവശിഷ്ടങ്ങഠം ബേലൂർമഠത്തിലേയ്ക്കു വഹിച്ചുകൊണ്ടുപോയതു് വിവേകാനന്ദസ്വാമികളാണു്. അതവിടെ കൊണ്ടുവെച്ചശേഷം കണ്ണീരോടെ അദ്ദേഹം ഇപ്രകാരം പറഞ്ഞു: 'ഇപ്പോഠം ഞാൻ ഗുരുദേവനെ ഇവിടെ കൊണ്ടുവന്നു. അദ്ദേഹം ആചന്ദ്രതാരം ഇവിടെ വാഴും.' കാശീപുരോദ്യാനത്തിൽ രോഗഗ്രസ്തനായി കിടക്കുമ്പോഠം ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്ത ഈ വാക്കുകഠം സ്വാമിജി അശ്രുപൂർണ്ണാക്ഷനായി സ്മരിച്ചു: 'നീയെന്നെ എവിടെക്കൊണ്ടുപോയാലും അവിടെ ഞാൻ പാൎക്കും.'

നമുക്കു കാശീപുരത്തിലേയ്ക്കു മടങ്ങാം. വാടകയുടെ കാലാവധി തീൎന്നു് കെട്ടിടം ഒഴിഞ്ഞുകൊടുക്കേണ്ട ഘട്ടം വന്നപ്പോഠം, സന്ന്യസിക്കാൻ വന്നിട്ടുള്ള യുവാക്കന്മാരുടെ ഭാവിയെന്തു് എന്ന പ്രശ്നം സ്വാഭാവികമായും ഉദിച്ചു. അവരിൽ ചിലർ, താരകൻ, ലാട്ടു, വൃദ്ധഗോപാലൻ എന്നിവർ, നേരത്തേതന്നെ ഗൃഹത്തെയും സ്വജനങ്ങളെയും ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. ലാട്ടുവും യോഗിനും മാതൃദേവിയോടൊന്നിച്ചു് വൃന്ദാവനത്തിൽ പോയി. ഏറെത്താമസിയാതെ താരകനും അവിടേയ്ക്കെത്തി. യുവശിഷ്യന്മാർ ഉടൻതന്നെ സന്ന്യസിക്കണം എന്നു് നരേന്ദ്രൻ ആഗ്രഹിച്ചു, നിശ്ചയിച്ചു. ഇവരോടുള്ള സഹതാപംമൂലം ചില ഗൃഹസ്ഥശിഷ്യന്മാർ ഈവിധം ആലോചനയായി: 'അവരെങ്ങനെ കഴിഞ്ഞുകൂടും? സാധാരണഭിക്ഷുക്കളെപ്പോലെ അലഞ്ഞു നടക്കാൻ ഇവരെ അനുവദിച്ചുകൂടാ. ഭാസുരമായ ഭാവിയുള്ള യുവാക്കന്മാരാണിവരെല്ലാം. അവർ അവരുടെ

വീട്ടുകളിലേയ്ക്കു മടങ്ങിപ്പോകട്ടെ. അതാണ് ഏറ്റവും പററിയ കാര്യം. അങ്ങനെ ചെയ്താൽ അവക്കും അവരുടെ സ്വജനങ്ങൾക്കും സന്തോഷമാകും.' ശ്രീരാമകൃഷ്ണൻെറ സമ്പൂർണ്ണത്യാഗമെന്ന മഹനീയാദർശം വരിച്ചുകഴിഞ്ഞ ഈ യുവാക്കന്മാക്ക് ഗൃഹത്തിലേയ്ക്കു തിരിച്ചുപോവുക സാദ്ധ്യമല്ല എന്ന് വേറെ ചിലർ വ്യക്തമായി കണ്ടു.

ശ്രീരാമകൃഷ്ണൻ ശയ്യാവലംബിയായി കിടക്കുമ്പോൾ അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന യുവാക്കന്മാരിൽ പലരും കലാശാലാവിദ്യാത്ഥികളായിരുന്നു. അവരുടെ മാതാപിതാക്കന്മാരും രക്ഷാകത്താക്കന്മാരും അവരെ തിരിച്ചുകിട്ടാനുള്ള ഉത്കണ്ഠയാൽ പഠിത്തം തുടൎന്നടത്താൻ അവരെ നിബ്ബന്ധിച്ചു. വീട്ടുകാരുടെ ശക്തിമത്തായ നിബ്ബന്ധത്തിന് തൽക്കാലം വഴങ്ങി ചില യുവാക്കന്മാർ തങ്ങളുടെ സ്വജനങ്ങളെ പ്രീതിപ്പെടുത്തുന്നതിനും പഠിത്തം പൂത്തിയാക്കുന്നതിനുമായി വീട്ടിലേയ്ക്കു മടങ്ങിപ്പോയി. പക്ഷേ മടങ്ങിപ്പോവുകയില്ല എന്ന് നിശ്ചയിച്ചുറച്ചുകഴിഞ്ഞവർ എങ്ങോട്ടു പോകും, എങ്ങനെ കഴിയും ? അവക്കു ജീവിക്കാനുള്ള വകയോ പാക്കാനൊരിടമോ ഇല്ല. ആ അവസരത്തിൽ ശ്രീരാമകൃഷ്ണൻെറ ഒരു ഗൃഹസ്ഥശിഷ്യനായ സുരേന്ദ്രനാഥമിത്രന് – ഇദ്ദേഹമായിരുന്നു ഗുരുദേവൻെറ ചികിത്സയ്ക്കുവേണ്ട ചെലവിൽ അധികഭാഗവും വഹിച്ചിരുന്നത് – ഒരു അദ്ഭുതദശനമുണ്ടായി. ഒരു സായാഹ്നത്തിൽ ശ്രീരാമകൃഷ്ണൻ സുരേന്ദ്രനാഥൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ട്, വിഷമിച്ചുവലയുന്ന തൻെറ ശിഷ്യന്മാരെ സഹായിക്കാൻ നിർദ്ദേശിച്ചു. സുരേന്ദ്രൻ ഉടൻതന്നെ ആ യുവാക്കന്മാരുടെ സമീപമെത്തി ഇപ്രകാരം പറഞ്ഞു: 'അനിയന്മാരെ, നിങ്ങളെങ്ങോട്ടുപോകും? നിങ്ങൾക്കൊരുമിച്ചുതാമസിക്കാൻ ഒരു വീടു ഞാൻ വാടകയ്ക്കെടുക്കാം; അവിടെ ഗൃഹസ്ഥരായ ഞങ്ങൾക്ക് ഇടയ്ക്കിടെ വന്ന് ഞങ്ങളുടെ സാംസാരികക്ലേശങ്ങൾ വിസ്മരിക്കാൻ സൗകര്യവും കിട്ടുമല്ലോ. കാശീപുരോദ്യാനത്തിലെ ചെലവിനുവേണ്ടി ഞാൻ കുറച്ചെന്തോ കൊടുത്തിരുന്നു. ആ സഹായം സസന്തോഷം ഞാൻ തുടൎന്നല്ലാം; അങ്ങനെ നിങ്ങൾക്ക് ഒരു കെട്ടിടം വാടകയ്ക്കെടുത്ത് എളിയ തോതിൽ ജീവിക്കാം.' നരേന്ദ്രൻ വികാരതരളിതനായി.

ആ അവസരത്തിൽ താരകൻ വൃന്ദാവനത്തിൽനിന്നും മടങ്ങിയെത്തി. നരേന്ദ്രനും താരകനുംകൂടി സന്ന്യാസിമാക്ക് പാക്കാൻ ഒരു കെട്ടിടം തേടി പുറപ്പെട്ടു. വളരെയൊക്കെ തേടി; ഒടുവിൽ കല്ക്കത്തയ്ക്കും ദക്ഷിണേശ്വരത്തിനും നടുക്കായി വരാഹനഗരത്തിൽ ഒരു കെട്ടിടം കണ്ടെത്തി. അതു് വളരെ പഴക്കം ചെന്നതും ഇരുളടഞ്ഞതും ഇടിഞ്ഞുപൊളിഞ്ഞതുമായിരുന്നു; പോരെങ്കിൽ, ഭൂതബാധയുള്ളതു് എന്നു പേരുകേട്ടതും. അതൊരു രണ്ടുനിലക്കെട്ടിടമായി

രുന്നു. താഴത്തെ നില പന്നികളുടെയും പാമ്പുകളുടെയും സങ്കേതവും. പടിപ്പുര പണ്ടേ പൊളിഞ്ഞു വീണുപോയി. രണ്ടാംനിലയുടെ മുൻവശത്തെ വരാന്ത പൊട്ടിപ്പൊളിഞ്ഞാണു കിടന്നിരുന്നതു്. സന്ന്യാസിമാർ താമസിക്കാനുപയോഗിച്ചിരുന്ന പ്രധാനമുറി വല്ലാതെ തകർന്നിരുന്നു. ഈ സന്ന്യാസിമാരല്ലാതെ വേറാരും അവിടെ താമസിക്കാൻ ഒരുമ്പെട്ടമായിരുന്നില്ല. ഈ കെട്ടിടത്തിനു കിഴക്കുമാറി മുമ്പു് പൂജാമുറിയായി ഉപയോഗിച്ചിരുന്ന ഒരു കെട്ടിടമുണ്ടായിരുന്നു. പടിഞ്ഞാറുവശത്തു് കാടും കളയും കയറി മൂടിയ ഒരു തോട്ടം. പിന്നിൽ പായൽകൊണ്ടു മൂടിയ ഒരു കുളം; അതു കൊതുകിനു പെരുകാനുള്ള ഒരു സ്ഥാനമായിരുന്നു. ആകപ്പാടെ ഭയം ജനിപ്പിക്കുന്ന ഒരിടം.

ശ്രീരാമകൃഷ്ണൻെറ ശരീരം ദഹിപ്പിച്ച ശ്മശാനത്തിനും ഗംഗയ്ക്കും സമീപസ്ഥിതമായതുകൊണ്ടും വാടക കുറവായതുകൊണ്ടുമാണു് ഈ ഭയാനകസ്ഥാനം തെരഞ്ഞെടുത്തതു്. നഗരത്തിലെ കോലാഹലങ്ങളിൽനിന്നും ഒഴിഞ്ഞു് ഈ ഏകാന്തതയിൽ, ശല്യമൊന്നും കൂടാതെ സാധനഭജനകളിൽ ഏർപ്പെടാൻ കഴിഞ്ഞതുകൊണ്ടു് സന്ന്യാസിമാക്കു് സന്തോഷമായി. പത്തു രൂപയായിരുന്നു കെട്ടിടത്തിനു് മാസംതോറും വാടക.

ആദ്യം താരകനും വൃദ്ധഗോപാലനും മാത്രമാണു് പുതിയ സ്ഥലത്തു താമസമാക്കിയതു്. മററുചിലർ തൽക്കാലത്തേയ്ക്കു് അവരുടെ വീടുകളിലേയ്ക്കു മടങ്ങിപ്പോയിരുന്നു. വേറെ ചിലർ തീർത്ഥാടനം ചെയ്യുകയായിരുന്നു. രാഖാൽ മോൺഘീറിലായിരുന്നു ആ അവസരത്തിൽ. കാളിയും യോഗിനും ലാട്ടുവും ശ്രീ മാതൃദേവിയോടൊന്നിച്ചു് വൃന്ദാവനത്തിലായിരുന്നു ആയിടയ്ക്കു്. ഗൃഹത്തെ എന്നെന്നേയ്ക്കുമായി ഉപേക്ഷിച്ചു് ത്യാഗജീവിതം വരിക്കുംമുമ്പു് ഗൃഹകാര്യങ്ങൾ ക്രമപ്പെടുത്തുന്നതിനു് നരേന്ദ്രനു് വീട്ടിൽ പോകേണ്ടതായിവന്നു. വീടിനെ സംബന്ധിച്ചു് കോടതിയിൽ ഒരു വ്യവഹാരം നടന്നുകൊണ്ടിരുന്നു. വീട്ടിലെ കാരണവർ എന്ന നിലയ്ക്കു് കേസ് വാദം നടക്കുന്ന ദിവസങ്ങളിൽ നരേന്ദ്രനു് കോടതിയിൽ ഹാജരാകാതെ നിവൃത്തിയുണ്ടായിരുന്നില്ല. എന്നിരുന്നാലും മററു യുവാക്കന്മാരെപ്പോലെ നരേന്ദ്രനും കൂടെക്കൂടെ വരാഹനഗരത്തിൽ പൊയ്ക്കൊണ്ടിരുന്നു. ഒട്ടു മിക്കദിവസവും രാത്രി അവിടെത്തന്നെ കഴിച്ചുകൂട്ടി; പലപ്പോഴും പകൽസമയത്തു് വളരെ നേരവും.

ഈ യുവാക്കന്മാർ യഥാകാലം രാമകൃഷ്ണസംഘമായി സംഘടിക്കാൻ പ്രധാനഹേതുഭൂതൻ നരേന്ദ്രനാകുന്നു. ഗൃഹകാര്യങ്ങൾ ഒന്നൊതുക്കി പുറത്തു കടക്കാൻ അവസരം കിട്ടിയതോടെ നരേന്ദ്രൻ, പഠിത്തം തുടരാൻ മടങ്ങിപ്പോയിരുന്ന സതീർത്ഥ്യരുടെ ഗൃഹ

ങ്ങളിൽ ചെന്നു് അവരോടു് വരാഹനഗരത്തിലേയ്ക്കു മടങ്ങിവരാൻ അത്യാവേശപൂർവ്വം ഉപദേശിച്ചു. തന്നോടൊപ്പം അവർ മഠത്തിലേയ്ക്കു് മടങ്ങാൻ സന്നദ്ധരാകുന്നതുവരെ നരേന്ദ്രൻ അവരുമായി വാദിച്ചു. ഒരിക്കൽ മഠത്തിൽ എത്തിക്കഴിഞ്ഞാൽപ്പിന്നെ അവക്കു് നരൻെറ സങ്കീർത്തനങ്ങളുടെയും സംഭാഷണങ്ങളുടെയും അദ്ധ്യാത്മവേഗം എതിർത്തുനില്ക്കാൻ സാദ്ധ്യമായിരുന്നില്ല. ദിവംഗതനായ തങ്ങളുടെ ഗുരുദേവൻെറ മഹത്ത്വത്തെയും ത്യാഗത്തെയും കുറിച്ചു് വികാരാവേശത്തോടും ആത്മാർത്ഥതയോടും കൂടി നരേന്ദ്രൻ ഹൃദയസ്പൃക്കായി വർണ്ണിക്കുന്നതു കേട്ടാൽ എന്തെങ്കിലും സന്ദേഹങ്ങളുണ്ടായിരുന്നെങ്കിൽ അവയൊക്കെ പറപറക്കും.

നരേന്ദ്രനൊരു അദ്ധ്യാത്മകേസരിയായിരുന്നു. സതീർത്ഥ്യന്മാർ അദ്ദേഹത്തെ തങ്ങളുടെ നേതാവായി സ്വീകരിച്ചു. ഗുരുനാഥൻ അങ്ങനെ ചെയ്യാൻ അവരെ ഉപദേശിച്ചിരുന്നതും, നരേന്ദ്രൻെറ വ്യക്തിവൈഭവവും മാത്രമല്ല അതിനുള്ള കാരണങ്ങൾ; പിന്നെയോ, നരേന്ദ്രനിൽക്കൂടി തങ്ങളുടെ ഗുരുനാഥൻെറ ശബ്ദം കേൾക്കുന്നതായി അവക്കു തോന്നിയതും അതിനൊരു മുഖ്യകാരണമാണു്. അങ്ങനെയൊക്കെയാണെങ്കിലും നരേന്ദ്രൻ അവരുടെ സോദരനും സഖാവുമായിരുന്നുതാനും. അവക്കു് അദ്ദേഹത്തോടുള്ള സ്നേഹം ഭക്തിയുടെ ഛായ കലന്നതായിരുന്നു. നരേന്ദ്രനെക്കുറിച്ചു ഗുരുനാഥൻ പറഞ്ഞിട്ടുള്ളതു് അവരെപ്പോഴും ഓർത്തു. ആത്മദർശനത്തിനുള്ള അത്യാകാംക്ഷമൂലം അവർ നരേന്ദ്രൻെറ നിർദ്ദേശങ്ങളെ തിരസ്കരിച്ചുകൊണ്ടു് കഠിനമായി തപശ്ചര്യകളിലേർപ്പെട്ടാൽ, 'ഗുരുദേവൻ തന്നെ നിങ്ങളെ എന്നെയേല്പിച്ചില്ലേ' എന്നു മാത്രം അദ്ദേഹം ചോദിക്കും. അദ്ദേഹത്തിൻെറ വ്യക്തിപ്രഭാവത്തിൽനിന്നും വിട്ടുനില്ക്കാൻ അവക്കു് അസാദ്ധ്യമായിരുന്നു. നരേന്ദ്രൻെറ മുഖവും വാക്കും കണ്ണും നടപ്പുമെല്ലാം അദ്ദേഹത്തിനു് അവരിലുള്ള വിശ്വാസത്തെ വിളിച്ചുപറഞ്ഞു; അവ അവരെ ഉത്തേജിപ്പിച്ചു. അദ്ദേഹം അവരെ ശകാരിക്കുന്ന രീതിയിൽപ്പോലും ഗുരുനാഥൻെറ പ്രതിരൂപം കാണുന്നതുപോലെ അവക്കു തോന്നി.

ഏതാണ്ടു് ഈ സന്ദർഭത്തിലുണ്ടായ ഒരു സംഭവം ആ യുവാക്കന്മാരുടെ ത്യാഗജീവിതനിശ്ചയത്തെ ദൃഢപ്പെടുത്തി. അവർ വരാഹനഗരത്തിലെത്തി ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ ബാബുരാമൻെറ അമ്മ അദ്ദേഹത്തിൻെറ ജന്മഗ്രാമമായ അനന്തപ്പൂരിലേയ്ക്കു് അവരെയെല്ലാം ക്ഷണിച്ചു. അവർ സോത്സാഹം ആ ക്ഷണം സ്വീകരിച്ചു. അനന്തപ്പൂരിൽവെച്ചു് അവരുടെ സമ്മിളിതമായ ത്യാഗാഗ്നി ആളിക്കത്തി. നരേന്ദ്രൻെറ വൈരാഗ്യാവേശം ആ അഗ്നിയിൽ ആജ്യം പകന്നു. ഗുരുദേവൻെറ ആത്മാവു് നരേന്ദ്ര

നിൽക്കൂടി സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നതായി അവർക്ക് തോന്നി. സന്ന്യാസജീവിതത്തിൻെറ മഹത്ത്വത്തെ മുന്നിൽ തിളങ്ങിക്കണ്ടുകൊണ്ട് അദ്ദേഹം ഉദ്ഘോഷിക്കും: 'യഥാർത്ഥമനുഷ്യരെ വാർത്തെടുക്കുകയെന്നതു നമുക്ക നമ്മുടെ ജീവിതലക്ഷ്യമായി സ്വീകരിക്കാം. നമ്മുടെ സാധന ഇതു മാത്രമാക്കാം. വ്യർത്ഥമായ വിദ്യാർജ്ജനമൊക്കെ വലിച്ചെറിയുവിൻ ! ലോകത്തിൻെറ പളപളപ്പ് ഞൊടിയിടപോലും നമ്മുടെ മനസ്സിനെ അടിപെടുത്താൻ ഇടയാകാതിരിക്കട്ടെ. ജീവിതത്തിൻെറ ലക്ഷ്യം ഈശ്വരസാക്ഷാത്കാരം മാത്രമാകുന്നു. ശ്രീരാമകൃഷ്ണൻെറ ജീവിതം കാണിച്ചുതന്ന മാതൃക അതാണ്. നമുക്ക് ഈശ്വരനെ കാണണം !' ഈ ആശയം ആ യുവാക്കന്മാരെ ആവേശിച്ചു. അവരുടെ മനസ്സും വിചാരവും ഒന്നായി. ആദ്ധ്യാത്മികമായ ഏതോ ഒരദൃശ്യശക്തിയാൽ സുദൃഢമായി സംബദ്ധരാണു തങ്ങളെന്ന് അവർക്കു തോന്നി. അവർ ഏകോദരസഹോദരന്മാരായി. അനന്തപ്പൂരിലെ ആ താമസത്തിനിടയ്ക്ക് അവരുടെ ദേഹവും മനസ്സും ആത്മാവും ഐക്യരൂപ്യം പ്രാപിച്ചതുപോലെയായി. ധ്യാനത്തിലും കീർത്തനത്തിലും പ്രാർത്ഥനയിലും നാളുകൾ നീങ്ങി. അവരുടെ സംഭാഷണത്തിൻെറ ഏക വിഷയം ഗുരുനാഥനായിരുന്നു. അദ്ദേഹത്തിൻെറ നാമം എല്ലാനേരവും അവരുടെ നാവിലും നെഞ്ചിലും വിളങ്ങി. ഏവരിലും ഒരുപോലെ ത്യാഗജീവിതം വരിയ്ക്കാനുള്ള ഒരാവേശം വ്യാപിച്ചു. പരസ്പരസമക്ഷം സന്ന്യാസവ്രതം സ്വീകരിക്കാൻ അവർ ആഗ്രഹിച്ചു. ആത്മമോക്ഷത്തിനും ലോകസംഗ്രഹത്തിനുംവേണ്ടി വൈരാഗ്യം വരിക്കാനുള്ള അവരുടെ നിശ്ചയം തീവ്രമായി. അവരിൽ ഓരോരുത്തനും അപരനിൽ ഉജ്ജ്വലമായ ആദ്ധ്യാത്മികത പ്രകാശിക്കുന്നതു കണ്ടു; അതു് അവരുടെ പരസ്പരസ്നേഹത്തെ സുദൃഢമാക്കി. അതു് അവശ്യംഭാവിയായിരുന്നുതാനും; എന്തെന്നാൽ ശ്രീരാമകൃഷ്ണൻെറ ആദർശം സ്ഥിരപ്രതിഷ്ഠമാകണമെന്നുള്ളതു്. ഈശ്വരനിശ്ചയമാണ്; അതു് കേവലം ഗുരുശിഷ്യപരമ്പരവഴിക്കോ ഒററയ്ക്കോ വേർവിട്ടോ നിയുക്തമായ ഒരു സംഘടനാരൂപത്തിലാണ് വേണ്ടിയിരുന്നതും.

ഇപ്രകാരം അനന്തപ്പൂരിലെ പ്രശാന്താന്തരീക്ഷത്തിൽ ആ സോദരന്മാരെ പരസ്പരം എന്നെന്നേയ്ക്കും ദൃഢമായി ബന്ധിക്കുന്ന മഹനീയസംഭവങ്ങൾ നടക്കുകയായിരുന്നു. അവരുടെ ഭജനകീർത്തനങ്ങൾകൊണ്ട് പാവനമായ ആ ഭവനത്തിൻെറ പരിസരത്തിൽ അവർ ഒരു നാൾ രാത്രിയിൽ ഒരു വലിയ ധുനി (അഗ്നികുണ്ഡം) ജ്വലിപ്പിച്ചു. നേരം കുറെ ഇരുട്ടിയശേഷമാണ് എല്ലാവരും അഗ്നികുണ്ഡത്തിനു ചുററും ഒരുമിച്ചു ചേർന്നതു്. മുകളിൽ താരാ

വിരാജിതമായ വിണ്ടലം; ചുററും ഏകാന്തനിശ്ശബ്ദതയും അവാച്യ ശാന്തിയും. ധ്യാനം വളരെനേരം നീണ്ടുനിന്നു. ധ്യാനത്തിൽനിന്നും ഇടയ്ക്കൊന്നുണർന്നപ്പോഠം നരേന്ദ്രൻ ക്രിസ്തുദേവൻെറ മഹനീയജീവിതം വർണ്ണിക്കാൻ തുടങ്ങി; അദ്ദേഹത്തിൻെറ അദ്ഭുതജനനവും കുരിശിലെ മരണവും ഉയിർത്തെഴുന്നേല്പും ചിത്രീകരിച്ചു. നരേന്ദ്രൻെറ വാഗ്‌വിലാസത്തിൽക്കൂടി ആ യുവയതികഠം, ഉയിർത്തെഴുന്നേററ യേശുനാഥൻെറ സുവിശേഷംവഴി ക്രിസ്തുമതത്തെ പൗലോസ് പുണ്യവാളനും മററും ദേശദേശാന്തരങ്ങളിൽ വ്യാപിപ്പിച്ച ആ ഭൂതകാലത്തിൽ പ്രവേശിച്ചു. സ്വയം ക്രിസ്തുവായിത്തീരാനും തദ്വാരാ ലോകകല്യാണത്തിനു തുണ നല്കാനും നരേന്ദ്രൻ സതീർത്ഥ്യരോട് ആവേശപൂർവ്വം അപേക്ഷിച്ചു; യേശുദേവൻ ചെയ്തതുമാതിരി സ്വയം ബലിയർപ്പിക്കാനും ഈശ്വരദർശനം സാധിക്കാനും ഉദ്ബോധിപ്പിച്ചു. പാവകൻ അവരുടെ ത്യാഗദീപ്തമുഖങ്ങളെ പ്രകാശമാനമാക്കിക്കൊണ്ടിരിക്കെ, ആ ജാതവേദസ്സിൻെറ സന്നിധിയിൽനിന്നുകൊണ്ട് ഈശ്വരസാക്ഷികമായി പരസ്പരസമക്ഷം, ആ പ്രശാന്തനിശാവേളയിൽ അവർ സന്ന്യാസവ്രതദീക്ഷ സ്വീകരിച്ചു. അന്തരീക്ഷം അവരുടെ ആദ്ധ്യാത്മികാവേശംകൊണ്ട് സ്പന്ദിക്കുംപോലെ തോന്നി. അദ്ഭുതമെന്നേ പറയേണ്ടു, അതു ക്രിസ്തുവിൻെറ തിരുവവതാരദിനമായിരുന്നു! ആ വസ്തുത പിന്നീടാണ് ആ സംയമികഠം അറിഞ്ഞതു്. വരാഹനഗരത്തിലേയ്ക്കു മടങ്ങുംമുമ്പ് ആ നവയോഗികഠം താരകേശ്വരത്തിൽ പോയി ത്യാഗീശ്വരനായ പരമശിവനെ ആരാധിച്ചു.

അവിടെനിന്നു മടങ്ങിയശേഷം ശരത്തും ശശിയും ഉടനടി വീടുവിട്ട് വരാഹനഗരമഠത്തിൽ ചേർന്നു. പിന്നെ വന്നു രാഖാലും നിരഞ്ജനനും ബാബുരാമനും കാളിയും. സുബോധനും ശാരദാപ്രസന്നനും പിന്നാലെ എത്തി. ശാരദാപ്രസന്നൻ അക്കൊല്ലം എഫ്. ഏ. പരീക്ഷ പാസ്സായതേ ഉള്ളു. നരനെ പിരിഞ്ഞിരിക്കാൻ കഴിയാത്ത ഗംഗാധരൻ കൂടെക്കൂടെ മഠത്തിൽ വന്നുകൊണ്ടിരുന്നു. ടിബററിലേയ്ക്ക് ഒരു തീർത്ഥയാത്ര പോയി മടങ്ങിവന്നശേഷം ഗംഗാധരൻ മഠത്തിൽ ചേർന്നു. കൂടെക്കൂടെ മഠം സന്ദർശിച്ചുകൊണ്ടിരുന്ന ഹരിയും തുളസിയും പില്ക്കാലം മഠത്തിലെ അന്തേവാസികളായി. ഇടയ്ക്കു വല്ലപ്പോഴും അടുത്ത സ്ഥലങ്ങളിലേയ്ക്കുണ്ടാനുമുള്ള ചില യാത്രകളൊഴിച്ചാൽ, പരിവ്രാജകജീവിതം ആരംഭിക്കുന്നതുവരെ, മൂന്നു കൊല്ലക്കാലം നരേന്ദ്രൻ അവക്ക് ആവേശവും നേതൃത്വവും നല്കിക്കൊണ്ട് അവരോടൊരുമിച്ചു വസിച്ചു. മാതൃദേവിയുടെകൂടെ വൃന്ദാവനത്തിൽ താമസിച്ചിരുന്ന യോഗിനും ലാട്ടുവും കല്ക്കത്തയിൽ മടങ്ങിയെത്തിയശേഷം സതീർത്ഥ്യരോടൊരുമിച്ച്

വരാഹനഗരമഠത്തിൽ താമസമാക്കി. ഇങ്ങനെ ഒരു കൊല്ലത്തിനുള്ളിൽ, ശ്രീരാമകൃഷ്ണനിൽനിന്നും ത്യാഗജീവിതത്തിനുള്ള പ്രചോദനം ലഭിച്ച യുവാക്കന്മാരേവരും വരാഹനഗരമഠത്തിൽ അന്തേവാസികളായിത്തീൎന്നു.

എന്തൊരു തപസ്സ്! യാചിക്കാൻ ഇഷ്ടമില്ലാഞ്ഞു്, യദൃച്ഛയാ വന്നുചേൎന്നതുകൊണ്ടു് അവർ ജീവിതം നയിച്ചു. ഗൃഹജോലികൾ, അവയിൽ ഏററവും താണതെന്നു കരുതപ്പെടുന്നവപോലും, ചെയ്യുന്നതിൽ അവർ മത്സരിച്ചു. ആഹാരത്തിനു യാതൊരു വകയുമില്ലാത്ത ദിനങ്ങൾ വിരളമായിരുന്നില്ല; എന്നിരുന്നാലും അവരുടെ ആദ്ധ്യാത്മികചൎച്ചകളും ധ്യാനഭജനകീൎത്തനങ്ങളും അനുസ്യൂതം നടന്നുപോന്നു. ദേഹധൎമ്മങ്ങൾ അവർ ഓൎമ്മിച്ചതേയില്ല. കൗപീനവും ഏതാനും കാവിത്തുണികളും മാത്രമായിരുന്നു അവരുടെ വേഷവിധാനം. കിടക്കാൻ വെറും തറയിൽ ഓരോ പായ് മാത്രം. ജപമാലയും ഒരു തംബുരുവും ദേവീദേവന്മാരുടെ ഏതാനും പടങ്ങളും ചുമരിൽ തൂക്കിയിട്ടിരുന്നു. അവരുടെ വായനശാലയിൽ ആകെ മൊത്തം ഒരു നൂറു പുസ്തകങ്ങൾ ഉണ്ടായിരുന്നിരിക്കും. പുറത്തേയ്ക്കു പോകുന്ന ആൎക്കെങ്കിലും മാനമായി വസ്ത്രധാരണം ചെയ്യാൻ വേണ്ടി ഒരു മുണ്ടും രണ്ടാംമുണ്ടും പൊതുസ്വത്തായിട്ടുണ്ടായിരുന്നു; അവ ഒരു അയയിൽ തൂക്കിയിട്ടിരുന്നു. സുരേന്ദ്രനാഥമിത്രൻ – സുരേശബാബു എന്നാണു് മഠത്തിലെ അന്തേവാസികൾ അദ്ദേഹത്തെ വിളിച്ചിരുന്നതു് — ആയിരുന്നു മഠത്തിന്റെയും മഠാംഗങ്ങളുടെയും പാലകനും പോഷകനും. ആദ്യം കൊടുത്തുവന്ന ചെറിയ സംഖ്യ ആവശ്യത്തിനു മതിയാകുന്നില്ല എന്നു കണ്ടപ്പോൾ അദ്ദേഹം തുക വൎദ്ധിപ്പിച്ചു. മാത്രമല്ല, മഠത്തിലെ സ്ഥിതിഗതികൾ രഹസ്യമായി അന്വേഷിച്ചറിയുകയും അന്തേവാസികളുടെ കഷ്ടാരിഷ്ടങ്ങൾ ആവതും കുറയ്ക്കാൻവേണ്ടി ഇടക്കിടെ പതിവായുള്ളതു കൂടാതെയും പണവും ആഹാരസാധനങ്ങളും അയച്ചുകൊടുക്കുകയും ചെയ്തിരുന്നു.

ചിലപ്പോൾ വേറൊരുതരം സന്ദൎശകർ മഠത്തിലെത്തും, ഈ യുവയതികളുടെ രക്ഷാകൎത്താക്കളോ ബന്ധുക്കളോ. ഇവരെ തിരിച്ചു വീട്ടിലേയ്ക്കു കൊണ്ടുപോകാമെന്നുള്ള ആശയോടുകൂടി ആയിരിക്കും അവർ വരുന്നതു്. അവർ വന്നു് അപേക്ഷിക്കും, കരയും, ഭീഷണിപ്പെടുത്തും; പക്ഷേ ഒക്കെ വെറുതെ. ആ യോഗികൾ ഒന്നിനും വഴങ്ങിയില്ല. അവരുടെ ത്യാഗം പരിപൂൎണ്ണവും അചഞ്ചലവുമായിരുന്നു. ഈശ്വരസാക്ഷാത്കാരമെന്ന ജീവിതലക്ഷ്യത്തിനു് വിലങ്ങായി നില്ക്കാൻ തങ്ങളുടെ അമ്മയോടുള്ള കടമയെപ്പോലും അവർ അനുവദിച്ചില്ല. രക്ഷാകൎത്താക്കൾക്കു് തങ്ങളുടെ മേലുള്ള അധികാരത്തെ അവർ പരസ്യ

മായി നിഷേധിച്ചു; എന്നിട്ട് മൗനം ഭജിച്ചു. നിരാശരായ രക്ഷിതാക്കരം നരേന്ദ്രനെയാണിതിനൊക്കെ പഴിച്ചതു്. അവർ പറയും: 'ഈ നാശത്തിനൊക്കെ കാരണം നരേന്ദ്രനാണു്. ഈ കുട്ടികരം വീട്ടിൽ വന്നു് പഠിക്കാൻ ആരംഭിച്ചതായിരുന്നു. അപ്പോരം ഇവൻ വന്നു് ഒക്കെ താറുമാറാക്കി.'

അത്തരത്തിലുള്ളതായിരുന്നു വരാഹനഗരത്തിലെ വാസം. ആദ്ധ്യാത്മികാവേശത്തിന്റെ അലയ്ക്കുമേലേ അല. ചിലപ്പോരം രാവിലെ സങ്കീർത്തനമാരംഭിച്ചാൽ അന്തിവരെ അതു തുടരും; ആഹാരത്തെക്കുറിച്ചോ വിശ്രമത്തെക്കുറിച്ചോ ഓർമ്മിക്കുകയേ ഇല്ല. ഈശ്വരദർശനത്തിനുവേണ്ടി പ്രായോപവേശം അനുഷ്ഠിക്കാനും അവർ സന്നദ്ധരായിരുന്നു.

വരാഹനഗരമഠത്തിലെ അക്കാലത്തെ വാസത്തെക്കുറിച്ചുള്ള ഏററവും നല്ല വിവരണം നരേന്ദ്രനിൽനിന്നുതന്നെ നമുക്കു ലഭിക്കുന്നു. അനേകസംവത്സരങ്ങരം കഴിഞ്ഞു്, തന്റെ ജീവിതത്തിലെ ഏററവും മഹനീയമായ ആ സംഭവത്തിനുശേഷം, വിവേകാനന്ദസ്വാമികളോടു് ഒരു ശിഷ്യൻ ചോദിച്ചു: 'മഹാരാജ്, അക്കാലത്തു് അവിടുന്നും സതീർത്ഥ്യരും എങ്ങനെയാണു കഴിഞ്ഞുകൂടിയിരുന്നതു്?' സ്വാമിജിയുടെ മനസ്സു പിന്നോക്കം പാഞ്ഞു; മുഖഭാവമാകെ മാറി; ആ പഴയ കാലം സ്മരണമണ്ഡലത്തിലുയന്നപ്പോരം മുഖത്തു് തെല്ലൊരു ശോകച്ഛായയും ദീപ്തിയും പരന്നു. പെട്ടെന്നു് അദ്ദേഹം ശിഷ്യന്റെ നേരെ ചാടിവീണു; 'എന്തൊരസംബന്ധമായ ചോദ്യം! ഞങ്ങരം സന്ന്യാസിമാരായിരുന്നു എന്നു നിനക്കറിഞ്ഞുകൂടേ? അടുത്ത ദിവസത്തെക്കുറിച്ചു ഞങ്ങളൊരിക്കലും ചിന്തിച്ചതേയില്ല. യദൃച്ഛയാ വന്നുചേർന്നതുകൊണ്ടു ഞങ്ങരം കഴിഞ്ഞുകൂടി. സുരേശബാബുവും ബലരാമബാബുവും മരിച്ചുപോയി. അവരിന്നു് ജീവനോടെ ഉണ്ടെങ്കിൽ, ഈ മഠം കണ്ടു് ആനന്ദംകൊണ്ടു് തുള്ളിച്ചാടിയേനെ.' അദ്ദേഹം തുടർന്നു: 'നീ സുരേശബാബുവിനെക്കുറിച്ചു കേട്ടിട്ടുണ്ടല്ലൊ. ഈ മഠത്തിന്റെ ഹേതുഭൂതൻ അദ്ദേഹമാണെന്നു് അറിഞ്ഞോളൂ. വരാഹനഗരമഠം സ്ഥാപിക്കാൻ സഹായിച്ചതു് അദ്ദേഹമാണു്. ഞങ്ങളുടെ ആവശ്യങ്ങരം നിറവേററിക്കൊണ്ടിരുന്നതു് സുരേശമിത്രനാണു്. ഭക്തിയിലും ശ്രദ്ധയിലും അദ്ദേഹത്തിനു സമനായിട്ടാരുണ്ടു കുട്ടികളേ?' ആത്മഗതമെന്നോണം അദ്ദേഹം പിന്നേയും പറഞ്ഞു: 'കഴിക്കാൻ യാതൊരു വകയുമില്ലാത്ത ദിവസങ്ങരം വരാഹനഗരമഠത്തിലെ താമസക്കാലത്തുണ്ടായിരുന്നു. ചോറുണ്ടെങ്കിൽ ഉപ്പില്ല. ചില ദിവസങ്ങളിൽ വെറും ചോറു മാത്രമേ കാണുകയുള്ളൂ; പക്ഷേ, അതൊന്നും ആരും ഗൗനിച്ചതേയില്ല. കോവലിന്റെ ഇല വേവിച്ചതു്, ഉപ്പു്, ചോറു് ഇതായിരുന്നു അനേകമാസം ഞങ്ങളുടെ

ആഹാരം. എന്തുവന്നാലും ഞങ്ങരംക്കൊരു ക്ലേശവും ഉണ്ടായിരുന്നില്ല. ധ്യാനത്തിൻെറയും സാധനയുടെയും ഉത്തുംഗതരംഗങ്ങരം ഞങ്ങളെ വഹിച്ചുകൊണ്ടു പൊയ്ക്കൊണ്ടിരുന്നു. ഓ, എന്തൊരു ദിവസങ്ങരം! അമ്മാതിരി തപസ്സു കണ്ടാൽ ഭൂതങ്ങരംകൂടി പേടിച്ച് ഓടിപ്പോയേനെ; മനുഷ്യരുടെ കാര്യം പിന്നെ പറയാനുമില്ല. രാഖാലിനോടു ചോദിച്ചുനോക്കു, ശശിയോടും മററുള്ളവരോടും; അവർ പറഞ്ഞുതരും. ചുററുപാടുകരം എത്രകണ്ടു വിപരീതമാകുന്നുവോ അത്രകണ്ട് നിങ്ങളുടെ ഉരംക്കരുത്ത് പ്രകടമാകുന്നു. എന്താ മനസ്സിലായോ?'' തൻെറ ശിഷ്യന്മാരോടു മാത്രമേ സ്വാമിജി ആവക കാര്യങ്ങളെക്കുറിച്ച് ഇത്ര തുറന്നു സംസാരിക്കാറുള്ളു, അവരിലും അമ്മാതിരി ശ്രദ്ധയും ത്യാഗവും ഉജ്ജ്വലിപ്പിക്കണം എന്നു കരുതി. മററുള്ളവരോട് അക്കാലത്തെ അനുഭവങ്ങളെക്കുറിച്ച് അദ്ദേഹം മിണ്ടാറുതന്നെയില്ല.

വിവേകാനന്ദസ്വാമികളുടെ ആദ്യകാലശിഷ്യരിൽ ഒരുവനായ സദാനന്ദസ്വാമി, തൻെറ ഗുരുവിൻെറ ആദ്യകാലജീവിതത്തെക്കുറിച്ച് പിൽക്കാലം ഈവിധം പറയുകയുണ്ടായി: ''അക്കാലത്തു സ്വാമിജി തുടച്ചയായി ഇരുപത്തിനാലു മണിക്കൂർ പണിയെടുക്കും. പ്രവൃത്തിയെടുക്കുന്നതിൽ ഒരു ഭ്രാന്തനെപ്പോലെയായിരുന്നു അദ്ദേഹം. അതിരാവിലെ, ഇരുരംപോകുംമുമ്പെ, അദ്ദേഹം എഴുന്നേററ് ഇങ്ങനെ പാടി മററുള്ളവരെ ഉണത്തും: 'അമൃതം ആസ്വദിക്കേണ്ടവർ ഉയരുവിൻ, ഉണരുവിൻ, !' പാതിരാ കഴിഞ്ഞു പിന്നെയും വളരെനേരം സ്വാമിജിയും മററു സന്ന്യാസിമാരും ഭജന കീർത്തനങ്ങളും പാടിക്കൊണ്ടു് മഠത്തിൻെറ മട്ടുപ്പാവിൽ ഇരിക്കുന്നുണ്ടാവും. അയൽക്കാർ പരാതിപറഞ്ഞുനോക്കി; പക്ഷേ ഫലമുണ്ടായില്ല. സ്വാമിജി തൻെറ കണ്ണ്യാനന്ദകരമായ കണ്ഠത്തിൽ സീതാരാമ നാമാവലിയോ രാധാകൃഷ്ണനാമാവലിയോ കീർത്തിക്കും; മററുള്ളവർ ഏററുപാടും. ക്ലേശങ്ങരം നിറഞ്ഞ ദിവസങ്ങരം! സന്ദർശകന്മാർ വന്നു, പോയി. പണ്ഡിതന്മാർ വന്നു, വാദിച്ചു, ചച്ച്ചെയ്തു. സ്വാമിജി ഞൊടിയിടപോലും മടിപിടിക്കുകയോ ചുമ്മാതിരിക്കുകയോ ചെയ്തില്ല.''

വരാഹനഗരമഠത്തിൽ അനേകം മണിക്കൂറുകരം തത്ത്വചിന്താദ്ധ്യയനത്തിൽ കടന്നുപോകും. കാൻറ്, ഹെഗൽ, മിൽ, സ്പെൻസർ എന്നിവരുടെ സിദ്ധാന്തങ്ങരം ചച്ച്ചെയ്യപ്പെട്ടു. നാസ്തികന്മാരും ഭൗതികവാദികളും കൂടി പഠനവിഷയമായി. ഇവകൂടാതെ തത്ത്വചിന്ത, മതം, ചരിത്രം, സമുദായശാസ്ത്രം, സാഹിത്യം, കല, ശാസ്ത്രം എന്നിവകളെക്കുറിച്ചുമൊക്കെ ചച്ച് ചെയ്തു. ഈശ്വരനുണ്ടോ

ഇല്ലയോ എന്നതാണ വാദവിഷയമെങ്കിൽ യുക്തിയും തക്വും ഉപയോഗിച്ച് ഈശ്വരൻ മിഥ്യയാണെന്ന നരേന്ദ്രൻ തെളിയിക്കം. ഈശ്വരൻ മാത്രമേ സത്യമായുള്ള, ബാക്കിയൊക്കെ വെറും മിഥ്യ, എന്നും അതുപോലെതന്നെ ബലമായി സപ്രമാണം വാദിച്ച തെളിയിക്കം. സാംഖ്യം, യോഗം, ന്യായം, വൈശേഷികം, മീമാംസ, വേദാന്തം ഇവ തമ്മിൽ താരതമ്യപ്പെടുത്തി, സൂക്ഷ്മമായ അപഗ്രഥന പാടവത്തോടെ അവ തമ്മിലുള്ള സാധർമ്മ്യങ്ങളും വ്യത്യാസങ്ങളും പുറത്തു കൊണ്ടുവന്നു. വേദാന്തവും ബൗദ്ധസിദ്ധാന്തങ്ങളും തമ്മിൽ താരതമ്യപ്പെടുത്തി പഠനം നടത്തി. ഇടയ്ക്ക് ക്രിസ്തുമതപ്രചാരകർ സന്ന്യാസിമാരുമായി വാദിക്കാൻ മഠത്തിലെത്തും. അവരുടെ ഓരോ വാദത്തെയും അരിഞ്ഞുതള്ളിയശേഷം ക്രിസ്തുവിൻെറ മഹത്വത്തെക്കുറിച്ച് നരേന്ദ്രൻ അവരോട് ഉജ്ജ്വലമായി പ്രസംഗിക്കും.

ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൻെറയും ഉപദേശങ്ങളുടെയും ചരിത്രപരമായ അർത്ഥത്തെക്കുറിച്ചും അവയ്ക്ക് ഇന്നത്തെ തലമുറയുടെമേലുള്ള സ്വാധീനത്തെക്കുറിച്ചും നരേന്ദ്രൻ അശ്രുതപൂർവ്വമായ ചിന്താധാരകൾ പുറപ്പെടുവിക്കും. ആ ജീവിതം ഹിന്ദുക്കളുടെ ആരാധനാരീതിയെക്കുറിച്ച് ശരിയായ ബോധം ഉളവാക്കി അവരുടെ മതബോധത്തിന് പരിവർത്തനം വരുത്തുമെന്നും അദ്ദേഹം വിശദമാക്കി. നരേന്ദ്രൻെറ ശബ്ദം സതീർത്ഥ്യരെ ആനന്ദിപ്പിച്ചു. അനേകം വർഷങ്ങൾക്കുമുമ്പ് ശ്രീരാമകൃഷ്ണൻ പറഞ്ഞ ഈ വാക്കുകൾ അവർ അനുസ്മരിച്ചു: 'വേണുനാദം കേൾക്കുമ്പോൾ സർപ്പം ഫണമുയർത്തി മുഗ്ദ്ധമായി നില്ക്കുംപോലെയാണ് നരേന്ദ്രൻ ഗാനം ചെയ്യുമ്പോൾ അന്തര്യാമി വർത്തിക്കുന്നത്.'

ധ്യാനം, സങ്കീർത്തനം, സ്വാദ്ധ്യായം ഇവയോടൊപ്പം ഈ യുവയതികൾ പുണ്യദിവസങ്ങളിൽ ഉത്സവാഘോഷങ്ങളും നടത്തി. വരാഹനഗരമഠത്തിലെ ആദ്യത്തെ ശിവരാത്രിയാഘോഷത്തെപ്പററി അറിയുന്നത് കൗതുകാവഹമായിരിക്കും. നരേന്ദ്രൻ അപ്പോൾ രചിച്ചതും ശിവമഹിമയെ വാഴ്ത്തുന്നതുമായ ഒരു സ്തോത്രം കീർത്തിച്ചുകൊണ്ടാണ് അവർ ദിവസം ആരംഭിച്ചത്. അന്നേദിവസം ഇരുപത്തിനാലു മണിക്കൂറും ഉപവാസത്തിലും പ്രാർത്ഥനയിലും ആരാധനയിലും കഴിച്ചു. ഭസിതഭൂഷിതകളേബരരായി ആ യുവയതികൾ, 'ഹരഹരമഹാദേവ' എന്നും 'ശിവ ഗുരു ശിവ ഗുരു' എന്നും ഏകസ്വരത്തിൽ ഉച്ചത്തിൽ കരഘോഷത്തോടൊത്തു കീർത്തിച്ചുകൊണ്ട് രാത്രിയിൽ ഇടയ്ക്കിടെ നൃത്തംചെയ്തു. പ്രഭാതസമയത്തു് ഹോമാഗ്നി ജ്വലിപ്പിച്ച് സകല ദേവീദേവന്മാരുടെയും അവതാരപുരുഷന്മാരുടെയും നാമത്തിൽ ആഹുതി അർപ്പിക്കപ്പെട്ടു.

അക്കാലത്തു് വരാഹനഗരമഠത്തിലെ ആദ്ധ്യാത്മികാന്തരീക്ഷം അദ്ഭുതകരമായിരുന്നു. നരേന്ദ്രന്റെയും സതീൎത്ഥ്യരുടെയും തീവ്ര തപസ്സുകണ്ടു് സകലരും ആശ്ചര്യപ്പെട്ടു. 'അമ്മാതിരി ക്ലേശങ്ങരം താങ്ങാനോ തപസ്സനുഷ്ഠിക്കാനോ സാധാരണ മനുഷ്യൎക്ക സാദ്ധ്യമല്ല,' എന്നിപ്പൊഴും ആളുകരം പറയുന്നതു കേരംക്കാം. എന്നിട്ടും, അവർ അതിനെക്കുറിച്ചു് എന്താണു് കരുതിയിരുന്നതെന്നോ? തങ്ങരം ചെയ്യുതിനെക്കുറിച്ചു് അവക്കൊട്ടും തൃപ്തി തോന്നിയിരുന്നില്ല. ഈശ്വരനെ കാണാഞ്ഞു്, വേണ്ടത്ര ആദ്ധ്യാത്മികപുരോഗതി ഉണ്ടാകാഞ്ഞു്, നെടുവീപ്പോടെ അവർ വിലപിക്കും: 'ഹാ, ഗുരുദേവന്റെ ത്യാഗവും തപസ്സും ഈശ്വരദൎശനത്തിനുള്ള വ്യാകുലതയും എത്ര അദ്ഭുതകരം! അദ്ദേഹം പഠിപ്പിച്ചതിന്റെ പതിനാറിലൊരംശംപോലും പ്രാപിക്കാൻ ഞങ്ങളെക്കൊണ്ടാവുന്നില്ല.'

പുറമേയ്ക്കു നരേന്ദ്രൻ നേരിയ ഒരു ജ്ഞാനാവരണത്താൽ ആവൃതനായിരുന്നു എങ്കിലും അദ്ദേഹത്തിന്റെ അകക്കാമ്പു മുഴുവൻ ഭക്തിമയമായിരുന്നു. ഈശ്വരനെ എത്ര തേടിയിട്ടും കണ്ടുകിട്ടിയില്ലല്ലോ എന്നോത്തു് ഖേദിച്ചുകൊണ്ടിരുന്ന ഒരു യുവസതീൎത്ഥ്യനോടു് നരേന്ദ്രൻ ഒരു ദിവസം പറഞ്ഞു: 'നീ ഗീത വായിച്ചിട്ടില്ലേ? ഈശ്വരൻ സവ്വഭൂതങ്ങളുടെയും ഹൃദയത്തിൽ വസിക്കുന്നു. നാം കെട്ടപ്പെട്ടിരിക്കുന്ന ആ ജീവിതയന്ത്രത്തെ ഈശ്വരൻ തിരിച്ചുകൊണ്ടിരിക്കുന്നു എന്നു വേണം കരുതാൻ. ഇഴഞ്ഞുപോകുന്ന പുഴുവിനേക്കാളും നിസ്സാരനാണു നീ. ഈശ്വരനെ നിനക്കു് യഥാൎത്ഥത്തിൽ അറിയാനാവുമോ? മനുഷ്യന്റെ ശരിയായ നിലയെക്കുറിച്ചു് ഒരു നിമിഷം ഒന്നാലോചിച്ചു നോക്കു. ഇക്കാണായ, എണ്ണിയാലൊടുങ്ങാത്ത നക്ഷത്രങ്ങളിൽ ഓരോന്നും ഓരോ സൗരയൂഥമാണു്. ഒരു സൗരയൂഥമേ നാം അറിയുന്നുള്ളു; അതും അതിന്റെ അതിതുച്ഛമായ ഒരംശം മാത്രം. സൂര്യനുമായി താരതമ്യപ്പെടുത്തുമ്പോരം ഭൂമി ഒരു ചെറു പന്തുപോലെയാണു്. മനുഷ്യനോ, ആ ഭൂമിയിൽ ചരിക്കുന്ന ഒരു പ്രാണിയും.' ഇത്രയും പറഞ്ഞശേഷം നരേന്ദ്രൻ ഒരു കീൎത്തനം ആലപിച്ചു. ആ കീൎത്തനത്തിൽ അദ്ദേഹം തന്നെ ഈശ്വരനു സമപ്പിച്ചു; മായാമോഹങ്ങളിൽനിന്നും മുക്തനാകാൻ ഭഗവാന്റെ കരുണ തേടി. അദ്ദേഹം വീണ്ടും സതീൎത്ഥ്യനോടു പറഞ്ഞു: "ഈശ്വരനെ ശരണമടയുക. അദ്ദേഹത്തിന്റെ കാൽത്തളിരിൽ തന്നെത്താൻ പൂണ്ണമായി സമപ്പിക്കുക. ശ്രീരാമകൃഷ്ണന്റെ വാക്കുകരം നിനക്കു് ഓമ്മയില്ലേ? ഈശ്വരൻ ഒരു പഞ്ചസാരക്കുന്നുപോലെയാണു്. നീയൊരു ഉറുമ്പും. നിനക്കു് ഒരു തരി പഞ്ചസാരകൊണ്ടു തൃപ്തിയാകും. എന്നിട്ടും കുന്നു മുഴുവൻ, വീട്ടിൽകൊണ്ടുപോകണമെന്നാണു് നിന്റെ ആഗ്രഹം. ശുകദേവൻ ഏറിയപക്ഷം ഒരു വലിയ ഉറുമ്പു മാത്രം. 'നിങ്ങളുടെ മുഴക്കോലുകൊണ്ടു് ഈശ്വരനെ അളക്കാൻ

നോക്കണോ ?'' എന്നു് അതുകൊണ്ടാണു് ഞാൻ കാളീപ്രസാദനോടു പറയുന്നതു്. അനന്തകരുണാസാഗരമാണു് ഭഗവാൻ. അദ്ദേഹം തന്റെ കരുണ നിന്നിൽ വർഷിക്കും. അദ്ദേഹത്തോടു് ഇങ്ങനെ പ്രാൎത്ഥിക്കുക: 'പ്രഭോ, ദീനദയാലോ, ഞങ്ങളെ കാത്തരുളിയാലും. അസത്തിൽനിന്നും ഞങ്ങളെ സത്തിലേയ്ക്കു നയിച്ചാലും; ഇരുട്ടിൽ നിന്നും ഞങ്ങളെ വെളിച്ചത്തിലേക്കു നയിച്ചാലും. മൃത്യുവിൽനിന്നും ഞങ്ങളെ അമൃതത്വത്തിലേയ്ക്കു നയിച്ചാലും.'' എങ്ങനെയാണു് ഈശ്വരനോടു പ്രാൎത്ഥിക്കേണ്ടതു് എന്നു് സതീൎത്ഥ്യൻ ചോദിച്ചു. നരൻ പറഞ്ഞു: 'എന്നു് അദ്ദേഹത്തിന്റെ നാമം ജപിച്ചാൽ മതി. അങ്ങനെയാണു് ഗുരുദേവൻ നമ്മോടുപദേശിച്ചിട്ടുള്ളതു്.' അതു കേട്ടപ്പോൾ സതീൎത്ഥ്യൻ പറഞ്ഞു: 'ഈശ്വരനുണ്ടു് എന്നു് അങ്ങു് ഇപ്പോൾ പറയുന്നു; 'വേറൊരു ഭാവത്തിൽ പറയും, ചാർവാകന്മാരുടെയും മററും തത്വചിന്തകന്മാരുടെയും അഭിപ്രായപ്രകാരം ബാഹ്യമായ യാതൊരു ശക്തിയും സൃഷ്ടിച്ചതല്ല ഈ ജഗത്തു്, അതു തനിയെ രൂപം പ്രാപിച്ചതാണു്, എന്നു്.' നരേന്ദ്രൻ അതിനു മറുപടി നല്കി: 'നീ രസതന്ത്രം പഠിച്ചിട്ടില്ലേ ? ജലവും മററും ഉണ്ടാകാൻ അബ്ജനകവും അമ്ലജനകവും ഒന്നിച്ചു ചേരണം; പക്ഷേ അതു് മനുഷ്യകരങ്ങളുടെയോ മറേറതെങ്കിലും ചൈതന്യവസ്തുവിന്റെയോ പ്രവൎത്തനംകൊണ്ടേ നടക്കൂ. ഈ സംഘാതത്തെയെല്ലാം നയിച്ചുകൊണ്ടിരിക്കുന്ന ഒരു സചേതനശക്തി, ഈ ദൃശ്യപ്രപഞ്ചത്തെ നിയന്ത്രിക്കുന്ന ഒരു സർവജ്ഞപുരുഷൻ, ഉണ്ടാവണം എന്നു് എല്ലാവരും സമ്മതിക്കുന്നു,' 'അദ്ദേഹം ദയാവാനാണെന്നു നമുക്കെങ്ങനെ അറിയാം' എന്ന സതീൎത്ഥ്യന്റെ ചോദ്യത്തിനു നരേന്ദ്രൻ പറഞ്ഞു: 'നിന്റെ സൗമ്യമായ മുഖത്തിൽനിന്നു്, എന്നാണു വേദങ്ങൾ പറയുന്നതു്. ജോൺസ്റ്റുവാർട്ട്മിൽ ഇതിനെ മാറെറാലിക്കൊള്ളുന്നു. മാനവഗൃഹത്തിൽ കാരുണ്യത്തിന്റെ ഒരു കണിക നിക്ഷേപിച്ച ആൾ ഒരു കാരുണ്യസാഗരമായിരിക്കണം. വിശ്വാസമാണു് അത്യാവശ്യമായ കാര്യം എന്നു ഗുരുദേവൻ പറയാറുണ്ടു്. ഈശ്വരൻ നമ്മുടെ വളരെ അടുത്താണു്. ഇതറിയാൻ വിശ്വാസം മാത്രമേ വേണ്ടൂ.' അപ്പോൾ ആ യുവയതി നേരമ്പോക്കായി പറഞ്ഞു: 'ഈശ്വരൻ ഇല്ല, എന്നു പറയുന്ന അങ്ങു ചിലപ്പോൾ. ഇപ്പോൾ പറയുന്നു ഈശ്വരനുണ്ടെന്നും. അഭിപ്രായമിങ്ങനെ കൂടെക്കൂടെ മാററുമ്പോൾ അങ്ങു പറയുന്നതു് നേരാണെന്നു കരുതാൻ നിവൃത്തിയില്ല.' നരേന്ദ്രൻ പ്രത്യുത്തരം നല്കി: 'ഈ വാക്കുകൾ ഞാനൊരിക്കലും മാററുകയില്ല: അഹങ്കാരവും കാമവും നമ്മെ അലട്ടുന്ന കാലത്തോളം നമുക്കു് ഈശ്വരനിൽ വിശ്വാസമില്ല. എന്തെങ്കിലും തരത്തിലുള്ള കാമം എപ്പോഴും നിലനില്ക്കുന്നു.' ഇത്രയും പറഞ്ഞു് വികാരഭരിതനായി അദ്ദേഹം പാടാൻ തുടങ്ങി:

അടിപണിയുമവനമിഹയഭയമരുളീടുമാ-
റലിവിനൊടു മേവിടും, ജനകനവിടുന്നുതാൻ.

അദ്ദേഹം തുടർന്നു പാടിയ പാട്ടിൻെറയെല്ലാം പല്ലവി ഭഗവദ് ഭക്തിയും ഈശ്വരാവേശവും ആയിരുന്നു.

അക്കാലത്തു് അവരിലെല്ലാവരിലും ശ്രീരാമകൃഷ്ണൻെറ ശക്തി ആവേശിച്ചിരുന്നു. അദ്ദേഹത്തിൻെറ സാന്നിദ്ധ്യം സജീവമായി അനുഭവപ്പെടാത്ത ഒരു നാഴികപോലും ഉണ്ടായിരുന്നില്ല. ഈ ശിഷ്യന്മാർക്കു് രാവോ പകലോ ഉണ്ടായിരുന്നില്ല; നേരം കടന്നു പോയതു് അവർ അറിഞ്ഞതുമില്ല; കാരണം, അവർ വാണിരുന്നതു് ദിവ്യാനന്ദലഹരിയിലായിരുന്നു. അതെ, അവർ ഉന്മത്തരായിരുന്നു, ഈശ്വരദർശനത്തിനുവേണ്ടി ഉന്മത്തർ. നാനാതരത്തിലുള്ള ആദ്ധ്യാത്മികാനുഭൂതികളും അവർക്കുണ്ടായി. ചിലർ ധ്യാനമഗ്നരായി നിശ്ചലരായി നെടുനേരം ഇരുന്നു; ചിലർ സ്തോത്രങ്ങൾ കീർത്തിച്ചു് ഭക്തിസിന്ധുവിൽ ആറാടി. ചിലർ രാത്രികാലങ്ങളിൽ ശ്മശാനങ്ങളിൽ ചെന്നിരുന്നു് ജപധ്യാനങ്ങൾ അനുഷ്ഠിച്ചു. രാവും പകലും ഇടവിടാതെ ജപമാലയിൽ ഭഗവന്നാമം ഉരുവിട്ടുകൊണ്ടു് കാലം കഴിച്ചു ചിലർ. ഈശ്വരസാക്ഷാത്കാരം സാധിക്കാനുള്ള ദൃഢനിശ്ചയത്തിൽ ധുനിസമക്ഷം ധ്യാനമഗ്നരായി വാണു വേറെ ചിലർ.

ഈശ്വരദർശനത്തിനുള്ള വ്യാകുലതയിൽ നരേന്ദ്രനും മററുള്ളവരെപ്പോലെതന്നെ വ്യഗ്രനായിരുന്നു. പക്ഷേ അദ്ദേഹത്തിൻെറ ഉത്തരവാദിത്വബോധം, മററുള്ളവർ അതിരു കവിഞ്ഞുപോകാതെ നോക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. അവരാരെങ്കിലും അതികഠിനമായ തപശ്ചര്യകൾ അനുഷ്ഠിക്കുന്നതു കണ്ടാൽ അദ്ദേഹം അവരെ ഗുണദോഷിക്കും: 'നിങ്ങളൊക്കെ രാമകൃഷ്ണപരമഹംസന്മാരായി ത്തീരുമെന്നാണോ നിങ്ങളുടെ വിചാരം ? അതൊരിക്കലും സാദ്ധ്യമല്ല. രാമകൃഷ്ണപരമഹംസൻ ഒരു യുഗത്തിൽ ഒരിക്കലേ ജനിക്കൂ!'

ശ്രീരാമകൃഷ്ണൻ ജീവനോടെ മഠത്തിലെ ശ്രീകോവിലിൽ സന്നിധാനം ചെയ്യുന്നുണ്ടു് എന്നു് ആ ഭക്തന്മാർക്കു തോന്നി. അവിടെ അദ്ദേഹത്തിൻെറ ഛായക്കു മുമ്പിൽ പൂജയും സ്തോത്രപാഠവും, ദീപാരാധനയും നൈവേദ്യസമർപ്പണവും നിത്യവും നടന്നുപോന്നു. ഇരു സന്ധ്യകളിലെയും ദീപാരാധന വളരെ ആവേശകരമായിരുന്നു. ആ സമയത്തു് സന്ന്യാസിമാർ ഉച്ചത്തിൽ ഏകസ്വരത്തിൽ ഉത്തേജകമർമ്മൊറു് ഒരു സ്തോത്രം കീർത്തിക്കും. അന്തിവേളയിൽ കാശിയിൽ വിശ്വനാഥക്ഷേത്രത്തിൽ കീർത്തിക്കപ്പെടുന്ന സ്തോത്രത്തിൻെറ ഒരനുകരണമായിരുന്നു അതു്.

ജയ ശിവ ഓംകാര, ജയ ജയ ഭജ ശിവ ഓംകാര,

ബ്രഹ്മാ വിഷ്ണു സദാശിവ, ഹര ഹര ശംഭോ മഹാദേവ!

പില്ക്കാലം രാമകൃഷ്ണാനന്ദസ്വാമി എന്ന പ്രസിദ്ധനായിത്തീൎന്ന ശശിയായിരുന്നു ഗുരുദേവന്റെ പൂജയിൽ സദാ മുഴുകിയിരുന്നതു്. മഠത്തിലെ 'അമ്മ'യായിരുന്നു അദ്ദേഹം. അന്തേവാസികളുടെ രക്ഷാകർത്തൃത്വം അദ്ദേഹം സ്വയം ഏറ്റെടുത്തു. അത്യാവശ്യകാൎയ്യങ്ങൾ നടത്താൻ അദ്ദേഹം അവരെ ധ്യാനത്തിൽനിന്നും പിടിച്ചുവലിച്ചുകൊണ്ടുപോയി. ഗാഢധ്യാനത്തിൽ മുഴുകിക്കഴിയാനാണു് തനിക്കും തൽപ്പര്യം എന്നിരുന്നാലും ശശി മററുള്ളവരുടെ അത്യാവശ്യങ്ങൾ സ്വയം ഓൎമ്മിച്ചേറെറടുത്തു; കുളിക്കാനും വിശപ്പടക്കാനും അവരെ അദ്ദേഹം ബലമായി പിടിച്ചുകൊണ്ടുപോയി. ഈ നാളുകളെ അനുസ്മരിച്ചുകൊണ്ടു് വളരെ വൎഷങ്ങൾ കഴിഞ്ഞൊരിക്കൽ നരേന്ദ്രനാഥൻ ഒരു ശിഷ്യനോടു് ഈ വിധം പറഞ്ഞു: 'ഹാ ശശിയിൽ എന്തൊരാദൎശനിഷ്ഠയാണു് ഞങ്ങൾ കണ്ടതു് ! ഞങ്ങൾക്കൊരു അമ്മയായിരുന്നു ശശി. ഞങ്ങളുടെ ആഹാരകാര്യങ്ങൾ നോക്കി നടത്തിയിരുന്നതു് അദ്ദേഹമാണു്. വെളുപ്പിനു മൂന്നു മണിക്കു് ഞങ്ങൾ എഴുന്നേല്ക്കാറുണ്ടു്. പിന്നെ ഞങ്ങളെല്ലാവരും, ചിലർ കുളി കഴിഞ്ഞു്, പൂജാമുറിയിൽചെന്നു ധ്യാനത്തിൽ മുഴുകും. വൈകുന്നേരം നാലോ അഞ്ചോ മണിവരെ ധ്യാനം തുടൎന്ന കാലങ്ങളുണ്ടു്. ഞങ്ങളുടെ ആഹാരവും വെച്ചുകൊണ്ടു് ശശി കാത്തിരിക്കും. വേണ്ടിവന്നാൽ അദ്ദേഹം ഞങ്ങളെ ബലം പ്രയോഗിച്ചു് ധ്യാനത്തിൽനിന്നു വലിച്ചിഴയ്ക്കുമായിരുന്നു. ലോകം ഉണ്ടോ ഇല്ലയോ എന്നു് അന്നാരു ഗൌനിച്ചു.!'

യഥാൎത്ഥസന്ന്യാസഭാവം അവരിലെല്ലാം ആവേശിച്ചിരുന്നു. ഗൃഹസ്ഥന്മാരുടെ വാദത്തിനു് എതിരായി നരൻ പറയും: 'എന്തു്, ഞങ്ങൾ ഈശ്വരനെ കണ്ടില്ലെന്നുവെച്ചു് വിഷയജീവിതത്തിലേയ്ക്കു മടങ്ങുകയോ? ഞങ്ങളുടെ ഉച്ചസ്വഭാവത്തെ നീചമാക്കുകയോ?' നരേന്ദ്രൻ ഈവിധം വിളിച്ചുകേഴുന്ന അവസരങ്ങളുണ്ടായിരുന്നു: 'എന്റെ അനുഭൂതികൾകൊണ്ടു് എനിക്കെന്തു പ്രയോജനം. മന്ത്രവൎണ്ണങ്ങൾ സ്വൎണ്ണവൎണ്ണത്തിൽ തിളങ്ങുന്നതു ഞാൻ കണ്ടിട്ടുണ്ടു്. കാളിയുടേയും സഗുണേശ്വരന്റെ ഇതരഭാവങ്ങളുടേയും രൂപങ്ങൾ ഞാൻ എത്രയോ പ്രാവശ്യം കണ്ടിരിക്കുന്നു! പക്ഷേ, ഹാ, ശാന്തിയെവിടെ! ഒന്നുകൊണ്ടും എനിക്കൊരു തൃപ്തിയുമില്ല. സൎവ്വവും, ഭക്തന്മാരുമായി സംസാരിക്കുന്നതുപോലും, എനിക്കു് അരോചകമായിത്തീൎന്നിരിക്കുന്നു. ഈശ്വരൻ എന്നൊരു വസ്തു ഇല്ല എന്നു തോന്നിപ്പോകുന്നു. സത്യം സാക്ഷാത്കരിക്കാൻ സാധിക്കുന്നി

ല്ലെങ്കിൽ ഞാൻ പട്ടിണികിടന്നു മരിക്കട്ടെ.' കാശീപുരത്തിലെ നിർവ്വികല്പസമാധിയുടെ സ്മരണയാണോ ഈ അസംതൃപ്തിക്കു കാരണം? രൂപദർശനംകൊണ്ടു് നരേന്ദ്രൻ തൃപ്തനാകാത്തതിൽ അദ്ഭുതത്തിനവകാശമില്ല. നിരാകാരസത്തയെ അദ്ദേഹം സാക്ഷാത്കരിച്ചിരുന്നില്ലേ! അക്കാലത്തു് നരേന്ദ്രനെക്കുറിച്ചു് ഗൃഹസ്ഥഭക്തരിൽ ഒരാൾ തന്റെ ദൈനന്ദിനക്കുറിപ്പിൽ ഈ വിധം കുറിക്കുകയുണ്ടായി: 'നരേന്ദ്രൻ ഇന്നൊരു പുതിയ കാഷായവസ്ത്രം ധരിച്ചിരിക്കുന്നു. എന്തൊരു മോഹനരൂപം! അദ്ദേഹത്തിന്റെ മുഖം ജ്ഞാനജ്വാലകൊണ്ടു് ഉജ്ജ്വലം; അതേസമയം ദിവ്യപ്രേമത്താൽ കോമളവും. ഇരവുപകൽ ഈശ്വരനെക്കുറിച്ചല്ലാതെ മറ്റൊന്നും നിനയ്ക്കാത്ത ആ യതികൾ ധന്യർ!'

വരാഹനഗരമഠം! എന്തെല്ലാം ആദ്ധ്യാത്മികാനുഭൂതികളും ചിത്രങ്ങളുമാണു് അതു് സ്മൃതിപഥത്തിൽ ഉണർത്തുന്നതു്! ശ്രീരാമകൃഷ്ണന്റെയും വിവേകാനന്ദസ്വാമികളുടെയും ഭക്തന്മാർക്കു് 'വരാഹനഗരം' എന്ന പദം അദ്ധ്യാത്മസാധനയുടെ പര്യായമാണു്. ദക്ഷിണേശ്വരത്തെ മലർവാടിപോലെതന്നെ വരാഹനഗരത്തിലെയും അന്തരീക്ഷം അദ്ധ്യാത്മസാന്ദ്രമായിരുന്നു; വരാഹനഗരത്തിൽ വെച്ചാണല്ലൊ ഈ യുവയതികൾ പവിത്രതയും അദ്ധ്യാത്മശക്തിയും ആർജ്ജിച്ചതു്. അവരുടെ സ്വാധീനവലയത്തിൽ അകപ്പെട്ടവരെയൊക്കെ ആ ഈശ്വരാവേശലഹരി ബാധിച്ചു. ശ്രീരാമകൃഷ്ണൻ സ്വന്തമാക്കിയ ഈ യുവയതികൾ ഓരോരുത്തരും ഗുരുനാഥന്റെ ഓരോ ഭാവത്തെ പ്രകടമാക്കി. രക്തസാക്ഷിയുടെ ഉത്സാഹത്തോടെ അവർ അതിതീവ്രസാധനയിൽ മുഴുകി. ഭഗവന്നാമം കീർത്തിച്ചു് അവരുടെ തൊണ്ടയടഞ്ഞു. സാധനയുടെ തീവ്രതയാൽ അവർ ഗാഢധ്യാനത്തിലാണ്ടു. ലോകത്തെ അവർ ഗണ്യമാക്കിയിരുന്നില്ല. ഈശ്വരനെക്കുറിച്ചു മാത്രമേ അവർക്കു ബോധമുണ്ടായിരുന്നുള്ളൂ. അന്നവരിൽ ഒരു അദ്ധ്യാത്മദീപം കൊളുത്തപ്പെട്ടു. അതിനെ അണയ്ക്കുവാൻ ഒന്നിനും സാദ്ധ്യമല്ല, സപ്തസാഗരങ്ങളും കടന്നു് അതു് ഉജ്ജ്വലമായി തിളങ്ങിക്കൊണ്ടിരിക്കുന്നു. പോകുന്ന വഴിയ്ക്കെല്ലാം അതു് ശ്രീരാമകൃഷ്ണസന്ദേശം പരത്തുകയും ചെയ്യുന്നു.

## പരിവ്രാജകൻ — ഉത്തരതീർത്ഥങ്ങളിൽ

ശ്രീരാമകൃഷ്ണസംഘം ഇപ്രകാരം വരാഹനഗരത്തിൽ സംഘടിതമായി. അക്കാലത്തു് അവർ പവിത്രമായ വിരജാഹോമം നടത്തി യാവജ്ജീവബ്രഹ്മചര്യദീക്ഷയും അപരിഗ്രഹവ്രതവും സ്വീകരിച്ചു് ഈശ്വരസാക്ഷാത്കാരത്തിനായി ജീവിതം സമർപ്പിച്ചു. ലോകവും അതിലെ ബന്ധങ്ങളുമായി നിശ്ശേഷം വേർപെടുന്നതിനായി അവർ പഴയ പേരുകൾ ഉപേക്ഷിച്ചു പുതിയവ സ്വീകരിച്ചു. രാഖാൽ ബ്രഹ്മാനന്ദസ്വാമിയും യോഗിൻ യോഗാനന്ദസ്വാമിയുമായി; ബാബുരാമൻ പ്രേമാനന്ദസ്വാമിയായി മാറി; നിരഞ്ജൻ നിരഞ്ജനാനന്ദസ്വാമിയും ശശിയുടെ പേർ രാമകൃഷ്ണാനന്ദസ്വാമിയെന്നും ഹരിയുടേതു് തുര്യാനന്ദസ്വാമിയെന്നുമായി. ലാട്ടുവും ശാരദനും യഥാക്രമം അദ്ഭുതാനന്ദസ്വാമിയെന്നും ത്രിഗുണാതീതസ്വാമിയെന്നുമുള്ള പേരുകൾ സ്വീകരിച്ചു. താരകൻ ശിവാനന്ദസ്വാമിയായി, കാളി അഭേദാനന്ദസ്വാമിയും; വൃദ്ധഗോപാലനു് അദ്വൈതാനന്ദസ്വാമിയെന്നായി പേർ; സുബോധൻ സുബോധാനന്ദസ്വാമിയായ്ത്തീർന്നു. ഏതാനും വർഷങ്ങൾക്കുശേഷം ഹരിപ്രസന്നൻ സംഘത്തിൽ ചേർന്നു; അദ്ദേഹം വിജ്ഞാനാനന്ദസ്വാമി എന്ന പേരിലാണറിയപ്പെടുന്നതു്. നരേന്ദ്രൻ തൽക്കാലം സ്ഥിരമായിട്ടൊരു പേരും സ്വീകരിച്ചില്ല. ആളറിയിക്കാതിരിക്കാൻ നരേന്ദ്രൻ പരിവ്രാജകകാലത്തു് പല പേരുകളും മാറി മാറി സ്വീകരിച്ചു. അമേരിക്കയിലേക്കു് കപ്പൽ കയറാൻ തുടങ്ങുന്നതിനുമുമ്പു് ഖേത്രി മഹാരാജാവിന്റെ അപേക്ഷപ്രകാരം അദ്ദേഹം വിവേകാനന്ദൻ എന്ന നാമധേയം അംഗീകരിച്ചു.

സംഘാംഗങ്ങളിൽ പരസ്പരവിരുദ്ധങ്ങളോ എന്നു തോന്നുമാറുള്ള രണ്ടു പ്രവണതകൾ കാണാം; ഒന്നു്, സ്വന്തം മുക്തിയും തേടി സ്വച്ഛന്ദം പരിവ്രാജകനായി സഞ്ചരിക്കുക; രണ്ടാമത്തേതു്, ഗുരുദേവനോടുള്ള ഭക്തിയും സോദരസന്ന്യാസിമാരോടുള്ള സ്നേഹവും മൂലം ഒരു സവിശേഷസന്ദേശം ലോകത്തിനു നല്കാനായി രൂപംകൊണ്ട സംഘത്തിലിരുന്നു് ആ സന്ദേശപൂരണത്തിനുവേണ്ടി പ്രവർത്തിക്കുകയെന്നുള്ളതു്. ഈ രണ്ടു പ്രവണതകളും നരേന്ദ്രനിൽ വിശേഷിച്ചും പ്രകടമായിരുന്നു. ഇടയ്ക്കു് ഇവ തമ്മിൽ കടുത്ത പോരാട്ടവും നടന്നിരുന്നു. സംഘത്തോടും അതിന്റെ സന്ദേശത്തോടുമുള്ള വിധേയത്വം പലപ്പോഴും പരമ്പരാപ്രാപ്തമായ സന്ന്യാസാദർശത്തിനു് വിപരീത

മായിരുന്നു. സന്ന്യാസിയുടെ സ്വാതന്ത്ര്യേച്ഛ, സംഘവിധേയത്വം മുതലായ ബന്ധനങ്ങളെയെല്ലാം പൊട്ടിച്ച് അംഗങ്ങളെ ഏകാന്തവാസികളാക്കുമോ എന്നു തോന്നിയ സന്ദർഭങ്ങളുമുണ്ടായിരുന്നു.

തീർത്ഥാടനത്തിനുള്ള താല്പര്യം ആദ്യംമുതല്ക്കേ വ്യക്തമായിരുന്നു. ശ്രീരാമകൃഷ്ണന്റെ ദേഹത്യാഗം കഴിഞ്ഞയുടനെ സന്ന്യാസിമാരിൽ പലരും മാതൃദേവിയോടൊരുമിച്ച് വൃന്ദാവനത്തിലേയ്ക്കു പോയി, ത്രിഗുണാതീതൻ ഒരു നാരം ആരോടും ഒന്നും പറയാതെ പെട്ടെന്നു മഠത്തിൽനിന്നു പുറപ്പെട്ടുപോയി. അദ്ദേഹം ഒരു കുറിപ്പ് എഴുതിവെച്ചിരുന്നതിൽ ഇങ്ങനെ എഴുതിയിരുന്നു: ''ഞാൻ കാൽനടയായി വൃന്ദാവനത്തിലേയ്ക്കു് പോവുകയാണ്. ഇവിടെ താമസിക്കുന്നതു് എനിക്കു് ആപത്കരമാകുന്നു. വിചാരം മാറിപ്പോയെന്നു വരാം. മുമ്പു ഞാൻ വീടിനെക്കുറിച്ചും അച്ഛനമ്മമാരെക്കുറിച്ചും സ്വപ്നം കണ്ടിരുന്നു. അപ്പോരം ഞാൻ മായയുടെ രൂപം കണ്ടു. രണ്ടു തവണ ഞാൻ വളരെയേറെ കഷ്ടപ്പെട്ടു. രണ്ടു തവണ എനിക്കു വീട്ടിലേയ്ക്കു തിരിച്ചുപോകേണ്ടതായിട്ടുപോലും വന്നുകൂടി. അതുകൊണ്ടു് ഞാനൊരു ദീർഘയാത്രയ്ക്കു പോവുകയാണ്, 'നിന്റെ സ്വജനങ്ങളെ ഒരു കാലത്തും വിശ്വസിച്ചുപോകരുതു്. അവർ എന്തു ചെയ്യാനും മടിക്കയില്ല.' എന്നു് ഗുരുദേവനൊരിക്കൽ എന്നോടു പറയുകയുണ്ടായി.'' ത്രിഗുണാതീതൻ പക്ഷേ, അധികം താമസിയാതെ മഠത്തിൽ മടങ്ങിയെത്തി. അഖണ്ഡാനന്ദസ്വാമി ഹിമാലയം കടന്നു് ടിബററിലേയ്ക്കു് ഒരു തീർത്ഥയാത്ര പുറപ്പെട്ടു. വൃന്ദാവനത്തിൽനിന്നു തിരിച്ചുവന്നശേഷം അഭേദാനന്ദസ്വാമി പുരിയിലേയ്ക്കു പുറപ്പെട്ടു, ശാരദാനന്ദസ്വാമിയും പ്രേമാനന്ദസ്വാമിയും അദ്ദേഹത്തെ അനുഗമിച്ചു. നർമ്മദയുടെ തീരത്തിലോ അതുപോലെ വിദൂരത്തിലുള്ള ഏതെങ്കിലും ഏകാന്തസ്ഥലത്തോ ചെന്നു തപസ്സു ചെയ്യണം എന്നു് ബ്രഹ്മാനന്ദസ്വാമി കൂടെക്കൂടെ പറയാറുണ്ടു്. വരാഹനഗരത്തിലെ പവിത്രമായ അന്തരീക്ഷത്തിൽ പോലും അവക്കു സ്വാതന്ത്ര്യം പോരാ എന്നു തോന്നി. ഈശ്വരൈകശരണന്മാരായി പരിവ്രാജകജീവിതം നയിക്കാൻ അവർ ആഗ്രഹിച്ചു. പക്ഷെ രാമകൃഷ്ണാനന്ദസ്വാമി ഗുരുദേവന്റെ ഭൗതികാവശിഷ്ടങ്ങളുടെ സമീപംതന്നെ പാക്കാനാണു് ഇഷ്ടപ്പെട്ടതു്.

നരേന്ദ്രനും അക്ഷമനായിത്തുടങ്ങി. സോദരസന്ന്യാസിമാരുമായുള്ള ബന്ധം, ഈശ്വരസാക്ഷാത്കാരത്തിനു് വിലങ്ങായി കിടക്കുന്ന ഒരു പൊൻചങ്ങലയായി അദ്ദേഹത്തിനു തോന്നി. അതിനാൽ അജ്ഞാതഗതിയായ ഒരു സന്ന്യാസിയായി സഞ്ചരിക്കാൻ നിശ്ചയിച്ചു. സതീർത്ഥ്യരിൽ രാമകൃഷ്ണാനന്ദസ്വാമിയൊഴിച്ച് മറെറ

ല്ലാവരും ഓരോരുത്തരായി പുറപ്പെട്ടുകഴിഞ്ഞിരുന്നു. നരേന്ദ്രന്റെ ആദ്യത്തെ യാത്രകൾ താൽക്കാലികങ്ങളായിരുന്നു എന്നു പറയാം. തീർത്ഥാടനത്തിനോ സഞ്ചാരത്തിനോ ആയി അദ്ദേഹം ഇറങ്ങി പുറപ്പെട്ടു; പക്ഷേ ഓരോ തവണയും അദ്ദേഹത്തിന്റെ ഇച്ഛയ്ക്കു വിപരീതമായി മടങ്ങിവരേണ്ടതായും വരും. ഓരോ തവണയും ഇറങ്ങിത്തിരിക്കുമ്പോൾ, 'ഇത്തവണ അവസാനത്തേതാണ്'' എന്നു പറഞ്ഞുകൊണ്ടാണ് പുറപ്പെടാറ്. എങ്കിലും അപ്രതിരോധ്യമായ എന്തോ ചിലതു് അദ്ദേഹത്തെ മഠത്തിൽ തിരിച്ചുകൊണ്ടുവന്നിരുന്നു.

വൈദ്യനാഥം, സിമുൽത്തല എന്നീയിടങ്ങളിലേയ്ക്കു പല പ്രാവശ്യം നരേന്ദ്രൻ പോവുകയുണ്ടായി; സ്നേഹിതന്മാരുടെ നിർബ്ബന്ധം മൂലം വിശ്രമാർത്ഥം ഒരു തവണ അനന്തപ്പൂരിലും പോയി. ഈ യാത്രകളൊഴിച്ചാൽ ഏതാണ്ടു് 1888 അവസാനംവരെ തുടർച്ചയായി അദ്ദേഹം വരാഹനഗരം മഠത്തിലുണ്ടായിരുന്നു.

സ്വന്തം ശക്തി പരീക്ഷിക്കുന്നതിനും, സ്വതന്ത്രജീവിതത്തിന്റെ അനുഭവങ്ങൾ നേടുന്നതിനും, തികച്ചും നിർഭീകനാകാനും, അതേ സമയം സോദരസന്ന്യാസിമാരെ ആത്മവിശ്വാസവും സ്വാശ്രയശീലവും ഉള്ളവരാക്കുന്നതിനും വേണ്ടി മഠത്തിൽനിന്നും വിട്ടുപോകാൻ നരേന്ദ്രൻ തീർച്ചപ്പെടുത്തിയിരുന്നു. അങ്ങനെ പിരിഞ്ഞുപോകാൻ അദ്ദേഹത്തിന്റെ മനസ്സിൽ വലിയ പോരാട്ടം നടന്നു. സന്ന്യാസിയുടെ സ്വതന്ത്രജീവിതത്തിനുള്ള ഇച്ഛയും സംഘത്തിനോടുള്ള ഉത്തരവാദിത്വബോധവും അദ്ദേഹത്തെ അങ്ങോട്ടുമിങ്ങോട്ടും പിടിച്ചുവലിച്ചു.

നരേന്ദ്രന്റെ ഇക്കാലത്തെ ജീവിതചരിത്രത്തിൽ ചില വിടവുകളുണ്ട്; കാരണം, തന്റെ പരിപാടികളും പരിവ്രജ്യകളും രേഖപ്പെടുത്തുന്നതിൽ അദ്ദേഹം വിമുഖനായിരുന്നു. പില്ക്കാലത്തും അവയെക്കുറിച്ചു ചുരുക്കമായും അസ്ഫുടമായിട്ടുമേ പറയാറുള്ളു. എന്നുമാത്രമല്ല, അക്കാലത്തെ ആദ്ധ്യാത്മികാനുഭൂതികൾ അതിപവിത്രവും അതിനാൽ അതിരഹസ്യവുമായി അദ്ദേഹം സൂക്ഷിച്ചിരുന്നു; സതീർത്ഥ്യന്മാരുമായിപ്പോലും അവയെക്കുറിച്ചു ചർച്ച് ചെയ്യാറില്ല. അങ്ങനെയൊക്കെയാണെങ്കിലും അദ്ദേഹത്തിന്റെ പരിവ്രാജകജീവിതത്തെക്കുറിച്ച് ചിലതൊക്കെ അറിയാൻ കഴിഞ്ഞിട്ടുണ്ട്. ചിലപ്പോൾ ഒന്നോരണ്ടോ സോദരസന്ന്യാസിമാർ അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. പിന്നെ, ഭാരതത്തിലുടനീളം അദ്ദേഹം നടത്തിയ യാത്രയ്ക്കിടയിൽ പല ഗൃഹസ്ഥന്മാരും അദ്ദേഹത്തിൽനിന്നും മന്ത്രദീക്ഷ സ്വീകരിച്ചു ശിഷ്യന്മാരായിട്ടുണ്ട്. അവർ, സ്വാമിജി അവരുടെകൂടെ താമസിച്ചകാലത്തെ ചരിത്രവും ചിലപ്പോൾ സംഭാഷണങ്ങൾകൂടിയും വിശ്വാസയോഗ്യമായ വിധത്തിൽ രേഖ

പ്പെട്ടുത്തി വെച്ചിരുന്നു. കൂടാതെ, നരേന്ദ്രൻതന്നെ സതീർത്ഥ്യക്കും തൻെറ ശിഷ്യന്മാക്കും ഇടയ്ക്കു് എഴുതിയിരുന്ന എഴുത്തുകളും കണ്ടുകിട്ടിയിട്ടുണ്ടു്. ഇവയിൽനിന്നെല്ലാം, 1887 മുതൽ 1893 വരെയുള്ള അദ്ദേഹത്തിൻെറ ചരിത്രം ഏറെക്കുറെ ശരിയായിട്ടു് കോത്തെടുക്കാൻ കഴിയും. രാമകൃഷ്ണാനന്ദസ്വാമിയും അദ്ഭുതാനന്ദസ്വാമിയും ഒഴിച്ചു് മററു സതീർത്ഥ്യന്മാരെല്ലാവരും മാറി മാറി, നരേന്ദ്രൻ വരാഹനഗരമഠവുമായുള്ള ബന്ധം മുറിക്കുന്നതുവരെ, അദ്ദേഹത്തിൻെറ യാത്രകളിൽ എപ്പോഴെങ്കിലുമൊക്കെ കൂടെയുണ്ടായിരുന്നു. അങ്ങനെ അവർ നരേന്ദ്രൻെറ അക്കാലത്തെ ജീവിതത്തിൻെറ ചരിത്രസാക്ഷികളാകുന്നു. അഖണ്ഡാനന്ദസ്വാമിയാണു് കൂടുതൽകാലം അദ്ദേഹത്തോടൊത്തുണ്ടായിരുന്നതു്. 1890 ജൂലായ് മുതൽ ഏതാണ്ടു് ഒക്ടോബർ വരെ അദ്ദേഹം നരേന്ദ്രൻെറകൂടെ സഞ്ചരിച്ചു.

ശ്രീരാമകൃഷ്ണൻെറ ഒരു ഗൃഹസ്ഥശിഷ്യനായ ഫക്കീർ ബാബുവും പ്രേമാനന്ദസ്വാമിയുമൊന്നിച്ചു് നരേന്ദ്രൻ ആദ്യം ചെയ്ത പ്രധാനയാത്ര കാശിയിലേയ്ക്കാണു്. അദ്ദേഹമവിടെ ഒരാഴ്ചയോളം താമസിച്ചു. പവിത്രസലിലയായ ഭാഗീരഥി, നിരവധി ദേവാലയങ്ങാം, എണ്ണമററ തീർത്ഥാടകർ ഇവയും, തഥാഗതനും ശങ്കരാചാര്യരും തങ്ങളുടെ സന്ദേശം പ്രചരിപ്പിച്ച സ്ഥാനമാണിതു് എന്ന സ്മരണയും അദ്ദേഹത്തിൻെറ ഭാവനയെ തട്ടിയുണർത്തി.

ഒരു ദിവസം ദുർഗ്ഗാക്ഷേത്രത്തിൽനിന്നു മടങ്ങുമ്പോാം ഒരു പററം വാനരന്മാർ നരേന്ദ്രൻെറ പിന്നാലെ കൂടി. അവരെന്തെങ്കിലും ഉപദ്രവം ചെയ്തെങ്കിലോ എന്നു കരുതി അദ്ദേഹം ഓടി. ഒരു വൃദ്ധസന്ന്യാസി ഉടനെ ഇങ്ങനെ വിളിച്ചുപറയുന്നതു കോംക്കായി: ‘നില്ക്കൂ, മൃഗങ്ങളെ എപ്പൊഴും നേരിടുക !’ പേടിവിട്ടു് നരൻ തിരിഞ്ഞുനിന്നു. അദ്ദേഹം എതിക്കുമെന്നു കണ്ടപ്പോാം കുരങ്ങന്മാർ പാഞ്ഞു. കുറെ കൊല്ലങ്ങാംക്കുശേഷം ന്യൂയോക്കിൽ വെച്ചു ചെയ്ത ഒരു പ്രസംഗത്തിൽ അദ്ദേഹം ഈ സംഭവം വിവരിക്കുകയും അതിൻെറ ഗുണപാഠത്തെ ഇപ്രകാരം പ്രസ്താവിക്കുകയും ചെയ്തു: ‘അതുകൊണ്ടു പ്രകൃതിയെ നേരിടുക. അജ്ഞാനത്തിനു് അഭിമുഖം നിലകൊാംക. മായയുടെ മുഖത്തു നോക്കുക. ഓടരുതൊരിക്കലും !’

കാശിയിൽ ദ്വാരകാദാസൻെറ ആശ്രമത്തിലാണു നരേന്ദ്രൻ താമസിച്ചതു്. ഈ മാന്യൻ അദ്ദേഹത്തെ, പ്രസിദ്ധപണ്ഡിതനും ബംഗാളിസാഹിത്യകാരനുമായ ഭൂദേവചന്ദ്രമുഖോപാദ്ധ്യായനു് പരിചയപ്പെട്ടുത്തിക്കൊടുത്തു. അദ്ദേഹവുമായി നരൻ ദീഘ്സംഭാഷണങ്ങാം നടത്തി. തമ്മിൽ പിരിഞ്ഞപ്പോാം പണ്ഡിതൻ പറഞ്ഞു: ‘അദ്ഭുതം ! ഇത്ര ചെറുപ്പത്തിലേ ഇത്ര വിശാലമായ അനു

ഭൂതികളും സൂക്ഷ്മഗ്രഹണശക്തിയും! ഇദ്ദേഹം ഒരു മഹാനായിത്തീരുമെന്നു് എനിക്കു തീർച്ചയുണ്ടു്.' ബാഹ്യലോകം വിസ്മരിച്ചു് ധ്യാനത്തിലാണ്ടു വാണിരുന്ന ത്രൈലിംഗസ്വാമികളെയും നരേന്ദ്രൻ സന്ദർശിച്ചു. വളരെ വർഷങ്ങൾക്കുമുമ്പു് ശ്രീരാമകൃഷ്ണനും ത്രൈലിംഗസ്വാമികളെ വന്നുകാണുകയുണ്ടായിട്ടുണ്ടു്. അനന്തരം നരേന്ദ്രൻ, പ്രസിദ്ധവിദ്വാനും തപസ്വിയുമായ ഭാസ്കരാനന്ദസ്വാമിയെ ചെന്നുകണ്ടു. സംഭാഷണം മെല്ലെ കാമലോഭജയത്തെക്കുറിച്ചായി. ഈശ്വരസാക്ഷാത്കാരത്തിനു് മുഖ്യസാധനമായി ശ്രീരാമകൃഷ്ണൻ ഉപദേശിച്ചിരുന്നതു് ഇതാണു്; തൻെറ ത്യാഗികളായ ശിഷ്യന്മാരുടെ മനസ്സിൽ അദ്ദേഹം ദൃഢമായി ഉറപ്പിച്ചിരുന്ന ആദർശവും ഇതുതന്നെ. ആധികാരികമായിട്ടെന്നോണം ഭാസ്കരാനന്ദസ്വാമി പറഞ്ഞു: 'ആർക്കും കാമലോഭങ്ങളെ തീർത്തും ഉപേക്ഷിക്കാൻ സാധിക്കുകയില്ല.' നരേന്ദ്രൻ സധൈര്യം ആ അഭിപ്രായത്തെ എതിർത്തു: 'അതു സാധിച്ചിട്ടുള്ള പല സിദ്ധപുരുഷന്മാരുമുണ്ടു്. കാമലോഭങ്ങളെ നിശ്ശേഷം ജയിച്ചിട്ടുള്ള ഒരാളെയെങ്കിലും ഞാൻതന്നെ കണ്ടിട്ടുണ്ടു്.' ഇതു കേട്ടു ഭാസ്കരാനന്ദസ്വാമി ചിരിച്ചു; പക്ഷേ അതു വാസ്തവമാണെന്നു വിശ്വസിച്ചില്ല. നരേന്ദ്രൻ നീരസത്തോടെ സ്ഥലം വിട്ടു.

കാശിയിൽനിന്നും നരേന്ദ്രൻ വരാഹനഗരത്തിൽ മടങ്ങിയെത്തി. പഴയതുപോലെ സതീർത്ഥ്യരുമൊരുമിച്ചു് ധ്യാനത്തിലും സ്വാധ്യായത്തിലും ചർച്ചയിലും ഏർപ്പെട്ടു് അദ്ദേഹം കാലംകഴിച്ചു. ഇപ്പോഴേയ്ക്കും ഭാരതത്തിൻെറ ഒരു ഭാഗം അദ്ദേഹം കണ്ടുകഴിഞ്ഞിരുന്നു; യാത്രയ്ക്കിടയിൽ പല ആളുകളുമായും ചിന്താഗതികളുമായും പരിചയപ്പെടാൻ ഇടവന്നു. അദ്ദേഹത്തിൻെറ വീക്ഷണകോണം വളരെ വിശാലമായി. തൻെറ സതീർത്ഥ്യന്മാരുടെ മനോമണ്ഡലവും വിശാലമാകണം എന്നു് അദ്ദേഹം ആഗ്രഹിച്ചു. മർദ്ദിതരും നിന്ദിതരുമായ സ്വസോദരങ്ങളുടെ ഉന്നതിക്കായി പ്രയത്നിക്കാനുള്ള ഒരാന്തരപ്രചോദനം, അദ്ധ്യാത്മസന്ദേശപ്രചാരണത്തിനായുള്ള പ്രവർത്തനത്തിൻെറ ഒരവ്യക്തരൂപം, അദ്ദേഹത്തിൻെറ മനോമുകുരത്തിൽക്കൂടി ചിലപ്പോൾ കടന്നുപോയി. ജീവനെ ശിവരൂപേണ സേവിക്കുക എന്ന ആദർശം അദ്ദേഹത്തെ ചിലപ്പോൾ ആവേശിച്ചു. വേദാന്തസിദ്ധാന്തം പ്രായോഗികമാക്കാൻ ഇതിൽപ്പരം നല്ല വഴി ഏതുണ്ടു്? മതത്തെപ്പററിയുള്ള ഈ പുതിയ ആശയം സഹോദരസന്ന്യാസിമാരെക്കൊണ്ടു് സ്വീകരിപ്പിക്കാനും അതിലവരെ ഉത്സാഹഭരിതരാക്കാനും നരേന്ദ്രൻ യത്നിച്ചു. സംഘത്തിൻെറ ആ ആരംഭദശയിൽപ്പോലും, അയിത്തജാതിക്കാരുടെ ഇടയിൽപ്പോയി മതപ്രചാരണം ചെയ്യാൻ അദ്ദേഹം സതീർത്ഥ്യരെ പ്രേരിപ്പിച്ചു. പക്ഷേ പ്രചാരണം നടത്താൻ അവർ ഇഷ്ടപ്പെട്ടില്ല. അവരുടെ സർവ്വപ്രധാന

മായ ലക്ഷ്യം ഈശ്വരസാക്ഷാത്കാരമായിരുന്നു; അതിനുശേഷം തങ്ങളുടെ മാതൃക, ശ്രീരാമകൃഷ്ണന്റെ ജീവിതമെന്നപോലെ, മററുള്ള വക്കു മാർഗ്ഗദശ്കമായിക്കൊള്ളട്ടെ എന്നായിരുന്നു അവരുടെ നില. നരേന്ദ്രന്റെ ഉപദേശങ്ങഠം അവരെ ആ ആദശ്ത്തിൽ ഉറപ്പിക്കുകയും ചെയ്തിരുന്നു. പ്രചാരണത്തിനു പുറപ്പെടുംമുമ്പ് അതിനു വേണ്ട അഹ്ത ആത്മദശ്നംവഴി നേടിയിരിക്കണം എന്ന് കൂടെക്കൂടെ നരേന്ദ്രൻ ശക്തിയായി പ്രസ്താവിക്കാറുണ്ട്; എന്നു വരുകിലും, ചിലപ്പോഠം പ്രചാരണാവേശം അദ്ദേഹത്തെ പിടികൂടും. ധമ്മ പ്രവചനത്തിനും പ്രചാരണത്തിനുമെതിരായി കോലാഹലം കൂട്ടി ക്കൊണ്ടിരുന്ന ഒരു സതീത്ഥ്യനോട് ഒരിക്കൽ നരേന്ദ്രൻ ഈവിധം പറയുകയുണ്ടായി: 'സകലരും പ്രചാരം നടത്തുന്നുണ്ട്; അവർ അറി യാതെ ചെയ്യുന്നതു് ഞാൻ ബോധപൂവ്വം ചെയ്യും. ഉവ്വു്, നിങ്ങഠം, എന്റെ സഹോദരന്മാർ വിലങ്ങായിനിന്നാൽപ്പോലും, പറയന്മാ രുടെ ചെററക്കുടിലുകളിൽ പോയി ഞാൻ പ്രചാരണം നടത്തും. പ്രചാരണമെന്നാൽ ആശയപ്രകാശനമാണ്. ത്രൈലിംഗസ്വാമി മിണ്ടാതെ മൗനമായി ഇരിക്കുന്നുവെന്നതുകൊണ്ട് അദ്ദേഹം പ്രചാ രണമൊന്നും ചെയ്യുന്നില്ലെന്നാണോ നിങ്ങളുടെ വിചാരം? അദ്ദേഹ ത്തിന്റെ മൗനംതന്നെ പ്രവചനമാണ്. മരങ്ങളും ചെടികളുംകൂടി പ്രവചനം നടത്തുന്നു!' ഉവ്വു്. പില്ക്കാലത്തു് സ്വാമി വിവേകാനന്ദൻ പൂവ്വഷികഠം മൗനഭാഷയിൽ ചെയ്തിരുന്നതു് ബോധപൂവ്വം, ആത്മോ ത്തേജകങ്ങളായ വാചോവിലാസത്തോടെ, ചെയ്യുകയുണ്ടായി. ഈ മഹത്തായ കൃത്യം വരാഹനഗരത്തിൽ ആരംഭിച്ചു; അവിടത്തെ സോദരസന്ന്യാസിമാരും ഭക്തന്മാരുമായിരുന്നു ആ സന്ദേശത്തിന്റെ പ്രഥമശ്രോതാക്കഠം.

ഇത്തവണ കുറച്ചുകാലമേ നരേന്ദ്രൻ വരാഹനഗരത്തിൽ താമസിച്ചുള്ളു. സന്ന്യാസിയുടെ ഏകാന്തവും ധ്യാനനിഷ്ഠവുമായ ജീവിതം വീണ്ടും ആരംഭിക്കാൻ അദ്ദേഹം വെമ്പൽകൊണ്ടു. ഉത്തര തീത്ഥങ്ങളിലേയ്ക്കു് അദ്ദേഹം ഉടനെ പുറപ്പെട്ടു. ആദ്യം തങ്ങിയതു് കാശിയിലാണ്. അവിടെവെച്ചു് അദ്ദേഹം പ്രസിദ്ധ സംസ്കൃത പണ്ഡിതനായ ബാബു പ്രമദദാസമിത്രനെ കണ്ടു. മിത്രൻ അഖണ്ഡാനന്ദസ്വാമിയുമായി പരിചയപ്പെട്ടിരുന്നു; അദ്ദേഹത്തിൽ കൂടി നരേന്ദ്രനാഥനെക്കുറിച്ചും കേഠംക്കാനിടയായി. നരേന്ദ്രനും പ്രമദദാസനും വേഗം ഉററ സ്നേഹിതന്മാരായിത്തീന്നു. നരേന്ദ്രൻ പലേ തീത്ഥസ്ഥലങ്ങളിൽനിന്നും, ഹിന്ദുശാസ്ത്രങ്ങഠം വ്യാഖ്യാനി ക്കേണ്ടതെങ്ങനെയെന്ന് അഭിപ്രായം ആരാഞ്ഞുകൊണ്ട് പ്രമദദാ സന്ന് അനേകം കത്തുകളും എഴുതുകയുണ്ടായി.

അടുത്തതായി നരേന്ദ്രൻ അയോദ്ധ്യ സന്ദർശിച്ചു. അവിടെ വെച്ച് രാമായണത്തെക്കുറിച്ച് ദീർഘനേരം ധ്യാനിച്ചു; വിജ്ഞാനവും സങ്കല്പവുംവഴി അദ്ദേഹം അവതാരപുരുഷനായ ശ്രീരാമചന്ദ്രൻെറ സാമ്രാജ്യത്തിലെത്തി. സജ്ജനങ്ങൾ നടത്തുന്ന രാമകീർത്തനം നിർവൃതിയോടെ കേട്ടു. അയോദ്ധ്യയിൽനിന്നും ലക്നൌവിലേയ്ക്കു പോയി. അയോദ്ധ്യയിലെ പഴയ നവാബുമാർ ലക്നൌവിൽ പണിചെയ്യിച്ചിട്ടുള്ള ഭീമാകാരങ്ങളും ചേതോഹരങ്ങളുമായ അരമനകളും പള്ളികളും അദ്ദേഹത്തെ അദ്ഭുതപരതന്ത്രനാക്കി. നഗരത്തിലെ ഉദ്യാനങ്ങളും അദ്ദേഹത്തെ വളരെ ആകർഷിച്ചു. ലക്നൌവിൽനിന്നും ആഗ്രയിലെത്തി. മുഗളന്മാരുടെ മഹത്ത്വവും അധികാരവും അനുസ്മരിപ്പിക്കുന്ന ആഗ്രയിൽ അവിടത്തെ കൈവേലക്കാരുടെ കരകൗശലം അദ്ദേഹത്തെ ആശ്ചര്യപ്പെടുത്തി. താജ്മഹാളിൻെറ നിസ്തുലസൗന്ദര്യം നരേന്ദ്രനെ വശീകരിച്ചു. അദ്ദേഹമതു് പല പ്രാവശ്യം സന്ദർശിച്ചു; പല വശങ്ങളിൽനിന്നുകൊണ്ടു നോക്കിക്കണ്ടു. നാനാവീക്ഷണകോണങ്ങളിൽക്കൂടിയും പശ്ചാത്തലങ്ങളിൽക്കൂടിയും അതിനെ ആസ്വദിച്ചു. സ്വരാജ്യസ്നേഹമെന്ന വീക്ഷണനിലയിൽ നിന്നുമാണ് അദ്ദേഹം ആ വിശേഷോത്തരശില്പത്തെ മുഖ്യമായും നിരീക്ഷിച്ചതു്. അദ്ദേഹം പറയാറുണ്ടു്: 'ആ അദ്ഭുതസൗധത്തിൻെറ ഓരോ ചതുരശ്രഇഞ്ചും ഓരോ ദിവസം മുഴുവൻ സാവധാനം നിരീക്ഷിക്കാൻ യോഗ്യമാണു്. ശരിയായിട്ടതിനെ പഠിക്കണമെങ്കിൽ ആറു മാസമെങ്കിലും വേണം.' ആഗ്രയിലെ വലിയ കോട്ട അദ്ദേഹത്തിൻെറ ചരിത്രഭാവനയെ ഉദ്ദീപിപ്പിച്ചു. കൊട്ടാരങ്ങളും ശവകുടീരങ്ങളുംകൊണ്ടു നിറഞ്ഞ ആ നഗരത്തിലെ തെരുവീഥികളിൽക്കൂടി നടക്കുമ്പോൾ മഹമ്മദീയഭരണകാലം മുഴുവൻ അദ്ദേഹം ഭാവനയിൽ കണ്ടു.

ആഗ്രയിൽനിന്നും നരേന്ദ്രൻ വൃന്ദാവനത്തിലേയ്ക്കാണു് പോയതു്. 1888 ആഗസ്റ്റ്മാസം ആദ്യം അദ്ദേഹമവിടെ ചെന്നുചേർന്നു. അവസാനത്തെ മുപ്പതു മൈൽ കാൽനടയായിട്ടാണു് സഞ്ചരിച്ചതു്. കമണ്ഡലുവും വടിയും ഒന്നോ രണ്ടോ പുസ്തകങ്ങളും മാത്രമേ കൈവശം ഉണ്ടായിരുന്നുള്ളു. വൃന്ദാവനത്തിനു് ഏകദേശം രണ്ടു മൈൽ അകലെവെച്ച് വഴിയരികിൽ ഒരാൾ സുഖമായിട്ടിരുന്നു് കുഴലിൽക്കൂടി പുകവലിക്കുന്നതു് അദ്ദേഹം കണ്ടു. വഴി നടന്നു തളർന്ന നരേന്ദ്രനു് ഒന്നു പുകവലിച്ചാൽ കുറച്ചൊരു ഉത്സാഹം കിട്ടും എന്നു തോന്നി; അതനുസരിച്ച് പുകവലിക്കാൻ തന്നെ അനുവദിക്കാമോ എന്നദ്ദേഹം ആ മനുഷ്യനോടു ചോദിച്ചു. അയാൾ സങ്കോചത്തോടെ പറഞ്ഞു: 'സ്വാമിൻ, ഞാനൊരു തോട്ടിയാണു് !' പരമ്പരയാ മനസ്സിൽ രൂഢമൂലമായിട്ടുള്ള ജാതിബോധം കാരണം അകലം തോന്നി നരേന്ദ്രൻ പുകവലിക്കാതെ തൻെറ വഴിക്കു പോയി. കുറച്ചു ദൂരം ചെന്നപ്പോൾ

നരൻ ചിന്തിക്കുകയായി: 'എന്ത് ! ജാതികുലാഭിമാനങ്ങളെല്ലാം ഉപേക്ഷിച്ച് സന്ന്യാസദീക്ഷ സ്വീകരിച്ച ഞാൻ, താനൊരു തോട്ടിയാണെന്ന് ആ മനുഷ്യൻ പറഞ്ഞപ്പോഴേയ്ക്കും, ജാതിചിന്തയുടെ പിടിയിൽ പെട്ടുപോയല്ലൊ! അയാരം തൊട്ട കുഴലിൽനിന്നും എനിക്ക് പുക വലിക്കാൻ വയ്യെന്നു തോന്നി. ദീർഘകാലത്തെ സംസ്കാരത്തിൻെറ ഫലമാണത് !' നരേന്ദ്രന് ആ മനുഷ്യനെത്തേടി മടങ്ങിയേ മതിയാകൂ. വേഗം തിരിച്ചു നടന്നു. മുമ്പു കണ്ട അതേ സ്ഥലത്ത് അപ്പോഴും പുകയും വലിച്ചുകൊണ്ട് അയാരം ഇരിപ്പുണ്ട്. നരൻ അയാളോട് പറഞ്ഞു: 'അപ്പനേ, എനിക്കൊന്നു പുകവലിക്കാൻ തയ്യാറാക്കിത്തരൂ.' ഇത്തവണ തോട്ടിയുടെ പ്രതിഷേധങ്ങളൊന്നും നരൻ വകവെച്ചില്ല; മാത്രമല്ല, അതേ കുഴലിൽനിന്നുതന്നെ പുകവലിക്കണം എന്ന് നിർബ്ബന്ധം പിടിക്കുകയും ചെയ്തു. ആ കുഴലിൽ നിന്നും പുക വലിച്ച്, നരൻ വൃന്ദാവനത്തിലേയ്ക്കു യാത്ര തുടരുകയും ചെയ്തു. പിന്നീടൊരിക്കൽ ഒരു ശിഷ്യനോട് സന്ന്യാസത്തെക്കുറിച്ചു സംസാരിക്കുമ്പോരം അദ്ദേഹം ഈ സംഭവം ഉദ്ധരിച്ചുകൊണ്ടു പറഞ്ഞു: 'സന്ന്യാസത്തിൻെറ ആദർശങ്ങരം ജീവിതത്തിൽ നടപ്പിൽ വരുത്താൻ എളുപ്പമാണെന്നു കരുതുന്നോ കുഞ്ഞേ? ഇത്ര കഠിനവും ദുർഘടം പിടിച്ചതുമായ വഴി വേറെയില്ല. അഗാധഗർത്തത്തിൻെറ മുകളിൽനിന്ന് കാൽ അല്പമൊന്നു വഴുതിയാൽ കഴിഞ്ഞു, താഴെ കുഴിയിൽ വീണുകഴിയും. സന്ന്യാസവ്രതം സ്വീകരിച്ചുകഴിഞ്ഞാൽ വർഗ്ഗവർണ്ണാദിവ്യത്യാസങ്ങരംക്കെല്ലാം അതീതനാണോ താൻ എന്ന് ഒരുവൻ ഓരോ നിമിഷവും തന്നെത്തന്നെ പരിശോധിച്ചുകൊണ്ടിരിക്കണം. ആരെയും നിന്ദിക്കരുത് എന്ന് ആ സംഭവം എന്നെ പഠിപ്പിച്ചു. സകലരെയും ഈശ്വരസന്താനങ്ങളായിട്ടുവേണം കരുതാൻ.

ശ്രീരാമകൃഷ്ണൻെറ ഗൃഹസ്ഥശിഷ്യനായ ബലരാമബോസിൻെറ പൂർവ്വികരിൽ ഒരാരം വൃന്ദാവനത്തിൽ പണിചെയ്യിച്ച കാലബാബുവിൻെറ കുഞ്ജം എന്ന ക്ഷേത്രത്തിലാണ് നരൻ വിശ്രമിച്ചത്. പെട്ടെന്നു തൻെറ ഹൃദയകവാടം തുറന്നതായി തോന്നി നരേന്ദ്രനിവിടെ. രാധാകൃഷ്ണന്മാരുടെ വിഹാരരംഗമായ വൃന്ദാവനം നരേന്ദ്രനിൽ അതിഗാഢമായ ഭക്തിഭാവം ഉദ്ദീപിപ്പിച്ചു. ശ്രീകൃഷ്ണൻെറ ജീവിതം ഒരു സജീവസത്യമായിത്തീർന്നു നരേന്ദ്രന്. ശ്രീകൃഷ്ണൻെറ ജീവിതത്തിലെ അനേകം ലീലകരംക്കു സാക്ഷ്യം വഹിച്ച വൃന്ദാവനപ്രാന്തങ്ങളെല്ലാം സന്ദർശിക്കാൻ അദ്ദേഹം നിശ്ചയിച്ചു. ഗോവർദ്ധനഗിരിയിലേയ്ക്ക് അദ്ദേഹം പുറപ്പെട്ടു. ഒരിക്കൽ ഗോവർദ്ധനത്തിന് പരിക്രമണം ചെയ്യുമ്പോരം അയാചിതഭിക്ഷയേ കഴിക്കൂ, എന്നദ്ദേഹം ഒരു നിശ്ചയം ചെയ്തു. ആദ്യത്തെ ദിവസം

ഉച്ചയായതോടെ വിശപ്പു കലശലായി. പോരാത്തതിനു്, കനത്ത മഴയും. വിശന്നും നടന്നും വാടിത്തളൎന്നു് മെല്ലെ മെല്ലെ മുമ്പോട്ടു പൊയ്ക്കൊണ്ടിരിക്കെ പെട്ടെന്നതാ കേഠംക്കുന്നു പിന്നിൽ നിന്നൊരു വിളി; നരൻ ശ്രദ്ധിച്ചില്ല. താൻ അദ്ദേഹത്തിനു് ആഹാരം കൊണ്ടുവന്നിരിക്കുന്നു എന്നു പ്രസ്താവിച്ചുകൊണ്ടുള്ള വിളി അടുത്തടുത്തു വന്നു. നരൻ ഓട്ടമിട്ടു, ഈ ഈശ്വരപ്രേരണയെ പരീക്ഷിക്കാൻ. പിന്നാലെ വന്ന ആളും ഒപ്പം ഓടി; ഏകദേശം ഒരു മൈൽ ഓടിയശേഷം അയാഠം നരൻെറ മുമ്പിൽ കടന്നു; താൻ കൊണ്ടുവന്ന ആഹാരം സ്വീകരിക്കണം എന്നു നിബ്ബന്ധിച്ചു. അതു കഴിഞ്ഞു്, ഒരക്ഷരം മിണ്ടാതെ ആ മനുഷ്യൻ അയാളുടെ പാട്ടിനു പോവുകയും ചെയ്തു. ഭഗവാൻെറ ഭക്തവാത്സല്യമോൎത്തു് നരൻ കണ്ണീരിൽ കുളിച്ചു.

ഗോവൎദ്ധനത്തിൽനിന്നു് നരേന്ദ്രൻ രാധാകുണ്ഡത്തിലെത്തി. രാധയുമായി ബന്ധപ്പെട്ട ഈ സ്ഥാനം വൈഷ്ണവന്മാൎക്കു് വളരെ പവിത്രവും പ്രധാനവുമാകുന്നു. ആ സമയത്തു് ഒരു കൗപീനം മാത്രമേ അദ്ദേഹം ധരിച്ചിരുന്നുള്ളു. കുളി കഴിഞ്ഞാൽ ഈറൻ മാറാൻ വേറെ തുണിയൊന്നുമില്ലാതിരുന്നതിനാൽ, ആദ്യമേ ഇതഴിച്ചു നനച്ചു് കുളക്കരയിൽ ഉണങ്ങാനിട്ടു; എന്നിട്ടു് അദ്ദേഹം കുളിക്കാനിറങ്ങി. കുളി കഴിഞ്ഞു കയറിയപ്പോഠം കൗപീനം കാണാനില്ല! അങ്ങുമിങ്ങും തേടി, എങ്ങും കണ്ടില്ല. ഒന്നു മേലോട്ടു നോക്കി; അതാ അവിടെ ഒരു കുരങ്ങു് കൗപീനവും പിടിച്ചുകൊണ്ടു കുത്തിയിരിക്കുന്നു! എന്തു ചെയ്താലും കുരങ്ങു തൻെറ കൗപീനം തിരിച്ചു തരുകയില്ലെന്നു കണ്ടപ്പോഠം നരേന്ദ്രനു് അവിടത്തെ അധിദേവതയായ രാധയുടെപേരിൽ കലശലായ ദേഷ്യം തോന്നി; പെരുങ്കാട്ടിൽ പ്രവേശിച്ചു പട്ടിണി കിടന്നു മരിക്കാൻ തീൎച്ചയാക്കി. അതിനായി കാട്ടിനുള്ളിലേയ്ക്കു് കുറച്ചു ദൂരം ചെന്നപ്പോഠം പിന്നിൽ നിന്നൊരാഠം – ഒരുപക്ഷേ അദ്ദേഹം ഇതെല്ലാം കണ്ടിരിക്കാം – ഒരു കാവിമുണ്ടും കുറച്ചു ആഹാരവുമായി പിന്നാലെ എത്തി. നരൻ അവ സ്വീകരിച്ചു. അദ്ദേഹം തിരിച്ചുനടന്നു. എന്തൊരാശ്ചര്യം, കൗപീനം താൻ മുമ്പു് വിരിച്ച അതേ സ്ഥാനത്തുതന്നെ കിടക്കുന്നു!

അടുത്തതായി നാം നരേന്ദ്രനെ കാണുന്നതു്, ഹരിദ്വാരത്തേയ്ക്കു പോകുന്ന വഴി, ഹത്രാസു് റെയിൽവേസ്റ്റേഷനിൽവെച്ചാണു്. സ്റ്റേഷൻമാസ്റ്റർ ശരച്ചന്ദ്രഗുപ്തൻ ഒരു വിശിഷ്ടവ്യക്തിയായിരുന്നു. ജോൺപൂരിലെ മഹമ്മദീയരുടെ ഇടയിൽ വളൎന്നുവന്ന ഒരു ബംഗാളിയായിരുന്നു അദ്ദേഹം. ഹിന്ദിയും ഉറുദുവും മാതൃഭാഷയെക്കാഠം എളുപ്പത്തിൽ അദ്ദേഹം സംസാരിച്ചിരുന്നു. മാധുൎയ്യം, ആത്മാൎത്ഥത,

പൗരുഷം എന്നീ മൂന്നു വാക്കുകളിൽ അദ്ദേഹത്തിന്റെ സ്വഭാവത്തെ സംഗ്രഹിക്കാം, തന്റെ ഔദ്യോഗികകൃത്യങ്ങൾ ചെയ്തുകൊണ്ടു നടക്കുന്നതിനിടയിൽ, സ്റ്റേഷൻവക പറമ്പിൽ മണ്ണിൽ ഇരിപ്പുറപ്പിച്ചിരിക്കുന്ന ഒരു സന്ന്യാസി അദ്ദേഹത്തിന്റെ കണ്ണിൽപ്പെട്ടു. ആ യുവയതിയുടെ മുഖത്തു പ്രസരിച്ച ആദ്ധ്യാത്മികപരിവേഷത്താൽ ദർശനമാത്രയിൽത്തന്നെ ശരച്ചന്ദ്രൻ ആകൃഷ്ടനായി. അദ്ദേഹത്തിനു് എന്തെങ്കിലും സഹായം ചെയ്യാൻ തന്നാലാവുമോ എന്നറിയാൻ മാസ്റ്റർ അടുത്തു ചെന്നു. അഭിവാദനങ്ങൾക്കുശേഷം ശരത്തു ചോദിച്ചു: 'സ്വാമിജി, അങ്ങേയ്ക്കു വിശക്കുന്നുണ്ടോ?' 'ഉവ്വ്, വിശക്കുന്നുണ്ടു്,' എന്നു പറഞ്ഞു ആ സന്ന്യാസി. 'എന്നാൽ എന്റെ താമസസ്ഥലത്തേയ്ക്കു വരൂ,' എന്നു് മാസ്റ്റർ അദ്ദേഹത്തെ ക്ഷണിച്ചു. 'വന്നാൽ എന്തു തരും എനിക്കു തിന്നാൻ?' എന്നു് ഒരു കുട്ടിയെപ്പോലെ ചോദിച്ചു നരൻ. ഒരു പേഷ്യൻ പദ്യശകലം ഉദ്ധരിച്ചുകൊണ്ടു ശരത്തു് പറഞ്ഞു: 'നാഥാ, അവിടുന്നെൻപാർപ്പിടത്തിലെത്തി. എന്നുകക്കാമ്പിലെ മാംസംകൊണ്ടു് അവിടേയ്ക്കു് ഏററവും സ്വാദിഷ്ടമായ ഭക്ഷണം ഞാൻ തയ്യാർ ചെയ്യാം.' നരേന്ദ്രൻ ക്ഷണം സ്വീകരിച്ചു. പിന്നീടു് സ്വാമി ഒരു ബംഗാളി പാട്ടു പാടുന്നതു ശരത്തു കേട്ടു. അതിന്റെ ആശയം ഇതായിരുന്നു: 'എൻപ്രിയൻ തൻതിങ്കൾനേർമുഖത്തിൽ വിഭൂതിയുമണിഞ്ഞു വേണം എന്നരികത്തു വരാൻ.' ആ യുവഭക്തൻ പോയി, ഔദ്യോഗികവേഷങ്ങളെല്ലാം മാററി നെററിയിൽ ഭസ്മവും തൊട്ടുകൊണ്ടു മടങ്ങിയെത്തി.

സ്റ്റേഷൻമാസ്റ്ററുമായി സംസാരിക്കുന്നതിനിടയ്ക്കു്, തന്റെ ഒരു പഴയ പരിചയക്കാരനായ വ്രജൻബാബു അടുത്താണു താമസിക്കുന്നതു് എന്നു നരേന്ദ്രൻ അറിയാനിടയായി. ഊണുകഴിഞ്ഞു് നരൻ സ്നേഹിതനെ കാണാൻ പോയി. സ്നേഹിതൻ അദ്ദേഹത്തെ സാദരം സ്വീകരിച്ചു, തന്റെകൂടെ വേണം താമസിക്കാൻ എന്നു നിർബ്ബന്ധിക്കുകയും ചെയ്തു. നരൻ അവിടെ താമസിച്ച കാലമത്രയും, ആ പട്ടണത്തിലെ ബംഗാളികളെല്ലാം അദ്ദേഹത്തിന്റെ ചുററും ഒന്നിച്ചുകൂടുമായിരുന്നു. ശരത്തും അദ്ദേഹത്തിന്റെ സ്നേഹിതനായ നടകൃഷ്ണനും നിത്യസന്ദർശകന്മാരായിരുന്നു. അവർക്കു് അദ്ദേഹത്തോടു വലിയ ഭക്ത്യാദരങ്ങളുണ്ടായി. ആ കാലത്തെ അനുസ്മരിച്ചുകൊണ്ടു് ഒരെഴുത്തിൽ നടകൃഷ്ണൻ ഇപ്രകാരമെഴുതുന്നു: 'അങ്ങനെ ഞങ്ങളും മററുള്ളവരോടൊപ്പം ഞങ്ങളുടെ ജീവിതത്തിലെ ഏററവും ധന്യമായ ദിവസങ്ങൾ അദ്ദേഹവുമായി നിരന്തരമായ ആദ്ധ്യാത്മികസംഭാഷണത്തിലേർപ്പെട്ടു കഴിച്ചു. അദ്ദേഹത്തിന്റെ പാവനസംസർഗ്ഗത്താൽ, വിഭിന്നബംഗാളിസംഘങ്ങൾ തമ്മിലുണ്ടായിരുന്ന ജാതിവഴക്കുകളും നീരസങ്ങളും അസ്തമിച്ചു. പ്രായംകൊണ്ടോ

സ്ഥാനമാനങ്ങൾകൊണ്ടോ അഹങ്കരിക്കുന്നവർ തങ്ങളുടെ പാണ്ഡിത്യഗർവ്വമെല്ലാം വെടിഞ്ഞു് യുവസന്ന്യാസിയുടെ മുമ്പിൽ കൊച്ചുകുട്ടികളെപ്പോലെ ചെന്നിരുന്നു് മതപരമായ കാര്യങ്ങളെക്കുറിച്ചു് ചോദ്യങ്ങൾ ചോദിക്കുമായിരുന്നു. സായാഹ്നങ്ങൾ സാധാരണ സംഗീതത്തിനുവേണ്ടി ചെലവാക്കിയിരുന്നു. അവിടെ കൂടാറുള്ള മാന്യന്മാരെല്ലാം അദ്ദേഹത്തിൻെറ മനോഹരശാരീരത്താൽ ആകൃഷ്ടരായി മന്ത്രമുഗ്ദ്ധരെപ്പോലെ അനേകം മണിക്കൂറുകൾ തുടരെ ഇരിക്കാറുണ്ടു്. അദ്ദേഹത്തിൻെറ പാട്ടു കേൾക്കുന്തോറും കൂടുതൽ കേൾക്കണം എന്നു് അവരുടെ അന്തരാത്മാവു് ആഗ്രഹിച്ചു.'

ഒരു ദിവസം ശരത് നരേന്ദ്രനോടു ചോദിച്ചു: 'എന്താണു് അങ്ങിത്ര വിഷാദമഗ്നനായിരിക്കുന്നതു്?' അല്പം അമാന്തിച്ചിട്ടു് നരേന്ദ്രൻ മറുപടി പറഞ്ഞു: 'മകനെ, മഹത്തായ ഒരു കൃത്യം എനിക്കു ചെയ്തുതീർക്കേണ്ടതായുണ്ടു്. അതിനുള്ള എൻെറ കഴിവിൻെറ പരിമിതിയോർത്തു ഞാൻ നിരാശനായിപ്പോകുന്നു. ഈ കൃത്യം നിർവ്വഹിക്കാൻ എൻെറ ഗുരുനാഥൻ എന്നോടു് അനുശാസിച്ചിരിക്കുന്നു. എൻെറ മാതൃഭൂവിൻെറ പുനരുദ്ധാരണത്തിൽ കുറഞ്ഞതൊന്നുമല്ല ഈ കൃത്യം: ആദ്ധ്യാത്മികത നഷ്ടപ്രായമായി; നാടെങ്ങും പട്ടിണി നടമാടുന്നു. ഭാരതം ശക്തി സംഭരിച്ചു് തൻെറ ആദ്ധ്യാത്മികതയാൽ ലോകം കീഴടക്കണം. 'ഈ വാക്കുകൾ കേട്ടു് ആശ്ചര്യസ്തബ്ധനായ ശരത്, അത്യുത്സാഹത്തോടെ പറഞ്ഞു: 'ഞാനിതാ തയ്യാർ, സ്വാമിജി; അതിനു് എന്താണു് ഞാൻ ചെയ്യേണ്ടതു്?' ഭിക്ഷാപാത്രവും കമണ്ഡലുവുമെടുത്തു് ആ മഹത്തായ ലക്ഷ്യത്തിനുവേണ്ടി പ്രവർത്തിക്കാൻ നിങ്ങൾ സന്നദ്ധനാണോ? വീടുതോറും പോയി ഭിക്ഷയെടുക്കാൻ നിങ്ങൾക്കു കഴിയുമോ?' എന്നു ചോദിച്ചു ആ സന്ന്യാസി. 'ഉവ്വു്', തയ്യാർ' എന്നായിരുന്നു ശരത്തിൻെറ ധീരമായ മറുപടി. ഭിക്ഷാപാത്രവുമേന്തി സ്റ്റേഷനിലെ കൂലിക്കാരിൽ നിന്നും ഭിക്ഷ യാചിച്ചുനടന്നു ശരത്.

ഒരു ദിവസം കാലത്തു് ഹത്രാസ് വിട്ടുപോകാൻ നരൻ നിശ്ചയിച്ചു. അദ്ദേഹം ശരത്തിനോടും നടകൃഷ്ണനോടും പറഞ്ഞു: 'എനിക്കിനി ഇവിടെ ഒട്ടും താമസിച്ചുകൂടാ. സന്ന്യാസിമാരായ ഞങ്ങൾ ഏറെക്കാലം ഒരിടത്തും താമസിക്കരുതു്. പോരെങ്കിൽ, എനിക്കു നിങ്ങളോടൊക്കെ മമതയും വന്നുചേരുന്നു. ആദ്ധ്യാത്മികജീവിതത്തിൽ ഇതും ഒരു ബന്ധനംതന്നെയാണു്. എന്നെ നിർബ്ബന്ധിക്കരുതു്!' സ്വാമിജിയുടെ പോകാനുള്ള നിശ്ചയത്തിനു് ഇളക്കമില്ലെന്നു കണ്ടപ്പോൾ ശരത്തിനും അദ്ദേഹത്തിൻെറ സ്നേഹിതനും വലിയ ദുഃഖമായി. തങ്ങളെ ശിഷ്യന്മാരായി സ്വീകരിക്കാൻ അവർ അദ്ദേഹത്തോടപേക്ഷിച്ചു. നരൻ പറഞ്ഞു: 'എന്തു്! എൻെറ

ശിഷ്യന്മാരായി എന്നതുകൊണ്ടുമാത്രം അദ്ധ്യാത്മജീവിതത്തിൽ കിട്ടേണ്ടതൊക്കെ കിട്ടിക്കഴിഞ്ഞു എന്നു വിചാരിച്ചുപോകരുത്. ഈശ്വരൻ സകലതിലുമുണ്ട്, എന്ന സത്യം ഓർമ്മിക്കുക; അപ്പോൾ നിങ്ങൾ ചെയ്യുന്ന എന്തും നിങ്ങളുടെ പുരോഗതിക്കു സഹായകമാകും. ഞാൻ വല്ലപ്പോഴും വന്നു നിങ്ങളുടെകൂടെ താമസിക്കാം.' പക്ഷേ ഇതുകൊണ്ടൊന്നും ശരത്തിനെ ഒഴിച്ചുനിർത്താൻ കഴിഞ്ഞില്ല, ശരത്തിനു മന്ത്രദീക്ഷ നൽകാൻ സ്വാമിജി നിർബ്ബന്ധനായി.

തന്റെ ഔദ്യോഗികകൃത്യങ്ങൾ ഏറ്റെടുക്കാൻ ശരത് വേറൊരാളെ കണ്ടുപിടിച്ചു; എന്നിട്ട് അദ്ദേഹം ഹൃഷീകേശത്തോളം സ്വാമിജിയെ അനുഗമിച്ചു. പക്ഷേ യാത്ര വളരെ ക്ലേശകരമായി ശിഷ്യനു തോന്നി. സുഖജീവിതം നയിച്ചു പരിചയിച്ച ശരത്തിന്, ക്ലേശങ്ങളും അനിശ്ചിതത്വങ്ങളും നിറഞ്ഞ സന്ന്യാസജീവിതം നിരന്തരമായ ഒരു ഭയങ്കരസാധനയാണെന്നു മനസ്സിലായി. വളരെ കാലം കഴിഞ്ഞ് ശരത് പറയുകയുണ്ടായി: 'ഒരിക്കൽ ഹിമാലയപ്രാന്തങ്ങളിൽക്കൂടി ഞങ്ങൾ സഞ്ചരിക്കുമ്പോൾ വിശപ്പും ദാഹവും കാരണം തളർന്നു ഞാൻ ബോധംകെട്ടു വീണു. സ്വാമിജി എന്നെ ശുശ്രൂഷിച്ചു. അങ്ങനെ നിശ്ചിതമായ മരണത്തിൽനിന്നും എന്നെ രക്ഷപ്പെടുത്തി. പിന്നെയൊരിക്കൽ, അടി വഴുക്കുന്നതും ഒഴുക്കിനു ശക്തിയുള്ളതും അപകടം പിടിച്ചതുമായ ഒരു കാട്ടുപുഴ കടക്കാൻ അദ്ദേഹം ഒരു കുതിരക്കാരനെപ്പോലെ കുതിരയെ നയിച്ചു. എനിക്കു വേണ്ടി അദ്ദേഹം അനേകം പ്രാവശ്യം തന്റെ പ്രാണൻ പണയത്തിലാക്കി. അദ്ദേഹത്തെ ഞാനെങ്ങനെ വർണ്ണിക്കും! സ്നേഹിതരേ, സ്നേഹം, സ്നേഹം, സ്നേഹം എന്ന ഒരു വാക്കുകൊണ്ടല്ലാതെ! സുഖക്കേടു പിടിച്ചു വല്ല പ്രകാരവും വേച്ചു വേച്ചു നടക്കാനല്ലാതെ മറ്റൊന്നും വയ്യാതിരുന്ന സന്ദർഭത്തിൽ എന്റെ ഭാണ്ഡം, ചെരുപ്പുംപ്പെടെ, അദ്ദേഹം ചുമന്നു.' പില്ക്കാലത്തൊരിക്കൽ നിരാശനായ ശരത് സ്വാമിജിയോട് അദ്ദേഹം തന്നെ കൈവെടിയാൻ പോകയാണോ എന്നു ചോദിച്ചപ്പോൾ സ്വാമിജി മധുരമെങ്കിലും തീക്ഷ്ണമായി മറുപടി നൽകിയതിൽ അദ്ഭുതപ്പെടാനില്ല. അദ്ദേഹം ചോദിച്ചു: 'വിഡ്ഢീ, നിന്റെ ചെരുപ്പുംകൂടി ഞാൻ ചുമന്നിട്ടുണ്ടെന്ന കാര്യം നീ ഓർക്കുന്നില്ലേ?' വേറൊരിക്കൽ സ്വാമിയും ശിഷ്യനും വനാന്തരത്തിൽക്കൂടി സഞ്ചരിക്കുമ്പോൾ, ഒരിടത്ത് മനുഷ്യന്റെ കുറെ അസ്ഥികളും പിഞ്ഞിക്കീറിയ കാവിത്തുണിക്കഷണങ്ങളും കാണാനിടയായി. 'നോക്കൂ, ഇവിടെ ഒരു കടുവ ഒരു സന്ന്യാസിയെ പിടിച്ചതിനു. നിനക്കു പേടി തോന്നുന്നുണ്ടോ' എന്നു ചോദിച്ചു സ്വാമിജി. 'ഇല്ല സ്വാമിജി, അങ്ങു കൂടെയുള്ളപ്പോൾ' എന്നു് ശിഷ്യൻ ഉടനടി മറുപടി പറഞ്ഞു. അജ്ഞാതനായ പരിവ്രാ

ജകനായി സഞ്ചരിച്ചിരുന്ന ആ കാലത്തുപോലും അദ്ദേഹത്തിൻെറ സ്വഭാവവൈശിഷ്ട്യത്താലുള്ള സ്വാധീനശക്തിയും പരോത്തേജന സാമത്ഥ്യവും എത്ര പ്രബലമായിരുന്ന എന്ന കാണാം. ഇവ രണ്ടും സ്വാമിജിയുടെ മുഖ്യമായ രണ്ടു സ്വഭാവങ്ങളായിരുന്നുതാനും.

ഹൃഷീകേശത്തു് സ്വാമിയും ശിഷ്യനും മററു സന്ന്യാസിമാരെപ്പോലെ ജീവിച്ചു. ത്യാഗയോഗസുരഭിലമാണു് അവിടത്തെ അന്തരീക്ഷം, സ്വാമിക്കു് അത്യാനന്ദകരമായ ഒരന്തരീക്ഷമായിരുന്നു അവിടെ. ജാഹ്നവിയുടെ മമ്മരവും അകലെ കാണുന്ന മഞ്ഞണിഞ്ഞ ഹിമഗിരിശിഖരങ്ങളും അദ്ദേഹത്തെ അളവററു സന്തോഷിപ്പിച്ചു. ഗാഢമായ ധ്യാനത്തിൻെറയും പ്രാത്ഥനയുടെയും അന്തരീക്ഷത്തിലാണു് അവരവിടെ പാത്തതു്. പക്ഷേ ആ സമയത്തു് ശിഷ്യനു് കഠിനമായി രോഗം പിടിപെട്ടു. അദ്ദേഹത്തെ ഹത്രാസിലേയ്ക്കു തിരിച്ചു കൊണ്ടുപോവുകയല്ലാതെ ഗത്യന്തരമില്ലാതായി. കുറെക്കാലംകൂടി ഹൃഷീകേശത്തു് താമസിച്ചശേഷം ഹിമാലയഹൃദയത്തിലെ മുഖ്യതീത്ഥങ്ങളായ കേദാരനാഥവും ബദരീനാരായണവും സന്ദശിക്കണമെന്നായിരുന്ന സ്വാമിയുടെ ആഗ്രഹം; പക്ഷേ ആ പരിപാടിയൊക്കെ അദ്ദേഹത്തിനു് ഉപേക്ഷിക്കേണ്ടതായിവന്നു.

അങ്ങനെ ഗുരുവും ശിഷ്യനും ഹത്രാസിലേയ്ക്കു് തിരിച്ചുപോയി. അവിടെ അവർ സ്വാഗതം ചെയ്യപ്പെട്ടു. പക്ഷേ ഇവിടെ വെച്ചു് നരേന്ദ്രനും രോഗബാധിതനായി. ഹൃഷീകേശത്തുവെച്ചു സംക്രമിച്ച മലമ്പനി ബാധിച്ചു് അദ്ദേഹം കിടപ്പിലായി. വരാഹനഗരം മഠത്തിലെ സഹോദരന്മാർ നരേന്ദ്രൻെറ രോഗത്തെക്കുറിച്ചു കേട്ടു. കഴിയുന്നതും വേഗം മഠത്തിലേയ്ക്കു മടങ്ങിച്ചെല്ലാൻ അവർ അദ്ദേഹത്തെ നിബ്ബന്ധിച്ചു. അദ്ദേഹം മടങ്ങിച്ചെല്ലുമെന്നു് ഉറപ്പു വരുത്താൻ, കല്ക്കത്തയിൽ അദ്ദേഹത്തിൻെറ സാന്നിദ്ധ്യം അത്യാവശ്യപ്പെടുന്ന അനേകം അടിയന്തരകാര്യങ്ങൾ കാത്തിരിപ്പുണ്ടു് എന്നും അവർ അറിയിച്ചു. അതു കേട്ടപ്പോൾ, ക്ഷീണം വകവെയ്ക്കാതെ തന്നെ വേഗം പോകണം എന്നു സ്വാമിക്കു തോന്നി. ശിഷ്യനോടു്, രോഗം മാറിയാലുടൻ വരാഹനഗരത്തിലേയ്ക്കു വരാൻ നിദ്ദേശം നല്കിക്കൊണ്ടു് യാത്ര പറഞ്ഞു. അനേകം മാസങ്ങൾക്കുശേഷം, രോഗം നിശ്ശേഷം മാറിയപ്പോൾ ശരച്ചന്ദ്രൻ ഉദ്യോഗം ഉപേക്ഷിച്ചു് മഠത്തിൽ ഗുരുസമീപം എത്തി. സന്ന്യാസിമാർ അവിടെ മഠത്തിലേയ്ക്കും തങ്ങളുടെ ജീവിതത്തിലേയ്ക്കും ഹൃദയത്തിലേയ്ക്കും ശരത്തിനെ സ്വാഗതം ചെയ്തു. ശരച്ചന്ദ്രഗുപ്തൻ സദാനന്ദസ്വാമിയായി.

സ്വാമിജിയുടെ ഈ പ്രത്യാഗമനം വരാഹനഗരം മഠത്തിൽ ഒരു ഉത്സവമായി. 1888 അവസാനത്തിലാണു് സ്വാമിജി മടങ്ങിയെത്തിയതു്. സന്ന്യാസിമാർ മിക്കവരും തീത്ഥാടനത്തി

ലായിരുന്നു; എന്നാൽ ഗുരുദേവന്റെ ഗൃഹസ്ഥശിഷ്യരെല്ലാം സന്നിഹിതരായി. ആരോഗ്യകാരണങ്ങളാലും ബന്ധുക്കളെ കാണുന്നതിനും 1889-മാണ്ടു് വേനൽക്കാലത്തു് സിമുലത്തലയിൽ ഒന്നു പോയതൊഴിച്ചാൽ, സ്വാമിജി ഇത്തവണ ഒരു കൊല്ലം തികച്ചു് മഠത്തിൽ താമസിച്ചു. ധ്യാനത്തിലും ഭജനയിലും സ്വാദ്ധ്യായത്തിലും സംഗീതത്തിലും ദിനങ്ങൾ കഴിഞ്ഞു. സ്നേഹപൂർണ്ണമായ ശിക്ഷണംവഴിക്കു് നരൻ ഗുരുദേവൻ ആചരണപ്രചാരണങ്ങൾക്കായി തന്നെയേല്പിച്ച സന്ദേശത്തിന്റെ വിശാലമായ ജ്ഞാനവും തന്നുള്ളിലുള്ള ഉജ്ജ്വലാവേശവും സഹോദരന്മാരിൽ സംക്രമിപ്പിച്ചു. വിശ്വവിഖ്യാതനായ വിവേകാനന്ദൻ ലോകത്തിനു നല്കിയ ഉത്കൃഷ്ടാശയങ്ങളൊന്നും, ഈ സോദരസന്ന്യാസിമാക്കു് അപരിചിതങ്ങളായിരുന്നില്ല; അവയെല്ലാം അവർ വരാഹനഗരത്തിൽവെച്ചു് നരേന്ദ്രനിൽനിന്നു കേട്ടിട്ടുണ്ടു്. പ്രതിപാദനരീതിമാത്രമേ പില്ക്കാലത്തു വ്യത്യസ്തമായിരുന്നുള്ളു. അവരുടെ വീക്ഷണകോണത്തെ അദ്ദേഹം വിശാലമാക്കി; ഭാരതത്തെ ഏകവും അവിഭാജ്യവുമായി കാണാൻ അവരെ പഠിപ്പിച്ചു. സർവ്വോപരി ഹിന്ദുമതത്തിന്റെ സജീവസത്യങ്ങളെക്കുറിച്ചു്, അതിന്റെ ആശയങ്ങളുടെയും ആദർശങ്ങളുടെയും നിരുപമമൂല്യങ്ങളെക്കുറിച്ചു്, അദ്ദേഹം അവരെ ബോധവാന്മാരാക്കി, യുക്തിയിലും മേധയിലുംകൂടി ഹിന്ദുമതത്തെ വീക്ഷിക്കാനും അതുവഴി, നിഷ്ഠുരണവും നിശിതവും അജ്ഞതാജനിതവുമായ നിരൂപണങ്ങളിൽനിന്നും സ്വമതത്തെ സംരക്ഷിക്കാനും അവരെ അദ്ദേഹം സമർത്ഥരാക്കി. അദ്ദേഹം അവരെ ഹിന്ദുക്കളുടെ അദ്ധ്യാത്മഗ്രന്ഥങ്ങൾ വായിച്ചു വ്യാഖ്യാനിച്ചു കേൾപ്പിച്ചു.

മഠത്തിലെ അന്തേവാസികൾ ശാസ്ത്രാദ്ധ്യയനത്തിൽ ഗാഢമായ ശ്രദ്ധ പതിപ്പിച്ചു. പുസ്തകം വിലയ്ക്കു വാങ്ങാൻ വകയില്ലാഞ്ഞതുകൊണ്ടു് സ്വാമിജി തന്റെ സ്നേഹിതനായ കാശിയിലെ പ്രമദാദാസബാബുവിനോടു് ഏതാനും വേദാന്തഗ്രന്ഥങ്ങളും പാണിനിയുടെ വ്യാകരണവും സതീർത്ഥ്യന്മാക്കുവേണ്ടി കടം മേടിച്ചു. അദ്ദേഹം ഇപ്രകാരം പ്രമദാദാസബാബുവിനു് എഴുതി: 'വേദാധ്യയനം ബംഗാളിൽ നഷ്ടപ്രായമായെന്നു വേണം പറയാൻ. ഇവിടെ മഠത്തിൽ പലക്കും സംസ്കൃതം നന്നായിട്ടറിയാം; വേദത്തിന്റെ സംഹിതാഭാഗം ഗ്രഹിക്കാനും അവക്കു കഴിയും. ചെയ്യുന്നതു് പൂർണ്ണമായിട്ടു ചെയ്യണം എന്നാണവരുടെ അഭിപ്രായം. പാണിനിയുടെ വ്യാകരണം ശരിക്കു പഠിക്കാതെ വൈദികഭാഷയിൽ മതിയായ പ്രാവീണ്യം നേടാൻ പ്രയാസമാണെന്നു തോന്നുകയാൽ അതിന്റെ ഒരു പ്രതി – ഉദ്ദേശസാദ്ധ്യത്തിനു് കിട്ടാവുന്നതിൽ ഏററവും പററിയതു – പാണിനീയമാണല്ലൊ – കൂടിയേ്കഴിയൂ എന്നു വന്നു. സാമ

ത്ഥ്യവും സൂക്ഷ്മഗ്രഹണശക്തിയും സ്ഥിരപരിശ്രമവും ഉള്ള ആളുകഠം ഈ മഠത്തിൽ ഇല്ലാസ്സയില്ല. ഞങ്ങളുടെ ഗുരുദേവൻെറ കൃപകൊണ്ടു് കുറഞ്ഞൊരു കാലത്തിനിടയിൽ അവർ പാണിനീയസിദ്ധാന്തം സ്വായത്തമാക്കുമെന്നും അങ്ങനെ ബംഗാളിൽ വേദങ്ങളെ പുനഃ സ്ഥാപിക്കുമെന്നും എനിക്കാശിക്കാം.'

ശാസ്ത്രങ്ങളുടെ പല ഭാഗങ്ങളിലുള്ള പരസ്പരവിരുദ്ധങ്ങളായ പ്രസ്താവനകളെക്കുറിച്ചും സാമുദായികാചാരങ്ങളെക്കുറിച്ചും സ്വാമിജി ഇക്കാലത്തു് ഗവേഷണം നടത്തിയിരുന്നു. സാമുദായികരീതിനീതി കഠം സാമാന്യജനങ്ങഠംക്കു് വല്ലാത്ത ഒരു ഭൂതബാധയായിട്ടുണ്ടു് എന്നു് അദ്ദേഹം തൻെറ സഞ്ചാരത്തിനിടയിൽ നേരിട്ടു കണ്ടറിഞ്ഞു. ശാസ്ത്രങ്ങഠംതന്നെ ശൂദ്രനു് വേദാദ്ധ്യയനത്തിനുള്ള അധികാരം നിഷേധിച്ചിരിക്കുന്നു. ആരംഭകാലത്തു് വ്യക്തിയുടെ ഗുണത്തെയും യോഗ്യതയെയും അടിസ്ഥാനമാക്കി രൂപംകൊണ്ട ജാതിവിഭാഗം വെറും ജന്മത്തെയും പാരമ്പര്യത്തെയും മാത്രം നോക്കി നിർണ്ണയിക്കുക എന്ന നീചമായ നില വന്നുകൂടി. വേദങ്ങളിലെയും ഉപനിഷത്തുകളിലെയും അനശ്വരസത്യങ്ങഠം വർഗ്ഗവർണ്ണവ്യത്യാസമെന്യേ സകലക്കും തുറന്നുകൊടുക്കുന്നതുകൊണ്ടേ ഭാരതത്തിൻെറ പുനരുദ്ധാരണം ഉണ്ടാകൂ എന്നു് സ്വാമിജിക്കു് ബോദ്ധ്യമായി. ഈവക സംശയങ്ങളെല്ലാം അദ്ദേഹം പണ്ഡിതനായ പ്രമദാദാസബാബുവിൻെറ മുമ്പിൽ ഉന്നയിച്ചു. വേദപ്രാമാണ്യം, വിഭിന്നഭാരതീയദർശനങ്ങഠം തമ്മിൽ കാണപ്പെടുന്ന പരസ്പരവൈരുദ്ധ്യം, കർമ്മസിദ്ധാന്തം, സ്മൃതികളിലെ നിരർത്ഥകങ്ങളെന്നു തോന്നുന്ന നിരവധി വിധികളുടെ ശരിയായ താല്പര്യം, അപരോക്ഷാനുഭൂതിയുടെ സ്വരൂപം, എന്നിങ്ങനെ പല വിഷയങ്ങളെക്കുറിച്ചും ഗഹനങ്ങളായ ചോദ്യങ്ങഠം സ്വാമിജി ബാബുവിനോടു ചോദിച്ചു. ഈവക ചോദ്യങ്ങളും പ്രശ്നങ്ങളും അദ്ദേഹം പില്ക്കാലത്തെത്തിച്ചേർന്ന ബുദ്ധിപരമായ പരിപക്വതയിലേയ്ക്കുള്ള പ്രയാണത്തിൻെറ ഒരു ഘട്ടം മാത്രമായിരുന്നു. ശാസ്ത്രങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ള പൂർവ്വർഷികളുടെ അനുഭൂതികളിലും സത്യത്തിലും ഉള്ള അദ്ദേഹത്തിൻെറ വിശ്വാസം അചഞ്ചലമായിരുന്നു. അവയുടെ യഥാർത്ഥതാല്പര്യം ഗ്രഹിക്കാൻ അദ്ദേഹം യത്നിക്കുകയായിരുന്നു എന്നു മാത്രം. വൈരുദ്ധ്യങ്ങളെയും വിഭിന്നതകളെയും സമന്വയിക്കാൻ സാധിക്കുന്ന ആ ഉച്ചതലത്തിൽ എത്തണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. അദ്ദേഹം പ്രമദാദാസബാബുവിനു് ഈവിധം എഴുതുന്നു: 'ദയാമയനായ സർവ്വേശ്വരനിൽ എനിക്കു് വിശ്വാസം നഷ്ടപ്പെട്ടിട്ടില്ല; അതൊരിക്കലും എനിക്കു നഷ്ടമാകാൻ പോകുന്നുമില്ല; ശാസ്ത്രങ്ങളിലുള്ള എൻെറ വിശ്വാസം അവിചലമാണു്. പക്ഷേ,

ഈശ്വരേച്ഛയാ, എൻെറ ജീവിതത്തിലെ കഴിഞ്ഞ ആറേഴ കൊല്ല ങ്ങഠം നാനാതരത്തിലുള്ള വിഷമങ്ങളും വിഘ്നങ്ങളും നിറഞ്ഞ നിര ന്തരസംഘട്ടനങ്ങളായിരുന്നു. ഉത്തമശാസ്ത്രം എനിക്ക ലബ്ധമായി; മാതൃകാഭൂതനായ മഹാപുരുഷനെ ഞാൻ കണ്ടു. എന്നിട്ടും എനിക്ക് ഒന്നിലും അവസാനംവരെ പിടിച്ചുനില്ക്കാൻ സാധിക്കുന്നില്ല; ഇതാണെൻെറ പരമസങ്കടം.'

മനസ്സിൻെറ വലിയ പീഡയും ക്ഷോഭവും നരേന്ദ്രൻ അനുഭവി ച്ച അവസരങ്ങളുണ്ട്. വെറും പട്ടിണിയിൽ കഴിഞ്ഞിരുന്ന അമ്മ യുടെയും അനുജന്മാരുടെയും സമീപമാണ് അദ്ദേഹം താമസിച്ചി രുന്നതു്. കുടുംബസംബന്ധമായ വ്യവഹാരം അവരെ ദാരിദ്ര്യത്തി ലാഴ്ത്തിയിരുന്നു. ഈ അവസ്ഥ അസഹനീയമെന്ന് ചിലപ്പോഠം സ്വാമിജിക്ക തോന്നി. അദ്ദേഹം തൻെറ സ്നേഹിതനായ പ്രമദാദാ സബ്ബാബുവിനു് ഇപ്രകാരം എഴുതുകയുണ്ടായി: "കല്ക്കത്തയ്ക്കടുത്തു താമസിക്കുമ്പോഠം എനിക്കവരുടെ ദുർഗതി കാണേണ്ടതായ്‌വരും; രജോഗുണം മൂത്തു് പ്രവൃത്തിയിലേയ്ക്കു് എടുത്തുചാടാനുള്ള ആഗ്രഹ മായിട്ടു് ചിലപ്പോഠം എൻെറ അഹങ്കാരം വികസിക്കും. അത്തരം അവസരങ്ങളിൽ എൻെറ മനസ്സിൽ കഠോരമായ ഒരു പോരാട്ടം നട ക്കുന്നു; അതുകൊണ്ടാണ്, എൻെറ മനസ്സിൻെറ അവസ്ഥ ഭയങ്കര മാണ് എന്നു ഞാൻ എഴുതിയതു്. ഇപ്പോഠം കേസ്സ് വിധിയായി. അതിനാൽ, കാര്യങ്ങളൊക്കെ ഒന്നൊതുക്കാൻ കുറച്ചുനാഠംകൂടി കല്ക്ക ത്തയിൽ താമസിച്ചശേഷം കല്ക്കത്തയോടു് എന്നെന്നേയ്ക്കുമായി വിട പറയാൻ എന്നെ അനുഗ്രഹിച്ചാലും. പരമമായ ദിവ്യശക്തികൊണ്ടു് എൻെറ ഹൃദയം സുശക്തമാകാനും മായയുടെ സർവ്വഭാവങ്ങളും എന്നെ ന്നേയ്ക്കുമായി എന്നിൽ നിന്നൊഴിഞ്ഞുപോകാനും എന്നെ അനുഗ്ര ഹിച്ചാലും. 'കുരിശു ഞങ്ങഠം ഏന്തിക്കഴിഞ്ഞു. അവിടുന്ന് അതു ഞങ്ങളെ ഏല്പിച്ചു; അന്ത്യംവരെ അതു വഹിക്കാനുള്ള കെല്പും കൂടി ഞങ്ങഠംക്കരുളിയാലും. തഥാസ്തു.'

അത്തരം അവസരങ്ങളിൽ വീണ്ടും തീർത്ഥയാത്രയ്ക്കു പുറപ്പെടാനും തപസ്സിലും ധ്യാനത്തിലും കാലം കഴിക്കാനും സ്വാമിക്ക് പ്രബല മായ ആഗ്രഹമുദിക്കും. കാശിയിൽപ്പോയി വിശ്വനാഥൻെറ ആ പ വിത്രനഗരിയിൽ കാലം കഴിക്കാൻ അദ്ദേഹം പലപ്പോഴും തീർച്ചപ്പെ ടുത്തും. പ്രമദാദാസബ്ബാബുവിൻെറ സാന്നിദ്ധ്യം ആ ഉദ്ദേശത്തിനു് ശക്തി കൂട്ടി. കാരണം, ബാബുവുമായി ശാസ്ത്രങ്ങളിലെ ഗഹനങ്ങ ളായ വിവിധപ്രശ്നങ്ങഠം ചർച്ച ചെയ്യാൻ സാധിക്കും. കല്ക്കത്തയിലെ ജീവിതം അദ്ദേഹത്തിനു് അസഹ്യമായിത്തുടങ്ങി. അഖണ്ഡാനന്ദ സ്വാമി ഹിമാലയത്തിലായിരുന്നു. ടിബററിലേയ്ക്കു് കടന്നതിനെ ക്കുറിച്ചും അവിടത്തെ ആളുകളെക്കുറിച്ചും അവരുടെ ആചാരസമ്പ്ര

ദായങ്ങളെക്കുറിച്ചും അനേകം രസകരമായ വിവരണങ്ങൾ അദ്ദേഹം എഴുതിയയച്ചു. വേറെയും നാലു സോദരസന്ന്യാസിമാർ ഹിമാലയത്തിലായിരുന്നു. സ്വാമിയുടെ തീർത്ഥാടനത്തിനുള്ള ആഗ്രഹവും തടുത്തുനിർത്താൻ വയ്യാതെയായി. 1889 ഡിംസബർ അവസാനത്തിൽ ഉത്തരേന്ത്യയിലെ തീർത്ഥസ്ഥാനങ്ങളിലേയ്ക്കുള്ള യാത്രയിൽ വൈദ്യനാഥത്തേയ്ക്കു പുറപ്പെട്ടു. കാശിയ്ക്കുവേണ്ടി അദ്ദേഹത്തിന്റെ മനസ്സ് ഉഴറി. വൈദ്യനാഥത്തുനിന്നും സ്വാമി എഴുതുന്നു: 'എന്റെ ഉദ്ദേശം കുറച്ചുകാലം അവിടെ താമസിച്ച് അന്നപൂർണ്ണയും വിശ്വനാഥനും എങ്ങനെയാണ് എന്റെ വിധി നിർണ്ണയിക്കുന്നത് എന്നു കാത്തിരിക്കാനാണ്. 'ശരീരം വാ പാതയാമി, ലക്ഷ്യം വാ സാധയാമി' എന്ന മട്ടിലാണ് എന്റെ തീരുമാനം. അതിനു കാശീശ്വരൻ എന്നെ തുണയ്ക്കുമാറാകട്ടെ.'

പക്ഷേ വിധി വിപരീതമായി വിധിച്ചു. തന്റെ സതീർത്ഥ്യരിൽ ഒരാളായ യോഗാനന്ദസ്വാമി അഞ്ചാംപനി പിടിപെട്ട് അലഹബാദിൽ കിടപ്പിലാണെന്ന് വൈദ്യനാഥത്തുവെച്ചു നരേന്ദ്രൻ കേട്ടു. അദ്ദേഹം ഉടനെ അലഹബാദിലേയ്ക്കു പുറപ്പെട്ടു. അദ്ദേഹത്തിന്റെ ശുശ്രൂഷയിൽ യോഗാനന്ദസ്വാമി കുറച്ചു ദിവസങ്ങൾക്കുള്ളിൽ രോഗമുക്തനായി. ഇവിടത്തെ ബംഗാളികളുടെ സവിശേഷശ്രദ്ധയ്ക്ക് സ്വാമി പാത്രമായി. അദ്ദേഹത്തിന്റെ അഗാധജ്ഞാനവും സ്വഭാവമഹിമയും കണ്ട് അവർ അദ്ഭുതപരതന്ത്രരായി. സാമുദായികവും ആദ്ധ്യാത്മികവുമായ വിഷയങ്ങളെക്കുറിച്ചായിരുന്നു സംഭാഷണമധികവും. ഹിന്ദുക്കളുടെ സാമുദായികമായ അനാചാരങ്ങളെയും അനീതികളെയും അദ്ദേഹം നിശിതമായി വിമർശിച്ചു. 'മുഖത്തെ ഓരോ വരയും ചുളിവും താൻ ഒരു പരമഹംസനാണ് എന്ന് വിളിച്ചോതുന്ന' ഒരു മഹമ്മദീയസിദ്ധനെ അദ്ദേഹം ഇവിടെവെച്ചു കണ്ടു. ഇവിടെവെച്ചുതന്നെ ഘാസിപ്പൂരിലെ പ്രസിദ്ധയോഗിയായ പവനാഹാരി ബാബയെക്കുറിച്ചും കേൾക്കാനിടയായി. ബാബയെ കാണാനായി 1890 ജനുവരി മൂന്നാം വാരത്തിൽ അദ്ദേഹം ഘാസിപ്പൂരിലേയ്ക്കു പോയി.

ബാബു സതീശചന്ദ്രമുഖർജിയുടെയും റായ് ഗഗനചന്ദ്രറോയ് ബഹദൂറിന്റെയും കൂടെയാണ് സ്വാമി താമസിച്ചത്. സതീശചന്ദ്രൻ സ്വാമിയുടെ കല്കത്തയിലെ ഒരു പഴയ സ്നേഹിതനാണ്. സ്വാമിയെ കാണാനും കേൾക്കാനുമായി അനേകം ആളുകൾ അദ്ദേഹത്തിന്റെ വീട്ടിൽ വന്നു. തന്റെ നാട്ടുകാർ ഋഷികളുടെ ആദർശങ്ങളിൽനിന്നും പാശ്ചാത്യരുടെ ഭൗതികജീവിതത്തിലേയ്ക്കു പതിച്ചുപോയതു കണ്ട് സ്വാമി വ്യഥിതനായി. സ്വാമി കാശിയിലെ പ്രമദാദാസബാബുവിനു് ഇങ്ങനെ എഴുതി: 'ഇവിടത്തെ സർവ്വവും

നന്നെന്നു തോന്നുന്നു; ആളുകളൊക്കെ മാന്യന്മാരാണ്. പക്ഷേ, ഒട്ടേറെ പാശ്ചാത്യപരിഷ്കാരബാധിതർ; അതു കഷ്ടം തന്നെ. പാശ്ചാത്യഭ്രമത്തിന് ഞാൻ തികച്ചും എതിരാണ്. നല്ല കാലത്തിന് എന്റെ സ്നേഹിതന് ആ വിഷയത്തിൽ വലിയ താല്പര്യമില്ല. എന്തൊരു കഴമ്പില്ലാത്ത പരിഷ്കാരമാണപ്പോ ഈ പരദേശികൾ സൃഷ്ടിച്ചുവിട്ടിരിക്കുന്നത്! എന്തൊരു ഭൗതികഭ്രാന്തിയാണ് അവർ കൂടെ കൊണ്ടുവന്നിരിക്കുന്നത്! ഈ ദുർബ്ബലഹൃദയരെ വിശ്വനാഥൻ കാക്കുമാറാകട്ടെ.' ആ എഴുത്തിന്റെ അടിയിൽ ഒരു കുറിപ്പിൽ അദ്ദേഹം ഇതും ചേർത്തു: 'ഹാ, ശ്രീശുകന്റെ ജന്മഭൂമിയായ ഇന്നാട്ടിൽ ത്യാഗം, ഭ്രാന്തും പാപവുമെന്ന് അവമാനിക്കപ്പെടുന്നല്ലോ !' സ്ഥലത്തെ സമുദായപരിഷ്കരണവാദികളോട്, രൂക്ഷാക്ഷേപങ്ങളിൽനിന്നു വിരമിക്കാനും, അക്ഷയ്യമായ ക്ഷമയോടും സ്നേഹത്തോടും കൂടി സാമാന്യജനങ്ങളുടെ വിദ്യാഭ്യാസത്തിനുള്ള യത്നങ്ങൾ തുടർന്നു കൊണ്ടുപോകാനും അങ്ങനെ ജനതയുടെ വികാസം സ്വാഭാവികവും സ്വകീയവുമാക്കാൻ അവരെ തുണയ്ക്കാനും അദ്ദേഹം ഉപദേശിച്ചു. ഹൈന്ദവസംസ്കാരത്തിലെ ആദ്ധ്യാത്മികാദർശങ്ങളെ അവഗണിക്കുന്നവർ അനുകമ്പാർഹരാണെന്ന് അദ്ദേഹം കരുതി.

ആരായിരുന്നു പവഹാരിബാബ ? കാശിക്കടുത്ത് ഒരു ഗ്രാമത്തിൽ ഒരു ബ്രാഹ്മണകുലത്തിലാണ് അദ്ദേഹം ജനിച്ചത്. ബാല്യത്തിൽത്തന്നെ ഘാസിപ്പൂരിൽ പോയി. അവിടെ അദ്ദേഹത്തിന്റെ നൈഷ്ഠികബ്രഹ്മചാരിയായ ഒരു അമ്മാവൻ താമസമുണ്ടായിരുന്നു. അമ്മാവന്റെ മേൽനോട്ടത്തിൽ വ്യാകരണം, ന്യായം, രാമാനുജസിദ്ധാന്തങ്ങൾ എന്നിവയിൽ നിപുണനായിത്തീർന്നു. അമ്മാവൻ മരിച്ചപ്പോൾ, 'ഒരിക്കലും മാറാത്ത ഒരു ദർശനംകൊണ്ട് ആ വിടവു നികത്താൻ,' അദ്ദേഹം നിശ്ചയിച്ചു. സത്യം സാക്ഷാത്കരിക്കാനുള്ള ദൃഢനിശ്ചയത്തോടുകൂടി ബാബ രാജ്യമെങ്ങും സഞ്ചരിച്ചു. ഒടുവിൽ, ഹിന്ദുക്കൾക്കും ജൈനന്മാർക്കും ഒരുപോലെ പവിത്രവും കത്തിയവാറിൽ സ്ഥിതിചെയ്യുന്നതുമായ ഗിർണാർഗിരിയുടെ മുകളിൽവെച്ച് യോഗരഹസ്യങ്ങളിൽ ദീക്ഷിതനായി. ഗിർണാറിൽ നിന്ന് കാശിയിലേയ്ക്ക് പുറപ്പെട്ടു. അവിടെ, ഗംഗാതീരത്തുള്ള ഒരു ഗുഹയിൽ പാർത്തിരുന്ന ഒരു മഹാനായ സന്ന്യാസിയെ അദ്ദേഹം കണ്ടെത്തി. ഇവിടെവെച്ച് വേദാന്തദർശനം അദ്ധ്യയനം ചെയ്തു. അനന്തരം അനേകം വർഷം സ്വാദ്ധ്യായത്തിലും തീവ്രതപസ്സിലുമായി കഴിച്ചുകൊണ്ടു സഞ്ചരിച്ചു. അവസാനം തന്റെ പഴയ ഗൃഹത്തിൽ മടങ്ങിയെത്തി; അവിടെ കാശിയിലെ തന്റെ ആചാര്യനെ അനുകരിച്ച് പുഴക്കരയിൽ മണ്ണിനടിയിൽ ഒരു മുറിയുണ്ടാക്കി, അതിൽ താമസമാക്കി. പകൽസമയം ആ ഗുഹാമുറിയിൽ അനേകം

മണിക്കൂർ ധ്യാനത്തിൽ കഴിച്ചുകൂട്ടും; രാത്രികാലങ്ങൾ പുഴയ്ക്കരെ പോയി തപോനുഷ്ഠാനങ്ങളിലും നയിക്കും. ഒരുപിടി വേപ്പില യോ ഏതാനും വററൽമുളകിന്റെ തൊണ്ടോ ആയിരുന്നു അദ്ദേഹ ത്തിന്റെ പതിവായുള്ള ആഹാരം. സകലപ്രവൃത്തികളും അദ്ദേഹം ഈശ്വരാരാധനമായിട്ടു കരുതി. പാകംചെയ്ത ആഹാരം ഇഷ്ടദേവനു നിവേദിച്ച ശേഷം താൻ കഴിക്കാതെ പലപ്പോഴും അദ്ദേഹം പാവ ങ്ങൾക്കോ പരിവ്രാജകന്മാർക്കോ കൊടുത്തിരുന്നു. ആഹാരം അത്യ ല്പമായിരുന്നതുകൊണ്ട് ആളുകൾ അദ്ദേഹത്തെ 'പവനാഹാരിബാ ബാ,' 'കാററുണ്ണും താതൻ' എന്നു വിളിച്ചുവന്നു. കാലം കഴിയുന്തോ റും കൂടുതൽ കൂടുതൽ സമയം അദ്ദേഹം ഗുഹയിൽ കഴിച്ചുകൂട്ടാൻ തുട ങ്ങി, ചിലപ്പോൾ മാസങ്ങൾ തുടരെ. എങ്ങനെയാണ് അദ്ദേഹം ജീവിക്കുന്നത് എന്നും അദ്ദേഹം ജീവനോടെ ഇരിപ്പുണ്ടോ എന്നും കൂടി ആളുകൾ സംശയിക്കാൻ തുടങ്ങി. എന്നാൽ, കുറെക്കാലം കഴി ഞ്ഞു് ബാബ പുറത്തു വന്നു. ധ്യാനത്തിൽ ഏർപ്പെടാത്ത സമയം, ഗുഹയുടെ വാതിലിനു് മുകളിലുള്ള ഒരു മുറിയിൽവെച്ച് സന്ദർശക രെ സ്വീകരിക്കും. പില്ക്കാലം ആരെയും കാണാൻ സമ്മതിക്കാതെ യായി. അവസാനം ഒരു ദിവസം ഗുഹയിൽനിന്നും മാംസം എരി യുന്ന മണവും കുമുകുമെന്നു് പുകയും പുറപ്പെടുന്നതു കണ്ടു് ആളുകൾ ചെന്നു നോക്കിയപ്പോൾ അദ്ദേഹം ആത്മാഹുതി അർപ്പിച്ചിരിക്കുന്ന തായി കണ്ടു. അദ്ദേഹത്തിന്റെ ആത്മാവു് ആനന്ദത്തിൽ ലയിക്കു കയും ചെയ്തു.

ആ മഹാത്മാവിനെ ദർശിക്കാൻ സ്വാമി ആഗ്രഹിച്ചതിൽ അദ്ഭുതത്തിനു് അവകാശമില്ലല്ലോ. ആ യോഗിയോടു് തനിക്കു് ഗാഢമായ കടപ്പാടുണ്ടു് എന്നു് സ്വാമി പിന്നീടു് പ്രസ്താവിച്ചിട്ടു ണ്ടു്. താൻ സ്നേഹിക്കുകയും സേവിക്കുകയും ചെയ്തിട്ടുള്ള ഉത്തമ മഹാത്മാക്കളിൽ ഒരാൾ എന്നു് സ്വാമി അദ്ദേഹത്തെക്കുറിച്ചു പറ ഞ്ഞിരുന്നു.*

പവനാഹാരിയെ നേരിൽ കാണാൻ വലിയ പ്രയാസമായി രുന്നു. അദ്ദേഹം മുറിവിട്ടു പുറത്തിറങ്ങിയിരുന്നില്ല. വർത്തമാനം പറയാൻ സമ്മതമുള്ളപ്പോൾപോലും വാതില്ക്കൽവരെ വരും, അക ത്തു നിന്നുകൊണ്ടു സംസാരിക്കും. ബാബാജിയെ കണ്ടപ്പോൾ അ ദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്താൽ സ്വാമി ആകൃഷ്ടനായി. സ്വാമി അദ്ദേഹത്തെക്കുറിച്ചു് ഇങ്ങനെ എഴുതിയിട്ടുണ്ടു്: 'ഒരു മഹാസിദ്ധൻ, സംശയമില്ല! ഒക്കെ അത്യദ്ഭുതംതന്നെ. ഈ നാസ്തികയുഗത്തിൽ യോഗശക്തികൾകൊണ്ടു സംജാതമായ അദ്ഭുതശക്തിയുടെ ഒരു ഉത്തുംഗമാതൃക! അദ്ദേഹത്തിന്റെ കാരുണ്യത്തിൽ ഞാൻ അഭയം

* സാഹിത്യസർവ്വസ്വം 7-ാം വാല്യം 133-ാം പുറം നോക്കുക.

തേടിയിരിക്കുന്നു; അദ്ദേഹം എനിക്കു് ആശസ്സു വക തന്നിട്ടുണ്ടു്. അതു ദുർല്ലഭം സുകൃതികരംക്കേ കിട്ടാറുള്ളു.' സ്വാമിയെ കണ്ടതിൽ ബാബാജിക്കും വളരെ സന്തോഷമായി; സ്വാമി കുറച്ചു കാലം അവിടെ താമസിക്കണം എന്നു് ബാബാജി ആഗ്രഹിച്ചു.

സ്വാമി ഗഗനബാബുവിൻെറ ഉദ്യാനഗൃഹത്തിലേയ്ക്കു താമസം മാററി; അവിടെ തീവ്രതപസ്സിൽ ഏപ്പെട്ടു. അതിസാരം പിടിച്ചു കഷ്ടപ്പെട്ടിരുന്നെങ്കിലും ഭിക്ഷകൊണ്ടു കിട്ടുന്ന മയമില്ലാത്ത ആഹാരമാണു് അദ്ദേഹം കഴിച്ചിരുന്നതു്. ഒട്ടുമിക്ക ദിവസവും അദ്ദേഹം ബാബാജിയുടെ ഗൃഹസ്സുടുത്തു പോവുകയും ബാബാജിയുടെ അനുഗ്രഹത്തിനായി അത്ഥിക്കുകയും ചെയ്യും. എന്നാൽ പവനാഹാരി ബാബ, വിനയം മൂത്തിപൂണ്ട ഒരു അദ്ഭുതപുരുഷനാണു്; ചോദ്യങ്ങരംക്കു് നേരിട്ടു് ഉത്തരമൊന്നും അദ്ദേഹം പറയാറില്ല. 'ഈ ദാസനെന്തറിയാം' എന്നു ചോദിക്കും. പക്ഷേ സംഭാഷണം തുടരുന്നതോടെ അഗ്നി ജ്വലിക്കും. സ്വാമി വല്ലാതെ നിബ്ബന്ധിച്ചാൽ ബാബ പറയും: 'ഇവിടെ കുറച്ചുനാരം പാത്തു് എന്നെ സദയം അനുഗ്രഹിച്ചാലും.' ഇടുപ്പുവലി കാരണം സ്വാമിക്കു ബാബയെ കാണാൻപോകാൻ കഴിയാതിരുന്ന ദിവസമെല്ലാം ബാബാജി, സ്വാമിയുടെ ആരോഗ്യത്തെക്കുറിച്ചു് അന്വേഷിക്കാൻ ആരെയെങ്കിലും പറഞ്ഞയയ്ക്കുമായിരുന്നു.

ഘാസിപ്പുരിൽ താമസിക്കുന്ന കാലത്തു് സ്വാമി അനേകം യൂറോപ്യൻ ഉദ്യോഗസ്ഥന്മാരെ കാണുകയുണ്ടായി. ഗഗനബാബു മുഖാന്തരം അദ്ദേഹം ഒരു സക്കാർ ഉദോഗസ്ഥനായ മിസ്റ്റർ റോസ്സുമായി പരിചയപ്പെട്ടു. ഹിന്ദുക്കളുടെ വിശേഷദിവസങ്ങളെക്കുറിച്ചു് മി. റോസ് സ്വാമിയോടു് പലേ ഗഹനങ്ങളായ ചോദ്യങ്ങരം ചോദിച്ചു. ഹിന്ദുക്കളുടെ ഒരുത്സവമായ 'ഹോളി'*യെക്കുറിച്ചു് ഒരു പന്യാസമെഴുതാൻ, അദ്ദേഹം സ്വാമിയോടാവശ്യപ്പെട്ടു: സ്വാമി ഒന്നെഴുതുകയും ചെയ്തു. മി. റോസ്, ഈ പണ്ഡിതസന്ന്യാസിയെ ഡിസ്ട്രിക്ട് ജഡ്ജിയായ മിസ്റ്റർ പെനിങ്ടണുമായി പരിചയപ്പെടുത്തി. ഹിന്ദുമതത്തെയും സാമുദായികാചാരങ്ങളെയും കുറിച്ചുള്ള സ്വാമിയുടെ വ്യാഖ്യാനം കേട്ടു് ആകൃഷ്ടനായ പെനിങ്ടൺ, ഈ വക ആശയങ്ങരം പ്രചരിപ്പിക്കാൻ ഇംഗ്ലണ്ടിൽ പോകണം എന്നു സ്വാമിയോടു് നിദ്ദേശിക്കുകയുണ്ടായി. കണ്ണൽ റിവെററ് കർണാക് എന്ന വേറൊരു മാന്യനുമായി വേദാന്തത്തെക്കുറിച്ചു് സ്വാമി ദീഘനേരം ചച്ച്ചെയ്തു. ഈ അവസരത്തിൽ സ്വാമി തൻെറ അത്യുച്ചഭാവത്തിൽ എത്തി. അദ്ദേഹത്തിലുള്ള പ്രചാരകൻ ഉണത്ത

* ഉണ്ണികൃഷ്ണനെ തൊട്ടിലാട്ടുന്ന ഉത്സവം.

പ്പെട്ടു; ആധികാരികമായും ഉജ്ജ്വലമായ തത്ത്വദൃഷ്ടിയോടുകൂടിയും അദ്ദേഹം സംസാരിച്ചു.

ഘാസിപ്പൂരിലെ താമസക്കാലത്തു് സ്വാമിജി അഖണ്ഡാനന്ദസ്വാമിയുമായി കൂടെക്കൂടെ എഴുത്തുകുത്തുകൾ നടത്തി. അഖണ്ഡാനന്ദസ്വാമി ടിബററുകാരെപ്പററി രസകരമായ വിവരണങ്ങൾ എഴുതി അയച്ചിരുന്നു. താന്ത്രികാചാരങ്ങളെയും ബൗദ്ധസിദ്ധാന്തങ്ങളെയും കുറിച്ചു് സ്വാമി സതീർത്ഥ്യനു് എഴുതി. ബുദ്ധനോടു് സ്വാമിക്കു് വലിയ ബഹുമാനമായിരുന്നു; ബൗദ്ധഗ്രന്ഥങ്ങൾ പഠിക്കാൻ ടിബററിൽ പോകുന്നതിനു് അദ്ദേഹം ആഗ്രഹിച്ചു. അതിനുവേണ്ടി അഖണ്ഡാനന്ദസ്വാമിയോടു് ഘാസിപ്പൂരിലേയ്ക്കു വരാൻ ആവശ്യപ്പെട്ടു. ഇരുവർക്കുംകൂടി നേപ്പാളിൽക്കൂടി ടിബററിലേയ്ക്കു പോകാം എന്നായിരുന്നു പരിപാടി. നേപ്പാൾ മഹാരാജാവിന്റെ ഉപാദ്ധ്യായരിൽ ഒരാൾ നരേന്ദ്രന്റെ സ്നേഹിതനായിരുന്നു. നേപ്പാൾ സർക്കാരിന്റെ സംരക്ഷണത്തിൽ അവരുടെ ഉദ്യോഗസ്ഥന്മാർ ആണ്ടുതോറും ലാസ്സയിലേയ്ക്കു് പോകാറുണ്ടു്. ആ ഉദ്യോഗസ്ഥന്മാരുടെ കൂടെ ടിബററിൽ പ്രവേശിക്കാൻ സൗകര്യമായിരിക്കും.

സ്വദേശികളും വിദേശികളുമായ ശ്രോതൃസംഘങ്ങളിൽനിന്നും സന്ന്യാസിയുടെ വാഗ്മിതയിൽനിന്നും മാറി നമുക്കിനിയൊന്നു് അദ്ദേഹത്തിന്റെ ആന്തരസ്ഥിതിയെപ്പററി അല്പമന്വേഷിക്കാം. ആദ്ധ്യാത്മികമായ അസംതൃപ്തിയും അശാന്തതയും എപ്പോഴും അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. സദാ അദ്ദേഹം പ്രയത്നിക്കുകയും അന്വേഷിക്കുകയും അപഗ്രഥിക്കുകയും ചെയ്തുവന്നു. ഭൂതബാധിതമെന്നു് പേർ കേട്ട ഏകാന്തമായ ഒരു നാരകത്തോട്ടത്തിൽ അദ്ദേഹം അതികഠോരമായ തപസ്സനുഷ്ഠിച്ചു; അനാരോഗ്യത്തെയൊന്നും വകവെയ്ക്കാതെ പരമസത്തയിൽ ആമഗ്നനാകാൻ യത്നിച്ചു.

നരേന്ദ്രന്റെ ആദ്ധ്യാത്മികവികാസത്തിൽ രണ്ടു് സമാന്തരചിന്താഗതികൾ ഇക്കാലത്തു് പ്രവർത്തിച്ചിരുന്നതായി കാണാം. സമ്പോധതലത്തിൽ, അദ്ദേഹം പരമസത്യം സാക്ഷാത്കരിച്ചു് സമാധിയിൽ മുഴുകിയിരിക്കാനുള്ള ആഗ്രഹത്താൽ ആവിഷ്ടനായിരുന്നു. താരതമ്യേന ഇതരാദർശങ്ങളെല്ലാം നിസ്സാരമായിത്തോന്നി. ഈ ഭാവം ഉത്കടമാകുമ്പോൾ ആദ്ധ്യാത്മികമായ ഒരശാന്തി അനുഭൂതമായി. ശ്രീരാമകൃഷ്ണന്റെ അന്ത്യനാളുകളിൽ കാശീപുരോദ്യാനത്തിൽവെച്ചു മാത്രമേ നരേന്ദ്രനു് അമ്മാതിരിയൊരു അശാന്തി അനുഭൂതമായിട്ടുള്ളു. നിർവ്വികല്പസമാധി പ്രാപിക്കാനുള്ള തീവ്രമായ ആഗ്രഹം അനുദിനം അദ്ദേഹത്തെ ഗ്രസിച്ചുകൊണ്ടിരുന്നു. അനന്തസത്തയിൽ ലയിക്കാനുള്ള ഉത്കടമായ വ്യഗ്രതയിൽ ഗുരു

ദേവന്റെ ഈ വാക്കുകൾ അദ്ദേഹം വിസ്മരിച്ചുപോയി: 'പരമമായ സാക്ഷാത്കാരത്തിന്റെ രസം നീയിപ്പോൾ ആസ്വദിച്ചിരിക്കുന്നു. തല്ക്കാലത്തേയ്ക്ക് അതു പൂട്ടി വെച്ചിരിക്കും, താക്കോൽ എന്റെ കൈയിലുമിരിക്കും. നിനക്കു വേല ചെയ്യേണ്ടതുണ്ട്. അതു ചെയ്തുതീർന്നാൽ ഈ സമാധി അവിച്ഛിന്നമായി നിനക്കനുഭവപ്പെടും.' അദ്ദേഹത്തിന്റെ മനസ്സിന്റെ അബോധതലത്തിൽ തുല്യശക്തിയോടെ വേറൊരു ചിന്താഗതിയും പ്രവർത്തിച്ചിരുന്നു. ആവക അവസരങ്ങളിൽ മാതൃഭൂമിയുടെ പുനരുദ്ധാരണത്തിനു വേണ്ടി അദ്ദേഹം ശരിക്കും ഉന്മത്തനായി. ജനലക്ഷങ്ങളുടെ ഉന്നമനത്തിനുവേണ്ടി നിർവ്വികല്പസമാധിയിലെ ആനന്ദംപോലും വലിച്ചെറിയാൻ അദ്ദേഹം തയ്യാറായിരുന്നു. അതായിരുന്നു നരേന്ദ്രന്റെ ജീവിതത്തിന്റെ സന്ദേശവും ലക്ഷ്യവും. ഏകാന്തവാസവും കായശോഷണവുമല്ല, ഉത്കടമായ പ്രവൃത്തിയും ആത്മബലിയുമായിരുന്നു ആ ജീവിതംകൊണ്ടു് സാധിക്കേണ്ടിയിരുന്നതു്. ധ്യാനത്തിൽ മുഴുകാനായി സ്വശക്തി മുഴവൻ പ്രയോഗിക്കുമ്പോൾ, ഏതോ ഒരദൃശ്യശക്തിയാലെന്നപോലെ അദ്ദേഹം രണ്ടാമതു പറഞ്ഞ ആദർശത്തെക്കുറിച്ച് ശക്തിയായി ഓർമ്മിക്കപ്പെടും.

കായികമായും മാനസികമായും പലേ ക്ലേശങ്ങളും നരൻ ഈ കാലത്തു് അനുഭവിച്ചു. ഇടുപ്പുവേദന അദ്ദേഹത്തെ വല്ലാതെ വിഷമിപ്പിച്ചു. അരക്കെട്ടിലെ വേദന ചിലപ്പോൾ അസഹ്യമായി. അദ്ദേഹം എഴുതുന്നു: 'എങ്ങനെ ഞാൻ കുന്നു കയറും എന്നെനിക്കു് അറിഞ്ഞുകൂടാ. ബാബാജിക്കു് നല്ല സഹനശക്തിയുണ്ടു്; അതുകൊണ്ടാണു് ഞാൻ അദ്ദേഹത്തിന്റെ അടുത്തു പോകുന്നതു്.' ഹൃഷീകേശത്തിൽ അഭേദാനന്ദസ്വാമിക്കു് കൂടെക്കൂടെ മലമ്പനി പിടിക്കുന്നു എന്നു കേട്ടു് നരേന്ദ്രൻ വല്ലാതെ വ്യാകുലനായി. തന്റെ സാന്നിദ്ധ്യം ആവശ്യമുണ്ടോ എന്നു് അദ്ദേഹം ഘാസിപ്പൂരിൽനിന്നും കമ്പിയടിച്ചുചോദിച്ചു. പ്രമദാദാസബാബുവിനു് സ്വാമി ഇങ്ങനെ എഴുതി: 'മാന്യരേ, ഞാനീ മായാവല നെയ്യുന്നതു കണ്ടു്— അതെ, ഇതൊരു വലതന്നെ, സംശയമില്ല— താങ്കൾ ചിരിക്കുമായിരിക്കും. പക്ഷേ, ഇരിമ്പുചങ്ങലയുമുണ്ടു്, പൊന്നിൻചങ്ങലയുമുണ്ടു്. രണ്ടാമത്തേതിൽനിന്നു പല ഗുണങ്ങളുമുണ്ടാകുന്നു; നന്മയെല്ലാം കൊയ്തെടുത്തു കഴിഞ്ഞാൽ അതു തനിയെ കൊഴിഞ്ഞുപോകയും ചെയ്യുന്നു. എന്റെ ഗുരുദേവന്റെ സന്താനങ്ങൾ, എന്റെ ശുശ്രൂഷയെ അർഹിക്കുന്ന മഹാന്മാരാണു്. ഇക്കാര്യത്തിൽ മാത്രമേ എന്തെങ്കിലും കർത്തവ്യം അവശേഷിച്ചിട്ടുള്ളതായി എനിക്കു തോന്നുന്നുമുള്ളൂ.' പക്ഷേ, ഒരാഴ്ച കഴിഞ്ഞു് അദ്ദേഹം പ്രമദാദാസബാബുവിനു് വീണ്ടും ഇങ്ങനെ എഴുതി:

'കടുത്ത വേദാന്താശയങ്ങരം ഞാൻ വിശ്വസിക്കുന്നു എങ്കിലും ഞാനൊരു മൃദുലഹൃദയനായ മനുഷ്യനാണെന്ന വാസ്തവം താങ്കരംക്ക് അറിഞ്ഞുകൂടാ. അതാണെൻെറ അനർത്ഥത്തിനൊക്കെ കാരണവും. മെല്ലെയൊന്നു തൊട്ടാൽ ഞാൻ കീഴടങ്ങി. എൻെറ സ്വന്തം ശ്രേയസ്സിനെക്കുറിച്ചു മാത്രമേ ചിന്തിക്കു എന്നു് എത്രയൊക്കെ കരുതിയാലും, ഞാൻ വേണ്ടെന്നു വിചാരിച്ചാലും, മററുള്ളവരുടെ കാര്യങ്ങളെക്കുറിച്ചു് ഞാൻ ചിന്തിച്ചുപോകുന്നു.' തൻെറ ഉദ്ദേശമനുസരിച്ചു് പ്രവർത്തിക്കും എന്ന ദൃഢനിശ്ചയത്തോടെയാണു് ഇത്തവണ ഇറങ്ങിത്തിരിച്ചതു്. പക്ഷെ, അലഹബാദിൽ ഒരു സോദരൻ രോഗബാധിതനായി കിടക്കുന്നു എന്നു കേട്ടപ്പോരം മുൻനിശ്ചയമൊക്കെ മാറേറണ്ടതായ്‌വന്നു. ഇപ്പോഴിതാ ഹൃഷീകേശത്തുനിന്നു് ഈ വാർത്തയും. അയച്ച കമ്പിക്കു് ഹൃഷീകേശത്തുനിന്നു് ഇനിയും ഒരു മറുപടിയും വന്നിട്ടില്ല. നരേന്ദ്രൻ ധർമ്മസങ്കടത്തിലായി; സന്ന്യാസിയുടെ ഏകാന്തസാധനയ്ക്കുള്ള വ്യഗ്രത ഒരു വശത്തു്; സതീർത്ഥ്യരോടുള്ള കടപ്പാടു മറുവശത്തും. ഈവക വിക്ഷേപങ്ങളിൽ അക്ഷോഭ്യനായി ബ്രഹ്മാനുസന്ധാനം ചെയ്യാൻ എന്തു യോഗസമ്പ്രദായമാണു് സഹായകമാവുക? അതായിരുന്നു അദ്ദേഹത്തിൻെറ നിരന്തരചിന്ത. ആ യോഗം അഭ്യസിക്കാൻവേണ്ടിയാണു് അദ്ദേഹം ബാബാജിയെ സമീപിച്ചതു്.

പക്ഷെ ബാബാജി ഒന്നും വിട്ടുകൊടുക്കുന്ന മട്ടല്ല കണ്ടതു്; നരേന്ദ്രൻ ആഗ്രഹിച്ച കാര്യങ്ങരം പറഞ്ഞുകൊടുക്കാനുള്ള താല്പര്യമൊന്നും ബാബാജി കാണിച്ചില്ല. നരേന്ദ്രൻെറ നിർബ്ബന്ധപൂർവ്വമായ അപേക്ഷകളൊന്നും അദ്ദേഹം ചെവിക്കൊണ്ടില്ല: താനാഗ്രഹിച്ച യോഗം അഭ്യസിക്കാൻ വേണ്ടിവന്നാൽ ബാബാജിയുടെ അടുത്തുനിന്നും മന്ത്രദീക്ഷ സ്വീകരിക്കാനും അദ്ദേഹം സന്നദ്ധനായി, ഉദ്ദേശിച്ചകാര്യം സാധിക്കാൻ ബാബാജിയുടെ ശിഷ്യനാകാനും അദ്ദേഹം മടിക്കുമായിരുന്നില്ല. അതിനായി ആലോചിച്ചുറച്ചനിമിഷം, അതാ ശ്രീരാമകൃഷ്ണൻ മുമ്പിൽ നില്ക്കുന്നു. ഒന്നും മിണ്ടാതെ, തൻെറ കണ്ണിലേയ്ക്കു് ഉററുനോക്കിയുംകൊണ്ടു്! നരൻ കണ്ണീരിൽ മുങ്ങി. ഗുരുവിൻെറ ശ്രീമുഖത്തു് ദിവ്യത്വവും വാത്സല്യവും അന്തർദൃഷ്ടിയും ആധികാരികവാണികളും നരേന്ദ്രൻ കണ്ടു. ശിഷ്യൻ ലജ്ജിതനായി, സ്വയം നിന്ദിച്ചു. എന്നിരുന്നാലും ആന്തരസംഘട്ടനം കുറെ ദിവസത്തേയ്ക്കു തുടർന്നു. ഈ സംഭവത്തിനുശേഷവും പവനാഹാരി ബാബയുടെ ശിഷ്യനാകാൻ നരേന്ദ്രൻ പലതവണ നിശ്ചയിച്ചു; അപ്പോഴൊക്കെ ശ്രീരാമകൃഷ്ണൻ പ്രത്യക്ഷപ്പെട്ടു; മററു പലതും സംഭവിച്ചു; അവയെക്കുറിച്ചൊന്നും സ്വാമി ഒന്നും മിണ്ടിയിട്ടില്ല. ഒടുവിൽ അദ്ദേഹം ആ ഉദ്ദേശം ഉപേക്ഷിച്ചു. അവസാനം ജയിച്ചതു് ശ്രീരാമ

കൃഷ്ണനാണ്. വളരെക്കാലം കഴിഞ്ഞു് സ്വാമി ബംഗാളിയിൽ, [1] 'പാട്ടൊന്നു പാടുവൻ നിന്നോടു്' എന്നൊരു ഗീതം രചിച്ചു; അതിൽ ഈ അനുഭവത്തിന്റെ ഒരു മാറ്റൊലി കേൾക്കാം.

ഇതിനുശേഷം സ്വാമി ശ്രീരാമകൃഷ്ണനെ മനസ്സിലാക്കി. ആദ്ധ്യാത്മികതയുടെ പൂർണ്ണത ശ്രീരാമകൃഷ്ണനിലുണ്ടു് എന്നും, അദ്ദേഹത്തിന്റെ കാല്ക്കൽ ഇരിക്കയും അനുഗ്രഹത്തിനു പാത്രമാവുകയും ചെയ്യുവനു് മററു് ആദ്ധ്യാത്മികസാഹായ്യത്തിന്റെ ആവശ്യമില്ല എന്നും നരേന്ദ്രൻ വ്യക്തമായി കണ്ടു. പവനാഹാരിബാബയെക്കുറിച്ചു് അദ്ദേഹം പ്രമദാദാസബാബുവിനു് എഴുതി; "പക്ഷെ, കാര്യങ്ങളുടെ കിടപ്പു് തലതിരിഞ്ഞാണെന്നു ഞാനിപ്പോൾ കാണുന്നു. ഞാനൊരു യാചകനായി അദ്ദേഹത്തിന്റെ പടിക്കലെത്തിയപ്പോൾ, അദ്ദേഹം എന്നിൽനിന്നും പഠിക്കാൻ ഒരുമ്പെട്ടു! ഈ യോഗി ഒരു പക്ഷെ സിദ്ധനായിക്കഴിഞ്ഞിട്ടില്ല—ഒട്ടേറെ ചടങ്ങുകളും വ്രതങ്ങളും അനുഷ്ഠാനങ്ങളും, വളരെയധികം ആത്മഗോപനവും. നിറഞ്ഞുവഴിഞ്ഞ അലയാഴി അതിന്റെ അതിരുകൾക്കുള്ളിൽ ഒതുങ്ങി നില്ക്കുകയില്ല, നിശ്ചയം. അതുകൊണ്ടു്, വെറുതെ ഈ സാധുവിനെ ശല്യപ്പെടുത്തുന്നതു ശരിയല്ല എന്നു ഞാൻ തീർച്ചയാക്കിയിരിക്കുന്നു; അടുത്തുതന്നെ ഞാൻ അദ്ദേഹത്തോടു യാത്ര പറയും.

"ഞാനിനി ഒരു മഹാത്മാവിന്റെയും അടുത്തു പോകുന്നില്ല. അതുകൊണ്ടു്, ശ്രീരാമകൃഷ്ണനു് സമനായിട്ടു് ആരുമില്ല എന്നാണെന്റെ വലിയ നിഗമനം; അത്ഭുതപൂർവ്വമായ ഇത്തരം പൂർണ്ണത ഈ ലോകത്തിൽ വേറെങ്ങുമില്ല. താൻകേമത്തം ഭാവിക്കാത്ത സകലതിനോടും ഇത്ര ആശ്ചര്യകരമായ കാരുണ്യവും ബന്ധനസ്ഥനായ മനുഷ്യന്റെ പേരിൽ ഇത്ര ഗാഢമായ അനുകമ്പയും മറെറങ്ങുമില്ല. ഒന്നുകിൽ അദ്ദേഹം, സ്വയം പ്രസ്താവിക്കാറുള്ളതു പോലെ ഒരവതാരപുരുഷനായിരിക്കണം; അല്ലാത്ത പക്ഷം, ലോകസംഗ്രഹത്തിനുവേണ്ടി ജന്മമെടുക്കുന്ന, മുക്തനെന്നു വേദാന്തം ഘോഷിക്കുന്ന, നിത്യസിദ്ധനായ ഒരു ദിവ്യപുരുഷനായിരിക്കണം. ഇതാണെന്റെ ദൃഢവും നിശ്ചയവുമായ വിശ്വാസം. അങ്ങനെയുള്ള ദിവ്യപുരുഷനെ ആരാധിക്കുന്നതിനെ സംബന്ധിച്ചു് പതഞ്ജലി, 'വീതരാഗവിഷയം വാ ചിത്തം' [2] എന്ന തന്റെ യോഗസൂത്രത്തിൽ സൂചിപ്പിക്കുന്നുമുണ്ടു്.

---

1 വിവേകാനന്ദസാഹിത്യസർവ്വസ്വം 7-ാം ഭാഗം, 186-ാം പുറം, 33-ാം കവിത. Complete works Vol IV, P. 444)

2 പതഞ്ജലിസൂത്രം 1. 37. 'വിഷയാസക്തിയററ യോഗിയുടെ ഹൃദയത്തെ ധ്യാനിക്കുന്നതുകൊണ്ടും ലക്ഷ്യപ്രാപ്തിയുണ്ടാകും,' വി. സാ. സ. 1. 281.

തൻെറ ജീവിതകാലത്തു് ഒരിക്കലെങ്കിലും അദ്ദേഹം എൻെറ ഒരൊററ അപേക്ഷപോലും നിരസിച്ചിട്ടില്ല. ലക്ഷക്കണെക്കിനു് എൻെറ തെററുകഠം അദ്ദേഹം ക്ഷമിച്ചിട്ടുണ്ടു്. അമ്മാതിരി സ്നേഹം എൻെറ അച്ഛനമ്മമാക്കുപോലും ഒരിക്കലും എന്നോടുണ്ടായിരുന്നില്ല. ഇപ്പറഞ്ഞതിലൊന്നും കവിതയോ അതിശയോക്തിയോ ഇല്ല. പച്ചപരമാത്ഥമാണിതു്. അദ്ദേഹത്തിൻെറ ഓരോ ശിഷ്യനും ഇതറിയുകയും ചെയ്യാം. അത്യാപദ്ഘട്ടങ്ങളിൽ, കടുത്ത പ്രലോഭനവേളകളിൽ, 'ഈശ്വരാ, എന്നെ രക്ഷിക്കണേ!' എന്നു് തീവ്രവേദനയോടെ ഞാൻ കരഞ്ഞുപ്രാത്ഥിച്ചിട്ടുണ്ടു്; പക്ഷേ ആശ്വാസമൊന്നും ലഭിച്ചിട്ടില്ല. എന്നാൽ ഈ അദ്ഭുതയോഗി, അഥവാ അവതാരപുരുഷൻ, അല്ലെങ്കിൽ നിങ്ങഠംക്കിഷ്ടമുള്ളതുപോലെ വിളിച്ചോളു, അദ്ദേഹം മാനവഹൃദയത്തിലേയ്ക്കു ചുഴിഞ്ഞിറങ്ങാനുള്ള തൻെറ കഴിവുകൊണ്ടു് എൻെറ യാതനകളെക്കുറിച്ചു് അറിയുകയും, എൻെറ സമ്മതംകൂടാതെപോലും എന്നെ തൻെറ അടുത്തു വരുത്തി അവയെ ഇല്ലാതാക്കുകയും ചെയ്തിട്ടുണ്ടു്.''

സ്വാമികഠ സമാധാനമായി, മനസ്സിൻെറ വിക്ഷേപമെല്ലാം അടങ്ങി; വേഗം ഏകാഗ്രധ്യാനത്തിൽ ഏപ്പെടാൻ കഴിയുമാറായി. ഈ സംഭവങ്ങഠംകൊണ്ടു് തനിക്കു് ശ്രീരാമകൃഷ്ണനിലുള്ള വിശ്വാസം നഷ്ടപ്പെട്ടു എന്നത്ഥമില്ല. എന്നു് നരേന്ദ്രൻ അഖണ്ഡാനന്ദസ്വാമിക്കു് എഴുതിയ ഒരെഴുത്തിലെ ഈ ഭാഗത്തിൽ നിന്നും വെളിവാകുന്നു: 'എവിടെ കണ്ടുമുട്ടിയാലും നന്മയെ തിരിച്ചറിയാൻ ശീലിക്കുക എന്നതാണു് എൻെറ മുദ്രാവാക്യം. എനിക്കു് എൻെറ ഗുരുവിലുള്ള വിശ്വാസം നഷ്ടപ്പെട്ടേയ്ക്കുമോ എന്നു് എൻെറ സ്നേഹിതന്മാരെ ചിന്തിപ്പിക്കാൻ ഇതു് ഇടയാക്കുന്നു. ഇതൊക്കെ കിറുക്കന്മാരുടെയും മതഭ്രാന്തന്മാരുടെയും ആശയങ്ങളാണു്. എന്തെന്നാൽ സകല ഗുരുക്കന്മാരും ഒന്നാകുന്നു, വിശ്വഗുരുവായ സവ്വേശ്വരൻെറ അംശങ്ങളും പ്രകാശനങ്ങളുമാകുന്നു.' പവനാഹാരിബാബയുടെ അടുത്തുനിന്നും രാജയോഗം അഭ്യസിക്കണമെന്നായിരുന്നു സ്വാമിയുടെ ആശയമെന്നു് ഇതേ എഴുത്തിൻെറ ആദ്യഭാഗത്തുനിന്നും കാണാം. അദ്ദേഹം എഴുതുന്നു: 'നമ്മുടെ ബംഗാഠം ഭക്തിയുടെയും ജ്ഞാനത്തിൻെറയും ദേശമാണു്; അപൂവ്വമായിട്ടേ യോഗത്തെക്കുറിച്ചു പ്രസ്താവിച്ചുകാണുന്നുള്ളു. അല്പമെന്തെങ്കിലും ഉള്ളതുതന്നെ ഹഠയോഗത്തിൻെറ വികടംപിടിച്ച പ്രാണായാമമാണു് – ഹഠയോഗം ഒരുതരം കസത്തല്ലാതെ മറെറാന്നുമല്ല. അതുകൊണ്ടു് ഞാൻ ഈ രാജയോഗിയുടെ അടുത്തു താമസിക്കുകയാണു്; അദ്ദേഹമെനിക്കു് ആശയ്ക്കു വകതന്നിട്ടുണ്ടു്.' പവനാഹാരിബാബയോടുള്ള നരൻെറ ഭക്തി ശ്രീരാമകൃഷ്ണനോടു് കൂറില്ലായ്മയാണു് എന്നു കരുതിയവരിൽ

ഒരാളായിരുന്ന പ്രേമാനന്ദസ്വാമി. നരനെ കാശിയ്ക്കുപോകാൻ പ്രേരിപ്പിക്കുന്നതിനായി അദ്ദേഹം ഘാസിപ്പൂരിലെത്തി. നരൻ അദ്ദേഹത്തോടു വളരെ പരുഷമായി പെരുമാറി; അദ്ദേഹത്തെ അവിടെനിന്നു പറഞ്ഞയച്ചു. സതീത്ഥ്യരോടുള്ള സ്നേഹം തന്നെ കീഴ്പ്പെടുത്താൻ നരൻ ഇനി സമ്മതിക്കാൻ ഭാവമില്ല. അദ്ദേഹം ഘാസിപ്പൂരിൽനിന്നും അകലെ ഒരു ഗ്രാമത്തിലേയ്ക്കു് അവരോടാരോടും പറയാതെ പോയി, കുറെ ദിവസത്തേയ്ക്കുടപ്പിച്ചു് ധ്യാനത്തിൽ മുങ്ങാൻ. അഭേദാനന്ദസ്വാമിയോടു് കാശിയിലേയ്ക്കു വരാനും, പ്രമദാദാസബാബുവിനോടു് അദ്ദേഹത്തെ വേണ്ടതു പോലെ നോക്കാനും നരൻ എഴുതി അയച്ചു. ഹിമാലയത്തിലെ അലച്ചിലൊക്കെ നിർത്തി ഇഷ്ടമുള്ള എവിടെയെങ്കിലും താമസ മുറപ്പിക്കുകയോ വരാഹനഗരമഠത്തിലേയ്ക്കു മടങ്ങുകയോ ചെയ്യണ മെന്നു് അഖണ്ഡാനന്ദസ്വാമിക്കു് നരൻ നിർദ്ദേശം നല്കി.

പക്ഷേ, അഭേദാനന്ദസ്വാമിയുടെ അസ്വാസ്ഥ്യത്തെക്കുറിച്ചു തുടച്ചയായുള്ള വാർത്തകഠം കാശിക്കുപോകാൻ നരനെ നിർബ്ബന്ധ നാക്കി. ആ പവിത്രഭൂമിയിൽ താമസിച്ചു തപസ്സുചെയ്യണമെന്നു നരനു് കുറച്ചുകാലമായി ആഗ്രഹമുണ്ടായിരുന്നു. ഇപ്പോഴത്തെ ഈ അത്യാവശ്യം ആ ആഗ്രഹവുമായി ഒത്തിണങ്ങി. പ്രമദാദാസ ബാബുവിൻെറ അതിഥിയായി നരൻ കാശിയിൽ പാഞ്ഞെ ത്തി. അഭേദാനന്ദസ്വാമിയുടെ ചികിത്സയ്ക്കും ശുശ്രൂഷയ്ക്കും വേണ്ട ഏപ്പാടുകളെല്ലാം ചെയ്തശേഷം നരൻ പ്രമദാദാസബാബുവിൻെറ ഉദ്യാനത്തിൽ പാർപ്പുറപ്പിച്ചു് മുഴുവൻ സമയവും തപോനുഷ്ഠാന ങ്ങഠംക്കായി വിനിയോഗിച്ചു. കാശിയിൽ താമസിക്കുന്ന കാല ത്തു്, ശ്രീരാമകൃഷ്ണൻെറ ഒരു മുഖ്യഗൃഹസ്ഥശിഷ്യനായ ബല രാമബോസിൻെറ ദേഹവിയോഗവാർത്ത കേഠംക്കാനിടയായി. ഹൃദയഭേദകമായ ഈ വാർത്ത നരേന്ദ്രനെ ശോകാഭിഭൂതനാക്കി. തീവ്രസ്നേഹത്തിൻെറയും ദീഘകാലത്തെ സൗഹൃദത്തിൻെറയും മധുര സ്മരണ ദുഃഖത്തെ കൂടുതൽ ഗാഢമാക്കി. തികച്ചും വേദാന്തിയായ ഒരു സന്ന്യാസി മരണത്തെക്കുറിച്ചു് ഇത്രമാത്രം അസ്വസ്ഥനാകു ന്നതു കണ്ടു് പ്രമദാദാസബാബു ആശ്ചയ്യപ്പെട്ടു. പക്ഷേ നരൻ പറഞ്ഞു: 'ദയവുചെയ്തു് അങ്ങനെ പറയരുതേ. ഞങ്ങഠം വരണ്ട തപസ്വികളല്ല. എന്തു്! ഒരുവൻ ഒരു സന്ന്യാസിയാണെന്നു വെച്ചു് അവനു് ഹൃദയമില്ലെന്നോ നിങ്ങഠം കരുതുന്നതു് ?' ശ്രീരാമ കൃഷ്ണഭക്തരും വിരഹതപ്തരും ആയ കുടുംബാംഗങ്ങഠംക്കു് ആശ്വാസം നല്കുന്നതിനും മഠത്തിലെ കായ്യങ്ങഠം അന്വേഷിക്കുന്നതിനുമായി നരേന്ദ്രൻ കാശിയിൽനിന്നും കല്ക്കത്തയ്ക്കു മടങ്ങി.

വീണ്ടും പഴയ ധ്യാനത്തിൻെറയും സാധനഭജനകളുടെയും ചര്യയിലേയ്ക്കു തിരിച്ചെത്തിയ നരേന്ദ്രൻ, മഠത്തിലെ സന്ന്യാസിമാരെ അവരുടെ ആദർശത്തിനനുരൂപമായി ജീവിക്കാൻ പ്രോത്സാഹിപ്പിച്ചു. അന്തേവാസികൾ അദ്ദേഹത്തിന് പ്രാണാധിക പ്രിയന്മാരായിരുന്നു. തൻെറ വിശാലമായ പാണ്ഡിത്യമെല്ലാം സതീർത്ഥ്യരുടെ ബുദ്ധിപരമായ വികാസത്തിനായി അദ്ദേഹം ഉപയോഗിച്ചു. കലാശാലാബിരുദങ്ങളോ വിദ്യാഭ്യാസമോ വേണ്ടെന്നു വെച്ചതുകൊണ്ടൊന്നും അവക്കു വാസ്തവത്തിൽ യാതൊരു നഷ്ടവുമുണ്ടായില്ല. യഥാർത്ഥത്തിൽ, ധന്യതരമായ ഒരു വിജ്ഞാനശാലയിലെ അംഗങ്ങളായിത്തീരുകയാണ് അവർ ചെയ്തതു്; എന്തെന്നാൽ അവരുടെ നേതാവ്, നരേന്ദ്രൻ, സ്വയം ഒരു സർവ്വവിജ്ഞാനനിധിയായിരുന്നു. എന്നാലും ഒരു ആചാര്യൻ എന്ന നില സ്വാമി സ്വീകരിച്ചില്ല. ചുററുമിരിക്കുന്ന സന്ന്യാസിമാരോട് ഒരേ വിഷയത്തെക്കുറിച്ച് അനേകം മണിക്കൂർസമയം, തുടരെ അദ്ദേഹം സംസാരിക്കും; ചിലപ്പോൾ അതേ വിഷയം പലനാൾ തുടന്നു നില്ക്കും. മുറയോ ചിട്ടയോ അനുസരിച്ചുള്ള ക്ലാസ്സൊന്നുമുണ്ടായിരുന്നില്ല; നരൻെറ ആശയങ്ങൾ കരകവിഞ്ഞൊഴുകുകയാണു ചെയ്തിരുന്നതു്.

മഠത്തിൻെറ രക്ഷകനായിരുന്ന സുരേശചന്ദ്രമിത്രൻ 1890 മേയ്മാസം 25—ാം തീയതി കാലധർമ്മം പ്രാപിച്ചു. അതിനുശേഷം മഠത്തിലെ അന്തേവാസികൾ ധനപരമായി വല്ലാതെ വിഷമിച്ചിരുന്നു. അതിനാൽ നരൻെറ സാന്നിദ്ധ്യം അവിടെ അത്യന്താപേക്ഷിതമായിത്തീന്നു. ചിലപ്പോൾ ആഹാരത്തിന് ഒരു വകയും കാണുകയില്ല. ധ്യാനവും ഭജനയും അവരെ താങ്ങിനിത്തി. നരനായിരുന്നു അതിലെല്ലാം അവരുടെ മാർഗ്ഗദർശിയും നായകനും. ഗുരുദേവൻെറ അരുൾമൊഴികളുടെ അനുസ്മരണങ്ങൾകൊണ്ടും, പരിവ്രാജകകാലത്തെ പുളകോദ്ഗമകാരികളായ തൻെറ അനുഭവങ്ങളുടെ വിവരണങ്ങൾ കൊണ്ടും നരൻ അവരെ ആവേശഭരിതരാക്കി.

ശ്രീരാമകൃഷ്ണൻെറ ജന്മദേശമായ ബംഗാളിൽ ഗംഗാതീരത്തിലെവിടെയെങ്കിലും ഒരു ക്ഷേത്രമോ മറേറാ പണി ചെയ്യിച്ച് ആ മഹാപുരുഷൻെറ പാവനനാമം നിലനിത്തണം എന്ന ചിന്ത ഇക്കാലത്തു് നരേന്ദ്രനെ ബാധിച്ചു. അതിനെക്കുറിച്ച് 1890മേയ് 26—ാംതീയതി സ്വാമി വരാഹനഗരമഠത്തിൽനിന്നും പ്രമദാദാസബാബുവിന് മനോഹരമായ ഒരു കത്തെഴുതി. അതിലെ ചില ഭാഗങ്ങൾ ചുവടേ ചേക്കാം.

'പലേ കാരണങ്ങളാലും ശ്രീരാമകൃഷ്ണന്റെ ദേഹം ദഹിപ്പിക്കേണ്ടതായി വന്നു.* ആ പ്രവൃത്തി വലിയ തെററായിപ്പോയി എന്നതിന്ന് സംശയമില്ല. എന്തായാലും, അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ സൂക്ഷിച്ചുവെച്ചിട്ടുണ്ട്: അതിനിയിപ്പോൾ ഗംഗാതീരത്തെവിടെയെങ്കിലും വേണ്ടതുപോലെ ഒരു സ്മാരകമന്ദിരത്തിൽ സ്ഥാപിച്ചാൽ, ഞങ്ങളെ ബാധിച്ചിരിക്കുന്ന പാപത്തിന്ന് കുറച്ചൊരു പ്രായശ്ചിത്തമാകും എന്നു ഞാൻ കരുതുന്നു.

'ആരുടെ ജന്മംകൊണ്ട് വംഗജനത പവിത്രമാക്കപ്പെട്ടുവോ, വംഗദേശം തീർത്ഥഭൂമിയായിത്തീർന്നുവോ, ഭാരതീയരെ പാശ്ചാത്യപരിഷ്കാരത്തിന്റെ വശ്യതയാകുന്ന മോഹനനിദ്രയിൽ നിന്നും ഉണർത്തുന്നതിനായി ആരു് ജന്മമെടുക്കുകയും ആ ഉദ്ദേശ സാദ്ധ്യത്തിനായി സർവ്വസംഗപരിത്യാഗികളായ തന്റെ സന്ന്യാസിമാരിൽ മിക്കവരെയും കലാശാലാവിദ്യാസമ്പന്നരിൽനിന്നും തെരഞ്ഞെടുക്കുകയും ചെയ്തുവോ, ആ മഹാപുരുഷന്റെ സാധനാസ്ഥാനത്തിനു സമീപം, ഈ ബംഗാളിൽ അദ്ദേഹത്തിന്റെ നാമധേയത്തിൽ ഇനിയും യാതൊരു സ്മാരകവും നിർമ്മിതമായിട്ടില്ല എന്നതിനേക്കാൾ കൂടുതൽ പശ്ചാത്താപം വേറെന്തുള്ളു?

'ഈ ആവശ്യത്തിന്ന് ആയിരം രൂപ തരാമെന്ന് സുരേശബാബു ഏററിരുന്നു; കൂടുതലും തരാമെന്ന് വാക്കു് പറഞ്ഞിരുന്നതാണ്. പക്ഷേ ഈശ്വരന്റെ എന്തോ ദുർജ്ഞേയമായ ആവശ്യത്തിന്ന് അദ്ദേഹം കഴിഞ്ഞ രാത്രി ഇഹലോകം വെടിഞ്ഞു! ബലരാമബാബുവിന്റെ മരണം താങ്കൾ നേരത്തേ അറിഞ്ഞിട്ടുള്ളതുമാണല്ലൊ.

'ഗുരുദേവന്റെ പവിത്രാവശിഷ്ടങ്ങളും പീഠവുംകൊണ്ട് ശിഷ്യന്മാർ ഇനിയെങ്ങോട്ടുപോകും എന്നൊരു നിശ്ചയവുമില്ല. (ഇവിടെ ബംഗാളിലെ ആളുകൾ അവരുടെ പ്രതിജ്ഞകളിൽ വാചാലരും കാര്യത്തോടടുക്കുമ്പോൾ ഒരു വിരലനക്കാത്തവരുമാണെന്ന് താങ്കൾക്കു നല്ലതുപോലെ അറിയാമല്ലൊ.) ശിഷ്യന്മാർ സന്ന്യാസിമാർ, എങ്ങോട്ടു വേണമെങ്കിലും എപ്പോൾ വേണമെങ്കിലും പുറപ്പെടാൻ തയ്യാറാണവർ. പക്ഷേ അവരുടെ ദാസനായ ഞാൻ, കൊടിയ യാതനയിലാണ്; ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ഭൗതികാവശിഷ്ടങ്ങൾ സ്ഥാപിക്കാൻ ഒരു ചെറിയ തുണ്ടു ഭൂമി കിട്ടിയില്ലല്ലൊ എന്നോർത്തു എന്റെ നെഞ്ചു തകരുന്നു '

---

* സന്ന്യാസിമാർ മരിച്ചാൽ സാധാരണയായി ദേഹം കുഴിച്ചിടുകയോ, ഗംഗാതീരത്തിലാണെങ്കിൽ ജലത്തിലാഴ്ത്തുകയോ ആണ് പതിവ്: അല്ലാതെ ദഹിപ്പിക്കാറില്ല.

സ്മാരകനിർമ്മിതിക്കായി സ്നേഹിതന്മാരിൽനിന്നും സംഭാവന പിരിച്ചയയ്ക്കണമെന്നു് സ്വാമി പ്രമദാദാസബാബുവിനോടു് അഭ്യർത്ഥിച്ചു. എഴുത്തു തുടരുന്നു: 'ശ്രീരാമകൃഷ്ണന്റെ ദാസനാണു് ഞാൻ. കക്കാനോ തട്ടിപ്പറിക്കാനോപോലും ഞാൻ തയ്യാറാണു്, അങ്ങനെ ചെയ്യുന്നതുകൊണ്ടു്, അദ്ദേഹത്തിന്റെ ജന്മവും സാധനയും നടന്നയിടത്തു് അദ്ദേഹത്തിന്റെ നാമധേയം നിലനിർത്താൻ കഴിയുകയും അദ്ദേഹത്തിന്റെ ശിഷ്യന്മാരെ ആ മഹനീയാദർശങ്ങൾ അനുഷ്ഠിക്കുന്നതിനു് അല്പമെങ്കിലും സഹായിക്കാൻ സാധിക്കുകയും ചെയ്യുമെങ്കിൽ. സ്മാരകമന്ദിരം അദ്ദേഹം ജനിച്ചു് സാധനചെയ്ത നാട്ടിൽ സ്ഥാപിക്കാൻ കഴിഞ്ഞില്ലെങ്കിൽ അതു് മഹാകഷ്ടമായിരിക്കും. ബംഗാളിന്റെ അവസ്ഥ വളരെ ശോചനീയമാണു്! ത്യാഗത്തിന്റെ ശരിയായ അർത്ഥമെന്താണെന്നു് സങ്കല്പിക്കാൻ പോലും ഇവിടത്തെ ആളുകൾക്കു സാദ്ധ്യമല്ല. ഭൗതികത, വിഷയഭോഗം, സ്വാർത്ഥം ഇവ ജനതയുടെ കാതൽ കാർന്നു തിന്നുകയാണു്. ത്യാഗവും ആദ്ധ്യാത്മികതയും സർവ്വേശ്വരൻ ഈ നാട്ടിൽ സംക്രമിപ്പിക്കുമാറാകട്ടെ'. സതീർത്ഥ്യന്മാരുടെ ശിക്ഷണത്തിനിടയിലും, ഗുരുദേവനു് സ്മാരകം നിർമ്മിക്കാനുള്ള പരിപാടികളുടെ നടക്കും, പരിവ്രാജകന്റെ അസ്വസ്ഥത അദ്ദേഹത്തെ വീണ്ടും ബാധിച്ചു. ഇത്തവണ അതു് അദ്ദേഹത്തെ വരാഹനഗരമഠത്തിൽനിന്നും സതീർത്ഥ്യരിൽനിന്നും അനേകവർഷത്തേയ്ക്കു് അകററിനിർത്തി. നാൾക്കു നാൾ ഓരോ ബന്ധജാലങ്ങളിലും ചുമതലകളിലും കുടുങ്ങുകയാണു് താൻ എന്നു് അദ്ദേഹം അറിഞ്ഞു. അദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിക്കുന്ന കാര്യങ്ങൾ നാലുഭാഗത്തുനിന്നും വന്നുകൊണ്ടിരുന്നു. തന്റെ പരിവ്രാജകജീവിതത്തിനും അതുവഴി ആത്മവിശ്വാസം വളർത്തുന്നതിനും തദ്വാരാ തനിക്കു നല്കാനുള്ള സന്ദേശം പ്രചരിപ്പിക്കുന്നതിനും മഠത്തിലെ കെട്ടുപാടുകൾ വിലങ്ങായ്ത്തീർന്നു. ഒരിടത്തു് ഉറച്ചിരിക്കണം, ധ്യാനത്തിൽ മുഴുകണം, സ്വാത്മാവിന്റെയും സ്വജന്മഭൂമിയുടെയും പ്രശ്നങ്ങൾ പരിഹരിക്കണം. അതിനുവേണ്ടി, രണ്ടു മാസത്തെ താമസത്തിനുശേഷം 1890 ജൂലായ്മാസത്തിൽ നരേന്ദ്രൻ വീണ്ടും ഇറങ്ങിത്തിരിച്ചു. തിരിച്ചുവരുകയില്ല എന്ന പഴയ അതേ ദൃഢനിശ്ചയത്തോടെ. ഇത്തവണ ഹിമാലയത്തിലേയ്ക്കു തീർത്ഥയാത്ര പോകണം എന്നാണു് സ്വാമി ഉദ്ദേശിച്ചതു്. ടിബററിലെ ലാമമാരുടെ മഠങ്ങളെക്കുറിച്ചും അവിടത്തെ ആളുകളെക്കുറിച്ചും, കേദാരനാഥത്തിന്റെ അലൗകികമഹിമയെക്കുറിച്ചും കാശ്മീരിന്റെ അഭൗമസുഷമയെക്കുറിച്ചും മനംകവരുന്ന കഥകളും വിവരണങ്ങളുംകൊണ്ടു് അഖണ്ഡാനന്ദസ്വാമി ഈയിടെ ഹിമാലയത്തിൽനിന്നു മടങ്ങിയെത്തിയതേയുള്ളു. നരൻ അദ്ദേഹത്തോടു പറഞ്ഞു: ''താനാണു് എനിക്കു

പററിയ ആൾ. തനിക്ക് ആത്മവിശ്വാസമുണ്ട്! വരൂ, പോകാം നമുക്കൊരുമിച്ച്." 1890 ജൂലായ് 6-ാം തീയതി സ്വാമി ഒരുസോദരസന്ന്യാസിക്ക് ഇങ്ങനെ എഴുതി: 'യാത്രച്ചെലവിന് കുറച്ചുവല്ലതും കൈയ്യിൽ കിട്ടിയാൽ, അടുത്തുതന്നെ അൽമോറയ്ക്കു പോകണമെന്നും അവിടെനിന്നും ഗംഗാതീരത്തിൽ ഗർവാളിലെവിടെയെങ്കിലും, ചെന്ന് ദീർഘധ്യാനത്തിനായി പാർപ്പുറപ്പിക്കണമെന്നുമാണ് ഞാൻ ഉദ്ദേശിക്കുന്നത്. ഗംഗാധരൻ എന്നെ അനുഗമിക്കുന്നുണ്ട്. അതെ, ഈ ഉദ്ദേശത്തോടും ആഗ്രഹത്തോടും കൂടിയാണ് ഞാൻ അയാളെ കാശ്മീരിൽനിന്നും തിരിച്ചുവരുത്തിയതുതന്നെ. ഹിമാലയത്തിലേയ്ക്കു പായാൻ ഞാൻ അതിയായി ആശിച്ചുകൊണ്ടിരിക്കുകയാണ്".

നരേന്ദ്രൻ തന്റെ സതീർത്ഥ്യരോട് പറഞ്ഞു: 'എന്റെ സ്പർശംകൊണ്ടുമാത്രം മനുഷ്യനെ രൂപാന്തരപ്പെടുത്താവുന്ന തരത്തിലുള്ള സാക്ഷാത്കാരങ്ങൾ ലഭിക്കാതെ ഞാൻ മടങ്ങുകയില്ല.' കല്ക്കത്ത വിടുന്നതിനുമുമ്പ് അദ്ദേഹം ഗംഗയുടെ മറുകരയിലുള്ള ഘുസൂരിഗ്രാമത്തിൽ പോയി മാതൃദേവിയെ കണ്ട് അനുഗ്രഹം തേടി. അദ്ദേഹം ദേവിയോടു പറഞ്ഞു: 'അമ്മേ, പരമജ്ഞാനം നേടാതെ ഞാൻ മടങ്ങുകയില്ല.' ഗുരുദേവന്റെ നാമത്തിൽ ദേവി നരനെ അനുഗ്രഹിച്ചു. അമ്മ ചോദിച്ചു: 'മകനേ, പോകുംമുമ്പ് നീ വീട്ടിൽ പോയി നിന്റെ പെററമ്മയെ ഒന്നു കാണുകയില്ലേ?' നരൻ പറഞ്ഞു: 'അമ്മേ, അവിടുന്നു മാത്രമാണ് എന്റെ അമ്മ!' അദ്ദേഹത്തിന്റെ വിശ്വാസം കണ്ട് ദേവി വീണ്ടും അനുഗ്രഹിച്ചു.

## ഹിമാലയപര്യടനം

സ്വോദ്ദേശ്യസാദ്ധ്യത്തിനായി അശാന്തനും അക്ഷമനുമായ നരേന്ദ്രൻ തൻെറ ഉള്ളിൽനിന്നും എല്ലാവിധ സ്നേഹപാശങ്ങളെയും അകററുന്നതായി നാം കാണുന്നു. കല്ക്കത്തയിൽനിന്നു പുറത്തു കടന്ന നിമിഷംമുതൽ അദ്ദേഹം സന്തോഷവാനായി. ഏകാന്തത, ഗ്രാമങ്ങളിലെ സ്വച്ഛവായു, പുതിയ ദേശങ്ങൾ, പുതിയ ആളുകൾ, പൂർവ്വ സംസ്കാരങ്ങളുടെയും ക്ലേശങ്ങളുടെയും വിസ്മരണം, എന്നിവ നരേന്ദ്രനെ ആനന്ദിപ്പിച്ചു. അദ്ദേഹവും അഖണ്ഡാനന്ദസ്വാമിയും കുറച്ചു നാൾ തങ്ങിയ ആദ്യത്തെ സ്ഥലം ഭഗൽപ്പൂരാണ്. കുമാരനിത്യാനന്ദസിംഹൻെറ അതിഥികളായിട്ടാണ് അവരാദ്യം താമസിച്ചതു്; സംഭാഷണത്തിനുശേഷം അതിഥികൾ ഉന്നതവിദ്യാസമ്പന്നരാണെന്നും അവരിലൊരാൾ അതീവ അനുഗൃഹീതനാണെന്നും കുമാരനു മനസ്സിലായി. അവിടെനിന്നും അവർ മന്മഥനാഥചൗധരിയുടെ വീട്ടിലേയ്ക്കു പോയി. ചൗധരി കുമാരൻെറ ഒരു ഉപാദ്ധ്യായനായിരുന്നു. അക്കാലത്തു ഭഗൽപ്പൂരിൽ വക്കീലായിരുന്ന ബാബു മഥുരനാഥസിംഹൻ, അന്നവിടെവെച്ച് ആ സ്വാമിമാരെ കണ്ടതിനെക്കുറിച്ച് കുറച്ചുകാലം കഴിഞ്ഞു് ഒരെഴുത്തെഴുതുകയുണ്ടായി. അതിൽ അദ്ദേഹം പ്രസ്താവിക്കുന്നു:

'കണ്ടമാത്രയിൽ അവരെന്നെ ആകർഷിച്ചു. അവരിലൊരാളെ, പില്ക്കാലത്തു് സ്വാമി വിവേകാനന്ദനെന്ന് പ്രസിദ്ധനായ ആളെ, ഞാൻ കല്ക്കത്തയിൽ കോളേജിൽ പഠിക്കുന്ന കാലത്തു്, സാധാരണബ്രഹ്മസമാജത്തിലെ സംഗീതസംഘത്തെ നയിക്കുന്നതായി കണ്ടിട്ടുള്ളതു് ഓർമ്മിച്ചു. അദ്ദേഹവുമായുള്ള സംഭാഷണം പല വിഷയങ്ങളെയും സ്പർശിച്ചു, സാഹിത്യം, തത്ത്വശാസ്ത്രം, മതം എന്നിവയുൾപ്പെടെ. ഒടുവിൽ പറഞ്ഞ രണ്ടെണ്ണമായിരുന്നു അവയിൽ പ്രധാനപ്പെട്ടവ. വിദ്യയും തത്ത്വജ്ഞാനവും അദ്ദേഹം ശ്വസിച്ചിരുന്ന വായുപോലെ തോന്നി. നിസ്സ്വാർത്ഥവും തീവ്രവുമായ സ്വദേശാഭിമാനമാണ് അദ്ദേഹത്തിൻെറ ഉപദേശത്തിൻെറ പ്രാണൻ എന്നു് ഞാൻ കണ്ടുപിടിച്ചു; തൻെറ വിഷയങ്ങളെ അദ്ദേഹം അതിൽ പൊതിയുകയും അതുകൊണ്ടു് സജീവമാക്കുകയും ചെയ്തിരുന്നു. ഇതു് അദ്ദേഹത്തിൻെറ സ്ഥായിയായ ഒരു സ്വഭാവവിശേഷമായിരുന്നു. ഷിക്കാഗോ മതമഹാസമ്മേളനത്തിൽ അദ്ദേഹം നേടിയ വിജയത്തിൻെറ ഉജ്ജ്വലവിവരണങ്ങൾ വായിച്ചപ്പോൾ, ഭാരതം അവളുടെ പ്രാണനാഥനെ കണ്ടെത്തി എന്നു് ഞാൻ വിചാരിച്ചു.'

സ്വാമിമാരുടെ ആതിഥേയൻ മന്മഥബാബു ബ്രഹ്മസമാജത്തിൽ അതിശ്രദ്ധാലുവായിരുന്നു. ഹിന്ദുമതത്തിൻെറ നാനാവശങ്ങളെക്കുറിച്ചും ശ്രീകൃഷ്ണൻെറ ജീവിതത്തിലെ പലേ സംഭവങ്ങളെക്കുറിച്ചും സ്വാമി അദ്ദേഹത്തിനു വിവരിച്ചുകൊടുത്തു. അതു കേട്ട് അദ്ദേഹത്തിന് സ്വാമിയുടെ പേരിൽ വലിയ മതിപ്പു തോന്നി. 1906 ജൂണിൽ മന്മഥബാബു സ്വാമിയുടെ ഒരു ശിഷ്യന് ഇപ്രകാരം എഴുതി:

"1890-ാമാണ്ട് ആഗസ്റ്റ് മാസത്തിൽ ഒരു ദിവസം കാലത്തു് വിവേകാനന്ദസ്വാമി അഖണ്ഡാനന്ദസ്വാമിയുമൊന്നിച്ച് അപ്രതീക്ഷിതമായി എൻെറ വീട്ടിൽ വന്നു. സാധാരണ സന്ന്യാസിമാരെന്നു കരുതി ഞാനവരെ അത്ര ശ്രദ്ധിക്കാനൊന്നും പോയില്ല. ഉച്ചയ്ക്ക് ഊണും കഴിഞ്ഞു് ഞങ്ങഠം ഒരുമിച്ചിരിക്കയായിരുന്നു; അവർ അറിവില്ലാത്തവരാണെന്നു കരുതി ഞാൻ അവരുമായി സംഭാഷണത്തിലേപ്പെട്ടില്ല. ബുദ്ധമതത്തെക്കുറിച്ചുള്ള ഒരു ഗ്രന്ഥത്തിൻെറ ഇംഗ്ലീഷ് പരിഭാഷയെടുത്തു. ഞാൻ വായിച്ചുകൊണ്ടിരുന്നു. അല്പം കഴിഞ്ഞു്, എന്തു പുസ്തകമാണ് ഞാൻ വായിക്കുന്നതു് എന്ന് സ്വാമിജി ചോദിച്ചു. മറുപടിയായി ഞാൻ പുസ്തകത്തിൻെറ പേരു പറഞ്ഞു. എന്നിട്ടു ചോദിച്ചു: 'നിങ്ങഠംക്ക് ഇംഗ്ലീഷ് അറിയാമോ?' 'ഉവ്വു്, അല്പം.' എന്ന് അദ്ദേഹം മറുപടി നല്കി. ഞാനപ്പോഠം അദ്ദേഹവുമായി ബുദ്ധമതത്തെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി. അല്പം കഴിഞ്ഞപ്പോഠം ഞാൻ കണ്ടുപിടിച്ചു, എന്നേക്കാഠം ഒരായിരം മടങ്ങ് വിദ്യാസമ്പന്നനാണദ്ദേഹം എന്ന്. അനേകം ഇംഗ്ലീഷ് ഗ്രന്ഥങ്ങളിൽനിന്നും അദ്ദേഹം ഭാഗങ്ങഠം ഉദ്ധരിച്ചു. ദാനപുരത്തിലെ മഥുരനാഥസിംഹനും ഞാനും അദ്ദേഹത്തിൻെറ വിജ്ഞാനം കണ്ട് ആശ്ചര്യപ്പെട്ടുപോയി; ഞങ്ങഠം അതിശ്രദ്ധയോടെ അദ്ദേഹം പറയുന്നതു കേട്ടുകൊണ്ടിരുന്നു.

ഞാനെന്തെങ്കിലും പ്രത്യേകസാധന ചെയ്യുന്നുണ്ടോ എന്ന് സ്വാമിജി ഒരു ദിവസം എന്നോടു ചോദിച്ചു; യോഗാഭ്യാസത്തെക്കുറിച്ചു ഞങ്ങഠം വളരെനേരം സംസാരിച്ചു. അദ്ദേഹം യോഗത്തെക്കുറിച്ചു പറഞ്ഞതു് ഞാൻ ദയാനന്ദസ്വാമിയിൽനിന്ന് ആ വിഷയത്തെക്കുറിച്ചു കേട്ടിരുന്നതുതന്നെയായിരുന്നു. അതിൽനിന്നും സ്വാമിജി സാമാന്യമനുഷ്യനല്ലെന്ന് എനിക്കു ബോദ്ധ്യമായി. മാത്രമല്ല, ഞാൻ അതിനുമുമ്പു കേട്ടിട്ടില്ലാത്ത പ്രധാനപ്പെട്ട പലേ കാര്യങ്ങളും ആ വിഷയത്തെക്കുറിച്ച് അദ്ദേഹം പ്രസ്താവിക്കുകയുമുണ്ടായി.

പിന്നെ, അദ്ദേഹത്തിൻെറ സംസ്കൃതപാണ്ഡിത്യം പരീക്ഷിക്കുന്നതിനായി, ഞാൻ എൻെറ കൈവശമുണ്ടായിരുന്ന ഉപ

നിഷത്തുകളെല്ലാം പുറത്തുകൊണ്ടുവന്നു് അവയിലെ അനേകം ഗഹനഭാഗങ്ങളെപ്പററി ചോദിച്ചു. അദ്ദേഹം നല്കിയ ഉജ്ജ്വലങ്ങളായ മറുപടികളിൽനിന്നും അദ്ദേഹത്തിൻെറ ശാസ്ത്രവ്യുത്പത്തി അനന്യസാധാരണമാണെന്നു് എനിക്കു മനസ്സിലായി. ഉപനിഷന്മന്ത്രങ്ങൾ അദ്ദേഹം ചൊല്ലിയ രീതിയും ആകർഷണീയമായിരുന്നു. ഇങ്ങനെ, ഇംഗ്ലീഷിലും സംസ്കൃതത്തിലും യോഗത്തിലും സ്വാമിജിയുടെ അദ്ഭുതകരമായ ജ്ഞാനത്തെക്കുറിച്ചു് ബോദ്ധ്യം വന്ന ഞാൻ അദ്ദേഹത്താൽ അതിയായി ആകർഷിക്കപ്പെട്ടു. അദ്ദേഹം ഏഴു ദിവസമേ എൻെറ വീട്ടിൽ താമസിച്ചുള്ളു എങ്കിലും, അദ്ദേഹത്തെ വേറെങ്ങും പോകാൻ അനുവദിക്കുകയില്ല എന്നു് ഞാൻ മനസാ നിശ്ചയിച്ചു; ഞാനത്രയ്ക്കു് അദ്ദേഹത്താൽ ആകൃഷ്ടനായി, അതുകൊണ്ടു്, സ്ഥിരമായി ഭഗൽപ്പൂരിൽ താമസിക്കാൻ ഞാൻ അദ്ദേഹത്തെ ശക്തിയായി നിർബ്ബന്ധിച്ചു.

ഒരു ദിവസം സ്വാമിജി തനിയെ ഇരുന്നു് ഒരു രാഗം മൂളുന്നതു ഞാൻ കേട്ടു. അതുകൊണ്ടു്, അദ്ദേഹത്തിനു പാടാൻ അറിയാമോ എന്നു ഞാൻ ചോദിച്ചു. 'വളരെ കുറച്ചു്' എന്നു് മറുപടി നല്കി. ഞങ്ങൾ വല്ലാതെ നിർബ്ബന്ധിച്ചപ്പോൾ അദ്ദേഹം പാടി. പാണ്ഡിത്യത്തിലെന്നപോലെ സംഗീതത്തിലും അദ്ദേഹത്തിനു് ആശ്ചര്യകരമായ പ്രാവീണ്യമുണ്ടെന്നറിഞ്ഞപ്പോൾ എന്തായിരുന്നു എൻെറ അദ്ഭുതമെന്നോ! ഏതാനും പാട്ടുകാരെയും ഭാഗവതർമാരേയും ക്ഷണിച്ചുവരുത്തുന്നതു സമ്മതമാണോ എന്നു ഞാൻ പിറേറ ദിവസം സ്വാമിജിയോടു ചോദിച്ചു. സ്വാമിജി സമ്മതിച്ചു. അതനുസരിച്ചു് ഞാൻ അനേകം ഗായകന്മാരോടു് –അവരിൽ ചിലർ സംഗീതാചാര്യന്മാരുമായിരുന്നു – വരാൻ പറഞ്ഞു. സംഗീതം ഏറിയതു് ഒമ്പതോ പത്തോ മണിയോടുകൂടി അവസാനിക്കുമെന്നു കരുതി ഞാൻ അതിഥികൾക്കു് അത്താഴത്തിനു് ഏർപ്പാടൊന്നും ചെയ്തിരുന്നില്ല. വെളുപ്പിനു രണ്ടോ മൂന്നോ മണിവരെ സ്വാമിജി നിർത്താതെ പാടി. സകലരും, ഒന്നൊഴിയാതെ, ഗാനത്താൽ ആകൃഷ്ടരായി വിശപ്പും ദാഹവും കാലവും വിസ്മരിച്ചു. ആരും വീട്ടിലേയ്ക്കു മടങ്ങണമെന്നു് ആലോചിക്കുകയോ ഇരുന്നിടത്തുനിന്നു് ഇളകുകയോ ചെയ്തില്ല. പാട്ടിനു് മൃദംഗം വായിച്ചുകൊണ്ടിരുന്ന കൈലാസ്ബാബു ഒടുവിൽ നിർത്താൻ നിർബ്ബദ്ധനായി; കാരണം, അദ്ദേഹത്തിൻെറ വിരലുകൾ വീർത്തു വിറങ്ങലിച്ചുപോയി. അമ്മാതിരി അമാനുഷശക്തി ഞാനാരിലും കണ്ടിട്ടില്ല; ഇനിയൊട്ടു കാണാനൊക്കുമെന്നു പ്രതീക്ഷിക്കുന്നുമില്ല. അടുത്ത ദിവസം വൈകുന്നേരം; തലേനാളത്തെ അതിഥികൾ സകലരും, കൂടാതെ വേറെ പലരും, ആരും ക്ഷണിക്കാതെ തനിയെ വന്നു

ചേൻ. മൃദംഗം വായനക്കാരനും വന്നു; പക്ഷേ അന്നു സ്വാമിജി പാട്ടു കയുണ്ടായില്ല; അതുകൊണ്ടു് സകലരും നിരാശരായി.

ഭഗൽപ്പൂരിലെ പണക്കാരെയൊക്കെ പരിചയപ്പെടുത്താമെന്നും സ്വാമിജിക്കു ബുദ്ധിമുട്ടൊന്നും വരാതിരിക്കാൻ ഞാൻതന്നെ എന്റെ വണ്ടിയിൽ കൂട്ടിക്കൊണ്ടുപോകാം എന്നും ഒരു ദിവസം ഞാൻ അദ്ദേഹത്തോടു പറഞ്ഞു. സ്വാമിജി അതിനു കൂട്ടാക്കിയില്ല. 'പണക്കാരെ കാണാൻ പോകുന്നതു സന്ന്യാസിയുടെ ധർമ്മമല്ല,' എന്നു പറഞ്ഞു അദ്ദേഹം. സ്വാമിജിയുടെ ഉജ്ജ്വലമായ ത്യാഗം എന്നിൽ ഗാഢമായ ഒരു മുദ്ര പതിപ്പിച്ചു. എന്നും ആദ്ധ്യാത്മികാദർശങ്ങളായി എന്നിൽ നിലകൊള്ളുന്ന അനേകം പാഠങ്ങൾ അദ്ദേഹത്തിന്റെ സാഹചര്യംകൊണ്ടു് ഞാൻ വാസ്തവത്തിൽ പഠിച്ചു.

ഏതെങ്കിലും ഏകാന്തസ്ഥലത്തു താമസിച്ചു് സാധന ചെയ്യണം എന്നൊരു താല്പര്യം എനിക്കു ബാല്യംമുതല്ക്കേ ഉണ്ടായിരുന്നു. സ്വാമിജിയെ കണ്ടതോടെ ആ ആഗ്രഹം പ്രബലമായി. 'നമുക്കിരുവക്കും വൃന്ദാവനത്തിൽ പോകാം. ഓരോരുത്തക്കും മുന്നൂറുരൂപാ വീതം ശ്രീ ഗോവിന്ദജിയുടെ ക്ഷേത്രത്തിൽ നിക്ഷേപിച്ചാൽ നമുക്കു് ആയുഷ്കാലം മുഴവൻ ഗോവിന്ദജിയുടെ പ്രസാദം ആഹാരത്തിനു ലഭിക്കും. ഇങ്ങനെ ആക്കുമൊരു ഭാരവുമാകാതെ, പവിത്രമായ യമുനയുടെ തീരത്തു് ഏകാന്തമായ സ്ഥാനത്തു് നമുക്കു് രാപകൽ സാധന ചെയ്യാം' എന്നു് ഞാൻ പല തവണ പറഞ്ഞു. ഇതിനു മറുപടിയായി അദ്ദേഹം പറഞ്ഞു: 'ചില പ്രത്യേക സ്വഭാവക്കാക്കു് അല്ലെങ്കിൽ മനോഗതിക്കാക്കു്, ഈ ഏപ്പാടു് നല്ലതു തന്നെ, സംശയമില്ല. പക്ഷേ, എല്ലാവക്കും പററിയതല്ല.' സവ്വവും സന്ത്യജിച്ച തനിക്കു് ഇതു യോജിച്ചതല്ല എന്നാണു് അദ്ദേഹം അത്ഥം ഉദ്ദേശിച്ചതു്. അദ്ദേഹത്തിന്റെ അനേകം നൂതനാശയങ്ങളിൽ എനിക്കേററവും ശ്രദ്ധേയമായി തോന്നിയതു് ഇവ രണ്ടാണു്:

–പുരാതനാര്യന്മാരുടെ ജ്ഞാനത്തിന്റെയും മേധയുടെയും പ്രതിഭയുടെയും എന്തെങ്കിലും ഇനിയും ബാക്കിയുള്ളതു് ഗംഗയുടെ തീരത്തിനു് അടുത്തു കിടക്കുന്ന സ്ഥലങ്ങളിലാണു് അധികവും കാണാൻ കഴിയുന്നതു്. ഗംഗയിൽനിന്നകലുംതോറും അവ കുറഞ്ഞു കുറഞ്ഞു വരുന്നു. ഇതു്, ഗംഗയുടെ മഹിമയെക്കുറിച്ചു് ശാസ്ത്രങ്ങളിൽ കീത്തിച്ചിരിക്കുന്നതിൽ ഒരു വിശ്വാസം വളത്തുന്നു.

–ശാന്തഹിന്ദു എന്ന വിശേഷണം ഒരു ശകാരവാക്കു് എന്നതിനെക്കാരം, നമ്മുടെ സ്വഭാവമഹിമയെ കാണിക്കുന്ന ഒരു പദമായി പ്രശംസാവാചകമായിട്ടുവേണം വാസ്തവത്തിൽ കണക്കാക്കാൻ. സ്വാത്ഥപൂരണത്തിനുവേണ്ടി സ്വസോദരങ്ങളെ നശിപ്പിക്കാനും കശാപ്പു ചെയ്യാനും പ്രേരിപ്പിക്കുന്ന സ്വാമൂഗീയവാസന

കളെ നിർമ്മൂലനം ചെയ്യാൻ എന്തുമാത്രം സാമ്പത്തികവും ആദ്ധ്യാത്മികവുമായി പുരോഗതി മനുഷ്യൻ സമ്പാദിച്ചിരിക്കണമെന്നും സ്നേഹത്തിൻെറയും സഹാനുഭൂതിയുടെയും വികസനം എത്രയേറെ സാധിച്ചിരിക്കണമെന്നും ഒന്നാലോചിച്ചു നോക്കുക!

സമ്മതത്തോടെയോ എളുപ്പത്തിലോ അദ്ദേഹത്തെ ഞാൻ ഭഗൽപ്പൂരിൽനിന്നു വിട്ടയയ്ക്കുകയില്ല എന്നു് അദ്ദേഹത്തിനു് ഉള്ളിൽ നന്നായിട്ടറിയാമായിരുന്നു. അതിനാൽ, എന്തോ അത്യാവശ്യകാര്യം പ്രമാണിച്ചു് ഞാൻ ദൂരെയായിരിക്കുമ്പോൾ, വീട്ടിലുള്ളവരോടു യാത്ര പറഞ്ഞു സ്ഥലം വിടാൻ സ്വാമിജി ആ അവസരം ഉപയോഗിച്ചു. ഞാൻ മടങ്ങി വന്നപ്പോൾ അദ്ദേഹത്തെ കണ്ടുപിടിക്കാൻ വളരെയൊക്കെ പണിപ്പെട്ടു; പക്ഷേ എങ്ങും ഒരെത്തുംപിടിയും കിട്ടിയില്ല. എന്തിനു് എൻെറ ഇഷ്ടമാണു് നല്ലതെന്നു ഞാൻ വിചാരിക്കണം ? ലോകമാസകലം തൻെറ പ്രവർത്തനക്ഷേത്രമായിരിക്കുമ്പോൾ സ്വാമിജി എന്തിനൊരു കൂപമണ്ഡൂകത്തെപ്പോലെയാകണം?

ബദരികാശ്രമത്തിൽ പോകാനുള്ള തൻെറ ഉദ്ദേശത്തെക്കുറിച്ചു സ്വാമിജി എന്നോടു പറഞ്ഞിട്ടുണ്ടായിരുന്നു. അതിനാൽ സ്വാമിജി ഭഗൽപ്പൂർ വിട്ടു പോയശേഷം ഞാൻ അദ്ദേഹത്തെ അന്വേഷിച്ചു് ഹിമാലയത്തിൽ അൽമോറവരെ പോകുകകൂടി ചെയ്തു. കുറച്ചു നാൾ മുമ്പു് അദ്ദേഹം അൽമോറ വിട്ടു എന്നു് അവിടെവെച്ചു് ലാലാ ബദ്രിഷാ എന്നോടു പറഞ്ഞു. അപ്പോഴേയ്ക്കും സ്വാമിജി ആ ഉത്തരതീർത്ഥാഭിമുഖം വളരെയേറെ സഞ്ചരിച്ചിട്ടുണ്ടാവും എന്നു് അറിഞ്ഞതുകൊണ്ടു്, അദ്ദേഹത്തെ പിൻതുടരാനുള്ള ഉദ്ദേശം ഉപേക്ഷിക്കാൻ ഞാൻ നിർബ്ബന്ധനായി.

സ്വാമിജി അമേരിക്കയിൽനിന്നു മടങ്ങിവന്നശേഷം ഒരിക്കൽക്കൂടി ഭഗൽപ്പൂരിൽ കൂട്ടിക്കൊണ്ടുവരണമെന്നു് എനിക്കു് വലിയ ആഗ്രഹമുണ്ടായിരുന്നു; പക്ഷേ, സമയമോ സൗകര്യമോ ഇല്ലാഞ്ഞു് അദ്ദേഹത്തിനു വരാൻ കഴിഞ്ഞില്ല.''

അഖണ്ഡാനന്ദസ്വാമിയുടെ നിർദ്ദേശപ്രകാരം സ്വാമി അടുത്തതായി വൈദ്യനാഥം സന്ദർശിച്ചു. ബ്രഹ്മസമാജത്തിലെ പഴയ പ്രശസ്തനായ പ്രചാരകൻ ബാബു രാജനാരായണവസുവിനെ അവർ ചെന്നു കണ്ടു. തനിക്കു് ഇംഗ്ലീഷു് അറിയാമെന്ന സംഗതി രാജനാരായണബാബുവിനെ അറിയിക്കരുതു് എന്നു് സ്വാമി സതീർത്ഥ്യനെ പറഞ്ഞേല്പിച്ചിരുന്നു. സംഭാഷണത്തിനിടയിൽ ഇംഗ്ലീഷ് പദങ്ങൾ ഉപയോഗിക്കേണ്ട സന്ദർഭങ്ങൾ പലതും വന്നു: ഉദാഹരണത്തിനു്, 'പ്ലസ്'* എന്ന പദം തൻെറ വിരലുകൾ

* + Plus.

കരിശ്ശുപോലെയാക്കി കാണിച്ച് സ്വാമിജി ആ ദൃഷ്ടം തരണം ചെയ്തു. തൻെറ മുന്നിലിരിക്കുന്ന യുവയതി സ്വമാതൃഭാഷപോലെ സുഗമമായി ഇംഗ്ലീഷും സംസാരിക്കും എന്ന് ആ വന്ദ്യവയോധികൻ ലവലേശം കരുതിയില്ല. വളരെക്കാലം കഴിഞ്ഞു്, സ്വാമിജിയുടെ പേരു് ഭാരതത്തിലുടനീളം പ്രസിദ്ധമായിത്തീർന്നശേഷമാണു്, ഇദ്ദേഹം പണ്ടൊരിക്കൽ തൻെറ വീട്ടിൽ വന്നിരുന്നു എന്നും താൻ അദ്ദേഹത്തെ കണ്ടിട്ടുണ്ടു് എന്നും രാജനാരായണബാബു ഓർമ്മിച്ചതു്. ആശ്ചര്യത്തോടെ ബാബു പറഞ്ഞു: 'അദ്ദേഹത്തിനു് ഇംഗ്ലീഷ് അറിഞ്ഞുകൂടെന്നായിരുന്നു ഞാൻ കരുതിയതു്!' രാത്രി അവിടെ കഴിച്ചുകൂട്ടിയശേഷം സന്ന്യാസിമാരിരുവരും പിറേറന്നു കാശിയിലേയ്ക്കു പുറപ്പെട്ടു.

കാശിയിൽ സ്വാമി തൻെറ സ്നേഹിതനായ പ്രമദാദാസ ബാബുവിൻെറ കൂടെ താമസമാക്കി. അവർ തമ്മിൽ ദീർഘസമയം ശാസ്ത്രചർച്ച പലതും നടന്നു. മഞ്ഞുമാമല കാണാനുള്ള ഔത്സുക്യത്താൽ കാശിയിൽ അധികകാലം താമസിച്ചില്ല. പ്രമദാദാസ ബാബുവിനോടു യാത്ര പറയുമ്പോഠ സ്വാമി പറഞ്ഞു: 'ഇനി ഞാനിവിടെ വരുമ്പോഠ ഞാൻ സമുദായത്തിൻെറ മേൽ ഒരു ബോംബുപോലെ പൊട്ടിത്തെറിക്കും; സമുദായം ഒരു പട്ടിയെപ്പോലെ എന്നെ പിൻതുടരുകയും ചെയ്യും!' അതെ, ലോകത്തെ മുഴവൻ പിടിച്ചുകുലുക്കി പുതിയ ചിന്താഗതിയിലേയ്ക്കു തിരിച്ചുവിടുകയും ഭാരതീയമഹർഷിമാരുടെ പ്രാണനെ പുനർജ്ജീവിപ്പിക്കുകയും ചെയ്തതിനുശേഷംമാത്രമേ അദ്ദേഹം ഈ പവിത്രസ്ഥാനത്തു് തിരിച്ചുവന്നുള്ളു.

അഖണ്ഡാനന്ദസ്വാമിയുടെ നിർബ്ബന്ധപ്രകാരം അവർ അയോദ്ധ്യയ്ക്കു പുറപ്പെട്ടു. അവിടെ ജാനകീവരശരണൻെറ ആശ്രമത്തിലേയ്ക്കാണു പോയതു്. ശരണൻ പേഷ്യൻഭാഷയിലും സംസ്കൃതത്തിലും നല്ല പണ്ഡിതനും ധാരാളം ഭൂസ്വത്തുള്ള ഒരമ്പലത്തിൻെറ മേലധികാരിയും ആയിരുന്നു. അദ്ദേഹത്തിൻെറ പാണ്ഡിത്യത്തെയും ആദ്ധ്യാത്മികാവേശത്തെയും കുറിച്ച് സ്വാമിക്കു് വലിയ മതിപ്പുതോന്നി. അദ്ദേഹം സതീർത്ഥ്യനോടു പറഞ്ഞു: 'ഞാനൊരു മനുഷ്യനെ കണ്ടു. ഒരു യഥാർത്ഥ പുണ്യാത്മാവിനെ.'

നൈനിററാലിൽ രാമപ്രസന്നഭട്ടാചാര്യൻെറ അതിഥികളായിട്ടാണു് സ്വാമിയെയും സതീർത്ഥ്യനെയും അടുത്തതായി നാം കാണുന്നതു്. അവിടെ അവർ ഏതാണ്ടു രണ്ടാഴ്ചയോളം താമസിച്ചു. അവിടെനിന്നും ബദരികാശ്രമത്തിലേയ്ക്കു പോകുംവഴി അവർ അൽമോറയ്ക്കു പുറപ്പെട്ടു. കൈയിൽ ഒരു കാശും കരുതാതെ ആ വഴി മുഴവൻ കാൽനടയായി പോകണമെന്നു് നിശ്ചയിച്ചു. മൂന്നാം

നാരം, ഒരു മില്ലിന്റെ സമീപം ഒരു തോടിന്റെ കരയ്ക്ക് അവർ രാത്രി കഴിച്ചുകൂട്ടി. ആ തോടിന്റെ കരയ്ക്ക് പഴക്കംചെന്ന ഒരാൽമരം നിന്നിരുന്നു. സ്നാനശേഷം സ്വാമി ആ മരത്തിന്റെ ചുവട്ടിൽ ചെന്നിരുന്ന് ഒരു മണിക്കൂറോളം നേരം ധ്യാനത്തിൽ മുഴുകി. ധ്യാനത്തിനുശേഷം അദ്ദേഹം സഹചരനോടു പറഞ്ഞു: 'നോക്കു ഗംഗാധരാ, ഇവിടെ ഈ അരയാലിൻചുവട്ടിൽവെച്ച് എന്റെ ജീവിതത്തിലെ മഹാപ്രശ്നങ്ങളിലൊന്നിനു പരിഹാരം കണ്ടുകിട്ടി.' എന്നിട്ട് ബ്രഹ്മാണ്ഡവും പിണ്ഡാണ്ഡവും ഒന്നാണെന്ന് തനിക്ക് ഉണ്ടായ അദ്ഭുതദർശനത്തെക്കുറിച്ച് അദ്ദേഹം പറഞ്ഞു. അന്നു സ്വാമി ഒരു നോട്ടുബുക്കിൽ കുറിച്ചുവെച്ചത് അതേപടി വിവർത്തനം ചെയ്തു താഴെ ചേർക്കുന്നു.

ആദിയിൽ വാക്കുണ്ടായിരുന്നു. ഇത്യാദി....

'പിണ്ഡാണ്ഡവും ബ്രഹ്മാണ്ഡവും ഒരേ മാതൃകയിലാണു നിർമ്മിക്കപ്പെട്ടിരിക്കുന്നത്. വ്യക്തിജീവൻ സജീവശരീരത്തിൽ അനുപ്രവേശിച്ചിരിക്കുന്നതുപോലെ വിശ്വാത്മാവ് ചേതനപ്രകൃതിയിൽ, ബാഹ്യപ്രപഞ്ചത്തിൽ, അനുപ്രവേശിച്ചിരിക്കുന്നു. ശിവ (കാളി) ശിവനെ ആശ്ലേഷിക്കുന്നു; ഇതൊരു കല്പനയല്ല. ഒന്ന് (ആത്മാവ്) ഇപ്രകാരം വേറൊന്നിനാൽ (പ്രകൃതിയാൽ) ആവരണം ചെയ്യപ്പെട്ടിരിക്കുന്നത്, ഒരാശയവും അതിനെ പ്രകടിപ്പിക്കുന്ന പദവും തമ്മിലുള്ള ബന്ധത്തിനു സദൃശമാണ്. അവ ഒരേ ഒരു വസ്തു തന്നെ; മനസ്സിന്റെ സൂക്ഷ്മവിവേചനശക്തികൊണ്ടു മാത്രമേ അവയെ വേർതിരിക്കാൻ കഴിയൂ. വാക്കുകൂടാതെ ചിന്ത സാദ്ധ്യമല്ല. അതിനാൽ, ആദിയിൽ വാക്കുണ്ടായിരുന്നു, ഇത്യാദി.

വിശ്വാത്മാവിന്റെ ഈ ദ്വിവിധഭാവം നിത്യമാകുന്നു. അതിനാൽ, നാം ദർശിക്കുകയോ സ്പർശിക്കുകയോ ചെയ്യുന്നത് നിത്യമൂർത്തത്തിന്റെയും നിത്യനിരാകാരത്തിന്റെയും ഒരു സംയോഗമാകുന്നു.'

അൽമോറായിലെത്തിയപ്പോൾ അഖണ്ഡാനന്ദസ്വാമി സ്വാമിയെ അംബാദത്തന്റെ ഉദ്യാനഗൃഹത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി; എന്നിട്ട്, തങ്ങൾ എത്തിയിരിക്കുന്ന വിവരം ശാരദാനന്ദസ്വാമിയെയും വൈകുണ്ഠനാഥനെയും അറിയിക്കാൻ അഖണ്ഡാനന്ദസ്വാമി അവരുടെ അടുത്തേയ്ക്കു പോയി. ഈ സതീർത്ഥ്യർ ഇരുവരും കുറച്ചു നാളായി ഹിമാലയത്തിലായിരുന്നു. സ്വാമിയുടെ ആഗമനം അറിഞ്ഞപ്പോൾ അവർ വേഗം അംബാദത്തന്റെ ഉദ്യാനത്തിലേയ്ക്കു പുറപ്പെട്ടു. അവർ പകുതിവഴി ചെന്നപ്പോഴേയ്ക്കും സ്വാമി അവരെ കാണാൻ ഇങ്ങോട്ടു വരുന്നതു കാണായി. അവരോടൊരുമിച്ചുണ്ടായിരുന്ന അവരുടെ ആതിഥേയൻ ലാലാ ബദ്രിഷാ സ്വാമിയെ

സ്വഗൃഹത്തിലേയ്ക്കു സ്വാഗതം ചെയ്തു. ഇവിടെവെച്ച് ഒരു ശിരസ്തദാരായ ശ്രീകൃഷ്ണജോഷിയുമായി സംസാരത്യാഗത്തിൻെറ അത്യാവശ്യകതയെക്കുറിച്ച് സ്വാമി ദീർഘനേരം ചർച്ച നടത്തി. സ്വാമിയുടെ വാഗ്മിത്വവും വിദ്വത്തവും കണ്ട് ആ കോടതി ഉദ്യോഗസ്ഥൻ വിസ്മിതനായി. ബദ്രിഷായുടെ ഭക്തിയും ആതിഥ്യവും കണ്ട് സ്വാമി വളരെ സന്തുഷ്ടനായി; ബദ്രിഷായെപ്പോലെ ഒരു ഭക്തനെ ചുരുക്കമായിട്ടേ താൻ കണ്ടിട്ടുള്ളു എന്നു സ്വാമി പറയുകയുണ്ടായി. അക്കാലത്തു് അതിഭയങ്കരമായ ഒരു വാർത്ത അവിടെയെത്തി. തൻെറ ഒരു സഹോദരി ആത്മഹത്യ ചെയ്തു എന്നൊരു കമ്പി സ്വാമിക്കു് അനുജനിൽനിന്നും കിട്ടി. ഈ വാർത്ത സ്വാമിയുടെ ഹൃദയത്തെ എന്തെന്നില്ലാതെ മഥിച്ചു. എങ്കിലും ഈ ശോകത്തിനിടയിലും അദ്ദേഹം വിശാലമായ സത്യങ്ങൾ ദർശിച്ചു. തനിക്കു നേരിട്ട ഈ അത്യാഹിതം വഴി, ഭാരതസ്ത്രീകളുടെ മഹാപ്രശ്നങ്ങളിലേയ്ക്കു് അദ്ദേഹത്തിൻെറ ശ്രദ്ധ ആകർഷിക്കപ്പെട്ടു. ഗഹനവനാന്തരങ്ങളിലേയ്ക്കു പോകാൻ അദ്ദേഹം തീർച്ചയാക്കി. അദ്ദേഹം ഒരു ധർമ്മസങ്കടത്തിലായിരുന്നു: സ്വജനങ്ങളോടുള്ള കർത്തവ്യബോധവും ത്യാഗാദർശവും തമ്മിൽ ഒരു മത്സരമായിരുന്നു. എന്നാൽ വിചാരശക്തിയും നിശ്ചയദാർഢ്യവും ത്യാഗാഭിമുഖം പ്രവഹിച്ചു.

അതനുസരിച്ച് സ്വാമി, അഖണ്ഡാനന്ദസ്വാമി, ശാരദാനന്ദസ്വാമി, വൈകുണ്ഠനാഥൻ എന്നിവരോടൊരുമിച്ച്, ചുമടെടുക്കാൻ ഒരു കൂലിക്കാരനേയും കൂട്ടി ഗർവാളിലേയ്ക്കു പുറപ്പെട്ടു. വഴിയ്ക്കു് കഠിനമായ ചുമകൊണ്ടു് അഖണ്ഡാനന്ദസ്വാമി വല്ലാതെ കഷ്ടപ്പെട്ടു. ബദരികാശ്രമത്തിലേയ്ക്കുള്ള വഴിക്കു് യാത്രാസംഘം കർണ്ണപ്രയാഗയിലെത്തി. അവിടെ അവർക്കു് മൂന്നു ദിവസം തങ്ങേണ്ടതായ്‌വന്നു. അതു കഴിഞ്ഞപ്പോൾ കേദാരനാഥത്തിലേയ്ക്കും ബദരികാശ്രമത്തിലേയ്ക്കും പോകാനുള്ള അവരുടെ ഉദ്ദേശം ഉപേക്ഷിക്കേണ്ടതായ്‌വന്നുകൂടി; കാരണം ക്ഷാമംമൂലം സർക്കാർ അങ്ങോട്ടുള്ള വഴി അടച്ചുകളഞ്ഞു. കർണ്ണപ്രയാഗയിൽനിന്നു പുറപ്പെട്ടു് ഒരു സത്രത്തിൽ താമസിക്കുമ്പോൾ സ്വാമിക്കും അഖണ്ഡാനന്ദസ്വാമിക്കും പനി പിടിച്ചു. യാത്ര തുടരാൻ വേണ്ട സ്വാസ്ഥ്യം കിട്ടുന്നതുവരെ അവർ അവിടെത്തന്നെ കഴിച്ചുകൂട്ടി. ഒരാഴ്ച കഴിഞ്ഞു് അവർ രുദ്രപ്രയാഗയിലേയ്ക്കു പുറപ്പെട്ടു. ഈ പ്രദേശങ്ങളിലെ നീർച്ചാട്ടങ്ങളും നീർച്ചാലുകളും വൻകാടുകളും ഏകാന്തതയും ശാന്തതയുമൊക്കെ അവർണ്ണനീയങ്ങളാകുന്നു. ഉന്മേഷകരമായ അവിടത്തെ അന്തരീക്ഷവും തുഷാരശിഖരങ്ങളുടെ ദർശനവും സ്വാമിയെ ഉത്സാഹഭരിതനാക്കി. രുദ്രപ്രയാഗയിൽവെച്ച് പൂർണ്ണാനന്ദനെന്നു പേരായ ഒരു ബംഗാളി സന്ന്യാസിയെ കണ്ടുമുട്ടി. രാത്രി അദ്ദേഹത്തോടൊ

രുമിച്ചു കഴിച്ചു. രുദ്രപ്രയാഗയിൽനിന്നു കുറച്ചുകലെ ഒരു ധർമ്മശാലയിൽവെച്ച് സ്വാമിക്കും അഖണ്ഡാനന്ദസ്വാമിക്കും വീണ്ടും പനി പിടിച്ചു; യാത്ര തുടരാൻ നിവൃത്തിയില്ലാതെ വന്നു. ദൈവഗത്യാ അവർ ഗഢ്വാൾ ഡിസ്ട്രിക്റ്റിലെ കമ്മീഷണർ ബദ്രിദത്തജോഷിയെ അവിടെവെച്ചു കാണാനിടയായി. ഈ രണ്ടു സന്ന്യാസിമാർ രോഗംകൊണ്ടു കഷ്ടപ്പെടുന്നതു കണ്ടു് അദ്ദേഹം അവർക്കു് ചില ആയുർവ്വേദൗഷധങ്ങൾ കൊടുത്തു. അസുഖം കുറച്ചു ശമിച്ചപ്പോൾ അദ്ദേഹമവരെ പല്ലക്കിൽ ഒമ്പതു മൈൽ അകലെയുള്ള ശ്രീനഗരത്തിലേയ്ക്കു് അയച്ചു. യാത്രാസംഘം ഇപ്പോൾ അൽമോറയിൽ നിന്നും നൂററിയിരുപതു മൈൽ അകലെയായിരുന്നു. ഇത്രയും ദൂരം സഞ്ചരിക്കാൻ രണ്ടാഴ്ചയിൽക്കൂടുതൽ സമയമെടുത്തു. ഇടയ്ക്കിടെ രോഗം ഉപദ്രവിച്ചിരുന്നുവെങ്കിലും അവർ മെല്ലെമെല്ലെ കുന്നുകൾ കയറിയും ഭിക്ഷയെടുത്തു് ആഹാരം കഴിച്ചും ധ്യാനിച്ചും ശാസ്ത്രചർച്ച നടത്തിയും കാലം കഴിച്ചു.

ശ്രീനഗരത്തിൽവെച്ച് അവർ കൂലിക്കാരനെ പിരിച്ചയച്ചു. എന്നിട്ടു് അവർ അളകനന്ദയുടെ തീരത്തു് ഒരു കുടിലിൽ താമസമാക്കി. ആ കുടിലിൽ മുമ്പൊരിക്കൽ തുര്യാനന്ദസ്വാമി താമസിച്ചിരുന്നു. ഇവിടെ അവർ ഒരു മാസത്തോളം മാധുകരീഭിക്ഷയുമെടുത്തു താമസിച്ചു. ഈ യാത്രകളിലും ശ്രീനഗരത്തും സ്വാമി സതീർത്ഥ്യന്മാർക്കു്, ഛാന്ദോഗ്യവും ബൃഹദാരണ്യകവും ഒഴിച്ചു മററുള്ള പ്രധാനപ്പെട്ട ഉപനിഷത്തുകളുടെ താല്പര്യം പറഞ്ഞുകൊടുത്തിരുന്നു. ധ്യാനത്തിലും ജപത്തിലും സ്വാദ്ധ്യായത്തിലുമായി നാളുകൾ ആനന്ദപൂർവ്വം കഴിഞ്ഞു. ആയിടെ ക്രസ്തുമതത്തിലേയ്ക്കു മതം മാറിയ വൈശ്യജാതീയനായ ഒരദ്ധ്യാപകനെ ശ്രീനഗരത്തുവെച്ചു് അവർ കണ്ടു. ഹിന്ദുമതത്തിൻെറ മഹത്വങ്ങളെക്കുറിച്ചുള്ള സ്വാമിയുടെ ഉജ്ജ്വലപ്രഭാഷണങ്ങൾ കേട്ടു് അദ്ദേഹം ഹിന്ദുമതത്തിലേയ്ക്കു തിരിച്ചു പോന്നു; സ്വാമിമാരോടു് വളരെ സ്നേഹാദരങ്ങൾ ഉള്ളവനായിത്തീരുകയും ചെയ്തു.

ശ്രീനഗരത്തിൽനിന്നും അവർ ടെഹ്റിയിലെത്തി. അവിടെ നിർജ്ജനമായ ഒരു തോട്ടത്തിൽ പരിവ്രാജകസന്ന്യാസിമാർക്കായി ഉദ്ദേശിച്ചിട്ടുള്ള രണ്ടു മുറികൾ അവർ കണ്ടെത്തി. ഇവിടെ ഗംഗയുടെ തീരത്തു് മാധുകരിയെടുത്തു് ആഹാരകാര്യങ്ങൾ നിർവ്വഹിച്ചുകൊണ്ടു് മിക്കസമയവും ധ്യാനത്തിലും ജപത്തിലുമായി അവർ പാർത്തു.

ഏതാനും നാൾക്കുശേഷം അവർ ടെഹ്റിരാജാവിൻെറ ദിവാനും കല്ലത്തയിലെ പണ്ഡിത ഹരപ്രസാദശാസ്ത്രിയുടെ ജ്യേഷ്ഠസോദരനുമായ ബാബു രഘുനാഥഭട്ടാചാര്യനുമായി പരിചയപ്പെട്ടു.

സ്വാമി അദ്ദേഹത്തോടൊരുമിച്ചു കുറച്ചു ദിവസം താമസിച്ചു. ഗംഗയുടെ കരയിൽ ധ്യാനത്തിനു യോജിച്ച ഒരിടം കണ്ടു പിടിക്കാൻ സ്വാമി ഇപ്പോഴും ഉത്സുകനായിരുന്നു. ദിവാൻ സഹായിക്കാമെന്നേററു; മാത്രമല്ല, വിലംഗനാനദിയുടെയും ഗംഗയുടെയും സംഗമസ്ഥാനമായ ഗണേശപ്രയാഗയിൽ അതിനുവേണ്ട ഏർപ്പാടുകൾ ചെയ്യുകയും ചെയ്തു. ഈ പരിപാടികളൊക്കെ മാറേറണ്ടതായ് വന്നു; കാരണം, ഇവയെല്ലാം ശരിപ്പെടുത്തി തയ്യാറാക്കിയ ആ ദിവസം അഖണ്ഡാനന്ദസ്വാമിക്കു് വീണ്ടും സുഖക്കേടു പിടിച്ചു. ജലദോഷമാണ് ബാധിച്ചതു്; പക്ഷെ, സ്ഥലത്തെ ഒരു വൈദ്യൻ അദ്ദേഹത്തിൻെറ നെഞ്ചു പരിശോധിച്ചിട്ടു പറഞ്ഞു, ശ്വാസകോശത്തിനു കുഴപ്പമുണ്ടെന്നും അതിനാൽ ഉടനടി രോഗിയെ സമതലത്തിലേയ്ക്കു കൊണ്ടുപോയി ശരിയായ ചികിത്സയ്ക്കുവേണ്ട ഏർപ്പാടു ചെയ്യണമെന്നും. മഞ്ഞുകാലം അടുക്കാറായിരുന്നു. പർവ്വതദേശങ്ങളിലെ കടുത്ത ശൈത്യം രോഗിക്കു് അസഹ്യമായിരിക്കും എന്നും വൈദ്യൻ അഭിപ്രായപ്പെട്ടു. ഗണേശപ്രയാഗയിലേയ്ക്കു് പുറപ്പെടാനുള്ള ഒരുക്കങ്ങളൊക്കെ പൂർണ്ണമാക്കിയിരുന്നെങ്കിലും സ്വാമി പെട്ടെന്നു് അതൊക്കെ വേണ്ടെന്നുവെച്ചു; വേഗം ചെന്നു ദിവാനെ കണ്ടു കാര്യങ്ങൾ ധരിപ്പിച്ചു്, ഭാവിയിലെപ്പോഴെങ്കിലും അദ്ദേഹത്തിൻെറ ഔദാര്യം സ്വീകരിച്ചുകൊള്ളാം എന്നു പറഞ്ഞു. ദിവാൻ ഡെറാഡൂണിലെ സിവിൽ സർജനു് ഒരു പരിചായകക്കത്തും കൊടുത്തു്, വഴിക്കു് ചെലവിനു വേണ്ടതു് ഏർപ്പാടുംചെയ്തു് സ്വാമിമാരെ ഇരുവരെയും ഓരോ കുതിരപ്പുറത്തു കയററി മുസ്സൂരിയിലേയ്ക്കു അയച്ചു. അങ്ങനെ, ശ്രീരാമകൃഷ്ണൻ തന്നെ ഭാരമേല്പിച്ച സതീർത്ഥ്യനുവേണ്ടി സ്വാമിക്കു്, ടെഹ്റിയിൽ ഒരു മാസത്തെ താമസത്തിനുശേഷം അങ്ങകലെ ഡെറാഡൂണിലേയ്ക്കു പോകേണ്ടതായ് വന്നു. അഖണ്ഡാനന്ദസ്വാമി ഇപ്രകാരം എഴുതുന്നു: 'തപസ്സിനും മൗനത്തിനുമായി പോകണമെന്നു് താനാഗ്രഹിച്ചപ്പോളൊക്കെ, പരിതഃസ്ഥിതികളുടെ സമ്മർദ്ദംകൊണ്ടു് അവയൊക്കെ വേണ്ടെന്നു വെയ്ക്കേണ്ടതായ്‌വന്നുകൂടി, എന്നു് അനവധിതവണ സ്വാമി പറയുന്നതു് ഞാൻ കേട്ടിട്ടുണ്ടു്.'

ടെഹ്റി വിട്ടശേഷം സ്വാമിമാർ മുസ്സൂരിവഴി രാജപ്പൂരിലേയ്ക്കു പോയി. അവിടെ അവർ തുര്യാനന്ദസ്വാമിയെ കണ്ടുമുട്ടി. അദ്ദേഹവും അവരുടെ കൂട്ടത്തിൽ കൂടി. ഡെറാഡൂണിൽ എത്തിയ ഉടനെ അഖണ്ഡാനന്ദസ്വാമിയെ സിവിൽ സർജൻ ഡോക്ടർ മക്ലാരൻെറ അടുത്തു കൂട്ടിക്കൊണ്ടുപോയി. രോഗിയുടെ ശ്വാസനാളത്തിനു് അല്പം വീക്കമുണ്ടെന്നു് പരിശോധനയിൽ അറിയാൻ കഴിഞ്ഞു. സമതലത്തിൽ താമസിച്ചു് വേണ്ട ചികിത്സ

ചെയ്യണമെന്നു് ഡോക്ടർ മക്കാരൻ ഉപദേശിച്ചു. രോഗിക്കു് തങ്ങാൻ ഒരിടം കണ്ടുപിടിക്കണമല്ലോ. അതിനു സൗകര്യമുള്ള ഒരു സ്ഥലം തേടി സ്വാമിതന്നെ ഡെറാഡൂൺ പട്ടണത്തിൽ ചുററി നടന്നു. പല ഗൃഹങ്ങളിലും ചെന്നു് അദ്ദേഹം അന്വേഷിച്ചു: 'എന്റെ സന്ന്യാസിസഹോദരനു് സുഖമില്ല. അദ്ദേഹത്തെ നിങ്ങളുടെ വീട്ടിൽ പാൎപ്പിച്ചു് വേണ്ട ആഹാരം നല്കാൻ ഏൎപ്പാടു ചെയ്യാമോ?' മിക്കയിടത്തും നിഷ്ഠുരണമായ മറുപടിയാണു ലഭിച്ചതു്. അവസാനം സ്ഥലത്തെ ഒരു വക്കീലും ഒരു കാശ്മീരബ്രാഹ്മണനുമായ പണ്ഡിത ആനന്ദനാരായണൻ രോഗിക്കു് വേണ്ടതു ചെയ്യാമെന്നു് സമ്മതിച്ചു. അദ്ദേഹം ഒരു ചെറിയ വീടു വാടകയ്ക്കെടുത്തു രോഗിയെ അവിടെ താമസിപ്പിച്ചു: രോഗിക്കുവേണ്ട ആഹാരത്തിനും കമ്പിളിത്തുണികൾക്കും വേണ്ട ഏൎപ്പാടും ചെയ്തു. മററുള്ളവർ വേറൊരിടത്തു് താമസിച്ചു ഭിക്ഷയെടുത്തു ജീവിച്ചു.

ഏകദേശം മൂന്നാഴ്ചയോളം സ്വാമി ഡെറാഡൂണിൽ പാൎത്തു. അഖണ്ഡാനന്ദസ്വാമിയോടു് അലഹബാദിൽ ഒരു സ്നേഹിതന്റെ അടുത്തേയ്ക്കു പോകാൻ നിൎദ്ദേശിച്ച ശേഷം സ്വാമി മററു സഹകാരികളുമൊരുമിച്ചു് ഹൃഷീകേശത്തേയ്ക്കു പോയി. അഖണ്ഡാനന്ദസ്വാമി അലഹബാദിലേയ്ക്കു പോകാൻ പുറപ്പെട്ടു സഹറൻപൂരിലെത്തിയപ്പോൾ അവിടത്തെ ഒരു സ്നേഹിതന്റെ ഉപദേശപ്രകാരം ഡോക്ടർ ത്രൈലോക്യനാഥഘോഷനെ കാണുന്നതിനായി മീററിലേയ്ക്കു പോയി. അവിടെ അദ്ദേഹം ഡോക്ടറുടെ ചികിത്സയിൽ ഒന്നരമാസം താമസിച്ചു.

സ്വാമി പുരാണപ്രസിദ്ധവും പാവനവുമായ ഹൃഷീകേശത്തെത്തി. ഹിമാലയത്തിന്റെ അടിവാരത്തിൽ, മന്ദാകിനിയാൽ മിക്കവാറും ചൂഴപ്പെട്ടു കിടക്കുന്ന ഏകാന്തവും ചേതോഹരവുമായ ഒരു താഴ്‌വരയാണു് ഹൃഷീകേശം. ത്യാഗസുരഭിലമാണു് ആ പ്രദേശമാസകലം; അവിടത്തെ കാററുതന്നെ പരിശുദ്ധവും പുണ്യപ്രദവുമാകുന്നു. അനേകായിരം സന്ന്യാസിമാരും യോഗികളും ചാതുൎമാസ്യകാലത്തു് സ്വാദ്ധ്യായത്തിലും ധ്യാനത്തിലും യോഗാഭ്യാസത്തിലും ആമഗ്നരായി അവിടെ വസിക്കുന്നു. അക്കാലത്തു് അവിടം കാട്ടുപൂക്കളും പഴങ്ങളും നിറഞ്ഞ തരുലതകൾകൊണ്ടും കുററിക്കാടുകൾകൊണ്ടും ശോഭിക്കുന്ന ഒരു വനഭാഗമായിരുന്നു. അങ്ങിങ്ങു് തപസ്വികളുടെ പൎണ്ണശാലകളും കാണാം.

അവിടെ ചന്ദ്രേശ്വരമഹാദേവക്ഷേത്രത്തിനു സമീപം ഒരു കുടിലിൽ സ്വാമിയും സതീൎത്ഥ്യരും മാധുകരീഭിക്ഷയുമെടുത്തു് കുറച്ചു കാലം വസിച്ചു. തീവ്രസാധനയിൽ ഏൎപ്പെടാനുള്ള ആഗ്രഹം സ്വാമിയിൽ വീണ്ടും അങ്കുരിച്ചു. പക്ഷേ നിൎഭാഗ്യത്താൽ, അദ്ദേഹ

ത്തിന് കലശലായ രോഗം പിടിപെട്ടു. സന്നിപാതജ്വരം ബാധിച്ച് അവശനായി. അദ്ദേഹത്തിന്റെ സ്ഥിതി കൂടുതൽ കൂടുതൽ മോശമായി. വെറും തറയിൽ പരുപരുത്ത കമ്പിളിമേൽ ബോധം കെട്ടു കിടന്നു; നാഡീചലനം പോലും നിലച്ചമട്ടായി. ഉത്കണ്ഠകൊണ്ടും സങ്കടംകൊണ്ടും പരവശരായ സതീർത്ഥ്യർക്ക് എന്തു ചെയ്യേണ്ടുവെന്നറിയാതെയായി. അക്കാലത്ത് വളരെ അകലെയേ എന്തെങ്കിലും സഹായം കിട്ടാൻ സൗകര്യം ഉണ്ടായിരുന്നുള്ളു. അവർ കടുത്ത മനോവേദനയിൽ മുങ്ങിയിരിക്കുമ്പോൾ ഒരു പർവ്വതവാസി സഹായത്തിനെത്തി. അവിടെ കിട്ടുന്ന ഒരു മരുന്നു തേനിൽ കുഴച്ചുകൊടുക്കാൻ അയാൾ നിർദ്ദേശിച്ചു. ആ മരുന്നു വായിൽക്കൂടി ഒരു വിധത്തിൽ അകത്തേയ്ക്കു കടത്തി. ദൈവാധീനംകൊണ്ട് ആ മരുന്നു ഫലിച്ചു; സതീർത്ഥ്യർക്ക് വലിയ ആശ്വാസമായി.

തങ്ങളുടെ ജീവിതത്തിൽ സ്വാമിക്കുള്ള സ്ഥാനവും പ്രാധാന്യവുമെന്തെന്ന് ആ അനുഭവം സതീർത്ഥ്യർക്ക് വ്യക്തമാക്കിക്കൊടുത്തു. അദ്ദേഹം മരിച്ചാൽ തങ്ങൾ നിസ്സഹായരും ഏകാകികളുമാകും എന്നവർ കരുതി. അദ്ദേഹത്തെക്കൂടാതെ ലോകമൊരു മരുകാന്താരമായി അവർക്കു തോന്നി. രോഗം കുറച്ചൊന്നു കുറഞ്ഞപ്പോൾ അവർ അദ്ദേഹത്തെ അടുത്തുള്ള ഹരിദ്വാരത്തിലേയ്ക്കു കൊണ്ടുപോയി. കംഖലിൽ താമസിച്ചുകൊണ്ടിരുന്ന ബ്രഹ്മാനന്ദസ്വാമിയും അവരുടെ കൂടെച്ചേർന്നു. എന്നിട്ടെല്ലാവരുംകൂടി സഹറൻപൂരിൽ പോയി, അവിടത്തെ ഒരു വക്കീലായ ബങ്കുവിഹാരിബാബുവിനെ കണ്ടു. അഖണ്ഡാനന്ദസ്വാമി മീററ്റിൽ ഉണ്ടെന്നു് കേട്ടതോടെ എല്ലാവരുംകൂടി അങ്ങോട്ടുപോയി.

അഖണ്ഡാനന്ദസ്വാമിയെ അവർ ഡോക്ടർ ത്രൈലോക്യനാഥഘോഷിന്റെ വീട്ടിൽ കണ്ടെത്തി. തങ്ങളുടെ നേതാവിനെ കാണാൻ അഖണ്ഡാനന്ദസ്വാമി വളരെ ഉത്കണ്ഠിതനായിരുന്നു. പക്ഷേ, രോഗം സ്വാമിയോടു ചെയ്ത കടുംകൈയ് കണ്ട് അദ്ദേഹം നടുങ്ങിപ്പോയി. 'ഇതിലും ശോഷിച്ചു ഞാൻ അദ്ദേഹത്തെ കണ്ടിട്ടില്ല,' അഖണ്ഡാനന്ദസ്വാമി പറഞ്ഞു, 'അദ്ദേഹമൊരു കോലമായി തീർന്നു. ഹൃഷീകേശത്തുവെച്ചു പിടിപെട്ട രോഗത്തിൽനിന്നും അദ്ദേഹം മുക്തനായില്ല എന്നു തോന്നി.' പതിനഞ്ചു ദിവസത്തേയ്ക്ക് ഈ രണ്ടു സ്വാമിമാരും ഡോക്ടറുടെ അടുത്തു താമസിച്ചു. മററുള്ളവർ യജ്ഞേശ്വരബാബുവിന്റെ വീട്ടിലും താമസമാക്കി. യജ്ഞേശ്വരബാബുവാണ് പിന്നീട് സന്ന്യസിച്ച് ഭാരതധർമ്മമഹാമണ്ഡലത്തിന്റെ നേതാവായ ജ്ഞാനാനന്ദസ്വാമിയായിത്തീർന്നത്. അതിനുശേഷം അവരെല്ലാവരുംകൂടി സേട്ജിയുടെ ഉദ്യാനത്തിലേയ്ക്കു താമസം മാററി. അതിന്റെ ഉടമസ്ഥൻ യജ്ഞേശ്വര

ബാബുവിൻെറ ഒരു സ്നേഹിതനായിരുന്നു. കൂടെക്കൂടെ വന്നുകൊണ്ടിരുന്ന പനി നിർത്താനും രോഗംമൂലമുണ്ടായ കെടുതികൾ നീക്കാനുമായി സ്വാമി മരുന്നു സേവിച്ചുകൊണ്ടിരുന്നു. പരിവ്രാജക കാലത്തു് ചെയ്ത തപസ്സും ശരിക്കുള്ള ആഹാരത്തിൻെറ അഭാവവും സ്വാമിയുടെ ആരോഗ്യത്തെ വല്ലാതെ ക്ഷയിപ്പിച്ചിരുന്നു. എന്നാൽ മീററിലെ താമസക്കാലത്തു് ആരോഗ്യം കുറെയൊക്കെ വീണ്ടെടുത്തു.

സേട്ജിയുടെ ഉദ്യാനത്തിൽ താമസിക്കുന്ന കാലത്തു് അഖണ്ഡാനന്ദസ്വാമി തൻെറ പരിചയക്കാരനായ ഒരു അഫ്ഗാനിസ്ഥാൻകാരനെ സ്വാമിയുടെ അടുക്കൽ കൂട്ടിക്കൊണ്ടുവന്നു. ആ മാന്യൻ അഫ്ഗാനിസ്ഥാനിലെ അമീർ അബ്ദുർറഹിമാൻെറ ഒരു ബന്ധുവും അഭയാർത്ഥിയായ ഒരു സർദാറും ആയിരുന്നു. ഒരു സന്ന്യാസിയെ സന്ദർശിക്കുമ്പോൾ ഒരു ഹിന്ദുവിനെപ്പോലെ ആചാരനിഷ്ഠനായിരുന്നു ഇദ്ദേഹം. നേരത്തേ കുളിയും മററും കഴിഞ്ഞു്, ഒരു ഹിന്ദുഭൃത്യനെക്കൊണ്ടു് ഒരു കുട്ട പലഹാരവും എടുപ്പിച്ചുംകൊണ്ടാണു സർദാർ സ്വാമിയെ കാണാൻ വന്നതു്. സ്വാമിയെ കാണാൻ അനവധിപേർ വന്നതിൽ ആദ്യം വന്നവരിലൊരാളാണു് ഈ സർദാർ. മീററിലെ ഈ ഉദ്യാനവാസം വേറൊരു വരാഹനഗരമഠംപോലെ ആയിത്തുടങ്ങി. ഇവിടെ ബ്രഹ്മാനന്ദസ്വാമി, അഖണ്ഡാനന്ദസ്വാമി, തുര്യാനന്ദസ്വാമി, ശാരദാനന്ദസ്വാമി, വൈകുണ്ഠനാഥൻ എന്നിവർ അവരുടെ നേതാവിനോടൊപ്പം ഉണ്ടായിരുന്നു. അദ്വൈതാനന്ദസ്വാമിയും ഒരു ദിവസം അവരുടെകൂടെ ചേൻറു. ഇപ്പൊഴേയ്ക്കും സ്വാമിയുടെ ആരോഗ്യവും ഉത്സാഹവും വീണ്ടുകിട്ടി. ദിവസവും ഉച്ചയ്ക്കുള്ള ആഹാരത്തിനു ശേഷം സ്വാമി അവരെ സംസ്കൃതത്തിലെ പ്രശസ്തകൃതികൾ വായിച്ചു വിദഗ്ദ്ധമായ രീതിയിൽ വ്യാഖ്യാനിച്ചു കേൾപ്പിച്ചു. മൃച്ഛകടികം, അഭിജ്ഞാനശാകുന്തളം, കുമാരസംഭവം, വിഷ്ണുപുരാണം എന്നിവ ഓരോന്നായി എടുത്തു വ്യാഖ്യാനിച്ചു. സന്ന്യാസിമാർ ഒത്തുചേൻറു് സങ്കീർത്തനങ്ങൾ നടത്തിയിരുന്നു. വരാഹനഗരമഠത്തിലെന്നപോലെ ഇവിടെയും അവർ തങ്ങളുടെ ആചാരാനുഷ്ഠാനങ്ങളും ധ്യാനഭജനകളും അന്യൂനം തുടൻറുപോന്നു. വൈകുന്നേരം അവർ പട്ടാളക്കാരുടെ അണിനിലത്തിൽ പോയി അവരുടെ ഓരോ വ്യായാമവിഹാരങ്ങൾ കാണും. സ്വാമിയുടെയും സതീർത്ഥ്യരുടെയും ജീവിതത്തിലെ അത്യാനന്ദകരമായ ഒരു കാലഘട്ടമായിരുന്നു ഇതു്.

ബുദ്ധിക്കു് കുറച്ചു വ്യായാമം കൊടുക്കണമെന്നു കരുതി സ്വാമി അഖണ്ഡാനന്ദസ്വാമിയോടു് സ്ഥലത്തെ ഗ്രന്ഥശാലയിൽ

നിന്ന് സർ ജോൺ ലബ്ബോക്കിന്റെ ഗ്രന്ഥങ്ങൾ എടുത്തുകൊണ്ടു വരാൻ ആവശ്യപ്പെട്ടു. സ്വാമി അവയെല്ലാം വായിച്ചുതീർത്തു എന്ന സന്ദേശത്തോടെ പുസ്തകങ്ങൾ പിറേറന്നുതന്നെ മടക്കിക്കൊടുത്തു. അക്കാര്യം അസാദ്ധ്യമാണെന്നു പറഞ്ഞു കാര്യദർശി അതു വിശ്വസിക്കാൻ കൂട്ടാക്കിയില്ല. അതറിഞ്ഞപ്പോൾ സ്വാമി ഗ്രന്ഥശാലയിൽ ചെന്നു കാര്യദർശിയോടു പറഞ്ഞു: 'മഹാശയാ, ഞാനതു മുഴുവൻ ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു. താങ്കൾക്ക് അതിനെപ്പററി എന്തെങ്കിലും സംശയമുണ്ടെങ്കിൽ അവയെ സംബന്ധിച്ച് എന്തു ചോദ്യം വേണമെങ്കിലും എന്നോടു ചോദിച്ചുകൊള്ളുക.' ഏതാനും ചോദ്യങ്ങൾക്കുശേഷം തനിക്കുണ്ട് തെററു പററിയതെന്നു കാര്യദർശിക്കു മനസ്സിലായി. അദ്ദേഹത്തിന് വലിയ ആശ്ചര്യമായി. 'സ്വാമിജി, അതെങ്ങനെ സാധിച്ചു' എന്ന് പിന്നീട് അഖണ്ഡാനന്ദസ്വാമി ചോദിച്ചപ്പോൾ സ്വാമി ഇങ്ങനെ മറുപടി നല്കി: പദാനുപദം ഒരു പുസ്തകവും ഞാൻ വായിക്കാറില്ല. ഓരോ വാചകമായിട്ട്, ചിലപ്പോൾ ഓരോ ഖണ്ഡികയായിട്ട്. ഒരുമാതിരി ചലച്ചിത്രമെന്നപോലെ ആണ് ഞാൻ വായിക്കുന്നത്''

ഏകദേശം അഞ്ചുമാസത്തോളം മീററിൽ താമസിച്ചപ്പോഴേയ്ക്കും സ്വാമി വീണ്ടും അക്ഷമനായി. ഹരിദ്വാരത്തും ഹൃഷീകേശത്തും വസിക്കുന്ന തപോനിഷ്ഠന്മാരുടെ സ്വതന്ത്രജീവിതം അദ്ദേഹത്തിന് ഓർമ്മവന്നു. പില്ക്കാലത്തു സ്വാമി ഇപ്രകാരം പറയുകയുണ്ടായി: ''ഞാൻ ഹൃഷീകേശത്തുവെച്ച് അനേകം മഹാത്മാക്കളെ കണ്ടു. കണ്ടാൽ ഭ്രാന്തനെന്നു തോന്നുന്ന ഒരാളെ ഞാൻ ഓർമ്മിക്കുന്നു. അദ്ദേഹം നഗ്നനായി പെരുവഴിയേ നടന്നുകൊണ്ടിരുന്നു; കല്ലു പെറുക്കി എറിഞ്ഞുകൊണ്ടു കുട്ടികൾ പിന്നാലെയും. മുഖത്തുനിന്നും കഴുത്തിൽനിന്നും ചോരയങ്ങനെ ഒലിക്കുന്നു; ആളോ ചിരിച്ചു മറിയുന്നു. ഞാൻ അദ്ദേഹത്തെ പിടിച്ചു മുറിവു കഴുകി; ചോര നിർത്താൻ ഒരു തുണിക്കഷണം എരിച്ചുണ്ടാക്കിയ ചാരം മുറിവു പററിയിടത്തിട്ടു. ആ നേരമത്രയും കുടുകുടെ ചിരിച്ചുകൊണ്ട്, കുട്ടികളും താനുമായി നടന്ന കല്ലെറിഞ്ഞുകളിയെക്കുറിച്ച് അദ്ദേഹം എന്നോടു പറഞ്ഞു, 'പിതാവങ്ങനെ ലീലയാടുന്നു.'

ഇത്തരം മഹാത്മാക്കൾ പലരും മററുള്ളവരുടെ ഉപദ്രവത്തിൽനിന്നും ഒഴിഞ്ഞു കഴിയാൻവേണ്ടി ഒളിച്ചു ജീവിക്കുന്നു. ആളുകൾ അവർക്കൊരു ശല്യമാണ്. ഒരാൾ തന്റെ ഗുഹയ്ക്കു ചുററും മനുഷ്യാസ്ഥികൾ പരത്തിയിട്ടു; പിണം തിന്നാണ് താൻ ജീവിക്കുന്നതെന്നയാൾ പറഞ്ഞുപരത്തി. വേറൊരാൾ കല്ലുപെറുക്കി എറിഞ്ഞിരുന്നു; അങ്ങനെ പല വിധത്തിലും. സ്വാമി തുടർന്നു പറഞ്ഞു: ''സന്ന്യാസി പൂജ ചെയ്യുകയോ തീർത്ഥാടനം നടത്തുകയോ തപസ്സനു

ഷ്ടിക്കുകയോ വേണ്ടതില്ല. പിന്നെയെന്തിനാണ് സന്ന്യാസി തീർത്ഥങ്ങൾതോറും ക്ഷേത്രങ്ങൾതോറും സഞ്ചരിക്കുന്നതും നാനാതപസ്സുകൾ ആചരിക്കുന്നതും? അദ്ദേഹം പുണ്യം ആർജ്ജിക്കുന്നു, ലോകത്തിനു നൽകുന്നു.'' അതെ, അതുമാതിരിയൊരു ജീവിതം, അതിന്റെ കർശനമായ ബാഹ്യരൂപത്തിലല്ലെങ്കിലും ആന്തരസത്തയിൽ അതുമാതിരിയൊന്ന്, അദ്ദേഹത്തെ ആഹ്വാനം ചെയ്തുകൊണ്ടിരുന്നു. ആ സ്വാതന്ത്ര്യവും ഏകാന്തതയും അനുഭവിക്കുവാൻ ആ സന്ന്യാസി വെമ്പൽകൊണ്ടു. ഈശ്വരദർശനത്തിനും ഈശ്വരാദേശലാഭത്തിനും വേണ്ടിയുള്ള അദ്ദേഹത്തിന്റെ ആവേശതീവ്രത കണ്ടു സതീർത്ഥ്യർ ഭയഭക്തിഭരിതരായി. തന്റെ ജീവിതസന്ദേശം എന്താണെന്നു താൻ അറിഞ്ഞുകഴിഞ്ഞു എന്നും അടുത്തതായി എന്താണ് ചെയ്യാൻ പോകുന്നത് എന്നും അദ്ദേഹം അവരോട് മിററിൽവെച്ചു പറഞ്ഞു. ഭാവിയെ സംബന്ധിച്ചുള്ള ഈശ്വരാദേശം സ്വാമിക്കു ലഭിച്ചു. ഏകാകിയായ പരിവ്രാജകനാകുന്നതിന് സതീർത്ഥ്യരെ വിട്ടുപിരിയാൻ പോകുകയാണെന്ന് അദ്ദേഹം അവരോടു പറഞ്ഞു. തന്നെയും കൂടെ കൊണ്ടുപോകണമെന്ന് അഖണ്ഡാനന്ദസ്വാമി അപേക്ഷിച്ചപ്പോൾ സ്വാമി പറഞ്ഞു: 'സതീർത്ഥ്യരോടുള്ള മമതയും മായതന്നെ! നിങ്ങൾക്കു സുഖക്കേടു പിടിച്ചാൽ ഞാൻ നിങ്ങളെ നോക്കണം; എനിക്കു സുഖക്കേടായാലോ നിങ്ങളെന്നെ ശുശ്രൂഷിക്കുകയും വേണം. ഇങ്ങനെ ഒരുവൻ തന്റെ നിശ്ചയങ്ങളിൽനിന്നും ലക്ഷ്യപ്രാപ്തിയിൽനിന്നും തടയപ്പെടുന്നു. എന്റെ ചുററും മായയുടെ യാതൊരു രൂപവും വെച്ചുകൊണ്ടിരിക്കാൻ പാടില്ല എന്നു ഞാൻ തീർച്ചപ്പെടുത്തിക്കഴിഞ്ഞു!' അതനുസരിച്ച് 1891 ജനുവരി അവസാനം ഒരു ദിവസം കാലത്തു്, സ്നേഹബദ്ധരായ സ്വസതീർത്ഥ്യരെ പിരിഞ്ഞ് ഒററയ്ക്ക് സ്വാമി ദില്ലിക്ക് പുറപ്പെട്ടു.

## ചരിത്രപ്രസിദ്ധമായ രജപുട്ടാണയിൽ

വിവിദിഷാനന്ദനെന്ന അഭിധാനവും സ്വീകരിച്ച് ലഘ്വവായ ഭാണ്ഡവുമേന്തി രാജകീയപ്രഭാവനായ സ്വാമി, രാജാധിരാജന്മാരുടെ സ്മരണയെ ഉണർത്തുന്ന ദില്ലിനഗരത്തിൽ പ്രവേശിച്ചു. ദില്ലിയുടെ ചരിത്രവും സ്മരണകളും അന്തരീക്ഷവും മഹത്ത്വവും അവിടത്തെ ഉന്മേഷകരമായ വായുവും സ്വാമിയുടെ മനസ്സിനും ശരീരത്തിനും ഉന്മേഷം കൊടുത്തു. ശ്യാമളദാസൻെറ ഗൃഹത്തിലാണ് അദ്ദേഹം പാർത്തത്. ശ്യാമളദാസൻ സ്വാമിയെ സർവ്വാത്മനാ സ്വാഗതം ചെയ്തു.

ഇവിടെ ദില്ലിയിൽ സ്വാമി എല്ലായിടത്തും പോയി, എല്ലാം കണ്ടു. മൺമറഞ്ഞ മന്നവന്മാരുടെ അരമനകളും ശവകുടീരങ്ങളും നിർജ്ജനമായിത്തീർന്ന പുരാതന രാജധാനികളും രാജകീയ പ്രൗഢികളുടെ നഷ്ടശിഷ്ടങ്ങളും കണ്ട ആ യുവയതി, ഭൗതികഭൂതികളുടെയെല്ലാം നശ്വരതയെക്കുറിച്ചും അനാദ്യന്തമായ ആത്മാവിൻെറ അചിന്ത്യമഹിമയെക്കുറിച്ചും ചിന്തിച്ചു. അതേ സമയം, ചരിത്രദൃഷ്ട്യാ അദ്ദേഹം ദില്ലിയെ ഭാരതീയജനതയുടെ അനശ്വരപ്രഭാവത്തിൻെറയും അവരുടെ വിശിഷ്ടവും വിചിത്രവുമായ സംസ്കാരത്തിൻെറയും പ്രതീകമായും ദർശിച്ചു.

അതിനിടെ മീററ്റിൽ വിട്ടുപോയ സഹോദരസന്ന്യാസിമാരിൽ ചിലർ ദില്ലിക്കു പുറപ്പെട്ടു. ദില്ലിയിൽ അവർ വേഗം തങ്ങളുടെ നേതാവിനെ കണ്ടെത്തി. അദ്ദേഹത്തിന് അവരെ കണ്ടത്തു സന്തോഷമായി. അവരദ്ദേഹത്തോടു പറഞ്ഞു: 'അങ്ങിവിടെ താമസിക്കുന്നുണ്ടെന്നു ഞങ്ങൾ അറിഞ്ഞില്ല. പുരാതനസമ്രാട്ടുകളുടെ തലസ്ഥാനം കാണാനാണ് ഞങ്ങൾ ദില്ലിക്കു വന്നത്, ഇവിടെ ഞങ്ങൾ ഇംഗ്ലീഷ് സംസാരിക്കുന്ന ഒരു വിവിദിഷാനന്ദസ്വാമിയെപ്പററി കേൾക്കാനിടയായി. അദ്ദേഹത്തെ കാണാൻ ഞങ്ങൾക്കു കൗതുകം തോന്നി; അങ്ങനെ കേവലം യാദൃച്ഛികമായിട്ടാണ് ഞങ്ങൾ അങ്ങയെ കണ്ടുമുട്ടിയത്''. അപ്പോൾ സ്വാമി അവരോടു പറഞ്ഞു: 'സഹോദരരേ, എന്നെ തനിച്ചു വിട്ടേക്കണമെന്ന് ഞാൻ നിങ്ങളോടു പറഞ്ഞുകഴിഞ്ഞു. എന്നെ തേടി പുറകെ വരരുത് എന്നു ഞാൻ നിങ്ങളോടാവശ്യപ്പെട്ടു. ഇതു ഞാൻ വീണ്ടും ആവർത്തിക്കുന്നു. ആരും എന്നെ പിൻതുടരാൻ പാടില്ല. ഞാനിതാ ദില്ലി വിടുകയായി. ആരും എൻെറ പിമ്പേ വരികയോ എൻെറ വിവര

ങ്ങരം അന്വേഷിക്കുകയോ അരുതു്. നിങ്ങളെന്നെ അനുസരിക്കണെമെന്നു് ഞാൻ ആവശ്യപ്പെടുന്നു. പഴയ സർവ്വവിധബന്ധങ്ങളെയും ഞാൻ ഛേദിക്കാൻ പോവുകയാണു്. അന്തരാത്മാവു് എങ്ങോട്ടു നയിക്കുന്നുവോ അങ്ങോട്ടു ഞാൻ പോകും. അതൊരു പെരുംകാടോ മണൽക്കാടോ ആയാലും പർവ്വതപ്രദേശമോ പട്ടണനടുവോ ആയാലും സാരമില്ല. ഞാനിതാ പോകുന്നു. ഓരോരുത്തരും താന്താങ്ങളുടെ വെളിച്ചമനുസരിച്ചു് തങ്ങളുടെ ലക്ഷ്യത്തിനുവേണ്ടി പ്രയത്നിക്കണെമെന്നു് ഞാൻ ആഗ്രഹിക്കുന്നു.' ഇങ്ങനെയൊക്കെ പറഞ്ഞെങ്കിലും സ്വാമി ദില്ലിയിൽ കുറച്ചുനാരംകൂടി താമസിച്ചു. അവർ വേറിട്ടാണു താമസിച്ചിരുന്നതെങ്കിലും ഒരുമിച്ചാണു് ആഹാരം കഴിച്ചിരുന്നതു്. ദില്ലിയിലെ ഒരു പ്രശസ്തബംഗാളി ഡോക്ടറായ ഹേമചന്ദ്രസേനൻ ഒരു ദിവസം സ്വാമിയെക്കുറിച്ചു് അവജ്ഞയോടെ അഖണ്ഡാനന്ദസ്വാമിയോടു സംസാരിച്ചു. കുറച്ചുദിവസം മുമ്പു് സ്വാമി തൻെറ അണ്ണാക്കുവീക്കം നോക്കിക്കാൻ ആ ഡോക്ടറുടെ അടുത്തു ചെന്നപ്പോരം അദ്ദേഹത്തിനു് സ്വാമിയോടു് തനി വിരോധമനോഭാവമായിരുന്നു. എന്നിരുന്നാലും സ്വാമിയെ വീണ്ടുമൊന്നു കണ്ടാൽക്കൊള്ളാമെന്നുള്ള ആഗ്രഹം അദ്ദേഹം അഖണ്ഡാനന്ദസ്വാമിയുടെ അടുക്കൽ പ്രകടിപ്പിച്ചു. ഒരു ദിവസം വൈകുന്നേരം സ്ഥലത്തെ കോളേജിലെ പല പ്രൊഫസ്സർമാരും ഡോക്ടറുടെ വസതിയിൽ ഒന്നിച്ചുകൂടി; സ്വാമിയെയും അദ്ദേഹത്തിൻെറ രണ്ടു സതീർത്ഥ്യരെയും ക്ഷണിച്ചിരുന്നു. ഒരു നീണ്ട ചർച്ച നടന്നു. അനേകം ചോദ്യങ്ങരം ചോദിച്ചു. വിപുലമായ പാണ്ഡിത്യത്തെ പ്രകടമാക്കുന്ന സ്വാമിയുടെ ഉത്തരങ്ങരം കേട്ടു് അവക്കെല്ലാം വലിയ ബഹുമാനം തോന്നി. അതുമുതൽ ഡോക്ടർ സേനൻ ഈ സന്ന്യാസിമാരോടു വലിയ സ്നേഹാദരങ്ങരം ഉള്ളവനായിത്തീന്നു. അടുത്ത ദിവസം അദ്ദേഹം അവരെ തൻെറ വീട്ടിൽ ഒരു സദ്യയ്ക്കു ക്ഷണിച്ചു. സതീർത്ഥ്യന്മാർ ഘസിയാബാദിലേയ്ക്കു പുറപ്പെട്ടശേഷം സ്വാമി രജപുട്ടാണയിലേയ്ക്കു യാത്രയായി. എന്തെന്നില്ലാത്ത ഒരസ്വസ്ഥത അദ്ദേഹത്തെ ബാധിച്ചു; തൻെറ ജീവിതലക്ഷ്യം സാധിക്കാനുള്ള ഉത്കടമായ ആഗ്രഹവും അദ്ദേഹത്തെ ഗ്രസിച്ചു. മഹത്തായ തൻെറ ജീവിതസന്ദേശത്തിനുവേണ്ടി പ്രവത്തനം ആരംഭിക്കാനുള്ള സമയം സമാഗതമായി എന്നു് അദ്ദേഹം സഹജമായി അറിഞ്ഞു. താൻ ഏകാന്തത തേടുന്നതു് ഗുരുദേവൻെറ ആദേശവും ജഗദംബയുടെ ഇച്ഛയും അനുസരിച്ചാണെന്നും അദ്ദേഹം മനസ്സിലാക്കി. സോദരന്മാരോടുള്ള മമതയിൽനിന്നും, അവസാനത്തെ സ്നേഹപാശത്തിൽനിന്നും, വിട്ടുനില്ക്കാൻ അദ്ദേഹത്തിനു സന്തോഷമായിരുന്നു. ധമ്മപദത്തിലെ ഈ ശ്ലോകം അദ്ദേഹം സ്മരിച്ചു:

'പ്രാജ്ഞനും സദ്വൃത്തനും ധീരനുമായവൻെറ സംസർഗ്ഗം ലഭിക്കാത്തപക്ഷം, അരചൻ താൻ കൈയ്യടക്കിയ പാരിടം വെടിഞ്ഞു് വാനപ്രസ്ഥനായി അടവിയിൽ തനിയെ വാഴും പോലെയും, മത്തമാതംഗം വനാന്തരത്തിൽ ഏകനായി സഞ്ചരിക്കുംപോലെയും, സാധോ, നീ ഏകാകിയായി സഞ്ചരിക്കുക.

ഏകനായി സഞ്ചരിക്കുന്നതുതന്നെ ശ്രേയസ്കരം. അജ്ഞന്മാരുടെ സംസർഗ്ഗംകൊണ്ടു് പ്രയോജനമൊന്നുമില്ല. ഒററയ്ക്കു നടന്നാൽ പാപങ്ങൾ ചെയ്യാനിടയില്ല. അടവിയിൽ ആനയെന്നപോലെ ഒന്നിലും ആസക്തനാകാതെ ഏകാകിയായി സഞ്ചരിക്കുക.'*

ഈ മഹത്തായ ആശയം അദ്ദേഹത്തിനു് ആശ്രയവും ആവേശവുമേകി. കെട്ടുകളൊക്കെ പൊട്ടിച്ചു്, അതിരുകളൊക്കെ തകർത്തു്, ഭയമൊക്കെ പരിത്യജിച്ചു് ഗജരാജനെപ്പോലെ സ്വാമി യാത്ര തുടർന്നു; ഐതിഹാസികവും ചേതോഹരവുമായ രജപുട്ടാണയിലെ ആൾവാർ രാജ്യത്തേയ്ക്കു പുറപ്പെട്ടു.

ഒരു പ്രഭാതത്തിൽ, 1891 ഫെബ്രുവരി ആദ്യം, സ്വാമി തീവണ്ടിയിൽനിന്നും ആൾവാർ സ്റ്റേഷനിലിറങ്ങി. ഇരുവശങ്ങളിലും പച്ചപ്പുതപ്പണിഞ്ഞ വയലുകളും പൂങ്കാവനങ്ങളുംകൊണ്ടു് പരിശോഭിക്കുന്ന രാജപാതയിൽക്കൂടി ഏകാകിയായി നടന്നു്, ഒരു നിര മനോഹരസൗധങ്ങളെയും പിന്നിട്ടു് സ്വാമി അവസാനം സർക്കാർ ഡിസ്പെൻസറിയുടെ മുൻവശത്തെത്തി. അവിടെ ഒരു ബംഗാളിമാന്യൻ നില്ക്കുന്നതു കാണായി. ഡിസ്പെൻസറിയിലെ ഡോക്ടർ ഗുരുചരണലാസ്കർ ആയിരുന്നു ആ മാന്യൻ. സന്ന്യാസി

---

* നോ ചേ ലഭേഥ നിപകം സഹായം
സദ്ധിം ചരം സാധുവിഹാരി ധീരം
രാജാ വ രട്ഠം വിജിതം പഹായ
ഏകോ ചരേ മാതങ്ഗരഞ്ഞേ വ നാഗോ.
ഏകസ്സ ചരിതം സേയ്യോ
നത്ഥി ബാലേ സഹായതാ
ഏകോ ചരേ ന പാപാനി കയിരാ
അപ്പോസ്സുക്കോ മതങ്ഗരഞ്ഞേവ നാഗോ.

സംസ്കൃതത്തിൽ അന്വയം:

നിപകം (പ്രജ്ഞാസമ്പന്നം) സാദ്ധം ചരന്തം സാധുവിഹാരിണം ധീരം സഹായം ന ലഭതേ ചേത്, വിജിതം രാഷ്ട്രം പ്രഹായ രാജാ ഇവ, അരണ്യേ മാതങ്ഗഃ നാഗഃ ഇവ, ഏകഃ ചരേത്. ഏകസ്യ ചരിതം ശ്രേയഃ, ബാലേ സഹായതാ നാസ്തി, ഏകഃ ചരേത് പാപാനി ന കുര്യാത്. അരണ്യേ മാതങ്ഗഃ നാഗഃ ഇവ അല്പോത്സുകഃ ചരേത്.

ധമ്മപദം, നാഗവഗ്ഗം, ശ്ലോകം 10—11.

നാക്ക് താമസിക്കാവുന്ന ഇടമേതെങ്കിലുമുണ്ടോ എന്ന് സ്വാമി ബംഗാളിയിൽ അദ്ദേഹത്തോടു ചോദിച്ചു. സ്വാമിയുടെ തേജോ ദീപ്തമായ രൂപം കണ്ടു് ആകൃഷ്ടനായ ഡോക്ടർ അദ്ദേഹത്തെ താണു വണങ്ങി ഡിസ്പെൻസറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ ഒരു കടയുടെ മുകളിലെത്തി മുറി കാണിച്ചുകൊണ്ടു പറഞ്ഞു: 'മഹാശയ, ഇതു് സന്ന്യാസിമാക്കു വേണ്ടിയുള്ളതാണു്. തൽക്കാലം ഇവിടെ കഴിക്കാൻ പ്രയാസമില്ലല്ലോ ?' 'സസന്തോഷം' എന്ന് സ്വാമി മറുപടിയും പറഞ്ഞു. സ്വാമിക്കു തൽക്കാലം ആവശ്യമുള്ളതൊക്കെ ചെയ്തുകൊടുത്തിട്ടു് ഡോക്ടർ ഓടി ഒരു മുസ്ലീം സ്നേഹിതന്റെ വീട്ടിലെത്തി. അവിടത്തെ ഹൈസ്കൂളിൽ ഉറുദുവും പേഴ്സ്യനും പഠിപ്പിക്കുന്ന ആളാണദ്ദേഹം. ഡോക്ടർ അദ്ദേഹത്തോടു പറഞ്ഞു: 'നോക്കു മൗലവിസാഹേബ്, ഒരു ബംഗാളി ഫക്കീർ ഇതാ വന്നിട്ടുണ്ടു്. വേഗം വന്ന് അദ്ദേഹത്തെ ഒന്നു കാണൂ. ഇതുമാതിരി ഒരു മഹാത്മാവിനെ ഞാൻ ഇതിനുമുമ്പു് കണ്ടിട്ടില്ല. വന്നു് അദ്ദേഹവുമായി സംസാരിച്ചുകൊണ്ടിരിക്കു; ഞാനപ്പോഴേയ്ക്കും എന്റെ ജോലി തീർത്തിട്ടു് വേഗം വന്നുകൊള്ളാം.' ഇരുവരും ഡിസ്പെൻസറിയിലേയ്ക്കു പാഞ്ഞെത്തി; പാദരക്ഷ പുറത്തുവെച്ചിട്ടു് സ്വാമിയുടെ മുറിയിൽ പ്രവേശിച്ചു. ഒരു കരിമ്പടത്തിൽ പൊതിഞ്ഞ ഏതാനും പുസ്തകങ്ങളും ഒരു കാവിമുണ്ടും കമണ്ഡലുവും വടിയും സ്വാമി മുറിയിൽ യഥാസ്ഥാനം വെച്ചിരുന്നു; അവർ സ്വാമിയെ സാദരം അഭിവാദനം ചെയ്തു.

സ്വാമി മൗലവിസാഹേബിനെ അടുത്തുവിളിച്ചു സ്നേഹത്തോടുകൂടി മതപരമായ കാര്യങ്ങൾ ചർച്ച ചെയ്തു. ഖുർആനെപ്പററി സ്വാമി പറഞ്ഞു: 'ഖുർആനെ സംബന്ധിച്ചു് അതിശ്രദ്ധേയമായ ഒരു സംഗതിയുണ്ടു്. ഇന്നുപോലും അതു്, പതിനൊന്നു നൂററാണ്ടുകൾക്കു് മുമ്പിരുന്നതുപോലെ നിലകൊള്ളുന്നു. അതു് അതിന്റെ പ്രാഥമികപരിശുദ്ധി പുലർത്തുന്നു; അതിൽ പ്രക്ഷിപ്തങ്ങളൊന്നും കടന്നുകൂടിയിട്ടില്ല.' സന്ദർശകന്മാർ ഇരുവർക്കും വലിയ മതിപ്പായി. ഗുരുചരണൻ ഡിസ്പെൻസറിയിലേയ്ക്കു മടങ്ങിയപ്പോൾ കണ്ണിൽ കണ്ടവരോടൊക്കെ, 'ഇതാ ഇപ്പോളെത്തിയ ഒരു മഹാത്മാവിനെ കുറിച്ചു്' പറഞ്ഞു. അതു കേട്ടവരൊക്കെ അദ്ദേഹത്തിന്റെ ഉത്സാഹം കണ്ടു പ്രേരിതരായി സ്വാമിയെ കാണാനെത്തി. മൗലവിയും അതു പോലെ തന്റെ മുസ്ലീം സ്നേഹിതന്മാരെയൊക്കെ അറിയിച്ചു; അവരും വളരെപ്പേർ വന്നു. പെട്ടെന്നു് അവിടെ ഒരു ജനക്കൂട്ടമായി. സ്വാമിയുടെ മുറിയും വരാന്തകളും ആളുകളെക്കൊണ്ടു നിറഞ്ഞു. സ്വാമിയുടെ സംഭാഷണത്തിനിടയിൽ ഉർദുഗാനങ്ങളും ഹിന്ദിഭജനകളും ബംഗാളികീർത്തനങ്ങളും, മഹാഭക്തന്മാരായ

വിദ്യാപതി, ചണ്ഡീദാസൻ, രാമപ്രസാദൻ എന്നിവരുടെ ഗീതങ്ങളും പ്രവഹിച്ചുകൊണ്ടിരുന്നു. ഇടയ്ക്കിടെ അദ്ദേഹം വേദം, ഉപനിഷത്തുകൾ, പുരാണങ്ങൾ, ബൈബിൾ എന്നിവയിൽനിന്നും ഭാഗങ്ങൾ ഉദ്ധരിച്ചു. പിന്നെ ചിലപ്പോൾ ബുദ്ധൻ, ശങ്കരൻ, രാമാനുജൻ, ഗുരു നാനാക്, ചൈതന്യൻ, തുളസീദാസൻ, കബീർ, ശ്രീരാമകൃഷ്ണൻ എന്നിവരുടെ ജീവിതകഥകൾകൊണ്ടു് തൻെറ ഉപദേശങ്ങളെ വിശദീകരിച്ചു് ശ്രോതാക്കളെ ആദ്ധ്യാത്മികമായി ഉദ്ബുദ്ധരാക്കിയിരുന്നു.

കുറച്ചുദിവസം കഴിഞ്ഞപ്പോഴേയ്ക്കും ഭക്തന്മാരുടെയും ആരാധകന്മാരുടെയും സംഖ്യ വളരെ പെരുകിയതിനാൽ താമസിച്ചിരുന്നിടത്തു സ്ഥലം മതിയാകാതെ വന്നു. അതിനാൽ ധനാഢ്യനായ ഒരു ഉദാരമനസ്കൻ, പണ്ഡിതശംഭുനാഥജിയുടെ വീട്ടിൽ സ്വാമിയുടെ താമസത്തിനു് വേണ്ട ഏർപ്പാടു ചെയ്തു. ശംഭുനാഥജി ആൾവാർ സംസ്ഥാനത്തിലെ പെൻഷൻ പററിയ ഒരു എൻജിനീയറായിരുന്നു. ഇവിടെ സ്വാമി തൻെറ ദിനചര്യയ്ക്കു് ചില ചിട്ടകൾ ഏർപ്പെടുത്തി; വെളുപ്പാൻകാലംമുതൽ ഒമ്പതുമണിവരെ ഏകാകിയായി ധ്യാനത്തിലും ജപത്തിലും ഏർപ്പെട്ടു. ഒമ്പതുമണിക്കു പുറത്തുവരുമ്പോൾ അദ്ദേഹത്തെ കാണാൻ നാനാജാതിമതസ്ഥരായ ഇരുപതോ മുപ്പതോ ആളുകൾ കാത്തിരിക്കുന്നുണ്ടാവും. മഹമ്മദീയരിലെ ഷിയാകളും സുന്നികളും കാണും; ഹിന്ദുക്കളിൽ ശൈവരും വൈഷ്ണവരും ഉണ്ടായിരിക്കും. ചിലർ പണവും പഠിപ്പുമുള്ളവർ, ചിലർ എഴുത്തും വായനയും അറിഞ്ഞുകൂടാത്ത ഏഴകൾ. അവരെയെല്ലാം സ്വാമി ഒരുപോലെ സ്വാഗതം ചെയ്തു. ഉച്ചവരെ അവരുടെ ചോദ്യങ്ങൾക്കു് സമാധാനം നല്കി. അതിഗഹനങ്ങളായ ദാർശനികവിഷയങ്ങൾ വ്യാഖ്യാനിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു് ആരെങ്കിലും വകതിരിവില്ലാതെ, 'മഹാരാജ്. അങ്ങയുടെ ദേഹം എന്തുജാതിയിൽ പിറന്നതാണു്?' എന്നു് ചോദിച്ചാൽ, യാതൊരു സ്തോഭവും പ്രകാശിപ്പിക്കാതെ ഉടൻ, 'കായസ്ഥജാതിയിൽ,' എന്നു് ഉത്തരം പറയും. പല സന്ന്യാസിമാരും നേരിട്ടു് ഒരുത്തരം പറയാതെ നോക്കും, ബ്രാഹ്മണരാണു തങ്ങൾ എന്നു് ആളുകൾ കരുതിക്കൊള്ളട്ടെ എന്നു വിചാരിച്ചു്. പക്ഷേ, സ്വാമി ജാതിചിന്തയ്ക്കൊക്കെ അതീതനായിരുന്നു. 'അങ്ങെന്തിനാണു് കാവിമുണ്ടുടുക്കുന്നതു് ?' എന്നായിരിക്കും വേറൊരാളുടെ ചോദ്യം. അതിനു് അദ്ദേഹം പറയും: 'അതു പിച്ചക്കാരുടെ വേഷമായതുകൊണ്ടു് ! ഞാൻ വെളുത്ത മുണ്ടുടുത്തു നടന്നാൽ ആളുകളെന്നോടു ഭിക്ഷ ചോദിക്കും. ഞാൻതന്നെ ഒരു പിച്ചക്കാരനായതുകൊണ്ടു് മിക്ക സമയവും എൻെറ കൈയ്യിൽ കാലണപോലും കാണുകയില്ല; എന്നോടെന്തെങ്കിലും യാചിക്കുന്നവരോടു് ഇല്ലെന്നു

പറയാൻ എനിക്കു വേദന തോന്നുന്നു. എന്നാൽ കാവിമുണ്ടു കാണുമ്പോൾ ഞാനും അവരെപ്പോലെ ഒരു പിച്ചക്കാരനാണെന്ന് അവക്കു മനസ്സിലാകുന്നു; ഒരു പിച്ചക്കാരനോട് ഇരക്കാൻ അവരൊട്ടാലോചിക്കുകയുമില്ല.' സന്ന്യാസി കാവിവസ്ത്രം ധരിക്കുന്നതിനെക്കുറിച്ചുള്ള ഈ വ്യാഖ്യാനം അശ്രുതപൂർവ്വവും ഹൃദയസ്പൃക്കുമാകുന്നു. 'കാവിയില്ലെങ്കിൽ ഭിക്ഷയില്ല.' എന്നാണ് അതിനെക്കുറിച്ച് സാധാരണ പറയാറ്.

ചില സമയം സംഭാഷണം ദേവീപൂജയെക്കുറിച്ചായിരിക്കും. അപ്പോൾ ദേവീഭാവനകൊണ്ടു് ഹൃദയം നിറഞ്ഞു്, 'അമ്മേ, അമ്മേ,' എന്നല്ലാതെ ഒന്നും മിണ്ടാനാവാതെയാവും. ആദ്യം ദേവിയെ വിളിക്കുന്നതു് ഉച്ചത്തിലായിരിക്കും; എന്നാൽ ക്രമേണ അതു് അദ്ദേഹത്തിന്റെ അന്തരാത്മാവിനോടൊത്തു സഞ്ചരിക്കും പോലെ മൃദുലവും ലോലവുമായിത്തീരും – അങ്ങകലെ, ദൂരെ–അവസാനം നിശ്ശബ്ദം! സ്വാമിയുടെ അടഞ്ഞ മിഴികളിൽനിന്നും പ്രേമാശ്രുക്കൾ പൊഴിയും – ഹാ, ഈ മകൻ അമ്മയുടെ മടിത്തട്ടിൽത്തന്നെയല്ലേ സർവ്വദാ! അദ്ദേഹത്തിന്റെ ഭക്തി കാണികളിലും സംക്രമിക്കും; അവരും കണ്ണീരിൽ കുളിക്കും. ഉച്ചതിരിഞ്ഞു്, വിശേഷിച്ചും അന്തിയോടടുത്തു് അതേ ആവേശവും കീർത്തനവും പ്രാർത്ഥനയും. പലപ്പോഴും ചുററുമിരിക്കുന്നവരും സ്വാമിയോടൊത്തു കീർത്തനംപാടും. ഈ വിധത്തിൽ നാളുകൾ കടന്നുപോയി; സമയബോധം വിസ്മൃതപ്രായമായി. ചില അവസരങ്ങളിൽ ഈവക സമ്മേളനങ്ങൾ പാതിരാവരെ നീണ്ടുനില്ക്കും. സ്വാമി ചിലക്കു് മന്ത്രദീക്ഷ നല്കി.

സ്വാമിയുടെ സ്നേഹിതന്മാരിൽ എല്ലാരിലുംവെച്ചു കൂടുതൽ ശ്രദ്ധാഭക്തികൾ മൗലവി സാഹേബിനായിരുന്നു. സ്വാമിയെ തന്റെ വീട്ടിൽ ക്ഷണിച്ചുകൊണ്ടുപോയി ഭിക്ഷ കൊടുക്കണമെന്നു് മൗലവിക്കു് അതിയായ ആഗ്രഹം. അദ്ദേഹം ആലോചിച്ചു: 'ജാതിമതാദിഭേദങ്ങളൊന്നുമില്ലാത്ത മഹാനായ ഒരു ഫക്കീറാണു സ്വാമിജി. പക്ഷേ, അദ്ദേഹത്തിന്റെ ആതിഥേയനായ പണ്ഡിററ്ജി തടസ്സം പറഞ്ഞേയ്ക്കും.' എന്തായാലും ഒരു നാൾ വൈകുന്നേരം മൗലവി പണ്ഡിററ്ജിയുടെ അടുത്തെത്തി, സകലരുടെയും മുമ്പിൽ തൊഴുകൈയ്യോടെ ഇപ്രകാരം അപേക്ഷിച്ചു: 'നാളെ എന്റെ വീട്ടിൽ ആഹാരം കഴിക്കാൻ ബാബാജിയെ സദയം അനുവദിച്ചാലും. നിങ്ങളെയൊക്കെ തൃപ്തിപ്പെടുത്തുവാൻവേണ്ടി, ഞാനെന്റെ സ്വീകരണമുറിയിലെ സർവ്വസാമാനങ്ങളും ബ്രാഹ്മണരെക്കൊണ്ടു കഴുകിച്ചു വൃത്തിയാക്കിക്കൊള്ളാം. സ്വാമിജിക്കു നിവേദിക്കാനുള്ള ആഹാരം, ബ്രാഹ്മണർതന്നെ സാധനങ്ങൾ കൊണ്ടുവന്നു്, അവരുടെ വീട്ടിൽ

നിന്നു കൊണ്ടുവന്ന പാത്രങ്ങളിൽ പാകം ചെയ്യുന്നതുമായിരിക്കും.' മൗലവി പിന്നെയും പറഞ്ഞു: 'സ്വാമിജി ആഹാരം കഴിക്കുന്നതു് ദൂരെ നിന്നു കണ്ടാൽ ഈ യവനന്നു് വേണ്ടതിലധികം സന്തോഷമാകും.' മൗലവിയുടെ വിനയവും ആത്മാർത്ഥതയും സകലരെയും സന്തുഷ്ടരും സംതൃപ്തരുമാക്കി. പണ്ഡിററ്ജി സസ്നേഹം മൗലവിയുടെ കരങ്ങൾ ഗ്രഹിച്ചുകൊണ്ടു പറഞ്ഞു: 'സ്നേഹിതാ, സ്വാമിജി ഒരു ഫക്കീറാണ്. അദ്ദേഹത്തിനെന്തു ജാതി? അതുയൊന്നും വിചാരിക്കേണ്ട ആവശ്യമില്ല. എനിക്കു യാതൊരു വിസമ്മതവുമില്ല. താങ്കൾ ചെയ്യുന്ന എന്തേർപ്പാടും ഞങ്ങൾക്കു് തൃപ്തികരമായിരിക്കും. അതു മാത്രമോ, താങ്കൾ നിർദ്ദേശിച്ച വ്യവസ്ഥയനുസരിച്ചു് താങ്കളുടെ വീട്ടിൽ ഊണുകഴിക്കാൻ എന്റെ മനസ്സാക്ഷിക്കുംകൂടി യാതൊരു വിരോധവുമില്ല; അപ്പോൾ പിന്നെ മുക്തപുരുഷനായ സ്വാമിജിയുടെ കഥ പറയാനുണ്ടോ?' അങ്ങനെ മൗലവി സാഹേബ് സ്വാമിജിയെ തന്റെ ഗൃഹത്തിൽ സത്കരിച്ചു് ധന്യതയടഞ്ഞു. ശ്രദ്ധാലുക്കളായ വേറെയും അനേകം മഹമ്മദീയർ മൗലവിയുടെ മാതൃകയെ പിന്തുടന്നു സ്വാമിയെ തങ്ങളുടെ വീടുകളിലേയ്ക്കും ക്ഷണിച്ചു സത്കരിച്ചു.

ആൾവാർ മഹാരാജാവിന്റെ ദിവാൻ മേജർ രാമചന്ദ്രജി, മഹാനായ ഒരു സന്ന്യാസി നഗരത്തിലെത്തിയിരിക്കുന്നു എന്ന വാർത്ത കേട്ടു; അദ്ദേഹത്തെ സ്വഗൃഹത്തിലേയ്ക്കു ക്ഷണിക്കുകയും ചെയ്തു. കൂടുതൽ അടുത്തു പരിചയപ്പെട്ടപ്പോൾ ദിവാനു തോന്നി, ആചാരത്തിലും വിചാരത്തിലും വളരെയേറെ ആംഗലേയനായിത്തീർന്നിരുന്ന മഹാരാജാവു് മംഗളസിംഹനിൽ സ്വാമിജിക്കു് ശ്രേയസ്കരമായ സ്വാധീനം ചെലുത്താൻ കഴിഞ്ഞേയ്ക്കും എന്നു്. കുറച്ചകലെ ഒരു കൊട്ടാരത്തിൽ അപ്പോൾ താമസിച്ചുകൊണ്ടിരുന്ന മഹാരാജാവിനു് ദിവാൻ ഈവിധം എഴുതി അയച്ചു: 'ഇംഗ്ലീഷിൽ അസാമാന്യമായ പാണ്ഡിത്യമുള്ള മഹാനായ ഒരു സന്ന്യാസി ഇവിടെ എത്തിയിരിക്കുന്നു.' അടുത്ത ദിവസംതന്നെ മഹാരാജാവു് ദിവാന്റെ വാസസ്ഥാനത്തെത്തി, സ്വാമിയെ കണ്ടു വണങ്ങി; സ്വാമിയോടു് ആസനസ്ഥനാകാൻ അപേക്ഷിച്ചു.

മഹാരാജാവു് ഒരു ചോദ്യത്തോടെ സംഭാഷണമാരംഭിച്ചു: 'ആട്ടെ, സ്വാമിജിമഹാരാജ്, അങ്ങൊരു വലിയ പണ്ഡിതനാണെന്നു് ഞാൻ കേൾക്കുന്നു. അങ്ങേയ്ക്കു മാസംതോറും ഒരു നല്ല തുക എളുപ്പത്തിൽ സമ്പാദിക്കാൻ സാധിക്കുമല്ലോ. പിന്നെയെന്തിനാണിങ്ങനെ പിച്ചയെടുത്തു നടക്കുന്നതു്?' ഉരുളയ്ക്കു് ഉപ്പേരിയായി സ്വാമി ഒരു എതിർചോദ്യം ചോദിച്ചു: 'മഹാരാജാവേ, അങ്ങു് എപ്പോഴും വെള്ളക്കാരുടെ കൂട്ടുംകൂടി അങ്ങയുടെ രാജ്യകൃത്യങ്ങളിൽ

ഉപേക്ഷ കാണിക്കുന്നതെന്തുകൊണ്ടാണെന്നു് സദയം എനിക്കൊന്നു പറഞ്ഞുതരാമോ ?' സമീപത്തുണ്ടായിരുന്ന രാജപരിചാരകന്മാർ നടുങ്ങിപ്പോയി. 'എന്തൊരു നെഞ്ഞൂക്കുള്ള സന്ന്യാസി ! ഇദ്ദേഹമിതിനു പശ്ചാത്തപിക്കും' എന്നു് നിരുദ്ധശ്വാസരായി അവർ വിചാരിച്ചു. പക്ഷേ, മഹാരാജാവു് അതു് ശാന്തനായി സ്വീകരിച്ചു; അല്പം ആലോചിച്ചിട്ടു പറഞ്ഞു: 'എന്തുകൊണ്ടാണെന്നു പറയാൻ എനിക്കാവില്ല; പക്ഷേ എനിക്കിഷ്ടമായതുകൊണ്ടാണെന്നു തീർച്ച.' 'കൊള്ളാം, അതേ കാരണത്താൽത്തന്നെ ഞാനൊരു ഫക്കീറായി ചുററിനടക്കുകയും ചെയ്യുന്നു.' എന്നു് സ്വാമിയും.

അടുത്തതായി മഹാരാജാവു് ചോദിച്ചു: 'ശരി, ബാബാജി മഹാരാജ്, എനിക്കു വിഗ്രഹാരാധനയിൽ വിശ്വാസമില്ല; എന്തായിരിക്കും എന്റെ ഗതി ?' ഇതു പറയുമ്പോഠം അദ്ദേഹത്തിന്റെ മുഖത്തൊരു പുഞ്ചിരിയും ഉണ്ടായിരുന്നു. അത്ര രസിക്കാത്ത മട്ടിൽ സ്വാമി പറഞ്ഞു: 'തീർച്ചയായും അങ്ങു നേരമ്പോക്കു പറയുകയാണു് !' 'അല്ല സ്വാമിജി, തീരെയല്ല. നോക്കു, മററാളുകളെപ്പോലെ എനിക്കു മണ്ണോ മരമോ കല്ലോ ലോഹമോ ആരാധിക്കാൻ വാസ്തവത്തിൽ സാദ്ധ്യമല്ല. അതുമൂലം അടുത്ത ജന്മത്തിൽ എനിക്കു ദുർഗ്ഗതി എന്തെങ്കിലും വന്നുകൂടുമോ ?' അപ്പോഠം സ്വാമി പറഞ്ഞു: 'ശരി, ഓരോരുത്തരും താന്താങ്ങളുടെ വിശ്വാസമനുസരിച്ചു് തങ്ങളുടെ മതപരമായ ലക്ഷ്യത്തെ അനുസരിക്കണം എന്നു ഞാൻ വിചാരിക്കുന്നു.' ഈ ഉത്തരം കേട്ടു് സ്വാമിയുടെ ആരാധകക്കു് സംഭ്രമമായി; കാരണം, അദ്ദേഹം വിഗ്രഹാരാധനയെ അനുമോദിക്കുന്നുവെന്നു് അവക്കറിയാം. സ്വാമി പക്ഷേ, പറഞ്ഞുകഴിഞ്ഞിരുന്നില്ല. മഹാരാജാവിന്റെ ഒരു ചിത്രം ചുമരിൽ തൂക്കിയിട്ടിരുന്നതിൽ സ്വാമിയുടെ കണ്ണു പതിച്ചു. സ്വാമി ആവശ്യപ്പെട്ടതനുസരിച്ചു് അതെടുത്തു് രാജേദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. അതു കൈയിൽ പിടിച്ചുകൊണ്ടു്, 'ഇതാരുടെ ചിത്രമാണു് ?' എന്നദ്ദേഹം ചോദിച്ചു. 'ഇതു ഞങ്ങളുടെ മഹാരാജാവുതിരുമനസ്സിലെ പ്രതിച്ഛായയാണു്.' എന്നു് ദിവാൻ ഉത്തരം നല്കി. അടുത്ത നിമിഷത്തിൽ, ആ ചിത്രത്തിന്മേൽ തുപ്പുവാനായി സ്വാമി ദിവാനോടു് ആജ്ഞാപിക്കുന്നതു കേട്ടു് എല്ലാവരും പേടിച്ചരണ്ടു. 'തുപ്പു അതിൽ.' സ്വാമി ആജ്ഞാപിച്ചു: 'നിങ്ങഠംക്കാക്കു വേണമെങ്കിലും അതിന്മേൽ തുപ്പാം. അതൊരു കടലാസ്സുതുണ്ടമല്ലാതെ മറെറന്തു് ? അങ്ങനെ ചെയ്യാൻ നിങ്ങഠംക്കു് എന്തിനു മടി തോന്നണം ?' ദിവാൻ സ്തംഭിച്ചുപോയി. ഭയത്തോടും ഭീതിയോടും സകലരും മന്നനെയും മന്ത്രിയെയും മാറി മാറി നോക്കി. 'തുപ്പുവിൻ ! ഞാനല്ലേ പറഞ്ഞതു്, തുപ്പിൻ അതിന്മേൽ !' എന്നു് സ്വാമി പിന്നെയും പിന്നെയും നിർബ്ബന്ധിച്ചുകൊണ്ടിരുന്നു.

ഭയപ്പെട്ടും പരിഭ്രമിച്ചുകൊണ്ടും ദിവാൻ ആക്രോശിച്ചു: 'എന്തു്, സ്വാമിജി, എന്താണങ്ങു് എന്നോടു ചെയ്യാനാവശ്യപ്പെടുന്നതു് ? ഇതു ഞങ്ങളുടെ മഹാരാജാവു തിരുമനസ്സിലെ പ്രതിച്ഛായയാണു്. അങ്ങനെയൊരു കാര്യം ഞാൻ എങ്ങനെചെയ്യും ?' 'അങ്ങനെ ആയി ക്കൊള്ളട്ടെ, പക്ഷേ മഹാരാജാവു് സശരീരനായി ഇതിൽ സന്നി ഹിതനല്ലല്ലൊ. ഇതൊരു കടലാസ്സുതുണ്ടു മാത്രം. ഇതിൽ അദ്ദേഹ ത്തിൻെറ എല്ലും മാംസവും ചോരയുമൊന്നുമില്ല. ഇതു മഹാരാജാ വിനെപ്പോലെ മിണ്ടുകയോ അനങ്ങുകയോ പെരുമാറുകയോ ചെയ്യു ന്നില്ല; എന്നിരുന്നാലും, നിങ്ങളൊക്കെ ഇതിൽ തുപ്പാൻ കൂട്ടാക്കു ന്നില്ല; കാരണം; ഈ ഫോട്ടോയിൽ തുപ്പിയാൽ നിങ്ങളുടെ തമ്പുരാ നെ, മഹാരാജാവിനെത്തന്നെ, നിന്ദിക്കുകയാണു് എന്നു നിങ്ങൾക്കു തോന്നുന്നു.' മഹാരാജാവിൻെറ നേരെ തിരിഞ്ഞുകൊണ്ടു സ്വാമി പറഞ്ഞു: "നോക്കൂ തിരുമേനി, ഒരു നിലയ്ക്കു് ഇതു് അങ്ങല്ല, എന്നി രിക്കലും വേറൊരു നിലയിൽ ഇതു് അങ്ങുതന്നെ. അതുകൊ ണ്ടാണു് ഇതിന്മേൽ തുപ്പാൻ ഞാൻ ആവശ്യപ്പെട്ടപ്പോൾ അവിടു ത്തെ ഭക്തന്മാരായ ഭൃത്യന്മാർ ഇത്ര സംഭ്രാന്തരായതു്. ഇതിൽ അങ്ങ യുടെ ഛായയുണ്ടു്. ഇതു് അങ്ങയെ അനുസ്മരിപ്പിക്കുന്നു. ഇതി ലൊന്നു നോക്കുമ്പോൾത്തന്നെ അവർ അങ്ങയെ കാണുന്നു. അതി നാൽ തിരുമേനിയോടു തോന്നുന്ന ആദരം ഇവയ്ക്കു് ഇതിനോടും തോന്നുന്നു. ദേവീദേവന്മാരുടെ ശിലാവിഗ്രഹമോ ലോഹവിഗ്ര ഹമോ വെച്ചു് ആരാധന നടത്തുന്ന ഭക്തന്മാരുടെ സ്ഥിതിയും ഇതു തന്നെയാണു്. ഇഷ്ടദേവതാസ്വരൂപമോ, ദേവതയുടെ ഏതെങ്കിലും വിശേഷരൂപമോ ധർമ്മമോ മനസ്സിൽ ഉണർത്തുന്നതുകൊണ്ടും അങ്ങനെ അതിനെ വിശേഷേണ ഗ്രഹിക്കാൻ സഹായിക്കുന്നതു കൊണ്ടുമാണു് ഭക്തന്മാർ വിഗ്രഹത്തിൽ ഈശ്വരനെ ആരാധിക്കു ന്നതു്. അവർ ശിലയെയോ ലോഹത്തെയോ ആ നിലയ്ക്കു് ആരാ ധിക്കുന്നില്ല. ഞാൻ പലയിടങ്ങളിലും സഞ്ചരിച്ചിട്ടുണ്ടു്; പക്ഷേ എങ്ങും, 'അല്ലയോ കല്ലേ, നിന്നെ ഞാൻ ആരാധിക്കുന്നു ! ഹേ ലോഹമേ, എന്നിൽ കനിഞ്ഞാലും !' എന്നുംപറഞ്ഞു് ഒരൊററ ഹിന്ദുവും ആരാധന നടത്തുന്നതായി കണ്ടിട്ടില്ല. ഹേ മഹാരാജൻ, സകലരും ആരാധിക്കുന്നതു് ഒരേ ഈശ്വരനെത്തന്നെയാകുന്നു, ഒരേ പരമാത്മാവിനെ, ശുദ്ധജ്ഞാനസ്വരൂപനെ. സകലർക്കും ഈശ്വരൻ, അദ്ദേഹത്തെക്കുറിച്ചുള്ള അവരുടെ അറിവും ഭാവനയുംപോലെ ദർശനം നല്കുകയും ചെയ്യുന്നു. രാജൻ, ഞാൻ എന്നെ സംബന്ധിച്ചാ ണു് പറയുന്നതു്; അങ്ങേയ്ക്കു വേണ്ടി പറയാൻ തീർച്ചയായും എനി ക്കാവില്ല !" ഇതെല്ലാം സശ്രദ്ധം ശ്രവിച്ചുകൊണ്ടിരുന്ന മംഗളസിം ഹൻ ബദ്ധാഞ്ജലിയായി പറഞ്ഞു: 'സ്വാമിജി, വിഗ്രഹാരാധനയെ

പ്പററി അങ്ങു നല്കിയ വെളിച്ചത്തിൽ, കല്ലിനെയോ മരത്തെയോ ലോഹത്തെയോ ആരാധിക്കുന്ന ആരെയും ഞാനിതുവരെ കണ്ടിട്ടില്ല എന്നു് ഞാൻ സമ്മതിക്കുകതന്നെ വേണം. ഇതിനു മുമ്പു് എനിക്കിതിൻെറ അത്ഥം മനസ്സിലായിരുന്നില്ല. അവിടുന്നെൻെറ കണ്ണു തുറന്നു! പക്ഷേ, എന്തായിരിക്കും എൻെറ വിധി ? എന്നിൽ കാരുണ്യം കാണിച്ചാലും.' സ്വാമി പ്രതിവചിച്ചു: 'രാജകുമാര, ഈശ്വരനല്ലാതെ വേറാക്കും ആരോടും കരുണ കാണിക്കാനാവില്ല; അദ്ദേഹം കരുണാമയനാണുതാനും. അദ്ദേഹത്തോടു് അപേക്ഷിക്കുക. അദ്ദേഹം തൻെറ കാരുണ്യം അങ്ങയിൽ പൊഴിക്കും.'

സ്വാമി യാത്രപറഞ്ഞു പിരിഞ്ഞശേഷം മംഗളസിംഹൻ തെല്ലിട ചിന്താമഗ്നനായി നിന്നിട്ടു് പറഞ്ഞു: 'ദിവാൻജി, ഇതു മാതിരിയൊരു മഹാത്മാവിനെ ഇതിനു മുമ്പെങ്ങും ഞാൻ കണ്ടിട്ടില്ല! കുറച്ചുകാലം അദ്ദേഹത്തെ താങ്കളുടെകൂടെ താമസിപ്പിക്കുക. അങ്ങനെ ചെയ്യാമെന്നു് ദിവാൻ ഏററു; പക്ഷേ ഇതും പറഞ്ഞു: 'ഞാൻ ആവുന്നതും ശ്രമിക്കാം; എന്നാൽ അതിൽ ജയിക്കുമോ എന്നെനിക്കു നിശ്ചയം പോരാ. ഉജ്ജ്വലവും സ്വതന്ത്രവുമായ സ്വഭാവക്കാരനാണു് അദ്ദേഹം.' ഒട്ടുവളരെ അപേക്ഷയും നിർബ്ബന്ധവുംമൂലം ദിവാൻെറ കൂടെ താമസിക്കാമെന്നു സ്വാമി സമ്മതിച്ചു. ഒരു വ്യവസ്ഥയിന്മേൽ; തന്നെ കാണാൻ ധാരാളമായി വന്നുകൊണ്ടിരുന്ന പാവങ്ങൾക്കും നിരക്ഷരക്കും, പണവും പ്രതാപവുമുള്ളവക്കെന്നപോലെതന്നെ യഥേഷ്ടം വരാനും കാണാനും സൗകര്യമുണ്ടായിരിക്കണം. ഈ വ്യവസ്ഥ ദിവാൻ വേഗം സ്വീകരിച്ചു; സ്വാമി അദ്ദേഹത്തോടൊപ്പം താമസിക്കാമെന്നും സമ്മതിച്ചു.

സ്വാമിയെ സന്ദശിച്ച പലരുടേയും ജീവിതം അദ്ദേഹവുമായുള്ള സമ്പക്കത്തിൻെറ ഫലമായി പാടേ മാറിപ്പോയി. എന്നാൽ എന്നും അദ്ദേഹത്തിൻെറ അടുത്തു വരുകയും അനുഗ്രഹത്തിനും കാരുണ്യത്തിനുമായി നിരന്തരം അപേക്ഷിക്കുകയും ചെയ്തിരുന്ന ഒരു വൃദ്ധനുണ്ടായിരുന്നു. സ്വാമി ആ മനുഷ്യനു് ഏതാനും സാധനാക്രമങ്ങൾ പറഞ്ഞുകൊടുത്തു. അതൊന്നും ആ മനുഷ്യൻ ചെയ്യുകയില്ല. ഒടുവിൽ സ്വാമി അയാളെക്കൊണ്ടു മടുത്തു; ഒരു ദിവസം അയാൾ അകലെ നിന്നു വരുന്നതു കണ്ടപ്പോഴേ, അയാളെ എങ്ങനെയെങ്കിലും ഒഴിച്ചുവിടണമെന്നു കരുതി സ്വാമി വലിയ ഗൗരവഭാവം കൈക്കൊണ്ടു. ആ വൃദ്ധൻെറ ചോദ്യങ്ങൾക്കോ വന്നുചേന്ന സ്നേഹിതന്മാരുടെ അഭിവാദനങ്ങൾക്കോ അദ്ദേഹം ഒരു മറുപടിയും നല്കിയില്ല. സ്വാമിക്കു് എന്തുപററി എന്നു് സ്നേഹിതന്മാക്കു മനസ്സിലായില്ല. ഈ വിധത്തിൽ ഒന്നരമണിക്കൂർസമയം കഴിഞ്ഞു; എന്നിട്ടും സ്വാമി ഒരു

പ്രതിമപോലെ ഇരുന്നതേയുള്ളു. വൃദ്ധൻ ശ്രുണ്ടിവന്നു പിറുപിറുത്തു കൊണ്ടു് എഴുന്നേററുപോയി. സ്വാമി അപ്പോൾ ഒരു കുട്ടിയെപ്പോലെ പൊട്ടിച്ചിരിച്ചു; കൂടിയിരുന്നവരും കൂടെ ചിരിച്ചു. ഒരു ചെറുപ്പക്കാരൻ ചോദിച്ചു: 'സ്വാമിജി, ആ വയസ്സനോടു് അങ്ങെന്താണിത്ര നിർദ്ദയനായതു് ?' സ്നേഹപൂർവ്വം സ്വാമി മറുപടി നല്കി: 'എൻെറ പ്രിയപ്പെട്ട കുഞ്ഞുങ്ങളേ, നിങ്ങൾക്കവേണ്ടി എൻെറ ജീവൻ ബലികഴിക്കാൻ ഞാൻ തയ്യാറാണ്; കാരണം, ഞാൻ പറയുന്നതു് അനുസരിക്കാൻ നിങ്ങൾ സന്നദ്ധരാണു്, അതിനുള്ള കഴിവും നിങ്ങൾക്കുണ്ടു്. എന്നാലിതാ ഒരു കിഴവൻ; അയാൾ ജീവിതത്തിലെ മുക്കാലേ അരയ്ക്കാൽ ഭാഗവും ഭോഗങ്ങളുടെ പിന്നാലെ പാഞ്ഞുനടന്നു കഴിച്ചു. ഇനിയിപ്പോൾ അയാൾക്കു് ഭോഗത്തിനും വഴിയില്ല, അദ്ധ്യാത്മജീവിതത്തിനും കഴിവില്ല. അയാളുടെ വിചാരം ഈശ്വരകാരുണ്യം വെറുതെയങ്ങു് ചോദിച്ചാലുടനെ കിട്ടുമെന്നാണു്. സത്യം സാക്ഷാത്കരിക്കാൻ വേണ്ടതു പുരുഷകാരമാണു്. അമ്മാതിരി പ്രയത്നിക്കാത്തവനിൽ ഈശ്വരനെങ്ങനെ കനിവുണ്ടാകും ? പൗരുഷമില്ലാത്തവൻ തമോമൂർത്തിയാണു്. ശൂരന്മാരിൽ അഗ്രേസരനായ അർജ്ജുനനു് പൗരുഷം നഷ്ടപ്പെടാൻ പോകുന്നുവെന്നു കണ്ടതുകൊണ്ടാണു് ശ്രീകൃഷ്ണൻ അർജ്ജുനനോടു് സ്വധർമ്മം അനുഷ്ഠിക്കാൻ ആജ്ഞാപിച്ചതു്. ഫലാഭിസന്ധികൂടാതെ സ്വധർമ്മമനുഷ്ഠിച്ചു് സത്വഗുണം സമ്പാദിച്ചു് ചിത്തശുദ്ധി നേടി കർമ്മത്യാഗവും ആത്മസമർപ്പണവും സാധിക്കാൻ വേണ്ടി ശക്തിയാർജ്ജിക്കുവിൻ ! പൗരുഷം സമ്പാദിക്കുവിൻ ! ബലവും പൗരുഷവുമുള്ള ഒരു ദുഷ്ടനോടുപോലും എനിക്കു ബഹുമാനമുണ്ടു്: എന്തുകൊണ്ടെന്നാൽ, അവൻെറ ആ ബലം എന്നെങ്കിലും അവൻെറ ദുഷ്ടത വെടിയാൻ ഇടയാക്കും; സ്വാർത്ഥത്തിനുവേണ്ടിയുള്ള സർവ്വപ്രവൃത്തികളും ഉപേക്ഷിക്കാൻകൂടി അതു കാരണമാക്കിയേക്കും; അങ്ങനെ ആ ബലം അവനെ കാലക്രമേണ സത്യത്തിലെത്തിയ്ക്കും.'

സ്വാമിയുടെ ഉപദേശമനുസരിച്ചു് ആൾവാറിലെ പല യുവാക്കന്മാരും സംസ്കൃതം പഠിക്കാൻ ആരംഭിച്ചു. ചിലപ്പോൾ സ്വാമി തന്നെ അദ്ധ്യാപകനായി. അദ്ദേഹം അവരോടു പറഞ്ഞു: 'സംസ്കൃതം പഠിക്കുക; എന്നാൽ അതോടൊപ്പം പാശ്ചാത്യശാസ്ത്രങ്ങളും പഠിക്കണം. സൂക്ഷ്മനിരീക്ഷണം ശീലിക്കിൻ കുഞ്ഞുങ്ങളേ. പഠിക്കിൻ, പ്രയത്നിക്കിൻ; അങ്ങനെ ചെയ്താൽ നമ്മുടെ ചരിത്രം ശാസ്ത്രീയമായ അടിസ്ഥാനത്തിൽ ഉറപ്പിക്കാൻ നിങ്ങൾക്ക കഴിയുന്ന ഒരു കാലം വരും. ഇപ്പോൾ ഇന്ത്യയുടെ ചരിത്രം കുഴഞ്ഞുമറിഞ്ഞു കിടക്കുകയാണു്. അതിനു കാലാനുക്രമമായ സൂക്ഷ്മതയില്ല. നമ്മുടെ രാജ്യത്തിൻെറ ചരിത്രം ഇംഗ്ലീഷുകാരെഴുതിയവ നമ്മുടെ മനസ്സിനെ

ദുർബ്ബലപ്പെടുത്തുന്നവയാവാതെ വരാൻ തരമില്ല; കാരണം, അവർ നമ്മുടെ അധഃപതനത്തെക്കുറിച്ചു മാത്രമേ പറയുന്നുള്ളു. നമ്മുടെ ആചാരാനുഷ്ഠാനങ്ങളെക്കുറിച്ചോ നമ്മുടെ മതത്തെക്കുറിച്ചോ തത്ത്വചിന്തയെക്കുറിച്ചോ ഒരു ചുക്കും നിശ്ചയമില്ലാത്ത പരദേശികൾക്ക് ഇന്ത്യയെക്കുറിച്ച് യഥാതഥവും നിഷ്പക്ഷവുമായ ചരിത്രമെഴുതാൻ എങ്ങനെ സാധിക്കും ? സ്വാഭാവികമായും പല തെററിദ്ധാരണകളും അബദ്ധനിഗമനങ്ങളും അവയിൽ കടന്നുകൂടിയിട്ടുണ്ട്. എന്നിരുന്നാലും, നമ്മുടെ പുരാതനചരിത്രത്തിൽ ഗവേഷണം നടത്തേണ്ടതെങ്ങനെയെന്ന് യൂറോപ്യന്മാർ നമുക്കു കാണിച്ചുതന്നിരിക്കുന്നു. ഇനിയിപ്പോൾ നമ്മുടെ വേദങ്ങളും പുരാണങ്ങളും പൗരാണികചരിത്രങ്ങളും പഠിക്കാനും, അവയിൽനിന്നും കൃത്യവും സഹഭാവപൂർണ്ണവും ആവേശകരങ്ങളുമായ ചരിത്രമെഴുതുകയെന്നത് നമ്മുടെ ജീവിതസാധനയാക്കാനും, ഒരു സ്വതന്ത്രമാർഗ്ഗം വെട്ടിത്തെളിക്കേണ്ടതു നമ്മുടെ കർത്തവ്യമാകുന്നു. ഭാരതീയർവേണം ഭാരതചരിത്രമെഴുതാൻ. അതുകൊണ്ട്, നഷ്ടങ്ങളും നിഗൂഢങ്ങളുമായ നമ്മുടെ അമൂല്യനിധികളെ വിസ്മൃതിയിൽനിന്നു വീണ്ടെടുക്കുന്ന വേലയിൽ നിങ്ങൾ വ്യാപൃതരാകുവിൻ. കാണാതെപോയ മകനെ കണ്ടെത്തുന്നതുവരെ അമ്മ അടങ്ങിയിരിക്കാത്തതുപോലെ, നിങ്ങളും ഭാരതത്തിന്റെ പുരാതനമഹത്ത്വം ജനതയുടെ ബോധത്തിൽ വീണ്ടുകൊണ്ടുവരുന്നതുവരെ നിരന്തരം പ്രയത്നിക്കുവിൻ. അതായിരിക്കും ശരിയായ ദേശീയവിദ്യാഭ്യാസം; അതിന്റെ പുരോഗമനത്തോടുകൂടി യഥാർത്ഥമായ ദേശീയബോധവും ഉണരുന്നതാണ്.'

സ്വാമിയുടെ വ്യക്തിവൈഭവത്താൽ സകലരും ആകൃഷ്ടരായി. ഒരു ബ്രാഹ്മണബാലൻ കൂടെക്കൂടെ അദ്ദേഹത്തെ കാണാൻ വന്നിരുന്നു. ആ ബാലൻ ശിഷ്യൻ ഗുരുവിനെയെന്നപോലെ സ്വാമിയെ സ്നേഹിച്ചു. ഉപനയനത്തിനുള്ള പ്രായമായെങ്കിലും ദാരിദ്ര്യം കൊണ്ട് ആ ബാലന്റെ ഉപനയനം നടന്നിരുന്നില്ല. ഇതു കേട്ടപ്പോൾ സ്വാമി അസ്വസ്ഥനായി. തന്നെ കാണാൻ വന്നിരുന്ന ധനാഢ്യരായ ആളുകളോട് അദ്ദേഹം പറഞ്ഞു: 'എനിക്കു നിങ്ങളോട് ഒരഭ്യർത്ഥനയുണ്ട്. ഇതാ ഈ ബ്രാഹ്മണബാലനു ഉപനയനം നടത്താൻവേണ്ട വകയില്ല. അയാളെ സഹായിക്കേണ്ടതു് ഗൃഹസ്ഥന്മാരായ നിങ്ങളുടെ കടമയാകുന്നു. അയാൾക്കുവേണ്ടി ഒരു പിരിവെടുക്കാൻ നോക്കുക. ഇത്രയും പ്രായമായ ഒരു ബ്രാഹ്മണബാലനു് തന്റെ നിത്യകർമ്മങ്ങൾ നിശ്ചയമില്ലാതിരിക്കുന്നതു പോരായ്മയാണ്. അതുകൂടാതെ, അയാളുടെ വിദ്യാഭ്യാസത്തിനുള്ള ഏർപ്പാടുകളും നിങ്ങൾക്കു ചെയ്യാൻ സാധിച്ചാൽ വളരെ നന്നായിരിക്കും.' ഭക്തന്മാർ പണം പിരിക്കാൻ വേണ്ട ഏർപ്പാടു ചെയ്തു. അധികം താമസി

യാതെ സ്വാമി സ്ഥലംവിട്ടു. പക്ഷേ സ്വാമി ഇക്കാര്യം മറന്നുപോയില്ല. ഒരു മാസംകഴിഞ്ഞു് ആംവാറിലെ ഒരു സ്നേഹിതനെഴുതിയ ആദ്യത്തെ കത്തു് ആരംഭിക്കുന്നതുതന്നെ ഈ ബാലൻെറ ഉപനയനത്തെക്കുറിച്ചു ചോദിച്ചുകൊണ്ടാണു്.*

ദിവസങ്ങൾ പലതും കടന്നുപോയി. ആഴ്ചകൾ ഏഴു കഴിഞ്ഞു. പരിവ്രാജകൻെറ ആഹ്വാനം വീണ്ടും കേൾക്കായി; സ്വാമി സ്നേഹിതരോടു പറഞ്ഞു: 'എനിക്കു പോകണം. സന്ന്യാസി സദാ സഞ്ചരിച്ചുകൊണ്ടിരിക്കണം' സ്വാമി പിരിഞ്ഞുപോവുക എന്ന വിചാരംതന്നെ അസഹ്യമായിക്കരുതിയിരുന്ന ശിഷ്യന്മാരോടും ഭക്തന്മാരോടും അദ്ദേഹം അങ്ങനെ യാത്രപറഞ്ഞു പുറപ്പെട്ടു. അവരെ പിരിഞ്ഞുപോകാൻ സ്വാമിക്കും വല്ലാത്ത വിഷമംതോന്നി. പക്ഷേ, ആചാര്യൻ സദാ ചുററിസഞ്ചരിക്കണം_അദ്ധ്യാത്മതത്ത്വങ്ങൾ ഉപദേശിച്ചും പ്രവചനം നടത്തിയും എവിടെയും ജനങ്ങളെ ഉദ്ബോധിപ്പിച്ചുകൊണ്ടു്, ഈശ്വരനെ സ്വഹൃദയത്തിൽ വഹിച്ചുകൊണ്ടു്, സഞ്ചരിക്കണം. വഴിക്കുള്ള ചൂടും വിജനതയും കുറയ്ക്കാൻ പാണ്ഡുപ്പോൾവരെയെങ്കിലും മേൽക്കൂരയുള്ള ഒരു കാളവണ്ടിയിൽ വേണം സഞ്ചരിക്കാൻ എന്നു് അദ്ദേഹത്തിൻെറ സ്നേഹിതന്മാർ നിബ്ബന്ധിച്ചു. ആദ്യത്തെ അമ്പതോ അറുപതോ മൈൽ ദൂരം സ്വാമിയെ അനുഗമിക്കാൻ അനുവദിക്കണം എന്നു് ശിഷ്യന്മാരിൽ പലരും അപേക്ഷിച്ചു. ആദ്യം സ്വാമി അതിനൊന്നും സമ്മതിച്ചില്ല; പക്ഷേ ഒടുവിൽ അവരുടെ നിബ്ബന്ധത്തിനു് കീഴ്‌വഴങ്ങി.

പാണ്ഡുപ്പോളിൽ പ്രസിദ്ധമായ ഒരു ഹനുമാൻക്ഷേത്രമുണ്ടു്. സ്വാമി നേരെ അവിടേയ്ക്കു ചെന്നു; അന്നു രാത്രി അമ്പലവളപ്പിൽ ഉറങ്ങി. പിറേറന്നു കാലത്തു് കാളവണ്ടി വേണ്ടെന്നുവെച്ചു. സ്വാമിയും സ്നേഹിതന്മാരും, ഹിംസ്രമൃഗങ്ങൾ നിറഞ്ഞ ഒരു കൊടുംകാട്ടിൽക്കൂടി കാൽനടയായി പതിനാറു മൈൽ സഞ്ചരിച്ചു് തഹ്‌ല എന്നൊരു ഗ്രാമത്തിലെത്തി. വഴി നടക്കുമ്പോൾ സ്വാമി അവരെ ഓരോ കഥകൾ പറഞ്ഞുകേൾപ്പിക്കും; ചിലതു് ഗൗരവപൂർണ്ണം; ചിലതു് വിനോദപൂർണ്ണവും. സ്വാമിയുടെ സാന്നിദ്ധ്യത്തിൽ സ്വയം ധന്യരെന്നു കരുതിയ സഹയാത്രികർ വഴിയിലുള്ള വിപത്തുകളെക്കുറിച്ചു സ്മരിച്ചതേയില്ല. ഈ ഗ്രാമത്തിൽ നീലകണ്ഠമഹാദേവക്ഷേത്രത്തിൽ അന്നുരാത്രി അവർ കഴിച്ചുകൂട്ടി.

പിറേറന്നു കാലത്തു് സ്വാമി അവിടെനിന്നും പതിനെട്ടു മൈൽ അകലെ നാരായണി എന്ന ഒരു ഗ്രാമത്തിലേയ്ക്കു പോയി. അവിടെ ഒരു ദേവീക്ഷേത്രമുണ്ടു്. ഇവിടെ ആണ്ടുതോറും ഒരു മേള നടത്തപ്പെടുന്നു. അതിൽ, രജപുട്ടാണയിലെ എല്ലാ ഭാഗങ്ങളിൽ

* 1891 ഏപ്രിൽ 30-ാം നു- ജീ. എസ്റ്റിനു് എഴുതിയ എഴുത്തിൽ

നിന്നും ഭക്തന്മാർ ദേവിയെ ആരാധിക്കാൻ വന്നുചേരുന്നു. ഇവിടെ വെച്ചു സ്വാമി സ്നേഹിതന്മാരോടു വിടവാങ്ങി ഏകാകിയായി യാത്ര തുടന്നു. പതിനാറു മൈൽ അകലെയുള്ള ബസവേ എന്ന ഗ്രാമത്തിൽ ചെന്നുചേർന്നു. അവിടെനിന്നും ജയ്പ്പൂർ നഗരത്തിലേയ്ക്കു തീവണ്ടിവഴി യാത്രചെയ്തു. സ്വാമിയെ ആംവാറിൽവെച്ചു പരിചയപ്പെട്ട ഒരു ഭക്തൻ അദ്ദേഹത്തെ ജയ്പ്പൂരിലേയ്ക്കു ചെല്ലാൻ നിബ്ബന്ധിച്ചു ക്ഷണിച്ചിരുന്നു. ഈ മാന്യൻ ബൻഡികുി എന്ന സ്റ്റേഷനിൽ വണ്ടിയിൽ കയറി സ്വാമിയെ അനുഗമിച്ചു. ഒരു ഫോട്ടോ എടുക്കാൻ അനുവദിക്കണമെന്നു ജയ്പ്പൂരിൽവെച്ചു ഈ ശിഷ്യൻ നിബ്ബന്ധംപിടിച്ചു. തീരെ ഇഷ്ടമില്ലെങ്കിലും സ്വാമിക്കു സമ്മതിക്കേണ്ടതായിവന്നു. പരിവ്രാജകനെന്ന നിലയിൽ എടുക്കപ്പെട്ടിട്ടുള്ള സ്വാമിയുടെ ആദ്യത്തെ ചിത്രമാണിതു്.

സ്വാമി രണ്ടാഴ്ച ജയ്പ്പൂരിൽ താമസിച്ചതിനിടയ്ക്കു പേർ കേട്ട ഒരു സംസ്കൃതവ്യാകരണപണ്ഡിതനെ കണ്ടുമുട്ടി. അദ്ദേഹത്തിൻെറ അടുക്കൽ വ്യാകരണം പഠിക്കാൻ സ്വാമി തീച്ചയാക്കി. പണ്ഡിതനു നല്ല വ്യുത്പത്തി ഉണ്ടായിരുന്നെങ്കിലും പഠിപ്പിക്കാനുള്ള സാമത്ഥ്യം ഇല്ലായിരുന്നു. ആദ്യത്തെ സൂത്രത്തിൻെറ വ്യാഖ്യാനം പറഞ്ഞു മനസ്സിലാക്കിക്കൊടുക്കാൻ മൂന്നു ദിവസം ശ്രമിച്ചു, പക്ഷേ കഴിഞ്ഞില്ല. നാലാം ദിവസം പണ്ഡിതൻ പറഞ്ഞു 'സ്വാമിജി, എൻെറ അടുക്കൽ പഠിച്ചതുകൊണ്ടു അങ്ങേയ്ക്കു വലിയ പ്രയോജനമൊന്നും ഉണ്ടാകുന്നുണ്ടെന്നു തോന്നുന്നില്ല; കാരണം, മൂന്നു ദിവസമായിട്ടും ആ സൂത്രത്തിൻെറ അത്ഥം അങ്ങയെ ഗ്രഹിപ്പിക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല.' ആ വ്യാഖ്യാനം തന്നെത്താൻ വായിച്ചു മനസ്സിലാക്കാൻ സ്വാമി തീച്ചയാക്കി. പണ്ഡിതനു മൂന്നു ദിവസം കൊണ്ടു കഴിയാതിരുന്നതു് സ്വാമി മൂന്നു മണിക്കൂറുകൊണ്ടു സാധിച്ചു. കുറച്ചു കഴിഞ്ഞു് അദ്ദേഹം പണ്ഡിതൻെറ സമീപം ചെന്നു നിസ്സാര മട്ടിൽ വ്യാഖ്യാനവും അതിൻെറ സാരവും പറഞ്ഞുകേംപ്പിച്ചു. പണ്ഡിതനു് അദ്ഭുതമായി. അതു കഴിഞ്ഞു് സ്വാമി ഓരോ സൂത്രവും അദ്ധ്യായങ്ങളും സ്വാധീനമാക്കി. ഈ അനുഭവത്തെക്കുറിച്ചു സ്വാമി പിന്നീടു് ഈവിധം പറയുകയുണ്ടായി: 'മനസ്സിനു തീവ്രമായ ആകാംക്ഷയുണ്ടെങ്കിൽ എന്തും സാധിക്കും; ശിലോച്ചയങ്ങടം തവിടുപൊടിയാക്കാൻ സാധിക്കും.'

ജയ്പ്പൂരിലെ സേനാനായകനായ സർദാർ ഹരിസിങ്ങുമായി സ്വാമി വളരെ അടുത്തു പരിചയപ്പെട്ടു. ആദ്ധ്യാത്മികവും ശാസ്ത്രീയവുമായ പലേ വിഷയങ്ങളും ചച്ചചെയ്തുകൊണ്ടു് സ്വാമി അദ്ദേഹത്തിൻെറ കൂടെ പല നാരം കഴിച്ചു. വിഗ്രഹാരാധനകൊണ്ടുള്ള പ്രയോജനം എന്നതായിരുന്നു ഒരു ദിവസം ചച്ചാവിഷയം.

വേദാന്തസിദ്ധാന്തത്തിൽ ദൃഢവിശ്വാസിയായിരുന്ന ഹരിസിങ്ങ് വിഗ്രഹാരാധനയിൽ വിശ്വസിച്ചിരുന്നില്ല. സ്വാമിയുമായി വളരെ നേരം ചർച്ചചെയ്തിട്ടും അദ്ദേഹത്തിന് അതിന്റെ ആവശ്യകതയെക്കുറിച്ചു ബോദ്ധ്യം വന്നില്ല. വൈകുന്നേരം അവർ ഇരുവരുംകൂടി നടക്കാൻ പോയി. അവർ നടന്നുപൊയ്ക്കൊണ്ടിരിക്കെ, ഒരു കീർത്തന സംഘം ശ്രീകൃഷ്ണന്റെ വിഗ്രഹവും എഴുന്നെള്ളിച്ചു കീർത്തനങ്ങളും പാടി വരുന്നതു കാണായി. സ്വാമിയും സർദാറും അല്പസമയം ആ കീർത്തനസംഘത്തെ സൂക്ഷിച്ചുനോക്കി. പെട്ടെന്നു സ്വാമി ഹരിസിങ്ങിനെ തൊട്ടുകൊണ്ടു പറഞ്ഞു: 'അതാ നോക്കു, സജീവേശ്വരനെ കണ്ടുകൊള്ളു !' സർദാറിന്റെ കണ്ണുകൾ ശ്രീകൃഷ്ണഭഗവാന്റെ വിഗ്രഹത്തിൽ പതിച്ചു: അദ്ദേഹം സ്തംഭിച്ചു നിന്നുപോയി; കൺകളിൽ നിന്നും ആനന്ദബാഷ്പം ഒഴുകി. സ്വബോധം വീണ്ടുകിട്ടിയപ്പോൾ സർദാർ പറഞ്ഞു: 'ഹാ സ്വാമിജി, അതെനിക്കൊരു വെളിപാടായിരുന്നു. വളരെ സമയത്തെ വാദംകൊണ്ടും എനിക്കു ഗ്രഹിക്കാൻ കഴിയാഞ്ഞതു് അങ്ങയുടെ സ്പർശംകൊണ്ടു് എളുപ്പത്തിൽ മനസ്സിലായി. കൃഷ്ണന്റെ വിഗ്രഹത്തിൽ ഞാൻ യഥാർത്ഥമായും ഭഗവാനെ ദർശിച്ചു !'

ഒരു ദിവസം ഏതാനും അനുയായികൾക്കു് ആദ്ധ്യാത്മികോപദേശം നല്കിക്കൊണ്ടിരിക്കെ വിദ്വാനായ ഒരു സർദാർ സ്വാമിയെ കാണാൻ വന്നു. പണ്ഡിത സൂര്യനാരായണൻ എന്ന ആ മാന്യൻ പാണ്ഡിത്യംകൊണ്ടു് ആ സംസ്ഥാനത്തിലാകെ പ്രസിദ്ധനാണു്. സ്വാമി സംസാരിച്ചുകൊണ്ടിരുന്ന വിഷയത്തെ പുരസ്കരിച്ചു് പണ്ഡിതൻ ചോദിച്ചു: 'സ്വാമിജി, ഞാനൊരു വേദാന്തിയാണു്. അവതാരങ്ങളുടെ സവിശേഷദിവ്യത്വത്തിലൊന്നും ഞാൻ വിശ്വസിക്കുന്നില്ല. നാമെല്ലാം ബ്രഹ്മം. ഞാനും അവതാരവും തമ്മിൽ എന്താണു് വ്യത്യാസം ?' സ്വാമി പറഞ്ഞു: 'അതെ, അതു ശരിയാണു്. മീനിനെയും ആമയെയും പന്നിയെയും ഹിന്ദുക്കൾ അവതാരമായി കരുതുന്നു. താങ്കളും ഒരവതാരമാണെന്നു് സ്വയം അവകാശപ്പെടുന്നു. എന്നാൽ ഇവയിൽ ഏതുമായിട്ടാണു് താങ്കൾക്കു് താദാത്മ്യം തോന്നുന്നതു് ?' ശ്രോതാക്കൾ ചിരിയോടു ചിരി. സർദാർ മൗനമുദ്രിതനായി.

യാത്ര തുടരാൻ സ്വാമി അക്ഷമനായി. ഹിന്ദുരാജാക്കന്മാരുടേയും മുഗൾഭരണാധിപന്മാരുടേയും മഹിതോദാരമായ സ്മരണകളാൽ വിളങ്ങുന്ന ആജ്മീറിലേയ്ക്കാണു് സ്വാമി അടുത്തതായി പോയതു്. രജപുട്ടാണയിലെ ഒരു പ്രധാന സുഖവാസകേന്ദ്രമാണു മൗണ്ടു് ആബു. അവിടത്തെ ദിൽവാരക്ഷേത്രം ശില്പകലാകൗശലത്തിനും മനോഹാരിതയ്ക്കും പുകൾപെററതാണു്. 1891-ലെ വേനൽ

കാലത്തു് മൗണ്ട് ആബുവിലാണു് സ്വാമിയെ നാമിനി കാണുന്നതു്.

പലരും സ്വാമിയാൽ ആകൃഷ്ടരായി. അനുയായികളുമൊന്നിച്ചു സ്വാമി സായന്തനവേളയിൽ നടക്കാൻ പോകാറുണ്ടു്. ഒരു ദിവസം അവർ ബെയ്‌ലിവീഥിയിൽക്കൂടി നടക്കുകയായിരുന്നു. ചുററുമുള്ള മനോഹരദൃശ്യം കാണാൻ ഏററവും പററിയ സ്ഥാനമാണിതു്. അതിനുതാഴെ വിശാലമായ മൗണ്ട് ആബു തടാകം. സ്വാമിയും കൂട്ടരും നടപ്പാത വിട്ടു് അവിടെക്കിടന്ന കല്ലിൻകൂട്ടത്തിൽ ചെന്നിരിപ്പായി. സ്വാമി പാട്ടുപാടാൻ ആരംഭിച്ചു. അതു പല മണിക്കൂർ നീണ്ടുനിന്നു. സായന്തനസവാരിക്കു പുറപ്പെട്ടിരുന്ന ഏതാനും മാന്യന്മാർ ആ മോഹനഗീതം കേട്ടു ആകൃഷ്ടരായി. ഗായകനെ ഒരു നോക്കു കാണാൻ വേണ്ടി അവർ വളരെ നേരം കാത്തുനിന്നു. ഒടുവിൽ സ്വാമി താഴെ ഇറങ്ങിവന്നപ്പോഴാം അവർ അദ്ദേഹത്തിൻെറ സ്വരമാധുര്യത്തെയും സർവ്വവിസ്മാരകമായ ഗാനത്തെയും അനുമോദിച്ചു. മൗണ്ട് ആബുവിൽവെച്ചു് വിധി ഖെത്രിമഹാരാജാവിനെ സ്വാമിയുടെ സമീപം കൊണ്ടുവന്നു. അതു് ഉണ്ടായതിങ്ങനെയാണു്: സ്വാമി ഏകാന്തമായ ഒരു ഗുഹയിൽ തപോധ്യാനാദികളിൽ ഏർപ്പെട്ടു താമസിക്കുകയായിരുന്നു. ഒന്നോ രണ്ടോ കരിമ്പടവും ഒരു ജലപാത്രവും ഏതാനും പുസ്തകങ്ങളും മാത്രമായിരുന്നു സ്വാമിയുടെ ആകെ സ്വത്തു്. ഒരു ദിവസം അവിടത്തെ രാജാവിൻെറ വക്കീലായ ഒരു മുസ്സൽമാൻ സ്വാമി താമസിക്കുന്നതിനടുത്തുകൂടി കടന്നുപോകാനും സ്വാമിയെ കാണാനും ഇടയായി. സ്വാമിയുടെ രാജകീയതേജസ്സുകണ്ടു് ആകൃഷ്ടനായി. അദ്ദേഹം സ്വാമിയുമായി സംസാരിച്ചുനോക്കാൻ നിശ്ചയിച്ചു. അല്പനിമിഷത്തെ സംഭാഷണത്തിൽനിന്നും ഈ ഏകാന്തയോഗിയുടെ അദ്ഭുതകരമായ പാണ്ഡിത്യത്തിൻെറയും വിജ്ഞാനത്തിൻെറയും വലിപ്പം ഏതാണ്ടു ഗ്രഹിക്കാൻ വക്കീലിനു കഴിഞ്ഞു; അദ്ദേഹത്തിനു സ്വാമിയോടു് വലിയ സ്നേഹാദരങ്ങളാം തോന്നി. കൂടെക്കൂടെ സ്വാമിയെ സന്ദർശിച്ചുവന്നു. സ്വാമിക്കുവേണ്ടി തനിക്കെന്തെങ്കിലും ചെയ്യാൻ സാധിക്കുമോ എന്നു് വക്കീൽ അദ്ദേഹത്തോടു ചോദിച്ചു. സ്വാമി പറഞ്ഞു: 'നോക്കൂ വക്കീൽ സാഹേബ്, മഴക്കാലം ഇതാ അടുത്തു; ഈ ഗുഹയ്ക്കു വാതിലൊന്നുമില്ല, താങ്കൾക്കു സൗകര്യപ്പെടുമെങ്കിൽ ഇതിനൊരു വാതിൽ വെയ്പിച്ചു തന്നാൽ കൊള്ളാം.' സസന്തോഷം വക്കീൽ പറഞ്ഞു: 'ഈ ഗുഹ തീരെ കൊള്ളുകയില്ല. അങ്ങനുവദിക്കുമെങ്കിൽ, ഞാനൊരു കാര്യം പറയാം: ഞാനിവിടെ ഒററയ്ക്കു് ഒരു നല്ല ബംഗ്ലാവിലാണു് താമസിക്കുന്നതു്. അങ്ങു് എൻെറകൂടെ വന്നു താമസിക്കുന്നപക്ഷം അതു

വലിയൊരു അനുഗ്രഹമായി ഞാൻ കരുതും.' സ്വാമി അങ്ങനെ യാവാമെന്നു സമ്മതിച്ചപ്പോൾ വക്കീൽ പറഞ്ഞു: 'പക്ഷേ, ഞാനൊരു മുസ്സൽമാനാണ്. അങ്ങയുടെ ആഹാരത്തിനു ഞാൻ തീർച്ചയായും വേറെ ഏർപ്പാടു ചെയ്തുകൊള്ളാം.' അതൊന്നും ഗണ്യമാക്കാതെ സ്വാമി വക്കീലിന്റെ ബംഗ്ലാവിലേയ്ക്കു താമസം മാററി. വക്കീലിൽക്കൂടിയും അദ്ദേഹത്തിന്റെ സ്നേഹിതന്മാരായ ഉദ്യോഗസ്ഥന്മാരിൽക്കൂടിയും പലരും സ്വാമിയുടെ സ്നേഹിതരായിത്തീന്നു. അക്കൂട്ടത്തിൽ കോട്ടാ മഹാറാവുവിന്റെ വക്കീലും മന്ത്രി ഠാക്കൂർ ഫത്തേസിങ്ങും ഉൾപ്പെട്ടിരുന്നു. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ ആതിഥേയൻ, ഖെത്രി മഹാരാജാവിന്റെ പ്രൈവററ് സെക്രട്ടറിയായ മുൻഷി ജഗൻ മോഹൻലാലിനെ സ്വാമിയെ കാണാനായി ക്ഷണിച്ചു. അദ്ദേഹം വന്നപ്പോൾ സ്വാമി ഒരു കൗപീനം മാത്രം ധരിച്ചുകൊണ്ടു കിടന്നു ഉറങ്ങുകയായിരുന്നു. ഉറങ്ങുന്ന സന്ന്യാസിയെക്കണ്ടു്, 'ഓ, ഇതു് കള്ളന്മാരുടെയും തെമ്മാടികളുടെയും കൂട്ടത്തിൽപ്പെട്ട സാധാരണ ഒരു ഭിക്ഷാംദേഹി' എന്നു വിചാരിച്ചു. സ്വാമി ഉടൻതന്നെ ഉണന്നു. ജഗൻമോഹൻലാൽ ഏതാണ്ടു് ആദ്യം തന്നെ പറഞ്ഞതിതാണ്; 'ആട്ടെ സ്വാമിജി, അങ്ങൊരു ഹിന്ദുസന്ന്യാസി. എന്നിട്ടു് മുസ്സൽമാന്റെകൂടെ താമസിക്കുന്നതെങ്ങനെയാണ്? അങ്ങയുടെ ആഹാരം പലപ്പോഴും അയാൾ തൊട്ടുവെന്നുവരുമല്ലോ.' ഈ ചോദ്യം കേട്ടു ചൊടിച്ചുകൊണ്ടു് സ്വാമി പറഞ്ഞു: 'സർ, എന്താണു് നിങ്ങൾ പറയുന്നതു്? ഞാനൊരു സന്ന്യാസി. നിങ്ങളുടെ വർണ്ണവ്യവസ്ഥകൾക്കൊക്കെ അതീതനാണു് ഞാൻ. ഒരു തോട്ടിയുടെക്കൂടെയും എനിക്കു് ആഹാരം കഴിക്കാം. എനിക്കു് ഈശ്വരനെ ഭയമില്ല; അദ്ദേഹമിതു് അനുവദിക്കുന്നു. ശാസ്ത്രങ്ങളെ എനിക്കു പേടിയില്ല; അവ ഇതിനെ അനുമോദിക്കുന്നു. പക്ഷേ എനിക്കു് നിങ്ങളെപ്പോലെയുള്ളവരെയും നിങ്ങളുടെ സമുദായത്തെയും പേടിയാണു്. നിങ്ങൾക്കു് ഈശ്വരനെക്കുറിച്ചും ശാസ്ത്രങ്ങളെക്കുറിച്ചും ഒന്നും അറിഞ്ഞുകൂടാ. ഞാൻ സർവ്വത്ര ബ്രഹ്മത്തെ കാണുന്നു, അതിനീചമായ പ്രാണിയിലുംകൂടി പ്രകടമായി കാണുന്നു. ഉച്ചമോ നീചമോ ആയി എനിക്കു യാതൊന്നുമില്ല. ശിവ ശിവ !' ഒരു ദിവ്യദീപ്തി അദ്ദേഹത്തിന്റെ ചുററും പ്രകാശിച്ചു. ജഗൻമോഹൻലാൽ നിശ്ശബ്ദനായി. എന്തായാലും മഹാരാജാവു് ഈ സ്വാമിയുമായി പരിചയപ്പെടണം എന്നു് ജഗൻമോഹൻ ആഗ്രഹിച്ചു. അദ്ദേഹം സ്വാമിയെ മഹാരാജാവിന്റെ കൊട്ടാരത്തിലേയ്ക്കു ക്ഷണിച്ചു. 'ശരി, ഞാൻ മററന്നാൾ വരാം.' എന്നു് അതിനു സ്വാമി മറുപടിയും നല്കി; കൊട്ടാരത്തിൽ മടങ്ങിയെത്തിയപ്പോൾ ജഗൻ

മോഹൻലാൽ നടന്നതെല്ലാം അതേപടി മഹാരാജാവിനെ പറഞ്ഞു കേൾപ്പിച്ചു. സ്വാമിയെ കാണാൻ ഉത്കണ്ഠിതനായ മഹാരാജാവു് താൻതന്നെ അങ്ങോട്ടുപോയി കണ്ടുകൊള്ളാമെന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ സ്വാമി തത്ക്ഷണം കൊട്ടാരത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ മഹാരാജാവു് അദ്ദേഹത്തെ ഹാർദ്ദമായി സ്വാഗതംചെയ്തു. പതിവുള്ള ആചാരോപചാരങ്ങൾക്കുശേഷം മഹാരാജാവു ചോദിച്ചു: 'സ്വാമിജി, എന്താണു ജീവിതം?' സ്വാമി ഉത്തരമരുളി: 'അടിച്ചമർത്താൻ വെമ്പുന്ന പരിതഃസ്ഥിതിയിൽ ഒരു ജീവിയുടെ വികസനവും ഉത്കർഷവുമാണു് ജീവിതം.' സ്വാമിയുടെ ത്യാഗവും ക്ലേശവും നിറഞ്ഞ ജീവിതം ഈ നിർവ്വചനത്തെ വികാരനിർഭരവും അന്വർത്ഥവുമാക്കി. ഉത്തരം കേട്ടു മതിപ്പു തോന്നിയ മന്നൻ പിന്നെയും ചോദിച്ചു: 'ശരി സ്വാമിജി, അപ്പോൾ വിദ്യാഭ്യാസം എന്നാലെന്തു്?' ഏതാനും ആശയങ്ങളുമായുള്ള മസ്തിഷ്കത്തിന്റെ സമ്പർക്കമാണു് വിദ്യാഭ്യാസം എന്നുവേണം പറയാൻ,' എന്നായിരുന്നു സ്വാമി അതിനു നല്കിയ പ്രത്യുത്തരം. ഈ ഉത്തരത്തെ വിശദീകരിച്ചുകൊണ്ടു്, ആശയങ്ങൾ സഹജവാസനയാകുന്നതുവരെ അവയെ ഒരുവന്റെ യഥാർത്ഥവും സാരവത്തുമായ സമ്പാദ്യമായി കണക്കാക്കിക്കൂടാ, എന്നും അദ്ദേഹം പറയുകയുണ്ടായി. പിന്നെ അദ്ദേഹം മഹാരാജാവിനെ ശ്രീരാമകൃഷ്ണന്റെ ജീവിതചരിത്രം പറഞ്ഞുകേൾപ്പിച്ചു. സത്യദർശനത്തിനുള്ള തീവ്രകാതരതയോടെ മഹാരാജാവു് സ്വാമിയുടെ അമൃതായമാനമായ അദ്ധ്യാത്മവാണികൾ സശ്രദ്ധം സോത്കണ്ഠം ശ്രവിച്ചു.

പലനാൾ മഹാരാജാവു് സ്വാമിയുടെ അരുൾമൊഴികൾ ശ്രവണം ചെയ്തു; അതു കഴിഞ്ഞു് തന്നോടൊന്നിച്ചു ഖെത്രിക്കു പോകാൻ അദ്ദേഹം സ്വാമിയെ ക്ഷണിച്ചു. അല്പമൊന്നാലോചിച്ചശേഷം സ്വാമി സമ്മതം നല്കി. കുറെ ദിവസങ്ങൾ കഴിഞ്ഞു് രാജാവും പരിവാരങ്ങളും തീവണ്ടിയിൽ ജയ്പ്പൂർക്കു് പുറപ്പെട്ടു. സ്വാമിയും ആ സംഘത്തിൽ ചേർന്നു. ജയ്പ്പൂരിൽനിന്നും ഖെത്രിക്കുള്ള തൊണ്ണൂറു മൈൽ ദൂരം സഞ്ചരിച്ചതു് ഒരു രാജകീയവാഹനത്തിലാണു്. ഖെത്രിയിലെത്തി കുറച്ചുദിവസം കഴിഞ്ഞു് സ്വാമി മഹാരാജാവിനു് മന്ത്രോപദേശം നല്കി. എന്തൊരു അദ്ഭുതശിഷ്യൻ! ഭക്തിനമ്രനായി ഗുരുസമക്ഷം വീണു വണങ്ങിയിരുന്ന ആ ശിഷ്യനിൽ നിന്നും, അദ്ദേഹത്തിന്റെ പ്രജകളുടെ ഉന്നമനത്തിനായി ഗുരു പലതും പ്രതീക്ഷിച്ചിരുന്നു. പില്ക്കാലത്തു് അമേരിക്കയിൽനിന്നും സ്വാമി തന്റെ പ്രവർത്തനത്തിന്റെ പുരോഗതിയെക്കുറിച്ചു് ഈ ശിഷ്യനെ അറിയിച്ചുകൊണ്ടിരുന്നു; മാത്രമല്ല, മനോഹരങ്ങളായ കത്തുകൾ എഴുതി അദ്ദേഹത്തെ ധന്യനാക്കുകയും ചെയ്തു.

അദ്ധ്യയനാദ്ധ്യാപനങ്ങളിലേപ്പെട്ടും ആത്മനിഷ്ഠമായ ജീവിതം നയിച്ചും സ്വാമി മഹാരാജാവിൻെറ കൂടെ പല ആഴ്ച കഴിച്ചു. രാജകൊട്ടാരത്തിലെങ്കിലും, സ്വാമി, സർവ്വദാ ആത്മചിന്ത ചെയ്തും ഗുരുപാദങ്ങരം സ്മരിച്ചും തപോനിഷ്ഠനായിത്തന്നെ ജീവിച്ചു. കൊട്ടാരത്തിൽവെച്ച് സ്വാമി പണ്ഡിതനാരായണദാസനുമായി പരിചയപ്പെട്ടു; അദ്ദേഹം അക്കാലത്തു രജപുട്ടാണയിലെ അതിപ്രസിദ്ധനായ സംസ്കൃതവ്യാകരണപണ്ഡിതനായിരുന്നു. ഇതൊരു നല്ല അവസരമാണല്ലൊ എന്നു കരുതി, സ്വാമി താൻ ജയ്പ്പൂരിൽ വെച്ചാരംഭിച്ച പാണിനിസൂത്രങ്ങരംക്കുള്ള പാതഞ്ജലമഹാഭാഷ്യത്തിൻെറ അദ്ധ്യയനം തുടരാൻ നിശ്ചയിച്ചു. സ്വാമിയെ പഠിപ്പിക്കാൻ പണ്ഡിതനു വളരെ സന്തോഷമായിരുന്നു. പ്രഥമദിവസത്തെ പാഠം കഴിഞ്ഞപ്പോരം പണ്ഡിതൻ പറഞ്ഞു: 'സ്വാമിജി, അങ്ങയെപ്പോലുള്ള ഒരു വിദ്യാർത്ഥിയെ അത്ര എളുപ്പമൊന്നും കണ്ടുകിട്ടുകയില്ല!' തലേന്നാരം പഠിപ്പിച്ച ഒരു നീണ്ട പാഠത്തെക്കുറിച്ച് പണ്ഡിതൻ ഒരു ദിവസം സ്വാമിയോടു ചോദ്യം ചോദിച്ചു. സ്വാമി പാഠം അതേപടി വള്ളി പുള്ളി വിടാതെ മുഴവൻ ചൊല്ലിക്കേരംപ്പിച്ചു; എന്നു മാത്രമല്ല, സ്വന്തമായ വ്യാഖ്യാനങ്ങരം നല്കുകയും ചെയ്തു. ഇതുകേട്ട് പണ്ഡിതൻ ആശ്ചര്യസ്തബ്ധനായിപ്പോയി. കുറച്ചു ദിവസം കഴിഞ്ഞപ്പോരം ശിഷ്യൻെറ ചോദ്യങ്ങരംക്കു ശിഷ്യൻതന്നെ ഉത്തരം പറയേണ്ട ഘട്ടം വന്നു. അപ്പോരം പണ്ഡിതൻ പറഞ്ഞു: 'സ്വാമിജി, അങ്ങയെ പഠിപ്പിക്കാൻ ഇനിയൊന്നുമില്ല. എനിക്കറിയാവുന്നതൊക്കെ ഞാനങ്ങയെ പഠിപ്പിച്ചുകഴിഞ്ഞു; അങ്ങ് അവ ഗ്രഹിക്കുകയും ചെയ്തിരിക്കുന്നു.' സ്വാമി പണ്ഡിതനെ സാദരം വന്ദിച്ച് തനിക്കു ചെയ്ത ഉപകാരത്തിനു നന്ദി പറഞ്ഞു. ശിഷ്യൻ പല കാര്യത്തിലും ആചാര്യൻെറ ആചാര്യനായിത്തീൎന്നു.

ഒരവസരത്തിൽ മഹാരാജാവു ചോദിച്ചു: 'സ്വാമിജി, നിയമമെന്നാൽ എന്താണ്?' 'യാതൊരു സന്ദേഹവും കൂടാതെ സ്വാമി ഉടനടി ഉത്തരം നല്കി: 'നിയമം തികച്ചും ആന്തരമാകുന്നു. അതിനു്, ബാഹ്യമായ നിലനില്പില്ല; ബുദ്ധിയുടെയും അനുഭവത്തിൻെറയും ഒരു പ്രതിഭാസമാണതു്. ഇന്ദ്രിയാനുഭൂതികളെ വകുപ്പുതിരിച്ചു നിയമങ്ങളാക്കിത്തീൎക്കുന്നതു മനസ്സാണു്. അനുഭൂതിക്രമം ആന്തരമാകുന്നു. ഇന്ദ്രിയങ്ങളിൽക്കൂടി കിട്ടുന്ന അറിവും ബുദ്ധിക്ക് അവയോടുണ്ടാകുന്ന പ്രതികരണവുമല്ലാതെ, അടുക്കായും അനുക്രമമായും ഒരു നിയമവുമില്ല. സകലതും സമാനദ്രവ്യമാണെന്നും തുല്യതരംഗങ്ങളാണെന്നും ശാസ്ത്രജ്ഞന്മാർ പറയുന്നു. അനുഭൂതിയും അതിൻെറ വർഗ്ഗീകരണവും ആന്തരപ്രതിഭാസമാകുന്നു. നിയമം സ്വയം സചേതനവും നിരുപാധികചൈതന്യത്തിൽനിന്നു സംഭവിച്ചതു

മാണ്.' ഇങ്ങനെ പ്രസ്താവിച്ചശേഷം സാംഖ്യദർശനം വ്യാഖ്യാനിച്ചു കൊടുക്കുകയും ആധുനികജഡവിജ്ഞാനീയം സാംഖ്യദർശനത്തിൻെറ നിഗമനങ്ങളെ എപ്രകാരം സാധൂകരിക്കുന്നു എന്നു വിശദമാക്കുകയും ചെയ്തു. രാജ്യത്തിനു ശാസ്ത്രീയഗവേഷണത്തിൻെറയും പരിശീലനത്തിൻെറയും ആവശ്യകത ചൂണ്ടിക്കാണിച്ചുകൊണ്ടു്, ശാസ്ത്രപഠനത്തിൽ കൂടുതൽ ശ്രദ്ധചെലുത്താൻ അദ്ദേഹം മഹാരാജാവിനെ പ്രേരിപ്പിച്ചു. ഈ ഉദ്ദേശസാദ്ധ്യത്തിനായി ശാസ്ത്രസംബന്ധമായ ചില പ്രാഥമികപാഠപുസ്തകങ്ങളും പിന്നീടു് ഏതാനും ഉപകരണങ്ങളും വരുത്തി സ്വാമിതന്നെ ഈ രാജശിഷ്യനെ പഠിപ്പിക്കാൻ തുടങ്ങി.

മഹാരാജാവിനു ഗുരുവിനോടു് ഉണ്ടായിരുന്ന ഭക്തി വർണ്ണിക്കാൻ വാക്കില്ല. സ്വാമി ഉറങ്ങാൻ കിടക്കുമ്പോൾ, ശിഷ്യൻ അദ്ദേഹത്തിൻെറ കാൽ തലോടിക്കൊടുക്കും. എന്നാൽ മററുള്ളവരുടെ മുമ്പിൽവെച്ചു് അങ്ങനെയൊന്നും ചെയ്യാൻ സ്വാമി അനുവദിച്ചിരുന്നില്ല, പ്രജകൾക്കു് രാജാവിനോടുള്ള ആദരവിനു് കുറവു വരാൻ അതിടയാക്കിയേക്കുമെന്നു കരുതി.

തനിക്കൊരു പുത്രനില്ലല്ലൊ, രാജ്യത്തിനു് അനന്തരാവകാശിയില്ലല്ലൊ, എന്ന വിചാരംകൊണ്ടു വ്യാകുലനായ മഹാരാജാവു്, തനിക്കു് എന്തു വരം വേണമെങ്കിലും തരാൻ സ്വാമിക്കു് സാധിക്കും എന്ന വിശ്വാസത്തോടെ ഒരു ദിവസം അദ്ദേഹത്തോടു പറഞ്ഞു: 'സ്വാമിജി, എനിക്കൊരു പുത്രനുണ്ടാകാൻ അനുഗ്രഹിച്ചാലും. അങ്ങു് അനുഗ്രഹിച്ചാൽ എൻെറ പ്രാർത്ഥന സഫലമാകുമെന്നതിനു് സംശയമില്ല.' രാജാവിൻെറ ഉത്കണ്ഠ കണ്ടു് അലിവു തോന്നി സ്വാമി അദ്ദേഹത്തെ അനുഗ്രഹിച്ചു.

തൻെറ സമയം മുഴുവൻ സ്വാമി കൊട്ടാരത്തിൽത്തന്നെ കഴിക്കുകയല്ല ചെയ്തതു്; പാവപ്പെട്ട ഭക്തന്മാരുടെ വീടുകളിൽ കൂടെക്കൂടെ പൊയ്ക്കൊണ്ടിരുന്നു. പലപ്പോഴും ഒരു നിർദ്ധനബ്രാഹ്മണനായ പണ്ഡിതശങ്കരലാലൻെറ വീട്ടിലാണു് ഊണു കഴിച്ചിരുന്നതു്. ഖെത്രിനഗരവാസികൾക്കെല്ലാം സ്വാമിയോടു വലിയ സ്നേഹാദരങ്ങളായിരുന്നു; ഏററവും ഏഴയായ ശിഷ്യനെപ്പോലും മഹാരാജാവിനോടുള്ള അത്ര സ്നേഹത്തോടും വാത്സല്യത്തോടും കൂടിയാണു സ്വാമി സ്വീകരിച്ചിരുന്നതു്.

ഇങ്ങനെ പ്രജകളുടെയും രാജാവിൻെറയും കണ്ണിലുണ്ണിയായി, അവർക്കു് പല കാര്യങ്ങളിലും ഉപദേശങ്ങൾ നല്കിയും അവരെ അനുഗ്രഹിച്ചും സ്വാമി കുറച്ചുകാലം ഖെത്രിയിൽ ചെലവഴിച്ചു. എന്നാൽ വീണ്ടും സ്വതന്ത്രനായി, അനാസക്തനായി സഞ്ചരിക്കാനുള്ള ആഗ്രഹം പ്രബലമായി. അതിനാൽ അഹമ്മദബാദിലേയ്ക്കു പോകുന്നതായിട്ടാണു് നാമിനി സ്വാമിയെ കാണുന്നതു്.

## ബോംബെ സംസ്ഥാനത്തിൽ

ചരിത്രപ്രസിദ്ധമായ അഹമ്മദബാദിൽ പലനാൾ ഭിക്ഷയുമെടുത്തു് ചുററിനടന്നശേഷം, സ്വാമി അവിടത്തെ ജില്ലാസബ്ജഡ്ജിയായ ശ്രീമാൻ ലാൽശങ്കർ ഉമിയാശങ്കറിൻെറ ഗൃഹത്തിൽ അതിഥിയായി സ്വാഗതം ചെയ്യപ്പെട്ടു. അവിടെ താമസിക്കുന്നതിനിടയിൽ നഗരത്തിലും പരിസരങ്ങളിലുമുള്ള ചരിത്രപ്രധാനങ്ങളായ സ്ഥലങ്ങൾ സ്വാമി പോയി കണ്ടു. പഴയകാലത്തു് ഗുജറാത്തിലെ സുൽത്താന്മാരുടെ തലസ്ഥാനവും ഇന്ത്യയിലെ അതിമനോഹരനഗരങ്ങളിലൊന്നും ആയിരുന്നു അഹമ്മദബാദ്. ചേതോഹരങ്ങളായ ജൈനമന്ദിരങ്ങളും, മഹമ്മദീയസംസ്കാരത്തിൻെറ പ്രതീകങ്ങളായി വിലസുന്ന പള്ളികളും ശവകുടീരങ്ങളും, സ്വാമിയെ അത്യധികം ആകർഷിച്ചു. അവിടെ അനേകം ജൈനമതപണ്ഡിതന്മാരുണ്ടായിരുന്നു. അവരിൽനിന്നും അവരുടെ മതത്തെക്കുറിച്ചു കൂടുതൽ ഗ്രഹിക്കാൻ സ്വാമിക്കു സാധിച്ചു. കുറച്ചുദിവസം കഴിഞ്ഞു് അദ്ദേഹം വാധ്വാനിലേയ്ക്കു പോയി.

വാധ്വാനിൽനിന്നു ലിംബ്ഡിയിലേയ്ക്കാണു് സ്വാമി പിന്നെ പോയതു്. പരുത്തിക്കൃഷിക്കു പേരു കേട്ട ലിംബ്ഡി സംസ്ഥാനത്തിലെ പ്രധാനപട്ടണമാണിതു്. ഇവിടെ മാധുകരീ ഭിക്ഷയെടുത്തു് ആഹാരം കഴിച്ചും ഇടം കിട്ടുന്നിടത്തു കിടന്നുറങ്ങിയും ജീവിച്ചു. പട്ടണത്തിലെത്തി അന്വേഷിച്ചപ്പോൾ സന്ന്യാസിമാർ താമസിക്കുന്ന ഒരു സ്ഥലം ഉണ്ടെന്നു കേട്ടു, അതൊരു വിജനസ്ഥാനത്തായിരുന്നു. അവിടത്തെ സാധുക്കൾ അദ്ദേഹത്തെ സ്വാഗതം ചെയ്യുകയും എത്രകാലം വേണമെങ്കിലും അവിടെ താമസിച്ചുകൊള്ളാൻ അനുവദിക്കുകയും ചെയ്തു. സ്ഥലത്തിൻെറ ഗുണദോഷങ്ങളെക്കുറിച്ചു സ്വാമിക്കു് യാതൊരറിവും ഉണ്ടായിരുന്നില്ല. അവിടെ താമസം തുടങ്ങി കുറച്ചു ദിവസമായപ്പോൾ മനസ്സിലായി അവിടത്തെ താമസക്കാർ ഇന്ദ്രിയാരാധകന്മാരായ ഒരു തരം അധഃപതിച്ച വർഗ്ഗക്കാരാണെന്നു്. അദ്ദേഹത്തിനു് സംഭ്രമമായി. അടുത്ത മുറിയിൽനിന്നും സ്ത്രീകളുടെയും പുരുഷന്മാരുടെയും പ്രാൎത്ഥനകളും മന്ത്രോച്ചാരണങ്ങളും കേൾക്കാമായിരുന്നു. ഉടനടി സ്ഥലം വിടാനാണു് അദ്ദേഹം ആലോചിച്ചതു്. പക്ഷേ, അതിനു ശ്രമിച്ചപ്പോൾ കാണാം മുറി പുറത്തുനിന്നു പൂട്ടിയിരിക്കുന്നു. തന്നെ പുറത്തുവിടാതെ ഒരുവൻ കാവലും നില്ക്കുന്നു. ആ സമ്പ്രദായത്തിലെ പുരോഹിതപ്രധാനി സ്വാമിയെ വിളിച്ചു

വരുത്തി പറഞ്ഞു: 'അങ്ങ് തേജസ്വിയായ ഒരു സാധുവാകുന്നു. അനേകവർഷമായി അങ്ങ് ബ്രഹ്മചര്യം അനുഷ്ഠിക്കുന്നു എന്നുള്ളതു വ്യക്തമാണ്. അങ്ങയുടെ ദീർഘതപസ്സിൻെറ ഫലം ഞങ്ങൾക്കു തരണം. ചില വിശേഷസാധനകൾ അനുഷ്ഠിക്കാൻവേണ്ടി ഞങ്ങൾ അങ്ങയുടെ ബ്രഹ്മചര്യത്തിനു ഭംഗം വരുത്താൻ പോവുകയാണ്; അതുവഴി ഞങ്ങൾക്ക് ചില അലൗകികസിദ്ധികൾ കൈവരും.' ഉള്ളിൽ പരിഭ്രാന്തനായിരുന്നെങ്കിലും സ്വാമി തൻെറ മനസ്സിൻെറ സമനില തെററാൻ ഇട കൊടുത്തില്ല. ഇതൊരു നേരമ്പോക്കുമാത്രമാണെന്ന രീതിയിൽ ഉത്കണ്ഠയൊന്നും പ്രകാശിപ്പിക്കാതെ അദ്ദേഹം കഴിച്ചുകൂട്ടി. സ്വാമിയുടെ ആരാധകരിൽ, അദ്ദേഹത്തെ കൂടെക്കൂടെ കാണാൻ വരാറുള്ള ഒരു കുട്ടിയുണ്ടായിരുന്നു. തൻെറ നില വിവരിച്ചുകൊണ്ടും സഹായമഭ്യർത്ഥിച്ചുകൊണ്ടും ഒരു കുറിപ്പ് സ്വാമി ആ ബാലൻവശം അവിടത്തെ ഠാക്കൂർ സാഹേബ്ബിനു് കൊടുത്തയച്ചു. ബാലൻ കുറിപ്പുംകൊണ്ട് ഓടി കൊട്ടാരത്തിലെത്തി അതു് രാജാവിൻെറ കയ്യിൽത്തന്നെ കൊടുത്തു. രാജാവ് ഉടനടി തൻെറ അംഗരക്ഷകരിൽ ചിലരെ സ്വാമിയെ മോചിപ്പിക്കാനയച്ചു. അതിനുശേഷം രാജാവിൻെറ അപേക്ഷപ്രകാരം സ്വാമി അരമനയിൽത്തന്നെ താമസമാക്കി. അവിടെ താമസിച്ചുകൊണ്ടിരിക്കുമ്പോൾ സ്ഥലത്തെ പലേ പണ്ഡിതന്മാരുമായി സ്വാമി സംസ്കൃതത്തിൽ അനേകം ചർച്ചകൾ നടത്തി. പുരി ഗോവർദ്ധനമഠത്തിലെ അന്നത്തെ ശങ്കരാചാര്യസ്വാമികൾ ഇതിനു് ഒരു ദൃക്സാക്ഷിയായിരുന്നു. സ്വാമിയുടെ പാണ്ഡിത്യവും മനോവിശാലതയും കണ്ട് ആചാര്യർ ആശ്ചര്യപ്പെട്ടു. ലിംബ്ഡിയിൽ കുറച്ചുനാൾ കഴിച്ചശേഷം സ്വാമി ജൂനാഗഡിലേയ്ക്കു പുറപ്പെട്ടു. അവിടത്തെ രാജാവിൻെറ സ്നേഹിതന്മാർക്കും വേറെ പലർക്കും പരിചായകക്കത്തുകളോടു കൂടിയാണ് സ്വാമി യാത്രയായതു്. വളരെ കരുതലോടുകൂടി മാത്രമേ ഒററയ്ക്കു സഞ്ചരിക്കാവൂ എന്ന് ലിംബ്ഡിയിലെ രാജാവ് സ്വാമിയോടു പ്രത്യേകം പറഞ്ഞിരുന്നു. അവിടെവെച്ചുണ്ടായ ആ ഭയങ്കരാനുഭവത്തിനുശേഷം താമസസ്ഥലം തെരഞ്ഞെടുക്കുന്നതിലും താൻ പരിചയപ്പെടുന്ന ആളുകളെ സംബന്ധിച്ചും സ്വാമി വളരെ ശ്രദ്ധ പതിപ്പിച്ചിരുന്നു.

ജൂനാഗഡിലേയ്ക്കു പോകുന്ന വഴി, ലിംബ്ഡിയിലെ ഠാക്കൂർസാഹേബ്ബിൻെറ പരിചായകക്കത്തുകളോടുകൂടി സ്വാമി ഭവനഗരവും സിഹോറും സന്ദർശിച്ചു. ജൂനാഗഡിൽ എത്തി സ്വാമി അവിടത്തെ ദിവാനായ ബാബു ഹരിദാസ് വിഹാരിദാസിൻെറ അതിഥിയായി. ദിവാന് സ്വാമിയോട് അത്യധികം സ്നേഹാദരങ്ങൾ ഉളവായി. അദ്ദേഹവും അവിടത്തെ ഉയർന്ന ഉദ്യോഗസ്ഥന്മാരെല്ലാവരും

ദിവസവും സ്വാമിയുടെ അടുത്തെത്തി രാത്രി വളരെ ഇരുട്ടുന്നതുവരെ ഓരോ കാര്യങ്ങൾ ചർച്ച ചെയ്തുപോന്നു.

ജൂനാഗഡിൽവെച്ചു നടത്തിയ സംഭാഷണങ്ങൾക്കിടയിൽ സ്വാമി യേശുക്രിസ്തുവിനെക്കുറിച്ച് സംസാരിക്കുകയുണ്ടായി. അക്കൂട്ടത്തിൽ, മദ്ധ്യേഷ്യയും പശ്ചിമേഷ്യയും, ജനതകൾ തമ്മിലുള്ള ആശയവിനിമയകേന്ദ്രങ്ങളായിരുന്ന വസ്തുതയും ആ വഴിക്കുകൂടി ഹിന്ദുമത തത്ത്വങ്ങൾ പാശ്ചാത്യദേശങ്ങളിൽ പ്രചരിച്ചതും അവരുടെ മതപരമായ ചിന്താഗതിയുടെമേൽ വലിയ സ്വാധീനം ചെലുത്തിയതും അഭിമാനപുരസ്സരം സ്വാമി വിശദീകരിച്ചു. ഇന്ത്യയുടെ സ്വന്തം സംസ്കാരത്തിൻെറ ചരിത്രപരമായ മൂല്യങ്ങളും, ലോകമെങ്ങും അദ്ധ്യാത്മതത്ത്വങ്ങൾ പ്രചരിപ്പിക്കുന്നതിൽ ഇന്ത്യയ്ക്കു ലഭിച്ചിട്ടുള്ള പരിചയസമ്പത്തിൻെറ അമൂല്യമഹിമയും, അദ്ദേഹം അവൎക്കു വെളിപ്പെടുത്തിക്കൊടുത്തു. ദക്ഷിണേശ്വരത്തിലെ യോഗിയുടെ ജീവിതകഥയും, അദ്ദേഹത്തിൻെറ അനേകം ഉപദേശങ്ങൾ ഉദ്ധരിച്ച് ഉദാഹരിച്ചുകൊണ്ട്, സ്വാമി അവരെ പറഞ്ഞുകേൾപ്പിച്ചു. ഇങ്ങനെയാണ് അങ്ങകലെയുള്ള ആ സംസ്ഥാനത്തിലെ ജനങ്ങൾ ശ്രീരാമകൃഷ്ണനെക്കുറിച്ചു കേൾക്കാനും അദ്ദേഹത്തിൻെറ ഉപദേശങ്ങളുടെ മേന്മ മനസ്സിലാക്കാനും ഇടയായത്.

പൗരാണികസ്മാരകങ്ങളും നഷ്ടശിഷ്ടങ്ങളും സന്ദൎശിക്കുന്നതിൽ സദാ തല്പരനായിരുന്ന സ്വാമിക്ക് ഇവിടെ അവയെക്കുറിച്ചു പഠിക്കുന്നതിനു വേണ്ടത്ര സൗകര്യം ലഭിച്ചു. നഗരത്തിൽനിന്നും ഏതാനും മൈൽ അകലെ മൗണ്ട് ഗിർണാർ ഉള്ളതു കാരണം, ജൂനാഗഡ് ചരിത്രപ്രധാനമായ ഒരു സ്ഥലമെന്നതുപോലെ ഒരു തീൎത്ഥാടനകേന്ദ്രവുമാണ്. ഹിന്ദുക്കൾക്കും ജൈനന്മാൎക്കും ബൗദ്ധന്മാൎക്കും പവിത്രങ്ങളായ ആരാധനാകേന്ദ്രങ്ങൾ ഇവിടെയുണ്ട്. അനേകം മനോഹരങ്ങളായ മുസ്ലീംദേവാലയങ്ങളും ശവകുടീരങ്ങളും ഉണ്ടിവിടെ. ഹൈന്ദവാവശിഷ്ടങ്ങളിൽ, പല കാലങ്ങളിലായി പലേ സന്ന്യാസസമ്പ്രദായക്കാരാൽ തങ്ങളുടെ ആവാസമായി ഉപയോഗിക്കപ്പെട്ടുപോന്നിട്ടുള്ളതും ഖാപ്ര ഖോദിയ എന്നറിയപ്പെടുന്നതുമായ ഗുഹകളാണ് ഒരുപക്ഷേ ഏററവും ശ്രദ്ധാൎഹമായത്. സ്വാമി അവയെല്ലാം സന്ദൎശിച്ചു. എന്നാൽ, ഇന്ത്യയിലെ വിവിധമത വിശ്വാസികൾക്കും പവിത്രമായ മൗണ്ട് ഗിർണാറാണ് അദ്ദേഹത്തെ കൂടുതൽ ആകൎഷിച്ചത്. സാധനചെയ്യാനുള്ള തീവ്രാവേശത്താൽ പ്രേരിതനായി അദ്ദേഹം ധ്യാനത്തിൽ മുഴുകിയിരിക്കാൻ ഒരു ഏകാന്തഗുഹ കണ്ടുപിടിച്ചു. ഏതാനും ദിവസങ്ങൾക്കുശേഷം പൂൎവ്വാധികം ഉന്മേഷത്തോടെ അദ്ദേഹം സ്നേഹിതന്മാരുടെ അടുക്കൽ

മടങ്ങിയെത്തി. അധികം താമസിയാതെ, സഞ്ചാരം തുടരാനുള്ള ആഗ്രഹം ജനിച്ചു. അതനുസരിച്ച് ജൂനാഗഡിലെ സ്നേഹിതന്മാരോടു യാത്ര പറഞ്ഞു് ഭുജിയലേയ്ക്കു യാത്രയായി. ഭുജിലെ പല ഉയർന്ന ഉദ്യോഗസ്ഥന്മാരുടെപേക്കം പരിചായകക്കത്തുകൾ ജൂനഗാഡിലെ ദിവാൻ സ്വാമിക്കു നല്കിയിരുന്നു.

ത്യാഗജീവിതം വരിച്ച ഒരു സന്ന്യാസി രാജകൊട്ടാരങ്ങളിലും മന്ത്രിമന്ദിരങ്ങളിലും ഇങ്ങനെ കാലം കഴിക്കുന്നതു് ശരിയാണോ എന്നു സംശയം തോന്നാം. പലരും അതിനു സ്വാമിയെ നിശിതമായി വിമർശിക്കുകയും ചെയ്യുകയുണ്ടായി; ചിലർ അദ്ദേഹത്തോടു തന്നെ നേരിട്ടു് ഇക്കാര്യം ചോദിച്ചിട്ടുമുണ്ടു്. മഹാരാജാക്കന്മാരുടെ മേൽ സ്വാധീനം ചെലുത്തി, അവരുടെ ശ്രദ്ധ മതപരമായ കാര്യങ്ങളിലേയ്ക്കു തിരിച്ച് അവരെ സ്വധർമ്മാനുഷ്ഠാനത്തിൽ പ്രതിഷ്ഠിതരാക്കുകയും തദ്വാരാ പ്രജകളുടെ ക്ഷേമാഭ്യുദയങ്ങളിൽ അവരെ തല്പരരാക്കുകയുമാണു് തന്റെ ഉദ്ദേശം എന്നു് സ്വാമി അതിനു സമാധാനം നല്കി. പ്രജകളുടെ ക്ഷേമവും സംതൃപ്തിയും പുരോഗതിയും ഈ മഹാരാജാക്കന്മാരെ ആശ്രയിച്ചാണിരുന്നതു്. വിശാലാശയങ്ങൾ ഉൾക്കൊള്ളുന്ന പരിഷ്കാരങ്ങൾ നടപ്പാക്കുക, കൂടുതൽ മെച്ചപ്പെട്ട വിദ്യാഭ്യാസപദ്ധതികൾ ഏർപ്പെടുത്തുക, പൊതുജനോപകാരപ്രദങ്ങളായ ധർമ്മസ്ഥാപനങ്ങൾ നടത്തുക എന്നിവക കാര്യങ്ങളൊക്കെ മഹാരാജാക്കന്മാർക്കേ ചെയ്യാൻ കഴിയുമായിരുന്നുള്ളു. 'അനേകായിരം ആളുകളുടെ യോഗക്ഷേമങ്ങളുടെ നിയന്ത്രണവും സമ്പത്തും സ്വാധീനത്തിലുള്ളവരെ എന്റെ ആദർശങ്ങൾ സ്വീകരിപ്പിക്കാൻ കഴിഞ്ഞാൽ അത്രയും വേഗത്തിൽ എന്റെ ഉദ്ദിഷ്ടലക്ഷ്യം നടപ്പിലാകും. ഒരു മഹാരാജാവിനെ എന്റെ വശത്താക്കിയാൽ, പരോക്ഷമായിട്ടു് എനിക്കു് ആയിരക്കണക്കിനാളുകൾക്കു പ്രയോജനം ചെയ്യാൻ സാധിക്കും.' ഈ ഉദ്ദേശത്തോടുകൂടി ഇടയ്ക്കു സ്വാമി തനി പരിവ്രാജകജീവിതം വിട്ടു് ചില രാജകൊട്ടാരങ്ങളിൽ താമസിച്ചിരുന്നു. ഒരുനാൾ മഹാരാജാവിനോടൊരുമിച്ച് ഉദ്യാനത്തിൽ അദ്ദേഹം ഉലാത്തുന്നതു കാണാം; അല്ലെങ്കിൽ അദ്ദേഹത്തോടൊപ്പം വണ്ടിയിൽ സവാരിപോകുന്നതു കാണാം. ഒരു പക്ഷേ അടുത്ത നാൾ പൊടി പാറുന്ന പാതയിൽക്കൂടി കാൽനടയായി ഏതെങ്കിലും പാവപ്പെട്ട ഭക്തന്റെ കുടിലിലേയ്ക്കു പോകുന്നതും കാണാം.

ഭുജിൽ ദിവാന്റെ കൂടെയാണു് സ്വാമി താമസിച്ചതു്. സ്വാമിജിയുടെ അനിതരസാധാരണമായ മേധാശക്തി, സൗമ്യഭാവം, അതിഗഹനവിഷയങ്ങൾ അതിസരളമായി പറഞ്ഞുമനസ്സിലാക്കാനുള്ള കഴിവു് എന്നിവയെക്കുറിച്ചു് ദിവാൻ, കുറെക്കൊല്ലങ്ങൾക്കുശേഷം അദ്ദേഹത്തെ സന്ദർശിച്ച സ്വാമിയുടെ ഒരു ശിഷ്യനോടു

പറയുകയുണ്ടായി. ജനസാമാന്യത്തിനിടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കേണ്ടതിൻെറ ആവശ്യകതയെക്കുറിച്ചും, രാജ്യത്തിൻെറ വ്യാവസായികവും കാർഷികവും ആത്ഥികവുമായ പ്രശ്നങ്ങളെക്കുറിച്ചും, ജൂനാഗഡിലെ ദിവാനുമായി നടത്തിയമാതിരി ഇവിടത്തെ ദിവാനുമായും സ്വാമി നീണ്ട ചർച്ചകഠം നടത്തി. ദിവാൻ സ്വാമിയെ കച്ചിലെ മഹാരാജാവുമായി പരിചയപ്പെടുത്തി. അവർ തമ്മിൽ ദീഘസംഭാഷണങ്ങഠം നടന്നു; മഹാരാജാവിനു സ്വാമിയിൽ വളരെ സ്നേഹാദരങ്ങഠം ജനിച്ചു.

പതിവുപോലെ സ്വാമി, സമീപസ്ഥിതങ്ങളായ തീർത്ഥാടനകേന്ദ്രങ്ങളിലേയ്ക്കു്, സാധാരണതീത്ഥാടകരും മററു സന്ന്യാസിമാരുമൊന്നിച്ചു് തീത്ഥയാത്ര ചെയ്തു; തദ്വാരാ പല പുതിയ അറിവുകളും അനുഭവങ്ങളും സമ്പാദിച്ചു. ഭുജിൽനിന്നും ജൂനാഗഡിൽ മടങ്ങിവന്നു് ഏതാനുംനാഠം വിശ്രമിച്ചശേഷം വേരവാലിലേയ്ക്കും സോമനാഥപത്തനത്തിലേയ്ക്കും യാത്രയായി. സോമനാഥപത്തനമാണു് പ്രസിദ്ധമായ പ്രഭാസം. പൗരാണികത്വംകൊണ്ടു് പ്രസിദ്ധിയാജ്ജിച്ച ഇടമാണു വേരവാൽ. സോമനാഥത്തിലെ ജീണ്ണിച്ച മഹാക്ഷേത്രമാണു് അതിൻെറ പ്രശസ്തിക്കു കാരണം. മൂന്നു തവണ അതു നശിപ്പിക്കപ്പെട്ടു: മൂന്നു തവണയും അതു പുതുക്കി പണിയിക്കപ്പെടുകയും ചെയ്തു. പുരാതനകാലത്തു് പതിനായിരം ഗ്രാമങ്ങഠം ക്ഷേത്രംവകയായി ഉണ്ടായിരുന്നുവെന്നും മുന്നൂറു സംഗീതവിദ്വാന്മാർ അവിടെ സേവചെയ്തിരുന്നുവെന്നും പറയപ്പെടുന്നു. മഹത്തായ ഈ പൗരാണികാവശിഷ്ടത്തെക്കുറിച്ചും ഭാരതത്തിൻെറ പുരാതനമഹത്ത്വത്തെക്കുറിച്ചും സ്വാമി ദീഘനേരം ചിന്തിച്ചു. അനേകകാതം ചുററിനുമുള്ള പൂഴിപോലും പവിത്രമാണു് ശ്രദ്ധാലുവായ ഹിന്ദുവിനു്; കാരണം, ഇവിടെവെച്ചാണു്, ശ്രീകൃഷ്ണൻ സ്വീയ ജന്മംകൊണ്ടനുഗ്രഹിച്ച യാദവവംശം, ശ്രീഭഗവാൻെറ ഇച്ഛയാൽ പരസ്പരം കലഹിച്ചു നശിച്ചതും അങ്ങനെ മഹത്തായ യാദവസാമ്രാജ്യം നാമാവശേഷമായതും. സ്വവംശനാശം സാധിച്ചശേഷം ആ യദുകുലതിലകൻ തൻെറ സ്വധാമപ്രാപ്തിക്കുള്ള സമയം സമാഗതമായി എന്നറിഞ്ഞു് ഒരു വൃക്ഷമൂലത്തിൽ ആസനസ്ഥനായി. ജരയെന്നൊരു വ്യാധൻ, ഹരിണമെന്നു കരുതി ഭഗവാൻെറ പങ്കജാരുണമായ പാദതലത്തിൽ അമ്പയച്ചു. തനിക്കു പററിയ തെററു മനസ്സിലാക്കി കാലിൽ പതിച്ച വ്യാധനെ അനുഗ്രഹിച്ചശേഷം സ്വേച്ഛാശരീരനായ ശ്രീഭഗവാൻ തൻെറ ധാരണാധ്യാനമംഗളമായ മനോഹരരൂപം യോഗധാരണകൊണ്ടു് ഉപസംഹരിച്ചു.

സ്വാമി സോമനാഥക്ഷേത്രവും സൂര്യമന്ദിരവും ഇൻഡോറിലെ റാണി അഹല്യാബായി പണിചെയ്യിച്ച പുതിയ സോമനാഥ

ക്ഷേത്രവും സന്ദർശിച്ചു; അവിടത്തെ ത്രിവേണീസംഗമത്തിൽ സ്നാനം ചെയ്കയും ചെയ്തു. പ്രഭാസത്തിൽവെച്ച് അദ്ദേഹം വീണ്ടും കച്ചിലെ മഹാരാജാവിനെ കാണാനിടയായി. അവർ തമ്മിൽ പലേ കാര്യങ്ങളെക്കുറിച്ചും നീണ്ട ചർച്ചകരം നടന്നു. സ്വാമിയുടെ വിശാലവിജ്ഞാനവും വ്യക്തിപ്രഭാവവും മഹാരാജാവിനെ ആകർഷിക്കുകയും അദ്ഭുതപ്പെടുത്തുകയും ചെയ്തു. അദ്ദേഹം പറയാറുണ്ട്: 'സ്വാമിജി, പല പുസ്തകങ്ങളും വായിച്ചുകഴിയുമ്പോരം തലയ്ക്കൊരു കനവും കറക്കവും തോന്നുന്നതുപോലെ, അങ്ങയുടെ സംഭാഷണങ്ങരം കേട്ടുകഴിയുമ്പോഴും എന്റെ തല കറങ്ങുന്നു. ഈ പ്രതിഭയൊക്കെ അങ്ങെങ്ങനെ പ്രയോജനപ്പെടുത്തും? അദ്ഭുതകരങ്ങളായ കാര്യങ്ങരം സാധിക്കാതെ അങ്ങൊരിക്കലും അടങ്ങുകയില്ല.'

സ്വല്പകാലം കഴിഞ്ഞു് സ്വാമി ജൂനാഗഡിലേയ്ക്കു മടങ്ങി. കത്തിയവാറിലും കച്ചിലും അദ്ദേഹം നടത്തിയ അനേകം സഞ്ചാരങ്ങരംക്ക് കേന്ദ്രം ജൂനാഗഡായിരുന്നു. മൂന്നാം തവണ ജൂനാഗഡിൽനിന്നും പുറപ്പെട്ട് അദ്ദേഹം പോർബന്തറിലേയ്ക്കു പോയി; അവിടത്തെ ദിവാന്റെ പേർക്ക് ഒരു പരിചായകക്കത്തും കൈവശമുണ്ടായിരുന്നു. പോർബന്തറാണ് ഭാഗവതപ്രസിദ്ധമായ സുദാമപുരിയെന്നു കരുതപ്പെടുന്നു. ഇവിടത്തെ പുരാതനസുദാമക്ഷേത്രത്തിൽ സ്വാമി ദർശനം നടത്തി. പോർബന്തർ ദിവാൻ പണ്ഡിതശങ്കരപാണ്ഡുരംഗൻ സ്വാമിയെ സാദരം സ്വാഗതം ചെയ്തു. കിരീടാവകാശിക്കു പ്രായപൂർത്തിയാകാതിരുന്നതുകൊണ്ട് ദിവാനായിരുന്നു അന്നവിടത്തെ രാജ്യരക്ഷാധികാരി. ദിവാൻ ഒരു വലിയ വേദപണ്ഡിതനായിരുന്നു; അക്കാലത്തു വേദം പരിഭാഷപ്പെടുത്തിക്കൊണ്ടിരിക്കുകയുമായിരുന്നു. സ്വാമിയുടെ പാണ്ഡിത്യം കണ്ടു് മതിപ്പു തോന്നി, പലേ ഗഹനഭാഗങ്ങളുടെയും അർത്ഥം ഗ്രഹിക്കാൻ ദിവാൻ സ്വാമിയുടെ സഹായം തേടി. തന്റെ സ്വതഃസിദ്ധമായ സരളരീതിയിൽ അദ്ദേഹം അവ വിശദമാക്കിക്കൊടുക്കുകയും ചെയ്തു. ദിവാന്റെ അപേക്ഷപ്രകാരം, ആ ഗ്രന്ഥത്തിന്റെ രചനയിൽ സഹായിക്കാൻ സ്വാമി പതിനൊന്നു മാസക്കാലം പോർബന്തറിൽ താമസിച്ചു. ഇരുവരും അശ്രാന്തം പരിശ്രമിച്ചു. അവയുരംക്കൊള്ളുന്ന ആശയങ്ങളുടെ മഹനീയത കണ്ടു് സ്വാമി അവയിൽ കൂടുതൽ കൂടുതൽ തല്പരനായിത്തീർന്നു. പാണിനിയുടെ വ്യാകരണത്തിനു് പതഞ്ജലി രചിച്ച മഹാഭാഷ്യം സ്വാമി ഇവിടെവെച്ചു വായിച്ചു തീർത്തു, എന്നിട്ട്, ദിവാന്റെ നിർദ്ദേശപ്രകാരം അദ്ദേഹം ഫ്രഞ്ചുഭാഷ പഠിക്കാൻ ആരംഭിച്ചു. 'അങ്ങേയ്ക്കുതുകൊണ്ടു പ്രയോജനമുണ്ടാകും സ്വാമിജി,' എന്നു പറഞ്ഞു ദിവാൻ.

സ്വാമിയുമായി അടുത്തു പരിചയമാവുകയും അദ്ദേഹത്തിന്റെ മേധാവൈഭവവും ആശയവിശാലതയും ചിന്താനവീനതയും മനസ്സിലാക്കുകയും ചെയ്ത പണ്ഡിതശങ്കരപാണ്ഡുരംഗൻ പറഞ്ഞു: 'സ്വാമിജി, അങ്ങേയ്ക്കു് ഇന്നാട്ടിൽ അധികമൊന്നും ചെയ്യാൻ സാധിക്കുകയില്ല എന്നെനിക്കു തോന്നുന്നു. അങ്ങയുടെ മഹത്ത്വം മനസ്സിലാക്കാൻ ഇവിടെ ആളില്ല. അങ്ങു് പാശ്ചാത്യദേശത്തു പോകണം, അവിടെ ആളുകഠം അങ്ങയെയും അങ്ങയുടെ മഹത്ത്വത്തെയും മനസ്സിലാക്കും. സനാതനധർമ്മം പ്രചരിപ്പിക്കുന്നതായാൽ പാശ്ചാത്യസംസ്കാരത്തിന്മേൽ ഒരു വലിയ പ്രകാശം പരത്തുവാൻ അങ്ങേയ്ക്കു തീർച്ചയായും സാധിക്കും.' ദിവാന്റെ ഈ വാക്കുകഠം കേട്ടു് സ്വാമിക്കു് സന്തോഷം തോന്നി; കാരണം, അവ അദ്ദേഹത്തിന്റെ ആന്തരമായ ഉദ്ദേശവുമായി യോജിച്ചിരുന്നു. തന്റെ ഉദ്ദേശം എന്താണെന്നു് ഇതുവരെയും വ്യക്തമായിരുന്നില്ലെങ്കിലും അദ്ദേഹം ജൂനാഗഡിൽവെച്ചു് ശ്രീ സി. എച്ച്. പാണ്ഡ്യയോടു് ഇതിനെക്കുറിച്ചു് നേരത്തെ പ്രസ്താവിച്ചിരുന്നു.

ഇക്കാലത്തു് സ്വാമി അത്യന്തം അസ്വസ്ഥനായിരുന്നു. ലോകത്തെ ഇളക്കിമറിക്കാൻപോന്ന കരുത്തു് നരന്റെ ഉള്ളിലുണ്ടു് എന്ന ഗുരുനാഥന്റെ അരുഠംമൊഴിയുടെ അർത്ഥം സ്വാമിക്കു വ്യക്തമായിത്തുടങ്ങി. അദ്ദേഹം ചെന്നിടത്തെല്ലാം, സന്ദർശിച്ച കൊട്ടാരങ്ങളിലൊക്കെ, തന്റെ രാജ്യത്തിനുവേണ്ടി എപ്പോഴെങ്കിലും എന്തെങ്കിലും എങ്ങനെയെങ്കിലും ചെയ്യാനുള്ള ഒരു വെമ്പൽകൊണ്ടു് അദ്ദേഹം ഉഴറുന്നതായി രാജാക്കന്മാരും പണ്ഡിതന്മാരും കണ്ടു. ഭാരതത്തിന്റെ ആദ്ധ്യാത്മികോന്നമനമായിരുന്നു അദ്ദേഹത്തിന്റെ മനസ്സിൽ മുഴച്ചുനിന്നിരുന്ന ചിന്ത. യാഥാസ്ഥിതികത്വത്തിന്റെ പരിമിതികളും പരിഷ്കാരത്തിന്റെ ഭീകരപ്രമാദങ്ങളും അദ്ദേഹം കണ്ടു. എങ്ങും അനൈക്യവും അസൂയയും കശപിശയും. ആര്യസംസ്കാരത്താലും ഹിന്ദുധർമ്മത്താലും അതുല്യവും അനശ്വരവും ആയ ഭാരതം അജ്ഞാനവിജൃംഭിതന്മാരായ നേതൃമ്മന്യന്മാരുടെ ചിന്താശൂന്യമായ പ്രവൃത്തികഠംകൊണ്ടു് നാഠംക്കുനാഠം താണുതാണു പോകുന്നതു് അദ്ദേഹം കണ്ടു. തങ്ങളുടെ നിസ്തുലമായ പൈതൃകത്തെ ഉഠംക്കൊള്ളുവാനോ നടപ്പിൽ വരുത്താനോ കഴിവെഴാത്ത ഈ വായാടിവിപ്പവകാരികഠം, പരദേശത്തുനിന്നു വന്ന പുത്തൻകൂറു പരിഷ്കാരത്തിന്റെയും നശ്വരശക്തിയുടെയും പളപളപ്പിൽ കണ്ണഞ്ചി, മുൻപിൻ നോക്കാതെ, ഭാരതീയജനതയുടെ നെടുനാളത്തെ അനുഭവസമ്പത്തൊക്കെ വലിച്ചു കടലിലെറിയാൻ ഒരുമ്പെടുന്ന കാഴ്ച അദ്ദേഹം കണ്ടു. തന്നെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തവരോടു്, ഒരു പുതിയ രീതി നീതി നടപ്പിൽ വരാനുള്ള കാലം സമാഗതമായി എന്നു് സ്വാമി പറഞ്ഞു.

ഭരണാധിപതികളോടും അവരുടെ മന്ത്രിമാരോടും സ്വാമി തൻെറ ഈ സന്ദേശം വെളിപ്പെടുത്തി. അപ്രതിരോധ്യമായ വ്യക്തിപ്രഭാവവും സത്യദർശനവും ഉള്ള ഒരു മഹാപുരുഷനാണ് തങ്ങളോടീവിധം പ്രസ്താവിക്കുന്നത് എന്ന ബോധമാൻ അവരും ആ സന്ദേശം സശ്രദ്ധം ശ്രവിച്ചു. പരിഷ്കൃതലോകത്തിൻെറ ദൃഷ്ടിയിൽ ഭാരതത്തിൻെറ അന്തസ്സ് ഉയർത്തണമെങ്കിൽ ആദ്യംതന്നെ സനാതനധർമ്മത്തിൻെറ മേന്മ പാശ്ചാത്യരുടെയിടയ്ക്കു പ്രചരിപ്പിക്കണം എന്ന് അദ്ദേഹത്തിനു തോന്നി. ഭാരതീയമഹർഷിമാർ കണ്ടുപിടിച്ച ദർശനങ്ങളെക്കുറിച്ച് ആലോചിക്കുംതോറും ഭാരതം മതങ്ങളുടെ മാതാവാണെന്നും, ആദ്ധ്യാത്മികതയുടെ ഉറവിടമെന്നും സഭ്യതയുടെ തൊട്ടിലെന്നുമുള്ള കാര്യത്തിൽ അദ്ദേഹത്തിൻെറ വിശ്വാസം ദൃഢതരമായിത്തീൻ.

സ്വാമി പോർബന്തറിലായിരിക്കുമ്പോൾ ഒരു നേരമ്പോക്കുണ്ടായി. കുറച്ചു കാലമായി കാൽനടയായിട്ടു തീർത്ഥാടനം നടത്തിക്കൊണ്ടിരുന്ന ത്രിഗുണാതീതാനന്ദസ്വാമി ഗുജറാത്തിൽവന്നു പോർബന്തറിലെത്തി ചില പരിവ്രാജകസന്ന്യാസിമാരുമൊരുമിച്ചു താമസിക്കുകയായിരുന്നു. ആ സന്ന്യാസിമാക്ക് ഹിങ്ലാജ് എന്ന സ്ഥലം സന്ദർശിക്കണമെന്ന് ആഗ്രഹം തോന്നി. സ്ഥലം അനേകം മൈൽ അകലെയും യാത്ര ആയാസകരവുമായിരുന്നു; ഇവരാണെങ്കിലോ നടന്നു തളൻവരും. അതിനാൽ ബോട്ടിൽ കറാച്ചിയിൽ പോയി അവിടെനിന്നും ഒട്ടകത്തിന്മേൽ ഹിങ്ലാജിലേയ്ക്കു പോകാം എന്നവർ ആലോചിച്ചു. പക്ഷേ അവരുടെ കൈയിൽ പണമില്ല. എന്താണു വേണ്ടതെന്നു നിശ്ചയമില്ലാതിരിക്കുമ്പോൾ അവരിലൊരാൾ പറഞ്ഞു: 'പോർബന്തറിലെ ദിവാൻെറകൂടെ പണ്ഡിതനായ ഒരു പരമഹംസൻ താമസമുണ്ട്. അദ്ദേഹം ഇംഗ്ലീഷ് വെള്ളംപോലെ സംസാരിക്കും; ഒരു വലിയ വിദ്വാനായിട്ടാണു കരുതപ്പെടുന്നത്. ത്രിഗുണാതീതാനന്ദസ്വാമി പോയി അദ്ദേഹത്തെ കാണട്ടെ. ഒരു പക്ഷേ ആ മഹാത്മാവ് നമുക്കുവേണ്ടി ദിവാനോടു പറഞ്ഞ് നമുക്കു യാത്രയ്ക്കുവേണ്ട വക മേടിച്ചു തന്നേയ്ക്കും.' ചെറിയൊരു സംഘം സന്ന്യാസിമാരുടെ നേതാവായി ത്രിഗുണാതീതാനന്ദസ്വാമി കൊട്ടാരത്തിലേയ്ക്കു പുറപ്പെട്ടു. ആ സമയത്ത് സ്വാമി കൊട്ടാരത്തിൻെറ മട്ടുപ്പാവിൽ ഉലാത്തുകയായിരുന്നു. അകലെനിന്നേ ത്രിഗുണാതീതാനന്ദസ്വാമിയും കൂട്ടുകാരും വരുന്നതു കണ്ടു. അക്കൂട്ടത്തിൽ ത്രിഗുണാതീതാനന്ദസ്വാമിയെ കണ്ട് അദ്ദേഹത്തിന് ആശ്ചര്യം തോന്നിയെങ്കിലും ഒരു ഉദാസീനഭാവം നടിച്ചുകൊണ്ട് സതീർത്ഥ്യനെ സ്വീകരിക്കാൻ താഴത്തെ നിലയിലേയ്ക്കു ചെന്നു. അപ്രതീക്ഷിതമായി തങ്ങളുടെ നേതാവിനെ ഇങ്ങനെ കാണാൻ കഴിഞ്ഞതിൽ ത്രിഗുണാതീതസ്വാമിക്ക് അത്യധികം ആനന്ദമായി.

പക്ഷേ, തന്നെത്തേടി പിന്നാലെ വന്നതിന് സ്വാമി അദ്ദേഹത്തെ കഠിനമായി ശകാരിച്ചു. ആവക യാതൊരു ഉദ്ദേശവുമില്ലാതെയാണു താൻ പോർബന്തറിൽ എത്തിയതെന്നും സ്വാമിയെ അവിടെവെച്ചു കണ്ടുമുട്ടിയതു് കേവലം യാദൃച്ഛികമായിട്ടാണെന്നും താനിവിടേയ്ക്കു വന്നതു് ഹിങ്ലാജിലേയ്ക്കു പോകാൻ യാത്രച്ചെലവിന് എന്തെങ്കിലും കിട്ടുമോ എന്നറിയാൻവേണ്ടി മാത്രമാണെന്നും ത്രിഗുണാതീതസ്വാമി വ്യക്തമാക്കി. യാത്രച്ചെലവിനുവേണ്ട ഏർപ്പാടും ചെയ്തു കൊടുത്തു്, തന്നെ ഒരിക്കലുമിനി തേടി നടക്കരുതെന്നു് ഒരു മുന്നറിയിപ്പും നല്കി, അദ്ദേഹം ത്രിഗുണാതീതസ്വാമിയെ പറഞ്ഞയച്ചു. പോർബന്തറിലെ സ്നേഹിതന്മാരിൽനിന്നും പിരിഞ്ഞു് സ്വാമി പരിവ്രാജകനായിട്ട് ദ്വാരകയിലേയ്ക്കു് – ശ്രീകൃഷ്ണഭഗവാൻെറ നിരവധി ലീലകളാൽ നിത്യസ്മരണീയമായിത്തീൎന്നിട്ടുള്ള ദ്വാരകയിലേയ്ക്കു് – പോയി. പക്ഷേ, അതിൻെറ മഹിമയിൽ യാതൊന്നും ഇപ്പോഠം ബാക്കിയില്ല. ശ്രീകൃഷ്ണഭുജപാലിതമായിരുന്ന ദ്വാരകാപുരിയുടെ സ്ഥാനത്തിപ്പോഠം പാരാവാരം ആർത്തിരമ്പുന്നു. ആ പുരാതനമായ വിശാലഭാരതത്തിൻെറ അവശിഷ്ടങ്ങളല്ലാതെ മററൊന്നും ബാക്കിയില്ലല്ലൊ എന്നോർത്തു്, ആ ആഴിപ്പരപ്പു കണ്ടപ്പോഠം സ്വാമിയുടെ അന്തരംഗത്തിൽ, ശോകകല്ലോലങ്ങഠം ഉയൎന്നു. കടൽക്കരയിലിരുന്നു ഭാവിയെ അളക്കാൻ സ്വാമി ഉററുശ്രമിച്ചു. ഒരു കിനാവിൽനിന്നെന്നപോലെ അവിടെനിന്നും എഴുന്നേററു് അദ്ദേഹം ശ്രീ ശങ്കരാചാൎയ്യസ്വാമികളാൽ സ്ഥാപിതമായ ശാരദാമഠത്തിലേയ്ക്കു പോയി. അവിടെ മഠാധിപതി അദ്ദേഹത്തെ സ്വാഗതം ചെയ്തു് താമസത്തിന് ഒരു മുറി ഏർപ്പാടു ചെയ്തുകൊടുത്തു. അവിടെ ആ മുറിയുടെ ഏകാന്തതയിൽ, നാമാവശേഷമായ ആ യാദവപുരിയിൽ, ഒരു ഉജ്ജ്വലതേജസ്സുപോലെ ഭാരതത്തിൻെറ ഭാസുരഭാവി അദ്ദേഹത്തിൻെറ കൺമുമ്പിൽ ആവിർഭവിച്ചു.

സ്വാമി അവിടെനിന്നും മാൺഡ്വിയിലേയ്ക്കു പോയി. അവിടെവെച്ചു അഖണ്ഡാനന്ദസ്വാമിയെ കണ്ടുമുട്ടി. ഡൽഹിമുതൽ സ്വാമിയേയും അന്വേഷിച്ചു് നടക്കുകയായിരുന്നു അദ്ദേഹം. രണ്ടാഴ്ചയോളം സതീൎത്ഥ്യർ ഒരുമിച്ചു പാൎത്തു. ഏകാകിയായിക്കഴിയണം എന്ന സ്വാമിയുടെ തീവ്രമായ ആഗ്രഹം കാരണം അഖണ്ഡാനന്ദസ്വാമി അദ്ദേഹത്തിൻെറ തീൎത്ഥാടനം തുടൎന്നു. സ്വാമി നാരായണസരോവരവും ആശാപുരിയും സന്ദർശിച്ചു് മടങ്ങി മാൺഡ്വിയിലെത്തി. അവിടെ പലരും അദ്ദേഹത്തിൻെറ സ്നേഹിതന്മാരായിക്കഴിഞ്ഞിരുന്നു. മഹാരാജാവിൻെറ അപേക്ഷപ്രകാരം അദ്ദേഹം വീണ്ടും ഭുജ് സന്ദർശിച്ചു. സ്വാമിയുടെ അടുത്ത സന്ദർശനസ്ഥലം പാലിതാനയായിരുന്നു. അവിടെയാണു് ജൈനന്മാരുടെ പവിത്ര

സ്ഥാനമായ ശത്രുഞ്ജയപർവ്വതം സ്ഥിതിചെയ്യുന്നത്. പർവ്വതത്തിന്റെ മുകളിൽ ഹനുമാന്റെ ഒരു ക്ഷേത്രവും, മഹമ്മദീയരുടെ ഒരു സിദ്ധനായ ഹെങ്ഗാറിന്റെ പേരിൽ ഒരു ദേവാലയവും, സ്ഥിതിചെയ്യുന്നു. പർവ്വതമുകളിൽനിന്നുകൊണ്ടുള്ള പ്രകൃതിദൃശ്യം ചേതോഹരമാകുന്നു. ഈ പ്രകൃതിസൗന്ദര്യം ആസ്വദിക്കാൻ സ്വാമി ആ പർവ്വതം അധിരോഹണം ചെയ്തു.

സ്വാമിയുടെ അടുത്ത താവളം ഗയിക്‌വാറിന്റെ സംസ്ഥാനമായ ബറോഡയായിരുന്നു. അദ്ദേഹം കുറച്ചു കാലം അന്നത്തെ അവിടത്തെ മന്ത്രിയായ ദിവാൻ ബഹദൂർ മണിഭായ് ജെ. യുടെ കൂടെ തലസ്ഥാനത്തു താമസിച്ചു. ദിവാൻ ഈശ്വരവിശ്വാസിയും ഉത്കൃഷ്ടസ്വഭാവനുമായിരുന്നു. അവിടെനിന്നും സ്വാമി മദ്ധ്യഭാരതത്തിൽ ഖാൺഡ്വായിൽ വന്നുചേർന്നു. പട്ടണത്തിൽക്കൂടി ചുററി നടക്കുമ്പോൾ, ഒരു വക്കീലായ ബാബു ഹരിദാസ് ചാററർജിയുടെ പാർപ്പിടത്തിലെത്തി. ഈ മാന്യൻ കോടതിയിൽനിന്നു മടങ്ങി വന്നപ്പോൾ സ്വാമി അദ്ദേഹത്തിന്റെ വീട്ടുപടിക്കൽ നിൽപുണ്ടായിരുന്നു. ആദ്യം ഒരു സാധാരണസന്ന്യാസിയാണെന്നേ കരുതിയുള്ളു എങ്കിലും അല്പനേരത്തെ സംഭാഷണംകൊണ്ടു വക്കീലിനു മനസ്സിലായി തന്റെ മുമ്പിൽ നിൽക്കുന്നതു്, താൻ നാളിതുവരെ കണ്ടിട്ടുള്ള ആളുകളിൽവെച്ച് ഏററവും അഭിജ്ഞനാണെന്നു്. വേഗം, തന്നോടൊത്തു താമസിക്കാൻ അദ്ദേഹം സ്വാമിയെ ക്ഷണിച്ചു; വീട്ടിലെ ഒരംഗമെന്നപോലെ കരുതി അദ്ദേഹത്തെ സ്നേഹിച്ചാദരിക്കുകയും ചെയ്തു. ഇവിടെ മൂന്നാഴ്ചയോളം സ്വാമി താമസിച്ചു; ഇതിനിടയ്ക്കു് ഇൻഡോർവരെ ഒന്നോടിപ്പോയിപ്പോന്നു. നഗരത്തിലെ ബംഗാളികളും മററും പലരും സ്വാമിയെ കണ്ടു. ഭാരതീയദർശനങ്ങളിലും ആംഗലസാഹിത്യത്തിലും അദ്ദേഹത്തിനുള്ള അഗാധമായ അവഗാഹം കണ്ടു് അവർക്കെല്ലാം വലിയ ബഹുമാനം തോന്നി. സ്വാമിയുടെ ആതിഥേയൻ പറയുന്നു: 'അദ്ദേഹത്തിന്റെ സംഭാഷണത്തിൽ കൃത്രിമത്വം ലവലേശംപോലുമുണ്ടായിരുന്നില്ല. ഉത്കൃഷ്ടചിന്തകളും ഉദാരാദർശങ്ങളും സുഗമമായും സുലഭമായും ലളിതകോമളഭാഷയിൽ അണ്ഞൊഴുകി. അദ്ദേഹത്തിന്റെ ആത്മാർത്ഥതയും കാര്യവ്യഗ്രതയുംമൂലം അദ്ദേഹം ഈശ്വരാവേശഭരിതനെപ്പോലെ കാണപ്പെട്ടു.'

ഒരു പൊതുയോഗത്തിൽ പ്രസംഗിക്കാൻ ആതിഥേയൻ ആവശ്യപ്പെട്ടു. പരീക്ഷിച്ചുനോക്കാൻ സ്വാമിക്കു പകുതി മനസ്സുണ്ടായിരുന്നു; പക്ഷേ, ഇതിനുമുമ്പൊരിക്കലും പൊതുയോഗത്തിൽ പ്രസംഗിച്ചിട്ടില്ലാത്തതിനാൽ പ്രസംഗവേദിയിൽ ശബ്ദം ക്രമപ്പെടുത്തുന്നതെങ്ങനെ എന്നറിഞ്ഞുകൂടാ എന്നു് അദ്ദേഹം പറഞ്ഞു. എന്നിരു

ന്നാലും ഡെപ്യൂട്ടി കമ്മീഷണറുടെ അദ്ധ്യക്ഷതയിൽ അനുകൂലമായ ഒരു സദസ്സാണെങ്കിൽ പരീക്ഷിച്ചുനോക്കാം എന്നുണ്ടായിരുന്നു. എന്നാൽ ഖാൺഡ്വപോലെ പിന്നോക്കമായ ഒരു സ്ഥലത്തു് നിർദ്ദേശിച്ച ചുററുപാടുകൾ കിട്ടാൻ പ്രയാസമായതുകൊണ്ടു് ആ ഉദ്ദേശം വേണ്ടെന്നുവെച്ചു.

സ്വാമിയുടെ അവിടത്തെ താമസത്തിനിടയിൽ അദ്ദേഹത്തിൻെറ ബഹുമാനാർത്ഥം സിവിൽ ജഡ്ജി ബാബു മാധവചന്ദ്ര ബാനർജി സ്ഥലത്തെ ബംഗാളികൾക്കു് ഒരു വിരുന്നുസൽക്കാരം നൽകി. ആഹാരത്തിനുമുമ്പും പിമ്പും വായിച്ചുവ്യാഖ്യാനിച്ചു കേൾപ്പിക്കാം എന്നു കരുതി സ്വാമി ചില ഉപനിഷത്തുകളും കൈയിൽ എടുത്തിരുന്നു. അതിഥികൾ സമാഗതരായപ്പോൾ, ഉപനിഷത്തിലെ ഗഹനങ്ങളും ദുർഘടങ്ങളുമായ ചില ഭാഗങ്ങൾ വായിച്ചു്, ഒരു കുട്ടിക്കുകൂടി മനസ്സിലാകുന്നവിധത്തിൽ ലളിതമായി വ്യാഖ്യാനിച്ചു കേൾപ്പിച്ചു. അതിഥികളുടെ കൂട്ടത്തിലുണ്ടായിരുന്ന പിയാരിലാൽ ഗാംഗുലി പൂർവ്വപക്ഷം ഉന്നയിക്കണമെന്നു കരുതിയാണിരുന്നതു്. അദ്ദേഹം ഒരു വക്കീലും സംസ്കൃതത്തിൽ വ്യുത്പന്നനുമായിരുന്നു. പക്ഷേ, സ്വാമിയുടെ ഉജ്ജ്വലങ്ങളായ സമാധാനങ്ങളും വ്യാഖ്യാനങ്ങളും കേട്ടപ്പോൾ പിയാരിലാൽ നിശ്ശേഷം നിരായുധനായിപ്പോയി. സ്വാമിയെ കണ്ടാൽത്തന്നെ അദ്ദേഹം ഒരു മഹാനാണെന്നു മനസ്സിലാകും എന്നു് വായന കഴിഞ്ഞപ്പോൾ പിയാരിലാൽ ഹരിദാസ് ബാബുവിനോടു പറഞ്ഞു. ഹരിദാസ് ബാബു ഈ അഭിപ്രായം സ്വാമിയെ അറിയിച്ചപ്പോൾ അദ്ദേഹത്തിൻെറ മുഖം ഉദ്ദീപ്തമായി; എന്നിട്ടു് അദ്ദേഹം പറഞ്ഞു: 'എന്തോ, എനിക്കുതന്നെ അറിഞ്ഞുകൂടാ. പക്ഷേ എൻെറ ഗുരുദേവൻ ഇതേ സംഗതി പറയാറുണ്ടു്, കുറേക്കൂടി ഉജ്ജ്വലമായ ഭാഷയിലാണെന്നു മാത്രം.'

ഷിക്കാഗോവിലെ മതമഹാസമ്മേളനത്തിൽ സംബന്ധിക്കണമെന്നു് ഗൗരവമായി സ്വാമി ആലോചിക്കുന്നുണ്ടു് എന്നതിൻെറ ആദ്യത്തെ സൂചന ഇവിടെ ഖാൺഡ്വയിൽവെച്ചാണു നമുക്കു ലഭിക്കുന്നതു്. ഹ്വിവിടെവെച്ചോ, ജൂനാഗഡിലോ പോർബന്തറിലോ വെച്ചായിരിക്കാം, അടുത്തവഷം നടക്കാൻപോകുന്ന മഹത്തായ മതസമ്മേളനത്തെക്കുറിച്ചു സ്വാമി കേൾക്കാനിടയായി. അദ്ദേഹം ഹരിദാസ് ബാബുവിനോടു പറഞ്ഞു: 'യാത്രയ്ക്കുവേണ്ട പണംതന്നു് ആരെങ്കിലും എന്നെ സഹായിക്കുമെങ്കിൽ, ഒക്കെ ശരിയാകും; ഞാൻ പോകാം.'

സ്വാമി ഖാൺഡ്വ വിടുന്നതിനുമുമ്പു്, ഹരിദാസ് ബാബുവിൻെറ സഹോദരൻ, ബോംബെയിലെ ഒരു ബാരിസ്റ്ററായ സേട്ടു് രാമദാസ് ഛബിൽദാസിൻെറ പേക്കു്, സ്വാമിയുടെ കൈവശം

ഒരു പരിചായകക്കത്തു കൊടുത്തു. പിന്നീടെപ്പോഴെങ്കിലും മടങ്ങി ച്ചെല്ലാമെന്നും പറഞ്ഞ് സ്വാമി ഖാണ്ഡ്വയിലെ നിരവധി സ്നേഹിതരോടും ആരാധകരോടും യാത്ര ചോദിച്ച് ബോംബെയ്ക്കു പുറപ്പെട്ടു. 1892 ജൂലായ് അവസാനത്തെ ആഴ്ചയോടുകൂടി അവിടെ എത്തിച്ചേൎന്നു. ശ്രീ ഛബിൽദാസ് വന്നു സ്വാമിയെ സ്വീകരിച്ചു; സ്വാമി അദ്ദേഹത്തിൻെറകൂടെ താമസമാക്കി. ഒരു ദിവസം സ്വാമി അവിടത്തെ പ്രസിദ്ധനായ ഒരു രാഷ്ട്രീയപ്രവൎത്തകനെ കാണാൻ പോയി. പെൺകുട്ടികളുടെ വിവാഹപ്രായം ഉയൎത്തുന്നതിനുദ്ദേശിച്ചുള്ള ഒരു ബില്ലിനെതിരായി നടത്തുന്ന പ്രക്ഷോഭണത്തിൻെറ വിവരണം ഒരു കല്ക്കത്താപത്രത്തിൽ വന്നതു് അദ്ദേഹം സ്വാമിക്കു കാണിച്ചുകൊടുത്തു. ബംഗാളിലെ അഭ്യസ്തവിദ്യരായ ആളുകളാണ് ഈ ബില്ലിനെ എതിൎക്കുന്നതു്, എന്നു വായിച്ചപ്പോൾ സ്വാമി ലജ്ജിച്ചു തല താഴ്ത്തുകയും ശൈശവവിവാഹമെന്ന ആ ദൂഷിച്ച ഏൎപ്പാടിനെ രൂക്ഷമായി വിമൎശിക്കുകയും ചെയ്തു.

ഏതാനും ആഴ്ച ബോംബെയിൽ താമസിച്ചശേഷം സ്വാമി പൂനയ്ക്കു പോയി. ഇവിടെ പലനാൾ അദ്ദേഹം പ്രസിദ്ധ പണ്ഡിതനും ദേശാഭിമാനിയുമായ ബാലഗംഗാധരതിലകൻെറ അതിഥിയായി പാൎത്തു. ബോംബെയിൽനിന്നും പൂനയ്ക്കു് തീവണ്ടിയിൽ രണ്ടാം ക്ലാസ്സു് മുറിയിലാണ് സ്വാമി സഞ്ചരിച്ചിരുന്നതു്. അതേ ക്ലാസ്സിൽ ഉണ്ടായിരുന്ന ചില മാന്യന്മാർ വണ്ടിയിൽ ഒരു സന്ന്യാസിയെ കണ്ടപ്പോൾ, ഇംഗ്ലീഷിൽ, സന്ന്യാസിമാരെ നിന്ദിച്ചുപറയാൻ തുടങ്ങി. സന്ന്യാസിമാരാണ് ഭാരതത്തിൻെറ അധഃപതനത്തിനു കാരണം എന്നായിരുന്നു അവരിൽ ചിലരുടെ വാദം. എന്നാൽ അവരിലൊരാൾ ആ അഭിപ്രായത്തെ എതിൎക്കുകയും സന്ന്യാസിമാരെ ആദരിച്ച് സംസാരിക്കുകയും ചെയ്തു. സ്വാമി വാദപ്രതിവാദം കുറെ നേരം നിശ്ശബ്ദമായി കേട്ടുകൊണ്ടിരുന്നു. ഒടുവിൽ വാദത്തിൽ സ്വാമിയും പങ്കെടുത്തപ്പോൾ അദ്ദേഹത്തിൻെറ അദ്ഭുതപ്രതിഭകണ്ടു് ശ്രോതാക്കൾ വിസ്മയിച്ചുപോയി. ഈ അവസരത്തിൽ സന്ന്യാസധൎമ്മത്തെ ആദരിച്ചു സംസാരിച്ചിരുന്നതു്, ബാലഗംഗാധരതിലകനാണ്. തിലകൻ സ്വാമിയെ വീട്ടിലേയ്ക്കു ക്ഷണിച്ചു. അങ്ങനെയാണ് അവർ തമ്മിൽ പരിചയപ്പെടാൻ ഇടയായതു്. ഒരു മാസത്തോളം സ്വാമി അദ്ദേഹത്തോടൊപ്പം താമസിച്ചു. ഇരുവരുംകൂടി നാനാവിഷയങ്ങളെക്കുറിച്ചും സുദീൎഘമായ ചൎച്ചകൾ നടത്തി.

ലിംബ്ഡിയിലെ ഠാക്കൂർ സാഹേബ് അപ്പോൾ മഹാബലേശ്വരത്തു് ഉണ്ടെന്നു കേട്ടു് അദ്ദേഹത്തെ കാണാൻ സ്വാമി അങ്ങോട്ടു പോയി. സ്വാമിയിൽനിന്നും മന്ത്രദീക്ഷ ലഭിച്ചിരുന്ന

റാക്കൂർ സാഹേബ് അദ്ദേഹത്തോട് അപേക്ഷിച്ചു: 'സ്വാമിജി, അങ്ങു് സദയം എൻെറ കൂടെ ലിംബ്ഡിക്കു വരു, അവിടെ സ്ഥിരമായി താമസിക്കൂ.' 'ഇല്ല തിരുമനസ്സേ, ഇപ്പോഠം വയ്യ. എനിക്കു് ഒരു കൃത്യം നിർവ്വഹിക്കാനുണ്ടു്. എനിക്കിപ്പോഠം അടങ്ങിയിരിക്കാൻ വയ്യ. എന്നാൽ ഞാനെന്നെങ്കിലും ഒരു വിശ്രാന്തജീവിതം നയിക്കുകയാണെങ്കിൽ, അതു് അങ്ങയുടെ കൂടെയായിരിക്കും !' ഈ ഉദ്ദേശം അദ്ദേഹത്തിനു് നടത്താൻ കഴിഞ്ഞില്ല; കാരണം, അദ്ദേഹത്തിനു വിശ്രാന്തജീവിതം ഉണ്ടായില്ല.

അടുത്തതായി സ്വാമി കോലാപ്പൂരിലെ മഹാരാജാവിനെ ചെന്നു കണ്ടു. അദ്ദേഹത്തിനു കൊടുക്കാൻ ഒരു കുറിപ്പു് ഭവനഗർ മഹാരാജാവു് നല്കിയിരുന്നു. കോലാപ്പൂരിലെ റാണിക്കു് സ്വാമിയോടു് അതീവ ശ്രദ്ധാഭക്തികഠം ഉളവായി. റാണിയിൽനിന്നും ഒരു കാവിവസ്ത്രം സ്വീകരിച്ചു് സ്വാമി അവരെ അനുഗ്രഹിച്ചു. കോലാപ്പൂരിലെ ഒരു ഉയൎന്ന ഉദ്യോഗസ്ഥൻ ബൽഗാമിലെ ഒരു മാന്യൻെറ പേൎക്കു് ഒരു പരിചായകകത്തു സ്വാമിക്കു കൊടുത്തു. 1892-ൽ ഒരു ദിവസം വെളുപ്പിനു് ആറു മണിയോടുകൂടി സ്വാമി ബെൽഗാമിൽ എത്തിച്ചേൎന്നു. ബെൽഗാമിലെ സ്വാമിയുടെ ആതിഥേയൻെറ മകൻ പ്രൊഫസർ ജി. എസ്സ്. ഭാട്ടേ എം. എ. യുടെ സ്വാമിയെക്കുറിച്ചുള്ള ചില സ്മരണകഠം താഴെ കൊടുക്കുന്നു:

സ്വാമിയുടെ ആകൃതിതന്നെ ആകൎഷകമായിരുന്നു; സാധാരണക്കാരിൽനിന്നും കുറച്ചൊന്നു വ്യത്യാസപ്പെട്ട ആളാണെന്നു പ്രഥമദൎശനത്തിൽത്തന്നെ തോന്നും. പക്ഷേ ഞങ്ങളുടെ അച്ഛനോ, വീട്ടിലെ ആരെങ്കിലുമോ, പോരാ ഞങ്ങളുടെ ആ ചെറിയ പട്ടണത്തിലെ ആരെങ്കിലുമോ, ഞങ്ങളുടെ അതിഥിയിൽ, പിന്നീടു വെളിപ്പെട്ട ആ അദ്ഭുതപുരുഷനെ കാണാൻ തയ്യാറായിരുന്നില്ല.

സ്വാമിയെക്കുറിച്ചുള്ള ഞങ്ങളുടെ അഭിപ്രായം പുതുക്കാനിടയാക്കുന്ന ഓരോ ചെറിയ സംഭവങ്ങഠം അദ്ദേഹം വന്ന അന്നു മുതലേ ഉണ്ടായിക്കൊണ്ടിരുന്നു. ഒന്നാമതായി, സാധാരണ സന്ന്യാസിമാർ ധരിക്കുന്ന നിറത്തിലുള്ള തുണിയാണു് അദ്ദേഹവും ധരിച്ചിരുന്നതെങ്കിലും, ഇതരസന്ന്യാസിമാരിൽനിന്നും വ്യത്യസ്തമായ രീതിയിലാണു് അദ്ദേഹം അതു ധരിച്ചിരുന്നതു് എന്നു തോന്നി. അദ്ദേഹം ഒരു ബനിയൻ ഇട്ടിരുന്നു. സന്ന്യാസിയുടെ ദണ്ഡിൻെറ സ്ഥാനത്തു് നീണ്ട ഒരു വടിയാണു് അദ്ദേഹം കൊണ്ടുനടന്നിരുന്നതു്. ജലപാത്രവും ചെറിയൊരു ഗീതയും വേറെ ഒന്നോ രണ്ടോ പുസ്തകങ്ങളും അദ്ദേഹത്തിൻെറ കൈവശമുണ്ടായിരുന്നു. ഒരു സന്ന്യാസി സംഭാഷണത്തിനു് ഇംഗ്ലീഷുഭാഷ ഉപയോഗിക്കുക, ദേഹം അനാവൃത

മാക്കിവെയ്ക്കാതെ ബനിയൻ ധരിക്കുക, സമർത്ഥനായ ഒരു ലൗകികമനുഷ്യന്ന് അഭിമാനാർഹമായ വിജ്ഞാനസമ്പത്തിന്റെയും പ്രതിഭാവൈഭവത്തിന്റെയും അധീശനായിരിക്കുക, ഇവയൊന്നും ഞങ്ങൾക്ക പരിചയമുണ്ടായിരുന്നില്ല. ആദ്യത്തെ ദിവസം ഊണു കഴിഞ്ഞ് സ്വാമി താംബൂലം ആവശ്യപ്പെട്ടു. അന്നോ അതിന്റെ പിറേറന്നോ കുറച്ചു പുകയില വേണമെന്നു പറഞ്ഞു. ഇമ്മാതിരി നിസ്സാരലൗകികഭോഗങ്ങൾക്കൊക്കെ അതീതനെന്നു കരുതപ്പെടുന്ന സന്ന്യാസിയിൽനിന്നും ഈവക ആവശ്യങ്ങൾ കേൾക്കുമ്പോളുണ്ടാകുന്ന നടുക്കം ഊഹിക്കാമല്ലൊ. അദ്ദേഹംതന്നെ പറഞ്ഞ് ഞങ്ങളറിഞ്ഞു, താനൊരു ബ്രാഹ്മണനല്ല, എന്നാലും സന്ന്യാസിയാണ്; എന്നിട്ടും ലൗകികന്മാർ മാത്രമേ ഉപയോഗിക്കൂ എന്നു കരുതുന്ന സാധനങ്ങൾ ഉപയോഗിക്കുകയും ചെയ്യുന്നു, എന്ന്. ഇതു് ഞങ്ങളുടെ പൂർവ്വധാരണകളെയൊക്കെ തകിടംമറിക്കുന്നതായിരുന്നു. എന്നാലും, സന്ന്യാസി താംബൂലമോ പുകയിലയോ ഉപയോഗിച്ചതുകൊണ്ടു വലിയ തെറെറാന്നുമില്ല എന്നു ഞങ്ങളെക്കൊണ്ടു സമ്മതിപ്പിക്കാനും സ്ഥിതിഗതികളെ സ്വീകരിപ്പിക്കാനും അദ്ദേഹത്തിനു സാധിച്ചു. അവയോടു തനിക്കുള്ള ആഗ്രഹത്തെക്കുറിച്ച് അദ്ദേഹം നല്കിയ വിശദീകരണം ഞങ്ങളുടെ എതിർപ്പിനെയെല്ലാം തകർത്തു. കല്ക്കത്താ സർവ്വകലാശാലയിലെ ഒരു ബിരുദധാരിയായ താൻ ഉല്ലാസപ്രിയനായ ഒരു യുവാവായിരുന്നു എന്നും ശ്രീരാമകൃഷ്ണ പരമഹംസനെ കാണുന്നതിനു മുമ്പു തന്റെ ജീവിതം കേവലം ലൗകികമായിരുന്നു എന്നും അദ്ദേഹം പറഞ്ഞു. ഗുരുവിന്റെ ഉപദേശഫലമായി, അദ്ദേഹം തന്റെ ജീവിതവീക്ഷണം മാററി; എന്നാൽ ചിലതൊന്നും മാററാൻ സാദ്ധ്യമല്ലെന്നു കണ്ടു; അവ വലിയ ദോഷകരമല്ല എന്നതുകൊണ്ട് അങ്ങനെതന്നെ ഇരുന്നുകൊള്ളട്ടെ എന്നുംവെച്ചു. സസ്യഭുക്കോ എന്നു ചോദിച്ചപ്പോൾ, പരമഹംസസമ്പ്രദായത്തിൽപെട്ട തനിക്ക് അക്കാര്യത്തിൽ നിർബ്ബന്ധബുദ്ധിക്ക് അധികാരമില്ല എന്നാണ് അദ്ദേഹം പറഞ്ഞതു്. ഒരു പരമഹംസൻ, തന്റെ സമ്പ്രദായത്തിലെ നിയമമനുസരിച്ച് എന്താണു കിട്ടുന്നതു് എന്നുവെച്ചാൽ അതു കഴിച്ചുകൊള്ളണം; ആരുമൊന്നും കൊടുത്തില്ലെങ്കിലോ പട്ടിണി കിടക്കുകയും വേണം. കൂടാതെ, ഒരു പരമഹംസന്, ജാതിമതവ്യത്യാസമൊന്നും നോക്കാതെ ഏതു മനുഷ്യന്റെ അടുത്തുനിന്നും ഭിക്ഷ സ്വീകരിക്കുകയും ചെയ്യാം. അഹിന്ദുക്കളുടെ അടുത്തുനിന്ന് ആഹാരം സ്വീകരിക്കുമോ എന്നു ചോദിച്ചപ്പോൾ മഹമ്മദീയരിൽനിന്നു പലപ്പോഴും ആഹാരം താൻ സ്വീകരിച്ചിട്ടുണ്ട് എന്നാണ് അദ്ദേഹം മറുപടി പറഞ്ഞതു്.

പഴയ പണ്ഡിതസമ്പ്രദായത്തിലുള്ള സംസ്കൃതപാണ്ഡിത്യത്തിലും സ്വാമി ലബ്ധപ്രതിഷ്ഠനാണെന്നു തോന്നി. അദ്ദേഹം വന്ന സമയത്തു് ഞാൻ പാണിനിയുടെ അഷ്ടാദ്ധ്യായി മനഃപാഠമാക്കുകയായിരുന്നു. എന്തൊരദ്ഭുതം, ഞാൻ ഓർമ്മിക്കാൻ വളരെ ക്ലേശിച്ചിരുന്ന ഭാഗങ്ങൾപോലും ഉദ്ധരിക്കുന്നതിൽ അദ്ദേഹത്തിൻെറ മേധാശക്തി എൻേറതിനെക്കാൾ എത്രയോ മേലെയായിരുന്നു! അച്ഛൻ എന്നോടു ചില ഭാഗങ്ങൾ ചൊല്ലിക്കേൾപ്പിക്കാൻ പറഞ്ഞപ്പോൾ, ഞാൻ ചൊല്ലിയതിൽ വന്ന ചില പിഴകൾ, എന്നെ കൂടുതൽ കുഴക്കമാറു്, സ്വാമി, മെല്ലെ ചിരിച്ചുകൊണ്ടു് തിരുത്തിത്തന്നു എന്നാണു് എൻെറ ഓർമ്മ. എനിക്കു് സ്വാമിയോടുണ്ടായിരുന്ന ബഹുമാനാദരങ്ങളെ ഇതു പൂർവ്വാധികം വർദ്ധിപ്പിച്ചു.

സ്വാമി വന്നു് ആദ്യത്തെ ഒന്നോ രണ്ടോ ദിവസത്തേയ്ക്കു് അച്ഛൻ അഭ്യാഗതൻെറ ആഴമളക്കുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. ആഗതൻ അസാധാരണൻ മാത്രമല്ല അമാനുഷപ്രഭാവൻതന്നെ എന്ന നിഗമനത്തിൽ അദ്ദേഹം വേഗം എത്തിച്ചേർന്നു. അച്ഛൻ തൻെറ ഏതാനും സുഹൃത്തുക്കളെ വിളിച്ചുവരുത്തി, സ്വാമിയെക്കുറിച്ചു് അവരുടെ അഭിപ്രായം എന്താണെന്നറിയാൻ. സ്ഥലത്തെ നേതാക്കന്മാരും അഭിജ്ഞന്മാരും വന്നു സ്വാമിയുമായി വാദപ്രതിവാദം നടത്തുന്നതു് നന്നായിരിക്കുമെന്നു് സ്നേഹിതന്മാർ അഭിപ്രായപ്പെട്ടു. ബൽഗാമിൽ സ്വാമിയുടെ സാന്നിദ്ധ്യം അറിയപ്പെട്ടതുമുതൽ എന്നും നടന്നുവന്ന ജനനിബിഡമായ യോഗങ്ങളിൽ ചൂടുപിടിച്ച വാദകോലാഹലങ്ങൾക്കിടയിലും സ്വാമി തൻെറ സ്വതഃസിദ്ധമായ സൗമ്യഭാവം അന്യൂനം പാലിച്ചുപോന്നതാണു് ഞങ്ങളെ ഏററവും ആകർഷിച്ച സംഗതി. ഉരുളയ്ക്കുപ്പേരിപോലെ മറുപടി നല്കാൻ സ്വാമി വളരെ സമർത്ഥനായിരുന്നുവെങ്കിലും അതിലെങ്ങും കുത്തോ മുള്ളോ ഉണ്ടായിരുന്നില്ല. വാദത്തിൽ സ്വാമിയുടെ മനസ്സാന്നിദ്ധ്യത്തെ വെളിപ്പെടുത്തുന്ന ഒരു നേരമ്പോക്കു് ഒരു ദിവസം ഉണ്ടായി. അക്കാലത്തു് ഞങ്ങളുടെ ടൗണിലെ ഏററവും ജ്ഞാനസമ്പന്നനായ ആൾ അന്നത്തെ എക്സിക്യൂട്ടീവു് എൻജിനീയറായിരുന്നു. ബാഹ്യജീവിതം വളരെ യാഥാസ്ഥിതികമെങ്കിലും ആന്തരത്തിൽ ഭൗതികശാസ്ത്രത്തോടു ചായ്‌വും ആദ്ധ്യാത്മികസംഗതികളിൽ അവിശ്വാസവും ഉള്ള പലരേയും കാണാമല്ലൊ; അമ്മാതിരി ഒരാളായിരുന്നു ഈ എൻജിനീയർ. മതമോ മതവിശ്വാസമോ ദീർഘകാലത്തെ അനുശീലനം കൊണ്ടുമാത്രം പ്രാമാണികമായതാണു് എന്നായിരുന്നു അദ്ദേഹത്തിൻെറ നില. ഈ വീക്ഷണഗതിയും വെച്ചുകൊണ്ടു് സ്വാമിയുമായി ഏററുമുട്ടിയപ്പോൾ, തനിക്കു് അണി

നിരത്താൻ ആവുന്നതിലുമേറെ ശാസ്ത്രവും ദർശനവും അനുഭൂതിയും കൊണ്ടു് സന്നദ്ധനായ സ്വാമി അജയ്യനായ ഒരു പ്രതിപക്ഷിയാണെന്നു് അദ്ദേഹത്തിനു മനസ്സിലായി. വാദത്തിനിടയ്ക്കു് അദ്ദേഹത്തിനു ശുണ്ഠി വന്നു; സ്വാമിയോടു് പരുഷമായും അപമര്യാദയായും പെരുമാറി. എന്റെ അച്ഛൻ തടഞ്ഞു. പക്ഷേ സ്വാമി മെല്ലെ ചിരിച്ചുകൊണ്ടു്, അതൊന്നും സാരമില്ല എന്നു പറഞ്ഞു. വാദത്തിൽ എപ്പോഴും വളരെ വേഗം മുൻകൈ കിട്ടാറുണ്ടെങ്കിലും എതിരാളിയെ തോല്പിക്കുക എന്നുള്ളതായിരുന്നില്ല അദ്ദേഹത്തിന്റെ ലക്ഷ്യം; പിന്നെയോ, ഹിന്ദുമതം നശിച്ചുകൊണ്ടിരിക്കുകയല്ല എന്നു് ഭാരതത്തെയും ലോകത്തെയും ബോദ്ധ്യപ്പെടുത്താനുള്ള സമയം സമാഗതമായി എന്നും, വേദാന്തത്തിൽ അന്തർഭവിച്ചുകിടക്കുന്ന അമൂല്യനിധികൾ ലോകത്തിനു കാഴ്ച വെയ്ക്കാനുള്ള കാലമായി എന്നുമുള്ള ഒരു തോന്നൽ ശ്രോതാക്കളിൽ ഉണർത്തുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ഉന്നം. വേദാന്തത്തെ വിശ്വവിശാലമായ ആദ്ധ്യാത്മികപ്രചോദനത്തിന്റെ നിത്യനിർഝരമെന്ന അതിന്റെ യഥാർത്ഥനിലയെ അവഗണിച്ചു് ഒരു വർഗ്ഗത്തിന്റെ കുത്തകയായി കണക്കാക്കിവന്നു എന്നു് അദ്ദേഹം പരാതിപ്പെട്ടു.''

സബ്ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർ ബാബു ഹരിപദ മിത്രയുടെ അതിഥിയായി സ്വാമി ഒമ്പതു ദിവസം താമസിക്കുകയുണ്ടായി; അദ്ദേഹത്തിന്റെ ഡയറിക്കുറിപ്പുകളിൽനിന്നും സ്വാമിയെ സംബന്ധിച്ചു് നമുക്കു് താഴെ കൊടുക്കുന്ന രസകരമായ വിവരണം ലഭിക്കുന്നു:

''1892 ഒക്ടോബർ 18-ാംതീയതി ചൊവ്വാഴ്ച അന്തിയോടടുത്ത സമയം. പ്രസന്നമുഖനും സ്ഥൂലകായനുമായ ഒരു യുവസന്ന്യാസി, എന്റെ സ്നേഹിതനായ ഒരു വക്കീലും ഒരുമിച്ചു് എന്നെ കാണാൻ വന്നു. ശാന്തമായ രൂപം. മിന്നൽപോലെ തിളങ്ങുന്ന കണ്ണുകൾ, മുണ്ഡിതശിരസ്സ്, ആപാദലംബിയായ കാവിക്കുപ്പായം. കാവിത്തുണികൊണ്ടു് തലയിലൊരു കെട്ടു്, കാലിൽ മഹാരാഷ്ട്രീയർ ഉപയോഗിക്കുന്ന തരം ചെരുപ്പു്, ഇതാണു് ഞാൻ കണ്ട കാഴ്ച. അതിമോഹനമായ രൂപം. കണ്ടപ്പോൾത്തന്നെ ഞാൻ ആകൃഷ്ടനായി. സന്ന്യാസിമാരൊക്കെ കപടന്മാരാണെന്നാണു് ഞാനക്കാലത്തു വിചാരിച്ചിരുന്നതു്; ഈശ്വരനെയും മതത്തെയും സംബന്ധിച്ച കാര്യങ്ങളിൽ ഞാനൊരു സംശയാത്മാവുമായിരുന്നു. ഈ മനുഷ്യൻ എന്നോടു് എന്തെങ്കിലും യാചിക്കാനായിരിക്കും വന്നിരിക്കുന്നതു്, അല്ലെങ്കിൽ ഒരു മഹാരാഷ്ട്രീയന്റെ കൂടെയുള്ള താമസം പിടിക്കാഞ്ഞതുകൊണ്ടു് എന്റെ വീട്ടിൽ താമസിപ്പിക്കണമെന്നു

പറയാനായിരിക്കും; ഇതായിരുന്നു എൻെറ ആദ്യത്തെ വിചാരം. സംഭാഷണത്തിൽ ഏപ്പെട്ടപ്പോഠം അദ്ദേഹം എല്ലാവിധത്തിലും എന്നേക്കാഠം ഒരായിരം മടങ്ങ് ശ്രേഷ്ഠനാണെന്നും അദ്ദേഹത്തിന് യാതൊന്നും ആവശ്യമില്ലെന്നും കണ്ട് ഞാൻ ആശ്ചര്യപ്പെട്ടുപോയി. എൻെറ വീട്ടിൽ വന്നു താമസിക്കാൻ ഞാൻ അദ്ദേഹത്തോട് അപേക്ഷിച്ചു; പക്ഷേ അദ്ദേഹം പറഞ്ഞു: 'മഹാരാഷ്ട്രീയൻെറ കൂടെയുള്ള താമസം എനിക്കു വളരെ സുഖമാണ്. ഒരു ബംഗാളിയെ കണ്ടയുടനെ ഞാൻ വിട്ടുപോന്നാൽ അദ്ദേഹത്തിന് അസുഖം തോന്നും. പോരാത്തതിന്, ആ കുടുംബത്തിലുള്ള സകലരും വളരെ സ്നേഹത്തോടുകൂടിയാണ് എന്നോടു പെരുമാറുന്നത്. എന്തായാലും ഞാനിതിനെക്കുറിച്ച് ആലോചിക്കാം; എന്നിട്ടു പിന്നീടു വിവരം അറിയിക്കാം.' അങ്ങനെയൊക്കെയാണെങ്കിലും പിറേറന്നു പ്രാതൽ എൻെറ വീട്ടിൽ കഴിക്കാമെന്ന് അദ്ദേഹം സമ്മതിച്ചു.''

അടുത്ത ദിവസം കാലത്തു ഹരിപദബാബു വളരെനേരം കാത്തിരുന്നു; എന്നിട്ടും സ്വാമിയെ കാണാഞ്ഞ് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോകാൻ ബാബു മഹാരാഷ്ട്രീയൻെറ വീട്ടിൽ ചെന്നു. അവിടെ വലിയ ആഠംത്തിരക്ക്; പേരു കേട്ട വക്കീലന്മാരും വിദ്വാന്മാരും പണ്ഡിതന്മാരും പൗരമുഖ്യന്മാരും ചുററുമിരുന്ന് സ്വാമിയോട് ഓരോന്നു ചോദിക്കുന്നു. ഇതു കണ്ട് ബാബു ആശ്ചര്യപ്പെട്ടുപോയി. സ്വാമിയെ അഭിവാദനം ചെയ്ത് അദ്ദേഹവും അവിടെ ഇരിപ്പായി. ഓരോരോ ചോദ്യങ്ങഠക്ക് ഇംഗ്ലീഷിലും ഹിന്ദിയിലും ബംഗാളിയിലും സംസ്കൃതത്തിലുമൊക്കെ ഉടനുടൻ പ്രത്യുത്തരം പറയുന്നതുകേട്ട് ഹരിപദബാബു വിസ്മയവിവശനായി.

സന്ദർശകർ സ്ഥലം വിട്ടപ്പോഠം സ്വാമി ബാബുവിനോടു പറഞ്ഞു: 'ഞാൻ പറഞ്ഞമാതിരി വരാതിരുന്നതു ക്ഷമിക്കുമല്ലോ. നോക്കു, പലരെയും ഇച്ഛാഭംഗപ്പെടുത്താതെ എനിക്കു പോരാൻ നിവൃത്തിയുണ്ടായിരുന്നില്ല.' തൻെറ കൂടെവന്നു താമസിക്കണമെന്നു ബാബു നിർബ്ബന്ധിച്ചപ്പോഠം സ്വാമി പറഞ്ഞു: 'നിങ്ങളുടെ അപേക്ഷ എൻെറ ആതിഥേയനെക്കൊണ്ടു സമ്മതിപ്പിക്കാമെന്നു വരുകിൽ ഞാൻ പോരാം.' വളരെയൊക്കെ അപേക്ഷിച്ചു നിർബ്ബന്ധിച്ചപ്പോഠം ആ സ്നേഹിതൻ സമ്മതം നല്കി. അക്കാലത്ത് സ്വാമിയുടെ കൈവശം ഒരു കമണ്ഡലുവും കാവിത്തുണിയിൽ പൊതിഞ്ഞ ഒരു ഗീതയും, ഒരു ഫ്രഞ്ച് സംഗീതഗ്രന്ഥവും മാത്രമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹം അക്കാലത്ത് ഫ്രഞ്ച് സംഗീതം അഭ്യസിച്ചുവന്നു.

ഹരിപദബാബുവിൻെറ വീട്ടിൽ മൂന്നു ദിവസം, സ്ഥലത്തെ പലേ അഭ്യസ്തവിദ്യരുമായി മതപരമായ കാര്യങ്ങളെക്കുറിച്ച് നിരന്തരസംഭാഷണത്തിലും ചർച്ചയിലും കഴിഞ്ഞു. ഈ ചുരുങ്ങിയ സമയംകൊണ്ടു്, ആതിഥേയൻെറ മനസ്സിനെ മഥിച്ചുകൊണ്ടിരുന്ന അനേകം സംശയങ്ങൾ പരിഹൃതങ്ങളായി. തനിക്കു് യാത്ര തുടരാൻ വൈകി എന്നു പറഞ്ഞു സ്വാമി. 'സന്ന്യാസി നഗരത്തിൽ മൂന്നു ദിവസത്തിൽ കൂടുതലും ഗ്രാമത്തിൽ ഒരു ദിവസത്തിൽ കൂടുതലും താമസിച്ചുകൂടാ. ഒരുവൻ ഒരിടത്തു നീണാൾ താമസിച്ചാൽ ആസക്തി വന്നുകൂടും. മായയുമായി ബന്ധിക്കുന്നതിൽ നിന്നെല്ലാം ഞങ്ങൾ സന്ന്യാസിമാർ അകന്നുനില്ക്കണം,' എന്നാണു് അദ്ദേഹം പറഞ്ഞതു്. ആതിഥേയൻ തീരെ സമ്മതിച്ചില്ല; കുറച്ചു ദിവസം കൂടി താമസിക്കാമെന്നു സ്വാമി സമ്മതം മൂളി.

പണം കൈകൊണ്ടു തൊടുകയില്ലെന്ന വ്രതമെടുത്തതിനു ശേഷം, പരിവ്രാജകകാലത്തു നടന്ന പല സംഭവങ്ങളും സ്വാമി തൻെറ ആതിഥേയനെ പറഞ്ഞുകേൾപ്പിച്ചു. കഥ ഓരോന്നും കേൾക്കുമ്പോൾ ഹരിപദബാബു നിനയ്ക്കും, 'ആവൂ, എന്തൊരു ക്ലേശവും കഷ്ടതയും നിറഞ്ഞ ഒരു ജീവിതം' എന്നു്. പക്ഷേ സ്വാമി അവയൊക്കെ നിസ്സാരമാക്കിത്തള്ളുകയാണു് ചെയ്തതു്. ഒരിക്കൽ വിശന്നു വലഞ്ഞു് ഒരിടത്തു് ചെന്നപ്പോൾ കിട്ടിയ ആഹാരം കഴിച്ചിട്ടു് വായും വയറും വളരെനേരം എരിഞ്ഞുകൊണ്ടിരുന്ന ഒരു സംഭവം പറഞ്ഞു. വേറൊരിടത്തു്, താമസിക്കാൻ ഇടം തേടി ചെന്നപ്പോൾ, സന്ന്യാസിമാർക്കും തസ്കരന്മാർക്കും സ്ഥാനമില്ലെന്നു പറഞ്ഞു് ഓടിച്ചു. തൻെറ ഓരോ നീക്കത്തെയും അനക്കത്തെയും നോക്കിക്കൊണ്ടു് സർക്കാരിൻെറ ചാരന്മാർ വളരെക്കാലം തന്നെ പിൻതുടർന്നതായും അദ്ദേഹം പറയുകയുണ്ടായി. ഇവയൊക്കെ അദ്ദേഹത്തിനു് വലിയ തമാശകളായിരുന്നു, 'അമ്മയുടെ ലീലകൾ !'

ആദ്ധ്യാത്മികവും ദാർശനികവുമായ ശാസ്ത്രങ്ങളിൽ മാത്രമല്ല ലൗകികഗ്രന്ഥങ്ങളിലും സ്വാമിക്കു് നല്ല പരിചയമുണ്ടെന്നു കണ്ടു് ആതിഥേയൻ അദ്ഭുതപ്പെട്ടു. പിക്വിക് പത്രത്തിൽ നിന്നു് പല ഭാഗങ്ങളും സ്വാമി മനപ്പാഠം ചൊല്ലുന്നതു കേട്ടു ഹരിബാബു വിസ്മയിച്ചുപോയി. ഒരു സന്ന്യാസി ഇമ്മാതിരി ഹാസ്യസാഹിത്യവുമായി ഇത്രയേറെ പരിചയപ്പെടുന്നതു് അസാധാരണമാണല്ലൊ എന്നു കരുതി, അതെത്ര തവണ വായിച്ചിട്ടുണ്ടു് എന്നു

* ഡിക്കൻസിൻെറ (Pickwick papers) പിക്വിക് പത്രത്തിലെ വിദൂഷകനെപ്പോലെയുള്ള ഒരു കഥാപാത്രം.

ചോദിച്ചപ്പോഠം രണ്ടു തവണ മാത്രമേ താൻ നോക്കിയിട്ടുള്ളു എന്ന സ്വാമിയുടെ മറുപടി കേട്ടു് ബാബു അമ്പരന്നുപോയി. രണ്ടു പ്രാവശ്യം മാത്രം വായിച്ചതുകൊണ്ടു് മനഃപ്പാഠമാക്കാൻ എങ്ങനെ സാധിക്കും എന്ന ചോദ്യത്തിനു് താൻ എന്തെങ്കിലും വായിക്കു മ്പോഠം തന്റെ മനസ്സു മുഴുവൻ അതിൽ കേന്ദ്രീകരിക്കുന്നതു കൊണ്ടാണു് അതു സാദ്ധ്യമാകുന്നതു് എന്നായിരുന്നു സ്വാമിയുടെ ഉത്തരം. 'ശരീരത്തിലെ പ്രാണങ്ങളുടെ നിയന്ത്രണംകൊണ്ടു് മന സ്സിനു ബലം ലഭിക്കുന്നു. കായികോജസ്സിനെ സംഭരിക്കുകയും അതിനെ മാനസികവും ആദ്ധ്യാത്മികവും ആയ തേജസ്സാക്കി പരി ണമിപ്പിക്കുകയുമാണു് ഉദ്ദേശം. ശരീരശക്തികളെ അനിയന്ത്രിതവും നിഷ്പ്രയോജനവുമായ ഭോഗഭുക്തിക്കുവേണ്ടി ദുർവ്യയം ചെയ്തു് മേധാശക്തി നശിപ്പിക്കുന്നതിലാണു് വലിയ അപകടം കിട ക്കുന്നതു്.'

നിങ്ങഠം എന്തു ചെയ്യുമ്പോഴും നിങ്ങളുടെ മനസ്സും പ്രാണനും ഹൃദയവും സമ്പൂർണ്ണം അക്കാര്യത്തിൽ കേന്ദ്രീകരിക്കുക. ഞാനൊരി ക്കലൊരു സന്ന്യാസിയെ കണ്ടു; അദ്ദേഹം ധ്യാനത്തിനും ഭജന ത്തിനും ഉപയോഗിക്കുന്ന അതേ ശ്രദ്ധയോടും ഏകാഗ്രതയോടും കൂടി വെപ്പിനുള്ള പിച്ചളപ്പാത്രങ്ങഠം സ്വർണ്ണംപോലെ തിളങ്ങു മാറു് തേച്ചു മിനുക്കുമായിരുന്നു.'

തന്റെ ഈ വിശിഷ്ടാതിഥിയെക്കുറിച്ചു് ഹരിപദബാബു പറയുന്നു: "സ്വാമിജി ശരിയായ ഒരാചാര്യനായിരുന്നു. കർക്ക ശനായ ഒരു അദ്ധ്യാപകന്റെ മുമ്പിലിരിക്കുംപോലെയല്ല അദ്ദേഹ ത്തിന്റെ മുമ്പിൽ ഇരിക്കുന്നതു്. സംഭാഷണത്തിൽ വലിയ നേരമ്പോക്കുകാരനായിരുന്നു അദ്ദേഹം; ധാരാളം ഫലിതവും തമാശും കളിയും ചിരിയുമൊക്കെ കാണും, അത്യുച്ചങ്ങളായ ഉപദേ ശങ്ങഠം തന്നുകൊണ്ടിരിക്കുമ്പോഴും; അടുത്ത നിമിഷം എന്തെങ്കിലും ഗഹനവിഷയം സഗൗരവം വ്യാഖ്യാനിക്കുന്നതു കേട്ടാൽ അദ്ഭുതവും ഭയവും തോന്നും. പലതരത്തിലുള്ള ആളുകഠം അദ്ദേഹത്തെ കാണാൻ വന്നു. അദ്ദേഹത്തിന്റെ അതുല്യമായ ബുദ്ധിശക്തിയാൽ ആകൃഷ്ട രായി ചിലർ; ചിലർ അദ്ദേഹത്തിന്റെ പാണ്ഡിത്യം പരീക്ഷി ക്കാൻ വന്നു; സ്വാർത്ഥലാഭത്തിനായിട്ടാണു് ചിലർ വന്നതു്; ഉപദേശം ശ്രവിക്കാൻ വന്നു ഏതാനും പേർ; സ്വാമി ഒരു സരസനാ യതുകൊണ്ടു വന്നവരുമുണ്ടു് പലരും; ദൈനംദിനജീവിതത്തിലെ കഷ്ടാരിഷ്ടങ്ങഠം വിസ്മരിച്ചു് സ്വല്പസമയം ചെലവഴിക്കാനാണു് മററു ചിലർ വന്നിരുന്നതു്. ഏവക്കും സ്വാമിയുടെ അടുത്തു് സ്വാഗതവും സ്വാതന്ത്ര്യവുമുണ്ടായിരുന്നു. സ്വാമി സന്ദർശകന്മാരുടെ

ആന്തരോദ്ദേശം ഗ്രഹിക്കുന്നതും അവരുടെ സ്വഭാവം അളക്കുന്നതും അത്യാശ്ചര്യകരമായ ഒരു കാഴ്ചയായിരുന്നു. ചുഴിഞ്ഞിറങ്ങുന്ന അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നു് ആക്കുമൊന്നും മറച്ചുവെയ്ക്കാൻ കഴിഞ്ഞില്ല. അവരുടെ അകക്കാമ്പിലെ ചിന്തകൾ അദ്ദേഹം വായിക്കുന്നതായി തോന്നി. അടുത്തു വരുന്ന കലാശാലാപരീക്ഷയ്ക്കു ചേരുന്നതിൽനിന്നും ഒഴിയാൻവേണ്ടി സന്ന്യാസിയാകാൻ ആലോചിക്കുന്ന ഒരു ചെറുപ്പക്കാരൻ സ്വാമിയുടെ അടുത്തു് കൂടെക്കൂടെ വന്നിരുന്നു. അയാളെ കണ്ടയുടനെ സ്വാമിക്കു കാര്യം മനസ്സിലായി; അദ്ദേഹം മെല്ലെ ചിരിച്ചുകൊണ്ടു പറഞ്ഞു: 'എം. എ. ബിരുദം സമ്പാദിച്ചിട്ടു് എന്റെ അടുത്തു വരൂ സന്ന്യാസിയാകാൻ; അതു സാധിക്കുക സന്ന്യാസിജീവിതം നയിക്കുന്നതിലും എളുപ്പമാണു്.' സ്വാമിജി ഞങ്ങളുടെ ഹൃദയത്തെ, അദ്ഭുതമെന്നേ പറയേണ്ടു മോഹിപ്പിച്ചുകളഞ്ഞു. എന്റെ വീട്ടിൽ ഒരു ചന്ദനമരത്തിന്റെ തണലിലിരുന്നുകൊണ്ടു് അദ്ദേഹം ഉപദേശിച്ചുതന്ന പാഠങ്ങൾ ഞാൻ ഒരു കാലവും മറക്കുകയില്ല.''

ഇക്കാലത്തു് കണ്ടമാനം മരുന്നുകൾ സേവിക്കുന്ന ഒരു സ്വഭാവം ഹരിപദബാബുവിനുണ്ടായിരുന്നു. സ്വാമി അതു നിരോധിച്ചു. രോഗങ്ങൾ ഒട്ടുമുക്കാലും വികാരക്ഷോഭംകൊണ്ടു വരുന്നവയാണെന്നും നേരെ വിപരീതവും ഊർജ്ജസ്വലവുമായ മനോഭാവങ്ങൾകൊണ്ടു് അവയെ നിർമ്മൂലനം ചെയ്യാമെന്നും അദ്ദേഹം പറഞ്ഞു. കൂടാതെ, സ്വാമി ചോദിച്ചു: 'എന്തു നേരവും രോഗത്തെപ്പറ്റി വിചാരിച്ചിരുന്നിട്ടെന്തു കാര്യം? സന്തോഷമായിരിക്കുക; ധാർമ്മികമായ ഒരു ജീവിതം നയിക്കുക. ഉത്കൃഷ്ടങ്ങളായ കാര്യങ്ങൾ ചിന്തിക്കുക. ഉല്ലാസവാനായിരിക്കുക. പശ്ചാത്തപിക്കാനിടയാക്കുന്നതോ ശരീരത്തെ തളർത്തുന്നതോ ആയ യാതൊരു ഭോഗങ്ങളിലും ഏർപ്പെടരുതു്. എന്നാൽ ഒക്കെ ശരിയായിരിക്കും. പിന്നെ മരണത്തെ സംബന്ധിച്ചാണെങ്കിൽ, നിങ്ങളെപ്പോലെയോ എന്നെപ്പോലെയോ ഉള്ള ആളുകൾ മരിച്ചെന്നുവെച്ചു് എന്താണു് വരാൻ പോകുന്നതു്? അതുകൊണ്ടൊന്നും ഭൂമി അതിന്റെ അച്ചുതണ്ടിൽനിന്നു് മാറിപ്പോവുകയില്ല! നാം വലിയ കേമന്മാർ, നമ്മെക്കൂടാതെ ലോകം നടക്കുകയില്ല, എന്നൊന്നും ഒരിക്കലും വിചാരിക്കരുതു്!' അന്നുമുതൽ ഹരിപദബാബു തൊട്ടതിനൊക്കെ മരുന്നു കഴിക്കുന്ന ഏർപ്പാടു നിർത്തി.

അഭികാമ്യമായ പദവിയും നല്ല ശമ്പളവും ഉണ്ടായിരുന്നെങ്കിലും വെള്ളക്കാരായ മേലുദ്യോഗസ്ഥന്മാർ എന്തിനെങ്കിലും ശാസിക്കുമ്പോൾ ഹരിപദബാബുവിനു് ശുണ്ഠി വരാറുണ്ടു്. ഇതിനെ

ക്കറിച്ച കേട്ടപ്പോഠ സ്വാമി പറഞ്ഞു: 'പണത്തിനവേണ്ടി നിങ്ങഠ സ്വയം സ്വീകരിച്ച ഒരുദ്യോഗമാണിതു്; അതിന ശരിയായ ശമ്പളം നിങ്ങഠക്ക കിട്ടന്നുമുണ്ടു്. ഹാ, ഞാനെന്തൊരു കുടുക്കിൽ പെട്ടിരിക്കുന്നു' എന്നു വിചാരിച്ചു്, അമ്മാതിരി നിസ്സാരകാര്യങ്ങഠകൊണ്ടു് എന്തിനാണു് നിങ്ങഠ മനസ്സു പുണ്ണാക്കുന്നതു്? ആരും നിങ്ങളെ പിടിച്ചുകെട്ടിയിട്ടില്ല. വേണമെന്നു തോന്നിയാൽ ജോലി രാജിവെയ്ക്കാൻ നിങ്ങഠക്ക സ്വാതന്ത്ര്യമുണ്ടു്. നിങ്ങളെന്തിനാണു് എത്തുനേരവും നിങ്ങളുടെ മേലുദ്യോഗസ്ഥന്മാരെ കുററം പറഞ്ഞുകൊണ്ടിരിക്കുന്നതു്? നിങ്ങളുടെ ഇപ്പോഴത്തെ നിലയിൽ നിസ്സഹായനാണെന്നു തോന്നുന്നപക്ഷം, അവരെ കുററം പറയരുതു്, തന്നെത്താൻ കുററപ്പെടുത്തുക. നിങ്ങഠ രാജിവെച്ചാലും തുടൎന്നാലും അവക്ക ഒരു ചുക്കുമില്ല. നിങ്ങളുടെ സ്ഥാനം ഏറെറടുക്കാൻ നൂറുകണക്കിനാളുകളുണ്ടു്. നിങ്ങളുടെ കത്തവ്യങ്ങളും ചുമതലകളും നിവ്വഹിക്കുക മാത്രമേ നിങ്ങഠ ചെയ്യേണ്ടതുള്ളു. സ്വയം നന്നാവുക, ലോകം മുഴുവൻ നല്ലതായി കാണപ്പെടും; അന്യരിലും നന്മ മാത്രമേ അപ്പോഠ നിങ്ങഠ കാണുകയുള്ളു. നാം നമ്മുടെ നെഞ്ചകത്തു കൊണ്ടുനടക്കുന്ന അതേ പ്രതിബിംബംതന്നെയാണു് ബാഹ്യലോകത്തിലും കാണുന്നതു്. കുററം കാണുന്ന സ്വഭാവം വെടിയുക; നിങ്ങഠക്കു് വിരോധം തോന്നുന്ന ആളുകഠ ക്രമേണ അവക്കു് നിങ്ങളോടുള്ള മനോഭാവം മുഴുവൻ പാടേ മാററുന്നതു കണ്ടു് നിങ്ങഠ അദ്ഭുതപ്പെടും. നിങ്ങളുടെ മനോഭാവങ്ങളൊക്കെ മററുള്ളവർ നിങ്ങളോടു പെരുമാറുന്നതിൽ നിഴലിച്ചു കാണാം.' സ്വാമിയുടെ ഈ വാക്കുകഠ ശ്രോതാവിൻെറ മനസ്സിൽ ആണ്ടുപതിഞ്ഞു; അദ്ദേഹം ഒരു പുതിയ ജീവിതം ആരംഭിച്ചു.

ഹരിപദബാബു തന്നെത്താൻ ഭഗവദ്ഗീത പഠിക്കാൻ നോക്കിയിരുന്നു: പക്ഷേ അതിൻെറ മമ്മം ഗ്രഹിക്കാൻ കഴിയായ്കയാൽ നിത്യജീവിതത്തിൽ അതുകൊണ്ടു് യാതൊരു പ്രയോജനവുമില്ല എന്നു നിനച്ചു് പഠിത്തം നിത്തി. പക്ഷേ സ്വാമി ചില ഭാഗങ്ങഠ വ്യാഖ്യാനിച്ചു കേഠപ്പിച്ചപ്പോഴാണു് ഗീതയുടെ മഹനീയത ബാബുവിന മനസ്സിലായതു്. അദ്ദേഹം അതിൻെറ മമ്മവും പ്രായോഗികതയും ഗ്രഹിച്ചു. സ്വാമിയുടെ അടുക്കൽനിന്നും ഗീത മാത്രമല്ല, തോമസ് കാർലൈലിൻെറ കൃതികളും ജൂഠസ് വേർണിൻെറ ആഖ്യായികകളും കൂടി ആസ്വദിക്കാൻ ബാബു പഠിച്ചു.

''ഇത്ര തീവ്രമായ സ്വദേശസ്നേഹം ആരിലും ഞാൻ കണ്ടിരുന്നില്ല. കല്ക്കത്തയിൽ ഒരാഠ പട്ടിണികിടന്നു മരിച്ചു എന്നു് ഒരു ദിവസം വൈകുന്നേരം പത്രത്തിൽ വായിച്ചു സ്വാമി ശോകവിവ

ശനായി. സങ്കടത്തിനുള്ള കാരണമെന്തെന്നു ചോദിച്ചപ്പോൾ താൻ വായിച്ച വാർത്ത പറഞ്ഞിട്ട് അദ്ദേഹം ഇങ്ങനെ പറഞ്ഞു: 'പാശ്ചാത്യരാജ്യങ്ങളിൽ ഇത്രയൊക്കെ അവരുടെ ധാർമ്മികസ്ഥാപനങ്ങളും പരോപകാരനിധികളുമൊക്കെ ഉണ്ടായിട്ടും, ഇതേ കാരണത്താൽ, അതായത് സമുദായത്തിന്റെ അവഗണനമൂലം, അനേകമാളുകൾ ആണ്ടുതോറും പട്ടിണികൊണ്ടു മരിക്കുക എന്നുള്ളത് ആശ്ചര്യകരമല്ല. എന്നാൽ നമ്മുടെ രാജ്യത്ത്, ധർമ്മത്തെ എക്കാലവും ഉയർത്തിപ്പിടിച്ചിട്ടുള്ള ഇന്നാട്ടിൽ, പിച്ചക്കാർക്കൊക്കെ എന്തെങ്കിലും, ഒരു പിടി ചോറെങ്കിലും, കിട്ടുന്നു. അക്കാരണത്താൽ, ക്ഷാമകാലത്തല്ലാതെ, ഇവിടെ ആളുകൾ പട്ടിണികൊണ്ട് അധികം മരിക്കാറില്ല. ആഹാരം കിട്ടാതെ ഒരാൾ മരിച്ചു എന്ന് ഞാനാദ്യമായിട്ടാണു കേൾക്കുന്നത്.' 'പക്ഷേ, സ്വാമിജി,' ഞാൻ ചോദിച്ചു, 'പിച്ചക്കാർക്കു ധർമ്മം കൊടുക്കുന്നത് പണം പാഴാക്കുകയല്ലേ? അവർക്കു വാസ്തവത്തിൽ അതുകൊണ്ട് ഉപകാരം ഉണ്ടാകുന്നില്ലെന്നു മാത്രമല്ല, അതവരുടെ സ്വഭാവത്തെ ദൂഷിപ്പിക്കാനും ഇടവരുത്തുന്നു; എന്തെന്നാൽ അവർക്കു കൊടുക്കുന്ന കാശുകൊണ്ടു കഞ്ചാവും മററും മേടിക്കാൻ അവർക്കു സൗകര്യം കിട്ടുന്നു. ഇങ്ങനെയാണ് ഞാൻ നേടിയ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൽനിന്നും എനിക്കു തോന്നുന്നത്. അതിനു പകരം ഏതെങ്കിലും സംഘടിതസ്ഥാപനത്തിനു സംഭാവന നല്കുകയായിരിക്കും ഇതിനേക്കാളൊക്കെ നല്ലത്.' വലിയ ഉദ്വേഗത്തോടെ സ്വാമി പറഞ്ഞു: 'നിങ്ങൾ കൊടുക്കുന്ന കാലണയോ അരയണയോകൊണ്ട് പിച്ചക്കാരൻ എന്താണ് ചെയ്യുന്നതെന്നാലോചിച്ച് നിങ്ങളെന്തിനാണ് നിങ്ങളുടെ തല പുണ്ണാക്കുന്നത്? നിങ്ങളെപ്പോലെ കഴിവുള്ള ആളുകൾ അവനു വല്ലതും കൊടുക്കുകയല്ലേ നല്ലത്, അവനെ മോഷ്ടിക്കാൻ വിടുന്നതിലും? തനിക്കു കിട്ടുന്ന പിച്ചക്കാശുകൊണ്ട് അവൻ കഞ്ചാവു മേടിക്കുന്നുവെന്നു തന്നെ ഇരിക്കട്ടെ; അത്‌വനെ മാത്രമേ ബാധിക്കുന്നുള്ളു. നേരേമറിച്ച് അവൻ മോഷ്ടിക്കാനോ അതിലും ഹീനമായ മറെറന്തിനെങ്കിലുമൊ തുനിയുന്നതായാൽ അതു് സമുദായത്തെ മുഴുവൻ ബാധിക്കും.'''

പില്ക്കാലത്ത് സ്വാമി പരസ്യമായി പ്രഖ്യാപിച്ച പല ആശയങ്ങളും ഹരിപദബാബുവുമായുള്ള സംഭാഷണത്തിൽ ചർച്ചചെയ്യപ്പെട്ടിരുന്നു. അക്കാലത്തുപോലും ശൈശവവിവാഹത്തിന് എതിരായിരുന്നു സ്വാമിയുടെ നില. ഹിന്ദുജനതയെ ദുർബ്ബലമാക്കുന്ന ഈ സമ്പ്രദായത്തെ എതിർക്കാൻ സകലരോടും, വിശേഷിച്ചും യുവാക്കന്മാരോട്, സ്വാമി ആഹ്വാനം ചെയ്തു. ഹരിപദബാബുവിന്റെ നാൾവഴിക്കുറിപ്പുകളിലെ ഒരു ഭാഗം ഇവിടെ കൊടുക്കുന്നു:

''സന്ന്യാസാശ്രമത്തെക്കുറിച്ചു സംസാരിക്കുന്നതിനിടയിൽ പരിവ്രാജകജീവിതത്തിൽ പ്രവേശിക്കുംമുമ്പ്, വിദ്യാൎത്ഥിയായിരിക്കുന്ന കാലത്തോ ഗൃഹത്തിൽ വസിക്കുമ്പോഴോ മനോനിയന്ത്രണം അഭ്യസിക്കുന്നതായിരിക്കും ഉത്തമം എന്നു സ്വാമി പറഞ്ഞു. 'അല്ലാത്തപക്ഷം' അദ്ദേഹം പറഞ്ഞു, 'ആദ്യത്തെ ഉത്സാഹം മങ്ങുമ്പോൾ, സന്ന്യാസിമാരുടെ വേഷത്തിൽ, കഞ്ചാവും വലിച്ചു്, രാജ്യത്തിൽ അങ്ങിങ്ങു അലഞ്ഞുതിരിയുന്ന അലസവൎഗ്ഗക്കാരുടെ കൂട്ടത്തിൽ ചെന്നുകൂടാനിടയുണ്ടു്.' ഞാനദ്ദേഹത്തോടു പറഞ്ഞു: 'സ്വാമിജി, അങ്ങയുടെ ഉപദേശമനുസരിച്ചു് ഞാൻ കോപവും അഹംകാരവും ഉപേക്ഷിക്കുകയും സകലരെയും സമദൃഷ്ട്യാ വീക്ഷിക്കുകയും ചെയ്താൽ എന്റെ ഭൃത്യന്മാരും കീഴുദ്യോഗസ്ഥന്മാരും എന്നെ അനുസരിക്കുകയില്ലെന്നു മാത്രമല്ല, അവർ എന്നോടു പരുഷമായി പെരുമാറുകയും ചെയ്യും; എന്റെ സ്വജനങ്ങൾ എന്നെ സ്വൈരമായിട്ടു ജീവിക്കാനൊട്ടനുവദിക്കുകയുമില്ല!' അദ്ദേഹം മറുപടി നല്കി: ''ശ്രീരാമകൃഷ്ണന്റെ കഥയിലെ പാമ്പിനെപ്പോലെ ജീവിക്കുക. ആദ്യകാലത്തു് നാട്ടിൻപുറത്തെ കിടുകിടെ വിറപ്പിച്ചുകൊണ്ടിരുന്ന ആ പാമ്പു് ഒരു സന്ന്യാസിയെ കാണാനിടയായി. അദ്ദേഹം അവനോടു് അവന്റെ ദുർനടത്തയെക്കുറിച്ചു പറഞ്ഞു. പാമ്പു പശ്ചാത്താപം പൂണ്ടു; സന്ന്യാസി അവനു് ധ്യാനം ശീലിക്കാൻ ഒരു മന്ത്രം ഉപദേശിച്ചുകൊടുക്കുകയും ആരെയും ഉപദ്രവിക്കരുതു് എന്നു് ഉപദേശിക്കുകയും ചെയ്തു. പാമ്പു് ഒരൊഴിഞ്ഞ മൂലയ്ക്കു പോയി ഉപദേശമനുസരിച്ചു പ്രവൎത്തിച്ചു. സന്ന്യാസി തന്റെ സഞ്ചാരത്തിനിടയിൽ അതേ ഗ്രാമത്തിൽക്കൂടി വീണ്ടും വരാനിടയായി. അടിയും ഏറുമേററു പാമ്പു് പകുതി ചത്തമട്ടായതു കണ്ടു് സന്ന്യാസി ആശ്ചര്യപ്പെട്ടു. എങ്ങനെയാണു് ആ നിലയിലായിത്തീൎന്നതു് എന്നു് അദ്ദേഹം ചോദിച്ചു. അദ്ധ്യാത്മജീവിതം നയിക്കാൻ തുടങ്ങിയതോടെ താൻ നിരുപദ്രവിയായി എന്നും തന്മൂലം തന്നെ മുമ്പു ഭയപ്പെട്ടിരുന്നവരൊക്കെ ഇപ്പോൾ കല്ലെടുത്തെറിയാനും നിൎദ്ദയം തല്ലാനും തുടങ്ങിയതാണു കാരണം എന്നും പാമ്പു മറുപടികൊടുത്തു. അപ്പോൾ ഗുരു പറഞ്ഞു: 'വത്സ, ആരെയും ഉപദ്രവിക്കരുതു് എന്നു ഞാൻ പറഞ്ഞു; പക്ഷേ, ചീററരുതു് എന്നു പറഞ്ഞില്ലല്ലൊ.' അന്നു മുതൽ പാമ്പു് ഗുരുവിന്റെ നിൎദ്ദേശപ്രകാരം പ്രവൎത്തിച്ചു; പിന്നൊരിക്കലും ആരെയും അവൻ ഉപദ്രവിച്ചില്ല. അവനെയും ആരും ഉപദ്രവിക്കാൻ ധൈര്യപ്പെട്ടില്ല.'' ഈ കഥ ഉദാഹരിച്ചുകൊണ്ടു്, ലൗകികന്മാരുടെ മുമ്പിൽ ലൗകികനെന്നു് ഭാവിക്കേണ്ടതു് അത്യാവശ്യമാണെന്നിരുന്നാലും, ഹൃദയം സൎവ്വദാ ഭഗവാനു് സമൎപ്പിക്ക

ണമെന്നും മനസ്സ് തികച്ചും സ്വാധീനത്തിൽ നിർത്തണമെന്നും, സ്വാമി എന്നോടുപറഞ്ഞു.

പ്രത്യക്ഷാനുഭൂതിയിൽനിന്നാണ് മതമുണ്ടാകുന്നത്. നാടോടിഭാഷയിൽ പറഞ്ഞാൽ, പായസത്തിന്റെ ഗുണദോഷം കുടിച്ചുനോക്കിവേണം അറിയാൻ. മതം സ്വാനുഭവപ്പെടുത്താൻ യത്നിക്കുക; അല്ലാതെകണ്ട് നിങ്ങൾക്ക് ഒരു പ്രയോജനവും ഉണ്ടാവില്ല, എന്ന് സ്വാമി പറയാറുണ്ട്. ബുദ്ധദേവനെ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: 'വാദം ഒരു മണൽക്കാടാണ്, മണൽക്കാട്ടിൽ എന്നതുപോലെ വഴിതെററി വിഷമിക്കും. സാക്ഷാത്കാരമാണു സർവ്വവും.' ഒരേ ചോദ്യത്തിന് ഒരേ തരത്തിൽ ഒരേ ഉദാഹരണം ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം ഉത്തരം പറയുക പതിവില്ല; അതേചോദ്യം വീണ്ടും വരുമ്പോൾ അതൊരു പുതിയ വിഷയംപോലെയാക്കിത്തീർക്കും. അദ്ദേഹത്തിന്റെ സംഭാഷണം കേട്ട് ഒരിക്കലുമൊരു മുഷിച്ചിൽ തോന്നാറില്ല; നേരെമറിച്ച് പിന്നേയും പിന്നേയും കേൾക്കാൻ ആഗ്രഹിച്ചു.''

ബെൽഗാമിൽവെച്ച് സ്വാമിയുടെ സംഭാഷണം ശ്രവിച്ചവരൊക്കെ അദ്ദേഹത്തിന്റെ ഭൗതികശാസ്ത്രപാണ്ഡിത്യം കണ്ട് അദ്ഭുതപ്പെട്ടു. ആ ജ്ഞാനനിധിയിൽനിന്നുമുള്ള ഉദാഹരണങ്ങൾ കൊണ്ട് അദ്ദേഹം തന്റെ ആശയങ്ങൾ വ്യക്തമാക്കാറുണ്ട്. മതത്തിന്റെ ലക്ഷ്യവും ശാസ്ത്രത്തിന്റെ ഉദ്ദേശ്യവും ഒന്നുതന്നെയെന്ന് – സത്യം– എന്ന് അദ്ദേഹം വ്യക്തമാക്കിക്കൊടുത്തു: സത്യം എന്നും ഒന്നാണുതാനും. മതപരമായ കാര്യങ്ങൾ ചർച്ചചെയ്ത് അദ്ദേഹം സാമുദായികപ്രശ്നങ്ങളിൽ പ്രവേശിക്കും; ഗ്രാമീണർ, ആരോഗ്യനിയമങ്ങളും ശൗചാചാരങ്ങളും അറിവില്ലാതെ, കുടിക്കാനും കുളിക്കാനും ശൗചിക്കാനും ഒരേ കുളംതന്നെ ഉപയോഗിക്കുന്നതിനെ അപലപിക്കും. 'ഇമ്മാതിരി മനുഷ്യരിൽനിന്നും എന്തു ബുദ്ധിയാണു പ്രതീക്ഷിക്കാവുന്നത്,' എന്ന് നൈരാശ്യത്തോടെ അദ്ദേഹം ആക്രോശിക്കും.

താൻ പറയുന്നതിന്റെ താല്പര്യം ഗ്രഹിക്കാതെ മക്കടമുഷ്ടി പിടിക്കുന്നവരുടെ നേരേ അദ്ദേഹം അക്ഷമനായി. അവർ ചിലപ്പോൾ ഒച്ചപ്പാടുണ്ടാക്കും; അദ്ദേഹമപ്പോൾ കൊടുക്കും അവർക്കു കനത്ത തിരിച്ചടി. സ്വാമി ഒരു മിന്നൽപിണർപോലെയായിരുന്നു. എപ്പോഴും അദ്ദേഹം സത്യം പറഞ്ഞു; ധൈര്യമായിട്ടു പറഞ്ഞു; മുഖം നോക്കാതെ തുറന്നു പറഞ്ഞു. കാര്യവിവരമില്ലാതെ, താൻ പിടിച്ച മുയലിനു മൂന്നു കൊമ്പ് എന്നും പറഞ്ഞ് നടക്കുന്നവരെക്കു

റിച്ചു സ്വാമി ഒരു കഥ പറയുകയുണ്ടായി: "ഒരിക്കലൊരു രാജാവ്, അയൽരാജ്യത്തിലെ രാജാവ് തൻെറ രാജധാനി നിരോധിക്കാൻ ഒരു സേനയുമായി പുറപ്പെട്ടിരിക്കുന്നുവെന്നു കേട്ട്, ശത്രുവിൽനിന്നും രാജ്യത്തെ രക്ഷിക്കേണ്ടതെങ്ങനെ എന്ന് ജനങ്ങളുടെ അഭിപ്രായം അറിയാൻവേണ്ടി ഒരു സഭ വിളിച്ചുകൂട്ടി. ഒരു വലിയ കോട്ടയും ചുററും കിടങ്ങും തീക്കാൻ ഉപദേശിച്ചു എൻജിനീയർമാർ. മരം കൊണ്ടൊരു ചുമരു തീക്കണമെന്നായിരുന്നു ആശാരിമാരുടെ അഭിപ്രായം. തോലുകൊണ്ടു വേണം ആ ചുമരു തീക്കാൻ, എന്നായി ചെരുപ്പുകുത്തികൾ; കാരണം, 'തോലിനോടൊക്കില്ല മററൊന്നും' എന്നവർ പറഞ്ഞു. അവരൊക്കെ പറഞ്ഞതു് തനി അബദ്ധം എന്നു വിളിച്ചുകൂകി കൊല്ലന്മാർ; ചുമരു് ഇരുമ്പുകൊണ്ടുതന്നെ വേണം പണിയാൻ. അപ്പൊഴേയ്ക്കും വക്കീലന്മാരെത്തി. അവർ പറഞ്ഞു, ശത്രുരാജാവിനോട് നിയമപ്രകാരം വാദിക്കണം: അന്യൻെറ മുതൽ, തട്ടിയെടുക്കാൻ നോക്കുന്നതു് ന്യായമല്ല, നീതിക്കു നിരന്നതല്ല; എന്നിങ്ങനെ ന്യായവാദം ചെയ്യുയാണ് രാജ്യത്തെ രക്ഷിക്കാനുള്ള ഏററവും പററിയ വഴി, എന്ന്. അവസാനം പുരോഹിതന്മാർ വന്നു. അവർ മററുള്ളവരെയൊക്കെ പുച്ഛിച്ചുകൊണ്ടു പറഞ്ഞു: 'നിങ്ങളൊക്കെ പൈത്യക്കാരെപ്പോലെ പുലമ്പുകയാണ്! ആദ്യം തന്നെ യജ്ഞംകൊണ്ടു ദേവതകളെ പ്രീതിപ്പെടുത്തണം; എന്നാൽ മാത്രമേ നാം അജയ്യരാവുകയുള്ളു.' ശത്രുവിനെ....എതിക്കുന്നതിനു പകരം അവർ തങ്ങളിൽ വാദിച്ചു, വഴക്കടിച്ചു. അപ്പൊഴേയ്ക്കും ശത്രു എത്തി, കൈയേറി, നഗരം തകൎത്തു് കൊള്ളയടിച്ചു. അതുമാതിരി യാണ് ആളുകളും."

അമേരിക്കയിൽ, ഷിക്കാഗോവിൽ നടക്കാൻപോകുന്ന മതമഹാസമ്മേളനത്തിൽ പങ്കെടുത്താൽ കൊള്ളാമെന്നുള്ള തൻെറ ആഗ്രഹം സ്വാമി ഒരു ദിവസം സ്വകാര്യമായി ഹരിപദബാബുവിനെ അറിയിച്ചു. അതു കേട്ട് സന്തോഷവും ഉത്സാഹവും പൂണ്ട ബാബു അതിനുവേണ്ടി ഉടനടി പണപ്പിരിവു നടത്താനൊരുങ്ങി. പക്ഷേ, എന്തോ കാരണവശാൽ അതിനു സ്വാമി സമ്മതിച്ചില്ല.

സ്വാമി ബെൽഗാമിൽ എത്തുന്നതിന് ഏതാനും ദിവസം മുമ്പ് ഹരിപദബാബുവിൻെറ ഭാര്യ, ഏതെങ്കിലും ഗുരുവിൻെറ അടുത്തുനിന്നും മന്ത്രദീക്ഷ സ്വീകരിച്ചാൽ കൊള്ളാമെന്നുള്ള ആഗ്രഹം പ്രകടിപ്പിച്ചിരുന്നു. അതിന് മറുപടിയായി ബാബു പറഞ്ഞതി താണ്: 'എനിക്കുംകൂടി ആദരണീയനായ ഒരാളെ വേണം ഗുരുവായി സ്വീകരിക്കാൻ; അല്ലാത്തപക്ഷം, നിനക്ക് സുഖമുണ്ടാവുകയില്ല, അതിൽനിന്നൊട്ടു പ്രയോജനം കിട്ടുകയുമില്ല. യഥാൎത്ഥത്തിൽ

പവിത്രനായ ഒരാളെ കണ്ടുകിട്ടിയാൽ നമുക്കിരുവക്കും അദ്ദേഹത്തിൽനിന്നു മന്ത്രോപദേശം സ്വീകരിക്കാം.' ഭാര്യ അതിനു സമ്മതിച്ചു. സ്വാമിയുടെ ശിഷ്യയാകാൻ ഇഷ്ടമാണോ എന്നു് ഹരിബാബു ഇപ്പോരം ഭാര്യയോടു ചോദിച്ചു. അവരിതിനെക്കുറിച്ചു പലതവണ ആലോചിക്കുകയുണ്ടായി; പക്ഷേ സ്വാമി സ്വീകരിച്ചില്ലെങ്കിലോ എന്നു സംശയിച്ചു കഴിയുകയായിരുന്നു. സ്വാമി സമ്മതിക്കുന്ന പക്ഷം, താൻ സ്വയം ധന്യയെന്നു കരുതും, എന്നായിരുന്നു അവരുടെ മറുപടി. ബാബു പറഞ്ഞു: 'എന്തായാലും നമുക്കു ശ്രമിച്ചുനോക്കണം. ഈ അവസരം കൈവിട്ടാൽ ഇദ്ദേഹത്തെപ്പോലെ വേറൊരാളെ ഇനി കണ്ടുകിട്ടുകയില്ലെന്നു വരാം.' ഇക്കാര്യത്തെക്കുറിച്ചു് ബാബു സ്വാമിയോടു പറഞ്ഞപ്പോരം അദ്ദേഹം സമ്മതിച്ചില്ല. അദ്ദേഹം പറഞ്ഞു: 'ഗുരുവാകുകയെന്നതു് വലിയ പ്രയാസമാണു്. ശിഷ്യന്റെ പാപങ്ങളെല്ലാം ഗുരു സ്വയം ഏറ്റെടുക്കേണ്ടതായുണ്ടു്. പോരാത്തതിനു്, ഞാനൊരു സന്ന്യാസി. എനിക്കു് എല്ലാ കെട്ടുകളും പൊട്ടിക്കണം; അല്ലാതെ അവയുടെ എണ്ണം വർദ്ധിപ്പിക്കാൻ ഉദ്ദേശമില്ല. എന്നു മാത്രമല്ല, ശിഷ്യൻ ഉപദേശം സ്വീകരിക്കുന്നതിനു മുമ്പു് ചുരുങ്ങിയതു മൂന്നു പ്രാവശ്യമെങ്കിലും ഗുരുവിനെ കണ്ടിരിക്കണം.' പക്ഷേ അങ്ങനെയൊന്നും ഒഴിച്ചുവിടാവുന്ന ആളായിരുന്നില്ല ഹരിപദബാബു. അവരുടെ നിശ്ചയദാർഢ്യം കണ്ടു് സ്വാമി അവക്കു് മന്ത്രോപദേശം നല്കി.

## ദക്ഷിണാപഥത്തിൽക്കൂടി കന്യാകുമാരിയിലേയ്ക്കു്

ബെൽഗാമിലെ താമസത്തിനിടയിൽ സ്വാമി പോർട്ടുഗീസ് കോളനിയായ മോർമുഗാവോ സന്ദർശിക്കുകയുണ്ടായി. അതൊഴിച്ചാൽ അദ്ദേഹം ബെൽഗാമിൽനിന്നു മൈസൂർരാജ്യത്തിലെ നഗരമായ ബാംഗ്ളൂക്കു് നേരിട്ടു വരുകയാണുണ്ടായതു്. ആദ്യം കുറച്ചു ദിവസത്തേയ്ക്കു് അവിടെ അജ്ഞാതനായി കഴിഞ്ഞുകൂടി; എന്നാൽ ഏറെത്താമസിയാതെ ആളുകളുടെ ശ്രദ്ധ അദ്ദേഹത്തിൽ പതിഞ്ഞു. അന്നത്തെ മൈസൂർ ദിവാനായ സർ കെ. ശേഷാദ്രി അയ്യരുമായി സ്വാമി പരിചയപ്പെട്ടു. സ്വല്പസമയത്തെ സംഭാഷണംകൊണ്ടു് ആ പ്രതിഭാസമ്പന്നനു മനസ്സിലായി തന്റെ മുമ്പിൽ നിൽക്കുന്ന സന്ന്യാസി, ആകർഷകമായ വ്യക്തിപ്രഭാവവും ദിവ്യതേജസ്സും ഉള്ള ആളാണെന്നും, അദ്ദേഹം തന്റെ രാജ്യത്തിന്റെ ചരിത്രത്തിൽ മായാത്ത മുദ്രപതിപ്പിക്കുമെന്നും. സ്വാമി മൂന്നുനാലാഴ്ച ഈ മഹാനായ രാജ്യതന്ത്രജ്ഞന്റെ അതിഥിയായി താമസിച്ചു. അതിനിടയ്ക്കു് കൊട്ടാരത്തിലെ ഉയന്ന ഉദ്യോഗസ്ഥന്മാരും പ്രഭുക്കന്മാരുമായി പരിചയപ്പെട്ടു. സ്വാമി പോയിടത്തൊക്കെ സ്വമതസ്ഥർ മാത്രമല്ല ഇതരമതാവലംബികളും അദ്ദേഹത്തെ സമീപിച്ചിരുന്നു. ഈ വിദ്വാനായ സന്ന്യാസിയെ കണ്ടു് സർ ശേഷാദ്രി അയ്യക്കു വലിയ ആനന്ദമായി: അദ്ദേഹം ഒരിക്കൽ പറഞ്ഞു: 'നമ്മളിൽ പലരും മതത്തെക്കുറിച്ചു വളരെയൊക്കെ പഠിച്ചിട്ടുണ്ടു്. എന്നിട്ടും നമുക്കതുകൊണ്ടു് എന്തു പ്രയോജനം കിട്ടി ? ഇതാ ഈ യുവാവു്, ഇദ്ദേഹത്തിന്റെ ജ്ഞാനദൃഷ്ടി എനിക്കു പരിചയമുള്ള ആരുടെയും ജ്ഞാനത്തെ അതിശയിക്കുന്നതാണു്. അതു് അദ്‌ഭുതമെന്നേ പറയാവൂ. അദ്ദേഹം ജന്മനാതന്നെ ആത്മജ്ഞനായിരുന്നിരിക്കണം; അല്ലെന്നുവരുകിൽ, താരതമ്യേന ഇത്ര ഇളംപ്രായത്തിൽ ഇത്രമാത്രം ജ്ഞാനവും അനുഭൂതിയും നേടിയതെങ്ങനെ ?' ഈ യുവാചാര്യനെ കാണാൻ മൈസൂർ മഹാരാജാവിനു താൽപ്പര്യം കണ്ടേയ്ക്കും എന്നു കരുതി ദിവാൻ സ്വാമിയെ അദ്ദേഹത്തിനു പരിചയപ്പെടുത്തിക്കൊടുത്തു. രാജകീയപ്രഭാവനും ഗൈരികാംബരധാരിയുമായ ആ യുവയതി, മഹാരാജാ ശ്രീ ചാമരാജേന്ദ്രവഡയാരുടെ ആസ്ഥാനസഭയിൽ പ്രവേശിച്ചു. അദ്ദേഹത്തെ കണ്ടു് മഹാരാജാവിനു് അതീവ സന്തോഷമായി. 'ആ ചിന്തോജ്ജ്വലതയും സൗമ്യസൗകുമാര്യവും വിശാലവിജ്ഞാനവും ആദ്ധ്യാത്മികസൂക്ഷ്മദൃഷ്ടിയും,

മഹാരാജാവിനെ വശീകരിച്ചു. സ്വാമി സംസ്ഥാനാതിഥിയായി. പലപ്പോഴും സ്വാമിയും മഹാരാജാവും തനിച്ചിരുന്നു് സംഭാഷണം ചെയ്തു. പലേ പ്രധാനപ്പെട്ട സംഗതികളിലും മഹാരാജാവു് സ്വാമിയുടെ അഭിപ്രായം തേടി.

ഒരുദിവസം രാജസേവകന്മാരുടെ മുമ്പിൽവെച്ചു് മഹാരാജാവു ചോദിച്ചു: 'സ്വാമിജി, എന്റെ സേവകന്മാരെക്കുറിച്ചു് അങ്ങയുടെ അഭിപ്രായമെന്താണു്? 'അതോ. അവിടേയ്ക്കു് ഒരു നല്ല ഹൃദയമുണ്ടു് എന്നാണെനിക്കു തോന്നുന്നതു്; പക്ഷെ, നിർഭാഗ്യമെന്നു പറയട്ടെ, അങ്ങു് സേവകന്മാരാൽ ചുററപ്പെട്ടിരിക്കുന്നു; സേവകന്മാർ എവിടെയും സേവകന്മാർതന്നെ,' എന്ന ധീരമായ മറുപടി പുറത്തുവന്നു. 'അല്ല, അങ്ങനെയല്ല, സ്വാമിജി,' മഹാരാജാവു് തടുത്തുകൊണ്ടു പറഞ്ഞു, 'എന്റെ ദിവാനെങ്കിലും അമ്മാതിരിയല്ല. അദ്ദേഹം ബുദ്ധിമാനും വിശ്വാസയോഗ്യനുമാകുന്നു.' 'പക്ഷേ, മഹാരാജാവേ, ദിവാനെന്നാൽ, മഹാരാജാവിനെ പററിച്ചു പൊളിററിക്കൽ ഏജൻറിനു് കാഴ്ച കാണിക്കവെയ്ക്കുന്ന ആൾ എന്നാണർത്ഥം.' മഹാരാജാവു വിഷയം മാററി. പിന്നീടു് സ്വാമിയെ മുറിയിലേയ്ക്കു വിളിച്ചു സ്വകാര്യമായി പറഞ്ഞു: 'എന്റെ പ്രിയപ്പെട്ട സ്വാമി, അതിരുകടന്ന ആർജ്ജവം പലപ്പോഴും ആപത്കരമാണു്. എന്റെ സേവകന്മാരുടെ മുമ്പിൽവെച്ചു സംസാരിച്ചതുപോലെ അങ്ങു തുടന്നാൽ ആരെങ്കിലും അങ്ങേയ്ക്കു് വിഷം തന്നേയ്ക്കാനിടയുണ്ടു്.' സ്വാമി വെട്ടിത്തുറന്നു പറഞ്ഞു: ''എന്തു്! ഒരു യഥാർത്ഥ സന്ന്യാസി സത്യം പറയാൻ ഭയപ്പെടുമെന്നോ അങ്ങു കരുതുന്നതു്? അവന്റെ പ്രാണൻ പോകുമെന്നുവന്നാൽക്കൂടി അവൻ കുലുങ്ങുകയില്ല. 'സ്വാമിജി, എന്റെ അച്ഛനെക്കുറിച്ചെന്തു വിചാരിക്കുന്നു' എന്നു നാളെ അങ്ങയുടെ മകൻ എന്നോടു ചോദിക്കുന്ന പക്ഷം, അങ്ങേയ്ക്കു് ഇല്ല എന്നെനിക്കു തീച്ച്യുള്ള നന്മകളൊക്കെ ഉണ്ടെന്നു ഞാൻ പറയുകയോ? ഞാൻ നുണ പറയുകയോ? ഒരു കാലവുമില്ല!'' എന്നാൽ ഈ മഹാരാജാവിനെക്കുറിച്ചു മററാളുകളോടു സ്വാമി എത്ര സ്നേഹാദരങ്ങളോടെയാണു് സംസാരിക്കാറെന്നോ! തെററു കണ്ടാൽ നേരേ മുഖത്തുനോക്കി പറയുകയും ആൾ അടുത്തില്ലാത്തപ്പോൾ അയാളുടെ ദോഷങ്ങൾ വിസ്മരിച്ചു് ഗുണങ്ങളെ വാഴ്ത്തുകയും ചെയ്യുകയെന്നതു സ്വാമിയുടെ ഒരു സ്വഭാവമായിരുന്നു.

കൊട്ടാരത്തിൽ താമസിക്കുന്ന കാലത്തു സ്വാമി ആസ്ട്രിയക്കാരനായ ഒരു ഗായകനുമായി പരിചയപ്പെടുകയും അദ്ദേഹവുമായി പാശ്ചാത്യസംഗീതത്തെക്കുറിച്ചു് ചച്ച്ചെയ്യുകയുമുണ്ടായി. സ്വാമിയുടെ പാശ്ചാത്യസംഗീതപരിജ്ഞാനം കണ്ടു് ഏവരും ആശ്ചര്യപ്പെട്ടു. പിന്നെയൊരു ദിവസം കൊട്ടാരത്തിൽ വൈദ്യുതീ

കരണത്തിൽ ഏർപ്പെട്ടിരുന്ന ഒരു വൈദ്യുതികനെ കണ്ടുമുട്ടി. സംഭാഷണത്തിനിടയിൽ വൈദ്യുതിയെക്കുറിച്ചും പരാമർശം വന്നു; അപ്പോൾ കാണാം സ്വാമി ആ വിഷയത്തിലും ഒരു വിജ്ഞൻ!

സ്വാമി മൈസൂരിൽ താമസിക്കുന്ന കാലത്തു് കൊട്ടാരത്തിൽ ഒരു പണ്ഡിതസദസ്സു വിളിച്ചുകൂട്ടി. ദിവാൻ ആദ്ധ്യക്ഷ്യം വഹിച്ചു. വേദാന്തമായിരുന്നു ചർച്ചാവിഷയം. പണ്ഡിതന്മാരുടെ പ്രസംഗങ്ങൾക്കുശേഷം സ്വാമിയെ പ്രസംഗത്തിനു ക്ഷണിച്ചു. ഉജ്ജ്വലമായ ഭാഷയിൽ, പ്രമാണസഹിതം, പ്രഭാഷണചാതുരിയോടെ അദ്ദേഹം വേദാന്തതത്ത്വങ്ങൾ പ്രതിപാദിച്ചു; പണ്ഡിതന്മാർ സകലരും സശിരഃകമ്പം അനുമോദിച്ചു.

സ്വാമിയോടു് അതിരററ സന്തോഷവും ആദരവും തോന്നിയ ദിവാൻ ഒരു ദിവസം എന്തെങ്കിലും ഒരു സമ്മാനം തന്നിൽനിന്നു സ്വീകരിക്കണമെന്നു് അപേക്ഷിച്ചു. സ്വാമിക്കു് എന്തിഷ്ടമോ അതു വാങ്ങിക്കൊടുക്കണമെന്ന നിർദ്ദേശത്തോടുകൂടി ബസ്സാറിലെ ഏററവും വലിയ കടയിലേയ്ക്കു് സ്വാമിയെ കൂട്ടിക്കൊണ്ടുപോകാൻ ഒരു സെക്രട്ടറിയെ അയച്ചു. ആതിഥേയനെ സന്തോഷിപ്പിക്കാൻവേണ്ടി സ്വാമി കൂടെപോയി. ആയിരം രൂപവരെ കൊടുക്കാൻ തയ്യാറായി സെക്രട്ടറി ചെക്കുബുക്കും കൈയിലെടുത്തു. ഒരു കുട്ടിയെപ്പോലെ ആയിരുന്നു സ്വാമി; അദ്ദേഹം എല്ലാം നോക്കിക്കണ്ടു; പലതും നന്നെന്നു് അഭിപ്രായപ്പെട്ടു; എന്നിട്ടൊടുവിൽ പറഞ്ഞു: 'സ്നേഹിതാ, എനിക്കിഷ്ടമുള്ളതെന്തെങ്കിലും വാങ്ങണമെന്നാണു് ദിവാൻെറ ഉദ്ദേശമെങ്കിൽ, ഇവിടെ കിട്ടാവുന്നതിൽ ഏററവും നല്ല ഒരു ചുരുട്ടു് എനിക്കു മേടിച്ചുതന്നേക്കൂ.' ചുരുട്ടു മേടിച്ചു, വില പത്രണ്ടണ. കടയിൽനിന്നു പുറത്തു കടന്നു ചുരുട്ടു കത്തിച്ചു വലിച്ചുകൊണ്ടു് അത്യന്തം സംതൃപ്തനായി സ്വാമി തിരിച്ചു സവാരിചെയ്തു.

ഒരു ദിവസം മഹാരാജാവു് സ്വാമിയെ തൻെറ മുറിയിലേയ്ക്കു വിളിച്ചു. ദിവാനും സ്വാമിയോടൊരുമിച്ചു പോയി. 'സ്വാമിജി, അങ്ങേയ്ക്കു വേണ്ടി എനിക്കു് എന്തു ചെയ്യാൻ കഴിയും,' എന്നു് മഹാരാജാവു ചോദിച്ചു. ചോദ്യത്തിനു് നേരിട്ടു് ഉത്തരമൊന്നും പറയാതെ സ്വാമി തൻെറ ജീവിതസന്ദേശത്തെക്കുറിച്ചു് ആവേശത്തോടെ പ്രസ്താവിച്ചു. ഇന്ത്യയുടെ നില അദ്ദേഹം വർണ്ണിച്ചു. ഭാരതത്തിൻെറ സമ്പത്തു് ആദ്ധ്യാത്മികവും ദാർശനികവുമാണെന്നും, ആധുനികശാസ്ത്രങ്ങളുടെ സഹായം ഇന്നു് ആവശ്യമാണെന്നും ആന്തരമായ ചില പരിവർത്തനങ്ങൾ കൂടിയേ കഴിയൂ എന്നും സ്വാമി പ്രഖ്യാപിച്ചു. ഇന്ത്യയുടെ സമ്പത്തു് പാശ്ചാത്യജനതകൾക്കു വിതരണം ചെയ്കയെന്നതു് ഇന്ത്യയുടെ കടമയാണു്; അതിനായി പാശ്ചാത്യജനങ്ങളുടെ ഇടയിൽ വേദാന്തപ്രചാരണം നടത്താൻ താൻതന്നെ

പോകാൻ ഉദ്ദേശിക്കുന്നതായും സ്വാമി വെളിപ്പെടുത്തി. സ്വാമിയുടെ യാത്രയ്ക്കുവേണ്ട ചെലവുകളെല്ലാം കൊടുക്കാമെന്നു് മഹാരാജാവു് അപ്പോഠംത്തന്നെ വാക്കു കൊടുത്തു, പക്ഷേ, സ്വാമിക്കല്ലാതെ വേറാക്കും നിശ്ചയമില്ലാത്ത എന്തോ ചില കാരണങ്ങളാൽ – രാമേശ്വരദശ്നം നടത്തണം ആദ്യം എന്ന തന്റെ വ്രതംകൊണ്ടോ മറേറാ ആകാം – അദ്ദേഹം അപ്പോഠം ആ ഉദാരമായ സഹായം സ്വീകരിച്ചില്ല.

സ്വാമിയുടെ താമസം നീളുന്തോറും മഹാരാജാവിനു് അദ്ദേഹത്തോടുള്ള സ്നേഹാദരങ്ങഠം കൂടിക്കൂടി വന്നു. അവിടെനിന്നും പുറപ്പെടുന്ന കാര്യത്തെക്കുറിച്ചു പറഞ്ഞപ്പോഠം മഹാരാജാവിനു വാസ്തവത്തിൽ സങ്കടമായി. കുറച്ചു നാഠംകൂടി താമസിക്കാൻ അദ്ദേഹം അപേക്ഷിച്ചു. 'സ്വാമിജി, അവിടുത്തെ ഓമ്മയ്ക്കായി എനിക്കെന്തെങ്കിലും വേണം. അങ്ങയുടെ ശബ്ദം സ്വനഗ്രാഹിയിൽ രേഖപ്പെടുത്തിയെടുക്കാൻ അനുവദിച്ചാലും,' എന്നാവശ്യപ്പെട്ടു മഹാരാജാവു്. അതു സ്വാമി സമ്മതിച്ചു. ആ ശബ്ദരേഖ കൊട്ടാരത്തിൽ ഭദ്രമായി സൂക്ഷിച്ചുവന്നു; കാലാന്തരത്തിൽ അതു് അവ്യക്തമായിപ്പോയി. മഹാരാജാവിനു് സ്വാമിയോടുള്ള ആദരാതിരേകംകൊണ്ടു്, സ്വഗുരുവിനോടു ചെയ്യുംപോലെ, സ്വാമിയുടെ പാദപൂജ ചെയ്യാൻ അദ്ദേഹം ആലോചിച്ചു; പക്ഷേ സ്വാമി അതിനു സമ്മതിച്ചില്ല.

താൻ പിരിയേണ്ട കാലം അതിക്രമിച്ചു എന്നു് ഏതാനും ദിവസങ്ങഠംക്കുശേഷം സ്വാമി പറഞ്ഞു. അതു കേട്ടു് വിലപിടിച്ച പലേ സമ്മാനങ്ങളും സ്വാമിക്കു നല്കണം എന്നു് മഹാരാജാവു് ആഗ്രഹിച്ചു. സ്വാമി ഒന്നും സ്വീകരിക്കാൻ കൂട്ടാക്കിയില്ല; മഹാരാജാവു വിടാതെ നിബ്ബന്ധിച്ചു. അപ്പോഠം സ്വാമി പറഞ്ഞു: 'ആവട്ടെ തിരുമേനി, എനിക്കെന്തെങ്കിലും തരണമെന്നു് അങ്ങേയ്ക്കു നിബ്ബന്ധമാണെങ്കിൽ, ലോഹനിമ്മിതമല്ലാത്ത ഒരു പുകക്കുഴൽ സദയം തന്നാലും. അതുകൊണ്ടെനിക്കു് എന്തെങ്കിലും ഉപയോഗമുണ്ടാകും.' അതനുസരിച്ചു് മഹാരാജാവു്, വീട്ടിയിൽ ഭംഗിയായി തീത്ത ഒരു പുകക്കുഴൽ സമ്മാനിച്ചു. യാത്ര പറയുന്ന അവസരത്തിൽ മഹാരാജാവു് സ്വാമിയുടെ കാല്ക്കൽ കുമ്പിട്ടു. സ്വാമിയുടെ പോക്കററിൽ കുറെ പണം തിരുകിക്കയററാൻ ദിവാൻ പല വിഫലശ്രമങ്ങഠം നടത്തി. അവസാനം സ്വാമി പറഞ്ഞു: 'എനിക്കുവേണ്ടി എന്തെങ്കിലും ചെയ്യണമെന്നു് ഉദ്ദേശമുണ്ടെങ്കിൽ സദയം തൃശ്ശൂക്കു് ഒരു ടിക്കററു് മേടിച്ചുതന്നേക്കൂ. ഞാൻ രാമേശ്വരത്തേയ്ക്കു പോവുകയാണെന്നു് അറിയാമല്ലോ; എന്നാൽ ഇടയ്ക്കു് കുറച്ചു ദിവസം ഞാൻ കൊച്ചിയിൽ തങ്ങുന്നതായിരിക്കും. കൂടുതലൊന്നും ചെയ്യാൻ

സ്വാമി സമ്മതിക്കുകയില്ല എന്നു തീർച്ചയായപ്പോൾ ദിവാൻ ഒരു രണ്ടാംക്ലാസ്സ് ടിക്കററും കൊച്ചിയിൽ അന്ന് ആക്റ്റിങ് ദിവാനായിരുന്ന ശ്രീ ശങ്കരയ്യർക്ക് ഒരു പരിചായകക്കത്തും കൊടുത്തു.

വളരെ കുറച്ചു ദിവസമേ അദ്ദേഹം തൃശ്ശൂർ് താമസിച്ചുള്ളു; അവിടെനിന്നും ഭാരതത്തിന്റെ തെക്കേ അററത്തേയ്ക്കു യാത്രയായി. കേരളത്തിൽക്കൂടി യാത്ര ചെയ്യുമ്പോൾ അവിടത്തെ നന്ദനോപമമായ പ്രകൃതിസൗന്ദര്യം കണ്ട് അദ്ദേഹം മോഹിതനായി. സ്വാമി തിരുവിതാംകൂറിന്റെ തലസ്ഥാനമായ തിരുവനന്തപുരം സന്ദർശിച്ചു. അവിടെ പ്രൊഫസർ സുന്ദരരാമയ്യരുടെ അതിഥിയായിട്ടാണ് താമസിച്ചതു്. തിരുവിതാംകൂർമഹാരാജാവിന്റെ അനന്തരവനായ യുവരാജാവിന്റെ ഉപാധ്യായനായിരുന്നു ശ്രീ അയ്യർ. പ്രസിദ്ധ പണ്ഡിതനായ മദ്രാസിലെ ശ്രീ രംഗാചാര്യരെയും തിരുവനന്തപുരത്തുവെച്ചു കാണുകയുണ്ടായി. അന്ന് ശ്രീരംഗാചാര്യർ അവിടത്തെ രാജകീയകലാലയത്തിൽ കെമിസ്ട്രി പ്രൊഫസ്സറായിരുന്നു. ശ്രീ എസ്. കെ. നായർ എഴുതുന്നു:

'ഇംഗ്ലീഷിലും സംസ്കൃതത്തിലും ഗാഢമായ പാണ്ഡിത്യമുള്ള ഈ രണ്ടു മാന്യന്മാരും സ്വാമിയുമായുള്ള നിരന്തരചർച്ചയിൽനിന്നു വലിയ ആനന്ദം അനുഭവിക്കുകയും പലേ പ്രയോജനങ്ങളും നേടുകയും ചെയ്തു. അടുത്തു പരിചയപ്പെടാൻ ഇടയായ ആർക്കും അദ്ദേഹത്തിന്റെ ശക്തിമത്തായ വ്യക്തിവൈഭവം മനസ്സിൽ തറയ്ക്കാതിരിക്കുകയില്ല; അദ്ദേഹത്താൽ ആകൃഷ്ടനാകാതെയും ഇരിക്കയില്ല. പലേ ആളുകളുടെ പല വിഷയങ്ങളെക്കുറിച്ചുമുള്ള ചോദ്യങ്ങൾക്ക് ഏകകാലത്തിൽ സമാധാനം നല്കാനുള്ള അസാമാന്യമായ സാമർത്ഥ്യം അദ്ദേഹത്തിനുണ്ടായിരുന്നു. സ്പെൻസറെക്കുറിച്ചായിരിക്കാം സംസാരിക്കുന്നതു്, ഷേക്സ്പിയറുടെയോ കാളിദാസന്റെയോ ഏതെങ്കിലും ആശയമായിരിക്കാം ചർച്ചാവിഷയം, ഡാർവിന്റെ പരിണാമസിദ്ധാന്തമോ യഹൂദചരിത്രമോ ആവാം ആലോചനയ്ക്കെടുത്തിരിക്കുന്നതു്, ആര്യസംസ്കാരത്തിന്റെ വികാസമായിരിക്കാം ചിന്താവിഷയം, വേദങ്ങളോ മുസ്ലീംമതമോ ക്രിസ്തുമതമോ ആയെന്നു വരാം ചർച്ച ചെയ്യപ്പെടുന്നതു്, വിഷയമെന്തായാലും ഏതു ചോദ്യത്തിനും അനുരൂപമായ ഒരുത്തരവുംകൊണ്ടു സ്വാമി തയ്യാറുണ്ട്. ഉദാത്തതയും സരളതയും അദ്ദേഹത്തിന്റെ മുഖത്തു തെളിഞ്ഞു വിളങ്ങിയിരുന്നു. പരിശുദ്ധഹൃദയം, പവിത്രവും നിയമിതവുമായ ജീവിതം, തുറന്ന മനസ്സ്, ഉദാരാശയം, വിശാലവീക്ഷണം, സഹാനുഭൂതി എന്നിവ സ്വാമിയുടെ സ്വഭാവവിശേഷങ്ങളായിരുന്നു.'

ഭാരതജനതയ്ക്കു് പൊതുവെ വേണ്ട പലേ പരിഷ്കരണങ്ങളെക്കുറിച്ചും സാമാന്യജനങ്ങളെ ഉദ്ധരിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും സുഹൃത്തുക്കളുമായുള്ള സംഭാഷണസമയങ്ങളിൽ സ്വാമി പ്രസ്താവിച്ചു. തിരുവനന്തപുരത്തു സ്വാമി തന്റെകൂടെ ഒമ്പതുനാൾ താമസിച്ചതിനെ സംബന്ധിച്ചു് പ്രൊഫസ്സർ സുന്ദരരാമയ്യർ ഇപ്രകാരം എഴുതുന്നു:

'ഞാൻ വിവേകാനന്ദസ്വാമിയെ ആദ്യമായി കണ്ടതു് 1892 ഡിസംബറിൽ തിരുവനന്തപുരത്തുവെച്ചാണു്; അദ്ദേഹത്തെക്കുറിച്ചു പലതും കാണാനും അറിയാനും ഉള്ള സൗഭാഗ്യം എനിക്കു ലഭിച്ചു. വഴി കാണിക്കാൻ ഒരു മഹമ്മദീയനെയും കൂട്ടിക്കൊണ്ടാണു് അദ്ദേഹം എന്റെ അടുത്തു വന്നതു്. എന്റെ രണ്ടാമത്തെ മകൻ, പന്ത്രണ്ടു വയസ്സുള്ള ഒരു പയ്യൻ, അദ്ദേഹത്തെയും ഒരു മഹമ്മദീയനെന്നു കരുതി എന്നോടു് അങ്ങനെ വന്നു പറയുകയും ചെയ്തു. അദ്ദേഹത്തിന്റെ വേഷം കണ്ടാൽ മകൻ അങ്ങനെ കരുതിയതിൽ അദ്ഭുതമില്ല; തെന്നിന്ത്യയിലെ സാധാരണ സന്ന്യാസിമാരുടെ മാതിരിയായിരുന്നില്ല അദ്ദേഹത്തിന്റെ വസ്ത്രധാരണം. വന്നു് ഏതാണ്ടു് ആദ്യം തന്നെ ആവശ്യപ്പെട്ടതു് തന്റെ അനുചരനായ മഹമ്മദീയന്റെ ആഹാരത്തിനുവേണ്ട ഏർപ്പാടു ചെയ്യാനാണു്. ഈ അനുചരൻ കൊച്ചി സർക്കാരിലെ ഒരു ശിപായിയാണു്; കൊച്ചി ദിവാന്റെ പ്രൈവററു് സെക്രട്ടറി ശ്രീ ഡബ്ളിയു. രാമയ്യയുടെ നിയോഗപ്രകാരമാണു് അയാൾ സ്വാമിയെ തിരുവനന്തപുരത്തേയ്ക്കു് അനുഗമിച്ചതു്. കഴിഞ്ഞ രണ്ടു ദിവസം അല്പം പാലല്ലാതെ മറെറാന്നും സ്വാമി കഴിച്ചിരുന്നില്ല; എന്നിട്ടും ഈ മഹമ്മദീയശിപായി ആഹാരം കഴിച്ചു യാത്രയായതിനുശേഷമേ സ്വന്തം ആവശ്യങ്ങളെക്കുറിച്ചു് അദ്ദേഹം ആലോചിക്കുകപോലും ചെയ്തുള്ളു. സ്വല്പനിമിഷത്തെ സംഭാഷണംകൊണ്ടു് സ്വാമി മഹാപ്രഭാവനായ ഒരാളാണെന്നു് എനിക്കു മനസ്സിലായി. എന്താഹാരമാണു കഴിക്കാറു്, എന്നു ഞാൻ ചോദിച്ചപ്പോൾ, 'നിങ്ങളുടെ സൗകര്യംപോലെ; സന്ന്യാസിമാരായ ഞങ്ങൾക്കു് ഇന്നതുവേണം എന്നു നിർബ്ബന്ധമൊന്നുമില്ല' എന്നദ്ദേഹം മറുപടി പറഞ്ഞു.

സ്വാമി ഒരു ബംഗാളിയാണെന്നു് മനസ്സിലായപ്പോൾ, ബംഗാൾ അനേകം മഹാപുരുഷന്മാർക്കു് ജന്മം കൊടുത്തിട്ടുണ്ടെന്നും അവരിൽ ഏററവും പ്രമുഖൻ ബ്രഹ്മസമാജപ്രചാരകനായ കേശവചന്ദ്രസേനനാണു് എന്നും ഞാൻ പറയുകയുണ്ടായി. അപ്പോഴാണു സ്വാമി തന്റെ ഗുരുനാഥനായ ശ്രീരാമകൃഷ്ണനെക്കുറിച്ചു് എന്നോടു പറഞ്ഞതു്; അദ്ദേഹത്തിന്റെ അദ്ധ്യാത്മമഹത്ത്വത്തെക്കുറിച്ചു് കുറച്ചൊന്നു വിസ്തരിക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണനുമായി താരതമ്യ

പ്പെടുത്തുമ്പോൾ കേശവചന്ദ്രസേനൻ വെറുമൊരു ശിശുവാണെന്ന പ്രസ്താവം കേട്ടു ഞാൻ അന്ധാളിച്ചുപോയി. കേശവൻ മാത്രമല്ല, കഴിഞ്ഞ ഒരു തലമുറയിലെ പ്രശസ്തരായ ബംഗാളികൾ പലരും ഈ മഹർഷിയുടെ സ്വാധീനവലയത്തിൽ പെട്ടിരുന്നുവെന്നും കേശവസേനൻ പില്ക്കാലത്തു് ഇദ്ദേഹത്തിൽനിന്നു ലഭിച്ച പ്രചോദനത്തിന്റെ ഫലമായി തന്റെ മതവീക്ഷണത്തിൽ സ്വാഗതാർഹമായ പല മാററങ്ങളും വരുത്തിയെന്നും സ്വാമി വ്യക്തമാക്കി. പല പാശ്ചാത്യരും ശ്രീരാമകൃഷ്ണന്റെ സമ്പർക്കം അഭിലഷിച്ചിരുന്നുവെന്നും, പലരും അദ്ദേഹത്തെ ഏതാണ്ടൊരു ദിവ്യപുരുഷനായിട്ടാണു കരുതിയിരുന്നതു് എന്നും, ബംഗാളിലെ മുൻവിദ്യാഭ്യാസഡയറക്ടറായിരുന്ന മിസ്റ്റർ സി. എച്ച്. ടാണിതന്നെ ഈ മഹാപുരുഷന്റെ സ്വഭാവത്തെയും മഹത്വത്തെയും ആശയവിശാലതയെയും പ്രബോധനശക്തിയെയും കുറിച്ചു് ഒരു ലേഖനം എഴുതുകയുണ്ടായി എന്നും സ്വാമി തുടൎന്നു പറഞ്ഞു.

സ്വാമിയുടെ സാന്നിദ്ധ്യം, ശബ്ദം, കണ്ണിന്റെ തിളക്കം, ആശയങ്ങളുടെയും വാക്കുകളുടെയും ഒഴുക്കു് എന്നിവയാൽ വശീഭൂതനാകയാൽ ഞാനന്നു് കൊട്ടാരത്തിൽ പോവുകയുണ്ടായില്ല. ഇളയരാജാവായ മാൎത്താണ്ഡവൎമ്മ എന്റെ മേൽനോട്ടത്തിൽ അന്നു് എം. ഏ. പരീക്ഷയ്ക്കു പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. വൈകുന്നേരം ഞങ്ങൾ, തിരുവനന്തപുരം കോളേജിലെ കെമിസ്ട്രി പ്രൊഫസ്സർ രംഗാചാര്യരുടെ വീട്ടിൽ പോയി. അദ്ദേഹം അന്നുതന്നെ തെന്നിന്ത്യയിലെ പേരുകേട്ട പണ്ഡിതനും ശാസ്ത്രജ്ഞനുമായിരുന്നു. അദ്ദേഹത്തെ വീട്ടിൽ കാണായ്കയാൽ ഞങ്ങൾ തിരുവനന്തപുരം ക്ലബ്ബിലേയ്ക്കു പോയി. അവിടെ അപ്പോളുണ്ടായിരുന്ന പലേ മാന്യന്മാൎക്കും ഞാൻ സ്വാമിയെ പരിചയപ്പെടുത്തിക്കൊടുത്തു; അല്പം കഴിഞ്ഞു് പ്രൊഫസ്സർ രംഗാചാര്യർ വന്നപ്പോൾ അദ്ദേഹത്തിനും പരിചയപ്പെടുത്തി. അക്കൂട്ടത്തിൽ അന്നത്തെ ദിവാൻ പേഷ്കാരായ ബ്രാഹ്മണനെയും എന്റെ സ്നേഹിതൻ നാരായണമേനോനെയും ഞാൻ വ്യക്തമായി ഓൎമ്മിക്കുന്നു. അതിനു കാരണമുണ്ടു്. സംഭവം നിസ്സാരമെങ്കിലും സ്വാമിയുടെ സ്വഭാവത്തിന്റെ ഒരു പ്രധാനവശം വ്യക്തമാക്കാൻ അതു സഹായിക്കുന്നു. ചുററും നടക്കുന്നതു് സൂക്ഷ്മദൃഷ്ടിയോടെ ഗ്രഹിക്കാനും, തന്റെ ശാന്തവും മധുരവുമായ സ്വഭാവത്തിനോടൊപ്പം മനഃസ്ഥൈൎയ്യവും എതിരാളിയെ ഉടനടി നിശ്ശബ്ദനാക്കത്തക്ക പ്രത്യാഖ്യാനപാടവവും അദ്ദേഹത്തിൽ ഒത്തിണങ്ങിയിരുന്നുവെന്നു് അതിൽനിന്നു കാണാൻ കഴിയും. മിസ്റ്റർ നാരായണമേനോൻ നേരത്തെ ക്ലബ്ബിൽനിന്നു പോകുന്ന സമയത്തു് ബ്രാഹ്മണനായ ദിവാൻപേഷ്കാരെ അഭിവാദനം ചെയ്തു് യാത്ര പറഞ്ഞു: യാഥാസ്ഥിതികരായ ബ്രാഹ്മണർ

ശൂദ്രരെ പ്രത്യഭിവാദനം ചെയ്യുന്ന പരമ്പരാഗതമായ രീതിയിൽ, അതായതു്, ഇടതുകൈയ് വലതുകൈയ്യേക്കാരം അല്പംകൂടി ഉയർത്തി, ദിവാൻപേഷ്കാർ നാരായണമേനോന്റെ അഭിവാദനത്തിനു മറുപടി നല്കി. ഞങ്ങരം ക്ലബ്ബിൽനിന്നു പിരിയുന്ന സമയത്തു ദിവാൻപേഷ്കാർ സ്വാമിയോടു് നമസ്കാരം പറഞ്ഞു. ഹിന്ദുസന്ന്യാസിമാരുടെ പതിവനുസരിച്ചു് സ്വാമി, 'നാരായണ' എന്നുച്ചരിച്ചു് പ്രത്യഭിവാദനം ചെയ്തു. ഇതു് ദിവാൻ പേഷ്കാരെ ശുണ്ഠിപിടിപ്പിച്ചു; താൻ അങ്ങോട്ടു ചെയ്തമാതിരി തിരിച്ചുകിട്ടണമെന്നായിരുന്നു പേഷ്കാരുടെ ഉദ്ദേശം. സ്വാമി തിരിച്ചടിച്ചു: 'നാരായണമേനോന്റെ അഭിവാദനം സ്വീകരിക്കുന്നതിൽ താങ്കരംക്കു താങ്കളുടെ പരമ്പരാഗതമായ രീതി സ്വീകരിക്കാമെങ്കിൽ, താങ്കളുടെ അഭിവാദനം സ്വീകരിക്കുന്നതിൽ സന്ന്യാസിമാരുടെ പരമ്പരാഗതമായ സമ്പ്രദായം ഞാൻ സ്വീകരിക്കുന്നതിൽ താങ്കരംക്കെന്തിനാണു് അലോക്യം തോന്നുന്നതു്?' ഈ മറുപടിക്കു് ഉദ്ദിഷ്ടഫലമുണ്ടായി. അന്നത്തെ ആ അസുഖകരമായ സംഭവത്തിനു് ക്ഷമായാചനം അറിയിച്ചുകൊണ്ടു് അടുത്ത ദിവസം ദിവാൻപേഷ്കാരുടെ സഹോദരൻ ഞങ്ങളുടെ അടുക്കൽ വന്നു. ക്ലബ്ബിൽ കുറച്ചു സമയമേ സ്വാമി ഉണ്ടായിരുന്നുള്ളു എങ്കിലും അദ്ദേഹത്തിന്റെ സാന്നിദ്ധ്യം എല്ലാവരിലും ഒരു മായാത്ത മുദ്ര പതിപ്പിച്ചു.

എന്റെ അതിഥിയുടെ അസാധാരണമായ ധിഷണയെയും ആകർഷകമായ സാന്നിദ്ധ്യത്തെയും കുറിച്ചു് എന്നിൽനിന്നും കേട്ട മാർത്താണ്ഡവർമ്മ ഇളയരാജാവു് സ്വാമിയെ കാണാൻ ആഗ്രഹം പ്രകടിപ്പിച്ചതനുസരിച്ചു് സ്വാമി അടുത്ത ദിവസം അദ്ദേഹത്തെ കാണാൻ പോയി. ഞാനും സ്വാമിയെ അനുഗമിച്ചു; അവർ തമ്മിൽ നടന്ന സംഭാഷണസമയത്തു് അവിടെ സന്നിഹിതനായിരുന്നു താനും. സംഭാഷണത്തിനിടയിൽ താൻ യാത്രയിൽ കണ്ട പല നാട്ടുരാജാക്കന്മാരെക്കുറിച്ചും അവരുടെ ആസ്ഥാനസദസ്സുകളെക്കുറിച്ചും സ്വാമി പറയാനിടയായി. ഇതിൽ ഇളയരാജാവിനു വലിയ താല്പര്യം തോന്നി; സ്വാമിയുടെ അഭിപ്രായത്തെക്കുറിച്ചു് അദ്ദേഹം പലതും ചോദിച്ചു. താൻ കണ്ടതിൽ സ്വരാജ്യസ്നേഹം, ഉത്സാഹം, ദീർഘദർശിത്വം, കാര്യക്ഷമത എന്നീവക കാര്യങ്ങളിൽ ബറോഡയിലെ ഗയിക്കുവാറിനെക്കുറിച്ചാണു് തനിക്കു് ഏററവും കൂടുതൽ മതിപ്പു തോന്നിയിട്ടുള്ളതു് എന്നും, ചെറുരാജ്യമായ ഖെത്രിയിലെ രജപുത്രരാജാവിന്റെ വിശിഷ്ടഗുണങ്ങളെക്കുറിച്ചും തനിക്കു വലിയ ബഹുമാനമാണെന്നും സ്വാമി പറഞ്ഞു. തെക്കോട്ടു വരുന്തോറും രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും സ്വഭാവത്തിലും കാര്യശേഷിയിലും അനുക്രമമായ അപക്ഷയം താൻ കണ്ടു എന്നും അദ്ദേഹം പറ

യുകയുണ്ടായി. തൻെറ അമ്മാവനായ മഹാരാജാവിനെ കാണുകയു ണ്ടായോ എന്ന് ഇളയരാജാവു് സ്വാമിയോടു് ചോദിച്ചു. തിരുമന സ്സിലെ കാണാൻ സ്വാമിക്കു് അതുവരെ സമയം കിട്ടിയിരുന്നില്ല. ദിവാൻ ശങ്കരസുബ്ബയ്യരുടെ സഹായത്തോടുകൂടി രണ്ടു ദിവസം കഴിഞ്ഞു് മഹാരാജാവുമായി ഒരു സന്ദർശനം ഏർപ്പാടു ചെയ്തു എന്ന സംഗതിയും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. മഹാരാജാവു് സ്വാമി യെ സ്വീകരിച്ചു; കുശലാന്വേഷണം നടത്തി; തിരുവനന്തപുരത്തും രാജ്യത്തിൻെറ ഇതരഭാഗങ്ങളിലും അദ്ദേഹത്തിൻെറ താമസക്കാ ലത്തുവേണ്ട സഹായസൗകര്യങ്ങളെല്ലാം തൻെറ ദിവാൻ ചെയ്തു കൊടുക്കും എന്നും മഹാരാജാവു് അരുളിച്ചെയ്തു. സന്ദർശനം രണ്ടോ മൂന്നോ മിനിട്ടു നേരമേ ഉണ്ടായുള്ളു; അതിനാൽ അല്പമൊരു ഇച്ഛാഭംഗത്തോടെയാണു് സ്വാമി മടങ്ങിയതു്.

ഇളയരാജാവുമായുള്ള സംഭാഷണത്തിലേയ്ക്കു മടങ്ങാം. അതു കഴിഞ്ഞു സ്വാമി ഇളയരാജാവിൻെറ വിദ്യാഭ്യാസത്തെക്കുറിച്ചും അദ്ദേഹത്തിൻെറ ജീവിതാദർശങ്ങളെക്കുറിച്ചും താല്പര്യത്തോടെ പലതും ചോദിച്ചു. രാജകുടുംബത്തിലെ ഒരംഗമെന്ന നിലയ്ക്കും, മഹാരാജാവുതിരുമനസ്സിലെ കൂററ പ്രജകളിൽ പ്രമുഖനെന്ന നിലയ്ക്കും താൻ തിരുവിതാംകൂറിലെ ജനങ്ങളുടെ പ്രവർത്തനങ്ങളിൽ താല്പര്യമെടുക്കുന്നുണ്ടെന്നും അവരുടെ ശ്രേയസ്സിനുവേണ്ടി തന്നാലാ വതു ചെയ്യാൻ തീർച്ചപ്പെടുത്തിയിട്ടുണ്ടെന്നും അദ്ദേഹം മറുപടി പറ ഞ്ഞു. സ്വാമിയുമായി പരിചയപ്പെടാനിടയായ ഏവരേയും പോലെ ഇളയരാജാവും സ്വാമിയുടെ വ്യക്തിപ്രഭാവത്താലും ആകാ രസൗഷ്ഠവത്താലും ആകൃഷ്ടനായി. കൗതുകത്തിനുവേണ്ടി ഫോട്ടോ എടുത്തു ശീലിച്ചിരുന്ന ഇളയരാജാവു് സ്വാമിയോടു് ഒരു ഫോട്ടോ എടുക്കാൻ ഇരുന്നുകൊടുക്കണമെന്നു് ആവശ്യപ്പെട്ടു, അങ്ങനെ ഒരു ഫോട്ടോ എടുക്കുകയും ചെയ്തു.

യാഥാസ്ഥിതിക ഹിന്ദുക്കളുടെ ആചാരാനുഷ്ഠാനങ്ങളിൽ വലിയ താല്പര്യമുള്ളവനായിട്ടു് സ്വാമി എന്നെക്കണ്ടു. ഒരു പക്ഷേ അതിനാലായിരിക്കാം എൻെറ അഭിരുചികളും വിശ്വാസങ്ങളുംക്കും അനുസൃതമായി അദ്ദേഹം പലതും സംസാരിച്ചു. എന്നാലിടയ്ക്കു് വെറും ദേശാചാരങ്ങൾ അനുസരിക്കുന്നതിനെ ആവേശപൂർവ്വം നിന്ദി ക്കുകയും ചെയ്തു.

ഭൗതികവിജ്ഞാനം മനുഷ്യരുടെമേൽ അവകാശപ്പെടുന്ന അമിതമായ സ്വാധീനത്തെക്കുറിച്ചു് സ്വാമി ഒരു ദിവസം നിശിത മായ ഒരു വിമർശനം നടത്തി. അദ്ദേഹം പറഞ്ഞു: 'മതത്തിനു് അതിൻെറ അന്ധവിശ്വാസങ്ങളുണ്ടെങ്കിൽ, ശാസ്ത്രത്തിനു് അതി നേറതായ അന്ധവിശ്വാസങ്ങളും ഉണ്ടു്. പ്രപഞ്ചത്തെക്കുറിച്ചുള്ള

യാന്ത്രികസിദ്ധാന്തവും പരിണാമസിദ്ധാന്തവും വിശകലനം ചെയ്തു നോക്കുമ്പോൾ അപര്യാപ്തവും അതൃപ്തികരവുമാണെന്നു കാണാം; എന്നാലും പ്രപഞ്ചമാസകലം ഒരു പരസ്യമായ രഹസ്യമാണെന്നു പറയുന്ന അനേകമാളുകൾ ഉണ്ടു്. അജ്ഞേയതാവാദവും ആളുകളുടെ കണ്ണിൽ വളരെ വലുതായിരിക്കുന്നു; പക്ഷേ അതു്, ഭാരതീയരുടെ ചിത്തനിരോധനശാസ്ത്രത്തെ അവഗണിക്കുകമൂലം സ്വന്തം അജ്ഞതയെയും അഹമ്മതിയെയും വിളിച്ചോതുക മാത്രമാണു് ചെയ്യുന്നതു്. മനുഷ്യസ്വഭാവത്തിന്റെ നിയമങ്ങളെയും ബോധാതീതതലങ്ങളെയും ഗ്രഹിക്കുന്നതിൽ പാശ്ചാത്യരുടെ മനഃശാസ്ത്രം അമ്പേ പരാജയമടഞ്ഞു. പാശ്ചാത്യശാസ്ത്രം ഗതിമുട്ടിനില്ക്കുന്നിടത്തു് ഭാരതീയ മനഃശ്ശാസ്ത്രം കടന്നുവരുന്നു; ജീവിതത്തിന്റെയും അനുഭൂതിയുടെയും ഉയന്ന തലങ്ങളിലെ നിയമങ്ങൾ വിശദമാക്കുകയും ഉദാഹരിക്കുകയും പ്രയോഗത്തിൽ വരുത്തേണ്ടതെങ്ങനെ എന്നു് പഠിപ്പിക്കുകയും ചെയ്യുന്നു. മതത്തിനു മാത്രമേ, അതിലും വിശേഷിച്ചു ഭാരതീയമഹർഷിമാരുടെ മതത്തിനേ, മാനവമനസ്സിന്റെ സൂക്ഷ്മവും ഗൂഢവുമായ പ്രവർത്തനങ്ങളെപ്പററി മനസ്സിലാക്കാനും, അതിന്റെ പ്രാപഞ്ചികമായ തൃഷ്ണകളെ കീഴടക്കി അദ്വൈതസത്യത്തെ സാക്ഷാത്കരിക്കാനും, സമസ്തപ്രപഞ്ചത്തെയും പ്രകൃതിയുടെ പിടിയിൽ അകപ്പെട്ട ആ സത്യത്തിന്റെ പരിമിതികളും പ്രകാശനങ്ങളും ആണെന്നു ഗ്രഹിക്കാനും, കഴിയുകയുള്ളു.' സ്വാമി സംസാരിച്ച മറെറാരു വിഷയം സ്ഥൂലപ്രപഞ്ചവും സൂക്ഷ്മപ്രപഞ്ചവും തമ്മിലുള്ള ഭേദമാകുന്നു. ഇവ രണ്ടും മനുഷ്യനെ ഇന്ദ്രിയങ്ങൾക്കു് അടിമയാക്കി വെയ്ക്കുന്നുവെന്നും ഇവയ്ക്കു രണ്ടിനും. അപ്പുറം പോകുന്നവനുമാത്രമേ ജീവിതലക്ഷ്യമായിരിക്കുന്ന സ്വാതന്ത്ര്യം പ്രാപിക്കാനും അങ്ങനെ ഐഹികാമുഷ്മികലോകങ്ങളിലെ തുച്ഛങ്ങളായ മോഹജാലങ്ങളിൽനിന്നു് പുറത്തുകടക്കാനും കഴിയൂ എന്നും സ്വാമി വിശദമാക്കി. ജാതിവ്യവസ്ഥയെക്കുറിച്ച സ്വാമി എന്നോടു സംസാരിച്ചു; നിസ്വാർത്ഥമായ പ്രവർത്തനങ്ങൾ ചെയ്യാൻ കഴിയുന്നിടത്തോളം കാലം, തന്റെ ജ്ഞാനവും സത്വവും ഇതരജനങ്ങൾക്കു ഉദാരമായി ദാനംചെയ്യുന്ന കാലത്തോളം ബ്രാഹ്മണൻ ജീവിക്കും എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. എന്റെ കാതിൽ ഇന്നും മുഴങ്ങിക്കൊണ്ടിരിക്കുന്ന സ്വാമികളുടെ അരുൾമൊഴികൾ ഇതാണു്: 'ബ്രാഹ്മണൻ ഭാരതത്തിനു് മഹത്തായ കാര്യങ്ങൾ, ചെയ്തിട്ടുണ്ടു്; ഭാവിയിലെ ഭാരതത്തിനുവേണ്ടി മഹത്തായ കൃത്യങ്ങൾ അനുഷ്ഠിക്കാൻ അവൻ വിധിചോദിതനാവുന്നു.' സ്ത്രീകളുടെ പദവിയെയും വിവാഹത്തെയും കുറിച്ചുള്ള ശാസ്ത്രവിധികളിലും പരമ്പരാചാരങ്ങളിലും കൈകടത്തുന്നതിൽ താൻ തികച്ചും എതിരാണെന്നു്

സ്വാമിജി പ്രഖ്യാപിച്ചു. താഴ്ന്ന ജാതിക്കാക്കും സ്ത്രീകഠക്കും സംസ്കൃതവിദ്യാഭ്യാസം ലഭിക്കണം; പുരാതനമായ ആദ്ധ്യാത്മിക സംസ്കാരം അവർ ഉഠക്കൊള്ളുകയും ഋഷികളുടെ ആദ്ധ്യാത്മികാദശ്ങ്ങഠ നടപ്പിൽ വരുത്തുകയും വേണം. അപ്പോഠ, മതസത്യങ്ങളെക്കുറിച്ച് അവക്കു ലഭിച്ച അറിവിൻെറ വെളിച്ചത്തിലും, തങ്ങളുടെ ആവശ്യങ്ങളെക്കുറിച്ചുള്ള ഉദ്ബുദ്ധമായ വീക്ഷണത്തിൽ കൂടിയും അവർ തങ്ങളുടെ പദവിയെ സ്പശിക്കുന്ന പ്രശ്നങ്ങളെ കൈകാര്യം ചെയ്യുകയും പരിഹാരം കാണുകയും ചെയ്തുകൊള്ളും.

സ്വാമി എൻെറ കൂടെത്താമസിക്കാൻ തുടങ്ങിയതിൻെറ മൂന്നാമത്തെയോ നാലാമത്തെയോ ദിവസം സ്വാമിയെക്കുറിച്ചുള്ള വിവരം ഞാൻ എൻെറ ഒരു ബഹുമാന്യസ്നേഹിതനായ രാജമാന്യ രാജശ്രീ എസ്സ്. രാമറാവുവിനെ അറിയിച്ചു. അദ്ദേഹം തിരുവിതാംകൂറിലെ അന്നത്തെ വർണാകുലർ വിദ്യാഭ്യാസത്തിൻെറ ഡയറക്ടറായിരുന്നു. ഒരു ദിവസം ശ്രീ രാമറാവു, ഇന്ദ്രിയനിഗ്രഹത്തെക്കുറിച്ചു പറഞ്ഞുകൊടുക്കാൻ സ്വാമിയോട് ആവശ്യപ്പെട്ടതു് ഞാൻ വ്യക്തമായിട്ടോക്കുന്നു. കൃഷ്ണകണ്ണാമൃതത്തിൻെറ പ്രസിദ്ധഗായകനായ ലീലാശുകനെക്കുറിച്ച് സാധാരണപറയാറുള്ള കഥയോട് ഒട്ടേറെ സാമ്യമുള്ള ഒരു കഥ സ്വാമി സരസമായി പറഞ്ഞു കേഠപ്പിച്ചു. കഥാനായകനെ വൃന്ദാവനത്തിൽ കൊണ്ടുപോകുന്നതും, ഒരു സേട്ടിൻെറ മകളെ കാമദൃഷ്ട്യാ നോക്കിയതിന് അദ്ദേഹം തൻെറ കണ്ണു കുത്തിപ്പൊട്ടിക്കുന്നതും, ശ്രീകൃഷ്ണൻെറ ബാലലീലകഠകൊണ്ടു് പവിത്രമായസ്ഥാനത്തു് ആയുശ്ശേഷം കഴിക്കാൻ തീച്ച്പ്പെടുത്തുന്നതുമായ ആ അവസാനരംഗം, ഇരുപത്തൊന്നു സംവത്സരങ്ങഠക്കുശേഷവും, ഗാന്ധവ്വകോവിദനായ കുംഭകോണം ശരഭശാസ്ത്രിയാരുടെ മോഹനവേണുഗാനത്തിൻെറ അനശ്വരനാദംപോലെ എൻെറ സ്മൃതിപഥത്തിൽ ഇന്നും തങ്ങിനില്ക്കുന്നു. സ്വാമി കഥ അവസാനിപ്പിച്ചതിങ്ങനെയാണ്: 'ബഹിർമുഖങ്ങളും അദമ്യങ്ങളുമായ ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് മനസ്സ് ഈശ്വരാഭിമുഖമാക്കാൻ, വേണ്ടിവന്നാൽ, ഈ കട്ടുംകൈപോലും, കണ്ണു കുത്തിപ്പൊട്ടിക്കുകപോലും, സ്വീകരിക്കുകതന്നെ വേണം.'

സ്വാമിയുടെ ആവശ്യപ്രകാരം, അദ്ദേഹം വന്നതിൻെറ മൂന്നാമത്തെയോ നാലാമത്തെയോ ദിവസം ഞാൻ ശ്രീ മന്മഥനാഥഭട്ടാചാര്യൻെറ താമസസ്ഥലം അന്വേഷിച്ചു കണ്ടുപിടിച്ചു. അദ്ദേഹം മദ്രാസിലെ അക്കൗണ്ടൻറ് ജനറലിൻെറ അസിസ്റ്റൻറായിരുന്നു. അദ്ദേഹത്തെ കണ്ടതുമുതൽ കാലത്തെ സമയമെല്ലാം സ്വാമി അദ്ദേഹത്തിൻെറ കൂടെയാണു കഴിക്കാറു്; ഊണും അവിടെത്തന്നെ. സ്വാമി സവ്വസമയവും ഭട്ടാചാര്യൻെറ കൂടെയാണ് എന്നു് ഒരു

ദിവസം ഞാൻ പരാതി പറഞ്ഞപ്പോഠം അദ്ദേഹം സവിശേഷമായ ഒരു മറുപടി നല്കി: 'ഞങ്ങഠം ബംഗാളികഠം സ്വജനസ്നേഹം കൂടുന്ന ഒരു വർഗ്ഗമാണു്.' ശ്രീ ഭട്ടാചാര്യൻ സ്കൂളിലോ കോളേജിലോ തൻെറ സതീർത്ഥ്യനായിരുന്നുവെന്നും അദ്ദേഹം പറഞ്ഞു. പോരെങ്കിൽ കല്ക്കത്താസംസ്കൃതകലാശാലയുടെ പ്രിൻസിപ്പാളായിരുന്ന പ്രസിദ്ധ വിദ്വാൻ പണ്ഡിതമഹേശചന്ദ്രന്യായരത്നത്തിൻെറ മകനാണു് ശ്രീ ഭട്ടാചാര്യൻ എന്നുള്ളതും തൻെറമേൽ അവകാശം ഉന്നയിക്കാൻ ശ്രീ ഭട്ടാചാര്യനു് വേറൊരു കാരണമാണെന്നു് സ്വാമി പറയുകയുണ്ടായി. തൻെറ തെന്നിന്ത്യൻ യാത്രയിലെല്ലാം താൻ ദാക്ഷിണാത്യ ബ്രാഹ്മണരുടെ അതിഥി ആയിരുന്നുവെന്നും, അവരാരും മത്സ്യമാംസം കഴിക്കാത്തതുകൊണ്ടു് വളരെനാളായി തനിക്കു മത്സ്യം കഴിക്കാൻ കഴിഞ്ഞില്ലെന്നും, താൻ പരിചയിച്ചുപോന്ന ആഹാരം കഴിക്കാൻ ലഭിക്കുന്ന അവസരം സസന്തോഷം ഉപയോഗപ്പെടുത്തുമെന്നുംകൂടി സ്വാമി പറഞ്ഞു. ഞാനുടനെ മത്സ്യമാംസം കഴിക്കുന്നതിൽ എനിക്കുള്ള വെറുപ്പു പ്രകടിപ്പിച്ചു. പുരാതനഭാരതത്തിലെ ബ്രാഹ്മണർ മാംസം, ഗോമാംസംപോലും, കഴിച്ചിരുന്നുവെന്നും യജ്ഞത്തിനും അതിഥികഠംക്കു് മധുപർക്കം കൊടുക്കുന്നതിനും പശുക്കളെയും മററു മൃഗങ്ങളെയും കൊല്ലാൻ വിധിയുണ്ടെന്നും സ്വാമി അതിനു മറുപടി നല്കി. ഹൈന്ദവശാസ്ത്രങ്ങഠം സിദ്ധാന്തപരമായി ആമിഷഭോജനത്തെ നിരുത്സാഹപ്പെടുത്തിയിരുന്നെങ്കിലും ബുദ്ധമതത്തിൻെറ ആവിർഭാവത്തിനും പ്രചാരത്തിനും ശേഷമാണു് മെല്ലെ മാംസഭക്ഷണം വർജ്ജ്യമായതെന്നും ഹിന്ദുജനതയുടെയും രാഷ്ട്രത്തിൻെറയും പരാധീനതയ്ക്കും ദേശീയദൗർബ്ബല്യത്തിനും വഴിതെളിച്ച മുഖ്യകാരണങ്ങളിലൊന്നു് ഈ മാംസവർജ്ജനമാണെന്നും ആയിരുന്നു സ്വാമിയുടെ അഭിപ്രായം. ഇന്നത്തെ അധികാരമത്സരത്തിൽ— ബ്രിട്ടീഷ്സാമ്രാജ്യത്തിനകത്താകട്ടെ പുറത്താകട്ടെ–ഇന്ത്യയ്ക്കു് ഒപ്പം നിന്നു പൊരുതണമെങ്കിൽ ഹിന്ദുക്കഠം മാംസഭക്ഷണം നിർബ്ബാധം സ്വീകരിക്കണമെന്നായിരുന്നു സ്വാമിയുടെ അഭിപ്രായം – എന്നോടുള്ള സംഭാഷണത്തിലെങ്കിലും അദ്ദേഹം അങ്ങനെയാണു് അഭിപ്രായപ്പെട്ടതു്.

തിരുവനന്തപുരം ഹജ്ജൂർ കച്ചേരിയിൽ പേഷ്കാരായിരുന്ന ശ്രീ പിറവിപെരുമാഠംപിള്ള ഒരു ദിവസം സ്വാമിയെ അദ്ദേഹത്തിൻെറ ബംഗാളിസ്നേഹിതൻെറ അടുക്കലേയ്ക്കു പോകാൻ വിടാതെ പിടിച്ചുനിർത്തി. ഇന്ത്യയിലും പുറമെയും ഉള്ള നാനാമതങ്ങളെക്കുറിച്ചും സമ്പ്രദായങ്ങളെക്കുറിച്ചും സ്വാമിക്കു് എന്തുമാത്രം അറിവുണ്ടു് എന്നു് അളക്കാനാണു് ശ്രീ പെരുമാഠംപിള്ള വന്നതു്;

വന്നു്, അദ്വൈതവേദാന്തത്തെ നിരാകരിച്ചുകൊണ്ടു വാദിക്കാൻ തുടങ്ങി. സ്വാമി ഒരു ആചാര്യനാണെന്നും, അദ്ദേഹത്തിന്റെ മനസ്സിന്റെ ആഴവും ഉയരവും അളക്കാൻ ശ്രമിക്കുന്നതിലും പ്രയോജനകരം, സമയം പാഴാക്കാതെ അദ്ദേഹത്തിന്റെ വിജ്ഞാനഭണ്ഡാഗാരത്തിൽനിന്നു് തനിക്കു് ഉത്തേജനത്തിനു വേണ്ട വകകൾ സംഭരിക്കുകയായിരിക്കും എന്നും പിള്ളയ്ക്കു വേഗം മനസ്സിലായി. സ്വയം പര്യാപ്തനായ ഒരു സന്ദർശകന്റെ മനസ്സിന്റെ ആഴം ഒരു നിമിഷം കൊണ്ടു് അളക്കുകയും അയാളറിയാതെതന്നെ അയാളെ നല്ല വഴിക്കു തിരിച്ചു് തന്റെ ഉപദേശത്തിന്റെയും ഉദ്ബോധനത്തിന്റെയും പ്രയോജനം നല്കുകയും ചെയ്യുന്ന അദ്ഭുതശക്തി സ്വാമി ഈ അവസരത്തിൽ പ്രദർശിപ്പിക്കുന്നതു കണ്ടു. ഈ സന്ദർഭത്തിൽ ബുദ്ധന്റെ വൈരാഗ്യത്തെ വർണ്ണിക്കുന്ന ഏതാനും ശ്ലോകങ്ങൾ സ്വാമി ലളിതവിസ്തരമെന്ന ഗ്രന്ഥത്തിൽനിന്നും ഉദ്ധരിക്കുകയുണ്ടായി. സ്വാമിയുടെ മനോമോഹനമായ ആ കവിതാകീർത്തനം കേട്ടു് അഭ്യാഗതന്റെ ഹൃദയം ദ്രവിച്ചു. തന്റെ ശ്രോതാവിന്റെ അനുകൂലമായ ആ മനോഭാവം അതിസാമർത്ഥ്യത്തോടെ ഉപയോഗിച്ചു സ്വാമി, ബുദ്ധന്റെ മഹനീയമായ ത്യാഗത്തെയും അചഞ്ചലമായ തത്ത്വാന്വേഷണത്തെയും ബുദ്ധത്വപ്രാപ്തിയെയും നാല്പത്തഞ്ചുകൊല്ലക്കാലത്തെ നിസ്തന്ദ്രമായ ധർമ്മചക്രപ്രവർത്തനത്തെയും കുറിച്ചു് അവിസ്മരണീയമായ ഒരു മുദ്ര അദ്ദേഹത്തിന്റെ മനസ്സിൽ പതിപ്പിച്ചു. സംഭാഷണം ഏകദേശം ഒരു മണിക്കൂറോളം നീണ്ടുനിന്നു. സന്ദർശകനു് സ്വാമിയോടു് അത്യധികം ഭക്ത്യാദരങ്ങൾ ഉളവായി. സ്വാമിയെപ്പോലെ ഒരു മഹാപുരുഷനെ തന്റെ ജീവിതത്തിൽ ഇതിനു മുമ്പു കണ്ടിട്ടില്ല എന്നും, ഈ സംഭാഷണം താനൊരിക്കലും മറക്കുകയില്ല എന്നും, തല്ക്കാലത്തേയ്ക്കെങ്കിലും ലോകത്തിലെ തുച്ഛങ്ങളായ വിഷയങ്ങളിൽനിന്നും വ്യാമോഹങ്ങളിൽനിന്നും താൻ ഉയർന്നു എന്നും ശ്രീ പിള്ള കൃതജ്ഞതാപുരസ്സരം പ്രസ്താവിച്ചു; സ്വാമിയുടെ പാദങ്ങളിൽ വീണ്ടും വീണ്ടും നമസ്കരിച്ചു യാത്ര പറഞ്ഞു.

ഒരു പൊതുയോഗത്തിൽ പ്രസംഗിക്കാൻ ഞാനൊരു ദിവസം സ്വാമിയോടു് അപേക്ഷിച്ചു. താനതിനുമുമ്പു് പൊതുയോഗത്തിലെങ്ങും പ്രസംഗിച്ചിട്ടില്ലെന്നും ഇപ്പോൾ ശ്രമിച്ചാൽ അതു് പരിതാപകരവും പരിഹാസ്യവുമായ പരാജയത്തിൽ കലാശിക്കുമെന്നും അദ്ദേഹം പറഞ്ഞു. ഷിക്കാഗോവിൽ നടക്കാൻ പോകുന്ന മതമഹാസമ്മേളനത്തിൽ ഹിന്ദുമതത്തെ പ്രതിനിധാനം ചെയ്യണമെന്നു് മൈസൂർ മഹാരാജാവു് തന്നോടു് ആവശ്യപ്പെട്ടി

ട്ടുണ്ടു് എന്നു സ്വാമി എന്നോടു നേരത്തേ പറഞ്ഞിരുന്നു. പ്രസംഗിച്ചുനോക്കിയാൽ ഫലം പരാജയമായിരിക്കും എന്നു പറഞ്ഞപ്പോൾ, എന്നാൽപിന്നെ എങ്ങനെ അദ്ദേഹം ആ മഹനീയസഭയെ സംബോധന ചെയ്യും എന്നു ഞാൻ ചോദിച്ചു. സ്വാമി അപ്പോൾ പറഞ്ഞതു്, ചോദ്യത്തിനു് ശരിയായ ഉത്തരം നല്കാതെ ഒഴിഞ്ഞുമാറുകയായിട്ടാണു് എനിക്കപ്പോൾ തോന്നിയതു്; അതായതു്, തന്നെ ഒരു പ്രതിപുരുഷനാക്കണമെന്നാണു് ഈശ്വരന്റെ നിശ്ചയമെങ്കിൽ, സത്യത്തിനും പവിത്രജീവിതത്തിനും വേണ്ടി എന്തെങ്കിലും സേവനമനുഷ്ഠിക്കാൻ തന്നെ ഒരുപകരണമാക്കണമെന്നാണു് ഈശ്വരേച്ഛയെങ്കിൽ, അദ്ദേഹം തീർച്ചയായും തനിക്കു് അതിനാവശ്യമുള്ള അനുഗ്രഹങ്ങളും കഴിവുകളും തന്നരുളും എന്നായിരുന്നു മറുപടി. ഈശ്വരൻ ഇപ്രകാരം ഇടപെടാനുള്ള സാദ്ധ്യതയുടെയോ സംഭാവ്യതയുടെയോ കാര്യത്തിൽ ഞാൻ സംശയം പ്രകടിപ്പിച്ചു. ഉടൻ സ്വാമി ഒരു കൂടകൂട്ടനംപോലെ എന്റെ മേൽ പതിച്ചു; നിത്യാനുഷ്ഠാനങ്ങളിലും വാക്കിലും ഞാൻ തനി യാഥാസ്ഥിതികഹിന്ദു ആയിരുന്നെങ്കിലും, പ്രപഞ്ചകാര്യങ്ങളുടെ സുഗമമായ നടത്തിപ്പിനുവേണ്ടി ഇടപെടുന്ന കാര്യത്തിൽ ഈശ്വരന്റെ ശക്തിക്കു് അതിരു കല്പിക്കുന്ന ഞാൻ ഉള്ളാലെ ഒരു അവിശ്വാസിയാണെന്നു പറഞ്ഞു് അദ്ദേഹമെന്നെ തിരസ്കരിച്ചു.

ഭാരതീയനരവംശശാസ്ത്രത്തിൽ വലിയ പ്രാധാന്യമുള്ള ഒരു പ്രശ്നത്തെക്കുറിച്ചും ഞങ്ങൾ തമ്മിൽ ഒരവസരത്തിൽ അഭിപ്രായവ്യത്യാസമുണ്ടായി. ബ്രാഹ്മണന്റെ നിറം കറുത്തുകാണുന്നിടത്തൊക്കെ തീർച്ചയായും ദ്രാവിഡരുമായി കൂടിക്കലർപ്പുണ്ടായിട്ടുണ്ടു് എന്നു സ്വാമി അഭിപ്രായപ്പെട്ടു. നിറമധികവും മാറിക്കൊണ്ടിരിക്കുന്ന ഒരു ഘടകമാണെന്നും, കാലാവസ്ഥ, ആഹാരം, തൊഴിൽ എന്നിവയെ ആശ്രയിച്ചാണു് നിറമിരിക്കുന്നതു് എന്നും അതിനു ഞാൻ മറുപടിപറഞ്ഞു. എന്റെ അഭിപ്രായത്തെ സ്വാമി എതിർത്തു. മാനവവർഗ്ഗത്തിലെ ഇതരവർഗ്ഗങ്ങളെപ്പോലെ ബ്രാഹ്മണരും ഒരു സങ്കരവർഗ്ഗമാണെന്നും അവരുടെ വംശശുദ്ധിവാദം ഒട്ടുമുക്കാലും പൊള്ളയാണെന്നും സ്വാമി വാദിച്ചു. അദ്ദേഹത്തിനെതിരായി സി. എൽ. ബ്രെയിസ് മുതലായവരുടെ പ്രാമാണികമായ അഭിപ്രായം ഞാൻ ഉദ്ധരിച്ചു; പക്ഷേ സ്വാമി തന്റെ അഭിപ്രായത്തിൽ ഉറച്ചുനിന്നു.

സ്വാമി ഞങ്ങളുടെകൂടെ താമസിച്ച കാലമത്രയും വീട്ടിലുള്ള സകലരുടെയും ഹൃദയം അദ്ദേഹം കവന്നു. സകലരിലും അദ്ദേഹം വാത്സല്യവും മാധുര്യവും ആശിസ്സും പൊഴിച്ചു. എന്റെ

മക്കരം മിക്കപ്പോഴും അദ്ദേഹത്തിൻെറ കൂടെ ആയിരുന്നു. അവരിൽ ഒരുവൻ ഇപ്പോഴും സ്വാമിയുടെ പേരിലാണ് ആണയിടുന്നതു്; അവനു് സ്വാമിയുടെ സന്ദശ്നത്തെയും വ്യക്തിപ്രഭാവത്തെയും കുറിച്ചു് സ്നേഹമസൃണവും സുവ്യക്തവുമായ സ്മരണകളുണ്ടു്. സ്വാമി ഏതാനും തമിഴ്വാക്കുകരം പഠിച്ചു് ഞങ്ങളുടെ വീട്ടിലെ പാചകബ്രാഹ്മണനുമായി സ്വാമി തമിഴിൽ സംസാരിച്ചു രസിച്ചിരുന്നു. അദ്ദേഹം പിരിഞ്ഞപ്പോരം ഞങ്ങളുടെ ഗൃഹത്തിൽനിന്നും വെളിച്ചം പൊയ്പ്പോയതായി കുറേ നാളത്തേയ്ക്കു തോന്നി.''

അടുത്തതായി സ്വാമി രാമേശ്വരത്തേയ്ക്കു പുറപ്പെട്ടു. വഴിക്കു് മധുര സന്ദശിച്ചു. അവിടെവെച്ചു് രാമനാട്ടു രാജാവായ ഭാസ്കരസേതുപതിയെ കണ്ടു. അദ്ദേഹത്തിനു കൊടുക്കാൻ ഒരു പരിചായകകത്തു സ്വാമി കൂടെ കൊണ്ടുപോയിരുന്നു. ഭാരതത്തിലെ പ്രഭുകുലജാതരിൽ ഏററവും വിശാലാശയസമ്പന്നരായ ആളുകളിൽ ഒരുവനായ ഭാസ്കരസേതുപതി സ്വാമിയുടെ ഒരു വിശ്വസ്തനുയായിയും ശിഷ്യനും ആയിത്തീന്നു. പൊതുജനങ്ങളുടെ വിദ്യാഭ്യാസത്തെക്കുറിച്ചും കൃഷികാര്യങ്ങളിൽ വരുത്തേണ്ട പരിഷ്കാരങ്ങളെക്കുറിച്ചും ഭാരതത്തിൻെറ വത്തമാനപ്രശ്നങ്ങളെപ്പററിയും സ്വദേശത്തിൻെറ ശോഭനഭാവിയെ സംബന്ധിച്ചും സ്വാമി പലതും സേതുപതിയോടു സംസാരിക്കുകയുണ്ടായി. ഷിക്കാഗോവിൽ നടക്കാനിരിക്കുന്ന മതമഹാസമ്മേളനത്തിൽ പങ്കെടുക്കണമെന്നു് രാജാവു് സ്വാമിയെ വളരെ നിബ്ബന്ധിച്ചു. പൌരസ്ത്യരുടെ ആദ്ധ്യാത്മികാശയങ്ങളിലേയ്ക്കു് പാശ്ചാത്യരുടെ ശ്രദ്ധ ആകഷിക്കാനും സ്വാമിയുടെ ഭാവിപ്രവത്തനങ്ങരംക്കുള്ള അടിത്തറ പാകാനും ഈ പാശ്ചാത്യയാത്ര വളരെ സഹായകമാകും എന്നും രാജാവു് പറഞ്ഞു. അദ്ദേഹം സ്വാമിയെ അതിനു് ഉത്സാഹിപ്പിച്ചു; വേണ്ട സഹായങ്ങരം നല്കാമെന്നു വാഗ്ദാനം ചെയ്യുകയും ചെയ്തു. രാമേശ്വരം ദശിക്കാനുള്ള ഔത്സുക്യത്താൽ സ്വാമി തൽക്കാലം രാജാവിനോടു വിടവാങ്ങി; അമേരിക്കൻ യാത്രയെക്കുറിച്ചുള്ള തൻെറ തീരുമാനം അടുത്തുതന്നെ അറിയിച്ചുകൊള്ളാമെന്നു പറയുകയും ചെയ്തു.

രാമേശ്വരം ദക്ഷിണേന്ത്യയിലെ വാരാണസിയാകുന്നു. രാവണാപഹൃതയായ സ്വപത്നി സീതയെത്തേടി ശ്രീരാമചന്ദ്രൻ ലങ്കയിലേയ്ക്കു പോകുംവഴി ഇവിടെ വരുകയും പരമശിവനെ ആരാധിക്കുകയും ചെയ്തിട്ടുണ്ടു്. ക്ഷേത്രപ്രതിഷ്ഠ നടത്തിയതു് ശ്രീരാമനാണെന്നാണു് ഐതിഹ്യം. ഈ മഹാക്ഷേത്രത്തിൻെറ പ്രധാനഗോപുരത്തിനു് നൂറടി ഉയരമുണ്ടു്. ഇവിടത്തെ, ഉയന്നു് വിശാലമായതും കരിങ്കൽത്തൂണുകരംകൊണ്ടു് അലംകൃതവുമായ

പുററമ്പലം ഒരപൂർവ്വദൃശ്യമാകുന്നു. തന്റെ ജീവിതത്തിലെ മുഖ്യോദ്ദേശങ്ങളിൽ ഒന്നു് സാധിച്ചതിൽ സ്വാമി അതീവ കൃതാർത്ഥനായി.

അടുത്തതായി സ്വാമി, ഭാരതത്തിന്റെ ഏററവും തെക്കേ അററമായ കന്യാകുമാരിയിലേയ്ക്കു പുറപ്പെട്ടു. തുഷാരഗിരിയിൽ നിന്നാരംഭിച്ച തീർത്ഥാടനം ഇപ്പോഴാണു് പര്യവസാനിച്ചതു്. ഭാരതത്തിന്റെ പാവനതയേയും അത്യഗാധമായ അദ്ധ്യാത്മജീവിതത്തേയുംകുറിച്ചു് അദ്ദേഹം ആലോചിച്ചു. അതിന്റെ രണ്ടു കെടാവിളക്കുകളാണു് ബദരികാശ്രമവും കന്യാകുമാരിയും. ഒരു കുട്ടിക്കു് അമ്മയെ കാണാനുള്ള ഉത്സാഹത്തോടും ഉത്കണ്ഠയോടുംകൂടിയാണു് അദ്ദേഹം ദേവീസമീപമെത്തിയതു്. ദേവീസമക്ഷമെത്തി ഭക്തിപരവശനായി അദ്ദേഹം ദണ്ഡനമസ്കാരം ചെയ്തു. ദർശനത്തിനുശേഷം, ദേവിക്കഭിമുഖമായി പാരാവാരത്തിൽ തലയുയർത്തി നില്ക്കുന്ന ഒരു ശിലാതലത്തിലേയ്ക്കു് അദ്ദേഹം നീന്തി. അദ്ദേഹത്തിനു ചുററും അലയാഴി തിരയടിച്ചാർത്തു; എന്നാൽ അദ്ദേഹത്തിനുള്ളിൽ അതിലും കൊടിയ ഒരു കൊടുങ്കാററു് ഇരമ്പുന്നുണ്ടായിരുന്നു. അവിടെ, ഭാരതത്തിന്റെ ആ പ്രാന്തശിലയിൽ സ്വാമിജി ഗാഢമായ ഒരു ധ്യാനത്തിലാണ്ടു. സ്വമാതൃഭൂമിയുടെ വർത്തമാനസ്ഥിതിയെയും ഭാവിരൂപത്തെയും കുറിച്ചു്, ഭാരതത്തിന്റെ അധഃപതനത്തിന്റെ മൂലകാരണത്തെക്കുറിച്ചു് അദ്ദേഹം ആലോചിച്ചു; മഹനീയതയുടെ മണിമാളികമുകളിൽനിന്നും ദയനീയതയുടെ അടിത്തട്ടിലേയ്ക്കു് അവരം വീഴാനുള്ള കാരണമെന്തെന്നു് ഒരു ക്രാന്തദർശിയുടെ സൂക്ഷ്മദൃഷ്ടിയോടെ അദ്ദേഹം കണ്ടെത്തി. ഭിക്ഷാംദേഹിയായി നടന്ന പരിവ്രാജകൻ, ഒരു വലിയ പരിഷ്കർത്താവും ശക്തനായ സംഘാടകനും മഹാനായ ദേശനിർമ്മാണപടുവുമായി മാറി. അവിടെ ആ പാരാവാരത്തിന്റെ ഏകാന്തതയിൽ ഭാരതവർഷത്തിന്റെ പ്രയോജനവും പ്രാപ്യവും എന്തെന്നു് അദ്ദേഹം ചിന്തിച്ചു. വംഗമോ പഞ്ചനദമോ മഹാരാഷ്ട്രമോ ആയിരുന്നില്ല അദ്ദേഹത്തിന്റെ ധ്യേയദേവത. ഭാരതവും അവളുടെ പ്രാണനും ആയിരുന്നു ആ യതിരാജന്റെ ധ്യാനമൂർത്തി. ഭാരതദേശത്തിന്റെ ഭൂതകാലചരിത്രമെല്ലാം അദ്ദേഹത്തിന്റെ മുമ്പിൽ അണിനിരന്നു; ഭാരതസംസ്കാരത്തിന്റെ ഇദാനീന്തനസ്ഥിതിയും ഭവ്യഭാവിയും അദ്ദേഹം വിഭാവനം ചെയ്തു. വിദഗ്ദ്ധനായ ഒരു ശില്പകലാവിദഗ്ദ്ധൻ ഒരു സൗധത്തിന്റെ സംവിധാനത്തെ പ്രത്യംഗം മനോമുകരത്തിൽ ദർശിക്കുംപോലെ സ്വാമിജി ഭാരതത്തെ ആകമാനം സാംഗോപാംഗമായും സമഷ്ടിരൂപത്തിലും ദർശിച്ചു. ഭാരതീയജനലക്ഷങ്ങളുടെ ആത്മാവും പ്രാണനും ശരീരവും ആദ്ധ്യാത്മികതയാണു് എന്നദ്ദേഹം കണ്ടു. ‘അത്യുച്ചമായ ആദ്ധ്യാത്മിക

ബോധത്തിൻെറ പുനരുദ്ധാരണവും പുനഃപ്രതിഷ്ഠയും കൊണ്ടുമാത്രമേ – എക്കാലവും ഭാരതത്തെ മാനവരാശിയുടെ ഈററില്ലവും ധർമ്മത്തിൻെറ ആകരവുമാക്കിയിരുന്ന ആ ആദ്ധ്യാത്മികതയുടെ പുനരുജ്ജീവനംകൊണ്ടുമാത്രമേ – ഭാരതം ഉണരൂ്േഴനേൽക്കൂ' എന്നദ്ദേഹം തൻെറ ഹൃദയത്തിൻെറ ഏകാന്തതയിൽ സുവ്യക്തമായി കണ്ടറിഞ്ഞു. മാതൃഭൂമിയുടെ മഹത്ത്വവും അവളുടെ ദൌർബ്ബല്യതകളും സ്വാമിജി മനസ്സിലാക്കി. സ്വന്തം വ്യക്തിത്വം നഷ്ടപ്പെട്ടു എന്നതായിരുന്നു ദൌർബ്ബല്യതകളിൽ കേന്ദ്രഭൂതമായതു്. ആർഷസംസ്കാരത്തിൻെറ പുനഃപ്രസ്താവനമാത്രമേ അതിനു പരിഹാരമായി അദ്ദേഹം കണ്ടുള്ളു. ഭാരതത്തിൻെറ അധഃപതനത്തിനു കാരണം മതമല്ല; പിന്നെയോ, ശരിയായ മതത്തെ ആരുമെങ്ങും പിൻതുടരാത്തതാണു് എന്നു് അദ്ദേഹം ദർശിച്ചു. ഊർജ്ജിതമായ ധർമ്മാചരണംപോലെ ശക്തിമത്തായി മററൊന്നുമില്ല.

നൊന്തുനീറുന്ന നെഞ്ചോടെ ഭാരതജനതയുടെ പട്ടിണിയെക്കുറിച്ചു് അദ്ദേഹം ചിന്തിച്ചു. ജനങ്ങളില്ലാതെ ധർമ്മംകൊണ്ടെന്തു കാര്യം? കാലചക്രത്തിരിച്ചിലിൽ അധികാരത്തിൽ കയറിക്കൂടിയ വർഗ്ഗങ്ങളൊക്കെ അനേകനൂററാണ്ടുകളായി എങ്ങും എന്നും ദീനരെയും ദരിദ്രരെയും അടിച്ചമർത്തുകയും ചവിട്ടിത്താഴ്ത്തുകയും ചെയ്തിരുന്നതായി അദ്ദേഹം കണ്ടു. പുരോഹിതവർഗ്ഗത്തിൻെറ സ്വേച്ഛാധിപത്യം, ജാതിയുടെ ദുഷ്പ്രഭുത്വം, ജനതയുടെ ഭൂരിപക്ഷത്തെ അധഃകൃതവർഗ്ഗമായി അകററി നിർത്തുമാറു് ഇവ സമുദായ ശരീരത്തിൽ വരുത്തിക്കൂട്ടിയ കടുത്ത അതിർവരമ്പുകരം, എന്നീവക ഭാരതത്തിൻെറ പുരോഗമനമാർഗ്ഗത്തിൽ ദുരതിക്രമമായ ദുർഘടങ്ങളാണെന്നു സ്വാമിജി മനസ്സിലാക്കി. അദ്ദേഹത്തിൻെറ ഹൃദയം സാമാന്യജനങ്ങളുടെ ഹൃദയത്തുടിപ്പിനോടൊപ്പം തുടിച്ചു. അത്യുച്ചമായ ഏതോ സഹഭാവത്തിൽക്കൂടി അദ്ദേഹം ഭാരതത്തിലെ ദീനരും ദരിദ്രരും മർദ്ദിതരുമായ മൂകലക്ഷങ്ങളോടു് തന്മയത്വം പ്രാപിച്ചതായി കാണപ്പെട്ടു. അവരുടെ വേദനയിൽ അദ്ദേഹത്തിൻെറ ഹൃദയം നീറി; അവരുടെ അവമാനത്തിൽ അദ്ദേഹം അപമാനിതനായി; അവരുടെ സുഖദുഃഖങ്ങളിൽ ഭാഗഭാക്കാവാൻ അദ്ദേഹത്തിൻെറ വിശാലഹൃദയം വെമ്പൽകൊണ്ടു. ധർമ്മസംരക്ഷകരെന്നു് സ്വയം അഭിമാനിക്കുന്ന കൂട്ടർ യുഗയുഗാന്തരങ്ങളായി ഈ മൂകമാനവരാശിയെ അമർത്തിതാഴ്ത്തിവെച്ചിരിക്കുന്നതിനെപ്പററി നിനച്ചപ്പോരം അദ്ദേഹത്തിൻെറ പ്രാണൻ പിടഞ്ഞു. പല മാസങ്ങരംക്കുശേഷം എഴുതിയ ഒരെഴുത്തിൽനിന്നും ഇവിടെയിരുന്നുള്ള സ്വാമിജിയുടെ ധ്യാനത്തിൻെറ തീവ്രതയും ഊഷ്മളതയും സ്വല്പമൊന്നു ഗ്രഹിക്കാം: "ഇതൊക്കെ

ആലോചിച്ചിട്ടു്, വിശേഷിച്ചും ദാരിദ്ര്യത്തെയും അജ്ഞതയെയും കുറിച്ചു് വിചാരിച്ചു്, എനിക്കു് ഉറക്കം വന്നില്ല. കന്യാകുമാരിയിൽ, കുമാരീദേവിയുടെ കോവിലിൽ, ഭാരതത്തിന്റെ പ്രാന്തശിലാതലത്തിൽ ഇരുന്നുകൊണ്ടു് ഞാനൊരു പരിപാടി ആസൂത്രണം ചെയ്തു; നാം നിരവധി സന്ന്യാസിമാർ, ജനങ്ങളെ വേദാന്തവും പഠിപ്പിച്ചുകൊണ്ടു്, ചുററിനടക്കുന്നുണ്ടു് – അതൊക്കെ പച്ചക്കിറുക്കാണു്. 'വെറുംവയററിൽ മതം ചെല്ലുകയില്ല,' എന്നു നമ്മുടെ ഗുരുദേവൻ പറയാറില്ലേ? ആ പാവപ്പെട്ടവർ മൃഗങ്ങൾക്കു തുല്യമായ ജീവിതം നയിക്കുന്നതു് അജ്ഞതകൊണ്ടു മാത്രമാണു്. എക്കാലവും നാം അവരുടെ ചോര ഊററിക്കുടിക്കുകയും അവരെ ചവിട്ടിമെതിക്കുകയുമാണു് ചെയ്തുവന്നിരുന്നതു്.''

പക്ഷേ, പ്രതിവിധിയെന്തു്? ത്യാഗവും സേവനവുമാവണം ഭാരതത്തിന്റെ യുഗളാദർശമെന്നു് സൂക്ഷ്മദൃക്കായ സ്വാമിജി കണ്ടുപിടിച്ചു. ദേശീയജീവിതപ്രവാഹം ഈ രണ്ടു വഴിക്കു തിരിച്ചുവിടാമെങ്കിൽ ബാക്കിയൊക്കെ തനിയെ നേരെയായിക്കൊള്ളും. ത്യാഗമായിരുന്നു ഭാരതത്തിൽ എക്കാലവും മഹത്തായ ശക്തികേന്ദ്രം. അതിനാൽ ഈ ദുർഘടസന്ധിയിൽ, ഭാരതത്തിലെ മർദ്ദിതമാനവരാശിയുടെ യോഗക്ഷേമങ്ങൾക്കുവേണ്ടി വാദിക്കാനും പ്രവർത്തിക്കാനും അദ്ദേഹം ത്യാഗവ്രതം സ്വീകരിച്ചവരുടെ നേർക്കാണു് നോക്കിയതു്. അദ്ദേഹം അതിനൊരു പദ്ധതി ആവിഷ്കരിച്ചു. മുൻപറഞ്ഞ എഴുത്തിൽ അദ്ദേഹം തുടരുന്നു: 'അനാസക്തരായ ചില സന്ന്യാസിമാർ, പരോപകാരം ചെയ്യാൻ കച്ചകെട്ടി, വിദ്യാഭ്യാസവും വിതരണം ചെയ്തുകൊണ്ടു് ഗ്രാമംതോറും സഞ്ചരിക്കുന്നു എങ്കിൽ, ഭൂപടം, ക്യാമറ, ഭൂഗോളമാതൃക മുതലായ ഉപകരണങ്ങളുടെ സഹായത്തോടെ വായ്മൊഴിവഴി, ആചണ്ഡാലം സകലജനങ്ങളുടെയും ഉന്നമനത്തിനായി നാനാമാർഗ്ഗങ്ങളിൽക്കൂടി പ്രവർത്തിക്കുന്ന പക്ഷം – അതു് യഥാകാലം ശ്രേയസ്സു കൈവരുത്തുകയില്ലേ? ഈ ചെറു കത്തിൽ ഈ ഈവക പരിപാടികളൊക്കെ വിവരിക്കാൻ എനിക്കാവില്ല. ഇതിന്റെയൊക്കെ രത്നച്ചുരുക്കമിതാണു്; തെളിച്ച വഴിയെ പോയില്ലെങ്കിൽ പോയവഴിയെ തെളിക്കണം. പള്ളിക്കൂടങ്ങളിലും പാഠശാലകളിലും വരാൻ പാവങ്ങൾക്കു് പട്ടിണികൊണ്ടു് കഴിയുന്നില്ല. കവിതയും ആവക കാര്യങ്ങളും പഠിച്ചതുകൊണ്ടു് അവർക്കൊരു പ്രയോജനവുമില്ല, ഒരു ജനതയെന്നനിലയ്ക്കു്, നമുക്കു നമ്മുടെ വ്യക്തിത്വം നഷ്ടപ്പെട്ടുപോയി; ഭാരതത്തിന്റെ വിനകൾക്കെല്ലാം മൂലം അതാണു്. ജനതയുടെ നഷ്ടപ്പെട്ട വ്യക്തിത്വം വീണ്ടുകൊടുക്കണം, ജനസാമാന്യത്തെ ഉയർത്തണം.

ഹിന്ദുവും മഹമ്മദീയനും കൃസ്ത്യാനിയും സകലരും അവരെ കാല്ക്കീഴിലിട്ട് ചവിട്ടി ഞെരിച്ചിട്ടുണ്ട്. ഇനി അവരെ ഉയർത്താനുള്ള ശക്തിയും അകത്തുനിന്നുതന്നെ വരണം, അതായതു്, യാഥാസ്ഥിതിക ഹിന്ദുക്കളിൽനിന്നു്. ഏതു രാജ്യത്തും തിന്മ പുലരുന്നതു് മതത്തിനകത്തല്ല, അതിനെതിരെയാണു്. അതിനാൽ മതമല്ല തെററുകാരൻ, മനുഷ്യനാണു്.'

നിഷ്കിഞ്ചനനായ ആ സന്ന്യാസിക്കു് എന്തു ചെയ്യാൻ കഴിയും ? കനത്തിരുണ്ട നൈരാശ്യത്തിനുള്ളിൽക്കൂടി അദ്ദേഹത്തിനു് വെളിപാടിൻെറ വെളിച്ചം ലഭിച്ചു. ഭാരതത്തിലെ ജനസാമാന്യത്തെ ഉയർത്താനുള്ള പരിപാടിയിൽ തന്നെ തുണയ്ക്കാൻ തയ്യാററായി ഓരോ പട്ടണത്തിലും കുറഞ്ഞതു് ഒരു ഡസൻ യുവാക്കന്മാരെങ്കിലും മുന്നോട്ടു വരുമെന്നു് തൻെറ ഭാരതപര്യടനത്തിനിടയിൽ അദ്ദേഹത്തിനു കാണാൻ കഴിഞ്ഞു. എന്നാൽ അതിനുവേണ്ട പണം എവിടെ കിട്ടാൻ, അദ്ദേഹം സഹായത്തിനപേക്ഷിച്ചു; പക്ഷേ വാക്സഹായം മാത്രമേ ലഭിച്ചുള്ളു. 'സ്വാത്മമൂർത്തികൾ അവരെന്തെങ്കിലും ചെലവാക്കുമോ ?' എന്നു് സ്വാമി പിന്നീടൊരിക്കൽ എഴുതുകയുണ്ടായി. നൈരാശ്യനിമഗ്നനായി അദ്ദേഹം കര കാണാത്ത കടലിലേയ്ക്കു് ഉററുനോക്കി; നേരിയ ഒരാശാകിരണം അദ്ദേഹത്തിൻെറ ദൃഷ്ടിക്കുമുമ്പിൽക്കൂടി പാഞ്ഞുപോയി. അതെ, അദ്ദേഹം കടൽ താണ്ടും, അമേരിക്കയിൽ പോകും, ഭാരതജനതയുടെ പേരിൽ അവരുടെ തുണ തേടും; അവിടെ ചെന്നു് തൻെറ മേധാപ്രഭാവംകൊണ്ടു് ധനം സമ്പാദിച്ചു മടങ്ങിവന്നു് മാതൃഭൂമിയുടെ ഉദ്ധാരണത്തിനുള്ള പദ്ധതി നടപ്പിൽ വരുത്താൻവേണ്ടി ജീവിതം സമർപ്പിക്കും, അഥവാ അതിനുള്ള ഉദ്യമത്തിൽ മരണം വരിക്കും. തൻെറ കർമ്മപരിപാടിയിൽ ലോകത്തിലാരും യാതൊരു സഹായവുമേകിയില്ലെങ്കിലും ശ്രീരാമകൃഷ്ണൻ തനിക്കു മാർഗ്ഗനിർദ്ദേശം നല്കും എന്നു് സ്വാമിജിക്കു് നല്ല ഉറപ്പുണ്ടായിരുന്നു.

അതെ, ഭാരതജനതയുടെ ഉന്നമനത്തെക്കുറിച്ചുള്ള നെടുനാളത്തെ ചിന്തയുടെയും ധ്യാനത്തിൻെറയും പര്യവസാനം ഇവിടെ, കന്യാകുമാരിയിൽ ആയിരുന്നു. മൂകലക്ഷങ്ങളോടു ചെയ്യുന്ന കടുംകൈകൾ അവസാനിപ്പിക്കാനുള്ള ആഗ്രഹത്തിൻെറയും ആലോചനയുടെയും ഉച്ചകോടി ഇവിടെയായിരുന്നു. കണ്ണുനീരിൽ കുതിർന്ന അദ്ദേഹത്തിൻെറ കൺകൾ അലയാഴിയുടെ എതിർകരയിലേയ്ക്കു നോക്കി. അദ്ദേഹത്തിൻെറ ഹൃദയം മഹത്തായ ഒരു പ്രാർത്ഥനയുമായി ഗുരുദേവൻെറയും ജഗജ്ജനനിയുടെയും കാൽത്താരിലേയ്ക്കു കുതിച്ചു.

ഈ നിമിഷംമുതൽ സ്വാമിജിയുടെ ജീവിതം മാതൃഭൂമിയുടെ സേവനത്തിനു്—വിശേഷിച്ചും ദീനനാരായണന്മാരുടെയും ദരിദ്രനാരായണന്മാരുടെയും മർദ്ദിതനാരായണന്മാരുടെയും സേവനത്തിനു് – സമർപ്പിതമായി. ഈ മഹനീയമുഹൂർത്തത്തിൽ, ഭാരതജനതയുടെ സേവനത്തിനുവേണ്ടി ആത്മാഹുതിയർപ്പിക്കുക എന്ന സർവ്വാതിശായിയായ ആ ആദർശത്തിനു മുമ്പിൽ, നിർവ്വികല്പസമാധിയിലെ ബ്രഹ്മാനുഭൂതിയും തജ്ജന്യമായ ആനന്ദവും അദ്ദേഹത്തിനു് പരമാദരണീയമായി തോന്നിയില്ല. ആ പുരുഷോത്തമന്റെ വിശ്വരൂപം, അപാരകാരുണികനും സർവ്വഭൂതസുഹൃത്തും സമദർശനനും ആയ ആ വിശ്വവിധാതാവിന്റെ വിശ്വരൂപം, അദ്ദേഹം ദർശിച്ചു. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ മതം മാനവപ്രയത്നത്തിന്റെ ഒരു പ്രത്യേക മണ്ഡലമായിരുന്നില്ല. വേദം, ഉപനിഷത്തു്, ധർമ്മം, തപസ്സു്, ധ്യാനം, യോഗം, സമാധി, ആത്മദർശനം ഇവമാത്രമല്ല, ജനതയുടെ ഹൃദയം, ജീവിതം, ആശ, നൈരാശ്യം, ദീനത, ദാരിദ്ര്യം, ദുരവസ്ഥ, ശോകം, വിഷാദം ഇവയും മതത്തിന്റെ പരിധിയിൽ ഉൾപ്പെടും. വേദവും ധർമ്മവുമൊക്കെ, വിരാടു് പുരുഷന്റെ അവയവഭൂതന്മാരായ സാധാരണ ജനങ്ങളെക്കൂടാതെയാണെങ്കിൽ വെറും പുല്ലാണു് പരമേശ്വരന്റെ സന്നിധിയിൽ എന്നദ്ദേഹം കണ്ടു. താപതപ്തരായ സമസ്തഷ്ടങ്ങളെക്കൂടാതെയുള്ള മോക്ഷസുഖം തനിക്കു വേണ്ട എന്നു പ്രസ്താവിച്ച പ്രഹ്ലാദനോടൊപ്പം ഈ മഹാനുഭാവന്റെ ഹൃദയവും തുടിച്ചു.

പ്രായേണ ദേവമുനയഃ സ്വവിമുക്തികാമാഃ
മൗനം ചരന്തി വിജനേ ന പരാർത്ഥനിഷ്ഠാഃ
നൈതാൻ വിഹായ കൃപണാൻ വിമുമുക്ഷ ഏകോ
നാന്യം ത്വദസ്യ ശരണം ഭ്രമതോഽനുപശ്യേ. (ഭാഗ. 7. 9. 44)

'അല്ലയോ നരസിംഹമൂർത്തേ, മാമുനികൾ സ്വന്തം മുക്തിമാത്രം കാംക്ഷിച്ചു് വനാന്തരങ്ങളിൽ ഏകാന്തസാധനയിലേർപ്പെടുന്നു. ദീനരായ ഇവരെ വെടിഞ്ഞു് ഒററയ്ക്കുള്ള മോക്ഷത്തിനായി ഞാൻ കാംക്ഷിക്കുന്നില്ല. സന്താപത്തിൽക്കിടന്നു കറങ്ങുന്ന ഈ ലോകത്തിനു് ശരണം അങ്ങല്ലാതെ വേറാരുമില്ല.' ഇത്തുമാതിരിയൊരു സർവ്വമുക്തിക്കുവേണ്ടിയാണു് സ്വാമിജിയുടെ അന്തരാത്മാവും ദാഹിച്ചതു്. അതെ, കന്യാകുമാരിയിൽ, ദേവീസവിധത്തിൽ, സ്വാമിജി ഭാരതമാതാവിന്റെ ആരാധകനും ജഗദീശ്വരിയുടെ പ്രവാചകനുമായിത്തീർന്നു. ദക്ഷിണേശ്വരത്തു്, ഗുരുദേവനിൽക്കൂടി ഭവതാരിണീദേവി ഭാരമേല്പിച്ച കർത്തവ്യം എന്തെന്നു കുമാരികാദേവിയുടെ സന്നിധിയിൽവെച്ചു് ഈ ഭാരതപുത്രനു് സുവ്യക്തമായി.

അവിടെയിരുന്നുകൊണ്ടു് ആ ധ്യാനത്തിന്റെ ഫലമായി പാശ്ചാത്യനാടുകളിലേയ്ക്കു് പോകാൻ അദ്ദേഹം തീരുമാനിച്ചു. സ്വന്തം മേന്മയിൽ ഗർവ്വം കൊള്ളുന്നതും ആത്മാഭിമാനവിജൃംഭിതവും സ്വാർത്ഥലോലുപവുമായ പാശ്ചാത്യലോകത്തെ, ഭാരതീയസന്ദേശത്തിൽക്കൂടി പ്രകാശിക്കുന്ന പൗരസ്ത്യാനുഭൂതിയുടെമുമ്പിൽ അദ്ദേഹം നതമസ്തകമാക്കും. മാനവജന്മത്തിന്റെ പരമലക്ഷ്യമായി എണ്ണി ഏതൊന്നിനുവേണ്ടി സർവ്വസ്വവും ത്യജിച്ചു് യോഗികൾ ധ്യാനത്തിൽ മുഴുകുന്നുവോ, ഏതൊന്നിന്റെ സാക്ഷാത്കാരം അവർക്കു് അളവററ ആനന്ദവും ഉൽക്കാഴ്ചയും അരുളുന്നുവോ, അതു് അപ്പാടെ, അതിന്റെ പരിപൂർണ്ണരൂപത്തിൽ അദ്ദേഹം പാശ്ചാത്യരുടെ മുമ്പിൽ പ്രദർശിപ്പിക്കും. താനും തന്റെ അനുഗാമികളും കാണിച്ചുകൊടുക്കുന്ന ഈ പ്രബോധനമാർഗ്ഗത്തിൽക്കൂടി ഭാരതം ഉണരും, ഉയരും, ലോകമാസകലം പ്രകാശം പരത്തുന്ന ഭാനുമാനെപ്പോലെ വീണ്ടും ഉജ്ജ്വലമായി പ്രകാശിക്കും. വിശ്വകുടുംബത്തിലെ സ്വസഹോദരങ്ങളുടെ മുക്തിക്കുവേണ്ടി നിർവ്വികല്പസമാധിയിലെ നിരതിശയാനന്ദംപോലും വെടിയാൻ ആ ബോധിസത്വൻ സന്നദ്ധൻ ! നെടുനാളത്തെ തീവ്രതപസ്സിന്റെ ഫലരൂപമായി ഇപ്പോളിതാ തന്റെ ജീവിതത്തിലെ അത്യദ്ഭുതദർശനങ്ങളിലൊന്നിൽക്കൂടി ശ്രീരാമകൃഷ്ണന്റെ സങ്കല്പം സ്വാമിയുടെ കൺമുമ്പിൽ വ്യക്തമായി തെളിയുന്നു. പില്ക്കാലത്തൊരിക്കൽ തന്നെ, 'ഒരു സംക്ഷിപ്തഭാരതം' എന്നു് സ്വാമിജി വിളിച്ചതു് സർവ്വഥാ അന്വർത്ഥമാകുന്നു.

## പരിവ്രാജകകാലത്തെ ചില സംഭവങ്ങൾ

ഒരു പരിവ്രാജകൻെറ ജീവിതചരിത്രത്തിൽ ചില വിടവുകൾ തീച്ചയായും കാണും. സ്വാമിജിയുടെ തീർത്ഥാടനകാലത്തെ ചരിത്രം തുടച്ചയായും അനുക്രമമായും വിവരിക്കാൻ ഞങ്ങൾ ആവതു ശ്രമിച്ചിട്ടുണ്ടെങ്കിലും പല കണ്ണികളും വിട്ടുപോയിട്ടുണ്ടു്. അക്കാലത്തെ അനുഭവങ്ങളെക്കുറിച്ചു് ആരെങ്കിലും നിർബ്ബന്ധിച്ചു ചോദിച്ചാലല്ലാതെ പറയുന്ന പതിവു് അദ്ദേഹത്തിനുണ്ടായിരുന്നില്ല. എന്നാൽ അവയിൽ ചിലവ അദ്ദേഹം പറഞ്ഞു് നമുക്കു ലഭിച്ചിട്ടുണ്ടു്. മദിരാശിയിൽ എത്തുന്നതുമുതല്ക്കുള്ള ചരിത്രം വർണ്ണിക്കുംമുമ്പു് നമുക്കു് ആ രസകരങ്ങളായ സംഭവങ്ങളിൽക്കൂടി ഒന്നു കണ്ണോടിക്കാം. അവ അദ്ദേഹത്തിൻെറ ചില സ്വഭാവവൈശിഷ്ട്യങ്ങളെയും ആ ജീവിതത്തിൻെറ പശ്ചാത്തലത്തിലുള്ള ചില ഘടകങ്ങളെയും വെളിവായി പ്രകാശിപ്പിക്കും.

ഒരിക്കൽ സ്വാമിജിക്കു് അദ്ഭുതകരമായ ഒരു ദർശനം ഉണ്ടായി. സിന്ധുനദിയുടെ തീരത്തു് ഒരു വൃദ്ധൻ നിന്നുകൊണ്ടു് ശ്ലോകങ്ങൾ ചൊല്ലുന്നു. ഇന്നു നിലവിലുള്ള സ്വരരീതിയിൽനിന്നു് തികച്ചും വ്യത്യസ്തമായ രീതിയിലാണു് അവ ചൊല്ലിയിരുന്നതു്. അദ്ദേഹം കേട്ട ശ്ലോകം ഇതാണു്:

ആയാഹി വരദേ ദേവി ത്ര്യക്ഷരേ ബ്രഹ്മവാദിനി,
ഗായത്രി ഛന്ദസാംമാതർബ്രഹ്മയോനി നമോഽസ്തുതേ.

'ത്ര്യക്ഷരമൂർത്തിയും ബ്രഹ്മവാദിനിയും ഗായത്രിയും വൈദികമന്ത്രമാതാവും ബ്രഹ്മസംഭൂതയും വരദായിനിയുമായ ദേവി, എഴുന്നുള്ളിയാലും; അവിടേയ്ക്കു നമസ്കാരം.' ഈ ദർശനംവഴിക്കു് ആദിമാര്യന്മാരുടെ രാഗക്രമം വീണ്ടുകിട്ടി എന്നു സ്വാമിജി വിശ്വസിച്ചു. ശ്രീശങ്കരാചാര്യസ്വാമികളുടെ കവിതയിൽ ഇതുമായി വളരെ വ്യക്തമായ സാദൃശ്യം അദ്ദേഹം കണ്ടു. സ്വാമിജിക്കു സ്വായത്തമായിരുന്ന അദ്ഭുതകരമായ യോഗസിദ്ധികളുടെ ഒരു നിദർശനമാണീ ദർശനം.

താരിഘാട്ടു് റെയിൽവേസ്റ്റേഷനിൽവെച്ചുണ്ടായ ഒരു സംഭവത്തെക്കുറിച്ചു് ഒരു ശിഷ്യൻ പറയുന്നു: : "ഐക്യസംസ്ഥാനത്തിലെ എരിപൊരിക്കൊള്ളുന്ന നട്ടുച്ചവെയിലത്താണു് ഒരു ദിവസം സ്വാമിജി താരിഘാട്ടു് സ്റ്റേഷനിൽ വണ്ടിയിറങ്ങിയതു്. കാവി മുക്കിയ ഒരു നെടുംകുപ്പായവും, അടുത്ത ഏതോ ഒരു സ്റ്റേഷനിലേയ്ക്കു് ആരോ മേടിച്ചുകൊടുത്ത ഒരു മൂന്നാംക്ലാസ്സു് ടിക്കററും മാത്രമാണു് കൈവശമുള്ള സമ്പാദ്യങ്ങൾ. ഒരു കമണ്ഡലുപോലും

കൈയിലില്ല. സ്റ്റേഷനിലെ പന്തലിൻെറ തണലിൽ ഇരിക്കാൻ പോർട്ടർ സമ്മതിച്ചില്ല. അതിനാൽ, മൂന്നാംക്ലാസ്സ് യാത്രക്കാരുടെ വിശ്രമമുറിയുടെ തൂണുംചാരി വെറും തറയിൽ അദ്ദേഹം ഇരിപ്പുറപ്പിച്ചു.

അവിടെക്കൂടിയ പലതരം ആളുകളിൽ, മദ്ധ്യവയസ്കനായ ഒരു ബനിയാവംശ്യനെ മാത്രമേ നമുക്കിപ്പോൾ നോക്കേണ്ടതുള്ളു: സ്വാമിയുടെ ഏതാണ്ടു നേരെ എതിരെ സ്റ്റേഷൻെറ തണലിൽ ഒരു തടുക്കിൽ അയാൾ ആസനസ്ഥനായി. തലേന്നു രാത്രി അവർ ഒരുമിച്ചാണ് വണ്ടിയിൽ യാത്രചെയ്തതു്. സ്വാമിയുടെ പട്ടിണി കണ്ടു് അയാൾ സ്വാമിയെ പരിഹസിച്ചിരുന്നു. വഴിക്കു വണ്ടി ഓരോ സ്റ്റേഷനിൽ നിന്നപ്പോൾ, ദാഹിച്ചുപൊരിയുന്നുണ്ടായിരുന്നെങ്കിലും കയ്യിൽ കാശൊന്നുമില്ലാഞ്ഞതിനാൽ വെള്ളം മേടിച്ചു കുടിക്കാൻ കഴിയാതെ സ്വാമി കുഴങ്ങി. ബനിയനാവട്ടെ, വെള്ളം മേടിച്ചു കുടിച്ചുകൊണ്ടു് സ്വാമിയുടെ നേരെ തിരിഞ്ഞു് കൊള്ളിവാക്കു പറഞ്ഞുപോന്നു: 'നോക്കൂ എൻെറ നല്ല മനുഷ്യാ, എത്ര നല്ല വെള്ളം ! നിങ്ങളൊരു സന്ന്യാസി, ധനം ത്യജിച്ചയാൾ; വെള്ളം മേടിക്കാൻ കാശില്ല. അതിനാൽ വെള്ളം കുടിക്കുകയെന്ന വിഷമംകൂടാതെ കഴിക്കാം. ഞാൻ ചെയ്യുന്നതുപോലെ നിങ്ങൾക്കും പണം സമ്പാദിച്ച് സുഖമായി ജീവിച്ചാലെന്താ ?' അയാൾക്ക് സന്ന്യാസം സമ്മതമല്ല; ധനസമ്പാദനവും ലോകവും ത്യജിക്കുകയോ ഒരാശയത്തിനുവേണ്ടി! അല്ല, അയാൾക്കതു സമ്മതമല്ല. അയാളുടെ അഭിപ്രായത്തിൽ പട്ടിണിയാണ് സന്ന്യാസി അർഹിക്കുന്നതു്. അതിനാൽ താരിഘാട്ടിൽ ഇറങ്ങിയപ്പോൾ, യുക്തികൊണ്ടും ഉദാഹരണംകൊണ്ടും പരിഹാസംകൊണ്ടും അയാൾ, സ്വാമി അർഹിക്കുന്നതുതന്നെയാണ് സ്വാമിക്കു ലഭിച്ചതു് എന്ന് അദ്ദേഹത്തെ മനസ്സിലാക്കാൻ വളരെ പാടുപെട്ടു. സ്വാമി ഇരുന്നിരുന്നതു പൊരിവെയിലിൽ; വൈശ്യനോ, തണലത്തും. ഒരു പരിഹാസച്ചിരിയോടെ ചിറി കോട്ടിക്കൊണ്ടു് അയാൾ വീണ്ടും പറഞ്ഞു: 'നോക്കൂ, എത്ര നല്ല പൂരിയും ലഡ്ഡുവും ഞാൻ കഴിക്കുന്നു ! നിങ്ങൾ പണം സമ്പാദിക്കാൻ കൂട്ടാക്കുന്നില്ല; അതിനാൽ വരണ്ട തൊണ്ടയും ഒട്ടിയ വയറും ഇരിക്കാൻ വെറും തറയും കൊണ്ടു് തൃപ്തിപ്പെട്ടുകൊള്ളണം !' ശാന്തനായി നോക്കിക്കൊണ്ടിരുന്നു സ്വാമിജി, മുഖത്തൊരു സ്തോഭവുമില്ലാതെ.

അപ്പോഴേയ്ക്കും അതാ അവിടെ എത്തുന്നു ആ നാട്ടുകാരിലൊരുവൻ; അയാളുടെ വലതുകൈയിൽ ഒരു പൊതിയും ഒരു ലോട്ടയും; ഇടതു കക്ഷത്തിൽ ഒരു തടുക്ക്, ഇടതു കൈയിൽ ഒരു മൺകൂജ. വൃത്തിയായ ഒരിടത്തു വേഗം തടുക്കു വിരിച്ചിട്ടു് താൻ

കൊണ്ടുവന്ന സാധനങ്ങളെല്ലാം അതിന്മേൽ വെച്ചശേഷം അയാൾ സ്വാമിയെ ക്ഷണിച്ചു: 'വരൂ ബാബാജി*, ഞാൻ അങ്ങേയ്ക്കു കൊണ്ടുവന്നിരിക്കുന്ന ആഹാരം കഴിക്കൂ.' സ്വാമിജിയുടെ അദ്ഭുതത്തിന് അതിരുണ്ടായിരുന്നില്ല. എന്താണിതിനർത്ഥം? ആരാണീ അപരിചിതൻ? പരിഹാസം ചൊരിഞ്ഞുകൊണ്ടിരുന്ന വൈശ്യൻെറ മുഖത്ത് അന്ധാളിപ്പും ആശ്ചര്യവും! അപരിചിതൻ നിർബ്ബന്ധിച്ചു: 'ബാബാജീ, വരൂ, അങ്ങു വന്നു ഭക്ഷണം കഴിക്കണം.' 'സ്നേഹിതാ, താങ്കൾക്കെന്തോ തെററുപററിയെന്നു തോന്നുന്നു' എന്നു പറഞ്ഞു സ്വാമിജി; 'എന്നെക്കണ്ടിട്ട് വേറാരോ ആണെന്നു് താങ്കൾ തെററിദ്ധരിച്ചതായിരിക്കണം. താങ്കളെ എപ്പോഴെങ്കിലും കണ്ടതായിട്ട് എനിക്കോർമ്മയില്ലല്ലൊ!' അഭ്യാഗതൻ ഉറപ്പിച്ചുപറഞ്ഞു: 'അല്ലല്ല, ഞാൻ കണ്ട ബാബാജി അങ്ങുതന്നെയാണ്.' കൗതുഹലം വർദ്ധിച്ച് സ്വാമിജി ചോദിച്ചു: 'എന്താണ് നിങ്ങൾ പറയുന്നത്? നിങ്ങൾ എവിടെവെച്ചാണ് എന്നെ കണ്ടിട്ടുള്ളത്?' അപ്പോഴേയ്ക്കും നമ്മുടെ പരിഹാസവിരുതൻ വായും പൊളിച്ചു നില്പായി. വന്നയാൾ പറഞ്ഞു: 'അതോ, ഞാനൊരു പലഹാരക്കടക്കാരനാണ്; ഉച്ചയ്ക്കു് ഊണും കഴിഞ്ഞു പതിവുപോലെ ഞാനൊന്നു കണ്ണടച്ചു. ശ്രീരാംജി ഒരു സ്വപ്നത്തിൽ ആവിർഭവിച്ച്, അങ്ങയെ ചൂണ്ടിക്കാണിച്ചുകൊണ്ട്, തലേന്നാൾമുതൽ അങ്ങു പട്ടിണികിടക്കുന്നതു കണ്ട് തനിക്കു വേദന തോന്നുന്നുവെന്നും, ഞാൻ ഉടനടി എഴുന്നേററ് കുറെ പൂരിയും കറിയും ഉണ്ടാക്കി, ഏതാനും മധുരപലഹാരങ്ങളും, നല്ല തണുത്ത വെള്ളവും, ഇരിക്കാൻ ഒരു തടുക്കും എടുത്ത് റയിൽവേ സ്റ്റേഷനിൽ അങ്ങേയ്ക്കു കൊണ്ടുവന്നുതരണം എന്നും, എന്നോടാജ്ഞാപിച്ചു. ഞാനുണർന്നു. പക്ഷേ, അതു വെറുമൊരു സ്വപ്നമാണല്ലൊ എന്നു വിചാരിച്ചു തിരിഞ്ഞുകിടന്നു പിന്നെയും ഉറങ്ങി. എന്നാൽ, ശ്രീരാംജി അദ്ദേഹത്തിൻെറ അപാരകരുണയാൽ വീണ്ടും എൻെറയടുത്തുവന്ന് എന്നെ പിടിച്ചു കുലുക്കി ഉണർത്തി, താൻ ആജ്ഞാപിച്ചപോലെ ചെയ്യാൻ എന്നോടാവശ്യപ്പെട്ടു. ഞാൻ വേഗം പൂരിയും കറിയും ഉണ്ടാക്കി, ഇന്നു കാലത്തുണ്ടാക്കിയ കുറെ മധുരപലഹാരങ്ങളും കുളിർവെള്ളവും തടുക്കും കടയിൽനിന്നെടുത്ത് നേരേ ഇവിടേയ്ക്കോടി. അകലെനിന്നുതന്നെ ഞാൻ കണ്ടമാത്രയിൽ അങ്ങയെ തിരിച്ചറിഞ്ഞു. സദയം വേഗം വരൂ, തണുക്കുംമുമ്പേ ആഹാരംകഴിക്കൂ. അങ്ങേയ്ക്കു വല്ലാതെ വിശക്കുന്നുണ്ടാകണമല്ലൊ.' സ്വാമിയുടെ അപ്പോഴത്തെ മനോനില ഊഹിക്കാമല്ലൊ. നിറനെഞ്ചോടെ അദ്ദേഹം തൻെറ നിഷ്കളങ്കനായ ആതിഥേയനു് നന്ദി

* ഉത്തരേന്ത്യയിൽ സാധാരണയാളുകൾ സന്ന്യാസിമാരെ 'ബാബാജി' (പിതാവേ) എന്നു് സംബോധന ചെയ്യാറുണ്ട്.

പറഞ്ഞു; അദ്ദേഹത്തിന്റെ കൺകളിൽനിന്നും സ്നേഹാശ്രുക്കൾ ഒഴുകി. കനിവുററ ആ മനുഷ്യൻ തടഞ്ഞുപറഞ്ഞു: 'അരുതരുത് ബാബാജി, എനിക്കു് നന്ദിയൊന്നും പറയല്ലെ! ഇതെല്ലാം ശ്രീരാമ്ജിയുടെ ഇച്ഛയാണ്.' കുത്തുവാക്കുകൾകൊണ്ടു് തുളച്ചിരുന്ന ബനിയൻ ഇതു കണ്ടു് ഞെട്ടിപ്പോയി; താൻ പറഞ്ഞ പരിഹാസങ്ങൾക്കു് ക്ഷമായാചനം ചെയ്തുകൊണ്ടു് അയാൾ സ്വാമിയുടെ പാദധൂളി ഗ്രഹിച്ച് ശിരസ്സിൽ ചേർത്തു.''

അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം.

'മററൊന്നും നിനയ്ക്കാതെ എന്നെത്തന്നെ സേവിക്കുന്ന ഏകാന്തഭക്തന്മാരുടെ യോഗക്ഷേമം ഞാൻ വഹിക്കുന്നതാകുന്നു' എന്നല്ലേ പാർത്ഥസാരഥിയുടെ പ്രതിജ്ഞ!

രജപുട്ടാണയിൽ വെച്ചു നടന്ന വേറൊരു സംഭവം: ഒരിക്കൽ ആ പ്രവിശ്യയിൽക്കൂടി കടന്നുപോകുമ്പോൾ, അദ്ദേഹം സഞ്ചരിച്ചിരുന്ന മുറിയിൽ രണ്ടു് ഇംഗ്ലീഷുകാരും ഉണ്ടായിരുന്നു. അവരദ്ദേഹത്തെ ഒരു നിരക്ഷരകുക്ഷിയെന്നു കരുതി, തങ്ങളിൽ ഇംഗ്ലീഷിൽ പരിഹസിച്ച് പലതും പറഞ്ഞുകൊണ്ടിരുന്നു. അവരുടെ വർത്തമാനത്തിൽ ഒററ വാക്കുപോലും തനിക്കു മനസ്സിലാകുന്നില്ല എന്ന മട്ടിലിരുന്നു സ്വാമിയും. അടുത്തൊരു സ്റ്റേഷനിൽ വണ്ടി നിന്നപ്പോൾ സ്വാമി സ്റ്റേഷൻമാസ്റ്ററോടു് ഇംഗ്ലീഷിൽ കുടിക്കാൻ കുറച്ചു വെള്ളം കൊടുക്കാൻ ആവശ്യപ്പെട്ടു. സ്വാമിക്കു് ഇംഗ്ലീഷ് അറിയാം എന്നും, തങ്ങൾ പറഞ്ഞതെല്ലാം അദ്ദേഹം മനസ്സിലാക്കി എന്നും കണ്ടപ്പോൾ സഹയാത്രികർക്കു് തങ്ങളുടെ പ്രാകൃതമായ പെരുമാററത്തെക്കുറിച്ചു ജാള്യം തോന്നി. തങ്ങളുടെ പെരുമാററത്തെക്കുറിച്ച് നീരസമൊന്നും പ്രദർശിപ്പിക്കാഞ്ഞതെന്തുകൊണ്ടാണ് എന്നവർ ചോദിച്ചു. സ്വാമി മറുപടി നല്കി: 'സ്നേഹിതരേ, ഞാനിന്നാദ്യമായിട്ടല്ല വിഡ്ഢികളെ കാണുന്നതു്!' മറുപടി കേട്ടു കലി കയറിയ അവർക്കു് സ്വാമിയെ തല്ലണമെന്നാണു തോന്നിയതു്; പക്ഷേ, സ്വാമിയുടെ കരുത്തുററ തടിയും കൂസലില്ലാത്ത നിലയും കണ്ടു് മൗനമാണ് മാനമെന്നു കരുതി അവർ അടങ്ങി മാപ്പിരന്നു.

ഒരിക്കൽ തീവണ്ടിയിൽ സ്വാമിയുടെ സഹയാത്രികനായി അഭ്യസ്തവിദ്യനെങ്കിലും ഭൂതപ്രേതങ്ങളിൽ വിശ്വസിക്കുന്ന ഒരാളുണ്ടായിരുന്നു. സ്വാമി ഹിമാലയത്തിൽ സഞ്ചരിച്ചിട്ടുണ്ടോ എന്നും അവിടെ അദ്ഭുതസിദ്ധികളുള്ള മഹാത്മാക്കളെ ആരെയെങ്കിലും കാണുകയുണ്ടായോ എന്നും മററും പല ചോദ്യങ്ങള

മായി അയാരം സ്വാമിയെ സമീപിച്ചു. ഒരു പാഠം പഠിപ്പിക്കണെമെന്നു കരുതി സ്വാമി അയാളെ ഇഷ്ടംപോലെ സംസാരിക്കാൻ അനുവദിച്ചു. എന്നിട്ട് അകമേ ചിരിച്ചുംകൊണ്ടു്, സ്വാമി താൻ കണ്ട മഹാത്മാക്കളുടെ അദ്ഭുതപ്രവൃത്തികളുടെ വർണ്ണോജ്ജ്വലമായ ഒരു വിവരണം നല്കി. ശ്രോതാവു് ആശ്ചര്യംപൂണ്ടു വായും പൊളിച്ച് ഇരുപ്പുമായി. ഇപ്പോഴത്തെ കല്പത്തെക്കുറിച്ചു് അവർ എന്തെങ്കിലും പറയുകയുണ്ടായോ എന്നയാരം ചോദിച്ചു. അവിടത്തെ മഹാത്മാക്കളുമായി ആ വിഷയത്തെക്കുറിച്ചു് താൻ ദീർഘനേരം സംഭാഷണം നടത്തിയെന്നും, വർത്തമാനകല്പത്തിൻെറ അന്ത്യത്തെക്കുറിച്ചു് അവർ തന്നോടു സംസാരിച്ചുവെന്നും, മാനവരാശിയുടെ പുനരുദ്ധാരണം വഴിക്കു് സത്യയുഗം വീണ്ടും നടപ്പിലാക്കാൻ അവർ വഹിക്കാൻ പോകുന്ന പങ്കിനെക്കുറിച്ചും മററും അവരുമായി സംസാരിച്ചു എന്നും സ്വാമി മറുപടി പറഞ്ഞു. ആ പച്ചപ്പാവം സ്വാമിയുടെ വായിൽനിന്നു വീണ ഓരോ വാക്കും അങ്ങനെതന്നെ വിഴുങ്ങി. സ്വാമിയിൽനിന്നും ഇത്രയേറെ പുതിയ ജ്ഞാനം സമ്പാദിക്കാൻ സാധിച്ചതിൽ ആനന്ദമാന്ന അയാരം സ്വാമിയെ ആഹാരം കഴിക്കാൻ ക്ഷണിച്ചു. സ്വാമി ക്ഷണം വേഗം സ്വീകരിച്ചു; കാരണം. അദ്ദേഹം വല്ലതും കഴിച്ചിട്ടു് ദിവസമൊന്നു കഴിഞ്ഞു, യാതൊന്നും കരുതിവെയ്ക്കുകയില്ല എന്ന വ്രതത്തോടെ അക്കാലത്തു സഞ്ചരിക്കുകയായിരുന്നതുകൊണ്ടു്, ഭക്തന്മാർ, ഒരു രണ്ടാം ക്ലാസ്സു് ടിക്കററു് വാങ്ങിക്കൊടുത്തതുമാത്രം സ്വീകരിച്ചു; പണമോ ആഹാരമോ അദ്ദേഹത്തെക്കൊണ്ടു സ്വീകരിപ്പിക്കാൻ അവക്കു കഴിഞ്ഞില്ല.

ആഹാരം കഴിഞ്ഞു് സ്വാമി അയാളുടെ ശ്രേയസ്സിനെക്കുറിച്ചു കൂടുതൽ താല്പര്യത്തോടെ ആലോചിച്ചു; അയാരംക്കു് ഉദാരമായ ഒരു ഹൃദയം ഉണ്ടായിരുന്നെങ്കിലും കണ്ടതും കേട്ടതും യാതൊരു വിവേചനവും കൂടാതെ വിശ്വസിക്കുന്ന സ്വഭാവക്കാരനായിരുന്നതുകൊണ്ടു് ഈവക കപടമന്ത്രതന്ത്രങ്ങളിൽ കുടുങ്ങിയിരിക്കുകയാണു്. സ്വാമി സഗൗരവം വെട്ടിത്തുറന്നു ചോദിച്ചു: 'വലിയ പഠിപ്പും അറിവും ഉണ്ടെന്നു വീമ്പു പറയുന്ന നിങ്ങളെങ്ങനെയാണു് ഈവക കാടൻകെട്ടുകഥകരം കണ്ണുമടച്ചു വിഴുങ്ങിയതു്?' ശകാരം കേട്ട നാണംകെട്ടു് വായുംപൂട്ടി തലയും താഴ്ത്തിയിരുന്നു കൂട്ടുകാരൻ. ആദ്ധ്യാത്മികതയെക്കുറിച്ചു്, അയാരംക്കുള്ള തെററിദ്ധാരണകരം നീക്കണമെന്നു കരുതി സ്വാമി വലിയ ഭാവാവേശത്തോടെ പറഞ്ഞു: 'എൻെറ ചങ്ങാതി, നിങ്ങളെ കണ്ടാൽ ബുദ്ധിയുള്ളവനാണെന്നു തോന്നുന്നുണ്ടു്. നിങ്ങളെപ്പോലെയുള്ള ഒരാരം സ്വന്തം ബുദ്ധിശക്തി ഉപയോഗിക്കേണ്ടതാണു്. ആദ്ധ്യാത്മികതയും

സിദ്ധിപ്രകടനവുമായി യാതൊരു ബന്ധവുമില്ല. സിദ്ധിപ്രകടനത്തെ അപഗ്രഥിച്ചാൽ അതു കാണിക്കുന്ന ആൾ കാമകിങ്കരനും ദുരഹങ്കാരിയും ആണെന്നു കാണാൻ കഴിയും. സ്വഭാവശുദ്ധിയെന്ന ശരിയായ ശക്തിയുടെ സമ്പാദനമാണ് ആദ്ധ്യാത്മികത. കാമോന്മൂലനവും രാഗമോചനവുമാണതു്. ജീവിതത്തിൻെറ മൗലിക പ്രശ്നങ്ങൾക്കു് യാതൊരു പരിഹാരവും നല്കാൻ കഴിയാത്ത ഈ വിഭ്രാന്തികളുടെ പിന്നാലെയുള്ള പോക്കു് മനുഷ്യശക്തിയുടെ അക്ഷന്തവ്യമായ ദുരുപയോഗമാകുന്നു; കടുത്ത സ്വാർത്ഥതയാണതു്; മനസ്സിനു് ബലക്ഷയമുണ്ടാക്കും. ഈ അസംബന്ധമാണു് നമ്മുടെ ജനതയെ അധഃപതിപ്പിക്കുന്നതു്. നമുക്കിപ്പോൾ വേണ്ടതു് സുശക്തമായ ഔചിത്യബോധവും പൊതുകാര്യപ്രസക്തിയും പൗരുഷം പ്രദാനം ചെയ്യുന്ന മതവും തത്ത്വചിന്തയുമാണു്.' ഇതു കേട്ടു് ആ മനുഷ്യൻ വികാരവിവശനായി; സ്വാമിയുടെ നിലപാടിൻെറ മഹത്ത്വം അയാൾക്ക മനസ്സിലായി. മേലാൽ സ്വാമിയുടെ മഹത്തായ ഉപദേശങ്ങൾ അനുസരിച്ചു പ്രവർത്തിച്ചുകൊള്ളാം എന്നു് ആ മനുഷ്യൻ പ്രതിജ്ഞചെയ്തു.

പരിവ്രാജകകാലത്തു് ഖെത്രിയിൽവെച്ചു നടന്ന രസകരമായ ഒരു സംഭവത്തെക്കുറിച്ചു് സ്വാമി ഗിരീശബാബുവിനോടു പറയുകയുണ്ടായി. നമുക്കതു സ്വാമിയുടെ വാക്കുകളിൽത്തന്നെ കേൾക്കാം: 'എൻെറ സഞ്ചാരകാലത്തു് ഒരു സ്ഥലത്തു് ആളുകൾ കൂട്ടം കൂട്ടമായി ഉപദേശം തേടി എൻെറയടുത്തു വന്നു. പറഞ്ഞാൽ വിശ്വാസം വരുകയില്ല. എങ്കിലും ഒരു നിമിഷനേരത്തെ വിശ്രമം തരാതെ ആളുകൾ മൂന്നു രാവും പകലും ഇടവിടാതെ എന്നെക്കൊണ്ടു് സംസാരിപ്പിച്ചു. ഞാൻ ആഹാരം കഴിച്ചോ എന്നുപോലും അവരന്വേഷിച്ചില്ല. മൂന്നാംദിവസം രാത്രി. സന്ദർശകരെല്ലാം പൊയ്ക്കഴിഞ്ഞപ്പോൾ താണ ജാതിയിൽപ്പെട്ട പാവപ്പെട്ട ഒരാൾ വന്നെന്നോടു പറഞ്ഞു: 'സ്വാമിജി, ഈ മൂന്നു ദിവസമായി അങ്ങു് യാതൊരാഹാരവും കഴിച്ചിട്ടില്ലെന്നു കണ്ടു് എനിക്കു് വേദന തോന്നുന്നു. അങ്ങേയ്ക്കു് വല്ലാത്ത വിശപ്പും ക്ഷീണവും ഉണ്ടായിരിക്കണമല്ലോ. ഇല്ല, ഒരു തുള്ളി വെള്ളംപോലും അങ്ങു കുടിച്ചിട്ടില്ല, എന്നെനിക്കറിയാം.' എന്നെ പരീക്ഷിക്കാൻ ഈ പാവപ്പെട്ടവൻെറ വേഷത്തിൽ ഈശ്വരൻതന്നെയാണു് വന്നിരിക്കുന്നതു് എന്നു ഞാൻ വിചാരിച്ചു. ഞാനയാളോടു ചോദിച്ചു: 'എനിക്കെന്തെങ്കിലും കഴിക്കാൻ തരാൻ നിങ്ങൾക്ക കഴിയുമോ?' അയാളപ്പോൾ പറഞ്ഞു: 'സ്വാമിജി, അവിടേയ്ക്കു് ആഹാരം തരാൻ എൻെറ ഹൃദയം കൊതികൊള്ളുകയാണു്. പക്ഷേ എൻെറ കൈകൊണ്ടു ചുട്ട ചപ്പാത്തി അങ്ങെങ്ങനെ കഴിക്കും? അവിടുന്നനുവദിക്കുന്നപക്ഷം, മാവും പരിപ്പും മററു സാധ

നങ്ങളും വളരെ സന്തോഷത്തോടെ ഞാൻ കൊണ്ടുവരാം; അങ്ങേയ്ക്കുതു പാകംചെയ്തു കഴിക്കാം.' അക്കാലത്തു് ത്യാഗികളുടെ വ്രതമനുസരിച്ചു ഞാൻ തീയ് തൊടാറില്ല. അതുകൊണ്ടു ഞാൻ പറഞ്ഞു: 'നിങ്ങൾ ഉണ്ടാക്കിയ ചപ്പാത്തി തന്നാൽമതി. ഞാൻ സസന്തോഷം അതു കഴിച്ചോളാം.' ഇതു കേട്ടു് ആ മനുഷ്യൻ പേടിച്ചരണ്ടു. അയാൾ ഖെത്രി മഹാരാജാവിന്റെ പ്രജ; ഒരു ചെരുപ്പുകുത്തിയായ അയാൾ ഒരു സന്ന്യാസിക്കു ചപ്പാത്തി കൊടുത്തു എന്നു് രാജാവെങ്ങാൻ കേൾക്കാനിടയായാൽ, കഴിഞ്ഞു, അയാൾക്കു കടുത്ത ശിക്ഷ കിട്ടും, ഒരു പക്ഷേ നാടുകടത്തിയെന്നും വരും_ ഇതായിരുന്നു അയാളുടെ ഭയം. 'പേടിക്കണ്ട, മഹാരാജാവു് നിങ്ങളെ ശിക്ഷിക്കയില്ല,' എന്നു് ഞാൻ എന്തായാലും പറഞ്ഞു. ഞാൻ പറഞ്ഞതു് അയാൾ വിശ്വസിച്ചില്ല. ശിക്ഷ കിട്ടിയേക്കുമെന്നു് ഭയപ്പെട്ടിരുന്നെങ്കിലും, ദയാർദ്രതകൊണ്ടു്, അയാളെനിക്കു് ആഹാരം കൊണ്ടുവന്നു തന്നു. അമരാധിപതി തങ്കത്താലത്തിൽ അമൃതു് എന്റെ മുമ്പിൽ വെച്ചാൽപ്പോലും അതിനു് ഇതിനേക്കാൾ സ്വാദുണ്ടാകുമായിരുന്നോ എന്നു് തത്സമയം ഞാൻ സംശയിച്ചുപോയി. സ്നേഹംകൊണ്ടും കൃതജ്ഞതകൊണ്ടും കണ്ണീർ വാർത്തുകൊണ്ടു ഞാൻ വിചാരിച്ചു: 'ഇമ്മാതിരി വിശാലഹൃദയരായ ആയിരക്കണക്കിനാളുകൾ പാവപ്പെട്ട കുടിലുകളിൽ കഴിയുന്നു; നാമവരെ താണജാതിക്കാരെന്നും തൊട്ടുകൂടാത്തവരെന്നും കരുതി നിന്ദിക്കുന്നു!' മഹാരാജാവുമായി അടുത്തു പരിചയമായ്ക്കഴിഞ്ഞപ്പോൾ, ഞാനീ മനുഷ്യന്റെ ഈ മഹനീയകൃത്യത്തെക്കുറിച്ചു് അദ്ദേഹത്തോടു പറഞ്ഞു. അതു കേട്ടു്, കുറച്ചു ദിവസത്തിനകം അയാളെ രാജസമക്ഷം വിളിച്ചുവരുത്തി. തനിക്കെന്തോ കടുത്ത ശിക്ഷ കിട്ടും എന്നു വിചാരിച്ചു് എന്തെന്നില്ലാതെ പേടിച്ചു് അടിമുടി വിറച്ചുകൊണ്ടു് ആ മനുഷ്യൻ രാജസന്നിധിയിലെത്തി. പക്ഷേ മഹാരാജാവു് അയാളുടെ സത്പ്രവൃത്തിയെ പ്രശംസിച്ചു; അയാളുടെ ദാരിദ്ര്യത്തിനു് അറുതിവരുത്തി അയയ്ക്കുകയും ചെയ്തു.''

വീടുതോറും നടന്നു ഭിക്ഷയെടുത്തു ഭക്ഷണം കഴിക്കാനും നാടുതോറും അലഞ്ഞു നടക്കാനും വേണ്ടിയല്ലല്ലൊ താൻ വീടു വെടിഞ്ഞതു്, അതല്ലല്ലൊ തന്റെ ജീവിതലക്ഷ്യം, എന്നു് യാത്രയ്ക്കിടയിൽ ഒരിക്കൽ സ്വാമിജിക്കു തോന്നി. ഏതാണ്ടക്കാലത്തു് അദ്ദേഹം വലിയ വല്ലായ്മയോടെ ഒരു സതീർത്ഥ്യനെഴുതി: 'ഞാൻ നാണമോ സങ്കോചമോ തീരെയില്ലാതെ കാക്കയെപ്പോലെ വല്ലവരുടെയും വീട്ടിൽനിന്നു് ആഹാരവും കഴിച്ചു് അലഞ്ഞുനടക്കുകയാണു്.' അദ്ദേഹം ആലോചിച്ചു: 'എനിക്കിനി ഇരക്കാൻ കഴിയില്ല. എന്നെ തീററിപ്പോററിയിട്ടു് പാവങ്ങൾക്കെന്തു പ്രയോജനം?

അവക്ക് ഒരുപിടി ചോറു ലാഭിക്കാമെങ്കിൽ അതവക്ക് അവരുടെ കുഞ്ഞുങ്ങൾക്കു കൊടുക്കാം, എന്തായാലും എനിക്കു ഈശ്വരനെ ദർശിക്കാൻ സാധിക്കുന്നില്ലെങ്കിൽ ഈ ശരീരം വെച്ചുപുലർത്തിയിട്ടെന്തു കാര്യം?' കടുത്ത നൈരാശ്യം അദ്ദേഹത്തെ ഗ്രസിച്ചു; യോഗീശ്വരന്മാരുടെ ജീവിതത്തിൽ ചിലപ്പോൾ സംഭവിക്കാറുള്ള മാതിരി അസഹ്യമായ അദ്ധ്യാത്മദാഹം അദ്ദേഹത്തെ ബാധിച്ചു. നിലയററ നിരാശതയുടെ അടിയിലാണ്ട് അദ്ദേഹം നിനച്ചു, കൊടുങ്കാട്ടിൽ പ്രവേശിച്ച് പണ്ടത്തെ ചില മഹർഷിമാരെപ്പോലെ പ്രായോപവേശം ചെയ്ത് ശരീരം ഉപേക്ഷിക്കാൻ . അതനുസരിച്ച് ഒരു പെരുങ്കാട്ടിൽ പ്രവേശിച്ചു. ഒരു കൊററും വയററിലില്ലാതെ അന്നാൾ മുഴുവൻ ആ വനാന്തരത്തിൽക്കൂടി നടന്നു. നേരം അന്തിയോടടുത്തു. വിശപ്പും ദാഹവും ക്ഷീണവുംകൊണ്ടു വാടിത്തളന്ന് ഒരു മരച്ചോട്ടിൽചെന്നു വീണു; മനസ്സ് സർവ്വേശ്വരനിലർപ്പിച്ചു; ദൃഷ്ടികൾ ലക്ഷ്യമൊന്നുമില്ലാതെ വിദൂരതയിലേയ്ക്കു നോക്കിക്കൊണ്ടുമിരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ കാണാം ഒരു കടുവ അടുത്തു വരുന്നു. മെല്ലെ മെല്ലെ അതു് ഇരയുടെ അടുത്തേയ്ക്കുതന്നെ. അതാ അതല്പം അകലെയായി ഇരുപ്പുറപ്പിച്ചു. സ്വാമി ചിന്തിച്ചു: 'ആ, കൊള്ളാം. നിനക്കും വിശക്കുന്നു. എനിക്കും വിശക്കുന്നു. എന്തായാലും ഈ ശരീരം സത്യസാക്ഷാത്കാരത്തിന് ഉതകിയില്ല; ഇതുകൊണ്ടു ലോകത്തിനു വലിയ പ്രയോജനമൊന്നും ഉണ്ടാകുമെന്നും തോന്നുന്നില്ല. അതുകൊണ്ടു ഈ ശരീരം ഈ വന്യമൃഗത്തിന് വിശപ്പടക്കാനെങ്കിലും ഉതകുന്നതു് നല്ലതാണ്, വേണ്ടതാണ്.' ഇങ്ങനെ നിനച്ച് അനങ്ങാതെ ശാന്തനായി അദ്ദേഹമവിടെ കിടന്നു, ഏതു നിമിഷവും കടുവയുടെ ചാട്ടവും പ്രതീക്ഷിച്ചുകൊണ്ടു്. പക്ഷേ എന്തു കാരണവശാലോ ആ ജന്തു വേറൊരു വഴിക്കു പാഞ്ഞുപോയി. കടുവ മടങ്ങിവന്നേക്കുമെന്നു കരുതി സ്വാമി അവിടെത്തന്നെ കാത്തുകിടന്നു; പക്ഷേ അതു വന്നില്ല. ആ കാട്ടിൽ തരുമൂലത്തിൽ ആത്മാനുസന്ധാനവും ചെയ്തുകൊണ്ടു് ആ രാത്രി കഴിച്ചുകൂട്ടി. പുലർവേളയിൽ, വനാന്തരത്തിലെ നിർജ്ജന നിശ്ശബ്ദതയിൽ സർവ്വേശ്വരൻെറ ദയാവായ്പിനെക്കുറിച്ചു സ്മരിച്ച് അവാച്യമായ ഒരു ശക്തി അദ്ദേഹത്തിന് ഉള്ളിൽ അനുഭവപ്പെട്ടു. ഈ അനുഭൂതിയുടെ മുഴുവൻ ഉള്ളടക്കവും സ്വാമിജിക്കു മാത്രമേ അറിഞ്ഞുകൂടൂ.

നടന്നു തളന്നങ്ങനെ നീങ്ങിക്കൊണ്ടിരിക്കെ ക്ഷീണം കൊണ്ടു് തല കറങ്ങി, നടക്കാൻ വയ്യെന്നായി. അസഹ്യമായ വെയിലും. ഉള്ള കരുത്തൊക്കെ സംഭരിച്ച് ഒരു പ്രകാരത്തിൽ അടുത്തുള്ളൊരു മരത്തിൻെറ ചുവട്ടിൽ ചെന്നുപററി. എത്രയാണു്

ക്ഷീണം എന്നു പറയാനാവില്ല. അപ്പോൾ, കൂരിരുളിൽ പെട്ടെന്നു വലിയൊരു പ്രകാശം പരക്കുന്നതുപോലെ ഈ ചിന്ത ഉള്ളിലുദിച്ചു: 'സർവ്വശക്തികളും ആത്മാവിൽ കുടികൊള്ളുന്നു എന്നുള്ളതു സത്യമല്ലേ? എനിക്കെങ്ങനെ ക്ഷീണം ബാധിക്കും?' അതോടെ, അദ്ദേഹത്തിന്റെ ശരീരത്തിൽ പെട്ടെന്നൊരു ശക്തിപ്രവാഹം ഉണ്ടായി. മനസ്സ് ഉജ്ജ്വലമായി. കൈകാലുകൾക്ക് താനേ കരുത്തു കിട്ടി. അദ്ദേഹം എഴുന്നേററു; ഇനി തളർച്ച്സ്സു കീഴടങ്ങുകയില്ല എന്നു തീർച്ചപ്പെടുത്തി യാത്ര തുടർന്നു. പരിവ്രാജകജീവിതകാലത്ത് ഇമ്മാതിരി അവസരങ്ങൾ പലപ്പോഴും ഉണ്ടായിട്ടുണ്ട്. പക്ഷേ ഓരോ തവണയും അദ്ദഹം തന്റെ പരംഭാവത്തെ അവലംബിച്ചു; ശരീരത്തിനു കരുത്തു തിരിച്ചുകിട്ടുകയും ചെയ്തിരുന്നു. കാലിഫോർണിയയിൽ ചെയ്ത ഒരു പ്രസംഗത്തിൽ സ്വാമി ഈവിധം പറയുന്നു:

''പലവുരു ഞാൻ മരണത്തിന്റെ വായിൽ പെട്ടിട്ടുണ്ട്. പട്ടിണി കിടന്നു്, നടന്നു കുഴഞ്ഞുവലഞ്ഞു്; പലനാൾ വെറും പട്ടിണി; ഒരടി മുമ്പോട്ടുവെയ്ക്കാൻ നിവൃത്തിയുണ്ടായിരിക്കയില്ല. വല്ലമരത്തിന്റെ മൂട്ടിലും ചെന്നു ഞാൻ ചെരിയും; പ്രാണൻ വാൎന്നു ചോൎന്നുപോകും പോലെ തോന്നും. മിണ്ടാൻ മേല, ആലോചിക്കാനും കൂടി വയ്യാത്ത നില. പക്ഷേ ഒടുവിൽ മനസ്സ് ഈ ചിന്തയിൽ ചെന്നെത്തും: 'മരണഭയമില്ലെനിക്കു്; ഞാനൊരിക്കലും ജനിച്ചിട്ടില്ല, മരിച്ചിട്ടുമില്ല. എനിക്കു വിശപ്പില്ല, ദാഹമില്ല. തദേവാഹമസ്മി, തദേവാഹമസ്മി! സമസ്തബ്രഹ്മാണ്ഡത്തിനും എന്നെ ഞെരിക്കാനാവില്ല; പ്രപഞ്ചം എന്റെ കിങ്കരൻ അല്ലയോ സർവ്വേശ്വരേശ്വര, ദേവാദിദേവ, നിന്റെ സ്വസ്വരൂപം സ്മരിക്കുക, നിന്റെ നഷ്ടപ്പെട്ട സ്വരാജ്യം വീണ്ടെടുക്കുക. എഴുന്നേല്ക്കുക, മുന്നേറുക, നില്ക്കാതെ.' പുതുജീവൻ ലഭിച്ച് ഞാനുടൻ എഴുന്നേല്ക്കും. ഞാനിപ്പോളിതാ ഇവിടെ ഉയിരോടെ. ഇതുമാതിരി, ഇരുൾ വരുമ്പോൾ സത്യത്തെ അവലംബിക്കുക; എതിരായുള്ളതൊക്കെ മറഞ്ഞേ തീരൂ. എന്തെന്നാൽ, എത്രയായാലും ഇതൊരു കിനാവു മാത്രമാണല്ലോ. ദുർഘടങ്ങൾ പർവ്വതസമാനം അലംഘ്യങ്ങളെന്നു തോന്നിയാലും, സകലതും അതിഘോരമെന്നും തീവ്രതമമെന്നും തോന്നിയാലും, അവയൊക്കെ വെറും മായ! അഭീഃ! അവയൊക്കെ പമ്പകടന്നു. തകൎക്കിൻ അതിനെ- അതോടി മറയുന്നു; ചവിട്ടിയരയ്ക്കിനതിനെ - അതിന്റെ പ്രാണൻ പോകും.''

വേറൊരവസരത്തിൽ കാൽനടയായി കച്ചിൽക്കൂടി സഞ്ചരിക്കുമ്പോൾ സ്വാമി ഒരു മരുപ്രദേശത്തുകൂടി കടന്നുപോവുകയായിരുന്നു. പൊരിയുന്ന വെയിൽ. ദാഹംകൊണ്ടു തൊണ്ട വരണ്ടു. അടുത്തെങ്ങും ഒരു വീടോ കുടിലോ കാണാനുമില്ല. നട തുടൎന്നു.

കുറെക്കഴിഞ്ഞപ്പോൾ അങ്ങകലെ അതാ കാണായി ഒരു ഗ്രാമവും നല്ല പൊയ്കകളും, വല്ലതും കഴിക്കാനും കുടിക്കാനും കിട്ടുമല്ലോ, എവിടെയെങ്കിലും തങ്ങി തളച്ച് തീക്കാമല്ലോ, എന്നോർത്ത് അദ്ദേഹത്തിന് ആശ്വാസമായി. വേഗം അവിടെയെത്താം എന്നാശിച്ച് നടപ്പിനു വേഗംകൂട്ടി. ഏറെനേരം നടന്നിട്ടും മുൻപു കണ്ട ഗ്രാമം പണ്ടേപ്പോലെ അങ്ങകലെ! ഒടുവിൽ നിരാശനായി തളർന്നു മണലിൽ ഇരുന്നു, ചുററും നോക്കി. എവിടെ ഗ്രാമം? അതെവിടെപ്പോയി? അപ്പോൾ മനസ്സിലായി – അതൊരു മരീചികയായിരുന്നു! അദ്ദേഹം നിനച്ചു: 'ഇതുമാതിരിയാണ് ജീവിതം! മായയുടെ ചതി ഇമ്മാതിരിയാണ്!' അദ്ദേഹം എഴുന്നേററു യാത്ര തുടന്നു. കാനൽ ജലം പിന്നെയും കണ്ണിൽ പെട്ടെങ്കിലും, പിന്നെ അദ്ദേഹത്തിന് അമളി പററിയില്ല, അതിന്റെ സ്വരൂപം അറിഞ്ഞുകഴിഞ്ഞതുകൊണ്ട്. പാശ്ചാത്യദേശത്തു മായയെക്കുറിച്ച് നടത്തിയ പ്രസംഗപരമ്പരയിൽ, തന്റെ ഈ അനുഭൂതിയെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം മായയെ മരുമരീചികയോടു സാദൃശ്യപ്പെടുത്തി.

ആത്മഗതമെന്നോണം ഒരിക്കൽ ഒരു ശിഷ്യന്റെ മുമ്പിൽ വെച്ച് സ്വാമി ഈവിധം പറയുകയുണ്ടായി: 'ഓ, ഞാനനുഭവിച്ചിട്ടുള്ള കഷ്ടപ്പാടുകൾ! ഒരിക്കൽ, മൂന്നുദിവസം യാതൊരാഹാരവുമില്ലാതെ ഞാൻ ബോധംകെട്ടു വഴിയിൽ വീണു. ആ നിലയിൽ എത്ര നേരം കിടന്നു എന്നു ഞാൻ അറിഞ്ഞില്ല. ബോധം വീണപ്പോൾ മഴ പെയ്തു തുണിയൊക്കെ നനഞ്ഞിരിക്കുന്നതു കണ്ടു. മഴയേററതുകൊണ്ട് ക്ഷീണത്തിനല്പം കുറവുകിട്ടി. എഴുന്നേററു നടന്ന് ഒരു പ്രകാരത്തിൽ ഒരു സന്ന്യാസിമഠത്തിലെത്തി: അവിടെ കിട്ടിയ ആഹാരംകൊണ്ട് എന്റെ ജീവൻ രക്ഷപ്പെട്ടു.'

പരിവ്രാജകകാലത്ത് സ്വാമിക്കു പട്ടിണിയും അപകടവും ആപത്തും നേരിടേണ്ടിവന്ന അവസരങ്ങൾ അനവധിയാണ്. കൈവശം ശ്രീരാമകൃഷ്ണന്റെ പ്രതിച്ഛായയും ഒരു ഗീതയും മാത്രമേ പലപ്പോഴും ഉണ്ടായിരിക്കൂ. മദ്ധ്യഭാരതത്തിൽ, ഒരുപക്ഷേ ഖാൺഡ്വാ വിട്ടതിനുശേഷം, ആളുകൾ ആഹാരമോ ആശ്രയമോ കൊടുക്കാൻ കൂട്ടാക്കാതിരുന്നതിനാൽ സ്വാമിക്കു വലിയ വിഷമം നേരിട്ടിരുന്നു. അക്കാലത്താണ് ഒരിക്കൽ അദ്ദേഹം തോട്ടികളുടെ വീട്ടിൽ താമസിക്കാനിടയായതും, സമുദായത്തിലെ ഏററവും താണ പടിയിലുള്ളവരിൽ ഒളിഞ്ഞുകിടക്കുന്ന വിലമതിക്കാനാവാത്ത നന്മകളും മേന്മകളും നേരിൽ കാണാനിടയായതും. ഇതും, ഇമ്മാതിരിയുള്ള മററനുഭവങ്ങളുമാവണം മാതൃഭൂമിയുടെ ശോചനീയസ്ഥിതിയെക്കുറിച്ച് അറിയാൻ അദ്ദേഹത്തിന് അവസരം നല്കിയത്. ദാരിദ്ര്യം, അനാരോഗ്യം, മാലിന്യം, ദുസ്സഹദുഃഖം ഇവയാണ്

അദ്ദേഹം നാലുപാടും കണ്ടതു്. പരദുഃഖം കണ്ടു് അദ്ദേഹത്തിന്റെ ഹൃദയം കാതരമായി. ഇതുമാതിരിയുള്ള അനുഭവങ്ങളാണു് അദ്ദേഹത്തെ സ്വദേശപ്രേമിയും ദീനരുടെയും ദരിദ്രരുടെയും സുഹൃത്തും ആക്കിമാററിയതു്.

ഹിമാലയപ്രദേശങ്ങളിൽ സഞ്ചരിക്കുന്ന കാലത്തു് ഒരിക്കൽ സ്വാമി ടിബററുകാരായ ഒരു കുടുംബക്കാരുടെകൂടെ താമസിക്കാനിടയായി. ബഹുഭർത്തൃത്വം അവരുടെയിടയ്ക്കു് സാധാരണ നടപ്പുള്ള ഒരു സമ്പ്രദായമാണു്. ഈ കുടുംബത്തിൽ ആറു സഹോദരന്മാരുണ്ടു്; അവർക്കെല്ലാവർക്കും കൂടി പൊതുവായി ഒരു ഭാര്യയും. കുടുംബാംഗങ്ങളുമായി അടുത്തു പരിചയപ്പെട്ടു കഴിഞ്ഞപ്പോൾ ബഹുഭർത്തൃത്വത്തെ ശക്തിയായ ഭാഷയിൽ നിന്ദിച്ചുകൊണ്ടു് സ്വാമി ആതിഥേയനുമായി വാദിച്ചു. സ്വാമിയുടെ നേരേ ക്ഷോഭിച്ചുകൊണ്ടു് അയാൾ ചോദിച്ചു: "അങ്ങു്, ഒരു സന്ന്യാസി, മററുള്ളവർ സ്വാർത്ഥികളാകണമെന്നു് ഉപദേശിക്കുന്നതെങ്ങനെ? 'ഈ വസ്തു എനിക്കു മാത്രമേ പാടുള്ളു; വേറാർക്കും കൊടുക്കാതെ എനിക്കുതന്നെ അനുഭവിക്കണം' എന്ന മനോഭാവം തെററല്ലേ? ഓരോരുത്തനും ഓരോ ഭാര്യയെവീതം വെച്ചുകൊണ്ടിരിക്കാൻമാത്രം നമ്മളെന്തിനു് അത്ര യ്ക്കു് സ്വാർത്ഥികളാകണം? സഹോദരന്മാർ തങ്ങളുടെ സർവ്വവും ഭാര്യയെപ്പോലും സമമായി അനുഭവിക്കണം." മറുപടി പ്രാകൃതമെന്നു തോന്നിയാലും സരളമാനസരായ പാർവ്വതീയജനങ്ങളിൽ നിന്നും അമ്മാതിരിയൊരു ഉത്തരം കേട്ടു് സ്വാമിക്കു വലിയ ആശ്ചര്യമായി. എന്തിനെക്കുറിച്ചും അനുകൂലമായും പ്രതികൂലമായും യുക്തികൾ കൊണ്ടുവരാൻ കഴിയുമല്ലൊ എന്നു് സ്വാമി ആലോചിച്ചു. ആസേതുഹിമാചലം നടത്തിയ തന്റെ സഞ്ചാർവേളയിൽ കണ്ടുമുട്ടിയ വിവിധങ്ങളും വിരുദ്ധങ്ങളുമായ ആചാരമര്യാദകളെക്കുറിച്ചു് ഗാഢമായി ആലോചിക്കാൻ സ്വാമിക്കു പ്രേരണ നൽകിയതു് ഇത്തരം സംഭവങ്ങളാണു്. പുതിയതായി കണ്ടെത്തുന്ന ഏതു് അനുഭവത്തേയും പരിതഃസ്ഥിതിയേയും ആചാരസമ്പ്രദായത്തേയും അനുകൂലവും പ്രതികൂലവുമായ യുക്തികൾകൊണ്ടു് ശരിക്കു് തൂക്കിനോക്കാൻ തദ്വാരാ അദ്ദേഹത്തിനു സാധിച്ചു. ഓരോ ജനതയുടെയും വർഗ്ഗത്തിന്റെയും സാമുദായികാചാരങ്ങളെയും സന്മാർഗ്ഗബോധത്തെയും അവയുടെ അനുയായികളുടെ ദൃഷ്ടിയിൽക്കൂടി നോക്കി മനസ്സിലാക്കാൻ അദ്ദേഹം ശ്രമിച്ചിരുന്നു.

സ്വാമിജിയുടെ ഈ പരിവ്രജനപർവ്വം അവസാനിക്കും മുമ്പു്, വരാഹനഗരത്തിൽനിന്നും പുറപ്പെട്ടതിനുശേഷം അദ്ദേഹത്തിന്റെ ചിന്താഗതിയിലും വ്യക്തിത്വത്തിലും സംഭവിച്ച മാററങ്ങളെ

കുറിച്ചു കുറച്ചൊന്നു ചിന്തിക്കുന്നതു് സംഗതമായിരിക്കുമല്ലൊ. ഇതിനുമുമ്പു് അദ്ദേഹം ബാഹ്യലോകം അധികമൊന്നും കണ്ടിരുന്നില്ല. നേരിട്ടു കാര്യങ്ങൾ നിരീക്ഷിക്കാനും ഗ്രഹിക്കാനും സ്വന്തമായി അവയെപ്പററി ചിന്തിക്കാനും ഈ സഞ്ചാരം അവസരമുണ്ടാക്കിക്കൊടുത്തു. ദക്ഷിണേശ്വരത്തുവെച്ചു് ഉൾക്കൊണ്ട സമന്വയാദർശങ്ങൾ സഞ്ചാരവേളയിൽ സ്വജീവിതത്തിൽ നടപ്പിൽ വരുത്തി. സ്വാമിയുടെ സതീർത്ഥ്യരിൽ ഒരാൾ ഈവിധം പറഞ്ഞിട്ടുണ്ടു്: 'അദ്ദേഹം ഇക്കാലത്തു് ഏതു നേരവും പുതിയ അനുഭവങ്ങൾക്കായി തേടിക്കൊണ്ടിരിക്കുകയായിരുന്നു. നിരന്തരം നൂതനാശയങ്ങൾ സംഭരിക്കുകയും അവയെ താരതമ്യപഠനത്തിനു വിധേയമാക്കുകയും ചെയ്തുപോന്നു; ഓരോ സംസ്ഥാനത്തിലെയും മതപരവും സാമുദായികവുമായ ആശയങ്ങൾകൊണ്ടു് തന്റെ മനസ്സു നിറച്ചു. വിവിധ മതസമ്പ്രദായങ്ങളെയും തത്ത്വചിന്തകളെയും പഠിക്കുകയും അവയിൽക്കൂടി തന്റെ നിരീക്ഷണത്തിനു വിധേയമായ ഭാരതത്തിലെ വിവിധജനതകളുടെ മൗലികമഹത്ത്വം ആരാഞ്ഞു കണ്ടുപിടിക്കുകയും ചെയ്തുപോന്നു സ്വാമിജി.' ഭാരതീയചിന്താലോകത്തിലെ ഐക്യം കണ്ടുപിടിക്കുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ അന്വേഷണത്തിലെ ഏററവും മുഖ്യമായ ഭാഗം. വിവിധങ്ങളും വിരുദ്ധങ്ങളുമായ ആചാരങ്ങളുടെയും വിശ്വാസങ്ങളുടെയും അടിത്തറയായി ആദ്ധ്യാത്മികലക്ഷ്യത്തിന്റെ ഐക്യം നിലകൊള്ളുന്നതായി അദ്ദേഹം കണ്ടെത്തി. മഹമ്മദീയലോകവും ഹൈന്ദവലോകവും തമ്മിലുള്ള വ്യത്യാസം കേവലം ബാഹ്യമെന്നും, ഒരു ജനതയെന്ന നിലയിൽ മഹമ്മദീയർ ഹിന്ദുക്കളെപ്പോലെതന്നെ ഉദാരരും സ്നേഹസമ്പന്നരും ആണെന്നും അവരിൽ സംസ്കൃതചിത്തരായവർ ഹൈന്ദവസംസ്കാരത്തിന്റെ മഹത്ത്വം മനസ്സിലാക്കുകയും, സൂഫിസത്തിനു് ഹിന്ദുക്കളുടെ വേദാന്തത്തോടും മററു മതപരവും സാമുദായികവുമായ ആചാരങ്ങളോടും ഉള്ള ഉററ ബന്ധത്തെ കാണുകയും വിലമതിക്കുകയും ചെയ്യുന്നുണ്ടെന്നും സ്വാമിജി കണ്ടുപിടിച്ചു. അതിനാൽ ഹിന്ദുക്കളും മഹമ്മദീയരും ആദ്യം ഭാരതീയർ, പിന്നെ മററെന്തെങ്കിലും, എന്ന നിലയിൽ അദ്ദേഹം അവരെ വീക്ഷിച്ചു; ഈ വീക്ഷണം ഈരണ്ടു മുഖ്യമതാനുയായികൾ തമ്മിലുള്ള വ്യത്യാസത്തെ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽനിന്നു നിമ്മാജ്ജനം ചെയ്തു. ഭാരതീയാദർശങ്ങളുടെ അപ്രമാദിത്വത്തിൽ ഉറച്ച വിശ്വാസത്തോടും ഭാരതീയാന്തരീക്ഷത്തെക്കുറിച്ചു് അത്യുച്ചമായ സമന്വയദൃഷ്ടിയോടുംകൂടിയാണു് സ്വാമിജി മദിരാശിയിൽ എത്തിയതു്. ഇതോടെ അദ്ദേഹത്തിന്റെ പരിവ്രാജകജീവിതം അവസാനിച്ചു എന്നു പറയാം.

## മദിരാശിയിലും ഹൈദ്രാബാദിലും

കന്യാകുമാരിയിലെ ധ്യാനത്തിൽനിന്നും എഴുന്നേററു് സ്വാമി പുറപ്പെട്ടതു് 1892-ാം വർഷത്തിൻെറ അവസാനനാളുകളിലാണു്. കന്യാകുമാരീക്ഷേത്രത്തിൽനിന്നും കാൽനടയായി രാമനാട്ടുവഴി, മദിരാശിക്കു തെക്കു പോണ്ടിച്ചേരിയിൽ ചെന്നുചേൎന്നു. നീണ്ട യാത്ര കൊണ്ടു ക്ഷീണിച്ചിരുന്നതിനാൽ അദ്ദേഹം അവിടെ കുറച്ചു ദിവസം താമസിച്ചു; പല ചെറുപ്പക്കാരുമായി പരിചയപ്പെട്ടു; പലരും അദ്ദേഹത്തെ തങ്ങളുടെ വീട്ടിലേയ്ക്കു ക്ഷണിച്ചു.

പോണ്ടിച്ചേരിയിൽവെച്ചു്, ഹിന്ദുമതത്തെയും അതിൽ വരുത്തേണ്ടുന്ന പരിഷ്ക്കാരങ്ങളേയും സംബന്ധിച്ചു് സ്വാമി യാഥാസ്ഥിതികനും അത്യധികം സങ്കുചിതമനസ്കനുമായ ഒരു പണ്ഡിതനുമായി നീണ്ട ചൂടുപിടിച്ച വാദപ്രതിവാദങ്ങൾ നടത്തി. പഴയമട്ടുകാരനായിരുന്ന പണ്ഡിതൻ പറഞ്ഞതൊക്കെ സ്വാമിയെ ചൊടിപ്പിച്ചു അയാൾക്കു് പാണ്ഡിത്യത്തെക്കാൾ കൂടുതൽ അപമര്യാദയാണുണ്ടായിരുന്നതു്. സ്വാമിയുടെ പുരോഗമനപരമായ ആശയങ്ങളെ അയാൾ ക്രൂരമായി നിന്ദിച്ചു. സമുദ്രയാത്ര ചൎച്ചാവിഷയമായി. സ്വാമിയുമായി വാദത്തിൽ ഉത്തരം മുട്ടുമ്പോൾ അയാൾ കൈയും കലാശവും കാണിച്ചുകൊണ്ടു് സംസ്കൃതത്തിൽ ഉച്ചത്തിൽ 'കദാപി ന. കദാപി ന - ഒരിക്കലും പാടില്ല, ഒരിക്കലും പാടില്ല.' എന്നു് ആക്രോശിച്ചു. ഒടുവിൽ സ്വാമി വിളിച്ചുപറഞ്ഞു: 'എൻെറ സ്നേഹിത, എന്താണു നിങ്ങൾ കരുതുന്നതു്? നമ്മുടെ ധൎമ്മത്തിൻെറ തത്വങ്ങൾ പരീക്ഷിക്കാനുള്ള ചുമതല അഭ്യസ്തവിദ്യനായ ഓരോ ഭാരതീയൻെറയും ചുമലിലുണ്ടു്. അതിനാൽ പണ്ടത്തെ ഇടുങ്ങിയ വൃത്തങ്ങളിൽനിന്നു പുറത്തു കടന്നു്, ഇന്നെങ്ങനെയാണു് ലോകം മുന്നോട്ടു നീങ്ങുന്നതു് എന്നു നാം നോക്കിക്കാണണം. എന്നിട്ടു്, നമ്മുടെ സാമുദായികജീവിതത്തിൻെറ പുരോഗതിയെ തടയുന്നതോ, ദാൎശനികദൃഷ്ടിയെ അലട്ടുന്നതോ ആയ സങ്കുചിതാചാരങ്ങളെന്തെങ്കിലും കാണുന്നപക്ഷം അവയെ വൎജ്ജിച്ചു മുന്നേറാനുള്ള സമയം സമാഗതമായിരിക്കുന്നു.' ജനസാമാന്യത്തിൻെറ സമുദ്ധാരണത്തെക്കുറിച്ചും സ്വാമി പരാമൎശിച്ചു; ശൂദ്രർ ഉണൎന്നെഴുന്നേററു് അവരുടെ അവകാശങ്ങളും അധികാരങ്ങളും ആവശ്യപ്പെടുന്ന കാലം അടുത്തെത്തി എന്നും അദ്ദേഹം പറഞ്ഞു. പൗരോഹിത്യത്തിൻെറ ദുഷ്പ്രഭുത്വത്തെ നിൎമ്മൂലനം ചെയ്തു്, വൎണ്ണധൎമ്മങ്ങളുടെയും ഉത്കൃഷ്ടമത

തത്ത്വങ്ങളുടെയും വിപരീതവ്യാഖ്യാനാനുഷ്ഠാനങ്ങൾകൊണ്ടു വന്നു ചേർന്ന ദേശീയാനൈക്യത്തിൻെറ ദോഷങ്ങളെ ദൂരീകരിച്ച്, മൂകരും മട്ടിതരുമായ ജനലക്ഷങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിപ്പിച്ച് മാനവസമത്വത്തിൻെറയും സൗഭ്രാത്രത്തിൻെറയും സന്ദേശം പ്രചരിപ്പിക്കാനുള്ള ചുമതല അഭ്യസ്തവിദ്യനായ ഭാരതീയൻേറതാണെന്ന് സ്വാമിജി സുശക്തമായി പ്രസ്താവിച്ചു.

നിയതിയുടെ ഗതി ദുർഗ്രഹമായ മാർഗ്ഗങ്ങളിൽക്കൂടിയാണ്. കൈയിൽ ഒരു കമണ്ഡലുവുമായി നടന്നുപോകുന്ന സ്വാമിയെ ശ്രീ മന്മഥനാഥഭട്ടാചാര്യൻ കണ്ടുമുട്ടി. സ്വാമി മദിരാശിക്കു പോവുകയാണ് എന്നു മനസ്സിലാക്കിയ ഭട്ടാചാര്യൻ, അദ്ദേഹം തൻെറകൂടെ പോരണമെന്നും മദിരാശിയിൽ തൻെറ അതിഥിയായി താമസിക്കണമെന്നും നിർബ്ബന്ധിച്ചു. അതനുസരിച്ചു സ്വാമി അദ്ദേഹത്തോടൊപ്പം യാത്രചെയ്തു. അവിടെ, മദിരാശിയിൽ, പത്തു പതിനഞ്ച് ഒന്നാംതരം ചെറുപ്പക്കാർ സ്വാമിയെ കാത്തിരിപ്പുണ്ടായിരുന്നു; അവർ യഥാകാലം അദ്ദേഹത്തിൻെറ ശിഷ്യന്മാരായിത്തീൎന്നു. മദിരാശിയിൽ എത്തിയ നാൾമുതൽ നിരവധി സന്ദർശകർ അദ്ദേഹത്തെ വലയം ചെയ്തു.

സ്വാമിയുടെ അജ്ഞാതവാസം ഇതോടെ അവസാനിച്ചു. അദ്ദേഹം പ്രശസ്തിയിലേയ്ക്കു പ്രവേശിച്ചു. മദിരാശിയിലാണ് അനേകം യുവാക്കന്മാർ അദ്ദേഹത്തിൻെറ ഉററ അനുചരരും ഭക്തന്മാരുമായി ചുററും കൂടിയതു്. അമേരിക്കയ്ക്കു പോകാൻവേണ്ട പണം സ്വാമിക്കു ലഭിച്ചതു് ഇവിടെനിന്നാണ്. അദ്ദേഹത്തിൻെറ ഗുരുനാഥൻെറ സന്ദേശത്തിന് ഉത്സാഹപൂർവ്വമായ സ്വാഗതം ലഭിച്ചതും ഇവിടെ മദിരാശിയിലാണ്. സംഘടനാരൂപത്തിലും പ്രചാരണരൂപത്തിലും സ്വാമിജിയുടെ ഭാരതീയപ്രവൎത്തനങ്ങളുടെ പ്രാരംഭവും മദിരാശിയിലാകുന്നു. സ്വാമിജി പാശ്ചാത്യനാടുകളിൽനിന്നു മടങ്ങിവരുംമുമ്പേതന്നെ അദ്ദേഹത്തിൻെറ സന്ദേശത്തിന് വിപുലമായ പ്രചാരണം നല്കിയതും മദിരാശിയിലെ ഈ അനുയായികളാണ്. ആകാംക്ഷയോടെ തന്നെ കാണാനെത്തിയ ജിജ്ഞാസുക്കളുമായി സ്വാമി, മതം, മനശ്ശാസ്ത്രം, ഭൗതികശാസ്ത്രങ്ങൾ, സാഹിത്യം, ചരിത്രം എന്നിങ്ങനെ നാനാവിഷയങ്ങൾ ചൎച്ചചെയ്തു. ഒരു ദിവസം സ്വാമി ഉച്ചഭാവത്തിൽ വിഹരിക്കുമ്പോൾ, ചിന്തയെല്ലാം സൂക്ഷ്മവും മഹിതവുമായി മാറിയപ്പോൾ, ആരോ ചോദിച്ചു: 'സ്വാമിജി, ഈവക വേദാന്താശയങ്ങളൊക്കെ ഉണ്ടായിട്ടും എന്തുകൊണ്ടാണ് ഹിന്ദുക്കൾ വിഗ്രഹാരാധകന്മാരായിരിക്കുന്നതു് ?' തിളങ്ങുന്ന കൺകളോടെ പ്രാശ്നികൻെറ നേരേ തിരിഞ്ഞു സ്വാമി പറഞ്ഞു: 'ഹിമാലയപൎവ്വതം നമുക്കുണ്ടായതു

കൊണ്ടു്!' വിവിധവും വിചിത്രവും ചേതോഹരവും ചിന്തോദ്ദീപകവും ഈശ്വരോദ്ബോധകവും ആയ പ്രകൃതി നമ്മുടെ കൺമുമ്പിൽ ഉള്ളപ്പോൾ അവളുടെ കഴല്ക്കു കുമ്പിട്ടു വന്ദിക്കാതെ മനുഷ്യനു ഗത്യന്തരമില്ല. എന്നാണതുകൊണ്ടു് അദ്ദേഹം അർത്ഥമാക്കിയതു്.

സ്വാമിജിയുടെ വ്യക്തിപ്രഭാവം സകലതിനുമുപരി ഉയർന്നു നിന്നു. അദ്ദേഹത്തിൻെറ മാദകമായ മോഹനഗാനവും സ്വരമാധുര്യവും, ആത്മനിഷ്ഠ, ഉജ്ജ്വലമേധ, പ്രത്യുത്പന്നമതിത്വം, ഫലിതം, പ്രമാണോദ്ധാരണം, വാഗ്മിത ഇവ ശ്രോതാക്കളെ മന്ത്രമുഗ്ദ്ധരാക്കിച്ചെയ്തു. ശ്രീ ഭട്ടാചാര്യൻെറ ഗൃഹത്തിൽ സന്ദർശകരുടെ എണ്ണം നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടുവന്നു. ചിലപ്പോൾ വിനയത്തിൻെറ മൂർത്തി; ചിലപ്പോൾ സ്വപ്രത്യയസ്ഥൈര്യത്തിൻെറ ഉഗ്രവിഗ്രഹം. തന്നെ അവമാനിച്ച ഒരു പണ്ഡിതനോടു് താൻ വെറും ഒരു മൂർഖനെന്നു പറഞ്ഞു മാപ്പിരക്കുന്നതു കേൾക്കാം ചില അവസരങ്ങളിൽ; മററവസരങ്ങളിൽ കാണാം തൻെറ ചിന്താപ്രവാഹത്തിൽനിന്നും ഒഴിഞ്ഞുമാറാൻ ഇടംകൊടുക്കാതെ ശ്രോതാക്കളുടെ മേൽ കൊടുങ്കാററുപോലെ ആഞ്ഞടിക്കുന്നതു്! പക്ഷേ ഇതൊന്നും കരുതിക്കൂട്ടിയോ പ്രകടനത്തിനുവേണ്ടിയോ ഒന്നുമായിരുന്നില്ല; ഒക്കെ സഹജം, ലളിതം. ആരോടും അദ്ദേഹം പരുഷവാക്കുകൾ പ്രയോഗിച്ചിരുന്നില്ല, പക്ഷേ വേണ്ടിവരുമ്പോൾ വിമർശിക്കാതെ വിടാറുമില്ല. സമയമില്ലാത്തതിനാൽ സന്ധ്യാവന്ദനം വേണ്ടെന്നു വെയ്ക്കുന്നതു കൊണ്ടു ദോഷം വല്ലതുമുണ്ടോ എന്നു് ഒരു പണ്ഡിതൻ ചോദിച്ചു. 'എന്തു്?' ക്രൗര്യം നിറഞ്ഞ സ്വരത്തിൽ സ്വാമി പറഞ്ഞു: 'പണ്ടത്തെ ആ അതികായന്മാർക്കു്, ആ പൗരാണിക മഹർഷിമാർക്കു്, നടക്കാൻ നേരമില്ലാഞ്ഞു് ഓടിനടന്നിരുന്ന അവർക്കു് – അവരെക്കുറിച്ചു് ഒരു നിമിഷം നിനച്ചാൽ നിങ്ങൾ വെറും ഈയാംപാററയായി മററും – അങ്ങനെയുള്ള അവർക്കു്, ഹേ മഹാശയ, സമയമുണ്ടായിരുന്നു, നിങ്ങൾക്കില്ലതാനും!' അതേ സദസ്സിൽ, ഒരിന്ത്യൻധ്വര, വൈദികമഹർഷിമാരുടെ 'അർത്ഥമില്ലാത്ത ഉപദേശങ്ങളെ'ക്കുറിച്ചു് നിന്ദിച്ചു സംസാരിച്ചപ്പോൾ, വജ്രപാതംപോലെ സ്വാമി അയാളുടെ നേരെ അലറി: 'നിങ്ങളുടെ സമ്മാന്യരായ പൂർവ്വികന്മാരെ ഇമ്മാതിരി നിന്ദിക്കാൻ നിങ്ങൾക്കു് എങ്ങനെ ധൈര്യം വന്നു? അല്പം പഠിപ്പുകൊണ്ടു നിങ്ങളുടെ തല തെറിച്ചുപോയി. ഋഷികളുടെ ദർശനം നിങ്ങൾ പരീക്ഷിച്ചു നോക്കിയിട്ടുണ്ടോ? വേദം വായിച്ചു നോക്കുകയെങ്കിലും ചെയ്തിട്ടുണ്ടോ? ഋഷികളിതാ നിങ്ങളെ വെല്ലുവിളിക്കുന്നു! അവരെ എതിർക്കാൻ നിങ്ങൾക്കു തൻേറടമുണ്ടെങ്കിൽ, ആ വെല്ലുവിളി സ്വീകരിക്കുക.'

സന്ദശ്കന്മാരുടെ നിരഗ്ഗളമായ പ്രവാഹംനിമിത്തം സംഭവിക്കുന്ന മനഃക്ലേശം നീങ്ങാൻ സ്വാമി സായംകാലത്തിൽ കടൽത്തീരത്തു നടക്കാൻ പോകാറുണ്ടു്. ഒട്ടിയ വയറുമായി മുക്കുവക്കുട്ടികരം അവരുടെ അമ്മമാരോടൊരുമിച്ചു് അരയോളം വെള്ളത്തിലിറങ്ങിനിന്നു പണിയെടുക്കുന്നതു കണ്ടു് നെഞ്ചുരുകി, കണ്ണീർ വാർത്തുകൊണ്ടു് സ്വാമി നിലവിളിച്ചു: 'ഭഗവാനെ, എന്തിനാണവിടുന്നീ ഏഴകളെ സൃഷ്ടിക്കുന്നതു് ? ഈ കാഴ്ച എനിക്കു സഹിക്കാനാവുന്നില്ല. പ്രഭോ, എത്രനാരം, എത്രനാളിങ്ങനെ?' അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നവരും വികാരവിവശരായി.

ഒരുദിവസം വൈകുന്നേരം സ്വാമിയുടെ ബഹുമാനാത്ഥം ഒരു സദസ്സു സമ്മേളിച്ചു. മദിരാശിയിലെ വിദ്വന്മണികളെല്ലാം അവിടെ സന്നിഹിതരായിരുന്നു. താനൊരു അദ്വൈതിയാണെന്നു് സ്വാമി സധൈര്യം, ഒരു വെല്ലുവിളിയെന്നപോലെ പ്രസ്താവിച്ചു. പണ്ഡിതന്മാരിൽ ചിലർ ചോദിച്ചു: 'അങ്ങു പറയുന്നു, അങ്ങു് ഈശ്വരനിൽനിന്നും അഭിന്നനാണെന്നു്. അപ്പോരം അങ്ങയുടെ ഉത്തരവാദിത്വമെല്ലാം പോയല്ലോ. അങ്ങു തെററു ചെയ്യുമ്പോഴും വഴി തെററിപ്പോകുമ്പോഴും നിയന്ത്രിക്കാൻ പിന്നെയെന്തുണ്ടു് ?' അവരെ നിരസ്തവീര്യരാക്കിക്കൊണ്ടു് സ്വാമി മറുപടി നല്കി: ''ഈശ്വരനും ഞാനും ഒന്നാണു്, എന്നു യഥാത്ഥമായി ഞാൻ വിശ്വസിക്കുന്നെങ്കിൽ തിന്മയെ ഞാൻ വജ്ജിക്കും, ഒരു നിയന്ത്രണവും ആവശ്യമില്ല.''

രാമനാട്ടുരാജാവിൻെറ കൊട്ടാരത്തിൽവെച്ചു് ഇമ്മാതിരിയൊരു സംഭാഷണവേളയിൽ, അജ്ഞാതമായ ബ്രഹ്മത്തെ ദശിക്കാൻ മനുഷ്യനു സാധിക്കും എന്ന സ്വാമിയുടെ പ്രസ്താവനയെ ആരോ പരിഹസിച്ചു. അതു കേട്ടു പൊടിച്ചുകൊണ്ടു സ്വാമി ഉടൻ പറഞ്ഞു: 'അജ്ഞാതത്തെ ഞാൻ കണ്ടിട്ടുണ്ടു്!'

മദിരാശിയിൽ തിരുപ്പളിക്കെനിയിലെ സാഹിത്യസമാജത്തിൽ സ്വാമി അനേകം ചച്ചകരം നടത്തി. അതിൽക്കൂടിയാണു് അദ്ദേഹത്തിൻെറ പൊതുജനങ്ങളുമായുള്ള സമ്പക്കം ആരംഭിച്ചതു്. സമാജത്തിലെ യുവാക്കന്മാരായ അംഗങ്ങരം പലരും മദിരാശിയിലെ സമുദായപരിഷ്ക്കരണസംഘത്തിലെ പ്രവത്തകരായിരുന്നു. അവർ തെററായ വീക്ഷണകോണത്തിൽ – സകലതിനെയും നിന്ദിക്കുന്ന മാഗ്ഗത്തിൽ – കൂടിയാണു് പ്രവത്തിക്കുന്നതു് എന്നു് സ്വാമി കണ്ടു. വൈദേശികാദശങ്ങളെ വിമശനവിധേയമാക്കണമെന്നും മതത്തെ നിരാകരിക്കുന്ന വൈദേശികസംസ്കാരം വജ്ജിക്കണമെന്നും സ്വാമി തൻെറ സംഭാഷണങ്ങളിൽ അടിക്കടി അവരെ ഉദ്ബോധിപ്പിച്ചുകൊണ്ടിരുന്നു. തങ്ങളുടെ പൂവ്വപൈതൃകത്തിൽ മഹനീ

യവും ഉജ്ജ്വലവും ആയവയുടെയെല്ലാം തുണ തേടണമെന്നും അങ്ങനെ ചെയ്യാത്തപക്ഷം, ദേശീയസൗധത്തിന്റെ അടിത്തറ തന്നെ തകൎന്നുപോകുമെന്നും അദ്ദേഹം അവരോടു പറഞ്ഞു. പരിഷ്കാരത്തിന്റെ എതിരാളിയല്ല താൻ; പ്രത്യുത, പരിഷ്കാരം നടപ്പിലാക്കാൻ തനിക്കു് അതിരററ ആഗ്രഹമുണ്ടു്; പക്ഷേ അവ ഉള്ളിൽ നിന്നുതന്നെ പുറപ്പെടണം, അല്ലാതെ പുറത്തുനിന്നല്ല – അവ നിൎമ്മാണപരമാവണം, വിനാശകമാവരുതു്, എന്നും അദ്ദേഹം അവരെ ഓൎമ്മിപ്പിച്ചു.

മദ്രാസ് ക്രിസ്ത്യൻകോളേജിലെ അസിസ്റ്റൻറ് സയൻസ് പ്രൊഫസ്സർ ശ്രീ ശിങ്ഗാരവേലുമുതലിയാർ ഒരു ദിവസം സ്വാമിയെ സമീപിച്ചു. ശ്രീ മുതലിയാർ ഒരു നിരീശ്വരവാദിയായിരുന്നു. കൃസ്തുമതംകൊണ്ടുള്ള പ്രായോഗികപ്രയോജനങ്ങളെ അദ്ദേഹം വാഴ്ത്തി, ഹിന്ദുമതത്തെ എതിൎത്തു. അദ്ദേഹം വന്നതു വാദിക്കാനാണു്; പക്ഷേ, വാദത്തിന്റെ അവസാനം അദ്ദേഹം സ്വാമിയുടെ ചിന്താഗതിയുമായി യോജിച്ചു; എന്നു മാത്രമല്ല, അദ്ദേഹത്തിന്റെ ഒരു പ്രിയശിഷ്യനമായിത്തീൎന്നു. സ്വാമി വളരെ വാത്സല്യത്തോടെ 'കിഡി' എന്നാണു് അദ്ദേഹത്തെ വിളിച്ചിരുന്നതു്. കിഡിയെക്കുറിച്ചു് നേരമ്പോക്കായി സ്വാമി പിന്നൊരിക്കൽ പറഞ്ഞു: ''സീസർ പറഞ്ഞു: 'ഞാൻ വന്നു, ഞാൻ കണ്ടു, ഞാൻ കീഴടക്കി.' പക്ഷെ കിഡി വന്നു, കിഡി കണ്ടു, കിഡി കീഴടക്കപ്പെട്ടു !'' കുറച്ചുകാലം കഴിഞ്ഞു കിഡി തന്റെ ജീവിതം സ്വാമിയുടെ സന്ദേശപ്രചാരണത്തിനു സമൎപ്പിച്ചു. സ്വാമിയുടെ നിൎദ്ദേശമനുസരിച്ചു് 'പ്രബുദ്ധഭാരതം' എന്ന മാസിക മദ്രാസിൽ ആരംഭിച്ചപ്പോൾ കിഡി അതിന്റെ മാനേജരായി. പില്ക്കാലത്തു് അദ്ദേഹം ലോകം ഉപേക്ഷിച്ചു് തപോമയമായ ഒരു ജീവിതം നയിക്കുകയും, ഒടുവിൽ താപസോചിതമായ രീതിയിൽ ദേഹം വെടിയുകയും ചെയ്തു.

ഏതാനും സഹപാഠികളുമൊത്തു് ഒരു നേരമ്പോക്കിനായി താൻ ശ്രീ ഭട്ടാചാൎയ്യന്റെ വീട്ടിൽ പോയി എന്നു പറയുന്നു ശ്രീ വി. സുബ്രഹ്മണ്യയ്യർ. ആണ്ടു ധ്യാനത്തിലെന്നപോലെ മയങ്ങിയ മട്ടിൽ ഹുക്കയും വലിച്ചുകൊണ്ടിരിക്കുന്നതായിട്ടാണു് അവർ സ്വാമിയെ കണ്ടതു്. കൂട്ടുകാരിൽ ധൈര്യം കൂടുതലുള്ള ഒരാൾ മുമ്പോട്ടു ചെന്നു ചോദിച്ചു: 'സർ, ഈശ്വരൻ എന്നു വെച്ചാലെന്താണു് ?' ചോദ്യം കേട്ടതേയില്ല എന്ന മട്ടിൽ സ്വാമി പുകവലി തുടൎന്നു. എന്നിട്ടദ്ദേഹം കണ്ണു തുറന്നു്, മറുപടിയെന്നപോലെ ചോദിച്ചു: 'ആട്ടെ, ചങ്ങാതി, ഊൎജ്ജം എന്നാലെന്താണു് ?' പ്രാശ്നികനോ സ്നേഹിതന്മാൎക്കോ ശരിയായ സമാധാനമൊന്നും പറയാൻ

കഴിയുന്നില്ലെന്നു കണ്ടപ്പോൾ സ്വാമി ഉണർന്നുകൊണ്ടു ചോദിച്ചു: 'എന്താണിതു് ? നിങ്ങളുടെ ജീവിതത്തിൽ എന്നും ഉപയോഗിച്ചു വരുന്ന ലളിതമായ 'ഊജ്ജ'മെന്ന പദം നിർവ്വചിക്കാൻ നിങ്ങളെ ക്കൊണ്ടാവുന്നില്ല; എന്നിട്ടും, ഈശ്വരനെ നിർവ്വചിക്കാൻ നിങ്ങ ളെന്നോടാവശ്യപ്പെടുന്നു!' അവർ വേറെ ചോദ്യങ്ങൾ കൊണ്ടു വന്നു; പക്ഷെ, സ്വാമിയുടെ സമാധാനം അവയെ ഒക്കെ തവിടു പൊടിയാക്കി. കുറച്ചു കഴിഞ്ഞു കൂട്ടുകാർ പോയി; പക്ഷെ ശ്രീ അയ്യർ പോയില്ല. അദ്ദേഹത്തിനു സ്വാമിയോടു വലിയ ആകർഷ ണം തോന്നി. സ്വാമിയുടെയും ശിഷ്യന്മാരുടെയും ഒരുമിച്ചു് ശ്രീ അയ്യരും നടക്കാൻ കടൽപ്പുറത്തേയ്ക്കു പോയി. അവിടെവെച്ചു് സ്വാമി അയ്യരോടു് ഗുസ്തി പിടിക്കാനറിയാമോ എന്നു ചോദിച്ചു. അറിയാം എന്ന ഉത്തരം കേട്ടു തമാശയായി സ്വാമി പറഞ്ഞു: 'വരൂ, നമുക്കൊന്നു ഗുസ്തി പിടിക്കാം.' സ്വാമിയുടെ ഗുസ്തിസാമ ർത്ഥ്യവും പേശീദാർഢ്യവും കണ്ടു് അയ്യർ അദ്ദേഹത്തിനു് 'പയൽ വാൻ സ്വാമി' എന്നു പേരിട്ടു.

ഒരു ദിവസം ശ്രീ ഭട്ടാചാര്യന്റെ വീട്ടിലെ പാചകൻ സ്വാമിയുടെ പുകക്കുഴലിലേയ്ക്കു് ഉററുനോക്കിക്കൊണ്ടിരുന്നു. മൈസൂർ മഹാരാജാവിന്റെ സമ്മാനമായിരുന്നു ആ കുഴൽ. പാച കന്റെ നോട്ടം കണ്ടു്, 'എന്താ, ഇതുവേണമെന്നുണ്ടോ ?' എന്നു സ്വാമി അയാളോടു ചോദിച്ചു. ആവത്തിച്ചു ചോദിച്ചിട്ടും, 'വേണം' എന്നു പറയാൻ തന്റേടമില്ലാതെ പരുങ്ങുന്നതു കണ്ടപ്പോൾ സ്വാമി ഉടനടി കുഴൽ അയാൾക്കു കൊടുത്തു. സ്വാമി കാര്യമായിട്ടാണു ചോദിച്ചതു് എന്നു പാചകനു വിശ്വസിക്കാൻ കഴിഞ്ഞില്ല. പക്ഷെ അതു കൈയിൽ കിട്ടിയപ്പോൾ അയാളുടെ ആനന്ദത്തിനു് അതിരു ണ്ടായിരുന്നില്ല. ഇതിനെപ്പററി കേട്ടവരൊക്കെ സ്വാമിയുടെ ത്യാഗത്തിൽ ആശ്ചര്യം പൂണ്ടു; സ്വാമിക്കു പ്രിയപ്പെട്ട ഒരു സാധന മായിരുന്നു അതു്.

തന്റെ കൈവശമുള്ള വസ്തുക്കളിൽ എന്തിലെങ്കിലും അന്യ ക്കു കൗതുകം തോന്നിയാൽ അതുടനെ അയാൾക്കു കൊടുക്കുക എന്നതു് സ്വാമിയുടെ ഒരു പതിവായിരുന്നു. പരിവ്രാജകകാലത്തു് പല തീത്ഥങ്ങളിലും തന്റെ സന്തതസഹചാരിയായിരുന്ന ഒരു വടി കണ്ട പ്പോൾ, അമേരിക്കയിൽവെച്ചു് ഒരു ചെറുപ്പക്കാരനു് അതിലൊരു മോഹം തോന്നി. തീത്ഥയാത്രകളുടെ ഒരു സ്മാരകമായി അതിനെ വിലമതിച്ചു് കൂടെ അമേരിക്കയ്ക്കു കൊണ്ടുപോയിരുന്നതാണു്. പക്ഷെ ചെറുപ്പക്കാരനതിൽ താല്പര്യമുണ്ടെന്നു കണ്ട നിമിഷം അദ്ദേഹം അതയാൾക്കു കൊടുത്തുകൊണ്ടു പറഞ്ഞു, 'നിങ്ങളാശിക്കുന്നതു നിങ്ങ ളുടേതാണു് ആ നിമിഷത്തിൽ !'

ആയിടയ്ക്കു് ഒരസാധാരണ അനുഭവം ഉണ്ടായി. കുറച്ചു ദിവസങ്ങളായി ചില പ്രേതങ്ങൾ സ്വാമിയുടെ മനസ്സിനെ അലട്ടിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ മനസ്സു് അസ്വസ്ഥമാക്കാൻ അവർ പല കാര്യങ്ങളും വന്നു് അറിയിച്ചു; അന്വേഷണത്തിൽ അവയൊക്കെ അസത്യമാണെന്നു മനസ്സിലായി. കുറച്ചു ദിവസം ഇങ്ങനെ കഴിഞ്ഞപ്പോൾ സ്വാമി അവരെ ശകാരിച്ചു. അപ്പോളവർ തങ്ങളുടെ ദയനീയസ്ഥിതിയെക്കുറിച്ചു് അദ്ദേഹത്തോടു പറഞ്ഞു. അതിനെക്കുറിച്ചു് ആലോചിച്ചു് അദ്ദേഹം സമുദ്രതീരത്തു ചെന്നു് അവക്കു് ശാന്തി കിട്ടാൻ മനമുററു പ്രാൎത്ഥിച്ചുകൊണ്ടു് മണൽകൊണ്ടു പിണ്ഡമുണ്ടാക്കി സമൎപ്പിച്ചു. സദ്ഗതിയടഞ്ഞ അവർ പിന്നെ സ്വാമിയെ ഉപദ്രവിക്കുകയുണ്ടായില്ല.

മദ്രാസിൽ അനേകംപേർ സ്വാമിയുടെ അനുയായികളായിത്തീൎന്നു. നാനാദിക്കുകളിൽനിന്നും ആളുകൾ അദ്ദേഹത്തെ കാണാനും കേൾക്കാനുമായി തിക്കിത്തിരക്കി വന്നു. ആത്മതേജസ്സും ബലവും പവിത്രതയും മേൽക്കുമേൽ തെളിഞ്ഞുവിളങ്ങി. സ്വാമിയുടെ ആശയങ്ങൾ ആളുകളുടെ മസ്തിഷ്കത്തെയെന്നപോലെ അദ്ദേഹത്തിന്റെ മധുരസ്വഭാവം ആളുകളുടെ ഹൃദയത്തെയും വശീകരിച്ചു. അക്കാലത്തു് സ്വാമിയെപ്പററി ആളുകൾക്കുണ്ടായ മതിപ്പിനെയും സ്നേഹാദരങ്ങളെയും കുറിച്ചു് ശ്രീ കെ. വ്യാസറാവു ബി. ഏ. ഇങ്ങനെ അനുസ്മരിക്കുന്നു:

"കല്ക്കത്താസൎവ്വകലാശാലയിലെ ഒരു ബിരുദധാരി, മുണ്ഡിതശീൎഷൻ, മോഹനരൂപൻ, ത്യാഗവേഷപരിഭൂഷിതൻ, ആംഗലഭാഷയിലും സംസ്കൃതത്തിലും വാചാലൻ, ഫലിതമായി മറുപടി കൊടുക്കാൻ അതിചതുരൻ, വിശ്വചൈതന്യത്തിൽ തന്മയനാകുമോ എന്നു തോന്നുമാറു് പാട്ടു പാടുന്ന ഒരു ഗാനഗന്ധൎവ്വൻ, അദ്ദേഹം ഒരു പരിവ്രാജകനും! കരുത്തുററ നല്ല ഒത്തയാൾ; ഉജ്ജ്വലങ്ങളായ ഫലിതങ്ങൾ നിറഞ്ഞവൻ, സിദ്ധികളും അദ്ഭുതങ്ങളും കാണിക്കുന്ന കൂട്ടരെ കടുത്ത അവജ്ഞയോടെ നോക്കുന്നവനും. നല്ല ഭക്ഷണം സുഖമായി ആസ്വദിക്കുന്നവൻ, ഹുക്കയും ചുരുട്ടും രസമായി വലിക്കുന്നവൻ, ഇതൊക്കെയായാലും ആദരാൎഹമായ ദക്ഷതയോടും ബഹുമാനജനകമായ ആത്മാൎത്ഥതയോടുംകൂടി ത്യാഗത്തെക്കുറിച്ചു് ശക്തിയായി ഉപദേശിക്കുന്നയാളും! ഈ പ്രതിഭാസം കണ്ടു് ബിരുദധാരികളായ യുവാക്കന്മാർ അന്ധാളിച്ചുപോയി. അവർ ആളെ കൺമുമ്പിൽ കണ്ടു; ആത്മാവിന്റെ അടക്കളത്തിൽ അടിയും തടയും നടത്താനുള്ള അദ്ദേഹത്തിന്റെ കഴിവു് അവർ കണ്ടു; വാദങ്ങൾ കഴിഞ്ഞു് സാധാരണതലങ്ങളിലേയ്ക്കു വന്നാൽ, തമാശും നേരമ്പോക്കും പറയാനും, ഞെട്ടിക്കുന്ന ഫലിതങ്ങൾ പൊട്ടിക്കാനും

നിശിതനിരൂപണങ്ങഠം ഉതിക്കാനും അദ്ദേഹത്തിനു കഴിയുമെന്നും അവർ കണ്ടു. എല്ലാററിനുമുപരി, അദ്ദേഹത്തെ എല്ലാവക്കും പ്രിയനാക്കിച്ചെയ്തതു് കറയററ സ്വദേശസ്നേഹമായിരുന്നു. ലൗകികമായ സവ്വബന്ധങ്ങളും വെടിഞ്ഞു്, സവ്വബന്ധനങ്ങളിൽനിന്നും മുക്തനായിരുന്ന ഈ യുവാവിനു് ഒരനുരാഗവസ്തുവുണ്ടായിരുന്നു: സ്വരാജ്യം; ഒരു ശോകവിഷയമുണ്ടായിരുന്നു: അവളുടെ അവശത. അവ അദ്ദേഹത്തെ ആത്മഗതത്തിലാഴ്ത്തി; കേട്ടുനിന്നവർ മന്ത്രമുഗ്ദ്ധരായിപ്പോയി. ഹ്യൂഗ്ലിമുതൽ താമ്രപണ്ണിവരെ സഞ്ചരിച്ചു്, നമ്മുടെ യുവജനങ്ങളുടെ ക്ലീബതയെ കണക്കററു പരിഹസിക്കുകയും അതിനെക്കുറിച്ചു പരിതപിക്കുകയും ചെയ്തവനും, മിന്നൽപോലെ തിളങ്ങുകയും ഉരുക്കുപോലെ അറക്കുകയും ചെയ്യുന്ന വാക്കുകഠം ഉതിത്തവനും സകലരുടെയും ശ്രദ്ധയെ ആകഷിച്ചവനും തന്റെ ആവേശം ഏതാനും ചിലരിലേയ്ക്കു സംക്രമിപ്പിച്ചവനും ചുരുക്കം ചിലരിൽ അനശ്വരവിശ്വാസത്തിന്റെ കെടാവിളക്കു കൊളുത്തിയവനുമാണു് ഈ പരിവ്രാജകൻ.''

ആഗമങ്ങളുടെയും ദശനങ്ങളുടെയും യോഗങ്ങളുടെയും മൂത്തിയായിട്ടാണു് സ്വാമി പലരുടെയും ദൃഷ്ടിയിൽ കാണപ്പെട്ടതു്. ഹിന്ദുക്കളുടെ ആദ്ധ്യാത്മികാനുഭൂതികഠംകൊണ്ടു മാത്രമല്ല, പാശ്ചാത്യരുടെ ദാശനികവും ശാസ്ത്രീയവുമായ സംസ്കാരങ്ങഠംകൊണ്ടും അദ്ദേഹം പരിപൂരിതനായിരുന്നു. അതീവ സംസ്കാരസമ്പന്നനും അക്കാലത്തു സ്വാമിയുടെ ശിഷ്യത്വം സ്വീകരിച്ചവനുമായ ഒരു സുകൃതി ഈ വിധം പറയുന്നു:

'അദ്ദേഹത്തിന്റെ ചിത്തചക്രവാളത്തിന്റെ വിശാലത എന്നെ സംഭ്രമിപ്പിക്കുകയും ആനന്ദിപ്പിക്കുകയും ചെയ്തു. ഋഗ്വേദം മുതൽ രഘുവംശംവരെ, വേദാന്തദശനത്തിന്റെ ഉത്തുംഗശൃംഗം മുതൽ ആധുനികരായ കാൻറും ഹെഗലുംവരെ, പുരാതനയോഗശാസ്ത്രത്തിന്റെ മഹനീയതമുതൽ ആധുനികനിരീക്ഷണശാലകളുടെ ഗഹനതകഠംവരെ, പുരാതനവും അവ്വാചീനവുമായ സമസ്തസാഹിത്യസമ്പത്തും കലയും സംഗീതവും നീതിശാസ്ത്രവും എല്ലാം – സവ്വവും അദ്ദേഹത്തിന്റെ ദൃഷ്ടിക്കു മുമ്പിൽ വ്യക്തമായി കാണപ്പെട്ടു. ഇതാണു് എന്നെ സംഭ്രാന്തനാക്കിയതു്; എന്നെ അദ്ദേഹത്തിന്റെ അടിമയാക്കിയതും.'

വേറൊരു ശിഷ്യൻ എഴുതുന്നു: 'അദ്ദേഹത്തിനു പലപ്പോഴും ചോദ്യകത്താവിന്റെ തലത്തിലേയ്ക്കു് ഇറങ്ങിവരുകയും തന്റെ ഉയന്നുപറക്കുന്ന ആശയങ്ങഠം അവരുടെ ഭാഷയിൽ പരിഭാഷപ്പെടുത്തിക്കൊടുക്കുകയും വേണ്ടിവരാറുണ്ടു്. പല അവസരങ്ങളിലും അദ്ദേഹം പ്രശ്നകത്താവിന്റെ വരാനിരിക്കുന്ന ചോദ്യങ്ങളെ

മുൻകൂട്ടിക്കണ്ടു് അവയ്ക്കു സമാധാനം നല്കാറുണ്ടു്: അവക്കു പൂൎണ്ണതൃപ്തിയാവുകയും ചെയ്തിരുന്നു. അദ്ദേഹത്തിനു് അവയെങ്ങനെ അറിയാൻ കഴിഞ്ഞു എന്നന്വേഷിക്കുമ്പോൾ, സന്ന്യാസിമാർ മനുഷ്യരുടെ ചികിത്സകരാണെന്നും അതുകൊണ്ടവൎക്കു് മരുന്നു കൊടുക്കും മുമ്പേ രോഗനിദാനം ഗ്രഹിക്കാൻ സാധിക്കുമെന്നും അദ്ദേഹം മെല്ലെ ചിരിച്ചുകൊണ്ടു് ഉത്തരം പറയും.

ചില അവസരങ്ങളിൽ അനേകമാളുകളുടെ ചിന്ത അദ്ദേഹത്തിനു വ്യക്തമായിരുന്നു. അനവധിചോദ്യങ്ങൾക്കു് ഒരേ സമയത്തു സമാധാനം നല്കി അവരെയെല്ലാം നിശ്ശബ്ദരാക്കാറുണ്ടു്.

തന്റെ കരുണയ്ക്കു പാത്രമായവരോടു് മൃദുലനും ക്ഷമാവാനും ആയിരുന്നെങ്കിലും അദ്ദേഹത്തിന്റെ സന്നിധിയിൽ അപായകരമായ ഒരു സ്ഫോടനശാലയുടെ സമീപമെന്നപോലെ വേണ്ടിയിരുന്നു വസിക്കാൻ. ഒരുവന്റെ മനസ്സിൽ എന്തെങ്കിലും ദുഷ്ടചിന്ത ഉദിച്ചാൽ അതദ്ദേഹത്തിന്റെ മനസ്സിലും പ്രതിഫലിക്കും. അദ്ദേഹത്തിന്റെ ചുണ്ടുകളിൽ തിളങ്ങിയ ഒരു പ്രത്യേകതരം പുഞ്ചിരിയിൽനിന്നും സംഭാഷണത്തിനിടയ്ക്കു് യാദൃച്ഛികമായി പൊഴിയുന്ന വാക്കുകളിൽനിന്നും ഒരുവനു് അക്കാൎയ്യം ഗ്രഹിക്കാൻ കഴിഞ്ഞിരുന്നു.'

പാശ്ചാത്യരാജ്യങ്ങളിൽ പോകാനുള്ള തന്റെ ഉദ്ദേശം സ്വാമി പ്രസ്താവിച്ചുകഴിഞ്ഞിരുന്നു. മദ്രാസിൽ പരിചയക്കാരോടൊക്കെ അദ്ദേഹം അക്കാര്യം പറഞ്ഞു. അതിനെപ്പററി അറിഞ്ഞവരൊക്കെ ധൎമ്മപ്രചാരണരത്തിന്റെ ആവശ്യകത മനസ്സിലാക്കി. സമുദ്രാന്തരീയദേശങ്ങളിൽ ധൎമ്മപ്രവചനത്തിനു പോകാനുള്ള സ്വാമിയുടെ ഉദ്ദേശത്തെ അവർ അനുമോദിച്ചു; മാത്രമല്ല, സ്വാമിയുടെ ഉദ്ദേശത്തെ അവർ ദൃഢതരമാക്കുകയും ചെയ്തു, അവർ ഉത്സാഹത്തോടെ യാത്രയ്ക്കു വേണ്ട പണം പിരിക്കാൻ ആരംഭിച്ചു. മതമഹാസമ്മേളനത്തിൽ സന്നിഹിതനാകണമെന്നു് ഏറെനാളായി വിചാരമുണ്ടായിരുന്നെങ്കിലും ദേവിയുടെ ഇച്ഛപോലെ വരട്ടെ എന്നു കരുതി സ്വാമി അതിനായി ഒരുക്കങ്ങളൊന്നും സ്വമേധയാ ചെയ്തിരുന്നില്ല. സംഭാവന പിരിക്കാൻ പുറപ്പെട്ടവർ വേഗം അഞ്ഞൂറു രൂപയോളം പിരിച്ചുണ്ടാക്കി. സ്വാമിക്കാവട്ടെ പണം കണ്ടപ്പോൾ സംഭ്രമമായി. അദ്ദേഹം സ്വയം ചോദിച്ചു: 'ഞാൻ എന്റെ സ്വന്തം ഇഷ്ടം അനുസരിക്കുകയാണോ? ഉത്സാഹം എന്നെ ഉന്തിക്കൊണ്ടുപോവുകയാണോ? അതോ, ഞാൻ വിചാരിച്ചതിന്റെയും സങ്കല്പിച്ചതിന്റെയും അടിയിൽ ഗഹനമായ എന്തെങ്കിലും അൎത്ഥമുണ്ടോ?' അദ്ദേഹം പ്രാൎത്ഥിച്ചു: 'അമ്മേ, അവിടുത്തെ അരുളപ്പാടു് അടിയനു വെളിവാക്കിത്തന്നാലും! അവിടുന്നാണു് ഒക്കെ ചെയ്തി

ക്കുന്നതു്. അടിയൻ അവിടുത്തെ ഒരുപകരണം മാത്രമായിരിക്കട്ടെ.' ലൗകികരീതിനീതികളിൽ യാതൊരു പരിചയവുമില്ലാത്ത ഒരു ഭാരതീയ സന്ന്യാസി, അജ്ഞാതനായി, ഏകാകിയായി, അങ്ങകലെ അജ്ഞാതദേശങ്ങളിൽ അപരിചിതജനങ്ങളുടെയിടയിൽ അവർക്കു് അജ്ഞാതവും അശ്രുതപൂർവ്വവുമായ ഒരു സന്ദേശം നല്കാനായി ഇറങ്ങിപ്പുറപ്പെടാൻ തുടങ്ങുന്നു! സ്വാമിയുടെ പരിഭ്രമം കണ്ടു് അദ്ഭുതമാന്ന ശിഷ്യന്മാരോടായി അദ്ദേഹം പറഞ്ഞു: 'എന്റെ കുട്ടികളെ, അമ്മയുടെ ഇച്ഛയെന്തെന്നു വെളിപ്പെടുത്തിത്തരാൻ ഞാൻ അമ്മയെ നിർബ്ബന്ധിക്കാൻ ഉറച്ചിരിക്കുന്നു. ഞാൻ പോകുന്നതു് ദേവിയുടെ ഇച്ഛയനുസരിച്ചാണു് എന്നു് ദേവി വ്യക്തമാക്കിത്തരണം; കാരണം, ഇതു് ഇരുട്ടത്തേയ്ക്കുള്ള ഒരെടുത്തുചാട്ടമാണു്. അമ്മയുടെ ഇച്ഛാനുസൃതമാണിതെങ്കിൽ, പണം വീണ്ടും തനിയെ വന്നുകൊള്ളും. അതുകൊണ്ടു് നിങ്ങൾ ഈ പണം കൊണ്ടുപോയി പാവങ്ങൾക്കു് വിതരണം ചെയ്യുവിൻ.' ഒരക്ഷരം മറുത്തുപറയാതെ ശിഷ്യന്മാർ സ്വാമിയുടെ ആജ്ഞയനുസരിച്ചു: തന്റെ ശിരസ്സിൽനിന്നു് വലിയൊരു ഭാരം നീങ്ങിയതുപോലെ തോന്നി സ്വാമിക്കു്.

സ്വാമി പിന്നെയും ഒരാചാര്യന്റെ ജീവിതം ആരംഭിച്ചു; ഏകാന്തത്തിൽ ഗുരുദേവനോടും ജഗദീശ്വരിയോടും പ്രാർത്ഥിച്ചു, വെളിപാടും അരുളപ്പാടും നല്കിയനുഗ്രഹിക്കാൻ. ഈ ദിനങ്ങളിൽ അദ്ദേഹം ഗാഢമായ ധ്യാനത്തിലേർപ്പെട്ടു. സ്വദേശപ്രേമാഗ്നി വമിക്കുന്ന മേധാമല്ലനായ ആ മനസ്സുരി അമ്മയുടെ ആഹ്വാനവും കാത്തുകഴിയുന്ന ഒരു പിഞ്ചുപൈതലായി മാറി; അമ്മ വിളിക്കും എന്നു് അദ്ദേഹത്തിനു് ഉറപ്പുണ്ടായിരുന്നു. അമ്മയുടെ ഇച്ഛയെന്തെന്നു് അരുളിച്ചെയ്യിക്കാനുള്ള നിശ്ചയദാർഢ്യത്താൽ അദ്ദേഹത്തിന്റെ മനസ്സു് ആവേശഭരിതമായി.

സ്വാമി ഇങ്ങനെ ഭക്തിപരവശനായി കഴിയവെ, മദ്രാസിലെ തങ്ങളുടെ സ്നേഹിതന്മാരിൽനിന്നും സ്വാമിയെക്കുറിച്ചു കേൾക്കാനിടയായ ഹൈദ്രബാദിലെ ചില മാന്യന്മാർ അദ്ദേഹത്തെ അവിടേയ്ക്കു ക്ഷണിച്ചു. അപ്രതീക്ഷിതമായ ഈ നിമന്ത്രണത്തിനു പിന്നിൽ എന്തോ നിഗൂഢപ്രയോജനം ഉണ്ടെന്നു കരുതി അദ്ദേഹം ഉടൻ സമ്മതിച്ചു. നൈസാമിന്റെ ഒരു എൻജിനീയറായ ബാബു മധുസൂദനചാററർജിക്കു്, സ്വാമി ഫെബ്രുവരി പത്താം തീയതി ഹൈദ്രബാദിലെത്തുമെന്നും ചാററർജിയുടെ അതിഥിയായി താമസിക്കുന്നതായിരിക്കും എന്നും മദ്രാസിലെ ആതിഥേയൻ കമ്പിയടിച്ചു. സ്വാമിക്കു് യഥോചിതമായ ഒരു സ്വീകരണം നല്കുന്നതിനെക്കുറിച്ചാലോചിക്കാൻ തലേന്നാൾ ഹൈദ്രബാദിലെയും സെക്കന്ദ്രബാദിലെയും ഹിന്ദുപൗരന്മാരുടെ ഒരു

യോഗം ചേൎന്നു. ഹൈദ്രബാദിലെത്തിയപ്പോറം തന്നെ സ്വീകരിക്കാൻ പ്ലാററ്ഫോറത്തിൽ അഞ്ഞൂറാളുകറം സന്നിഹിതരായിരിക്കുന്നതു കണ്ടു് സ്വാമി അദ്ഭുതപ്പെട്ടുപോയി. നൈസാമിൻെറ കൊട്ടാരത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരും പ്രഭുക്കന്മാരും വാണിജ്യപ്രമുഖരും നിയമജ്ഞന്മാരും പണ്ഡിതന്മാരും അക്കൂട്ടത്തിലുണ്ടായിരുന്നു. രാജാ ശ്രീനിവാസറാവു ബഹദൂർ, മഹാരാജാ രംഭാറാവുബഹദൂർ, പണ്ഡിതരതനലാൽ, ക്യാപ്ററൻ രഘുനാഥ്, ഷംസുറം ഉലേമ സയദ് ആലി ബിൽഗ്രാമി, നവാബ് ഇമദ് ജങ്ബഹദൂർ, നവാബ് ദുലാഖാൻ ബഹദൂർ, നവാബ് ഇമദ് നവാസ്ജങ്ബഹദൂർ, നവാബ് സെക്കന്ദർനവാസ് ജങ്ബഹദൂർ, മി. എച്ച്. ദൊറാബ്ജി, മി. എഫ്. എസ്. മുൺദൻ, റായ്ഹുക്കംചന്ദ് എം. ഏ. എൽ. ഡി., സേട്ടു് ചതുർഭുജ്, സേട്ടുമോത്തിലാൽ എന്നിവരും ആതിഥേയനും അദ്ദേഹത്തിൻെറ മകൻ ബാബു കാളീചരണചാററർജിയും സ്വാമിയെ സ്വാഗതം ചെയ്യാനെത്തിയിരുന്നവരിൽ പ്രത്യേകം പ്രസ്താവയോഗ്യരാകുന്നു. കല്ക്കത്തയിൽ വെച്ചു് സ്വാമിയെ പരിചയമുണ്ടായിരുന്ന ബാബു കാളീചരണൻ സന്ദർശകരെ അദ്ദേഹത്തിനു പരിചയപ്പെടുത്തിക്കൊടുത്തു. ആളുകറം അദ്ദേഹത്തെ പൂക്കളും മാലകളും കൊണ്ടു മൂടി. ഇതിനുമുമ്പൊരിക്കലും ഒരു സന്ന്യാസിയെ സ്വീകരിക്കാൻ ഇത്രയേറെ ആളുകറം സമ്മേളിച്ചു തങ്ങറം കണ്ടിട്ടില്ല എന്നൊരു ദൃക്സാക്ഷി എഴുതി. അതേ, ഗംഭീരമായൊരു സ്വീകരണമായിരുന്നു അതു്.

ഫെബ്രുവരി പതിനൊന്നാം തീയതി കാലത്തു്, സെക്കന്ദ്രബാദിലെ നൂറു ഹിന്ദുക്കറം പലഹാരങ്ങളും പഴങ്ങളും പാലും സ്വാമിക്കു കാഴ്ചവെച്ചു് അദ്ദേഹത്തോടു് തങ്ങളുടെ നഗരത്തിൽ മഹാബൂബ്കോളേജിൽവെച്ചു് ഒരു പ്രസംഗം ചെയ്യണമെന്നപേക്ഷിച്ചു. സ്വാമി സമ്മതിച്ചതിൻപ്രകാരം പതിമ്മൂന്നാം തീയതിയ്ക്കു് പ്രസംഗം തീർച്ചയാക്കി. അതിനുശേഷം സ്വാമി ബാബു കാളീചരണനുമൊരുമിച്ചു് ചരിത്രപ്രസിദ്ധവും പേർകൊണ്ട വജ്രങ്ങളുറംക്കൊള്ളുന്നതുമായ ഗോറംക്കൊണ്ട കോട്ട കാണാൻ പോയി. തിരിച്ചെത്തിയപ്പോറം, നൈസാമിൻെറ സ്യാലൻ നവാബ് ബഹദൂർ സർ ഖുർഷീദ്ജാ അമീരീ ഇ കബീർ, കെ. സി. എസ്. ഐ. യുടെ ഒരു സന്ദേശഹരൻ, സ്വാമിയെ അടുത്തനാറം കൊട്ടാരത്തിലേയ്ക്കു ക്ഷണിക്കാനായി വന്നു കാത്തിരിപ്പുണ്ടു്. കൃത്യസമയത്തു് ബാബു കാളീചരണനാൽ അനുഗതനായി സ്വാമി കൊട്ടാരത്തിൽ എത്തിച്ചേൎന്നു; നവാബിൻെറ അംഗരക്ഷകൻ അദ്ദേഹത്തെ സ്വീകരിച്ചു. സർ ഖുർഷീദ്ജാ മതവിശ്വാസങ്ങളിൽ വളരെ വിശാലാശയനായിരുന്നു. ഹിമാലയംമുതൽ കന്യാകുമാരിവരെയുള്ള ഹൈന്ദവതീർത്ഥാ

ടനകേന്ദ്രങ്ങളെല്ലാം സന്ദർശിച്ച ആദ്യത്തെ മുസ്സൽമാൻ അദ്ദേഹമാണ്. അദ്ദേഹം സ്വാമിയെ സാദരം സ്വാഗതം ചെയ്തു.

അവർ തമ്മിലുള്ള സംഭാഷണം രണ്ടു മണിക്കൂറിലേറെ നേരം നീണ്ടുനിന്നു; ഹിന്ദുമതം, കൃസ്തുമതം, മഹമ്മദുമതം ഇവയുടെ കാതലായ കാര്യങ്ങളെക്കുറിച്ച് സ്വാമി ചർച്ചചെയ്തു. നിരാകാരേശ്വരനിൽ വിശ്വസിക്കുന്ന നവാബ് ഹിന്ദുമതത്തിലെ സാകാരേശ്വര വിശ്വാസത്തിൽ വിപ്രതിപത്തി പ്രകടിപ്പിച്ചു. ഈശ്വരസങ്കല്പത്തിന്റെ പരിണാമത്തെക്കുറിച്ച് സ്വാമി സംസാരിക്കുകയും മാനവമനസ്സിന് നാമരൂപങ്ങളിൽക്കൂടിയേ ചിന്തിക്കാൻ കഴിയൂ എന്നും ഈശ്വരനെ ഒരു പുരുഷനായി സങ്കല്പിക്കുകയെന്നുള്ളത് മനുഷ്യന് അനുപേക്ഷണീയമായ ഒരാവശ്യമാണെന്നും തെളിയിക്കുകയും ചെയ്തു. ഹിന്ദുമതമൊഴിച്ചുള്ള മതങ്ങളോരോന്നും അതതിന്റെ സ്ഥാപകനായ ഏതെങ്കിലും വ്യക്തിയുടെ ജീവിതത്തെ ആശ്രയിച്ചാണ് നിലകൊള്ളുന്നത് എന്നും, വേദാന്തമതത്തിന് ആശ്രയം സനാതനധർമ്മങ്ങളാണ് വ്യക്തികളല്ല എന്നും, അതുകൊണ്ടാണ് ഹിന്ദുമതം സാർവ്വലൗകികമതമാണെന്ന് അവകാശപ്പെടുന്നതെന്നും അദ്ദേഹം പറഞ്ഞു. സത്യസന്ദർശനത്തിൽനിന്നും പിറവിയെടുത്ത് മനുഷ്യന്റെ അഗാധതലങ്ങളിൽക്കൂടി പ്രവഹിക്കുന്ന ആദ്ധ്യാത്മികപശ്ചാത്തലം അനുക്രമമായി സ്വാമി നവാബിനു വിവരിച്ചുകൊടുത്തു. എല്ലാ ആദർശങ്ങളും സത്യമെന്നും, ഈ വിഭിന്നാദർശങ്ങളുടെ സാക്ഷാത്കാരത്തിനുവേണ്ടിയുള്ള വിവിധമാർഗ്ഗങ്ങൾ മാത്രമാണ് വിഭിന്നമതങ്ങളെന്നും അവയെ ആത്മാർത്ഥമായും തീവ്രമായും അനുസരിച്ചാൽ മനുഷ്യന്റെ ഉള്ളിലുള്ള ദിവ്യതയെ അവ പ്രകടമാക്കുമെന്നും സ്വാമി പ്രസ്താവിച്ചു. എന്നിട്ടു വേദാന്തത്തിന്റെയും ബ്രഹ്മത്തിന്റെയും തത്ത്വങ്ങൾ ചർച്ചചെയ്ത് മനുഷ്യനാണ് സർവ്വജീവികളിലും വെച്ച് ശ്രേഷ്ഠനെന്നും, എന്തെന്നാൽ അവന്റെ അദ്ധ്യാത്മമേധയിൽക്കൂടിയാണ് പ്രപഞ്ചരഹസ്യങ്ങൾ അനാവൃതങ്ങളായതു് എന്നും, അവൻ യഥാർത്ഥത്തിൽ അപരിച്ഛിന്നനും ദിവ്യനും ആകുന്നു എന്നും, തുടർന്നുപറഞ്ഞു. സാർവ്വലൗകികവും സനാതനവുമായ ധർമ്മത്തിന്റെ പ്രചാരണത്തിനായി പാശ്ചാത്യരാജ്യം സന്ദർശിക്കാനുള്ള തന്റെ ഉദ്ദേശം അദ്ദേഹം വെളിപ്പെടുത്തി. സ്വാമിയുടെ വാഗ്മിതയാൽ ആകൃഷ്ടനായ നവാബ് പറഞ്ഞു: 'സ്വാമിജി, അങ്ങയുടെ സംരംഭത്തെ സഹായിക്കുന്നതിന് ആയിരം രൂപ സംഭാവന ചെയ്യാൻ ഞാൻ സന്നദ്ധനാണ്.' അദ്ദേഹം തല്ക്കാലം ആ പണം സ്വീകരിച്ചില്ല; താൻ ഉദ്ദിഷ്ടകാര്യത്തിനു പുറപ്പെട്ടശേഷം ആവശ്യപ്പെട്ടുകൊള്ളാമെന്നു പറയുകയേ ചെയ്തുള്ളു.

നേരത്തേകൂട്ടി നിശ്ചയിച്ചിരുന്നതനുസരിച്ച് പതിമ്മൂന്നാം തീയതി കാലത്തു് സ്വാമി ഹൈദ്രബാദിലെ പ്രധാനമന്ത്രിയായ സർ അസ്മൻ ജാ കെ. സി. എസ്. ഐ., പേഷ്ക്കാരായ മഹാരാജ നരേന്ദ്രകൃഷ്ണബഹദൂർ. മഹാരാജ ശിവരാജബഹദൂർ എന്നിവരെ കാണുകയുണ്ടായി. അമേരിക്കയിൽ പോയി ധർമ്മപ്രചാരണം ചെയ്യാനുള്ള അദ്ദേഹത്തിന്റെ പരിപാടിക്കു് ഈ മാന്യന്മാരെല്ലാം സഹായം വാഗ്ദാനംചെയ്തു. അന്നുച്ചതിരിഞ്ഞു് അദ്ദേഹം, 'പാശ്ചാത്യനാടുകളിലേയ്ക്കുള്ള എന്റെ ജീവിതകൃത്യം' എന്ന വിഷയത്തെ പുരസ്സരിച്ച് മഹാബൂബ് കോളേജിൽവെച്ച് ഒരു പ്രസംഗം ചെയ്തു. പണ്ഡിതരതലാൽ ആയിരുന്നു അദ്ധ്യക്ഷൻ. അനേകം യൂറോപ്യന്മാരുൾപ്പെടെ ആയിരത്തിലധികം ആളുകൾ ആ പ്രസംഗം കേട്ടു. സ്വാമിയുടെ ഇംഗ്ലീഷ്ഭാഷാസ്വാധീനം, പാണ്ഡിത്യം, പ്രവചനപാടവം, വാഗ്മിത എന്നിവ സകലരെയും ആശ്ചര്യപ്പെടുത്തി. അടുത്തനാൾ, ബീഗംബസാറിലെ ബാങ്കുവ്യാപാരികൾ, സേട്ടു് മോട്ടിലാലിന്റെ നേതൃത്വത്തിൽ സ്വാമിയെ സന്ദർശിച്ചു; അദ്ദേഹത്തിന്റെ യാത്രച്ചെലവിനുവേണ്ട പണം അവർ കൊടുത്തുകൊള്ളാമെന്നു പ്രതിജ്ഞചെയ്തു. തിയോസഫിക്കൽ സൊസൈററിയിലെയും സംസ്കൃതധർമ്മമണ്ഡലസഭയിലെയും ചില അംഗങ്ങളും സ്വാമിയെ വന്നു കണ്ടു. പൂനാനഗരത്തിലെ ഹൈന്ദവസംഘടനകളുടെ പേരിൽ അവിടത്തെ പൗരമുഖ്യന്മാർ ചേർന്നു് സ്വാമിയെ ആ നഗരം സന്ദർശിക്കാൻ ക്ഷണിച്ചുകൊണ്ടുള്ള ഒരു കമ്പി ഫെബ്രുവരി പതിനഞ്ചാം തീയതി അദ്ദേഹത്തിനു ലഭിച്ചു. തൽക്കാലം അങ്ങോട്ടു ചെല്ലാൻ തരപ്പെടുകയില്ലെന്നും സൗകര്യം ലഭിക്കുമ്പോൾ ചെല്ലാൻ തനിക്കു സന്തോഷമായിരിക്കും എന്നും അതിനു സ്വാമി മറുപടി അയച്ചു. അടുത്ത ദിവസം, അദ്ദേഹം ഹൈന്ദവക്ഷേത്രങ്ങളുടെ അവശിഷ്ടങ്ങളും ബാബാ സരാഫുദ്ദീന്റെ ശവകുടീരവും സർ സലാർജങ്ങിന്റെ കൊട്ടാരവും പോയിക്കണ്ടു.

ഹൈദ്രബാദിൽവെച്ച് സ്വാമി, അദ്ഭുതസിദ്ധികളുള്ള പ്രസിദ്ധനായ ഒരു യോഗിയെ കണ്ടു. വിദ്യയും സംസ്കാരവും സിദ്ധിച്ച ഒരു ബ്രാഹ്മണനായിരുന്നു അദ്ദേഹം; മനശ്ശക്തികളെ പരിപോഷിപ്പിക്കുന്നതിനായി ജീവിതാർപ്പണം ചെയ്ത അദ്ദേഹത്തിനു് പല സൂക്ഷ്മശക്തികളും സ്വാധീനമായിരുന്നു. സ്വാമി ചെന്നപ്പോൾ അദ്ദേഹം കലശലായ പനി പിടിച്ച് കിടക്കുകയായിരുന്നു. അടുത്തെത്തിയ സന്ന്യാസിയുടെ ലക്ഷണങ്ങളിൽനിന്നും ആൾ ആദ്ധ്യാത്മികമായി ഉത്കർഷം പ്രാപിച്ചിട്ടുണ്ടെന്നു ഗ്രഹിച്ച യോഗി അദ്ദേഹത്തോടു തന്റെ അടുത്തു് ഇരിക്കാനും തലയിൽ കൈവെയ്ക്കാനും അപേക്ഷിച്ചു. സ്വാമി അപ്രകാരം ചെയ്തപ്പോൾ പനി വിട്ടുമാറി; യോഗി എഴുന്നേററിരുന്നു. സ്വാമി തന്റെ സന്ദർ

നോദ്ദേശ്യം അറിയിച്ചപ്പോഠം അദ്ദേഹം പലേ അദ്ഭുതശക്തികളും പ്രദർശിപ്പിച്ചു. ഈ പ്രതിഭാസത്തെക്കുറിച്ചു സ്വാമി ദീർഘമായി ആലോചിച്ചു; അവസാനം, അവയൊക്കെ ആത്മനിഷ്ഠമാണെന്നും മനഃപ്രഭാവങ്ങളെ അഭ്യാസംകൊണ്ടു് വളർത്തിയെടുത്താൽ അദ്ഭുതകരങ്ങളും അതിശ്രേഷ്ഠങ്ങളുമായ പ്രതിഭാസങ്ങഠം പ്രദർശിപ്പിക്കാൻ സാധിക്കും എന്നും ഉള്ള നിഗമനത്തിലെത്തിച്ചേർന്നു. 'മനസ്സിൻെറ പ്രഭാവങ്ങഠം' എന്ന വിഷയത്തെ സംബന്ധിച്ചു് കാലിഫോർണിയയിൽ ചെയ്ത ഒരു പ്രസംഗത്തിൽ ഈ സംഭവത്തെയും ബന്ധപ്പെട്ട കാര്യങ്ങളെയും കുറിച്ചുള്ള ചില പരാമർശങ്ങഠം കാണാം.

ഫെബ്രുവരി 17-ാം തീയതി സ്വാമി ഹൈദ്രബാദിൽ നിന്നു തിരിച്ചു. ആയിരത്തിലേറെ ആളുകഠം അദ്ദേഹത്തെ യാത്ര അയയ്ക്കാൻ സ്റ്റേഷനിൽ ഹാജരായി. 'അദ്ദേഹത്തിൻെറ ഭക്തിമസൃണമായ ലാളിത്യം, അക്ഷോഭ്യമായ ആത്മനിയന്ത്രണം, ഗാഢമായ ധ്യാനം എന്നിവ ഹൈദ്രബാദിലെ പൗരന്മാരുടെ മനസ്സിൽ മായാത്ത മുദ്ര പതിപ്പിച്ചു,' എന്നാണു് ശ്രീകാളീചരണബാബു എഴുതുന്നതു്.

സ്വാമി മടങ്ങി മദ്രാസിലെത്തിയപ്പോഠം അദ്ദേഹത്തിൻെറ ശിഷ്യന്മാർ സ്റ്റേഷനിൽവെച്ചു് ആവേശഭരിതമായ ഒരു സ്വീകരണം നല്കി. മഹാബൂബ് കോളേജിൽവെച്ചു് തൻെറ പ്രസംഗപാടവം പരീക്ഷിച്ചു കണ്ടതിനാൽ, വലിയ സദസ്സുകളെയും ചെറിയ പരിഷത്തുകളെയും തൻെറ വാഗ്മിതകൊണ്ടു സ്വാധീനമാക്കാമെന്നു് അദ്ദേഹത്തിനു് കൂടുതൽ ആത്മവിശ്വാസം വന്നിരുന്നു. ഒരു വമ്പിച്ച സദസ്സു് പ്രസംഗകൻെറ പ്രസംഗചാതുരിയെ ആകർഷിച്ചു പുറത്തുകൊണ്ടുവന്നു്, ആന്തരദൃഷ്ടിയുടെയും ആവിഷ്കരണസാമർത്ഥ്യത്തിൻെറയും ഉച്ചകോടിയിൽ എത്തിക്കും എന്നു് അദ്ദേഹം ബെൽഗാമിൽവെച്ചു് ശ്രീ മിത്രയോടു പറയുകയുണ്ടായിട്ടുണ്ടു്. വിവിധവിഷയങ്ങളെക്കുറിച്ചുള്ള സംഭാഷണങ്ങഠംകൊണ്ടും ധാർമ്മികോപദേശങ്ങഠംകൊണ്ടും സ്വാമി മദ്രാസിലെ അനുയായികളെ ആനന്ദിപ്പിച്ചുകൊണ്ടിരുന്നു. ഒരോ ദിവസവും പുതിയ ശിഷ്യന്മാരും ഭക്തന്മാരും വന്നുചേർന്നുകൊണ്ടുമിരുന്നു.

മദ്രാസ്നഗരത്തിലെ പ്രശസ്ത ഭിഷഗ്വരനായിരുന്ന ഡോക്ടർ നഞ്ചുണ്ടറാവു സ്വാമിയുടെ ഒരു ശിഷ്യനായിരുന്നു. അദ്ദേഹം സ്വാമിയെ ആദ്യകാലത്തു് ഒരു ദിവസം ഊണിനു ക്ഷണിച്ചു. ആതിഥേയൻ സ്വാമിയെ ദേവീദേവന്മാരുടെ ചിത്രങ്ങഠം വെച്ചിരുന്ന മുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. സ്വാമി ചിത്രങ്ങഠം ഓരോന്നായി ചുററിനടന്നുകാണാൻ ആരംഭിച്ചു. ഒരു ചിത്രത്തിൻെറ മുമ്പിൽ അദ്ദേഹം ചെന്നുനിന്നു; ഒന്നു ഞെട്ടി; കണ്ണീരൊഴുകി. കണ്ടുനിന്നവർ ആശ്ചര്യപ്പെട്ടുകൊണ്ടു ചോദിച്ചു: 'അങ്ങയെ ഇമ്മാതിരി

വികാരവിവശനാക്കാൻ ആ ചിത്രത്തിൽ എന്താണുള്ളത്, സ്വാമിജി?' അദ്ദേഹം തിരിഞ്ഞു് ഭക്തിപരവശനായിട്ടു പറഞ്ഞു: 'അതെന്റെ ഗുരുവാണ്, ശ്രീരാമകൃഷ്ണൻ!' ഇതുവരെ സ്വാമിയുടെ ഗുരു ആരാണെന്നു് മദ്രാസിൽ ആൎക്കും നിശ്ചയമുണ്ടായിരുന്നില്ല. ആരെങ്കിലും അതിനെക്കുറിച്ചു ചോദിച്ചാൽ, 'ഞാനെത്രയോ എളിയവൻ, അദ്ദേഹത്തിന്റെ നാമം ഉച്ചരിക്കാൻ ഞാൻ അഹ്നനല്ല,' എന്നാണു് അദ്ദേഹം പറയാറു്. ഡോക്ടർ നഞ്ചുണ്ടറാവു ഒരിക്കൽ അഡയാർ തിയോസഫിക്കൽസൊസൈററിയിൽ ഒരു സ്നേഹിതനെ കാണാൻ പോയപ്പോഠം കിട്ടിയതാണു് ഈ ചിത്രം. ഇവിടെ വെച്ചു പുതുതായി വന്ന ഒരമേരിക്കൻ തിയോസഫിക്കാരനെകാണാനിടയായി. അയാഠം തന്റെ കൈവശമുള്ള ആവശ്യമില്ലാത്ത കടലാസ്സുകളും മററു സാധനങ്ങളും കത്തിച്ചുകളയാനായി ഒരിടത്തു് കൂട്ടിയിട്ടിരുന്നു. അക്കൂട്ടത്തിൽ ഒരു സാധുവിന്റെ പടം കണ്ടു. ഡോക്ടർ അതെടുത്തു കാണിച്ചുകൊണ്ടു പറഞ്ഞു: 'ഇതൊരു പുണ്യപുരുഷനാണു്. താങ്കളിതു തറയിലെറിയരുതു്.' 'ഓ, ആൎക്കുമറിഞ്ഞുകൂടാ, അതാരാണെന്നു്. ഈ കശപിശ ഒട്ടൊന്നൊതുക്കുകയും വേണം,' എന്നു പറഞ്ഞു ആ അമേരിക്കൻ. 'എന്നാൽ ഇതു ഞാൻ കൊണ്ടുപോകട്ടെ' എന്നും പറഞ്ഞു ഡോക്ടർ അതു കൊണ്ടുവന്നു. ചില്ലിട്ടു് ദേവീദേവന്മാരുടെ ചിത്രങ്ങളുടെ കൂടെ സ്ഥാപിച്ചു. അങ്ങനെ ശിഷ്യനെ സ്വാഗതം ചെയ്യാൻ ഗുരു നേരത്തേതന്നെ അവിടെ സ്ഥലം പിടിച്ചിരുന്നു!

നാഠം കഴിയുംതോറും സ്വാമി അമേരിക്കായാത്രയെക്കുറിച്ചു കൂടുതൽ കൂടുതൽ ചിന്തിക്കാൻ തുടങ്ങി. തന്റെ കൃത്യത്തെക്കുറിച്ചുള്ള അനിശ്ചിതത്വമോൎത്തു് ചില സമയം അദ്ദേഹത്തിന്റെ പ്രാണൻ കിടന്നു പിടഞ്ഞു; കാരണം, അമേരിക്കയിൽ തനിക്കു വിവിധതരത്തിലുള്ള പ്രതിബന്ധങ്ങളെ നേരിടേണ്ടിവരും എന്നു് അദ്ദേഹത്തിനു തോന്നി. നൂതനാനുഭവങ്ങഠം നേടാനും, തന്റെ പ്രവൎത്തനമണ്ഡലം വിശാലമാക്കാനുമുള്ള ഒരവസരം ലഭിക്കുമല്ലൊ എന്നോൎത്തു് ആശാപ്രതീക്ഷാനിൎഭരനായി ആനന്ദംകൊള്ളും. മററു സന്ദൎഭങ്ങളിൽ തനിക്കു വരാനിരിക്കുന്ന മഹത്തായ മുഹൂൎത്തത്തെയും വിജയത്തെയും കുറിച്ചു് അദ്ദേഹത്തിനു് ഇടയ്ക്കിടെ ചില ആന്തരസൂചനകഠം ലഭിച്ചിരുന്നു; പാശ്ചാത്യജനതകളുടെയിടയ്ക്കുള്ള തന്റെ കൃത്യത്തെക്കുറിച്ചു് അദ്ദേഹം ഇടയ്ക്കു് ശിഷ്യന്മാരോടു പറയാറുമുണ്ടു്. യാത്രയ്ക്കു ധനസഹായം ചെയ്യുവർ സ്വാമിയോടു വ്യക്തിപരമായുള്ള സ്നേഹാദരങ്ങഠംകൊണ്ടു മാത്രം അങ്ങനെ ചെയ്യുതല്ല: പിന്നെയോ, അദ്ദേഹം മഹത്തായ കാര്യങ്ങഠം സാധിക്കാൻ ഈശ്വരചോദിതനാണു് എന്നു് അവൎക്കു ദൃഢബോധവും ഉണ്ടായിരുന്നു. നരേന്ദ്രന്റെ ഭാവിശ്രേയസ്സിനെക്കുറിച്ചുള്ള ശ്രീരാമകൃഷ്ണന്റെ പ്രവചനങ്ങളൊന്നും

അവരാരും അറിഞ്ഞിരുന്നില്ല; കാരണം, അവയെക്കുറിച്ചൊന്നും സ്വാമി ആരോടും മിണ്ടിയിരുന്നില്ല. ശ്രീ വ്യാസറാവു ഇപ്രകാരം എഴുതുന്നു:

'ലോകം വിവേകാനന്ദനെ കണ്ടുപിടിച്ചപ്പോൾ അതു് രാമകൃഷ്ണപരമഹംസരെയും കണ്ടുപിടിച്ചു. അദ്ദേഹത്തിന്റെ ദേഹത്യാഗം കഴിഞ്ഞു് എട്ടു വർഷത്തിനുശേഷം ലോകം ശ്രീരാമകൃഷ്ണനെ മനസ്സിലാക്കിയതു് അദ്ദേഹത്തിന്റെ ശിഷ്യനിൽക്കൂടിയാണു്, വിവേകാനന്ദനിൽക്കൂടി. സ്വയം അനിതരസാധാരണനായ ഒരു യുവസന്ന്യാസിയുടെ വാക്കനുസരിച്ചു് ലോകം നിശ്ചിന്തം ശ്രീരാമകൃഷ്ണനെ സ്വീകരിച്ചു. തീർച്ചയായും ശ്രീരാമകൃഷ്ണൻ കാരണമല്ല, വിവേകാനന്ദസ്വാമികളിൽനിന്നു് ആളുകൾക്കു് വലിയ പ്രതീക്ഷകളുണ്ടായിരുന്നതു്; അജ്ഞാതനാമാവായ വിവേകാനന്ദനെ കണ്ട മദ്രാസിലെ ജനങ്ങൾ തങ്ങൾ കണ്ടതിന്റെ പശ്ചാത്തലത്തിൽ അദ്ദേഹത്തിൽ നിക്ഷേപിച്ച പ്രതീക്ഷകളായിരുന്നു അവ.'

മാർച്ച് - ഏപ്രിൽ മാസങ്ങളിൽ, മദ്രാസിലെ ശിഷ്യന്മാർ സ്വാമിയുടെ അമേരിക്കൻയാത്രയ്ക്കു വേണ്ട ചെലവുകൾക്കായി വീണ്ടും പണം പിരിക്കാൻ ആരംഭിച്ചു. ചിലർ അതിനുവേണ്ടി മൈസൂർ, രാമനാടു്, ഹൈദ്രബാദ് എന്നീദിക്കുകളിൽ പോവുകയും ചെയ്തു. അതാതിടങ്ങളിൽ സ്വാമിയുടെ ആരാധകരോ ശിഷ്യരോ ആയവരെ ഇവർ സമീപിച്ചു. പിരിവിനായി ഒരു കമ്മിററി പോലെയൊന്നു് രൂപവത്കരിച്ചു. അതിന്റെ നേതാവു് സ്വാമിയുടെ ഭക്തനും ശിഷ്യനുമായ ശ്രീ അളസിംഗപ്പെരുമാളായിരുന്നു. അദ്ദേഹം ശരിക്കും പടിതോറും കയറിയിറങ്ങി ഭിക്ഷയെടുത്തു. അദ്ദേഹവും സ്നേഹിതന്മാരും കൂടിയാണു് ചെലവിൽ മുക്കാൽപങ്കും പിരിച്ചുണ്ടാക്കിയതു്. ഇടത്തരക്കാരുടെ അടുത്താണു് അവരധികമായും പോയതു്; എന്തെന്നാൽ സ്വാമി അവരോടു പറഞ്ഞിരുന്നു: 'ഞാൻ പോകണമെന്നുള്ളതു അമ്മയുടെ ഇച്ഛയാണെന്നുവരുകിൽ, അതിനു വേണ്ട പണം പൊതുജനങ്ങൾ തരട്ടെ; കാരണം, ഭാരതത്തിലെ ജനസാമാന്യത്തിനുവേണ്ടിയാണു് ഞാൻ പാശ്ചാത്യദേശത്തേയ്ക്കു പോകുന്നതു്; പൊതുജനങ്ങൾക്കും പാവപ്പെട്ടവർക്കും വേണ്ടി!'

യാത്രയെക്കുറിച്ചു് സ്വാമിയുടെ മനസ്സു് ഇപ്പോഴും അസ്വസ്ഥവും അനിശ്ചിതവുമായിരുന്നു. താൻ പാശ്ചാത്യദേശങ്ങളിലേയ്ക്കു പോകുന്നതു് ദേവിയുടെ ഇച്ഛയ്ക്കു് അനുസരിച്ചാണോ എന്നു് നേരിട്ടു തെളിവു കിട്ടാൻവേണ്ടി സ്വാമി ദേവിയെ നിർബ്ബന്ധിച്ചിരുന്ന സംഗതി ഹൈദ്രബാദ് യാത്രയ്ക്കുമുമ്പു് പ്രസ്താവിക്കുകയുണ്ടായല്ലൊ. മദ്രാസിൽ മടങ്ങിയെത്തിയപ്പോൾ അനുയായികൾ

ആവേശപൂർവ്വം പണം പിരിക്കാൻ ഒരുമ്പെടുന്നതു കണ്ടപ്പോൾ, 'ശരി, ഇവരുടെ ഉത്സാഹംതന്നെയായിരിക്കാം ആദ്യത്തെ അടയാളം,' എന്നു് അദ്ദേഹം വിചാരിച്ചു. ധർമ്മപ്രചാരണത്തിനായുള്ള യാത്രയുടെ പ്രയോജനത്തെക്കുറിച്ചും അത്യാവശ്യകതയെക്കുറിച്ചും ദൃഢബോധം വന്നിട്ടും, എന്തോ കാരണവശാൽ അദ്ദേഹത്തിന്റെ മനസ്സു് വീണ്ടുമൊരു അനിശ്ചിതാവസ്ഥയിൽ അകപ്പെട്ടു.

ഈ നിലയിൽ, മാർഗ്ഗനിർദ്ദേശത്തിനുവേണ്ടി സ്വാമി ജഗദംബയോടും ഗുരുനാഥനോടും പ്രാർത്ഥിച്ചു. പ്രാർത്ഥനാവേളകളിൽ എന്തോ ചില ഉറപ്പുകൾ ലഭിച്ചതായി തോന്നിയിരുന്നെങ്കിലും നേരിട്ടുള്ള ദർശനം കിട്ടണമെന്നായിരുന്നു അദ്ദേഹത്തിന്റെ അപേക്ഷ. കുറെ ദിവസം കഴിഞ്ഞു്, ഒരു നാൾ രാത്രിയിൽ, പകുതി മയങ്ങിക്കിടക്കുമ്പോൾ അർത്ഥഗർഭമായ ഒരു കിനാവിൽക്കൂടി ആദേശം ലഭിച്ചു. തന്റെ ഗുരുദേവൻ, ശ്രീരാമകൃഷ്ണൻ, കടല്ക്കരയിൽ നിന്നും അലയാഴിക്കു മുകളിൽക്കൂടി, തന്നെ മാടിവിളിച്ചുകൊണ്ടു നടന്നുപോകുന്നു! സ്വാമി ഉറക്കമുണർന്നു. അഗാധമായ ഒരാനന്ദവും ശാന്തിയും അദ്ദേഹത്തിൽ നിറഞ്ഞു; 'ഗച്ഛ!' എന്ന ആദേശം ലഭിച്ചതായി അദ്ദേഹത്തിനു് ഉറപ്പുവന്നു. ആ ദർശനം അദ്ദേഹത്തെ താങ്ങിനിർത്തി. സർവ്വേശ്വരന്റെ സാക്ഷാത്തായ ഒരാജ്ഞയായി സ്വാമി അതിനെ സ്വീകരിച്ചു. അദ്ദേഹത്തിന്റെ ആശങ്കകളും സംശയങ്ങളും പമ്പകടന്നു; അസ്വാസ്ഥ്യതയും അനിശ്ചിതത്വവും അവസാനിച്ചു.

പരിവ്രാജകനായി ആദ്യം ഇറങ്ങിത്തിരിച്ച അവസരത്തിൽ ശ്രീശാരദാദേവിയുടെ അനുഗ്രഹങ്ങൾക്കായി അപേക്ഷിച്ചതുപോലെ ഈ ദീർഘയാത്രയ്ക്കു് ഒരുമ്പെടുമ്പോഴും സ്വാമി ദേവിയുടെ അനുഗ്രഹത്തിനായി ആഗ്രഹിച്ചു. അതനുസരിച്ചു് അദ്ദേഹം അനുഗ്രഹങ്ങൾക്കായി അഭ്യർത്ഥിച്ചുകൊണ്ടു് ദേവിക്കു് ഒരു കത്തെഴുതി; തന്റെ പരിപാടി മററാരെയും അറിയിക്കരുതെന്നും അതിൽ അപേക്ഷിച്ചിരുന്നു. ശ്രീരാമകൃഷ്ണന്റെ ഏററവും പ്രിയപ്പെട്ട ശിഷ്യനും തന്റെ സവിശേഷവാത്സല്യത്തിനു പാത്രവുമായ നരേന്ദ്രനിൽനിന്നു് വളരെ നാളായി ഒരു വിവരവും ലഭിച്ചിരുന്നില്ല; അതിനാൽ ഈ കത്തു കിട്ടിയപ്പോൾ ദേവിക്കു് അതിയായ ആനന്ദമുണ്ടായി. ദേവിയുടെ മാതൃഹൃദയം മകനെ അജ്ഞാതങ്ങളായ വിദൂരദേശങ്ങളിലേയ്ക്കു് അയയ്ക്കുന്നതിൽ വിസമ്മതംകൊണ്ടു; അതേ സമയം അതു് ശ്രീരാമകൃഷ്ണന്റെ ഇച്ഛയാണെന്നും ദേവി കണ്ടു. അതിനാൽ തന്റെ സ്വന്തം വികാരത്തെ നിയന്ത്രിച്ചുകൊണ്ടു് ദേവി സ്നേഹപൂർണ്ണമായ ഉപദേശങ്ങളും ആശീർവ്വാദങ്ങളും എഴുതി അയച്ചു. ആ എഴുത്തു കിട്ടിയപ്പോൾ സ്വാമി ആനന്ദതുന്ദിലനായി.

തന്റെ ഉദ്ദേശ്യം സഫലമാകുമെന്ന് അദ്ദേഹത്തിന് ഉറപ്പായി. യാത്രയ്ക്കുവേണ്ട ഒരുക്കങ്ങളെല്ലാം പൂർത്തിയായപ്പോഠം, ഖെത്രി മഹാരാജാവിന്റെ പ്രൈവററ് സെക്രട്ടറി മുൻഷി ജഗൻമോഹൻ ലാൽ വന്ന് പരിപാടികളൊക്കെ തല്ക്കാലത്തേയ്ക്ക് മാററിമറിച്ചു.

രണ്ടുവർഷം മുമ്പ് സ്വാമിയെ ഖെത്രിമഹാരാജാവിന്റെ കൊട്ടാരത്തിൽ നാം കാണുകയുണ്ടായി. തദവസരത്തിൽ തനിക്കൊരു പുത്രനുണ്ടാവാൻ അനുഗ്രഹിക്കണമെന്ന് മഹാരാജാവ് സ്വാമിയോട് അപേക്ഷിച്ചതും ഓർമ്മിക്കുമല്ലൊ. രാജാവിനിപ്പോഠം കിരീടാവകാശിയായി ഒരു പുത്രനെ ലഭിച്ചിരിക്കുന്നു. ആനന്ദപരവശനായ രാജാവ് ഉത്സവാഘോഷത്തിൽ പങ്കുകൊള്ളാൻ സ്വാമിയെ കൂട്ടികൊണ്ടുചെല്ലാൻ ആളയച്ചിരിക്കുകയാണ്. പ്രൈവററ് സെക്രട്ടറി മദ്രാസിലെത്തി സ്വാമിയെ ശ്രീമാൻ ഭട്ടാചാര്യന്റെ വീട്ടിൽ ചെന്നു കണ്ടു. അദ്ഭുതംപൂണ്ട സ്വാമി അദ്ദേഹത്തിന്റെ ആഗമനോദ്ദേശം അന്വേഷിച്ചു. ജഗൻമോഹൻ വിവരങ്ങളെല്ലാം അറിയിച്ചപ്പോഠം സ്വാമി പറഞ്ഞു: 'പ്രിയപ്പെട്ട ജഗൻമോഹൻ, മേയ് 31-ാം തീയതി അമേരിക്കയ്ക്ക് കപ്പൽകയറാൻ വേണ്ട ഒരുക്കങ്ങളൊക്കെ ചെയ്തുകൊണ്ടിരിക്കുകയാണ് ഞാൻ; അതിനിനി ഒരു മാസമേ ഉള്ളു. മഹാരാജാവിനെ കാണാൻ ഞാനിപ്പോഠം എങ്ങനെ വരും ?' പക്ഷേ ദൂതൻ നിർബ്ബന്ധിച്ചു: 'സ്വാമിജി, ഒരൊററ ദിവസത്തേയ്ക്കെങ്കിലും അങ്ങു ഖെത്രിയിൽ വന്നേ മതിയാവൂ ! അങ്ങു വരാതിരുന്നാൽ മഹാരാജാവു തിരുമനസ്സിലെ നിരാശയ്ക്ക് അതിരുണ്ടാവുകയില്ല. അങ്ങയുടെ പാശ്ചാത്യയാത്രയ്ക്കുള്ള ഒരുക്കങ്ങളെക്കുറിച്ച് അങ്ങ് ഒട്ടും വ്യാകുലപ്പെടേണ്ട. മഹാരാജാവുതന്നെ അതിനുവേണ്ട ഏർപ്പാടുകളൊക്കെ ചെയ്തുകൊള്ളും. അങ്ങ് എന്നോടൊരുമിച്ചു പോരുകതന്നെ വേണം.' അവസാനം സ്വാമി അതിനു സമ്മതിച്ചു.

ഖെത്രിക്കു പോകുംവഴി സ്വാമി വാഫിങ്ഗാനാ, ബോംബെ, ജയ്പൂർ എന്നിവിടങ്ങളിൽ ഇറങ്ങി. അദ്ദേഹം ഖെത്രിയിലെത്തിയപ്പോഠം നേരം സന്ധ്യ കഴിഞ്ഞിരുന്നു. കൊട്ടാരം ആഹ്ലാദപൂർണ്ണവും ദീപാലങ്കൃതവുമായിരുന്നു. ഉത്സവാഘോഷങ്ങഠം മൂന്നോ നാലോ ദിവസം മുമ്പുതന്നെ ആരംഭിച്ചതാണ്. നഗരം മുഴുവൻ മനോഹരമായി അലങ്കരിച്ചിരുന്നു. എവിടെ നോക്കിയാലും കീർത്തനങ്ങളും നർത്തനങ്ങളും. സ്വാമി ചെന്നുചേർന്ന സമയത്തു മഹാരാജാവ്, രജപുട്ടാണയിലെ പല രാജാക്കന്മാരാലും മററു സംസ്ഥാനാധിപികളാലും പരിവൃതനായി തന്റെ രാജകീയ നൗകയിൽ ഇരിക്കുകയായിരുന്നു. ജഗൻമോഹൻ സ്വാമിയെ രാജസന്നിധിയിലേയ്ക്ക് ആനയിച്ചപ്പോഠം മഹാരാജാവ് സ്വസ്ഥാനത്തുനിന്നും എഴുന്നേററ് ദണ്ഡനമസ്കാരം ചെയ്തു. സ്വാമി അദ്ദേ

ഹത്തെ അനുഗ്രഹിച്ചു് പിടിച്ചെഴുന്നേല്പിച്ചു. അവിടെ സന്നിഹിതരായിരുന്നവരെല്ലാം സാദരം എഴുന്നേററു വണങ്ങി. മഹാരാജാവു് ഗുരുവിനെ പൂജ്യപീഠത്തിലേയ്ക്കു നയിക്കവേ ഗായകന്മാർ സ്വാഗതഗാനം ആലപിച്ചു. അനന്തരം മഹാരാജാവു് സ്വാമിയെ സദസ്സിനു് പരിചയപ്പെടുത്തിക്കൊടുത്തു; തനിക്കു് പുത്രനുണ്ടാകാൻ സ്വാമിജി അനുഗ്രഹിച്ച സംഗതി അദ്ദേഹം വെളിപ്പെടുത്തി. സനാതനധർമ്മത്തിൻെറ പ്രചാരണത്തിനായി സ്വാമിജി പാശ്ചാത്യദേശത്തേയ്ക്കു പോകാൻ ഉദ്ദേശിക്കുന്ന വിവരവും രാജാവു് സദസ്യരെ അറിയിച്ചു. അതു കേട്ടു് സഭാവാസികളെല്ലാം ഹർഷാരവം മുഴക്കി. അതിനുശേഷം ശിശുവിനെ സ്വാമിസമക്ഷം കൊണ്ടുവന്നു, അദ്ദേഹം ശിരസ്സിൽ കൈവെച്ചു് ശിശുവിനെ അനുഗ്രഹിച്ചു.

യാത്രയ്ക്കുവേണ്ട ഒരുക്കങ്ങൾ ചെയ്യാൻ ബോംബെയ്ക്കു പോകാൻ സമയമായി എന്നു് സ്വാമിജി കുറച്ചുദിവസങ്ങൾക്കുശേഷം രാജാവിനെ അറിയിച്ചു. രാജാവും ജഗൻമോഹനും ജയ്പൂർ വരെ സ്വാമിയെ അനുഗമിച്ചു. അവിടെവെച്ചു് രസകരമായ ഒരു സംഭവമുണ്ടായി; അതു സ്വാമിക്കു് ഒരു ഗുണപാഠമായിത്തീർന്നു. ഒരു സായാഹ്നത്തിൽ ഒരു നർത്തകി ഗാനാലാപത്താൽ മഹാരാജാവിനെ വിനോദിപ്പിക്കുകയായിരുന്നു. ഗാനമാരംഭിച്ചപ്പോൾ സ്വാമി തൻെറ കൂടാരത്തിലിരിക്കുകയാണു്. പാട്ടു കേൾക്കാൻ ക്ഷണിച്ചുകൊണ്ടു രാജാവു് സ്വാമിജിക്കു് ആളയച്ചു. സന്ന്യാസിയായ തനിക്കു് ആയതു നിഷിദ്ധമാണെന്നു് സ്വാമി മറുപടി നല്കി. ഇതു കേട്ടപ്പോൾ നർത്തകി അത്യന്തം ദുഃഖിതയായി. അതിനൊരു മറുപടിയെന്നോണം അവൾ, പ്രസിദ്ധവൈഷ്ണവയോഗിയായ സൂർദാസൻെറ ഒരു കീർത്തനം ആലപിച്ചു. പ്രശാന്തമായ ആ അന്തിവേളയിൽ താളമേളങ്ങളോടൊപ്പം നർത്തകിയുടെ മോഹനഗാനം സ്വാമിയുടെ കാതുകളിലെത്തി–

നാഥ, പതിച്ചീടരുതേ തവ മിഴി
മാമകദോഷശതങ്ങളിൽ മാത്രം.
ഭഗവൻ, താവകതിരുനാമങ്ങൾ
സമദർശിതയുടെ പര്യായങ്ങൾ.

അമ്പലനടുവിൽ ഇമ്പമിയന്നിഹ
സംപ്രതി പൂജിതമാകിയ പ്രതിമയും
ആമിഷകൻ നിജകൈകളിലേന്തും
മാരകമാമൊരു മടവാളലകും
ഓരുകിൽ രണ്ടുമൊരേവിധമാകിയ
ചേരുവ കലരുമൊരായസപിണ്ഡം.

എങ്കിലുമവയെ കനകമായ്മാററും
മാന്ത്രികമണിതൻ സ്പർശനലേശം.

ദേവ, കൃപാലോ,അതിനാലിവളെ
പാപിനിയായ്ത്താൻ കരുതായ്ക വിഭോ!
പാവനയമുനാസലിലവും വെള്ളം
പാതക്കുഴിയിലെചേററും വെള്ളം;
എങ്കിലുമവ ചെന്നുഗംഗയിൽ വീണാൽ
പങ്കമകററും പരിപാവനം തീർത്ഥോദകം.
കാണിനേരത്തു പോലുമാകയാൽത്തിരുവുള്ളം
കാണരുതെന്നിലുള്ള കല്മഷം മാത്രം പ്രഭോ!

നാഥ, പതിച്ചീടരുതേ തവ മിഴി
മാമകദോഷശതങ്ങളിൽ മാത്രം.

പാട്ട് സ്വാമിയുടെ ഹൃദയത്തിൽ തട്ടി. ആ ഗാനത്തിൽക്കൂടി ആ നർത്തകി ഒരു സത്യം അദ്ദേഹത്തെ അനുസ്മരിപ്പിച്ചു — സർവ്വം ഖല്വിദം ബ്രഹ്മ — ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ — താൻ നിന്ദിച്ച ഈ നാരിയിലും അന്തര്യാമിരൂപേണ വാഴുന്നതു് അതേ പരംപൊരുൾ എന്ന സത്യം അനുസ്മരിപ്പിച്ചു. സ്വാമി വേഗം സദസ്സിലെത്തി സംഗീതം ശ്രവിച്ചു. ഈ സംഭവത്തെക്കുറിച്ച് പില്ക്കാലത്തൊരിക്കൽ സ്വാമിജി ഈവിധം പറയുകയുണ്ടായി: 'ആ പാട്ടു കേട്ടപ്പോൾ ഞാൻ ആലോചിച്ചു, 'എന്ത്', ഇതോ എൻെറ സന്ന്യാസം! ഞാനൊരു സന്ന്യാസി; എന്നിട്ടും എനിക്കു് ഈ സ്ത്രീയും ഞാനും വേറെ എന്ന ഭേദബുദ്ധി ഇരിക്കുന്നല്ലൊ! ആ സംഭവം എൻെറ ഭേദമോഹത്തെ അകററി. സകലരും ഉണ്മയിൽ ഒരേ വസ്തുവിൻെറ പ്രകാശനങ്ങൾ മാത്രമാണെന്നറിഞ്ഞ എനിക്കു പിന്നീടു് ആരെയും തിരസ്കരിക്കാൻ കഴിയാതെയായി.'

മഹാരാജാവിൻെറ പ്രൈവററ് സെക്രട്ടറിയാൽ അനുഗതനായി സ്വാമി ജയ്പൂരിൽനിന്നും ബോംബേയ്ക്കു പുറപ്പെട്ടു. സ്വാമിയുടെ അമേരിക്കൻയാത്രയ്ക്കുവേണ്ട ചെലവുകൾ നല്കാനും ആവശ്യമുള്ള മററു് ഏർപ്പാടുകൾ ചെയ്തുകൊടുക്കാനും മഹാരാജാവു് പ്രൈവററ് സെക്രട്ടറിയെ ചുമതലപ്പെടുത്തിയിരുന്നു. കനത്ത ഹൃദയത്തോടെ മഹാരാജാവു യാത്ര പറഞ്ഞു. ഖെത്രിമഹാരാജാവിൻെറ കൊട്ടാരത്തിൽവെച്ചാണു് സ്വാമിജി തൻെറ വിശ്വവിഖ്യാതമായിത്തീർന്ന വിവേകാനന്ദനാമം സ്വീകരിച്ചതു്. അതിനുമുമ്പു്, ആളറിയിക്കാതിരിക്കാൻവേണ്ടി സച്ചിദാനന്ദൻ, വിവിദിഷാനന്ദൻ എന്നിങ്ങനെ പല പേരുകളും സ്വീകരിച്ചുകൊണ്ടാണു് അദ്ദേഹം സഞ്ചരിച്ചിരുന്നതു്.

വിവേകാനന്ദനാമം സ്വീകരിക്കാനിടയായ സന്ദർഭത്തെക്കുറിച്ച് ശ്രീ വേണീശങ്കരശർമ്മ* സ്വാമിയുടെ ഖെത്രി സന്ദർശനത്തെക്കുറിച്ചെഴുതിയിട്ടുള്ള പുസ്തകത്തിൽ ഇങ്ങനെ പറയുന്നു:

''സ്വാമിജിയുടെ പ്രസിദ്ധമായ വിവേകാനന്ദസ്വാമി എന്ന നാമധേയം രാജാജിബഹദൂർ നല്കിയതാണെന്ന സംഗതി വളരെ ചുരുക്കമാളുകളേ അറിഞ്ഞിരിക്കുകയുള്ളു. ഇതിനുമുമ്പ് സ്വാമിജി വിവിദിഷാനന്ദൻ എന്നാണ് തൻെറ പേർ എഴുതിയിരുന്നത്. ഈ വസ്തുത അദ്ദേഹത്തിൻെറ പഴയ എഴുത്തുകളിൽനിന്നും തെളിഞ്ഞിട്ടുമുണ്ട്. ഖെത്രിയിലേയ്ക്കുള്ള ആദ്യത്തെ യാത്രയിൽ ഒരു ദിവസം സ്വാമിജി രാജാജിയും ഒന്നിച്ചിരിക്കുകയായിരുന്നു. രാജാജി നേരമ്പോക്കായിട്ടു പറഞ്ഞു: 'സ്വാമിജി, അങ്ങയുടെ പേരു വളരെ കടുപ്പം തന്നെ. ടീകാകാരൻെറ സഹായം കൂടാതെ ഇതിൻെറ അർത്ഥം സാധാരണക്കാരന് ഗ്രഹിക്കാൻ സാദ്ധ്യമല്ല. ഉച്ചരിക്കാനും എളുപ്പമല്ല. പോരാത്തതിന് അങ്ങയുടെ വിവിദിഷാകാലം - ജ്ഞാനാന്വേഷണകാലം - അവസാനിക്കുകയും ചെയ്തിരിക്കുന്നു.'

രാജാജിയുടെ യുക്തിയുക്തമായ പരാമർശം കേട്ട സ്വാമിജി ചോദിച്ചു: 'അവിടുന്ന് എന്തു പേരാണ് ഇഷ്ടപ്പെടുന്നത്?' രാജാജി പറഞ്ഞു: 'എൻെറ അഭിപ്രായത്തിൽ അങ്ങേയ്ക്ക് യോജിച്ച പേർ വിവേകാനന്ദൻ എന്നാകുന്നു.' അന്നുമുതൽ സ്വാമി വിവേകാനന്ദൻ എന്ന പേർ സ്വയം ഉപയോഗിക്കാൻ തുടങ്ങി.''

തദവസരത്തിൽ സന്നിഹിതനായിരുന്ന മുൻഷി ജഗൻമോഹൻലാലിൻെറ അടുക്കൽനിന്നും ഇതിനെക്കുറിച്ചു കേട്ട പണ്ഡിത ഝാബേർമാൽജി ശർമ്മ, 1927-ൽ പ്രസിദ്ധപ്പെടുത്തിയ 'ഖെത്രിനരേശനും വിവേകാനന്ദനും' എന്ന ഗ്രന്ഥത്തിൽനിന്നാണ് ശ്രീ ശർമ്മ ഈ വിവരം സ്വഗ്രന്ഥത്തിൽ ഉദ്ധരിക്കുന്നത്.

ഖെത്രിമഹാരാജാവാണ് സ്വാമിജിക്കു 'വിവേകാനന്ദ' പഞ്ചാക്ഷരം നൽകിയത് എന്ന കാര്യത്തിൽ ഒട്ടെല്ലാവരും യോജിക്കുന്നുണ്ട്. അതു് ആദ്യത്തെ തവണയോ രണ്ടാമത്തെ തവണയോ എന്ന സംഗതിയിൽ സംശയമില്ലാതില്ല. ആദ്യത്തെ തവണ

---

*സ്വാമിജി ഖെത്രി സന്ദർശിച്ച അവസരത്തിൽ ശ്രീ വേണീശങ്കരശർമ്മയുടെ അച്ഛൻ പണ്ഡിതബലിരാമശർമ്മ സ്വാമിജിയെ കാണുകയും പരിചരിക്കുകയും ചെയ്തിട്ടുണ്ട്. അന്ന് ബലിരാമൻ സുപ്രസിദ്ധ യജൂർവേദപണ്ഡിതനായ സുന്ദർലാൽജി ഒഝായുടെ കീഴിൽ പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. ആചാര്യൻെറ നിർദ്ദേശപ്രകാരം ബലിരാമനും മററു ചിലരും സ്വാമിജിക്കുവേണ്ട ശുശ്രൂഷകാം ചെയ്തുപോന്നു. അച്ഛൻെറ അടുത്തുനിന്നും വേണീശങ്കരൻ ബാല്യത്തിൽ സ്വാമിജിയെക്കുറിച്ചും അദ്ദേഹത്തിൻെറ ഖെത്രിസന്ദർശനത്തെക്കുറിച്ചും പല സംഗതികളും കേട്ടിരുന്നു. (Swami Vivekananda - A Forgotten Chapter of his Life)

തന്നെയെങ്കിൽ സ്വാമിജി, പിന്നീട്ടുള്ള തൻെറ യാത്രയിലും പേരു മാററിയിരുന്നു എന്നു വേണം കരുതാൻ. അമേരിക്കയിലേയ്ക്കു പുറപ്പെടുംമുമ്പ്, പരിചായകക്കത്തുകരംക്കായി തിയോസഫിക്കൽ സൊസൈററി പ്രസിഡൻറ് കണ്ണൽ ഓൽക്കോട്ടിനോട് സ്വാമി ആവശ്യപ്പെട്ടതു് സച്ചിദാനന്ദനെന്ന പേരിലാണ്. ആദ്യത്തെ തവണ മഹാരാജാവു് നാമകരണം ചെയ്യുകയും രണ്ടാമത്തെ തവണ ആവത്തിക്കുകയും മതമഹാസമ്മേളനം അതു് സ്ഥിരപ്പെടുത്തുകയും ചെയ്തുവെന്നുവേണം കരുതാൻ.

പേരിൽ മാത്രമല്ല, വേഷത്തിലും ഖെത്രിമഹാരാജാവിൻെറ സംഭാവനയുണ്ട്. സ്വാമിജി വേനൽക്കാലത്താണ് ആദ്യം ഖെത്രി സന്ദർശിച്ചതു്. അവിടത്തെ ചുടുകാററേററു് അദ്ദേഹം വല്ലാതെ വലഞ്ഞു. അതു കണ്ടപ്പോരം, അന്നാട്ടിലെ ആളുകളൊക്കെ ചെയ്യും പോലെ തലപ്പാവു കെട്ടാൻ മഹാരാജാവു് ഉപദേശിച്ചു; സ്വാമിജി അതു സ്വീകരിച്ചു; മഹാരാജാവുതന്നെ തലപ്പാവു കെട്ടേണ്ട രീതി പഠിപ്പിച്ചുകൊടുക്കുകയും ചെയ്തു. അമേരിക്കയ്ക്കു പോകാൻ സ്വാമിജിക്കു് ധനസഹായം ചെയ്തതു കൂടാതെ ഈ പാവനനാമവും മോഹനവേഷവും നല്കിയതിനും ലോകം ഖെത്രിമഹാരാജാവിനു് എന്നെന്നും കടപ്പെട്ടിരിക്കും.

പരിവ്രാജകകാലത്തു് തനിക്കു് ആതിഥ്യമരുളിയ ഒരു റെയിൽവേജോലിക്കാരൻെറ വീട്ടിൽ സ്വാമിജി, ആബുറോഡ് സ്റ്റേഷനിൽ വണ്ടിയിറങ്ങി അന്നു രാത്രി കഴിച്ചുകൂട്ടി. വീണ്ടും യാത്ര തുടരുന്നതിനുമുമ്പ് ഒരു വെള്ളക്കാരൻ ടിക്കററ് കളക്ടറുമായി സ്വാമിക്കു് ഒരേററുമുട്ടലുണ്ടായി. സ്വാമിയുടെ ആരാധകനായ ഒരു ബംഗാളിമാന്യൻ വണ്ടിക്കകത്തു് സ്വാമിയുമായി സംസാരിച്ചുകൊണ്ടിരുന്നു. വെള്ളക്കാരൻ വന്നു് ആ മാന്യനോട് ഏതോ റയിൽവേനിയമം ചൂണ്ടിക്കാണിച്ചുകൊണ്ട് താഴെയിറങ്ങാൻ പറഞ്ഞു. സ്വയം ഒരു റെയിൽവേ ഉദ്യോഗസ്ഥനായിരുന്ന ആ മാന്യൻ, തന്നെ ഇറങ്ങിപ്പോകാൻ നിർബ്ബന്ധിക്കുന്ന വകുപ്പൊന്നുമില്ലെന്നു പറഞ്ഞു് മെല്ലെ പ്രതിഷേധിച്ചു. അതു കേട്ടപ്പോരം സായ്പിനു് ദേഷ്യം കൂടി. അപ്പോരം സ്വാമി ഇടപെട്ടു; പക്ഷേ അതുകൊണ്ടൊന്നും പ്രയോജനമുണ്ടായില്ല. അയാരം സ്വാമിയുടെ നേരെ തിരിഞ്ഞു് പരുഷമായി ഹിന്ദിയിൽ 'തും കാഹേ ബാത് കർതേ ഹേ?' (നീയെന്തിനാണു തലയിടുന്നതു്?) എന്നു ചോദിച്ചു. ഹിന്ദിയിൽ 'തും' എന്ന പദം തന്നേക്കാരം താണവരോടാണ് ഉപയോഗിക്കാറു്; സമന്മാരോട് 'ആപ്' എന്നും. അയാളുടെ ചോദ്യം കേട്ടു സ്വാമിക്കു ശുണ്ഠിവന്നു. അദ്ദേഹം ചോദിച്ചു: 'എന്തു കരുതിയാണ് നിങ്ങരം 'തും' എന്നു പറയുന്നതു്? നിങ്ങരംക്കു

മര്യാദയ്ക്കു പെരുമാറിക്കൂടേ ? ഒന്നും രണ്ടും ക്ലാസ്സുകളിലെ യാത്രക്കാരുമായിട്ടാണു് നിങ്ങരം ഇടപെടുന്നതു്; എന്നിട്ടും നിങ്ങരംക്കു് വകതിരിവായി പെരുമാറാൻ അറിഞ്ഞുകൂടല്ലൊ ! നിങ്ങരംക്കെന്തുകൊണ്ടു് 'ആപ'' എന്നു പറഞ്ഞുകൂടാ ?'' തന്റെ തെററു മനസ്സിലാക്കിയ ടിക്കററ്കളക്റ്റർ പറഞ്ഞു: 'തെററിപ്പോയി എനിക്കു് ഈ ഭാഷ നല്ല വശമില്ല. എനിക്കു വേണ്ടിയിരുന്നതു് ഇയാരം... ....' സ്വാമി അയാളെ തടഞ്ഞുകൊണ്ടു പറഞ്ഞു: 'ഹിന്ദി നല്ല വശമില്ല എന്നിപ്പോരം നിങ്ങരം പറഞ്ഞു: നിങ്ങളുടെ സ്വന്തം ഭാഷപോലും നിങ്ങരംക്കു ശരിക്കറിഞ്ഞുകൂടാ എന്നിപ്പോരം മനസ്സിലായി. നിങ്ങരം 'ഇയാരം' എന്നു പറയുന്ന ഇദ്ദേഹം ഒരു മാന്യനാണു്. മാന്യൻ എന്നു പറഞ്ഞുകൂടേ നിങ്ങരംക്കു് ! നിങ്ങളുടെ പേരും നമ്പരും തരുക. ഞാൻ മേലധികാരികളെ അറിയിക്കട്ടെ.' അപ്പോഴേയ്ക്കും ചുററിനും ആരം കൂടി. സായ്പിനു് എങ്ങനെയെങ്കിലും സ്ഥലം വിട്ടാൽ മതിയെന്നായി. അയാരം വേഗം പോയി. ഇതിനെക്കുറിച്ചു് സ്വാമി ജഗൻമോഹൻലാലിനോടു പറഞ്ഞു: 'നോക്കൂ, വെള്ളക്കാരുമായുള്ള നമ്മുടെ പെരുമാററത്തിൽ നമുക്കു വേണ്ടതു് ആത്മാഭിമാനമാണു്. ആളുകളുടെ സ്ഥാനമനുസരിച്ചു് നാമവരോടു പെരുമാറുന്നില്ല; അവരതു ദൂഷണം ചെയ്യുന്നു. അന്യരുടെ മുമ്പിൽ നാം നമ്മുടെ അന്തസ്സു പാലിക്കണം. നാമങ്ങനെ ചെയ്യാത്തപക്ഷം അന്യരുടെ അനാദരത്തിനു നാം പാത്രമായിത്തീരും.'

മൗണ്ടു് ആബുവിൽവെച്ചു് തുര്യാനന്ദസ്വാമി സ്വാമിയെ കാണുകയും ബോംബെവരെ അനുഗമിക്കുകയും ചെയ്തു. ആബുറോഡിൽവെച്ചുണ്ടായ ഈ കൂടിക്കാഴ്ചയെപ്പററി തുര്യാനന്ദസ്വാമി പില്ക്കാലം ഇങ്ങനെ പറഞ്ഞിട്ടുണ്ടു്: ''സ്വാമിജി അന്നു പറഞ്ഞ ചില കാര്യങ്ങരം ഞാൻ വ്യക്തമായി ഓർമ്മിക്കുന്നു. അതേ വാക്കുകളും സ്വരവും അവ ഉച്ചരിക്കുമ്പോരം സ്വാമിജിയിൽ സ്ഫുരിച്ചിരുന്ന അഗാധമായ മനോവ്യഥയും ഇപ്പോഴും എന്റെ കാതിൽ മുഴങ്ങുന്നു. അദ്ദേഹം പറഞ്ഞു: 'ഹരിഭായ്, നിങ്ങളുടെ മതമെന്നു പറയപ്പെടുന്നതിന്റെ അർത്ഥമൊന്നും മനസ്സിലാക്കാൻ എനിക്കിനിയും കഴിയുന്നില്ല.' എന്നിട്ടു് കടുത്ത ദുഃഖം നിഴലിക്കുന്ന മുഖത്തോടും വികാരപാരവശ്യംകൊണ്ടു് വിറയ്ക്കുന്ന ശരീരത്തോടുംകൂടി അദ്ദേഹം തന്റെ നെഞ്ചിൽ കൈവെച്ചുകൊണ്ടു് പിന്നെയും പറഞ്ഞു: 'എന്നാൽ എന്റെ ഹൃദയം വളരെയധികം വിശാലമായിരിക്കുന്നു. സഹതപിക്കാൻ ഞാൻ പഠിച്ചു. പരദുഃഖത്തിൽ ഞാൻ അതീവ കാതരനാണെന്നു് അറിഞ്ഞുകൊള്ളൂ.' വികാരാവേഗംകൊണ്ടു് അദ്ദേഹത്തിന്റെ ഒച്ചയടഞ്ഞു; അദ്ദേഹത്തിനു് പിന്നെ

യൊന്നും മിണ്ടാൻ കഴിഞ്ഞില്ല. കുറച്ചുനേരത്തേയ്ക്കു കനത്ത നിശ്ശബ്ദത; അദ്ദേഹത്തിൻെറ കണ്ണിൽനിന്നും കണ്ണീരൊഴുകി.'' ഇക്കഥ പറയുമ്പോഠം തുര്യാനന്ദസ്വാമിയും വികാരവിവശനായി കാണപ്പെട്ടു. അദ്ദേഹം തെല്ലിട നിശ്ശബ്ദമായിരുന്നു; കണ്ണിൽ കണ്ണീർ പൊടിഞ്ഞു. നെടുവീർപ്പുവിട്ടുകൊണ്ട് അദ്ദേഹം തുടൎന്നു: ''സ്വാമി ഇങ്ങനെ പറയുമ്പോഠം എൻെറ ഉള്ളിൽക്കൂടി എന്താണു കടന്നു പോയതെന്ന് നിങ്ങഠംക്ക് ഊഹിക്കാൻ കഴിയുമോ ? ഞാൻ വിചാരിച്ചു, 'ഇവ, സാക്ഷാൽ ബുദ്ധദേവൻെറ അതേ വാക്കുകളും വികാരങ്ങളുംതന്നെയല്ലേ ?' മാനവദുഃഖം സ്വാമിജിയുടെ ഹൃദയത്തെ മഥിക്കുന്നതു് എനിക്കു സ്പഷ്ടമായി കാണാമായിരുന്നു. മനുഷ്യരാശിയുടെ കദനഭാരമെല്ലാം ഉരുക്കി കുളിർമയേകുന്ന കുഴമ്പാക്കി മാററുന്ന ഒരു കടാഹമായിരുന്നു സ്വാമിയുടെ ഹൃദയം.''

മൃദുളം കിമു വസ്തു ഹേ സഖേ, നവനീതാദപി, സജ്ജനസ്യ ഹൃത്,
തദിദം ദ്രവതേ സ്വതാപനാത്, പരതാപാദ് ദ്രവതേ സതാം മനഃ.

'വെണ്ണയെക്കാഠം മാർദ്ദവമേറിയ വസ്തുവെന്തെങ്കിലുമുണ്ടോ സ്നേഹിതാ ? ഉണ്ട്, സജ്ജനങ്ങളുടെ ഉഠംക്കരുന്ന്. വെണ്ണയുരുകണമെങ്കിൽ അതിനു ചൂടേല്ക്കണം. സത്തുക്കളുടെ മനമോ അന്യൎക്കു ചൂടേററാൽ ഉരുകം.' അതെ, അമ്മാതിരിയൊരു ഹൃദയമായിരുന്നു സ്വാമിജിയുടേതു്.

സ്വാമിജിയുടെ ഹൃദയാലുതയെ വെളിവാക്കുന്ന വേറൊരു സംഭവംകൂടി ഇവിടെത്തന്നെ പ്രസ്താവിക്കട്ടെ. അതു സംഭവിച്ചതു് അദ്ദേഹം അമേരിക്കയിൽനിന്നു മടങ്ങിവന്നതിനു ശേഷമാണ്. കല്ക്കത്തയിൽ ബലരാമബോസിൻെറ വീട്ടിൽ സ്വാമിജി താമസിക്കുന്ന കാലം. ഒരു ദിവസം തുര്യാനന്ദസ്വാമി അദ്ദേഹത്തെ കാണാൻ ചെന്നു. ബാക്കി ഭാഗം നമുക്കു തുര്യാനന്ദസ്വാമികളുടെ വാക്കുകളിൽ കേഠംക്കാം: ''ഞാൻ സ്വാമിജിയെക്കാണാനെത്തി. അദ്ദേഹം തനിച്ചു ചിന്തയിൽ മുഴുകി വരാന്തയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ചിന്താതീവ്രതയാൽ ഞാൻ ചെന്നതു് അറിഞ്ഞതേയില്ല. അദ്ദേഹത്തിൻെറ മനോരാജ്യത്തിനു ഭംഗം വരുത്തേണ്ടെന്നു കരുതി ഞാൻ മിണ്ടാതിരുന്നു. കുറച്ചുനേരം കഴിഞ്ഞു്, ഒഴുകുന്ന കണ്ണുനീരോടെ അദ്ദേഹം ഒരു പാട്ടു മൂളാൻ തുടങ്ങി; മീരാബായിയുടെ പ്രസിദ്ധമായ ഒരു പാട്ടായിരുന്നു അതു്. എന്നിട്ട് കൈകൊണ്ട് തല താങ്ങി, അഴികളിൽ ചാരിനിന്നുകൊണ്ട് ഹൃദയവ്യഥയോടെ അദ്ദേഹം പാടി: 'ഹാ ആരുമറിയുന്നില്ലെൻ ശോകം; ആരുമറിയുന്നില്ലെൻ ശോകം !' സ്വാമിജിയുടെ കാതരതയും കരുണസ്വരവും ചുററുമുള്ള വസ്തുക്കളെക്കൂടി ബാധിക്കുന്നതായിത്തോന്നി. ആ ശോകരാഗം അന്തരീക്ഷത്തിൽ അലയടിച്ചുകൊണ്ടിരുന്നു.

'നോവിൻെറ നീററൽ അനുഭവിക്കുന്നവനല്ലാതെ ആക്കുമറിഞ്ഞുകൂടാ.' അദ്ദേഹത്തിൻെറ ശബ്ദം, ഒരമ്പുപോലെ എൻെറ ഹൃദയത്തിൽ തറച്ചു; ഞാൻ കരഞ്ഞുപോയി. സ്വാമിജിയുടെ ദുഃഖത്തിൻെറ കാരണം അറിയാഞ്ഞു് ഞാൻ അസ്വസ്ഥനായി. ദീനരോടും മറ്റിതരോടുമുള്ള സാവ്വത്രികവും അഗാധവുമായ സഹതാപമാണു് അദ്ദേഹത്തിൻെറ ഈ അവസ്ഥാവിശേഷത്തിനു കാരണമെന്നു് എനിക്കു വേഗം മനസ്സിലായി.''

നമുക്കു കഥ തുടരാം. സ്വാമിയും ജഗൻമോഹനും ബോംബെയ്ക്കുപോയി. സ്വാമിയെ യാത്ര അയയ്ക്കുന്നതിനായി അളസിംഗപ്പെരുമാറം മദ്രാസിൽനിന്നും ബോംബെയിൽ എത്തിയിരുന്നു. സ്വാമിക്കു വേണ്ട സവ്വവിധസൗകര്യങ്ങളും ചെയ്തുകൊടുക്കണമെന്നു് ഖെത്രി മഹാരാജാവു് ജഗൻമോഹൻലാലിനെ ചട്ടം കെട്ടിയിരുന്നു. അതിനാൽ യാത്രയ്ക്കുവേണ്ട സാധനസാമഗ്രികളൊക്കെ സജ്ജമാക്കി. പെനിൻസുലർ ആൻഡു് ഓറിയൻറു് കമ്പനിക്കാരുടെ വക പെനിൻസുലർ എന്ന കപ്പലിൽ ഒന്നാം ക്ലാസ്സിനുള്ള ഒരു ടിക്കററും മററു ചെലവുകരംക്കായി ഒരു നല്ല സംഖ്യയും സ്നേഹിതന്മാർ സ്വാമിക്കു കൊടുത്തു. കപ്പൽ പുറപ്പെടാൻ ബാക്കിയുണ്ടായിരുന്ന ചുരുങ്ങിയ നാളുകരം അദ്ദേഹം ഏകാന്തധ്യാനത്തിലും അദ്ധ്യാത്മചച്ചയിലും സുഹൃദ്ദശനത്തിലുമായി കഴിച്ചു കൂട്ടി.

പലപ്പോഴും സ്വാമിജിയുടെ മനസ്സു് അങ്ങകലെ വരാഹനഗരത്തിലെ മഠത്തിലേയ്ക്കു പാഞ്ഞുകൊണ്ടിരുന്നു. മഠവും സതീത്ഥ്യരും എങ്ങനെ കഴിയുന്നോ എന്നദ്ദേഹം ആലോചിച്ചു; അവിടെ ഏവക്കും ക്ഷേമമെന്നാശിച്ചു. അദ്ദേഹം എവിടെയെന്നു് അവക്കു് വ്യക്തമായ അറിവുണ്ടായിരുന്നില്ല. പക്ഷേ അമേരിക്കയിൽ വിവേകാനന്ദനെന്ന ഒരു ഭാരതീയസന്ന്യാസി ആഷധമ്മത്തിൻെറ വെന്നിക്കൊടി പാറിച്ചു് വിശ്വവിഖ്യാതനായി എന്നു കേട്ടപ്പോരം അതു തങ്ങളുടെ പ്രിയപ്പെട്ട നരേന്ദ്രനല്ലാതെ മററാരുമാകാനിടയില്ല എന്നു് വരാഹനഗരത്തിലെ സോദരസന്ന്യാസിമാർ കരുതി: കാരണം, അവക്കു് അദ്ദേഹത്തിൽ അത്രയേറെ വിശ്വാസവും പ്രതീക്ഷയുമുണ്ടായിരുന്നു.

അവസാനം 1893 മേയ്മാസം 31—ാംതീയതി വന്നെത്തി. കപ്പലും വിടവാങ്ങലും, വിദേശയാത്രയിലെ ഉദ്വേഗങ്ങളുമൊക്കെ സ്വാമിക്കു് അപരിചിതങ്ങളായിരുന്നു. മാത്രമല്ല, സ്നേഹിതന്മാരുടെ നിബ്ബന്ധത്തിനു വഴങ്ങി കാവിനിറത്തിൽ പട്ടുകൊണ്ടുള്ള ഒരു നീണ്ട കുപ്പായവും അതുമാതിരി പട്ടുകൊണ്ടുള്ള ഒരു തലപ്പാവും അദ്ദേഹത്തിനു് ധരിക്കേണ്ടതായ്‌വന്നു. കണ്ടാൽ ഒരു രാജകുമാര

നെന്നേ തോന്നു. അളസിംഗപ്പെരുമാളും ജഗൻമോഹൻലാലും കപ്പലിലെ നടവഴിവരെ അദ്ദേഹത്തെ അനുഗമിച്ചു; അവസാനനിമിഷംവരെ, കപ്പലിലെ വലിയ ചേങ്കലകൾ മുഴങ്ങുന്നതുവരെ, അവിടെത്തന്നെ നില്ക്കുകയും ചെയ്തു. ഒടുവിൽ പിരിയാനുള്ള നേരമായപ്പോൾ അവരുടെ കണ്ണുകൾ നിറഞ്ഞു. സ്വാമിജിയുടെ പാദതലത്തിൽ അവർ സാഷ്ടാംഗനമസ്കാരം ചെയ്തു. കപ്പലിൽ നിന്നിറങ്ങി. കപ്പൽ യാത്രയായി. ബോംബെയിൽ സ്വാമിയുടെ ആതിഥേയനായിരുന്ന ഛബിൽദാസും അതേ കപ്പലിൽത്തന്നെ യാത്ര ചെയ്യുന്നുണ്ടായിരുന്നു.

കര കണ്ണിൽനിന്നു മറയുന്നതുവരെ സ്വാമി തട്ടിൽത്തന്നെ നിന്നു, തൻെറ സുഹൃത്തുക്കൾക്കൊക്കെ നിരന്തരം മംഗളമാശംസിച്ചുകൊണ്ട്. അദ്ദേഹത്തിൻെറ മിഴികൾ വഴിഞ്ഞു; നെഞ്ചകം വികാരതരളിതമായി. അദ്ദേഹം സ്വഗുരുനാഥനേയും മാതൃദേവിയേയും സതീർത്ഥ്യരേയും സ്മരിച്ചു. ഭാരതത്തെയും ഭാരതീയസംസ്കാരത്തെയും കുറിച്ചു നിനച്ചു; അവളുടെ മഹത്ത്വത്തെയും പരാധീനതയെയും അവളുടെ മഹർഷിമാരെയും ധർമ്മത്തെയും സ്മരിച്ചു. സ്വദേശസ്നേഹം കൊണ്ട് ഹൃദയം പൊട്ടുമോ എന്നു തോന്നിപ്പോയി. മെല്ലെ കപ്പൽ ആഴിയാൽ ചൂഴപ്പെട്ടു; സ്വാമിജി തന്നത്താൻ മന്ത്രിച്ചു: 'അതെ, ത്യാഗഭൂമിയിൽനിന്നും ഭോഗഭൂമിയിലേയ്ക്കു പോകയാണു ഞാൻ.' പക്ഷേ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അതു ഭോഗഭൂമിയൊന്നുമാകാനല്ല പോകുന്നത്. പ്രവർത്തനം, അവിരതവും അശ്രാന്തവുമായ പ്രവർത്തനം, കഷ്ടവും ക്ലേശവും തപസ്സും, ഇവയായിരുന്നു അദ്ദേഹത്തെ കാത്തിരുന്നത്. ആ കഠിനപ്രയത്നത്താൽ അദ്ദേഹത്തിൻെറ ശരീരം ശിഥിലമാകുകയാണു ചെയ്യുന്നത്; അദ്ദേഹത്തിനു വിശ്രമമില്ല. ഒമ്പതു വർഷമേ അദ്ദേഹത്തിനു ആയുസ്സു ബാക്കിയുണ്ടായിരുന്നുള്ളു. ആ കാലമത്രയും ലോകസേവനത്തിലും പലപ്പോഴും അല്ലലിലുമാണു കഴിഞ്ഞത്. ഗുരുദേവൻെറയും ജഗദംബയുടെയും നാമം ഉച്ചരിച്ചുകൊണ്ടു യാത്രയായി. അതെ, എന്നും എങ്ങും സ്വാമി വിവേകാനന്ദൻ ഭവതാരിണിയുടെ സന്താനവും പരമഹംസദേവൻെറ ശിഷ്യനുമായ ഒരു വൈദികർഷിയായിരുന്നു.

ഭാരതത്തെയും ഭാരതീയാദർശങ്ങളെയും പാശ്ചാത്യജനതകൾക്കു വ്യാഖ്യാനിച്ചുകൊടുക്കാനായി ഷിക്കാഗോവിലെ മതമഹാസമ്മേളനത്തിനുള്ള സ്വാമിജിയുടെ യാത്രാചരിത്രം പിൻതുടരുന്നതിനുമുമ്പ് നമുക്കൊന്നു തിരിഞ്ഞുനോക്കാം, താനേറെറടുത്ത മഹനീയകൃത്യം നിറവേററാൻ അദ്ദേഹം എത്രമാത്രം അർഹനും

അധികാരിയുമാണ് എന്നു കാണാൻ പ്രസിദ്ധനായ ഒരെഴുത്തു കാരന്റെ വാക്കുകൾ ഉദ്ധരിക്കട്ടെ:

"തന്റെ സഞ്ചാരകാലത്തു് ബുദ്ധമതത്തിന്റെയും ജൈന മതത്തിന്റെയും കാതലായ ഭാഗങ്ങളും രാമാനന്ദന്റെയും ദയാ നന്ദന്റെയും ആദർശങ്ങളും അദ്ദേഹം ക്രമേണ ഉൾക്കൊണ്ടു. തുളസീ ദാസന്റെയും നിശ്ചലദാസന്റെയും കൃതികൾ ഗാഢമായി അദ്ദേഹം ഗ്രഹിച്ചു. മഹാരാഷ്ട്രത്തിലെ സിദ്ധപുരുഷന്മാരേയും തെന്നിന്ത്യ യിലെ ആൾവാർമാരെയും നായനാർമാരെയും കുറിച്ച് സമഗ്രമായി മനസ്സിലാക്കി. പരമഹംസപരിവ്രാജകാചാര്യൻമുതൽ ലാൽഗുരു വിന്റെ ശിഷ്യന്മാരായ തോട്ടികളും തൂപ്പുകാരുംവരെ സകലരുടെ യും ആശയങ്ങളും ആദർശങ്ങളും മാത്രമല്ല അവരുടെ പരമ്പരാഗത ചരിത്രങ്ങളുംകൂടി അദ്ദേഹം സ്വായത്തമാക്കിയിരുന്നു. ഭാരതത്തി ന്റെ ദേശീയജീവിതചരിത്രത്തിലെ ഒരന്തരാളഘട്ടം മാത്രമായി രുന്നു അദ്ദേഹത്തിന്റെ സ്പഷ്ടദൃഷ്ടിയിൽ മുഗളരുടെ മേൽക്കോയ്മ. വീക്ഷണവിശാലതയിലും സമന്വയധീരതയിലും അക്ബർ ഒരു ഹിന്ദുവായിരുന്നു. അദ്ദേഹത്തിന്റെ കണ്ണിൽ താജ്മഹാൾ വെണ്ണ ക്കല്ലിൽ വാർത്ത ശകുന്തളയല്ലേ? ഗുരു നാനാക്കിന്റെയും മീരാബാ യിയുടെയും ടാൻസെന്നിന്റെയും ഗാനങ്ങൾ മാറി മാറി അദ്ദേഹ ത്തിന്റെ അധരപുടങ്ങളിൽനിന്നും പൊഴിഞ്ഞു. പൃഥ്വിരാജന്റെ യും ദില്ലിയുടെയും ചരിത്രകഥകൾ തിക്കിത്തിരക്കി കയറിവരും, ചിററൂരിന്റെയും പ്രതാപസിംഹന്റെയും ഉമാമഹേശ്വരന്മാരുടെയും രാധാമാധവന്മാരുടെയും സീതാരാമന്മാരുടെയും തഥാഗതന്റെയും കഥകളുടെ മദ്ധ്യത്തിൽ. ഓരോ മഹാനാടകവും അദ്ദേഹം ആടു മ്പോൾ അദ്ഭുതാവഹമായ വാസ്തവമായി പരിണമിച്ചു. ഭാരത ത്തിന്റെ നാമശ്രവണത്താൽ ആദ്ധ്യാത്മികാവേശംകൊണ്ടു് കവിഞ്ഞൊഴുകുന്ന ഉജ്ജ്വലമായ ഭാരതീയേതിഹാസമായിരുന്നു അദ്ദേഹത്തിന്റെ ഹൃദയവും പ്രാണനും. മൗലീകവും സജീവവും അനപേക്ഷണീയവുമായതൊക്കെ അദ്ദേഹത്തിനു സ്വായത്തമായി രുന്നു. ജീവിതത്തിന്റെ അദൃശ്യമൂല്യങ്ങൾ ആ ദൃഷ്ടികൾക്കു് വ്യക്ത മായിരുന്നു. ആത്മസാക്ഷാത്കാരത്തിന്റെ ഫലമായുണ്ടാകുന്ന മൗലികതത്ത്വബോധത്തോടൊപ്പം ഉള്ളിൽ പ്രവേശിച്ച ഒരഗ്നി അദ്ദേഹത്തിന്റെ അകക്കാമ്പിൽ ജ്വലിച്ചുകൊണ്ടാണിരുന്നതു്. ഇതരമനസ്സുകൾ വിച്ഛിന്നവസ്തുതകളെ കണ്ടയിടത്തു് സ്വാമിജിയു ടെ വിശാലമനസ്സ് സമന്വയം കണ്ടെത്തി. അദ്ദേഹം വസ്തുക്കളുടെ ഉള്ളിൽ ചുഴിഞ്ഞിറങ്ങുകയും വസ്തുതകളെ ശരിയായ ക്രമത്തിൽ വിവരിക്കുകയും ചെയ്തു. ശരിക്കും പ്രായോഗികമായ പരിശീലനം സമ്പാദിച്ചതും അതീവ വിശ്വവിശാലവുമായ ഒരു മനസ്സായിരുന്നു

സ്വാമിജിയുടേതു്. മതമഹാസമ്മേളനത്തിൽ ഭാരതത്തെ സമഗ്രമായിട്ടു് വൈദികവും വൈദാന്തികവും, ബൗദ്ധവും ജൈനവും, ശൈവവും വൈഷ്ണവവും, മാഹമ്മദംപോലും – പ്രതിനിധാനം ചെയ്യാൻപോകുന്ന ആഠംക്കു് ഇതിൽ കൂടുതലെന്തു സജ്ജീകരണമാണു വേണ്ടതു്? ശരിയായ അർത്ഥത്തിൽ മതമഹാസമ്മേളനത്തിൻെറ ഒരു മൂർത്തരൂപമായിരുന്ന ആ മഹാപുരുഷൻെറ ഈ ശിഷ്യനേക്കാഠം ഈ കൃത്യനിർവ്വഹണത്തിനു് കൂടുതൽ യോഗ്യനായി വേറാരുണ്ടു്?''

യാത്രയിൽ സ്വാമിയെ അനുഗമിക്കുന്നതിനുമുമ്പു് അദ്ദേഹത്തിൻെറ സ്വഭാവത്തിലെ ചില വശങ്ങഠം വ്യക്തമാക്കുന്ന ഏതാനും രസകരങ്ങളായ സംഭവങ്ങഠംകൂടി കുറിക്കട്ടെ. സ്വാമിജിയൊന്നിച്ചു് കോളേജിൽ വായിച്ചിരുന്ന ശ്രീ നഗേന്ദ്രനാഥഗുപ്തൻ തൻെറ അനുസ്മരണങ്ങളിൽ പ്രസ്താവിച്ചിട്ടുള്ള സംഭവങ്ങളാണിവ. താൻ സ്വാമിജിയിൽനിന്നു് നേരിട്ടു കേട്ട കാര്യങ്ങളാണു് വിവരിക്കുന്നതു് എന്നു്ലേഖകൻ മുഖവുരയിൽ പറയുന്നുമുണ്ടു്.

സ്വാമിജി പരിവ്രാജകനായി ബീഹാറിൽ സഞ്ചരിക്കുന്ന കാലം. അക്കാലത്തു് അവിടെ ഒരു കോളിളക്കം ഉണ്ടായിക്കൊണ്ടിരുന്നു. അവിടത്തെ പല ജില്ലകളിലും മാന്തോട്ടങ്ങളിൽ, മാവിന്മേൽ കളിമണ്ണു പൊത്തി കുങ്കുമവും നെന്മണിയും പതിച്ചു വെച്ചിരിക്കുന്നതായി കാണപ്പെട്ടു. സർക്കാരിനു് ആകപ്പാടെ സംശയവും സംഭ്രമവുമായി. രഹസ്യപ്പോലീസു് അന്വേഷണമാരംഭിച്ചു. ശിപായിലഹള പൊട്ടിപ്പുറപ്പെടുംമുമ്പു് പട്ടാളക്കാർ പരസ്പരം ചപ്പാത്തി കൈമാറിയതുപോലെ എന്തോ ഗൂഢാലോചനയുടെ അടയാളമാണിതെന്ന അഭ്യൂഹത്തിൽ അവരെത്തിച്ചേർന്നു. ആയുധമേന്തിയും അല്ലാതെയുമുള്ള അധികാരികഠം പെട്ടെന്നു് തങ്ങളുടെ ഇടയ്ക്കു വന്നുചാടിയതു കണ്ടു പേടിച്ച ഗ്രാമീണർ ആ അടയാളത്തെക്കുറിച്ചു് തങ്ങഠംക്കൊന്നുമറിഞ്ഞുകൂടാ എന്നു പറഞ്ഞൊഴിഞ്ഞു. അധികാരികളുടെ സംശയം അടുത്തതായി സഞ്ചാരികളായ സന്ന്യാസിമാരുടെമേൽ പതിഞ്ഞു. കുറച്ചുകാലത്തേയ്ക്കു് കണ്ടവരെയൊക്കെ പിടിച്ചുകൊണ്ടുപോയി. തെളിവൊന്നുമില്ലായ്കയാൽ അവരെ പിന്നീടു വിട്ടയയ്ക്കേണ്ടതായ്വന്നു. വിളവുകഠം സുലഭമായി ഉണ്ടാകുന്നതിനു് കൃഷിക്കാർ ചെയ്യുന്ന ഒരു ആചാരവിശേഷമാണിതെന്നു് പിന്നീടു് അറിയാറായി. അതിരാവിലെ എഴുന്നേററു് സ്വാമിജി ഗ്രാൻഡ് ട്രങ്ക് റോഡ്വഴിയോ നാട്ടിൻപുറങ്ങളിൽക്കൂടിയോ നടക്കാറുണ്ടു്. ആരെങ്കിലും ആഹാരം നല്കിയാൽ കഴിക്കും.വഴിനടന്നും വെയിൽകൊണ്ടും തളർന്നാൽ വല്ല മരത്തിൻെറ മൂട്ടിലും വിശ്രമിക്കും. ഒരു ദിവസം ഇങ്ങനെ നടന്നുകൊണ്ടിരിക്കെ, 'നില്ലവിടെ' എന്നൊരാജ്ഞ പിന്നിൽനിന്നു കേഠംക്കാറായി. തിരിഞ്ഞുനോക്കി

യപ്പോഠം കാണാം കുതിരപ്പുറത്തു് അണിഞ്ഞൊരുങ്ങി ആയുധവുമേന്തിയ താടിക്കാരനായ ഒരു പോലീസുദ്യോഗസ്ഥൻ ഒരു ചൂരലും മൂളിച്ചുകൊണ്ടങ്ങനെ വരുന്നു; പിന്നാലെ കുറെ പോലീസുകാരുമുണ്ടു്. അടുത്തെത്തി അയാഠം പോലീസ് അധികാരികളുടെ പ്രസിദ്ധമായ മൃദുസ്വരത്തിൽ, 'താനാരു്'' എന്നു് വിവേകാനന്ദനോടു ചോദിച്ചു. 'അങ്ങു കാണുംപോലെ ഒരു സന്ന്യാസിയാണു് ഞാൻ ഖാൻസാഹേബ്.' 'സന്ന്യാസിമാരൊക്കെ പോക്കിരികളാണു്,' സബ്ബിൻസ്പക്ടറേമാൻ മൊഴിഞ്ഞു. തിരുവാഴ്ച്ച് എതിർവ്വായുണ്ടോ? മിണ്ടിക്കൂടുമോ? 'നീയെൻെറ കൂടെ വാ, നിന്നെ ഞാൻ തുറുങ്കിലടച്ചേ ഇരിക്കു' എന്നുംകൂടി അലറി പോലീസങ്ങത്തെ. 'എത്ര നാളേയ്ക്കാണാവോ,' മെല്ലെ ചോദിച്ചു വിവേകാനന്ദൻ. 'ഒരു പക്ഷേ രണ്ടാഴ്ചയോ അതോ, ഒരു മാസമോ.' കുറച്ചുകൂടി അടുത്തു ചെന്നു് സേവപിടിക്കുന്ന ഭാവത്തിൽ അപേക്ഷാസ്വരത്തിൽ സ്വാമി അന്വേഷിച്ചു: 'ഒരു മാസത്തേയ്ക്കേ ഉള്ളോ ഖാൻ സാഹേബ്? ഒററു മാസത്തേയ്ക്കെങ്കിലും, അതില്ലാത്തപക്ഷം കുറഞ്ഞതൊരു മൂന്നോ നാലോ മാസമെങ്കിലും എന്നെ പിടിച്ചു് കൂട്ടിലടച്ചുകൂടേ?'' വാടിയ മുഖത്തോടെ ആ സമാധാനമേധാവി തുറിച്ചുനോക്കി. ഒരു മാസത്തിൽ കൂടുതൽ ജയിലിൽ പാർക്കാൻ താനാഗ്രഹിക്കുന്നതെന്തുകൊണ്ടു്? എന്നയാഠം സംശയത്തോടെ ആരാഞ്ഞു. വിവേകാനന്ദൻ സ്വകാര്യമായി പറഞ്ഞു: 'ജയിൽജീവിതം ഇതിലൊക്കെ വളരെ ഭേദമാണു്. വെളുക്കുമ്പോഠംമുതൽ അന്തിവരെയുള്ള പ്രയാസം പിടിച്ചു ഈ അലച്ചിലിനേക്കാഠം എത്രയോ എളുപ്പമാണു് ജയിലിലെ ജോലി? അന്നന്നത്തെ ആഹാരം അനിശ്ചിതമാണു്; പലപ്പോഴും പട്ടിണികിടക്കേണ്ടതായും വരാറുണ്ടു്. ജയിലിൽ രണ്ടു നേരം കുശാലായി സാപ്പാടു കിട്ടുമല്ലൊ. അനേകമാസം എന്നെ ജയിലിലടച്ചാൽ അങ്ങയെ ഞാനെൻെറ ഹിതകാരിയായി കരുതുന്നതാണു്.' ഇതു കേട്ടപ്പോഠം ഖാൻസാഹേബിൻെറ മുഖത്തു് നൈരാശ്യവും അവജ്ഞയും നിഴലിച്ചു. അയാഠം വിവേകാനന്ദനോടു വേഗം കടന്നുപോകാൻ ആജ്ഞാപിച്ചു.

ഒരിക്കൽ കല്ക്കത്തയിൽവെച്ചും പോലീസുമായി ഒരേററുമുട്ടലുണ്ടായി. വിവേകാനന്ദനും സതീർത്ഥ്യരും സ്വാദ്ധ്യായത്തിലും ധ്യാനത്തിലും അല്പം ചില പൊതുസേവനങ്ങളിലും ഏർപ്പെട്ടു് കല്ക്കത്തയുടെ ഒരു പ്രാന്തത്തിൽ പാർത്തുവരികയായിരുന്നു. ഒരു ദിവസം ഒരു പഴയ സ്നേഹിതനെ കാണാനിടയായി. രഹസ്യാന്വേഷണവകുപ്പിലെ ഒരു പോലീസ് സൂപ്രണ്ടായിരുന്നു ആഠം. സമർത്ഥസേവനത്തിനു് സമ്മാനവും ബിരുദവും അയാഠംക്കു ലഭിച്ചിരുന്നു. അയാഠം സാദരം അഭിവാദനം ചെയ്തുകൊണ്ടു് സ്വാമിജിയെ അത്താ

ഴത്തിനു വീട്ടിലേയ്ക്കു ക്ഷണിച്ചു. സ്വാമിജി സ്നേഹിതന്റെ വീട്ടിലെത്തിയപ്പോൾ അവിടെ വേറെയും ചില സന്ദർശകന്മാർ ഉണ്ടായിരുന്നു. ഏറെ നേരം കഴിഞ്ഞ് അവർ പിരിഞ്ഞു; എന്നിട്ടും അത്താഴത്തിനുള്ള ഏർപ്പാടൊന്നും കണ്ടില്ല. ഗൃഹനാഥൻ പലതും പറഞ്ഞുകൊണ്ടിരുന്നു; എന്നിട്ടു പെട്ടെന്ന് ഒച്ച താഴ്ത്തി ഭീഷണിപ്പെടുത്തുന്ന ഭാവത്തോടെ അയാൾ പറഞ്ഞു: 'നോക്കൂ, ഉള്ളകാര്യം നേരെ ചൊവ്വേ അങ്ങു പറഞ്ഞേക്കൂ; വാസ്തവം പറഞ്ഞോളുക. തന്റെ മിരട്ടുകൊണ്ടൊന്നും എന്നെ പററിക്കാൻ പററില്ല എന്നു തനിക്കറിയാമല്ലൊ; നിങ്ങളുടെ ഏർപ്പാടെന്തൊക്കെയാണെന്ന് എനിക്കറിയാം. താനും തന്റെ കൂട്ടുകാരും സന്ന്യാസിമാരുടെ വേഷവുംകെട്ടി സർക്കാരിനെതിരെ ഗൂഢാലോചന നടത്തുകയാണെന്ന് എനിക്ക് ശരിയായ വിവരം കിട്ടിയിട്ടുണ്ട്.' 'എന്താണ് നിങ്ങൾ പറയുന്നത് ?' ആശ്ചര്യവും അവജ്ഞയും കലന്ന സ്വരത്തിൽ സ്വാമിജി ചോദിച്ചു: 'എന്തു ഗൂഢാലോചനയെക്കുറിച്ചാണ് നിങ്ങൾ സംസാരിക്കുന്നത് ? ഞങ്ങൾക്കതുമായിട്ടെന്തു ബന്ധം ?' 'അതാണെനിക്കറിയേണ്ടതു'' എന്നു മെല്ലെ സൂപ്രണ്ട്: 'എന്തോ അപകടം പിടിച്ച ഒന്നാണ് എന്നെനിക്കു തീർച്ചയുണ്ട്; താനാണതിന്റെ തലവൻ. ഉള്ളതു മുഴുവനങ്ങു തുറന്നു പറഞ്ഞേക്കൂ. എന്നാൽ തന്നെയൊരു മാപ്പുസാക്ഷിയാക്കാൻ ഞാൻ ഏർപ്പാടു ചെയ്യാം.' 'തനിക്കെല്ലാം അറിയാമെന്നുവരുകിൽ താനെന്തുകൊണ്ടു ഞങ്ങളെ അറസ്ററു ചെയ്യുന്നില്ല ? ഞങ്ങളുടെ താമസസ്ഥലം പരിശോധിക്കുന്നില്ല,' എന്നു ചോദിച്ചുകൊണ്ട് വിവേകാനന്ദൻ മെല്ലെ എഴുന്നേററു ചെന്ന് വാതിൽ അകത്തുനിന്നടച്ചു. സ്വാമിജി ഉരുണ്ടുതടിച്ച കരുത്തുററ ആൾ; പോലീസുകാരനോ ചടച്ചുമെലിഞ്ഞ ഒരു കോലവും. അയാളുടെ നേരെ തിരിഞ്ഞു തുറിച്ചുനോക്കിക്കൊണ്ട് വിവേകാനന്ദൻ അലറി: 'നുണ പറഞ്ഞ് താനെന്നെ തന്റെ വീട്ടിലേയ്ക്കു ക്ഷണിച്ചു. എന്നിട്ട് എന്റെയും എന്റെ കൂട്ടുകാരുടെയും മേൽ ഒരു കള്ളക്കേസ്സ് കെട്ടിവെയ്ക്കുന്നു. അതാണ് തന്റെ തൊഴിൽ. എന്നാൽ ഞാനോ, അധിക്ഷേപത്തെ ഗണ്യമാക്കരുതെന്നാണ് ഞാൻ പഠിച്ചിട്ടുള്ളത്. നേരേമറിച്ച് ഞാനൊരു കുററവാളിയും ഗൂഢാലോചനക്കാരനുമായിരുന്നുവെന്നുവരുകിൽ, തനിക്കെന്തെങ്കിലും തുണ കിട്ടുംമുമ്പ് തന്റെ കഴുത്തുപിടിച്ചു ഞെരിക്കാൻ എനിക്കൊരു പ്രയാസവുമില്ല. സ്ഥിതിഗതികളിങ്ങനെയായതുകൊണ്ട്, തന്നെ ഞാൻ ചുമ്മാ വിടുന്നു!' വാതിലു തുറന്ന് വിവേകാനന്ദൻ ഒരു നടകൊടുത്തു. ഭയങ്കരനായ സൂപ്രണ്ടേമാൻ മിണ്ടാനാവാതെ പേടിച്ചരണ്ട് മിഴിച്ചിരുന്നു. വിവേകാനന്ദനോ കൂട്ടുകാർക്കോ പിന്നീട് അയാളിൽനിന്നും യാതൊരു ഉപദ്രവവും ഉണ്ടായിട്ടില്ല.

സങ്കടകരമായ ഒരു സംഭവംകൂടി പ്രസ്താവിക്കട്ടെ. അയാചിത ഭിക്ഷയേ കഴിക്കു എന്ന വ്രതത്തോടെ പിന്തിരിഞ്ഞു നോക്കാതെ പകലെല്ലാം നടക്കുകയായിരുന്നു അക്കാലത്തു സ്വാമിജിയ്ക്കു പതിവ്. ആരെങ്കിലും വിളിച്ചാൽ നില്ക്കും: അങ്ങോട്ടാവശ്യപ്പെടാതെ ആഹാരമെന്തെങ്കിലും കൊടുത്താൽ കഴിക്കും. ഒന്നും രണ്ടും ദിവസം യാതൊരാഹാരവുമില്ലാതെ കഴിഞ്ഞിട്ടുണ്ട്. ഒരു ദിവസം അന്തിയോടടുത്തു് ഒരു ധനികൻെറ കുതിരാലയത്തിനടുത്തുകൂടി അദ്ദേഹം കടന്നുപോവുകയായിരുന്നു. കുതിരക്കാരിൽ ഒരാൾ വഴിയിൽ നിന്നിരുന്നു. രണ്ടു ദിവസമായി യാതൊരാഹാരവും കഴിക്കാഞ്ഞു് തളൎന്നവലഞ്ഞാണു നടപ്പ്. കുതിരക്കാരൻ അദ്ദേഹത്തെ വന്ദിച്ചുകൊണ്ടു ചോദിച്ചു: 'ബാബാജി, അങ്ങിന്നെന്തെങ്കിലും കഴിച്ചോ ?' 'ഇല്ല, ഒന്നും കഴിച്ചില്ല' എന്നു സ്വാമിജി. കുതിരക്കാരൻ അദ്ദേഹത്തെ ലായത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി, കാലുംകൈയും കഴുകാൻ വെള്ളം കൊടുത്തു; എന്നിട്ടു് തൻെറ ആഹാരം, ഏതാനും ചപ്പാത്തിയും കുറച്ചു ചട്ണിയും, അദ്ദേഹത്തിനു സമൎപ്പിച്ചു. ചട്ണിക്കു് നല്ല എരിവു്; പക്ഷേ യാത്രയിൽ മുളകുകൂട്ടി കുറെയൊക്കെ പരിചയിച്ചിരുന്നു; കാരണം, ചിലപ്പോൾ ഉപദംശം വേറൊന്നും ഉണ്ടായിരിക്കയില്ല. നല്ല എരിവുള്ള പച്ച മുളകു് ഒരു കൈനിറയെ നല്ല രസമായി അദ്ദേഹത്തിനു് കടിച്ചു തിന്നാമായിരുന്നു. ചട്ണിയും ചേൎത്തു് അദ്ദേഹം ചപ്പാത്തി കഴിച്ചു. കഴിച്ചതും വയറു കത്താൻ തുടങ്ങി. കത്തൽ താങ്ങാനാവാതെ നിലത്തു കിടന്നുരുണ്ടു. കുതിരക്കാരൻ തൻെറ തലയ്ക്കു തല്ലി മുറവിളികൂട്ടി: 'അയ്യോ, എന്താണു ഞാൻ ചെയ്തതു് ? ഞാനൊരു സാധുവിനെ കൊന്നല്ലൊ !' വെറും വയററിൽ മുളകു ചെന്നതുകൊണ്ടാവണം എരിച്ചിൽ. ആ സമയത്തു് തലയിൽ ഒരു കുട്ടയുമായി വഴിയെ പൊയ്ക്കൊണ്ടിരുന്ന ഒരാൾ കുതിരക്കാരൻെറ കരച്ചിൽ കേട്ടു് അവിടെ നിന്നു. എന്താണു തലയിൽ എന്ന സ്വാമിയുടെ ചോദ്യത്തിനു്, പുളി എന്നു ചുമട്ടുകാരൻ മറുപടി പറഞ്ഞു. 'അതെ, അതു തന്നെയാണു് ഇപ്പോളെനിക്കു വേണ്ടതു്.' എന്നും പറഞ്ഞു് അതിൽ കുറെയെടുത്തു കലക്കിക്കുടിച്ചു. ഈ പുളികുടികൊണ്ടു് എരിച്ചിൽ കുറെയടങ്ങി. കുറച്ചുനേരം വിശ്രമിച്ചശേഷം സ്വാമിജി യാത്ര തുടൎന്നു.

# സമുദ്രയാത്ര

ക്രമേണ സ്വാമിജി കപ്പലിലെ ജീവിതവുമായി ഇണങ്ങി. യാത്രയിൽ അവശ്യം കൈവശം കരുതേണ്ട പലേ സാധനങ്ങളും കാത്തുസൂക്ഷിക്കുന്നതിനെക്കുറിച്ച് ആദ്യമൊക്കെ മനസ്സിന് വല്ലാത്ത പ്രയാസം തോന്നിയിരുന്നു. അദ്ദേഹത്തിന് ഏററവുമധികം സൊല്ല പിടിച്ച പണി അതായിരുന്നു. ജലപാത്രം മാത്രമല്ലാതെ മറെറാന്നും കൈയിലില്ലാതെ മുമ്പു പരിവ്രാജകനായി സഞ്ചരിച്ചിരുന്ന ആരം ക്കിപ്പോരം പെട്ടികളും ഭാണ്ഡങ്ങളും സഞ്ചികളും കൊണ്ടു പൊറുതി മുട്ടി. ഭക്തൻെറ ഭാഗധേയങ്ങളെ ഭഗവാൻ ഏതെല്ലാം വിധത്തിലാണ് നിയന്ത്രിക്കുന്നതും നിർണ്ണയിക്കുന്നതും ! ഈ ഒരലട്ടൊഴിച്ചാൽ, തൻെറ പുതിയ അനുഭവങ്ങളൊക്കെ അദ്ദേഹത്തിന് ആഹ്ലാദപ്രദങ്ങളായിരുന്നു. ഇരമ്പിമറിയുന്ന കടല്പരപ്പിലും അലയുടെ ഉയർച്ചയിലും താഴ്ചയിലും കാററിൻെറ ചീററലിലും കാർകൊണ്ട വിണ്ടലത്തിലും അദ്ദേഹത്തിൻെറ കവിഹൃദയം സൗന്ദര്യം ദശിച്ചു. കര കാണാത്ത പാരാവാരവും ഉണർവ്വേകുന്ന കുളിർകാററും അല്ലലററ ചുററുപാടും സഹയാത്രികരുടെ സൗഹൃദവും സാഹചര്യങ്ങളുമായി ഒത്തിണങ്ങാൻ സ്വാമിയെ സഹായിച്ചു.

സ്വാമിജിയുടെ ആദരോദ്ദീപകമായ സാന്നിദ്ധ്യവും രാജകീയമായ പെരുമാററവും പ്രതിഭാദീപ്രമായ മുഖവും പൗരുഷം നിറഞ്ഞ വ്യക്തിത്വവും അദ്ദേഹത്തെ സഹയാത്രികരുടെ സ്നേഹബഹുമാനങ്ങരംക്ക് പാത്രമാക്കി. തിളങ്ങുന്ന മുഖവും കടുവായുടെ ധൈര്യവും കലന്ന ആ പൗരസ്ത്യനെ അവർ സാശ്ചര്യം ആദരിച്ചു. കപ്പിത്താൻ ഒഴിവുള്ളപ്പോരം പലപ്പോഴും നടക്കാൻ സ്വാമിയുടെ കൂടെച്ചേരും. അദ്ദേഹം സ്വാമിയെ കപ്പലിൻെറ എല്ലാ ഭാഗത്തും കൂട്ടിക്കൊണ്ടു പോയി, അതിലെ യന്ത്രങ്ങളുടെ പ്രവത്തനങ്ങളെപ്പററി വിവരിച്ചു കൊടുത്തു. പതിവില്ലാത്ത ആഹാരവും അപരിചിതമായ പരിതഃസ്ഥിതിയും അജ്ഞാതരായ ജനങ്ങളും ആയി അദ്ദേഹം വേഗം പൊരുത്തപ്പെട്ടു. മററുള്ളവരെ നോക്കിയും കണ്ടും പാശ്ചാത്യരുടെ ആചാരങ്ങളും രീതികളും അദ്ദേഹം പഠിച്ചു.

അധികം താമസിയാതെ കപ്പൽ കൊളംബോവിലെത്തി നങ്കൂരമിട്ടു; ഏതാണ്ടൊരു ദിവസം മുഴവൻ അവിടെ തങ്ങി. ആ അവസരം നഗരം ചുററിക്കാണാൻ സ്വാമി ഉപയോഗിച്ചു. തെരുവുകളിൽക്കൂടി ചുററിക്കണ്ടു; ബുദ്ധമതശില്പങ്ങരംകൊണ്ട് നിറഞ്ഞ

ഒരു മന്ദിരം കാണാൻ പോയി. നിർവ്വാണം പ്രാപിക്കാനൊരുങ്ങുന്ന ബുദ്ധൻെറ ബൃഹദാകാരമായ ശയനവിഗ്രഹം കണ്ടു് സ്വാമിജി അത്യധികം ആകൃഷ്ടനായി. മലയാ ഉപദ്വീപിൻെറ ഒരു കടലോരമായ പെനാങ്കിലാണു് പിന്നീടു കപ്പൽ താവളമടിച്ചതു്. മലയക്കാർ മഹമ്മദീയരാണെന്നും പണ്ടുകാലങ്ങളിൽ ആ പ്രദേശങ്ങൾ കടൽക്കൊള്ളക്കാരുടെ സങ്കേതങ്ങളായിരുന്നുവെന്നും അദ്ദേഹം ഗ്രഹിച്ചു. 'എന്നാലിപ്പോൾ, ആധുനികപടക്കപ്പലുകളിലെ കറങ്ങുന്ന കനത്ത പീരങ്കികൾ, കുറേക്കൂടി സമാധാനപരമായ ഉപജീവനമാർഗ്ഗങ്ങൾ തേടാൻ മലയരെ നിർബ്ബന്ധരാക്കിയിരിക്കുന്നു.' എന്നു് സ്വാമി ഒരെഴുത്തിൽ പറയുന്നു. പെനാങ്കിൽനിന്നും സിംഗപ്പൂരിലേയ്ക്കു പോകുംവഴി അത്യുന്നതപർവ്വതങ്ങളടങ്ങിയ സുമാട്രാദ്വീപുകൾ കാണായി. പണ്ടുകാലത്തു് കടൽക്കൊള്ളക്കാരുടെ പ്രധാനസങ്കേതങ്ങളായിരുന്ന സ്ഥാനങ്ങൾ കപ്പിത്താൻ സ്വാമിക്കു കാണിച്ചുകൊടുത്തു. നൂതനങ്ങളും അപരിചിതങ്ങളുമായ ദേശങ്ങൾ കാണുന്നതിൽ ഒരു കുട്ടിയെപ്പോലെ ഉത്സാഹഭരിതനായിരുന്നു അദ്ദേഹം. അടുത്ത താവളം സിംഗപ്പൂർ. നാനാതരത്തിലുള്ള താലമരങ്ങൾ ധാരാളം വെച്ചുപിടിപ്പിച്ചിട്ടുള്ള ഉദ്യാനവും കാഴ്ചബംഗ്ലാവും അദ്ദേഹം സന്ദർശിച്ചു.

പിന്നെ കപ്പലടുത്തതു് ഹോങ്ങ്കോങ്ങിലാണു്. ചൈനയുടെ കാഴ്ച അവിടെ തുടങ്ങുന്നു. കിനാവുകളുടെയും ഭാവനകളുടെയും ചിത്രമാണു് ചൈനയുടെ നാമം സ്വാമിയുടെ മനസ്സിൽ ഉണർത്തിയതു്! പക്ഷേ, ചീനരേക്കാൾ വ്യാപാരകുശലന്മാരായി ആരുമില്ല എന്നു് അദ്ദേഹം കണ്ടു. കപ്പലിൻെറ ചുററും തിക്കിത്തിരക്കി വന്ന നാനാതരം ജലയാനങ്ങൾ കാണാൻ അദ്ദേഹത്തിനു കൗതുകം തോന്നി. തങ്ങളുടെ വഞ്ചിയിൽ കരയ്ക്കു പോകാൻ വഞ്ചിക്കാർ യാത്രക്കാരോടു് വിഭിന്നഭാഷകളിലും മുറിയിംഗ്ലീഷിലും കേണു യാചിക്കുന്നതു കാണാനും കേൾക്കാനും ബഹുരസം. അശാന്തവും അശ്രാന്തവുമായ ജീവിതത്തിൻെറ ഒരു കോലാഹലം. യോക്കോഹോമയിൽനിന്നെഴുതിയ ഒരെഴുത്തിൽ സ്വാമിജി നേരമ്പോക്കായി ഇപ്രകാരം പറയുന്നു:

'രണ്ടമരങ്ങളുള്ള ഈ തോണികൾ ഒരു പ്രത്യേകതരമാണു്. വഞ്ചിക്കാരൻ സകുടുംബം വഞ്ചിയിൽത്തന്നെയാണു് പൊറുപ്പു്. മിക്കപ്പോഴും കെട്ടിയോൾ അമരത്തലയ്ക്കൽ; ഒരമരം കൈകൊണ്ടും മററൊന്നു കാൽകൊണ്ടും അവൾ നടത്തുന്നു. തൊണ്ണൂറു ശതമാനം സ്ത്രീകളുടെ പുറത്തും ഒരു കുട്ടിയെ കെട്ടിയിട്ടിരിക്കുന്നതു കാണാം; കുട്ടിച്ചീനൻെറ കയ്യും കാലും സ്വതന്ത്രമായിരിക്കും. തുള്ള ഒരു വഞ്ചിയിൽനിന്നു വേറൊന്നിലേയ്ക്കു് അദ്ഭുതകരമായ സാമർത്ഥ്യ

ത്തോടെ ചാടുമ്പോഴും കനത്ത ചുമടു തള്ളിനീക്കുമ്പോഴും കരുത്തെ ല്ലാമെടുത്തു കപ്പൽപ്പായ് നിവൎത്തുമ്പോഴും കുഞ്ഞുചീനൻ മിണ്ടാതെ തായാരുടെ പുറത്തു തൂങ്ങിക്കിടക്കുന്നതു് കാണേണ്ട ഒരു കാഴ്ചയാണ്. വഞ്ചികളുടെയും ബോട്ടുകളുടെയും പോക്കുവരവിൻെറ തിരക്കെത്ര യെന്നോ! ചീനപ്പയ്യന്റെ എലിവാലും തലയുമെല്ലാം ഏതു നേര വും തകൎന്നു തരിപ്പണമാവ്വോകാം; പക്ഷേ അവനൊരു കൂസലുമില്ല. ഈ തിരക്കു പിടിച്ച ജീവിതത്തിൽ അവനു വലിയ താല്പര്യമൊന്നു മുള്ളതായി തോന്നുന്നില്ല. പൈത്യം പിടിക്കുമാറു പാഞ്ഞുനടക്കുന്ന തായാർ ഇടയ്ക്കിടെ കൊടുക്കുന്ന അരിയപ്പത്തിൻെറ അംഗഘടന അറിയുന്നതുകൊണ്ടുതന്നെ അവർ തികച്ചും തൃപ്തരാണ്. നിങ്ങളുടെ ഇന്ത്യയിലെ കിടാങ്ങഠക്കു് കഷ്ടിച്ച് മുട്ടുകുത്തി നടക്കാറാകു മ്പോഴേയ്ക്കും കുട്ടിച്ചീനൻ ഒരു തത്ത്വജ്ഞാനിയാണ്; അവൻ പണി യെടുക്കാൻ തുടങ്ങുകയും ചെയ്യുന്നു. ദാരിദ്ര്യത്തിൻെറ തത്ത്വചിന്ത അവനു നന്നായിട്ടറിയാം. ചൈനക്കാരും ഭാരതീയരും ഒരുതരം മരവിച്ച പരിഷ്ക്കാരാവസ്ഥയിൽ നിലയുറച്ചുപോകാനുള്ള കാരണ ങ്ങളിലൊന്നു് അവരുടെ കൊടുംപട്ടിണിയാണ്. ഒരു സാധാരണ ഭാരതീയനെയോ ചീനനെയോ, അവൻെറ ദാരുണമായ ദാരിദ്ര്യം മറെറാന്നിനെപ്പററിയും ചിന്തിക്കാൻ അനുവദിക്കുകയില്ല.'

ഹോങ്കോങ്ങിലെ മൂന്നു ദിവസത്തെ താമസം, യാത്ര ക്കാൎക്കു്, സിക്യാങ്നദിയുടെ കരയ്ക്കു് എൺപതുമൈൽ ഉള്ളിലേയ്ക്കു മാറി സ്ഥിതിചെയ്യുന്ന കാൻടൺ നഗരം സന്ദൎശിക്കാൻ അവസരം നല്കി. ആ നഗരത്തെക്കുറിച്ച് സ്വാമിയുടെ അഭിപ്രായം നമുക്കു് അദ്ദേഹത്തിൽനിന്നുതന്നെ കേഠക്കാം: 'ആവൂ, എന്തൊരു തിരക്കും ബഹളവും! പുഴയിലെ വഞ്ചികഠക്കു കൈയും കണക്കുമില്ല; അവ കൊണ്ടു് ജലം മിക്കവാറും മൂടിയിരിക്കുന്നു. അതും, വ്യാപാരം നട ത്തുന്നവ മാത്രമല്ല; താമസത്തിനുള്ള വീടുകളായി ഉപയോഗിക്കുന്ന നൂറുനൂറു മററുള്ളവയും. അവയിൽ ഒട്ടുവളരെ അതി കമനീയവും വലിയവയും! വാസ്തവം പറഞ്ഞാൽ രണ്ടോ മൂന്നോ നിലകളും ചുററും വരാന്തകളും ഉള്ള വൻവീടുകളാണവ: നടുക്കുകൂടി തെരുവു കളും! ഒക്കെ വെള്ളത്തിനു മീതെ!

ഞങ്ങളുടെ ചുററും പുഴയുടെ ഇരുകരയിലുമായി അനേക കാതം നീളത്തിൽ ഈ പെരിയ നഗരം ഉന്തുന്നു, പിടയുന്നു, കുതി ക്കുന്നു, അലറുന്നു. പുരുഷാരത്തിൻെറ ഒരു പെരുങ്കാട്.'

കാൻടൺ സ്വാമിജിക്കു് ഒരു പുതിയ വെളിച്ചം നൽകി. ഉന്നതകുലജാതരായ മഹതികളെ ചീനയിൽ ഒരിക്കലും പുറ ത്തെങ്ങും കാണുകയില്ല എന്നദ്ദേഹത്തിനു മനസ്സിലായി. ഉത്തരേന്ത്യയിലെ ഹിന്ദുക്കളുടെ ഇടയിലുള്ളതുമാതിരി കൎശന

മായ അന്തഃപുരവ്യവസ്ഥകൾ ചൈനയിലുമുണ്ട്. വേലയ്ക്കു പോകുന്ന വർഗ്ഗത്തിൽപ്പെട്ട സ്ത്രീകളിൽപ്പോലും പലരുടെയും കാലുകൾ, 'നമ്മുടെ കൊച്ചുകുഞ്ഞുങ്ങളുടേതിനേക്കാൾ ചെറുതാണ്; അവർ നടക്കുന്നു എന്നു പറഞ്ഞുകൂടാ, മുടന്തി ഇഴയുന്നു എന്നു വേണം പറയാൻ.' കാൻടണിൽ പ്രധാനപ്പെട്ട പല ദേവാലയങ്ങളും സ്വാമി സന്ദർശിച്ചു. അവയിൽ ഏററവും വലുതു് ആദ്യത്തെ ബൗദ്ധസമ്രാട്ടിൻെറയും ബുദ്ധൻെറ ആദ്യത്തെ അഞ്ഞൂറു ശിഷ്യന്മാരുടെയും പേരിലുള്ളതാണ്. നടുക്കു ബുദ്ധൻെറ ഭീമാകാരമായ ഒരു മൂർത്തി; അതിനടിയിൽ ഭക്തിപുരസ്സരം ധ്യാനഭാവത്തിൽ ചക്രവർത്തി നില്ക്കുന്നു. ചക്രവർത്തിയുടെ ചുററുമായി തഥാഗതൻെറ അഞ്ഞൂറു ശിഷ്യന്മാരുടെ മൂർത്തികളും. പുരാതനബൗദ്ധശില്പകല അദ്ദേഹം സശ്രദ്ധം വീക്ഷിച്ചു; ദാരുമൂർത്തികളുടെ കമനീയത കണ്ടു് ആശ്ചര്യപ്പെട്ടു. ബൗദ്ധദേവാലയങ്ങളും ഭാരതീയക്ഷേത്രങ്ങളും തമ്മിൽ പല സാദൃശ്യങ്ങളും അദ്ദേഹം കണ്ടു; ഓരോന്നിൻെറയും സവിശേഷതകളും അപൂർവ്വതകളും അദ്ദേഹം ഗ്രഹിച്ചു് ആഹ്ളാദിച്ചു.

സന്ന്യാസി എന്ന നിലയ്ക്കു് ചീനരുടെ ഭിക്ഷുവിഹാരം കാണാൻ സ്വാമിയ്ക്കു വലിയ താല്പര്യമുണ്ടായിരുന്നു. നിർഭാഗ്യവശാൽ, വിദേശികൾക്കു് പ്രവേശം നിഷേധിക്കപ്പെട്ട സ്ഥാനങ്ങളിലാണ് ഈ വിഹാരങ്ങൾ സ്ഥിതിചെയ്യുന്നതു്. എന്തു ചെയ്യാം! ദ്വിഭാഷിയോടു് പോംവഴി ആരാഞ്ഞു; അസാദ്ധ്യം, എന്നായിരുന്നു അയാളുടെ പ്രത്യുത്തരം. എന്നാലിതു് അദ്ദേഹത്തിൻെറ ആഗ്രഹത്തെ വദ്ധിപ്പിക്കുകയാണ് ചെയ്തതു്. ഒരു ചീനവിഹാരം കണ്ടേകഴിയൂ! അദ്ദേഹം ദ്വിഭാഷിയോടു പറഞ്ഞു: 'ഒരു വിദേശി അവിടെ ചെന്നു വെന്നു വിചാരിക്കുക; എന്നാലവരെന്തു ചെയ്യും ?' 'അവരുപദ്രവിക്കും, തീച്ച' എന്നു ദ്വിഭാഷി. താനൊരു ഹിന്ദുസന്ന്യാസിയാണെന്നറിഞ്ഞാൽ ഭിക്ഷുക്കൾ തന്നെ ശല്യപ്പെടുത്തുകയില്ല എന്നു സ്വാമിക്കു തോന്നി. അദ്ദേഹം നിർബ്ബന്ധിച്ചു് ദ്വിഭാഷിയെയും സഹയാത്രികരെയും ആ നിരോധിക്കപ്പെട്ട സ്ഥാനത്തേയ്ക്കു്, 'വരിൻ, അവർ നമ്മെ കൊല്ലുമോ എന്നൊന്നു കാണാമല്ലൊ' എന്നു പറഞ്ഞു ചിരിച്ചുകൊണ്ടു് കൂട്ടിക്കൊണ്ടു പോയി. എന്നാൽ അധികം മുമ്പോട്ടു ചെല്ലുംമുമ്പേ ദ്വിഭാഷി വിളിച്ചുപറഞ്ഞു: 'ഓടിക്കോളിൻ മാന്യരേ, ഓടിക്കോളിൻ. അതാ അവർ വരുന്നു; അവക്കു കലികയറിയിട്ടുണ്ട് !' രണ്ടോ മൂന്നോ പേർ കൈയിൽ വടിയുമായി വേഗം എതിരെ വരുന്നതും കാണായി. സ്വാമിജിയും ദ്വിഭാഷിയും ഒഴിച്ചു മററുള്ളവരൊക്കെ അവരുടെ രൗദ്രഭാവം കണ്ടു് പേടിച്ചു പമ്പകടന്നു. ദ്വിഭാഷിയും ഓടാൻ ഒരുമ്പെടുന്നതു കണ്ടു് സ്വാമി അയാളുടെ കൈയ്ക്കു പിടിച്ചു തടഞ്ഞുനിത്തി മന്ദഹസിച്ചുകൊണ്ടു പറഞ്ഞു: 'പ്രിയപ്പെട്ട ചങ്ങാതി, ഭാരതീയയോഗിയെ ചീനർ

അവരുടെ ഭാഷയിൽ എന്താണു വിളിക്കുന്നതെന്നു പറഞ്ഞുതരാതെ പോകരുതേ !' ആ വാക്കു ഗ്രഹിച്ച സ്വാമിജി ഉച്ചത്തിൽ താനൊരു ഭാരതീയയോഗിയാണ് എന്നു വിളിച്ചുപറഞ്ഞു. ആ ! ആ പദത്തിൻെറ മാന്ത്രികശക്തി ! കുപിതരായ ദണ്ഡപാണികളുടെ ഭാവം ആകെ മാറി. അവർ അത്യാദരത്തോടെ വന്നു് സ്വാമിജിയുടെ കാല്ക്കൽ വീണു. അവരെഴുന്നേറ്റു് ഭക്തിപുരസ്സരം കൂപ്പുകൈ നീട്ടി ഉച്ചത്തിലെന്തോ പറഞ്ഞു. അതിൽ ഒരു വാക്കു് 'കബച്' എന്നായിരിക്കുമെന്നു് സ്വാമിജിക്കു തോന്നി. 'കവചം' എന്ന സംസ്കൃതപദമാണതെന്നു് അദ്ദേഹം തീർച്ചയാക്കി. അദൃഷ്ടപൂർവ്വമായ ഈ സംഭവം കണ്ടമ്പരന്നു് അകലെ നില്ക്കുന്ന ദ്വിഭാഷിയോടു് അതിൻെറ അർത്ഥമെന്തെന്നു് അദ്ദേഹം വിളിച്ചുചോദിച്ചു. അയാൾ വിശദീകരിച്ചു: 'ഭൂതപ്രേതങ്ങളും ബാധോപദ്രവങ്ങളും വരാതിരിക്കാൻ രക്ഷാകവചം വേണമവർക്കു്. അങ്ങവരെ രക്ഷിക്കണം എന്നവർ ആവശ്യപ്പെടുന്നു.' ഒരു ഞൊടിയിട സ്വാമി അന്ധാളിച്ചുപോയി; കാരണം, അദ്ദേഹം മന്ത്രവാദത്തിൽ വിശ്വസിച്ചിരുന്നില്ല. പെട്ടെന്നു കുപ്പായക്കീശയിൽനിന്നും ഒരു കഷണം കടലാസ്സെടുത്തുമടക്കി പല തുണ്ടാക്കി മുറിച്ചു് ഓരോന്നിലും വേദസാരവും ഈശ്വരവാചകവുമായ പ്രണവം എഴുതി അവർക്കു കൊടുത്തു. അവരതു വാങ്ങി ശിരസ്സിലപ്പിച്ചുകൊണ്ടു് സ്വാമിജിയെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

കെട്ടിടത്തിൻെറ ഒഴിഞ്ഞ മൂലകളിൽ ശേഖരിച്ചിരുന്ന പല ഹസ്തലിഖിതങ്ങളും അവരദ്ദേഹത്തിനു കാണിച്ചുകൊടുത്തു. എന്തൊരാശ്ചര്യം, സംസ്കൃതഗ്രന്ഥങ്ങൾ, പഴയ ബംഗാളി ലിപിയിൽ ! ആദ്യത്തെ ബൗദ്ധസമ്രാട്ടിനു് സമർപ്പിച്ചിട്ടുള്ള ക്ഷേത്രം ദർശിച്ചപ്പോൾ, തഥാഗതൻെറ അനുയായികളായ അഞ്ഞൂറു് മൂർത്തികളുടെ മുഖം ബംഗാളികളുടേതുമായി വളരെയേറെ സാമ്യമുള്ളതായി തോന്നിയതു് ഓർമ്മയിൽ വന്നു. ഈ തെളിവുകളും ചൈനയിലെ ബുദ്ധമതചരിത്രത്തെക്കുറിച്ചു താൻ മുമ്പു് പഠിച്ചിട്ടുള്ളതും ചേർത്തു നോക്കിയപ്പോൾ ചീനയും ബംഗാളും തമ്മിൽ അടുത്ത ബന്ധം പുലർത്തിയിരുന്നു എന്നു് അദ്ദേഹത്തിനു വ്യക്തമായി. തഥാഗതൻെറ സന്ദേശവും വഹിച്ചുകൊണ്ടു് അനേകം ബംഗാളിഭിക്ഷുക്കൾ ചൈനയിൽ എത്തിയിരുന്നുവെന്നും ഭാരതീയാദർശങ്ങൾ ചീനാസംസ്കാരത്തിൽ നിർണ്ണായകമായ സ്വാധീനം ചെലുത്തിയിരുന്നു എന്നും ഇവ തെളിയിക്കുന്നു.

ജപ്പാനിലെ നാഗസാക്കിയിൽ കണ്ടതെല്ലാം ആകർഷകമായി സ്വാമിക്കു തോന്നി, മദ്രാസ്ശിഷ്യന്മാർക്കു് എഴുതിയ ആദ്യത്തെ എഴുത്തിൽ അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുന്നു:

'ലോകത്തിലേയ്ക്കു് ഏററവും ശുചിത്വമുള്ള ജനതകളിൽ ഒന്നാണു് ജപ്പാൻകാർ. സകലതിനും ഒരു വെടിപ്പും ചിട്ടയുമുണ്ടു്. നിരത്തുകൾ ഒട്ടുമുക്കാലും കല്ലു പാകി നിരപ്പാക്കിയവയും, ചൊവ്വും നല്ല വീതിയും ഉള്ളവയുമാണു്. അവരുടെ ചെറുവീടുകൾ കൂടുകൾ പോലെയിരിക്കും; പൈൻമരങ്ങൾകൊണ്ടു മൂടി എന്നും പച്ചനിറമാന്ന ചെറുചെറു കുന്നുകളാണു് ഒട്ടുമിക്ക ഗ്രാമങ്ങളുടെയും പട്ടണങ്ങളുടെയും പശ്ചാത്തലം. പൊക്കം കുറഞ്ഞു്, വെളുത്തു്, വിചിത്രവേഷമണിഞ്ഞ ജപ്പാൻകാരും അവരുടെ നടപ്പും ഭാവഹാവങ്ങളും സർവ്വവും സുന്ദരം. വിചിത്രതയുടെ ലോകമാണു ജപ്പാൻ! ഒട്ടെല്ലാ വീടുകളുടെയും പിൻഭാഗത്തു് ഓരോ ഉദ്യാനമുണ്ടു് – ചെറുചെടികളും പുൽത്തകിടികളും കൃത്രിമനിർഝരങ്ങളും ചെറിയ കൽക്കലുങ്കുകളും കൊണ്ടു് ജപ്പാൻമാതൃകയിൽ മോഹനമായി ചിട്ടയിൽ തീർത്തവ.'

നാഗസാക്കിയിൽനിന്നും കപ്പൽ കോബിലേയ്ക്കു പോയി. ഇവിടെ സ്വാമിജി കപ്പലിൽനിന്നിറങ്ങി കരവഴിക്കാണു് യോക്കോഹോമയിലേയ്ക്കു് യാത്ര ചെയ്തതു്. ജപ്പാന്റെ ഉൾപ്രദേശങ്ങൾ കണ്ടു് യോക്കോഹോമയിൽ എത്തി വീണ്ടും കപ്പലിൽ കയറാനാണു് ഉദ്ദേശം. മൂന്നു വൻനഗരങ്ങൾ അദ്ദേഹം സന്ദർശിച്ചു: വലിയ വ്യവസായകേന്ദ്രമായ ഒസാക്കാ, മുൻതലസ്ഥാനമായ കിയൊട്ടോ, ഇപ്പോഴത്തെ തലസ്ഥാനമായ ടോക്കിയോ എന്നിവ. ജപ്പാനിലെ ചുരുങ്ങിയ താമസത്തിനിടയ്ക്കു്, ആ ജനതയുടെ ജീവിതത്തിന്റെ സാരാംശങ്ങൾ മനസ്സിലാക്കുകയും അവരുടെ ആചാരങ്ങളും സംസ്കാരവുമായി പരിചയപ്പെടുകയും ചെയ്തു. എന്നാൽ ആധുനികപുരോഗതിക്കുള്ള അവരുടെ പരക്കംപാച്ചിലാണു് സ്വാമിജിയുടെ ശ്രദ്ധയെ ഏററവും ആകർഷിച്ചതു്. അദ്ദേഹം എഴുതുന്നു:

'ആധുനികകാലത്തെ അത്യാവശ്യതകളെക്കുറിച്ചു് ജപ്പാൻകാർ തികച്ചും ബോധവാന്മാരായതുപോലെ തോന്നുന്നു. സുസംഘടിതമായ, തോക്കു ധരിച്ച, ഒരു സൈന്യം അവർക്കുണ്ടു്: ആ തോക്കു് അവരുടെതന്നെ ഒരുദ്യോഗസ്ഥൻ കണ്ടുപിടിച്ചതാണു്; അതു വേറേതിനോടും കിടനില്ക്കും എന്നു പറയപ്പെടുന്നു. പിന്നെ, അവർ തങ്ങളുടെ നാവികസേനയെ തുടരെ വലുതാക്കിക്കൊണ്ടു വരികയാണു്. ഒരു ജപ്പാൻഎൻജിനീയർ തുരന്ന, ഏകദേശം ഒരു മൈൽ നീളം വരുന്ന ഒരു തുരങ്കം ഞാൻ കാണുകയുണ്ടായി.

തീപ്പെട്ടിക്കമ്പനികൾ കാണേണ്ട ഒരു കാഴ്ചയാണു്. തങ്ങൾക്കാവശ്യമുള്ളതൊക്കെ തങ്ങളുടെ നാട്ടിൽത്തന്നെ നിർമ്മിക്കണമെന്നു് അവർക്കു് വലിയ നിർബ്ബന്ധമാണു്. ജപ്പാനും ചൈനയ്ക്കുമിടയ്ക്കു പായുന്ന യാത്രക്കപ്പൽ അവർക്കിപ്പോഴുണ്ടു്; അതു് അടുത്തു

തന്നെ യോക്കോഹോമയ്ക്കും ബോംബെയ്ക്കുമിടയ്ക്ക് ഓടിക്കാൻ അവർ ആലോചിക്കുന്നു.'

പോയ നഗരങ്ങളിലൊക്കെ അവിടത്തെ പ്രധാനപ്പെട്ട ക്ഷേത്രങ്ങൾ കാണാനും അവരുടെ പൂജാക്രമങ്ങളും ചടങ്ങുകളും വീക്ഷിക്കാനും സ്വാമിജി പ്രത്യേകം ശ്രദ്ധിച്ചു. ഇവിടെയും പഴയ ബംഗാളിലിപിയിൽ സംസ്കൃതമന്ത്രങ്ങൾ എഴുതിവെച്ചിരിക്കുന്നതു കണ്ട് അദ്ദേഹം ആശ്ചര്യപ്പെട്ടു. പുരോഹിതരിൽ വളരെക്കുറച്ചു പേർക്കു മാത്രമേ സംസ്കൃതം പരിചയമുള്ളൂ. ആധുനികത അവരെയും ബാധിച്ചിട്ടുണ്ട്. 'ഉച്ചവും ശ്രേഷ്ഠവുമായതിന്റെയെല്ലാം മോഹന ഭൂമിയാണ് ഭാരതം, ഇപ്പോഴും ജപ്പാൻകാർക്ക്,' എന്നു കണ്ട് സ്വാമി ജിക്കു് വലിയ ആഹ്ലാദം തോന്നി.

മദ്രാസിലെ ശിഷ്യന്മാർക്ക് യോക്കോഹോമയിൽനിന്നയച്ച ഒരെഴുത്തിൽ സ്വാമിജി, തന്റെ രാജ്യത്തെ അനാചാരങ്ങളെ കഠിനമായി അപലപിക്കുന്നതു കാണാം. പൗരോഹിത്യവും സാമുദായികമർദ്ദനവും ഒത്തൊരുമിച്ച് ഭാരതജനതയെ അടിച്ചമർത്തി വെച്ചിരുന്ന മയക്കത്തിൽനിന്നും ഉണർത്തിയെഴുന്നേൽപ്പിക്കാനുള്ള ഒരു ശ്രമമായിരുന്നു അതു്. ഇതിനുമുമ്പ് പലപ്പോഴും ഇതേ സംഗതി തന്നെ പ്രസ്താവിച്ചിട്ടുണ്ടെങ്കിലും സ്വദേശത്തുനിന്നു വിട്ടുമാറി നിന്നപ്പോഴാണ് കൂടുതൽ വ്യക്തമായ ഒരു ചിത്രം ലഭിച്ചതു്. ജന സാമാന്യത്തെ പുറംതള്ളുകയും അവരെ ചവിട്ടിഞെരിക്കുകയും ചെയ്യുന്നതാണ് ഭാരതത്തിന്റെ ദുർവിപാകത്തിന്റെയെല്ലാം മൂല കാരണം എന്നദ്ദേഹം കണ്ടുപിടിച്ചു. ബ്രാഹ്മണസംസ്കാരത്തെ അദ്ദേഹം നിന്ദിക്കുകയോ നിരാകരിക്കുകയോ ചെയ്യുന്നില്ല; എന്നു മാത്രമല്ല, അതിനെ ആദരിക്കുകകൂടി ചെയ്യും. അദ്ദേഹം ആവശ്യപ്പെട്ടതു് ഭാരതീയർ, 'പുറത്തുവന്നു് ആണുങ്ങളാകണം,' എന്നാണ്. ഒരെഴുത്തിൽ അദ്ദേഹം എഴുതി: 'ചുരുങ്ങിയതു് ഒരായിരം ചെറുപ്പക്കാരുടെയെങ്കിലും ബലി ഭാരതത്തിനാവശ്യമുണ്ട് — മനുഷ്യരെയാണ് മൃഗങ്ങളെയല്ല ആവശ്യം എന്നതു് ഓർത്തിരിക്കണം. സ്വാർത്ഥത തീണ്ടാത്ത, ആണത്തം തികഞ്ഞ, എത്ര ആളുകളെ തരാൻ മദ്രാസിനിന്നു സാധിക്കും — ഒരു പുതിയ സമ്പ്രദായം നടപ്പിൽ വരുത്താൻവേണ്ടി മരണംവരെ മല്ലിടാൻ? പാവങ്ങളോട് അനുകമ്പ — അവരുടെ ഒട്ടിയ വയറിന് ആഹാരം — നിങ്ങളുടെ പൂർവ്വികന്മാരുടെ മർദ്ദനംകൊണ്ട് മൃഗങ്ങളുടെ നിലയിലേയ്ക്കു താഴ്ത്തപ്പെട്ട സാമാന്യജനങ്ങൾക്കു് വെളിച്ചം — ഇവ നല്കാൻ?' യോക്കോഹോമയിൽനിന്നു വന്ന ഈ നിശിതനിരൂപണവും പ്രോത്സാഹനവും പ്രബോധനവും മദ്രാസിലെ അനുയായികളുടെ നെഞ്ചകത്തെ ഇളക്കിമറിച്ചു. അദ്ദേഹത്തിന്റെ ഹൃദയം സദാ ഭാരതീയമായിരുന്നു

എന്നു് ആ കത്തിൽനിന്നു കാണാം. ഇതരദേശങ്ങളിൽ കൂടുതൽ ആധുനികവും സംഘടിതവും സ്വാശ്രയാശ്രിതവും ആയ ഒരു പൊതു ജീവിതം കണ്ടപ്പോഠം തന്റെ മാതൃഭൂമിക്കും അമ്മാതിരിയൊരു നില കൈവരണമെന്നു് അതിയായി അഭിലഷിക്കുന്ന ഒരു സ്വദേശസ്നേഹിയുടെ വിസ്ഫോടനമാണു് കൂട്ടത്തിൽ കേട്ടതു്.

യോക്കോഹോമയിൽനിന്നും നൗക വാൻകുവറിലേയ്ക്കു്- പൗരാണികലോകത്തിൽനിന്നും നവീനലോകത്തിലേയ്ക്കു്- സഞ്ചരിച്ചു. ബ്രിട്ടീഷ് കൊളംബിയയിലെ വാൻകുവർ തുറമുഖത്തോടു് കപ്പൽ അടുത്തുകൊണ്ടിരിക്കെ, സ്വാമി വിവേകാനന്ദനു് തന്റെ ആശാനിലയമായ ദേശവിശേഷത്തിന്റെ വിദൂരദർശനം ലഭിച്ചു. കമ്പിളിയുടുപ്പുകഠം വേണ്ടത്ര ഇല്ലാതിരുന്നതുകൊണ്ടു് അദ്ദേഹം കപ്പലിൽ തണുപ്പുകൊണ്ടു് വല്ലാതെ കഷ്ടപ്പെട്ടു. ധരിക്കാനും പുതയ്ക്കാനും പലതരം തുണികളും കരുതിയിരുന്നെങ്കിലും ഈ വേനൽക്കാലത്തു് ഉത്തരശാന്തസമുദ്രത്തിൽക്കൂടിയുള്ള യാത്രയിൽ ശൈത്യത്തിന്റെ ഉപദ്രവം കലശലായി ഉണ്ടാകുമെന്നു് സ്വാമിജിക്കോ ശിഷ്യന്മാക്കോ തോന്നിയില്ല. വാൻകുവറിൽനിന്നു് തീവണ്ടിക്കു് കാനഡയിൽക്കൂടി ഷിക്കാഗോവിലേയ്ക്കു യാത്ര തിരിച്ചു. നഗരങ്ങഠം പലതും പിന്നിട്ടുകൊണ്ടു് മൂന്നാംദിവസം ഷിക്കാഗോവിൽ - അന്ധാളിപ്പിക്കുന്ന നഗരത്തിൽ - ഒരു ബാലനെപ്പോലെ പകച്ചു് എത്തിച്ചേർന്നു. പണം കൈകാര്യം ചെയ്യോ വിദേശങ്ങളിൽ സഞ്ചരിച്ചോ പരിചയമില്ലാതിരുന്നതുകൊണ്ടു് യാത്രയുടെ ഓരോഘട്ടത്തിലും ആളുകഠം അദ്ദേഹത്തെ കബളിപ്പിച്ചിരുന്നു.

ഷിക്കാഗോവിൽ എത്തിയപ്പോഴത്തെ സ്വാമിയുടെ മനോനില ഏതാണ്ടു് ഊഹിക്കാം. കെട്ടുകഠം ഒട്ടനേകം, എങ്ങോട്ടാണു് പോകേണ്ടതെന്നു തിട്ടമില്ല; ആരും തുറിച്ചുനോക്കുന്ന വേഷം. പുതുമ കണ്ടു പിന്നാലെ കൂടിയ പിള്ളേരുടെ ശല്യമതങ്ങനെ; അതിരുകടന്ന കൂലി ചോദിച്ചു കളിപ്പിക്കുന്ന ചുമട്ടുകാരെക്കൊണ്ടുള്ള പൊറുതികേടും അലച്ചിലും അല്ലലും; പ്രദശ്നശാലയിൽനിന്നും ഒഴുകുന്ന പുരുഷാരത്തിന്റെ തിരക്കും ബഹളവും - ഇതൊക്കെ കണ്ടും കേട്ടും കുഴഞ്ഞും ഒരു ഹോട്ടലന്വേഷിച്ചു. കൂലിക്കാർ പെട്ടിയും പ്രമാണങ്ങളുമെല്ലാം എടുത്തു കൊണ്ടുവന്നുകൊടുത്തു് ഒടുവിൽ ഒററയ്ക്കായപ്പോഠം, പെട്ടികളുടെ നടുക്കു പടിഞ്ഞിരുന്നു് ഒരു നെടുവീപ്പു വിട്ടു! ആവൂ! അല്പമൊരാശ്വാസം.

അടുത്ത ദിവസം സ്വാമിജി വിശ്വമേള ദർശിക്കാൻ പുറപ്പെട്ടു. അവിടത്തെ അദ്ഭുതദൃശ്യങ്ങഠം കണ്ടു് അദ്ദേഹം ആശ്ചര്യസ്തബ്ധ

നായി. ലോകത്തിൻെറ നാനാഭാഗത്തുനിന്നും മാനവമനസ്സിൻെറ കലാപരവും ശാസ്ത്രീയവുമായ പരിശ്രമത്തിൻെറയും ഗവേഷണത്തിൻെറയും പരിണതഫലങ്ങളുടെ അധുനാതനമാതൃകകരം സന്ദർശകന്മാക്ക കണ്ടാനന്ദിക്കാൻ അവിടെ സമാഹരിച്ചിരുന്നു. വിവിധപ്രദർശനശാലകരം അദ്ദേഹം നടന്നുകണ്ടു. അവിടെ കണ്ട യന്ത്രസാമഗ്രികളും കലാവസ്തുക്കളും ഉത്പന്നങ്ങളും അദ്ദേഹത്തെ ആകർഷിച്ചു; അദ്ദേഹത്തിൻെറ ശ്രദ്ധയെ കൂടുതൽ ആകർഷിച്ചതു്, ഈ പ്രദർശനവസ്തുക്കളുടെ പിന്നിൽ പ്രകടമായ നിസ്തുലപരിശ്രമവും നിരീക്ഷണപാടവവും പ്രായോഗികപടുതയുമാണ്. ആ മനുഷ്യമഹാസമുദ്രത്തിൽ സ്വാമിജിക്കു് കടുത്ത ഏകാന്തത തോന്നി; കാരണം അക്കൂട്ടത്തിൽ, പോരാ, ആ ഭൂഖണ്ഡത്തിലെങ്ങും അദ്ദേഹത്തിനു പരിചയമുള്ള ഒരൊററ മുഖംപോലുമില്ല. വാടിത്തളന്നു് വൈകുന്നേരം ഹോട്ടലിലേയ്ക്കു മടങ്ങി. മെല്ലെ അങ്ങുമിങ്ങും ചിലർ സ്വാമിയെപ്പററി അറിയാൻ താൽപ്പര്യപ്പെട്ടുവന്നു; അവരുമായി പരിചയമായി. പലതവണ പ്രദർശനശാല സന്ദർശിച്ചു, കഴിയുന്നത്ര കാര്യങ്ങരം അതിൽനിന്നും ഗ്രഹിക്കാൻ. അതിൻെറ മോടിയും സംഘടനയുമൊക്കെ അദ്ദേഹത്തെ അദ്ഭുതപ്പെടുത്തി. ഒരു സൂക്ഷ്മനിരീക്ഷകനായ അദ്ദേഹം അവിടെ കണ്ട പ്രയോജനപ്രദങ്ങളായ വസ്തുക്കളെയെല്ലാം താൽപ്പര്യത്തോടെ വീക്ഷിച്ചു.

പ്രദർശനസ്ഥലത്തുവെച്ചു് ഒരു നേരമ്പോക്കുണ്ടായി. അതിനെക്കുറിച്ചു് നമുക്കു സ്വാമിജിയുടെ വാക്കുകരംതന്നെ കേരംക്കാം. ഷിക്കാഗോ വിട്ട ഉടനെ എഴുതിയ ഒരെഴുത്തിൽ അദ്ദേഹം പറയുന്നു:

'കാപ്പൂർത്തലയിലെ രാജാവു് ഇവിടെയുണ്ടായിരുന്നു. ഷിക്കാഗോവിലെ ഒരു വിഭാഗം അദ്ദേഹത്തെ പൊക്കിക്കൊണ്ടു നടന്നു. ഞാനൊരിക്കൽ പ്രദർശനസ്ഥലത്തുവെച്ചു് അദ്ദേഹത്തെ കണ്ടു; പക്ഷെ ഇത്ര വലിയ ആരം ഒരു പാവപ്പെട്ട ഫക്കീറിനോടു് മിണ്ടുകയോ? വേഷ്ടി ചുററിയ ഒരു മഹാരാഷ്ട്രബ്രാഹ്മണൻ — ആളല്പം പിരിലൂസ്സാണു് — നഖംകൊണ്ടു കൊത്തിയുണ്ടാക്കിയ ചിത്രങ്ങളും വിററുനടന്നിരുന്നു. അയാളീ രാജാവിനെതിരായി കണ്ടതൊക്കെ പറഞ്ഞുകേരംപ്പിച്ചു — അദ്ദേഹമൊരു താണ ജാതിക്കാരനാണെന്നും, ആ രാജാക്കന്മാർ തനി അടിമകളാണെന്നും അവർ അധികവും ദുർവൃത്തന്മാരാണെന്നും മററും മററും. ഇവിടത്തെ ഈ സത്യസന്ധന്മാരായ(?) പത്രാധിപന്മാർ — അമേരിക്ക അക്കാര്യത്തിൽ പുകരം പെററതാണല്ലൊ — ആ പയ്യൻ പറഞ്ഞ കഥകരംക്കു് കുറെ കനം കൂട്ടാൻ തീർച്ചയാക്കി. അതിനാൽ അടുത്ത ദിവസത്തെ പത്രത്തിൽ അവർ ഇന്ത്യയിൽനിന്നു വന്ന ഒരു ജ്ഞാനിയെപ്പററി — എന്നെ

ഉദ്ദേശിച്ച് – വാനോളം പുകഴ്ത്തിക്കൊണ്ടും ഞാൻ സ്വപ്നേപി വിചാരിക്കാത്ത പല സംഗതികളും ഞാൻ പറഞ്ഞതായിട്ടും, കാപ്പൂത്തല രാജാവിനെക്കുറിച്ച് ആ പയ്യൻ പറഞ്ഞ സംഗതികളൊക്കെ എന്റെ മേൽ ചാരിക്കൊണ്ടും, വലിയ വെണ്ടയ്ക്കയിൽ അടിച്ചുവിട്ടു. അതു വല്ലാത്തൊരു അടിയായി; ഷിക്കാഗോസമുദായം രാജാവിനെ കയ്യോടെ വിട്ടൊഴിഞ്ഞു. ഈ പത്രാധിപന്മാർ എന്റെ നാട്ടുകാരനെ കൊട്ടാൻ എന്നെ ഉപകരണമാക്കി. പക്ഷേ, ഇന്നാട്ടിൽ പണത്തിന്റെ പ്രതാപത്തേയും സ്ഥാനമാനങ്ങളേയുംകാൾ വില ബുദ്ധിക്കാണ് എന്ന് ഇതിൽനിന്നും തെളിയുന്നു.'

പത്രലേഖകന്മാർ സ്വാമിയെ കണ്ടെത്തിപ്പിടിച്ചു. അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യം വാർത്തകൾക്കുവേണ്ടി വിശന്നു നടക്കുന്ന പത്രലേഖകന്മാരുടെ ദൃഷ്ടിയിൽ പെടാതെവരുക സാദ്ധ്യമല്ലല്ലൊ. പലരും പല വിവരങ്ങളും അദ്ദേഹം താമസിച്ചിരുന്ന ഹോട്ടലിന്റെ മാനേജരിൽനിന്നും മനസ്സിലാക്കി; മററുപലരും ചോദ്യങ്ങളുമായി പ്രദർശനപ്പറമ്പിൽ അദ്ദേഹത്തെ വളഞ്ഞു. ക്രമേണ ഈവക വിചിത്രപരിതഃസ്ഥിതികളുമായി സ്വാമി ഒത്തിണങ്ങി; എന്നു മാത്രമല്ല, അദ്ദേഹത്തിന് അതിൽ താല്പര്യവും തോന്നിത്തുടങ്ങി. പക്ഷേ, നൈരാശ്യം ആവേശിച്ചിരുന്ന അവസരങ്ങളും ഉണ്ടായിരുന്നു. താല്ക്കാലികപരിചയക്കാരല്ലാതെ ആരെയും ഇനിയും സുഹൃത് എന്നു പറയാറായിട്ടില്ല. ആശാനിരാശതകളുടെ ഉദയാസ്തമയങ്ങൾക്ക പിന്നിൽ, തനിക്ക് ഒരദൃശ്യശക്തിയുടെ ആദേശം ഉണ്ടെന്നും ഭഗവാൻ തന്നെ തുണയ്ക്കുമെന്നും നേർവഴി കാട്ടുമെന്നും അദ്ദേഹത്തിന് ഒരു ബോധമുണ്ടായിരുന്നു. എന്തായാലും അമേരിക്കയിലേയ്ക്കു പോന്നതിന്റെ ഔചിത്യത്തെപ്പററി സംശയമൊന്നുമുണ്ടായിരുന്നില്ല.

മതമഹാസമ്മേളനത്തിന്റെ വിശദവിവരങ്ങൾ അറിയാൻ, പ്രദർശനകാര്യാലയത്തിന്റെ ആപ്പീസിലെത്തിയപ്പോൾ സ്വാമിജിയുടെ പ്രതീക്ഷകൾക്ക് ഒരു കടുത്ത ഞെട്ടൽ കിട്ടി. ആപ്പീസ്സിൽ ചെന്ന് എന്നാണ് സമ്മേളനം ആരംഭിക്കുക എന്ന് അദ്ദേഹം അന്വേഷിച്ചു. സെപ്ററംബർ ആദ്യവാരം കഴിഞ്ഞേ സമ്മേളനം ആരംഭിക്കു എന്നും, ശരിയായ രേഖകളും ആധികാരികപത്രങ്ങളും കൂടാതെ ആരേയും പ്രതിനിധിയായി സ്വീകരിക്കുന്നതല്ലെന്നും, അങ്ങനെപോലും സ്വീകരിക്കപ്പെടാനുള്ള സമയം കഴിഞ്ഞുപോയി എന്നും അദ്ദേഹം അപ്പോഴാണറിഞ്ഞത്. ഇത് അദ്ദേഹത്തിന്റെ പ്രതീക്ഷകളെ തകർത്തു എന്നുതന്നെ പറയാം. അപ്പോൾ ജൂലായ്മാസം പകുതിയേ ആയിരുന്നുള്ളു, വളരെ നേരത്തേ വന്നു

ചേൻ്റ. ഇന്ത്യയിൽനിന്നും ഇത്രയും ദൂരം വരുക, ഇനിയും അനേകമാസ്സകഠം കാത്തിരിക്കുക, എന്നിട്ടൊക്കെ വെറുതെയുമാവുക; അതു കുറെ കഠിനമായ്ത്തോന്നി. ഏതെങ്കിലും അംഗീകൃതസംഘട നയുടെ പ്രതിനിധിയായിട്ടു വേണ്ടിയിരുന്നു താൻ പോരാൻ എന്നും ഗ്രഹിച്ചു. പ്രതിനിധിയാവാൻ വേണ്ട നടപടികളൊന്നും നിശ്ചയ മില്ലാത്ത മദിരാശിയിലെ ആ പള്ളിക്കൂടംപിള്ളേരുടെ വാക്കു കേട്ടു ചാടിപ്പുറപ്പെട്ട തൻെറ മൗഢ്യത്തെക്കുറിച്ച് സ്വാമിജി ആശ്ചര്യ പ്പെട്ടു. ഇതിനെക്കുറിച്ച് സിസ്ററർ നിവേദിത പറയുന്നതിതാണ്: 'അവരുടെ നിസ്സീമമായ വിശ്വാസംകാരണം, മനുഷ്യരീതിക്കു പറ ഞ്ഞാൽ അസാദ്ധ്യമായ ഒരു കാര്യമാണ് തങ്ങഠം ആവശ്യപ്പെടു ന്നതു് എന്ന്, ആ ശിഷ്യന്മാക്കു തോന്നിയില്ല. വിവേകാനന്ദൻ അങ്ങു ചെല്ലുകയേ വേണ്ടു. അദ്ദേഹം സ്വാഗതം ചെയ്യപ്പെടും എന്നാണവർ കരുതിയതു്. ലൗകികകാര്യങ്ങളിൽ സ്വാമിയും ഈ ബാലന്മാരെപ്പോലെതന്നെ സരളനായിരുന്നു. തനിക്ക് ഒരു ദിവ്യാദേശം ഇക്കാര്യത്തിലുണ്ട് എന്ന ബോധം വന്നുകഴിഞ്ഞ പ്പോഠം പിന്നെ, ഇതിൽ തടസ്സമെന്തെങ്കിലുമുണ്ടാകുമെന്ന് അദ്ദേഹ ത്തിനൊട്ടു തോന്നിയുമില്ല. ഹിന്ദുമതത്തിൻെറ അസംഘടിതത്വ ത്തിൻെറ തെളിവിനു്, ലൗകികപ്രഭാവത്തിൻെറയും പ്രൗഢിയു ടെയും പരിരക്ഷിതപ്രാകാരത്തിനുള്ളിൽ കടക്കാനായി, ശരിയായ രേഖകളോ ശുപാശ്കളോ ഒന്നും കൂടാതെ, മുൻകൂട്ടി അറിയിക്കാതെ, ഉള്ള ഈ പ്രതിനിധിയുടെ ഈ പോക്കിനേക്കാഠം മീതെ വേറൊന്നും വേണ്ടതില്ല.'

അതു മാത്രമോ, അദ്ദേഹത്തിൻെറ കയ്യിലെ കാശൊക്കെ മെല്ലെ തീന്നുകൊണ്ടുമിരുന്നു. ഹോട്ടലിലെ ചെലവോ, ഭയങ്കരം. അമേരിക്കയിൽ പണം വെള്ളംപോലെയാണ് ചെലവാക്കുന്നതു് എന്നദ്ദേഹം കണ്ടു. പണത്തിൻെറ വില നിശ്ചയമില്ലാത്ത ആളാ യതുകൊണ്ട് ചെല്ലുന്നിടത്തൊക്കെ ആളുകഠം അദ്ദേഹത്തെ പററിച്ചു. അദ്ദേഹം നിരാശയിലാണ്ടു. ഇന്ത്യയിലേയ്ക്കു് മടങ്ങുന്നതിനോ അമേരിക്കയിൽ തുടന്നു താമസിക്കുന്നതിനോ വേണ്ടി പണമയച്ചു കൊടുക്കാൻ മദ്രാസിലെ ശിഷ്യന്മാക്ക് കമ്പിയടിക്കേണ്ടതായ് വരുമെന്ന് അദ്ദേഹം ഭയപ്പെട്ടു. എന്തായാലും ഒരു കൈ നോക്കാതെ പിൻമാറുകയില്ലെന്നു തീച്ചയാക്കി. ഉദ്ദിഷ്ടകാര്യം സാധിക്കാൻ കഴിവതും ശ്രമിച്ചുനോക്കും അമേരിക്കയിൽ; അവിടെ തോററാൽ ഇംഗ്ലണ്ടിലേയ്ക്കു് പോകും; അവിടെയും പരാജയമാണ് ഫലമെങ്കിൽ ഇന്ത്യയിലേയ്ക്കു് മടങ്ങി ഈശ്വരാദേശവും കാത്തി രിക്കും. മദ്രാസിലെ ഒരു സ്നേഹിതൻ ഷിക്കാഗോവിലെ തൻെറ

ഒരു സ്നേഹിതനു് സ്വാമിയെക്കുറിച്ചു് എഴുതുകയുണ്ടായി. അതിനാൽ അദ്ദേഹത്തിനു് ഇന്ത്യയിൽനിന്നും പണം വരുത്തേണ്ട ആവശ്യം നേരിട്ടില്ല. ഇങ്ങനെ ആരംഭിച്ച ആ മൈത്രി സ്വാമിജിയുടെ അവസാനദിവസംവരെ തുടന്നു. ആ ഗൃഹത്തിലെ അംഗങ്ങളെല്ലാവരും അദ്ദേഹത്തെ ആത്മാൎത്ഥമായി സ്നേഹിച്ചു; അവർ അദ്ദേഹത്തിൻെറ മഹനീയഗുണങ്ങൾ മനസ്സിലാക്കി; അദ്ദേഹത്തിൻെറ പവിത്രതയും ലാളിത്യവും കണ്ടു് ആശ്ചര്യപ്പെട്ടു. എതിരാളികൾ സ്വാമിജിയുടെ സ്വഭാവത്തെക്കുറിച്ചു് അപവാദം പരത്തിയപ്പോൾ ഈ മിത്രങ്ങൾ സ്വമേധയാ അദ്ദേഹത്തിൻെറ സ്വഭാവശുദ്ധിക്കു സാക്ഷ്യം വഹിച്ചു് സഹായിക്കുകയുമുണ്ടായി.

ബോസ്ററണിൽ ഷിക്കാഗോവിലേക്കാൾ ചെലവു കുറവാണെന്നു് സ്വാമിജി കേട്ടു. അതിനാൽ അദ്ദേഹം അങ്ങോട്ടു പുറപ്പെട്ടു. ഈശ്വരൻെറ ലീലകൾ അചിന്ത്യംതന്നെ! പരിവ്രാജകകാലത്തു് നിരവധിപ്രാവശ്യം അദ്ഭുതകരമായ വിധത്തിൽ യോഗക്ഷേമങ്ങൾ വഹിച്ചു കാത്തരുളിയ ഭഗവാൻ ഇവിടെയും തൻെറ ഭക്തൻെറ തുണയ്ക്കോടിയെത്തി. സ്വാമിജി സഞ്ചരിച്ചിരുന്ന അതേ മുറിയിൽ ബോസ്ററൺ സമീപമുള്ള ഒരു ഗ്രാമത്തിലെ ഒരു വൃദ്ധമഹതിയുണ്ടായിരുന്നു. സ്വാമിജിയുടെ വ്യക്തിപ്രഭാവം അവരെ ആകൎഷിച്ചു. അവർ സ്വാമിയുമായി സംഭാഷണത്തിലേപ്പെട്ടു. അദ്ദേഹം ഇന്ത്യയിൽനിന്നു വന്ന ഒരു സന്ന്യാസിയാണെന്നും വേദാന്തത്തിൻെറ അതുല്യസന്ദേശം പ്രചരിപ്പിക്കാൻ അമേരിക്കയിൽ എത്തിയിരിക്കുകയാണെന്നും അറിഞ്ഞപ്പോൾ അവരുടെ താത്പൎയ്യം വൎദ്ധിച്ചു. അവർ പറഞ്ഞു: 'ആട്ടെ, സ്വാമി, എൻെറ വീട്ടിൽ വന്നു താമസിക്കാൻ ഞാൻ അങ്ങയെ ക്ഷണിക്കുന്നു. ഒരുപക്ഷേ, കാര്യങ്ങൾ അങ്ങേയ്ക്കു് അനുകൂലമായി തിരിഞ്ഞുവെന്നു വരാം.' അദ്ദേഹം വേഗം സമ്മതിച്ചു. അതനുസരിച്ചു്, ഷിക്കാഗോ വിട്ടതിൻെറ പിറേറ ദിവസംമുതൽ അദ്ദേഹം മസ്സാച്ചുസെററ്സ്സിൽ, മെട്കാഫ് എന്ന സ്ഥലത്തെ ബ്രീസി മെഡോസ് എന്നു പേരുള്ള മനോഹരസൗധത്തിൽ വാസമാരംഭിച്ചു. ആതിഥേയി സമ്പന്നയായ ഒരു മഹതിയായിരുന്നു. അവരുടെ കൂടെ താമസിക്കുന്നതുകൊണ്ടു് സ്വാമിക്കു് ദിവസം ഒരു പവൻ വീതം ചെലവു് ലാഭമുണ്ടു് അവൎക്കോ, കൂട്ടുകാരെ ക്ഷണിച്ചുവരുത്തിക്കാണിക്കാൻ ഇന്ത്യയിൽനിന്നൊരു അപൂൎവ്വവസ്തുവും കിട്ടി ! പുതിയ ചുററുപാടുകളുമായി ഇണങ്ങിച്ചേരാൻ സ്വാമിക്കു വലിയ വിഷമം നേരിട്ടു. വേഷവ്യത്യാസംകൊണ്ടു് തെരുവുകളിൽ ആളുകൾ അദ്ദേഹത്തെ കൂക്കിവിളിച്ചു. കൂടാതെ, ആതിഥേയിയുടെ ക്ഷണമനുസരിച്ചു് കാണാൻ വന്നവർ പലരും

സ്വാമിയെ ഒരു നാസ്തികനെന്നു കരുതി വേണ്ടാത്ത പലതും ചോദിച്ചു ശല്യപ്പെടുത്തുകയും ചെയ്തിരുന്നു. മഹത്തായ യാതൊന്നും, ക്ലേശവും ത്യാഗവും കൂടാതെ ആരും ഒരിക്കലും നേടിയിട്ടില്ല എന്നോർത്ത് അദ്ദേഹം അതെല്ലാം ക്ഷമയോടെ സഹിച്ചു.

ആതിഥേയിയുടെ ക്ഷണമനുസരിച്ച് സ്വാമിയെ കാണാൻ വന്നിരുന്നവരുടെ കൂട്ടത്തിൽ സ്ത്രീകളുടെ ജയിലിന്റെ സൂപ്രണ്ടായ മഹതിയും ഒരിക്കൽ വരുകയുണ്ടായി. അവർ അദ്ദേഹത്തെ ജയിൽ സന്ദർശിക്കാൻ ക്ഷണിച്ചു. ആ സന്ദർശനംകൊണ്ടുണ്ടായ വിചാരങ്ങളെയും അഭിപ്രായങ്ങളെയും കുറിച്ച് സ്വാമി ഒരു ശിഷ്യനു് ഇങ്ങനെ എഴുതുന്നു:

'ഇവരിവിടെ ഇതിനു ജയിൽ എന്നല്ല, ദുർഗ്ഗുണപരിഹാര പാഠശാല എന്നാണ് പറയുന്നത്. അമേരിക്കയിൽ ഞാൻ കണ്ടതിൽ ഏററവും മഹത്തായ വസ്തു ഇതാണ്. എത്ര ഔദാര്യത്തോടെയാണ് അന്തേവാസികളോടു പെരുമാറുന്നത്, അവരെ എങ്ങനെ ശിഷ്ടരാക്കി മാററി സമുദായത്തിലെ ഉത്കൃഷ്ടപൗരന്മാരാക്കി മടക്കി അയയ്ക്കുന്നു – ഇതൊക്കെ എത്ര മനോഹരമാണ്, മഹനീയമാണ്, എന്നുള്ളതു വിശ്വസിക്കണമെങ്കിൽ നിങ്ങൾ നേരിൽക്കാണണം. ഹാ, ഇന്ത്യയിലെ പാവങ്ങളെക്കുറിച്ച്, ഏഴകളെക്കുറിച്ച്, നാമെന്താണു വിചാരിക്കുന്നത് എന്നോർത്ത് എന്റെ നെഞ്ചു നൊന്തുനീറി. അവക്ക് ഉയരാനൊരു വഴിയില്ല, പോംവഴിയില്ല, അവസരമില്ല. അവർ നാൾക്കുനാൾ കീഴോട്ടു താഴുന്നു. സമുദായം കൊടുക്കുന്ന കടുത്ത അടി അവർ അനുഭവിക്കുന്നു; അടി വരുന്നത് എവിടെ നിന്നാണെന്ന് അവരൊട്ടറിയുന്നുമില്ല. തങ്ങളും മനുഷ്യരാണെന്ന കാര്യമേ അവർ മറന്നുപോയിരിക്കുന്നു. അതിന്റെ ഫലം അടിമത്തവും. ഹാ, മൂർഖരേ, മുൻവശം മർദ്ദനവും മറുവശം അടിമത്തവുമാണെന്ന് നിങ്ങൾ അറിയുന്നില്ല !

തെററു മതത്തിന്റെയല്ല എന്നു് ഭഗവാൻ എനിക്കു കാണിച്ചുതന്നിട്ടുണ്ട്; പിന്നെയോ, പാരമാർത്ഥികമെന്നും വ്യാവഹാരികമെന്നും ഓരോ ചൂഷണോപായങ്ങൾ കണ്ടുപിടിച്ച കപടന്മാർ, ഹിന്ദുമതത്തിലെ പുരോഹിതന്മാരും തന്ത്രികളും ശാന്തിക്കാരും, ആണ് കുററക്കാർ.

കച്ചകെട്ടിയിറങ്ങുവിൻ കുട്ടികളെ ! ഭഗവാൻ എന്നെയിതിനു നിയോഗിച്ചിരിക്കുന്നു. ഒരായുഷ്കാലം മുഴുവൻ ദുരിതങ്ങളിലും പീഡനങ്ങളിലുംകൂടി ഞാൻ വലിച്ചിഴയ്ക്കപ്പെട്ടിരിക്കുന്നു. എന്റെ പ്രിയപ്പെട്ടവരും വേണ്ടപ്പെട്ടവരും പട്ടിണികൊണ്ടു കിടന്നുപൊരിയു

ന്നതു ഞാൻ കണ്ടിട്ടുണ്ട്. ഞാൻ പരിഹസിക്കപ്പെട്ടിട്ടുണ്ട്, അവി ശ്വസിക്കപ്പെട്ടിട്ടുണ്ട്; എന്നെ നിന്ദിക്കുകയും നിഷേധിക്കുകയും ചെയ്യുന്ന അതേ ആളുകളുടെ പേരിൽ എനിക്കുള്ള അനുകമ്പകാരണം എനിക്കു ക്ലേശങ്ങൾ അനുഭവിക്കേണ്ടതായും വന്നിട്ടുണ്ട്.

പ്രതീക്ഷ നിലകൊള്ളുന്നതു നിങ്ങളിലാണ് – വിനീത രിൽ. എളിയവരിൽ, കൂററവരിൽ, ദീനക്കുവേണ്ടി കേഴുവിൻ, തുണയ്ക്കുവേണ്ടി മേലോട്ടു നോക്കുവിൻ – അതു കിട്ടുകതന്നെ ചെയ്യും. ഈ ഭാരമെന്റെ ഹൃത്തടത്തിലും ഈ ആശയമെന്റെ ശിരസ്സിലും ഏന്തിക്കൊണ്ട് പന്ത്രണ്ടു സംവത്സരങ്ങൾ ഞാൻ സഞ്ചരിച്ചു. പണ ക്കാരെന്നും പെരിയവരെന്നും പറയപ്പെടുന്നവരുടെ പടികൾതോറും ഞാൻ കയറിയിറങ്ങി. ചോര ചിന്തുന്ന നെഞ്ചോടെ ഉലകത്തിന്റെ പകുതിഭാഗം താണ്ടി ഞാൻ ഇവിടെ, ഈ അജ്ഞാതദേശത്ത്, എത്തിയിരിക്കുന്നു, സഹായവും തേടിക്കൊണ്ട്. ഭഗവാൻ സർവ്വ ശക്തൻ, അദ്ദേഹമെന്നെ തുണയ്ക്കും എന്നെനിക്കറിയാം. തണുപ്പു കൊണ്ടോ വിശപ്പുകൊണ്ടോ, ഞാനിന്നാട്ടിൽ തുലഞ്ഞുവെന്നുവരാം; എന്നാൽ യുവാക്കളേ, ഈ പൈതൃകം നിങ്ങൾക്കു ഞാൻ തരുന്നു, ഈ അനുകമ്പ, ദരിദ്രർക്കും നിരക്ഷരർക്കും മർദ്ദിതർക്കും വേണ്ടിയുള്ള ഈ പ്രാണവേദന !

ജയ ഭഗവാൻ, നാം വിജയം വരിക്കും. നൂറുകണക്കിന് ആളുകൾ ഈ യത്നത്തിൽ നിലംപതിക്കും – നൂറുകണക്കിനാളുകൾ അതേറെറടുക്കാൻ തയ്യാറായി ഉണ്ടായിരിക്കുകയും ചെയ്യും. ശ്രദ്ധ, സഹതാപം, ഉജ്ജ്വലമായ ശ്രദ്ധയും ഉജ്ജ്വലമായ സഹതാപവും! ജീവിതം നിസ്സാരം, മരണം തുച്ഛം, വിശപ്പ് സാരമില്ല. തണുപ്പു സാരമില്ല. ജയ ഭഗവാൻ, മുന്നേറുവിൻ; ശ്രീഭഗവാനാണ് നമ്മുടെ സേനാനായകൻ. ആരു വീഴുന്നു എന്നു തിരിഞ്ഞുനോക്കരുത് – മുന്നോട്ട്, മുമ്പോട്ട് ! സോദരരേ, ഇത്തരത്തിൽ, ഈ വിധത്തിൽ, നാം മുന്നോട്ടു പോകും. ഒരുവൻ വീഴുന്നു, വേറൊരുവൻ വേല ഏറെറടുക്കുന്നു.'

അതെ, സ്വാമിജിക്ക് അനേകതരത്തിലുള്ള വിഷമതകൾ നേരിടേണ്ടിവന്നു. വേനല്ക്കാലമായതുകൊണ്ട് നിലയും വിലയു മുള്ള ആളുകളധികവും ദൂരസ്ഥലങ്ങളിലേയ്ക്കു പോയിരുന്ന അവസര ത്തിലാണ് അദ്ദേഹം അവിടെ ചെന്നുചേർന്നത്. ശീതകാലം അടുക്കാറായി; അദ്ദേഹത്തിന് വേണ്ടത്ര കമ്പിളിത്തുണികൾ ഇല്ലതാനും. അദ്ദേഹത്തിന്റെ ഭാരതീയവേഷം അമേരിക്കയിൽ വളരെ വിചിത്രവും അപരിചിതവുമായിരുന്നതുകൊണ്ട് അതു

മാററി അമേരിക്കൻവേഷം സ്വീകരിക്കാൻ ആതിഥേയി ഉപദേശിച്ചു. സാമാന്യം നല്ല ഒരു സെററ് ഉടുത്തുണികഠ ചുരുങ്ങിയതു് നൂറു ഡോളർ ചെലവു വരും. അതു കഴിച്ചാൽ ചെലവിനു കൈയിൽ കാശു വളരെ കഷ്ടിയാവും. ഈ അനിശ്ചിതത്വം അദ്ദേഹത്തിൻെറ മനസ്സിനെ വല്ലാതെ ക്ലേശിപ്പിച്ചു. എങ്ങോട്ടാണു തിരിയേണ്ടതു് എന്നു് പലപ്പോഴും നിശ്ചയമുണ്ടായിരുന്നില്ല. ഇങ്ങനെയൊക്കെ ആണെങ്കിലും അദ്ദേഹമൊരിക്കലും നിരാശനായില്ല! മുകളിൽ ഉദ്ധരിച്ച എഴുത്തിൽനിന്നുതന്നെ ഇതു കാണാം; 'കന്യാമറിയത്തിൻെറ മകൻെറ മക്കളുടെ നടുക്കാണു ഞാൻ; കൃസ്തുദേവൻ എന്നെ തുണയ്ക്കും.' വിശാലാശയന്മാരായ സന്ദർശകന്മാർ തന്നെ കാണാൻ വന്നതു്, തനിക്കു യേശുകൃസ്തുവിനോടുള്ള സ്നേഹം കണ്ടിട്ടാണു് എന്നു് സ്വാമിജി മനസ്സിലാക്കി. ആ സ്നേഹംവഴിക്കു് ഹിന്ദുമതത്തിൻെറ വിശാലത അവക്കു മനസ്സിലാക്കാനും സാധിച്ചു. *പണ്ഡിത രമാബായിയുടെ പ്രവത്തനങ്ങളിൽ തല്പരരായ അനേകം സ്ത്രീകളുടെ ഒരു സമാജത്തിൽ പ്രസംഗിക്കാൻ സ്വാമിജി ക്ഷണിക്കപ്പെട്ടു. ഈ പ്രസംഗത്തിനുമുമ്പു് അമേരിക്കൻവേഷവിധാനം വാങ്ങേണ്ടിയിരുന്നു. കാഷായവസ്ത്രവും ഉഷ്ണീഷവും പ്രസംഗത്തിനു പോകാൻ മാത്രമായി മാററിവെച്ചു. സ്ത്രീസമാജത്തിൽ അദ്ദേഹം ചെയ്ത പ്രസംഗം വിജയകരമായിരുന്നു; പലരും അദ്ദേഹത്തിൻെറ പ്രവത്തനങ്ങളിൽ തല്പരരായിത്തീന്നു.

ക്രമേണ വഴി തെളിഞ്ഞുതുടങ്ങി. വിശിഷ്ടവ്യക്തികഠ സ്വാമിജിയെ സന്ദശിക്കാൻ വന്നുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ ഹാർവാർഡ് സവ്വകലാശാലയിലെ ഗ്രീക്ക്പ്രൊഫസ്സർ സർ ജെ. എച്ചു്. റൈററ് എന്ന മാന്യനും വരാനിടയായി. അവർ തമ്മിൽ നാലു മണിക്കൂർ സമയം നാനാവിഷയങ്ങളെക്കുറിച്ചും സംഭാഷണം നടന്നു. മതമഹാസമ്മേളനത്തിൽ പ്രസംഗിക്കാമെന്ന ആശ സ്വാമിജി പാടേ ഉപേക്ഷിച്ചതായിരുന്നു. പക്ഷേ, ഈശ്വരൻെറ വേലകഠ അചിന്ത്യമെന്നല്ലാതെ എന്തു പറയാം! സ്വാമിജിയുടെ അപൂവ്വമഹത്വത്താൽ അത്യധികം ആകൃഷ്ടനായ പ്രൊഫസ്സർ, "മതമഹാസമ്മേളനത്തിൽ സ്വാമി ഹിന്ദുമതത്തെ പ്രതിനിധാനം ചെയ്യണം എന്നു നിർബ്ബന്ധിച്ചു". പ്രൊഫസ്സർ പറഞ്ഞു: 'പൊതുജനങ്ങളുമായി പരിചയപ്പെടാൻ അങ്ങേയ്ക്കു് ഈ ഒരൊററ മാഗ്ഗമേ ഉള്ളു.' സ്വാമിജി തൻെറ വിഷമതകഠ പറഞ്ഞുകേഠപ്പിക്കുകയും തനിക്കു ശുപാശക്കത്തുകളൊന്നുമില്ല എന്നു് അറിയിക്കുകയും ചെയ്തു. അദ്ദേഹ

* മഹാരാഷ്ട്രക്കാരിയായ ഒരു ബ്രാഹ്മണവിധവ. ഇവർ കൃസ്തുമതം സ്വീകരിച്ചു. സ്ത്രീകളുടെ ഉന്നമനത്തിനായി പല പ്രവത്തനങ്ങളും നടത്തിയിരുന്നു.

ത്തിൻെറ പ്രതിഭാവൈഭവം മനസ്സിലാക്കാൻ കഴിഞ്ഞ പ്രൊഫസ്സർ പറഞ്ഞു: 'അങ്ങയോട ശ്രുപാൾക്കത്തു കാണിക്കാൻ ആവശ്യപ്പെട്ടന്നതു്, സ്വാമിജി, സൂര്യനോട്ട് തനിക്ക പ്രകാശിക്കാനുള്ള അവകാശമെന്തു്, എന്നു ചോദിക്കുന്നതുപോലെയാണു് !' സ്വാമിയെ ഹിന്ദുമതത്തിൻെറ ഒരു പ്രതിനിധിയായി സ്വീകരിക്കാൻ വേണ്ട ഏപ്പാടുകളെല്ലാം താൻ ചെയ്തുകൊള്ളാമെന്നു് പ്രൊഫസ്സർ ഏററു. മതമഹാസമ്മേളനത്തിൻെറ നടത്തിപ്പുകാരിൽ ഉയന്ന സ്ഥാനത്തുള്ള പലരെയും പ്രൊഫസർക്ക പരിചയമുണ്ടായിരുന്നു. അദ്ദേഹം ഉടനെ പ്രതിനിധികളെ തെരഞ്ഞെടുക്കുന്ന കമ്മററിയുടെ അദ്ധ്യക്ഷനായ തൻെറ സ്നേഹിതനു് ഇപ്രകാരം എഴുതി: 'നമ്മുടെ പണ്ഡിതന്മാരായ പ്രൊഫസ്സർമാരെ എല്ലാവരേയും ഒരുമിച്ചുകൂട്ടിയാൽ കിട്ടുന്നതിലും കൂടുതൽ അറിവുള്ള ഒരു മനുഷ്യൻ ഇതാ ഇവിടെയുണ്ടു്.' സ്വാമിയുടെ കൈയിൽ വേണ്ടത്ര പണമില്ലെന്നു മനസ്സിലാക്കിയ പ്രൊഫസ്സർ അദ്ദേഹത്തിനു് ഷിക്കാഗോവിലേയ്ക്കു് ഒരു ടിക്കററു് വാങ്ങിക്കൊടുത്തു. പൗരസ്ത്യപ്രതിനിധികളുടെ സ്വീകരണത്തിനും താമസത്തിനും ചുമതലപ്പെട്ട കമ്മിററിക്കു് സ്വാമിജിയെ പരിചയപ്പെടുത്തിക്കൊണ്ടു് ഒരു കത്തും പ്രൊഫസ്സർ നല്കി. ദൈവാനുഗ്രഹമെന്നല്ലാതെ എന്തു പറയേണ്ടു! ഈശ്വരേച്ഛയുടെ ഈ സുവ്യക്തപ്രകാശനത്തിനു മുമ്പിൽ സ്വാമിജി ആനന്ദവിവശനായി. അതെ, ഏതൊരു ഉദ്ദേശസാദ്ധ്യത്തിനായി അനേകായിരം മൈൽ ദൂരം സഞ്ചരിച്ചു് താനിവിടെ എത്തിയിരിക്കുന്നുവോ അക്കാര്യമിതാ അപ്രതീക്ഷിതമായ രീതിയിൽ സുസാധ്യമാകാൻ പോകുന്നു! ഈശ്വരൻതന്നെ വിഘ്നങ്ങളൊക്കെ നീക്കുകയും പാശ്ചാത്യജനങ്ങൾക്ക ഭാരതത്തിൻെറ അദ്ധ്യാത്മസന്ദേശം വിതരണം ചെയ്യാനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുകയും ചെയ്തതിൽ ആഹ്ലാദവും കൃതജ്ഞതയും കൊണ്ടു് നിർഭരനായി ഷിക്കാഗോവിലേയ്ക്കു് പോകുന്ന വഴിക്കു് ഒരു വ്യാപാരിയുമായി പരിചയപ്പെടാനിടയായി. സ്വാമിജിക്ക പോകേണ്ട വഴി പറഞ്ഞുകൊടുക്കാമെന്നു വ്യാപാരി ഏററിരുന്നു. പക്ഷേ ഷിക്കാഗോ സ്റ്റേഷനിലെത്തിയപ്പോഠം, ബദ്ധപ്പാടിനിടയ്ക്കു് ആ വൻനഗരത്തിൽ ഡോക്ടർ ബാറോസ്സിൻെറ കാര്യാലയമെവിടെയാണെന്നു് പറഞ്ഞുകൊടുക്കാൻ വ്യാപാരി മറന്നു. മേൽവിലാസം നോക്കിയപ്പോഠം അതും കാണാനില്ല. വഴിയേ കടന്നു പോകുന്നവരോട്ട് സ്വാമി അന്വേഷിച്ചു. അധികമായും ജമ്മൻകാർ പാത്തിരുന്ന വടക്കുകിഴക്കേ ഭാഗമായിരുന്നു അതു്. അവക്കു് അദ്ദേഹത്തിൻെറ ചോദ്യമൊന്നും മനസ്സിലായില്ല. നേരം അന്തിയാകാറുമായി. ഒരു ഹോട്ടൽ കണ്ടെത്താനുള്ള വഴി പറഞ്ഞുതരണമെന്നു പോലും ആരെയും പറഞ്ഞുമനസ്സിലാക്കാൻ അദ്ദേഹത്തിനു

കഴിഞ്ഞില്ല. ആകപ്പാടെ കുഴങ്ങി, എന്താ വേണ്ടതു് എന്നു നിശ്ചയമില്ലാതായി. ഈശ്വരേച്ഛപോലെ വരട്ടെ, ഭഗവാൻ നേർവഴി കാണിക്കും എന്നു വിശ്വസിച്ചു് ഉത്കണ്ഠയെല്ലാം വെടിഞ്ഞു്, റെയിൽവേസ്റ്റേഷനിൽ ഒഴിഞ്ഞുകിടന്ന ഒരു സാമാനവണ്ടിയിൽ കയറിക്കിടന്നു് ഉറങ്ങി. അടുത്തനാൾ മതമഹാസമ്മേളനത്തിലെ പ്രഭാഷണംകൊണ്ടു് അമേരിക്കയെ പ്രകമ്പനംകൊള്ളിക്കാൻ പോവുകയാണു് – ആ ആൾ ഇന്നിതാ – അങ്ങനെയാണു് വിധി വിധിച്ചതു് – അജ്ഞാതനായി, നിസ്സഹായനായി, നിന്ദിതനായി ഒരു അന്ത്യജനെപ്പോലെ വഴിയിൽ കിടക്കമാറായി – അഥവാ, സ്വദേശമായ ഭാരതത്തിലെ ഒരു പരിവ്രാജകസന്ന്യാസിയെപ്പോലെ അന്തിയ്ക്കെത്തിച്ചേർന്നിടത്തു കിടന്നുറങ്ങി എന്നു പറയുന്നതായിരിക്കും കുറേക്കൂടി ശരി. നേരം വെളുത്തു. ശുദ്ധജലത്തിൽ തട്ടിവരുന്ന കാറ്റേറ്റു് ആ കാററുവരുന്ന ദിക്കുനോക്കി പുറപ്പെട്ടു് ഒരു തടാകത്തിന്റെ തീരത്തെത്തി. കോടീശ്വരന്മാരും വണിക്പ്രഭുക്കളും പാർക്കുന്ന ഏററവും പരിഷ്കൃതമായ നഗരഭാഗത്താണു് എത്തിച്ചേർന്നതു്. വിശപ്പുകൊണ്ടു വലഞ്ഞിരുന്ന സ്വാമിജി, ശരിക്കും ഒരു സന്ന്യാസിയെപ്പോലെ പടിതോറും ഭിക്ഷയാചിക്കാനും മതമഹാസമ്മേളനത്തിന്റെ കാര്യാലയത്തിലേയ്ക്കുള്ള വഴി ചോദിക്കാനും തുടങ്ങി. മുഷിഞ്ഞ വേഷംകൊണ്ടും യാത്രചെയ്തു തളർന്ന മുഖം കണ്ടും ചില വീട്ടുകാർ അദ്ദേഹത്തോടു പരുഷമായി പെരുമാറി; ചിലയിടത്തു് ഭൃത്യന്മാർ അദ്ദേഹത്തെ അപഹസിച്ചു; ചിലയിടങ്ങളിൽ അദ്ദേഹം ചെല്ലുന്നതു കണ്ടു്, അകത്തു കടക്കാതിരിക്കാൻ വീട്ടുകാർ പടിയടച്ചു. അദ്ദേഹത്തിന്റെ ഹൃദയം നൈരാശ്യംകൊണ്ടു നിറഞ്ഞു. നഗരങ്ങളിലെ സ്ഥലങ്ങൾ കണ്ടുപിടിക്കാൻ സഹായിക്കുന്ന നിർദ്ദേശകപ്രസിദ്ധീകരണങ്ങളെക്കുറിച്ചോ ടെലിഫോണിനെപ്പററിയോ ഒന്നും അറിഞ്ഞുകൂടാതിരുന്നതിനാൽ അവയുടെ സഹായം തേടാനും കഴിഞ്ഞില്ല. അദ്ദേഹം മുമ്പോട്ടു പൊയ്ക്കൊണ്ടേ ഇരുന്നു. അവസാനം വാടിത്തളർന്നു്, ഈശ്വരേച്ഛപോലെയൊക്കെ വരട്ടെ എന്നു നിശ്ചയിച്ചു്, വഴിയരുകിൽ ഒരിടത്തു് മിണ്ടാതെ ഇരിപ്പായി. തത്സമയം എതിർവശത്തുള്ള ഒരു മനോഹരസൗധത്തിന്റെ കവാടം തുറന്നു് രാജകീയപ്രഭാവം പൂണ്ട ഒരു മഹതി ഇറങ്ങിവന്നു്, ആഭിജാത്യവും സംസ്കാരവും കലർന്ന സ്വരത്തിൽ മെല്ലെ സ്വാമിയോടു ചോദിച്ചു: 'മഹാത്മൻ, അങ്ങു് മതമഹാസമ്മേളനത്തിനു പോകുന്ന പ്രതിനിധിയാണോ ?' സ്വാമി തന്റെ വിഷമതകൾ അവരെ പറഞ്ഞുകേൾപ്പിച്ചു. അവർ വേഗം അദ്ദേഹത്തെ സ്വഭവനത്തിലേയ്ക്കു ക്ഷണിച്ചു; അദ്ദേഹത്തെ ഒരു മുറിയിൽ കൊണ്ടുചെന്നാക്കാനും വേണ്ട സൗകര്യങ്ങളെല്ലാം

ചെയ്യുകൊടുക്കാനും അവർ വേലക്കാർക്ക് ആജ്ഞകൊടുത്തു; പ്രാതലിനുശേഷം അവർതന്നെ സ്വാമിയെ സമ്മേളനകാര്യാലയത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകാം എന്നു് ഏല്ക്കുകയും ചെയ്തു. സ്വാമിജിയുടെ കൃതജ്ഞത വർണ്ണിക്കാൻ വാക്കില്ല. 'എന്തൊരദ്ഭുതകരമായ മോചനം ! ഈശ്വരൻെറ ലീലകൾ എത്ര ആശ്ചര്യകരം !' മിസ്സിസ് ജോർജ് ഡബ്ല്യു. ഹെയിൽ ആയിരുന്നു ആതിഥേയി. അവരും അവരുടെ ഭർത്താവും കുട്ടികളും സ്വാമിജിയുടെ ഉററ സുഹൃത്തുക്കളായിത്തീർന്നു.

സ്വാമിജിക്കു് ഒരു പുതിയ ആവേശം ലഭിച്ചു. ഈശ്വരൻെറ സഹായഹസ്തം തൻെറ പിന്നിലുണ്ടു് എന്നദ്ദേഹത്തിനു തികച്ചും തീർച്ചയായി. ഒരു പ്രവാചകനെപ്പോലെ അദ്ദേഹം ഭാവിയെ പ്രതീക്ഷിച്ചു. മിസ്സിസ് ഹെയിലുമൊന്നിച്ചു് സമ്മേളനത്തിൻെറ ഭാരവാഹികളെ സന്ദർശിച്ചു് അധികാരപത്രം നല്കി. സ്വാമി വിവേകാനന്ദനെ മതമഹാസമ്മേളനത്തിൽ ഒരു പ്രതിനിധിയായി അംഗീകരിച്ചു. അദ്ദേഹത്തെ മററു പൗരസ്ത്യപ്രതിനിധികളുടെകൂടെ താമസിപ്പിച്ചു. മതമഹാസമ്മേളനം ഒരു വലിയ പരീക്ഷണമായിരിക്കും, മഹത്തായ ഒരനുഭവമായിരിക്കും, എന്നു് അനുനിമിഷം തോന്നിയിരുന്നു. താൻ ശ്രീഭഗവാൻെറ ഒരു യഥാർത്ഥ ഉപകരണമായിത്തീരണമേ, തന്നെ സനാതനധർമ്മത്തിൻെറ ശരിയായ ഒരു വക്താവാക്കിത്തീർക്കണമേ, തൻെറ ഗുരുദേവൻെറ അനുരൂപനായ സന്ദേശഹരനായി താൻ തീരണമേ, എന്നുള്ള പ്രാർത്ഥനയിലും ധ്യാനത്തിലും ദിവസം കടന്നുപോയി. സമ്മേളനത്തിൽ പങ്കെടുക്കാൻ വന്നിരുന്ന അനേകം പ്രമുഖവ്യക്തികളുമായി അദ്ദേഹം പരിചയപ്പെട്ടു. ഷിക്കാഗോവിലും പരിസരങ്ങളിലും വന്നുംപോയുമിരുന്ന എണ്ണമററ വൈദികരുടെ ഇടയ്ക്കു് ആത്മാനന്ദത്തിലും പ്രാർത്ഥനയിലും മുഴുകി, ആശയോടും പ്രതീക്ഷയോടും വിശ്വാസത്തോടുംകൂടി സ്വാമിജി നാൾ നയിച്ചു. ഗുരുദേവൻ തന്നെ ഭാരമേല്പിച്ചതും സർവ്വേശ്വരൻെറ അരുളപ്പാടെന്നു താൻ വിശ്വസിച്ചിരുന്നതുമായ കൃത്യത്തിൻെറ നിർവ്വഹണമെന്നതിൽ കവിഞ്ഞു് ഇക്കാര്യത്തിൽ വ്യക്തിപരമായി സ്വാമിക്കു യതൊരു ചിന്തയും ഉണ്ടായിരുന്നില്ല.

# മതമഹാസമ്മേളനം

അമേരിക്കാഭൂഖണ്ഡത്തിൽ ഷിക്കാഗോനഗരത്തിൽവെച്ച് 1893-മാണ്ട് സെപ്ററംബർ മാസത്തിൽ നടന്ന വിശ്വമത മഹാസമ്മേളനം, മതചരിത്രത്തിൽ, വിശേഷിച്ചും ഹിന്ദുമതത്തെ സംബന്ധിച്ച് ലോകചരിത്രത്തിലെ സുപ്രധാനസംഭവങ്ങളിൽ ഒന്നാണെന്നുള്ളതു നിസ്തൎക്കമാകുന്നു. കാലാന്തരത്തിലേ അതിൻെറ പ്രാധാന്യം തികച്ചും വെളിവാകൂ. ലോകത്തിൻെറ വിഭിന്നഭാഗങ്ങളിൽനിന്നും എല്ലാ സംഘടിതമതങ്ങളുടെയും പ്രതിനിധികൾ അതിൽ പങ്കെടുക്കാൻ എത്തിയിരുന്നു. അതൊരു വിശ്വമതമേള മാത്രമായിരുന്നില്ല. വിശ്വമാനവമേളകൂടി ആയിരുന്നു. വിഭിന്ന ജനതകൾ ഒന്നിച്ചുചേൎന്ന് താരതമ്യപഠനം നടത്തി നാനാത്വത്തിലെ ഏകത്വവും ഏകത്വത്തിലെ നാനാത്വവും ഗ്രഹിക്കാൻ പരസ്പരം തുണയ്ക്കുകമാത്രമേ ആ സമ്മേളനംകൊണ്ട് സാധിച്ചിരുന്നുള്ള എന്നു വന്നാൽത്തന്നെയും അതു് പ്രാമാണ്യത്തിലും സ്വഭാവത്തിലും അന്യാദൃശമായ ഒരു സമ്മേളനമായിരുന്നേനെ. അതു് മനുഷ്യരാശിയുടെ മതവീക്ഷണത്തെ ഏകോപിപ്പിച്ചു; മതവിശ്വാസങ്ങളുടെയും ആശയങ്ങളുടെയും ഈ സമഗ്രദൎശനം സംഘടിപ്പിച്ചവരിൽ നിഷ്പക്ഷമതികളായവരുടെ ലക്ഷ്യം അതായിരുന്നുതാനും. എന്നാൽ അതിലുമേറെ കാര്യങ്ങൾ അതുകൊണ്ടു സാധിച്ചു. ഈ സമ്മേളനം പാശ്ചാത്യലോകത്തു് ഒരു പുതിയ ചിന്താതരംഗം ഉയൎത്തി. അതിൽക്കൂടി പാശ്ചാത്യലോകം പൌരസ്ത്യലോകത്തെയും തങ്ങളുടേതിൽനിന്നു ഭിന്നമായ അവിടത്തെ ചിന്താഗതിയേയും കുറിച്ച് അറിയാനിടയായി. മതമഹാസമ്മേളനത്തിലെ ശാസ്ത്രവിഭാഗത്തിൻെറ അധ്യക്ഷനായിരുന്ന ബഹുമാനപ്പെട്ട മെർവ്വിൻ മേരീ സ്നെൽ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്:

'ക്രൈസ്തവമതത്തെക്കാൾ ആദരണീയങ്ങളായ മതങ്ങൾ വേറെ ഉണ്ടെന്നും, അവ താത്ത്വികഗഹനതയിലും അധ്യാത്മതീവ്രതയിലും സ്വതന്ത്രചിന്താപടുതയിലും മാനവസമഭാവനയുടെ വിശാലതയിലും ആത്മാൎത്ഥതയിലും ക്രൈസ്തവമതത്തെ അതിശയിക്കുന്നുവെന്നും, അതേസമയം സദാചാരസൌന്ദര്യത്തിലും കുശലതയിലും മുടിയിട ക്രൈസ്തവമതത്തിനു പിന്നിലല്ലെന്നു ഉള്ള പാഠം, ക്രൈസ്തവലോകത്തെ, വിശേഷിച്ചും ഐക്യനാടുകളിലെ ജനതയെ, ഗ്രഹിപ്പിച്ചു എന്നുള്ളതാണു് അതിൻെറ സുപ്രധാനസംഭാവനകളിൽ ഒന്നു്.'

അമേരിക്കയിലെ ഉന്നതസ്ഥാനീയരായ ചില വൈദിക ശ്രേഷ്ഠന്മാർ കുറച്ചു കാലമായി ഇതുമാതിരിയൊരു സമ്മേളനത്തിൻെറ ആവശ്യകതയെയും പ്രയോജനത്തെയും കുറിച്ച് ഉദ്ബോധിപ്പിച്ചുവരികയായിരുന്നു. വിശ്വപ്രദർശനം സംഘടിപ്പിച്ചപ്പോൾ ആ ഉദ്ദേശ്യസാധ്യത്തിനു പററിയ അവസരവും ഉപാധിയും അതു തന്നെ എന്നു സംഘാടകർക്കു തോന്നി. മതമഹാസമ്മേളനം നടത്താൻ തീർച്ചയാക്കിയെന്ന വാർത്ത ലോകത്തിൻെറ നാനാഭാഗങ്ങളിലും വിളംബരം ചെയ്തു. സമ്മേളനം ശരിയായി നടത്തുന്നതിന് പലേ നിർവ്വാഹകസമിതികളും ഏർപ്പെടുത്തി; ലോകത്തെങ്ങുമുള്ള അംഗീകൃതങ്ങളായ മതസംഘടനകളുടെ നേതാക്കന്മാർക്ക് മേളയിൽ പങ്കു കൊള്ളാൻ നിമന്ത്രണമയച്ചു. പ്രതിനിധികളെ അയയ്ക്കാനുള്ള വ്യവസ്ഥയും ക്രമവും വിധവും നിർണ്ണയിച്ചു. ഓരോ മതത്തിനും ഒന്നോ കൂടുതലോ പ്രതിനിധികളെ അയയ്ക്കാം ; അവർ ഷിക്കാഗോവിൽ എത്തിയാൽ സ്വാഗതസംഘം അവരെ സ്വീകരിക്കും. ആ പ്രസ്ഥാനത്തിന് അടക്കം ചിട്ടയും നല്കാൻ അവശ്യം അനുസരിക്കേണ്ട പല ഔപചാരികനിബന്ധനകളും ഉണ്ടായിരുന്നു. നിർഭാഗ്യമെന്നു പറയട്ടെ, സ്വാമി വിവേകാനന്ദനെ ഹിന്ദുമതത്തിൻെറ പ്രതിനിധിയായി അയച്ച ശിഷ്യസംഘത്തിന് ഈവക നിയമങ്ങളും നിബന്ധനകളുമൊന്നും അറിഞ്ഞുകൂടായിരുന്നു. അവർ വിവേകാനന്ദൻെറയും അദ്ദേഹത്തിൻെറ ആശയങ്ങളുടേയും മഹനീയത മനസ്സിലാക്കി; അദ്ദേഹം സ്വയം പരിചയപ്പെടുത്തിക്കൊള്ളും എന്നവർ കരുതി; ഒരു കണക്കിൽ അതങ്ങനെതന്നെയാണു സംഭവിച്ചതും.

നമുക്ക് ഭാവനയിലൂടെ ആ രംഗമൊന്നു ദർശിക്കാം: ലോകത്തിലെ മഹനീയവ്യക്തികളുടെ ഒരു സമ്മേളനമാണത്. ഒരു മനുഷ്യമഹാസമുദ്രം; ഏട്ടോ പത്തോ ആയിരം ജനങ്ങൾ സൈനികച്ചിട്ടയിൽ അണിനിരന്ന് മതസമ്മേളനത്തിൽ തങ്ങളുടെ ഇരിപ്പിടങ്ങളിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നു. ലോകത്തിലെ അത്യുന്നത ദാർശനികന്മാരിൽ പലരും അവിടെ എല്ലാ ദിവസവും സന്നിഹിതരായിരുന്നു. ആയിരത്തിനു മേലെ ഉപന്യാസങ്ങൾ സമ്മേളനത്തിൽ വായിക്കപ്പെട്ടു. സമ്മേളനത്തിൻെറ വലിപ്പവും പ്രാധാന്യവും ഇതിൽനിന്നും ഏതാണ്ട് ഊഹിക്കാമല്ലൊ. സമ്മേളനത്തിൽ പല വിഭാഗങ്ങളുണ്ടായിരുന്നു; അവയിലൊന്നായ ശാസ്ത്രീയവിഭാഗത്തിൽ സ്വാമിജി പല പ്രാവശ്യം പ്രസംഗിക്കുകയുണ്ടായി. ആ വിഭാഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ച മെർവിൻ മേരീ സ്നെൽ സ്വാമിജിയുടെ ഒരു ഉത്തമസുഹൃത്തും ഹിന്ദുമതത്തിൻെറ ഉത്സുകയായ ആരാധകയും ആയിത്തീർന്നു.

ഒരു പ്രശസ്തനായ അമേരിക്കൻ ലേഖകൻ മതമഹാസമ്മേളനത്തെക്കുറിച്ചും വിവേകാനന്ദസ്വാമിയെക്കുറിച്ചും ഈവിധം പ്രസ്താവിക്കുകയുണ്ടായി:

''ഷിക്കാഗോവിൽ 1893-ലെ വിശ്വവിശാലമായ കൊളംബിയൻ പ്രദർശനത്തിന്റെ അനുബന്ധമായി നടത്തിയ മതമഹാസമ്മേളനത്തിനു മുമ്പ് വിവേകാനന്ദനെക്കുറിച്ച് ഈ രാജ്യത്ത് ആർക്കും ഒന്നും അറിഞ്ഞുകൂടായിരുന്നു. എന്നാൽ, ആ ശുഭാവസരത്തിൽ, അദ്ദേഹം തന്റെ സർവ്വവിധ മഹിതപ്രഭാവത്തോടുംകൂടി പ്രത്യക്ഷമായി. ഷിക്കാഗോവിലെ കലാനിലയത്തിൽ സെപ്റ്റംബർ 11-ാം തീയതി പത്തു മണിക്ക് ഡോക്ടർ ബാരോസ് തന്റെ ഉദ്ഘാടനപ്രസംഗം നടത്തിയ അവസരമായിരുന്നു അത്. ആ പ്രസംഗത്തിലെ ഏതാനും വാക്കുകൾ ഉദ്ധരിക്കട്ടെ: 'ഞങ്ങളുടെ ആദരവിനും ആരാധനയ്ക്കും പാത്രമായ ഒരു ദിവ്യശക്തിയിലുള്ള വിശ്വാസം മനുഷ്യന്റെ ബുദ്ധിപരവും സദാചാരപരവുമായ വികാസത്തിന്, സൂര്യനെപ്പോലെ പ്രാണദായകവും ഫലപ്രദവുമായ വീര്യശക്തി ഉള്ളതായതുകൊണ്ട്; ആശ്ചര്യകരവും ആദ്ധ്യാത്മികവുമായ വികാസങ്ങൾ ഉൾക്കൊള്ളുന്ന ഹൈന്ദവസാഹിത്യത്തിന്റെ പശ്ചാത്തലം മതമായതുകൊണ്ട് ; യൂറോപ്യൻ കലകളുടെ പ്രേരകം മതമായതുകൊണ്ട്; കൊളംബിയൻപ്രദർശനത്തിൽനിന്നും വിദ്യാഭ്യാസമോ കലയോ വൈദ്യുതിയോ അകററിനിർത്തണമെന്ന് ആലോചിക്കാത്തതുപോലെ മതവും അകററിനിർത്തണമെന്നു തോന്നുകയുണ്ടായില്ല.'

ആ സ്മരണീയമായ സോമവാരപ്രഭാതത്തിൽ അവിടെ ആ വലിയ കൊളംബസ്ശാലയുടെ വേദിയിൽ നൂററിയിരുപതു കോടി മനുഷ്യരാശിയുടെ മതപരമായ വിശ്വാസങ്ങളുടെയും ആശകളുടെയും പ്രതിനിധികൾ സന്നിഹിതരായിരുന്നു. ആവേശകരമായ ഒരു കാഴ്ചയായിരുന്നു അത്. പാശ്ചാത്യഭൂഖണ്ഡത്തിലെ കത്തോലിക്കാസഭയുടെ മഹോന്നതകർദ്ദിനാളായ വന്ദ്യദിവ്യശ്രീ ഗിബ്ബൺസ് വേദിയുടെ നടുവിൽ രാജകീയമായ പീഠത്തിൽ ഉപവിഷ്ടനായി. അദ്ദേഹം ഒരു പ്രാർത്ഥനയോടുകൂടി സമ്മേളനം ഉദ്ഘാടനം ചെയ്തു. അദ്ദേഹത്തിന്റെ ഇടത്തും വലത്തുമായി പൗരസ്ത്യപ്രതിനിധികൾ ആസനസ്ഥരായി. അവരുടെ വിളങ്ങുന്ന വേഷവിധാനം കർദ്ദിനാളിന്റെ തുടുത്ത അങ്കിയുമായി പളപളപ്പിൽ മത്സരിക്കുന്നുണ്ടായിരുന്നു. ബ്രഹ്മത്തിന്റെയും ബുദ്ധന്റെയും മഹമ്മദിന്റെയും അനുയായികളിൽ ജനങ്ങളുടെ സവിശേഷശ്രദ്ധയ്ക്കു പാത്രീഭൂതനായി വാഗ്മിയായ ഒരു ഭാരതീയസന്ന്യാസി ഉണ്ടായിരുന്നു; വിവേകാനന്ദൻ എന്നാണ് അദ്ദേഹത്തിന്റെ പേർ. തിളങ്ങുന്ന ചുവന്ന മേലങ്കിയും ഒരു വലിയ ചുവന്ന തലക്കെട്ടും അദ്ദേഹം

ധരിച്ചിരുന്നു. അദ്ദേഹത്തിൻെറ സുന്ദരമുഖവും മങ്ങിയ നിറവും ആ പുരുഷാരത്തിനിടയിലും വേറിട്ടു നിന്നിരുന്നു. അദ്ദേഹത്തിൻെറ അടുത്തു് ഹിന്ദുമതത്തിലെ ഏകേശ്വരവിശ്വാസികളായ ബ്രഹ്മസമാജത്തിൻെറ പ്രതിനിധി നഗർക്കർ ഇരുന്നു. അതിനപ്പുറം സിലോണിലെ ബുദ്ധമതക്കാരുടെ പ്രതിനിധിയായ ധർമ്മപാലൻ; പിന്നെ, ബ്രഹ്മസമാജനേതാവായ മസുംദാർ. സ്ഥലപരിമിതി കൊണ്ടു്, ആളുകൾക്കു് ഏറെക്കുറെ പരിചയമുള്ള അതിശ്രേഷ്ഠന്മാരായ മതാചാര്യന്മാരോടൊപ്പം ഇവരുടെയും മററു പലരുടെയും പേരുകൾ വിട്ടുകളയേണ്ടതായി വരുന്നു. നമ്മുടെ ചരിത്രനായകൻെറ പശ്ചാത്തലത്തെക്കുറിച്ചു് ഏകദേശജ്ഞാനം ലഭിക്കാൻ ഇത്രമാത്രം മതിയാകുമല്ലൊ. 'ഭാരതത്തിലെ അഭ്യസ്തവിദ്യരുമായുള്ള സമ്പർക്കംകൊണ്ടു് പൗരസ്ത്യലോകത്തോടു് ഒരു പുതിയ ആദരം ഞങ്ങൾ ഉണർത്തിയിട്ടുണ്ടു്.' സ്ഥാനക്രമം അനുസരിച്ചു് വിവേകാനന്ദൻ മുപ്പത്തൊന്നാമത്തെ ഇരിപ്പിടത്തിലാണു് ഇരുന്നിരുന്നതു്.''

മതമഹാസമ്മേളനത്തിൻെറ ഉദ്ഘാടനത്തെക്കുറിച്ചും പ്രതിനിധികൾക്കു നല്കിയ സ്വാഗതത്തിനു് മറുപടി പറയുമ്പോൾ സ്വന്തം മാനസികാവസ്ഥയെക്കുറിച്ചും സ്വാമിജിതന്നെ ഒരു ശിഷ്യനു് ഇപ്രകാരം എഴുതിയിട്ടുണ്ടു്:

'മതമഹാസമ്മേളനത്തിൻെറ ഉദ്ഘാടനദിവസം രാവിലെ ഞങ്ങളെല്ലാവരും കലാനിലയം (ആർട്ട് പാലസ്) എന്നു വിളിക്കുന്ന ഒരു കെട്ടിടത്തിൽ ഒന്നിച്ചുകൂടി. അവിടെ സമ്മേളനത്തിൻെറ യോഗങ്ങൾക്കുവേണ്ടി ഒരു വലിയ ഹാളും വേറെ ചെറിയ ഹാളുകളും താൽക്കാലികമായി പണി ചെയ്തിരുന്നു. എല്ലാ ജനതകളിൽനിന്നുമുള്ള ആളുകളും അവിടെ ഉണ്ടായിരുന്നു. ഇന്ത്യയിൽ നിന്നു്, ബ്രഹ്മസമാജത്തിലെ മസുംദാരും ബോംബെയിലെ നഗർക്കരും, ജൈനന്മാരുടെ പ്രതിനിധിയായി ശ്രീമാൻ ഗാന്ധിയും, ബ്രഹ്മവിദ്യാസംഘത്തെ പ്രതിനിധാനം ചെയ്തുകൊണ്ടു് മിസ്സിസ് ആനി ബസൻറിനോടൊപ്പം ശ്രീമാൻ ചക്രവർത്തിയും അതിൽ പങ്കുകൊണ്ടു. ഇവരിൽ, മസുംദാരും ഞാനും പണ്ടേ സ്നേഹിതരായിരുന്നു എന്നു പറയേണ്ടല്ലൊ: ചക്രവർത്തി എൻെറ പേർ കേട്ടിരുന്നു. ആർഭാടപൂർവ്വമായ ഒരു ഘോഷയാത്ര; ഞങ്ങളെല്ലാം പ്രസംഗവേദിയിലേയ്ക്കു നയിക്കപ്പെട്ടു. താഴെ ഒരു ഹാളും മേലെ ഒരു വലിയ ഗ്യാലറിയും. അവയിൽ തിങ്ങിനിറഞ്ഞു് അന്നാട്ടിലെ ഉത്തമസംസ്കാരത്തിൻെറ പ്രതിനിധികളായ ആറോ ഏഴോ ആയിരം സ്ത്രീപുരുഷന്മാരും. പ്രസംഗവേദിയിൽ ഭൂമുഖത്തുള്ള എല്ലാ ജനതകളുടെയും വിദ്യാസമ്പന്നരായ പ്രതിനിധികളും – ഈ ദൃശ്യമൊന്നു സങ്കല്പിക്കുക.

എന്റെ ജീവിതത്തിൽ പൊതുജനസമക്ഷം പ്രസംഗിച്ചിട്ടില്ലാത്ത ഞാൻ ഈ മഹനീയപരിഷത്തിൽ പ്രസംഗിക്കുക ! സംഗീതം, മതചടങ്ങുകൾ പ്രസംഗങ്ങൾ എന്നിവയോടുകൂടി വലിയ ആഡംബരത്തോടെയാണ് അതു് ആരംഭിക്കപ്പെട്ടതു്. അനന്തരം പ്രതിനിധികളെ ഒരോരുത്തരെയായി സഭയ്ക്കു പരിചയപ്പെടുത്തി. അവർ എഴുന്നേററുനിന്നു, അങ്ങു പ്രസംഗിച്ചു. പക്ഷേ എന്റെ നെഞ്ചു കിടന്നു പിടയ്ക്കുകയായിരുന്നു. നാക്കു മുക്കാലും വരണ്ടുപോയി. എനിക്കു് വല്ലാത്ത പരിഭ്രമമായിരുന്നു. കാലത്തെ പ്രസംഗിക്കാൻ ധൈര്യപ്പെട്ടില്ല. മസുംദാർ ഒരു നല്ല പ്രസംഗം ചെയ്തു – ചക്രവർത്തി അതിലും മെച്ചമായിട്ടൊന്നും. സഭ കരഘോഷം മുഴക്കി അവരെ ഇരുവരെയും വളരെ അഭിനന്ദിച്ചു. അവരൊക്കെ സന്നദ്ധരായിരുന്നു; മുൻകൂട്ടി തയ്യാറാക്കിയ പ്രസംഗവുംകൊണ്ടാണ് അവർ വന്നിരുന്നതു്. ഞാനൊരു മണ്ടൻ, ഒന്നും കരുതിയിരുന്നില്ല; പക്ഷേ, സരസ്വതിയെ നമിച്ചുകൊണ്ടു് എഴുന്നേററുനിന്നു; ഡോക്ടർ ബാരോസ് എന്നെ പരിചയപ്പെടുത്തി. ഞാനൊരു ചെറു പ്രസംഗം ചെയ്തു. അതു തീർന്നപ്പോൾ വികാരാവേശംകൊണ്ടു് മിക്കവാറും തളർന്നു ഞാനങ്ങിരുന്നു.'

അതെ, ആ മനുഷ്യസമുദ്രം പരിചയസമ്പന്നനായ ഒരു വാഗ്മിയെപ്പോലും സഭാകമ്പം കൊള്ളിക്കാൻ പര്യാപ്തമായിരുന്നു. അതുമാതിരി മേധാവികളും നിരൂപണപടുക്കളും നിറഞ്ഞ ഒരു വിശിഷ്ടസദസ്സിന്റെ മുമ്പിൽ പ്രസംഗിക്കാൻ, ഉറച്ച ആത്മവിശ്വാസം കൂടിയേ കഴിയൂ. ആഡംബരപൂർണ്ണമായ ഘോഷയാത്ര, വലിയ സദസ്സ്, അവരുടെ താല്പര്യവും ജിജ്ഞാസയും നിറഞ്ഞ മുഖങ്ങൾ, വേദിയിൽ ഉപവിഷ്ടരായ ക്രൈസ്തവസമ്പ്രദായത്തിലെ നിശിതമതികളും പ്രാമാണികരും അഭിജാതരുമായ വൈദികനേതാക്കന്മാർ എന്നിവരെയെല്ലാം സ്വാമിജി കണ്ടു. അതിന്റെയെല്ലാം ഉജ്ജ്വലതയിൽ സ്വാമിജി വിസ്മയവിവശനായി. ഭാരതത്തിലെ സരളനായ ഈ സന്ന്യാസിക്കു്, നിഷ്കിഞ്ചനനായ ഈ പരിവ്രാജകനു്, ഈ ആർഭാടങ്ങളും ഉന്നതാധികാരികളുമായി പൊതുവായിട്ടെന്തുണ്ടു് ? ഉണ്ടു്, പലതുമുണ്ടു്, അടുത്തുതന്നെ കാണാം. അദ്ദേഹത്തിന്റെ ശരീരശോഭതന്നെ അനേകായിരംപേരുടെ ശ്രദ്ധയെ ആകർഷിച്ചിരുന്നു. കർദ്ദിനാളന്മാർ, മെത്രാന്മാർ, പുരോഹിതന്മാർ, വൈദികന്മാർ, എന്നിവരുടെ ഇടയ്ക്കുനിന്നും പലരും സ്വാമിജിയെ അദ്ദേഹത്തിന്റെ വേഷവൈശിഷ്ട്യംകൊണ്ടും ശ്രദ്ധാർഹമായ സാന്നിദ്ധ്യമഹിമകൊണ്ടും സൂക്ഷിച്ചുനോക്കിയിരുന്നു. നിശ്ശബ്ദമായ പ്രാർത്ഥനയിൽ മുഴുകിയും ഇടയ്ക്കു പ്രസംഗകരുടെ വാഗ്മിതയാൽ ഉത്തേജിതനായും അദ്ദേഹം സമയം കഴിച്ചു. അദ്ധ്യക്ഷൻ പല

തവണ സ്വാമിജിയോടു പ്രസംഗിക്കാൻ ആവശ്യപ്പെട്ടു. അപ്പോഴൊക്കെ, 'വരട്ടെ, പിന്നെയാവാം.' എന്നിങ്ങനെ പറഞ്ഞൊഴിഞ്ഞുകൊണ്ടിരുന്നു. അദ്ദേഹം പ്രസംഗിക്കുമോ എന്നുപോലും അദ്ധ്യക്ഷനു് പരിഭ്രമവും സംശയവുമായി. ഒടുവിൽ, വൈകുന്നേരമായപ്പോഠം, അദ്ധ്യക്ഷൻെറ നിർബ്ബന്ധം മൂത്തപ്പോഠം സ്വാമി എഴുന്നേററു.

വിവേകാനന്ദൻെറ മുഖം തീയ്പോലെ തിളങ്ങി. അദ്ദേഹം ആ വലിയ സദസ്സിനെ ഒട്ടാകെയൊന്നു നോക്കി. സദസ്സ് ഉത്സുകമായി; ഒക്കെ നിശ്ചലം, നിശ്ശബ്ദം. ദേവി സരസ്വതിയെ നമിച്ചുകൊണ്ടു് അദ്ദേഹം സദസ്സിനെ സംബോധനചെയ്തു: അമേരിക്കയിലെ സഹോദരീസഹോദരന്മാരെ !' അതു കേട്ടതും, സദസ്സാകെ ഉത്സാഹാവേശംകൊണ്ടു് ഇളകിമറിഞ്ഞു. അനവധി ആളുകഠം കരഘോഷം മുഴക്കിക്കൊണ്ടു് എഴുന്നേററു. സദസ്സ് ഉന്മത്തമായി. എങ്ങും എവരും കൈയടി, കൈയടി, കൈയടി. സ്വാമി പരിഭ്രമിച്ചു. രണ്ടു മിനിട്ടുനേരത്തേയ്ക്കു് എത്ര ശ്രമിച്ചിട്ടും, സദസ്സിൻെറ ആവേശാധിക്യംകൊണ്ടു് അദ്ദേഹത്തിനു പ്രസംഗം തുടരാൻ കഴിഞ്ഞില്ല.

സദസ്സ് ശാന്തമായപ്പോഠം, അദ്ദേഹം, ലോകത്തിലെ കനിഷ്ഠജനതയ്ക്കു് ലോകത്തിലേയ്ക്കു് ഏററവും പുരാതനമായ വൈദികസന്യാസസമ്പ്രദായത്തിൻെറ നാമധേയത്തിൽ ധന്യവാദം അരുളിക്കൊണ്ടും, ഹിന്ദുമതത്തെ മതമാതാവെന്നും ലോകത്തെ സഹിഷ്ണുതയും സർവ്വധർമ്മസമാദരവും പഠിപ്പിച്ച മതമെന്നും പരിചയപ്പെടുത്തിക്കൊണ്ടും, തൻെറ പ്രസംഗം തുടന്നു. അതിനെ ഉദാഹരിക്കാനായി ഹിന്ദുക്കളുടെ ശാസ്ത്രങ്ങളിൽനിന്നും അദ്ദേഹം രണ്ടു മനോഹരശ്ലോകങ്ങഠം ഉദ്ധരിക്കയുണ്ടായി: 'പലയിടങ്ങളിൽനിന്നു പുറപ്പെടുന്ന പുഴകഠം കടലിലെത്തി ഒന്നാകുന്നതുപോലെ അല്ലയോ പരമേശ്വര, രുചിഭേദംകൊണ്ടു് ആളുകഠം സ്വീകരിക്കുന്ന വഴികഠം, അവ പലതായി തോന്നിയാലും, വളഞ്ഞോ, നേരെയോ പോയാലും, അവസാനം അങ്ങയിൽത്തന്നെ വന്നെത്തുന്നു' [1]. 'ആരു് എന്നെ എങ്ങനെ സമീപിച്ചാലും ഞാനവരെ അനുസരിച്ചു് അനുഗ്രഹിക്കുന്നു. ഒടുവിൽ എന്നിലെത്തിച്ചേരുന്ന വഴികളിൽക്കൂടിയാണു് സകലമനുഷ്യരും പ്രയത്നിക്കുന്നതു്.' [2]

---

1 ത്രയീ സാംഖ്യം യോഗഃ പശുപതിമതം വൈഷ്ണവമിതി
പ്രഭിന്നേ പ്രസ്ഥാനേ പരമിദമദഃ പഥ്യമിതി ച
രുചീനാം വൈചിത്ര്യാദ് ഋജുകുടിലനാനാപഥജുഷാം
നൃണാമേകോ ഗമ്യസ്ത്വമസി പയസാമർണ്ണവ ഇവ. (ശിവമഹിമ്നഃസ്തോത്രം)

2 യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ. (ഗീത 4. 11)

അതൊരു ചെറിയ പ്രസംഗമായിരുന്നു എങ്കിലും അതിന്റെ സാർവ്വജനീനതയും ആത്മാർത്ഥതയും വിശാലമനസ്കതയും ആ സദസ്സിനെ പൂർണ്ണമായും വശീകരിച്ചു. അദ്ധ്യാത്മസത്യങ്ങളുടെ സാർവ്വജനീനതയും തത്ത്വാന്വേഷണത്തിന്റെയെല്ലാം ലക്ഷ്യസമത്വവും അദ്ദേഹം പ്രഖ്യാപനം ചെയ്തു. ആ പ്രഖ്യാപനം വിവേകാനന്ദനു് ചെയ്യാൻ സാധിച്ചതു് അദ്ദേഹം സ്വാനുഭവത്തിൽക്കൂടി സർവ്വമതസത്യതയും സമന്വയവും സാക്ഷാത്കരിച്ച ദക്ഷിണേശ്വരത്തിലെ യോഗിയുടെ കാലടിയിൽ ഇരുന്നു് അദ്ധ്യാത്മസത്യങ്ങൾ ദർശിച്ചതുകൊണ്ടാകുന്നു. വികാരഭരിതനായി സ്വാമി ആസനസ്ഥനായപ്പോൾ സഭ അനുമോദസൂചകമായി ആർത്തു കരഘോഷം മുഴക്കി.

അടുത്തതായി, 'നാം വിയോജിക്കുന്നതെന്തുകൊണ്ടു്?' എന്ന ഒരു പ്രസംഗമാണു ചെയ്തതു്. അതിൽ കൂപമണ്ഡൂകത്തിന്റെ കഥ ഉദ്ധരിച്ചുകൊണ്ടു് മതവീക്ഷണത്തിന്റെ സങ്കുചിതത്വമാണു് പരമതവിരോധത്തിനു കാരണം എന്നു് അദ്ദേഹം പ്രസ്താവിച്ചു. പിന്നീടു് സെപ്തംബർ 19-ാം തീയതിയേ സ്വാമിജി പ്രസംഗിച്ചുള്ളു. അന്നാണു് അദ്ദേഹം തന്റെ സുപ്രസിദ്ധമായ 'ഹിന്ദുമതം' എന്ന ഉപന്യാസം വായിച്ചതു്. ഹിന്ദുമതത്തിലെ തത്ത്വശാസ്ത്രം, മനശ്ശാസ്ത്രം, ആദർശങ്ങൾ, സിദ്ധാന്തങ്ങൾ എന്നിവയുടെ ഒരു സംക്ഷിപ്തവിവരണമായിരുന്നു അതു്. സ്വാമിജിയെ കൂടാതെ വേറെയും ഭാരതീയർ പലരും അവിടെ സന്നിഹിതരായിരുന്നുവെങ്കിലും ശരിയായ ഹിന്ദുമതത്തിന്റെ പ്രതിനിധി അദ്ദേഹം മാത്രമായിരുന്നു. സംഘടനകൾക്കും സമ്പ്രദായങ്ങൾക്കും സമാജങ്ങൾക്കുംവേണ്ടി നിലകൊള്ളുന്ന ഹൈന്ദവപ്രതിനിധികൾ വേറെ ഉണ്ടായിരുന്നെങ്കിലും ഹിന്ദുമതത്തിന്റെ വിശ്വതോമുഖമായ നിലപാടിനുവേണ്ടി നിലകൊള്ളാൻ സ്വാമി വിവേകാനന്ദൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ജീവനെക്കുറിച്ചും ജീവന്റെ ലക്ഷ്യത്തെക്കുറിച്ചുമുള്ള ഹൈന്ദവാശയങ്ങൾ അദ്ദേഹം വിശദീകരിച്ചു; ഹിന്ദുമതത്തിലെ വിവിധസിദ്ധാന്തങ്ങളെയും ആരാധനാമാർഗ്ഗങ്ങളെയും ഒരേ സത്യത്തിന്റെ വിഭിന്നഭാവങ്ങളായും ആ സത്യത്തിൽ എത്തിച്ചേരാനുള്ള നാനാമാർഗ്ഗങ്ങളായും കണ്ടു് അവയെയെല്ലാം സമന്വയിപ്പിക്കുന്ന വേദാന്തദർശനത്തിന്റെ സിദ്ധാന്തങ്ങൾ അദ്ദേഹം പ്രസ്താവിച്ചു. ആത്മാവു് നിത്യശുദ്ധവും നിത്യമുക്തവും ആണെന്നും പ്രകൃതിയുടെ പിടിയിൽപ്പെട്ടു് പരിമിതമെന്നും അനേകമെന്നും തോന്നപ്പെടുകയാണെന്നും ഉള്ള ഹിന്ദുക്കളുടെ അദ്ധ്യാത്മതത്ത്വങ്ങൾ പ്രകാശിപ്പിക്കപ്പെട്ടു. അനേകജന്മങ്ങളിലെ നിരന്തരമായ പ്രയത്നത്തിന്റെ ഫലമായി അനുഭവപ്പെടുന്ന സമദർശനത്തെക്കുറിച്ചും അദ്ദേഹം പറഞ്ഞു. ആത്മാവു് ഒരിക്കലും സൃഷ്ടിക്കപ്പെട്ടതല്ല എന്നു് ഉറപ്പിച്ചു പ്രസ്താവി

ക്കപ്പെട്ടു. മരണമെന്നാൽ ഒരു ശരീരം വെടിഞ്ഞു മറ്റൊന്നിനെ സ്വീകരിക്കുക മാത്രമാണെന്നും ഒരുവന്റെ ഇപ്പോഴത്തെ നില പൂർവ്വ കർമ്മഫലമാണെന്നും അവന്റെ ഭാവി നിർണ്ണയിക്കപ്പെടുന്നതു് ഇപ്പോഴത്തെ കർമ്മത്തിനനുസരിച്ചാണെന്നും അദ്ദേഹം പറഞ്ഞു. ആത്മബോധം ഉദിക്കാൻ അഹന്തയും മമതയും നശിക്കുകതന്നെ വേണം; വ്യക്തിത്വത്തിന്റെ വിനാശമെന്നല്ല യഥാർത്ഥമായ പൂർണ്ണീകരണം എന്നാണതിനർത്ഥം. സ്വാർത്ഥത്തിൽ അടിയുറച്ച ചെറിയ അഹന്തയെ അതിക്രമിച്ചാൽ ഒരുവൻ അനന്തവും സർവ്വവ്യാപകവുമായ അവിഭാജ്യവ്യക്തിയായിത്തീരുന്നു. സ്വാമിജി പറഞ്ഞു: 'ഞാൻ ചൈതന്യവുമായി ഒന്നായിത്തീരുമ്പോൾ മാത്രമേ മരണം ഇല്ലാതാകൂ. ആനന്ദവുമായി ഐക്യം പ്രാപിക്കുമ്പോൾ മാത്രമേ ശോകനാശം സംഭവിക്കൂ. ഞാനും ജ്ഞാനവും ഒന്നാകുമ്പോഴേ പ്രമാദം വിട്ടൊഴിയൂ. അപരിഹാര്യമായ ശാസ്ത്രീയനിഗമനം ഇതാണുതാനും. ശാരീരികമായ വ്യക്തിത്വം ഒരു ഭ്രമമാണെന്നും വാസ്തവത്തിൽ എന്റെ ശരീരം അഖണ്ഡമായ ജഡസമുദ്രത്തിൽ അനുസ്യൂതം മാറിക്കൊണ്ടിരിക്കുന്ന ഒരു പിണ്ഡം മാത്രമാണെന്നും എന്റെ മറുഭാഗമായ ആത്മാവുമായി അദ്വൈതമാണു് അവശ്യംഭാവിയായ നിഗമനമെന്നും ശാസ്ത്രം എനിക്കു് തെളിയിച്ചു തന്നിട്ടുണ്ടു്.' അദ്ദേഹത്തിന്റെ പ്രസംഗത്തിന്റെ പ്രധാനപല്ലവി ഐക്യബോധമായിരുന്നു. ആത്മാവിന്റെ ഐക്യബോധം, അതെ, ദേവത്വവും ദേവത്വപ്രാപ്തിയും, സർവാത്മദർശനത്തിലേയ്ക്കു നയിക്കുമെന്നു് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു.

ഈ സമദർശനത്താൽ ആവിഷ്ടനായി മറ്റൊരു വൈദികഋഷിയെപ്പോലെ വിവേകാനന്ദൻ തന്റെ മുമ്പിലുള്ള മനുഷ്യരാശിയെ 'അമൃതാനന്ദത്തിന്റെ അരുമക്കിടാങ്ങളേ,' എന്നു സംബോധന ചെയ്യുകയും, ഒരു പ്രവാചകന്റെ അധികാരത്തോടെ, 'അതെ, നിങ്ങളെ പാപികളെന്നു വിളിക്കാൻ ഹിന്ദുക്കൾ തയ്യാറില്ല' എന്നു് ഉദ്ഘോഷിക്കുകയും ചെയ്തു. 'സർവേശ്വരന്റെ സന്താനങ്ങളാണു് നിങ്ങൾ, അമൃതാനന്ദത്തിന്റെ അവകാശികൾ, പവിത്രരും പൂർണ്ണരുമായവർ. ഊഴിയിൽ വാഴുന്ന ദേവന്മാരായ നിങ്ങൾ പാപികളോ? ഒരു മനുഷ്യനെ അങ്ങനെ വിളിക്കുന്നതു പാപമാണു്; അതു് മാനവസ്വഭാവത്തിനു് മായാത്ത ഒരവമാനമാണു്. അല്ലയോ കേസരികളേ, ഉയർന്നുവരുവിൻ, നിങ്ങൾ ആടുകളാണെന്ന ഭ്രാന്തചിന്ത കുടഞ്ഞു കളയുവിൻ. അമൃതാത്മാക്കളാണു നിങ്ങൾ, മുക്തസ്വരൂപികൾ, പവിത്രർ, നിത്യർ! ജഡമല്ല നിങ്ങൾ; നിങ്ങൾ ദേഹങ്ങളല്ല. ജഡം നിങ്ങളുടെ അടിമ, അല്ലാതെ നിങ്ങൾ ജഡത്തിന്റെ അടിമകളല്ല.'

സ്വാമിജി തുടന്നു: ''ഇപ്രകാരം വേദങ്ങഠം പ്രഖ്യാപിക്കുന്ന ത്തു് അനിവാര്യങ്ങളായ നിയമങ്ങളുടെ ഒരു നിഷ്ഠൂരസംഘാതമല്ല; കാര്യകാരണങ്ങളുടെ അറുതിയില്ലാത്ത ഒരു കാരാഗാരമല്ല; പ്രത്യുത, ഈ നിയമങ്ങളുടെയെല്ലാം ശിഖരത്തിൽ, ദ്രവ്യത്തിൻെറയും ഊർജ്ജ ത്തിൻെറയും ഓരോ അണുവിനുള്ളിലും പുറത്തും ആ ഒരുവൻ – 'ഏതൊരുവൻെറ ആജ്ഞയനുസരിച്ചു് കാററു വീശുന്നു, തീയെരി യുന്നു, മഴ പൊഴിയുന്നു, മരണം മുന്നിൽ ഞെളിഞ്ഞുനടക്കുന്നു,'– അവൻ വാണരുളുന്നു. എന്താണവൻെറ സ്വരൂപം? പവിത്രനും നിരാകാരനും സർവശക്തനും സർവാനുകമ്പിയുമായ അവൻ എങ്ങും നിറഞ്ഞിരിക്കുന്നു. അവനെ അറിഞ്ഞാൽ മാത്രമേ വീണ്ടും വീണ്ടു മുള്ള മരണത്തെ അതിക്രമിക്കാനും അമൃതത്വം പ്രാപിക്കാനും സാധിക്കൂ.''

ഹിന്ദുമതത്തിലെ അനേകേശ്വരവിശ്വാസത്തിൻെറ നില യെന്താണു്? ആരാധകന്മാരുടെയും സാധകന്മാരുടെയും അഭി രുചിക്കും അർഹതയ്ക്കും അനുസരിച്ചു് വിവിധസാധനകളും ആരാധനാ സമ്പ്രദായങ്ങളും പ്രാർത്ഥനകളും കൂടിയേ കഴിയൂ. അവയൊക്കെ ചിത്തശുദ്ധിക്കുള്ള ഉപായങ്ങളാകുന്നു; വിഗ്രഹാരാധന ഏകാഗ്ര തയ്ക്കു് സഹായകവുമാകുന്നു. ഹിന്ദുക്കഠം വിഗ്രഹത്തെ ആരാധിക്കു ന്നില്ല; വിഗ്രഹത്തിൽക്കൂടി ഈശ്വരനെയാണു് അവർ ആരാധിക്കു ന്നതു്. സ്വാമിജി പറഞ്ഞു: 'പോരെങ്കിൽ, ഹിന്ദുക്കളുടെ മതം വിശ്വാസപ്രമാണങ്ങളിലുള്ള വിശ്വാസത്തിലോ അവിശ്വാസ ത്തിലോ അല്ല പ്രതിഷ്ഠിതമായിരിക്കുന്നതു്. പിന്നെയോ, സ്വാനു ഭൂതിയിലാണു്. ഈ നിലയിൽനിന്നു നോക്കുമ്പോഠം പ്രതിമകളും പ്രതീകങ്ങളും ആരാധനാക്രമങ്ങളും ആദ്ധ്യാത്മികശൈശവത്തിൻെറ താങ്ങും തുണയുമാണെന്നു കാണാൻ കഴിയും; ആദ്ധ്യാത്മികതാരുണ്യ ത്തിലേയ്ക്കു് മുന്നേറുന്നതോടെ ഹിന്ദു അവയെ അതിക്രമിക്കുകയും ചെയ്യുന്നു. ഇവ എല്ലാവക്കും കൂടിയേ കഴിയൂ എന്നോ അവശ്യം എല്ലാവരും അനുസരിച്ചുകൊള്ളണമെന്നോ ഒട്ടില്ലതാനും.' മത ത്തിൽ, നാനാത്വത്തിൽ ഏകത്വം സ്വാമിജി ദർശിച്ചു. അദ്ദേഹം പറഞ്ഞു: 'ഒരേ സത്യം വിഭിന്നസ്വഭാവക്കാരുടെ വിവിധപരിതഃ സ്ഥിതികഠംക്കനുസരിച്ചു് രൂപംകൊള്ളുന്നതിൽനിന്നാണു് വൈരു ദ്ധ്യങ്ങഠം വന്നുചേരുന്നതു്. ഈവക വൈവിദ്ധ്യങ്ങഠം ഒത്തിണങ്ങേ ണ്ടതു് ആവശ്യമാണുതാനും. എങ്കിലും എല്ലാററിനും ഉഠംക്കാമ്പിൽ ഒരേ സത്യംതന്നെ വാണരുളുന്നു.' അവസാനം അദ്ദേഹം, ദേശത്തി നും കാലത്തിനും സമ്പ്രദായങ്ങഠംക്കും അതീതവും, പ്രാകൃതൻമുതൽ പരമഹംസൻവരെ സകലമാനവരെയും തൻെറ വിശാലസമന്വയ ത്തിൽ ഉഠംക്കൊള്ളാൻ കഴിവുററതും വിഭിന്നപഥങ്ങളിൽക്കൂടി ഒരേ

ലക്ഷ്യത്തിലേയ്ക്കു് പ്രയാണം ചെയ്യുന്നതുമായ ഒരു സാർവ്വജനീനമതത്തെക്കുറിച്ചു് പ്രസ്താവിച്ചു.

'അമ്മാതിരിയൊരു മതം സംഭാവന ചെയ്യുവിൻ; സകലജനങ്ങളും അതിനെ അനുസരിച്ചുകൊള്ളും. അശോകൻെറ ധർമ്മസഭ ബുദ്ധമതത്തിൻെറ ഒരു സമിതിയായിരുന്നു. അക്ബറുടേതു് കുറേക്കൂടി ലക്ഷ്യത്തോടു് അടുത്തതായിരുന്നു എന്നുവരികിലും രഹസ്യസമ്മേളനം മാത്രമായിരുന്നു. സർവ്വമതങ്ങളിലും ഈശ്വരനുണ്ടു് എന്ന വാസ്തവം ഭൂഗോളത്തിൻെറ നാനാദിഗന്തങ്ങളിലേയ്ക്കും വിളംബരം ചെയ്യാനുള്ള സൗഭാഗ്യം അമേരിക്കയ്ക്കു മാത്രമാണു് ലഭിച്ചതു്.

ഹിന്ദുക്കളുടെ ബ്രഹ്മവും പാഴ്സികളുടെ അഹുരമസ്ദയും ബൗദ്ധരുടെ ബുദ്ധനും ജൂതരുടെ ജിഹോവയും, കൃസ്ത്യാനികളുടെ സ്വർഗ്ഗസ്ഥനായ പിതാവും ആയി അറിയപ്പെടുന്ന ആ സർവ്വേശ്വരൻ നിങ്ങളുടെ ഉത്കൃഷ്ടലക്ഷ്യം നടപ്പിലാക്കാൻ വേണ്ട കരുത്തു് നല്കി അനുഗ്രഹിക്കുമാറാകട്ടെ. താരം കിഴക്കുദിച്ചു; അനുക്രമം അതു പടിഞ്ഞാറോട്ടു നീങ്ങി, ചിലപ്പോൾ മങ്ങിയും, ചിലപ്പോൾ തിളങ്ങിയും; അങ്ങനെയതു് ലോകത്തിനൊരു വട്ടം ചുററി, വീണ്ടുമിപ്പോഴതു് അതേ കിഴക്കൻചക്രവാളത്തിൽ ബ്രഹ്മപുത്രയുടെ തീരത്തു് പണ്ടെന്നത്തേക്കാളും ഒരായിരം മടങ്ങു് ഉജ്ജ്വലമായിട്ടു് ഉദിച്ചുയരുന്നു.

അല്ലയോ അമേരിക്കേ, സ്വാതന്ത്ര്യത്തിൻെറ മാതൃഭൂവേ, ഭേതി വിജയിച്ചാലും. അയൽക്കാരൻെറ ചുടുനിണത്തിൽ കൈ മുക്കാത്ത ഭേതിക്കാണു്, പണക്കാരനാകാനുള്ള കുറുക്കുവഴി. അയൽക്കാരനെ കൊള്ളചെയ്യുണമെന്നു് ഒരിക്കലും കരുതാത്ത ഭേതിക്കാണു്, സൗഹൃദത്തിൻെറ കൊടിക്കൂറയുമേന്തി നാഗരികതയുടെ മുന്നണിയിൽ മുന്നേറാനുള്ള സൗഭാഗ്യം ലഭിച്ചതു്.'

സ്വാമി വിവേകാനന്ദൻ ഷിക്കാഗോ മതമഹാസമ്മേളനത്തിൽ അവതരിപ്പിച്ച ഹിന്ദുമതത്തെക്കുറിച്ചുള്ള പ്രബന്ധം മതങ്ങളുടെ ചരിത്രത്തിൽ മനുഷ്യൻെറ ദിവ്യത്വത്തെ വിളംബരം ചെയ്യുന്നതും ആത്മസാക്ഷാത്കാരമാണു് മാനവജന്മത്തിൻെറ പരമോദ്ദേശ്യമെന്നു നിർദ്ദേശിക്കുന്നതും ഐക്യത്തിൻെറ സത്യത്തെ പ്രതിപാദിക്കുന്നതുമായ, അപൂർവ്വവും ദിവ്യവുമായ ഒരു വിജ്ഞാപനമാകുന്നു എന്നു പറഞ്ഞാൽ അതൊരു അതിശയോക്തിയല്ല. നാളിതുവരെ മതത്തിൻെറ പേരിൽ മനുഷ്യരാശിയെ ചോരപ്പുഴയിൽ മുക്കുകയും മാനവപുരോഗതിയെ തടയുകയും ചെയ്തുപോന്ന മതഭ്രാന്തിൻെറയും സങ്കുചിതത്വത്തിൻെറയും മരണമണിയായിരുന്നു വിവേകാനന്ദൻെറ സർവ്വാശ്ലേഷിയായ ഈ പ്രഖ്യാപനം. മതങ്ങൾ പര

സ്സരം ആദരിക്കുകയും സഹകരിക്കുകയും വേണമെന്നായിരുന്നു അതിൻെറ മുഖ്യമായ ആശയം. അതിൽ ഒന്നിനെയും നിന്ദിക്കുകയോ എതിർക്കുകയോ ചെയ്തിരുന്നില്ല. എല്ലാററിനെയും ഉൾക്കൊള്ളുന്ന ഒരു സമീപനമായിരുന്നു അതിൻേറതു്. വിവിധ സമ്പ്രദായങ്ങളുടെ വിശ്വാസപ്രമാണങ്ങൾക്കു വിരുദ്ധമായിരുന്നു അതിൻെറ നിലപാട് എന്നിരിക്കിലും ഒന്നിനെയും എതിർത്തിരുന്നില്ല. സാർവ്വലൗകികമായ ഒരു മതത്തിൻെറ അശ്രുതപൂർവ്വമായ ഈ നിർവ്വചനം സങ്കുചിതചിന്താഗതികളുടെയെല്ലാം കടയ്ക്കൽ കോടാലിവെച്ചു. അനുഭൂതിസമ്പന്നനായ വിവേകാനന്ദൻ അധികാരപൂർവ്വം സംസാരിച്ചു. അപരോക്ഷാനുഭൂതിയുടെ ഗൗരവത്തോടെയാണു്, അദ്ധ്യാത്മദർശനത്തിലൂടെയാണു്, അല്ലാതെ ഒട്ടുമിക്ക മതസമ്പ്രദായങ്ങളും വിട്ടുവീഴ്ചയില്ലാതെ ശഠിക്കുന്ന അന്ധവിശ്വാസത്തിലൂടെയല്ല, അദ്ദേഹം മതത്തെ വീക്ഷിച്ചതു്. ഈശ്വരബോധത്തിൻെറ പ്രകാശവും സാരവും വിവേകാനന്ദനിൽക്കൂടി അന്നു് മതമഹാസമ്മേളനത്തിനു് വ്യക്തമായി. ഓരോ സങ്കുചിതസമ്പ്രദായങ്ങളിൽക്കൂടി വളർന്നുവന്ന അനേകായിരം ആളുകൾ അന്നു് അദ്ധ്യാത്മദർശനത്തിൻെറ ഏകത്വവും സത്യത്തിൻെറ സാർവ്വജനീനതയും മനസ്സിലാക്കി.

മതമഹാസമ്മേളനത്തിൽ മാനവസ്വഭാവത്തിൻെറ ഏകത്വവും ദിവ്യത്വവും സ്വാതന്ത്ര്യവും പ്രഖ്യാപിക്കുകവഴി സ്വാമി വിവേകാനന്ദൻ ആ അവസരത്തിൽ തൻെറ മഹനീയജീവിതത്തിൻെറ അത്യുച്ചപദവിയിലെത്തി. ആ സമയത്തു് ആ വിശ്വസഭ അദ്ദേഹത്തെ ഒരു ദൈവദൂതനായും നൂതനമായ ഒരു മതചിന്താസംരംഭത്തിൻെറ പ്രവാചകനായും അംഗീകരിച്ചു. വിവേകാനന്ദൻ ഒരു വിശ്വപൗരനായി. മനുഷ്യൻെറ ദിവ്യത്വമെന്ന സുവിശേഷവുമായി അദ്ദേഹത്തിൻെറ നാമധേയം എന്നെന്നും ബന്ധപ്പെട്ടിരിക്കും. ഈ ഒരു പ്രബന്ധംവഴിക്കുതന്നെ സ്വാമിജി പാശ്ചാത്യദേശത്തു് ഒരു പുതിയ അദ്ധ്യാത്മശാസ്ത്രത്തിനു് പ്രചോദകനായിത്തീർന്നു. ചുരുക്കത്തിൽ കൃസ്തുമതത്തിനു് അതിൻെറ ഉള്ളടക്കത്തെ പുനഃപരിശോധനചെയ്യാൻ അദ്ദേഹം ഇടയാക്കി. എന്നാൽ ഹിന്ദുമതത്തെ പാശ്ചാത്യരുടെ ശ്രദ്ധയ്ക്കു വിഷയമാക്കുകയും അതിൻെറ അമൂല്യസമ്പത്തിനെക്കുറിച്ചു് അവരെ ബോധവാന്മാരാക്കുകയും ചെയ്തതുകൊണ്ടു് ഉണ്ടായ ഏററവും വലിയ പ്രയോജനം ഇന്ത്യയ്ക്കു തന്നെയാണു്.

വിവേകാനന്ദസ്വാമികൾ മതമഹാസമ്മേളനത്തിൽ ചെയ്ത ഈ പ്രസംഗത്തിൻെറ പ്രാധാന്യത്തെക്കുറിച്ചു സിസ്റ്റർ നിവേദിത വലിയ സൂക്ഷ്മദൃഷ്ടിയോടുകൂടി ഇങ്ങനെ വിവരിച്ചിട്ടുണ്ടു്:

'മതമഹാസമ്മേളനത്തിലെ സ്വാമിയുടെ പ്രസംഗത്തെക്കുറിച്ച്; അദ്ദേഹം ഹിന്ദുക്കളുടെ മതപരമായ ആശയങ്ങളെക്കുറിച്ചാണ് സംസാരിക്കാൻ ആരംഭിച്ചതെങ്കിലും പ്രസംഗം അവസാനിച്ചപ്പോഴ് ഹിന്ദുമതം രൂപവത്കൃതമായി എന്നുവേണം പറയാൻ.

എന്തെന്നാൽ, സ്വന്തം അനുഭൂതികളല്ല സ്വാമി വിവേകാനന്ദന്റെ നാവിൽനിന്നും അവിടെ പൊഴിഞ്ഞത്. തന്റെ ഗുരുനാഥന്റെ കഥ പറയാനുമല്ല അദ്ദേഹം ആ അവസരം ഉപയോഗിച്ചത്. ഇവയൊന്നുമല്ലാതെ, ഭാരതജനതയുടെ ഭൂതകാലത്താൽ നിർണ്ണീതമായ അദ്ധ്യാത്മബോധമാണ്, ജനതയുടെ മൊത്തത്തിലുള്ള സന്ദേശമാണ് അദ്ദേഹത്തിൽക്കൂടി പുറത്തു വന്നത്. പാശ്ചാത്യദേശത്തിന്റെ താരുണ്യത്തിലും മദ്ധ്യാഹ്നത്തിലും അദ്ദേഹം ഈ വിധം പ്രഖ്യാപനം ചെയ്തുകൊണ്ടിരിക്കെ, ശാന്തമഹാസമുദ്രത്തിന്റെ അങ്ങേക്കരയിൽ, ഭൂഗോളത്തിന്റെ ഇരുളിലാണ്ട പകുതിയുടെ നിഴലിൽ നിദ്രയിലാണ്ടു കിടന്നിരുന്ന ഒരു ജനതയുടെ ആത്മാവ് തങ്ങളുടെതന്നെ മഹത്ത്വത്തിന്റെയും കരുത്തിന്റെയും രഹസ്യങ്ങളെ വെളിപ്പെടുത്തുന്ന വാണികൾ, പ്രഭാതത്തിൽ തങ്ങളുടെ നേർക്ക് വരുന്നതും കാത്തു പാർത്തിരുന്നു.

സ്വാമി വിവേകാനന്ദന്റെ സമീപം അതേ പ്രസംഗവേദിയിൽ ഓരോ പ്രത്യേകസമ്പ്രദായങ്ങളുടെയും പള്ളികളുടെയും പ്രചാരകന്മാർ ഇരിപ്പുണ്ടായിരുന്നു. എന്നാൽ, ഈ സമ്പ്രദായങ്ങളൊക്കെ ഏതൊരു മതത്തിലേയ്ക്കുള്ള, അദ്ദേഹത്തിന്റെ തന്നെ വാക്കുകളിൽ, 'വ്യത്യസ്താവസ്ഥകളിലും പരിതഃസ്ഥിതികളിലുംകൂടി വിഭിന്നസ്ത്രീപുരുഷന്മാരുടെ ഒരു സഞ്ചരണം, ഒരു മുന്നേററം മാത്രമാണോ,' ആ മതത്തിന്റെ പ്രചാരകനാകാനുള്ള സൗഭാഗ്യം അദ്ദേഹത്തിന്റേതായിരുന്നു. താനവിടെ നില്ക്കുന്നത്, ഇക്കാരണത്താലോ അക്കാര്യത്തിലോ ഏതെങ്കിലും ഒന്നു ശരിയാണെന്നു പറയാനല്ല, പിന്നെയോ, അവയെക്കുറിച്ചെല്ലാം പറഞ്ഞിട്ടുള്ള ഒരുവനെക്കുറിച്ച് – 'ഈയൊന്നിൽനിന്നു വേറിട്ടായൊന്നുമില്ല ധനഞ്ജയ. ഇതെല്ലാം നൂലിൽ മണികൾപോലെന്നിൽ കോർത്തു നില്പതാം,' എന്നു പറഞ്ഞ ഒരുവനെക്കുറിച്ച് – 'എവിടെയെല്ലാം അസാധാരണമായ പവിത്രതയും ശ്രീയും ബലവും ജനതയെ പവിത്രരും ശ്രീമാന്മാരും ബലവാന്മാരും ആക്കുന്നതായി കാണുന്നുവോ അവിടെയൊക്കെ ഞാനുണ്ടെന്ന് അറിഞ്ഞുകൊൾക,' എന്നു പറഞ്ഞ ഒരുവനെക്കുറിച്ച് – പറയാനാണ് എന്ന് അദ്ദേഹം പ്രഖ്യാപിച്ചു. ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം 'മനുഷ്യൻ പ്രമാദത്തിൽനിന്നു പരമസത്യത്തിലേയ്ക്കു സഞ്ചരിക്കുകയല്ല, പിന്നെയോ, സത്യത്തിൽ

നിന്നു സത്യത്തിലേയ്ക്കു്, താണ സത്യത്തിൽനിന്നു് ഉയൎന്ന സത്യത്തിലേയ്ക്കു് പിടിച്ചുകയറുകയാണു് ചെയ്യുന്നതു് എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. ഇതും മുക്തിസിദ്ധാന്തവും – 'ദേവനെ സാക്ഷാത്കരിച്ചു മനുഷ്യൻ ദിവ്യനാകണം,' എന്ന സിദ്ധാന്തം – മർത്ത്യപ്രപഞ്ചത്തിൽ ചൈതന്യവാനായ ആ ഒരുവനെ, നിരന്തരപരിണാമിയായ ഈ ജഗത്തിന്റെ സുസ്ഥിരാധിഷ്ഠാനമായ ആ ഒരുവനെ, ജീവന്മാരൊക്കെ ഏതൊരാത്മാവിന്റെ ഭ്രാന്തിപ്രതിഭാസങ്ങൾ മാത്രമാണോ ആ പരമാത്മാവിനെ, സാക്ഷാത്കരിക്കുമ്പോൾ മാത്രമേ മതം നമ്മിൽ പൂൎണ്ണത പ്രാപിച്ചുള്ളു എന്ന സിദ്ധാന്തം – മാനവചരിത്രത്തിലെ അതിദീൎഘവും ജടിലവുമായ അനുഭവംകൊണ്ടു് സത്യമെന്നു് സമൎത്ഥിക്കപ്പെട്ട ഈ രണ്ടു വിശിഷ്ടസത്യങ്ങളാണു് ഭാരതം അദ്ദേഹത്തിൽക്കൂടി പാശ്ചാത്യദേശങ്ങളിലെ ആധുനികലോകത്തോടു പ്രഖ്യാപിച്ചതു് എന്നു കരുതാവുന്നതാകുന്നു.

ഇന്ത്യയ്ക്കും ഈ ചെറുപ്രബന്ധം മുമ്പു പ്രസ്താവിച്ചിട്ടുള്ളതുപോലെ സ്വാതന്ത്ര്യത്തിന്റെ ഒരു തിരുവെഴുത്തുവിളംബരമായിരുന്നു. ഹിന്ദുമതത്തെ മൊത്തത്തിൽ പ്രസംഗകൻ വേദങ്ങളിലാണു് പ്രതിഷ്ഠിക്കുന്നതു്: എന്നാൽ അദ്ദേഹം ആ വാക്കു് ഉച്ചരിക്കുന്നതോടെ അതിനെക്കുറിച്ചുള്ള നമ്മുടെ സങ്കല്പത്തെ ആദ്ധ്യാത്മികമാക്കിത്തീൎക്കുന്നു. സത്യമായിട്ടുള്ളതെല്ലാം അദ്ദേഹത്തിനു വേദമാണു്. അദ്ദേഹം പറയുന്നു: 'വേദങ്ങളെന്നതുകൊണ്ടു് ഗ്രന്ഥങ്ങളെയല്ല ഉദ്ദേശിക്കുന്നതു്, അനേകമാളുകൾ വിഭിന്നകാലങ്ങളിൽ കണ്ടുപിടിച്ചിട്ടുള്ള ആദ്ധ്യാത്മികസത്യങ്ങളാകുന്ന അമൂല്യനിധിയെന്നാണു് വേദത്തിനൎത്ഥം.' കൂട്ടത്തിൽ സനാതനധൎമ്മത്തെക്കുറിച്ചുള്ള തന്റെ സങ്കല്പത്തെയും അദ്ദേഹം വെളിപ്പെടുത്തുന്നുണ്ടു്. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ഭാരതീയരുടെ ആദ്ധ്യാത്മികാനുഭൂതിയിൽ, ഹിന്ദുമതത്തിന്റെ ആശ്ലേഷത്തിൽ, ഏതെങ്കിലും തരത്തിൽ ഉൾപ്പെടുത്താനാകാത്ത സമ്പ്രദായമോ സംഘമോ ഇല്ല, വ്യക്തിയുടെ കണ്ണിൽ അതെത്ര വഴിപിഴച്ചതായി കാണപ്പെട്ടാലും. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഈ ഭാരതീയമതഗോത്രത്തിന്റെ സവിശേഷത ഇഷ്ടദേവതാസിദ്ധാന്തമാണു് – ഓരോ ജീവനും തന്റേതായ ആദ്ധ്യാത്മികമാൎഗ്ഗം പിൻതുടരാനും ഈശ്വരനെ ഭജിക്കാനും ഉള്ള അവകാശം.

എന്നാലും 'അമൃതത്വത്തിന്റെ അരുമക്കിടാങ്ങളേ കേൾക്കുവിൻ! ദിവ്യധാമങ്ങളിൽ വാഴുന്നവരും കേൾക്കുവിൻ! അജ്ഞാനത്തിനക്കരെ, ഇരുളിനപ്പുറം വൎത്തിക്കുന്ന പുരാണപുരുഷനെ ഞാൻ കണ്ടിട്ടുണ്ടു്; അവനെ കണ്ടാൽ മരണത്തെ അതി

ക്രമിക്കാം.'* എന്ന അതിമധുരമായ പ്രതിജ്ഞയാകുന്ന ഉത്തമ സന്ദേശമില്ലാതെ, മേല്പറഞ്ഞ സർവ്വാശ്ലേഷിത്വം, ഓരോരുത്തരുടെയും ഈ സ്വാതന്ത്ര്യം, എന്ന ആ മഹിമാതിശയം ഹിന്ദുമതത്തിനു് കൈവരുമായിരുന്നില്ല.''

ഹിന്ദുമതത്തെക്കുറിച്ചുള്ള ഈ പ്രബന്ധത്തിനുശേഷം സ്വാമിജി 'മതമല്ല ഭാരതത്തിന്റെ അടിയന്തരാവശ്യം', എന്നതിനെക്കുറിച്ചു സംസാരിച്ചു. അതിൽ അദ്ദേഹം മതമല്ല, ആഹാരമാണു് ഇന്നിപ്പോഴും ഇന്ത്യയ്ക്കു് അടിയന്തരമായി വേണ്ടതു് എന്നു വ്യക്തമാക്കി. അദ്ദേഹത്തിന്റെ ആ ചെറിയ പ്രസംഗത്തിൽ ഇൻഡ്യയെ അലട്ടുന്ന പ്രശ്നങ്ങൾക്കു് പരിഹാരം കാണാൻ കഴിയും, ദാരിദ്ര്യപീഡിതരായ തന്റെ ജനതയ്ക്കു് സഹായം തേടിയാണു് താൻ അവിടെയെത്തിയതു് എന്നും സ്വാമിജി പ്രഖ്യാപിച്ചു. ആ പ്രസംഗംവഴി, തങ്ങളുടെ മുമ്പിൽ നില്ക്കുന്ന സ്വാമി ഒരു സന്ന്യാസി മാത്രമല്ല ഒരു സ്വദേശസ്നേഹികൂടിയാണു് എന്നു് സദസ്സിനു മനസ്സിലായി. മതമഹാസമ്മേളനത്തിലെ ശാസ്ത്രീയവിഭാഗത്തിലും സ്വാമിജി പ്രസംഗിക്കുകയുണ്ടായി. ദിവ്യശ്രീ ജെ. എച്ചു്. ബാരോസ് ഈ വിശ്വമതമഹാസമ്മേളനത്തെക്കുറിച്ചു് എഴുതിയിട്ടുള്ള ഗ്രന്ഥത്തിൽനിന്നും, സ്വാമിജി, ശാസ്ത്രീയവിഭാഗത്തിലെ സമ്മേളനങ്ങളിൽ ആദ്യമായി സംസാരിച്ചതു്, 'യാഥാസ്ഥിതികഹിന്ദുമതവും വേദാന്തദർശനവും' എന്ന വിഷയത്തെക്കുറിച്ചു് സെപ്റ്റംബർ 22-ാം തീയതി രാവിലെ നടന്ന ചർച്ചയിലാണു് എന്നു അറിയാൻ കഴിയുന്നു. അന്നുതന്നെ ഉച്ചയ്ക്കുശേഷം 'ഇൻഡ്യയിലെ ആധുനികമതങ്ങളെ'ക്കുറിച്ചും സംസാരിക്കുകയുണ്ടായി. 23-ാം തീയതിയും ഈ ഉപന്യാസവിഷയങ്ങളെ സംബന്ധിച്ചുള്ള ചർച്ചാസമ്മേളനങ്ങൾ നടന്നു. 25-ാം തീയതി ഉച്ചതിരിഞ്ഞുള്ള സമ്മേളനത്തിൽ, 'ഹിന്ദുമതത്തിന്റെ സാരാംശം' എന്ന വിഷയത്തെക്കുറിച്ചു സ്വാമിജി പ്രസംഗിച്ചു. ഇവ കൂടാതെ നാലു പ്രസംഗങ്ങൾകൂടി അദ്ദേഹം ഈ സമ്മേളനങ്ങളിൽ ചെയ്കയുണ്ടായി.

'ബുദ്ധമതം - ഹിന്ദുമതത്തിന്റെ പൂർത്തീകരണം' എന്ന വിഷയത്തെക്കുറിച്ചു് മതസമ്മേളനത്തിൽ 26-ാം തീയതി സ്വാമിജി ഒരു ചെറുപ്രസംഗം ചെയ്തു. ഹിന്ദുമതത്തിനു് കർമ്മപരമെന്നും തനി ആദ്ധ്യാത്മികമെന്നും രണ്ടു പിരിവുകളുണ്ടു് എന്നു് അദ്ദേഹം ചൂണ്ടിക്കാണിച്ചു. ബുദ്ധൻ അവയിൽ ആദ്ധ്യാത്മികവിഭാഗത്തെ

---

* ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ.
ശ്വേത. 2. 5.

വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ.
ശ്വേത. 3. 8.

വ്യാഖ്യാനിച്ചു; അതു് സമുദായത്തെ എങ്ങനെ ബാധിക്കുമെന്നുള്ളതും വ്യക്തമാക്കി. മതപ്രചാരണവും മതപരിവർത്തനവും ആദ്യമായി ഏർപ്പെടുത്തിയ ആചാര്യൻ ബുദ്ധനാകുന്നു. 'ശാക്യമുനി വന്നതു് ഒന്നും നശിപ്പിക്കാനല്ല; അദ്ദേഹം ഹിന്ദുമതത്തിന്റെ പൂർണ്ണീകരണം, സ്വാഭാവികമായ പരിണാമം, യുക്തിയുക്തമായ വികാസം, ആകുന്നു,' എന്നു സ്വാമിജി ചൂണ്ടിക്കാണിച്ചു. 'ഹിന്ദുമതത്തിനു ബുദ്ധമതത്തെ കൂടാതെയോ ബുദ്ധമതത്തിനു് ഹിന്ദുമതത്തെ കൂടാതെയോ ജീവിക്കാനാവില്ല; ബ്രാഹ്മണന്റെ അദ്ഭുതകരമായ മസ്തിഷ്കവും തഥാഗതന്റെ സ്നേഹപൂർണ്ണമായ ഹൃദയവുമാണു് ഇന്നു ഭാരതത്തിനാവശ്യം' എന്നും അദ്ദേഹം പ്രസ്താവിച്ചു.

മതമഹാസമ്മേളനത്തിന്റെ അന്താരാഷ്ട്രപരിപാടികൾ പതിനേഴു ദിവസം നീണ്ടുനിന്നു; ആയിരത്തിനുമേൽ പ്രബന്ധങ്ങൾ അവിടെ വായിക്കുകയുണ്ടായി. എല്ലാവർക്കും അരമണിക്കൂർ വീതമാണു് പ്രസംഗത്തിനു് സമയം അനുവദിച്ചിരുന്നതെങ്കിലും സ്വാമിജിക്കു് കൂടുതൽ സമയം നൽകപ്പെട്ടിരുന്നു. സദസ്സിനു പ്രിയപ്പെട്ട ഒരു പ്രസംഗകനായിരുന്നതുകൊണ്ടു്, ആളുകൾ ഇടയ്ക്കെഴുന്നേറ്റു പോകാതിരിക്കാൻവേണ്ടി സ്വാമിജിയുടെ പ്രസംഗം എപ്പോഴും ഒടുവിലേയ്ക്കാണു് വെയ്ക്കാറു്. കാലത്തു് പത്തുമണിമുതൽ രാത്രി പത്തുമണിവരെ, ഇടയ്ക്കു് ആഹാരത്തിനു് അരമണിക്കൂർ ഒഴിവുമാത്രമായിട്ടു്, ആളുകൾ, അവരിൽ പലർക്കും താല്പര്യമില്ലാത്ത പ്രബന്ധങ്ങളും കേട്ടുകൊണ്ടു്, തങ്ങളുടെ പ്രിയപ്പെട്ട ആളുടെ പ്രസംഗവും കാത്തിരിക്കും. അത്രയ്ക്കുണ്ടായിരുന്നു അവരുടെ ശ്രദ്ധയും താല്പര്യവും.

സെപ്റ്റംബർ 27-ാം തീയതിയായിരുന്നു അവസാനത്തെ സമ്മേളനം. അന്നും സ്വാമിജിയുടെ പ്രസംഗം ഉണ്ടായിരുന്നു. അതിൽ അദ്ദേഹം തന്റെ അത്യുജ്ജ്വലവും ഉത്തമവുമായ ഭാവം പ്രകാശിപ്പിക്കുന്നതു കാണാം. അദ്ദേഹം പ്രഖ്യാപിച്ചു:

"ക്രൈസ്തവൻ ഹിന്ദുവോ ബൗദ്ധനോ ആകേണ്ടതില്ല; ഹിന്ദുവോ ബൗദ്ധനോ ക്രിസ്ത്യാനിയാകേണ്ടതുമില്ല. പക്ഷേ ഓരോരുവനും അന്യരുടെ ഉദ്ദേശം മനസ്സിലാക്കുകയും അതേസമയം സ്വന്തം വ്യക്തിത്വം നിലനിർത്തുകയും വളർച്ചയുടെ നിയമത്തിനനുസരിച്ചു വളരുകയും വേണം.

മതമഹാസമ്മേളനം ലോകത്തിനു് എന്തെങ്കിലും കാണിച്ചുകൊടുത്തിട്ടുണ്ടെങ്കിൽ അതിതാണു്. ആദ്ധ്യാത്മികത: പവിത്രത, ഉദാരത ഇവ ലോകത്തിൽ ഒരു പള്ളിയുടെയും കുത്തകയൊന്നുമല്ലെന്നും ഓരോ വിഭാഗവും അത്യുദാരചരിതരായ സ്ത്രീപുരുഷന്മാർക്കു് ജന്മംകൊടുത്തിട്ടുണ്ടെന്നും അതു ലോകത്തിനു തെളിയിച്ചു

കൊടുത്തിരിക്കുന്നു. ഈ തെളിവിൻെറ മുമ്പിൽ, തൻെറ മതത്തിൻെറ മാത്രം നിലനിൽപും മററുള്ളവയുടെയൊക്കെ വിനാശവും ആരെങ്കിലും കിനാവു കാണുന്നുണ്ടെങ്കിൽ, ഞാനെൻെറ അകക്കാമ്പിൻെറ അടിത്തട്ടിൽനിന്നും അവനോട് അനുതപിക്കുന്നു. അവൻെറ എതിർപ്പിനെയൊന്നും വകവെയ്ക്കാതെ ഓരോ മതത്തിൻെറയും കൊടിക്കൂറയിൽ, 'സഹായം, അല്ലാതെ കലഹമല്ല; സമീകരണം, അല്ലാതെ സംഹാരമല്ല; രഞ്ജിപ്പും ശാന്തിയും, അല്ലാതെ വിരോധമല്ല,' എന്നു് വിനാവിളംബം എഴുതപ്പെടും എന്നു് ചൂണ്ടിക്കാണിക്കുകയും ചെയ്യട്ടെ.''

ഇപ്രകാരമാണു് ഭാരതത്തിലെ ഈ അജ്ഞാതസന്ന്യാസി വിശ്വവിഖ്യാതനായതു്, ഭാരതത്തിലെ നിസ്സഹായനായ പരിവ്രാജകൻ ഒരു നവവിധാനത്തിൻെറ പ്രവാചകനായിത്തീർന്നതു്. എല്ലാദിക്കിലും വിവേകാനന്ദനാമം മാറെറാലിക്കൊണ്ടു. 'സ്വാമി വിവേകാനന്ദൻ' എന്ന പേരെഴുതിയ പൂർണ്ണകായചിത്രങ്ങൾ ഷിക്കാഗോവിലെ തെരുവുകളിൽ പലയിടത്തും പതിച്ചിരുന്നു. വഴിയെ കടന്നുപോകുന്നവർ അവയ്ക്കു മുമ്പിൽ തലകുനിച്ചു വണങ്ങിയിരുന്നു. പത്രക്കാർ അദ്ദേഹത്തിൻെറ പേർ കൊണ്ടാടി. തലസ്ഥാനനഗരിയിലെ ഏററവും യാഥാസ്ഥിതികവും സുപ്രസിദ്ധവുമായ പത്രം അദ്ദേഹത്തെ ഒരു പ്രവാചകനായും സത്യദർശകനായും വർണ്ണിച്ചു. 'ദി ന്യൂയോർക്ക് ഹെറാൾഡ്'' അദ്ദേഹത്തെക്കുറിച്ചു് ഈവിധം എഴുതുകയുണ്ടായി:

'മതമഹാസമ്മേളനത്തിലെ ഏററവും മഹാനായ വ്യക്തി അദ്ദേഹമാണെന്നതിൽ സംശയമില്ല. അദ്ദേഹത്തിൻെറ പ്രസംഗം കേട്ടതിനുശേഷം, വിദ്യാസമ്പന്നമായ ഈ ജനതയുടെ അടുത്തേയ്ക്കു് പാതിരിമാരെ അയയ്ക്കുന്നതു് എന്തൊരു മണ്ടത്തരമാണെന്നു ഞങ്ങൾക്കു തോന്നിപ്പോകുന്നു.'

'ദി ബോസ്റ്റൺ ഈവനിങ് ട്രാൻസ്ക്രിപ്റ്റ്'' അദ്ദേഹത്തെക്കുറിച്ചെഴുതി:

'ആശയങ്ങളുടെ മഹനീയതകൊണ്ടും ആകാരസൗഷ്ഠവംകൊണ്ടും അദ്ദേഹം മതമഹാസമ്മേളനത്തിൽ എല്ലാവർക്കും പ്രിയപ്പെട്ട ഒരാളായിരുന്നു. അദ്ദേഹം വേദിയിൽക്കൂടി കടന്നുപോയാൽ മതി സദസ്സു കരഘോഷം മുഴക്കുകയായി. അനേകായിരം ആളുകളുടെ പ്രകടമായ ഈ അനുമോദനം അദ്ദേഹം ശിശുസഹജമായ സംതൃപ്തിയോടെ ലവലേശം അഹംഭാവമില്ലാതെ അംഗീകരിക്കുന്നു. മതമഹാസമ്മേളനത്തിൽ അവർ അദ്ദേഹത്തെ അവസാനംവരെ വെച്ചുകൊണ്ടിരിക്കും, ആളുകളെ സമ്മേളനത്തിൻെറ അവസാനം വരെ പിടിച്ചിരുത്താൻ. നല്ല ചൂടുള്ള ദിവസം ഏതെങ്കിലും

മുഷിപ്പൻപ്രസംഗക്കാരൻ കയറിനിന്നു നിർത്താതെ നീട്ടിയങ്ങു പ്രസംഗിക്കുമ്പോൾ, നൂറുകണക്കിനാളുകൾ വീട്ടിലേയ്ക്കു മടങ്ങാൻ തുടങ്ങുന്ന അവസരത്തിൽ, അദ്ധ്യക്ഷൻ എഴുന്നേററു വിളിച്ചു പറയും, മംഗളാശംസയ്ക്കു തൊട്ടുമുമ്പ് സ്വാമി വിവേകാനന്ദൻ ഒരു ലഘു പ്രസംഗം ചെയ്യുന്നതായിരിക്കും, എന്ന്. അപ്പോൾ ശ്രോതാക്കളെല്ലാം അടങ്ങിയൊതുങ്ങി നിശ്ശബ്ദരായിട്ടിരുന്നുകൊള്ളും. കൊളംബസ് ഹാളിലെ നാലായിരം സദസ്യർ വീശികൊണ്ട് പുഞ്ചിരിയുമായി പ്രതീക്ഷയോടെ, മററാളുകളുടെ ഒന്നോ രണ്ടോ മണിക്കൂർ നേരത്തെ പ്രസംഗവും സഹിച്ചുകൊണ്ട് വിവേകാനന്ദൻെറ പതിനഞ്ചു മിനിട്ടുനേരത്തെ പ്രസംഗം കേൾക്കാൻ കാത്തിരിക്കും. ഒന്നാംതരം ഒടുവിലേയ്ക്കു വെയ്ക്കുന്ന പഴയ പതിവ് അദ്ധ്യക്ഷന് അറിയാമായിരുന്നു.'

ദി റൂതർഫോർഡ് അമേരിക്കൻ, ദി പ്രസ്സ് ഓഫ് അമേരിക്കാ, ദി ഇൻറീരിയർ ഷിക്കാഗോ, ദി ന്യൂയോർക്ക് ക്രിട്ടിക്, മുതലായി സുപ്രസിദ്ധങ്ങളായ അനേകം അമേരിക്കൻ പത്രങ്ങൾ സ്വാമിജിയെ വളരെ പ്രശംസിച്ചുകൊണ്ടെഴുതി.

പല പത്രങ്ങളും സ്വാമിയുടെ പ്രസംഗങ്ങൾ മുഴുവൻ ഉദ്ധരിച്ചു. 'ദി റിവ്യൂ ഓഫ് റിവ്യൂസ്' അദ്ദേഹത്തിൻെറ പ്രസംഗത്തെ 'ഉത്കൃഷ്ടവും ഉജ്ജ്വലവും' എന്നു വർണ്ണിച്ചു. ഈ വിധത്തിൽ സ്വാമിയുടെ വിജയത്തെ വിവരിക്കുന്ന നിരവധി ലേഖനങ്ങൾ പത്രങ്ങളിൽ വന്നിരുന്നു. വ്യക്തിയുടെ അനുമോദനങ്ങളിൽ, ബഹുമാനപ്പെട്ട മെർവ്വിൻ മേരീ സ്നെൽ കുറച്ചുകാലം കഴിഞ്ഞു് ഇപ്രകാരം എഴുതുകയുണ്ടായി:

''മതമഹാസമ്മേളനത്തിൻെറയും അമേരിക്കൻ ജനതയുടെയും മേൽ ഹിന്ദുമതം ഉണ്ടാക്കിയതുമാതിരി ഗാഢമായ ഒരു മുദ്ര വേറൊരു മതസംഘടനയും ഉണ്ടാക്കിയില്ല. എന്തുകൊണ്ടും ഹിന്ദുമതത്തിൻെറ പ്രധാനപ്രതിനിധി സ്വാമി വിവേകാനന്ദനായിരുന്നു; അദ്ദേഹമായിരുന്നു വാസ്തവത്തിൽ മതമഹാസമ്മേളനത്തിലെ ഏററവും പൊതുജനസമ്മതനും വശ്യവാക്കും ആയ ആൾ എന്നതു് നിസ്തർക്കമാണ്. മതമഹാസമ്മേളനത്തിലും, എനിക്ക് അദ്ധ്യക്ഷയായിരിക്കാൻ ഭാഗ്യം ലഭിച്ച ശാസ്ത്രീയവിഭാഗത്തിലും അദ്ദേഹം പല തവണ പ്രസംഗിച്ചു; ആ അവസരത്തിലൊക്കെ ക്രൈസ്തവനോ അക്രൈസ്തവനോ ആയ മറേറതൊരു പ്രസംഗകനും നല്കിയതിനെക്കാളേറെ പ്രോത്സാഹനത്തോടെ സദസ്സ് അദ്ദേഹത്തെ സ്വീകരിച്ചു. അദ്ദേഹം എവിടെപ്പോയാലും ആളുകൾ അദ്ദേഹത്തിൻെറ ചുററും തിക്കിത്തിരക്കിക്കൂടി; പറയുന്ന ഓരോ വാക്കും അത്യാകാംക്ഷയോടെ അവർ ശ്രദ്ധിച്ചു. യാഥാസ്ഥിതികക്രൈസ്ത്യാനികളിൽത്തന്നെ

ഏററവും കടുത്തവർപോലും, അദ്ദേഹം വാസ്തവത്തിൽ ഒരു നരേന്ദ്ര നാണ്'' എന്നു് അദ്ദേഹത്തെക്കുറിച്ചു പറയുന്നു.''

സമ്മേളനത്തിൻെറ പൊതുകമ്മിററിയുടെ അദ്ധ്യക്ഷൻ ദിവ്യശ്രീ ജെ. എച്ച്. ബാരോസ്, 'സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിൻെറ ശ്രോതാക്കളുടെ മേൽ അദ്'ഭുതകരമായ സ്വാധീനം ചെലുത്തിയിരുന്നു,' എന്നു പറഞ്ഞിട്ടുണ്ടു്.

മതമഹാസമ്മേളനത്തിൽവെച്ച് സ്വാമിജിയെ കണ്ടപ്പോഠം തനിക്കുണ്ടായ അഭിപ്രായത്തെക്കുറിച്ച് ഡോക്ടർ ആനിബെസൻറ് വളരെക്കാലം കഴിഞ്ഞു് ഇപ്രകാരം എഴുതുകയുണ്ടായി:

''കാഷായവേഷം ധരിച്ച്, ഷിക്കാഗോവിലെ തിങ്ങിയ അന്തരീക്ഷത്തിൽ ഭാരതത്തിലെ സൂര്യനെപ്പോലെ ജ്വലിച്ചുകൊണ്ടു്, സിംഹശീഷ്വം തുളയ്ക്കുന്ന ദൃഷ്ടികളും ഇളകുന്ന ഓഷ്ഠങ്ങളുമായി, ത്വരിതമായ അംഗവിക്ഷേപങ്ങളോടെ, ആളുകളുടെ ശ്രദ്ധയെ പിടിച്ചുനിത്തുന്ന ഒരു രൂപം — മതമഹാസമ്മേളനത്തിലെ പ്രതിനിധികളുടെ താമസത്തിനുവേണ്ടി ഏപ്പാടുചെയ്തിരുന്ന മുറികളിലൊന്നിൽവെച്ച് സ്വാമി വിവേകാനന്ദനെ കണ്ടപ്പോഠം ആദ്യമായി എൻെറ മനസ്സിൽ പതിഞ്ഞ ചിത്രമാണിതു്. അവർ അദ്ദേഹത്തെ സന്ന്യാസി എന്നു വിളിച്ചു. അതു് അസ്ഥാനത്തല്ലതാനും; പക്ഷേ ഒരു യോധകസന്ന്യാസി ആയിരുന്നു അദ്ദേഹം, ആദ്യം തോന്നുന്ന അഭിപ്രായം ഒരു സന്ന്യാസിയെന്നതിനേക്കാഠം യോദ്ധാവെന്നാകുന്നു. പ്രസംഗമണ്ഡപത്തിനു പുറത്തായിരുന്നു അപ്പോഠം അദ്ദേഹം. സ്വദേശത്തെക്കുറിച്ചും സ്വജനതയെക്കുറിച്ചും ഉള്ള അഭിമാനത്താൽ അദ്ദേഹം ആവിഷ്ടനായിരുന്നു. സജീവമതങ്ങളിൽ അതിപുരാതനമായതിൻെറ ഈ പ്രതിനിധി ഏതാണ്ടു് ഏററവും പ്രായംകുറഞ്ഞ മതത്തിലെ വിചിത്രസന്ദശ്കരാൽ ചൂഴപ്പെട്ടിരുന്നുവെങ്കിലും താൻ പ്രതിനിധാനം ചെയ്യുന്ന പുരാതനമതം അവരുടേതിൽനിന്നും ഒരു സംഗതിയിലും ഒരു വിധത്തിലും താഴെയാണെന്നു സമ്മതിക്കാൻ തീരെ തയ്യാറില്ലായിരുന്നു. ഭാരതത്തിനു് ഈ പുത്രനിലും പ്രതിനിധിയിലും കൂടി, പരക്കംപായുന്ന, ഞെളിയുന്ന, പടിഞ്ഞാററുടെ മുമ്പിൽ ലജ്ജിക്കാൻ ഇടയാവുകയില്ല. അദ്ദേഹം അവളുടെ സന്ദേശം കൊണ്ടുവന്നു, അവളുടെ നാമധേയത്തിൽ സംസാരിച്ചു; അഭിജാതയായ തൻെറ മാതൃഭൂമിയുടെ അന്തസ്സ് ഈ അഗ്രദൂതൻ അനുസ്മരിച്ചു. നിശ്ചയദാർഢ്യത്തോടെ, പൗരുഷത്തോടെ, കരുത്തോടെ, തനിക്കു താൻ പോന്നവനായിട്ടു്, ആ പുരുഷകേസരി അവിടെ നിലകൊണ്ടു.

പ്രസംഗമണ്ഡപത്തിൽ മറെറാരു വശം പ്രകടമായി. മഹത്ത്വത്തിൻെറയും കരുത്തിൻെറയും സ്വഭാവസിദ്ധമായ ബോധവും

ആഭിജാത്യവും അപ്പോഴും അവിടെയുണ്ട്; പക്ഷേ അവയെല്ലാം അദ്ദേഹം കൊണ്ടുവന്ന അദ്ധ്യാത്മസന്ദേശത്തിന്റെ അത്യുത്തമമായ സൗന്ദര്യമഹിമയിൽ – ഭാരതത്തിന്റെ പ്രാണനും ഹൃദയവുമായ ആ നിസ്തുലപൗരസ്ത്യസുവിശേഷത്തിന്റെ പരമോച്ചകോടിയിൽ – ആ ആത്മവിദ്യോപദേശത്തിൽ – മങ്ങിപ്പോയി. ആ വലിയ ജനസമൂഹം ആനന്ദംകൊണ്ടു മതിമറന്ന് അദ്ദേഹത്തിന്റെ അരുമ മൊഴികൾ ശ്രദ്ധിച്ചുകേട്ടു: ഒരക്ഷരംപോലും വിട്ടുപോകരുത്; ഒരീണവും കാതിൽ പെടാതിരിക്കരുത്! 'ആ മനുഷ്യൻ ഒരു നാസ്തികനോ?' ആ വലിയ ശാലയിൽനിന്നും പുറത്തു കടക്കുമ്പോൾ ഒരാൾ ചോദിച്ചു: 'എന്നിട്ടു നാം അദ്ദേഹത്തിന്റെ നാട്ടുകാരുടെ അടുത്തേയ്ക്ക് പാതിരിമാരെ അയയ്ക്കുന്നു! അവർ നമ്മുടെയിടയിലേയ്ക്ക് പ്രചാരകരെ അയയ്ക്കുകയാണ് കുറേക്കൂടി ഉചിതമായിരിക്കുക.' ''

എമേഴ്സന്റെ അനുയായികൾ, അതീതതാവാദികൾ, നവീനക്രൈസ്ത്യാനികൾ, ബ്രഹ്മവിദ്യാനുയായികൾ, മുതലായി വിവിധസമ്പ്രദായങ്ങളിൽപ്പെട്ട നിരവധി ഉദ്ബുദ്ധരും വിശാലാശയരുമായ ആളുകൾ, മതമഹാസമ്മേളനങ്ങളിലെ സ്വാമിജിയുടെ പ്രസംഗങ്ങൾ നേരിൽ കേട്ടിട്ടോ, പ്രസംഗങ്ങളെക്കുറിച്ചുള്ള ഉജ്ജ്വലങ്ങളായ വിവരണങ്ങൾ വായിച്ചിട്ടോ, ഒരു നൂതനസന്ദേശവുമായി വന്ന മറ്റൊരു പൗരസ്ത്യപ്രചാരകനാണ് അദ്ദേഹം എന്നു വിശ്വസിച്ചു. വളരെ പെട്ടെന്നായിരുന്നു സ്വാമിജിയുടെ പ്രസിദ്ധിയിലേക്കുള്ള പ്രയാണം; ഒരു ദിവസം നേരം വെളുത്ത് ഉണർന്നെഴുന്നേറ്റപ്പോൾ വിവേകാനന്ദൻ വിശ്വവിഖ്യാതനായി കാണപ്പെട്ടു എന്നു പറഞ്ഞാൽ അതിൽ അതിശയോക്തി തീരെയില്ല.

ഈ പ്രശംസയും പ്രസിദ്ധിയുമൊന്നും സ്വാമിജിയെ തീരെ ഗർവ്വിതനാക്കിയില്ലെന്നു മാത്രമല്ല, അദ്ദേഹത്തെ വിഷാദമഗ്നനാക്കുകയും ചെയ്തു. മാത്രമോ? അന്നു രാത്രി, വിശ്വവിഖ്യാതനായ തന്റെ സ്വച്ഛന്ദവും സ്വതന്ത്രവുമായ അജ്ഞാതജീവിതം ഇനി സാദ്ധ്യമല്ലല്ലോ എന്നോർത്ത് അദ്ദേഹം കരഞ്ഞുപോയി. പേരും പുകഴും അദ്ദേഹം എത്രതന്നെ വെറുത്തിരുന്നുവെങ്കിലും അവയിനി അദ്ദേഹത്തെ അജ്ഞാതവാസത്തിലേക്കു മടങ്ങിപ്പോകാൻ അനുവദിക്കുകയില്ല. ലോകത്തിന് ഒരു സന്ദേശം നല്കാനുള്ള ആ സന്ന്യാസിയെ ഈശ്വരനിശ്ചയംതന്നെയാണ് ഇങ്ങനെ ലോകത്തിന്റെ മുമ്പിലേക്കു തള്ളിവിട്ടത്. അദ്ദേഹത്തിന്റെ ശാന്തവും സ്വതന്ത്രവുമായ പരിവ്രാജകജീവിതം എന്നെന്നേക്കുമായി അവസാനിച്ചു. ഇനിയങ്ങോട്ട് അവിശ്രാന്തമായ പരിശ്രമംതന്നെ; നിരന്തരവും കഠിനവുമായ പ്രയത്നംതന്നെ ഇനിമേൽ.

സ്വാമിജി തൻെറ കൃത്യം ഗൗരവമായി ഏറെറടുത്തു; തൻെറ ഗുരുനാഥൻെറ ഇച്ഛ നടപ്പിലാക്കാൻ ആവശ്യമായ തൻേറടം അദ്ദേഹത്തിനു ലഭിച്ചു. 'ടൈംസ്'' പത്രം പ്രസിദ്ധപ്പെടുത്തിയ ലോകത്തിലെ ചരിത്രകാരന്മാരുടെ ചരിത്രം (ഹിസ്റ്റോറിയൻസ് ഹിസ്റ്ററി ഓഫ് ദി വേൾഡ്) എന്ന പുസ്തകത്തിൽ, സ്വാമിജിയുടെ ആത്മവിശ്വാസത്തെയും ധൈര്യത്തെയും പ്രകാശിപ്പിക്കുന്നതും മതമഹാസമ്മേളനത്തിൽവെച്ച് നടന്നതുമായ ഒരു സംഭവത്തെക്കുറിച്ച് ഇങ്ങനെ പ്രതിപാദിക്കുന്നു:

''അമേരിക്കയിലെ ഷിക്കാഗോനഗരത്തിൽ 1893-ൽ നടന്ന മതമഹാസമ്മേളനത്തിലെ വൻസദസ്സിനെ അഭിസംബോധന ചെയ്യുമ്പോൾ ഒരു വിഖ്യാതനായ ഹിന്ദു, വേറാരെങ്കിലുമാണു പറഞ്ഞതെങ്കിൽ വീക്ഷണസങ്കുചിതത്വമെന്ന് മുദ്രയടിക്കപ്പെട്ടമായിരുന്ന ശ്രദ്ധേയമായ ഒരു സംഗതി വെളിച്ചത്തു കൊണ്ടുവന്നു. പ്രസംഗത്തിൻെറ ഇടയ്ക്കു് അല്പമൊന്നു നിർത്തിയിട്ട്, സദസ്യരിൽ, ഹിന്ദുക്കളുടെ പവിത്രഗ്രന്ഥങ്ങൾ വായിച്ച് അവയുമായി നേരിട്ടു പരിചയമുള്ളവരൊക്കെ കൈ പൊക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. മൂന്നോ നാലോ കൈകൾ മാത്രമേ ഉയർന്നുള്ളു; വിഭിന്ന രാജ്യങ്ങളിലെ പ്രമുഖമതപണ്ഡിതന്മാരടങ്ങിയതായിരുന്നു ആ സദസ്സ് എന്നു വേണം ന്യായമായും കരുതാൻ. എന്നിട്ടും, സദസ്സിനെ സദയമൊന്നു കടാക്ഷിച്ച് ആ ഹിന്ദു തൻെറ ഔന്നത്യം മുഴുവൻ അവലംബിച്ചുകൊണ്ട്, 'എന്നിട്ടും നിങ്ങൾ ഞങ്ങളെ വിമർശിക്കാൻ ധൈര്യപ്പെടുന്നു' എന്ന സരളപദങ്ങൾ, അതിലെ ഓരോ ഊണവും സദസ്സിനു് ഒരു ശകാരമായി തറക്കുമാറുള്ള സ്വരത്തിൽ, ഉച്ചരിച്ചു.''

നിസ്തുലമായ ഈ വിജയാവസരത്തിൽ സ്വാമിജി ഉജ്ജ്വലപ്രഭാവനും ധീരനുമായിരുന്നു. ശ്രോതാക്കളുടെ മുഖംനോക്കാതെ നിശിതമായ ഒരു വിമർശനഭാവമാണ് അദ്ദേഹം കൈക്കൊണ്ടതു്. ശ്രോതാക്കൾ സ്വാമിജിയുടെ മഹത്ത്വം മനസ്സിലാക്കിയിരുന്നില്ലെങ്കിൽ അവർ അദ്ദേഹത്തെ ഔചിത്യമില്ലാത്തവനായും സങ്കുചിതദൃഷ്ടിയായും കരുതിയേനെ. പക്ഷേ അദ്ദേഹത്തിൻെറ ഗാഢമായ സ്നേഹവും ആത്മാർത്ഥതയും തെററിദ്ധാരണയ്ക്കു് ഇടനല്കിയില്ല. ഭാരതത്തെക്കുറിച്ചും ഭാരതത്തിലെ ആദ്ധ്യാത്മികാദർശങ്ങളെക്കുറിച്ചും പാശ്ചാത്യദേശങ്ങളിൽ അനേകം തെററായ ധാരണകൾ പ്രചരിപ്പിക്കപ്പെട്ടിരുന്നു. തെററിദ്ധാരണകൾ അകററാനും ഹിന്ദുമതത്തിൻെറ മഹത്ത്വത്തെ പ്രകാശിപ്പിക്കാനും സദാ അദ്ദേഹത്തിനു് ഒരുങ്ങിവേണ്ടിയിരുന്നു ഇരിക്കാൻ. ഹിന്ദുമതത്തിനു് പാശ്ചാത്യദേശത്തു് അഭിമാനകരമായ ഒരു സ്ഥാനം ഉണ്ടാക്കാൻ അദ്ദേഹം പ്രയത്നിച്ചു.

മതമഹാസമ്മേളനത്തിൽ സ്വാമി വിവേകാനന്ദനുണ്ടായ പ്രശസ്തവിജയം ചില ക്രസ്തീയപാതിരിമാരുടെ ഇടയിൽ കണ്ണുകടി ഉളവാക്കി; അക്കൂട്ടത്തിൽ, ലജ്ജാവഹമെന്നു പറയട്ടെ, ഭാരതത്തിലെ പുരോഗമനവാദിയായ ഒരു മതസംഘടനയുടെ നേതാവും ഉൾപ്പെട്ടിരുന്നു. തൻെറ പേരും പെരുമയും ഈ പുതിയ എതിരാളിമൂലം മങ്ങുന്നതായി ഈ നേതാവു കണ്ടു. സ്വാമി വിവേകാനന്ദൻെറ പൂർവ്വചരിത്രത്തെക്കുറിച്ചു ചോദിച്ചപ്പോൾ അദ്ദേഹം ഒരു യാചകസംഘത്തിലെ അംഗമാണെന്നും അവക്ക് ഇന്ത്യയിൽ യാതൊരു നിലയും വിലയും ഇല്ലെന്നും സ്വാമിജി ഒരു കപടസന്ന്യാസിയാണെന്നും ഈ മാന്യൻ മതമഹാസമ്മേളനത്തിൻെറ ഭാരവാഹികളുടെ അടുക്കൽ കുശുകുശുത്തു. ദൈവാധീനംകൊണ്ട് വിശാലാശയരായ സമ്മേളനഭാരവാഹികൾ. അയാളുടെ വാക്കുകൾ ചെവിക്കൊണ്ടില്ല; സ്വാമിജിയുടെ അപ്രധൃഷ്യമായ വ്യക്തിപ്രഭാവംതന്നെ മതിയായ സാക്ഷ്യപത്രമായി അവർ അംഗീകരിച്ചു. തിയോസഫിക്കൽസൊസൈററിയുടെ നേതാക്കളിൽനിന്നും അവരുടെ അമേരിക്കയിലെ പ്രതിനിധികളിൽനിന്നും സ്വാമിജിക്കു യാതൊരു വിധമായ അംഗീകാരവും ലഭിച്ചില്ല; എന്നു മാത്രമല്ല, അവർ അദ്ദേഹത്തെ തേജോവധം ചെയ്യാൻ അവരാലാവുന്നതൊക്കെ ചെയ്യുകയുമുണ്ടായി. പക്ഷേ ഈവക ശ്രമങ്ങളൊക്കെ വിഫലമായിത്തീന്നു; സ്വാമിജി ചെന്നിടത്തൊക്കെ അദ്ദേഹം ബഹുമാനിതനായി.

ഈ ആദരാംഗീകാരങ്ങൾക്കിടയിലും സ്വാമി വിവേകാനന്ദൻെറ ഹൃദയം ഭാരതത്തിനുവേണ്ടി നൊന്തുനീറിക്കൊണ്ടിരുന്നു വ്യക്തിപരമായി അദ്ദേഹത്തിനു ഒന്നിനും ഒരു കുറവുമുണ്ടായിരുന്നില്ല. ഷിക്കാഗോസമുദായത്തിലെ ഏററവും ധനികരായ ചിലരുടെ മണിമാളികകൾ അദ്ദേഹത്തെ സ്നേഹാദരങ്ങളോടെ സ്വീകരിക്കാൻ സന്നദ്ധമായിരുന്നു. സ്വാമിജി വിജയശ്രീലാളിതനായ അന്നുതന്നെ, ഷിക്കാഗോവിലെ പരിഷ്കാരസമ്പന്നമായ ഒരു ഭാഗത്തുള്ള വലിയ ധനികനും വിഖ്യാതനുമായ ഒരാൾ അദ്ദേഹത്തെ സ്വഗൃഹത്തിലേക്കു ക്ഷണിച്ചു. അവിടെ അദ്ദേഹം രാജകീയമായ വിധത്തിൽ സ്വീകരിക്കപ്പെട്ടു. സങ്കല്പിക്കാൻപോലുമാവാത്ത തരത്തിലുള്ള സുഖസൗകര്യങ്ങൾ നിറഞ്ഞ രാജോചിതമായ ഒരു മുറിയാണ് അദ്ദേഹത്തിനു താമസിക്കാൻ കൊടുത്തതു്. പക്ഷേ, ആ ഭോഗപൂർണ്ണമായ ചുററുപാടിൽ സന്തോഷിക്കുന്നതിനുപകരം സന്തപിക്കുകയാണു് സ്വാമിജി ചെയ്തതു്. പേരും പെരുമയും അനേകായിരം പേരുടെ അനുമോദനവുമൊന്നും അദ്ദേഹത്തെ സ്പർശിച്ചതേയില്ല. സുഖസൗകര്യങ്ങൾ സമൃദ്ധമായി ലഭിച്ചെങ്കിലും സ്വാമിജി, ഭാരതത്തിലെ പട്ടിണിപ്പാവങ്ങളെക്കുറിച്ചു കാതരനായിരുന്ന ആ പഴയ

സന്ന്യാസിതന്നെയായിരുന്നു. അന്നുരാത്രി ഉറങ്ങാൻ കിടക്കയിൽ കിടന്നപ്പോൾ, ദാരിദ്ര്യപൂരിതമായ ഭാരതവും സുഖസമൃദ്ധമായ അമേരിക്കയും തമ്മിലുള്ള ഭയങ്കരമായ വ്യത്യാസം അദ്ദേഹത്തെ വല്ലാതെ വേദനിപ്പിച്ചു. ഭാരതത്തിൻെറ ദുർദ്ദശയെക്കുറിച്ചാലോചിച്ച് അദ്ദേഹത്തിന് ഉറക്കം വന്നില്ല. ഹംസതൂലികാശയ്യ മുള്ളുക്കിടക്കയായിട്ടാണു സ്വാമിജിക്കു തോന്നിയതു്. അദ്ദേഹത്തിൻെറ കണ്ണുനീർകൊണ്ടു തലയിണ നനഞ്ഞു; വേഗം എഴുന്നേററു് ജനലിൻെറ അടുത്തുചെന്നു് പുറത്തെ ഇരുട്ടിലേയ്ക്കുംനോക്കി നില്പായി. സങ്കടംകൊണ്ടു ബോധംകെട്ടു് ഉരുണ്ടു വീഴുമെന്നുതോന്നും വരെ അങ്ങനെതന്നെ നിന്നു. അവസാനം വികാരപരവശനായി നിലത്തുവീണു കിടന്നു കരഞ്ഞു: 'അമ്മേ, എൻെറ ജന്മഭൂമി കൊടും പട്ടിണിയുടെ അടിത്തട്ടിൽ കിടന്നു നരകിക്കുന്ന കാലത്തോളം എനിക്കു പേരും പെരുമയുംകൊണ്ടെന്തു കാര്യം? ഒരുപിടി ചോറു കിട്ടാനില്ലാതെ ലക്ഷക്കണക്കിനു് നമ്മുടെ ആളുകൾ പൊരിഞ്ഞു ചാകുന്നു ! ഹാ, പാവപ്പെട്ട ഭാരതീയരായ നാം എന്തൊരു പരിതാപകരമായ അവസ്ഥയിലാണു് വന്നുവീണിട്ടുള്ളതു് ! എന്നാലിവിടെയോ, അവർ സ്വന്തം സുഖഭോഗങ്ങൾക്കുവേണ്ടി ലക്ഷക്കണക്കിനു രൂപ ചെലവാക്കുകയും ചെയ്യുന്നു ! ഭാരതത്തിലെ മൂകലക്ഷങ്ങളെ ആരുയർത്തും ? ആരവക്കാഹാരത്തിനുള്ള വക കൊടുക്കും ? അമ്മേ, അവരെ തുണയ്ക്കാനുള്ള വഴിയെനിക്കു കാണിച്ചുതരൂ.' അദ്ദേഹത്തിൻെറ വാക്കിലും പ്രവൃത്തിയിലും വീണ്ടും വീണ്ടും ഇതേ സ്വദേശസ്നേഹം തെളിഞ്ഞു വിളങ്ങുന്നതായിക്കാണാം. ദീനരോടും ദരിദ്രരോടും മർദ്ദിതരോടും അദ്ദേഹത്തിൻെറ ഹൃദയത്തിൽ സഹജമായി കവിഞ്ഞൊഴുകിയിരുന്ന ഗാഢമായ സ്നേഹമാണു് അദ്ദേഹത്തിൻെറ സർവ്വപ്രവർത്തനങ്ങളുടെയും നിരന്തരപ്രേരകം.

സ്വാമിജിയുടെ ജീവിതത്തിലെ തീവ്രചിന്തയുടെയും അവിശ്രാന്തപ്രയത്നങ്ങളുടെയും ഒരു ഘട്ടത്തിലേയ്ക്കാണു് നാമിനി കടക്കുന്നതു്. ഹിന്ദുമതത്തിൻെറ സന്ദേശത്തെ പാശ്ചാത്യർക്കു നല്കുന്നതോടൊപ്പം, ഓരോ അനുഭവവും എങ്ങനെയാണു് തൻെറ ദേശത്തിൻെറ പ്രശ്നങ്ങളെ പരിഹരിക്കാൻ സഹായിക്കുക എന്ന ദൃഷ്ടിയിലൂടെ അദ്ദേഹം ഓരോ കാര്യവും നിരീക്ഷിക്കുകയും പഠിക്കുകയും ചെയ്യുന്നതു കാണാം. തൻെറ പരിവ്രാജകകാലത്തെ പൊടിനിറഞ്ഞ പാതകളും വരണ്ട തൊണ്ടയും പൊരിയുന്ന വയറും കഠിനതപസ്സുതന്നെ ആയിരുന്നെങ്കിലും, പാശ്ചാത്യദേശങ്ങളിൽ അദ്ദേഹത്തിനു സഹിക്കാനിരിക്കുന്ന അനുഭവങ്ങൾ ഇവയേക്കാൾ അതികഠോരങ്ങളായിരുന്നു, അദ്ദേഹത്തിനു് അങ്ങേയററം ക്ലേശിക്കേണ്ടി

വന്നിട്ടുണ്ട്. പണിയെടുത്തു തളൎന്നു വീഴുംവരെ പണിതന്നെ ആയിരുന്നു.

വരാൻപോകുന്ന പ്രവൎത്തനത്തിന്റെ ആദ്യത്തെ സൂചന കിട്ടിയതു്, അമേരിക്കയിൽ ഒരു പ്രസംഗപൎയ്യടനം നടത്താനായി അവിടത്തെ ഒരു പേരുകേട്ട ലക്ചർ ബ്യൂറോയുടെ ക്ഷണം കിട്ടിയതോടെയാണു്. ഭാരതത്തെക്കുറിച്ചു് പാശ്ചാത്യൎക്കുള്ള തെററിദ്ധാരണകൾ നീക്കുന്നതിനും തന്റെ മനസ്സിൽ തിളച്ചുപൊങ്ങുന്ന ആശയങ്ങൾ വിതരണം ചെയ്യുന്നതിനും സുഗമമായ മാൎഗ്ഗം അതുതന്നെ എന്നു കരുതി സ്വാമിജി ആ ക്ഷണം സ്വീകരിച്ചു. ഭാരതത്തിൽ താൻ തുടങ്ങാനാലോചിച്ചിരുന്ന പരോപകാരവും മതപരവുമായ പല പ്രവൎത്തനങ്ങൾക്കുംവേണ്ട പണം സമ്പാദിക്കുന്നതിനും സ്വതന്ത്രനാവാനും അതു സഹായകമാകുമെന്നും തോന്നി. ഇനി നാം സ്വാമിജിയെ കാണുന്നതു് ഭാരതത്തിന്റെയും ഭാരതസംസ്കാരത്തിന്റെയും മഹിമകൾ കീൎത്തിച്ചുകൊണ്ടു് അമേരിക്കയിൽ ഉടനീളം നഗരംതോറും സഞ്ചരിക്കുന്നതായിട്ടാണു്.

ഈ പ്രസംഗപൎയ്യടനത്തിൽ സ്വാമിജി ഷിക്കാഗോ, അയോവാനഗരം, ദമോയൻ, സെൻറ് ലൂയി, ഇൻഡ്യാനാപോളിസ്, മിന്നിയാപോളിസ്, ഡെട്രോയിററ്, ഹാർട്ട്ഫോർഡ്, ബഫലോ, ബോസ്റ്റൺ, കേംബ്രിഡ്ജ്, ബാൾട്ടിമൂർ, വാഷിങ്ടൺ, ബ്രൂക്ലിൻ, ന്യൂയോർക്ക് എന്നീ പൂൎവ്വഭാഗങ്ങളിലെയും മദ്ധ്യപശ്ചിമഭാഗങ്ങളിലെയും മിക്ക മുഖ്യനഗരങ്ങളും സന്ദൎശിച്ചു. ഈ കാലഘട്ടത്തിലെ കാൎയ്യങ്ങൾ വളരെ കുറച്ചു മാത്രമേ നമുക്കു ലഭിക്കുന്നുള്ളു. അങ്ങിങ്ങു് ചില കണ്ണികൾ കിട്ടുന്നുണ്ടെങ്കിലും അദ്ദേഹം നടത്തിയിരിക്കാവുന്ന കണക്കററ പ്രസംഗങ്ങൾ, അഭിമുഖസംഭാഷണങ്ങൾ, എന്നിവയെക്കുറിച്ചാലോചിക്കുമ്പോൾ നമ്മുടെ അറിവു് തുലോം തുച്ഛമാകുന്നു. അദ്ദേഹത്തിനു് ഉണ്ടായിരിക്കാനിടയുള്ള ആദ്ധ്യാത്മികാനുഭൂതികളെക്കുറിച്ചു് ഒന്നും അറിയാൻ കഴിയുന്നില്ലല്ലൊ എന്നതാണു് കൂടുതൽ നിൎഭാഗ്യകരം. കിട്ടിയിട്ടുള്ള വിവരങ്ങൾ വെച്ചു നോക്കുമ്പോൾ മതമഹാസമ്മേളനത്തിനുശേഷം ഏതാണ്ടു് രണ്ടു മാസക്കാലത്തോളം ഷിക്കാഗോവിൽത്തന്നെ ഉണ്ടായിരുന്നു എന്നു് ഊഹിക്കാം. അതിനിടയിൽ അടുത്തുള്ള നഗരങ്ങൾ സന്ദൎശിക്കുകയും ചെയ്തിരിക്കാം. സ്വാമിജി ഡോക്ടർ റൈററിനു് എഴുതിയതും അടുത്ത കാലത്തു മാത്രം കണ്ടു കിട്ടിയതുമായ രണ്ടു കത്തുകൾ ഇക്കാലത്തെക്കുറിച്ചു് ചില വിവരങ്ങൾ നമുക്കു തരുന്നുണ്ടു്. ഷിക്കാഗോവിൽനിന്നും 1893 ഒക്ടോബർ 2-ാംതീയതി സ്വാമിജി ഡോക്ടർ റൈററിനു് എഴുതി:

പ്രിയപ്പെട്ട അദ്ധ്യാപകജി,

എന്റെ നീണ്ട മൗനത്തെക്കുറിച്ച് അങ്ങെന്താണു വിചാരിക്കുന്നതെന്ന് എനിക്കറിഞ്ഞുകൂട. ഒന്നാമതു്, അവസാനത്തെ നിമിഷത്തിലാണ് ഞാൻ കോൺഗ്രസ്സിൽ ചെന്നു ചാടിയതു്. അതും യാതൊരു തയ്യാറെടുപ്പും കൂടാതെ; അതു സംബന്ധിച്ച് കുറച്ചു നാളേയ്ക്ക് എനിക്കു വലിയ ജോലിത്തിരക്കായിരുന്നു. രണ്ടാമതായി ഒട്ടുമിക്ക ദിവസവും എനിക്ക് കോൺഗ്രസ്സിൽ പ്രസംഗിക്കേണ്ടതുണ്ടായിരുന്നു; അതുകൊണ്ട് എഴുതാൻ ഇട കിട്ടിയില്ല. ഒടുവിലത്തെ കാരണം, ഏററവും മുഖ്യമായതും – എന്റെ പ്രിയസുഹൃത്തേ, എനിക്കങ്ങയോടുള്ള കടപ്പാടിന് അതിരില്ല. അങ്ങയുടെ അഹേതുകമായ മൈത്രിയെ അനാദരിക്കുകയായിരിക്കും ധിറുതിയിൽ കാര്യമാത്രപ്രസക്തമായിട്ട് എന്തെങ്കിലും കുത്തിക്കുറിച്ചിരുന്നെങ്കിൽ. കോൺഗ്രസ്സിപ്പോൾ അവസാനിച്ചു.

പ്രിയസോദരാ, ലോകത്തിന്റെ എല്ലാ ഭാഗത്തുനിന്നും വന്ന ഒന്നാംതരം പ്രസംഗകന്മാരുടെയും ചിന്തകന്മാരുടെയും മുമ്പിൽ കയറിനില്ക്കാനും പ്രസംഗിക്കാനും എനിക്കു വലിയ ഭയമായിരുന്നു; പക്ഷേ ഭഗവാനെനിക്കു കരുത്തുതന്നു; അങ്ങനെ ഞാൻ ഏതാണ്ടെല്ലാ ദിവസവും സധൈര്യം (?) സദസ്സിനെയും പ്രസംഗവേദിയെയും നേരിട്ടു. ഞാൻ വേണ്ടതുപോലെ ചെയ്തിട്ടുണ്ടെങ്കിൽ ഭഗവാൻ അതിനെനിക്കു ശക്തി തന്നു; ഞാൻ ശോചനീയമായ തരത്തിൽ തോററെങ്കിൽ – അതെനിക്കു നേരത്തെ നിശ്ചയമുണ്ടായിരുന്നു– കാരണം, എനിക്ക് ഒരു ചുക്കും അറിഞ്ഞുകൂടാ എന്നതുതന്നെ.

അങ്ങയുടെ സ്നേഹിതൻ പ്രൊഫസർ ബ്രാഡ്ലി എന്നോടു വളരെ കരുണ കാണിച്ചു; അദ്ദേഹം എപ്പോഴും എന്നെ ഉത്സാഹിപ്പിച്ചു. ഹാ, സകലരും ഇവിടെ എന്നോട്, നിസ്സാരനായ എന്നോട്, എത്രയോ ദയാലുക്കൾ – എനിക്കതു വർണ്ണിക്കാനാവില്ല. ഏതൊരു സർവ്വേശ്വരന്റെ ദൃഷ്ടിയിൽ ഭാരതത്തിൽനിന്നു വന്ന ഈ പാവപ്പെട്ട അറിവില്ലാത്ത ഭിക്ഷുവും ഈ മഹത്തായ രാജ്യത്തെ വിജ്ഞന്മാരായ വൈദികരും ഒരുപോലെയോ ആ സർവ്വേശ്വരൻ സർവ്വോത്കർഷേണ വിജയിക്കട്ടെ ! സോദരാ, എന്തെല്ലാം വഴിക്കാണ് ഭഗവാനെന്നെ തുണയ്ക്കുന്നതെന്നോ ! എനിക്ക് കോടാനുകോടി യുഗങ്ങളിലെ ആയുസ്സു ലഭിച്ചിരുന്നെങ്കിൽ – പഴന്തുണിയുമുടുത്ത് ഭിക്ഷാന്നവും ഭുജിച്ച് ഭഗവാന്റെ കൈങ്കര്യം ചെയ്യാൻ– എന്ന് ഞാൻ ചിലപ്പോൾ ആഗ്രഹിച്ചുപോകുന്നു.

ഹാ, ഭാരതത്തിൽനിന്നു വന്ന ഓമനക്കുട്ടരിൽ ചിലരെ കാണാൻ അങ്ങും ഇവിടെ ഉണ്ടായിരുന്നെങ്കിൽ, എന്ന് ഞാനെത്ര

കൊതിച്ചെന്നോ? കോമളഹൃദയനായ ബുദ്ധാനന്ദയായി ധർമ്മപാലനെയും വാഗ്മിയായ മസുംദാരെയും കണ്ടിരുന്നെങ്കിൽ, അങ്ങകലെ പാവപ്പെട്ട ഭാരതത്തിലും, ഇവിടെ ഈ പ്രബലമായ മഹാരാജ്യത്തിൽ ജനിച്ചവളുന്ന അങ്ങയുടെ ഹൃദയസ്പന്ദനത്തിന് അനുരൂപമായി സ്പന്ദിക്കുന്ന ഹൃദയങ്ങളുണ്ട് എന്നു നേരിൽ കണ്ടിരുന്നെങ്കിൽ!

അങ്ങയുടെ പവിത്രമായ സഹധർമ്മിണിക്ക് എന്റെ ശാശ്വതാദരങ്ങൾ; അങ്ങയുടെ ഓമൽക്കിടാങ്ങൾക്ക് എന്റെ നിത്യവാത്സല്യവും ആശിസ്സുകളും.

വളരെ വിശാലാശയനായ കൺസൽ ഹിഗ്ഗിൻസൺ എന്നോടു പറഞ്ഞു, അങ്ങയുടെ മകൾ എന്നെക്കുറിച്ച് അദ്ദേഹത്തിന്റെ മകൾക്ക് എഴുതിയിട്ടുണ്ടായിരുന്നു എന്ന്. അദ്ദേഹം എന്നോട് വളരെ സഹഭാവത്തോടെ പെരുമാറി. ഞാൻ നാളെ എവാൻസ്റ്റണിലേയ്ക്കു പോകുന്നു; അവിടെ പ്രൊഫസ്സർ ബ്രാഡ്‌ലിയെ കാണാമെന്നു കരുതുന്നു.

ഈ ഭൗതികശരീരം വെടിയുംമുമ്പുതന്നെ നമുക്കു തികച്ചും ചരിതാർത്ഥമായ ഒരു അദ്ധ്യാത്മജീവിതം നയിക്കാൻ കഴിയുമാറ് ആ ജഗദീശ്വരൻ നമ്മെയെല്ലാം കൂടുതൽ കൂടുതൽ പവിത്രരും ദിവ്യരും ആക്കുമാറാകട്ടെ.

ഞാനിനി എന്റെ ഇവിടത്തെ താമസവുമായി ഇണങ്ങാൻ പോവുകയാണ്. എന്റെ ജീവിതത്തിലെപ്പോഴും ഓരോ ചുററുപാടും സർവ്വേശ്വരനിൽനിന്നു വരുന്നതായിട്ടു കരുതുകയും അതുമായി ഒത്തിണങ്ങുകയും ആണു ചെയ്തിട്ടുള്ളത്. ആദ്യം അമേരിക്കയിൽ കരയ്ക്കുപെട്ട മത്സ്യത്തെപ്പോലെ തോന്നി എനിക്ക്. ഈശ്വരനാൽ നയിക്കപ്പെടുക എന്ന എന്റെ പതിവു വിട്ട് തന്നെത്താൻ കൊററിനുവേണ്ടി പാടുപെടേണ്ടതായ് വരുമോ, എന്നു ഞാൻ ഭയപ്പെട്ടു – അതെന്തൊരു ഭയാനകമായ കുസൃതിയും കൃതഘ്നതയും ആകുമായിരുന്നു! ഹിമവാന്റെ മഞ്ഞണിഞ്ഞ കൊടുമുടികളിലും ഇന്ത്യയിലെ പൊരിയുന്ന സമതലങ്ങളിലും എന്നെ നയിച്ചിരുന്നവൻ ഇവിടെയും എന്നെ തുണയ്ക്കാനും നയിക്കാനുമുണ്ട് എന്നു ഞാൻ ഇപ്പോൾ തെളിഞ്ഞുകാണുന്നു. ജയ് ശ്രീഭഗവാൻ ജയ്! അങ്ങനെ ഞാനെന്റെ പഴയ പതിവിലേയ്ക്കു മെല്ലെ വീണിരിക്കുന്നു. ആരെങ്കിലുമൊക്കെ എനിക്കു കിടക്കാനിടവും വയററിനുവേണ്ട വകയും തരുന്നു; ഭഗവാനെക്കുറിച്ചു സംസാരിക്കാൻ ആവശ്യപ്പെട്ടുകൊണ്ട് ആരെങ്കിലും വരുന്നു; ഭഗവാനാണ് അവരെ അയയ്ക്കുന്നതെന്നു എനിക്കറിയാം; അതനുസരിക്കുകമാത്രമാണ് എന്റെ കൃത്യം. എന്റെ ആവശ്യങ്ങളും അദ്ദേഹംതന്നെ നിറവേററുന്നു; അദ്ദേഹത്തിന്റെ തിരുവുള്ളംപോലെ നടക്കട്ടെ.

'സ്വപ്രയത്നങ്ങളെല്ലാം വെടിഞ്ഞു് എന്നെ ആശ്രയിക്കു ന്നവനു് വേണ്ടതൊക്കെ ഞാൻതന്നെ കൊണ്ടുചെന്നു കൊടുക്കുന്നു.' (ഗീത).

അങ്ങനെയാണു് ഏഷ്യയിൽ, അങ്ങനെതന്നെ യൂറോ പ്പിൽ; അങ്ങനെതന്നെ അമേരിക്കയിലും. ഭാരതത്തിലെ മരുഭൂമി യിലും അപ്രകാരം; അമേരിക്കയിലെ വ്യാപാരബഹളത്തിലും അങ്ങനെതന്നെ; എന്താ, അദ്ദേഹം ഇവിടെയും ഇല്ലേ? അദ്ദേഹം വേണ്ടതു തരുന്നില്ലെങ്കിൽ, മൂന്നു നിമിഷത്തേയ്ക്കുള്ള ഈ മുതു് പിണ്ഡം ഞാൻ കൈവെടിയണമെന്നാണു് അദ്ദേഹത്തിൻെറ ഇച്ഛയെന്നു ഞാൻ തീർച്ചപ്പെടുത്തും – അതു സസന്തോഷം കൈ വിടാൻ കഴിയുമെന്നു ഞാൻ വിശ്വസിക്കുന്നു.

സോദരാ, നാം തമ്മിൽ ഇനി കണ്ടെന്നു വരാം, കണ്ടി ല്ലെന്നും വരാം. ഈശ്വരനറിയാം. അങ്ങു് മഹാനാണു്, ജ്ഞാനി യാണു്, ദിവ്യനാണു്. അങ്ങയോടോ അങ്ങയുടെ ഭാര്യയോടോ ധർമ്മോപദേശം ചെയ്യാൻ ഞാൻ ധൈര്യപ്പെടുന്നില്ല – എന്നാൽ അങ്ങയുടെ കുട്ടികൾക്കുവേണ്ടി ഞാൻ വേദങ്ങളിൽനിന്നും ഈ ഭാഗ ങ്ങൾ ഉദ്ധരിക്കട്ടെ.

'നാന്മറകളും ശാസ്ത്രങ്ങളും ഭാഷകളും ദർശനങ്ങളും മററു വിദ്യകളും എല്ലാം വെറും അലങ്കാരം മാത്രം. ശരിയായ ജ്ഞാനം, പരവിദ്യ–അനശ്വരപ്രേമസ്വരൂപനായ ആ സർവ്വേശ്വരനെ പ്രാപി ക്കാൻ നമ്മെ പ്രാപ്തരാക്കുന്നതേതോ അതാണു്.'

'ത്വക്കിനു സ്പർശിക്കാനും കണ്ണിനു കാണാനും കഴിയുന്നതു് ആരുടെ ശക്തികൊണ്ടോ, ലോകത്തിനു് ഉണ്മ കിട്ടുന്നതു് ആരിൽ നിന്നോ അവൻ എത്ര സത്യം, എത്ര സുഗ്രഹം, എത്ര വ്യക്തം!'

'അവനെ കേട്ടാൽ പിന്നെ കേൾക്കേണ്ടതായി ബാക്കി യൊന്നുമില്ല. അവനെ കണ്ടാൽ പിന്നെ കാണേണ്ടതൊന്നുമില്ല. അവനെ കിട്ടിയാൽ പിന്നെ കിട്ടേണ്ടതൊന്നുമില്ല.'

'നമ്മുടെ കണ്ണിന്നു കണ്ണും, കാതിന്നു കാതും, പ്രാണൻെറ പ്രാണനുമാണവൻ.'

എൻെറ പൊന്നോമനകളെ, അവൻ നിങ്ങളുടെ അച്ഛനേയും അമ്മയേയുംകാൾ നിങ്ങളുടെ അടുത്താണു്. നിങ്ങൾ പൂപോലെ പരിശുദ്ധരും നിഷ്കളങ്കരുമാണു്. അങ്ങനെതന്നെ തുടരുവിൻ; സർവ്വേശ്വരൻ നിങ്ങളുടെ മുമ്പിലെത്തും. പ്രിയപ്പെട്ട ആസ്റ്റിൻ, നീ വിളയാടുമ്പോൾ നിന്നോടൊപ്പം വിളയാടുന്ന വേറൊരു തോഴ നുണ്ടു്; മററാരെക്കാളും അവൻ നിന്നെ സ്നേഹിക്കുന്നു; അവനു് കളിയേ ഉള്ളു. അവനെപ്പോഴും കളിയാടുകയാണു് – ചിലപ്പോൾ

വലിയ പന്തുകൾകൊണ്ട്, നാം സൂര്യനെന്നും ഭൂമിയെന്നും പറയുന്ന വലിയ പന്തുകൾകൊണ്ട്; ചിലപ്പോൾ നിന്നേപ്പോലുള്ള കൊച്ചു കുട്ടികളുമായി കളിയും ചിരിയും.

എന്തു രസമായിരിക്കും അവനെ കാണാനും അവനോടൊത്ത് കളിയാടാനും, എന്നെൻെറ ഓമനേ, ഒന്നാലോചിച്ചു നോക്കൂ!

പ്രിയപ്പെട്ട അധ്യാപകജി, ഞാനിപ്പോൾ സഞ്ചാരത്തിലാണ്. ഷിക്കാഗോവിൽ വരുമ്പോൾ ഞാനെപ്പോഴും ലിയോൺ ദമ്പതികളെ ചെന്നു കാണാറുണ്ട്; ഞാനിവിടെ കണ്ടിട്ടുള്ള ഉത്തമ ദമ്പതികളിൽ ഒരുവരാണവർ. എനിക്കു കത്തെഴുതാൻ താങ്കൾക്ക് കരുണ തോന്നുന്ന പക്ഷം, എഴുത്ത് സദയം, ഷിക്കാഗോവിലെ മിഷിഗൺ തെരുവിൽ 262-ാം നംബർ വീട്ടിൽ പാർക്കും ശ്രീമാൻ ജോൺ ബി. ലിയോണിൻെറ മേൽവിലാസത്തിൽ അയച്ചാൽ മതിയാകും.

'നാനാത്വം നിറഞ്ഞ ഈ ലോകത്തിൽ ആ ഏകനെ, ചാഞ്ചാട്ടം നിഴലുകൾകൊണ്ട് നിറഞ്ഞ ഈ ലോകത്തിലെ ആ നിത്യസത്തയെ, മർത്ത്യലോകത്തിലെ ആ ഏക ജീവിതത്തെ, പിടികൂടുന്നവനാരോ അവൻ മാത്രം അല്പലും അലച്ചിലും നിറഞ്ഞ ഈ ആഴിയെ തരണം ചെയ്യുന്നു; അല്ലാതെ മററാരുമില്ല.' – വേദം.

വേദാന്തികളുടെ ബ്രഹ്മവും നൈയ്യായികന്മാരുടെ ഈശ്വരനും, സാംഖ്യന്മാരുടെ പുരുഷനും, മീമാംസകന്മാരുടെ നിമിത്തവും ബൗദ്ധന്മാരുടെ നിയമവും, നാസ്തികന്മാരുടെ കേവലശൂന്യവും, ഭക്തന്മാരുടെ അനന്തപ്രേമവും ആയവനാരോ അവൻ നമ്മെയെല്ലാം തൻെറ സദയസംരക്ഷണത്തിൻകീഴിൽ കൈക്കൊള്ളുമാറാകട്ടെ.'* (ന്യായദർശനത്തിലെ അഥവാ ദ്വൈതദർശനത്തിലെ ഒരു വലിയ ദാർശനികനാണ് ഉദയനാചാര്യർ. അദ്ദേഹം തൻെറ അദ്ഭുത കൃതിയായ കുസുമാഞ്ജലിയുടെ ആരംഭത്തിൽത്തന്നെ നടത്തുന്ന മംഗളാചരണമാണിത്. ശ്രുതിയെ ആശ്രയിക്കാതെ സാകാരനായ സ്രഷ്ടാവിൻെറയും 'പ്രേമപൂർണ്ണനായ ധാർമ്മികനിയാമകൻെറയും അസ്തിത്വത്തെ സ്ഥാപിക്കാനാണ് ഈ കൃതിയിൽ ശ്രമിക്കുന്നത്.)

താങ്കളുടെ ശശ്വത്കൃതജ്ഞനായ സുഹൃത്ത്,
വിവേകാനന്ദൻ.

---

* യം ശൈവാഃ സമുപാസതേ ശിവ ഇതി ബ്രഹ്മേതി വേദാന്തിനോ
ബൗദ്ധാ ബുദ്ധ ഇതി പ്രമാണപടവഃ കർത്തേതി നൈയ്യായികാഃ
അഹ്നന്നിത്യഥ ജൈനശാസനരതാഃ കർമ്മേതി മീമാംസകാഃ
സോഽയം നോ വിദധാതു വാഞ്ഛിതഫലം ത്രൈലോക്യനാഥോ ഹരിഃ.

ഈ എഴുത്തിൽനിന്നും നമുക്കു് സ്വാമിജിയുടെ പ്രവൎത്തനങ്ങളെക്കുറിച്ചു ചില സൂചന കിട്ടുന്നതു കൂടാതെ, അക്കാലത്തെ അദ്ദേഹത്തിന്റെ അത്യുച്ചമായ ആദ്ധ്യാത്മികഭാവത്തെക്കുറിച്ചും ഈഷദ്ദൎശനം ലഭിക്കുന്നു. മതമഹാസമ്മേളനം നടന്നുകൊണ്ടിരുന്ന കാലത്തു് സ്വാമിജി എവിടെയാണു താമസിച്ചിരുന്നതു് എന്നു് അടുത്തകാലംവരെ നമുക്കു് നിശ്ചയമുണ്ടായിരുന്നില്ല. ലിയോൺ ദമ്പതികളായിരുന്നു സ്വാമിജിയുടെ ആതിഥേയരെന്നു് ഈ എഴുത്തിൽക്കൂടിയും മററു വഴിക്കും നമുക്കിപ്പോൾ വെളിവായി അറിയാൻ കഴിയുന്നുണ്ടു്. ലിയോൺ ദമ്പതികളുടെ പൗത്രി കോർണേലിയാ കോൺജെർ അന്നു് കേവലം ആറുവയസ്സായ ഒരു ബാലികയേ ആയിരുന്നുള്ളുവെങ്കിലും അവൾക്കു് സ്വാമിജിയെക്കുറിച്ചു് വളരെ വ്യക്തമായ ഓൎമ്മയുണ്ടു്. വിശ്വതോമുഖമായ വിവേകാനന്ദജീവിതത്തിന്റെ ഒരു വശം മിസ്സ് കോൺജെറുടെ തൂലികയിൽക്കൂടി നമുക്കു കാണാം:

'1893-ലെ കൊളംബിയൻപ്രദൎശനകാലത്തു നടന്ന മതമഹാസമ്മേളനം കൂടുന്നതിനുമുമ്പു്, പല പള്ളികളിലെയും അംഗങ്ങൾ മതമഹാസമ്മേളനത്തിനെത്തുന്ന പ്രതിനിധികളെ തങ്ങളുടെ ഗൃഹങ്ങളിൽ അതിഥികളായി സ്വീകരിക്കാൻ സന്നദ്ധത പ്രകടിപ്പിച്ചു. എന്റെ മുത്തശ്ശി, മിസ്സിസ് ജോൺ ബി. ലിയോൺ, അവരിൽ ഒരുവളായിരുന്നു; കഴിയുമെങ്കിൽ വിശാലാശയനായ ഒരു പ്രതിനിധിയെ അതിഥിയായി അയച്ചാൽകൊള്ളാമെന്നാണു് അവർ ആവശ്യപ്പെട്ടതു്. അതിനു കാരണം, എന്റെ മുത്തച്ഛനു് തത്വചിന്തയിൽ വളരെ താൽപ്പര്യമുണ്ടായിരുന്നു. എങ്കിലും അദ്ദേഹം മതഭ്രാന്തന്മാരെ തികച്ചും വെറുത്തിരുന്നു. ഞങ്ങളുടേതു് മിഷിഗൺ തെരുവിലെ 262-ാംനമ്പർ വീടായിരുന്നു; ഏതാണ്ടു് പഴയമട്ടിൽ മരംകൊണ്ടു പണിതതും പച്ചച്ചായം തേച്ചതുമായ നല്ല സൗകൎയ്യമുള്ള ഒരു വീടു്. ഒരുതരം ചുവന്ന ചെടികൾ പെട്ടിയിലാക്കി മുൻവശത്തു് മുററത്തിനെതിരെ വെച്ചിരുന്നു. ആ വേനല്ക്കാലം മുഴുവൻ ആ വീടു നിറച്ചു വിരുന്നുകാരായിരുന്നു; കാരണം, എന്റെ പിതാമഹർ സ്വഭാവേനതന്നെ അതിഥിസല്ക്കാരപ്രിയർ; പോരെങ്കിൽ ഈ വിശ്വമേള വളരെ ഉത്സാഹപ്രദവും ആകൎഷകവുമായ ഒരേൎപ്പാടായിരുന്നതാനും; അതിനാൽ അതു കാണാൻ ഷിക്കാഗോവിൽ വരുന്നതിനു നഗരത്തിനു പുറത്തുള്ള ഞങ്ങളുടെ സ്വജനങ്ങൾക്കും സുഹൃത്തുക്കൾക്കും വലിയ ഔത്സുക്യമായിരുന്നു. ഒരു ദിവസം വൈകുന്നേരം ഞങ്ങൾക്കുള്ള പ്രതിനിധി വന്നുചേരുമെന്നു വിവരം കിട്ടിയപ്പോൾ വീടു നിറയെ ആളുകളായിരുന്നതിനാൽ അദ്ദേഹത്തിനു് മുറി കൊടുക്കാൻവേണ്ടി മുത്തശ്ശിയ്ക്കു് തന്റെ മൂത്തമകനെ ഒരു സ്നേഹിതന്റെ

വീട്ടിലേയ്ക്കു് അയയ്ക്കേണ്ടതായിവന്നു. അദ്ദേഹം ആരാണെന്നോ ഏതുമതത്തിൽപ്പെട്ടവനാണെന്നോ ഒന്നും ഞങ്ങളെ അറിയിച്ചിരുന്നില്ല. ഞങ്ങളുടെ പ്രസ്ബിററീറിയൻ പള്ളിയിലെ ഒരംഗം അർദ്ധരാത്രിയ്ക്കുശേഷം അതിഥിയെ കൂട്ടിക്കൊണ്ടുവരുമെന്നു് വിവരം കിട്ടി. മുത്തശ്ശിമാത്രം അതിഥിയെ സ്വീകരിയ്ക്കാൻ കാത്തിരുന്നു; മററുള്ളവരൊക്കെ ഉറങ്ങാൻ പോയി. മണിയടി കേട്ട മുത്തശ്ശി ചെന്നു വാതിൽ തുറന്നപ്പോഴുണ്ട നില്ക്കുന്നു സ്വാമി വിവേകാനന്ദൻ—നീണ്ട ചെങ്കുപ്പായവും ചുവന്ന അരപ്പട്ടയും ചുവന്ന തലപ്പാവും ധരിച്ച്— വല്ലാത്ത നടുക്കം ഉണ്ടാക്കുന്ന കാഴ്ച. കാരണം, മുത്തശ്ശി അതിനു മുമ്പെങ്ങും ഒരു പൂർവ്വേന്ത്യക്കാരനെ കണ്ടിരിക്കാൻ ഇടയില്ല. അവർ അദ്ദേഹത്തെ ഹാർദ്ദമായി സ്വാഗതം ചെയ്തു; താമസത്തിനുള്ള മുറി കാണിച്ചുകൊടുത്തു. മുത്തശ്ശി ഉറങ്ങാൻ പോയപ്പോരം മനസ്സിനൊരുവിഷമം: ഞങ്ങളുടെ അതിഥികളിൽ ചിലർ തെക്കൻപ്രവിശ്യകളിൽനിന്നും വന്നവരായിരുന്നു തെക്കു് ലൂസിയാനയിൽ ഞങ്ങരംക്കു് ഒരു കരിമ്പിൻതോട്ടം ഉണ്ടായിരുന്നതുകൊണ്ടു് അവിടെ ഞങ്ങരംക്കു പലേ സ്നേഹിതന്മാരുമുണ്ടായിരുന്നു. വെള്ളക്കാരനല്ലാത്ത ആരുമായും കൂടിക്കഴിയുന്നതിനു് തെക്കർക്കു് വലിയ വെറുപ്പാണു്; കാരണം, കറുത്തവരൊക്കെ മാനസികമായും സാമുദായികമായും തങ്ങളുടെ പഴയ കാപ്പിരിയടിമകളുടെ നിലവാരത്തിലാണെന്ന ശുദ്ധമേ അസംബന്ധമായ ഒരു വിചാരം അവർക്കുണ്ടു്. എന്റെ മുത്തശ്ശിക്കു് വർണ്ണവിദ്വേഷം ഉണ്ടായിരുന്നില്ല. ഇന്ത്യക്കാരും ഞങ്ങളെപ്പോലെതന്നെ കക്കേഷ്യൻ ഗോത്രത്തിൽപ്പെട്ടവരാണെന്നു് അറിയാനുള്ള ബുദ്ധി അവർക്കുണ്ടായിരുന്നുതാനും.

മുത്തശ്ശൻ എഴുന്നേററപ്പോരം മുത്തശ്ശി ഈ വിഷമം അറിയിച്ചു; സ്വാമിയ്ക്കും ഞങ്ങളുടെ തെക്കൻഅതിഥികരംക്കും ഒരുമിച്ചു താമസിക്കുന്നതു് അസുഖകരമാകുമോ എന്ന കാര്യം തീർച്ചപ്പെടുത്തണമെന്നും പറഞ്ഞു. അങ്ങനെയാണെങ്കിൽ സ്വാമിയെ ഞങ്ങളുടെ അതിഥിയായി അടുത്തുള്ള പുതിയ ഓഡിറേറാറിയം ഹോട്ടലിൽ ആക്കാമെന്നും മുത്തശ്ശി നിർദ്ദേശിച്ചു. പ്രാതലിനു് അരമണിക്കൂർ മുമ്പേ മുത്തശ്ശൻ ഉടുത്തൊരുങ്ങി പത്രം വായിക്കാനായി വായനശാലയിലേയ്ക്കു ചെന്നു. അവിടെ അദ്ദേഹം സ്വാമിയെ കണ്ടു. പ്രാതൽ വിളംബ്രംമുമ്പേ അദ്ദേഹം മുത്തശ്ശിയുടെ അടുത്തുവന്നു പറഞ്ഞു: 'എമിലി, നമ്മുടെ അതിഥികളൊക്കെ പോയാലും ഞാൻ തീരെ വകവെയ്ക്കുന്നില്ല! നമ്മുടെ വീട്ടിൽ ഇതുവരെ വന്നിട്ടുള്ളവരിൽ ഏററവും പ്രതിഭാശാലിയും ശ്രദ്ധേയനുമായ മനുഷ്യൻ ഈ ഇന്ത്യക്കാരനാണു്; അദ്ദേഹത്തിനു് ഇഷ്ടമുള്ളിടത്തോളംകാലം

അദ്ദേഹം ഇവിടെ താമസിക്കും.' അങ്ങനെ അവർ തമ്മിൽ ഗാഢമായ ഒരു മൈത്രീബന്ധം ആരംഭിച്ചു. അതിനെക്കുറിച്ചു് പില്ക്കാലത്തൊരിക്കൽ സ്വാമിജി, ഷിക്കാഗോ ക്ലബ്ബിൽവെച്ചു് മുത്തശ്ശന്റെ ചില സ്നേഹിതന്മാരോടു് മുത്തശ്ശനെ ഒരു ധർമ്മസങ്കടത്തിൽ പെടുത്തുമാറു് ഇങ്ങനെ സംഗ്രഹിച്ചു: 'ഞാൻ കണ്ടിട്ടുള്ളവരിൽവെച്ചു് ഏററവും ക്രിസ്തുതുല്യനായ മനുഷ്യൻ മിസ്റ്റർ ലിയോൺ ആണെന്നു ഞാൻ വിശ്വസിക്കുന്നു.'

തന്റെ സ്വന്തം അമ്മയെ അനുസ്മരിപ്പിച്ച എന്റെ മുത്തശ്ശിയുമായി സ്വാമിജിക്കു് കൂടുതൽ ഒരടുപ്പം തോന്നി. പൊക്കം കുറഞ്ഞതും ഋജുവുമായിരുന്ന അവരുടെ ശരീരം; ശാന്തമായ അന്തസ്സും ആത്മവിശ്വാസവും ഒന്നാംതരം വകതിരിവും അയത്നപൂർവ്വമായ ഫലിതവും അവർക്കുണ്ടായിരുന്നു. ഫലിതം അദ്ദേഹത്തിനിഷ്ടമായിരുന്നു. സുന്ദരിയും യുവവിധവയുമായ എന്റെ അമ്മയും ആറു വയസ്സുമാത്രം പ്രായമുള്ള ഞാനും അവരോടൊരുമിച്ചു പാർത്തുവന്നു. എന്റെ മുത്തശ്ശിയും അമ്മയും മതമഹാസമ്മേളനത്തിന്റെ ഒട്ടുമിക്ക യോഗങ്ങളിലും പങ്കുകൊണ്ടു; അവിടെവെച്ചും മററിടങ്ങളിൽവെച്ചും സ്വാമിജിയുടെ പ്രസംഗങ്ങൾ അവർ കേട്ടു. തന്റെ യുവഭർത്താവിന്റെ മരണംകൊണ്ടു് സന്തപ്തയായിരുന്ന എന്റെ അമ്മയെ സ്വാമിജി ആശ്വസിപ്പിച്ചിരുന്നു എന്നെനിക്കറിയാം. അമ്മ സ്വാമിജിയുടെ പുസ്തകങ്ങൾ പില്ക്കാലത്തു വായിക്കുകയും ഗ്രഹിക്കുകയും അദ്ദേഹത്തിന്റെ ഉപദേശങ്ങളെ അനുസരിക്കാൻ ശ്രമിക്കുകയും ചെയ്തു.

ഞങ്ങളുടെ വീട്ടിലെ ഒരതിഥി എന്ന നിലയിൽ മാത്രമാണു് അദ്ദേഹത്തെക്കുറിച്ചുള്ള എന്റെ ഓർമ്മകളെല്ലാം – ഒരു മഹാപുരുഷനെക്കുറിച്ചു്; അദ്ദേഹത്തെ എനിക്കിപ്പൊഴും വ്യക്തമായി കാണാം. അദ്ദേഹത്തിന്റെ തിളങ്ങുന്ന കണ്ണുകൾ, അഭിജാതരായ ഐറിഷ്കാരുടെ ഈണത്തോടും താളത്തോടും കൂടിയ മനോഹരമായ ശബ്ദം. വാത്സല്യപൂർണ്ണമായ മന്ദഹാസം! അദ്ദേഹം ഇന്ത്യയിലെ മനോമോഹനങ്ങളായ കഥകൾ എന്നോടു പറഞ്ഞു; കുരങ്ങുകൾ, മയിലുകൾ, പച്ചപ്പൈങ്കിളികളുടെ പററംചേർന്നുള്ള പറക്കൽ, ആൽമരങ്ങൾ, പലതരം പൂക്കൾ, പല നിറത്തിലുള്ള പഴങ്ങളും കായ്കറികളും നിറഞ്ഞ ചന്തസ്ഥലങ്ങൾ, എന്നിങ്ങനെ പലതിനെക്കുറിച്ചും. അന്നു് അതൊക്കെ എനിക്കു് യക്ഷിക്കഥകൾപോലെ തോന്നി; പക്ഷേ ഇന്നിപ്പോൾ ഇന്ത്യയിലെ പാതകളിൽക്കൂടി അനേകം മൈൽ സഞ്ചരിച്ചശേഷം മനസ്സിലായി, അന്നദ്ദേഹം തന്റെ ബാല്യകാലസ്മരണകളിലെ ദൃശ്യങ്ങൾ വർണ്ണിക്കുക മാത്രമായിരുന്നു എന്നു്. അദ്ദേഹം വീട്ടിലെത്തിയാൽ ഞാൻ ഓടിയെത്തി പറയും,

'സ്വാമി, മറെറാരു കഥ പറയൂ.' എന്നിട്ട് അദ്ദേഹത്തിന്റെ മടിയിൽ കയറി ഇരിപ്പുറപ്പിക്കും. ഒരു പക്ഷേ, സ്വന്തം നാട്ടിൽനിന്നും അത്ര വളരെയകലെ, തികച്ചും അപരിചിതമായ ഒരു ചുററുപാടിൽ, അദ്ദേഹം ഒരു കുട്ടിയുടെ സ്നേഹത്തിലും ഉത്സാഹത്തിലും ആശ്വാസം കൊണ്ടിരിക്കാം. സ്വാമിജി എനിക്കെപ്പോഴും ഒരദ്ഭുത പുരുഷനായിട്ടാണു് തോന്നാറു്. എന്നാലും ഞാൻ അദ്ദേഹത്തിന്റെ മുറിയിലേയ്ക്കു് ഓടിച്ചെല്ലുമ്പോൾ - വാത്സല്യതിരസ്കാരങ്ങൾ കുട്ടികൾക്ക വേഗം മനസ്സിലാകുമെന്നുള്ളതുകൊണ്ടു് -അലട്ടലുണ്ടാക്കാൻ ഇഷ്ടമില്ലാതെയിരിക്കുന്ന അവസരങ്ങളും - അദ്ദേഹം ധ്യാനത്തിലായിരിക്കുമ്പോൾ - ഞാനോക്കുന്നുണ്ടു്. ഞാൻ പള്ളിക്കൂടത്തിൽ എന്താണു പഠിച്ചതു് എന്നതിനെക്കുറിച്ചു് അദ്ദേഹം പല ചോദ്യങ്ങളും ചോദിക്കാറുണ്ടു്; എന്റെ പാഠപുസ്തകങ്ങൾ മേടിച്ചു നോക്കും. ഭൂപടത്തിൽ ഇന്ത്യ എനിക്കു കാണിച്ചുതന്നു - ഇളംചുവപ്പായിരുന്നു അതെന്നു് ഞാൻ ഓർമ്മിക്കുന്നു - എന്നിട്ടു് സ്വന്തം നാടിനെക്കുറിച്ചു് എനിക്കു പറഞ്ഞുതന്നു. അമേരിക്കൻ പെൺകിടാങ്ങളായ ഞങ്ങൾക്കു കിട്ടുന്നതു മാതിരി നല്ല വിദ്യാഭ്യാസത്തിനു് തന്റെ നാട്ടിലെ കുട്ടികൾക്കു പൊതുവേ അവസരം കിട്ടുന്നില്ലല്ലൊ എന്നോർത്തു് അദ്ദേഹത്തിനു ദുഃഖമുള്ളതുപോലെ തോന്നി. സ്ഥലത്തെ വിമൻസ് ഹോസ്പിററലിന്റെ അദ്ധ്യക്ഷയായിരുന്നു എന്റെ മുത്തശ്ശി. സ്വാമിജി അതിയായ താല്പര്യത്തോടെ ആശുപത്രി സന്ദർശിക്കുകയും ശിശുമരണം മുതലായവയെക്കുറിച്ചു് വിശദമായ വിവരങ്ങൾ ചോദിച്ചു മനസ്സിലാക്കുകയും ചെയ്തു.

അദ്ദേഹത്തിന്റെ തലേക്കെട്ടു് എന്നെ വളരെയധികം ആകർഷിച്ചു. അതൊരു കൗതുകകരമായ തൊപ്പിയായിട്ടെനിക്കു തോന്നി: വിശേഷിച്ചും അതു തലയിൽ വെയ്ക്കുന്ന ഓരോ തവണയും പുതിയതായി ചുററിക്കെട്ടേണ്ടിയിരുന്നതുകൊണ്ടു്.

ഞങ്ങളുടെ അമേരിക്കൻ ആഹാരത്തിൽ ഇന്ത്യൻ ആഹാരത്തിലെപ്പോലെ അത്രയധികം മസാലയൊന്നും ചേർക്കാത്തതുകൊണ്ടു് സ്വാമിജിക്കു് അതു് മുഷിപ്പനായി തോന്നിയേക്കുമോ എന്നു് മുത്തശ്ശി ശങ്കിച്ചു. താനവിടെയെത്തിയപ്പോൾ, തന്റെ ആതിഥേയരുടെ ആചാരങ്ങളും ആഹാരങ്ങളും അനുസരിക്കണമെന്നു തനിക്കു നിർദ്ദേശം കിട്ടി എന്നു് അദ്ദേഹം ഞങ്ങളോടു പറഞ്ഞു. അതുകൊണ്ടു് ആ ഭക്ഷണം ഞങ്ങളെപ്പോലെ അദ്ദേഹവും കഴിച്ചു. ആഹാരത്തിനിരിക്കുമ്പോൾ സാലഡ് ഉണ്ടാക്കുക മുത്തശ്ശിക്കു് ഒരു ചെറിയ ഉത്സവമാണു്. അതിനു് ലൂസിയാനയിലെ ഞങ്ങളുടെ ചില സ്നേഹിതന്മാർ അയച്ചുതന്ന ഒരുതരം മസാല ചേർക്കാറുണ്ടു്. മസാലക്കുപ്പി സ്വാമിജിയുടെ കൈയിൽ കൊടുത്തിട്ടു മുത്തശ്ശി

പറഞ്ഞു: 'അങ്ങയുടെ ആഹാരത്തിൻെറകൂടെ ഇതിൽ ഒന്നോ രണ്ടോ തുള്ളി ചേർത്താൽ രുചികരമായേയ്ക്കും.' അദ്ദേഹമതു് ധാരാള മായി ചൊരിയുന്നതു കണ്ടു ഞങ്ങൾ നടുങ്ങിപ്പോയി; ഞങ്ങൾ പറഞ്ഞു: 'അതു പററില്ല; അതിനു ഭയങ്കരമായ എരിവുണ്ടു്!' അദ്ദേഹം ചിരിച്ചുകൊണ്ടു് സുഖമായി കഴിച്ചു. അതിനുശേഷം എന്നും ആ മസാല ഒരു കുപ്പി അദ്ദേഹത്തിൻെറ ഭക്ഷണസ്ഥാനത്തു വെച്ചിരിക്കും.

ഒരു വെള്ളിയാഴ്ച, ഉച്ചകഴിഞ്ഞു് എൻെറ അമ്മ സ്വാമിജിയെ വാദ്യമേളങ്ങളോടുകൂടിയ സംഗീതകച്ചേരിക്കു് കൂട്ടിക്കൊണ്ടു പോയി. അന്നാദ്യമായിട്ടാണു് അത്തരം കച്ചേരി അദ്ദേഹം കേൾ ക്കുന്നതു്. അദ്ദേഹം അതു വളരെ ശ്രദ്ധിച്ചു കേട്ടു; പക്ഷേ അല്പ മൊരു പരിഹാസം പ്രകാശിപ്പിക്കുന്ന മുഖം ഒരു വശത്തേയ്ക്കു് അല്പം ചെരിച്ചുപിടിച്ചുകൊണ്ടാണിരുന്നതു്. 'അതിഷ്ടപ്പെട്ടോ' എന്നു് ഒടുവിൽ അമ്മ ചോദിച്ചു. 'കൊള്ളാം വളരെ ഭേഷായി' എന്നു് സ്വാമിജി മറുപടി പറഞ്ഞു. എങ്കിലും എന്തോ അല്പം ഉള്ളിൽ വെച്ചുകൊണ്ടാണു് അങ്ങനെ പറഞ്ഞതു് എന്നു് അമ്മയ്ക്കു തോന്നി. 'അങ്ങെന്താണാലോചിക്കുന്നതു് ?' —അമ്മ ചോദിച്ചു. അദ്ദേഹം പറഞ്ഞു: 'രണ്ടു കാര്യങ്ങൾ എനിക്കു മനസ്സിലാകുന്നില്ല. ഒന്നാമതു് അതേ പരിപാടിതന്നെ ശനിയാഴ്ച വൈകുന്നേരവും നടത്തും എന്നു് കാര്യപരിപാടിയിൽ കാണുന്നു, നോക്കൂ, ഇന്ത്യയിൽ രാവിലെ വായിക്കുന്ന സംഗീതം ഒരു പ്രത്യേകതരത്തിലുള്ളതായി രിക്കും; ഉച്ചയ്ക്കുള്ള സംഗീതം തികച്ചും വേറൊരുതരം; വൈകുന്നേര ത്തേതു് മറെറാരു വിധത്തിലുള്ളതായിരിക്കും. ഉച്ച കഴിഞ്ഞയുടനെ കാതിനു് ഇമ്പമായി തോന്നുന്നതു്, രാത്രിയിൽ നിങ്ങൾക്കു് ഇമ്പ മായി തോന്നുകയില്ല എന്നു വേണം വിചാരിക്കാൻ. ആശ്ചര്യകര മായി തോന്നുന്ന മറെറാരു സംഗതി, ഗാനത്തിൽ അധിതാന ത്തിൻെറ അഭാവവും സ്വരങ്ങൾക്കിടയിലുള്ള വലിയ വിടവുമാണു്. എൻെറ കാതിൽ അതിനു് തുളയുള്ളതുപോലെ തോന്നുന്നു, നിങ്ങൾ തന്ന ആ നല്ല സ്വിസ്സു് പാൽക്കട്ടിപോലെ.'

സ്വാമിജി പ്രസംഗം ചെയ്യാൻ ആരംഭിച്ചപ്പോൾ, അദ്ദേഹം ഇന്ത്യയിൽ തുടങ്ങാൻ ആലോചിച്ചിരുന്ന പ്രവർത്തനങ്ങൾക്കു വേണ്ടി ആളുകൾ പണം സംഭാവന ചെയ്തു. അദ്ദേഹത്തിനു് പണം സൂക്ഷിക്കാനുള്ള സഞ്ചി ഉണ്ടായിരുന്നില്ല, അതിനാൽ അതൊക്കെ ഒരു കൈലേസ്സിൽ പൊതിഞ്ഞുകെട്ടി കൊണ്ടുവരും— കേമനായ ഒരു കൊച്ചുകുട്ടിയെപ്പോലെ. എന്നിട്ടു് എൻെറ മുത്ത ശ്ശിയുടെ മടിയിൽ കുടഞ്ഞിടും, സൂക്ഷിച്ചുവെയ്ക്കാൻ. ഓരോ തരം തുട്ടും ഇനം തിരിച്ചു് ഭംഗിയായി അടുക്കി എണ്ണിവെയ്ക്കാൻ മുത്തശ്ശി

അദ്ദേഹത്തെ പഠിപ്പിച്ചു. ഓരോ തവണയും തുക കുറിച്ചുവെയ്ക്കുകയും ചെയ്തു; അവരതു് അദ്ദേഹത്തിനുവേണ്ടി തൻെറ ബാങ്കിൽ നിക്ഷേപിച്ചു. അങ്ങകലെ തങ്ങഠം കണ്ടിട്ടുപോലുമില്ലാത്ത ആളുകളെ സഹായിക്കാൻ സന്തോഷമുള്ള ഇവരുടെ ഔദാര്യം കണ്ടു സ്വാമിജി ആശ്ചര്യപ്പെട്ടു.

തൻെറ ജീവിതത്തിലെ ഏററവും വലിയ പ്രലോഭനം അമേരിക്കയിൽവെച്ചു് ഉണ്ടായി എന്നു് ഒരു ദിവസം സ്വാമിജി എൻെറ മുത്തശ്ശിയോടു പറഞ്ഞു. സ്വാമിജിയെ കുറേശ്ശെ ശുണ്ഠി പിടിപ്പിക്കാൻ മുത്തശ്ശി ഇഷ്ടപ്പെട്ടിരുന്നു; അതുകൊണ്ടു ചോദിച്ചു: 'ആരാണാ പെൺകൊടി സ്വാമി ?' അദ്ദേഹം പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു: 'അതോ, അതു പെൺകൊടിയൊന്നുമല്ല; സംഘടനയാണു്!' ശ്രീരാമകൃഷ്ണൻെറ ശിഷ്യന്മാർ ഓരോരുത്തരായി ഒററയ്ക്കു് സഞ്ചരിച്ചിരുന്നതിനെക്കുറിച്ചും, ഏതെങ്കിലും ഗ്രാമത്തിലെത്തിയാൽ ക്ലേശിക്കുന്നവർ സമാധാനം തേടി തങ്ങളുടെ അടുത്തു വരുന്നതുംകാത്തു വല്ല മരത്തിൻെറ ചുവട്ടിലും വെറുതെ കാത്തിരിക്കുന്നതിനെക്കുറിച്ചുമെല്ലാം അദ്ദേഹം വിവരിച്ചു. സംഘടിതമായ പ്രവർത്തനംകൊണ്ടു എന്തുമാത്രം ചെയ്യാൻ സാധിക്കും എന്നു് അദ്ദേഹം അമേരിക്കയിൽ കണ്ടു. എന്നാലും ഇന്ത്യൻസ്വഭാവത്തിനു് എന്തുമാതിരി സംഘടനയാണു ചേരുക എന്നതിനെക്കുറിച്ചു് അദ്ദേഹത്തിനു് സംശയം ഉണ്ടായിരുന്നു. പാശ്ചാത്യലോകത്തിൽ തനിക്കു നല്ലതെന്നു തോന്നിയതു തൻെറ ആളുകഠംക്കു് എങ്ങനെയാണു് ആവതും ഫലപ്രദമായി അംഗീകരിക്കാൻ കഴിയുക എന്നതിനെക്കുറിച്ചു സ്വാമിജി ദീർഘമായി ചിന്തിക്കുകയും പഠിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ കൗതുകകരമായ ഐറിഷ് ഈണത്തെക്കുറിച്ചു ഞാൻ നേരത്തെ പറഞ്ഞുവല്ലൊ. അതിനെപ്പററി എൻെറ മുത്തച്ഛൻ അദ്ദേഹത്തെ കളിയാക്കാറുണ്ടായിരുന്നു. ഡബ്ലിനിൽ ട്രിനിററികോളേജിൽനിന്നും ബിരുദംനേടിയ ഒരു ഐറിഷ് മാന്യനായിരുന്നു തനിക്കു് പ്രിയപ്പെട്ട പ്രൊഫസ്സർ എന്നതായിരിക്കാം അതിനു് ഒരു പക്ഷേ കാരണം എന്നു സ്വാമിജി പറഞ്ഞു.

സ്വാമിജി പൊയ്ക്കഴിഞ്ഞപ്പോഠം പൗരസ്ത്യതത്ത്വചിന്തകളെക്കുറിച്ചു് ചിലതൊക്കെ ഗ്രഹിക്കണമെന്നു് അമ്മയ്ക്കു് ആഗ്രഹം തോന്നി; കാരണം, അദ്ദേഹത്തിൻെറ ഉപദേശങ്ങഠം ശരിയായി ഗ്രഹിക്കാൻ വേണ്ട കൈമുതൽ തനിക്കില്ല എന്നു് അമ്മയ്ക്കു മനസ്സിലായി. അടുത്ത ശീതകാലത്തു് മിസ്സിസ് പീക് എന്നൊരു മഹതി ഷിക്കാഗോവിൽ കുറെ പ്രഭാഷണങ്ങഠം നടത്തി. ഈ ക്ലാസ്സുകഠം നടന്നുകൊണ്ടിരിക്കെ അമ്മയ്ക്കു് അദ്ഭുതകരമായ ഒരനുഭവം ഉണ്ടായി. ഒരെഴുത്തു് തുണ്ടുതുണ്ടായി കീറി വിരലുകഠംക്കി

ടയിൽ പിടിച്ചാൽ അതെഴുതിയ ആളിന്റെ മാനസികവും ശാരീരികവുമായ ഒരു ചിത്രം, സ്വല്പനേരത്തേയ്ക്കു ഉള്ളുവെങ്കിലും വ്യക്തമായിട്ടു്, അമ്മയ്ക്കു കാണാൻ കഴിഞ്ഞിരുന്നു. ഒരു കൊല്ലമോ മറ്റോ കഴിഞ്ഞു് സ്വാമിജി വീണ്ടും ഷിക്കാഗോവിൽ പ്രസംഗത്തിനു വന്നപ്പോൾ ഈ അദ്ഭുതാനുഭവത്തെക്കുറിച്ചു് അമ്മ ചോദിച്ചു, തനിക്കും അമ്മാതിരി ശക്തികൾ ഉണ്ടായിരുന്നുവെന്നും കുട്ടിക്കാലത്തു് തന്റെ മിടുക്കു കാണിക്കാനായി ആ ശക്തി ഉപയോഗിച്ചു് പല നേരമ്പോക്കുകളും കാണിക്കാറുണ്ടെന്നും ശ്രീരാമകൃഷ്ണൻ ശകാരിച്ചുകൊണ്ടു്, 'ഈ മഹത്തായ ശക്തി മനുഷ്യരാശിയുടെ നന്മയ്ക്കായിട്ടല്ലാതെ മറ്റൊന്നിനും ഉപയോഗിച്ചുപോകരുതു്. ഈവക ശക്തികൾ കൈവശമുള്ള കൈകൾക്കു വേദന അകറ്റാനും കഴിയും. ഈ അനുഗ്രഹം ആശ്വാസമരുളാൻ ഉപയോഗിക്കുക' എന്നു് ഉപദേശിച്ചതായും പറഞ്ഞു.

ഈ രണ്ടാമത്തെ വരവിൽ കുറച്ചു കാലമേ സ്വാമിജി ഞങ്ങളുടെ കൂടെ താമസിച്ചുള്ളു. സ്വന്തം ആഹാരക്രമം അനുസരിച്ചു ജീവിക്കുകയും ദീർഘസമയം ധ്യാനത്തിൽ കഴിക്കുകയും ചെയ്താൽ കൂടുതൽ ഫലപ്രദമായി പഠിപ്പിക്കാം എന്നു് അദ്ദേഹം മനസ്സിലാക്കി. തന്റെ സഹായം തേടി വന്ന പലരെയും സ്വീകരിക്കാൻ അതു സൗകര്യമാവുകയും ചെയ്തു. അതിനു് ലളിതമെങ്കിലും സൗകര്യപ്രദമായ ഒരു പാർപ്പിടം കണ്ടുപിടിക്കാൻ മുത്തശ്ശി അദ്ദേഹത്തെ സഹായിച്ചു. പക്ഷെ അതു ഞാനെപ്പോഴെങ്കിലും കണ്ടതായിട്ടു് ഓർക്കുന്നില്ല.

ഊർജ്ജസ്വലനും സുമുഖനുമായ സ്വാമിജിയെ കണ്ടു് അനേകം സ്ത്രീകൾ മോഹിതരായി. അദ്ദേഹത്തെ വശത്താക്കാൻ മുഖസ്തുതിയും മറ്റു പല വിദ്യകളും അവർ പ്രയോഗിച്ചു. അദ്ദേഹത്തിനു് അപ്പൊഴും നല്ല ചെറുപ്പം ; മഹത്തായ ആദ്ധ്യാത്മികതയും പ്രതിഭയും ഉണ്ടെങ്കിലും ലൗകികകാര്യങ്ങളിൽ തീരെ അപരിചിതനായി കാണപ്പെട്ടു. സ്വാമിജി വല്ല കുഴപ്പത്തിലോ വിഷമത്തിലോ പെട്ടെങ്കിലോ എന്നു് എന്റെ മുത്തശ്ശിക്കു പേടിയായി. അതിനെക്കുറിച്ചു് ചില ചില്ലറ സൂചനകൾ അവർ സ്വാമിജിക്കു നല്കുകയും ചെയ്തു. മുത്തശ്ശിയുടെ ഉത്കണ്ഠ അദ്ദേഹത്തിന്റെ ഉള്ളിൽ തട്ടുകയും വിനോദിപ്പിക്കുകയും ചെയ്തു. മുത്തശ്ശിയുടെ കൈയിൽ മെല്ലെ തട്ടിക്കൊണ്ടു സ്വാമിജി പറഞ്ഞു: 'പ്രിയപ്പെട്ട മിസ്സിസ് ലിയോൺ, അമേരിക്കയിലെ എന്റെ പ്രിയപ്പെട്ട അമ്മേ, അവിടുന്നു് എന്നെക്കുറിച്ചു ഭയപ്പെടേണ്ടതില്ല. ദയാലുവായ ഏതെങ്കിലും നാടൻകൃഷീവലൻ തരുന്ന ഒരു പിടി ചോറും ഉണ്ടു് വല്ല ആലിന്റെ ചുവട്ടിലും കിടന്നു ഞാൻ പലപ്പോഴും ഉറങ്ങാറുണ്ടു്

ഹ്എന്നുള്ളതു നേരുതന്നെ; ചിലപ്പോഠം ഹ്എതെങ്കിലും വലിയ മഹാ രാജാവിൻെറ കൊട്ടാരത്തിൽ അതിഥിയായി താമസിക്കുകയും അപ്പോഠം അവിടെ രാത്രി മുഴുവൻ താലവൃന്തമെടുത്തു് ഹ്എന്നെ വീശാൻ ദാസിയെ ഹ്ഏൽപ്പിക്കുകയും ചെയ്യാറുണ്ടു് ഹ്എന്നതും അതുപോലെതന്നെ വാസ്തവമാണു്. പ്രലോഭനങ്ങഠം ഞാൻ നേരിടാറുണ്ടു്; അവിടുന്നു് ഹ്എന്നെക്കുറിച്ചു ഭയപ്പെടേണ്ട ആവശ്യമില്ല.'

ഹ്എൻെറ ഈ ചിതറിയ അനുസ്മരണങ്ങളോടു് ഹ്എന്തെങ്കിലും ചേർക്കാൻ കഴിയുമോ ഹ്എന്നു് ഞാൻ ഹ്എൻെറ ചെറിയമ്മ കാതറൈനിനോടു് (മിസ്സിസ് റോബർട്ടു് ഡബ്ലിയു. ഹാമിൽ) ചോദിച്ചു. അവർ അപ്പോഠം നവോഢയായിരുന്നു; സ്വന്തം വീടും ഉണ്ടായിരുന്നു. അതുകൊണ്ടു് അവർ അധികം അച്ഛനമ്മമാരുടെകൂടെ ഉണ്ടായിരുന്നില്ല. സ്വാമിജിയെ കണ്ടതു് ഹ്എന്നെപ്പോലെ അവരും ഓർമ്മിക്കുന്നുണ്ടു്; പക്ഷെ ഒരിക്കലും സ്വാമിജി പ്രസംഗിക്കുന്നതു കേട്ടിട്ടില്ല. ഹ്എന്നാലൊരു കാര്യം : അവരും അവരുടെ ഭർത്താവും 'യുവമേധാവി'കളായിരുന്നു; ഞങ്ങളുടെ കലാശാലയിലെ യുവാക്കന്മാരായ പ്രൊഫസ്സർമാരും യുവപത്രപ്രവർത്തകരും മററുമായി ഒരു സംഘം അവരുടെ ചുററും ഉണ്ടായിരുന്നു. ഒരു ഞായറാഴ്ച വൈകുന്നേരം സ്വാമിജിയുടെ അസാധാരണമഹിമകളെക്കുറിച്ചു് ചെറിയമ്മ അവരോടു പറഞ്ഞു. ആധുനികശാസ്ത്രജ്ഞന്മാർക്കും മനശ്ശാസ്ത്രപണ്ഡിതന്മാർക്കും ഞൊടിയിടയിൽ അദ്ദേഹത്തിൻെറ മതവിശ്വാസത്തിൻെറ ചെമ്പു തെളിയിക്കാം ഹ്എന്നായി അവർ. 'അടുത്ത ഞായറാഴ്ച ഇവിടെ വരാൻ അദ്ദേഹം സമ്മതിക്കുന്ന പക്ഷം, നിങ്ങളൊക്കെ അന്നു വന്നു് അദ്ദേഹത്തെ നേരിടുമോ?' ഹ്എന്നു് ചെറിയമ്മ ചോദിച്ചു. അവർ സമ്മതിച്ചു; അനൗപചാരികമായ ഒരത്താഴവിരുന്നിൽവെച്ചു് സ്വാമിജി അവരെ കണ്ടു. ഹ്എന്തൊക്കെ വിഷയങ്ങളാണു് ഉന്നയിച്ചതു് ഹ്എന്നു് ചെറിയമ്മയ്ക്കു് ഓർമ്മയില്ല; പക്ഷെ 'വിവിധവിഷയങ്ങളെക്കുറിച്ചുള്ള ചർച്ചകഠംകൊണ്ടു് സജീവവും രസകരവും ആയിരുന്നു ആ സായംകാലം മുഴുവൻ. പൗരസ്ത്യമതഗ്രന്ഥങ്ങഠം, ബൈബിഠം, കൊറാൻ, അതുപോലെ ശാസ്ത്രം, മനശ്ശാസ്ത്രം ഹ്എന്നിവയിൽ സ്വാമിജിക്കുള്ള അവഗാഹം അത്യദ്ഭുതകരമായിരുന്നു ഹ്എന്നു് ചെറിയമ്മ കാതറൈൻ പറഞ്ഞു. വിരുന്നു പിരിയും മുമ്പ 'ശങ്കാത്തൊമ്മച്ചന്മാ'രൊക്കെ തോൽവി സമ്മതിക്കുകയും ഓരോ വിഷയത്തിലും സ്വാമിജിക്കു് തൻെറ നിലയിൽ ഉറച്ചു നില്ക്കാൻ കഴിഞ്ഞുവെന്നു സ്വീകരിക്കുകയും ചെയ്തു; ഹാർദ്ദമായ ആദരവോടും സ്നേഹത്തോടും കൂടിയാണു് അവർ അദ്ദേഹത്തോടു യാത്ര പറഞ്ഞതു്.''

സ്വാമി വിവേകാനന്ദൻ ഷിക്കാഗോവിൽ താമസിച്ച രണ്ടു മാസക്കാലത്തിനിടയ്ക്കു് അദ്ദേഹം നഗരത്തിലും പരിസരങ്ങളിലും പ്രസംഗങ്ങൾ നടത്തുക മാത്രമല്ല, പാശ്ചാത്യജനതയിൽനിന്നു് ഭാരതത്തിനു് ഉതകുന്ന കാര്യങ്ങളെക്കുറിച്ചു പലതും ഗ്രഹിക്കുകയും ചെയ്തു. പാശ്ചാത്യനാഗരികതയുടെ എല്ലാ വശങ്ങളും ഇന്നത്തെ പോലെ അന്നും ഷിക്കാഗോവിൽ കാണാൻ കഴിയുമായിരുന്നു. അതിനാൽ പാശ്ചാത്യരീതിനീതികളെപ്പററി പഠിക്കാൻ ഷിക്കാഗോവിൽ സ്വാമിക്കു വേണ്ട സൗകര്യം കിട്ടി.

ക്രിട്ടിക് എന്ന പത്രത്തിന്റെ ഷിക്കാഗോവിലെ ലേഖികയായിരുന്ന ലൂസി മൺറോ പലതവണ സ്വാമിജിയുടെ പ്രസംഗങ്ങൾ കേൾക്കുകയും സ്വാമിജിയെക്കുറിച്ചും അദ്ദേഹത്തിന്റെ പ്രസംഗത്തെക്കുറിച്ചും പലതവണ തന്റെ പത്രത്തിൽ എഴുതുകയും ചെയ്തു. നവംബർ 11-ാം തീയതിയിലെ 'ക്രിട്ടിക്കി'ൽ അവർ എഴുതി:

"പുരാതനമതങ്ങളിലെ തത്ത്വചിന്തകളിൽ ആധുനികർക്കു് ആകർഷകമായി പലതും ഉണ്ടു് എന്ന വസ്തുതയിലേയ്ക്കു് നമ്മുടെ കണ്ണു തുറന്നതു് മതമഹാസമ്മേളനത്തിന്റെ ഫലമായിട്ടാണു്. നാമിതു് വ്യക്തമായി കണ്ടുകഴിഞ്ഞപ്പോൾ, നമുക്കവയുടെ പ്രവക്താക്കളിലുള്ള താല്പര്യം വർദ്ധിച്ചു; നമ്മുടെ സ്വാഭാവികമായ ഔത്സുക്യത്തോടെ നാം അറിവു തേടി പുറപ്പെട്ടു. മതമഹാസമ്മേളനത്തിന്റെ സമാപനത്തിനുശേഷം അതിനു് ഏററവും സുലഭമായ മാർഗ്ഗം, വിവേകാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളും പ്രസംഗങ്ങളുമാണു്; അദ്ദേഹം ഇപ്പോഴും ഈ നഗരത്തിലുണ്ടു്. അമേരിക്കയിലേയ്ക്കു വന്നതിന്റെ ആദ്യത്തെ ഉദ്ദേശം ഹിന്ദുക്കളുടെ ഇടയിൽ ഏതാനും വ്യവസായങ്ങൾ ഏർപ്പെടുത്തുന്നതിൽ അമേരിക്കരെ തൽപ്പരരാക്കുകയെന്നതായിരുന്നു; എന്നാൽ അദ്ദേഹം അതു് തല്ക്കാലം വേണ്ടെന്നു വെച്ചിരിക്കുന്നു. കാരണം, 'ലോകത്തിലേയ്ക്കും ഏററവും ഉദാരന്മാർ അമേരിക്കക്കാരാ'യതുകൊണ്ടു് എന്തെങ്കിലും കാര്യം നടത്തണമെന്നുള്ളവരൊക്കെ അതു സാധിക്കാൻ ഇങ്ങോട്ടുവരുന്നതായി അദ്ദേഹം കാണുന്നു. ഇവിടത്തെയും ഇന്ത്യയിലേയും പാവപ്പെട്ടവരുടെ താരതമ്യേനയുള്ള സ്ഥിതിയെക്കുറിച്ചു ചോദിച്ചപ്പോൾ, നമ്മുടെ പാവങ്ങൾ അവിടെ പ്രഭുക്കന്മാരായിരിക്കുമെന്നും, നഗരത്തിലെ ഏററവും മോശമായ ഇടങ്ങളിൽക്കൂടി തന്നെ കൂട്ടിക്കൊണ്ടുപോവുകയുണ്ടായെന്നും തന്റെ അറിവിൽപ്പെട്ടിടത്തോളം അവ സുഖകരങ്ങളും ഉല്ലാസപ്രദങ്ങൾപോലും ആണെന്നും അദ്ദേഹം മറുപടി പറഞ്ഞു.

ഒരു ആഢ്യബ്രാഹ്മണനായിരുന്ന വിവേകാനന്ദൻ (അങ്ങനെ ചില തെററായ ധാരണകൾ എങ്ങനെയോ പത്രക്കാർ പ്രചരിപ്പി

ച്ചിരുന്നു) സന്ന്യാസിസമ്പ്രദായത്തിൽ ചേരാൻവേണ്ടി തന്റെ ഉന്നതസ്ഥാനമെല്ലാം ഉപേക്ഷിച്ചു; സന്ന്യസിക്കുമ്പോൾ ജാത്യഭിമാനം സ്വമേധയാ ഉപേക്ഷിക്കേണ്ടതുണ്ട്. എന്നിരുന്നാലും കുലമഹിമ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിൽ തെളിഞ്ഞു കാണാം. അദ്ദേഹത്തിന്റെ സംസ്കാരവും വാഗ്മിത്വവും ആകർഷകമായ വ്യക്തിത്വവും ഹൈന്ദവസംസ്കൃതിയെക്കുറിച്ച് നമുക്കൊരു പുതിയ അറിവു തന്നിട്ടുണ്ട്. ശ്രദ്ധേയനായ ഒരാളാണ് അദ്ദേഹം; ചെംതലപ്പാവണിഞ്ഞ മുടിക്കുടിയിലെ സുന്ദരവും പ്രതിഭാദീപ്തവും സചേതനവുമായ മുഖവും, ഗംഭീരവും സംഗീതാത്മകവുമായ ശബ്ദവും ആരെയും ഹഠാദാകർഷിക്കും. അതിനാൽ ഇവിടത്തെ സാഹിത്യസമാജങ്ങൾ അദ്ദേഹത്തെ കൊണ്ടാടുന്നതും, ബുദ്ധന്റെ ജീവിതവും വിശ്വാസപ്രമാണങ്ങളും നമുക്കൊക്കെ പരിചയമാകുമാറ് വിവേകാനന്ദൻ പള്ളികളിൽ പ്രസംഗിക്കുന്നതും പ്രചാരണം നടത്തുന്നതുമൊന്നും അദ്ഭുതമല്ല. കുറിപ്പുകളൊന്നും കൂടാതെയാണ് അദ്ദേഹം പ്രസംഗിക്കുന്നതു്; തനിക്കു പറയാനുള്ള വസ്തുതകളും സിദ്ധാന്തങ്ങളും അതിയായ കലാചാതുരിയോടും ശ്രോതാക്കളുടെ ഉള്ളിൽ തറയ്ക്കുമാറുള്ള ആത്മാർത്ഥതയോടുംകൂടിയാണ് അദ്ദേഹം പ്രകാശിപ്പിക്കുന്നതു്; ചിലപ്പോളതു് അത്യുച്ചവും ആവേശജനകവുമായ വാഗ്മിതയിലെത്തുകയും ചെയ്യും. ഏററവും സമർത്ഥനായ ഒരു ജെസ്യൂട്ടിനെപ്പോലെതന്നെ വിദ്യാസമ്പന്നനും സംസ്കാരവാനുമാണ് അദ്ദേഹം എന്നു വ്യക്തമാണ്. അദ്ദേഹത്തിന്റെ മനോഗതിയിലും ജെസ്യൂട്ടിന്റെ സാമർത്ഥ്യം ചിലതൊക്കെയുണ്ട്. പ്രസംഗത്തിൽ പ്രയോഗിക്കുന്ന പരിഹാസങ്ങൾ വാളിന്റെ വായ്ത്തലപോലെ നിശിതമെങ്കിലും അതീവ സൂക്ഷ്മങ്ങളായതുകൊണ്ട് ശ്രോതാക്കളിൽ പലർക്കും അവ ഏൽക്കുന്നില്ല. എന്നിരുന്നാലും അദ്ദേഹം ഒരിക്കലും സജ്ജനമര്യാദ വിട്ടു പെരുമാറുകയില്ല; ഈവക അമ്പുകൾ പ്രാകൃതമായ മട്ടിൽ നമ്മുടെ ആചാരങ്ങളുടെമേൽ നേരിട്ടു പ്രയോഗിക്കാറില്ല, തന്റെ മതത്തെക്കുറിച്ചും അതിലെ തത്ത്വദർശികളുടെ ഉപദേശങ്ങളെക്കുറിച്ചും നമ്മെ ബോധവാന്മാരാക്കുന്നതുകൊണ്ട് അദ്ദേഹം തല്ക്കാലം തൃപ്തിപ്പെടുന്നു. നാം വിഗ്രഹാരാധനക്കും അപ്പുറം-അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അജ്ഞന്മാർക്ക് ഇപ്പോൾ ആവശ്യമായ ഒന്ന്-പോകുന്ന കാലം അദ്ദേഹം പ്രതീക്ഷിക്കുകയാണ്; പ്രകൃതിയിൽ ഈശ്വര സാന്നിദ്ധ്യത്തെ അറിഞ്ഞ്, മനുഷ്യന്റെ ദിവ്യത്വവും ഉത്തരവാദിത്വവും ഗ്രഹിച്ച് വിഗ്രഹാരാധനയ്ക്ക് അപ്പുറം പോകുന്ന കാലം. 'പ്രയത്നിച്ചു സ്വന്തം മുക്തി നേടുവിൻ,' അന്ത്യശ്വാസം വലിക്കുന്ന ബുദ്ധനോടൊത്തു് അദ്ദേഹവും പറയുന്നു, 'എനിക്കു് നിങ്ങളെ തുണയ്ക്കാനാവില്ല. ഒരു മനുഷ്യനും നിങ്ങളെ തുണയ്ക്കാനാവില്ല. തന്നത്താൻ തുണയ്ക്കുവിൻ.' "

ഹിന്ദുക്കളുടെ ഇടയിൽ ഏതാനും വ്യവസായങ്ങൾ ആരംഭിക്കാൻ അമേരിക്കരെ തല്പരരാക്കാനുള്ള പദ്ധതി സ്വാമിജി തല്ക്കാലം ഉപേക്ഷിച്ച എന്നു മുകളിൽ പ്രസ്താവിച്ചുവല്ലൊ. അതങ്ങനെ ഉപേക്ഷിക്കാനുള്ള കാരണം പ്രൊഫസ്സർ റൈററിനു് എഴുതിയ വേറൊരെഴുത്തിൽനിന്നും ഏറെക്കുറെ മനസ്സിലാകുന്നതാണു്:

ജെ. ലിയോൺ (മുഖേന)
262, മിഷിഗൺ തെരുവു്, ഷിക്കാഗോ
'93 ഒക്ടോബർ 26.

പ്രിയപ്പെട്ട അദ്ധ്യാപകജി,

എനിക്കിവിടെ ക്ഷേമമാണെന്നറിയാൻ താങ്കൾക്കു സന്തോഷമായിരിക്കുമല്ലൊ. ഏതാണ്ടെല്ലാവരും – തനി മാമൂൽ പ്രിയന്മാരൊഴിച്ചു് – എന്നോടു് വളരെ ദയാലുക്കളാണു്. വിദൂരദേശങ്ങളിൽ നിന്നും ഇവിടെ വന്നുചേർന്നിരിക്കുന്നവരിൽ പലർക്കും തങ്ങളുടേതായ പല പദ്ധതികളും ആശയങ്ങളും ലക്ഷ്യങ്ങളും ഉണ്ടു് നടപ്പിലാക്കാൻ; എന്തും വിജയിക്കാൻ സാദ്ധ്യതയുള്ള ഒരേയൊരു സ്ഥാനം അമേരിക്കയാണുതാനും. പക്ഷേ, ഞാൻ കൂടുതൽ ആലോചിച്ചു; എന്നിട്ടു് എന്റെ പദ്ധതിയെക്കുറിച്ചു് യാതൊന്നും മിണ്ടുകയേ വേണ്ടെന്നു വെച്ചിരിക്കുകയാണു്; കാരണം, പരദേശി തന്റെ പദ്ധതിയേക്കാൾ കൂടുതൽ നേടുമെന്നു് എനിക്കുറപ്പുണ്ടു്. അതിനാൽ ഞാൻ എന്റെ സ്വന്തം പദ്ധതിക്കുവേണ്ടി കാര്യമായി പണിയെടുക്കാൻ പോവുകയാണു്; ഒന്നു മാത്രം, പദ്ധതിയെ പിന്നണിയിൽ വെച്ചുകൊണ്ടായിരിക്കും പണി; എന്നിട്ടു് മറേറതൊരു പ്രസംഗകനെയും പോലെ വേല ചെയ്യുക.

എന്നെ ഇവിടേയ്ക്കു കൊണ്ടുവന്നവനും ഇതുവരെയും എന്നെ കൈവിട്ടിട്ടില്ലാത്തവനും ആയ അവൻ ഞാനിവിടെയായിരിക്കുന്ന കാലത്തോളം എന്നെ ഉപേക്ഷിക്കയില്ല. ഞാൻ സുഖമായി കഴിയുന്നു എന്നും പണം നേടുന്ന കാര്യത്തിൽ വിജയം വരിക്കാൻ കഴിയുമെന്നു വിശ്വസിക്കുന്നതായും അറിയുന്നതു് താങ്കൾക്കു് സന്തോഷകരമാകുമല്ലൊ. ഞാനീ വ്യാപാരത്തിൽ കന്നിക്കാരനാണു്, വാസ്തവം; പക്ഷേ വേഗം എന്റെ പണി പഠിക്കും. ഞാൻ ഷിക്കാഗോവിൽ വളരെ ജനസമ്മതനാണു്. അതുകൊണ്ടു് ഇവിടെ കുറച്ചു ദിവസംകൂടി താമസിച്ചു് പണം നേടണമെന്നു വിചാരിക്കുന്നു.

നാളെ ഞാനിവിടെ സ്ത്രീകളുടെ ഒരു പാക്ഷികസമാജത്തിൽ – ഈ നഗരത്തിലേയ്ക്കു് ഏററവും സ്വാധീനശക്തിയുള്ള ഒന്നാണതു് – ബുദ്ധമതത്തെക്കുറിച്ചു് പ്രസംഗിക്കാൻ പോവുകയാണു്. എന്റെ പ്രിയസുഹൃത്തായ അങ്ങയോടോ അങ്ങയെ എന്റെ അടുക്കൽ അയച്ച ആ സർവ്വേശ്വരനോടോ എങ്ങനെ കൃതജ്ഞത പറ

യേണ്ട എന്നെനിക്കറിഞ്ഞുകൂടാ – എന്തെന്നാൽ, എൻെറ പരിപാടി വിജയിക്കാനിടയുണ്ട് എന്നെനിക്കിപ്പോരം തോന്നുന്നു: താങ്കളാണ് അതു് ആ നിലയിലെത്തിച്ചതു്.

താങ്കളുടെ ജീവിതത്തിലെ പുരോഗതിയിൽ ഓരോ അടിവെയ്പിലും ശുഭവും സുഖവും അനുഭൂതമാകട്ടെ.

എൻെറ സ്നേഹവും അനുഗ്രഹങ്ങളും താങ്കളുടെ കിടാങ്ങരംക്ക്.
എന്നും താങ്കളുടെ പ്രിയസുഹൃത്,
വിവേകാനന്ദൻ.

ഇക്കാലത്തെ സ്വാമിജിയുടെ മനോനിലയെക്കുറിച്ച് അല്പമൊരു സൂചന പ്രൊഫസ്സർ റൈററിനുള്ള എഴുത്തുകളിൽനിന്നു നമുക്കു കിട്ടി. അവിശ്രാന്തപരിശ്രമങ്ങളുടെ നടക്കം നിരന്തരശാന്തി അദ്ദേഹത്തിനുള്ളിൽ കളിയാടിയിരുന്നുവെന്നതിന് കൂടുതൽ തെളിവു നമുക്കിപ്പോരം കിട്ടുന്നുണ്ട്. മിസ്സിസ് ഹെയിൽ മതമഹാസമ്മേളനത്തിനുശേഷം കുറെക്കാലം കഴിഞ്ഞു് സ്വാമിജിക്ക് എഴുതിയ ഒരെഴുത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

'....മതമഹാസമ്മേളനത്തിൽ പങ്കെടുക്കാനെത്തിയ ധന്യനും മഹിമാന്വിതനുമായ ആ മഹാപുരുഷൻ – മുഖം ദിവ്യദീപ്തികൊണ്ട് ഉജ്ജ്വലിയ്ക്കുമാറു് ഈശ്വരപ്രേമത്താൽ പൂർണ്ണൻ, അഗ്നിതുല്യങ്ങളായ അരുരംമൊഴികരം പൊഴിക്കുന്നവൻ, സ്വസാന്നിധ്യമാത്രത്താൽ സകലരേയും തന്നിലേയ്ക്കു് ആകർഷിക്കുമാറു് തൻെറ ചുററും ഐക്യത്തിൻെറയും പവിത്രതയുടെയും അന്തരീക്ഷം സൃഷ്ടിക്കുന്ന ആരം.'

അടുത്ത കാലത്തു കണ്ടുകിട്ടിയിട്ടുള്ള ഒരു ഫോട്ടോയിൽ ആ ശാന്തസരളമുഖം നമുക്കു കാണാൻ കഴിയും. ഇതു് വാഷിങ്ടണിലെ ഒരു ഫോട്ടോഗ്രാഫർ പകർപ്പവകാശം സ്വായത്തമാക്കിയ ഒരു പടമാണ്; അതിനാൽ മതമഹാസമ്മേളനത്തിലെ സ്വാമിജിയുടെ വിഖ്യാതവിജയത്തിനുശേഷം എടുത്തതാണെന്നു് ഊഹിക്കാം. ഇതോടൊപ്പം വേറെ അഞ്ചു ഫോട്ടോകളും കൂടി കിട്ടിയിട്ടുണ്ട്. അവയെല്ലാം 1893 സെപ്ററംബറിൽ എടുത്തതാണെന്നു വിശ്വസിക്കാൻ കാരണങ്ങളുണ്ട്. അതിലൊന്നു് നെഞ്ചത്തു കൈയും കെട്ടി ഷിക്കാഗോ മതമേളയിൽ പ്രസംഗിച്ചുകൊണ്ടു നില്ക്കുന്ന, സകലക്കും സുപരിചിതമായ ചിത്രമാണ്. എല്ലാററിലും സ്വാമിജിയുടെ കൈയൊപ്പുണ്ട്; മാത്രമല്ല, എല്ലാററിലും ചില സംസ്കൃതവാക്യങ്ങളുടെ ഇംഗ്ലീഷ് തർജ്ജിമയും ഉണ്ട്; ചിലവയിൽ സംസ്കൃതവാക്യം ബംഗാളി അക്ഷരത്തിൽ എഴുതിയിട്ടുണ്ട്. വാക്യങ്ങളിവയാണ്:

1. അജരാമരവത് പ്രാജ്ഞോ വിദ്യാമർത്ഥം ച ചിന്തയേത്
ഗൃഹീത ഇവ കേശേഷു മൃത്യുനാ ധർമ്മമാചരേത്.

വിദ്യയും അൎത്ഥവും നേടുമ്പോഠം, ജരയും മരണവും ഒരിക്കലും വരുകയില്ല എന്നു കരുതുക. ധൎമ്മാനുഷ്ഠാനം ചെയ്യുമ്പോഠം-ഈശ്വര ചിന്ത ചെയ്യുമ്പോഠം—അന്തകൻ വന്നു കുടുമ്മയ്ക്കു പിടികൂടിക്കഴിഞ്ഞു വെന്നും വിചാരിക്കുക.

2. ഏക ഏവ സുഹൃദ് ധൎമ്മോ നിധനേƒപ്യനുയാതി യഃ. പട്ടടയ്ക്കപ്പുറവും കൂടെപ്പോരുന്ന സ്നേഹിതൻ ധൎമ്മമൊന്നു മാത്രമാകുന്നു. മറെറാക്കെ മരണത്തോടെ ഒടുങ്ങുന്നു.

3. പൂൎണ്ണനും ശുദ്ധനും പവിത്രനും അചിന്ത്യനും ഗുണാതീതനും ഏകനുമായ അവിടുത്തെ അടിയൻ കുമ്പിടുന്നു.

4. സമതാ സൎവ്വഭൂതേഷു ഏതന്മുക്തസ്യ ലക്ഷണം.
സകലജീവികളിലും സമദൃഷ്ടി – ഇതാണു് മുക്തൻെറ അടയാളം.

5. ഇഹത്തിൽ എൻെറ നിധി അവിടുന്നു മാത്രമാകുന്നു.

6. പിതാവും പ്രഭുവും മാതാവും പ്രിയനും പ്രേമവും അവിടുന്നു തന്നെ.

യാദൃച്ഛികമായിട്ടാണു് ഈ പടങ്ങളും മററുപലതും കണ്ടുകിട്ടിയതു്. സ്വാമിജിയെ സംബന്ധിക്കുന്ന കുറെ എഴുത്തുകളും പടങ്ങളും മററു സാധനങ്ങളും ഒരു ചെറുപ്പക്കാരനു് അയാളുടെ മുത്തശ്ശിയിൽ നിന്നും കിട്ടി. മുത്തശ്ശി അവ സ്നേഹാദരങ്ങളോടെ സൂക്ഷിച്ചിരുന്നവയാണു് എന്നറിയാവുന്നതുകൊണ്ടു് ആ യുവാവു് അതു് സൂക്ഷിച്ചുപോന്നു. അയാളുടെ ഒരു സ്നേഹിത ഷിക്കാഗോവിൽ വിശ്വാനന്ദസ്വാമികളുടെ* ക്ലാസ്സിനു പോകാറുണ്ടു്. അവർ ഈ വിവരം സ്വാമിയെ അറിയിച്ചു. സ്വാമി നേരെ യുവാവിൻെറ അടുത്തു ചെന്നു; കണ്ടു, അജ്ഞാതപൂൎവ്വമായ ഒരമൂല്യനിധി! ഹേൽദമ്പതികളുടെ ഒരു അനന്തരവളായ മിസ് ഇസബെല്ലെ മാക് കിൻഡ്ലിയുടെ വകയായിരുന്നു ആ സാധനങ്ങഠം.

സ്വാമിജിയുടെ ഒരു ശിഷ്യനായ ശരച്ചന്ദ്രചക്രവൎത്തി 1939-ൽ വിശ്വാനന്ദസ്വാമികഠംക്കെഴുതിയ ഒരു കത്തിൽ ഈവിധം പ്രസ്താവിക്കുന്നു.

'ഒരു നിലാവുള്ള രാത്രി മിഷിഗൺ തടാകത്തിൻെറ തീരത്തിരിക്കുമ്പോഠം തൻെറ മനസ്സ് ബ്രഹ്മത്തിൽ ലയിക്കുവാനാരംഭിച്ചു എന്നു് സ്വാമിജി ഒരിക്കൽ എന്നോടു പറയുകയുണ്ടായി. പെട്ടെന്നു അദ്ദേഹം ശ്രീരാമകൃഷ്ണനെ കാണുകയും താൻ ഈ ലോകത്തിൽ എന്തു പ്രവൎത്തനത്തിനുവേണ്ടി വന്നുവോ അതിനെക്കുറിച്ചു് ഓൎമ്മിക്കുകയും ചെയ്തു; അപ്പോഠം അദ്ദേഹത്തിൻെറ മനസ്സ് താഴോട്ടു വരുകയും തൻെറ ഉദ്ദിഷ്ടലക്ഷ്യത്തിനു നേരെ തിരിയുകയും ചെയ്തു. ഞാനിതു് എൻെറ നാഠംവഴിക്കുറിപ്പുകളിൽ കുറിച്ചുവെച്ചു; പക്ഷേ അതു പ്രസിദ്ധപ്പെടുത്തേണ്ട ആവശ്യമുണ്ടെന്നു തോന്നിയില്ല. ഞാൻ ഇതു് അങ്ങയെ മാത്രം അറിയിക്കുന്നു.'

* പിന്നീടു് ചിക്കാഗോ വിവേകാനന്ദ വേദാന്ത സൊസൈററിയുടെ ചുമതല വഹിച്ചിരുന്ന സ്വാമി.

സ്ഥാനമാനങ്ങളും. ഭൗതികഭോഗങ്ങളും തന്നെ സേവിക്കാൻ അവസരം കാത്തുനില്ക്കുമ്പോൾ സ്വാമി വിവേകാനന്ദന്റെ മനസ്സെവിടെയായിരുന്നു? പരമാത്മാവിൽ. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം മനസ്സിനെ ലൗകികവസ്തുക്കളിൽനിന്നു വിടർത്താനോ ഉയർത്താനോ അല്ല പ്രയത്നം വേണ്ടിയിരുന്നതു്, പിന്നെയോ, തന്റെ പ്രവർത്തനങ്ങൾക്കുവേണ്ടി അദ്ധ്യാത്മമണ്ഡലത്തിൽനിന്നും അതിനെ താഴോട്ടു കൊണ്ടുവരാനാണു്.

ഷിക്കാഗോവിൽ താമസിച്ചിരുന്ന കാലമത്രയും സ്വാമിജി ഏതെങ്കിലും സുഹൃത്തുക്കളുടെ അതിഥിയായിട്ടാണു് താമസിച്ചിരുന്നതു്. ലിയോൺ ദമ്പതികളുടെ വീടായിരുന്നു ഒരു പ്രധാന താവളം എന്നു നാം മുമ്പേ കണ്ടു. അദ്ദേഹത്തിന്റെ ആതിഥേയരിൽ പലരെക്കുറിച്ചും നമുക്കു് വ്യക്തമായ അറിവൊന്നുമില്ല. ഷിക്കാഗോവിൽ ഡീയർ ബോൺ തെരുവിലെ ജോർജ്ജ് ഡബ്ലിയു. ഹെയിലും കുടുംബാംഗങ്ങളും സ്വാമിജിയെ തങ്ങളുടെ കുടുംബത്തിലെ ഒരാളായി കരുതി സ്നേഹിക്കുകയും സത്കരിക്കുകയും ചെയ്തിരുന്നു.

ഹെയിൽഭവനം ലിങ്കൺപാർക്കിനു് ഒരു വിളിപ്പാടു് അകലെയായിരുന്നു. സ്വാമിജി ചിലപ്പോൾ വെയിൽ കായാനും കാററു കൊള്ളാനുമായി ആ ഉദ്യാനത്തിൽ ചെന്നിരിക്കാറുണ്ടു്. അങ്ങനെയിരിക്കെ ഒരു യുവതി തന്റെ ആറുവയസ്സായ മകളുമൊരുമിച്ചു് അതുവഴി ചന്തയ്ക്കു് എന്നും പൊയ്ക്കൊണ്ടിരുന്നു. ഈ യുവഹിന്ദു വിശ്വാസയോഗ്യനായ ഒരാളാണെന്നു ബോദ്ധ്യം വന്ന യുവതി, തന്റെ മകളെ അദ്ദേഹത്തിന്റെ അടുത്തു വിട്ടിട്ടു് ചന്തയിൽ സാമാനങ്ങൾ വാങ്ങാൻ പൊയ്ക്കൊള്ളട്ടേ, എന്നു് അനുവാദം ചോദിച്ചു; സ്വാമിജി സമ്മതിച്ചു. അതനുസരിച്ചു് എന്നും കാലത്തേ ആ യുവതി മകളെ സ്വാമിജിയെ ഏല്പിച്ചിട്ടു് ചന്തയ്ക്കു പോകും. കഥ അവിടംകൊണ്ടവസാനിച്ചില്ല. കൊല്ലം പലതു കഴിഞ്ഞു. ആ പെൺകുട്ടിക്കു് പതിനഞ്ചോ പതിനാറോ വയസ്സായപ്പോൾ അവളുടെ അമ്മ സ്വാമിജിയുടെ ഒരു പടം കാണാനിടയായി; സ്വാമിജിയുടെ പ്രശസ്തി അവർ അപ്പോഴെയ്ക്കും കേട്ടിരുന്നു. പടം മകളെ കാണിച്ചുകൊണ്ടു്, 'നീ നിന്റെ ചങ്ങാതിയെ ഓർമ്മിക്കുന്നുണ്ടോ?' എന്നു ചോദിച്ചു. അവൾ ഓർമ്മിക്കുന്നുണ്ടായിരുന്നു. ആറു വയസ്സായ കുട്ടിയെങ്കിലും വിവേകാനന്ദനെ കണ്ടാൽ പിന്നെ മറക്കുമോ? പിന്നീടു വിവാഹത്തിനുശേഷം ഫിലാഡെൽഫിയയിലേയ്ക്കു മാറി താമസിച്ച കാലത്തു് സ്വാമിജിയെക്കുറിച്ചുള്ള അവരുടെ സ്മരണകൾ വീണ്ടും ഉദ്ദീപ്തമാവുകയും ആയതു് അവരെ അദ്ധ്യാത്മജീവിതത്തിലേയ്ക്കു് ആകർഷിക്കുകയും ചെയ്തു. അഖിലാനന്ദസ്വാമികൾ ഇടയ്ക്കിടെ അവിടം സന്ദർശിക്കാറുണ്ടു്. ആ മഹതി അദ്ദേഹത്തിന്റെ

ഒരു വിദ്യാർത്ഥിനിയായിത്തീൎന്നു. ഇങ്ങനെ ഒരു നോട്ടമോ, ചോദ്യമോ മറേറതെങ്കിലും തരത്തിലുള്ള യാദൃച്ഛികമായ സമ്പക്കമോ മൂലം എത്ര യെത്ര ജീവിതങ്ങളാണു് പരിവത്തനവിധേയങ്ങളായിട്ടുള്ളതു് !

സ്വാമിജി ഷിക്കാഗോവിൽ താമസിക്കുന്ന കാലത്തു് അദ്ദേഹത്തിൻെറ ശാന്തിദായകമായ വലിയ ആദ്ധ്യാത്മികശക്തി യെക്കുറിച്ചു് പലരും അറിയാനിടയായി. സഹായവും ഉപദേശവും തേടി പലരും അദ്ദേഹത്തെ സന്ദശിച്ചിരുന്നു. അമ്മാതിരി ഒരു സന്ദശനത്തെക്കുറിച്ചു് മാഡം എമ്മാ കാൽവെ തൻെറ ആത്മകഥ യിൽ പ്രസ്താവിക്കുന്നുണ്ടു്. ആത്മകഥയിൽ പറയുന്നതിൽ കൂടുതൽ വിവരങ്ങറം അവരുടെ ഒരു സ്നേഹിതയും പാരീസിലും സാൻഫ്രാൻ സിസ്കോയിലും താമസിക്കാറുണ്ടായതിന്നു ആളുമായ മാഡം പോറം വേർഡിയേയുടെ കുറിപ്പുകളിൽനിന്നും നമുക്കു ലഭിക്കുന്നുണ്ടു്.

1894 മാച്ചുമാസത്തിൽ എമ്മാ കാൽവേ മേട്രോപോളി ററൻ ഓപ്പറാ കമ്പനിയോടൊരുമിച്ചു് ഷിക്കാഗോവിൽ വന്ന അവസരത്തിലായിരിക്കണം അവർ ആദ്യമായി സ്വാമിജിയെ കണ്ടതു്. അഭിനയഗാനകോകിലമായിരുന്ന അവർ യൂറോപ്പിലും അമേരിക്കയിലും സുപ്രസിദ്ധയായി കഴിയുന്ന കാലം. ലോകം അവരുടെ അടിപണിയുന്ന അവസരം. ഉന്നതതലങ്ങളിലുള്ളവർ അവരെ കൊണ്ടാടിക്കൊണ്ടിരുന്നു. സ്വാമിജിയുടെ ആതിഥേയ രിൽ പലരുമായി അവരും പരിചയപ്പെട്ടിരുന്നു. ഇപ്രകാരം സവ്വാദൃതയും സുപ്രസിദ്ധയുമാണെങ്കിലും ജീവിതത്തിൽ സംതൃപ്തി നൽകാൻ കഴിയുന്ന ഒന്നായിരുന്നില്ല അവരുടെ മാനസികഘടന. വികാരഭരിതവും സ്വേച്ഛാപൂണ്ണവും തീവ്രവുമായ അവരുടെ സ്വഭാ വം പലപ്പോഴും അവരെ ഗാഢാനുരാഗങ്ങളിൽ പെടുത്തുമായിരുന്നു. അവസാനം അനുഭവപ്പെട്ട ഗാഢമായ അത്തരമൊരു സ്നേഹബന്ധം അസുഖകരമായിട്ടാണു് അവസാനിച്ചതു്. അവർ നൈരാശ്യത്തിൽ മുഴുകി. അവരുടെ ജീവിതത്തിലെ ഏകാശ്വാസം തൻെറ ഏക പുത്രിയായിരുന്നു. മകളും ഷിക്കാഗോവിലേയ്ക്കു കൂടെ പോയിരുന്നു. കാൽവെയുടെ സ്നേഹമെല്ലാം വഷിച്ചിരുന്നതു് ആ മകളിലാണു്. ബാക്കി കഥ മാഡം വേർഡിയേയുടെ കുറിപ്പുകളിൽക്കൂടി നമുക്കു കേറക്കാം; അവ കാൽവേയുടെ വാക്കുകളോടു കൂടുതൽ അടുപ്പമുള്ളവ ആയിരിക്കുമല്ലൊ.

'ഒരു സായാഹ്നത്തിൽ സംഗീതവേദിയിലേയ്ക്കു പോകാൻ സംഭ്രമം തോന്നിയിരുന്നെങ്കിലും, സംഗീതശാലയിൽ കാർമെൻ ഗീതങ്ങറം പാടിയപ്പോറം തൻെറ ശാരീരം മുമ്പെങ്ങും അത്ര ചേതോഹരമായിരുന്നില്ലെന്നും, ആദ്യത്തെ രംഗപ്രവേശം കഴിഞ്ഞ പ്പോറം അതൊരു അഭൂതപൂവ്വമായ വിജയമായിരുന്നു എന്നും കാൽവെ എന്നോടു പറഞ്ഞു.

ആദ്യത്തെ ഒഴിവുസമയത്തു് അവൾക്ക് പെട്ടെന്ന് ഭയങ്കരമായ ഒരു വിഷാദം തോന്നി. രണ്ടാമത്തെ അഭിനയത്തിനു പോകാൻ കഴിവില്ല എന്ന് അവർ കരുതി. സാധിക്കുമെന്നു തോന്നിയില്ലെങ്കിലും പാടി, അതിമനോഹരമായി പാടി. രണ്ടാം രംഗം കഴിഞ്ഞു് നേരേ അണിയറയിലേയ്ക്കു വന്നതും അവർ തളർന്നു വീണു; തനിക്കു സുഖമില്ല എന്ന വിവരം സദസ്സിനെ അറിയിക്കാൻ അവർ മാനേജരോട് ആവശ്യപ്പെട്ടു. ആദ്യത്തെ തവണയേക്കാൾ പരവശയായിരുന്നു അവർ ഇത്തവണ; ശ്വാസോച്ഛ്വാസം ചെയ്യാനും വിഷമം അനുഭവപ്പെട്ടിരുന്നു. മാനേജരും ചുററുപാടുമുള്ളവരും നിർബ്ബന്ധിക്കുക കാരണം അവർ ഒടുവിൽ തുടരാൻ സമ്മതിച്ചു. അവസാനത്തെ അഭിനയത്തിന് അവരെ രംഗത്തേയ്ക്കു് മിക്കവാറും എടുത്തുകൊണ്ടാണു പോയതു്. അഭിനയം മുഴുവനാക്കാൻ തൻെറ ജീവിതത്തിലെ ഏററവും വലിയ ശ്രമം നടത്തി എന്നവർ എന്നോടു പറഞ്ഞു. താൻ ഏററവും മനോഹരമായി പാടിയതു് അന്നാണെന്നും, ശ്രോതാക്കൾ അത്യന്തം ഉത്സാഹഭരിതമായ അനുമോദനപ്രകടനം നടത്തിയെന്നും അവർ എന്നോടു പറയുകയുണ്ടായി. സദസ്യരുടെ കരഘോഷം കേൾക്കാൻ കാത്തുനില്ക്കാതെ അവർ അണിയറയിലേയ്ക്കു് ഓടി. മാനേജരും മററാളുകളും ശോകമൂകമായ മുഖവുമായി നില്ക്കുന്നതു കണ്ടപ്പോൾ അത്യാപത്തെന്തോ സംഭവിച്ചിട്ടുണ്ട് എന്നവർക്കു മനസ്സിലായി.

കാൽവെയുടെ മകൾ ആ സായാഹ്നത്തിൽ ഒരു സുഹൃത്തിൻെറ ഗൃഹത്തിലായിരുന്നു. കാൽവെ ഇവിടെ കാർമെൻ ഗാനങ്ങൾ ആലപിച്ചുകൊണ്ടിരിക്കുമ്പോൾ മകൾ അവിടെ വെന്തുമരിച്ചു. കാൽവെ നിലംപതിച്ചു.

ഇനിയിരുന്നിട്ടു കാര്യമില്ല, ആത്മഹത്യ ചെയ്യണം എന്ന വിചാരമായി പിന്നെ. അവരുടെ സ്നേഹിത അവരെ സമാശ്വസിപ്പിച്ചുകൊണ്ടും തൻെറ വീട്ടിൽ വന്നു സ്വാമിജിയെ കാണാൻ അപേക്ഷിച്ചുകൊണ്ടും ഏതു നേരവും അവരുടെ കൂടെയുണ്ടായിരുന്നു. കാൽവെ പോകാൻ കൂട്ടാക്കിയില്ല. അടുത്തുള്ള തടാകത്തിൽ ചാടി ചാകണമെന്ന ഒരേയൊരു ചിന്തയേ തനിക്കുണ്ടായിരുന്നുള്ളു എന്ന് അവരെന്നോടു പറഞ്ഞു. പലപ്പോഴായി മൂന്നു പ്രാവശ്യം തടാകത്തിൽ ചാടാനായി അവർ താമസസ്ഥലത്തുനിന്നും പുറപ്പെട്ടു; തടാകത്തിൻെറ നേർക്ക് നടന്നു; ബോധമില്ലാത്ത നിലയിലെന്നപോലെ സ്വാമിജി താമസിക്കുന്ന വീടിൻെറ വഴിക്കു പോകുന്നതായി അവർ സ്വയം കണ്ടു: ഒരു കിനാവിൽനിന്നും ഉണരും പോലെ ആയിരുന്നു അതു് എന്നവർ പറഞ്ഞു. ഓരോ തവണയും അവർ തിരിച്ചു വീട്ടിലെത്തി. അവസാനം, നാലാമത്തെയോ

അഞ്ചാമത്തെയോ തവണ അവർ സ്നേഹിതയുടെ പടിക്കലെത്തി; ഭൃത്യൻ വാതിലും തുറന്നു. കാൽവെ അകത്തുകടന്നു് ഇരുപ്പുമുറിയിൽ നല്ല കുഴിഞ്ഞ ഒരു കസേരയിൽ ചെന്നിരുന്നു. താനവിടെയങ്ങനെ ഒരു സ്വപ്നത്തിലെന്നപോലെ ഇരിക്കുമ്പോൾ അടുത്ത മുറിയിൽ നിന്നും ഒരു ശബ്ദം, 'വരൂ മകളേ ! പേടിക്കേണ്ട.' എന്നു പറയുന്നതു കേൾക്കായി എന്നവർ പറഞ്ഞു. കേട്ടതും അങ്ങനെതന്നെ എഴുന്നേററു് സ്വാമിജിയുടെ പഠനമുറിയിലേയ്ക്കു കടന്നുചെന്നു; അദ്ദേഹം അവിടെ ഒരു വലിയ എഴുത്തുമേശയുടെ പിന്നിൽ ഇരുപ്പുണ്ടായിരുന്നു.'

ഇവിടെനിന്നങ്ങോട്ടു് നമുക്കു് കാൽവെയുടെത്തന്നെ വാക്കുകളിൽ കഥ തുടരാം:

''ഞാൻ മുറിയിൽ പ്രവേശിച്ചു് ഒരു നിമിഷം അദ്ദേഹത്തിൻെറ മുമ്പിൽ നിശ്ശബ്ദയായി നിന്നു. അദ്ദേഹം ഉച്ചമായ ഒരു ധ്യാനഭാവത്തിൽ ഇരിക്കുകയായിരുന്നു. അദ്ദേഹത്തിൻെറ കാവിക്കുപ്പായം നേരെ നിലംപററെ തൂങ്ങിക്കിടപ്പുണ്ടു്. തലപ്പാവിൽ പൊതിഞ്ഞ ശിരസ്സല്പം മുമ്പോട്ടു ചാഞ്ഞു്; കണ്ണു നിലത്തോട്ടു നോക്കിയും, തെല്ലിട കഴിഞ്ഞു് കണ്ണു് ഉയർത്താതെ അദ്ദേഹം പറഞ്ഞു:

'എൻെറ കുഞ്ഞേ, എന്തൊരു അശാന്തമായ അന്തരീക്ഷമാണു് നിനക്കു നിൻെറ ചുററും ഉള്ളതു് ! ശാന്തമായിരിക്കൂ. അതു് അത്യാവശ്യമാണു്.'

എന്നിട്ടു്, എൻെറ പേരുപോലും അറിഞ്ഞുകൂടാത്ത ഈ മനുഷ്യൻ ശാന്തവും നിർവ്വികാരവുമായ സ്വരത്തിൽ എന്നോടു് എൻെറ രഹസ്യമായ ഉത്കണ്ഠകളെക്കുറിച്ചും പ്രശ്നങ്ങളെക്കുറിച്ചും സംസാരിച്ചു. എൻെറ ഏററവും ഉററ സുഹൃത്തുക്കൾക്കുപോലും അറിഞ്ഞുകൂടാ എന്നു് ഞാൻ കരുതിയിരുന്ന കാര്യങ്ങളെക്കുറിച്ചു് അദ്ദേഹം പറഞ്ഞു. അതു് അദ്ഭുതമെന്നു്, അഭൗമമെന്നു്, തോന്നി.

'ഇതൊക്കെ അങ്ങേയ്ക്കെങ്ങനെ അറിയാം ?' എന്നു് ഞാൻ ഒടുവിൽ ചോദിച്ചു. 'എന്നേക്കുറിച്ചു് ആരാണു് അങ്ങയോടു സംസാരിച്ചിട്ടുള്ളതു് ?'

എന്തോ വിസ്മിതം എഴുന്നെള്ളിച്ച കൊച്ചുകുട്ടിയുടെ നേർക്കു് എന്നപോലെ അദ്ദേഹം ശാന്തസ്മിതത്തോടെ എൻെറ നേരെ നോക്കി.

'ആരും എന്നോടു സംസാരിച്ചിട്ടില്ല.' അദ്ദേഹം മെല്ലെ മറുപടി പറഞ്ഞു: 'അതു കൂടിയേ കഴിയൂ എന്നു നീ കരുതുന്നോ ? ഒരു തുറന്ന പുസ്തകംപോലെ നിന്നെ ഞാൻ വായിക്കുന്നു.'

അവസാനം എനിക്കു മടങ്ങാൻ നേരമായി.

'നീ മറക്കണം.' ഞാൻ എഴുനേററപ്പോരം അദ്ദേഹം പറഞ്ഞു: വീണ്ടും ഉത്സാഹഭരിതയും സന്തുഷ്ടയുമാവുക. നിൻെറ ആരോഗ്യം വീണ്ടെടുക്കുക. ഒററയ്ക്കിരുന്ന് നിൻെറ ക്ലേശങ്ങളെക്കുറിച്ചു വിഷാദിക്കരുത്. നിൻെറ വികാരങ്ങളെ എന്തെങ്കിലും ശാശ്വതമായ തരത്തിൽ പ്രകാശിപ്പിക്കുക. നിൻെറ ആദ്ധ്യാത്മികസ്വാസ്ഥ്യത്തിന് അതു് അത്യാവശ്യമാണ്. നിൻെറ കലയ്ക്കു് അതു വേണം.'

അദ്ദേഹത്തിൻെറ വ്യക്തിപ്രഭാവത്തിലും ഉപദേശങ്ങളിലും അത്യന്തം ആദരാകർഷണങ്ങളോടെയാണ് ഞാൻ യാത്ര പറഞ്ഞതു്. എൻെറ തലയ്ക്കകത്തു പുകഞ്ഞുകൊണ്ടിരുന്ന ന്യലാമാലകളെല്ലാം നീക്കി പകരം അവിടെ അദ്ദേഹം തൻെറ ശാന്തവും ശുദ്ധവുമായ ചിന്തകരം നിക്ഷേപിച്ചു എന്നു തോന്നി. ഞാൻ വീണ്ടും ഒരിക്കൽക്കൂടി ഉത്സാഹശീലയും ഉല്ലാസവതിയും ആയി; അതിനു ഞാൻ അദ്ദേഹത്തിൻെറ ശക്തിമത്തായ ഇച്ഛാശക്തിക്കു നന്ദി പറയട്ടെ. അദ്ദേഹം യാതൊരു സ്വാപനശക്തിയോ മാസ്മരവിദ്യയോ പ്രയോഗിച്ചില്ല. അദ്ദേഹത്തിൻെറ സ്വഭാവദാർഢ്യവും പവിത്രതയും സങ്കല്പതീവ്രതയുമാണ് മനസ്സിന് ഉറപ്പു നല്കിയതു്. തൻെറ ഉപദേശങ്ങരം അവിഭക്തവും സമ്പൂർണ്ണവുമായ ശ്രദ്ധയോടെ ഉരംക്കൊള്ളാൻ ഒരുവനെ സമർത്ഥനാക്കുമാറു് അദ്ദേഹം ഒരുവൻെറ കുഴഞ്ഞു മറിഞ്ഞ മനസ്സിനെ ശാന്തവും വിധേയവുമാക്കുന്നു എന്നു് അദ്ദേഹത്തെ കൂടുതൽ അടുത്തറിയാൻ കഴിഞ്ഞപ്പോരം എനിക്കു തോന്നി.

സ്വാമി അധികവും സന്മാർഗ്ഗകഥകളിൽക്കൂടിയാണ് സംസാരിച്ചിരുന്നതു്; ചമത്കാരം നിറഞ്ഞ ഉദാഹരണങ്ങളിൽക്കൂടി തൻെറ ഉദ്ദേശം വ്യക്തമാക്കുകയോ ഞങ്ങളുടെ ചോദ്യത്തിന് സമാധാനം നല്കുകയോ ചെയ്തിരുന്നു. ഒരു ദിവസം ഞങ്ങരം അമരത്വത്തെക്കുറിച്ചും വ്യക്തിവൈശിഷ്ട്യങ്ങളുടെ മരണാനന്തരമുള്ള നിലനില്പിനെക്കുറിച്ചും ചർച്ച ചെയ്യുകയായിരുന്നു. തൻെറ ഉപദേശങ്ങളുടെ ഒരു മൗലികഭാഗമായ പുനർജന്മവിശ്വാസത്തെക്കുറിച്ചായിരുന്നു അദ്ദേഹം സംസാരിച്ചിരുന്നതു്. എനിക്ക് അക്കാര്യം പൊറുത്തുകൂടാ. ഞാനെൻെറ വ്യക്തിത്വത്തെ ഇറുക്കിപ്പിടിക്കുന്നു, അതു നിസ്സാരമാണെന്നിരുന്നാലും നിത്യമായ ഒരേകത്വത്തിൽ ലയിച്ചുപോകാൻ എനിക്കിഷ്ടമില്ല. ആ വിചാരംപോലും എനിക്കു ഭയങ്കരമാണ്,' എന്നു പറഞ്ഞു ഞാൻ. 'ഒരു ദിവസം ഒരു തുള്ളി വെള്ളം വൻകടലിൽ വീണു. സ്വാമി പറഞ്ഞു. 'അതവിടെ ചെന്നപ്പോരം അതു് നിങ്ങളെപ്പോലെതന്നെ കരയാനും പിറുപിറുക്കാനും തുടങ്ങി. പെരുംകടൽ വെള്ളത്തുള്ളിയെ നോക്കി ചിരിച്ചു. 'നീയെന്തിനാണ് കരയുന്നതു് ?' കടൽ ചോദിച്ചു. 'എനിക്കു മനസ്സിലാകുന്നില്ലല്ലൊ. നീ എന്നോടു ചേരുമ്പോരം,

നീ നിൻെറ എല്ലാ കൂടെപ്പിറപ്പുകളോടും ഒന്നിച്ചുചേരുകയാണു ചെയ്യുതു്; നിൻെറ കൂടെപ്പിറപ്പുകൾ കൂടിച്ചേർന്നതാണു് കടലെന്ന ഞാൻ, നീ കടൽതന്നെ ആയിത്തീരുന്നു. നിനക്കെന്നെ പിരിഞ്ഞു പോകണമെന്നുണ്ടെങ്കിൽ സൂര്യൻെറ ഒരു കതിരിൽ തൂങ്ങി കാർകൊണ്ടലിലേയ്ക്കു കുതിക്കുകയേ വേണ്ടു. അവിടെനിന്നു നിനക്കു വീണ്ടും ഇറങ്ങിവരാം, അല്ലയോ ചെറുതുള്ളി, ചുട്ടുവരണ്ട മണ്ണിനു് ഒരാശിസ്സും അനുഗ്രഹവുമായിട്ടു്.''

മാഡം വേർഡിയേയുടെ കുറിപ്പുകളിൽനിന്നു് കിട്ടിയിട്ടുള്ള വേറൊരു സംഭവവും പ്രസ്താവയോഗ്യമാകുന്നു. മാഡം കാൽവേയിൽനിന്നും അവർ കേട്ട കഥയാണു്. അതിൻെറ വിശ്വാസ്യതയെ തെളിയിക്കാൻ വേറെ തെളിവുകളൊന്നും ഇതുവരെ കിട്ടിയിട്ടില്ലെങ്കിലും, ഈ കുറിപ്പിൽനിന്നും കിട്ടിയ വിവരംവെച്ചുകൊണ്ടു് സംഭാവ്യമാണെന്നുള്ളതിനാൽ അതിവിടെ കൊടുക്കുന്നു:

''ഷിക്കാഗോവിൽ സ്വാമിജിയുടെ ആതിഥേയനായിരുന്ന ഒരാൾ ജോൺ ഡി. റോക്ഫെല്ലറുടെ വ്യവസായത്തിൽ ഒരു പങ്കാളിയോ സഹകാരിയോ ആയിരുന്നു. അസാധാരണനും അദ്ഭുതകരനുമായ ഈ ഹിന്ദു സന്ന്യാസിയെക്കുറിച്ചു് കൂട്ടുകാർ പല തവണയും സംസാരിക്കുന്നതു് റോക്ഫെല്ലർ കേട്ടു. അവർ അദ്ദേഹത്തെ പല തവണയും ക്ഷണിച്ചു സ്വാമിജിയെ സന്ദർശിക്കാൻ. ഓരോ കാരണത്താൽ എല്ലാത്തവണയും അദ്ദേഹം ക്ഷണം നിരസിച്ചു. അക്കാലത്തു് റോക്ഫെല്ലർ സമ്പത്തിൽ അത്യുച്ചനിലയിൽ എത്തിക്കഴിഞ്ഞിട്ടില്ല: എന്നാലും ആൾ ബലവാനും തന്നിഷ്ടക്കാരനുമായിരുന്നു; കൂടെ പൊരുമാറാൻ അത്ര എളുപ്പമായിരുന്നില്ല. മററാരും പറയുന്നതു് അത്ര കൂട്ടാക്കുകയുമില്ല.

ഒരു ദിവസം, തനിക്കു സ്വാമിജിയെ കാണാൻ ആഗ്രഹമില്ലായിരുന്നുവെങ്കിലും, എന്തോ ഒരാവേശം അതിലേയ്ക്കു തള്ളിവിടുകയാൽ അദ്ദേഹം നേരേ സ്നേഹിതൻെറ വീട്ടിലേയ്ക്കു ചെന്നു; വാതിൽ തുറക്കാൻ വന്ന വേലക്കാരനെ തള്ളിമാററിക്കൊണ്ടു്, തനിക്കു് ആ ഹിന്ദുസന്ന്യാസിയെ കാണണം എന്നു പറഞ്ഞു.

വേലക്കാരൻ അദ്ദേഹത്തെ ഇരിപ്പുമുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. വിവരം അറിയിക്കാനൊന്നും കാത്തുനില്ക്കാതെ റോക്ഫെല്ലർ സ്വാമിജി ഇരിക്കുന്ന അടുത്തുള്ള പഠനമുറിയിലേയ്ക്കു കയറിച്ചെന്നു. ആരാണു് അകത്തു കടന്നതെന്നു നോക്കാൻ കണ്ണു് ഉയർത്തുകപോലും ചെയ്യാതെ എഴുത്തുമേശയുടെ പിന്നിൽ ഇരിക്കുന്ന സ്വാമിജിയെ കണ്ടു് അദ്ദേഹം അദ്ഭുതപ്പെട്ടിട്ടുണ്ടായിരിക്കണം എന്നു ഞാൻ കരുതുന്നു.

അല്പം കഴിഞ്ഞു്, കാൽവെയുടെ കാര്യത്തിലെന്നപോലെ സ്വാമിജി, റോക്ഫെല്ലറുടെയും ജീവിതത്തിലെ പല സംഭവങ്ങളും – അദ്ദേഹത്തിനല്ലാതെ മററാക്കും അറിഞ്ഞുകൂടാത്തവ – പറഞ്ഞു കേൾപ്പിച്ചു. എന്നിട്ട്, അദ്ദേഹം സമ്പാദിച്ചുവെച്ചിട്ടുള്ള ധനം സ്വന്തമല്ലെന്നും, അദ്ദേഹം ഒരു സൂക്ഷിപ്പുകാരൻ മാത്രമാണെന്നും, സ്വകർത്തവ്യം ലോകത്തിനു് ഉപകാരം ചെയ്യുകയാണെന്നും, ആളുകളെ സഹായിക്കുന്നതിനും അവക്കു നന്മ ചെയ്യുന്നതിനും ഒരവസരം നല്കാൻ ഈശ്വരൻ ഏല്പിച്ചിട്ടുള്ളതാണു് ആ ധനമെല്ലാമെന്നും റോക്ഫെല്ലറോടു പറഞ്ഞു.

മറെറാരാൾ തന്നോടു് ആ വിധത്തിൽ സംസാരിക്കുകയും താനെന്താണു് ചെയ്യേണ്ടതെന്നു് നിർദ്ദേശിക്കുകയും ചെയ്തതു കേട്ടിട്ടു് റോക്ഫെല്ലർക്കു രസിച്ചില്ല. അദ്ദേഹം യാത്രപോലും പറയാതെ, ശുണ്ഠി പിടിച്ചു മുറിയിൽനിന്നും കടന്നു പോയി. എന്നാൽ ഒരാഴ്ച കഴിഞ്ഞു്, നേരത്തേക്കൂട്ടിയൊന്നും അറിയിക്കാതെ റോക്ഫെല്ലർ സ്വാമിജിയുടെ പഠനമുറിയിൽ വീണ്ടും കയറിച്ചെന്നു; സ്വാമിജി കഴിഞ്ഞ തവണ കണ്ട സ്ഥാനത്തു് ഇരിപ്പുണ്ടു്. ഒരു പൊതുസ്ഥാപനത്തിനു ധനസഹായമായി ഒരു വൻതുക സംഭാവന ചെയ്യാനുള്ള തൻെറ പരിപാടി വിവരിക്കുന്ന ഒരു കടലാസ്സു് റോക്ഫെല്ലർ മേശപ്പുറത്തേയ്ക്കെറിഞ്ഞു.

'ഇതാ കിടക്കുന്നു.' റോക്ഫെല്ലർ പറഞ്ഞു. 'താങ്കൾക്കിപ്പോൾ തൃപ്തിയായല്ലൊ; ഇതിനെനിക്കു നന്ദി പറയിൻ.'

സ്വാമിജി കണ്ണു് ഉയർത്തുകപോലും ചെയ്തില്ല, അനങ്ങിയില്ല. കടലാസ്സു കയ്യിലെടുത്തു് പതുക്കെ വായിച്ചിട്ടു പറഞ്ഞു: 'താങ്കൾ എനിക്കാണു് നന്ദി പറയേണ്ടതു്.' അത്രതന്നെ. പൊതുക്ഷേമത്തിനുള്ള റോക്ഫെല്ലറുടെ ആദ്യത്തെ വലിയ സംഭാവനയായിരുന്നു അതു്.''

സ്വാമിജി ഒരു ലക്ചർ ബ്യൂറോയുമായി പ്രസംഗപര്യടനത്തിനു് ഒരു കരാറിലേപ്പെട്ടു എന്നു മുമ്പേ പ്രസ്താവിക്കുകയുണ്ടായല്ലൊ. പ്രസംഗപരിപാടി എപ്പോഴാണു് ആരംഭിച്ചതു് എന്നു് കൃത്യമായി അറിവില്ല. ഒക്ടോബർ രണ്ടാം വാരത്തിൽ പുറപ്പെട്ടിരിക്കണമെന്നു് ചില കത്തുകളിൽനിന്നും ഊഹിക്കാം. അനേകതരം അനുഭവങ്ങൾ അദ്ദേഹത്തിനുണ്ടായിട്ടുണ്ടു്; അവയിൽ ചിലവ അദ്ഭുതകരങ്ങളായ ആദ്ധ്യാത്മികാനുഭൂതികളായിരുന്നു. മനസ്സിൻെറ ഉപരിതലംകൊണ്ടു് പ്രചാരണാദിപരിപാടികളിൽ ഏർപ്പെട്ടിരുന്നുവെങ്കിലും അഗാധതലങ്ങൾ ആദ്ധ്യാത്മമഗ്നമായിരുന്നു. പുറമേ പ്രകാശിപ്പിച്ച അല്പമായ അംശംപോലും അതിതീക്ഷ്ണമായി

രുന്നു. ഏന്തോ അദൃശ്യശക്തി അദ്ദേഹത്തെ ഉച്ചതലങ്ങളിൽനിന്നു പിടിച്ചു താഴോട്ടുകൊണ്ടുവരുംപോലെയാണു് കാണപ്പെട്ടിരുന്നതു്. അമേരിക്കൻസമ്പ്രദായങ്ങളെ സ്വാമിജി സൂക്ഷിച്ചു നിരീക്ഷിച്ചു് പലതും പഠിച്ചു. മി. ജോർജ്ജ് ഡബ്ല്യു. ഹെയിലിന്റെ ഗൃഹമായിരുന്നു അദ്ദേഹത്തിന്റെ ഷിക്കാഗോവിലെ പ്രധാന താവളം. അവിടെ അദ്ദേഹം സദാ സ്നേഹാദരങ്ങളോടെ സ്വാഗതം ചെയ്യപ്പെട്ടിരുന്നു. അവരുടെ ദയാപൂർണ്ണമായ പെരുമാററത്തെക്കുറിച്ചും സ്നേഹാദരങ്ങളെക്കുറിച്ചും സ്വാമിജി പലപ്പോഴും പറയാറുണ്ടു്.

പ്രസംഗസഞ്ചാരം തികച്ചും സന്തോഷകരമായ ഒരനുഭവമായിരുന്നില്ല: കാലവസ്ഥയ്ക്കനുസരിച്ചു് യോജിച്ച വേഷവിധാനങ്ങൾ ഇല്ലാഞ്ഞു് തണുപ്പുകൊണ്ടു് വല്ലാതെ കഷ്ടപ്പെട്ടു. പിന്നെ ഇടവിടാതെയുള്ള പ്രസംഗപ്രവർത്തനവും അദ്ദേഹത്തെ ബാധിച്ചു. ഒരിക്കലും പ്രസംഗം മുൻകൂട്ടി തയ്യാറാക്കുന്ന പതിവേ ഇല്ല; അപ്പോഴപ്പോൾ തോന്നുംപോലെയങ്ങു പ്രസംഗിക്കും. ചെല്ലുന്നിടത്തൊക്കെ ആളുകൾ സ്വാമിജിയെ ആവേശത്തോടെ സ്വാഗതം ചെയ്തു; ജനങ്ങൾ തിങ്ങിക്കൂടി. പുരോഹിതന്മാർ തങ്ങളുടെ പള്ളികളിൽ വന്നു പ്രസംഗിക്കാൻ നിർബ്ബന്ധിച്ചിരുന്നു. പക്ഷേ, ഇതൊക്കെയാണെങ്കിലും ഭാരതത്തെക്കുറിച്ചും ഭാരതീയസംസ്കാരത്തെക്കുറിച്ചും സദസ്യർക്കുള്ള കടുത്ത അജ്ഞതയിൽനിന്നോ തെററിദ്ധാരണയിൽനിന്നോ ഉയരുന്ന നിരവധി ചോദ്യശരങ്ങൾ നേരിടേണ്ടതായും വരാറുണ്ടു്. തങ്ങൾക്കു തീരെ അറിവില്ലാത്ത കാര്യങ്ങളിൽ ചിലർ അദ്ദേഹത്തിന്റെ അഭിപ്രായത്തെ എതിർത്തു; അവരുടെ മേൽ അദ്ദേഹം വജ്രായുധംപോലെ പതിച്ചു. 'ദി അയോവാ സ്റ്റേററ് രജിസ്റ്റർ' എന്ന പത്രം സ്വാമിജിയെക്കുറിച്ചു് എഴുതി:

'ആ സന്ന്യാസിയെ അദ്ദേഹത്തിന്റെ സ്വന്തം മണ്ഡലത്തിൽ വെല്ലുവിളിക്കാൻ പുറപ്പെട്ടവൻ തുലഞ്ഞതുതന്നെ; എതിരിടാൻ ആരെങ്കിലും തുനിഞ്ഞെങ്കിൽ, അങ്ങനെ തുനിഞ്ഞവരൊക്കെ ആ മണ്ഡലത്തിലാണു് കൈവെച്ചതും. അദ്ദേഹത്തിന്റെ മറുപടി മിന്നൽപിണർപോലെ പാഞ്ഞുവന്നു; സാഹസികനായ ചോദ്യകർത്താവു് ആ ഇന്ത്യക്കാരന്റെ തിളങ്ങുന്ന പ്രതിഭാശൂലത്തിൽ കോർത്തുകുടുങ്ങിയെന്നു തീർച്ച. അദ്ദേഹത്തിന്റെ ബുദ്ധിപ്രവർത്തനം --ഏത്രയും സൂക്ഷ്മവും അതീവ ഉജ്ജ്വലവും, അറ നിറഞ്ഞതും ഭംഗിയായി ഒരുക്കിയതും --ചിലപ്പോൾ ശ്രോതാക്കളെ അമ്പരപ്പിച്ചുവെങ്കിലും എപ്പോഴുമതു് അത്യന്തം രസകരമായ ഒരു പഠനവിഷയമാണു്. വിവേകാനന്ദനും അദ്ദേഹത്തിന്റെ സന്ദേശവും എല്ലാ യഥാർത്ഥക്രിസ്ത്യാനികളുടെയും ഹൃദയത്തിൽ ഒരു സ്ഥാനം കൈവശമാക്കിയിരിക്കുന്നു.'

സങ്കുചിതത്വവും മതഭ്രാന്തും സ്വാമിജിക്കു് അസഹ്യങ്ങളായിരുന്നു. ക്രിസ്തുവിനോടും ക്രിസ്തുവിൻെറ ഉപദേശങ്ങളോടും സ്വാമിജിക്കു് വലിയ ആദരമുണ്ടായിരുന്നു; എന്നാൽ ക്രിസ്തീയപരിഷ്കാരത്തിൻെറ പോരായ്മകളെ അദ്ദേഹം വ്യക്തമായി ചൂണ്ടിക്കാട്ടി; ചിലപ്പോഠം നിശിതമായി വിമശിക്കുകയും ചെയ്തു. ഉദാഹരണമായി, 1894 ഫെബ്രുവരിയിൽ ഡെട്രോയിററിൽ ചെയ്ത ഒരു പ്രസംഗത്തിൻെറ പ്രസക്തഭാഗം ഉദ്ധരിക്കട്ടെ:

"ഒരു കാര്യം ഞാൻ നിങ്ങളോടു പറയാം; നിർദ്ദയമായ വിമശനമൊന്നുമല്ല ഞാൻ ഉദ്ദേശിക്കുന്നതു്. നിങ്ങഠം ആളുകളെ പഠിപ്പിക്കുകയും പരിശീലിപ്പിക്കുകയും ഉടുപ്പിക്കുകയും പണംകൊടുത്തു പോററുകയും ചെയ്യുന്നു. എന്തു ചെയ്യാൻ ? എൻെറ രാജ്യത്തിലേയ്ക്കു വന്നു് എൻെറ സവ്വപൂവ്വപിതാമഹന്മാരെയും എൻെറ മതത്തെയും എൻെറ എല്ലാററിനെയും ശപിക്കാനും നിന്ദിക്കാനും. അവർ അമ്പലത്തിനടുത്തുകൂടി നടന്നുകൊണ്ടു പറയുന്നു, 'അല്ലയോ വിഗ്രഹാരാധകരേ, നിങ്ങഠം നരകത്തിൽ പതിക്കും!' എന്നാൽ ഹിന്ദു ശാന്തനാണു്; അവൻ മെല്ലെച്ചിരിച്ചുകൊണ്ടു്, 'വിഡ്ഢികഠം എന്തെങ്കിലും പറയട്ടെ,' എന്നു പറഞ്ഞു കടന്നുപോകുന്നു. അതാണു മനോഭാവം. എന്നാൽ ശകാരിക്കാനും വിമശിക്കാനും ആളുകളെ പരിശീലിപ്പിക്കുന്ന നിങ്ങളെ, അങ്ങേയററത്തെ ഉദ്ദേശശുദ്ധിയോടുകൂടി അല്പമെന്തെങ്കിലും വിമശനംകൊണ്ടു തൊട്ടുപോയാൽ, നിങ്ങഠം പിൻവാങ്ങിക്കൊണ്ടു വിളിച്ചുകൂവും, 'ഞങ്ങളെ തൊട്ടുപോകരുതു്; ഞങ്ങഠം അമേരിക്കക്കാരാണു്. ഞങ്ങഠം ലോകത്തിലുള്ള അക്രൈസ്തവരെയെല്ലാം വിമശിക്കും, ശപിക്കും, ശകാരിക്കും. പക്ഷേ ഞങ്ങളെ തൊട്ടേക്കരുതു്; ഞങ്ങഠം തൊട്ടാവാടികളാണു്.' നിങ്ങഠം നിങ്ങളുടെ ഇഷ്ടംപോലെ ചെയ്തോളിൻ. എന്നാൽ ഞങ്ങഠം ഞങ്ങളുടെ പാട്ടിനു് ജീവിക്കുന്നതിൽ സന്തുഷ്ടരാണു്. ഒരു കാര്യത്തിൽ എന്തായാലും ഞങ്ങഠം നിങ്ങളെക്കാഠം ഭേദമാണു്, മനുഷ്യൻ നീചനാണെന്നുള്ള ബീഭത്സമായ കാര്യങ്ങളൊന്നും മിഴുങ്ങാൻ ഞങ്ങഠം ഞങ്ങളുടെ കുട്ടികളെ ഒരിക്കലും പഠിപ്പിക്കുന്നില്ല. പിന്നെ, നിങ്ങളുടെ ഉപദേശികഠം ഞങ്ങളെ നിന്ദിക്കുമ്പോഠം അവക്കു് ഇതും ഓമ്മയിരിക്കട്ടെ; ഭാരതജനത മുഴുവനും ഒന്നിച്ചെഴുന്നേററുനിന്നു് ഇന്ത്യൻമഹാസമുദ്രത്തിനടിയിൽ കിടക്കുന്ന ചെളിയെല്ലാം വാരി പാശ്ചാത്യരാജ്യങ്ങളുടെ നേക്കെറിഞ്ഞാൽപ്പോലും, നിങ്ങഠം ഞങ്ങളോടു ചെയ്യുന്നതിൻെറ കോടിയിലൊരംശംപോലുമാകയില്ല. അതും എന്തു കാരണത്താൽ ? പാശ്ചാത്യരിലാരെയെങ്കിലും മതം മാററാൻ ഞങ്ങഠം ഒരൊററ പ്രചാരകനെയെങ്കിലും അയയ്ക്കുകയുണ്ടായോ ? ഞങ്ങഠം നിങ്ങളോടു

പറയുന്നു: 'നിങ്ങരംക്കു് നിങ്ങളുടെ മതത്തിലേയ്ക്കു സ്വാഗതം; എന്നാൽ ഞങ്ങരംക്ക ഞങ്ങളുടേതു് വെച്ചുകൊണ്ടിരിക്കാൻ സമ്മതിക്കിൻ.' നിങ്ങളുടേതു് ഒരു മുന്നേററമതമാണെന്നു് നിങ്ങരം അവകാശപ്പെടുന്നു. നിങ്ങരം മുന്നേററക്കാർതന്നെ; പക്ഷെ നിങ്ങരം എത്രപേരെ മതം മാററിയിട്ടുണ്ടു്? ലോകത്തിലെ ആറിൽ ഒരാരംവീതം ചീനപ്പൗരന്മാരാണു് - ഒക്കെ ബൗദ്ധന്മാർ. പിന്നെ, നിങ്ങരംക്കത്ര രുചിക്കയില്ലായിരിക്കാം, പക്ഷെ ഈ ക്രൂസ്തീയസദാചാരവും കത്തോലിക്കാപ്പള്ളിയും മററു പലതും അവരിൽനിന്നു വന്നിട്ടുള്ളതാണു്. ആട്ടെ, അതെങ്ങനെയാണു സാധിച്ചതു്? ഒരൊററത്തുള്ളി ചോരപോലും ചിന്താതെ! നിങ്ങളുടെ വീമ്പും വമ്പുമൊക്കെ ഉണ്ടായിട്ടും - വാളിൻെറ പിന്തുണയില്ലാതെ എവിടെയാണു നിങ്ങളുടെ ക്രൂസ്തുമതം വിജയം വരിച്ചിട്ടുള്ളതു്? ലോകത്തിലൊട്ടാകെ ഒരിടം കാണിച്ചുതരിൻ. ഒരിടം ഞാൻ ആവശ്യപ്പെടുന്നു. ക്രൂസ്തുമതത്തിൻെറ ചരിത്രത്തിലാകമാനം, ഒരു സ്ഥലം; രണ്ടെണ്ണം വേണമെന്നു ഞാൻ പറയുന്നില്ല. എനിക്കറിയാം നിങ്ങളുടെ പൂർവ്വികന്മാർ എങ്ങനെയാണു് മതം മാററപ്പെട്ടതെന്നു്. അവക്കു് മാർഗ്ഗത്തിൽ കൂടുകയോ കൊല്ലപ്പെടുകയോ മാത്രമേ ഗതിയുണ്ടായിരുന്നുള്ളു. അത്ര തന്നെ. 'ഞങ്ങരംമാത്രം ശരി.' അതെന്തുകൊണ്ടു്? 'അതോ, ഞങ്ങരംക്ക മററുള്ളവരെ കൊന്നൊടുക്കാൻ കഴിയും.' അറബികളും അങ്ങനെ പറഞ്ഞു; അവർ വീമ്പിളക്കി. എന്നിട്ടു് അറബി ഇന്നിപ്പോളെവിടെ? അവനിപ്പോരം മണൽക്കാട്ടിലാണു വാസം. റോമക്കാർ അങ്ങനെ പറയാറുണ്ടായിരുന്നു; എന്നിട്ടു് അവരിപ്പോളെങ്ങുപോയി? ഞങ്ങളവിടെ ഞങ്ങളുടെ പാററപ്പുറത്തും കുത്തിയിരുന്നു. 'സമാധാനം ഉണ്ടാക്കുവോർ അനുഗൃഹീതർ; എന്തെന്നാൽ, അവർ ഈശ്വരസന്താനങ്ങളെന്നു വിളിക്കപ്പെടും.' അത്തരം സൗധങ്ങരം തകൎന്നുവീഴും. അവ മണലിൻമുകളിലാണു് പണിതിരിക്കുന്നതു്. അവയ്ക്കു് നെടുനാരം നിലനില്ക്കാനാവില്ല. സ്വാൎത്ഥം അടിത്തറയും മത്സരം വലംകൈയും ഭോഗം ലക്ഷ്യവും ആയിട്ടുള്ളതൊക്കെ ഇന്നോ നാളെയോ നശിക്കും. നിങ്ങരംക്കു് ജീവിച്ചിരിക്കണമോ, ക്രൂസ്തുവിലേയ്ക്കു മടങ്ങിപ്പോവിൻ. നിങ്ങരം ക്രൂസ്ത്യാനികളല്ല. അല്ല, ഒരു ജനതയെന്ന നിലയ്ക്കു്, അല്ല. പോവിൻ മടങ്ങി ക്രൂസ്തുവിലേയ്ക്കു്. തല ചായ്ക്കാൻ ഒരിടവുമില്ലാതിരുന്ന അവനിലേയ്ക്കു മടങ്ങിപ്പോവിൻ. ഭോഗത്തിൻെറ പേരിൽ പ്രചരിപ്പിക്കുന്ന മതമാണു നിങ്ങളുടേതു്. എന്തൊരു വിധിവൈപരീത്യം! ഗതി പിന്നോക്കം തിരിച്ചു വിടുവിൻ. നിങ്ങരംക്ക ജീവിക്കണമെന്നുണ്ടെങ്കിൽ; പിൻവാങ്ങുവിൻ. ഞാനീ രാജ്യത്തു കേട്ടിട്ടുള്ളതെല്ലാം കപടതയാണു്. ഈ ജനത ജീവിക്കാൻ വിചാരിക്കുന്നെങ്കിൽ അതവ

നിലേയ്ക്കു് മടങ്ങിപ്പോകട്ടെ. നിങ്ങാംക്കൊരേസമയത്തു് ഈശ്വര നേയും കുബേരനേയും സേവിക്കാൻ സാദ്ധ്യമല്ല. ഈ കാണുന്ന ഭോ ഗൈശ്വര്യങ്ങളൊക്കെ, ഇതൊക്കെ കൃസ്തുവിൽനിന്നോ? ഈ വക മതനിന്ദനങ്ങളൊക്കെ കൃസ്തു നിഷേധിക്കുമായിരുന്നു. ഇതു രണ്ടും നിങ്ങാംക്കു കൂട്ടിയിണക്കാമെന്നു വരുകിൽ, അദ്ഭുതകരമായ ഈ ഐശ്വര്യവും കൃസ്തുവിൻെറ ആദശ്വം തമ്മിൽ യോജിപ്പിക്കാമെന്നു ണ്ടെങ്കിൽ, ശരി, കൊള്ളാം. അതു് സാദ്ധ്യമല്ലെങ്കിലോ, ഈ പാഴ്‌വേലകളൊക്കെ വെടിയുകയും അവനിലേയ്ക്കു മടങ്ങിപ്പോവു കയുമാണു് ഭേദം. കീറക്കുറയും ചുററി കൃസ്തുവിനോടൊത്തു് പാ ക്കാൻ തയ്യാറായിരിക്കുന്നതാണു് കൃസ്തുവിനെക്കൂടാതെ കൊട്ടാരങ്ങ ളിൽ പാക്കുന്നതിലും നല്ലതു്.''

ഇമ്മാതിരി പ്രഭാഷണങ്ങാം കൃസ്തുമതപ്രചാരകന്മാരുടെ കടുത്ത എതിപ്പിനു് കാരണമായതിൽ അദ്ഭുതത്തിനവകാശമില്ല. ഡെട്രോ യിററിൽ അഞ്ചു പൊതുപ്രസംഗങ്ങളും അനേകം ചെറുപ്രഭാഷണ ങ്ങളും നടത്തി. പത്രങ്ങാം പലതും സ്വാമിജിയെ വാഴ്ത്തി. പാ തിരിമാക്കു് അതൊന്നും തീരെ സഹിച്ചില്ല. സ്വാമിജി അവരുടെ അടിത്തറതന്നെ തകത്തു. താത്ത്വികദൃഷ്ട്യാ ഒരു മതവും മററൊന്നി നേക്കാം മേലെയാണെന്നു പറയാൻ നിവൃത്തിയില്ല എന്നു പഠി പ്പിക്കുക മാത്രമല്ല, പാതിരിമാർ തൻനാട്ടിലും മറുനാട്ടിലും ആച രിച്ചുപോരുന്ന കപടതകാം ചൂണ്ടിക്കാണിക്കുകയും ചെയ്തു. ശിശു ഹത്യ, സതി, വിധവാപീഡനം. വിഗ്രഹാരാധന, ജഗന്നാഥത്തി ലെ രഥത്തിൻെറ മുമ്പിൽ ചെന്നു കിടന്നു ചതഞ്ഞുചാകൽ തുടങ്ങി എണ്ണമററ കള്ളക്കഥകാം പാതിരിമാർ ഇന്ത്യയെക്കുറിച്ചു വിദേശ ങ്ങളിൽ പ്രചരിപ്പിച്ചിരുന്നു. ഈവക കെട്ടുകഥകാം പ്രചരിപ്പിച്ച് ആളുകളുടെ അനുതാപമാജ്ജിച്ചു്, പാവപ്പെട്ട ഇന്ത്യക്കാരുടെ ആത്മാവിനെ രക്ഷിക്കാനെന്നും പറഞ്ഞു് പണം തട്ടിയെടുത്തു ധൂ ത്തടിച്ചു ജീവിക്കുകയായിരുന്നു പാതിരികളുടെ വ്യാപാരം. പാതി രിമാർ വെളിച്ചപ്പാടുതുള്ളാൻ ഉപയോഗിച്ചിരുന്ന ഇമ്മാതിരി കഥ കളുടെ പൊള്ളത്തരം സ്വാമിജി തുറന്നുകാണിച്ചു; വിഗ്രഹാരാധന മുതലായ ആചാരങ്ങളുടെ അത്ഥവും ആവശ്യകതയും സയുക്തികം തെളിയിക്കുകയും ചെയ്തു. ഭാരതം അപരിഷ്കൃതവും, അനാചാര ങ്ങാംകൊണ്ടും അവിശ്വാസങ്ങാംകൊണ്ടും നിറഞ്ഞതുമായ നാടാ ണു് എന്നായിരുന്നു പാതിരിമാരുടെ പല്ലവി; അതായിരുന്നുതാനും അവരുടെ ജീവനോപായവും. തങ്ങളുടെ വയററത്തടിക്കുന്ന ഈ വിദേശിയെ അവർ വെറുതെ വിടുമോ? എല്ലാ വഴിക്കും അദ്ദേഹ ത്തെ എതിക്കുക എന്നതായിരുന്നു അവരുടെ പോർമുറ. 'ഹിന്ദു സന്ന്യാസിയായ വിവേകാനന്ദൻെറ ഈയിടത്തെ ഡെട്രോയിററ്

സന്ദർശനംകൊണ്ടു് ഒരു പ്രയോജനമെങ്കിലുമുണ്ടായി; എന്തെന്നു വെച്ചാൽ, അദ്ദേഹത്തിൻെറ പേരും ആശയങ്ങളും സ്ഥലത്തെ ഒരു ഡസനോ അതിലുമേറെയോ വേദോപദേശികൾക്കു് ഇന്നലെ പ്രസംഗിക്കാൻ വേണ്ട വിഷയം ഉണ്ടാക്കിക്കൊടുത്തു.' ഇപ്രകാരം ഫെബ്രുവരി 26-ാംനു-യിലെ ഡെട്രോയിററ് ജർണൽ എന്ന പത്രം എഴുതി. ചില ഉപദേശികൾ കണ്ണുമടച്ചു് അവഹേളിച്ചു: ആളുകൾക്കു് അത്ര പിടിച്ചില്ലെങ്കിലോ എന്നു കരുതി മററു ചിലർ തങ്ങളുടെ ആക്രമണം കുറച്ചൊരു വക്രമാർഗ്ഗത്തിൽക്കൂടി നയിച്ചു.

ഭാരതീയർക്കു് സദാചാരബോധമില്ലെന്നും കൃസ്തുമതപ്രചാരകർ ധീരന്മാരും പുണ്യവാളന്മാരും ആണെന്നും അന്ധതയിലമർന്ന ഹിന്ദു കൃതജ്ഞതാപുരസ്സരം അവരുടെ മുമ്പിൽ കുമ്പിടണമെന്നും അവരെ അമേരിക്കൻജനത കയ്യയച്ചു പിൻതാങ്ങണമെന്നുമായിരുന്നു പ്രചാരകന്മാരുടെ പ്രധാന വാദമുഖങ്ങൾ. 'അവരുടെ ദൈവമായ ബ്രഹ്മം നിർഗ്ഗുണമായതിനാൽ കാതില്ല, അതുകൊണ്ടാണു് വിവേകാനന്ദനും അദ്ദേഹത്തിൻെറ ആളുകളും പ്രാർത്ഥിക്കാത്തതു്'' എന്നാണു് ശുണ്ഠി പിടിച്ച ഒരു പാതിരി പ്രസംഗിച്ചതു്. ഡോക്ടർ ഗോർഡൻ എന്നൊരാൾ തൻെറ ഉപദേശം ഉപസംഹരിച്ചതിങ്ങനെയാണു്: 'വിവിധമതങ്ങളുടെ സമ്മേളനത്തിലൊന്നും ഞാനൊരിക്കലും വിശ്വസിച്ചിട്ടില്ല; കാരണം, കൃസ്തുമതം ഒഴിച്ചുള്ള മതസമ്പ്രദായങ്ങളൊക്കെ കള്ളച്ചരക്കാണു്. ഏകനായ ക്രിസ്തുവിനെക്കുറിച്ചല്ലാതെ പ്രസ്താവിക്കുന്ന മതങ്ങളൊക്കെ കപടങ്ങളാണെന്നുള്ളതിനു തെളിവുണ്ടു്. നാം യേശുക്രിസ്തുവിൻെറ മതത്തിൽ ഉറച്ചു നില്ക്കുകയാണു് വേണ്ടതു്. നാമിനിയും പാതിരിമാരെ പുറത്തേയ്ക്കയയ്ക്കണം; വളരെയേറെ വിശ്വാസവും വേണം.'

എതിർപ്പിൻെറയെല്ലാം ഉള്ളുകള്ളിയിതാണു്: പാതിരിമാർക്കു് പരദേശങ്ങളിൽ പ്രചാരണത്തിനു പോകണം; ദൈവത്തിൻെറ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട ആളുകളായിട്ടു പോവുകയും വേണം. ഒരു അക്രൈസ്തവൻ പാശ്ചാത്യനാടുകളിൽ മതപ്രചാരണം നടത്തുക, അനേകായിരം ആളുകൾ അദ്ദേഹത്തിൻെറ ഉപദേശങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യുക, അതെങ്ങനെ അനുവദിക്കും ? ആലോചിക്കാൻപോലുമാവാത്ത ഒരു ധിക്കാരമല്ലേ അതു് ? അതു് ധിക്കാരം മാത്രമല്ല, ഒരു മാരകപ്രഹാരംതന്നെ ആയിരുന്നു.

പാതിരിമാരുടെ യോഗങ്ങളിലെല്ലാം സ്വാമിജിയേയും അദ്ദേഹത്തിൻെറ ആശയങ്ങളേയും വിമർശിക്കുകയും എതിർക്കുകയും ചെയ്തിരുന്നു. മാർച്ച് 8-ാംതീയതിയിലത്തെ ഡെട്രോയിററ് ട്രിബ്യൂണലിൽ വന്ന ഒരു റിപ്പോർട്ടിതാ:

'ഫോട്ട് സ്ട്രീററ് പ്രസ്ബിററീറിയൻപള്ളിയുടെ വാർഷികയോഗം ഇന്നലെ ഉച്ചയ്ക്കുശേഷം വെസ്റ്റ്ഫോട്ട്സ്ട്രീററിൽ അല്ലൻ ഷെൽഡൻെറ വീട്ടിൽവെച്ചുകൂടി. ജെ. എഫ്. ഡിക്കി വേദപാരായണം നടത്തി; ബഹുമാനപ്പെട്ട എഡ്വാർഡ്സ് പ്രാത്ഥന നയിച്ചു. അദ്ധ്യക്ഷനായ മിസ്സിസ് ഹാർവെ ഒരു ചെറുപ്രസംഗം ചെയ്തു; എന്നിട്ട് പ്രസ്ബിററീറിയൻ ബോർഡിൻെറ കീഴിൽ കഴിഞ്ഞ നാല്പത്തിയഞ്ചു വർഷങ്ങളായി ഇന്ത്യയിൽ മതപ്രചാരണം നടത്തിവരുന്ന ബഹുമാനപ്പെട്ട ഡോക്ടർ താക്ക്വെല്ലിനെ സദസ്സിനു പരിചയപ്പെടുത്തി.

ലോകത്തിലേയ്ക്കു് ഏററവും മഹത്തായ പ്രവൎത്തനം വിദേശങ്ങളിൽ മതപ്രചാരണം ചെയ്യുന്ന മിഷണറിമാരുടേതാണെന്നു താൻ വിശ്വസിക്കുന്നതായി ഡോക്ടർ താക്ക്വെൽ പറഞ്ഞു.........വിധവകളെ ജീവനോടെ ചുടുന്ന പഴയ സമ്പ്രദായത്തെക്കുറിച്ചു പറയുമ്പോഠം, അവരുടെ നില നിയമംകൊണ്ടു് സ്വല്പമെങ്കിലും ഭേദപ്പെട്ടിട്ടുണ്ടോ എന്നു് ആളുകഠം ചോദിക്കുന്നതായി അദ്ദേഹം അറിയിച്ചു. മുമ്പവൎക്കു തങ്ങളുടെ തലയിലെഴുത്തു് എന്താണെന്നറിയാമായിരുന്നു; എന്നാലിപ്പോഴോ അതൊരു ജീവന്മരണമാണു്. വിവേകാനന്ദനെപ്പോലെ ചിലയാളുകഠം ഇവിടെവന്നു പറഞ്ഞേക്കാം. വിധവകളുടെ നില മെച്ചപ്പെട്ടിട്ടുണ്ടെന്നു്; അതു നേരാണെന്നവരുകിൽ തിരിച്ചുവന്നിട്ടുള്ള മിഷണറിമാരുടെയെല്ലാം വാക്കു നുണയാണു്. വിധവയുടെ ആഭരണങ്ങളും നല്ല തുണികളും അഴിച്ചെടുക്കുന്നു; ഒരു പരുപരുത്ത തുണി അവഠംക്കു കൊടുക്കുന്നു. അന്നുമുതൽ അവഠം കുടുംബത്തിലെ ചേട്ടയാണു്. ദേവന്മാർ കോപിച്ചിരിക്കുന്നുവെന്നും, ഭൎത്താവിനു മോക്ഷം കിട്ടാൻ ഭാൎയ്യയുംകൂടി മരിക്കണമെന്നും ഉള്ള വിശ്വാസമായിരുന്നു വിധവകളെ ഉയിരോടെ ചുടാനുള്ള കാരണം.

അനേകം പെൺപൈതങ്ങളെ ഞെക്കിക്കൊല്ലുന്നു; ചിലപ്പോഠം അവരുടെ അമ്മമാർതന്നെയാണതു ചെയ്യുന്നതു്. വിവാഹവും മരണവുമാണു് ദേശീയദാരിദ്ര്യത്തിൻെറ മുഖ്യകാരണങ്ങഠം. പൂൎവ്വപിതാക്കന്മാരുടെ കടങ്ങളിൽനിന്നും പുത്രന്മാർ മുക്തരല്ല. പെൺകുട്ടികളെ കല്യാണംകഴിച്ചുകൊടുക്കുമ്പോഠം സ്ത്രീധനംകൊടുക്കേണ്ടതായിട്ടുണ്ടു്; അതു കൂടാതെകഴിക്കാൻ ആയിരക്കണക്കിനു സ്ത്രീകളെ കൊന്നുകളയുന്നു. ഈ കടുംകൈകഠം നിൎത്തലാക്കാൻ ബ്രാഹ്മണർ ഒരിക്കലും ഒന്നും ചെയ്തിട്ടില്ല; എന്നാൽ ഇംഗ്ലീഷ് ഗവൺമെൻറ് അവ നിൎത്താൻ തങ്ങളുടെ സ്വാധീനം ഉപയോഗപ്പെടുത്തിവരുന്നു. ബ്രാഹ്മണൎക്കു് നഗരങ്ങളിൽ വലിയ ശക്തിയൊന്നുമില്ല; ചുററുപാടുമുള്ള നാട്ടിൻപുറങ്ങളിൽ അവർ തഴച്ചുവളരുന്നു, മിഷണറിമാർ ചെന്നുപററാത്തയിടങ്ങളിൽ...........

സ്ത്രീകഠംക്ക് ഭക്തി കൂടുതലുള്ളതുകൊണ്ടു് അവർ തങ്ങളുടെ മതത്തെ മുറുകെപ്പിടിക്കുന്നു; അവക്ക് തികഞ്ഞ ആത്മാത്ഥതയുണ്ടു താനും. അമ്മ തൻെറ കുഞ്ഞുങ്ങളെ വിഗ്രഹത്തിനു മുമ്പിൽ കൊണ്ടു വരുന്നു; അതിനെ ആരാധിക്കാൻ അവരെ പഠിപ്പിക്കുന്നു. ഇങ്ങനെ ഒരമ്മയുടെ നിരന്തരമായ ഭക്തികൊണ്ടും സ്വാധീനംകൊണ്ടും വേറൊരു വിഗ്രഹാരാധകൻ പോററിയെടുക്കപ്പെടുന്നു. സ്ത്രീകളെയാണു് സ്വാധീനിക്കേണ്ടതു്; അവരെ ക്രസ്തുവിൻെറ മാർഗ്ഗത്തിൽ ചേർത്താൽ അവർ തങ്ങളുടെ കുട്ടികളെ പുതിയ മതത്തിനനുസരിച്ചു വളർത്തിക്കൊണ്ടുവരും.

വൈസ്രോയി നൽകുന്ന സത്കാരങ്ങളിൽ ഇന്ത്യയിലെ ഏററവും ഉയന്ന ആളുകളും പങ്കെടുക്കും. അവർ തങ്ങളുടെ ഏററവും വിലപിടിച്ച വേഷങ്ങളും ധരിച്ചുകൊണ്ടു വരും, വന്നു യൂറോപ്യന്മാരുമായി സംസാരിക്കും; എന്നാൽ അവർ മടങ്ങി വീട്ടിലെത്തിയാൽ വേഷമെല്ലാം അഴിച്ചുവെച്ചു കുളിക്കുന്നു, അയിത്തം നീങ്ങാൻ. ഈശ്വരൻ രൗദ്രമൂർത്തിയും മനുഷ്യരക്തത്തിനുവേണ്ടി ദാഹിക്കുന്നവനും പ്രതികാരേച്ഛുവും ആണെന്നും അതിനാൽ അവനെ പ്രീതിപ്പെടുത്തണമെന്നുമാണു് ഹിന്ദുക്കളുടെ ഈശ്വരനെക്കുറിച്ചുള്ള സങ്കല്പം. അവനെ പ്രീതിപ്പെടുത്താനുള്ള അനേകമാർഗ്ഗങ്ങളിലൊന്നു് കൂത്തുമൂത്ത ആണികഠം നിരത്തിത്തറച്ച പലകമേൽ നഗ്നനായിട്ടു കിടക്കുകയാണു്. കൈയോ കാലോ പൊക്കിപ്പിടിക്കുക, അതു് ഉണങ്ങിവരണ്ടു പോകുംവരെ, അതാണു വേറൊരുപായം. അവർ തങ്ങളുടെ ആത്മാവിൻെറ പാപത്തിനു ശരീരത്തെ പീഡിപ്പിക്കുന്നു. ക്രസ്തുമതത്തിൻെറ വശത്തേയ്ക്കു വരുന്നപക്ഷം അവർ നമ്മുടെ വശത്തു് നല്ലൊരു ശക്തിയായിത്തീരും....... '

മിഷണറിമാർ എന്തും പുലമ്പട്ടെ, കാലം വൈകിപ്പോയി. അവരുടെ കള്ളക്കഥകഠം വിശ്വസിക്കാതിരിക്കാൻ സ്വാമിജി ആളുകളെ പഠിപ്പിച്ചു. അദ്ദേഹത്തിൻെറ പ്രസംഗങ്ങഠം കേട്ടവരിൽ അധികമാരും പിന്നെ പാതിരിമാരുടെ പണ്ടത്തെ പല്ലവി ഏററു പാടാൻ കൂട്ടാക്കിയില്ല.

ബഹു: ഡോക്ടർ താക്‌വെല്ലിൻെറ പ്രസംഗത്തിനു മറുപടിയായി ഒരു വായനക്കാരൻ മാർച്ച് 15-ാം തീയതി ഡെട്രോയിററ് ജർണലിൽ എഴുതിയ ഒരു കത്താണു് താഴെ ചേക്കുന്നതു്:

"വിവേകാനന്ദനെന്ന ഹിന്ദുപ്രചാരകൻ അനേകം ക്രൈസ്തവോപദേശികളുടെ വിരോധത്തിനു പാത്രമായിത്തീന്നു എന്നു തോന്നുന്നല്ലോ. കഴിഞ്ഞ ബുധനാഴ്ച, വിദേശമിഷണറി സൊസൈററിയിലെ മഹതികഠം മിസ്സിസ് ഷെൽഡൻെറ വീട്ടിൽ യോഗംകൂടി,

ഇന്ത്യയിൽനിന്നു മടങ്ങിവന്ന ഒരു പ്രചാരകനായ മിസ്റ്റർ താക്വെല്ലിൻെറ പ്രസംഗം കേൾക്കുകയുണ്ടായി. ഹിന്ദുക്കളാണ് സതി നിർത്തലാക്കിയതെന്ന വിവേകാനന്ദൻെറ പ്രസ്താവനയെ മി. താക്വെൽ നിഷേധിച്ചു. കാര്യങ്ങൾ ഉള്ളതിൻവണ്ണം അറിയാൻ ആർക്കാണു കൂടുതൽ സൗകര്യം ? ഒരു പാതിരിയായി അവിടെ പോയ ആൾക്കോ, അതോ, ഗംഗയുടെ കരയ്ക്കു പിറന്ന്, നാടുമുഴുവൻ ചുററിനടന്നു കണ്ട് ജീവിതകാലം മുഴുവൻ അവിടെത്തന്നെ കഴിച്ചുകൂട്ടിയ, വ്യാജപ്രസ്താവന ചെയ്തിട്ടു യാതൊരു ലാഭവുമില്ലാത്ത, വിദ്വാനായ ആൾക്കോ ? ക്രിസ്തീയപാതിരിമാരുടെ പ്രവർത്തനത്തിൻെറ വിശിഷ്ടഫലങ്ങളിലൊന്നാണ് ആ ആചാരത്തിൻെറ നിരോധം എന്ന് നമ്മെ വീണ്ടും വീണ്ടും പറഞ്ഞുപഠിപ്പിച്ചിരുന്നു. എന്നാലിതാ ഒരു ഇന്ത്യൻ മിഷണറി വന്നു നമ്മോടു പറയുന്നു, അവിടത്തെ ബ്രാഹ്മണർതന്നെയാണ് ഈ നിഷ്ഠുരമായ ഏർപ്പാടിന് അറുതിവരുത്തിയത് എന്ന്.

ഹിന്ദു അമ്മമാർ തങ്ങളുടെ കുഞ്ഞുങ്ങളെ ഗംഗയിലെ ചീങ്കണ്ണികൾക്ക് എറിഞ്ഞുകൊടുക്കുന്നുവെന്ന് ബാല്യംമുതല്ക്കേ നമ്മെ പഠിപ്പിച്ചുപോന്നിട്ടുണ്ട്. എന്നാൽ ഇപ്പോഴിതാ ആ പുഴയുടെ കരയ്ക്കു പിറന്ന ഒരാൾ വന്നു നമ്മോടു പറയുന്നു ഗംഗയിൽ ഒരു കാലത്തും ചീങ്കണ്ണി ഉണ്ടായിരുന്നിട്ടില്ല എന്ന്. ഹിന്ദുമാതാക്കൾ തങ്ങളുടെ കുട്ടികളെ ഞെക്കിക്കൊല്ലുന്നുവെന്ന ബഹു: താക്വെല്ലിൻെറ പ്രസ്താവനയ്ക്കും സത്യത്തിൽ ഇതിൽക്കൂടുതൽ അടിസ്ഥാനമില്ല എന്നതു സംഭാവ്യമാണ്. ഇംഗ്ലീഷ്‌സർക്കാരാണ് സതി നിരോധിച്ചതെന്നാണ് മി. താക്വെൽ പറയുന്നത്. ക്രൈസ്തവഇംഗ്ലണ്ട്, തങ്ങളുടെ അധീനത്തിലുള്ള ദേശങ്ങളിൽ എന്തെങ്കിലും നന്മ ഉണ്ടാക്കുകയോ തിന്മ നീക്കപ്പെടുകയോ ചെയ്താൽ അതിനുള്ള കേമത്തമെല്ലാം തങ്ങൾക്കാണെന്നു നടിക്കാൻ എത്ര സന്നദ്ധമാണെന്നു നമുക്കെല്ലാം അറിയാം. ഇംഗ്ലണ്ട് ആ ക്രൂരമായ ഏർപ്പാടു നിർത്തൽ ചെയ്തുവെങ്കിൽ, അതിൽനിന്നും അവർക്കു പണമുണ്ടാക്കാൻ കഴിയാഞ്ഞതുകൊണ്ടായിരിക്കണം. കപ്പൽകപ്പലായി അവർ മദ്യം കയററി അയയ്ക്കുന്നു, വിതരണം ചെയ്യാനും വില്ക്കാനും ദല്ലാളുകളെയും. മദ്യവില്പനവഴിക്കു കൂടുതൽ വിധവകളെ ഉണ്ടാക്കി അവർക്ക് കൂടുതൽ പണം സമ്പാദിക്കാം. ചൈനക്കാർക്ക് ഇവരുടെ കറപ്പ് ആവശ്യമില്ലാതിരുന്നതുപോലെ ഇന്ത്യക്കാർക്ക് ഇവരുടെ മദ്യവും ആവശ്യമുണ്ടായിരുന്നില്ല; എന്നാലിവർ പീരങ്കിയുടെ വായിൽക്കൂടി കറപ്പുകച്ചവടം ചൈനയുടെ മേൽ അടിച്ചേല്പിച്ചു; അതുപോലെ വിതരണദല്ലാളുകൾവഴി മദ്യവ്യാപാരം ഇന്ത്യയുടെ മേലും. മിഷണറിപ്രവർത്തനം വളരെ അത്യാവശ്യമായ ഒരു നാടാണ് ഇംഗ്ലണ്ട്.

വിദേശമിഷണറി സൊസൈററി അതിനെ വിട്ടൊഴിഞ്ഞു പോകാൻ പാടില്ല.

കലമേനിക്കു് ഇരുപത്തയ്യായിരം മുതൽ മുപ്പതിനായിരം ഡോളർ വീതം വേണം ഓരോ മാർഗ്ഗം കൂടിയ ആളുടെയും മതപരിവൎത്തനത്തിനു്. ഇതു വളരെ ചെലവുള്ള ഏൎപ്പാടാണു്; അതിനാൽ പണമുണ്ടാക്കാൻ സകല വിദ്യകളും പ്രയോഗിച്ചുനോക്കുന്നുവെന്നതിൽ ഞങ്ങൾക്കദ്ഭുതമില്ല: കുഞ്ഞുങ്ങളെ ഞെരിച്ചുകൊല്ലുകയും ചീങ്കണ്ണിക്കു തിന്നാൻ കൊടുക്കുകയും ചെയ്യുന്ന അറിവില്ലാത്ത അക്രൈസ്തവരുടെ ശോചനീയമായ നിലയെക്കുറിച്ചു് ഉപദേശിപ്രസംഗം കേൾപ്പിച്ചു് ആരാധകരിൽ അനുതാപം ഉളവാക്കി പാതിരിമാർ പള്ളികളിൽ പിരിവെടുക്കുന്നു; രവിവാരപാഠശാലകളിലെ വിദ്യാൎത്ഥികളിൽനിന്നും പൈസ പിരിക്കുന്നു. ബോസ്റ്റണിലെ ഒരു പള്ളിയിലെ അംഗവും വിദേശമിഷണറി സൊസൈററിയിലെ ഒരുദ്യോഗസ്ഥനും ആയ ഡോക്ടർ, ഗോർഡൻ അവരെങ്ങനെയാണു പണം പിരിക്കുന്നതെന്നു് നമ്മോടു പറയുന്നുണ്ടു്. ഒരു മാസത്തേയ്ക്കു് ദിവസവും പ്രാൎത്ഥന നടത്തിയിട്ടു് ഇരുപതിനായിരം ഡോളർ പിരിച്ചെടുക്കാൻ തീരുമാനിക്കും. പാവപ്പെട്ട വേലക്കാരിപ്പെൺകുട്ടികളിൽനിന്നു് അമ്പതു ഡോളറും വാടകയ്ക്കു് ഒരു മുറിയിൽ താമസിക്കുന്ന പാവപ്പെട്ട ഒരു വൃദ്ധയിൽ നിന്നു്—അവൎക്കൊക്കെ തന്റെ ആയുഷ്കാലം മുഴുവൻ കഴിക്കാൻ ആകെയുണ്ടായിരുന്നതു് ആയിരം ഡോളറാണു്—എണ്ണൂറു ഡോളറും ഈ വിധത്തിൽ പിരിച്ചുവെന്നു് അദ്ദേഹം വീമ്പു പറയുന്നു – മാൎച്ച് 6–ാം തീയതിയിലത്തെ 'ജേൎണ്ണൽ' നോക്കുക. ദൈവത്തിന്റെ സസ്യശ്യാമളമായ ഉലകത്തിൽ മിഷണറി പ്രവൎത്തനം എവിടെയെങ്കിലും ഏററവും അത്യാവശ്യമായിട്ടുണ്ടെങ്കിൽ അതു് ഡോക്ടർ ഗോർഡന്റെ ബോസ്റ്റൺപള്ളിയിലാണു്.

ഈ പണം സമ്പാദിക്കാൻ ഉപയോഗിക്കുന്ന ഉപായം പ്രാൎത്ഥനയോ അനുതാപമോ മന്ത്രവാദമോ തോക്കോ കൈത്തോക്കോ എന്തുമായിരിക്കാം. എന്തായാലും അതു് ധാൎമ്മികദൃഷ്ട്യാ ഒരുപോലെ തെററാണു്; പെരുവഴിയിൽവെച്ചുള്ള പകൽക്കൊള്ളയേക്കാൾ മെച്ചമൊന്നുമല്ല. സ്വദേശത്താണു് ശരിയായ കൃസ്തുമതപ്രചരണം ഏററവും ആവശ്യം; നമ്മുടെ നഗരങ്ങളിലെ ഏഴകളുടെ ചേരികളിൽ മാത്രമല്ല, ബോസ്റ്റണിലെയും ഷിക്കാഗോവിലെയും ന്യൂയോൿിലെയും കുബേരന്മാരുടെ ഇടയിലും വേണം. അമേരിക്കൻകൃസ്ത്യാനികളാൽ കൊള്ളചെയ്യപ്പെടുകയും കൊല്ലപ്പെടുകയും ചെയ്ത നമ്മുടെ അക്രൈസ്തവ–ഇൻഡ്യക്കാർ മാത്രമല്ല, ഇന്നാട്ടിലെ പലേ പള്ളികളിലേയും പ്രഖ്യാപിതകൃസ്ത്യാനികളും കൃസ്തുമത

ത്തിന്റെ മൗലികതത്ത്വങ്ങളും നീതിയും ന്യായവും സാഹോദര്യവും പഠിക്കപ്പെടേണ്ടിയിരിക്കുന്നു. ജെ. സ്റ്റീൽ.''

ഇങ്ങനെ സ്വാമി വിവേകാനന്ദനെയും അദ്ദേഹത്തിന്റെ സന്ദേശത്തെയും പാതിരിമാർ നഖശിഖാന്തം എതിർത്തു. മാത്രമോ, യുവതികളെ അയച്ചു പ്രലോഭിപ്പിക്കാനും ശ്രമിച്ചു. അവരുടെ ശ്രമത്തിൽ വിജയം വരിച്ചുവെങ്കിൽ നല്ല സമ്മാനങ്ങൾ അവർക്ക് പ്രതിജ്ഞ ചെയ്യപ്പെട്ടിരുന്നു. എന്നാൽ സ്വാമിജി ഒരു ശിശുവിനെപ്പോലെ സരളനും പരിശുദ്ധനും ആണെന്നു കണ്ടപ്പോൾ അവർ പിന്മാറി. മതത്തിന്റെ പേരിൽ പാതിരിമാർ കാട്ടിക്കൂട്ടിയ വിക്രിയകൾ കേട്ടാൽ വിശ്വസിക്കാൻ സാധിക്കുകയില്ല. മാതൃകയ്ക്കുവേണ്ടി അല്പം ചില കാര്യങ്ങൾ ഇവിടെ പ്രസ്താവിച്ചുവെന്നേയുള്ളു. അദ്ദേഹത്തിനു നേരിടേണ്ടിവന്ന എതിർപ്പും ദുഷ്പ്രവാദവും ഓർത്താൽ അദ്ദേഹം ജീവനോടെ മടങ്ങിപ്പോന്നതാണ് അദ്ഭുതം. ഈവക വിക്ഷേപങ്ങൾക്കിടയിലും സ്വാമിജി ഈശ്വരനിൽ വിശ്വസിച്ചുകൊണ്ട് തന്റെ സമചിത്തത പാലിച്ചു. വിശാലാശയരും ഉദ്ബുദ്ധചിത്തരുമായ പലേ ക്രിസ്ത്യാനികളും പുരോഹിതന്മാരും തന്റെ പ്രഖ്യാപിതാരാധകരാണ്, ചിലർ തന്റെ അനുചരന്മാർകൂടിയാണ്, എന്ന സംഗതിയും അദ്ദേഹത്തിന് ആശ്വാസം നല്കി.

ഇപ്രകാരം ഉജ്ജ്വലങ്ങളായ നിരൂപണങ്ങളിൽക്കൂടിയും കുറിക്കുകൊള്ളുന്ന ഫലിതങ്ങളിൽക്കൂടിയും പൊരിയുന്ന വിമർശനങ്ങളിൽക്കൂടിയുമെല്ലാം സ്വാമിജി പാശ്ചാത്യസംസ്കാരത്തെക്കുറിച്ചുള്ള തന്റെ അഭിപ്രായം പ്രകടിപ്പിക്കുന്നതു കാണാം. മിന്നിയാപ്പോളിസ് എന്ന നഗരത്തിൽ പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ, ഹിന്ദുമാതാക്കൾ തങ്ങളുടെ കുട്ടികളെ പുഴകളിലെ ചീങ്കണ്ണികൾക്ക് എറിഞ്ഞുകൊടുക്കാറുണ്ടോ, എന്ന് ഒരു മദാമ്മ ചോദിച്ചു. സ്വാമിജി ഉത്തരം നല്കി: 'ഉവ്വ് മദാമ്മേ, അവരെന്നെയറിഞ്ഞു; പക്ഷേ നിങ്ങളുടെ പുരാണങ്ങളിലെ ജോണാസിനെപ്പോലെ ഞാൻ വീണ്ടും പുറത്തു ചാടി.'* ചിലപ്പോൾ പാശ്ചാത്യപരിഷ്കാരത്തിന്റെ

* പഴയ സുവിശേഷം ജോണാസിന്റെ പ്രവചനം നോക്കുക. അസ്സീറിയൻ സാമ്രാജ്യത്തിന്റെ തലസ്ഥാനമായ നിനെവെയിൽ പോയി സുവിശേഷം പ്രസംഗിക്കാൻ ദൈവത്തിന്റെ തിരുവരുൾ ജോണാസിനോടാവശ്യപ്പെട്ടു. ജോണാസ് അതു ചെവിക്കൊള്ളാതെ ജൊപ്പെയിൽ ചെന്ന് ഒരു കപ്പലിൽ കയറി, താർസിസ്സിലേയ്ക്ക് ഒളിച്ചോടാൻ. വഴിക്കു കൊടുങ്കാററു വന്നു. കുറിയിട്ടു നോക്കിയപ്പോൾ കാരണം ജോണാസാണെന്നു കണ്ടു. കപ്പൽക്കാർ അയാളുടെ സമ്മതത്തോടെ അയാളെ കടലിലെറിഞ്ഞു; കാററടങ്ങി. അയാളെ ഒരു മത്സ്യം മിഴുങ്ങി. അയാൾ മൂന്നു രാവും മൂന്നു പകലും അതിന്റെ വയററിൽ കിടന്നു. അവിടെ കിടന്നുകൊണ്ട്, ദൈവത്തെ വിളിച്ചു കരഞ്ഞു. ദൈവത്തിന്റെ ആജ്ഞയനുസരിച്ച് മത്സ്യം ജോണാസിനെ കരയ്ക്കു കൊണ്ടുവന്നുവിട്ടു.

ആക്രമണപ്രവണതയെയും വിധ്വംസനസ്വഭാവത്തെയും വെട്ടിത്തു റന്നു വെളിപ്പെടുത്തും. ഒരിക്കൽ അദ്ദേഹം അവരോടു പറഞ്ഞു: 'ഞാൻ കാര്യങ്ങൾ നേരേ ചൊവ്വേ തുറന്നുപറയുന്ന ഒരു പ്രകൃതക്കാര നാണു്, പക്ഷേ ഞാൻ നന്മയേ നേരാറുള്ളു. എനിക്കു് നിങ്ങളോടു് ഉള്ള നേരു പറയണമെന്നുണ്ടു്. നിങ്ങളുടെ മുഖസ്തുതി പാടാനല്ല ഞാനിവിടെ വന്നിരിക്കുന്നതു്; അതെന്റെ തൊഴിലല്ല. അതായി രുന്നു എന്റെ ഉദ്ദേശമെങ്കിൽ ന്യൂയോർക്കിലെ അഞ്ചാംവീഥിയിൽ ഞാനൊരു മോടിയാന്ന പള്ളി തുറക്കുമായിരുന്നു. നിങ്ങളെന്റെ കുഞ്ഞുങ്ങൾ. നിങ്ങളുടെ കുററങ്ങളും കുറവുകളും നിങ്ങളുടെ പൊള്ള ത്തരങ്ങളും ചൂണ്ടിക്കാണിച്ചു് സ്വാർത്ഥത്തിൽനിന്നും ഈശ്വരനിലേ യ്ക്കുള്ള വഴി നിങ്ങൾക്കു കാണിച്ചുതരണമെന്നാണു് എന്റെ ഉദ്ദേശം. അതുകൊണ്ടു് ഞാൻ നിങ്ങളുടെ കൃസ്തുമതത്തെയോ, നിങ്ങളുടെ പരി ഷ്കാരത്തിന്റെ ലക്ഷ്യങ്ങളെയോ, പാശ്ചാത്യസദാചാരത്തിന്റെ നിലവാരത്തിൽ വളർത്തിയെടുത്ത സ്വഭാവവിശേഷത്തെയോ ജീ വിതത്തെയോ പുകഴ്ത്തുന്നതായി നിങ്ങൾ കേൾക്കുന്നില്ല.' ഒരി ക്കൽ ഡെട്രോയിററിൽവെച്ചു് സ്വാമിജി നിഷ്ഠുരണം അവരോടു ചോദിച്ചു: 'എവിടെയാണു് നിങ്ങളുടെ കൃസ്തുമതം ? എവിടെ യാണു് നിങ്ങളുടെ യേശുകൃസ്തുവിനു് ഇവിടെ സ്ഥാനം, സ്വാർത്ഥ പൂരിതമായ ഈ മത്സരത്തിൽ, നിരന്തരമായ ഈ വിധ്വംസനപ്രവ ണതയിൽ ? വാസ്തവം, അദ്ദേഹം ഇന്നിവിടെ എഴുന്നെള്ളിയിരു ന്നെങ്കിൽ, തനിക്കു തല ചായ്ക്കാൻ ഒരു കല്ലു കാണുമായിരുന്നില്ല.' എങ്ങനെയാണു് സ്വാമിജിക്കു് കൃസ്തുവിന്റെ ആദർശം ഇത്ര വ്യക്ത മായി മനസ്സിലാക്കാൻ കഴിയുന്നതു് എന്നു് ഒരു പ്രശസ്തനായ വൈദികൻ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു, 'എന്തു്, യേശു ഒരു പൗരസ്ത്യനായിരുന്നു. അതിനാൽ ഞങ്ങൾ പൗരസ്ത്യർ, അദ്ദേ ഹത്തെ എളുപ്പത്തിലും ശരിയായും മനസ്സിലാക്കുന്നുവെന്നതു് സ്വാഭാവികം മാത്രമാണു്.'

സ്വാമിജിക്കു് എതിരായുള്ള പ്രചാരണങ്ങൾക്കു സ്വയം മറു പടി പറയുകയും അപ്രകാരം ചെയ്യാൻ സ്വാമിജിയെ പ്രേരിപ്പി ക്കുകയും ചെയ്ത അനേകം വൈദികരും ലൗകികരുമായ സുഹൃത്തു ക്കളുമുണ്ടായിരുന്നു. പക്ഷേ അദ്ദേഹം പറഞ്ഞതിതാണു്: 'ഞാനെ ന്തിനു് പകരം എതിർക്കണം ? തന്നെത്താൻ എതിർപ്പുകളെ തടുക്കുക യെന്നതു് സന്ന്യാസിയുടെ പണിയല്ല. പോരെങ്കിൽ; സത്യം അതിന്റെ വഴി തെളിയിക്കും, എന്നെ വിശ്വസിക്കു, സത്യം നില നില്ക്കും.' അടിസ്ഥാനരഹിതമായ എന്തെങ്കിലും പുതിയ അപ വാദം ആളുകൾ പരത്തുന്നതായി അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെടുത്തിയാൽ ചിലപ്പോൾ ഒരു പ്രാർത്ഥന മാത്രമായിരിക്കും അതിനുള്ള പ്രത്യുത്തരം.

ഇന്ത്യയിൽ പ്രവത്തനം നടത്തുന്ന മതഭ്രാന്തരായ പാതിരിമാർ നീചമായ വിധത്തിൽ സ്വാമിജിയെ എതിക്കുന്നുണ്ടെന്ന് 1894 ജനുവരിമുതല്ക്കേ സ്വാമിജി അറിഞ്ഞു. സ്വാമിജിയുടെ പ്രസംഗങ്ങഠം തങ്ങളുടെ മതപരിവത്തനശ്രമങ്ങഠംക്ക് വിഘാതമാണെന്ന് അവക്കറിയാമായിരുന്നു. ഇന്ത്യയിൽനിന്നു വന്ന ഒരു കത്തിൽ അമേരിക്കയിലെ ഒരു പത്രത്തിൽ സ്വാമിജിയെ രൂക്ഷമായി വിമശിച്ചിരുന്നതിനെക്കുറിച്ച് പ്രസ്താവിച്ചിരുന്നു. സ്വാമിജി അതിനു മറുപടിയായി ഒരു ശിഷ്യന് എഴുതി:

''നിങ്ങഠം പറയുന്ന പത്രത്തിൻെറ വിമശനം അമേരിക്കൻ ജനതയുടെ അഭിപ്രായമായി കണക്കാക്കേണ്ടതില്ല. ആ പത്രം ഇവിടെ മിക്കവാറും അജ്ഞാതമാണ്. 'പിന്തിരിപ്പൻ പ്രസ്ബിററീറിയൻ പത്രം' എന്നാണ് ആളുകളതിനിവിടെ പറയുന്നത്; മതഭ്രാന്ത് കടകട്ടിയായ ഒന്ന്. എന്നിരുന്നാലും പിന്തിരിപ്പന്മാരെല്ലാം മര്യാദകെട്ടവരല്ല. അമേരിക്കൻജനത— വൈദികരിൽ പലരും— എന്നെ വളരെ സ്നേഹാദരങ്ങളോടെ സ്വീകരിക്കുന്നു. സമുദായം കൊണ്ടാടുന്ന ഒരാളെ കുററം പറഞ്ഞു കുറച്ച് ദ്രവ്യം സമ്പാദിക്കണം ആ പത്രത്തിന്. ആ സൂത്രം ഇവിടെ എല്ലാവക്കും അറിയാം; ആരും അതിനെ ഗണ്യമാക്കാറില്ല. ഒന്നു ശരിയാണ്, നമ്മുടെ ഇന്ത്യൻ പാതിരിമാർ അതുകൊണ്ടു മുതലെടുക്കാൻ നോക്കും. അവരങ്ങനെ ചെയ്താൽ അവരോടു പറയൂ, 'കരുതിക്കോ ജൂത, നിൻെറ തല തെറിക്കാറായി !' അവരുടെ പഴയ കെട്ടിടം അടിത്തറവരെ ആടിത്തുടങ്ങി; അവർ എത്ര ഹാലിളകി നിലവിളിക്കുട്ടിയാലും അതു നിലംപതിക്കുകതന്നെ ചെയ്യും. എന്നാൽ എനിക്കവരോട് അനുതാപം തോന്നുന്നു – പൗരസ്ത്യമതങ്ങഠം ഇവിടെ വന്നുചേന്നതുകൊണ്ട് ഇന്ത്യയിലെ അവരുടെ സുഖജീവിതത്തിനുള്ള വരുമാനം കുറഞ്ഞുപോയി എങ്കിൽ. എന്നാൽ അവരുടെ വൈദികപ്രമാണികളിൽ ഒരാളുപോലും എനിക്കെതിരല്ല.''

പ്രശസ്തരായ പല വൈദികന്മാരും, പുരോഗമനചിന്തകന്മാരെല്ലാവരും, യഥാത്ഥസത്യാന്വേഷികളും സ്വാമിജിയുടെ സുഹൃത്തുക്കളായിരുന്നു എന്നതു വാസ്തവംതന്നെ. പക്ഷേ സ്വാമിജി അതൊന്നും അവലംബമായിക്കരുതിയിരുന്നില്ല. തൻെറ സന്ദേശം ലോകത്തിൽ പ്രചരിക്കണമെന്നുള്ളത് പരാശക്തിയുടെ ഇച്ഛയാണെങ്കിൽ ലോകത്തിലൊന്നിനും അതിനെ തടയാനാവില്ലെന്ന് അദ്ദേഹത്തിനു നല്ല ഉറപ്പുണ്ടായിരുന്നു. പണ്ടത്തെ ഋഷിമാരുടെ മനോഭാവമായിരുന്നു അദ്ദേഹത്തിന്. തൻെറ സന്ദേശത്തിൻെറ പ്രചാരണത്തിന് ഒരു കേന്ദ്രമായി, ആദ്ധ്യാത്മികതൃഷ്ണയും ആത്മാത്ഥ

തയും തികഞ്ഞ ഏതാനും ശിഷ്യന്മാരെ സമ്പാദിക്കാനായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. അതും തന്റെ മാതൃഭൂമിയുടെ സമുദ്ധാരണവുമല്ലാതെ അദ്ദേഹത്തിന് വേറൊരു ആഗ്രഹവും ഉണ്ടായിരുന്നില്ല. അദ്ദേഹം എന്നും എവിടെയും പഴയ ആ ധ്യാനനിരതനായ യോഗി, സിദ്ധപുരുഷൻ, പരിവ്രാജകൻ, ജഗന്മാതാവിന്റെ പിഞ്ചു പൈതൽ മാത്രമായിരുന്നു. സർവ്വേശ്വരന്റെ ആദേശങ്ങളെയും നിർദ്ദേശങ്ങളെയും മാത്രമാണ് അദ്ദേഹം ആശ്രയിച്ചിരുന്നത്.

ആ കാലഘട്ടത്തിലെ സ്വാമിജിയുടെ പ്രസംഗങ്ങൾ ഈശ്വരാവേശഭരിതങ്ങളും അതീവ തത്ത്വചിന്താപരങ്ങളും ആയിരുന്നു. ലക്ചർബ്യൂറോ തന്നെ ചൂഷണം ചെയ്യുകയും വഞ്ചിക്കുകയുമാണു ചെയ്യുന്നതെന്ന് അദ്ദേഹം കണ്ടു. ഒരു പ്രസംഗത്തിൽ 2500 ഡോളർ പിരിഞ്ഞുകിട്ടിയെങ്കിലും അവർ സ്വാമിജിക്കു കൊടുത്തത് 200 ഡോളർമാത്രമാണ്. ആദ്യകാലങ്ങളിൽ, അദ്ദേഹം കൈ വിട്ടു പോകാതിരിക്കാൻവേണ്ടി മാനേജർ ഒരു പ്രസംഗത്തിന് 900 ഡോളർവരെ കൊടുത്തിരുന്നു. കുറച്ചു കഴിഞ്ഞ്, എന്തോ കാരണത്താൽ സ്വാമിജിതന്നെ നിരക്കു കുറച്ചു. ലൗകികകാര്യങ്ങളിൽ അപരിചിതനായ അദ്ദേഹത്തിനുപോലും കുറെക്കഴിഞ്ഞപ്പോൾ തോന്നിത്തുടങ്ങി, ബ്യൂറോ തന്നോടു ന്യായമായിട്ടല്ല പെരുമാറുന്നത് എന്ന്. ധനപരമായി കുറെയേറെ നഷ്ടം സംഭവിക്കുമെന്നറിഞ്ഞിട്ടും ഏതാനും ആഴ്ചകൾക്കുശേഷം അദ്ദേഹം അവരുമായുള്ള ബന്ധം വിടർത്തി. തനിക്കുവേണ്ടിയായിരുന്നില്ല ധനമോ പ്രശസ്തിയോ അദ്ദേഹം ആർജ്ജിച്ചിരുന്നത്. ഒരു നല്ല തുക സംഭരിച്ച് ഇന്ത്യയിലെ വിഭിന്നപ്രവിശ്യകളിൽ പൊതുജനോപകാരപ്രദമായ ഓരോ പ്രവർത്തനങ്ങൾ ആരംഭിക്കണം എന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശം. പക്ഷേ ഈ പ്രേരകാദർശവും കുറെക്കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു മടുത്തു. 'പത്രപ്രശസ്തിയും ആൾത്തിരക്കിനിടയിലെ ജീവിതവുമാകുന്ന അസംബന്ധം,' എന്നാണതിനെ അദ്ദേഹം വിശേഷിപ്പിച്ചത്.

അമേരിക്കക്കാർക്ക് പരമസത്യം അറിയാൻ അതിയായ താല്പര്യമുണ്ട് എന്നു കണ്ട് അദ്ദേഹം സന്തോഷിച്ചു. എന്നാൽ അന്യദേശങ്ങളിലെന്നപോലെ ഇവിടേയും പലേ ആത്മവിദ്യാവിക്രയികളും തത്ത്വചിന്താചതുരാഭിമാനികളും ജനങ്ങളുടെ വിജ്ഞാനതൃഷ്ണയെയും ശ്രദ്ധാവിശ്വാസങ്ങളെയും ചൂഷണം ചെയ്ത് സ്വയം കുബേരന്മാരാകുന്ന കാഴ്ച കാണായി. ഇക്കൂട്ടർ സ്വാമിജിയെ തങ്ങളുടെ അണികളിൽ ചേർക്കുന്നതിനു പല വിഫലശ്രമങ്ങളും നടത്തി. എന്നാൽ അവർ കരുതിയതിനു നേരെ വിപരീതമായ ഫലമാണ് ഉണ്ടായത്. എന്തെന്നാൽ യാതൊരു പ്രതിഫലവും സ്വീകരിക്കാതെ

യഥാൎത്ഥമായ ആത്മവിദ്യാപ്രദാനം ചെയ്യാൻ അദ്ദേഹം ദൃഢമായി ഉറച്ചു. പുരാതനഭാരതത്തിലെ മഹൎഷിമാർ ചെയ്തതുപോലെ അദ്ദേഹവും വിദ്യ സൗജന്യമായി നല്കാൻ നിശ്ചയിച്ചു.

അതേസമയം സ്വാമിജി പാശ്ചാത്യപൗരസ്ത്യസംസ്കാരങ്ങളുടെ താരതമ്യപഠനത്തിൽ ദത്തശ്രദ്ധനായിരുന്നു. ഭാവിയിൽ സ്വജനതയുടെ ഉന്നമനത്തിനു് ഉപയോഗിക്കണമെന്ന ഉദ്ദേശത്തോടെ അദ്ദേഹം പാശ്ചാത്യരുടെ വ്യാവസായികവും ആൎത്ഥികവുമായ സംഘടനകളുടെ പ്രവൎത്തനങ്ങളും മേന്മയും ശ്രദ്ധിച്ചുപഠിച്ചു. പാശ്ചാത്യജീവിതസമ്പ്രദായങ്ങരം മനസ്സിലാക്കുന്നതിനുവേണ്ടി അദ്ദേഹം പല ചിത്രാലയങ്ങളും കലാശാലകളും കാഴ്ചബംഗ്ലാവുകളും മററു സ്ഥാപനങ്ങളും പോയിക്കണ്ടു. ഏതെങ്കിലും കലാശില്പമോ മഹോന്നതസൗധമോ മഹാസേതുവോ മനോഹരവാസ്തുശില്പമോ, കണ്ടാൽ അദ്ദേഹത്തിൻെറ മനസ്സ് മാനവബുദ്ധിയുടെ മഹത്ത്വത്തെപ്പററി അദ്ഭുതംകൊള്ളാറുണ്ടു്. അമേരിക്കയിലെ ഗാൎഹികജീവിതത്തെയും പൊതുജീവിതത്തെയും അദ്ദേഹം സശ്രദ്ധം പഠിച്ചു. വൻനഗരങ്ങളിലെ പടുകൂററൻ വ്യാപാരശാലകളും ആളുകളുടെ അദമ്യമായ ഉദ്യമശീലവും കണ്ടു് സ്വാമിജി ആശ്ചര്യഭരിതനാകാറുണ്ടു്. പാശ്ചാത്യലോകത്തിൻെറ വമ്പും പ്രതാപവും, അവരുടെ കെട്ടുപിണഞ്ഞതും പളപളപ്പുററതുമായ സാമുദായികാചാരങ്ങളും വ്യാവസായികസംഘടനകളും ഒരു വശത്തു്; മറുവശത്തു് ഭാരതത്തിലെ സ്ഥിതിയോ? ഭാരതീയനഗരങ്ങളിലെ തിക്കും തിരക്കും പട്ടിണിയും; ഒരു പക്ഷേ അതിനിടയ്ക്കു് അങ്ങിങ്ങു് ജടപിടിച്ച മുടിയും ചാമ്പൽ പൂശിയ മെയ്യുമായി ഏതാനും നഗ്നവൈരാഗികളും ! ഈ രണ്ടു ലോകങ്ങളും തമ്മിലുള്ള അന്തരം അദ്ദേഹത്തിൻെറ മനസ്സിനെ മഥിച്ചു. എന്നാൽ സ്വാമിജിയുടെ സൎവ്വാശ്ലേഷിയായ മനസ്സിനു് ഈ രണ്ടു വിരുദ്ധചിത്രങ്ങളെയും യഥാൎഹം തുലനം ചെയ്യാനും വിലമതിക്കാനും സാധിച്ചു. അദ്ദേഹത്തിൻെറ ഈ നിരന്തരനിരീക്ഷണങ്ങളുടെയും ചിന്തകളുടെയും പരിണതരൂപമാണു് 'കിഴക്കും പടിഞ്ഞാറും' എന്ന ആ മഹനീയകൃതിയിൽ നമുക്കു ലഭിക്കുന്നതു്.

ഈ അവിശ്രാന്തപ്രവൎത്തനങ്ങരംക്കിടയിലും സ്വാമിജി ഇന്ത്യയിലെ തൻെറ ശിഷ്യന്മാരുമായി സമ്പൎക്കം പുലൎത്തിപ്പോന്നു. മദ്രാസ്, രജപുട്ടാണ മുതലായ സ്ഥലങ്ങളിലെ ശിഷ്യന്മാൎക്കു് കൂടെക്കൂടെ കത്തുകളയച്ചു് അവരെ ഉപദേശിക്കുകയും സാന്ത്വനപ്പെടുത്തുകയും ആവേശഭരിതരാക്കുകയും ചെയ്തിരുന്നു. പാശ്ചാത്യജീവിതത്തിൻെറ ആചാരമര്യാദകളും ഉത്കൃഷ്ടവശങ്ങളും അവരെ ഗ്രഹിപ്പിക്കുകയും സംഘടനയുടെയും ഏകോപിച്ചുള്ള പ്രവൎത്തനങ്ങളുടെയും

ഈശ്വരവിശ്വാസത്തിന്റെയും ആവശ്യകതയെക്കുറിച്ച് അവരെ ബോധവാന്മാരാക്കുകയും ചെയ്തുപോന്നു. സർവ്വോപരി, ഗുരുവെന്ന നിലയിൽ, അവരുടെ ആദ്ധ്യാത്മികമായ വളർച്ചയെക്കുറിച്ചായിരുന്നു അദ്ദേഹത്തിന്റെ ചിന്ത മുഴുവൻ. അമേരിക്കയിൽ അഭ്യസ്തവിദ്യരും ബുദ്ധിമതികളുമായ അനേകം മഹതികളെ സ്വാമിജിക്കു കാണാൻ കഴിഞ്ഞു. അവരുമായി ആശയവിനിമയം ചെയ്യുകയും ചർച്ചകൾ നടത്തുകയും അദ്ദേഹത്തിന് സന്തോഷപ്രദമായ കാര്യങ്ങളായിരുന്നു. ഭാരതത്തിൽ സ്ത്രീകൾ അന്തഃപുരത്തിൽ ഒതുങ്ങിക്കഴിഞ്ഞിരുന്നതുകൊണ്ട് അവർ സാമുദായികമോ ബുദ്ധിപരമോ ആയ ചർച്ചകളിലോ സമ്മേളനങ്ങളിലോ പങ്കെടുത്തിരുന്നില്ല. അതിനാൽ അമേരിക്കയിലെ ഈ അനുഭവം സ്വാമിജിക്ക് ഒരു പുതുമയായിരുന്നു. പാശ്ചാത്യദേശങ്ങളിലെ സ്ത്രീകൾ അനുഭവിക്കുന്ന സ്വാതന്ത്ര്യത്തെയും ഭാരതത്തിലെ സ്ത്രീകളുടെ പാരതന്ത്ര്യത്തെയും ശക്തിയായ ഭാഷയിൽ താരതമ്യപ്പെടുത്തിക്കൊണ്ടുള്ള പരാമർശങ്ങൾ അദ്ദേഹത്തിന്റെ കത്തുകളിൽ കാണാം. അദ്ദേഹം എഴുതുന്നു: 'നിങ്ങൾക്ക് നിങ്ങളുടെ സ്ത്രീകളുടെ നില മെച്ചപ്പെടുത്താൻ കഴിയുമോ? എന്നാൽ നിങ്ങൾ നേരെയാകാൻ ഇടയുണ്ട്. അല്ലാത്തപക്ഷം നിങ്ങൾ എന്നേയ്ക്കും ഇന്നത്തെപ്പോലെ പിന്നോക്കം തന്നെ ആയിരിക്കും.' അദ്ദേഹം ഇങ്ങനെ ഉപസംഹരിക്കുന്നു: 'ആദ്ധ്യാത്മികതയെ സംബന്ധിച്ചിടത്തോളം അമേരിക്കർ നമ്മെക്കാൾ വളരെയേറെ താഴെയാണ്; എന്നാൽ അവരുടെ സമുദായം നമ്മുടേതിനെക്കാൾ വളരെ മേലെയാണ്. നാം അവരെ നമ്മുടെ ആദ്ധ്യാത്മികത പഠിപ്പിക്കും; അവരുടെ സമുദായത്തിൽ ശ്രേഷ്ഠമായിട്ടുള്ളത് നാം ഉൾക്കൊള്ളുകയും ചെയ്യും.'

പാശ്ചാത്യരുടെ ആചാരമര്യാദകളുമായി ഒത്തിണങ്ങാൻ സ്വാമിജി ചെയ്തിരുന്ന ശ്രമം കണ്ടവരിൽ പലർക്കും അതു് ഹൃദയസ്പൃക്കായിത്തോന്നി. മററു പല കാര്യങ്ങളിലുമെന്നപോലെ പ്രാച്യവും പാശ്ചാത്യവും അവയുടെ സാമുദായികമര്യാദകളിലും വ്യത്യസ്തങ്ങളാകുന്നു. സ്വാമിജി ചിലപ്പോൾ മാറിനിന്നു നിരീക്ഷിക്കും; ചിലപ്പോൾ ആതിഥേയന്റെയോ ആതിഥേയിയുടെയോ നേരെ തിരിഞ്ഞു്, ഒരു ബാലന്റെ സരളതയോടെ ചോദിക്കും, 'എങ്ങനെയാണതു്? പടി കയറുകയോ ഇറങ്ങുകയോ ചെയ്യുമ്പോൾ മുമ്പേ നടക്കുന്നതു് പുരുഷനോ, അതോ സ്ത്രീയോ?' അതിഥിയെന്ന നിലയ്ക്കു് അവർ അദ്ദേഹത്തിനു് സ്വന്തം കാര്യങ്ങളിൽ സമ്പൂർണ്ണസ്വാതന്ത്ര്യം നല്കിയിരുന്നു. ഏതു സമയത്തും അദ്ദേഹത്തെ അദ്ധ്യാത്മഭാവം ആവേശിച്ചേക്കുമെന്നും ചുററും നടക്കുന്നതൊന്നും അറിയാത്ത ഒരവസ്ഥയിൽ അദ്ദേഹം എത്തിയേക്കുമെന്നും അവർ മനസ്സി

ലാക്കി. ജീവിതത്തിലെ ഏതെങ്കിലും ഒരു നിസ്സാരസംഗതി മതി അദ്ദേഹത്തിൻെറ ഗുരുനാഥനെയെന്നപോലെ അദ്ദേഹത്തെയും ആദ്ധ്യാത്മികസത്യങ്ങളിലും അനുഭൂതികളിലും ആഴ്ത്താൻ. ധ്യാനവും യോഗവും സദാ അദ്ദേഹത്തോടൊരുമിച്ചുണ്ടായിരുന്നു. സിസ്റ്റർ നിവേദിത സ്വഗുരുനാഥനെക്കുറിച്ച് ഈവിധം എഴുതുന്നു:

''സ്വാമി തപസ്സു ചെയ്യുന്നതായി തോന്നിയിരുന്നില്ല എന്ന കാര്യം ഓർക്കേണ്ടതുണ്ട്; പക്ഷേ അദ്ദേഹത്തിൻെറ ജീവിതം മുഴുവൻ വേറാക്കെങ്കിലുമാണെങ്കിൽ അതികഠിനമായ ഒരു തപസ്സ് ആകുമായിരുന്നത്ര ഏകാഗ്രതാപൂർണ്ണമായിരുന്നു. അമേരിക്കയിൽ ആദ്യം ചെന്നപ്പോൾ തന്നെ ധ്യാനത്തിലേയ്ക്കു വലിച്ചുകൊണ്ടുപോയിരുന്ന ആ പ്രവണതയെ തടഞ്ഞുനിർത്താൻ അദ്ദേഹത്തിനു വളരെയധികം പ്രയാസമായിരുന്നു. ഇന്ത്യയിലെ അദ്ദേഹത്തിൻെറ ആതിഥേയരിൽ ഒരാൾ പറഞ്ഞു, 'ധ്യാനത്തിനിരുന്നുകഴിഞ്ഞാൽ രണ്ടു മിനിട്ടിനുള്ളിൽ അദ്ദേഹം മറെറാന്നുമറിയുന്നില്ല, അദ്ദേഹത്തിൻെറ ശരീരം മുഴുവൻ കരിമ്പടംപോലെ കൊതുകുകളെക്കൊണ്ടു മൂടിയാലും.' ഇതു മാതിരി ഗാഢമായിത്തീർന്ന ഒരഭ്യാസത്തോടു കൂടിയാണ് അദ്ദേഹം തീവണ്ടിപ്പാതകളുടേയും ട്രാംവണ്ടിപ്പാതകളുടേയും കുഴഞ്ഞുമറിഞ്ഞ കാര്യപരിപാടികളുടെയും നാടായ അമേരിക്കയിൽ വന്നിറങ്ങിയതു്. ആദ്യകാലത്തു് ട്രാംവണ്ടിയിൽ രണ്ടോ മൂന്നോ തവണ അങ്ങോട്ടുമിങ്ങോട്ടും ചുററിക്കറങ്ങാനിടയാവുക എന്നതു് അസാധാരണമായിരുന്നില്ല; ഇടയ്ക്കു കൺഡക്ടർ വണ്ടിക്കൂലിക്കു വേണ്ടി വിളിച്ചുണർത്തുമായിരുന്നുവെന്നു മാത്രം. അമ്മാതിരി സംഭവങ്ങളെക്കുറിച്ച് അദ്ദേഹത്തിനു് വല്ലാതെ ലജ്ജ തോന്നി; അവയെ ജയിക്കാൻ കഠിനമായി യത്നിച്ചു.''

സ്വാമിജിയുടെ നിസ്തുലമായ വിജയത്തിൻെറ വാർത്ത ഇന്ത്യയിലേയ്ക്കു ഒഴുകിത്തുടങ്ങി. അദ്ദേഹം മതമഹാസമ്മേളനത്തിൽ ചെയ്ത മഹത്തായ പ്രസംഗത്തെക്കുറിച്ച് അമേരിക്കയിൽനിന്നു വന്ന വിവരണങ്ങൾകൊണ്ടു് ഇന്ത്യയിലെ പത്രങ്ങളും മാസികകളും നിറഞ്ഞു. ഈ ഉദ്ധരണങ്ങളും വാർത്തകളും വിമർശനങ്ങളും ഭാരതീയർ ആകമാനം ആർത്തിയോടെ വാരിവിഴുങ്ങി.

സ്വാമി വിവേകാനന്ദൻെറ വിജയവാർത്ത വരാഹനഗരത്തിലെ ശ്രീരാമകൃഷ്ണമഠത്തിലും എത്തി. അവിടത്തെ അന്തേവാസികൾ അതൊക്കെ വായിച്ചു. സ്വാമി വിവേകാനന്ദനിൽ തങ്ങളുടെ സതീർത്ഥ്യനായ നരേന്ദ്രനെ കാണാൻ അവർക്ക് സാധിച്ചില്ലെന്നവരികിലും അവരുടെ ഹൃദയാന്തർഭാഗത്തു് എന്തോ ഒന്നു് അവരോടു പറഞ്ഞു, വിവേകാനന്ദൻ അവരുടെ നരേന്ദ്രൻതന്നെ എന്നു്. അനേകവർഷങ്ങളായി നരേന്ദ്രനെക്കുറിച്ച് അവർക്ക് ഒരു

വിവരവും ഉണ്ടായിരുന്നില്ല. മതമഹാസമ്മേളനം കഴിഞ്ഞു് ആറു മാസത്തിനുശേഷം സ്വാമിജി അയച്ച ഒരു കത്തു് അവരുടെ സംശയമെല്ലാം നിശ്ശേഷം ദൂരീകരിച്ചു. അവരുടെ ആനന്ദം അനിവ്വചനീയമായിരുന്നു. 'നരൻ ലോകത്തെ അതിന്റെ അടിത്തറവരെ വിറപ്പിക്കും,' എന്നു് ശ്രീരാമകൃഷ്ണൻ പ്രവചനം ചെയ്തിരുന്നു എങ്കിലും, അവരിതു കേട്ടു് അദ്ഭുതസ്തബ്ധരായി.

സ്വാമിജിക്കും അദ്ദേഹം വിളംബരം ചെയ്ത ഹിന്ദുധമ്മത്തിനും ലഭിച്ച സാദരസ്വാഗതത്തിന്റെ ചേതോഹരങ്ങളായ വണ്ണനകൾ വായിച്ചു് ഇന്ത്യയിലെ സാമാന്യജനങ്ങളും സന്തോഷംകൊണ്ടു മതിമറന്നു. ഭാരതത്തിനു് ഇതൊരു പുതിയ അനുഭൂതിയായിരുന്നു– 'ലോകത്തിന്റെ ആദ്ധ്യാത്മികാചാര്യൻ' എന്ന സ്ഥാനം സാത്ഥകമാക്കപ്പെടുകയും അതിനു് ലോകത്തിന്റെ അംഗീകാരം ലഭിക്കുകയും ചെയ്തുയെന്നതു്.

'വിവേകാനന്ദ' പഞ്ചാക്ഷരം ഭാരതത്തിലെ എല്ലാ ഗൃഹങ്ങളിലും മുഴങ്ങി. സ്വാഭാവികമായും മദ്രാസും ബംഗാളുമാണു് കൂടുതൽ ഉത്സാഹഭരിതമായതും അനുമോദനങ്ങൾ കൂടുതലായി പ്രകടമാക്കിയതും. സ്വാമിജിയെയും അദ്ദേഹം ഹിന്ദുമതത്തിനുവേണ്ടി അമേരിക്കയിൽ ചെയ്ത പ്രവത്തനങ്ങളെയും പ്രകീത്തിച്ചുകൊണ്ടു് വമ്പിച്ച പൊതുയോഗങ്ങൾ അനേകം സ്ഥലങ്ങളിൽ സംഘടിപ്പിക്കപ്പെട്ടു. രാമനാട്ടുരാജാവു് ഭാസ്കരസേതുപതി ഒരു അനുമോദനസന്ദേശം അയച്ചു. ഖെത്രിയിലെ മഹാരാജാവു് അജിതസിംഹൻ, സ്വാമിജി മതമഹാസമ്മേളനത്തിൽക്കൂടി ഹിന്ദുമതത്തിനു ചെയ്ത മഹത്തായ സേവനത്തിനു് തന്റെയും തന്റെ പ്രജകളുടെയും ഹാദ്ദമായ കൃതജ്ഞതയും അനുമോദനവും പ്രകാശിപ്പിക്കുന്നതിനു് ഒരു പ്രത്യേക ഡർബാർസമ്മേളനം നടത്തുകയും അതിൽ ആദ്ധ്യക്ഷ്യം വഹിക്കുകയും ചെയ്തു. മദിരാശിയിൽ നടത്തപ്പെട്ട വലിയ ഒരു അനുമോദനയോഗത്തിൽ രാജാ സർ രാമസ്വാമി മുതലിയാർ, സർ സുബ്രഹ്മണ്യയ്യർ സി. ഐ. ഇ. തുടങ്ങിയ പ്രശസ്തനേതാക്കന്മാരും പണ്ഡിതന്മാരും മററു പൗരമുഖ്യരും പങ്കെടുക്കുകയുണ്ടായി; അതിൽ അത്യുജ്ജ്വലങ്ങളായ പ്രഭാഷണങ്ങൾ നടത്തപ്പെട്ടു. ഇതിന്റെ ഒരു വിവരണം സ്വാമിജിക്കു് അയച്ചുകൊടുക്കുകയും ചെയ്തു. തെന്നിന്ത്യയിൽ കുംഭകോണം മുതലായ സ്ഥലങ്ങളിലും അനുമോദനയോഗങ്ങൾ കൂടുകയും അനുമോദനപത്രികകൾ സ്വാമിജിക്കു് അയച്ചു കൊടുക്കുകയും ഉണ്ടായി.

സ്വാമിജിയുടെ ജന്മദേശമായ കല്ക്കത്തയിൽ ആവേശം അതിന്റെ മൂദ്ധന്യത്തിലെത്തി. ഭാരതം നല്കിയ ഈ അനുമോദ

നങ്ങളും ആശംസകളും അംഗീകരണവും അങ്ങകലെ അമേരിക്ക യിൽ സ്വാമിജി വ്യക്തിപരമായ വിജയത്തിൻെറ അഭിനന്ദനങ്ങ ളായിട്ടല്ല, പിന്നെയോ, ആര്യാവർത്തത്തിൻെറ അടിത്തറയായ ആദ്ധ്യാത്മികത് പണ്ടേപ്പോലെ ഇന്നും ഉറച്ചുനില്ക്കുന്നുവെന്നതിൻെറ സൂചനയായിട്ടാണ് സ്വീകരിച്ചത്. തൻെറ പ്രവർത്തനങ്ങളുടെ അഭിനന്ദനങ്ങളെ ഈ നിലയിൽ അംഗീകരിച്ചുകൊണ്ട് അതി നനുരൂപമായി സ്വാമിജി മറുപടികളയച്ചു. മദിരാശിയിലെ ഹിന്ദു ക്കൾക്കും ഖെത്രിമഹാരാജാവിനും അയച്ച മറുപടികളാണ് അവ യിലേററവും ഉജ്ജ്വലങ്ങളും ശ്രദ്ധേയങ്ങളുമായവ.

കല്ക്കത്തയിലെ പൗരന്മാർ 1894 സെപ്തംബർ 5-ാം നു- ടൗൺ ഹാളിൽ സ്വാമിജിക്കും അമേരിക്കൻ ജനതയ്ക്കും കൃതജ്ഞത പ്രകാശി പ്പിക്കാൻവേണ്ടി ഒരു വലിയ സമ്മേളനം സംഘടിപ്പിച്ചു. ഹിന്ദുസമു ദായത്തിലെ പ്രമുഖനേതാക്കളാണ് അതു സംഘടിപ്പിച്ചത്; വിവി ധചിന്താഗതികളിൽപ്പെട്ട ആളുകളും അതിൽ പങ്കെടുക്കുകയുണ്ടായി. പ്രഖ്യാതരായ പണ്ഡിതന്മാർ, ജമിന്ദാർമാർ, ഹൈക്കോർട്ടു ജഡ്ജി മാർ, വക്കീലന്മാർ, രാഷ്ട്രീയനേതാക്കൾ, പൊതുപ്രവർത്തകർ, പ്രൊ ഫസ്സർമാർ തുടങ്ങി വിവിധനിലകളിലും തുറകളിലും പ്രമുഖരായ അനവധിയാളുകൾ സമ്മേളനത്തിൽ സന്നിഹിതരായി. രാജാ പി യാരി മോഹൻമുഖർജി സി. എസ്സ്. ഐ. ആണ് അതിൽ അദ്ധ്യക്ഷ പദം അലങ്കരിച്ചത്. പാശ്ചാത്യദേശങ്ങളിൽ ഭാരതീയസംസ്കാരത്തി ൻെറ പ്രചാരണത്തിന് സ്വാമിജി നല്കിയ സംഭാവനകളെയും പ്രവർത്തനങ്ങളെയും പ്രകീർത്തിച്ചുകൊണ്ടുള്ള ഉജ്ജ്വലപ്രസംഗങ്ങളോ ടെ താഴെ കാണുന്ന പ്രമേയങ്ങൾ അവതരിപ്പിക്കുകയും അംഗീകരി ക്കുകയും ചെയ്തു:

1. സ്വാമി വിവേകാനന്ദൻ ഷിക്കാഗോവിൽ നടന്ന മതമഹാ സമ്മേളനത്തിൽക്കൂടിയും തുടർന്നുള്ള അദ്ദേഹത്തിൻെറ അമേരിക്കയി ലെ പ്രവർത്തനങ്ങളിൽക്കൂടിയും ഹിന്ദുമതത്തിനു ചെയ്ത മഹത്തായ സേവനങ്ങളെ ഈ സമ്മേളനം കൃതജ്ഞതാപുരസ്സരം അഭിനന്ദിക്കുന്നു വെന്ന് രേഖപ്പെടുത്തുവാൻ അഭിലഷിക്കുന്നു.

2. ഈ സമ്മേളനം, അമേരിക്കൻജനതയ്ക്കും ഷിക്കാഗോ മതമഹാ സമ്മേളനത്തിൻെറ അദ്ധ്യക്ഷൻ ഡോക്ടർ ജെ. എച്ച്. ബാരോസ്സിനും ശാസ്ത്രീയവിഭാഗത്തിൻെറ അദ്ധ്യക്ഷൻ മിസ്റ്റർ മെർവിൻ മേരീ സ്നെല്ലിനും* അവർ സ്വാമി വിവേകാനന്ദനു നല്കിയ സഹഭാവ പൂർവ്വവും സൗഹൃദപൂർണ്ണവുമായ സ്വാഗതത്തിന് തങ്ങളുടെ ആത്മാർത്ഥ മായ കൃതജ്ഞത സമർപ്പിച്ചുകൊള്ളുന്നു.

---

* പേജ് 369-അവസാനത്തെ വരിയിൽ ....യായ ആരാധകയും എന്നതു് ....നായ ആരാധകനും എന്നും, പേജ് 384-30-ാം വരിയിലവസാനം....അദ്ധ്യക്ഷ യായ എന്നതു് അദ്ധ്യക്ഷനായ എന്നും തിരുത്തിവായിക്കാനപേക്ഷ.

3. ശ്രീമദ് വിവേകാനന്ദസ്വാമികാംക്കും ഡോക്ടർ ബാരോസ്സിനും മിസ്റ്റർ സ്നെല്ലിനും മേൽ കൊടുത്ത പ്രമേയങ്ങളുടെയും വിവേകാനന്ദസ്വാമികാംക്കുള്ള താഴെ കൊടുക്കുന്ന കത്തിൻെറയും ഓരോ പ്രതി അയച്ചുകൊടുക്കുവാൻ ഈ സമ്മേളനം അതിൻെറ അദ്ധ്യക്ഷനോടു് അപേക്ഷിക്കുന്നു.

ശ്രീമദ് വിവേകാനന്ദസ്വാമികാംക്കു്

പ്രിയ സുഹൃത്തേ,

ഷിക്കാഗോവിൽ 1893 സെപ്റ്റംബറിൽ നടന്ന മതമഹാസമ്മേളനത്തിൽ താങ്കാം ഹിന്ദുമതത്തെ സമത്ഥമായ രീതിയിൽ പ്രതിനിധാനം ചെയ്തതിനു്, സ്ഥലത്തെ ഹിന്ദുസമുദായത്തിൻെറ കൃതജ്ഞത താങ്കളെ അറിയിക്കാൻ, കല്ക്കത്തയിലെയും പരിസരങ്ങളിലെയും ഹിന്ദുജനത 1894 സെപ്റ്റംബർ 5-ാം തീയതി കല്ക്കത്തയിലെ ടൗൺ ഹാളിൽവെച്ചു നടത്തിയ, പ്രാതിനിധ്യസ്വഭാവവും സ്വാധീനശക്തിയുമുള്ള, ഒരു വലിയ സമ്മേളനത്തിൻെറ അദ്ധ്യക്ഷൻ എന്ന നിലയിൽ, എനിക്കു് അതിയായ സന്തോഷമുണ്ടു്.

ഹിന്ദുധമ്മത്തിൻെറ പ്രതിനിധിയെന്ന നിലയിൽ അമേരിക്ക സന്ദശിക്കുന്നതിനു് താങ്കാം ചെയ്തിട്ടുള്ള ത്യാഗങ്ങളും നേരിട്ടിട്ടുള്ള ക്ലേശങ്ങളും താങ്കളുടെ പ്രാതിനിധ്യംകൊണ്ടു സമ്മാനിതരായ സകലരാലും ഗാഢമായി അഭിനന്ദിക്കപ്പെടുന്നുണ്ടു്. അവർ അത്യന്തം സ്നേഹിക്കുന്ന ആദശത്തിനു്, അവരുടെ പവിത്രമായ ആര്യധമ്മത്തിനു്, താങ്കാം താങ്കളുടെ പ്രഭാഷണങ്ങാംവഴിക്കും, ജിജ്ഞാസാപൂവ്വകമായ ചോദ്യങ്ങാംക്കു് ഉടനുടൻ നല്കുന്ന ഉത്തരങ്ങളിൽക്കൂടിയും നല്കിയിട്ടുള്ള സംഭാവനയാണു് അവരുടെ സവിശേഷാഭിനന്ദനം അഹിക്കുന്നതു്. ഹിന്ദുമതത്തിൻെറ പൊതുതത്ത്വങ്ങളെക്കുറിച്ചു് ഒരു പ്രഭാഷണത്തിൻെറ പരിധിക്കുള്ളിൽ, 1893 സെപ്റ്റംബർ 19-ാംതീയതി ചൊവ്വാഴ്ച മതമഹാസമ്മേളനത്തിൽ താങ്കാം ചെയ്ത പ്രസംഗത്തേക്കാരം കൃത്യമായും വ്യക്തമായും പ്രസ്താവിക്കാൻ സാദ്ധ്യമല്ല. അതേ വിഷയത്തെക്കുറിച്ചു് അതിനു ശേഷമുള്ള താങ്കളുടെ പ്രഭാഷണങ്ങളും അതുപോലെതന്നെ ലളിതവും വ്യക്തവുമായിരുന്നു. ബഹുകാലമായി തങ്ങളുടെ മതം തെററിദ്ധരിക്കപ്പെടാനും ദുവ്വ്യാഖ്യാനം ചെയ്യപ്പെടാനുമുള്ള ദുര്യോഗമാണു് ഹിന്ദുക്കാംക്കുണ്ടായിരുന്നതു്; തന്മൂലം, ഒരപരിചിതരാജ്യത്തിൽ, മറെറാരു മതത്തിൽ വിശ്വസിക്കുന്നവരുടെ മുമ്പിൽ, അജ്ഞാതരായ ജനങ്ങളുടെ നടുവിൽ, തങ്ങളുടെ മതത്തിൻെറ സത്യാവസ്ഥയെക്കുറിച്ചു് പ്രസംഗിക്കാനും അവരുടെ തെററിദ്ധാരണകളെ അകററാനും കരുത്തും കഴിവും ഉററ ഒരാളോടു് ഹിന്ദുജനതയ്ക്കു് സവിശേഷമായ

കൃതജ്ഞത ഉണ്ടാവാതെ തരമില്ലല്ലൊ. താങ്കളെ സാദരം സ്വീകരിക്കുകയും, താങ്കഠംക്കു പ്രസംഗിക്കാൻ വേണ്ട സൗകര്യങ്ങഠം ഉണ്ടാക്കിത്തരുകയും, പ്രവർത്തനങ്ങളിൽ താങ്കളെ പ്രോത്സാഹിപ്പിക്കുകയും, ക്ഷമയോടും ഉദാരതയോടും താങ്കളുടെ പ്രഭാഷണങ്ങഠം ശ്രവിക്കുകയും, ചെയ്ത സദസ്സിനോടും സമ്മേളനത്തിൻെറ സംഘാടകരോടും ഈ സമ്മേളനത്തിനു് അളവററ കൃതജ്ഞതയുണ്ടു്. ചരിത്രത്തിൽ ഇദം പ്രഥമമായി ഹിന്ദുമതം ഒരു പ്രചാരകനെ കണ്ടെത്തിയിരിക്കുന്നു; അസുലഭമായ സൗഭാഗ്യവശാൽ അങ്ങയെപ്പോലെ യോഗ്യനും സമർത്ഥനും ആയ ഒരാളെ ലഭിക്കാൻ സാധിച്ചു. തങ്ങളുടെ പുരാതനധർമ്മത്തിൻെറ ശരിയായ ജ്ഞാനം വിതരണം ചെയ്യുന്നതിനു് താങ്കഠം ചെയ്ത പ്രയത്നങ്ങഠംക്കു്, തങ്ങളുടെ ഹാർദ്ദമായ അനുമോദനവും ഗാഢമായ കൃതജ്ഞതയും താങ്കളെ അറിയിച്ചില്ലെങ്കിൽ താങ്കളുടെ സ്വദേശികളും സഹപൗരന്മാരും സഹോദരഹിന്ദുക്കളും അവരുടെ അവശ്യം അനുഷ്ഠേയമായ ഒരു കർത്തവ്യം നിറവേററിയില്ല എന്നു കരുതുന്നു. അവിടുന്നു് ആരംഭിച്ച സത്കർമ്മം തുടർന്നുകൊണ്ടു പോകാൻ വേണ്ട ബലവും ഉത്സാഹവും സർവ്വേശ്വരൻ അവിടേയ്ക്കു നല്കുമാറാകട്ടെ.

എന്നു്, താങ്കളുടെ വിശ്വസ്തനായ,
പ്യാരി മോഹൻ മുഖർജി,
അദ്ധ്യക്ഷൻ.

ശ്രീ എൻ. എൻ. ഘോഷ്, സർ സുരേന്ദ്രനാഥബാനർജി തുടങ്ങിയ പ്രശസ്തവ്യക്തികഠം തദവസരത്തിൽ ചെയ്ത പ്രസംഗങ്ങഠം ആദ്ധ്യാത്മികമായി വലിയ ഒരാവേശം സൃഷ്ടിച്ചു. സനാതനധർമ്മത്തിൻെറ ദേവത പ്രസംഗകരിൽ ആവേശിച്ചു് അവരുടെ നാവിൽക്കൂടി ശാന്തിയും സമാധാനവും ആശിസ്സും വർഷിക്കുകയാണോ എന്നു തോന്നിപ്പോയി. ഭാരതത്തിൽ അങ്ങോളമിങ്ങോളം വിവേകാനന്ദനാമം വിജയഘോഷത്തോടെ മുഴങ്ങിക്കേട്ടു. ഒരു സവിശേഷോദ്ദേശ്യം സാധിക്കാൻ ജന്മമെടുത്ത ഒരു മഹാചാര്യനായി അദ്ദേഹം എങ്ങും അംഗീകരിക്കപ്പെട്ടു. ഹിന്ദുമതത്തെ അതിൻെറ ആലസ്യത്തിൽനിന്നും ആന്ധ്യത്തിൽനിന്നും അദ്ദേഹം തട്ടിയുണർത്തി. ഈ വക സമ്മേളനങ്ങളിൽ പണ്ടേപ്പോലെയുള്ള ഒരു പുത്തൻപുലരിയുടെ കതിരുകഠം കാണുമാറായി. നിണത്തിൽക്കൂടിയോ പോരിൽക്കൂടിയോ അല്ലാതെ, അതീവ ശക്തിമത്തും നിസ്തുലവുമായ വേദവേദാന്തങ്ങളുടെ നിർഘോഷത്തിൽക്കൂടി ഭാരതം വീണ്ടും അഭൂതപൂർവ്വമായ ശക്തിയും ആത്മാഭിമാനവും ആർജ്ജിക്കുന്ന കാലം വിദൂരവർത്തിയല്ല.

## പ്രചാരകന്റെ വിവിധാനുഭവങ്ങൾ

അമേരിക്കയിൽ ഏതാനും ജിജ്ഞാസുക്കൾക്ക് ആദ്ധ്യാത്മിക പരിശീലനം നല്കുന്ന ആചാര്യൻ എന്ന നിലയിലുള്ള സ്വാമിജിയുടെ ജീവിതകഥ തുടരുന്നതിനുമുമ്പ്, ഒരു പ്രചാരകനെന്ന നിലയിൽ അദ്ദേഹത്തിനു് അന്നാട്ടിൽ ഉണ്ടായിട്ടുള്ള നാനാതരം അനുഭവങ്ങളിൽ ചിലതു് ഇവിടെ രേഖപ്പെടുത്തട്ടെ. തന്റെ യാത്രയ്ക്കിടയിൽ സ്വാമിജി നിരവധി പ്രമുഖരും പ്രശസ്തരുമായ വ്യക്തികളുമായി പരിചയപ്പെട്ടു. പ്രസിദ്ധനായ അജ്ഞേയവാദിയും വാഗ്മിയുമായ മിസ്റ്റർ റോബട്ട് ഇംഗർസോളും അക്കൂട്ടത്തിൽ പെടുന്നു. അവരിരുവരുംകൂടി പലേ അവസരങ്ങളിലും മതപരമായും തത്ത്വചിന്താപരമായും അനേകം ചർച്ചകൾ നടത്തി. ആ സംഭാഷണവേളകളിൽ ഇംഗർസോൾ സ്വാമിജിയോടു്, കാര്യങ്ങൾ അത്രയൊക്കെ വെട്ടിത്തുറന്നു പറയരുതെന്നും, വലിയ ധീരത പ്രദർശിപ്പിക്കരുതെന്നും, പുതിയ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കാൻ വളരെ സൂക്ഷിക്കണമെന്നും, അന്നാട്ടിലെ ആളുകളുടെ ജീവിതരീതിയെയും ചിന്തയെയും വിമർശിക്കുന്നതു് കരുതലോടെ വേണമെന്നുമൊക്കെ ഉപദേശിച്ചു. അതിനുള്ള കാരണങ്ങൾ ആരാഞ്ഞപ്പോൾ ഇംഗർസോൾ പറഞ്ഞു: 'അമ്പതുകൊല്ലം മുമ്പ് അങ്ങിവിടെ മതപ്രചാരണത്തിനു വന്നിരുന്നെങ്കിൽ അങ്ങയെ തൂക്കിക്കൊന്നേനെ; അല്ലെങ്കിൽ ജീവനോടെ ദഹിപ്പിച്ചേനെ. വളരെക്കഴിഞ്ഞു വന്നിരുന്നെങ്കിലും ആളുകൾ നാട്ടിൻപുറത്തു് അങ്ങയെ കല്ലെറിഞ്ഞു് ഓടിച്ചേനെ.' സ്വാമിക്കു് ആശ്ചര്യമായി. അമേരിക്കൻജനതയ്ക്കിടയ്ക്കു് അത്രമാത്രം മതഭ്രാന്തും അസഹിഷ്ണുതയും ഉണ്ടായിരുന്നുവെന്നു് അദ്ദേഹത്തിനു വിശ്വസിക്കാൻ കഴിഞ്ഞില്ല. അക്കാര്യം അദ്ദേഹം ഇംഗർസോളിനോടു പറയുകയും ചെയ്തു. എന്നാൽ ഈ രണ്ടു പ്രസിദ്ധ പ്രചാരകന്മാരുടെ പ്രചാരണപരിപാടികൾക്കു തമ്മിൽ വലിയ അന്തരമുണ്ടായിരുന്നു. കാരണം, ഇംഗർസോൾ എല്ലാത്തരം മതചിന്തകളെയും എതിർത്തിരുന്നു; നേരേമറിച്ചു സ്വാമിജിയാകട്ടെ, മതസംബന്ധമായ ഒരു പുതിയ ചിന്താഗതിയാണു് പ്രചരിപ്പിച്ചിരുന്നതെങ്കിലും അദ്ദേഹം എല്ലാ മതങ്ങളെയും ആദരിച്ചിരുന്നു; യേശുക്രിസ്തുവിന്റെ ഒരാരാധകനായിരുന്നുതാനും. ഈ മഹാപുരുഷന്മാർ തമ്മിലുള്ള വ്യത്യാസം സ്വാമിജിതന്നെ പറഞ്ഞിട്ടുള്ള ഒരു സംഭവത്തിൽനിന്നും വെളിവാകും: "ഇംഗർസോൾ ഒരിക്കലെന്നോടു പറഞ്ഞു, 'ഞാനീ ലോകത്തിൽനിന്നു് കിട്ടാവുന്നിടത്തോളം എടു

ക്കുന്നതിൽ വിശ്വസിക്കുന്നു, മധുരനാരങ്ങയുടെ നീരു മുഴുവൻ പിഴി ഞ്ഞെടുക്കുന്നതിൽ; കാരണം, നമുക്ക് ഈ ലോകത്തെക്കുറിച്ചു മാത്രമേ നല്ല ഉറപ്പുള്ളൂ.' അതിനു ഞാൻ പറഞ്ഞു: 'ഈ ലോകമാകുന്ന മധുരനാരങ്ങ പിഴിയാൻ താങ്കൾക്കറിവുള്ളതിനേക്കാൾ മെച്ചപ്പെട്ട ഒരു വഴി എനിക്കറിയാം. എനിക്കതിൽനിന്നും കൂടുതൽ കിട്ടുകയും ചെയ്യുന്നു. എനിക്കറിയാം എനിക്കു മരണമില്ലെന്ന്; അതുകൊണ്ട് എനിക്ക് ധിറുതിയില്ല. ഭയമില്ല എന്നെനിക്കറിയാം; അതിനാൽ ആ പിഴിയൽ ഞാൻ ആസ്വദിക്കുന്നു. എനിക്ക് കർത്തവ്യമില്ല, ഭാര്യയുടെയും മക്കളുടെയും സമ്പത്തിൻെറയും കെട്ടുപാട് എനിക്കില്ല; തന്മൂലം എനിക്ക് സകലസ്ത്രീകളെയും സകല പുരുഷന്മാരെയും സ്നേഹിക്കാം. ഓരോരുത്തരും എനിക്ക് ഈശ്വരനാണ്. മനുഷ്യനെ ഈശ്വരനായി കണ്ടു സ്നേഹിക്കുന്നതിലുള്ള ആനന്ദം ഒന്നാലോചിച്ചുനോക്കൂ! നിങ്ങളുടെ നാരങ്ങ ഈ രീതിയിൽ പിഴിഞ്ഞുനോക്കൂ; എന്നിട്ട് പതിനായിരമിരട്ടി അതിൽനിന്നു സമ്പാദിക്കൂ. ഓരോ തുള്ളിയും അതിൽനിന്നെടുക്കൂ.'''

സ്വാമിജിക്ക് സഹിക്കേണ്ടിവന്നതിൽ അതിദുസ്സഹമായ ഒരനുഭവം പടിഞ്ഞാറുഭാഗത്തുള്ള ഒരു പട്ടണം സന്ദർശിച്ചപ്പോൾ ഉണ്ടായതാണ്. ഭാരതീയതത്ത്വചിന്തയെക്കുറിച്ചുപ്രസംഗിക്കുന്നതിനിടയ്ക്ക്, ആത്മസാക്ഷാത്കാരംലഭിച്ചയാളെ ബാഹ്യമായ, പ്രക്ഷോഭങ്ങൾക്കൊന്നും ക്ഷോഭിപ്പിക്കാനാവില്ലെന്നും അയാൾ സദാ പ്രശാന്തനായിരിക്കുമെന്നും സ്വാമി പറഞ്ഞതു് കേട്ട ചില കലാശാലാ വിദ്യാർത്ഥികൾ അതൊന്ന് അദ്ദേഹത്തിൻെ നേരെ പരീക്ഷിക്കാൻ തീർച്ചയാക്കി. ഈ വിദ്യാർത്ഥികൾ കാലിമേയ്ക്കുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. അവർ അദ്ദേഹത്തെ പ്രസംഗിക്കാൻ ക്ഷണിച്ചു. സ്വാമി വന്നപ്പോൾ, ഗ്രാമത്തിലെ ഒരു മൈതാനത്തിലേയ്ക്ക് അവർ കൂട്ടിക്കൊണ്ടുപോയി. അവിടെ മറിച്ചിട്ട ഒരു മരത്തൊട്ടി പ്രസംഗപീഠമായി അവർ കാണിച്ചുകൊടുത്തു. സ്വാമി പ്രസംഗമാരംഭിച്ചു, പ്രസംഗവിഷയത്തിൽ ഏകാഗ്രനായി, ബാക്കിയൊക്കെ വിസ്മരിച്ചു. പെട്ടെന്നതാ കൂട്ടവെടി; വെടിയുണ്ടകൾ കാതിനടുത്തുകൂടി ചീറിപ്പായുന്നു! അക്ഷോഭ്യനായി സ്വാമിജി പ്രസംഗം തുടർന്നു; ഒന്നും സംഭവിക്കാത്ത മട്ടിൽ അവസാനംവരെ പ്രസംഗിച്ചു. സ്വാമിജി പ്രസംഗം നിർത്തിയപ്പോൾ ആ പശുപാലന്മാർ ചുററും കൂടി അവരുടെ പരുപരുപ്പൻ ഭാഷയിൽ അദ്ദേഹത്തെ, 'നല്ല പററിയ ഒരുത്തൻ' എന്നംഗീകരിച്ചു.

ഇതിനോടൊപ്പം, സ്വാമിജിയുടെ സംസ്കാരസമ്പന്നതയെയും മഹത്ത്വത്തെയും മാനവസൗഭ്രാത്രത്തെയും വിശദമാക്കുന്ന ഒരു

സംഭവംകൂടി കുറിക്കട്ടെ: ഒരു പൗരസ്ത്യനായ അദ്ദേഹത്തെ പല പ്പോഴും അമേരിക്കയിലെ തെക്കൻപ്രദേശങ്ങളിൽ ആളുകൾ നീഗ്രോ യെന്നു് തെററിദ്ധരിക്കാറുണ്ടു്. ഒരിക്കൽ സ്വാമിജി തീവണ്ടിയി റങ്ങുമ്പോൾ ഒരു സ്വാഗതസംഘം അദ്ദേഹത്തെ സ്വീകരിക്കുന്നതു് ഒരു നീഗ്രോപോർട്ടർ കണ്ടു; അയാൾ സ്വാമിജിയുടെ അടുത്തുവന്നു് തങ്ങളുടെ കൂട്ടത്തിൽ ഒരുവനായ അദ്ദേഹം ഒരു വലിയ ആളായതി നെപ്പററി താൻ കേൾക്കാനിടയായി എന്നും, അദ്ദേഹത്തിനു ഹസ്ത ദാനം ചെയ്യാൻ അവകാശം ലഭിച്ചാൽ തനിക്കു വലിയ സന്തോഷ മായിരിക്കുമെന്നും അറിയിച്ചു. സ്വാമിജി സ്നേഹവാത്സ്യോടെ ആ റെയിൽവേ കൂലിക്കാരന്റെ കൈ പിടിച്ചു കുലുക്കിക്കൊണ്ടു്, 'നന്ദി സോദരാ, നന്ദി,' എന്നു പറഞ്ഞു. ഇങ്ങനെ നീഗ്രോകൾ തന്നെ അവരിലൊരുവനായി കരുതി പെരുമാറിയിട്ടുള്ള പല സം ഭവങ്ങളെക്കുറിച്ചും അദ്ദേഹം പറയാറുണ്ടു്. തന്നെ അങ്ങനെ കരുതു ന്നതിൽ ഒരിക്കലെങ്കിലും അദ്ദേഹം അനിഷ്ടം കാണിച്ചില്ല. തെ ക്കൻപ്രവിശ്യകളിൽ അദ്ദേഹത്തിന്റെ ഇരുണ്ടനിറം കാരണം നീഗ്രോ ആണെന്നു കരുതി ഹോട്ടലുടമകൾ അദ്ദേഹത്തിനു് പ്രവേ ശനം നിഷേധിക്കുകയും നിർമ്മര്യാദം പുറത്തുപോകാൻ പറയുകയും ചെയ്തിരുന്നു. ഈ വിഷമഘട്ടങ്ങളിൽപ്പോലും താനൊരു നീഗ്രോ അല്ല, ഭാരതീയനാണു് എന്നു വെളിപ്പെടുത്താൻ അദ്ദേഹം കൂട്ടാക്കി യില്ല. അക്കാരണത്താൽ പ്രസംഗപരിപാടി ഏർപ്പാടു ചെയ്തിരുന്ന സംഘടനയുടെ അധികൃതക്കു് അദ്ദേഹത്തിനുവേണ്ടി വേറെ ഏർപ്പാടു കൾ ചെയ്യേണ്ടതായി വന്നു. പ്രഭാതത്തിലെ പത്രങ്ങളിൽ സ്വാമി വിവേകാനന്ദന്റെ പ്രസംഗങ്ങൾ വായിക്കുകയും അദ്ദേഹത്തെക്കുറി ച്ചു് എല്ലാവരും ആദരവോടെ സംസാരിക്കുന്നതു് കേൾക്കുകയും ചെയ്യുന്ന ഹോട്ടലുടമകൾ തങ്ങൾ കാണിച്ച അവിവേകമോർത്തു ഞെട്ടി ക്ഷമായാചനം ചെയ്യാൻ അദ്ദേഹത്തിന്റെ അടുത്തു് ഓടി യെത്തും. വടക്കൻനഗരങ്ങളിലെ ക്ഷൗരക്കടകളിൽപ്പോലും അദ്ദേ ഹത്തെ ശകാരിച്ചു പുറത്താക്കാറുണ്ടു്. വളരെക്കാലത്തിനുശേഷം, ഈവക അനുഭവങ്ങളെക്കുറിച്ചു് സംസാരിക്കവെ, ഒരു പാശ്ചാത്യ ശിഷ്യൻ സ്വാമിജിയോടു് എന്തുകൊണ്ടാണു് താനാരാണെന്ന വസ്തു ത വെളിപ്പെടുത്താതിരുന്നതു് എന്നു് ആശ്ചര്യത്തോടെ ചോദിച്ച പ്പോൾ സ്വാമിജി പറഞ്ഞു: 'എന്തു്! മറെറാരുവനെ ബലികഴി ച്ചിട്ടു് ഉയരുകയോ? അതിനായിട്ടല്ല ഞാൻ ഭൂമിയിലേയ്ക്കു വന്നതു്. തന്റെ വംശത്തെക്കുറിച്ചു് അദ്ദേഹം ഒരിക്കലും ലജ്ജിച്ചിരുന്നില്ല. പ്രത്യുത, താനൊരു ഭാരതീയനാണെന്നുള്ളതിൽ അദ്ദേഹം അഭിമാ നംകൊണ്ടിരുന്നു. പാശ്ചാത്യരാരെങ്കിലും തന്റെ തൊലിയുടെ വെളുപ്പുകൊണ്ടു് അദ്ദേഹത്തിന്റെ മുമ്പിൽ എന്തെങ്കിലും തരത്തിൽ

മേന്മ നടിച്ചിരുന്നെങ്കിൽ അയാൾക്ക് സ്വാമിജിയിൽനിന്നും കടുത്ത ശകാരം കിട്ടുമെന്നു തീർച്ചയായിരുന്നു. സിസ്റ്റർ നിവേദിത ഇതിനെക്കുറിച്ച് ഈവിധം പറയുന്നു:

"സമ്പന്നജനതകളുടെ ജാതീയമായ മിഥ്യാഭിമാനത്തെ നിന്ദാപുരസ്സരം അദ്ദേഹം നിരസിച്ചിരുന്നു. അദ്ദേഹം പറഞ്ഞു: 'ഞാനെന്റെ തൊലി വെളുത്ത ആര്യപൂർവ്വികനോടു കടപ്പെട്ടവനാണെങ്കിൽ അതിലും ഏറെ കടപ്പെട്ടവനാണ് ഞാൻ എന്റെ മഞ്ഞത്തൊലിയുള്ള മംഗോളിയപൂർവ്വികനോട്; ഏററവും കൂടുതൽ കടപ്പാട് എനിക്ക് തൊലി കറുത്ത കാപ്പിരിവർഗ്ഗത്തോടാണ് !'

തന്റെ മുഖാകൃതിയിൽ അദ്ദേഹം അത്യധികം അഭിമാനംകൊണ്ടു; ഉദ്ദിഷ്ടകാര്യം സാധിച്ചേ അടങ്ങൂ എന്ന നിശ്ചയദാർഢ്യത്തിന്റെ ലക്ഷണമാണ് എന്നു പറഞ്ഞു് തന്റെ മംഗോളിയൻ താടിയെല്ലിനെക്കുറിച്ചും അദ്ദേഹം അഭിമാനമാർന്നു. എല്ലാ ആര്യജനതയ്ക്കും പൊതുവായിട്ടുള്ളതാണ് എന്നു് അദ്ദേഹം വിശ്വസിച്ചിരുന്ന ഈ ഒരു വർഗ്ഗചിഹ്നത്തെക്കുറിച്ച് ഒരിക്കൽ അദ്ദേഹം പ്രഖ്യാപിച്ചു: 'കാണുന്നില്ലേ ? തത്തരനാണ് വർഗ്ഗത്തിന്റെ സാരം. അവനാണ് സകലവർഗ്ഗത്തിനും കരുത്തും കൊഴുപ്പും കൊടുക്കുന്നതു് !'"

പ്രസംഗപര്യടനത്തിനിടയ്ക്ക് ചെന്നിടത്തെല്ലാം തന്റെ പേർ പത്രങ്ങളിൽ വലിയ അക്ഷരങ്ങളിൽ വിളംബരം ചെയ്തിരിക്കുന്നതായി സ്വാമിജി കണ്ടു. ലേഖകന്മാരും പത്രാധിപന്മാരും അദ്ദേഹത്തെ നാലുപാടും വളഞ്ഞു. അദ്ദേഹത്തിന്റെ ജീവിതരീതി, മതം, തത്ത്വചിന്ത, പാശ്ചാത്യസംസ്കാരത്തെക്കുറിച്ചുള്ള അഭിപ്രായം, ഭാവിയിലെ പ്രവർത്തനപരിപാടി, ആഹാരരീതി, പൂർവ്വചരിത്രം, ഇന്ത്യക്കാരുടെ രീതിനീതികൾ, ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതി തുടങ്ങി നിരവധി ചോദ്യങ്ങൾക്ക് അവർ ഉത്തരം ആവശ്യപ്പെട്ടു. ഈവിധത്തിൽ അമേരിക്കയിലെ പത്രങ്ങൾ സ്വാമിജിയെക്കുറിച്ചു വ്യക്തിപരമായും അദ്ദേഹത്തിന്റെ രാജ്യത്തെക്കുറിച്ചും പല വിവരങ്ങളും പൊതുജനങ്ങൾക്ക് പരിചയപ്പെടുത്തിയിരുന്നു. 1894 ഫെബ്രുവരിയിൽ അദ്ദേഹം ഡെട്രോയിററിൽ ചെന്നപ്പോൾ പത്രലേഖകന്മാർ രാവും പകലും പിന്നാലെ കൂടി. ഡെട്രോയിററിലെ മാത്രമല്ല, അമേരിക്കയിലൊട്ടാകെയും ഒരു പ്രമുഖപത്രമായ 'ഡെട്രോയിററ് ഫ്രീ പ്രസ്സ്' സ്വാമിജിയെക്കുറിച്ച് എഴുതിയതു് ഇവിടെ ഉദ്ധരിക്കുന്നതു് ഉചിതമായിരിക്കും. ഇതരനഗരങ്ങളിലെ മററു പത്രങ്ങളും സ്വാമിജിയെക്കുറിച്ച് ഇതേ മാതിരിതന്നെ എഴുതിയിരുന്നു. ഫ്രീ പ്രസ്സ് എഴുതി:

'മതമഹാസമ്മേളനത്തിനുശേഷം അനേകം പട്ടണങ്ങളിലും നഗരങ്ങളിലും വളരെ വമ്പിച്ച സദസ്സുകളെ അദ്ദേഹം അഭിസംബോധന ചെയ്തിട്ടുണ്ട്: അവക്കൊക്കെ അദ്ദേഹത്തെക്കുറിച്ച് പ്രശംസ മാത്രമേ ഉള്ളൂ. താൻ സ്പർശിക്കുന്ന ഏതു വിഷയത്തിനും അദ്ദേഹം ജീവനും വെളിച്ചവും നല്കുന്ന രീതിയെക്കുറിച്ചും അദ്ദേഹത്തിന്റെ ആകർഷണശക്തിയെക്കുറിച്ചും ശ്രോതാക്കൾ ആവേശഭരിതരാണ്. അദ്ദേഹത്തെപ്പോലെതന്നെ ഭൂഗോളത്തിന്റെ മറുവശത്തുനിന്നു വരുന്ന വൻപ്രശ്നങ്ങളെക്കുറിച്ചും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ, അമേരിക്കൻജനതയ്ക്ക് സ്വാഭാവികമായും ഉന്മേഷകരങ്ങളും ചിന്തോദ്ദീപകങ്ങളും ആകുന്നു. ഇരുണ്ടനിറവും കറുത്ത മുടിയും അന്തസ്സുമാന്ന ഈ മനുഷ്യൻ തിളങ്ങുന്ന മഞ്ഞക്കുപ്പായവുമണിഞ്ഞ് എഴുന്നേററുനിന്ന് അവരുടെ മാതൃഭാഷ ശരിയായും വ്യക്തമായും നല്ല ഒഴുക്കോടെയും സംസാരിക്കുന്നതു കേൾക്കുമ്പോൾ അദ്ദേഹത്തിന്റെ ശ്രോതാക്കൾക്ക് ആനന്ദകരമായ ആശ്ചര്യം ഉളവാകുന്നു.'

1894 ഫെബ്രുവരി 18-ാം തീയതി അദ്ദേഹം ചെയ്ത പ്രസംഗത്തെക്കുറിച്ച് അതേ പത്രം രേഖപ്പെടുത്തി:

'ഹിന്ദുതത്ത്വചിന്തകനും വൈദികനുമായ സ്വാമി വിവേകാനന്ദൻ യൂണിറേററിയൻ പള്ളിയിൽവെച്ചു നടത്തിവന്ന തന്റെ പ്രസംഗപരമ്പര, അല്ല ധർമ്മോപദേശങ്ങൾ, 'മനുഷ്യന്റെ ദിവ്യത്വം' എന്ന വിഷയത്തെക്കുറിച്ചു പ്രസംഗിച്ച് ഇന്നലെ രാത്രി അവസാനിപ്പിച്ചിരിക്കുന്നു. കാലാവസ്ഥ പ്രതികൂലമായിരുന്നെങ്കിലും ആ 'പൗരസ്ത്യസോദരൻ'—അങ്ങനെ വിളിക്കുന്നതാണ് അദ്ദേഹത്തിനിഷ്ടം—പ്രത്യക്ഷപ്പെടുന്നതിന് അരമണിക്കൂറു മുമ്പേ പള്ളി ഏതാണ്ട് വാതിൽക്കൽവരെ ആളുകളെക്കൊണ്ടു തിങ്ങിനിറഞ്ഞിരുന്നു. ശ്രദ്ധാലുക്കളായ സദസ്യരിൽ എല്ലാത്തരം തൊഴിൽക്കാരും വ്യാപാരികളും ഉൾപ്പെട്ടിരുന്നു—വക്കീലന്മാർ, ജഡ്ജിമാർ, സുവിശേഷപ്രചാരകർ, കച്ചവടക്കാർ, ഒരു ജൂതപുരോഹിതനും; സ്ത്രീകളുടെ കാര്യം പറയാനുമില്ല. തുടർച്ചയായി വരുകയും ശ്രദ്ധയോടെ കേൾക്കുകയും ചെയ്തിരുന്നതിൽനിന്നും അവർ ഈ ഇരുണ്ട സന്ദർശകന്റെ മേൽ—പ്രസംഗവേദിയിലെന്നപോലെ സ്വീകരണമുറിയിലും അദ്ദേഹത്തിന്റെ ആകർഷകത്വം മഹനീയമാണ്—തങ്ങളുടെ സ്തുതിവർഷം പൊഴിക്കാൻ സന്നദ്ധരാണെന്ന കാര്യം വ്യക്തമാകുന്നു.

ഇന്നലെ രാത്രിയിലത്തെ പ്രസംഗം മുൻപ്രസംഗങ്ങളോളം വിവരണാത്മകമായിരുന്നില്ല. രണ്ടു മണിക്കൂർ നേരത്തേയ്ക്ക്

ദിവ്യവും മാനവവുമായ കാര്യങ്ങളെക്കുറിച്ച് വിവേകാനന്ദൻ ഒരു അദ്ധ്യാത്മവസനം നെയ്തെടുത്തു; ശാസ്ത്രം വെറും സാധാരണക്കാർക്കും കൂടി നിശ്ചയമുള്ള കാര്യങ്ങളാണെന്നു തോന്നിക്കുമാറ് അത്ര യുക്തി യുക്തമായിരുന്നു പ്രതിപാദനം. മനോഹരവും യുക്തിയുക്തവുമായ ഒരു സൂര്യപടമാണ് അദ്ദേഹം നെയ്തെടുത്തത്—അദ്ദേഹത്തിന്റെ ജന്മദേശത്തിൽ കൈകൊണ്ട് നെയ്തെടുക്കുന്നതും പൗരസ്ത്യദേശത്തെ ഏററവും സുരഭിലമായ പരിമളംകൊണ്ടു സുഗന്ധമിയററിയതും നാനാവർണ്ണവിചിത്രിതവുമായ സൂര്യപടലങ്ങൾപോലെ വിവിധവർണ്ണാഞ്ചിതവും ആകർഷകവും ചിന്താമധുരവുമായിരുന്നു ആ അംബരം. ആ ഇരുണ്ട മാന്യൻ, ഒരു ചിത്രകാരൻ ചായം ഉപയോഗിക്കുംപോലെ കാവ്യരൂപകങ്ങൾ പ്രയോഗിക്കുന്നു; വേണ്ടസ്ഥാനത്ത് നിറം പിടിപ്പിക്കുന്നു; ഏതാണ്ട് വിവിധവർണ്ണശബളമാണ് കിട്ടുന്ന ഫലം; എന്നിലതിന് അതിന്റേതായ ഒരു വശ്യശക്തിയുണ്ട്. അതിവേഗം നീങ്ങിക്കൊണ്ടിരിക്കുന്ന നിഗമനങ്ങൾ മനോമോഹനങ്ങളായിരുന്നു. അദ്ദേഹത്തിന്റെ നിപുണമായ പ്രയത്നത്തിനു പ്രതിഫലമായി കൂടെക്കൂടെ ഉത്സാഹഭരിതമായ കരഘോഷം മുഴങ്ങിയിരുന്നു'.

സ്വാമിജി ആദ്യത്തെത്തവണ ഡെട്രോയിററ് സന്ദർശിച്ചപ്പോൾ അദ്ദേഹത്തെക്കുറിച്ച് തനിക്കുണ്ടായ അഭിപ്രായം, അവിടത്തെ ഒരു പ്രശസ്തമഹതിയായ മിസ്സിസ് മേരി സീ. ഫങ്ക്, ഈവിധം രേഖപ്പെടുത്തി:

'1894 ഫെബ്രുവരി 14-ാം തീയതി ഒരു പ്രത്യേകനാളായി, പവിത്രവും ദിവ്യവുമായ ഒരു നാളായി, എന്റെ സ്മരണമണ്ഡലത്തിൽ വേറിട്ടുനില്ക്കുന്നു. കാരണം, അന്നാണ് ഞാനാദ്യമായി ആ മഹാത്മാവിന്റെ, ആദ്ധ്യാത്മികമഹാപുരുഷന്റെ, സ്വാമി വിവേകാനന്ദന്റെ, രൂപം ദർശിക്കുകയും ശബ്ദം ശ്രവിക്കുകയും ചെയ്തതു്. അദ്ദേഹം, രണ്ടു സംവത്സരത്തിനുശേഷം, നിത്യമായ ആനന്ദവും നിരന്തരമായ ആശ്ചര്യവും എനിക്കരുളുമാറ്, എന്നെ ഒരു ശിഷ്യയായി സ്വീകരിച്ചു.

അദ്ദേഹം ഈ രാജ്യത്തെ വൻനഗരങ്ങളിൽ പ്രസംഗം നടത്തിക്കൊണ്ടിരിക്കുകയായിരുന്നു; മേല്പറഞ്ഞ നാളിൽ ഡെട്രോയിററിൽ യൂണിറേററിയൻപള്ളിയിൽ ഒരു പ്രസംഗപരമ്പരയിലെ ആദ്യത്തെ പ്രസംഗം നടത്തി. ആ വലിയ കെട്ടിടം നിറയെ തിക്കിത്തിരക്കി ആളുകൾ കൂടിയിരുന്നു, സ്വാമിക്കു് ആവേശഭരിതമായ സ്വാഗതം ലഭിച്ചു. അദ്ദേഹം പ്രസംഗവേദിയിലേയ്ക്കു് കാലെടുത്തുകുത്തിയപ്പോഴത്തെ ആ ദൃശ്യം എനിക്കിപ്പോഴും കാണാം: പ്രഭാവ

പൂർണ്ണവും ബലിഷ്ഠവും ഊർജ്ജസ്വലവും കുലീനവും രാജകീയവുമായ ആ രൂപം ; ആ മോഹനശബ്ദത്തിന്റെ പ്രഥമസ്വരത്തിൽത്തന്നെ– സംഗീതമയമാണ് ആ ശബ്ദമാകെ; ഇപ്പോൾ വായുസ്വരിത സാരംഗിയുടെ പതിഞ്ഞ വിലാപസ്വരം, പിന്നെ ഉച്ചവും കല്ലോലിതവും പ്രതിധ്വാനകവും – ഒരു നിശ്ശബ്ദത പരക്കുകയായി; ഏതാണ്ട് ഘനീഭൂതമായ ഒരു നിശ്ശബ്ദത. ആ പെരുത്ത പുരുഷാരമാകെ ഒരൊററയാളെപ്പോലെ ശ്വാസോച്ഛ്വാസം ചെയ്തു.

സ്വാമി അഞ്ചു പൊതുപ്രസംഗങ്ങൾ ചെയ്തു; അദ്ദേഹം ശ്രോതാക്കളെ സ്വാധീനത്തിൽ നിർത്തി, എന്തെന്നാൽ അദ്ദേഹത്തിന്റെ പിടിത്തം ഒരു വിദഗ്ദ്ധഹസ്തത്തിന്റേതായിരുന്നു; ഒരു ആധികാരികപുരുഷനെപ്പോലെയാണ് അദ്ദേഹം സംസാരിച്ചതും. അദ്ദേഹത്തിന്റെ വാദങ്ങൾ യുക്തിയുക്തങ്ങളും സംശയച്ഛേദികളുമായിരുന്നു; തന്റെ അത്യുജ്ജ്വലമായ വാചാലതാധോരണിയിലും ഒരിക്കലെങ്കിലും അദ്ദേഹം തന്റെ മുഖ്യോദ്ദേശ്യത്തെ, ശ്രോതാക്കളെ ഗ്രഹിപ്പിക്കണമെന്നു താൻ കരുതിയ സത്യത്തെ, വിട്ടുപോയിട്ടുമില്ല.'

ഇക്കാലത്തെ സ്വാമിജിയുടെ പ്രസംഗങ്ങളിലെല്ലാം അദ്ദേഹത്തിന്റെ സ്വരാജ്യസ്നേഹം പ്രത്യേകം പ്രകടമായിക്കണ്ടിരുന്നു. 'എന്റെ രാജ്യം' എന്ന് അദ്ദേഹം അഭിമാനത്തോടും ആവേശത്തോടുംകൂടി പറയുന്നതു കേട്ടാൽ രോമാഞ്ചമുണ്ടാകും. അതു കേട്ടാലറിയാം അദ്ദേഹം ഒരു സന്ന്യാസി മാത്രമല്ല സ്വദേശസ്നേഹികൂടി ആയിരുന്നു എന്ന്.

താൻ പോയിടത്തൊക്കെ അദ്ദേഹം തന്റെ സമയവും കഴിവും നിർലോഭം അന്യരുടെ ശ്രേയസ്സിനുവേണ്ടി വിനിയോഗിച്ചു. കിട്ടിയ ക്ഷണമൊക്കെ സ്വീകരിച്ചു, അന്യരെ സഹായിക്കാൻ ലഭിച്ച ഓരോ അവസരമായി അതിനെ കരുതിക്കൊണ്ട്. ഭഗവാനാണു തന്നെ നയിക്കുന്നത് എന്ന് അദ്ദേഹത്തിനു തോന്നി. പൊതുജീവിതത്തിലെന്നപോലെ സ്വകാര്യജീവിതത്തിലും അദ്ദേഹം മററുള്ളവരുടെ മേൽ മഹത്തായ സ്വാധീനം ചെലുത്തി. ഭാരതത്തിന്റെ ആദർശങ്ങളും സംസ്കാരവും പാശ്ചാത്യജനതകളുടെ മുമ്പിൽ വെയ്ക്കുക, തന്നെ സമീപിച്ച സകലരുടെയും അദ്ധ്യാത്മവീക്ഷണം വികസിപ്പിക്കുക, അദ്വൈതവേദാന്തത്തിന്റെ പ്രകാശം പാശ്ചാത്യമനസ്സുകൾക്കു പകർന്നുകൊടുക്കുക, ഈവക ആശയങ്ങളായിരുന്നു സ്വാമിജിയെ ആവേശിച്ചിരുന്നത്. തന്റെ സന്ദേശത്തിന്റെ ആദ്ധ്യാത്മികവശത്തിന് അദ്ദേഹം എപ്പോഴും പ്രമുഖസ്ഥാനം നല്കി. ഭാരതത്തിന് ഭൗതിക സഹായങ്ങൾ വളരെ ആവശ്യമായിരുന്നു

വെന്നിരുന്നാലും പാശ്ചാത്യലോകത്തിന് ആദ്ധ്യാത്മികസഹായ ത്തിന്റെ ആവശ്യകത അതിലും എത്രയോ അധികമായിരുന്നു. അതിനാൽ തന്റെ ജീവിതം പൌരസ്ത്യരുടെയെന്നപോലെതന്നെ പാശ്ചാത്യരുടെയും സേവനത്തിന്, അതെ, സമസ്തലോകത്തി ന്റെയും സേവനത്തിന്, വേണ്ടി സമർപ്പിക്കണം എന്ന് അദ്ദേഹം തീർച്ചയാക്കി.

സ്വകാര്യഗൃഹങ്ങളിലും പള്ളികളിലും സമാജങ്ങളിലും പ്ര സംഗിക്കുന്നതിനുള്ള ക്ഷണം സ്വാമിക്ക് തുടർച്ചയായി കിട്ടിക്കൊ ണ്ടിരുന്നു. ആവക ക്ഷണങ്ങൾ അദ്ദേഹം ആവുന്നത്ര സസന്തോഷം സ്വീകരിച്ചു. അതിനാൽ അമേരിക്കയിലെ പൂർവ്വപ്രവിശ്യകളിലും മധ്യപശ്ചിമപ്രവിശ്യകളിലും അങ്ങോട്ടും ഇങ്ങോട്ടും ഷിക്കാഗോ മുതൽ ന്യൂയോർക്കുവരെയും ബോസ്റ്റൺമുതൽ ബാൾട്ടിമൂർവരെയും പലതവണ അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരുന്നു.

ആഴ്ചയിൽ പന്ത്രണ്ടോ പതിന്നാലോ ചിലപ്പോൾ അതിലും അധികമോ പ്രസംഗങ്ങൾ അദ്ദേഹത്തിനു ചെയ്യേണ്ടതുണ്ടായിരുന്നു. ദേഹത്തിനും മനസ്സിനും വല്ലാത്ത തളർച്ച തോന്നിത്തുടങ്ങി. പ്രസം ഗപര്യടനത്തിനിടയ്ക്കു തന്റെ മേധാസമ്പത്ത് അവസാനിച്ചപോ ലെ കുറെക്കഴിഞ്ഞപ്പോൾ തോന്നിയതായി അദ്ദേഹം പറഞ്ഞിട്ടു ണ്ട്. അത്തരം അവസരങ്ങളിൽ സ്വയം ചോദിക്കും: 'എന്താണു ചെയ്ക ! നാളത്തെ പ്രസംഗത്തിൽ ഞാനെന്തു പറയും ?' അങ്ങനെ യുള്ള നിസ്സഹായാവസ്ഥയിൽ അദ്ഭുതകരമായ പല സഹായങ്ങ ളും ലഭിച്ചിട്ടുണ്ട്. ഉദാഹരണത്തിന്, അർദ്ധരാത്രിയ്ക്ക് കേൾക്കാം ആരോ തന്നോടു വിളിച്ചു പറയുന്നത്, പിറേറന്നു താൻ പ്രസംഗി ക്കേണ്ട അതേ കാര്യങ്ങൾ ! ചിലപ്പോഴത് അങ്ങകലെ, ഏതോ ഒരു നീണ്ട നടപ്പാതയുടെ അങ്ങേയററത്തുനിന്നു സംസാരിക്കും പോലെ തോന്നും; അതു മെല്ലെ മെല്ലെ അടുത്തടുത്തുവരും. പിന്നെ ച്ചിലപ്പോൾ താൻ കിടക്കയിൽ ശ്രദ്ധിച്ചുകൊണ്ടു കിടക്കെ ആരോ അടുത്തുനിന്നു പ്രസംഗിക്കുന്നതായിട്ടായിരിക്കും അനുഭവപ്പെടുക. പിന്നെച്ചിലപ്പോൾ കേൾക്കാം രണ്ടു പേർ തന്റെ മുമ്പിൽ നിന്നു കൊണ്ട് ദീർഘനേരം ചില വിഷയങ്ങൾ ചർച്ച ചെയ്യുന്നു. പിറേ ന്ന് അതേ കാര്യങ്ങളായിരിക്കും പ്രസംഗമണ്ഡപത്തിൽനിന്നോ വേദിയിൽനിന്നോ അദ്ദേഹം പ്രസംഗിക്കുക. താൻ മുമ്പൊരി ക്കലും കേൾക്കുകയോ ചിന്തിക്കുകയോ ചെയ്തിട്ടില്ലാത്ത ആശയ ങ്ങളും ഈ സ്വപ്നസംഭാഷണത്തിൽ കേട്ടുവെന്നും വരാറുണ്ട്.

ഈ വിചിത്രാനുഭൂതികൾക്കൊണ്ടൊന്നും യാതൊരു അമ്പരപ്പും സ്വാമിജിക്കു തോന്നിയില്ല. മനസ്സിന്റെ വിശാലമായ ശക്തിക

ളുടെ പ്രകാശനമായിട്ടാണ്—മനസ്സിൻെറ കേവലം തന്നിഷ്ടമായ —സഹജപ്രവർത്തനങ്ങളായിട്ടാണ് അദ്ദേഹം അവയെ വ്യാഖ്യാനിച്ചത്. ചില ചിന്താഗതികൾകൊണ്ടു നിറഞ്ഞ മനസ്സ് അവയെ വിപുലപ്പെടുത്തുവാൻ അതിൻെറ സർഗ്ഗാത്മകശക്തിയെ ഉണർത്തി വ്യക്തമായ നിലയിൽ പ്രകാശിപ്പിക്കാനായി സ്വയമേവ പ്രവർത്തിക്കുന്നു. മനസ്സ് സ്വന്തം ഗുരുവായിത്തീരുന്നതിൻെറ ഒരപൂർവ്വോദാഹരണമായിരിക്കാം അത്. ഈവക അനുഭൂതികളെക്കുറിച്ച് അന്തരംഗശിഷ്യന്മാരോടു സംസാരിക്കുമ്പോൾ, വെളിപാട് എന്ന് സാധാരണ കരുതപ്പെടുന്നത് ഇമ്മാതിരി ശക്തികളാണ് എന്നദ്ദേഹം പറയാറുണ്ട്. അവയെ സ്വന്തം മനസ്സിൻെറ പ്രവർത്തനങ്ങളായിട്ടാണ് സ്വാമിജി കരുതിയതെങ്കിലും, അതേ കെട്ടിടത്തിൽ താമസിച്ചിരുന്ന മററാളുകൾ നേരം വെളുക്കുമ്പോൾ അദ്ദേഹത്തോട് ചോദിക്കും, 'സ്വാമി, ആരോടാണ് അങ്ങ് കഴിഞ്ഞരാത്രി സംസാരിച്ചിരുന്നത്? അങ്ങ് ഉച്ചത്തിൽ ഉത്സാഹത്തോടെ സംസാരിക്കുന്നതു കേട്ടല്ലൊ; ഞങ്ങൾക്ക് ആശ്ചര്യം തോന്നി,' എന്ന്. അവരുടെ പരിഭ്രമം കണ്ടു ചിരിച്ചുകൊണ്ട് എങ്ങും തൊടാതെ എന്തെങ്കിലും മറുപടി പറയും സ്വാമിജി. അവർ കൂടുതൽ അന്ധാളിക്കും. ഇതെല്ലാം ആത്മാവിൻെറ ശക്തികളെയും സാധ്യതകളെയും ആണ് കാണിക്കുന്നത് എന്നും അതിൽ അദ്ഭുതകരമായിട്ടൊന്നുമില്ല എന്നും അദ്ദേഹം തൻെറ ശിഷ്യന്മാരോടു പറയാറുണ്ട്.

ഇക്കാലത്തും പിന്നീടു ചില അവസരങ്ങളിലും പാശ്ചാത്യദേശങ്ങളിൽ പാർക്കുന്ന കാലത്ത് യോഗശക്തികൾ തനിയെ തന്നെ തന്നിൽ ഉദ്ബുദ്ധമാകുന്നതായി സ്വാമിജിക്ക് അനുഭവപ്പെട്ടു; പക്ഷേ വളരെ ദുർലഭമായേ അത് ഉപയോഗപ്പെടുത്തിയിരുന്നുള്ളു. ഉപയോഗപ്പെടുത്തിയ ദുർലഭം അവസരങ്ങളിൽ അതിനുതക്ക കാരണമുണ്ടായിട്ടാണുതാനും അങ്ങനെ ചെയ്തത്. ഒരു സ്പർശംകൊണ്ട്, വേണമെന്നു വെച്ചാൽ, അദ്ദേഹത്തിന് ഒരാളുടെ ജീവിതഗതി അപ്പാടേ മാററിത്തീർക്കുവാൻ കഴിയുമായിരുന്നു. അങ്ങകലെ നടക്കുന്ന സംഗതികൾ വ്യക്തമായി കാണുകയും ചെയ്യാം. ഇതിനെക്കുറിച്ച് സ്വാമിജിയിൽനിന്നും ഗ്രഹിക്കാനിടയായ ചില അന്തരംഗശിഷ്യന്മാർ അതൊന്നു പരീക്ഷിച്ചുനോക്കാൻ തങ്ങളെ അനുവദിക്കണമെന്നപേക്ഷിച്ചു. അദ്ദേഹത്തിനു സിദ്ധിപ്രദർശനം അരോചകമായിരുന്നെങ്കിലും അവർ പരീക്ഷിച്ചു: സ്വാമിജി പറഞ്ഞത് സത്യമെന്നു കണ്ടറിഞ്ഞു. തങ്ങൾ ചോദിക്കാൻ കരുതിയിരുന്ന അതേ ചോദ്യങ്ങൾ സ്വാമിജി സ്വയം ഉന്നയിച്ച് സമാധാനം നല്കുന്ന അനുഭവങ്ങൾ പല ശിഷ്യന്മാർക്കും പലപ്പോഴും

ഉണ്ടായിട്ടുണ്ട്. ഒററ നോട്ടംകൊണ്ട് അദ്ദേഹത്തിന് ഒരുവൻെറ പൂവ്വചരിത്രം ഗ്രഹിക്കാനും ചിന്തകഠം വായിക്കാനും കഴിയുമായിരുന്നു. ഒരിക്കൽ ഷിക്കാഗോവിലെ ഒരു ധനികൻ യോഗസിദ്ധികളെക്കുറിച്ച് പരിഹസിച്ചുസംസാരിക്കുകയും അവയെ പ്രകാശിപ്പിക്കാനുള്ള സ്വാമിജിയുടെ കഴിവിനെ വെല്ലുവിളിക്കുകയും ചെയ്തു. അയാഠം പറഞ്ഞു: 'ശരി, സർ, താങ്കഠം പറയുന്ന ഇക്കാര്യങ്ങളൊക്കെ നേരാണെന്നുവരുകിൽ, എൻെറ മനോഘടനയെക്കുറിച്ചോ പൂവ്വകാലത്തെക്കുറിച്ചോ എന്തെങ്കിലും പറയൂ!' സ്വാമി ഒരു നിമിഷമൊന്നു സംശയിച്ചു; എന്നിട്ടു തൻെറ കണ്ണുകഠം അയാളുടെ കണ്ണുകളിൽ ഉറപ്പിച്ചു, അവയിൽക്കൂടി എന്തോ ശാന്തവും അപ്രതിരോധ്യവുമായ ശക്തികൊണ്ട് അയാളുടെ ശരീരം തുളച്ച് നഗ്നമായ ആത്മാവിലേയ്ക്കു ചുഴിഞ്ഞിറങ്ങുമോ എന്നു തോന്നുമാറ്. അയാഠംക്ക് അപ്പൊഴേയ്ക്കും സംഭ്രമമായി. അയാളുടെ പരിഹാസമെല്ലാം പറപറന്നു: പെട്ടെന്ന് മട്ടെല്ലാം മാറി; ആഠംക്ക് ഗൗരവവും ഭയവുമായി. അയാഠം വിളിച്ചുചോദിച്ചു: 'ഓ സ്വാമി, അങ്ങ് എന്താണെന്നോടു ചെയ്യുന്നതു്? എൻെറ ആത്മാവെല്ലാം മഥിച്ച് ഉള്ളിലുള്ള രഹസ്യങ്ങളെല്ലാം തെളിച്ചു വെളിക്കു വരുത്തുംപോലെ തോന്നുന്നല്ലൊ!' ഈവക സിദ്ധികഠം ആദ്ധ്യാത്മികതയുടെ അടയാളങ്ങളായി സ്വാമിജി ഒരിക്കലും കരുതിയില്ല; അവയെ പ്രയോഗിക്കാൻ ഒരിക്കലും താല്പര്യം പ്രകടിപ്പിച്ചിട്ടുമില്ല.

നൂതനമതസമ്പ്രദായങ്ങളുടെ പ്രചാരകന്മാർ നടത്തുന്ന പ്രഭാഷണങ്ങഠം അനേകവഷങ്ങഠം കേട്ടു കേട്ടു കൂടുതൽ കൂടുതൽ അസംതൃപ്തരായിത്തീന്ന പലരും സ്വാമിജിയുടെ പ്രസംഗം കേഠംക്കാൻ വന്നു; അവരുടെ ആത്മാവിന് ഉണവ്വ് കിട്ടി, അവരുടെ അദ്ധ്യാത്മതൃഷ്ണയ്ക്കു ശമനം കിട്ടി. സ്വാമിജിയുടെ പ്രവചനങ്ങഠം ആപ്തവചനങ്ങളായിരുന്നു; അദ്ദേഹത്തിൻെറ അനുഭൂതികഠം പ്രത്യക്ഷസത്യങ്ങളായിരുന്നു; താൻ കാണുകയും അനുഭവിക്കുകയും ചെയ്ത കാര്യങ്ങളെക്കുറിച്ചാണ് അദ്ദേഹം പ്രസ്താവിച്ചിരുന്നതു്. നെടുനാഠം വിജ്ഞാനത്തിൻെറ പടിക്കൽ കാത്തുകിടന്നവർ സ്വാമിജിയിൽക്കൂടി അതിൻെറ കവാടം തുറക്കുന്നതായി കണ്ടു. തൻെറ ചുററുപാടുകളെ നാനാമുഖമായ പ്രതിഭകൊണ്ടു സമ്പന്നമാക്കുന്ന ആകഷ്ണീയനായ ഒരു മഹാപുരുഷനായിട്ടാണ് അദ്ദേഹത്തിൻെറ ആതിഥേയർ സ്വാമിജിയെക്കുറിച്ചു പറഞ്ഞിരുന്നതു്. അചിന്ത്യമഹത്ത്വവും മനോഹാരിതയും കലന്ന ഒരാത്മാവായിരുന്നു സ്വാമിജിയുടേതു് എന്ന് അദ്ദേഹത്തോടു് അടുത്തു പെരുമാറാൻ ഇടയായവരൊക്കെ അഭിപ്രായപ്പെട്ടതിൽ അദ്ഭുതപ്പെടാനില്ല. മഹാന്മാരെക്കുറിച്ചും

സിദ്ധന്മാരെക്കുറിച്ചും അവക്കു മുമ്പുണ്ടായിരുന്ന ധാരണകളെയെല്ലാം അതിശയിച്ചു സ്വാമിജി എന്നതും ആശ്ചയ്യകരമല്ല.

തൻെറ അമേരിക്കൻ പ്രവത്തനങ്ങളെ, മനപ്പൂവ്വം വളച്ചൊടിച്ചു് കല്ക്കത്തയിൽ ചിത്രീകരിക്കുന്നുവെന്നും തൻെറ പ്രസംഗങ്ങളെയും സംഭാഷണങ്ങളെയും രാഷ്ട്രീയനിറം കലരുന്നമാതിരി തിരിച്ചു മറിച്ചു് ചില സമത്ഥന്മാരായ പ്രസിദ്ധീകരണക്കാർ പ്രകാശിപ്പിക്കുന്നതായും കേട്ടു് 1894 സെപ്റ്റംബറിൽ സ്വാമിജി മദിരാശിയിലെ തൻെറ ഒരു ശിഷ്യന്നു് ഈവിധം നിശിതമായി എഴുതി:

'ഞാൻ രാഷ്ട്രീയക്കാരനുമല്ല രാഷ്ട്രീയവിപ്ലവകാരനുമല്ല. ഞാൻ ആത്മാവിനെ മാത്രമേ ഗണ്യമാക്കുന്നുള്ളൂ. അതുകൊണ്ടു് എൻെറ ലേഖനങ്ങൾക്കോ വാക്കുകൾക്കോ ഇല്ലാത്ത രാഷ്ട്രീയമായ യാതൊരു പ്രാധാന്യവും ഒരിക്കലും കൊടുത്തുപോകരുതെന്നു നിങ്ങൾ കല്ക്കത്തക്കാക്കു മുന്നറിയിപ്പു കൊടുക്കണം. എന്തൊരസംബന്ധം ! ഞാനൊരു രാഷ്ട്രീയപ്രതിനിധിയാണെന്നു് ബഹുമാനപ്പെട്ട കാളീചരണബാനർജി ക്രൈസ്തവപാതിരിമാരോടു പ്രസംഗിച്ചതായി ഞാൻ കേട്ടു. അതു പരസ്യമായിട്ടാണു പ്രസ്താവിച്ചതെങ്കിൽ, ആ ബാബുവിനോടു്, ഒന്നുകിൽ കല്ക്കത്തയിലെ ഏതെങ്കിലും പത്രക്കാക്കെഴുതി അതു തെളിയിക്കുക, അല്ലെങ്കിൽ തൻെറ അബദ്ധപ്രസ്താവന പിൻവലിക്കുക എന്നു് ഞാൻ പറഞ്ഞതായി അയാളോടു പരസ്യമായി ആവശ്യപ്പെടുക. കൃസ്ത്യീയസക്കാരുകളെക്കുറിച്ചു പൊതുവെ നിഷ്കപടമായ നിരൂപണബുദ്ധിയോടെ ഞാൻ ചില കടുത്ത വാക്കുകൾ പറഞ്ഞിട്ടുണ്ടു്; അതുകൊണ്ടു് എനിക്കു രാഷ്ട്രീയകായ്യങ്ങളുമായി എന്തെങ്കിലും ബന്ധമുണ്ടെന്നോ അതിലെനിക്കെന്തെങ്കിലും താല്പയ്യമുണ്ടെന്നോ അത്ഥമില്ല. എൻെറ നിന്ദകരുടെ നേരെ അക്ഷോഭ്യമായ മൗനം മാത്രമാണു് എൻെറ മറുപടി എന്നു് എൻെറ സ്നേഹിതരെ അറിയിക്കുക. ഈ പൊതുജീവിതവും പത്രപ്രസിദ്ധിയുമാകുന്ന അസംബന്ധം എനിക്കു് തികച്ചും മടുത്തു. ഹിമാലയത്തിലെ ശാന്തതയിലേയ്ക്കു തിരിച്ചുപോകാൻ ഞാൻ കൊതിക്കുന്നു.'

സ്വാമിജിയുടെയത്ര കരുത്തും കഴിവും ഉള്ള ഒരാൾക്കു മാത്രമേ അമ്മാതിരി ഗാഢവും കഠിനവുമായ ഒരു ജീവിതം നയിക്കാൻ കഴിയുമായിരുന്നുള്ളൂ. ഹിമാലയത്തിലെ ഏകാന്തതയിലേയ്ക്കും ശാന്തതയിലേയ്ക്കും ഓടിപ്പോകാൻ അദ്ദേഹം ആഗ്രഹിച്ചതിൽ അദ്ഭുതത്തിനു തീരെ അവകാശമില്ല.

# പ്രവർത്തനാരംഭം

മതമഹാസമ്മേളനത്തിനുശേഷമുള്ള സ്വാമിജിയുടെ സഞ്ചാരങ്ങളെ പിന്തുടരുക വളരെ പ്രയാസമേറിയ ഒരു കാര്യമാകുന്നു. പ്രസംഗബ്യൂറോയുടെ ആഭിമുഖ്യത്തിലുള്ള പരിപാടിയനുസരിച്ച് പലേ വിദൂരസ്ഥിതങ്ങളായ ദേശങ്ങളും അദ്ദേഹം സന്ദർശിച്ചു. സ്വന്തം ചുമതലയിൽ പ്രസംഗങ്ങളും ചർച്ചകളും സംഭാഷണങ്ങളും നടത്തിക്കൊണ്ടുള്ള യാത്ര മുൻപറഞ്ഞതിനേക്കാൾ വിപുലമായിരുന്നു. ഒരു കൊല്ലത്തിനിടയ്ക്ക് അററ്‌ലാൻറിക്‌തീരംമുതൽ മിസ്സിസിപ്പിനദിവരെയുള്ള സ്ഥലങ്ങളിലെ എണ്ണപ്പെട്ട നഗരങ്ങളെല്ലാം അദ്ദേഹം സന്ദർശിക്കുകയുണ്ടായി; നിരവധി പൊതുപ്രസംഗങ്ങളും ചർച്ചകളും നടത്തി. അവയിൽ മിക്കവയെക്കുറിച്ചും ശരിയായ വിവരങ്ങളൊന്നും നിർഭാഗ്യവശാൽ നമുക്കു കിട്ടിയില്ല. എല്ലായിടത്തും ഓരോരുത്തരുടെ അതിഥിയായിട്ടാണ് അദ്ദേഹം താമസിച്ചിരുന്നത്. ഡെട്രോയിററിൽ അദ്ദേഹം ഏകദേശം നാലാഴ്ചയോളം മിഷിഗണിലെ മുൻഗവർണ്ണറുടെ വിധവയായ മിസ്സിസ് ജോൺ ജെ. ബാഗ്‌ലിയുടെ അതിഥിയായിട്ടു താമസിച്ചു. ആതിഥേയി അസാധാരണമായ സംസ്കാരസമ്പത്തിയും അദ്ധ്യാത്മവാസനയും ഉള്ള ഒരു മഹതിയായിരുന്നു. അക്കാലത്ത് സർവ്വദാ സ്വാമിജി വാക്കിലും പ്രവൃത്തിയിലും സർവ്വോത്തമമായ കാര്യങ്ങൾ പ്രകാശിപ്പിച്ചിരുന്നുവെന്നും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം ഒരു നിരന്തരാശിസ്സ് ആയിരുന്നുവെന്നും അവർ പലപ്പോഴും പറയാറുണ്ട്. മിസ്സിസ് ബാഗ്‌ലിയുടെ വീട്ടിൽനിന്നും വിട്ടശേഷം രണ്ടാഴ്ച സ്വാമിജി ബഹുമാനപ്പെട്ട തോമസ്സ് ഡബ്ലിയു. പാമറുടെ അതിഥിയായി താമസിച്ചു. മി. പാമർ വിശ്വമേളയിലെ പ്രദർശനക്കമ്മീഷൻെറ അദ്ധ്യക്ഷനും, അമേരിക്കയിലെ സെനററംഗവും സ്പെയിനിലെ അമേരിക്കൻ പ്രതിനിധിയും ആയിരുന്നു. യാത്രയോ ക്ഷണമോ ഇല്ലാത്ത അവസരങ്ങളിൽ പലപ്പോഴും അദ്ദേഹം താമസിച്ചിരുന്നത് ഷിക്കാഗോവിലെ മിസ്റ്റർ ജോർജ്ജ് ഡബ്ലിയു. ഹെയിലിൻെറ അതിഥിയായിട്ടാണ്. ഡെട്രോയിററിലെ യൂണിറേററിയൻ പള്ളിയിൽ, 1894 ഫെബ്രുവരിയിൽ ഒരു പ്രസംഗപരമ്പര നടത്തിയശേഷം, മാർച്ച്, ഏപ്രിൽ, മെയ് എന്നീ മാസങ്ങൾ അദ്ദേഹം ഷിക്കാഗോ, ന്യൂയോർക്ക്, ബോസ്റ്റൺ എന്നിവിടങ്ങളിൽ മാറി മാറി കഴിച്ചുകൂട്ടി. ജൂൺമാസം ഷിക്കാഗോവിലാണ് കഴി

ച്ചത്. മധ്യവേനൽക്കാലത്ത് ന്യൂ ഇംഗ്ലണ്ടിലെ ഗ്രീൻ ഏക്കറിൽ അദ്ദേഹം ഒരു പ്രസംഗപരമ്പര നടത്തി. അന്നവിടെ ഗ്രീൻഏക്കർ സമ്മേളനങ്ങൾ നടന്നുകൊണ്ടിരുന്നു. ആ സമ്മേളനത്തിൽ പ്രസംഗിക്കാൻ അവർ സ്വാമിജിയെ ക്ഷണിച്ചു. ഇവിടെ വിജ്ഞാനതല്പരരായ ഒരു സംഘം ആളുകൾ സ്വാമിയെ സമീപിച്ചു. 'സ്വാമിയുടെ പൈൻമരം' എന്നു പിൽക്കാലത്ത് വിളിക്കപ്പെട്ട ഒരു പൈൻമരത്തിന്റെ ചുവട്ടിൽ വിദ്യാർത്ഥികൾ ഭാരതീയരെപ്പോലെ ചമ്രം പടിഞ്ഞ് ഇരിക്കും; സ്വാമിജി അവരെ വേദാന്തസിദ്ധാന്തം പഠിപ്പിക്കും. ദീർഘകാലം ബ്രൂക്ക്ലിനിലെ സന്മാർഗ്ഗസമാജത്തിന്റെ അദ്ധ്യക്ഷനായിരുന്ന ഡോക്ടർ ലെവിസ് ജി. ജയിൻസ് ഗ്രീൻ ഏക്കറിൽ മതങ്ങളുടെ താരതമ്യപഠനത്തിനുവേണ്ടി നടത്തിയിരുന്ന വിദ്യാലയത്തിൽക്കൂടി സ്വാമിജിയുടെ വേദാന്തപ്രഭാഷണങ്ങൾ വളരെ പ്രസിദ്ധമായി. ഗ്രീൻഏക്കറിലെ പ്രസംഗങ്ങൾ ശ്രോതാക്കളിൽ ഒരു മായാത്ത മുദ്ര പതിപ്പിച്ചു. അതിനുശേഷം സ്വാമിജി ബോസ്റ്റൺ, ഷിക്കാഗോ, ന്യൂയോർക്ക് എന്നീ നഗരങ്ങളിലും അവയുടെ പരിസരങ്ങളിലും ഓരോരുത്തരുടെ ക്ഷണമനുസരിച്ചു പോവുകയും അനേകം പ്രതിഭാശാലികളെയും പൗരമുഖ്യരെയും കാണുകയും ചെയ്തു. ഈ വിധത്തിൽ അദ്ദേഹം ശരത്കാലം കഴിച്ചു; ബാൾട്ടിമൂറും വാഷിങ്ടണും ഒക്ടോബർ അവസാനത്തിൽ സന്ദർശിച്ചു. നവംബറിൽ അദ്ദേഹം വീണ്ടും ന്യൂയോർക്കിലേയ്ക്കു പോയി. മുൻതവണകളിൽ ആരുടെയെങ്കിലും അതിഥിയായിട്ട് ഒരു താത്കാലിക സന്ദർശനമെന്ന നിലയിലേ ഇവിടെ വന്നിട്ടുള്ളൂ. ഏതാനും പൊതുപ്രസംഗങ്ങളും നടത്തുകയുണ്ടായി എന്നു വരികിലും എന്തെങ്കിലും സ്ഥിരപ്രവർത്തനം ആരംഭിക്കാൻ സൗകര്യപ്പെട്ടിരുന്നില്ല. ഇക്കാലത്താണ് സ്വാമിജി മേൽപറഞ്ഞ ഡോക്ടർ ലെവിസ് ജി. ജയിൻസുമായി പരിചയപ്പെട്ടത്. സ്വാമിജിയുടെ സന്ദേശവും കഴിവുകളും ഡോക്ടർ ലെവിസിനെ അത്യധികം ആകർഷിച്ചു. ഉടൻതന്നെ അദ്ദേഹം ഹിന്ദുമതത്തെക്കുറിച്ച് ബ്രൂക്ക്ലിൻ സന്മാർഗ്ഗസമാജത്തിൽ ഒരു പ്രസംഗപരമ്പര നടത്താൻ സ്വാമിജിയെ ക്ഷണിക്കുകയും ചെയ്തു. സ്വാമിജി അതു സ്വീകരിച്ചു. അവർ തമ്മിൽ അന്നു തുടങ്ങിയ സൗഹൃദം ആജീവനാന്തം നിലനിന്നു.

സന്മാർഗ്ഗസമാജത്തിൽ സ്വാമിജി ആദ്യം ചെയ്ത പ്രസംഗം തന്നെ അദ്ദേഹത്തിന്റെ ത്വരിതവിജയത്തിനുള്ള വഴി തെളിച്ചു. ഉത്സാഹഭരിതമായ ഒരു വലിയ സദസ്സ് അന്നു രാത്രി – അക്കൊല്ലത്തെ അവസാനത്തെ രാത്രി – സ്വാമിജിയെ സ്വാഗതം ചെയ്തു, അദ്ദേഹം ഹിന്ദുമതത്തെപ്പറ്റി പ്രസംഗിക്കുന്നതു കേൾക്കാൻ. നീണ്ട മേലങ്കിയും തലക്കെട്ടും ധരിച്ച സ്വാമി തന്റെ ജന്മ

ദേശത്തെ പുരാതനമതത്തെക്കുറിച്ചു പ്രസംഗിക്കുന്നതു കേട്ടപ്പോഠം ഉണ്ടായ ഗാഢമായ താത്പര്യം കാരണം, പ്രസംഗമവസാനിച്ചപ്പോഠം, തുടന്നു ക്ലാസ്സുകഠം നടത്തണമെന്നു് ശ്രോതാക്കഠം നിർബ്ബന്ധപൂർവ്വം അപേക്ഷിച്ചു. അതനുസരിച്ചു് സ്വാമിജി സന്മാർഗ്ഗസമാജം സമ്മേളനം നടത്താറുള്ള പൗച്ച് മാളികയിൽ തുടരെ കുറെ ദിവസം ക്ലാസ്സുകഠം നടത്തി; അവിടെവെച്ചും മററിടങ്ങളിലും ഏതാനും പൊതുപ്രസംഗങ്ങളും ചെയ്തു.

ബ്രൂക്ക്ലിൻ സന്മാർഗ്ഗസമാജത്തിലെ സ്വാമിജിയുടെ പ്രസംഗത്തെപ്പററി 'ദി ബ്രൂക്ക്ലിൻ സ്റ്റാൻഡേർഡ്' എന്ന പത്രം എഴുതി:

'1894 ഡിസംബർ 31-ാം തീയതി, ബ്രൂക്ക്ലിൻ സന്മാർഗ്ഗസമാജത്തിന്റെ ക്ഷണമനുസരിച്ചു് ക്ലിൻടൺ തെരുവിലെ പൗച്ച് ഗ്യാലറിയുടെ പ്രസംഗശാലയും തൊട്ടുള്ള മുറികളും കവിഞ്ഞു നിറഞ്ഞിരുന്ന നൂറുകണക്കിനു ശ്രോതാക്കളിൽ ഓരോരുത്തരെയും മന്ത്രമുഗ്ദ്ധരാക്കിത്തീർത്തു് സ്നേഹത്തെയും സഹിഷ്ണുതയെയും കുറിച്ചു് മധുരമൊഴികഠം ഉതിർത്ത ഹിന്ദുസന്ന്യാസിയായ പരമഹംസസ്വാമി വിവേകാനന്ദനിൽക്കൂടി പുറപ്പെട്ട പുരാതന വൈദികഋഷികളുടെ നിനദമാണു്.

എല്ലാ തുറകളിലും തൊഴിലുകളിലും പെട്ട ആളുകഠം - ഡോക്ടർമാർ, വക്കീലന്മാർ, ജഡ്ജികഠം, അദ്ധ്യാപകന്മാർ - അനേകം സ്ത്രീകളോടുകൂടി ഇന്ത്യക്കാരുടെ മതത്തിന്റെ മഹത്ത്വത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വിചിത്രമോഹനവും വാചാലവുമായ പ്രസംഗം കേഠക്കാൻ നഗരത്തിന്റെ എല്ലാഭാഗങ്ങളിൽനിന്നും വന്നു ചേന്നിരുന്നു.

അവക്കു നിരാശപ്പെടേണ്ടിവന്നുമില്ല. സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിന്റെ പേരിനേക്കാഠം പെരിയവനാകുന്നു. ഹിമാലയത്തിലെ പ്രസിദ്ധരായ ഋഷിമാരുടെ ഒരു മനോഹരമാതൃകയാണദ്ദേഹം - ക്രിസ്ത്യാനികളുടെ സദാചാരവും ബൗദ്ധരുടെ തത്ത്വചിന്തയും ഉഠക്കൊള്ളുന്ന ഒരു നൂതനമതത്തിന്റെ പ്രവാചകൻ.

അദ്ദേഹത്തിന്റെ പ്രസംഗത്തെ അഥവാ പ്രഭാഷണത്തെ (മുൻകൂട്ടി ഒരു തയ്യാറെടുപ്പും കൂടാതെ അപ്പോഠം ചെയ്ത ഒരു ഭാഷണമായിരുന്നല്ലൊ അതു്) കുറിച്ചു് മറെറന്തൊക്കെ പറഞ്ഞാലും അതു് തീച്ചയായും വളരെ രസകരമായിരുന്നു.'

ഈ പ്രസംഗപരമ്പരയാണു് സ്വാമിയുടെ അമേരിക്കൻ പ്രവത്തനങ്ങളുടെ ശരിയായ ആരംഭം. വ്യക്തികളുടെ ക്ഷണത്തെ ആശ്രയിക്കാതെ സ്വന്തമായി ന്യൂയോക്കുനഗരത്തിൽ ഒരു പാപ്പിടം ഏർപ്പാടുചെയ്തതിൽനിന്നും വരാനിരിക്കുന്ന പ്രവത്തനങ്ങളുടെ ഗൗര

വസ്വഭാവത്തെക്കുറിച്ച് അദ്ദേഹം മുൻകൂട്ടി മനസ്സിലാക്കിയിരുന്നു എന്നു് ഊഹിക്കാം. തനിക്കു ലഭിച്ച പ്രശസ്തിയിൽ അദ്ദേഹത്തിനു് മടുപ്പും വെറുപ്പും തോന്നി. താൻ ഉണൎത്തിവിട്ട ആവേശമല്ല താനാശിച്ചതു് എന്നു് അദ്ദേഹത്തിനു് തോന്നി. അതു് വെറും ഉപരിപ്ലവമായിട്ടേ അദ്ദേഹത്തിനു തോന്നിയുള്ളു. സ്വന്തമായി ഒരിടത്തു് സ്വതന്ത്രമായി താമസിച്ചുകൊണ്ടു് ജിജ്ഞാസുക്കളായ അനുയായികളെ സൗജന്യമായിട്ടു പഠിപ്പിക്കണമെന്നാണു് സ്വാമിജി ആഗ്രഹിച്ചതു്. പ്രസംഗസഞ്ചാരങ്ങൾവഴി കിട്ടിയ പണംകൊണ്ടു് ചെലവുകളൊക്കെ നിൎവ്വഹിച്ചു് സൗജന്യമായ പ്രസംഗങ്ങളും പ്രഭാഷണങ്ങളും നടത്തുന്നതാണെന്നു അദ്ദേഹം പ്രഖ്യാപിച്ചു. ഭാരതീയരുടെ പുരാതനമതത്തെക്കുറിച്ചും അവരുടെ സൎവ്വാശ്ലേഷിയായ തത്വചിന്തയെക്കുറിച്ചും, സൎവ്വോപരി, സ്വാമിജി നിരന്തരം ഉപദേശിച്ചിരുന്ന സാൎവ്വലൗകികമതത്തെക്കുറിച്ചും പഠിക്കാൻ പലരും വന്നുചേൎന്നു; ചിലർ യഥാൎത്ഥമായ ജിജ്ഞാസയാൽ പ്രേരിതരായിട്ടു്, ചിലർ കൗതുകത്തിനുവേണ്ടിയും. സ്വാമിജിയുടെ ഒരു പ്രധാനശിഷ്യയായിത്തീൎന്ന ആളും പിൽക്കാലം സിസ്റ്റർ ഹരിദാസി എന്ന പേരിൽ വിജ്ഞാതയും ആയ ബ്രൂക്‌ലിനിലെ മിസ്സ് എസ്സ്. ഇ. വാൾഡോ, സ്വാമിജി സന്മാൎഗ്ഗസമാജത്തിൽ ചെയ്ത പ്രസംഗങ്ങളെത്തുടൎന്നുണ്ടായ കാര്യങ്ങളെക്കുറിച്ചു് ഈവിധം എഴുതുന്നു:

'ബ്രൂക്‌ലിനിൽ സ്വാമിയുടെ പ്രസംഗം കേട്ട ആളുകളിൽ ചിലർ പിന്നെ ന്യൂയോൎക്കിൽ അദ്ദേഹം താമസിച്ചിരുന്ന സ്ഥലത്തേയ്ക്കു പോകാനാരംഭിച്ചു. ഒരു വാടകക്കെട്ടിടത്തിലെ രണ്ടാംനിലയിലെ ഒരു വെറും സാധാരണമുറിയായിരുന്നു അതു്. അതിശയകരമായ വേഗത്തോടെ അധ്യേതാക്കളുടെ എണ്ണം വൎദ്ധിച്ചു; ആ ചെറിയ മുറി നിറഞ്ഞുകവിഞ്ഞപ്പോൾ അതു കാണാൻ വളരെ കൗതുകമായിരുന്നു. സ്വാമി തറയിൽ ഇരുന്നു; ശ്രോതാക്കളിൽ അധികം പേരും അങ്ങനെതന്നെ ചെയ്തു. മാൎബ്ബിൾ പതിച്ച അടുക്കളമേശയും സോഫയുടെ കൈകളും മൂലയ്ക്കു വെച്ചിരുന്ന കൈകഴുകാനുള്ള പീഠവുമെല്ലാം തുടൎച്ചയായി വൎദ്ധിച്ചുകൊണ്ടിരുന്ന ശ്രോതാക്കൾക്കു് ഇരിക്കാനുള്ള ഇടങ്ങളായിത്തീൎന്നു. വാതിൽ തുറന്നിട്ടിരുന്നു; മുറിയിലൊതുങ്ങാത്തവർ ഹാളിലും കോണിപ്പടിയിലും ഇരിപ്പുറപ്പിച്ചു. ഹാ, ആദ്യദിനങ്ങളിലെ ആ ക്ലാസ്സുകൾ! എത്ര ആനന്ദകരങ്ങളായിരുന്നു അവ! ശ്രവിക്കാൻ സുകൃതം ലഭിച്ചവരിൽ ആൎക്കു വിസ്മരിക്കാനാകും? സ്വാമി അന്തസ്സുററവൻ, അതേ സമയം സരളനും; ഗൗരവപൂൎവ്വം ഉത്സുകനും, ഒന്നാംതരം വാഗ്മിയും; സകല അസൗകൎയ്യങ്ങളും വിസ്മരിച്ചു് അദ്ദേഹത്തിന്റെ ഓരോ വാക്കും ശ്വാസമടക്കി കേട്ടുകൊണ്ടു് ഞെങ്ങിഞെരുങ്ങിയിരിക്കുന്ന വിദ്യാൎത്ഥി

കളും! പില്ക്കാലത്തു് വളരെ വലുതായിത്തീൎന്ന ഒരു പ്രസ്ഥാനത്തിനു് അനുരൂപമായ ഒരാരംഭമായിരുന്നു അതു്. ഇമ്മാതിരി അനാഡംബര രീതിയിലാണു് സ്വാമി വിവേകാനന്ദൻ ന്യൂയോൎക്കിൽ വേദാന്ത പ്രചാരണപരിപാടി ഉദ്ഘാടനം ചെയ്തതു്. വിദ്യാൎത്ഥികൾ സ്വമേധയാ നൽകിയ സംഭാവനകൾകൊണ്ടാണു് വാടക കൊടുത്തിരുന്നതു്: അതു തികയാതെ വരുമ്പോൾ സ്വാമി ഒരു ഹാൾ വാടകയ്ക്കെടുത്തു് ഇന്ത്യയെ സംബന്ധിക്കുന്ന മതേതരങ്ങളായ വിഷയങ്ങളെക്കുറിച്ചു് പ്രസംഗങ്ങൾ നടത്തുകയും അവയിൽനിന്നു കിട്ടുന്ന വരുമാനം ക്ലാസ്സുകളുടെ ചെലവിലേയ്ക്കായി വിനിയോഗിക്കുകയും ചെയ്തു. ഹിന്ദുക്കളുടെ ആദ്ധ്യാത്മികഗുരുക്കന്മാർ, അദ്ധ്യാപനത്തിനു വേണ്ടിവരുന്ന ചെലവുകളും, കഴിവില്ലാത്ത വിദ്യാൎത്ഥികളെ പോററുന്നതിനു വേണ്ട ചെലവുകളും, സ്വയം വഹിക്കുന്നതു് തങ്ങളുടെ ധൎമ്മമായി കരുതിയിരുന്നു എന്നു് അദ്ദേഹം പറഞ്ഞു. നിർധനനായ ഒരു വിദ്യാൎത്ഥിയെ സഹായിക്കാൻ തങ്ങളാലാവുന്ന എന്തു ത്യാഗവും അവർ സസന്തോഷം സഹിക്കുമെന്നും അദ്ദേഹം പറയുകയുണ്ടായി.

1895 ഫെബ്രുവരിയിൽ ക്ലാസ്സുകൾ തുടങ്ങി; ജൂൺവരെ തുടൎന്നു. എന്നാൽ അതിനു വളരെ മുമ്പുതന്നെ ആളുകളുടെ എണ്ണം വളരെ വൎദ്ധിക്കുകയും ക്ലാസ്സു് താഴത്തെ നിലയിലേയ്ക്കു് മാററുകയും അവിടെ സല്ക്കാരമുറിയും ചേൎന്നുള്ള എടുപ്പുകളുംകൂടി ഉപയോഗിക്കാൻ തുടങ്ങുകയും ചെയ്തിരുന്നു. ക്ലാസ്സുകൾ എല്ലാ ആഴ്ചയും മിക്കവാറും എല്ലാ ദിവസവും കാലത്തും പലപ്പോഴും വൈകുന്നേരവും നടത്തിവന്നു. ചില ഞായറാഴ്ച പ്രസംഗങ്ങളും നടത്തുകയുണ്ടായി. പാഠങ്ങളുടെ നൂതനത്വവും അപരിചിതത്വവും കാരണം ഗ്രഹിക്കാൻ പ്രയാസം തോന്നിയവരുടെ ആവശ്യപ്രകാരം കൂടുതൽ വിശദമായ വ്യഖ്യാനത്തിനായി ചോദ്യോത്തരക്ലാസ്സും നടത്താറുണ്ടു്.'

പുരാതനഭാരതീയഗുരുക്കന്മാരെപ്പോലെ സ്വാമി സ്ഥാനമാനികളും ധനാഢ്യരുമായ അമേരിക്കരെ പഠിപ്പിക്കുന്നതു് ഹൃദയഹാരിയായ ഒരു കാഴ്ചയായിരുന്നു. അവൎക്കു പണം ഉണ്ടായിരുന്നെങ്കിലും അദ്ദേഹം എല്ലാം സൗജന്യമായി നൽകി. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ മതം യാതൊരു പ്രതിഫലവും സ്വീകരിക്കാതെ നൽകേണ്ട ഒന്നാണു്; അതു് വ്യാപാരവസ്തുവല്ല, അനുഭവിച്ചറിയാനുള്ളതാണു്. 1895 ഫെബ്രുവരിവരെ ക്ലാസ്സുകൾ പതിവായി നടത്താൻ തുടങ്ങിയിരുന്നില്ലെങ്കിലും ഇടവിടാതെ സന്ദർശകർ അദ്ദേഹത്തെ സമീപിച്ചുകൊണ്ടിരുന്നു. മെല്ലെയെങ്കിലും ശരിയായ വഴിക്കാണു് തന്റെ പ്രവൎത്തനം പുരോഗമിക്കുന്നതു് എന്നു് ഇപ്പോൾ സ്വാമിക്കു തോന്നി. മുമ്പു് കേവലം പ്രശസ്തിയുടെയും പൊതുജന

ങ്ങളുടെയും ദൃഷ്ടിയിലായിരുന്നു സ്വാമി നിന്നിരുന്നതു്. ഉപരിപ്ലവ ദൃഷ്ടികരംക്കു് അതായിരുന്നു വിജയചിഹ്നം. എന്നാൽ സാരാസാരങ്ങരം തിരിച്ചറിയാൻ കഴിയുന്ന ആ സന്ന്യാസിക്കു് സത്യമുള്ളക്കാനും വസ്തുക്കളുടെ വില നിർണ്ണയിക്കാനും കൂടുതൽ കഴിവുണ്ടായിരുന്നു. പദവിയും പ്രതാപവുമുള്ള ആളുകളുടെ നിമന്ത്രണങ്ങളും പരിസരങ്ങളും വേണ്ടെന്നുവെച്ചു് തന്റെ സന്ദേശപ്രചാരണത്തിനു കൂടുതൽ സഹായകമായ ലളിതവും തീവ്രവുമായ ജീവിതം അദ്ദേഹം സ്വീകരിച്ചു.

ഇക്കാലത്തു് സ്വാമിജി പൂർവ്വാധികം കഠിനപ്രയത്നം ചെയ്തു. പ്രസംഗങ്ങളും സംഭാഷണങ്ങളുംവഴി വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതിനും തെരഞ്ഞെടുത്ത ചില ശിഷ്യരെ ധ്യാനംവഴി മനസ്സിനെ അടക്കാനുള്ള മാർഗ്ഗം ദിവസവും പതിവായി പരിശീലിപ്പിക്കുന്നതിനും അദ്ദേഹം തന്റെ മുഴുവൻ സമയവും വിനിയോഗിച്ചു. സാധകരെ ധ്യാനം ശീലിപ്പിക്കുന്നതിനിടയിൽ സ്വാമി സ്വയം ധ്യാനത്തിൽ മുഴുകിപ്പോകും; പിന്നെ സാധാരണനിലയിലേയ്ക്കു തിരിച്ചുവരാൻ അത്ര എളുപ്പമായിരുന്നില്ല. അമ്മാതിരി അവസ്ഥകളിൽ നിന്നു് ഉണരുമ്പോരം സ്വാമിക്കു തന്നോടുതന്നെ ക്ഷമകേടു തോന്നിയിരുന്നു; കാരണം, യോഗിയേക്കാരം തന്നിൽ ആചാര്യൻ എന്ന ഭാവം മേലേ നില്ക്കണം എന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. അത്തരം അവസരങ്ങരം തുടരാതിരിക്കാൻ വേണ്ടി, താൻ ധ്യാനത്തിൽനിന്നു സമാധിയിലേയ്ക്കു് ലയിക്കാൻ ഇടയായാൽ, തന്നെ അതിൽനിന്നും ഉണർത്താനുതകുന്ന ഒരു വാക്കോ നാമമോ ഉച്ചരിക്കാൻ ഒന്നുരണ്ടുപേരെ അദ്ദേഹം പഠിപ്പിച്ചു. ഏതെങ്കിലും വൈദിക മന്ത്രമോ സ്തോത്രമോ ഒട്ടുമിക്കപ്പോഴും അദ്ദേഹം മെല്ലെ ചൊല്ലിക്കൊണ്ടിരിക്കും. അതെ, ദക്ഷിണേശ്വരത്തു് ശ്രീരാമകൃഷ്ണന്റെ ചുററും നിലവിലിരുന്ന അതേ ആദ്ധ്യാത്മികാന്തരീക്ഷം ഇങ്ങകലെ വിഭിന്നപരിതഃസ്ഥിതിയിൽ സ്വാമിജിയുടെ ചുററും സംജാതമായി. അദ്ധ്യയനത്തിനു വരുന്നവർക്കെല്ലാം ശാന്തിയുടെയും ആശിസ്സിന്റെയും അവാച്യമായ പ്രകാശത്തിന്റെയും ശക്തിയുടെയും അന്തരീക്ഷം അനുഭവപ്പെട്ടു.

ന്യൂയോർക്കിലെ മസ്തിഷ്കശാസ്ത്രപത്രിക സ്വാമിജിയെക്കുറിച്ചു് ഈവിധം എഴുതുകയുണ്ടായി:

'സ്വാമി വിവേകാനന്ദൻ പല നിലയ്ക്കും അദ്ദേഹത്തിന്റെ വർഗ്ഗത്തിന്റെ ഒരുത്തമമാതൃകയാകുന്നു. അദ്ദേഹത്തിനു് അഞ്ചടി എട്ടര ഇഞ്ചു പൊക്കവും നൂററിയെഴുപതു റാത്തൽ തൂക്കവും ഉണ്ടു്. അദ്ദേഹത്തിന്റെ തലയുടെ ചുററളവു് ഇരുപത്തൊന്നേമുക്കാൽ ഇഞ്ചും നെററികയിൽക്കൂടി കാതോടുകാതു് ഉള്ള അകലം പതി

നാലു് ഇഞ്ചും ആയിരുന്നു. ഇപ്രകാരം അദ്ദേഹത്തിന്റെ ദേഹവും മസ്തിഷ്കവും തമ്മിൽ നല്ല ശരിയായ അനുപാതമുണ്ടു്. വിവാഹ ജീവിതവുമായി പൊരുത്തപ്പെടാൻ വയ്യാത്തവിധം സ്ത്രീസഹജമായിരുന്നു അദ്ദേഹത്തിന്റെ പ്രകൃതം. ഒരിക്കലും ഒരു സ്ത്രീയോടും സ്നേഹം തോന്നിയിട്ടില്ല എന്നു് അദ്ദേഹംതന്നെ പറയുന്നുമുണ്ടു്. പോരിനെതിരായതുകൊണ്ടും കേവലമായ സൗമ്യത ഉൾക്കൊള്ളുന്ന ഒരു മതം പഠിപ്പിക്കുന്നതുകൊണ്ടും കലഹത്തിന്റെയും വിധ്വംസനത്തിന്റെയും സ്ഥാനമായ കാതുകളുടെ ചുററുപാടും തല വീതി കുറഞ്ഞിരിക്കുമെന്നുവേണം പ്രതീക്ഷിക്കാൻ; വാസ്തവം അങ്ങനെയാണുതാനും. അല്പംകൂടി മേലെ ഗോപനത്തിന്റെയും സമ്പാദനത്തിന്റെയും സ്ഥാനത്തെ ചുററളവിൽ ഈ കുറവു് കൂടുതൽ വ്യക്തമാണു്. തനിക്കു് സ്വത്തൊന്നുമില്ലെന്നും സ്വത്തുകൊണ്ടുള്ള ശല്യം സഹിക്കാൻ ഇഷ്ടപ്പെടുന്നില്ലെന്നും പറഞ്ഞു് അദ്ദേഹം സമ്പത്തും സമ്പാദ്യവും എന്ന വിഷയത്തെ ഒന്നാകെ തള്ളിക്കളയുന്നു. അങ്ങനെയുള്ള ഒരു മനോഭാവം അമേരിക്കരുടെ കാതുകൾക്കു് വിചിത്രമായി തോന്നാമെങ്കിലും, അദ്ദേഹത്തിന്റെ മുഖത്തു് ഏതായാലും നമ്മുടെ കോടീശ്വരന്മാരായ റസ്സൽ സേജ്, ഹെററി ഗ്രീൻ തുടങ്ങി പലരുടേയും മുഖത്തുള്ളതിനേക്കാൾ കൂടുതൽ സംതൃപ്തിയുടെ അടയാളങ്ങൾ കാണാനുണ്ടെന്നു സമ്മതിച്ചേ തീരൂ. ദൃഢതയും ആത്മാർത്ഥതയും തികച്ചും വികസിച്ചിട്ടുണ്ടു്. ഉദാരത വളരെ വ്യക്തമാണു്. നെററിക്കും കാതുകൾക്കും ഇടയ്ക്കുള്ള ഭാഗത്തിന്റെ വീതി കണ്ടാലറിയാം സംഗീതവാസന നല്ലതുപോലെ ഉണ്ടെന്നു്. ഉന്നതമായ മിഴികൾ പദങ്ങൾ ഓർമ്മിക്കാനുള്ള മികച്ച കഴിവിനെ കുറിക്കുന്നു; തന്റെ പ്രസംഗങ്ങളിൽ പ്രകടിപ്പിച്ച വാചാലതയുടെ പ്രധാന കാരണം അതാണു്. നല്ലതുപോലെ തെളിഞ്ഞ മുകൾനെററി യുക്തിചിന്തയെയും അതിനനുരൂപമായ സരളതയെയും മനുഷ്യസ്വഭാവജ്ഞാനത്തെയും പ്രകടമാക്കുന്നു. മസ്തിഷ്കഘടനയിൽനിന്നു നമുക്കു മനസ്സിലാകുന്ന സ്വഭാവവിശേഷങ്ങളുടെ ചുരുക്കമിതാണു്: കാരുണ്യം, ദീനാനുകമ്പ, തത്ത്വചിന്താബുദ്ധി എന്നിവയോടൊപ്പം ഉപരിവിദ്യാഭ്യാസപ്രവർത്തനത്തിൽ വിജയം വരിക്കാനുള്ള ആഗ്രഹം. കല്ക്കത്താസർവ്വകലാശാലയിലെ ഒരു ബിരുദധാരിയായതുകൊണ്ടു് അദ്ദേഹം, ഇംഗ്ലണ്ടിൽ ജനിച്ചു വളർന്നവനോ എന്നു തോന്നുമാറു് അത്ര ഭംഗിയായും ശരിയായും ഇംഗ്ലീഷ് സംസാരിക്കുന്നു. വിശ്വമേളയിൽ അദ്ദേഹം പ്രദർശിപ്പിച്ച ആ വിശ്വപ്രേമമെന്ന ഭാവം മാത്രം വികസിപ്പിച്ചാൽത്തന്നെ – മറെറാന്നും ചെയ്തില്ലെങ്കിലും – നമ്മുടെ ഇടയിലുള്ള അദ്ദേഹത്തിന്റെ ധർമ്മ പ്രവർത്തനം തീർച്ചയായും വളരെ വിജയകരമായിത്തീരും.'

സ്വാമിജിയുടെ സ്വഭാവവൈശിഷ്ട്യത്തെയും, ഉപദേശത്തിന്‍െറയും സന്ദേശത്തിന്‍െറയും മഹിമയെയും ജനങ്ങള്‍ വാഴ്ത്തിയെങ്കിലും അദ്ദേഹത്തിന്‍െറ മാര്‍ഗ്ഗം അത്ര സുഗമമായിരുന്നില്ല. യേശുകൃസ്തുവിനോട് സ്വാമിജിക്ക് വലിയ ഭക്ത്യാദരങ്ങളുണ്ടായിരുന്നു; അദ്ദേഹത്തെ പരിചയമുള്ളവര്‍ക്കൊക്കെ ആ വസ്തുത നിശ്ചയമുണ്ടായിരുന്നുതാനും. എന്നിട്ടും സങ്കുചിതരും അസഹിഷ്ണുക്കളുമായ കൃസ്ത്യാനികള്‍ അദ്ദേഹത്തിന്‍െറ തത്ത്വചിന്തയെയും പ്രവര്‍ത്തനങ്ങളെയും മാത്രമല്ല സ്വഭാവശുദ്ധിയെയും പങ്കിലമാക്കിക്കാണിക്കാന്‍ പഠിച്ച പണി പതിനെട്ടും പ്രയോഗിച്ചു. സ്വാമിയെ തങ്ങളുടെ ഗൃഹങ്ങളിലേയ്ക്കു ക്ഷണിച്ച ആളുകള്‍ക്ക്, ഇവര്‍ ചിലപ്പോള്‍, കാണുംപോലെയുള്ള ആളല്ല സ്വാമിയെന്നും പറഞ്ഞ് പല അപവാദങ്ങളും എഴുതിയ ലേഖനങ്ങളും കുറിപ്പുകളും അയച്ചിരുന്നു. ചില അവസരങ്ങളില്‍ ഈ പണി ഫലിച്ചു. സ്വാമി ക്ഷണമനുസരിച്ച് സ്ഥലത്തെത്തുമ്പോള്‍ പടി അടച്ചിരിക്കുന്നതായിക്കണ്ടു. എന്നാല്‍ ഒട്ടുമിക്കപേരും കുറച്ചുകാലം കഴിഞ്ഞ് തങ്ങള്‍ക്കു പിണഞ്ഞ തെററു മനസ്സിലാക്കി സ്വാമിയോടു ക്ഷമായാചനം ചെയ്തു. മാത്രമല്ല, അവര്‍ പൂര്‍വ്വാധികം ഗാഢമായി സ്വാമിയെ സ്നേഹിക്കാനും സഹായിക്കാനും അതു കാരണമാവുകയും ചെയ്തിരുന്നു. ഇപ്രകാരം അദ്ദേഹത്തിനു നേരിടേണ്ടിവന്ന എതിര്‍പ്പുകള്‍ക്ക് കൈയും കണക്കുമില്ല. ഏതു സമയത്ത് ഏതു വഴിക്കാണ് ആക്രമണം വരുന്നത് എന്നു നോക്കിക്കൊണ്ടു വേണം ഏതു നേരവും ഇരിക്കാന്‍. അജ്ഞതയുടെ കനത്ത എതിര്‍പ്പ് എങ്ങോട്ടു തിരിഞ്ഞാലും നേരിട്ടുകൊണ്ടിരുന്നു. 'ബ്രഹ്മവാദിന്‍' മാസികയ്ക്ക് സ്വാമിയുടെ ഒരമേരിക്കന്‍ ശിഷ്യനായ സ്വാമി കൃപാനന്ദന്‍ പിറേറക്കൊല്ലം എഴുതിയ ഒരെഴുത്തില്‍നിന്ന് സ്വാമിയ്ക്ക് നേരിടേണ്ടിവന്ന വിഷമങ്ങളുടെ ഒരേകദേശചിത്രം നമുക്കു ലഭിക്കും; അതോടൊപ്പം സ്വാമിജിയുടെ ഉള്‍ക്കരുത്തും നമുക്കു കാണാം. കൃപാനന്ദസ്വാമി ഇങ്ങനെ എഴുതി:

''ഹിന്ദുക്കളുടെ മതപരവും ദാര്‍ശനികവുമായ ആശയങ്ങള്‍ അമേരിക്കയില്‍ പ്രചരിപ്പിക്കുന്നതില്‍ സ്വാമി വിവേകാനന്ദന്‍ നേടിയ അദ്ഭുതകരമായ വിജയം, ഈ സന്തോഷകരമായ ലക്ഷ്യം, അദ്ദേഹത്തിന്‍െറ അസാധാരണമായ കഴിവിനെക്കാള്‍ അനുകൂലമായ പരിതഃസ്ഥിതികളുടെ സമ്മേളനംകൊണ്ടാണ് സാധിച്ചത്, എന്ന തെററായ ഒരു ധാരണ ആളുകളുടെ ഇടയില്‍ ജനിപ്പിച്ചേക്കാം. അദ്ദേഹത്തിനു നേരിടേണ്ടിയിരുന്ന വിരുദ്ധശക്തികളെ കണക്കിലെടുത്തുകൊണ്ടു ഞങ്ങളുടെ രാജ്യത്തിന്‍െറ അന്നത്തെ ശോചനീയാവസ്ഥയെയും തന്‍െറ ഈ ഉദ്യമത്തില്‍ തരണം ചെയ്യേണ്ടിയിരുന്ന എണ്ണമററ വിഷമങ്ങളെയും പരിശോധിക്കുമ്പോള്‍ മാത്രമേ,

അദ്ദേഹം ചെയ്ത പ്രവർത്തനത്തിന്റെ മഹനീയത നമുക്കു ശരിക്കും മനസ്സിലാക്കാൻ സാധിക്കൂ: തദ്വാരാ വന്നുചേർന്ന വിജയം ആചാര്യന്റെ വ്യക്തിവൈഭവം ഒന്നുകൊണ്ടു മാത്രമാണെന്ന്, അദ്ദേഹത്തിന്റെ ധാർമ്മികവും ബുദ്ധിപരവും ആദ്ധ്യാത്മികവുമായ സിദ്ധികൾകൊണ്ടും അനന്യസാധാരണമായ ഉത്സാഹവും ഇച്ഛാശക്തിയും കൊണ്ടും ആണെന്ന്, നമുക്കു മനസ്സിലാക്കാൻ സാധിക്കും.

ഷിക്കാഗോവിലെ മതമഹാസമ്മേളനം നടന്ന അവസരത്തിൽ ലോകത്തിന്റെ ശ്രദ്ധയെ കിഴക്കുനിന്നു വരുന്ന ജ്യോതിസ്സിൽ കേന്ദ്രീകരിക്കാൻ പല ഭാരതപ്രതിനിധികൾക്കും കഴിഞ്ഞു. ഞങ്ങളുടെ രാജ്യത്ത് ഒരു കോളിളക്കം ഉണ്ടാക്കാൻ അവർക്കു കഴിഞ്ഞു എന്നതു വാസ്തവംതന്നെ; എന്നാൽ, പാശ്ചാത്യഭൗതികചിന്തയുടെമേൽ ഹിന്ദുക്കളുടെ മതപരമായ ആശയങ്ങൾ ഒട്ടിച്ചുചേർക്കാൻ നിരന്തരപരിശ്രമം നടത്തുകയും തന്റെ പ്രയത്നം വിജയം വരിക്കുംവരെ അടങ്ങാതെ തുടരുകയും ചെയ്ത ഈ ഒരു മനുഷ്യന്റെ പ്രവർത്തനം ഉണ്ടായിരുന്നില്ലെങ്കിൽ, ആ കോളിളക്കം യാതൊരു സ്ഥിരമായ അടയാളവും ഉണ്ടാക്കാതെ, വന്നപാടേ അടങ്ങിയൊതുങ്ങിയേനെ.

അക്കാലത്ത് അമേരിക്കയുടെ മനസ്സ് പരമ്പരാപ്രാപ്തമായ അന്ധവിശ്വാസങ്ങളുടെയും അസഹിഷ്ണുതയുടെയും കനത്ത അട്ടികൾകൊണ്ട് നിറയ്ക്കപ്പെട്ടിരുന്നു ! മായ്ച്ചാലും മായാത്ത പാടുകൾ അവരിൽ ഉണ്ടാക്കാത്ത കപടതയോ ചതിയോ വഞ്ചനയോ ഒന്നും ഉണ്ടായിരുന്നില്ല. അമേരിക്കർ നവീനാശയങ്ങൾ ഉൾക്കൊള്ളാൻ തത്പരരായ ജനതയാണ്. അതുകൊണ്ടാണ് ഈ നാട്ട് പല തരത്തിലുള്ള മതപരവും മതവിരുദ്ധവുമായ പേക്കോലങ്ങൾക്ക് കൂത്തരങ്ങായിരിക്കുന്നത്. ഏതബദ്ധസിദ്ധാന്തങ്ങൾക്കും യുക്തിശൂന്യവിശ്വാസങ്ങൾക്കും അസാദ്ധ്യങ്ങളായ അവകാശവാദങ്ങൾക്കും വഞ്ചനകൾക്കും എത്രയെങ്കിലും അനുയായികളെയും ശ്രോതാക്കളേയും ഇവിടെ കിട്ടും. അസാധാരണവും രഹസ്യവും വൈകാരികവും ആയവസ്തുവേണ്ടിയുള്ള അനാരോഗ്യകരമായ ഈ ദാഹം മദ്ധ്യകാലങ്ങളെ ഏതാണ്ടു പുനർജ്ജീവിപ്പിച്ചിരിക്കുന്നു. ഈ ദാഹം ശമിപ്പിക്കാൻ, ജനങ്ങളുടെ അന്ധവിശ്വാസത്തെ പോഷിപ്പിക്കാൻ, ലോകത്തിന് മുക്തി നല്കാൻ, നൂറു കണക്കിന് സമാജങ്ങളും സമ്പ്രദായങ്ങളും ജന്മമെടുത്തിരിക്കുന്നു; അവയുടെ പ്രവാചകന്മാർക്ക് ഇരുപത്തഞ്ചു മുതൽ നൂറു ഡോളർവരെ ഗുരുദക്ഷിണ തങ്ങളുടെ കീശയിലാക്കാനും. ഭൂതങ്ങളും വേതാളങ്ങളും മഹാത്മാക്കളും പുതിയ പ്രവാചകന്മാരും നാൾതോറും പിറന്നുകൊണ്ടിരുന്നു. ചതിയും വഞ്ചനയും തെമ്മാടിത്തവും നിറഞ്ഞ ഈ ചെയ്ത്താന്റെ അടുക്കളയിലാണ്, മത

നൊസ്സുകളുടെ ഈ ഊളമ്പാറയിലാണ്, സ്വാമി, ഉത്കൃഷ്ടമായ വൈദികധമ്മം, വേദാന്തത്തിൻെറ സൂക്ഷ്മതത്ത്വങ്ങൾ – പുരാതന മഹഷിമാരുടെ മഹനീയവിജ്ഞാനം – പഠിപ്പിക്കാൻ പ്രത്യക്ഷ നായത്. അമ്മാതിരിയൊരു പ്രവത്തനത്തിന് തീരെ പററാത്ത ഒരു സ്ഥാനം ! മഹത്തായ ഈ പ്രവത്തനം ആരംഭിക്കുന്നതിനു മുമ്പേ കാപട്യവും അന്ധവിശ്വാസവും മതഭ്രാന്തുംകൊണ്ടു നിറഞ്ഞ ഈ കുപ്പക്കൂമ്പാരം നീക്കി വൃത്തിയാക്കുകയെന്ന ഭഗീരഥപ്രയത്നം—ഏതു ധീരഹൃദയത്തെയും ദൃഢനിശ്ചയത്തെയും തകക്കാൻപോന്ന ഒരു പ്രയത്നം—ആവശ്യമായിരുന്നു. എന്നാൽ വിഷമങ്ങൾ കണ്ടു പിന്തി രിയുന്ന ആളല്ലായിരുന്നു സ്വാമി. പണമില്ല, തുണയില്ല; മനുഷ്യ രോടുള്ള സ്നേഹവും സവ്വേശ്വരനുമല്ലാതെ മറെറാരു അവലംബമില്ല. അദ്ദേഹം പതുക്കെ പണി തുടങ്ങി, തനിക്കു നല്ലാനുള്ള സന്ദേശം സത്യാന്വേഷികളായ നരനാരികളുടെ നെഞ്ചകത്തു് എത്തിച്ചേരു ന്നതുവരെ വിടുകയില്ലെന്ന ദൃഢനിശ്ചയത്തോടെ.

ആദ്യകാലത്തു് വളരെയേറെ ആളുകൾ അദ്ദേഹത്തിൻെറ പ്രസംഗങ്ങൾകേൾക്കാൻ വന്നിരുന്നു; അവരിൽ ചിലർ കൗതുകാ ന്വേഷികളായിരുന്നു; തങ്ങളുടെ താല്പര്യങ്ങൾ സാധിക്കാൻ സ്വാമി യിൽ പററിയ ഒരുപകരണത്തെ തങ്ങൾ കണ്ടെത്തി എന്നു കരുതി ക്കൊണ്ടു് വന്ന മേൽപറഞ്ഞ തലതിരിഞ്ഞവരും വഞ്ചകരുമാകുന്ന വേറൊരു കൂട്ടർ. രണ്ടാമതു പറഞ്ഞ കൂട്ടരിൽ പലരും സ്വാമിയെ തങ്ങളുടെ കൂട്ടത്തിൽ ചേരാൻ പ്രേരിപ്പിച്ചുനോക്കി; അദ്ദേഹത്തെ പിന്താങ്ങാമെന്നു് അവർ പ്രതിജ്ഞചെയ്തു; അതു ഫലിക്കാഞ്ഞ പ്പോൾ, തങ്ങളുടെ കൂട്ടത്തിൽ ചേരാഞ്ഞാൽ ഉപദ്രവിക്കും എന്നു് ഭീഷണിപ്പെടുത്തിനോക്കി. പക്ഷേ അവക്കൊക്കെ ശോചനീയമാം വണ്ണം നിരാശപ്പെടേണ്ടിവന്നു. പണത്തിനോ ഭീഷണിക്കോ കീഴ്വഴങ്ങാത്ത ഒരാളെ അവരന്നാദ്യമായി കണ്ടുമുട്ടി—പോളിഷ് പഴഞ്ചൊല്ലിൽ പറയുംപോലെ, 'അരിവാൾ കല്ലിൽത്തട്ടി.' ഈവക നിദ്ദേശങ്ങൾക്കൊക്കെ അദ്ദേഹത്തിൻെറ ഒരേ ഒരു മറുപടി ഇതായി രുന്നു: 'ഞാൻ സത്യത്തിനുവേണ്ടി നിലകൊള്ളുന്നു. സത്യമൊരി ക്കലും അസത്യവുമായി സഖ്യത്തിലേപ്പെടുകയില്ല. ലോകമാകെ എനിക്കെതിരായാലും അവസാനം സത്യം ജയിക്കുകതന്നെ ചെയ്യും.' കാപട്യവും അന്ധവിശ്വാസവും ഏതു വേഷത്തിൽ വന്നാലും അദ്ദേ ഹമതിനെ നിരാകരിച്ചിരുന്നു. ആവക വക്രവസ്തുക്കളൊക്കെ, സൂര്യോദയത്തിൽ വാവലുകളെന്നപോലെ, ഈ സത്യദൂതൻെറ മുമ്പിൽനിന്നും ഓടി തങ്ങളുടെ മാളങ്ങളിൽപോയി ഒളിച്ചു.

ക്രൂസ്തീയപാതിരിമാരുടെ വേലകളും അടവുകളും എല്ലാ വക്കും അറിവുള്ളവയാണ്. അവർ ഗ്രഹിച്ചിരിക്കുന്ന ക്രൂസ്തുമതം

പ്രചരിപ്പിക്കാൻ സ്വാമിയെ കിട്ടിയാൽ അവർക്കിഷ്ടമാകുമായിരുന്നു: പക്ഷേ, 'അതാവില്ല, ആവരുതു്,' ജർമ്മൻ നാടോടിപ്പാട്ടിലെ പല്ലവി പറയുംപോലെ. തന്നെക്കുറിച്ച് അവർ പറഞ്ഞു പരത്തിയ വൃത്തികെട്ട കഥകൾ വകവെയ്ക്കാതെ അദ്ദേഹം ശാന്തമായി ഈശ്വരനേയും സ്നേഹത്തെയും സത്യത്തെയും കുറിച്ച് പ്രഭാഷണങ്ങൾ നടത്തിക്കൊണ്ടുപോന്നു; അവരുടെ കുശുകുശുപ്പ് അദ്ദേഹത്തിന്റെ പ്രസംഗങ്ങളെ കൂടുതൽ പ്രചാരത്തിൽ വരുത്താനും സന്മനസ്സുള്ള സകലരുടെയും ആനുകൂല്യം അദ്ദേഹത്തിനു് നേടിക്കൊടുക്കാനും ഉപകരിക്കുകയാണു് ചെയ്തതു്.

സ്വാമിക്കു് തുല്യബലരല്ലെങ്കിലും കുറേക്കൂടി യോഗ്യരായ ഒരു കൂട്ടം എതിരാളികളെ അദ്ദേഹത്തിനു് നേരിടേണ്ടതുണ്ടായിരുന്നു—യുക്തിവാദികൾ. അജ്ഞേയവാദികൾ, ഭൗതികവാദികൾ, നാസ്തികന്മാർ എന്നു വേണ്ട മതത്തിന്റെ ഗന്ധമുള്ള എല്ലാററിനേയും എതിർക്കുന്ന സ്വതന്ത്രചിന്തകരെന്നഭിമാനിക്കുന്ന കൂട്ടർ. ഈ ഹിന്ദുസന്ന്യാസിയെ നിഷ്പ്രയാസം തുരത്താമെന്നു് അവർ കരുതി; പാശ്ചാത്യശാസ്ത്രങ്ങളുടെയും തത്ത്വചിന്തയുടെയും പരിഷ്ക്കാരത്തിന്റെയും ഭാരത്തിനടിയിൽ അദ്ദേഹത്തിന്റെ ഈശ്വരസിദ്ധാന്തങ്ങളൊക്കെ തകർന്നു തരിപ്പണമാകുമെന്നാണു് അവർ വിചാരിച്ചതു്. തങ്ങളുടെ ന്യായശാസ്ത്രംകൊണ്ടും യുക്തിവാദംകൊണ്ടും എത്രയും എളുപ്പം മതത്തിന്റെ വാദമുഖങ്ങളെ അരിഞ്ഞുതള്ളാമെന്നു് തങ്ങളുടെ അനുയായികൾക്കു കാണിച്ചുകൊടുക്കണമെന്ന ഉദ്ദേശത്തോടെ, വിജയം സുനിശ്ചിതമെന്ന ചിന്തയോടെ, അവർ സ്വാമിയെ ന്യൂയോർക്കിൽ അവരുടെ സമാജത്തിൽ പ്രസംഗിക്കുന്നതിനായി ക്ഷണിച്ചു. ഭൗതികതയുടെ പടകളെ—ന്യായം, യുക്തി, സാമാന്യബോധം, ദ്രവ്യം, ഊർജ്ജം, പാരമ്പര്യം തുടങ്ങിയ, അറിവില്ലാത്തവരെ അമ്പരപ്പിക്കാനും അന്ധാളിപ്പിക്കാനും കരുതിവെച്ചിട്ടുള്ള ശൈലീസമ്പത്തുകളാവുന്ന പെരുത്ത പടക്കോപ്പുകൾ എല്ലാമണിഞ്ഞ ആ പടകളെ—ഒററയ്ക്കു നേരിടാൻ സ്വാമി സന്നദ്ധനായ ആ സായാഹ്നം ഞാനൊരുകാലവും വിസ്മരിക്കുകയില്ല. അദ്ദേഹത്തിനു് അദ്വൈതവേദാന്തത്തിന്റെയെന്നതുപോലെതന്നെ ഭൗതികവാദത്തിന്റെയും വാദമുഖങ്ങൾ പരിചിതങ്ങളാണെന്നും, അവരുടെ വലിയ വലിയ വാക്കുകൾ കേട്ടിട്ടു് നടുങ്ങിയില്ലെന്നു മാത്രമല്ല, അവരുടെ ആയുധങ്ങൾതന്നെ പ്രയോഗിക്കുന്നതിൽ അദ്ദേഹം വിരുതനാണെന്നും കണ്ടപ്പോൾ അവർക്കുണ്ടായ അമ്പരപ്പും അങ്കലാപ്പും ആലോചിച്ചുനോക്കൂ. അവരുടെ ഇത്രയേറെ തമ്പേറടിക്കുന്ന പാശ്ചാത്യപരിഷ്ക്കാരം സ്വസഹോദരങ്ങളെ കൊന്നൊടുക്കാനുള്ള കല വികസിപ്പിക്കുന്നതിലാണു് പ്രധാനമായി നില

കൊള്ളുന്നതു് എന്നും, ജീവിതത്തിൻെറയും സത്തയുടെയും മൗലിക പ്രശ്നങ്ങൾക്കു് സമാധാനം നല്കാൻ പാശ്ചാത്യശാസ്ത്രത്തിനു കഴിവില്ലെന്നും, അവർ കൊട്ടിഘോഷിക്കുന്ന അഴിവില്ലാത്ത നിയമങ്ങൾക്കു് മാനവമനസ്സിനു പുറത്തു് നിലനില്പേ ഇല്ലെന്നും, ദ്രവ്യം എന്ന ആശയംതന്നെ ഒരു താത്വികാശയമാണെന്നും, വളരെയേറെ നിന്ദിക്കപ്പെടുന്ന തത്വചിന്തയാണു് അവസാനം അവരുടെ ഭൗതികവാദത്തിൻെറ അടിത്തറപോലുമെന്നും അദ്ദേഹം അവൎക്കു കാണിച്ചുകൊടുത്തു; അപ്രതിഷേധ്യമായ യുക്തികൊണ്ടു് അദ്ദേഹം അവൎക്കു തെളിയിച്ചുകൊടുത്തു, അവരുടെ അറിവു് അബദ്ധമാണെന്നു് അതു സ്വയം വ്യക്തമാക്കുന്നുവെന്നു്; സത്യമായ ജ്ഞാനവുമായി താരതമ്യപ്പെടുത്തിനോക്കുമ്പോഴല്ല, പിന്നെയോ, അതു് അതിൻെറ അടിത്തറയായി എടുത്തിട്ടുള്ള അതേ നിയമങ്ങൾ കൊണ്ടുതന്നെ. ശുദ്ധമായ യുക്തിക്കു് അതിൻെറ പരിമിതികൾ സമ്മതിക്കുകയും അതിനുപരിയായി വേറൊന്നിനെ ചൂണ്ടിക്കാണിക്കുകയും ചെയ്യാതെ നിൎവ്വാഹമില്ലെന്നു്; യുക്തിവിചാരം അതിൻെറ അന്തിമപരിണാമത്തിൽ, ദ്രവ്യത്തിനും ഊൎജ്ജത്തിനും കരണങ്ങൾക്കും ചിന്തയ്ക്കും, പോരാ ചൈതന്യത്തിനും – അതിൻെറ പ്രകാശനങ്ങൾ മാത്രമാണു് ഇപ്പറഞ്ഞവയെല്ലാം – ഉപരിയായിട്ടൊന്നിൽ നമ്മെ കൊണ്ടു ചെന്നെത്തിക്കുമെന്നു്, അദ്ദേഹം അവൎക്കു മനസ്സിലാക്കിക്കൊടുത്തു.

ഈ പ്രസംഗത്തിൻെറ മഹത്തായ ഫലം അടുത്ത നാൾ കാണാൻ കഴിഞ്ഞു. അന്നു് ഭൗതികവാദികളുടെ പാളയത്തിൽനിന്നും വളരെപേർ ഈ ഹിന്ദുസന്ന്യാസിയുടെ കാല്ക്കലിരിക്കാനും ഈശ്വരനെക്കുറിച്ചും മതത്തെക്കുറിച്ചുമുള്ള അദ്ദേഹത്തിൻെറ പ്രഭാഷണങ്ങൾ കേൾക്കാനുമായി വന്നുചേൎന്നു.

ഇങ്ങനെ അത്യന്തം വിഭിന്നങ്ങളായ സമൂഹങ്ങളിൽനിന്നും അനുക്രമം വൎദ്ധിച്ചുകൊണ്ടേ ഇരുന്ന ഒരു സംഘം ശ്രദ്ധാലുക്കളായ സ്ത്രീപുരുഷന്മാരെ, സത്യത്തിനുവേണ്ടിമാത്രം സത്യത്തെ പിന്തുടരാൻ സന്നദ്ധരായ കുറെ ആളുകളെ, അദ്ദേഹം തൻെറ ചുററും ശേഖരിച്ചു.

സ്വാമിയുടെ പ്രവൎത്തനത്തിനുള്ള കാടുതെളിക്കലിൻെറ ഒരു രൂപരേഖ മാത്രമാണിതു്. ആദ്യം അദ്ദേഹത്തിനു് കാടു വെട്ടി കളമൊരുക്കി, പണിയാനിരുന്ന ഉത്തുംഗസൗധത്തിൻെറ അടിത്തറ ആഴത്തിൽ സ്ഥാപിക്കേണ്ടിയിരുന്നു.''

ക്രമേണ അമേരിക്കയിൽ അനേകമാളുകളുടെ ക്രമപ്രവൃദ്ധമായ വിശ്വാസാദരങ്ങൾക്കും ആരാധനയ്ക്കുപോലും സ്വാമിജി പാത്രമായി. ഇവരിൽ പലരും അദ്ദേഹത്തിൻെറ പ്രവൎത്തനങ്ങൾക്കു

വേണ്ടി സ്വയം സമർപ്പിക്കുകയും അദ്ദേഹത്തിന്റെ അനുയായികളായിത്തീരുകയും ചെയ്തു.

അതേ അവസരത്തിൽ ഇന്ത്യയിലെ ശിഷ്യന്മാർ മാർഗ്ഗദർശനത്തിന് അദ്ദേഹത്തെ ആശ്രയിച്ചുകൊണ്ടാണിരുന്നതു്; അവർ അദ്ദേഹത്തോടു് ഇന്ത്യയിലേയ്ക്കു് മടങ്ങാൻ അപേക്ഷിക്കുന്നുമുണ്ടായിരുന്നു. അവർ സ്വാശ്രയശീലരും ആത്മവിശ്വാസമുള്ളവരുമായി മുന്നേറണമെന്നായിരുന്നു അതിനു സ്വാമിയുടെ മറുപടി. ഒരു സൈനികമേധാവിയുടെ മനോബലം ചില കാര്യങ്ങളിൽ സ്വാമിയിൽ ദൃശ്യമായിരുന്നു. അനുയായികളെ പ്രവർത്തനത്തിൽ ഉദ്ബോധിപ്പിക്കുകയും ഉത്തേജിപ്പിക്കുകയും ചെയ്യുന്ന കത്തുകൾ, രൂപത്തിലും തീക്ഷ്ണതയിലും സൈനികസ്വരം ഉതിർക്കുന്നവയായിരുന്നു. അദ്ദേഹത്തിന്റെ തിരസ്കാരങ്ങളിലും പ്രോത്സാഹനങ്ങളിലും ക്ഷാത്രതേജസ്സ് തിളങ്ങിക്കാണാം. ആത്മവിശ്വാസമില്ലായ്മ അദ്ദേഹത്തിന് അസഹ്യമായിരുന്നു. അദ്ദേഹം കൂടെക്കൂടെ ഉപയോഗിക്കാറുള്ള മുദ്രാവാക്യം, 'സ്വന്തം കാലിൽ നില്ക്കുക,' എന്നതായിരുന്നു. അദ്ദേഹം എഴുതി: 'നിങ്ങൾ വാസ്തവത്തിൽ എന്റെ കുട്ടികളാണെങ്കിൽ നിങ്ങൾ ഒന്നിനെയും ഭയപ്പെടുകയില്ല, ഒന്നുകൊണ്ടും പിന്മാറുകയില്ല. സിംഹതുല്യരാകും നിങ്ങൾ. നമുക്കു് ഭാരതത്തെ ഉണർത്തണം. സമസ്തലോകത്തെയും ഉണർത്തണം.' ഇക്കാലത്തു സ്വാമിജി ഇന്ത്യയിലേയ്ക്കെഴുതിയ എഴുത്തുകളിലെല്ലാം ഈ ആവേശം പ്രകടമായിരുന്നു. ഇന്ത്യയുടെ പ്രശ്നങ്ങളെക്കുറിച്ചുള്ള സൂക്ഷ്മവും ഗാഢവുമായ നിരീക്ഷണങ്ങളും അവയിൽ കാണാം. ക്രിസ്തുമതത്തെക്കുറിച്ചു് അക്കാലത്തു് അദ്ദേഹം പ്രകാശിപ്പിച്ച അഭിപ്രായങ്ങളും ശ്രദ്ധേയങ്ങളാകുന്നു. അമേരിക്കയിലെ പാതിരിമാർ അദ്ദേഹത്തെ രൂക്ഷമായി എതിർത്തിരുന്ന കാലത്തു് എഴുതിയ ഈ എഴുത്തിൽനിന്നും അദ്ദേഹത്തിന്റെ മഹാമനസ്കതയും സഹാനുഭൂതിയും വ്യക്തമാകും.

'ഇന്ത്യയിൽ പ്രചരിപ്പിക്കപ്പെടുന്ന ക്രിസ്തുമതം ഇവിടെ കാണുന്നതിൽനിന്നും തുലോം വ്യത്യസ്തമാണ്. ഈ രാജ്യത്തു് എനിക്കു് എപ്പിസ്കോപ്പൽ വൈദികരുടെയിടയിലും പ്രസ്ബിററീരിയൻ പള്ളിയിൽപ്പോലും സുഹൃത്തുക്കളുണ്ടെന്നു കേൾക്കുമ്പോൾ നിങ്ങൾക്കു് ആശ്ചര്യം തോന്നും; നിങ്ങൾ നിങ്ങളുടെ മതത്തിലെന്നപോലെ വിശാലാശയരും ഉദാരമനസ്കരും ശ്രദ്ധാലുക്കളുമാണവർ. ശരിയായ ആദ്ധ്യാത്മികമനുഷ്യൻ എവിടെയും വിശാലമനസ്കനാണ്. അവന്റെ സ്നേഹം അവനെ അങ്ങനെയാവാൻ നിർബ്ബന്ധിക്കുന്നു. മതം ഒരു വ്യാപാരമായിട്ടുള്ളവരാണ് ലോകത്തിലെ മത്സരവും വഴക്കും സ്വാർത്ഥതാല്പര്യങ്ങളും മതത്തിൽ കടത്തിവിട്ടു് സങ്കുചിതരും അസഹിഷ്ണുക്കളുമായിത്തീരുന്നതു്.'

പാതിരികഠം നടത്തുന്ന ദുഷ്പ്രവാദങ്ങളെക്കുറിച്ച് ഇന്ത്യയിലെ സുഹൃത്തുക്കരം സ്വാമിജിയെ അറിയിച്ചപ്പോഠം അദ്ദേഹം എഴുതി:

'എന്നെക്കുറിച്ച് ആളുകഠം അനുകൂലമായോ പ്രതികൂലമായോ പറയുന്നതിനെ മേലിൽ തീരെ വകവെയ്ക്കരുത്. മരണം വരെ നിരന്തരം ഞാൻ പ്രവത്തിക്കും. മരണത്തിനുശേഷവും ലോകത്തിൻെറ ശ്രേയസ്സിനുവേണ്ടി ഞാൻ പ്രവത്തിക്കുന്നതാകുന്നു. സത്യം അസത്യത്തെക്കാഠം അനന്തഗുണം ഭാരമുള്ളതാണ്. അതു സ്വഭാവശുദ്ധിയുടെ, പവിത്രതയുടെ, സത്യത്തിൻെറ, വ്യക്തിപ്രഭാവത്തിൻെറ, കരുത്താണ്. എനിക്കിവ ഉണ്ടായിരിക്കുന്നിടത്തോളം കാലം നിങ്ങഠംക്ക് നിശ്ചിന്തരായിരിക്കാം. എൻെറ തലയിലെ ഒരു മുടിപോലും കേടു വരുത്താൻ ആക്കുമാവില്ല. അവരതിന് ഒരുമ്പെട്ടാൽ അവർ തുലയും, എന്നരുളുന്നു ഭഗവാൻ.'

സ്വാമിജിയുടെ കൃതികളിൽ ധമ്മപ്രചാരണത്തിനുള്ള ആവേശം കത്തുകളിലെന്നപോലെ ഒരുപക്ഷേ മറെറങ്ങും കാണുകയില്ല. അവയിൽ വിശേഷിച്ചും ഈ കാലഘട്ടത്തിൽ അദ്ദേഹം സതീത്ഥ്യന്മാക്കും അനുയായികഠംക്കും എഴുതിയ കത്തുകഠം കൂടുതൽ ഉജ്ജ്വലങ്ങളാകുന്നു. നമുക്കവയുടെ മാതൃക കുറച്ചൊന്നു കാണാം:

'അവർ ഹിന്ദുക്കളോ മഹമ്മദീയരോ ക്രൂസ്ത്യാനികളോ ആരാണെന്ന് എനിക്കു നോട്ടമില്ല; എന്നാൽ ഭഗവാനെ സ്നേഹിക്കുന്നവരുടെ ദാസനാണു ഞാൻ സദാ.'

'അഗ്നിയിൽ എടുത്തു ചാടി ആളുകളെ ഭഗവത്സന്നിധിയിലേയ്ക്കു പിടിച്ചുകൊണ്ടുവരുവിൻ. നിങ്ങഠംക്ക് വിശ്വാസമുണ്ടെങ്കിൽ സകലതും നിങ്ങളുടെ കാല്ക്കലെത്തും.'

'ഞാനെപ്പോഴും നിങ്ങഠംക്കുവേണ്ടി പ്രാത്ഥിക്കുന്നു; നിങ്ങഠം എനിക്കുവേണ്ടിയും പ്രാത്ഥിക്കണം. ദാരിദ്ര്യത്തിൻെറയും പൗരോഹിത്യത്തിൻെറയും ദുഷ്പ്രഭുത്വത്തിൻെറയും പിടിയിൽ അമന്നു കിടക്കുന്ന ഇന്ത്യയിലെ മദ്ദിതരായ ലക്ഷോപലക്ഷം ജനങ്ങഠംക്കു വേണ്ടി ഇരവുപകൽ നമുക്കോരോരുത്തക്കും പ്രാത്ഥിക്കാം— അല്ലും പകലും അവക്കുവേണ്ടി പ്രാത്ഥിക്കാം. അവരുടെയിടയിൽ മതപ്രചാരണം നടത്താനാണ് ഉന്നതരും ധനികരുമായവക്കിടയിൽ നടത്തുന്നതിനേക്കാഠം എനിക്കു താല്പര്യം. ഞാൻ ദാശ്നികനല്ല, തത്ത്വചിന്തകനല്ല; യോഗിയുമല്ല. ഞാൻ ദരിദ്രൻ; ദരിദ്രരെ ഞാൻ സ്നേഹിക്കുന്നു. ദാരിദ്ര്യത്തിലും അജ്ഞതയിലും എന്നും ആണ്ടുകിടക്കുന്ന ഇരുപതു കോടി നരനാരികഠംക്കുവേണ്ടി ഇന്ത്യയിൽ ആരു വ്യാകുലപ്പെടുന്നു? എന്താണു പോംവഴി? ആരുണ്ട് അവരോടു സഹതപി

ക്കാൻ ? അവക്ക് വെളിച്ചമോ വിദ്യയോ കാണാനാവുന്നില്ല. ആര വക്ക് വെളിച്ചമരുളും – അവരുടെയടുത്തു വിദ്യയെത്തിക്കാൻവേണ്ടി വീടുതോറും കയറിയിറങ്ങാൻ ആരുണ്ട്? ഈ ആളുകളാവട്ടെ നിങ്ങളുടെ ഈശ്വരൻ – അവരെക്കുറിച്ച് ആലോചിക്കുക, അവക്കുവേണ്ടി പ്രവത്തിക്കുക, ഇടതടവില്ലാതെ അവക്കുവേണ്ടി പ്രാത്ഥിക്കുക – ഭഗവാൻ നിങ്ങൾക്കു വഴി കാണിച്ചുതരും. പാവങ്ങൾക്കുവേണ്ടി ആരുടെ നെഞ്ചകമോ നൊന്തുനീറുന്നത് അവനെ ഞാൻ ഒരു മഹാത്മാവെന്നു വിളിക്കും. അല്ലെങ്കിൽ അവനൊരു ദുരാത്മാവ്. നാം, ആരുമേതുമറിയാതെ, കനിവിൻകണിക കിട്ടാതെ, കേഴാനാരുമില്ലാതെ, ഏതുമൊന്നും നേടാതെ മരണമടഞ്ഞുവെന്നു വരാം; എന്നാൽ ഒരൊററ ചിന്തപോലും നഷ്ടമായ്പോകയില്ല. അതു് ഉടനെയോ മെല്ലെയോ ഫലപ്രാപ്തിയിലെത്തും. ജനലക്ഷങ്ങൾ അജ്ഞതയിലാണ്ട് പൈദാഹംകൊണ്ട് പൊരിഞ്ഞു വാഴുന്ന കാലത്തോളം, അവരുടെ പ്രയത്നഫലംകൊണ്ടു വിദ്യനേടിയിട്ട് അവക്കുവേണ്ടി ഒരു ചെറുവിരലനക്കുകപോലും ചെയ്യാത്ത ഓരോരുത്തനേയും ഓരോ ദ്രോഹിയായിട്ടാണ് ഞാൻ എണ്ണുന്നതു്. നാം പാവങ്ങൾ, എന്റെ കൂടെപ്പിറപ്പുകളേ, നാം അഗണ്യർ. പക്ഷേ അമ്മാതിരിയുള്ളവരായിരുന്നു ഏതു കാലത്തും സർവ്വേശ്വരന്റെ ഉപകരണങ്ങൾ.'

'മരണത്തെപ്പോലും കൂസാതെ വിടാതെ പിടിച്ചുനില്ക്കുന്ന വിശ്വസ്തരായ ആണുങ്ങളെ മാത്രമേ എനിക്ക് അനുയായികളായിട്ടു വേണ്ടൂ. വിജയത്തെയോ അപജയത്തെയോ ഞാൻ വകവെയ്ക്കുന്നില്ല. എനിക്കെന്റെ പ്രസ്ഥാനം പരിശുദ്ധമാക്കിവെയ്ക്കണം; അല്ലെങ്കിൽ അതൊന്നും എനിക്കു വേണ്ട.'

'ഇതരജനതകളുമായുള്ള സമ്പക്കം നിത്തുകയും 'മ്ലേച്ഛ'നെന്ന പദം കണ്ടുപിടിക്കുകയും ചെയ്ത അന്നു് ഭാരതത്തിന്റെ ദുർവ്വിധി മുദ്രിതമായി.'

'ഹിന്ദുക്കളെ പരസ്പരസഹായവും അനുമോദനവും പഠിപ്പിക്കുന്ന ഒരു സംഘടന അത്യന്താപേക്ഷിതമാകുന്നു.'

'സവ്വാത്മനാ ഈ കത്തവ്യം – ഭാരതത്തിലെ ജനസമൂഹത്തെ ഉയത്തുക എന്ന കത്തവ്യം – നിവ്വഹിക്കുന്നതിനു് ആത്മസമപ്പണം ചെയ്യാൻ കഴിയുന്ന യുവാക്കന്മാരുടെ ഇടയിൽ പ്രവത്തിക്കുക. അനുസരണശീലം വളത്തുക. മുതിന്നവരെ അനുസരിക്കാത്തപക്ഷം യാതൊരു കേന്ദ്രീകരണവും സാദ്ധ്യമല്ല. വ്യക്തിഗതമായ കഴിവുകളുടെ കേന്ദ്രീകരണം കൂടാതെ മഹത്തായ പ്രവത്തനമൊന്നും സാദ്ധ്യമല്ല. ഡംഭും അസൂയയും ദൂരെ വെടിയുക. അന്യക്കുവേണ്ടി മററുള്ളവരുമായി യോജിച്ചു പ്രവത്തിക്കാൻ ശീലിക്കുക. ഇതാണ് നമ്മുടെ രാജ്യത്തിന്റെ വലുതായ ആവശ്യം.'

മദിരാശിയിലും ഉത്തരേന്ത്യയിലും ഉള്ള തൻെറ അനുചരന്മാർക്കും വരാഹനഗരമഠത്തിലെ സതീർത്ഥ്യർക്കും സ്വാമിജി എഴുതിയ കത്തുകൾ ഏകദേശം അദ്ദേഹത്തിൻെറ സാന്നിദ്ധ്യംപോലെതന്നെ പ്രയോജനപ്രദങ്ങളായിരുന്നു. കത്തുകൾ വായിച്ചവരൊക്കെ പ്രചോദിതരായി; സമസ്തസൃഷ്ടങ്ങളുടെ ശ്രേയസ്സിനുവേണ്ടി പ്രവർത്തിക്കാൻ അവർക്ക് അവ ആവേശം നല്കി. സ്വാമിജിയുടെ നിർദ്ദേശമനുസരിച്ചുള്ള പ്രവർത്തനങ്ങൾ നടപ്പിലാക്കാൻ ശിഷ്യന്മാരിൽ പലരും സർവ്വാത്മനാ പ്രയത്നിക്കുന്നതും നമുക്കു കാണാം. ന്യൂയോർക്കിൽ സ്ഥിരപ്രവർത്തനം ആരംഭിച്ചതിനുശേഷം വേദാന്തസന്ദേശം പ്രചരിപ്പിക്കുന്നതിന് ഒരു മാസിക തുടങ്ങാൻ അദ്ദേഹം തൻെറ മദിരാശിയിലെ ശിഷ്യന്മാരെ പ്രോത്സാഹിപ്പിച്ചു. മതേതരവിഷയങ്ങളെക്കുറിച്ചു നടത്തിയ പ്രസംഗങ്ങൾവഴി കിട്ടിയ പണത്തിൽ നിന്നും മാസിക നടത്താൻ വേണ്ട പണം അയച്ചുകൊടുക്കുകയും ചെയ്തു. അങ്ങനെ 'ബ്രഹ്മവാദിൻ' എന്ന മാസിക പ്രസിദ്ധീകരണമാരംഭിച്ചു. സംസ്കൃതശാസ്ത്രങ്ങൾ പഠിക്കാൻ സ്വാമിജി അവരോട് ആവശ്യപ്പെട്ടു. മാസിക നടത്തേണ്ട രീതിയെക്കുറിച്ച് 1895 മെയ് 6-ാംനു- അദ്ദേഹം ഇപ്രകാരം എഴുതി:

'എൻെറ കണ്ടുപിടിത്തം ഞാനിപ്പോൾ നിങ്ങളോടു പറയാം. മതം മുഴുവൻ വേദാന്തത്തിൽ, അതായത് വേദാന്തദർശനത്തിൻെറ മൂന്നു പടികളായ ദ്വൈതവിശിഷ്ടാദ്വൈതാദ്വൈതത്തിൽ, അടങ്ങുന്നു; ഇവ മൂന്നും ഒന്നിനുശേഷം ഒന്നായി വരുന്നു. മനുഷ്യനിലെ ആദ്ധ്യാത്മികവികാസത്തിൻെറ മൂന്നു ഘട്ടങ്ങളാണിവ. ഓരോന്നും ആവശ്യമാണ്. മതത്തിൻെറ സാരസംഗ്രഹമിതാണ്: ഇന്ത്യയിലെ വിവിധവർഗ്ഗങ്ങളുടെ ആചാരങ്ങൾക്കും വിശ്വാസങ്ങൾക്കും അനുരൂപമായി വേദാന്തം രൂപംകൊണ്ടതാണ് ഹിന്ദുമതം; ആദ്യത്തെ പടിയായ ദ്വൈതം യൂറോപ്പിലെ വർഗ്ഗവിഭാഗങ്ങളുടെ ആശയങ്ങൾക്കനുസരിച്ചു രൂപം കൊണ്ടതാണ് ക്രിസ്തുമതം; അറബിവർഗ്ഗങ്ങൾക്ക് അനുരൂപമായി രൂപമെടുത്തത്, മഹമ്മദുമതവും. അദ്വൈതം യോഗദർശനത്തിൽക്കൂടി രൂപമെടുത്തതാണ് ബുദ്ധമതം. അങ്ങനെ മതമെന്നു പറഞ്ഞാൽ വേദാന്തം എന്നാണർത്ഥം. അതിൻെറ പ്രയോഗം, വിഭിന്നജനതകളുടെ ആവശ്യങ്ങളും പരിതഃസ്ഥിതികളും മററു ചുററുപാടുകളും അനുസരിച്ചായിരിക്കണം. തത്ത്വസിദ്ധാന്തം ഒന്നാണെങ്കിലും ശാക്തരും ശൈവരും മററും അതിനെ, ഓരോരുത്തരും തങ്ങളുടെ പ്രത്യേകാചാരങ്ങൾക്കും വിശ്വാസങ്ങൾക്കും അനുസരിച്ചാണ് പ്രയോഗിക്കുന്നതു് എന്നു കാണാൻ കഴിയും. നിങ്ങളിനി നിങ്ങളുടെ മാസികയിൽ ഈ മൂന്നു സമ്പ്രദായങ്ങളെക്കുറിച്ച്, അവ അനുക്രമമായ അവസ്ഥകളാണെന്ന സമന്വയത്തെ പ്രകടമാക്കിക്കൊണ്ട്

ധാരാളം ലേഖനങ്ങളെഴുതുക; അതേസമയം ചടങ്ങുകളുടെ കാര്യം തൊടുകയുമരുത്. അതായത് തത്ത്വചിന്ത, ആദ്ധ്യാത്മികവശം, പ്രചരിപ്പിക്കുക; ആളുകൾ അതു തങ്ങളുടെ രീതിക്ക് യോജിപ്പിച്ചുകൊള്ളട്ടെ. മാസിക അന്തസ്സുററതും സ്ഥിരവും ശാന്തവും ഗൗരവമാർന്നതുമായിരിക്കണം. തികച്ചും നിസ്സ്വാർത്ഥനായിരിക്കുക; നിശ്ചയദാർഢ്യത്തോടെ പ്രവർത്തിച്ചു മുന്നേറുക.'

ഇപ്രകാരം സ്വാമിജി ഇന്ത്യയിലും ചില പ്രവർത്തനങ്ങൾ ആരംഭിക്കുകയും അങ്ങകലെ അമേരിക്കയിൽനിന്നും കത്തുകൾവഴി അവയ്ക്കുവേണ്ട മാർഗ്ഗനിർദ്ദേശം നല്കുകയും ചെയ്തു. താൻ ഇന്ത്യയിലേയ്ക്കു മടങ്ങിവരുമ്പോൾ പ്രവർത്തിക്കുന്നതിനുള്ള കളമൊരുക്കുകയായിരുന്നു അദ്ദേഹം. സ്വാമിജിയുടെ ന്യൂയോർക്കിലെ ക്ലാസ്സുകൾ തുടർന്നുപോന്നു. രാജയോഗത്തെക്കുറിച്ചും ജ്ഞാനയോഗത്തെക്കുറിച്ചും ആയിരുന്നു മുഖ്യമായി ക്ലാസ്സുകൾ നടത്തിയിരുന്നത്. രാജയോഗം വഴി ഇന്ദ്രിയങ്ങളെ ഒതുക്കാനും മനസ്സിനെ അടക്കാനും ഇന്ദ്രിയവേഗങ്ങളെ വിചാരശക്തികൊണ്ടു നിയന്ത്രിക്കാനും അദ്ദേഹം തൻെറ വിദ്യാർത്ഥികളെ അഭ്യസിപ്പിച്ചു; ചുരുക്കത്തിൽ വ്യക്തിയുടെ സർവ്വവും പൂർണ്ണമായും ആദ്ധ്യാത്മികമാക്കാൻ പഠിപ്പിച്ചു. ധ്യാനമാണ് ആദ്ധ്യാത്മികതയുടെ താക്കോൽ. അദ്ദേഹം വിദ്യാർത്ഥികളെ പതിവായി ധ്യാനം പഠിപ്പിച്ചു. സ്വാമി വളരെ സമയം ഇന്ത്യയിലെപ്പോലെ പത്മാസനത്തിലിരുന്നു ധ്യാനത്തിലാണ്ടു. ഇപ്രകാരം ശരീരബോധത്തെ അതിക്രമിക്കാനും ഉള്ളിൽ വാഴുന്ന ദിവ്യതയെ കണ്ടെത്താനും വിദ്യാർത്ഥികൾ പരിശീലിച്ചു. മതമെന്നാൽ വെറും വിശ്വാസമല്ല, അഭ്യാസവും അനുഭൂതിയുമാണ് എന്നവർ മനസ്സിലാക്കി. സ്വാമിജിയുടെ മേൽനോട്ടത്തിൽ അവർ, ശരീരത്തിൻെറയും മനസ്സിൻെറയും സമതുലിതാവസ്ഥ സമ്പാദിക്കുന്നതിന് ഉതകുന്ന ഏതാനും വ്യായാമങ്ങളും ആദ്ധ്യാത്മസാധനകളും ക്രമപ്രകാരം അഭ്യസിക്കാൻ തുടങ്ങി.

സാധനയിൽ വിജയം നേടുന്നതിന് തികച്ചും പരിശുദ്ധമായ ജീവിതവും ലളിതവും സാത്വികവുമായ ആഹാരവും അത്യന്താപേക്ഷിതമാണെന്നും ഇവയിൽ നിഷ്കർഷ്വെയ്ക്കാത്തപക്ഷം മാനസികമോ കായികമോ ആയ കടുത്ത അസ്വാസ്ഥ്യങ്ങൾ, ചിത്തഭ്രമം പോലും, വന്നുചേരാനിടയുണ്ടെന്നും സ്വാമിജി അവരെ ഗ്രഹിപ്പിച്ചു. ഇപ്രകാരം ക്ലാസ്സുകൾക്ക് തത്ത്വചിന്താചർച്ചകളും ധ്യാനാനുശീലനവുംകൊണ്ട് ഒരാശ്രമാന്തരീക്ഷം സംജാതമായി. അലൗകിക സിദ്ധികളിൽ കുടുങ്ങി വഴിതെററിപ്പോകാതിരിക്കാൻ അദ്ദേഹം അവർക്ക് മുന്നറിയിപ്പു കൊടുത്തു; യോഗസിദ്ധികൾ ആദ്ധ്യാത്മപുരോ

ഗതിക്കു് വിഘ്നാതങ്ങളാണെന്നും അവ സാധകനെ മാര്‍ഗ്ഗഭ്രംശം ചെയ്യിക്കുമെന്നും അവര്‍ക്ക് മനസ്സിലാക്കിക്കൊടുത്തു. അദ്ഭുതസിദ്ധികളെ ആദ്ധ്യാത്മികതയുടെ മാനദണ്ഡമായി എണ്ണുന്ന അന്ധരായ വ്യക്തികളെയും സമാജങ്ങളെയും അദ്ദേഹം കഠിനമായി അപലപിച്ചു. അദ്ദേഹം ഉപദേശിച്ചിരുന്നതു് സ്വയം ആചരിക്കുകയും ചെയ്തിരുന്നു. പ്രഭാതത്തിലും സന്ധ്യയ്ക്കും അര്‍ദ്ധരാത്രിക്കും ഏകാന്തമായ തന്‍റെ പാര്‍പ്പിടത്തില്‍ അദ്ദേഹം ധ്യാനമഗ്നനാകാറുണ്ടു്. പരിസരങ്ങളെക്കുറിച്ചു് തീരെ ബോധമില്ലാതെ പലപ്പോഴും അദ്ദേഹം ധ്യാനത്തില്‍ നിമഗ്നനായിപ്പോയിരുന്നു.

ധ്യാനം അഭ്യസിപ്പിക്കുന്നതിനു സ്വാമിജിയെപ്പോലെ ഒരാചാര്യനെ കിട്ടുക എളുപ്പമല്ല. ശ്രീരാമകൃഷ്ണന്‍റെ ശിക്ഷണത്തിന്‍കീഴില്‍ നാനാതരം യോഗമുറകള്‍ അഭ്യസിക്കുകയും ഓരോ അനുഷ്ഠാനത്തിന്‍റെയും സര്‍വ്വവിശദാംശങ്ങളും ഉള്‍പ്പിരിവുകളും നല്ലതുപോലെ ഗ്രഹിച്ചിരിക്കുകയും ചെയ്തതുകൊണ്ടു്, ഓരോ സാധകനും അയാളുടെ വാസനയ്ക്കനുസരിച്ചു പുരോഗമിക്കാനുള്ള നിര്‍ദ്ദേശങ്ങള്‍ നല്കാന്‍ സ്വാമിജിക്കു് എളുപ്പത്തില്‍ സാധിച്ചിരുന്നു. അദ്ദേഹത്തിന്‍റെ ശാസ്ത്രീയവീക്ഷണഗതി, യോഗാനുഷ്ഠാനത്തിന്‍റെ യുക്തിയുക്തത കണ്ടെത്താന്‍ സഹായിച്ചു. തന്മൂലം തന്‍റെയും തന്‍റെ ശിഷ്യന്മാരുടെയും അനുഭൂതികളെ അപഗ്രഥിക്കാനും യോഗാഭ്യാസം കൊണ്ടു് അനുഭവപ്പെടുന്ന ദര്‍ശനങ്ങള്‍ക്കും ദൃശ്യങ്ങള്‍ക്കും വസ്തുനിഷ്ഠം എന്നതിനേക്കാള്‍ ആത്മനിഷ്ഠമായ വ്യാഖ്യാനം നല്‍കുന്നതിനും അദ്ദേഹം സദാ ശ്രമിച്ചു. സകലതും യുക്തിയുടെ ഉരകല്ലില്‍ പരീക്ഷിച്ചു നോക്കാനാണു് അദ്ദേഹം ഉപദേശിക്കാറു്. താന്‍ ശിഷ്യന്മാര്‍ക്കു് ഉപദേശിച്ചിട്ടുള്ളതൊക്കെ തനിക്കനുഭവപ്പെട്ടിട്ടുണ്ടു്, എന്നദ്ദേഹം പറഞ്ഞിരുന്നു. സിരാവ്യൂഹത്തിന്‍റെ ഘടനയെക്കുറിച്ചും അതും മസ്തിഷ്കവുമായുള്ള ബന്ധത്തെക്കുറിച്ചും, മാനസികാവസ്ഥകളും നാഡീചലനങ്ങളും തമ്മിലുള്ള ബന്ധത്തെക്കുറിച്ചും സ്വാമിജി ഉന്നയിച്ച സിദ്ധാന്തങ്ങള്‍ അമേരിക്കയിലെ പ്രസിദ്ധരായ പല വൈദ്യശാസ്ത്രജ്ഞന്മാരുടെയും ശരീരശാസ്ത്രജ്ഞന്മാരുടെയും ശ്രദ്ധയെ ആകര്‍ഷിച്ചു; സൂക്ഷ്മമായ ഗവേഷണങ്ങള്‍ അര്‍ഹിക്കുന്ന തത്ത്വങ്ങള്‍ അവയില്‍ അടങ്ങിയിട്ടുണ്ടെന്നു് അവര്‍ സമ്മതിച്ചു. ധ്യാനം മാനവശക്തികളെ വിപുലീകരിക്കുകയും വികസിപ്പിക്കുകയും ചെയ്യുമെന്നും അതു് ഇത്രനാളും അദ്ഭുതങ്ങളെന്നു വിളിക്കപ്പെട്ടിരുന്ന അലൗകികാനുഭൂതികള്‍ ഉളവാക്കുമെന്നും ഉള്ള സ്വാമിജിയുടെ അവകാശവാദം അമേരിക്കയിലെ പ്രമുഖരായ മനശ്ശാസ്ത്രജ്ഞന്മാരുടെ, വിശേഷിച്ചും ഹാര്‍വാര്‍ഡു് സര്‍വ്വകലാശാലയിലെ പ്രൊഫസ്സര്‍ വില്ല്യം ജയിംസിന്‍റെ, സവിശേഷശ്രദ്ധയ്ക്കു വിഷയമായി. എന്നാല്‍

സ്വാമിജിയുടെ ശിഷ്യന്മാക്ക് മതത്തിൻെറ ശാസ്ത്രീയവശത്തെക്കാരം ആദ്ധ്യാത്മികവശത്തിനായിരുന്നു കൂടുതൽ പ്രാധാന്യം. അവരുടെ ധ്യാനപരിശീലനം സശ്രദ്ധം തുടൎന്നുപോന്നു.

സ്വാമിജിയുടെ ഈ കാലഘട്ടത്തിലെ പ്രസംഗങ്ങരം അതിസൂക്ഷ്മങ്ങളായ താത്ത്വികദശ്നങ്ങരംകൊണ്ടും അസാധാരണമായ ഭക്ത്യുദ്രേകംകൊണ്ടും നിറഞ്ഞവയായിരുന്നു. ജ്ഞാനത്തിൻെറയും ഭക്തിയുടെയും ഒരു സമ്മിളിതമൂത്തിയായിരുന്നു സ്വാമി വിവേകാനന്ദൻ എന്നു് അവയിൽനിന്നും വ്യക്തമാകുന്നതാണ്. ചിലയവസരങ്ങളിൽ ആത്മാവിനെ മറയ്ക്കുന്ന മായാവരണം അററുപോയി എന്നു തോന്നും; അധ്യേതാക്കരംക്കു് അപ്പോരം തങ്ങളുടെ മുന്നിൽ ഒരു ബ്രഹ്മജ്ഞാനിയായ ആചാര്യപുരുഷൻ ഇരിക്കുന്നതു കാണാം. ധ്യാനിക്കുകയോ ധ്യാനം പരിശീലിപ്പിക്കുകയോ കത്തുകരംക്കു മറുപടി എഴുതുകയോ അല്ലാതെ ഒഴിവുള്ള അവസരങ്ങളെല്ലാം സ്വാമിജി തൻെറ ലോകവിജ്ഞാനം വദ്ധിപ്പിക്കുന്നതിനു വിനിയോഗിച്ചു; ആ വിജ്ഞാനം ആദ്ധ്യാത്മികകാര്യങ്ങരംക്കു് അദ്ദേഹം പ്രയോജനപ്പെടുത്തുകയും ചെയ്തിരുന്നു. പാശ്ചാത്യലോകത്തിലെ ജീവിതഗതിയിൽ അദ്ദേഹത്തിനു് താല്പര്യം തോന്നി. ഇതേ അവസരത്തിൽ സ്വാമിജി 'രാജയോഗ' മെന്നു് പ്രസിദ്ധമായ ഗ്രന്ഥം രചിക്കുന്നതിലും വ്യാപൃതനായിരുന്നു. ന്യൂയോക്കു കേന്ദ്രത്തിൽവെച്ചു ക്ലാസ്സിൽ നടത്തിയ പ്രഭാഷണങ്ങളാണു് പിന്നീടു പുസ്തകമായി രൂപംകൊണ്ടതു്.

ഏതാണ്ടു് ജൂൺമാസത്തോടുകൂടിയാണു് സ്വാമിജി രാജയോഗം എഴുതിത്തീത്തതു്. അദ്ദേഹം ഇതെഴുതിയ രീതി വളരെ രസകരമാണ്. അദ്ദേഹത്തിൻെറ ഒരു പ്രമുഖശിഷ്യയായ ബ്രൂക്‌ലിനിലെ മിസ്സ് എസ്സ്. ഇ. വാരംഡോ ആയിരുന്നു എഴുത്തുകാരി. മിസ്സ് വാരംഡോ എഴുതുന്നു:

'പുസ്തകത്തിൻെറ ഉള്ളടക്കം എനിക്കു പറഞ്ഞുതന്നപ്പോരം സ്വാമിജിയെ കാണുക ആവേശജനകമായിരുന്നു. സൂത്രങ്ങളുടെ വ്യാഖ്യാനങ്ങരം ചൊല്ലിത്തരുന്ന അവസരത്തിൽ, എന്നെ കാത്തിരുത്തിക്കൊണ്ടു് അദ്ദേഹം അഗാധമായ ധ്യാനത്തിലോ ആത്മചിന്തയിലോ മുഴുകും; എന്തെങ്കിലും ഉജ്ജ്വലമായ ഒരു വ്യാഖ്യാനവുമായി പുറത്തെത്തും. എനിക്കെപ്പോഴും പേന മഷിയിൽമുക്കി വെച്ചുകൊണ്ടിരിക്കേണ്ടതുണ്ടായിരുന്നു. വളരെ നേരത്തേയ്ക്കു് അദ്ദേഹം ഗാഢചിന്തയിലാണ്ടു് ഇരുന്നെന്നു വരാം; എന്നിട്ടു പെട്ടെന്നു് എന്തെങ്കിലും അഗാധമായ പ്രവചനംകൊണ്ടോ ദീഘവും സൂചിന്തിതവുമായ എന്തെങ്കിലും അദ്ധ്യാപനംകൊണ്ടോ മൗനം ഭഞ്ജിക്കപ്പെടുകയും ചെയ്യും.'

അനേകദിവസങ്ങളിങ്ങനെ സ്വാമി ധ്യാനത്തിൽ മുഴുകിയും ശിഷ്യരെ ധ്യാനം ശീലിപ്പിച്ചും രാജയോഗം പഠിപ്പിച്ചും അതിനെക്കുറിച്ചു ഗ്രന്ഥം രചിച്ചും തീവ്രമായ ആത്മനിഷ്ഠയിലും ഗാഢമായ മേധാവ്യാപാരത്തിലും ഏൎപ്പെട്ടു. പാശ്ചാത്യലോകത്തിലെ ജീവിതകോലാഹലങ്ങൾക്കിടയിലും സ്വാമി തന്റെ ധ്യാനശീലം നിലനിൎത്തിപ്പോന്നതു് അദ്ഭുതകരമാണു്. ചുററുപാടുമുള്ള ഓരോന്നിനെക്കുറിച്ചു് സോത്സാഹം സംസാരിച്ചുകൊണ്ടിരിക്കെ ചിലപ്പോൾ കാണാം സ്വാമിയുടെ ദൃഷ്ടികൾ നിശ്ചലങ്ങളാകുന്നു, ശ്വാസോച്ഛ്വാസം മെല്ലെമെല്ലെയാകുന്നു, നിലയ്ക്കുന്നു; എന്നിട്ടു് മെല്ലെ വീണ്ടും പരിസരത്തെക്കുറിച്ചു ബോധവാനായിത്തീരുന്നു. ഒരു ദൃക്സാക്ഷി ഇങ്ങനെ എഴുതിയിട്ടുണ്ടു്:

'അദ്ദേഹത്തിന്റെ സുഹൃത്തുക്കൾക്കു് ഈവക കാര്യങ്ങൾ നിശ്ചയമുണ്ടായിരുന്നു; അതിനുവേണ്ട ഏൎപ്പാടുകളും ചെയ്തിരുന്നു. എന്തെങ്കിലും കാര്യം പറയാനായി വീട്ടിനുള്ളിൽ കടന്നുവന്നിട്ടു് മിണ്ടാൻ മറന്നുപോവുകയോ, തനിച്ചൊരു മുറിയിൽ മൗനമായി ഇരിക്കുന്നതു കാണുകയോ ചെയ്താൽ ആരും ഒരുവിധത്തിലും അദ്ദേഹത്തെ അല്ലൽപ്പെടുത്തിയിരുന്നില്ല; പെട്ടെന്നു കടന്നുവരുന്ന ഒരാൾക്കു്, തന്റെ ധ്യാനധാരയ്ക്കു് വിച്ഛിത്തിയൊന്നും വരുത്താതെ അദ്ദേഹമെഴുന്നേററു് എന്തെങ്കിലും സഹായം ചെയ്യുവെന്നും വരും. ഇപ്രകാരം അദ്ദേഹത്തിന്റെ ശ്രദ്ധ മുഴുവൻ അന്തർമ്മുഖമായിരുന്നു, ബഹിർമുഖമായിരുന്നില്ല. സ്വാമിയുടെ ചിന്തയുടെ ആഴത്തെയും പരപ്പിനെയും കുറിച്ചറിയാൻ ഞങ്ങൾക്കുള്ള താക്കോൽ അദ്ദേഹത്തിന്റെ സംഭാഷണം മാത്രമായിരുന്നു.'

പ്രമുഖരായ പലരും സ്വാമിജിയെ ഗാഢമായി ആദരിച്ചുവന്നു; ചിലർ അദ്ദേഹത്തിന്റെ ശിഷ്യന്മാരുമായിരുന്നു. താൻ മടങ്ങിപ്പോന്നുകഴിഞ്ഞാലും തുടങ്ങിവെച്ച പ്രവൎത്തനം തുടൎന്നു പോകുന്നതിനു കഴിവുള്ള ചിലരെ പരിശീലിപ്പിച്ചെടുക്കണമെന്നും അതിനു് ഏതാനുംപേൎക്കു് സന്ന്യാസദീക്ഷ നല്കണമെന്നും അദ്ദേഹം ആഗ്രഹിച്ചു. വിധിപ്രകാരം സന്ന്യാസം സ്വീകരിച്ചു കഴിഞ്ഞില്ലെങ്കിലും രണ്ടുപേർ അദ്ദേഹത്തിന്റെ അംഗീകൃതശിഷ്യരായിത്തീൎന്നിരുന്നു. മാഡം മേരി ലൂയിസും, ഹെർ ലിയോൺ ലാൻഡ്സ്ബെർഗ്ഗും ആയിരുന്നു അവർ. 1895_ൽ അവർ സന്ന്യസിച്ചതിനുശേഷം അവരെക്കുറിച്ചു് ഇപ്രകാരമൊരു വിവരണം 'ദി ന്യൂയോൎക്ക് ഹെറാൾഡ്'' എന്ന പത്രത്തിൽ വരികയുണ്ടായി:

'സ്വാമി അഭയാനന്ദ ഒരു ഫ്രഞ്ചുസ്ത്രീയാണു്; പക്ഷേ ഇവിടത്തെ പൗരത്വം സ്വീകരിച്ചു ആളും കഴിഞ്ഞ ഇരുപത്തഞ്ചു കൊല്ലമായി ന്യൂയോൎക്കിൽ പാൎത്തുവരുന്നവരുമണു്. അവൎക്കു് വിചിത്ര

മായ ഒരു ചരിത്രമുണ്ട്. കാൽശതാബ്ദക്കാലമായി അവർ ഭൗതിക വാദിനിയായും സോഷ്യലിസ്റ്റായും പുരോഗമനവാദികളുടെ ഇട യിൽ അറിയപ്പെട്ടിരുന്നു. പന്ത്രണ്ടു മാസം മുമ്പ് അവർ മാൻഹാററ നിലെ 'ലിബറൽ ക്ലബ്ബി'ലെ ഒരു പ്രമുഖാംഗമായിരുന്നു. പത്രങ്ങ ളിലും പ്രസംഗമണ്ഡപങ്ങളിലും അന്നവർ മാഡം മേരി ലൂയിസ് എന്നാണറിയപ്പെട്ടിരുന്നത്. നിർഭീകയും പുരോഗമനപരയും ഉദ് ബുദ്ധയുമായ ഒരു സ്ത്രീ; യുദ്ധത്തിന്റെ മുന്നണിയിലാണ് താൻ എ പ്പോഴുമെന്നും, തന്റെ കാലത്തിനും മുമ്പിലാണു താനെന്നും അവർ ജയഭേരി മുഴക്കിയിരുന്നു.

രണ്ടാമത്തെ ശിഷ്യനും ഉത്സാഹവാനാണ്. വിവേകാനന്ദൻ മററാളുകളുമായുള്ള തന്റെ പെരുമാററത്തിലെല്ലാം പ്രദർശിപ്പിക്കാറു ള്ള അതേ കുശലതയോടുകൂടിത്തന്നെയാണ് ആദ്യത്തെ ശിഷ്യരെ തെരഞ്ഞെടുത്തതും. ശിഷ്യവൃന്ദത്തിൽ സ്വീകരിക്കപ്പെടുകയും അപ രിഗ്രഹത്തിന്റെയും ബ്രഹ്മചര്യത്തിന്റെയും വ്രതം സ്വീകരിക്കുക യും ചെയ്യുന്നതിനു മുമ്പ് സ്വാമി കൃപാനന്ദൻ, ന്യൂയോർക്കിലെ പ്രമുഖപത്രങ്ങളിലൊന്നിനുവേണ്ടി പത്രപ്രവത്തകനായി ജോലി ചെയ്യുകയായിരുന്നു. ജന്മനാ അദ്ദേഹം ഒരു റഷ്യൻജൂതനാണ്; പേരു് ലിയോൺ ലാൻഡ്സ്ബഗ്ഗ്. ശരിയ്ക്കു് അറിയാൻ കഴി ഞ്ഞിരുന്നെങ്കിൽ ഒരു പക്ഷേ അദ്ദേഹത്തിന്റെ ജീവിതചരിത്രവും അഭയാനന്ദസ്വാമിയുടേതുപോലെതന്നെ കൗതുകകരമായേനെ.'

നോർവെയിലെ പ്രശസ്ത 'വയലിൻ' വായനക്കാരനും സ്വദേ ശസ്നേഹിയുമായ മിസ്റ്റർ ഓളി ബുള്ളിന്റെ ഭാര്യ മിസ്സിസ് ഓളി ബുഠം, ഡോക്ടർ അല്ലൻഡേ, മിസ്സ് എസ്സ്. ഇ. വാഠംഡോ, പ്രൊഫസ്സർ വൈമാൻ, പ്രൊഫസ്സർ റൈററ്, ഡോക്ടർ സ്ട്രീററ് എന്നിവരും ലൗകികരും വൈദികരുമായ മററനേകമാളുകളും സ്വാമിജിയുടെ ആശയങ്ങളാൽ ആകൃഷ്ടരായി.

ന്യൂയോർക്കിലെ പ്രശസ്തവ്യക്തികളായ മിസ്റ്റർ ഫ്രാൻസിസ് ലെഗററും അദ്ദേഹത്തിന്റെ പത്നിയും, മിസ്സ് ജെ. മക്ലൗഡും സ്വാമിജിയുടെ അടുത്ത സുഹൃത്തുക്കളായിത്തീർന്നു: അവർ അദ്ദേ ഹത്തിനു് പല തരത്തിലുള്ള സഹായങ്ങഠം ചെയ്തിരുന്നു. ഡിക്സൻ സൊസൈററിയുടെ സമ്മേളനങ്ങളിൽ അവരുടെ ക്ഷണമനുസ രിച്ച് സ്വാമിജി പലതവണ പ്രസംഗിക്കുകയുണ്ടായി. അതി ലെ അംഗങ്ങഠം അദ്ദേഹത്തിന്റെ ആശയങ്ങഠം പ്രചരിപ്പിക്കുന്ന തിൽ അതീവ ഉത്സുകരായിത്തീർന്നു. സ്വാമിയുടെ സാംഖ്യദർശന വ്യാഖ്യാനവും, അതിലെ സൃഷ്ടി, കല്പം, പ്രാണൻ, ആകാശം എന്നി വയെക്കുറിച്ചുള്ള യുക്തിയുക്തമായ പ്രതിപാദനവും കേഠംക്കാ

നിടയായ പ്രസിദ്ധ വൈദ്യുതശാസ്ത്രവിദഗ്ദ്ധൻ നിക്കൊലാസ് തെസ്‍ല അവയുടെ മേന്മ അംഗീകരിക്കുകയും പ്രപഞ്ചഘടനാപ്രശ്നങ്ങൾക്ക് സമാധാനം കാണാൻ ആധുനികശാസ്ത്രം അവയിൽ അന്വേഷിക്കുന്നതു നന്നായിരിക്കുമെന്നു പ്രസ്താവിക്കുകയും ചെയ്തു. അവയെ ഗണിതശാസ്ത്രത്തിൽക്കൂടി തനിക്കു തെളിയിക്കാൻ സാധിക്കും എന്നു് അദ്ദേഹം സ്വാമിജിയോടു പറഞ്ഞു. ഇക്കാലത്താണ് സുപ്രസിദ്ധ ഫ്രഞ്ചു് നടിയും 'ദിവ്യസാറ'യെന്ന അപരനാമത്തിൽ അറിയപ്പെടുന്ന ആളും ആയ സാറാ ബെൺഹാട്ട് സ്വാമിയെ സന്ദർശിക്കുകയും അദ്ദേഹത്തിന്റെ മഹനീയസന്ദേശത്തിലും തത്ത്വചിന്തയിലും തന്റെ ഗാഢമായ താല്പര്യം പ്രകാശിപ്പിക്കുകയും ചെയ്തതു്. വിശ്വവിഖ്യാതഗായികയായ മാഡം കാൽവേ സ്വാമിയെ കണ്ടതും അദ്ദേഹത്തിന്റെ ഒരുറ്റ ആരാധികയായ സംഗതിയും അതിനിടയാക്കിയ ചുററുപാടും നേരത്തെ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

1895ജൂൺമാസത്തോടുകൂടി സ്വാമി തന്റെ പ്രവർത്തനം കരുത്താന്ന അടിത്തറയിൽ ഉറപ്പിച്ചുകഴിഞ്ഞിരുന്നു. സ്വത്തും സ്വാധീനശക്തിയുമുള്ള അനുയായികളുടെ സഹായം അദ്ദേഹത്തിനു മുടങ്ങാതെ കിട്ടിക്കൊണ്ടുവന്നു. തനിക്കു കിട്ടിയ പണമൊക്കെ പ്രവർത്തനത്തിന്റെ വികസനത്തിനായി അദ്ദേഹം വിനിയോഗിച്ചു. സുഹൃത്തുക്കളുടെ സഹായം ലഭിച്ചിരുന്നതു കൂടാതെ മതേതരവിഷയങ്ങളെക്കുറിച്ചു് പ്രസംഗങ്ങൾ നടത്തി സ്വാമിജി വേറെയിനത്തിലും പണം നേടിയിരുന്നുവെന്നു നാം മുമ്പേ കണ്ടു. അമേരിക്കയിലെ പ്രവർത്തനങ്ങളുടെ വിജയം കൊണ്ടുമാത്രം തൃപ്തനാകാതെ 1894 ആഗസ്‍ററുമുതലേ അദ്ദേഹം ആലോചിച്ചിരുന്നു ഇംഗ്ലണ്ടിലും പോകണമെന്നു്. സനാതനധർമ്മത്തിന്റെ മഹിമ പാശ്ചാത്യലോകം മുഴുവൻ കേൾക്കണം എന്നു് സ്വാമിജി നിശ്ചയിച്ചു. നിരവധി പ്രവർത്തനങ്ങളുടെയും പദ്ധതികളുടെയും പ്രതീക്ഷകളുടെയുമിടയ്ക്കു് അദ്ദേഹത്തിനു് എട്ടും പൊട്ടും തിരിയാത്ത ആളുകൾ മുതൽ അങ്ങേയററത്തെ ശാസ്ത്രജ്ഞൻവരെയുള്ള ആളുകളുൾക്കൊള്ളുന്ന സദസ്സുകളിൽ, തന്നെയും തന്റെ സന്ദേശത്തെയും കുറിച്ചു് ഇടവിടാതെ വ്യാഖ്യാനിച്ചും വിശദീകരിച്ചും വേണ്ടിയിരുന്നു മുന്നേറാൻ.

1895-ൽ സ്വാമിജിക്കു് വിവിധ ചിന്താഗതികൾ ഉണ്ടായിരുന്നു. ഏററവും കടുത്ത പ്രവർത്തനങ്ങൾ നടത്തിയ കാലമാണിതു്; അത്യുച്ചമായ പ്രതീക്ഷകളുടെ കാലവും ഇതുതന്നെയായിരുന്നു. തന്റെ പ്രവർത്തനം തുടർന്നുപോകും എന്നുറപ്പു വരുത്താൻ ഏതാനും വിശ്വസ്തരായ അനുയായികളെ സമ്പാദിക്കുന്നതിനു് തീവ്രമായി പ്രയത്നിച്ചതും ഇക്കാലത്തുതന്നെയാണു്. തന്റെ കാഴ്ചപ്പാടിലൂടെ കാര്യങ്ങൾ കാണാനും മുക്തരാകാനും ചിലരെ സമർത്ഥരാക്കുന്നതിനു്

അദ്ദേഹം ഗാഢമായി പരിശ്രമിച്ചു. അദ്ദേഹത്തിനു് അനേകം പരിപാടികളുണ്ടായിരുന്നു: തന്റെ ആശയങ്ങളെയും ആദർശങ്ങളെയും പ്രതിനിധാനം ചെയ്യുന്ന ഒരു സംഘടന ഉണ്ടാക്കണം എന്നു ചിലപ്പോൾ ആഗ്രഹിച്ചു. തികച്ചും അപരിചിതമായ ചുററുപാടുകളുമായി ഒത്തിണങ്ങാനുള്ള വിഷമതകൊണ്ടും, വിഭിന്നാദർശത്തോടും മതവിശ്വാസത്തോടും കൂടി ജനിച്ചുവളർന്ന ആളുകളുടെ ഇടയിൽ ഒരു നൂതനാശയം പ്രവേശിപ്പിക്കാനും പ്രചരിപ്പിക്കാനുമുള്ള കഠിനക്ലേശംകൊണ്ടും അജയ്യമായ ഇച്ഛാശക്തിയും ഉത്സാഹവും ഉണ്ടായിട്ടും, സ്വാമിജി ചിലപ്പോഴൊക്കെ വ്യാകുലനും നിരുത്സാഹനും ആകാറുണ്ടു്. കർമ്മമൊക്കെയും മായയുടെ ഒരു കൂട്ടക്കാണെന്നു് ഇടയ്ക്കിടെ അദ്ദേഹത്തിനു തോന്നിയിരുന്നു; കർമ്മത്തിന്റെ പ്രയോജനം ആത്മശുദ്ധിയാണെന്ന സംഗതിയും അദ്ദേഹം അറിഞ്ഞിരുന്നു. തന്നാലാവുന്നതൊക്കെ താൻ ചെയ്തുകഴിഞ്ഞുവെന്നും തന്റെ മേൽ വന്നുപെട്ട വലിയകർമ്മം താൻ ചെയ്തുതീർക്കുകയായിരുന്നുവെന്നും പ്രചാരണ പ്രവർത്തനങ്ങളിൽനിന്നു് ഭഗവാൻ തന്നെ വേഗം മോചിപ്പിക്കുമെന്നു് ആശിക്കുന്നുവെന്നും അദ്ദേഹം ഒരു ശിഷ്യനു് എഴുതുകയുണ്ടായി. 1895 ജനുവരിയിലെഴുതിയ ഒരെഴുത്തിൽപ്പോലും –അത്ര കാലേക്കൂട്ടിത്തന്നെ – സ്വാമിജി ഈ വിധം നിലവിളിക്കുന്നതായികാണാം: 'ഹ! ഞാൻ കൊതിക്കുന്നു എന്റെ പഴന്തുണിക്കുവേണ്ടി, മുണ്ഡനം ചെയ്ത തലയ്ക്കുവേണ്ടി; ഭിക്ഷ എടുത്തു കിട്ടുന്നആഹാരത്തിനുവേണ്ടി ഞാൻ കൊതിക്കുന്നു.' അതേവർഷം മാർച്ച് ഒടുവിൽ വേറൊരു ചിന്താഗതിയിൽ മുഴുകി ഇങ്ങനെയും എഴുതി: 'അതുകൊണ്ടാണു് ഒരു കേന്ദ്രം വേണമെന്നു് ഞാനിത്രയൊക്കെ ആഗ്രഹിക്കുന്നതു്. സംഘടനയ്ക്കു് അതിൻേറതായ ദോഷങ്ങളുണ്ടു്, സംശയമില്ല; പക്ഷേ അതില്ലാതെ ഒന്നും ചെയ്യാനാവില്ല .അന്തശ്ചോദനയനുസരിച്ചുവേണം ഒരുവൻ പ്രവർത്തിക്കാൻ; അപ്പോൾ, അതു് ശരിയും നല്ലതുമാണെങ്കിൽ സമുദായം അനുകൂലമായി തിരിഞ്ഞുകൊള്ളും, ഒരു പക്ഷേ അവൻ മരിച്ചു മൺമറഞ്ഞു് നൂററാണ്ടുകൾ പലതു കഴിഞ്ഞിട്ടായിരിക്കാം.' ഇതിൽ നമുക്കു സ്വാമിജിയുടെ ഉൾക്കരുത്തു കാണാൻ കഴിയും; എന്തെല്ലാം ക്ലേശങ്ങളും വിഘ്നങ്ങളും വരട്ടെ, താൻ തന്റെ സന്ദേശം നല്കും; സ്വധർമ്മം അനുഷ്ഠിച്ചുകൊണ്ടേ ഇരിക്കും; അതേസമയം ഫലത്തിൽ ഉദാസീനനും. ബാഹ്യമായ വിജയത്തിൽ അദ്ദേഹം വിശ്വസിച്ചിരുന്നില്ല; അതെ, നൂററാണ്ടുകൾപോലും കാത്തിരിക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നു.

വേദാന്തപ്രചാരണത്തിനുവേണ്ടി എന്തും ത്യജിക്കാൻ, ജീവനെപ്പോലും, താൻ തയ്യാറാണെന്നു്, സ്വാമിജിതന്നെ പറഞ്ഞിട്ടുണ്ടു്. അദ്ദേഹം മുടങ്ങാതെ, അടങ്ങാതെ, ഇടവിടാതെ പ്രവ

ൎത്തിച്ചുകൊണ്ടേ പോകും. പക്ഷേ ആ പ്രവൎത്തനങ്ങൾക്കെല്ലാമിടയിലും യഥാൎത്ഥസന്ന്യാസിയുടെ ആത്മശാന്തിയും ആന്തരതൃപ്തിയും സ്വാതന്ത്ര്യവും അനുഭവിക്കുകയും ചെയ്യും. തൻെറ അടുത്ത അനുയായികളിൽ ചിലർ മനഃപ്പൂൎവ്വമല്ലെങ്കിലും അദ്ദേഹത്തിൻെറ പ്രവൎത്തനരീതിയിൽ ഇടയ്ക്കിടെ തലയിട്ടിരുന്നു. ചിലപ്പോൾ ബോസ്റ്റണിലെ നേതൃമ്മന്യയായ ഒരു മഹതി അദ്ദേഹത്തോട് പ്രസംഗകലയിൽ പഠനം നടത്താൻ ഉപദേശിച്ചുവെന്നു വരാം. മതമഹാസമ്മേളനത്തെ തൻെറ വാഗ്ധോരണികൊണ്ടു വിറപ്പിച്ച സ്വാമി വിവേകാനന്ദൻ, ജന്മനാതന്നെ ജഗദ്ഗുരുവായ വിവേകാനന്ദൻ, പ്രസംഗകല അഭ്യസിക്കണംപോലും ! എങ്ങനെയാണ് സംഘടനരൂപവത്കരിക്കേണ്ടതെന്ന് ഉപദേശം നല്കി സൊല്ലപ്പെടുത്തുകയായിരിക്കും വേറൊരാൾ. സ്വാമി എന്താണു ചെയ്യേണ്ടത്, എങ്ങനെയാണ് ചെയ്യേണ്ടത്, എവിടെയാണ് പാൎക്കേണ്ടത്, എന്നൊക്കെ ഉപദേശിക്കും ഒരാൾ. അങ്ങനെയൊക്കെ ചെയ്താലേ പരിഷ്കൃതാശയരായ ആളുകൾ അടുത്തു വരുകയുള്ളു എന്നായിരിക്കും അതിനു പറയുന്ന ന്യായം. ഇതൊക്കെ കേൾക്കുമ്പോൾ സ്വാമിജി ധാൎമ്മികരോഷംകൊണ്ട് ഉഗ്രനായി ഉദ്ഘോഷിക്കും : 'ഈവക അസംബന്ധങ്ങൾകൊണ്ട് ഞാനെന്തിനു ബദ്ധനാകണം ? ഞാൻ ഒരു സന്ന്യാസി — ലൗകികമായ സകല — അസംബന്ധങ്ങളുടെയും നിസ്സാരത തികച്ചും മനസ്സിലാക്കിയിട്ടുള്ള ഒരു സന്ന്യാസി. എൻെറ രീതികൾ മിനുക്കാൻ എനിക്കു നേരമില്ല. എൻെറ സന്ദേശം നല്കാൻതന്നെ എനിക്കു വേണ്ടത്ര സമയമില്ല. ഞാനതു് എൻെറ സ്വന്തം രീതിയിൽ നല്കും. സ്വാതന്ത്ര്യമാണ്, മുക്തിയാണ്, എൻെറ മതം. വേറാരും എന്നെ ശാസിക്കാൻ ഞാൻ സമ്മതിക്കുകയില്ല. ഞാൻ സൎവ്വേശ്വരനാൽ നയിക്കപ്പെടുന്നതായിട്ടു തോന്നുന്നു; ഞാനെങ്ങനെ നയിക്കപ്പെടുന്നുവോ അതനുസരിച്ചു ഞാൻ പ്രവൎത്തിക്കും. നിങ്ങൾ കരുതുന്നമാതിരിയുള്ള വിജയത്തിൽ എനിക്കു താൽപ്പൎയ്യമില്ല. നിങ്ങളുടെ, മാമൂലിൽ ഇറുകിയ ജീവിതത്തിൻെറ ഇടുങ്ങിയ എലുകകൾക്കുള്ളിലേയ്ക്ക് ഞാൻ വലിച്ചിഴയ്ക്കപ്പെടണമെന്നോ ? ഒരിക്കലുമില്ല.'

ഒരു സമ്മാന്യസുഹൃത്തിനു് സ്വാമിജി ഏപ്രിൽമാസത്തിൽ ഒരെഴുത്തിൽ ഇങ്ങനെ എഴുതി: "മിസ്സ് എച്ച്. ആവശ്യപ്പെടുന്നു ഞാൻ 'ശരിയായ തരം ആളുകളോട്" പരിചയപ്പെടണമെന്ന്. 'ഉറച്ചു പിടിച്ചുനിന്നോളിൻ !' എന്ന ഏൎപ്പാടിൻെറ രണ്ടാം പതിപ്പാണിതു് എന്നാണെൻെറ സംശയം. ഈശ്വരൻ അയച്ചു തരുന്നവർ മാത്രമാണ് 'ശരിയായ തരം ആളുകൾ.' അതാണ് ഞാൻ എൻെറ ജീവിതാനുഭവത്തിൽനിന്നും പഠിച്ചതു്. അവൎക്കുമാത്രമേ

എന്നെ സഹായിക്കാൻ കഴിയൂ: അവർ മാത്രമേ സഹായിക്കുന്നതാനം. മററുള്ളവരെ സംബന്ധിച്ച് ഈശ്വരൻ അവരെ ഒന്നിച്ചൊററക്കെട്ടായി അനുഗ്രഹിക്കട്ടെ, എന്നെ അവരിൽനിന്നു് കാത്തരുളുകയും ചെയ്യട്ടെ !'' താൻ പാവപ്പെട്ടവരുടെ പാർപ്പിടങ്ങൾക്കിടയിലാണു് താമസിച്ചതെങ്കിലും ശരിയായ തരം ആളുകൾ അവിടെ വന്നുവെന്നും, തന്നെ അതിനെതിരായി ഉപദേശിച്ച ആ മഹതിയുംകൂടി വന്നുവെന്നും, സ്വാമി തുടന്നു പ്രസ്താവിക്കുന്നു. എന്നിട്ടദ്ദേഹം ഹൃദയവ്യാകുലതയോടും ഗാഢപ്രേമത്തോടും സ്വയം ഈശ്വരേച്ഛയ്ക്കു സമ്പൂർണ്ണം സമർപ്പിച്ചുകൊണ്ടു് പരമശിവനോടു വിളിച്ചുപറയുന്നു: 'പ്രഭോ, ശൈശവംമുതൽ അടിയൻ അവിടുത്തെ അടിമലരിൽ അഭയം തേടിയിരിക്കുന്നു. പൊരിയുന്ന ഉഷ്ണപ്രദേശങ്ങളിലും മരവിക്കുന്ന ധ്രുവതലങ്ങളിലും മാമലകളുടെ മുകൾപ്പരപ്പിലും ആഴിയുടെ അടിത്തട്ടിലും അവിടുന്നു് എന്നോടൊത്തുണ്ടായിരിക്കും.' ഏതാനും ദിവസം കഴിഞ്ഞു് സ്വാമിജി എഴുതി: 'മനുഷ്യനിൽനിന്നുള്ള സഹായം കുറയുന്നതിനനുസരിച്ച് ഈശ്വരനിൽനിന്നുള്ള സഹായം ഏറും.' പിന്നെയും മൂന്നു ദിവസം കഴിഞ്ഞു് എഴുതുകയുണ്ടായി: 'ഏററവും അധർമ്മിഷ്ഠരായ ആളുകളിൽനിന്നും 'ശരിയായ തരത്തെ' രൂപപ്പെടുത്തിയെടുക്കുക എന്നുള്ളതു് എപ്പോഴും ഒരാചാര്യൻെറ കർത്തവ്യമാണു്. ശ്രീരാമകൃഷ്ണൻെറ അനുഗ്രഹത്താൽ, ഒരു മനുഷ്യമുഖം കണ്ടാലുടനെ അതിനെ മിക്കവാറും ഒരു തെററും പററാത്തതരത്തിൽ എൻെറ അകക്കാമ്പു് അളന്നു വിലയിരുത്തുന്നു.'

തനിക്കു് ഏതെങ്കിലും തരത്തിൽ എന്തെങ്കിലും സഹായം ചെയ്തിട്ടുള്ളവരോടൊക്കെ സ്വാമി അതീവ കൃതജ്ഞനായിരുന്നു. അമേരിക്കയിൽ വന്ന കാലത്തു് തന്നെ സ്നേഹിക്കുകയും സ്വീകരിക്കുകയും ചെയ്ത സുഹൃത്തുക്കൾക്കു് അദ്ദേഹം, ജൂനാഗഢിലെ പ്രധാനമന്ത്രിയും മൈസൂർ മഹാരാജാവും അയച്ചുകൊടുത്ത വിലപിടിച്ച സാധനങ്ങൾ സമ്മാനമായി നല്കി. കാശ്മീരക്കമ്പിളിയോ വിലപിടിച്ച നീരാളമോ കലാകൗതുകമേറിയ പിച്ചളപ്പാത്രമോ മനോഹരമായ പട്ടാംബരമോ നേരിയ വസ്ത്രമോ മറേറാ ആയിരിക്കാം സമ്മാനവസ്തു. ഇന്ത്യയിലെ ശിഷ്യന്മാക്കു് എഴുതിയയച്ച് രുദ്രാക്ഷമാലകളും കുശാസനങ്ങളും വരുത്തി, മന്ത്രദീക്ഷിതരും ധ്യാനം ശീലിക്കുന്നവരുമായ ശിഷ്യന്മാക്കു സമ്മാനിച്ചു.

1895-ാംവഷം ആദ്യന്തം സ്വാമിജിക്കു് അത്യദ്ധ്വാനമായിരുന്നു; കമ്മചക്രത്തിൻെറ നടുക്കായിരുന്നു അദ്ദേഹം, പൊതുപ്രസംഗങ്ങളും സുഹൃത്സമ്മേളനങ്ങളും : ഒരുനേരവും ഒഴിവില്ല, മെയ്യിനും മനസ്സിനും ഒരു വലിവും മുറുക്കവും. ആകപ്പാടെ അദ്ദേഹ

ത്തിനു ക്ഷീണം തോന്നിത്തുടങ്ങി. സിരകറം വലിഞ്ഞു; തലച്ചോറു തളന്നു; ശരീരം അടിമുടി വാടിയുലഞ്ഞു. കുറച്ചു ദിവസം വിശ്രമവും സ്വസ്ഥതയും വേണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. വ്യക്തിപരമായി അദ്ദേഹം സംതൃപ്തനായിരുന്നു. അദ്ദേഹത്തിന്റെ ആശയങ്ങരംക്കു് സാദരമായ സ്വാഗതം ലഭിച്ചുകൊണ്ടിരുന്നു; അനേകായിരമാളുകറം – അവരിൽ പലരെയും അദ്ദേഹം കണ്ടിട്ടുപോലുമില്ല – അദ്ദേഹത്തെ ആചാര്യനായിക്കരുതി. അമേരിക്കയിൽ ഉടനീളം ഓടിനടന്നു് സ്വാമിജി തന്റെ ആശയങ്ങരം വിതരണംചെയ്തു. അവ പ്രസംഗവേദികളിൽനിന്നും ഉപദേശപീഠങ്ങളിൽനിന്നും മുഴങ്ങുന്നതു് അദ്ദേഹത്തിനുതന്നെ കേറംക്കാൻ സാധിച്ചു, പലപ്പോഴും പലരും തങ്ങളുടെ കടപ്പാടു് വെളിപ്പെടുത്താൻ ഒരുമ്പെട്ടില്ലെന്നുവരുകിലും. സനാതനധർമ്മത്തിലെ ആശയങ്ങരം അമേരിക്കയിലെ ചിന്താലോകത്തിൽ പ്രവേശിക്കുകയും പ്രചരിക്കുകയും ചെയ്യുന്നതു കണ്ടു് സ്വാമിജി സംതൃപ്തനായി. ധർമ്മപ്രചാരണം നടത്തുന്ന കാര്യത്തിൽ താൻ ദൃഢപ്രതിജ്ഞനാണെന്നും ക്രൈസ്തവപാതിരിമാർ തന്നെ എതിക്കുന്നതനുസരിച്ചു് ക്രൈസ്തവരാജ്യങ്ങളിൽ മായാത്ത ഒരു മുദ്ര പതിപ്പിക്കാൻ താൻ കൂടുതൽ ബദ്ധശ്രദ്ധനാണെന്നും സ്വാമിജി 1895 ജൂലായ് മാസത്തിൽ ഖെത്രി മഹാരാജാവിന്നയച്ച ഒരു കത്തിൽ എഴുതി. തന്റെ അനുയായികളിൽ ചിലക്കു സന്ന്യാസദീക്ഷ നല്കി അവരിൽക്കൂടി പ്രവർത്തനം തുടന്നുപോകാനാണു താനുദ്ദേശിക്കുന്നതു് എന്നും അദ്ദേഹം പ്രസ്താവിച്ചു.

അമേരിക്കൻജനതയിൽ ആകമാനം ഒരു നൂതനാശയം അനുപ്രവേശിപ്പിക്കാൻ കഴിഞ്ഞതു് അത്ര എളുപ്പമായ കാര്യമൊന്നുമായിരുന്നില്ല. അതും, രണ്ടുകൊല്ലത്തെ പ്രവർത്തനംകൊണ്ടാണു് അക്കാര്യം സാധിച്ചതു് എന്നുള്ളതു് അതിലുമേറെ അദ്ഭുതാവഹമാണു്. ഒരു ദിവ്യശക്തി സ്വാമിയുടെ പിന്നിൽ പ്രവർത്തിക്കുന്നുണ്ടായിരുന്നു, സംശയമില്ല; അദ്ദേഹത്തിനു് സമ്പൂർണ്ണമായ ആത്മാർത്ഥതയും മഹത്തായ പ്രവർത്തനക്ഷമതയും അശ്രാന്തമായ പരിശ്രമവും ഉണ്ടായിരുന്നു. സർവ്വോപരി, അദ്ദേഹമൊരു ബ്രഹ്മജ്ഞനായിരുന്നു. അതാണു് ഇതിന്റെയൊക്കെ രഹസ്യം.

പൊതുപ്രസംഗങ്ങളായും അദ്ധ്യാപനമായും നിരന്തരപ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്നതുകൊണ്ടു് സ്വാമിജി ക്ലാന്തനായി. 1895 ജൂണിൽ അദ്ദേഹം ന്യൂഹാംപ്ഷയറിലെ പെർസിയിലേയ്ക്കു്, അവിടത്തെ പൈൻകാടുകളുടെ ഏകാന്തതയിൽ വിശ്രമിക്കുന്നതിനുള്ള ഒരു സുഹൃത്തിന്റെ ക്ഷണം സ്വീകരിച്ചു. ന്യൂയോക്കിൽ അദ്ദേഹത്തിന്റെ ക്ലാസ്സുകറം വളരെയധികം വലുതായിക്കഴിഞ്ഞിരുന്നു. എന്നാൽ അടുത്ത ഭാവിയിൽ അദ്ദേഹം തൗസൻഡ് ഐലൻഡ്

പാക്കിൽവെച്ചു നടത്താനിരുന്ന ക്ലാസ്സുകളുടെ മഹിമയിലും പ്രഭയിലും ഇതു് മങ്ങിപ്പോയി എന്നു പറയാം. പെർസിയിലേയ്ക്കു പോകുംമുമ്പു്, ന്യൂയോക്കിലെ ശിഷ്യന്മാർ, സ്വാമി മടങ്ങിവന്നു് വേനല്ക്കാലത്തും ക്ലാസ്സുകൾ തുടൎന്നുപോകണമെന്നു് ആവശ്യപ്പെട്ടു. പക്ഷേ പരിശ്രാന്തനായിരുന്നതിനാൽ, വേനല്ക്കാലത്തും അതേനിലയ്ക്കു തുടൎന്നുപോകാൻ സ്വാമിജി ഇഷ്ടപ്പെട്ടില്ല. മാത്രമല്ല, വിദ്യാൎത്ഥികളിൽ പലരും കടൽത്തീരങ്ങളിലേയ്ക്കോ പൎവ്വതങ്ങളിലെ സുഖവാസകേന്ദ്രങ്ങളിലേയ്ക്കോ പോകാൻ ഏൎപ്പാടും ചെയ്തിരുന്നു.

എന്നാൽ, പ്രശ്നം സ്വയം പരിഹൃതമായി. വിദ്യാൎത്ഥികളിൽ ഒരാൾക്കു്, സെൻറ് ലോറൻസ് നദിയിലെ ദ്വീപുകളിൽ ഏററവും വലിയ ദ്വീപിൽ ഒരു ചെറിയ കെട്ടിടമുണ്ടായിരുന്നു. സ്വാമിയുടെയും അതിൽ താമസിക്കാൻ കഴിയുന്നത്ര വിദ്യാൎത്ഥികളുടെയും ഉപയോഗത്തിനായി ആ കെട്ടിടം കൊടുക്കാം എന്നു് അവർ പറഞ്ഞു. പെർസിയിലെ സുഹൃത്തിനെ സന്ദൎശിച്ചശേഷം തൗസൻഡ് ഐലൻഡിൽ ചെല്ലാമെന്നു് സ്വാമി സമ്മതിച്ചു.

ഇതരതാല്പൎയ്യങ്ങളെല്ലാം വെടിഞ്ഞു്, മുന്നൂറു മൈലിനുമേൽ സഞ്ചരിച്ചു് ഏകാന്തമായ ഒരിടത്തു് വേദാന്താദ്ധ്യയനത്തിനു ചെല്ലുന്നവരെ അതിൽ ശ്രദ്ധാലുക്കളായി താൻ എണ്ണുമെന്നും അവരെ തന്റെ ശിഷ്യരായി കരുതുമെന്നും സ്വാമി പറഞ്ഞു. അധികം പേരൊന്നും അതിനു മെനക്കെടും എന്നു് സ്വാമിജി വിചാരിച്ചില്ല. ഇനി, ആരെങ്കിലും അതിനു് ഒരുങ്ങി വരികയാണെങ്കിൽ അവരെ സഹായിക്കാൻ തന്നാലാവുന്നതു ചെയ്യുമെന്നും അദ്ദേഹം നിശ്ചയിച്ചു.

കെട്ടിടത്തിന്റെ ഉടമസ്ഥയായ മിസ്സ്. ഡച്ചർ, ഗുരുനാഥനോടുള്ള ഭക്തി കാരണം സ്വാമിജിക്കുവേണ്ടി ഒരു പ്രത്യേകവിഭാഗം തന്നെ പണിയിക്കണമെന്നു നിശ്ചയിച്ചു. അതനുസരിച്ചു് അവർ, അവിടെ ഉണ്ടായിരുന്ന കെട്ടിടത്തോളംതന്നെ ഏതാണ്ടു് വലിപ്പം വരുന്ന ഒരു ഭാഗംകൂടി പണി ചെയ്യിച്ചു. നല്ല ഉയൎന്ന മനോഹരമായ സ്ഥാനത്താണു കെട്ടിടം നിലകൊള്ളുന്നതു്. അവിടെ നിന്നു നോക്കിയാൽ പ്രസിദ്ധമായ സഹസ്രദ്വീപങ്ങളാൽ അലംകൃതമായ സെൻറ് ലോറൻസ് നദിയുടെ വിശാലമായ വീക്ഷണം ലഭിക്കും. അങ്ങകലെ ക്ലേയ്ററൺ അവ്യക്തമായി കാണാം. വിശാലവും സമീപസ്ഥവുമായ കനഡാതീരങ്ങളാണു് വടക്കുവശത്തു്. ഒരു കുന്നിന്റെ ചെരുവിലാണു് കെട്ടിടം സ്ഥിതിചെയ്യുന്നതു്. വടക്കും പടിഞ്ഞാറും ഭാഗങ്ങൾ തുക്കായിട്ടു് പുഴക്കരയിലേയ്ക്കും പിന്നിൽ ഒരു ചെറിയ പൊയ്കപോലെ കിടക്കുന്ന ജലാശ

യത്തിലേയ്ക്കും ഇറങ്ങുന്നു. ശരിക്കും പാറപ്പുറത്താണു് കെട്ടിടം പണിതിരിക്കുന്നതു്; ചുററും കൂററൻ കല്ലുകാം കിടന്നിരുന്നു. പുതിയ ഭാഗം ശുക്കായി നില്ക്കുന്ന പാറയിൽ പിന്നിൽ മൂന്നു നിലയും മുന്നിൽ രണ്ടു നിലയുമായി, മൂന്നു വശത്തും വാതായനങ്ങളുമായി ഒരു വലിയ ദീപസ്തംഭംപോലെ നിലകൊണ്ടു. താഴത്തെ മുറി വിദ്യാൎത്ഥികളിൽ ഒരാറം ഉപയോഗിച്ചു. അതിനു മുകളിലുള്ള മുറിയിലേയ്ക്കു് കെട്ടിടത്തിൻെറ പ്രധാനഭാഗത്തുനിന്നും പല വാതിലുകാം ഉണ്ടായിരുന്നു. സൗകര്യമുള്ളതും വിശാലവുമായതുകൊണ്ടു് അവിടെയായിരുന്നു ക്ലാസ്സുകാം നടത്തിയിരുന്നതു്. അവിടെ പ്രതിദിനം അനേകംമണിക്കൂർ സമയം വിദ്യാൎത്ഥികാംക്കു പാഠങ്ങാം നല്കി. ഇതിനു മുകളിലുള്ള മുറി സ്വാമിജിയുടെ ഉപയോഗത്തിനു മാത്രമുള്ളതായിരുന്നു. ആ മുറിയിൽനിന്നും രണ്ടാംനിലയുടെ വരാന്തയിലേക്കു് ഒരു വാതിലുണ്ടായിരുന്നെങ്കിലും സ്വാമിജിക്കു് തികച്ചും ഏകാന്തത ലഭിക്കുന്നതിനുവേണ്ടി മിസ്സ് ഡച്ചർ പുറത്തുനിന്നും പ്രത്യേകം ഒരു കോണിപ്പടി പണിയിച്ചിരുന്നു.

രണ്ടാം നിലയിലെ ഈ വരാന്ത ആചാര്യൻെറയും അന്തേവാസികളുടേയും ജീവിതത്തിൽ ഒരു പ്രധാന പങ്കു വഹിച്ചു: സ്വാമിയുടെ സായന്തനപ്രഭാഷണങ്ങാം ഇവിടെ വെച്ചാണു് നടത്തിയിരുന്നതു്. അതു വളരെ വിശാലമായിരുന്നു; മേൽക്കൂരയുണ്ടു്. കെട്ടിടത്തിൻെറ തെക്കും പടിഞ്ഞാറും വശങ്ങളിലായിട്ടായിരുന്നു അതിൻെറ കിടപ്പു്. അവിടെനിന്നുള്ള മനോഹരദൃശ്യം കാണാൻ വരാറുള്ള സന്ദൎശകരുടെ ശല്യം ഉണ്ടാകാതിരിക്കാൻ വേണ്ടി വരാന്തയുടെ പടിഞ്ഞാറുവശം തട്ടികാംകൊണ്ടു മറച്ചിരുന്നു. അവിടെ തൻെറ മുറിയുടെ വാതിലിനടുത്തു് എന്നും വൈകുന്നേരം ആചാൎയ്യൻ ഇരുന്നു; മുമ്പിൽ, പ്രശാന്തമായ ആ അന്ധകാരത്തിൽ, അദ്ദേഹത്തിൻെറ ശ്രീമുഖത്തുനിന്നും ഉതിരുന്ന ദിവ്യവാണികാം ആകാംക്ഷയോടെ ശ്രവിച്ചുകൊണ്ടു് ശിഷ്യരും ഇരുന്നു. അതിപവിത്രമായ ഒരിടം. അവരുടെ കാല്ക്കൽ ചുററും മാമരങ്ങാം തെന്നലിൽ തലയുമാട്ടി നിലകൊള്ളുന്നു. അടുത്തുള്ള വലിയ ഗ്രാമത്തിലെ ഒരു വീടുപോലും അവിടെനിന്നാൽ കണ്ണിൽ പെടുകയില്ല. അവരേതോ ഗഹനവനത്തിനുള്ളിലാണു് വസിക്കുന്നതെന്നേ തോന്നു. മാമരങ്ങാംക്കപ്പുറം വിശാലമായ സെൻറ് ലോറൻസ് നദി; അതിൽ അവിടവിടെ അനേകം ദ്വീപുകാം. ചില ദ്വീപുകാം ഹോട്ടലുകളിലെയും പാന്ഥശാലകളിലെയും വൈദ്യുതദീപങ്ങാംകൊണ്ടു് ശോഭിക്കുന്നു. ഇവയെല്ലാം അങ്ങകലെ ഏതോ ശബളാഭമായ ചിത്രംപോലെ കാണപ്പെടുന്നു. അവരുടെ ഏകാന്തതയെ ഭഞ്ജിക്കുന്ന മനുഷ്യശബ്ദം എങ്ങുമില്ല. ഝില്ലീഝംകാരങ്ങളോ പക്ഷികളുടെ

കളകൂജനങ്ങളോ ദലമർമ്മരങ്ങളോ മാത്രമേ അവർ കേട്ടിരുന്നുള്ളു. കുറച്ചു നാഠം അവിടമെല്ലാം വെണ്മതിയുടെ പാലൊളിയിൽ കുളി ച്ചിരുന്നു, തിളങ്ങുന്ന ജലത്തിൽ വെണ്മതിയുടെ ശ്രീമുഖം പ്രതിഫലി ച്ചിരുന്നു. ഈ മോഹനദൃശ്യങ്ങളുടെ നടുക്കു്, ലോകത്തെ വിസ്മരിച്ചും ലോകത്താൽ വിസ്മരിക്കപ്പെട്ടും, ശ്രദ്ധാലുക്കളായ ആ അന്തേവാ സികഠം തങ്ങളുടെ പ്രിയപ്പെട്ട ഗുരുനാഥനോടൊരുമിച്ചു് അദ്ദേഹ ത്തിൻെറ ആവേശഭരിതങ്ങളായ വാണികഠം പാനം ചെയ്തുകൊണ്ടു് ധന്യമായ ഏഴാഴ്ചക്കാലം കഴിച്ചുകൂട്ടി. അവരവിടെ താമസിച്ച നാളൊക്കെയും എന്നും അത്താഴം കഴിഞ്ഞാലുടനെ അവരെല്ലാവരും മുകളിലത്തെ വരാന്തയിലെത്തി സ്വാമിയുടെ വരവും കാത്തി രിക്കും. അവക്കേറെ നേരം കാത്തിരിക്കേണ്ടതായി വരാറില്ല; അവ രേവരും വന്നുചേന്നാലുടൻ സ്വാമിജിയുടെ മുറിയുടെ വാതിൽ തുറക്കും; അദ്ദേഹം പുറത്തു കടക്കും; പതിവുള്ള ഇരിപ്പിടത്തിൽ ചെന്നിരിക്കും. എന്നും രണ്ടു മണിക്കൂർ നേരം അവരൊന്നിച്ചു കഴിയും; പലപ്പോഴും അതിൽക്കൂടുതലും. ഒരു മനോഹരരാത്രി യിൽ, പനിമതി മിക്കവാറും പൂർണ്ണമായിരുന്ന നാളിൽ, പനിമതി പശ്ചിമാബ്ധിയിൽ മുഴുകുംവരെ അവക്കു് അദ്ധ്യാത്മോപദേശം ചെയ്തുകൊണ്ടിരുന്നു; ആചാര്യനും അന്തേവാസികളും അറിഞ്ഞില്ല സമയം കടന്നുപോയതു്.

സ്വാമിജിയെക്കുറിച്ചും സഹസ്രദ്വീപോദ്യാനത്തിലെ അവ രുടെ താമസത്തെക്കുറിച്ചും അന്തേവാസിനികളിൽ ഒരുവളായ മിസ്സ് എസ്സ്. ഇ. വാഠഡോ ഇപ്രകാരം എഴുതുന്നു:

'അന്നവിടെ സ്വാമിജിയോടൊത്തു വസിക്കാൻവേണ്ട സുകൃ തമുണ്ടായവക്കു് ആ നാളുകഠം നിത്യപവിത്രങ്ങളായ സ്മരണകഠം നിറഞ്ഞ നാളുകളാണു്; എന്തെന്നാൽ അദ്ധ്യാത്മപുരോഗതിക്കു് അപൂർവ്വാവസരം അരുളിയ നാളുകളാണവ. ന്യൂയോക്കിൽനിന്നും സെൻറ് ലോറൻസിലെ ദ്വീപിലേയ്ക്കു് സ്വാമിയെ അനുഗമിച്ച ആ ചെറു ഭക്തസംഘത്തിനു് അനുഗൃഹീതമായ ആ അവസരത്തിൽ ലഭിച്ച – ഇപ്പോഴും ലഭിച്ചുകൊണ്ടിരിക്കുന്ന – പ്രയോജനം എത്രയാ ണെന്നു വാക്കുകഠംകൊണ്ടു വർണ്ണിക്കാനാവുകയില്ല. അവരദ്ദേഹത്തെ ആനന്ദത്തോടെ പരിചരിച്ചു; ഹൃദയംനിറഞ്ഞ കൃതജ്ഞതയോടെ അദ്ദേഹത്തിൻെറ അരുളപ്പാടുകഠം ഉഠംക്കൊണ്ടു. അദ്ദേഹത്തിൻെറ ഹൃദയം മുഴുവൻ തൻെറ പ്രവൎത്തനത്തിലായിരുന്നു; ഈശ്വരാവേശ ഭരിതനെപ്പോലെയാണു് അദ്ദേഹം പഠിപ്പിച്ചതു്.

ഈ പ്രഭാഷണങ്ങഠം കുറിച്ചെടുക്കുക സാദ്ധ്യമായിരുന്നി ല്ല. ശ്രോതാക്കളുടെ ഹൃദയങ്ങളിൽ മാത്രമാണു് അവ മുദ്രിത ങ്ങളായിരിക്കുന്നതു്. ആ പവിത്രമുഹൂർത്തങ്ങളിൽ അനുഭവപ്പെട്ട

ഉത്കർഷവും ഗാഢമായ അദ്ധ്യാത്മജീവിതവും ഞങ്ങളിലാക്കും വിസ്തരിക്കാൻ സാദ്ധ്യമല്ല. ആ അവസരങ്ങളിൽ സ്വാമി സ്വഹൃദയം മുഴുവൻ പകർന്നുതന്നു; സ്വന്തം സാധനകളും ക്ലേശങ്ങളും ഞങ്ങളുടെ മുമ്പിൽ വീണ്ടും പ്രദർശിപ്പിക്കപ്പെട്ടു. സർവ്വസംശയങ്ങളും ദൂരീകരിക്കാൻ, പ്രശ്നങ്ങൾക്കെല്ലാം പരിഹാരമരുളാൻ, ഭയമൊക്കെ നീക്കാൻ സ്വാമിയുടെ നാവിൽക്കൂടി അദ്ദേഹത്തിന്റെ ആചാര്യദേവനാണ് സംസാരിക്കുന്നത് എന്നു തോന്നി. പല അവസരങ്ങളിലും ഞങ്ങളുടെ സാന്നിദ്ധ്യത്തെക്കുറിച്ച് സ്വാമിക്കു ബോധമുണ്ടായിരുന്നോ എന്നു സംശയമാണ്; ആ സന്ദർഭങ്ങളിൽ അദ്ദേഹത്തിന്റെ ചിന്താപ്രവാഹത്തിനു തടസ്സം നേരിടാതിരിക്കാനും അദ്ദേഹത്തിനു യാതൊരുവിധശല്യവും ഉണ്ടാകാതിരിക്കാനും ഞങ്ങൾ മിക്കവാറും ശ്വാസം അടക്കിപ്പിടിച്ചാണ് ഇരുന്നിരുന്നത്. അദ്ദേഹം തന്റെ ഇരിപ്പിടത്തിൽനിന്നും എഴുന്നേററു് വരാന്തയുടെ ഇടുങ്ങിയ അതിരിനുള്ളിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കും, വാഗ്മിതയുടെ അത്യാകർഷകമായ ഒരു പ്രവാഹവും പൊഴിച്ചുകൊണ്ടു്.

സ്വാമി ഞങ്ങളെ സംബോധനചെയ്തുകൊണ്ടു് സംസാരിക്കുന്നതായിട്ടല്ല തോന്നിയതു്; പിന്നെയോ, സ്വയം ആഗ്നേയവാണികൾ വർഷിക്കുന്നതായിട്ടാണ്. ആ അഗ്നികണങ്ങൾ അവയുടെ തീവ്രതയും ഉജ്ജ്വലതയും കാരണം ശ്രോതാക്കളുടെ ഹൃദയങ്ങളിലേയ്ക്കു് അവിസ്മരണീയമായ വിധത്തിൽ ഉരുകിയിറങ്ങി.

ആ അവസരങ്ങളിലെപ്പോലെ മറെറാരിക്കലും അദ്ദേഹം മൃദുലനോ സ്നിഗ്ദ്ധനോ ആയിരുന്നിട്ടില്ല. അദ്ദേഹത്തിന്റെ ആചാര്യദേവൻ ആത്മചിന്തയിൽ മുഴുകി സ്വന്തം അനുഭൂതികൾ ഒഴുക്കി തന്റെ ശിഷ്യന്മാർക്കു് ശിക്ഷണം നല്കിയിരുന്നതുപോലെതന്നെ ആയിരുന്നിരിക്കാം ഇതും.

സ്വാമി വിവേകാനന്ദനെപ്പോലെ ഒരാളുടെകൂടെ വസിക്കുന്നതു് നിരന്തരമായ ഈശ്വരാവേശമാകുന്നു. വെളുപ്പാൻകാലം മുതൽ രാത്രിവരെ അതു് ഒരേ വിധമായിരുന്നു; ഗാഢമായ ഒരാദ്ധ്യാത്മികാന്തരീക്ഷത്തിലാണ് നിരന്തരം ഞങ്ങൾ ജീവിച്ചിരുന്നതു്. പലപ്പോഴും നേരമ്പോക്കു പറയുകയും ചിരിക്കുകയും തമാശ പറയുകയും ഫലിതം പൊട്ടിക്കുകയും ചെയ്തിരുന്നുവെങ്കിലും അദ്ദേഹം ഒരു നിമിഷമെങ്കിലും തന്റെ ജീവിതത്തിന്റെ പ്രധാനപല്ലവിയിൽനിന്നും അകന്നുപോയിരുന്നില്ല. എന്തും ഒരുദാഹരണമോ പാഠമോ ആയിത്തീരും; ഹിന്ദുപുരാണങ്ങളിലെ വിനോദകരങ്ങളായ കഥകളിൽനിന്നും ഞൊടിയിടയിൽ അതിസൂക്ഷ്മമായ തത്ത്വചിന്തയിലേയ്ക്കു് ഞങ്ങളെ പറപ്പിച്ചുകൊണ്ടുപോകുന്നതു കാണാം. സ്വാമിയുടെ പുരാണകഥാഭണ്ഡാരത്തിനു് അവസാനമുണ്ടായിരു

ന്നില്ല; പുരാതനാര്യജനതയെപ്പോലെ പുരാണകഥകൾ ഇത്ര സുല ഭമായ ജനത വേറെയില്ലതാനും. ഞങ്ങളോട് അതൊക്കെപ്പറയാൻ അദ്ദേഹത്തിനിഷ്ടമായിരുന്നു, ഞങ്ങൾക്കു കേൾക്കാൻ സന്തോഷ വും. കാരണം, പൗരാണികോപാഖ്യാനങ്ങളുടെയും കഥകളുടെയും അടിയിൽ മറഞ്ഞുകിടക്കുന്ന വിലയേറിയ അദ്ധ്യാത്മതത്ത്വങ്ങൾ ചൂണ്ടിക്കാണിച്ചുതരാൻ അദ്ദേഹം ഒരിക്കലും വിസ്മരിച്ചില്ല. സൗഭാ ഗ്യശാലികളായ വിദ്യാർത്ഥികൾക്ക് ഇത്രയും അനുഗൃഹീതനായ ഒരു ആചാര്യനെ ലഭിച്ചതിൽ, സ്വയം ധന്യരായിക്കരുതാൻ ഇതിനു മേലെ ഒരു കാരണം ലഭിക്കുന്നതല്ല.

ആ ആശയങ്ങൾ ഞങ്ങൾക്കു നൂതനങ്ങളും അപരിചിതങ്ങളും ആയിരുന്നു; അവ ഉൾക്കൊള്ളാൻ സാവധാനത്തിലേ ഞങ്ങൾക്കു കഴിഞ്ഞിരുന്നുള്ളു. എന്നിരുന്നാലും സ്വാമിക്ക് ഒരിക്കലും ക്ഷമകേടു തോന്നിയില്ല: അദ്ദേഹത്തിന്റെ ഉത്സാഹം ഒട്ടും മന്ദീഭവിച്ചുമില്ല. സായംകാലങ്ങളിൽ അധികവും അനൗപചാരികമായിട്ടാണ് അദ്ദേ ഹം ഞങ്ങളോടു സംഭാഷണം ചെയ്തിരുന്നത്; നീണ്ട സായന്തന സവാരിക്കു ഞങ്ങൾ പോകാറുണ്ടായിരുന്നു. എങ്ങനെയോ, കൃത്യം പന്ത്രണ്ടു വിദ്യാർത്ഥികളാണു സഹസ്രദ്വീപോദ്യാനത്തിലേയ്ക്കു സ്വാമിയെ അനുഗമിച്ചത്. ഞങ്ങളെ തന്റെ യഥാർത്ഥശിഷ്യരായി സ്വീകരിച്ചിരിക്കുന്നുവെന്ന് സ്വാമി ഞങ്ങളോടു പറഞ്ഞു. അതു കൊണ്ടാണ് അദ്ദേഹം നിരന്തരം നിർബ്ബാധം ഞങ്ങളെ പഠിപ്പിച്ചതും ഉത്തമമായതൊക്കെ ഞങ്ങൾക്കു പകർന്നുതന്നതും. പന്ത്രണ്ടുപേരും ഒരുമിച്ച് ഒരേ സമയത്തു് ഉണ്ടായിരുന്നില്ല. ഒരു സമയത്തു് പ ത്തിൽക്കൂടുതൽ പേർ ഒരിക്കലും ഉണ്ടായിരുന്നില്ല. ഞങ്ങളുടെ കൂട്ട ത്തിൽനിന്നു രണ്ടു പേർ പിന്നീടു സന്ന്യാസികളായി.

സന്ന്യാസദീക്ഷയ്ക്കുള്ള ചടങ്ങ് അതിന്റെ അതിലാളിത്യം കൊണ്ടുതന്നെ ശ്രദ്ധേയമായിരുന്നു. ഒരു ചെറിയ ഹോമാഗ്നി, മനോഹരങ്ങളായ പൂക്കൾ, ഗുരുനാഥന്റെ ആവേശപൂർവ്വമുള്ള ഉപ ദേശങ്ങൾ, ഇത്രയുമേ ഞങ്ങളുടെ പതിവുള്ള പഠനപദ്ധതിയിൽനി ന്നു വിശേഷമായിട്ട് ഉണ്ടായിരുന്നുള്ളു. മനോഹരമായ ഒരു ഗ്രീഷ്മ ദിനത്തിൽ സൂര്യോദയസമയത്താണ് അതു നടന്നതു്; ആ ദൃശ്യം ഇന്നും ഞങ്ങളുടെ സ്മരണമണ്ഡലത്തിൽ വ്യക്തമായി നിലകൊള്ളുന്നു.

രണ്ടാമത്തെയാൾക്ക് സന്ന്യാസം നല്കിയ അവസരത്തിൽ സ്വാമി ഞങ്ങളിൽ അഞ്ചുപേർക്ക് ബ്രഹ്മചര്യദീക്ഷയും നല്കുക ഉണ്ടായി.'

സഹസ്രദ്വീപോദ്യാനത്തിലേയ്ക്കു പോയപ്പോൾ, അവരേ വരും ഒരുമിച്ച് ഒരു കുടുംബംപോലെ താമസിക്കണമെന്നും, അപ രിചിതരുടെ സാന്നിദ്ധ്യംകൊണ്ട് അവരുടെ ശാന്തതയ്ക്ക് ഭംഗം

വരാതിരിക്കാൻ, വേലയ്ക്കു് പുറമെ ആരെയും ആക്കാതെ തങ്ങൾ തന്നെ ഓരോരുത്തരും ഓരോ ഗാർഹികകൃത്യം നിർവ്വഹിക്കണമെന്നും നേരത്തെ നിശ്ചയിച്ചിരുന്നു. സ്വാമി സ്വയം ഒരൊന്നാംതരം പാചകൻ. പലപ്പോഴും അദ്ദേഹം പലേ സ്വാദിഷ്ടസാധനങ്ങളും പാകം ചെയ്തിരുന്നു.

ദിവസവും രാവിലെ അത്യാവശ്യകാര്യങ്ങൾ കഴിഞ്ഞാലുടനെ — പലപ്പോഴും കഴിയുംമുമ്പുതന്നെ — സ്വാമി വിദ്യാർത്ഥികളെ എല്ലാവരെയും, പഠനമുറിയായി ഉപയോഗിച്ചിരുന്ന വലിയ സ്വീകരണമുറിയിൽ വിളിച്ചുവരുത്തി പഠിപ്പിക്കാൻ തുടങ്ങും. ഓരോ ദിവസം ഓരോ പ്രത്യേകവിഷയമോ, ഗീത, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രങ്ങൾ എന്നീ പ്രമാണഗ്രന്ഥങ്ങളിൽനിന്നു് ഏതെങ്കിലും ഭാഗമോ വ്യാഖ്യാനിക്കും.

ഈ പ്രഭാതപ്രഭാഷണങ്ങളിൽ ചില ദിവസം മധ്വാചാര്യർ പ്രതിനിധാനം ചെയ്യുന്ന ദ്വൈതദർശനമായിരിക്കും ചർച്ചാവിഷയം; ചിലപ്പോൾ രാമാനുജാചാര്യരുടെ വിശിഷ്ടാദ്വൈതമായിരിക്കും. പക്ഷേ അധികപക്ഷവും ശങ്കരാചാര്യരുടെ അദ്വൈതവ്യാഖ്യാനമാണു് പഠനവിഷയമാകാറു്. എന്നാൽ അതിൻെറ ഗഹനതമൂലം വിദ്യാർത്ഥികൾക്കു് അതു ഗ്രഹിക്കാൻ കൂടുതൽ പ്രയാസമായിരുന്നു. അക്കാരണത്താൽ അവസാനംവരെ രാമാനുജനെയായിരുന്നു അദ്ധ്യേതാക്കൾക്കു് അധികം ഇഷ്ടം.

ചിലപ്പോൾ സ്വാമി നാരദമഹർഷിയുടെ ഭക്തിസൂത്രങ്ങൾ പഠിപ്പിച്ചു. അവ ഈശ്വരനോടുള്ള പരമപ്രേമത്തെ വിശദമാക്കുന്ന സൂത്രവാക്യങ്ങളാണു്. ഹിന്ദുക്കളുടെ ഭഗവദ്ഭക്തിയുടെ ആദർശത്തിൻെറ ഒരു സാമാന്യബോധം അവയിൽനിന്നു ലഭിക്കും. മറെറല്ലാം മറന്നു് ഭക്തൻ ഈശ്വരാവേശഭരിതനാകുന്ന കാഴ്ച അവിടെ കാണാം.

ഈ സംഭാഷണങ്ങളിൽ സ്വാമി ആദ്യമായിട്ടു് തൻെറ ഗുരുനാഥനായ ശ്രീരാമകൃഷ്ണനെക്കുറിച്ചു് സവിസ്തരം പ്രതിപാദിച്ചു. താൻ ഗുരുനാഥൻെറ പാദാന്തികത്തിൽ പാർത്ത നാളുകളെക്കുറിച്ചും അവിശ്വാസവുമായി തനിക്കു ചെയ്യേണ്ടിവന്ന മല്ലയുദ്ധങ്ങളും തൻെറ അവിശ്വാസം കണ്ടു് ഗുരുനാഥൻ ചിലപ്പോൾ കണ്ണീർ പൊഴിച്ചിരുന്നതുമൊക്കെ സ്വാമി അവരെ വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു.

നാളുകൾ ഓരോന്നായി നീങ്ങിയതോടെ അദ്ധ്യേതാക്കൾ സ്വാമിയിൽനിന്നും കേട്ടതിൻെറ ശരിയായ അർത്ഥം ഗ്രഹിക്കാൻ തുടങ്ങി. അതോടെ അവർ അതു് സസന്തോഷം സ്വീകരിക്കുകയും ചെയ്തു. വിദ്യാർത്ഥികളെല്ലാവരും സ്വാമിയിൽനിന്നും മന്ത്രദീക്ഷ സ്വീകരിച്ചു് അദ്ദേഹത്തിൻെറ ശിഷ്യരായിത്തീർന്നു.

സഹസ്രദ്വീപോദ്യാനത്തിലെ ആനന്ദകരങ്ങളായ അനുഭവങ്ങളെക്കുറിച്ച് മിസ്സിസ് ഫങ്കി ഇപ്രകാരം എഴുതിയിട്ടുണ്ട്.

"ഞങ്ങൾക്ക് (അവൾക്കും അവരുടെ ഒരു സ്നേഹിതയ്ക്കും) സ്വാമിയെ നേരിൽ കണ്ടു പരിചയമാകാൻ അന്ന് (അദ്ദേഹം ആദ്യത്തെത്തവണ ഡെട്രോയിററ് സന്ദർശിച്ചപ്പോൾ) അവസരം കിട്ടിയില്ല; എന്നാൽ ഞങ്ങൾ അദ്ദേഹത്തിന്റെ പ്രഭാഷണം കേട്ടു; അദ്ദേഹം പറഞ്ഞു് ഞങ്ങൾ കേട്ട കാര്യങ്ങളെക്കുറിച്ചെല്ലാം ഞങ്ങൾ ഉള്ളിൽ പര്യാലോചന ചെയ്തു; എന്നെങ്കിലും എവിടെ വെച്ചെങ്കിലും, അതിനുവേണ്ടി ഭൂമിയുടെ മറുപുറംവരെ പോകണമെങ്കിൽ അങ്ങനെ ചെയ്തും അദ്ദേഹത്തെ കണ്ടുപിടിക്കണമെന്നും തീർച്ചപ്പെടുത്തി. ഒന്നരക്കൊല്ലക്കാലം അദ്ദേഹത്തെക്കുറിച്ച് ഞങ്ങൾക്കൊരു വിവരവും ലഭിച്ചില്ല; ഒരു പക്ഷേ അദ്ദേഹം ഇന്ത്യയിലേയ്ക്കു മടങ്ങിപ്പോയിരിക്കാം എന്നു കരുതി. അങ്ങനെയിരിക്കെ ഒരു അപരാഹ്നത്തിൽ ഒരു സുഹൃത്തു പറഞ്ഞറിഞ്ഞു, അദ്ദേഹം ഇപ്പൊഴും ഈ രാജ്യത്തിൽത്തന്നെ ഉണ്ടെന്നും വേനല്ക്കാലം സഹസ്രദ്വീപോദ്യാനത്തിൽ കഴിക്കുമെന്നും. ഞങ്ങൾ പിറേറന്നു രാവിലെ പുറപ്പെട്ടു, അദ്ദേഹത്തെ കണ്ടുപിടിച്ച് ഞങ്ങളെ പഠിപ്പിക്കാൻ അപേക്ഷിക്കാൻ.

അവസാനം, വിഷമകരമായ അന്വേഷണത്തിനുശേഷം ഞങ്ങൾ അദ്ദേഹത്തെ കണ്ടെത്തി. അദ്ദേഹത്തിന്റെ ഏകാന്തതയിൽ ഇപ്രകാരം ചെന്നുകയറുന്ന സാഹസത്തെക്കുറിച്ച് ഞങ്ങൾക്കു വലിയ ഭയമുണ്ടായിരുന്നു: പക്ഷേ, അദ്ദേഹം ഞങ്ങളുടെ ആത്മാവിൽ കെടുത്താനാവാത്ത ഒരു തീ കൊളുത്തിക്കഴിഞ്ഞിരുന്നു. ഈ അദ്ഭുതമനുഷ്യനെക്കുറിച്ചും അദ്ദേഹത്തിന്റെ സന്ദേശത്തെക്കുറിച്ചും ഞങ്ങൾക്കു കൂടുതലായി അറിയണം. അതൊരു ഇരുളടഞ്ഞ രാത്രി; പോരെങ്കിൽ മഴയും. നീണ്ട യാത്ര കഴിഞ്ഞു് ഞങ്ങൾ ക്ഷീണിച്ചിരുന്നു; പക്ഷേ അദ്ദേഹത്തെ മുഖത്തോടുമുഖം കാണാതെ ഞങ്ങൾക്ക് വിശ്രമിക്കാൻ സാധ്യമായിരുന്നില്ല. അദ്ദേഹം ഞങ്ങളെ സ്വീകരിക്കുമോ? ഇല്ലെങ്കിൽ പിന്നെ ഞങ്ങളെന്തു ചെയ്യും? ഇങ്ങനെ രണ്ടു മനുഷ്യരുണ്ട് എന്നു് അറിയുകപോലും ചെയ്യാത്ത ഒരാളെ തേടി അനേകശതം മൈൽ ദൂരം സഞ്ചരിക്കുന്നതു് മണ്ടത്തരമായിരിക്കാം എന്നു പെട്ടെന്നു ഞങ്ങൾക്കു തോന്നി. എന്തായാലും ഞങ്ങൾ ആ ഇരുളിലും മഴയിലും, വഴി കാണിക്കാൻ കൂലിക്കു വിളിച്ച ഒരാളുടെ വിളക്കിന്റെ പിന്നാലെ പോയി, മുന്നോട്ട്, മലമുകളിലേയ്ക്കു്. പില്ക്കാലത്തു് ഇതിനെക്കുറിച്ച് ഞങ്ങളുടെ ഗുരു, 'എന്നെത്തേടി അനേകശതം മൈൽ സഞ്ചരിച്ച എന്റെ ശിഷ്യർ; അവർ വന്നതോ ഇരുട്ടത്തും മഴയത്തും!' എന്നു് പറയാറുണ്ട്. അദ്ദേഹത്തോട്

എന്തൊക്കെയാണു് പറയേണ്ടതു് എന്നു് ഞങ്ങഠം ആലോചിച്ചു വെച്ചിരുന്നു; പക്ഷേ, അദ്ദേഹത്തെ വാസ്തവമായും ഞങ്ങഠം കണ്ടെത്തി എന്നു തീൎച്ചയായപ്പോഠം, തൽക്ഷണം ഞങ്ങളുടെ മനോഹരവാക്യങ്ങളൊക്കെ വിസ്മൃതങ്ങളായി. ഞങ്ങളിലൊരാഠം പൊട്ടിച്ചു: 'ഞങ്ങഠം ഡെട്രോയിററിൽനിന്നു വരുകയാണു്; മിസ്സിസ് പി. ആണു് ഞങ്ങളെ ഇവിടേയ്ക്കയച്ചതു്.' മററവഠം പറഞ്ഞു: 'യേശു ഇന്നു് ജീവിച്ചിരിപ്പുണ്ടെങ്കിൽ അദ്ദേഹത്തിന്റെ അടുത്തുചെന്നു പഠിപ്പിക്കാൻ ഞങ്ങഠം എപ്രകാരം അപേക്ഷിക്കുമോ അപ്രകാരമാണു് ഞങ്ങഠം അവിടുത്തെ അടുക്കൽ വന്നിരിക്കുന്നതു്.' അദ്ദേഹം വളരെ ദയയോടെ ഞങ്ങളെ നോക്കിക്കൊണ്ടു് മെല്ലെ പറഞ്ഞു: 'നിങ്ങളെ ഈ നിമിഷം മുക്തരാക്കാൻ, ക്രിസ്തുവിനുണ്ടായിരുന്ന ശക്തി എനിക്കുണ്ടായിരുന്നെങ്കിൽ!' എന്തോ ആലോചിച്ചുകൊണ്ടു് അദ്ദേഹം ഒരു നിമിഷം നിന്നു: എന്നിട്ടു അടുത്തുനിന്നിരുന്ന ആതിഥേയിയുടെ നേരെ തിരിഞ്ഞു പറഞ്ഞു: 'ഈ മഹതികഠം ഡെട്രോയിററിൽനിന്നു വരുകയാണു്. അവരെ സദയം മുകളിൽ കൂട്ടിക്കൊണ്ടു പോവുക. ഇന്നു രാത്രി ഇവിടെ കഴിക്കാൻ അവരെ അനുവദിക്കുക.' ആചാര്യന്റെ ഉപദേശങ്ങളും ശ്രവിച്ചുകൊണ്ടു് ഞങ്ങഠം ഏറെനേരം കഴിച്ചു. അദ്ദേഹം ഞങ്ങളെക്കുറിച്ചു് പിന്നെയൊന്നും അന്വേഷിച്ചില്ല. എന്നാൽ ഞങ്ങഠം രാത്രി അവൎക്കെല്ലാം ശുഭാശംസകഠം ചൊല്ലി പിരിയാൻനേരത്തു്, പിറേറന്നു രാവിലെ ഒമ്പതു മണിക്കു് ഹാജരാകാൻ ഞങ്ങഠംക്കു നിൎദ്ദേശം കിട്ടി. ഞങ്ങഠം കൃത്യസമയത്തിനെത്തി. ഗുരു ഞങ്ങളെ സ്വീകരിച്ചു; ഞങ്ങഠംക്കു് ആനന്ദമായി. അവിടെ അന്തേവാസികളാകാൻ ഞങ്ങഠംക്കു് അനുവാദവും കിട്ടി.''

ഇക്കാലത്തു് മിസ്സിസ് ഫങ്കി ഒരു സുഹൃത്തിനു് ഇപ്രകാരം എഴുതി: ''അങ്ങനെ ഞങ്ങളിതാ ഇവിടെ വിവേകാനന്ദൻ വസിക്കുന്ന അതേ വീട്ടിൽത്തന്നെ, രാവിലെ എട്ടു മണിമുതൽ രാത്രി വളരെ വൈകുന്നതുവരെ അദ്ദേഹത്തിന്റെ ഉപദേശങ്ങളും കേട്ടുകൊണ്ടു്, അങ്ങേയററം അനിയന്ത്രിതമായ സങ്കല്പത്തിൽ പോലും ഇത്രയും അദ്ഭുതാവഹമായ, എല്ലാം തികഞ്ഞ, ഒന്നു് എനിക്കു ഭാവന ചെയ്യാൻ കഴിഞ്ഞിട്ടില്ല. വിവേകാനന്ദനോടൊത്തു വസിക്കുക ! അദ്ദേഹത്താൽ അംഗീകരിക്കപ്പെടുക!

ഹാ, വിവേകാനന്ദന്റെ ദിവ്യോപദേശങ്ങഠം ! യാതൊരു അസംബന്ധവുമില്ല; ഭൂതത്താനെക്കുറിച്ചോ കുട്ടിച്ചാത്തനെക്കുറിച്ചോ ഒരക്ഷരമില്ല, പിന്നെയോ ഈശ്വരൻ, യേശു, ബുദ്ധൻ. ഞാനിനിയൊരിക്കലും പഴയപടിയാവുകയില്ലെന്നു് എനിക്കു തോന്നുന്നു; കാരണം, സത്യത്തെ ഒരു നോക്കു ഞാൻ കണ്ടിരിക്കുന്നു.

ആഹാരം കഴിക്കുമ്പോഴൊക്കെ വിവേകാനന്ദൻെറ ഒരു പ്രഭാഷണം കേൾക്കുക, രാവിലെയും രാത്രിയിലും വരാന്തയിൽ ഓരോ നാഴം പാഠം. നീലമേലാപ്പിൽ തങ്കത്താലങ്ങൾപോലെ തിളങ്ങുന്ന നിത്യതാരങ്ങൾ, എന്തൊരു സൗഭാഗ്യമെന്ന് ഒന്നാലോചിച്ചുനോക്കിൻ. അപരാഹ്നത്തിൽ ഞങ്ങൾ നീണ്ട സവാരിക്കു പോകുന്നു; സ്വാമി യഥാർത്ഥമായി, അയത്നസുലഭമായി, 'കാട്ടരുവികളിൽ കവിതയും ശിലകളിൽ ധർമ്മോപദേശങ്ങളും സകലതിലും ശിവത്തെയും (ശിവനെയും)' കണ്ടെത്തുന്നു. ഇതേ സ്വാമി തന്നെ ഉല്ലാസവാനും വിനോദശീലനുമാണ്. ചിലപ്പോൾ ഞങ്ങൾ ഉന്മത്തരായ്പ്പോകുന്നു.

പിന്നീട്, ഞാൻ കഴിഞ്ഞ തവണ നിങ്ങൾക്കെഴുതിയശേഷം വനത്തിൽ വിഹരിക്കുകയായിരുന്നു. ഡെട്രോയിററ് എന്നൊരിടം , ഉണ്ടെന്ന സംഗതിയേ തല്ക്കാലം മറന്നുകളയാൻ സ്വാമി ഞങ്ങളോടു പറയുന്നു: അതായത്, ഈ ഉപദേശം ഉൾക്കൊള്ളുന്ന അവസരത്തിൽ സ്വന്തം കാര്യങ്ങളെപ്പററിയുള്ള ചിന്തകൾക്കൊന്നും ഉള്ളിൽ ഇടം കൊടുക്കരുത് എന്ന്. സകലതിലും ഈശ്വരനെ കാണാൻ – പുല്ക്കൊടിമുതൽ മനുഷ്യൻവരെ, പൈശാചികമനുഷ്യനിൽപ്പോലും, സകലതിലും ഈശ്വരനെ കാണാനാണ് ഞങ്ങളെ പഠിപ്പിക്കുന്നത്.

നേരു പറയട്ടെ, എഴുതെഴുതാൻ നേരം കിട്ടുക ഇവിടെ വലിയ വിഷമമാണ്. ആൾത്തിരക്കു കൂടുതലുള്ളതുകൊണ്ട് ചില അസൗകര്യങ്ങളൊക്കെ ഞങ്ങൾ സഹിക്കുന്നു. ഒന്നു നെടുവീർപ്പിടാൻ നേരമില്ല. വിശ്രമിക്കാൻ ഒഴിവില്ല. കാരണം, സ്വാമി അടുത്തു തന്നെ ഇംഗ്ലണ്ടിലേയ്ക്കു പോകുന്നു: അതിനാൽ സമയം വളരെ കുറച്ചേ ഉള്ളു എന്നു തോന്നുന്നു ഞങ്ങൾക്ക്. നേരെ ഉടുത്തൊരുങ്ങാനും കൂടി ഞങ്ങൾ വേണ്ടത്ര നേരം എടുക്കുന്നില്ല. കാരണം വിലമതിക്കാനാവാത്ത മാണിക്യം വല്ലതും ഞങ്ങൾക്കു നഷ്ടപ്പെട്ടുപോയെങ്കിലോ എന്ന പേടിയാണ്. അദ്ദേഹത്തിൻെറ മൊഴികൾ മാണിക്യം പോലെയാണ്. അദ്ദേഹം ഉരിയാടുന്നതൊക്കെ അത്യാശ്ചര്യകരമായ വിചിത്രശില്പംപോലെ പരസ്പരം ഒത്തിണങ്ങുന്നു. അദ്ദേഹം എപ്പോഴും മൗലികമായ, ജീവത്തായ, കാര്യത്തിലേയ്ക്ക് – 'ഈശ്വരനെ തേടുവിൻ; മററൊക്കെ നിഷ്ഫലം' – എന്നതിലേയ്ക്ക് മടങ്ങിയെത്തും.

മിസ്സ് വാൾഡോ, മിസ്സ് എല്ലിസ് എന്നിവരെ എനിക്കു കൂടുതലിഷ്ടമാണ്, കുടുംബാംഗങ്ങൾ എല്ലാവരും ശ്രദ്ധേയരാണെന്നിരുന്നാലും ചിലർ അപൂർവ്വവ്യക്തികൾ. കേംബ്രിഡ്ജിലെ

ഡോക്ടർ റൈററ് എന്നൊരാരാം, നല്ല സംസ്കാരസമ്പന്നൻ, ഇടയ്ക്കു് ധാരാളം നേരമ്പോക്കുണ്ടാക്കുന്നു. അദ്ദേഹം അദ്ധ്യയനത്തിൽ അത്യന്തം തന്മയനായിട്ടു് ഓരോ പ്രഭാഷണത്തിൻെറയും ഒടുവിൽ സ്വാമിജിയോടു് ഇങ്ങനെ ചോദിക്കും: 'കൊള്ളാം സ്വാമി, അപ്പോരം ഇതിൻെറയെല്ലാം രത്നച്ചുരുക്കം അവസാനത്തിൽ ഇതല്ലേ – ഞാൻ ബ്രഹ്മം, ഞാൻ പൂർണ്ണൻ ?' വാത്സല്യപൂർവ്വം പുഞ്ചിരി പൊഴിച്ചുകൊണ്ടു സ്വാമി മറുപടി പറയുന്നതു് നിങ്ങരം കണ്ടിരുന്നെങ്കിൽ ! 'അതെ, ഡോക്ടർ, നിങ്ങരം ബ്രഹ്മം, നിങ്ങരം പൂർണ്ണൻ നിങ്ങളുടെ യഥാർത്ഥസത്തയിൽ.' പിന്നീടു്, പണ്ഡിതനായ ഡോക്ടർ ആഹാരത്തിനു് ലേശം വൈകിവരുമ്പോരം, സ്വാമി വലിയ ഗൗരവത്തിൽ, അതേസമയം കണ്ണിൽ തമാശിൻെറ തെല്ലൊരു തിളക്കത്തോടെ പറയും, 'ഇതാ വരുന്നു ബ്രഹ്മം' അല്ലെങ്കിൽ 'ഇതാ പൂർണ്ണൻ !' എന്നു്.

സ്വാമിജിയുടെ വിനോദപ്രിയം ചിലപ്പോരം പ്രായോഗികമാണു്. ചിലപ്പോരം അദ്ദേഹം പറയും: 'ഞാനിന്നു നിങ്ങരംക്കു വേണ്ടി ശാപ്പാടു തയ്യാറാക്കാൻ പോവുകയാണു്.' അദ്ദേഹം ഒന്നാംതരമൊരു പാചകനാണു്; 'കൂടെപ്പിറപ്പുകരംക്കു്' വിളമ്പിക്കൊടുക്കുന്നതിൽ തല്പരനുമാണു്. അദ്ദേഹം പാകംചെയ്യുന്ന ആഹാരം സ്വാദിഷ്ഠമാണു്; എന്നാൽ 'നിങ്ങളുടെ വിശ്വസ്തവിധേയയ്ക്കു്' എരിവു കുറെയേറെ, മസാലകരം പലതും ചേർക്കുകകൊണ്ടു്. പക്ഷേ ഞാനതു കഴിക്കാൻതന്നെ തീർച്ചയാക്കി, ശ്വാസംമുട്ടി ചത്താലും— അതിൻെറ അടുത്തുവരെ എത്തുകയും ചെയ്തു. ഒരു വിവേകാനന്ദനു് എനിക്കുവേണ്ടി ഭക്ഷണം പാകം ചെയ്യാമെങ്കിൽ എനിക്കു ചെയ്യാവുന്നതു്, ചുരുങ്ങിയപക്ഷം, അതു കഴിക്കുകയാണു് എന്നു് ഞാൻ കരുതുന്നു. അദ്ദേഹത്തെ അനുഗ്രഹിക്കുക !

അത്തരം അവസരങ്ങളിൽ ഞങ്ങരം ചിരിച്ചു മണ്ണു കപ്പും. തീവണ്ടിയിലെ തീന്മുറിയിലെ വിളമ്പുകാരെപ്പോലെ കൈപ്പട്ടയും കെട്ടി തറയിൽനിന്നുകൊണ്ടു് അവരുടെ അത്താഴത്തിനുള്ള വിളി അതേ ഈണത്തിൽ അനുകരിക്കും : 'അത്താഴം തിന്നാനുള്ള ഒടുക്കത്തെ മണി— അത്താഴം തെയ്യാർ ?' ചിരിയടക്കാൻ സാധ്യമല്ല. ആഹാരത്തിനിരിക്കുമ്പൊഴും ചിരിയോടു ചിരി. അദ്ദേഹം എന്തെങ്കിലും ഫലിതമോ പരിഹാസമോ പൊട്ടിക്കും: ഓരോരുത്തരുടെയും പ്രത്യേകതകരം അദ്ദേഹത്തിൻെറ കണ്ണിൽ പെടാതെ വരികയില്ല; എന്നാലിതിലൊന്നും കുത്തോ കൊള്ളിവാക്കോ ഒന്നും ഉണ്ടായിരുന്നില്ല, വെറും നേരമ്പോക്കു്.

സ്വാമിജിയുടെ നേരമ്പോക്കിനുള്ള വിരുതിനെക്കുറിച്ച് കഴിഞ്ഞ തവണ നിങ്ങഠംക്കു ഞാൻ എഴുതിയതിനുശേഷം അദ്ദേഹത്തിൻെറ നാനാമുഖതയെ വെളിവാക്കുന്ന ചെറു ചെറു സംഭവങ്ങഠം പലതും ഉണ്ടായിട്ടുണ്ട്. അദ്ദേഹം പറയുന്നതെല്ലാം കുറിച്ചെടുക്കാൻ ഞങ്ങഠം ശ്രമിക്കുന്നുണ്ട്; എങ്കിലും അദ്ദേഹം പറയുന്നതു് ശ്രദ്ധിക്കുന്നതിൽ ഞാൻ സ്വയം മറന്നുപോകുന്നു, കുറിച്ചെടുക്കുന്ന കാര്യം വിട്ടുപോകുന്നു. അദ്ദേഹത്തിൻെറ ശാരീരം ആശ്ചര്യകരമായവിധം ചേതോഹരമാകുന്നു. ആ ദിവ്യസംഗീതത്തിൽ ഒരുവൻ ലയിച്ചുപോകാനിടയുണ്ട്. എന്തായാലും പ്രിയപ്പെട്ട മിസ്സ് വാഠംഡോ എല്ലാം കുറിച്ചെടുക്കുന്നുണ്ട്; അങ്ങനെ അവ പരിരക്ഷിക്കപ്പെടും.

ഞങ്ങളുടെ ജനനസമയത്തെ ഗ്രഹനില വളരെ ശോഭനമായിരുന്നിരിക്കണം — സി. യുടെയും എൻെറയും. ഇനിയും കർമ്മത്തെക്കുറിച്ചും പുനർജന്മത്തെക്കുറിച്ചും ഞങ്ങഠംക്ക് അധികമൊന്നും ഗ്രഹിക്കാൻ കഴിഞ്ഞിട്ടില്ല. അതെന്തായാലും ഞങ്ങളെ സ്വാമിജിയുടെ അടുത്തെത്തിച്ചതിൽ അവസ്ഥ രണ്ടിനും പങ്കുണ്ട് എന്ന് ഞങ്ങളിപ്പോഠം മനസ്സിലാക്കാൻ തുടങ്ങിയിരിക്കുന്നു.

ഞാൻ ചിലപ്പോഠം ചില സാഹസികങ്ങളായ ചോദ്യങ്ങഠം ചോദിക്കുന്നു; കാരണം, ചില ചുററുപാടുകളിൽ അദ്ദേഹത്തിൻെറ പ്രതികരണം എങ്ങനെയിരിക്കും എന്നറിയാൻ എനിക്കു വലിയ താല്പര്യമുണ്ട്. ഞാൻ വീണ്ടുവിചാരമില്ലാതെ ചിലപ്പോഠം 'മാലാഖമാർ കാൽകുത്താൻ മടിക്കുന്നിടത്തേയ്ക്കു് എടുത്തുചാടുമ്പോഠം' അദ്ദേഹമതെല്ലാം കരുണാപുരസ്സരം വീക്ഷിക്കുന്നു. ഒരിക്കലദ്ദേഹം വേറൊരാളോടു പറഞ്ഞു: 'മിസ്സിസ് ഫങ്കി എന്നെ പരീക്ഷിക്കുകയാണു്; അവർ അത്ര പച്ചപ്പാവമൊന്നുമല്ല.' അതദ്ദേഹത്തിൻെറ വാത്സല്യമല്ലേ ?

ഒരു സായാഹ്നത്തിൽ, മഴ പെയ്തുകൊണ്ടിരിക്കെ, ഞങ്ങളെല്ലാവരും മുറിക്കുള്ളിൽ ഇരിക്കുകയായിരുന്നു; സ്വാമി 'പരിശുദ്ധസ്ത്രീത്വ'ത്തെക്കുറിച്ച് പ്രസ്താവിച്ചുകൊണ്ട് സീതയുടെ കഥ ഞങ്ങളോടു പറഞ്ഞു. അദ്ദേഹത്തിനു കഥ പറയാൻ എന്തൊരു കഴിവെന്നോ! നിങ്ങഠംക്കതു കാണാം; കഥാപാത്രങ്ങളൊക്കെ നിങ്ങളുടെ കൺമുമ്പിലെത്തും. പാശ്ചാത്യലോകത്തിലെ ചില മദിരാക്ഷികഠം —വിശേഷിച്ചും, വശീകരണകലയിൽ വിദഗ്ധകളായ വിലാസിനികഠം — അദ്ദേഹത്തിൻെറ കണ്ണിൽ എങ്ങനെയിരിക്കും എന്നൊരു ചിന്ത എൻെറ ഉള്ളിൽക്കൂടി പാഞ്ഞു. എനിക്കു് ആലോചിക്കാൻ നേരം കിട്ടുംമുമ്പേ ചോദ്യം പുറത്തു ചാടി; ഞാനാകപ്പാടെ വട്ടത്തി

ലായി. എന്നാൽ സ്വാമി, തൻെറ ഗൗരവം കലൎന്ന വലിയ കണ്ണു കൾകൊണ്ടു് ശാന്തമായി നോക്കിക്കൊണ്ടു് സഗൗരവം പറഞ്ഞു: 'ലോകത്തിലേയ്ക്കു് ഏററവും മോഹനാംഗിയായ മഹിളപോലും എൻെറ നേരെ നിർല്ലജ്ജമോ അവിഹിതമോ ആയ രീതിയിൽ നോക്കുന്നപക്ഷം അവൾ തൽക്ഷണം ഒരു നികൃഷ്ടമായ പച്ച പോക്കാച്ചിത്തവളയായി മാറും; പോക്കാച്ചിത്തവളയുടെ ചന്തം ആരും ആസ്വദിക്കുക പതിവില്ലല്ലോ?'

ഇപ്പോൾ അദ്ദേഹം രാവിലത്തെ ക്ലാസ്സു് നിൎത്തി; എന്നിട്ടു് എൻെറ നേരെ തിരിഞ്ഞു പറഞ്ഞു: 'മിസ്സിസ് ഫങ്കി, ഒരു തമാശക്കഥ പറയൂ, കേൾക്കട്ടെ. നാം അടുത്തുതന്നെ പിരിയാൻ പോവുകയാണു്; അതുകൊണ്ടു നാം നേരമ്പോക്കു പറയണം, എന്താ, വേണ്ടേ ?' ഹാ! അദ്ദേഹം തിങ്കളാഴ്ച യാത്രയാണു്.

ഓരോ ദിവസവും ഉച്ചതിരിഞ്ഞു് ഞങ്ങൾ നീണ്ട ഒരു നടപ്പി നുപോകും. കെട്ടിടത്തിൻെറ പിന്നിൽക്കൂടി കുന്നിനു താഴോട്ടു് പുഴയിലേയ്ക്കു് ഒരു നാട്ടുവഴിയുണ്ടു്: അതാണു് ഞങ്ങളുടെ പ്രിയപ്പെ ട്ട പാത. ചിലപ്പോൾ ഞങ്ങൾ പല തവണ അങ്ങിങ്ങു തങ്ങും; സ്വാമിയുടെ ചുററും പുൽത്തകിടിയിൽ ഇരിക്കും, അദ്ദേഹത്തിൻെറ അദ്ഭുതകരങ്ങളായ പ്രഭാഷണങ്ങൾ ശ്രവിക്കും. ഒരു പക്ഷിയോ പൂവോ പൂമ്പാററയോ മതി അദ്ദേഹത്തിനു് കഥ ആരംഭിക്കാൻ; വേദങ്ങളിലെ കഥകളോ ഭാരതീയകവിതകളോ ഞങ്ങളെ കേൾ പ്പിക്കും. ഒരു പദ്യത്തിൻെറ ആദ്യത്തെ വരി, 'താമരത്താരിലെ കരിവണ്ടുപോലവളുടയ കരിമിഴികൾ' എന്നായിരുന്നുവെന്നു് ഞാൻ ഓൎമ്മിക്കുന്നു. ഞങ്ങളുടെ കവിതയൊക്കെ ഉപരിപ്ലവവും പ്രാകൃതവും തൻെറ രാജ്യത്തെ കവിതകൾക്കുള്ള സൂക്ഷ്മസൗന്ദൎയ്യം ഇല്ലാത്തവയുമാണെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം.

ആഗസ്റ്റു് 7-ാം തീയതി, ബുധനാഴ്ച. ഹാ! അദ്ദേഹം പോയി! സ്വാമിജി ഇന്നു വൈകുന്നേരം ഒമ്പതു മണിക്കു് ബോട്ടിൽ ക്ലേയ് ററണിലേയ്ക്കു പോയി: അവിടെനിന്നു് തീവണ്ടിവഴി ന്യൂയോൎക്കി ലെത്തി ഇംഗ്ലണ്ടിലേയ്ക്കു കപ്പൽ കയറും.

അവസാനദിവസം വളരെ അദ്ഭുതകരവും അനൎഘവുമായിരു ന്നു. ഇന്നു കാലത്തു ക്ലാസ്സു് ഉണ്ടായിരുന്നില്ല. സി. യോടും എന്നോ ടും അദ്ദേഹത്തിൻെറ കൂടെ നടക്കാൻ ചെല്ലാൻ പറഞ്ഞു: ഞങ്ങളി രുവരും മാത്രമേ കൂടെയുണ്ടാകാവൂ എന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. (മററുള്ളവരൊക്കെ വേനല്ക്കാലം മുഴുവൻ അദ്ദേഹത്തോ ടൊരുമിച്ചുണ്ടായിരുന്നല്ലോ! അവസാനമായി എന്തെങ്കിലും സം സാരിക്കാൻ ഒരവസരം ഞങ്ങൾക്കു നൽകണമെന്നു് അദ്ദേഹത്തിനു

തോന്നി.) ഏതാണ്ട് അര മൈൽ അകലെയുള്ള ഒരു കുന്നിന്മേൽ ഞങ്ങൾ കയറി. നാലുപാടും കാടും ഏകാന്തതയും. പന്തലിച്ചു നില്ക്കുന്ന ഒരു മരത്തിൻെറ ചുവട് അദ്ദേഹം തെരഞ്ഞെടുത്തു; താണു പടൎന്ന ശാഖകളുടെ അടിയിൽ ഞങ്ങൾ ഇരിപ്പുറപ്പിച്ചു. ഞങ്ങൾ പ്രതീക്ഷിച്ച പ്രഭാഷണത്തിനുപകരം, അദ്ദേഹം പെട്ടെന്നു പറഞ്ഞു: 'നമുക്കിനി ധ്യാനിക്കാം. ബോധിമൂലത്തിലെ ബുദ്ധനെപ്പോലെയാകാം നമുക്ക്.' അദ്ദേഹമൊരു ഓട്ടുപ്രതിമ ആയതുപോലെ തോന്നി; അത്ര നിസ്പന്ദനായി അദ്ദേഹം. അപ്പോൾ വലിയൊരു ഇടിയും മഴയും വന്നു. അദ്ദേഹം അതറിഞ്ഞതേയില്ല. ഞാൻ കുട നിവൎത്തി ആവുംപോലെ അദ്ദേഹത്തെ മഴയിൽനിന്നു രക്ഷിച്ചു. ധ്യാനത്തിൽ തികച്ചും മുഴുകിയ അദ്ദേഹം മറ്റൊന്നും അറിഞ്ഞില്ല. അപ്പോഴെല്ലാം അകലെനിന്നും വിളി കേൾക്കായി. കുടയും മഴക്കോട്ടുമായി മററുള്ളവർ ഞങ്ങളെ തേടിയെത്തി. പരിതാപത്തോടെ സ്വാമിജി ചുററും നോക്കി, കാരണം, ഞങ്ങൾക്ക് പോവാതിരിക്കാൻ വയ്യാതായി. അദ്ദേഹം പറഞ്ഞു: 'ഞാൻ വീണ്ടും കല്ക്കത്തയിൽ മഴയത്ത്.'

ഈ അവസാനദിവസം മുഴുവൻ അദ്ദേഹം അതീവ മൃദുലനും മധുരനുമായിരുന്നു. ബോട്ട് പുഴയിലെ വളവു തിരിഞ്ഞപ്പോൾ, അദ്ദേഹം കുട്ടികളെപ്പോലെ ആനന്ദത്തോടെ വിടവാങ്ങിക്കൊണ്ട് തൊപ്പിയെടുത്തു വീശി; പോയി, അദ്ദേഹം പോയി!''

സഹസ്രദ്വീപോദ്യാനത്തിലെ ഈ നാളുകളെക്കുറിച്ച് സിസ്റ്റർ ക്രിസ്റ്റൈൻ ഇപ്രകാരം എഴുതുന്നു:

''ആ ശീതകാലം മുഴുവൻ പ്രവൎത്തനം തുടൎന്നു; വേനലിൻെറ തുടക്കത്തോടെ ശീതകാലപ്രവൎത്തനം അവസാനിച്ചപ്പോൾ പഠിപ്പു നിൎത്താൻ ഈ ശ്രദ്ധാലുക്കളായ വിദ്യാൎത്ഥികൾക്ക് ഇഷ്ടമുണ്ടായിരുന്നില്ല. അവരിലൊരാൾക്ക് സെൻറ് ലോറൻസ് നദിയിലെ സഹസ്രദ്വീപോദ്യാനത്തിൽ ഒരു വീടുണ്ടായിരുന്നു. വേനല്ക്കാലം അവൎക്കെല്ലാവൎക്കുംകൂടി അവിടെ ചെലവഴിക്കാം എന്ന ഒരു നിൎദ്ദേശം ആചാര്യൻെറ മുമ്പാകെ സമൎപ്പിക്കപ്പെട്ടു. അവരുടെ ശ്രദ്ധാതിശയം കണ്ടു മനസ്സലിഞ്ഞു അദ്ദേഹം സമ്മതിച്ചു. ക്ലാസ്സിനു വരുന്ന വിദ്യാൎത്ഥികളിൽനിന്നും ഏതാനും യോഗികളെ തനിക്ക് ക്രുപവത്കരിക്കണം എന്ന് അദ്ദേഹം ഒരു സുഹൃത്തിനു് എഴുതിയയച്ചു. തൻെറ പ്രവൎത്തനം ഇപ്പോൾ വാസ്തവമായും ആരംഭിച്ചു. എന്നും സഹസ്രദ്വീപോദ്യാനത്തിലേയ്ക്ക് ഒപ്പം വന്നവർ ശരിക്കും തൻെറ ശിഷ്യരാണെന്നും അദ്ദേഹം കരുതി.

ജൂൺ ആദ്യം അദ്ദേഹത്തിൻെറകൂടെ സഹസ്രദ്വീപോദ്യാനത്തിൽ മൂന്നോ നാലോ പേർ വന്നുചേൎന്നു; താമസംകൂടാതെ അധ്യാ

പനവും ആരംഭിച്ചു. 1895 ജൂലായ് 6-ാം തീയതി ശനിയാഴ്ചയാണ ഞങ്ങരം വന്നുചേൻ്റതു്. അവിടെ ഉണ്ടായിരുന്നവരിൽ പലക്കും അടുത്ത തിങ്കളാഴ്ച മന്ത്രദീക്ഷ നല്കാൻ സ്വാമി വിവേകാനന്ദൻ തീൎച്ചപ്പെടുത്തിയിരുന്നു. 'നിങ്ങരം മന്ത്രദീക്ഷ സ്വീകരിക്കാൻ അൎഹരാണോ എന്നു് അറിയാൻമാത്രം എനിക്കു നിങ്ങളെ പരിചയമില്ല.' എന്നു് അദ്ദേഹം ഞായറാഴ്ച ഉച്ചതിരിഞ്ഞു് ഞങ്ങളോടു പറഞ്ഞു. എന്നിട്ടദ്ദേഹം അല്പമൊരു സങ്കോചത്തോടെ ഇതുംകൂടി പറഞ്ഞു: 'എനിക്കൊരു ശക്തിയുണ്ടു് - ഞാനതു വളരെ ചുരുക്കമായേ ഉപയോഗിക്കാറുള്ളു - പരഹൃദയജ്ഞാനത്തിനുള്ള ശക്തി. നിങ്ങരം സമ്മതിക്കുന്ന പക്ഷം ഞാൻ നിങ്ങളുടെ മനോവാസന വായിച്ചുനോക്കാം; മററുള്ളവരോടൊപ്പം നിങ്ങരംക്കും നാളെ മന്ത്രദീക്ഷ തന്നാൽക്കൊള്ളാമെന്നു് എനിക്കുദ്ദേശമുണ്ടു്.' ഞങ്ങരം സസന്തോഷം സമ്മതിച്ചു. ആ പരീക്ഷകൊണ്ടു് അദ്ദേഹം സംതൃപ്തനായെന്നു വ്യക്തമാണു്. കാരണം, പിറേറന്നു് മററു പലരുടെയും കൂട്ടത്തിൽ ഞങ്ങളെയും മന്ത്രോപദേശം തന്നു് ശിഷ്യരാക്കി. ഞങ്ങളുടെ മനോവാസന വായിച്ചപ്പോരംഎന്താണു കണ്ടതു് എന്നു പിന്നീടു ചോദിച്ച അവസരത്തിൽ അദ്ദേഹം അല്പം ചിലതു പറഞ്ഞു. ഞങ്ങരം വിശ്വസ്തരായിരിക്കുമെന്നും ആദ്ധ്യാത്മികമായ പുരോഗതി ഉണ്ടാകുമെന്നും സ്വാമി കണ്ടു. താൻ കണ്ടതിനെക്കുറിച്ചു്, അതിൽ ഓരോന്നിൻെറയും അൎത്ഥമെന്തെന്നു വ്യക്തമാക്കാതെ, അദ്ദേഹം ചിലതു വിവരിച്ചു. ഒരാളുടെ കാൎയ്യത്തിൽ, ഒന്നിനുപുറകെ ഒന്നായി അനേകം രംഗങ്ങരം അദ്ദേഹത്തിൻെറ മനോദൃഷ്ടിയുടെ മുമ്പിൽക്കൂടി കടന്നുപോയി; നീണ്ട യാത്രകരം - പൗരസ്ത്യരാജ്യങ്ങളിലായിരിക്കണം - ഉണ്ടാകും എന്നായിരുന്നു അതിനൎത്ഥം. ഞങ്ങരം താമസിക്കാനിരിക്കുന്ന വീടുകളെക്കുറിച്ചും, ഞങ്ങളുമായി ഇടപെടുന്ന ആളുകളെക്കുറിച്ചും അദ്ദേഹം വിവരിച്ചു. ഞങ്ങരം ഇതിനെക്കുറിച്ചു് അദ്ദേഹത്തോടു ചോദിച്ചപ്പോരം, അതാക്കും സാധിക്കാവുന്നതാണു് എന്നു് അദ്ദേഹം പറയുകയുണ്ടായി. അതിനുള്ള വഴി വളരെ എളുപ്പമാണു്, പറയാനെങ്കിലും. ആദ്യം ആകാശത്തെ ഭാവന ചെയ്യുക, വിശാലം, നീലം, സൎവ്വവ്യാപി. ഈ ആകാശത്തെ ഗാഢമായി ധ്യാനിക്കുമ്പോരം, മെല്ലെ, ചിത്രങ്ങരം പ്രത്യക്ഷമാകും. ഈ ചിത്രങ്ങളെ വ്യാഖ്യാനിക്കേണ്ടതുണ്ടു്. ചിലപ്പോരം ചിത്രം കാണും, വ്യാഖ്യാനം നിശ്ചയമുണ്ടാവില്ല. ഞങ്ങളിലൊരാരം ഇന്ത്യയുമായി അഭേദ്യമായി ബന്ധപ്പെടും എന്നു് അദ്ദേഹം കണ്ടു. പ്രധാനങ്ങളും അപ്രധാനങ്ങളുമായ പല കാൎയ്യങ്ങളും ഞങ്ങളെക്കുറിച്ചു് അദ്ദേഹം മുൻകൂട്ടിപ്പറഞ്ഞു; അവയിൽ ഒട്ടെല്ലാംതന്നെ അങ്ങനെതന്നെ സംഭ

വിക്കുകയും ചെയ്തു. ഈ വായനയിൽ വ്യക്തിയുടെ വൈശിഷ്ട്യം വെളിപ്പെട്ടിരുന്നു—ഉൾക്കരുത്ത്, കഴിവു്, സ്വഭാവം എന്നിവ. ഈ പരീക്ഷ ജയിച്ചു കഴിഞ്ഞാൽ പിന്നെ ആത്മനിന്ദയോ, ആത്മവിശ്വാസമില്ലായ്മയോ ഉണ്ടാവാൻ വയ്യ. താത്കാലികമായ ഓരോ സന്ദേഹവും ശാന്തമായ നിശ്ചയദാർഢ്യത്താൽ ദൂരീകൃതമായി. വ്യക്തികൾ, ലോകത്തിലെ മഹാപുരുഷൻെറ സമ്മതിമുദ്ര ലഭിച്ചു കഴിഞ്ഞില്ലേ ?

തുടർന്നുവന്ന അദ്ഭുതാവഹങ്ങളായ ആഴ്ചകളെക്കുറിച്ചു വർണ്ണിക്കുക വിഷമമമാണു്. ഞങ്ങളന്നു ജീവിച്ച ആ ഉയർന്ന അദ്ധ്യാത്മതലത്തിലേയ്ക്കു് മനസ്സിനെ ഉയർത്താൻ കഴിഞ്ഞാൽമാത്രമേ ആ അനുഭൂതികളെ വീണ്ടും പിടിച്ചെടുക്കാൻ പററുമോ എന്നു് ആശിക്കാൻ നിവൃത്തിയുള്ളു. ഞങ്ങൾ ആനന്ദപൂർണ്ണരായിരുന്നു. അദ്ദേഹത്തിൻെറ പ്രഭാപൂരത്തിലാണു് ഞങ്ങൾ പാർക്കുന്നതു് എന്നു് അന്നു ഞങ്ങൾ അറിഞ്ഞിരുന്നില്ല. ആദ്ധ്യാത്മികാവേശത്തിൻെറ ചിറകുകളിൽ അദ്ദേഹം ഞങ്ങളെ തൻെറ സഹജവാസസ്ഥാനമായ ഉന്നതതലങ്ങളിലേയ്ക്കു വഹിച്ചുകൊണ്ടുപോയി. സഹസ്രദ്വീപോദ്യാനത്തിൽ താൻ തൻെറ ഉത്തമഭാവത്തിലായിരുന്നു എന്നു സ്വാമിജിതന്നെ അതിനെക്കുറിച്ചു പിൽക്കാലത്തു പ്രസ്താവിക്കുകയുണ്ടായി. തൻെറ ജീവിതോദ്ദേശ്യം നിർവ്വഹിക്കാനുള്ള വഴി, തൻെറ സന്ദേശം പ്രചരിപ്പിക്കാനുള്ള ഉപാധി, കണ്ടുകിട്ടിയതായി അദ്ദേഹത്തിനു തോന്നി; കാരണം, ഗുരു തൻെറ ശിഷ്യരെ കണ്ടെത്തി. ഞങ്ങൾക്കു മുക്തിപഥം കാണിച്ചുതരുക, ഞങ്ങളെ സ്വതന്ത്രരാക്കുക, എന്നതായിരുന്നു അദ്ദേഹത്തിൻെറ അപ്രതിരോധ്യമായ ആഗ്രഹം. 'ഹാ!' ഹൃദയസ്പൃശിയായ ദീനതയോടെ സ്വാമിജി പറഞ്ഞു: 'ഒരു സ്പർശംകൊണ്ടുതന്നെ എനിക്കു് നിങ്ങളെ സ്വതന്ത്രരാക്കാൻ കഴിഞ്ഞിരുന്നെങ്കിൽ !' രണ്ടാമത്തെ ലക്ഷ്യം, ഒരു പക്ഷേ അത്ര വ്യക്തമായിരുന്നില്ല എന്നിരുന്നാലും എപ്പോഴും ഒരു അടിയൊഴുക്കായി നിലകൊണ്ടിരുന്ന ഒന്നു്, അമേരിക്കയിലെ പ്രവർത്തനങ്ങൾക്കായി ഈ ശിഷ്യസംഘത്തിനു് പരിശീലനം നല്കുക എന്നുള്ളതായിരുന്നു. മനോഹരമായ സെൻറ് ലോറൻസ് നദിയുടെയും തരുശീർഷങ്ങളുടെയും മോഹനവീക്ഷണം ലഭിക്കുന്ന ആ ചെറു വരാന്തയിൽവെച്ചു് അദ്ദേഹം ഞങ്ങളോടു പലപ്പോഴും പ്രസംഗം ചെയ്യാൻ ആവശ്യപ്പെട്ടു. അതു് ഒരു കടുത്ത അഗ്നിപരീക്ഷയായിരുന്നു. ഓരോരുത്തരെയും മുറയ്ക്കു മാറിമാറി വിളിച്ചു ശ്രമിച്ചുനോക്കാൻ. ഒഴിയാൻ ഒരു വഴിയുമുണ്ടായിരുന്നില്ല. സായന്തനസമയത്തെ ഈ സുഹൃത്സമ്മേളനങ്ങളിൽ, രാത്രി ഏറുന്നതോടെ സ്വാമിജി പലപ്പോഴും അത്യുച്ചമണ്ഡലങ്ങളിലേയ്ക്കു പറന്നുയർന്നിരുന്നു. നേരം വെളുപ്പിനു രണ്ടു

മണിയായാലെന്ത്? ചന്ദ്രൻ ഉദിക്കുന്നതും അസ്തമിക്കുന്നതും ഞങ്ങൾ കണ്ടാലെന്ത്? ദേശവും കാലവും ഞങ്ങൾക്ക് അസ്തമിതങ്ങളായിരുന്നു.

മുകളിലത്തെ വരാന്തയിലെ ഈ സമ്മേളനങ്ങളിൽ ചിട്ടയോ ചടങ്ങോ ഒന്നുമുണ്ടായിരുന്നില്ല. അദ്ദേഹം തന്റെ വാതിലിനടുത്ത് വലിയ കസേരയിൽ ഇരിക്കും. ചിലപ്പോൾ അദ്ദേഹം ഗാഢമായ ധ്യാനത്തിൽ മുഴുകും. ആ അവസരങ്ങളിൽ ഞങ്ങളും ധ്യാനിക്കുകയോ തികച്ചും നിശ്ശബ്ദമായി ഇരിക്കുകയോ ചെയ്യും. പലപ്പോഴും അത് അനേകം മണിക്കൂർനേരം നീണ്ടുനില്ക്കാറുണ്ട്. ഞങ്ങൾ ഓരോരുത്തരായി മെല്ലെ പുറത്തു പോരും; കാരണം അതു കഴിഞ്ഞാൽ ഒന്നും സംസാരിക്കാൻ അദ്ദേഹത്തിന് ഇഷ്ടമുണ്ടാവില്ല എന്നു ഞങ്ങൾക്ക് അറിയാമായിരുന്നു. മററവസരങ്ങളിൽ ധ്യാനം സ്വല്പനേരമേ കാണൂ. അതു കഴിഞ്ഞ് ചോദ്യങ്ങൾ ചോദിക്കാൻ ഞങ്ങളെ ഉത്സാഹിപ്പിക്കും; പലപ്പോഴും ഞങ്ങളിലാരോടെങ്കിലും തന്നെ ഉത്തരം പറയാൻ ആവശ്യപ്പെടുകയും ചെയ്യും. നല്കുന്ന ഉത്തരങ്ങൾ എത്ര അബദ്ധമായാലും വേണ്ടതില്ല, ഞങ്ങൾ ശരിയായിട്ടുള്ളതിന്റെ അടുത്തെത്തുംവരെ കിടന്ന് ഉരുളാനും പിടയാനും അദ്ദേഹം ഞങ്ങളെ വിട്ടു; എന്നിട്ട് ഏതാനും ചുരുങ്ങിയ വാക്കുകൾകൊണ്ട് അദ്ദേഹം വിഷമങ്ങളൊക്കെ നീക്കിത്തന്നിരുന്നു. ഇതായിരുന്നു എന്നും അദ്ദേഹത്തിന്റെ അദ്ധ്യാപനക്രമം: അധ്യേതാവിന്റെ മനസ്സിനെ ഉത്തേജിപ്പിക്കാനും അതിനെ സ്വയം പ്രവർത്തിപ്പിക്കാനും എന്താണു വേണ്ടത് എന്ന് അദ്ദേഹത്തിന് നിശ്ചയമുണ്ടായിരുന്നു. ഒരു പുതിയ ആശയത്തിന്റെയോ വീക്ഷണഗതിയുടെയോ ദൃഢീകരണത്തിനുവേണ്ടി ഞങ്ങൾ സ്വാമിജിയെ സമീപിച്ച്, 'അതിങ്ങനെയാണെന്ന് എനിക്കു തോന്നുന്നു,' എന്നു പറഞ്ഞുതുടങ്ങിയാൽ, അദ്ദേഹത്തിന്റെ 'ശരി' എന്നു രണ്ടാമത്തെ അക്ഷരം മെല്ലെ നീട്ടിക്കൊണ്ടുള്ള ഉച്ചാരണം ഞങ്ങളെ ഓരോ തവണയും കൂടുതൽ ചിന്തിക്കാനായി മടക്കി അയച്ചിരുന്നു. കുറച്ചുകൂടി വ്യക്തമായി കാര്യം ഗ്രഹിച്ചുകൊണ്ട് ഞങ്ങളെത്തും; വീണ്ടും ആ 'ശരി' ഞങ്ങളെ കൂടുതൽ ചിന്തിക്കാൻ ഉത്തേജിപ്പിക്കും. ഒരുപക്ഷെ മൂന്നാമത്തെ പ്രാവശ്യം ആ വഴിക്കു ചിന്തിക്കാനുള്ള കഴിവിന്റെ അവസാനത്തിലെത്തുമ്പോൾ അദ്ദേഹം തെററു ചൂണ്ടിക്കാണിച്ചു തരും – ആ തെററു നമ്മുടെ പാശ്ചാത്യചിന്താഗതിയിലെ എന്തെങ്കിലും പ്രത്യേകതകൊണ്ടായിരിക്കും. പലപ്പോഴും അങ്ങനെ സ്വാമിജി ഞങ്ങൾക്ക് ക്ഷമയോടും കാരുണ്യത്തോടുംകൂടി പരിശീലനം നല്കി. അതൊരു മംഗളാശംസപോലെയായിരുന്നു.

അതൊരു വിചിത്രസംഘമായിരുന്നു – ആ വേനൽക്കാലത്ത് സഹസ്രദ്വീപോദ്യാനത്തിൽ സ്വാമിജിയുടെ ചുറ്റും വന്നുകൂടിയവർ. ഞങ്ങൾ വരുന്ന അവസരത്തിൽ ഒരു കടക്കാരനോടു വഴി ചോദിക്കാൻ ചെന്നപ്പോൾ അയാൾ, 'അതെ, അവിടെ ആ കുന്നിന്റെ മുകളിൽ കുറേ വിശേഷപ്പെട്ട ആളുകൾ താമസമുണ്ട്; അവരുടെ കൂട്ടത്തിൽ പരദേശിയെന്നു തോന്നുന്ന ഒരു മാന്യനുമുണ്ട്,' എന്നു പറഞ്ഞതിൽ അദ്ഭുതപ്പെടാനില്ല. സ്വാമിയുടെ ന്യൂയോർക്കിലെ ക്ലാസ്സുകൾക്ക് ഒരുമിച്ചു വന്നിരുന്ന മൂന്നു സുഹൃത്തുക്കളുണ്ട്: മിസ്സ് എസ്. ഇ. വാൾഡോ, മിസ്സ് റൂത് എല്ലിസ്, ഡോക്ടർ വൈറ്റ് എന്നിവർ. മുപ്പതു കൊല്ലമായിട്ട് അവരുടെ അറിവിൽപ്പെട്ട തത്ത്വചിന്തയെക്കുറിച്ചുള്ള പ്രസംഗങ്ങളെല്ലാം അവർ കേട്ടു വന്നു. പക്ഷെ അവയിലെങ്ങും ഇതിന്റെ അകലെക്കൂടി പോകാൻ പോലും അർഹതയുള്ളതൊന്നും അവർക്കു കാണാൻ കഴിഞ്ഞില്ല. ഡോക്ടർ വൈറ്റ് പുതുതായി വന്ന ഞങ്ങൾക്ക് ഇക്കാര്യത്തിൽ സഗൗരവം ഉറപ്പു തന്നു.

വല്ലപ്പോഴും പ്രകൃതിഭംഗി ആസ്വദിക്കാൻ അവിടെ വന്നിരുന്ന ചില സന്ദർശകരെയല്ലാതെ ആരെയും ഏകാന്തവാസക്കാലത്തു ഞങ്ങൾ കണ്ടിരുന്നില്ല. ഞങ്ങളുടെ ആവശ്യത്തിനു വളരെ അനുകൂലമായിരുന്നു ചുറ്റുപാടുകൾ. അമേരിക്കയിൽ അമ്മാതിരിയൊരു സ്ഥാനം കാണാൻ കഴിയുമെന്നു വിശ്വസിക്കാൻപോലും സാദ്ധ്യമല്ല. എന്തൊരന്തരീക്ഷമാണ് അവിടെ സംജാതമാക്കിയതു്! എന്തൊരു ശക്തി ഉത്പാദിപ്പിക്കപ്പെട്ടു. അവിടെവെച്ച് ആചാര്യൻ തന്റെ അത്യുച്ചതലങ്ങൾ അധിരോഹണം ചെയ്തു; അവിടെ അദ്ദേഹം തന്റെ ഹൃദയവും മനസ്സും ഞങ്ങൾക്കു കാണിച്ചു തന്നു. ആശയങ്ങൾ വികസിക്കുന്നതും പുഷ്ടിക്കുന്നതും ഞങ്ങൾ കണ്ടു. പിൽക്കാലത്തു സ്ഥാപനങ്ങളായി ഉടലെടുത്ത പദ്ധതികൾ രൂപം കൊള്ളുന്നതു ഞങ്ങൾക്കു കാണാൻ കഴിഞ്ഞു. അതു് ധന്യമായ ഒരനുഭൂതിയായിരുന്നു. ആ അനുഭൂതിയെക്കുറിച്ച് മിസ്സ് വാൾഡോ സാശ്ചര്യം ചോദിച്ചു: 'ഇതർഹിക്കാൻ നാമെന്താണ് എപ്പോഴെങ്കിലും ചെയ്തിട്ടുള്ളതു്?' ഇതേമാതിരി ഞങ്ങൾക്കെല്ലാവർക്കും തോന്നി.

വേലക്കാരൊന്നുമില്ലാത്ത ഒരു കുടുംബംപോലെ താമസിക്കണമെന്നായിരുന്നു ആദ്യത്തെ പരിപാടി; ഓരോരുത്തരും ഓരോ ജോലി ചെയ്യണം. ഒട്ടുമിക്കപേരും ഗൃഹജോലികളിൽ അപരിചിതരായിരുന്നു; അതു തങ്ങൾക്കു പറ്റിയ പണിയല്ല എന്നവർക്കു തോന്നി. അതിന്റെ ഫലം ബഹുരസകരമായിരുന്നു. നാളുകൾ നീങ്ങിയതോടെ അതു് അപകടനിലയിലെത്തുമോ എന്നു ഭയമായി.

ബ്രുക്ക്ഫാറത്തിൻെറ കഥ വായിച്ചുകൊണ്ടിരുന്ന ഞങ്ങളിൽ ചില ൎക്കു് ഞങ്ങളുടെ കൺമുമ്പിൽ അതു് ആവൎത്തിക്കപ്പെടുന്നതു കാണാൻ കഴിഞ്ഞു. ആ ബോധാതീതസമാജത്തിൽ ചേരാൻ എമേഴ്സൺ കൂട്ടാക്കാതിരുന്നതിൽ അദ്ഭുതമില്ല. അദ്ദേഹത്തിൻെറ മനശ്ശാന്തി നല്ല വിലകൊടുത്തു നേടിയതാണു്, തീൎച്ച. ചിലൎക്കു പാത്രം കഴുകാനേ കഴിഞ്ഞിരുന്നുള്ളു. റൊട്ടി മുറിക്കുന്ന ജോലി ഏററിരുന്ന ആൾ, അതിനു ശ്രമിച്ചപ്പോഴൊക്കെ ഞരങ്ങിയിരുന്നു; കരഞ്ഞില്ലെന്നു മാത്രം. ഈവക ചില്ലറ കാൎയ്യങ്ങളിൽക്കൂടി സ്വഭാവം വെളിപ്പെടുന്നു എന്നുള്ളതു് കൗതുകകരമാണു്. ജീവിതകാലം മുഴുവൻ മറഞ്ഞു കിടക്കുമായിരുന്ന കുറവുകൾ ഈ സമൂഹജീവിതത്തിൽ ഒററ ദിവസം കൊണ്ടു് പുറത്തു വന്നു. അതു രസാവഹംതന്നെ. സ്വാമിജിയിൽ ഇതിൻെറയൊക്കെ ഫലം തികച്ചും വ്യത്യസ്തമായിരുന്നു. ഞങ്ങളിൽ ഒരാൾമാത്രമേ പ്രായംകൊണ്ടു് അദ്ദേഹത്തെക്കാൾ താഴെയായിരുന്നുള്ളുവെങ്കിലും സ്വാമിജി ഒരു അച്ഛനെപോലെ, പോരാ, സൗമ്യതയിലും സഹനതയിലും ഒരു അമ്മയെപ്പോലെ, ആയിരുന്നു. കാൎയ്യങ്ങൾ വലിയ അവതാളത്തിലാകുമ്പോൾ സ്വാമിജി വളരെ മധുരമായി പറയും: 'ഇന്നു്, നിങ്ങൾക്കു് ആഹാരം ഞാൻ പാകം ചെയ്തു തരാം.' അതു കേട്ടാൽ ലാൻഡ്സ്ബൎഗ് ആത്മഗതമായിട്ടു പിറുപിറുക്കും, 'ഉടയതമ്പുരാൻ തുണയ്ക്കട്ടെ,' എന്നു്. ന്യൂയോൎക്കിൽ വെച്ചു് സ്വാമിജി അടുക്കളയിൽ കയറിയാൽ ലാൻഡ്സ്ബൎഗ് തൻെറ മുടി വലിച്ചുപറിക്കും; എന്തെന്നാൽ അന്നു് വീട്ടിലുള്ള സകല പാത്രങ്ങളും തേയ്ക്കേണ്ടതായി വരാറുണ്ടു്, എന്നു് തൻെറ മുറുമുറുപ്പിൻെറ കാരണം ലാൻഡ്സ്ബൎഗ് പറഞ്ഞുതന്നു. എല്ലാവരുംകൂടി കുടുംബഭരണം നടത്തുന്ന കാൎയ്യത്തിൽ നിൎഭാഗ്യകരമായ പല പരീക്ഷണങ്ങളും നടത്തിയശേഷം സഹായത്തിനു് പുറമേ നിന്നും ഒരാളെ നിൎത്തി; കൂടുതൽ കഴിവുള്ള ഒന്നോ രണ്ടോ പേർ ചില ചുമതലകൾ ഏറെറടുത്തു; ഞങ്ങൾക്കു സ്വൈരമായി.

അത്യാവശ്യമുള്ള പണിയെല്ലാം കഴിഞ്ഞു് പഠനമുറിയിലെത്തിയാൽ മട്ടെല്ലാം മാറി. ആ മുറിക്കുള്ളിൽ സൊല്ലപ്പെടുത്തുന്ന ഒന്നും ഉണ്ടായിരുന്നില്ല. ശരീരവും ശരീരാഭിമാനവും പുറത്തു വീട്ടിലാണു് അകത്തു കടന്നതു് എന്നു തോന്നി ഞങ്ങൾക്കു്. ഞങ്ങൾ അദ്ധ്വത്താകൃതിയിൽ കാത്തിരുന്നു. അനന്തതയുടെ ഏതു കവാടമോ ഇന്നു ഞങ്ങൾക്കു് തുറക്കപ്പെടുന്നതു് ? എന്തു സ്വൎഗ്ഗീയദൃശ്യമോ ഇന്നു ഞങ്ങളുടെ കൺമുമ്പിൽ ആവിൎഭവിക്കുക ? നൂതനാനുഭൂതികളുടെ ആനന്ദാന്ദോളനം എന്നും ഉണ്ടായിരുന്നു. അദൃഷ്ടപൂൎവ്വങ്ങളായ പ്രദേശങ്ങൾ, ശോകശൂന്യമായ ദേശം, പ്രതീക്ഷകളുടെയും സൗന്ദൎയ്യ

ത്തിൻെറയും വിദൂരദൃശ്യങ്ങൾ തുറന്നു കാണിച്ചുതന്നു. എന്നിട്ടും എപ്പോഴും ഞങ്ങളുടെ പ്രതീക്ഷകൾ അതിക്രമിക്കപ്പെടുകയേ ഉണ്ടായുള്ളു. വിവേകാനന്ദൻെറ വാനവിഹാരം ഞങ്ങളെ ദിവ്യതലങ്ങളിലെത്തിച്ചു. അതിനുശേഷം എന്തെങ്കിലും സാക്ഷാത്കാരം ഞങ്ങൾ നേടുകയോ നേടാതിരിക്കുകയോ ചെയ്യട്ടെ, ഒരു സംഗതി ഞങ്ങൾക്കൊരിക്കലും വിസ്മരിക്കാൻ വയ്യ: ഞങ്ങൾ പ്രതിജ്ഞാതമായ ക്ഷേമരാജ്യം ദർശിച്ചു. ഞങ്ങളും ദിവ്യഹർമ്മ്യത്തിൻെറ ഉത്തുംഗതലത്തിൽ ഉന്നീതരായി; അതിൽപ്പിന്നെ ഇഹലോകത്തിലെ ശോകങ്ങളും പരീക്ഷണങ്ങളും അത്രയ്ക്കൊന്നും വാസ്തവങ്ങളായിരുന്നില്ല.

തനിക്കു് അനുയായികളിൽ ഉത്പാദിപ്പിക്കാൻകഴിഞ്ഞ സ്വാധീനമുദ്രയുടെ ആഴം കണ്ടിട്ടു സ്വാമിജി ചിലപ്പോൾ മന്ദസ്മിതത്തോടെ പറയും: 'മൂർഖൻ നിങ്ങളെ കടിച്ചുകഴിഞ്ഞു; ഇനി നിങ്ങൾക്കു രക്ഷയില്ല.' മററു ചിലപ്പോൾ പറയും: 'നിങ്ങളെ ഞാനെൻെറ വലയിൽ കുടുക്കിയിരിക്കുന്നു; നിങ്ങൾക്കിനി പോംവഴിയില്ല.'

ഞങ്ങളുടെ ആതിഥേയി മിസ്സ് ഡച്ചർ ആത്മാർത്ഥതയുള്ള പൊക്കം കുറഞ്ഞ ഒരു സ്ത്രീയാണ്, ശ്രദ്ധാവതിയായ ഒരു മെഥോഡിസ്റ്റ് സമാജാംഗം. ആത്മാർത്ഥതയുള്ള ആളുകളെ ആകർഷിക്കാനും ഒന്നിച്ചു കൊണ്ടുനടക്കാനും സ്വാമി വിവേകാനന്ദനുള്ള ശക്തിയെക്കുറിച്ചു നിശ്ചയമില്ലാത്ത ആർക്കും, ആ വേനൽക്കാലത്തു് തൻെറ വീട്ടിൽ ഒന്നിച്ചുചേർന്ന അമ്മാതിരി ഒരു സംഘവുമായി മിസ്സ് ഡച്ചർ കൂടിച്ചേരാൻ എങ്ങനെ ഇടയായി എന്നുള്ളതു് ദുർഗ്രഹമായ ഒരു രഹസ്യം ആയിരുന്നിരിക്കും. എന്നാൽ, ഒരിക്കൽ അദ്ദേഹത്തെ കാണുകയും കേൾക്കുകയും ചെയ്തുകഴിഞ്ഞാൽ അനുഗമിക്കുകയല്ലാതെ എന്തു ചെയ്യും ? ദേവൻ വടിവെടുത്തതായിരുന്നില്ലേ സ്വാമി വിവേകാനന്ദൻ — മനുഷ്യനെ തൻെറ വിസ്മൃതമായ സ്വരാജ്യത്തിൽ മടങ്ങിയെത്തുന്നതുവരെ ആകർഷിച്ചു മുന്നോട്ടു കൊണ്ടുപോകുന്ന ദേവൻ ? പക്ഷേ, മാർഗ്ഗം കഠിനമായിരുന്നു; മതത്തിൻെറ പരമ്പരാചാരങ്ങളിലും യാഥാസ്ഥിതികത്വത്തിലും കെട്ടുപെട്ടു കിടക്കുന്ന ആൾക്കു് പലപ്പോഴും ഭയാനകവുമായിരുന്നു. മിസ്സ് ഡച്ചറുടെ സകല ആദർശങ്ങളും ജീവിതലക്ഷ്യങ്ങളും മതവിശ്വാസങ്ങളും തകർക്കപ്പെട്ടു എന്നവർക്കു തോന്നി. വാസ്തവത്തിൽ അവ വികസിക്കുകയേ ചെയ്തുള്ളു. ചില വേളകളിൽ രണ്ടോ മൂന്നോ ദിവസത്തേയ്ക്കു് അവരെ കാണുകയില്ല. 'കണ്ടില്ലേ,' സ്വാമിജി പറയും, 'ഇതു് സാധാരണ രോഗമൊന്നുമല്ല. അവരുടെ മനസ്സിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന സംഭ്രമത്തിന്നെതിരെയുള്ള ശരീരത്തിൻെറ പ്രതികരണമാണിതു്. അവർക്കതു താങ്ങാനാവുന്നില്ല.' അദ്ദേഹം ക്ലാസ്സിൽ പറഞ്ഞ

എന്തിനെയോ കുറിച്ച് അവർ പേടിച്ചുംകൊണ്ട് മെല്ലെയൊന്നു പ്രതിഷേധിച്ച അന്നാണ് അതിശക്തിയായ ആക്രമണം നടന്നത്. *'കർത്തവ്യബോധം ആത്മാവിനെ എരിക്കുന്ന സന്താപമാകുന്ന മദ്ധ്യാഹ്നമാർത്താണ്ഡനാകുന്നു' എന്നു സ്വാമിജി പറയുകയുണ്ടായി. 'അതു നമ്മുടെ കർത്തവ്യമല്ലേ?' എന്നവർ ആരംഭിച്ചു; പക്ഷേ മുമ്പോട്ടു പോകാൻ കഴിഞ്ഞില്ല. മനുഷ്യൻെറ ആത്മാവിനെ ചങ്ങലയിട്ടുകെട്ടാൻ ആരെങ്കിലും ധൈര്യപ്പെടുക എന്ന ആശയത്തിനെതിരെയുള്ള ആക്രമണത്തിൽ മുക്തനായ ആ മഹാത്മാവ് ഒരിക്കൽ സകല സീമകളെയും അതിക്രമിച്ചു. കുറച്ചു ദിവസത്തേയ്ക്കു പിന്നെ മിസ്സ് ഡച്ചറിനെ കണ്ടില്ല; അങ്ങനെ ശിക്ഷണപ്രക്രിയ നടന്നുപോന്നു. ഗാഢമായ ഗുരുഭക്തി ഉണ്ടായിരുന്നെങ്കിൽ അതു വളരെ വിഷമകരമായിരുന്നില്ല. കാരണം, അപ്പോൾ പാമ്പിനെപ്പോലെ പഴയതു ഉരിഞ്ഞുകളഞ്ഞു പുതിയതു ധരിക്കുന്നു. എന്നാൽ പഴയ പക്ഷപാതങ്ങളും ആചാരങ്ങളും ഒരുവൻെറ വിശ്വാസത്തെക്കാൾ പ്രബലങ്ങളാകുമ്പോൾ, അതു ഭയങ്കരമായ, ഏതാണ്ടു വിനാശകമായ ഒരു പ്രക്രിയയായിരുന്നു.

എല്ലാ മതങ്ങളും സദാചാരത്തോടെ ആരംഭിക്കുന്നതിൻെറ കാരണം ഞങ്ങൾക്കു ഇദംപ്രഥമമായിട്ടു മനസ്സിലായി. സത്യം, അഹിംസ, ബ്രഹ്മചര്യം, അസ്തേയം, ശൗചം, തപസ്സ് എന്നിവ കൂടാതെ ആദ്ധ്യാത്മികത അസാദ്ധ്യമാകുന്നു.

ബ്രഹ്മചര്യം – ഈ വിഷയം എപ്പോഴും അദ്ദേഹത്തെ ഗാഢമായി ആവേശം കൊള്ളിച്ചിരുന്നു. മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടു ഏറെയേറെ ആവേശത്തോടെ, ആരുടെയെങ്കിലും മുമ്പിൽ അദ്ദേഹം നില്ക്കും, മുറിയിൽ വേറാരുമില്ലെന്നു തോന്നും. 'കാണുന്നില്ലേ,' ഉദ്വേഗത്തോടെ അദ്ദേഹം ചോദിക്കും, 'എല്ലാ സന്ന്യാസസംഘടനകളിലും ബ്രഹ്മചര്യം നിർബ്ബന്ധമാക്കാൻ ഒരു കാരണമുണ്ടു്. ബ്രഹ്മചര്യവ്രതം പാലിക്കുന്നിടത്തേ ആദ്ധ്യാത്മികമഹാപുരുഷന്മാർ ഉണ്ടാകുന്നുള്ളു. അതിനൊരു കാരണം കാണണമെന്നു തോന്നുന്നില്ലേ? അസ്സീസ്സിയിലെ ഫ്രാൻസിസ് പുണ്യവാളൻ, ഇഗ്നേഷിയസ് ലൊയോള, വിശുദ്ധത്രേസ്യാ, രണ്ടു കാതറയിൻമാർ, മററുപലരും: ഇങ്ങനെയുള്ള അനേകം വിശുദ്ധർക്ക റോമൻ കത്തോലിക്കാപള്ളി ജന്മം നൽകിയിട്ടുണ്ടു്. ആദ്ധ്യാത്മികമായി ഇവർക്കൊപ്പം നില്ക്കാൻ കഴിവുള്ള ഒരാളെയെങ്കിലും പ്രോട്ടസ്റ്റൻറ് പള്ളി രൂപപ്പെടുത്തിയിട്ടില്ല. മഹത്തായ ആദ്ധ്യാത്മികതയും

* കർത്തവ്യദുഃഖമാർത്താണ്ഡജ്വാലാദഗ്ദ്ധാന്തരാത്മനഃ
കുതഃ പ്രശമപീയൂഷധാരാസാരമൃതേ സുഖം? (അഷ്ടാവക്രസംഹിതാ. 18.3)

ബ്രഹ്മചര്യവും തമ്മിൽ ഒരു ബന്ധമുണ്ട്. ഈ പുരുഷന്മാരും സ്ത്രീകളും പ്രാർത്ഥനയിലും ധ്യാനത്തിലുംകൂടി തങ്ങളുടെ ശരീരത്തിലുള്ള ഏററവും ഊർജ്ജസ്വലമായ ധാതുവിനെ ആദ്ധ്യാത്മികതേജസ്സായി രൂപം മാററി എന്നാണ് അതിൻെറ വിശദീകരണം. ഇന്ത്യയിൽ ഇതു ശരിക്ക് മനസ്സിലാക്കിയിട്ടുണ്ട്; യോഗികൾ അതു ബോധപൂർവ്വം ചെയ്യുന്നു. അമ്മാതിരി പരിണമിപ്പിക്കപ്പെട്ട ഊർജ്ജത്തിനു് ഓജസ്സ് എന്നു പറയുന്നു; മസ്തിഷ്കത്തിലാണതു് സംഭരിക്കപ്പെടുന്നതു്. അതു് കുണ്ഡലിനിയുടെ ഏററവും താണ സ്ഥാനമായ മൂലാധാരത്തിൽനിന്നും ഏററവും ഉയർന്ന സ്ഥാനത്തേയ്ക്കു് ഉയർത്തപ്പെടുന്നു.' കേട്ടുകൊണ്ടിരുന്ന ഞങ്ങൾക്ക്, 'ഞാനോ, ഞാൻ ഉയർത്തപ്പെട്ടാൽ സകല മനുഷ്യരേയും എന്നിലേയ്ക്കു് ആകർഷിക്കും,' എന്ന വാക്കുകൾ ഓർമ്മയിൽ വന്നു.

ഈ വിഷയം അവതരിപ്പിച്ചപ്പോൾ എത്ര ഹൃദയഹാരിയാംവിധം ഉത്സുകനായിരുന്നു സ്വാമിജി! ഈ ഉപദേശം അമൂല്യമായ ഒന്നാണെന്നു കരുതി അതനുസരിച്ചു പ്രവർത്തിക്കാൻ അദ്ദേഹം ഞങ്ങളോട് അപേക്ഷിക്കുംപോലെ തോന്നി. പോരാ, ഞങ്ങളിതിൽ സ്ഥിരപ്രതിഷ്ഠരായില്ലെങ്കിൽ ഞങ്ങൾക്കു് അദ്ദേഹം ഉദ്ദേശിച്ച തരത്തിലുള്ള ശിഷ്യരായിരിക്കാൻ സാദ്ധ്യമല്ല. ബോധപൂർവ്വമുള്ള ഒരു പരിവർത്തനമാണ് അദ്ദേഹം ആവശ്യപ്പെട്ടതു്. 'ക്ഷോഭമില്ലാത്തവനു് അടക്കാനൊന്നുമില്ല,' അദ്ദേഹം പറഞ്ഞു. 'എനിക്കു് കുറച്ചു പേരെ, അഞ്ചോ ആറോ പേരെ, യൗവ്വനത്തിൻെറ വസന്തത്തിൽ വർത്തിക്കുന്നവരെ, വേണം.'

ഔപചാരികമായ അദ്ധ്യാപനം, മുഖ്യമായ കേന്ദ്രാശയം, ആവർത്തിക്കേണ്ട ആവശ്യമില്ല. അതു് ഓരോരുത്തനും സ്വയം വായിച്ചു മനസ്സിലാക്കാം. എന്നാൽ വേറൊന്നുണ്ടായിരുന്നു, ഒരു സ്വാധീനശക്തി, ബന്ധനത്തിൽനിന്നു മോചനം നേടാനുള്ള ആഗ്രഹംകൊണ്ടു് ആവിഷ്ടമായ ഒരന്തരീക്ഷം – അതിനു് പേരെന്തെങ്കിലും പറഞ്ഞോളൂ – അതു് വാക്കുകൾകൊണ്ടു പ്രകാശിപ്പിക്കാൻ അസാദ്ധ്യം; എന്നാൽ ഏതു വാക്കിനേക്കാളും കൂടുതൽ ശക്തിമത്തും. വർണ്ണിക്കാനാവാത്തവിധം അനുഗൃഹീതരാണ് ഞങ്ങൾ എന്നു് ഞങ്ങൾക്കു് മനസ്സിലാക്കിത്തന്നതു് ഇതാണ്. 'ജീവിതത്തോടുള്ള നീചമായ ഈ അഭിനിവേശം' എന്ന അദ്ദേഹത്തിൻെറ അരുൾമൊഴികൾ ആവരണം അകററി ജനനമരണങ്ങൾക്കു് അതീതമായ തലത്തെ ഞങ്ങൾക്കു കാണിച്ചുതരികയും ആ ഉജ്ജ്വലമായ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള ദാഹം ഞങ്ങളുടെ ഹൃദയങ്ങളിൽ ഉത്പാദിപ്പിക്കുകയും ചെയ്തു. മായാജാലത്തിൽനിന്നും മുക്തനാകാൻവേണ്ടി

കിടന്നു പിടയുന്ന ഒരാത്മാവിനെ, ശരീരം അസഹ്യമായ ഒരു ബന്ധനമായി കരുതുന്ന ഒരാത്മാവിനെ, ശരീരബന്ധനം ഒരു ബന്ധനം മാത്രമല്ല ലജ്ജാവഹമായ ഒരപമാനം കൂടിയായിക്കരുതുന്ന ഒരാത്മാവിനെ, ഞങ്ങൾ കണ്ടു. കൂട്ടിലിട്ട സിംഹത്തെപ്പോലെ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടു് അദ്ദേഹം അലറി: 'സ്വതന്ത്രൻ, സ്വതന്ത്രൻ.' അതെ, കൂട്ടിലിട്ട സിംഹത്തെപ്പോലെ, പക്ഷേ കൂടിന്റെ അഴികൾ ഇരുമ്പഴികളല്ല, മുളയഴികളാണെന്നു മാത്രം. 'ഇത്തവണ നാം പിടികൊടുക്കരുതു്,' എന്നായിരിക്കും പിന്നൊരു നാളത്തെ പല്ലവി.

ഒരു വ്യത്യസ്തലോകത്തിലായിരുന്നു ഞങ്ങൾ എന്നു തോന്നി. പ്രാപിക്കേണ്ട ലക്ഷ്യം സ്വാതന്ത്ര്യമാണു് — മായ നമ്മളെ ബന്ധിച്ചിരിക്കുന്ന കെട്ടുപാടിൽനിന്നുള്ള മോചനം, മാനവജാതിയെ മുഴുവൻ കുടുക്കിയിരിക്കുന്ന മായയുടെ ബന്ധനത്തിൽ നിന്നുള്ള സ്വാതന്ത്ര്യം. ഉടനടിയോ പിന്നീടോ എപ്പോഴെങ്കിലും എല്ലാവർക്കും മോചനം നേടാനുള്ള അവസരം വരും. ഞങ്ങൾക്കുള്ളതു വന്നുകഴിഞ്ഞു. ഈ നാളുകൾമുതൽ ഓരോ ആകാംക്ഷയും, ഓരോ ആഗ്രഹവും, ഓരോ പ്രയത്നവും ഈ ഒരേയൊരു ലക്ഷ്യത്തെ ലാക്കാക്കിക്കൊണ്ടായിരുന്നു — ഞങ്ങളുടെ ആചാര്യനാൽ ബോധപൂർവ്വം, അദ്ദേഹം സൃഷ്ടിച്ച സ്വാധീനത്തിനു് വശംവദരായി ഞങ്ങളാൽ അന്ധവും അബോധപൂർവ്വം ആയിട്ടും.''

സഹസ്രദ്വീപോദ്യാനത്തിൽ മുറയ്ക്കു് ശിക്ഷണം ആരംഭിച്ചതു് 1895 ജൂൺ 19—ാം തീയതി ബുധനാഴ്ചയാകുന്നു. ആദ്യത്തെ ദിവസം രാവിലെ ക്രൈസ്തവവേദപുസ്തകവുമായിട്ടാണു് സ്വാമിജി ക്ലാസ്സിൽ പ്രവേശിച്ചതു്. ശിഷ്യരെല്ലാം ക്രൈസ്തവരായതുകൊണ്ടു് ക്രൈസ്തവവേദംകൊണ്ടു് ആരംഭിക്കുന്നതാണല്ലൊ യുക്തം എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹം യോഹന്നാന്റെ സുവിശേഷം തുറന്നു. ആഗസ്റ്റ് ആറാം തീയതി ഈ ആനന്ദപ്രദമായ അധ്യാപനം അവസാനിച്ചു; അടുത്ത ദിവസം സ്വാമിജി ന്യൂയോർക്കിലേയ്ക്കു മടങ്ങുകയും ചെയ്തു.

സഹസ്രദ്വീപോദ്യാനത്തിൽവെച്ചു് സ്വാമിജി നടത്തിയ പ്രഭാഷണങ്ങൾ മുഴുവനും കുറിച്ചെടുക്കാൻ കഴിഞ്ഞിട്ടില്ലെങ്കിലും ചിലതൊക്കെ രേഖപ്പെടുത്തിയിട്ടുണ്ടു്: അവ 'ആവേശവാണികൾ'* എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുമുണ്ടു്. ഈ അനർഘനിധി സംഭരിച്ചു തന്നതിനു് മിസ്സ് വാൾഡോയോടാണു് നാം കട

* Inspired Talks. വി. സാ. സ. വാല്യം ആറു്, പുറം 317-426, അമൃതഭാഷണം എന്ന പേരിൽ.

പ്പെട്ടിരിക്കുന്നതു്. ഗ്രന്ഥത്തിൻെറ നാമവും അന്വത്ഥമാകുന്നു; കാരണം, ആ വാണികൾ ഈശ്വരാവേശഭരിതനായിട്ടു് ഉതിർക്കപ്പെട്ടവയാണു്. ചരിത്രം, തത്ത്വശാസ്ത്രം, ആദ്ധ്യാത്മികത, ഭൗതികവാദം തുടങ്ങിയ വിവിധവിഷയങ്ങളിൽ സ്വാമിജി വെളിച്ചം വീശി. നിത്യസത്യത്തിൻെറ നാനാമുഖങ്ങളെ പ്രകാശിപ്പിക്കുമാറു് സ്വാമിജിയുടെ സ്വഭാവം സ്വയം പ്രവഹിക്കുംപോലെ തോന്നി. അതെ, ആ ഉദ്യാനത്തിൽ കഴിച്ച ഏഴാഴ്ചകൾ സ്വാമിജിയുടെ ജീവിതത്തിലെ ഏററവും സ്വതന്ത്രവും അതിശ്രേഷ്ഠവും ആയ നാളുകളായിരുന്നു. തൻെറ ആചാര്യൻ ജീവിക്കുകയും അനുശാസിക്കുകയും ചെയ്തിരുന്ന ദക്ഷിണേശ്വരത്തെ ആ പഴയ നാളുകളെ അനുസ്മരിപ്പിക്കുന്ന നാളുകൾ; അതേ ശാന്തത, അതേ അന്തരീക്ഷം, അതേ ആദ്ധ്യാത്മികാന്ദോളനം! അവിടെ ആ സെൻറ് ലോറൻസ് നദിയുടെ തീരത്തു് ഒരിക്കൽ ആനന്ദഭരിതനായി ധ്യാനത്തിൽ മുഴുകിയിരിക്കെ, ചിരസ്മരണീയമായ കാശീപുരോദ്യാനങ്ങളിലെന്നപോലെ അദ്ദേഹം നിർവ്വികല്പസമാധിയിൽ ആമഗ്നനായി. ആ അവസരത്തിൽ ആരോടും സ്വാമിജി അതിനെക്കുറിച്ചു പറയുകയുണ്ടായില്ലെങ്കിലും തൻെറ ജീവിതത്തിലെ അതിമഹത്തായ അനുഭൂതികളിലൊന്നായിട്ടു് അദ്ദേഹം അതിനെ എണ്ണി. പതിതപാവനിയായ വാനോർപുഴയുടെ തീരത്തു് ഭക്തചിത്തങ്ങളെ ആവേശംകൊള്ളിച്ച ഭക്തിലഹരിയും അദ്ധ്യാത്മതരംഗങ്ങളും വീണ്ടുമിവിടെ ഹൃദയഹാരിയായ സെൻറ് ലോറൻസ് നദിയുടെ തീരത്തു്, ഈ ഏകാന്തസുന്ദരമായ ഉദ്യാനവാടിയിൽ, വീണ്ടുമിതാ മററു ഭക്തചിത്തങ്ങളെ ആവേശഭരിതരാക്കിയിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻെറയും സ്വാമി വിവേകാനന്ദൻെറയും ആദ്ധ്യാത്മികാനുഭൂതികളും അവേശവും ഭക്തഹൃത്തടത്തിലെ അജ്ഞാനാന്ധകാരത്തെ ദൂരീകരിച്ചുകൊണ്ടു് ഉജ്ജ്വലമായി നിരന്തരം വിളങ്ങി.

ഗ്രീൻഏക്കർ സമ്മേളനങ്ങളിൽ പങ്കെടുക്കാനുള്ള ഒരു ക്ഷണം സ്വാമിജിക്കു സഹസ്രദ്വീപോദ്യാനത്തിലേയ്ക്കു പുറപ്പെടുന്നതിനുമുമ്പു കിട്ടിയിരുന്നു; പക്ഷേ അദ്ദേഹമതു് സ്വീകരിച്ചില്ല. അതിനുള്ള കാരണം, ക്ലാസ്സിനു വരുന്ന ആളുകളിൽനിന്നും ഏതാനും യോഗികളെ രൂപപ്പെടുത്താൻ താൻ ഉദ്ദേശിക്കുന്നുവെന്നും ഗ്രീൻഏക്കർപോലെ തിരക്കു പിടിച്ച ചന്തസ്ഥലം അതിനു തീരെ യോജിച്ചതല്ലെന്നും സ്വാമിജി ഒരു സ്നേഹിതനയച്ച കത്തിൽ പ്രസ്താവിച്ചിരുന്നു. അതിനാലാണു് അദ്ദേഹം ഏകാന്തമായ സഹസ്രദ്വീപോദ്യാനത്തിലേയ്ക്കു പോയതു്. അങ്ങോട്ടു പോകുംമുമ്പു് ന്യൂഹാംഷയറിലെ പെർസിയിൽ കഴിച്ച ഏതാനും നാളുകൾ വരാ

നിരുന്ന പ്രവൎത്തനങ്ങൾക്ക് അദ്ദേഹത്തിനു സഹായകങ്ങളായി. പെർസിയിൽ, പൈൻമരനിരകളുടെ ഏകാന്തനിശ്ശബ്ദതയിൽ അദ്ദേഹം ഗീത പാരായണം ചെയ്തു; നിൎജ്ജനവനത്തിൽ ദീൎഘനേരം ധ്യാനത്തിൽ മുഴുകി. ഏകാകിയായി ആത്മാനുസന്ധാനവും ചെയ്തു കഴിയാനാണ് അദ്ദേഹം ഇഷ്ടപ്പെട്ടതു്. ഏകാന്തതയിൽ നിന്നു പുറത്തുവന്നപ്പോൾ അദ്ദേഹം അദ്ധ്യാത്മപ്രഭാദീപ്തനായിരുന്നു. ഒരു വാക്കുകൊണ്ടോ നോക്കുകൊണ്ടോ സ്പൎശംകൊണ്ടോ ശിഷ്യന്മാരെ സത്യത്തിൻെറ വിവിധഭാവങ്ങൾ സാക്ഷാത്കരിക്കുന്നതിനു സമൎത്ഥരാക്കാൻ അദ്ദേഹത്തിനു നിഷ്പ്രയാസം സാധിച്ചിരുന്നു.

സഹസ്രദ്വീപോദ്യാനത്തിലെ അധ്യാപനത്തിനുശേഷം, 1895-ലെ ശരത്കാലത്തിൽ സ്വാമിജി സംഘടനയെക്കുറിച്ച് അഭയാനന്ദസ്വാമിക്ക് എഴുതുകയുണ്ടായി. ആ എഴുത്തിൽ സംഘടനയെക്കുറിച്ചു പറഞ്ഞ സംഗതികൾ ചിലർ തെററിദ്ധരിക്കാനിടയായി. തൻെറ പ്രവൎത്തനത്തെ വലിയ വിജയമാക്കാനുള്ള ഒരുമ്പാടാണിതെന്നാണ് അവർ കരുതിയതു്. തൻെറ ഉദ്ദേശം ഗ്രഹിക്കാൻ കഴിയാത്ത അവരെക്കുറിച്ച് അസംതൃപ്തനായിട്ട് അദ്ദേഹം ഇപ്രകാരം എഴുതി:

'നമുക്കൊരു സംഘടനയുമില്ല, ഒന്നുണ്ടാക്കണമെന്നൊട്ടു വിചാരവുമില്ല. ഓരോരുത്തനും പഠിപ്പിക്കാൻ സ്വതന്ത്രൻ: അവനോ അവളോ ഇഷ്ടപ്പെടുന്നതെന്തും പ്രചരിപ്പിക്കാൻ തികച്ചും സ്വാതന്ത്ര്യം ഓരോരുത്തൎക്കുമുണ്ട്.

ഉള്ളിൽ ആവേശമുണ്ടെങ്കിൽ അന്യരെ ആകൎഷിക്കുന്നതിൽ നിങ്ങളൊരിക്കലും പരാജയപ്പെടുകയില്ല.

വ്യക്തിത്വമാണ് എൻെറ മുദ്രാവാക്യം. വ്യക്തികളെ പരിശീലിപ്പിക്കുന്നതിൽക്കവിഞ്ഞു് എനിക്കൊരു അഭിലാഷവുമില്ല. എനിക്ക് അത്യല്പമേ അറിഞ്ഞുകൂടൂ; ആ അല്പം ഒട്ടും നീക്കിവെയ്ക്കാതെ മുഴുവൻ ഞാൻ പഠിപ്പിക്കുന്നു. എനിക്ക് അറിഞ്ഞുകൂടാത്ത കാൎയ്യങ്ങൾ അറിഞ്ഞുകൂടെന്നു ഞാൻ തുറന്നുപറയുന്നു. ഞാനൊരു സന്ന്യാസി. ആ നിലയ്ക്കു് ഞാൻ എന്നെ ഈ ലോകത്തിൽ ഒരു സേവകനായിട്ടാണ്, യജമാനനായിട്ടല്ല, കണക്കാക്കുന്നതു്.'

ആളുകൾ തന്നെ സ്നേഹിച്ചാലും വെറുത്താലും അവൎക്കൊക്കെ ഒരുപോലെ സ്വാഗതമുണ്ട് എന്നും അദ്ദേഹം തുടൎന്നു പറഞ്ഞു. താൻ ആരുടേയും സഹായം തേടുന്നുമില്ല നിരസിക്കുന്നുമില്ല; സഹാ

യിക്കപ്പെടാൻ തനിക്കു് അഹ്തയുമില്ല. ആരെങ്കിലും സഹായിക്കുന്നെങ്കിൽ അതവരുടെ കാരുണ്യം, എന്നും അദ്ദേഹം തുടന്നു പറയുന്നു. താൻ സന്ന്യാസം സ്വീകരിച്ചപ്പോൾ സംപൂണ്ണ മനസ്സാലെയാണു് അപ്രകാരം ചെയ്തതു്, എന്നും, എന്തും, പട്ടിണിയും കൊടിയ ക്ലേശങ്ങളും സ്വാഗതം ചെയ്യാൻ സന്നദ്ധനായിക്കൊണ്ടാണു് അപ്രകാരം ചെയ്തതു് എന്നും, സ്വാമിജി പ്രഖ്യാപിക്കുന്നു.

ക്രമേണ ശിഷ്യന്മാർ അദ്ദേഹത്തിൻെറ ആദശ്ങ്ങൾ മനസ്സിലാക്കിത്തുടങ്ങി. ബാഹ്യമായ സംഘടനയുടെ ആവശ്യകതയെ സംബന്ധിച്ച് പാശ്ചാത്യക്കുള്ള ആശയത്തെക്കുറിച്ചുമാത്രം പരിചിതരായ അവക്കു്, സ്വന്തം മുക്തിയേയും സമഭാവനയെയും സമസൃഷ്ടിസ്നേഹത്തെയും ലക്ഷ്യമാക്കി പവിത്രരും ഉത്സാഹശാലികളും ഉദാരാശയരുമായ സജ്ജനങ്ങളുടെ സംഘടനയാണു് സ്വാമിജി ഉദ്ദേശിക്കുന്നതെന്നു മനസ്സിലാക്കാൻ കുറച്ചുകാലം പിടിച്ചു. ഈ ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടാണു് അദ്ദേഹം പ്രവത്തിച്ചുപോന്നതു്; അതു വളരെയേറെ ആ വഴിക്കു് മുന്നേറുകയും ചെയ്തുകഴിഞ്ഞിരുന്നു. മഹാനായ ഒരു ഭാരതീയനു് സ്വാമിജി, സഹസ്രദ്വീപോദ്യാനത്തിൽ തനിക്കുണ്ടായ ആദ്ധ്യാത്മികാനുമതിയുടെ മഹിമാതിശയത്തിൽ ഈവിധം എഴുതി: 'സ്വതന്ത്രൻ ഞാൻ; എൻെറ കെട്ടുപാടുകളെല്ലാം അററു. ഈ ഉടൽ വീഴട്ടെ, വാഴട്ടെ. എനിക്കെന്തു ചിന്ത? എനിക്കു്, ദൈവത്തിൻെറ പൈതലായ എനിക്കു്, ഒരു സത്യം പഠിപ്പിക്കാനുണ്ടു്. ആ സത്യം തന്നരുളിയ തന്തിരുവടി ലോകത്തിലേയ്ക്കു് ഏററവും ധീരോദാത്തരും ഉത്തമന്മാരുമായവരിൽനിന്നും എനിക്കു വേണ്ട സഹപ്രവത്തകരെ അയച്ചുതരും.' ചില അവസരങ്ങളിൽ വിവേകാനന്ദനിലെ സന്ന്യാസി, തൻെറ പരിതഃസ്ഥിതികളോടും വിക്ഷേപങ്ങളോടും പ്രതിഷേധിച്ചുകൊണ്ടു് പുറത്തു ചാടും. സ്വാമിജിയുടെ കവിതകളിൽ സവ്വശ്രേഷ്ഠമെന്നു പലരും കരുതുന്ന 'സന്ന്യാസിഗീതം,' അദ്ദേഹത്തെ തൻെറ വരുതിക്കു നിത്താൻ ശ്രമിച്ച ഒരാളോടു് പ്രതിഷേധിച്ച്, ആദ്ധ്യാത്മികാവേശത്തിൻെറ തിരത്തള്ളലിൽ എഴുതിയ ഒരു കവിതയാണു്. ധനികരുടെ ഇടയിലല്ലാതെ സാമാന്യജനങ്ങളുടെ ഇടയിൽ പ്രവത്തിക്കാനുള്ള സ്വാമിജിയുടെ നിശ്ചയത്തെ വിമശിച്ചുകൊണ്ടു കിട്ടിയ ഒരു കത്തിനു മടക്കത്തപാലിൽ അദ്ദേഹം അയച്ചുകൊടുത്ത ഒരു മറുപടിയാണു് സന്ന്യാസിഗീതം. സ്വാമിജിയുടെ സന്ന്യാസാദശ്ത്തിൻെറ മഹത്ത്വത്തെയും സാക്ഷാത്കാരത്തിൻെറ സമ്പൂത്തിയെയും വെളിവാക്കുന്ന മൂന്നു ഗീതങ്ങൾ അതിൽനിന്നും ഉദ്ധരിക്കട്ടെ:

തട്ടി മാററുക വിലങ്ങു്; അങ്ങയെക്കെട്ടിയിട്ട
ബന്ധങ്ങളം മിന്നും പൊന്നാം പൊട്ടക്കാരിരുമ്പാകാം;
സദസദ്-രാഗദ്വേഷ-ദ്വന്ദ്വവൃന്ദങ്ങളെല്ലാം
കെട്ടതാൻ, അറിഞ്ഞാലുമടിമയടിമതാൻ.
തല്ലലോ താലോലമോ നേടട്ടെ വശംകെട്ടോൻ;
പൊൻവിലങ്ങിന്നാകിലും കെട്ടുവാൻ ബലമൊട്ടും
കുറവല്ലതുകൊണ്ടു സർവ്വവും ദൂരെത്തള്ളു,
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക, 'ഓം തത് സത് ഓം.'

ശൗനിക്കാശ്ശിനിദ്ദേഹം നില്പതോ പൊയ്പോവതോ
തീർന്നു തൽകൃത്യം; കർമ്മമതിനെയൊഴുക്കട്ടെ;
മാലയോ ചവിട്ടോ താൻ നല്കട്ടെയിക്കൂടിന്നു്;
മിണ്ടൊലാ; സ്തുതിയെന്തു നിന്ദയും സ്തോതൃസ്തുത്യ-
നിന്ദകനിന്ദ്യരെങ്ങു്; ഇങ്ങനെ ശമം പൂണ്ടു
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക, 'ഓം തത് സത് ഓം.'

ചിലരേ സത്യം കാണ്മൂ, മററവർ നിന്ദിച്ചാക്കും,
ശൗനിക്കാശ്ശമിതാത്മൻ, നിത്യമുക്തൻ നീ പോക,
നാടായ നാടൊക്കെയും മർത്ത്യരെ മായാപട-
ധ്വാന്തമുക്തന്മാരാക്കു, ദുഃഖത്തെപ്പേടിക്കാതെ
സൗഖ്യത്തെക്കൊതിക്കാതെ കടന്നുപോക രണ്ടും,
ധീരസന്ന്യാസിൻ, ഭവാൻ ഘോഷിക്ക, 'ഓം തത് സത് ഓം.'*

---

* സന്ന്യാസിഗീതത്തിൽ ആകെ 82 വരികളിലായി 13 ഗീതങ്ങളാണുള്ളതു്. അവയിൽ 2, 9, 12 എന്നീ ഗീതങ്ങളാണു് ഇവിടെ ഉദ്ധരിച്ചിരിക്കുന്നതു്. വി. സാ. സ. 7-ാം വല്യം 153-155 പുറങ്ങളിൽ മുഴവൻ ഗീതവും കൊടുത്തിട്ടുണ്ടു്.

# ഇംഗ്ലണ്ടിൽ—പ്രഥമസന്ദർശനം

സഹസ്രദ്വീപോദ്യാനത്തിൽ ശിഷ്യർക്ക് ശിക്ഷണവും ദീക്ഷയും നല്കുകയെന്ന മഹത്തായ കൃത്യം നിർവ്വഹിച്ചശേഷം സ്വാമി വിവേകാനന്ദൻ ന്യൂയോർക്കിലേയ്ക്കു മടങ്ങുകയും ഇംഗ്ലണ്ടിലേയ്ക്കു പോകാൻ ഒരുക്കങ്ങൾ ചെയ്യുകയും ചെയ്തു. ഹിന്ദുമതപ്രചാരണത്തിനു് ഇംഗ്ലണ്ടിൽ പോകണമെന്നു് നെടുനാളായി സ്വാമിജി ആലോചിച്ചിരുന്നു. മിസ്സ് ഹെന്റിയെററ മുള്ളർ അദ്ദേഹത്തെ തന്റെ അതിഥിയായിരിക്കാൻ ക്ഷണിച്ചു. സ്വാമിജി വരുന്നുണ്ടെന്നറിഞ്ഞപ്പോൾ മിസ്റ്റർ ഈ. ററി. സ്റ്റർഡി അദ്ദേഹത്തെ തന്റെ ഗൃഹത്തിലേയ്ക്കു സ്വാഗതം ചെയ്തുകൊണ്ടു് കത്തയച്ചു. ലണ്ടൻ സ്വാമിജിയുടെ പ്രവർത്തനങ്ങൾക്കു് പററിയ ഒരു കേന്ദ്രമാണെന്നും തന്നാലാവുന്ന സഹായങ്ങളെല്ലാം ചെയ്തുകൊടുക്കാമെന്നും സ്റ്റർഡി സ്വാമിജിയ്ക്കു് ഉറപ്പു കൊടുത്തു. ന്യൂയോർക്കിലെ ഒരു സ്നേഹിതൻ പാരീസിലേയ്ക്കും ഇംഗ്ലണ്ടിലേയ്ക്കും തന്റെ കൂടെ ഒരു സഞ്ചാരത്തിനു് സ്വാമിജിയെ ക്ഷണിച്ചു. അമേരിക്കയിലെ ചിന്തകന്മാരെയും നേതാക്കന്മാരെയും ആകർഷിക്കുകയും അവരുടെ ചിന്താഗതിക്കു് ഒരു പുതിയ ആദ്ധ്യാത്മികപ്രചോദനം നല്കുകയും ചെയ്ത അതേ മഹത്തായ സന്ദേശം ഇംഗ്ലണ്ടിലും ഇംഗ്ലീഷ് ജനതയിലും പ്രചരിപ്പിക്കാൻ കൈവന്ന ഈ അവസരം പ്രയോജനപ്പെടുത്താൻതന്നെ അദ്ദേഹം തീരുമാനിച്ചു.

സ്വാമിജിക്കു് വിശ്രമം ആവശ്യമായിരുന്നു. തന്റെ ശ്രാന്തങ്ങളായ സിരകൾക്കും മസ്തിഷ്കത്തിനും നവോന്മേഷം നല്കാൻ സമുദ്രയാത്ര സഹായകമാകും എന്നു് അദ്ദേഹത്തിനു തോന്നി. അതിനാൽ ആഗസ്റ്റ് മദ്ധ്യത്തിൽ അദ്ദേഹം ന്യൂയോർക്കിൽനിന്നും കപ്പൽ കയറി; ആ മാസത്തിന്റെ അവസാനത്തോടുകൂടി പാരീസിലെത്തി. സഞ്ചാരം അദ്ദേഹത്തെ ആനന്ദിപ്പിച്ചു; പാശ്ചാത്യസംസ്കാരത്തിന്റെ കേന്ദ്രസ്ഥാനമായ പാരീസിലാണിപ്പോൾ. അവിടത്തെ ചുരുങ്ങിയ കാലത്തെ താമസം അദ്ദേഹം അങ്ങേയററം പ്രയോജനപ്പെടുത്തി; കാഴ്ചബംഗ്ലാവുകളും പള്ളികളും പ്രമുഖദേവാലയങ്ങളും ചിത്രശാലകളും സന്ദർശിച്ചു. ഫ്രഞ്ചുജനതയുടെ കലാബോധത്തിന്റെ ഉത്കൃഷ്ടവികാസം കണ്ടു് അദ്ദേഹം സന്തുഷ്ടനായി. ആതിഥേയൻ തന്റെ സംസ്കാരസമ്പന്നരായ സുഹൃത്തുക്കളിൽ ചിലരെ സ്വാമിജിക്കു പരിചയപ്പെടുത്തി. അതിസൂക്ഷ്മമായ

പരാവിദ്യമുതൽ അപരാവിദ്യയിലെ അതിഗഹനമായ വിഷയങ്ങൾവരെയുള്ള വിവിധകാര്യങ്ങൾ അവരുടെ ചച്ച്ചയ്ക്കു വിഷയമായി, സന്ദർശകർ സ്വാമിജിയുടെ സുഹൃത്തുക്കളായി; അവക്ക് അദ്ദേഹത്തിൻെറ സംസർഗ്ഗം ഇഷ്ടമായി. കാരണം അദ്ദേഹം ഒരു ചരിത്രകാരനും തത്ത്വചിന്തകനും പ്രതിഭാശാലിയും ഫലിതക്കാരനും ആയിരുന്നു. പാരീസ്സിലെ ഏതാനും ദിവസത്തെ ഈ താമസത്തിനിടയിൽ, പാശ്ചാത്യസംസ്കാരത്തെ നിരീക്ഷിച്ചും ചോദ്യങ്ങൾ ചോദിച്ചും പഠനം നടത്തിയും പലേ കാര്യങ്ങളും അദ്ദേഹം ഗ്രഹിച്ചു.

വിശ്രമത്തിനാണ് പാരീസ്സിൽ വന്നതെങ്കിലും പ്രവത്തനത്തെക്കുറിച്ചുള്ള ചിന്തകൾ സ്വാമിജിയുടെ മനസ്സിനെ അലട്ടിക്കൊണ്ടേ ഇരുന്നു. അമേരിക്കയിൽനിന്നും പുറപ്പെടുന്നതിനു തൊട്ടു മുമ്പായി, ഇന്ത്യയിലെ അനുയായികളിൽനിന്നും കിട്ടിയ ഒരെഴുത്തിൽ നിന്ന് പാതിരിമാർ ലഘുലേഖകൾവഴിക്കും ലേഖനങ്ങൾ വഴിക്കും സ്വാമിജിയുടെ ജീവിതത്തെയും സ്വഭാവത്തെയും പ്രവത്തനത്തെയും നിശിതമായി വിമർശിക്കുന്നുണ്ടെന്ന് അറിവു കിട്ടി. സ്വാമിജിയുടെ പാശ്ചാത്യദേശത്തെ ആഹാരരീതിയെ പാതിരിമാർ വിമർശിച്ചിരുന്നു; അതു് വായിക്കാനിടയായ പല ഹിന്ദുക്കളും അദ്ദേഹത്തിനെതിരായി. അതു കേട്ട് സ്വാമിജി അസ്വസ്ഥനായി; പാരീസ് വിടുന്നതിന് തലേ ദിവസം ഒരെഴുത്തിൽ അദ്ദേഹം ഇങ്ങനെ പ്രസ്താവിച്ചു:

'പാതിരിമാരുടെ അസംബന്ധങ്ങൾ നിങ്ങളിത്ര ഗൗരവമായി കണക്കാക്കുന്നതു കണ്ടു ഞാൻ അദ്ഭുതപ്പെടുന്നു. ഞാൻ ഹിന്ദുക്കളുടെ ആഹാരക്രമം തികച്ചും പാലിക്കണമെന്ന് ഇന്ത്യയിലെ ആളുകൾ ആഗ്രഹിക്കുന്നുവെങ്കിൽ അവരോടു് ഒരു അരിവെപ്പുകാരനേയും അവൻെറ ചെലവിനു വേണ്ടത്ര പണവും അയച്ചുതരാൻ സദയം പറയുക. ശരിയായ സഹായത്തിന് ഒരു ചെറു വിരൽപോലും അനക്കാതെ ഈ അത്ഥമില്ലാത്ത കുതിരകയററം കാണുമ്പോൾ എനിക്കു ചിരി വരുന്നു. പ്രത്യുത, സന്ന്യാസിയുടെ രണ്ടു മുഖ്യവ്രതങ്ങൾ ബ്രഹ്മചയ്യവും അപരിഗ്രഹവും–ഞാനെന്നെങ്കിലും ഭഞ്ജിച്ചിട്ടുണ്ടെന്ന് പാതിരികൾ പറയുന്നപക്ഷം, അവരോടു് പറയുക, അവർ കാട്ടുകള്ളന്മാരാണ്', എന്ന്.

എന്നെ സംബന്ധിച്ചിടത്തോളം ഒന്നു ധരിച്ചോളൂ. ഞാൻ ആരുടെയും വരുതിയിൻ കീഴിലല്ല, എൻെറ ജീവിതകൃത്യം എന്താണെന്നെനിക്കറിയാം; ഇടുങ്ങി ഞെളിഞ്ഞ ദേശക്കൂറൊന്നും എനിക്കില്ല. ഇന്ത്യയുടെയെന്നപോലെ ലോകത്തിൻെറയുമാണ് ഞാൻ; അതിൽ മററു നാട്യമൊന്നും വേണ്ട. ഏതു രാജ്യത്തിനാണ് എൻെറ മേൽ

പ്രത്യേകാവകാശമുള്ളത് ? ഞാൻ ഏതെങ്കിലും ദേശത്തിൻെറ അടിമയോ ?

മനുഷ്യനെയോ ദൈവത്തെയോ ചെകുത്താനെയോക്കാൾ ബലവത്തരമായ ഒരു ശക്തി എൻെറ പിന്നിൽ ഞാൻ കാണുന്നു. എനിക്കാരുടെയും സഹായം വേണ്ട. എൻെറ ജീവിതം മുഴുവൻ ഞാൻ അന്യരെ സഹായിച്ചു കഴിച്ചിരിക്കുന്നു.

എന്ത്, അഭ്യസ്തവിദ്യരായ ഹിന്ദുക്കളുടെ ഇടയിൽ മാത്രം കാണാൻ കിട്ടുന്ന ജാതിക്കുശുമ്പരും അന്ധവിശ്വാസജടിലരും നിർദ്ദയരും കുടിലരും നാസ്തികരുമായ ഭീരുക്കളെപ്പോലെ ജീവിക്കാനും മരിക്കാനുമായിട്ടാണ് ഞാൻ പിറന്നിരിക്കുന്നതെന്നോ നിങ്ങൾ കരുതുന്നത് ? ഭീരുതയെ ഞാൻ വെറുക്കുന്നു. ഭീരുക്കളുമായോ രാഷ്ട്രീയ സംബന്ധവുമായോ എനിക്ക് യാതൊരിടപാടുമില്ല. ഒരു രാഷ്ട്രീയത്തിലും ഞാൻ വിശ്വസിക്കുന്നില്ല. ദൈവവും സത്യവും മാത്രമാണ് ലോകത്തിലുള്ള രാഷ്ട്രീയം, ബാക്കിയൊക്കെ മണ്ണാങ്കട്ട.'

സെപ്തംബർ 9-ാംനു- എഴുതിയ ഈ എഴുത്ത് സ്വാമിജിയുടെ ഒരു ഉഗ്രഭാവം പ്രകാശിപ്പിക്കുന്നു. ഇപ്പോഴേയ്ക്കും സ്വാമിക്കെതിരായി പാതിരിമാരുടെ പ്രവർത്തനം കൊടുമ്പിരിക്കൊണ്ടിരുന്നു. പക്ഷേ അദ്ദേഹം കരുത്തുററ ആൾ; വേണ്ടിവന്നാൽ എതിരാളിയോട് കരുത്തോടെ കയക്കാനും കഴിവുള്ള ആൾ. സ്വാമിജി അങ്ങനെ ആവേണ്ടതു് ആവശ്യവുമായിരുന്നു; അല്ലെങ്കിൽ അദ്ദേഹത്തിൻെറ മതത്തെയും ജനതയെയും അദ്ദേഹത്തിൻെറ കീർത്തിയെയും ഉപദേശങ്ങളെയും നിർല്ലജ്ജം നിഷ്ഠുരണരും അസൂയാകുക്ഷികളുമായ പ്രതിപക്ഷികൾ വലിച്ചു കാട്ടിലെറിഞ്ഞേനെ. ശരിക്കും മല്ലടിച്ചു വേണ്ടിയിരുന്നു അദ്ദേഹത്തിനു മുന്നേറാൻ. തൻെറ സ്വഭാവത്തെക്കുറിച്ചു ദോഷാരോപം നടത്തിയപ്പോൾ തൻെറ സന്ദേശത്തിൻെറ സുസ്ഥിതിക്കുവേണ്ടി അദ്ദേഹം സുദൃഢവും നിസ്സന്ദേഹവുമായ പ്രത്യുത്തരം നല്കി. എന്നാൽ പല അവസരങ്ങളിലും സ്വാമിജി ഒരു ശിശുവിനെപ്പോലെ താങ്ങിനും തുണയ്ക്കും വേണ്ടി ഏകാന്തത്തിൽ ജഗദംബയുടെ മുമ്പിൽ കേണപേക്ഷിക്കും. അമേരിക്കയിലെ ആദ്യകാലത്തൊരിക്കൽ, തൻെറ സ്വഭാവത്തെക്കുറിച്ചുള്ള ഒരു ദുഷ്പ്രവാദം കേട്ട് അദ്ദേഹം വാസ്തവത്തിൽ കണ്ണീർ വാർത്തു. കാരണം അന്വേഷിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'ഹാ ലോകത്തിൻെറ ദുഷ്ടത എത്ര അഗാധം ! ദൈവത്തിൻെറ മുന്തിരിത്തോട്ടത്തിലെ ഒരു വേലക്കാരൻെറ മേൽ ചെളി വാരിയെറിയാൻ ആളുകൾ, മതത്തിൻെറ പേരിൽ, എത്ര ദൂരം പോവുകയില്ല!' 'നമ്മളുടെ

പൗരസ്ത്യസോദരൻ' എന്നു് ഉദാരാശയരായ സകല കൃസ്ത്യാനികളും സംബോധനചെയ്തിരുന്ന സ്വാമിജിയുടെ പേരിൽ സ്വാർത്ഥതൽപ്പരരായ ക്രൈസ്തവപാതിരിമാർ പ്രചരിപ്പിച്ചിരുന്ന ദുഷ്ടവും നിഷ്ഠൂരവുമായ ആരോപണങ്ങളെ പലേ ക്രൈസ്തവവൈദികന്മാർപോലും എതിർക്കുകയുണ്ടായി.

സ്വാമി വിവേകാനന്ദൻ ഇനി ഇംഗ്ലണ്ടിലേയ്ക്കു് പോവുകയായി. അദ്ദേഹം പ്രതീക്ഷാനിർഭരൻ. അമേരിക്കയിൽവെച്ച് അദ്ദേഹം പലപ്പോഴും ലണ്ടൻ സന്ദർശിക്കാൻ ആഗ്രഹിച്ചിരുന്നു. ഒരാശ്രിതരാജ്യമായ ഇന്ത്യയിലെ ഒരു ഹിന്ദു തന്റെ മതം പ്രചരിപ്പിക്കാനെത്തുന്നതു് ആംഗലേയർ എങ്ങനെ സ്വീകരിക്കും എന്നു് അദ്ദേഹം അദ്ഭുതപ്പെടാറുണ്ട്. എന്നാൽ ഈ അദ്ഭുതം അതിലും വലിയ ഒരു അദ്ഭുതത്തിനു് അടുത്തുതന്നെ വഴി മാറിക്കൊടുക്കുകയാണുണ്ടായതു്; അതായതു്, അദ്ദേഹത്തിന്റെ അവിളംബിതവും നിസ്തുലവുമായ വിജയത്തിനു് സ്നേഹിതർ അദ്ദേഹത്തെ സ്വാഗതം ചെയ്തു. അക്കൂട്ടത്തിൽ മിസ്റ്റർ ഈ. ററി. സ്റ്റർഡിയും, അമേരിക്കയിൽവെച്ചു മുമ്പേ പരിചിതയായ മിസ്സ് ഹെന്റിയെററ മുള്ളരും ഉണ്ടായിരുന്നു. ഓരോരോ സുഹൃത്തുക്കളുടെ ഗൃഹങ്ങളിൽ അതിഥിയായി വേഗം സ്വീകരിക്കപ്പെട്ടു ഏതാനും ആഴ്ച വിശ്രമിച്ചതിനു ശേഷം സ്വാമിജി ശാന്തമായി പ്രവർത്തനമാരംഭിച്ചു. രാവിലെയും പലപ്പോഴും വൈകുന്നേരവും ക്ലാസ്സുകൾ നടത്തി, സന്ദർശകരെ സ്വീകരിച്ചു. പകൽ സമയം ചരിത്രപരമായോ കലാപരമായോ പ്രാധാന്യമുള്ള സ്ഥലങ്ങൾ കാണുന്നതിനു് ഉപയോഗിച്ചു. അദ്ദേഹത്തിന്റെ കീർത്തി അതിവേഗം പരന്നു. സന്ദർശകർ കണക്കില്ലാതെ വന്നുതുടങ്ങി. അനവധി നിമന്ത്രണങ്ങൾ വന്നുചേർന്നു. സ്വാമിജി അവിടെയെത്തി മൂന്നാഴ്ചയ്ക്കുള്ളിൽ ഇടവിടാതെയുള്ള പ്രവർത്തനങ്ങളിൽ പെട്ടുകഴിഞ്ഞു. പലേ പ്രമുഖ പത്രങ്ങളുടെയും പ്രതിനിധികൾ മിഥോദർശനത്തിനു വന്നു; 'ദി വെസ്റ്റ്മിനിസ്റ്റർ ഗസററ്,' 'ദി സ്റ്റാൻഡേർഡ്,' എന്നിവ അക്കൂട്ടത്തിൽ പെടുന്നു. അവ സ്വാമിജിയെയും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെയും വളരെ പ്രകീർത്തിച്ചു.

ചെറിയ സുഹൃത്സംഘങ്ങളിൽ ഒതുങ്ങുന്ന രീതിയിൽ പ്രവർത്തിക്കണമെന്നേ ആദ്യം കരുതിയിരുന്നുള്ളുവെങ്കിലും, അദ്ദേഹത്തിന്റെ സന്ദേശത്തെ ഉൾക്കൊള്ളിച്ചുകൊണ്ടു് പത്രങ്ങളിൽ വന്ന പ്രസ്താവനകളിൽനിന്നും പ്രവർത്തനം വളരെ വേഗം പൊതുജനങ്ങളുടെ ശ്രദ്ധയെ ആകർഷിക്കാൻ തുടങ്ങി എന്നു മനസ്സിലാക്കാം. 'ഹിന്ദു യോഗി'യെന്നാണു് അദ്ദേഹം ലണ്ടനിൽ പ്രസിദ്ധനായതു്. ഈ യോഗിയെ കാണാൻ നിരവധിപേർ വന്നുകൊണ്ടിരുന്നു. ഈ

കാലത്തു് സ്വാമിജിയെ തന്റെ പലേ സ്നേഹിതന്മാർക്കും പരിചയപ്പെടുത്തുകയും, ക്ലാസ്സുകൾ നടത്താനും വേദാന്തപ്രചാരണം നടത്താനും വളരെയധികം സഹായിക്കുകയും ചെയ്ത ഒരാളാണു് മിസ്റ്റർ ഈ.ററി. സ്റ്റർഡി. ഭാരതീയതത്ത്വചിന്തയിൽ തൽപ്പരനും ഹിമാലയത്തിൽ തീവ്രതപസ്സു് അനുഷ്ഠിച്ചിട്ടുള്ള ആളുമാണു് സ്റ്റർഡി. അഭിജ്ഞനും അഭിജാതനും ആയ അദ്ദേഹത്തിന്റെ വാക്കുകൾക്കു്, ക്ലാസ്സിനു് വന്നിരുന്ന സുഹൃത്തുക്കളുടെ ഇടയിൽ വലിയ മതിപ്പുണ്ടായിരുന്നു. ലേഡി ഇസബെൽ മാർഗസ്സണും പ്രഭുകുലജാതരായ പലരും ആദ്യം മുതലേ ക്ലാസ്സിനു വരാറുണ്ടു്. സ്വാമിജി ന്യൂയോർക്കിലെന്നപോലെ ഇവിടെയും തന്നെ സമീപിച്ച ആളുകളെ പഠിപ്പിക്കാൻ രാപ്പകൽ വിശ്രമമില്ലാതെ, സർവ്വശക്തികളുമുപയോഗിച്ചു പ്രയത്നിച്ചു.

ലണ്ടനിലെ പൊതുജനങ്ങൾക്കും സ്വാമിജിയുടെ തത്ത്വചിന്താപ്രഭാഷണങ്ങൾ കേൾക്കാൻ ഒരവസരമുണ്ടാക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ, ആ തലസ്ഥാനനഗരിയിലെ ഏററവും പരിഷ്കൃതഭാഗങ്ങളിലൊന്നായ പിക്കാഡില്ലിയിലെ പ്രിൻസസ് ഹാളിൽ ഒക്ടോബർ 22-ാം തീയതി സായാഹ്നത്തിൽ ഒരു പ്രസംഗം ഏർപ്പാടുചെയ്തു. അവിടെവെച്ചു് ആത്മജ്ഞാനത്തെക്കുറിച്ചു് സ്വാമിജി പ്രസംഗിച്ചു. ലണ്ടൻനഗരിയിലെ പ്രമുഖചിന്തകന്മാരും വിവിധതുറകളിലെ പ്രധാനികളും ഉൾപ്പെടെ ഒരു വലിയ സദസ്സിനെയാണു് അദ്ദേഹം സംബോധന ചെയ്തതു്. പ്രസംഗം ഒരു വമ്പിച്ച വിജയമായിരുന്നു. അടുത്ത ദിവസത്തെ പ്രഭാതപത്രങ്ങളെല്ലാം അദ്ദേഹത്തെ വാഴ്ത്തിക്കൊണ്ടു് ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തി. 'ദി സ്റ്റാൻഡേർഡ്' എഴുതി:

'രാമമോഹൻറോയിയുടെ കാലംതൊട്ടു്, കേശവചന്ദ്ര സേനൻ ഒരൊററയാൾ ഒഴിച്ചു്, പ്രിൻസസ് ഹാളിൽ പ്രസംഗിച്ച ഹിന്ദുവിനേക്കാൾ ശ്രദ്ധാർഹനായ ഒരൊററ ഇന്ത്യക്കാരനും ഇംഗ്ലീഷ് പ്രസംഗമണ്ഡപത്തിൽ പ്രത്യക്ഷപ്പെട്ടിട്ടില്ല. തന്റെ പ്രസംഗത്തിനിടയിൽ, ബുദ്ധനോ ക്രിസ്തുവോ ഉച്ചരിച്ച അഞ്ചാറു വാക്കുകളോടു് താരതമ്യപ്പെടുത്തിക്കൊണ്ടു് അദ്ദേഹം വ്യവസായശാലകളും യന്ത്രങ്ങളും മററുള്ള കണ്ടുപിടുത്തങ്ങളും പുസ്തകങ്ങളും മനുഷ്യർക്കു ചെയ്യുന്ന ദ്രോഹങ്ങളെക്കുറിച്ചു് നിർദ്ദയം രൂക്ഷമായി വിമർശിച്ചു. പ്രസംഗം മുൻകൂട്ടി തയ്യാറാക്കിയതൊന്നുമല്ല എന്നു വ്യക്തമാണു്. യാതൊരു തടവും കൂടാതെ, ഹൃദ്യമായ ശബ്ദത്തിലായിരുന്നു പ്രസംഗം.'

'ദി ലണ്ടൻ ഡെയിലി ക്രോണിക്കിൾ' എഴുതി:

'ബുദ്ധന്റെ സുപരിചിതമായ മുഖഭാവത്തോടു് അത്യന്തം സാമ്യം വഹിക്കുന്ന മുഖഭാവത്തോടുകൂടിയ ഹിന്ദു സന്ന്യാസി

വിവേകാനന്ദൻ, നമ്മുടെ വ്യവസായപുരോഗതിയെയും രക്തരൂഷിതമായ യുദ്ധങ്ങളെയും പരമതാസഹിഷ്ണുതയെയും നിശിതമായി വിമർശിച്ചു; നാം കേമമെന്ന് അഭിമാനിക്കുന്ന ഈ പരിഷ്കാരം, ഇമ്മാതിരി വില കൊടുത്തു വാങ്ങാൻ ശാന്തനായ ഹിന്ദു തീരെ തയ്യാറല്ല എന്നും അദ്ദേഹം പ്രസ്താവിച്ചു.'

'ദി വെസ്റ്റ്മിനിസ്റ്റർ ഗസററ്' അതിൻെറ ഒരു പ്രതിനിധി സ്വാമിയുമായി കൂടിക്കാഴ്ച നടത്തിയശേഷം, 'ലണ്ടനിൽ ഒരു ഭാരതീയയോഗി' എന്ന ശീർഷകത്തിൽ ഇങ്ങനെ എഴുതുകയുണ്ടായി:

'ശാന്തവും കരുണാർദ്രവുമായ മുഖഭാവത്തോടും തലപ്പാവോടും കൂടിയ സ്വാമി വിവേകാനന്ദൻ ശ്രദ്ധാർഹനായ ഒരു വ്യക്തിയാകുന്നു. അദ്ദേഹത്തിൻെറ മുഖം ഒരു ശിശുവിൻേറതുപോലെ പ്രകാശമാനമാകുന്നു, അത്ര സരളവും ഋജുവും നിഷ്കപടവുമാണതു്.'

പത്രപ്രതിനിധി സ്വാമിജിയുമായി ദീർഘനേരം സംഭാഷണം നടത്തി. താൻ ലോകം ഉപേക്ഷിക്കാനും സന്ന്യാസം സ്വീകരിക്കാനും ഉണ്ടായ കാരണങ്ങൾ തദവസരത്തിൽ സ്വാമിജി പ്രസ്താവിക്കുകയുണ്ടായി. തൻെറ ഗുരുനാഥൻെറ നാമധേയവും അദ്ദേഹം പ്രസ്താവിച്ചു. സംഘം രൂപവത്കരിക്കാനോ, സങ്കുചിതവിശ്വാസപ്രമാണങ്ങൾ പ്രചരിപ്പിക്കാനോ ഒന്നുമല്ല താൻ വന്നിരിക്കുന്നതു് എന്നും വേദാന്തത്തിൻെറ പൊതുതത്ത്വങ്ങൾ പഠിപ്പിക്കുകയും അവയെ ഓരോരുത്തരും അവരവരുടെ ആവശ്യാനുസരണം ജീവിതത്തിൽ പകർത്താൻ വിടുകയും ആണ് തൻെറ ഉദ്ദേശമെന്നും അദ്ദേഹം പ്രഖ്യാപിച്ചു. സ്വാമിജി പറഞ്ഞു: 'യാതൊരു ഗൂഢസമാജത്തിൻെറയും വക്താവല്ല ഞാൻ; അമ്മാതിരി സമാജങ്ങളിൽനിന്നും എന്തെങ്കിലും ഗുണം ഉണ്ടാകുമെന്ന് ഞാനൊട്ടു വിശ്വസിക്കുന്നുമില്ല. സത്യം സ്വതഃപ്രമാണമാണ്; സത്യത്തിനു് പകലത്തെ പ്രകാശം താങ്ങാൻ കെൽപുണ്ട്.' ഗസററിൻെറ ലേഖകൻ സ്വാമിജിയുടെ ആദർശങ്ങളെക്കുറിച്ചും അമേരിക്കയിൽ അദ്ദേഹത്തിനു ലഭിച്ച മഹത്തായ വിജയത്തെക്കുറിച്ചുമെല്ലാം എഴുതി; എന്നിട്ടതു് അവസാനിപ്പിച്ചതിങ്ങനെയാണ്: 'എനിക്കു കാണാൻ സുകൃതം ലഭിച്ച ആളുകളിൽ ഏററവും വിശിഷ്ടനായ ഒരു വ്യക്തിയോടു ഞാൻ വിടവാങ്ങി.' ഇങ്ങനെ ലണ്ടനിലെ പൊതുജനങ്ങൾ സ്വാമിജിയെ ഒരു സന്ന്യാസിയായും ആദ്ധ്യാത്മികാചാര്യനായും അറിഞ്ഞു. വിജ്ഞാനതൃഷ്ണകൊണ്ടും കൗതുകംകൊണ്ടും നിരവധി ആളുകൾ അദ്ദേഹത്തെ സന്ദർശിക്കാനെത്തി.

ഉത്സാഹത്തോടെ ഇംഗ്ലീഷ്ജനത തൻെറ ഉപദേശങ്ങളെയും സ്വഭാവത്തെയും സ്വാഗതം ചെയ്തുവെന്നതു് സ്വാമിജിക്കു് നൂതന

വും സന്തോഷാവഹവുമായ ഒരനുഭവമായിരുന്നു. ഈ പ്രസംഗത്തിനു ശേഷം നാലഞ്ചാഴ്ചയേ അദ്ദേഹം ലണ്ടനിൽ താമസിച്ചുള്ളു എന്നു വരികിലും താനുമായി പരിചയപ്പെട്ടവരിലെല്ലാം അദ്ദേഹം ഗാഢവും സ്ഥായിയുമായ ഒരു സ്വാധീനം ചെലുത്തി. പില്ക്കാലത്തു് സിസ്റ്റർ നിവേദിതയെന്നു സുപ്രസിദ്ധയായ്ത്തീന്ന മിസ്സ് മാർഗരററ് നോബിൾ അവരിൽ ഒരാളായിരുന്നു. സ്വാമിജിയുടെ മതാദർശങ്ങളുടെ നവീനതയും വിശാലതയും അദ്ദേഹത്തിൻെറ തത്ത്വചിന്തയുടെ യുക്തിയുക്തതയും നോബിളിനെ ആകർഷിച്ചു. അതുപോലെ അവരെ ആകർഷിച്ച മറെറാരു കാര്യം, 'മനുഷ്യനിലെ ബലിഷ്ഠവും ശ്രേഷ്ഠവുമായതിൻെറ പേരിലാണ്, നീചവശങ്ങളെ ഒരു തരത്തിലും ആശ്രയിച്ചല്ല, അദ്ദേഹത്തിൻെറ ആഹ്വാനം മുഴക്കപ്പെട്ടതു്,' എന്ന വസ്തുതയാണ്. സ്വാമിജിയെ കാണുന്നതിനു് കുറച്ചുകാലം മുമ്പു മുതൽ കണ്ടു് കുറച്ചുകാലം കഴിയുന്നതുവരെ മിസ്സ് നോബിൾ വിദ്യാഭ്യാസപ്രവത്തനങ്ങളിൽ അതീവ തല്പരയായിരുന്നു. അവർ സ്വന്തമായി ഒരു വിദ്യാലയം നടത്തിപ്പോന്നു. അതിലെ മുഖ്യാദ്ധ്യാപിക അവർതന്നെ ആയിരുന്നുതാനും. വിദ്യാഭ്യാസകാര്യങ്ങളുടെ വികസനത്തിനുവേണ്ടി സ്ഥാപിക്കപ്പെട്ട 'സെസേമി ക്ലബ്ബി'ലെ ഒരു പ്രമുഖാംഗമായിരുന്നു അവർ. പ്രതിഭാസമ്പന്നരുടെ മണ്ഡലങ്ങളിലാണ് അവർ പെരുമാറിയിരുന്നതു്. ആധുനികചിന്താഗതികളിലും പ്രസ്ഥാനങ്ങളിലും അവക്കു് വളരെയേറെ താല്പര്യമുണ്ടായിരുന്നു. അവർ സ്വാമിജിയുടെ വാക്കുകളുടെ തൂക്കം നോക്കി; അദ്ദേഹത്തിൻെറ ആശയങ്ങൾ സ്വീകരിക്കാൻ ആദ്യമവക്കു് കുറച്ചു വിഷമം തോന്നി. സ്വാമിയുടെ ദൃഷ്ടിയിൽ ഈ വിഷമം സൂക്ഷ്മഗ്രഹണശക്തിയുടെ അടയാളമായിരുന്നു. ആദ്യം സംശയിച്ചാലും, ഒരിക്കൽ തൻെറ ആശയങ്ങൾ ഉൾക്കൊണ്ടുകഴിഞ്ഞാൽ അവയ്ക്കു് നോബിളിനോളം ആവേശഭരിതയായ ഒരു പ്രചാരക ഉണ്ടാവുകയില്ലെന്നു് സ്വാമിജി കണ്ടു. അദ്ദേഹത്തിൻെറ തത്ത്വചിന്ത അതേപടി സ്വീകരിക്കാൻ തനിക്കു് അനേകമാസങ്ങൾ വേണ്ടിവന്നു എന്നു് അവർതന്നെ പറയുന്നുണ്ടു്.

സ്വാമിജിയുടെ ഉപദേശങ്ങളെക്കുറിച്ച് മിസ്സ് നോബിൾ ദീർഘകാലം ധ്യാനിച്ചു. അദ്ദേഹം അമേരിക്കയിലേയ്ക്കു പുറപ്പെടും മുമ്പ് അവർ അദ്ദേഹത്തെ 'ഗുരോ,' എന്നു സംബോധന ചെയ്തു. തൻെറ പ്രഥമദർശനത്തെക്കുറിച്ച് നിവേദിത മനോഹരമായ ഒരു വർണ്ണനം നമുക്കു തരുന്നുണ്ടു്:

'ആ വിദൂരമായ ലണ്ടൻനഗരത്തിൽവെച്ചുപോലും, ഞാനാദ്യമായി അദ്ദേഹത്തെ കണ്ട അവസരത്തിൽ, ഇന്നിപ്പോൾ അതനസ്സു

രിക്കുമ്പോഠം എൻെറ മനസ്സിലെന്നപോലെ അദ്ദേഹത്തിൻെറയും മനസ്സിൽ, ആ സന്ദർഭത്തിൽ, സൂര്യപ്രകാശത്തിലാറാടിയ തൻെറ ജന്മഭൂമിയെക്കുറിച്ച അനേകം ചിന്താതരംഗങ്ങഠം ഉയന്നിരിക്കണം. കാലം, നവംബർ മാസത്തിലെ ഒരു ഞായറാഴ്ച, തണുപ്പുള്ള ഒരു സായാഹ്നം; സ്ഥലമോ, അതെ, ലണ്ടൻനഗരിയുടെ പടിഞ്ഞാറു വശത്തുള്ള പരിഷ്കാരകേന്ദ്രത്തിലെ ഒരു ഗൃഹത്തിലെ സ്വീകരണ മുറിയും. അദ്ദേഹത്തിൻെറ മുന്നിൽ അദ്ധ്വൃത്താകൃതിയിൽ ശ്രോതാക്കഠം; പിന്നിൽ നെരിപ്പോടിൽ തീയും. തൻെറ മറുപടി വിശദമാക്കാൻ ഇടയ്ക്കിടെ സംസ്കൃതശ്ലോകങ്ങഠം ചൊല്ലിക്കൊണ്ട്, ഒന്നിനു പുറകെ ഒന്നായി ഒട്ടേറെ ചോദ്യങ്ങഠംക്ക് ഉത്തരം നല്കിക്കൊണ്ടിരുന്നപ്പോഠം, ആ രംഗം, സന്ധ്യമയങ്ങുമ്പോഠം, ഇന്ത്യയിലെ ഉദ്യാനത്തിൽ കാണാകുന്ന ഒരു ദൃശ്യത്തിൻെറയോ, അന്തിനേരത്ത് വഴിവക്കത്തെ കിണററിനരികിലോ ഗ്രാമത്തിനു പുറത്തേതെങ്കിലും മരച്ചുവട്ടിലോ ഇരിപ്പുറപ്പിച്ചിരിക്കുന്ന പരിവ്രാജകൻെറ ചുററും കൂട്ടംകൂടിയിരിക്കുന്ന ശ്രോതാക്കളുടെയോ, ചിത്രത്തിൻെറ ഒരു വിചിത്രപ്പകപ്പായി അദ്ദേഹത്തിനു തോന്നിയിരിക്കാം. ഒരാചാര്യനെന്ന നിലയിൽ ഇത്രയും ലളിതഭാവത്തിൽ പിന്നെയൊരിക്കലും ഇംഗ്ലണ്ടിൽ ഞാൻ അദ്ദേഹത്തെ കാണുകയുണ്ടായില്ല. അതിനുശേഷം, അദ്ദേഹം എപ്പോഴും പ്രസംഗങ്ങഠം നടത്തുകയായിരുന്നു; അല്ലെങ്കിൽ അദ്ദേഹം ഉത്തരം നല്കിയിരുന്ന പ്രശ്നങ്ങഠം വൻസദസ്സുകളിലെ അംഗങ്ങഠം ഔപചാരികമായി ഉന്നയിച്ചവയായിരുന്നു. ഈ ആദ്യത്തെത്തവണമാത്രം ഞങ്ങഠം പതിനഞ്ചോ പതിനാറോ അതിഥികഠം, അതിൽ ഒട്ടുമിക്കവാറും പേർ ഉററ ചങ്ങാതിമാർ, മാത്രം; അദ്ദേഹം ചുവന്ന വേഷവും അരപ്പട്ടയും അണിഞ്ഞ്, ഏതോ വിദൂരദേശത്തുനിന്നും വാർത്തകഠം കൊണ്ടുവരുന്ന ഒരുവനെപ്പോലെ, ഇടയ്ക്കിടെ 'ശിവ ശിവ' എന്ന് ഉച്ചരിക്കുന്ന വിചിത്രസ്വഭാവത്തോടുകൂടി, ഞങ്ങളുടെ നടുക്ക് ഇരുന്നു. ധ്യാനത്തിൽ ദീർഘസമയം ചെലവഴിക്കുന്നവരുടെ – ഒരുപക്ഷേ വത്തിക്കാനിൽ കന്യാമറിയത്തിൻെറ മകൻെറ മുഖത്ത് റാഫേൽ നമുക്കുവേണ്ടി വരച്ചുവെച്ചിട്ടുള്ള – ആ ശാന്തിയും ഔന്നത്യവും ഇട കലർന്ന ആ നോട്ടം അദ്ദേഹത്തിൻെറ മുഖത്തു കളിയാടിയിരുന്നു.

ആ സായാഹ്നം പത്തു സംവത്സരം മുമ്പായിരുന്നു. ആ പ്രഭാഷണത്തിൻെറ അങ്ങുമിങ്ങും ചില ശകലങ്ങഠം മാത്രമേ ഇപ്പോഠം ഓർമ്മയിൽ വരുന്നുള്ളു. എന്നാൽ അന്നദ്ദേഹം ഞങ്ങഠംക്കുവേണ്ടി ചൊല്ലിയ സംസ്കൃതശ്ലോകങ്ങഠം, നമ്മുടെ പള്ളിയിലെ ഗ്രിഗോറിയൻ ഗാനാലാപത്തെ അനുസ്മരിപ്പിക്കുന്നതും അതേ സമയം

അതിൽനിന്നും വളരെയധികം വ്യത്യസ്തവുമായ ആ പൗരസ്ത്യസ്വരത്തിൽ ചൊല്ലിയവ, ഒരു കാലത്തും വിസ്മരിക്കാനാവുകയില്ല.'

കുലീനകുടുംബങ്ങളിലും സമാജങ്ങളിലുംവെച്ച് നടത്തിയ നിരവധി പ്രഭാഷണങ്ങളിൽ ഹിന്ദുമതത്തിൻെറ മുഖ്യതത്ത്വങ്ങളെക്കുറിച്ച് സ്വാമിജി ചർച്ച് ചെയ്തിരുന്നു. അമേരിക്കയിലെന്നപോലെ ഇവിടെയും അനേകമാളുകഠം നാനാതരത്തിലുള്ള ചോദ്യങ്ങളുമായി ചുററും കൂടി. തമാശ്രും ഫലിതവും ആദ്ധ്യാത്മികോപദേശങ്ങളും കൊണ്ടു നിറഞ്ഞ മറുപടികഠം ഉടനുടൻ പുറത്തുവന്നു. അദ്ദേഹം, മതകാര്യങ്ങളിലും വിശ്വാസങ്ങളിലും സമ്പൂർണ്ണസ്വാതന്ത്ര്യം അനുവദിക്കുകയും ത്യാഗത്തെ വാഴ്ത്തുകയും ചെയ്യുന്ന ഹിന്ദുമതവും, ധനത്തെ ആശ്രയിച്ചും ആദരിച്ചും പോരുന്ന പാശ്ചാത്യമതസംഘടനയും തമ്മിൽ താരതമ്യപ്പെടുത്തുകയും പാശ്ചാത്യമതസമ്പ്രദായങ്ങളിൽ തനിക്കുള്ള അവിശ്വാസത്തെ പലപ്പോഴും പ്രകാശിപ്പിക്കുകയും ചെയ്തു.

സ്വാമിജിയുടെ പ്രസംഗങ്ങഠം എപ്പോഴും ഉജ്ജ്വലങ്ങളും പലപ്പോഴും പുളകോദ്ഗമകാരികളും ആയിരുന്നു. ലണ്ടൻനഗരത്തിൻെറ പരിഷ്ക്കാരകേന്ദ്രമായ പടിഞ്ഞാറുഭാഗത്തെ ഒരു ഗൃഹത്തിലെ സ്വീകരണമുറി: അവിടെ ഒരു സായാഹ്നത്തിൽ സ്വാമിജി ഒരു പ്രഭാഷണം നടത്തി. സദസ്യർ സംസ്കാരസമ്പന്നർ, അധികഭാഗവും പരിഷ്കാരികളായ യുവമാതാക്കഠം. ഭക്തിമാർഗ്ഗത്തെക്കുറിച്ചായിരുന്നു അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നതു് – ഭക്തിയുടെ ആന്തരസത്തയായ സ്നേഹത്തിനു് മനുഷ്യൻെറ ഉത്കൃഷ്ടവശങ്ങളെ പുറത്തുകൊണ്ടുവരുവാനും നിസ്സ്വാർത്ഥതയുടെ പാരമ്യത്തിലെത്തിക്കുവാനും ഉള്ള കഴിവിനെക്കുറിച്ച് അദ്ദേഹം സംസാരിക്കുകയായിരുന്നു: 'പെരുവഴിയിൽ വെച്ച് പെട്ടെന്നു് ഒരു പുലി നിങ്ങളുടെ മുമ്പിൽ ചാടിവീണു, എന്നു വിചാരിക്കുക. നിങ്ങഠംക്കെന്തു പേടിയായിരിക്കും. പ്രാണനും കൊണ്ടോടാൻ നിങ്ങഠംക്കെന്തു ബദ്ധപ്പാടായിരിക്കും !' എന്നാൽ – അദ്ദേഹത്തിൻെറ സ്വരമൊന്നു മാറി; അദ്ധ്യാത്മതേജസ്സിനുമാത്രം പൂർണ്ണമായി പ്രകാശിപ്പിക്കാൻ കഴിയുന്ന നിർഭയത്വത്തിൻെറയും ഓജസ്സിൻെറയും കാന്തികൊണ്ടു് മുഖമണ്ഡലം പ്രകാശമാനമായി – 'സങ്കല്പിക്കു, പുലിയുടെ വഴിക്കു് ഒരു പിഞ്ചുപൈതൽ കിടക്കുന്നുണ്ടു് എന്നു്. അപ്പോഠം നിങ്ങളുടെ സ്ഥാനം എവിടെയായിരിക്കും ? പുലിയുടെ വായിൽ – നിങ്ങളിലാരും – എനിക്കതു നല്ല തീർച്ചയുണ്ടു്.' മഹോന്നതമായ ഈ പ്രസ്താവം കേട്ടു് ശ്രോതാക്കഠം ആവേശഭരിതരായി. അവരുടെ ഉള്ളിൽ ഒതുങ്ങിക്കിടക്കുന്ന കഴിവുകഠംക്കു് ഒരു പ്രശംസയും അവരുടെ സർവ്വോച്ചമായ ആദ്ധ്യാത്മ

വീര്യത്തെ ഉണർത്താൻ കെൽപ്പററ ഒരുപദേശവും ആയിരുന്നല്ലൊ അതു്. വ്യക്തിപ്രഭാവം, ആർജ്ജവം, സരളശൈലി, സൂക്ഷ്മദൃഷ്ടി തുടങ്ങിയുള്ള വൈശിഷ്ട്യങ്ങളാണു് സ്വാമിജിയുടെ ഉപദേശങ്ങളിൽ ശ്രോതാക്കാംക്കു് ദൃഢവിശ്വാസമുളവാക്കിയതും, ഇങ്ങും എങ്ങും അനേകം ശ്രേഷ്ഠരായ ആളുകളെ എന്നെന്നേയ്ക്കുമായി അദ്ദേഹത്തിൻെറ ആരാധകരും ശിഷ്യരുമാക്കിത്തീർത്തതും. മതചിന്തകളെ അദ്ദേഹം ഇനം തിരിച്ച രീതി; അദ്ദേഹത്തിൻെറ ബുദ്ധിപരവും ആദ്ധ്യാത്മികവുമായ ആശയങ്ങളുടെ വിശാലത, ആശയങ്ങളുടെ നൂതനതയും ഗഹനതയും, ഓരോ വാക്കിലും അടങ്ങിയിരുന്ന മഹത്തായ ധാർമ്മികമൂല്യം, അദ്ദേഹത്തിൻെറ പ്രഭാവം, പൗരുഷം, നിർഭീകത, ഇവ ഒററയ്ക്കും ഒന്നിച്ചും ശ്രോതാക്കളിൽ അവിസ്മരണീയമായ സ്വാധീനം ചെലുത്താൻ പോന്നവയായിരുന്നു.

ആദ്യത്തെ ലണ്ടൻസന്ദർശനാവസരത്തിൽത്തന്നെ തൻെറ ഭാവി പ്രവർത്തനത്തിനുവേണ്ട സുസ്ഥിരമായ അടിത്തറ സ്വാമിജി പണിതു. ലണ്ടനിൽ പോകാൻ ആലോചിച്ചപ്പോറം, ആകപ്പാടെ ചുററുപാടുകറം അനുകൂലമാണോ എന്നൊന്നു നോക്കിക്കണ്ടു പോരണമെന്നേ കരുതിയിരുന്നുള്ളു, എന്നാൽ ഒരിക്കലവിടെ എത്തിക്കഴിഞ്ഞപ്പൊഴോ, തൻെറ സന്ദർശനം വെറുമൊരു പരീക്ഷണമല്ല, പ്രത്യുത, പ്രായോഗികമായി വളരെയേറെ വിജയകരമാണു്, സർവ്വപ്രതീക്ഷകളെക്കാളും കവിഞ്ഞ ഒരു വിജയമാണു് എന്നും അദ്ദേഹം കണ്ടു. പത്രലോകം അദ്ദേഹത്തിൻെറ ആശയങ്ങളെ സ്വാഗതം ചെയ്കയും വിളംബരം ചെയ്കയും ചെയ്തു. നഗരത്തിലെ പ്രമുഖസമാജങ്ങളിൽ പലതും അതുപോലെ മതസ്ഥാപനങ്ങളിലെ പലേ നേതാക്കറംപോലും അദ്ദേഹത്തെ ക്ഷണിക്കുകയും സവിശേഷാദരവോടെ സ്വീകരിക്കുകയും ചെയ്തു. ഇംഗ്ലീഷ്സമുദായത്തിലെ ഉന്നതവൃത്തങ്ങളിലാണു് അദ്ദേഹം പെരുമാറിയിരുന്നതു്; പ്രഭുകുടുംബങ്ങളിലെ അംഗങ്ങറംക്കുപോലും സ്വാമിജിയെ തങ്ങളുടെ സ്നേഹിതനായെണ്ണുന്നതിൽ സന്തോഷമായിരുന്നു. ഇതു് ഇംഗ്ലീഷ്ജനതയെക്കുറിച്ചു് അദ്ദേഹത്തിനുണ്ടായിരുന്ന ധാരണയെ തികച്ചും തകിടംമറിച്ചു. അമേരിക്കയിൽ ആളുകറം നൂതനാശയങ്ങറം ഉറംക്കൊള്ളുന്നതിൽ കുതുകികളും ഉത്സാഹികളുമാണെന്നു് അദ്ദേഹം കണ്ടു; എന്നാലിവിടെ ആളുകറം തങ്ങളുടെ പ്രസ്താവങ്ങളിലും പ്രശംസകളിലും അത്രയൊന്നും ആവേശഭരിതരല്ല. ഒതുങ്ങിയവരാണു്. എന്നുവരുകിലും ഒരിക്കലവർ ആചാര്യൻെറയും അദ്ദേഹത്തിൻെറ ആശയങ്ങളുടെയും മേന്മയെക്കുറിച്ചു ബോധവാന്മാരായിക്കഴിഞ്ഞാൽ പിന്നെ അവർ അത്യധികം ഉത്സാഹശാലികളും ദൃഢബദ്ധരും ആയിരിക്കും. അമേ

രിക്കയിലെ പ്രവൎത്തനം തുടരാൻ ലണ്ടൻ വിട്ടു് അങ്ങോട്ടു പുറപ്പെട്ടുംമുമ്പു്, ലണ്ടനിൽ പലരെയും തന്റെ ഉററ സുഹൃത്തുക്കളും സഹായികളും ആയി തനിക്കു നേടാൻ കഴിഞ്ഞു എന്നതിൽ അദ്ദേഹത്തിനു് സന്തോഷവും സംതൃപ്തിയുമുണ്ടായിരുന്നു. നവംബർമാസം മദ്ധ്യത്തിൽ സ്വാമിജി മദിരാശിയിലെ ഒരു ശിഷ്യനു് ഇപ്രകാരമെഴുതി:

'ഇംഗ്ലണ്ടിൽ എന്റെ പ്രവൎത്തനം വാസ്തവത്തിൽ അസ്സലായി നടക്കുന്നു, കൂട്ടംകൂട്ടമായി ആളുകൾ വരുന്നു: ഇത്രയേറെ പേരെ ഇരുത്താൻ വേണ്ടത്ര ഇടമില്ല മുറിക്കു്. അതിനാലവർ തറയിൽ പടിഞ്ഞിരിക്കുന്നു. സ്ത്രീകളും സകലരും. അടുത്തയാഴ്ച എനിക്കു് പോകേണ്ടതുണ്ടു്; അതുകൊണ്ടവൎക്കു് സങ്കടം. ഇത്രവേഗം ഞാൻ വിട്ടുപോയാൽ എന്റെ ഇവിടത്തെ പ്രവൎത്തനത്തിനു് അല്പം കോട്ടംതട്ടുമെന്നു ചിലർ കരുതുന്നു. ഞാനങ്ങനെ കരുതുന്നില്ല. ഞാൻ ജനങ്ങളെയോ സാമഗ്രികളെയോ ആശ്രയിക്കുന്നില്ല. ഭഗവാനെ മാത്രം ആശ്രയിക്കുന്നു – അദ്ദേഹമാണു് എന്നിൽക്കൂടി പ്രവൎത്തിക്കുന്നതു്.

നിരന്തരമായ പ്രവൎത്തനംകൊണ്ടു് വാസ്തവത്തിൽ ഞാൻ ക്ഷീണിച്ചിരിക്കുന്നു. വേറെ ഏതു ഹിന്ദുവും എന്നെപ്പോലെ കഠിനമായിട്ടു് പ്രയത്നിച്ചിരുന്നെങ്കിൽ മരിച്ചുപോയേനെ. നീണ്ട വിശ്രമത്തിനു് എനിക്കു് ഇന്ത്യയിലേക്കു പോകണം.'

സ്വാമിജിയുടെ ക്ലാസ്സുകളിൽ ഹാജരായിക്കൊണ്ടിരുന്ന ഒരു പത്രപ്രതിനിധി ഇങ്ങനെ എഴുതുകയുണ്ടായി:

'ഗുരുവിനോടു് ഇന്ത്യയിലെ ഒരു ശിഷ്യനു് ഉണ്ടാകാവുന്ന അത്രയും ഭക്തിയോടുകൂടി ലണ്ടനിലെ ഏററവും പരിഷ്കൃതകളായ ചില മഹിളകൾ നിലത്തു് ചമ്രംപടിഞ്ഞു് – കസേര തികയാഞ്ഞിട്ടാണേ — ഇരിക്കുന്നതു കാണുക ഒരപൂൎവ്വദൃശ്യംതന്നെയാണു്. ആംഗലഭാഷികളായ ജനതയുടെ മനസ്സിൽ ഇന്ത്യയുടെ നേൎക്കു് സ്വാമിജി ജനിപ്പിക്കുന്ന സ്നേഹവും സഹാനുഭൂതിയും ഇന്ത്യയുടെ പുരോഗതിക്കു് കരുത്തുററ ഒരു താങ്ങായിത്തീരുമെന്നുള്ളതു തീൎച്ചയാണു്.'

ഇംഗ്ലണ്ടിലെ പ്രവൎത്തനങ്ങൾക്കിടയിലും അമേരിക്കയിൽ നിന്നു് അവിടത്തെ പ്രവൎത്തനങ്ങൾക്കു് അനുകൂലസാഹചര്യങ്ങൾ പ്രവൎദ്ധമാനമായിക്കൊണ്ടിരിക്കുകയാണെന്നു് അറിയിച്ചുകൊണ്ടും ശിഷ്യന്മാരുടെ ശ്രേയസ്സിനെ മുൻനിൎത്തി അങ്ങോട്ടു വേഗം തിരിച്ചു ചെല്ലണമെന്നു് അപേക്ഷിച്ചുകൊണ്ടും സ്വാമിജിക്കു് അനേകം കത്തുകൾ കിട്ടി, അതേ സമയം ഇംഗ്ലണ്ടിലെ

സുഹൃത്തുക്കൾ അവിടെത്തന്നെ ഇരിക്കാനും സ്ഥിരമായി ആ വൻ നഗരിയിൽ പാർപ്പുറപ്പിക്കാനും നിർബ്ബന്ധിച്ചുകൊണ്ടുമിരുന്നു. ഇംഗ്ലണ്ടിൽ വിതച്ച വിത്തു മുളയ്ക്കാൻ അല്പം സമയം കൊടുക്കുന്നതാണു നല്ലതു് എന്നു സ്വാമിജിക്കു തോന്നി. പോരാത്തതിനു്, തന്നെ ഭഗവാൻ വിളിക്കുകയാണെന്നും അദ്ദേഹത്തിനു തോന്നുകയുണ്ടായി. അടുത്ത വേനല്ക്കാലത്തു മടങ്ങിവന്നു് അവിടെ തുടങ്ങിയ പ്രവർത്തനം തുടരാമെന്നു് അദ്ദേഹം വാക്കുകൊടുത്തു്, തന്നിൽക്കൂടി ഭഗവാൻ നിർവ്വഹിക്കുന്നതെന്നു താൻ കരുതിയ പ്രവർത്തനങ്ങളുടെ വിജയത്തിൽ സംതൃപ്തനായി, നവോന്മേഷത്തോടും സന്തോഷത്തോടും കൂടി അമേരിക്കയിലെ പ്രിയശിഷ്യരുടെ അടുത്തേയ്ക്കു മടങ്ങി. ബോസ്റ്റണിലെ ധനാഢ്യയായ ഒരു മഹതി അടുത്ത ശീതകാലത്തെ ന്യൂയോർക്കിലെ പ്രവർത്തനത്തിനു വേണ്ട സഹായങ്ങൾ ചെയ്യാമെന്നു വാഗ്ദാനം ചെയ്തു. സർവ്വവും അനുകൂലവും ശോഭനവുമായി കാണപ്പെട്ടു. തന്റെ ചിന്തകളിൽ കൂടുതൽ തല്പരരായവരോടു് ഒരു സംഘമാകാനും പതിവായി ഒന്നിച്ചുചേർന്നു ഭഗവദ്ഗീതയും മററു് ഹൈന്ദവശാസ്ത്രങ്ങളും പഠിക്കാനും അദ്ദേഹം ലണ്ടൻ വിടുന്നതിനു മുമ്പു് ഉപദേശിച്ചു. സ്വാമിജിയുടെ ലണ്ടൻസന്ദർശനത്തെപ്പററി 1896 ഫെബ്രുവരിയിൽ മിസ്റ്റർ ഈ. ററി. സ്റ്റർഡി 'ബ്രഹ്മവാദിൻ' മാസികയിൽ ഇപ്രകാരം എഴുതി:

'ചിന്താശീലരും അഭ്യസ്തവിദ്യരും ആയ ഒരു സംഘം ആളുകൾ ഇവിടെയുണ്ടു്. ജീവസന്ദായകങ്ങളായ ഭാരതീയചിന്താസരിത്തുകളിൽനിന്നും വേണ്ട പ്രയോജനം പകർന്നുകൊടുക്കാൻ അവരെ കണ്ടെത്തുകയും വേണ്ടമാതിരി സമീപിക്കുകയുമേ വേണ്ടൂ, എന്ന വസ്തുത സ്വാമി വിവേകാനന്ദന്റെ ഇംഗ്ലണ്ടുസന്ദർശനം വ്യക്തമാക്കിയിരിക്കുന്നു.

കൂടാതെ, സ്വാമി വിവേകാനന്ദന്റെ ഇവിടത്തെ പ്രഭാഷണങ്ങളെ ചൂണ്ടിക്കൊണ്ടു്, പള്ളികളിലെ പ്രസംഗപീഠങ്ങളിൽനിന്നുമുള്ള ഉദ്ബോധനങ്ങളിൽനിന്നും, പാശ്ചാത്യദേശങ്ങളിലെ വിശാലമനസ്കരായ വൈദികരിൽ സ്വാമിജിയെ കാണാൻ സുകൃതമുണ്ടായ ചിലർക്കു് വേദാന്തചിന്തകളെ തങ്ങളുടെ മതസമ്പ്രദായങ്ങൾക്കും അനുകൂലമായി പ്രയോഗിക്കാൻ കഴിഞ്ഞു എന്നു കാണാൻ വിഷമമില്ല. ഇംഗ്ലീഷ്ജനതയുടെ വിവിധതലങ്ങളിൽനിന്നും വളരെയേറെ ആളുകളെ സ്വാമി വിവേകാനന്ദന്റെ ക്ലാസ്സുകൾ ആകർഷിച്ചു. ഒരാചാര്യനെന്ന നിലയിൽ അദ്ദേഹത്തിന്റെ കഴിവുകളെപ്പററി വ്യക്തമായ ഒരു ബോധം അവരിൽ ബഹുഭൂരിപക്ഷം ആളുകൾക്കും ഉണ്ടായി. ഇപ്രകാരം അദ്ദേഹം ചെയ്തുവെച്ച പ്രാരംഭപ്രവ

ത്തനങ്ങഠം ഒരുമിച്ചുകൂട്ടിനിർത്താൻ സ്വാമിജി അമേരിക്കയിലേയ്ക്കു മടങ്ങിയപ്പോഠം ഭഗവദ്ഗീതയും മററ് അനുബന്ധിച്ച വിഷയങ്ങളും വായിക്കാനും പഠിക്കാനുമായി ക്ലാസ്സുകഠം ആരംഭിച്ചു. ഈ ക്ലാസ്സുകഠം ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. ഒരു പരിചയപ്പെടുത്തലും വേണ്ട, ഒരു സമാജവും തുടങ്ങിയിട്ടില്ല, തുടങ്ങുകയുമില്ല, ഒരു പണവും സ്വീകരിക്കുന്നതുമില്ല.'

തൻെറ മഹത്തായ ആദ്ധ്യാത്മികാനുഭൂതി ശ്രോതാക്കളെ ഗ്രഹിപ്പിക്കുന്നതിനുള്ള വിശിഷ്ടകലാകൗശലമാണ് സ്വാമിജിയുടെ വിജയഹേതു. ഈ വസ്തുത മിസ്ററർ സ്ററർഡി വളരെ ഭംഗിയായി മുൻലേഖനത്തിൽ തുടന്നു പ്രസ്താവിച്ചിട്ടുണ്ട്: 'ഹൃദയത്തിൽ സ്നേഹവും സ്മൃതിയിൽ യുഗയുഗാന്തരങ്ങളിലെ പാരമ്പര്യവുമായി അവസാനം നമ്മുടെ നാട്ടിൽ ഒരു യോഗി വന്നുചേന്നു. വിശാലവും സർവ്വാർശ്രേഷ്ഠിയുമായ ഒരു ആദ്ധ്യാത്മികജീവിതത്തിൻെറ അടിത്തറയ്ക്കുവേണ്ട പല പുതിയ ആശയങ്ങളും സ്വാമിജി ശ്രോതാക്കഠംക്ക് ഒരൊററ സന്ദശ്നത്തിൽത്തന്നെ കൊടുക്കാറുണ്ട്. വേദാന്തചിന്താപരങ്ങളായ പല ഗഹനതത്ത്വങ്ങളുടെ പ്രതിപാദനംകൊണ്ട് ശ്രോതാക്കളിൽ ചിലരുടെ ഉള്ളിൽ ശരിക്കും ബുദ്ധിപരമായ ഒരു കോളിളക്കംതന്നെ സൃഷ്ടിച്ചു. മതചിന്തയിൽ ഏററവും ഉത്കൃഷ്ടമായ കാര്യങ്ങളെല്ലാം ഒരൊററ മണിക്കൂറിനുള്ളിൽ പ്രതിപാദിക്കാൻ കഴിവുററ മറെറാരു ചിന്തകനെ തങ്ങഠം ഇതിനുമുമ്പു കണ്ടിട്ടില്ല എന്നു് ശ്രോതാക്കളിൽ പലരും സമ്മതിച്ചു.'

## അമേരിക്കൻ പ്രവർത്തനത്തിന്റെ പ്രതിഷ്ഠാപനം

സ്വാമിജി ഇംഗ്ലണ്ടിലേയ്ക്കു പോയിരുന്നപ്പോൾ അമേരിക്കയിലെ വേദാന്തപ്രചാരണം അദ്ദേഹത്തിന്റെ ശിഷ്യർ, വിശേഷിച്ചും കൃപാനന്ദസ്വാമി, അഭയാനന്ദസ്വാമി, മിസ്സ് എസ്. ഇ. വാൾഡോ എന്നിവർ, വിജയകരമാംവണ്ണം നടത്തിക്കൊണ്ടു പോന്നു. ന്യൂയോർക്കിൽ അവർ വേദാന്തചർച്ച ചെയ്യാൻ പതിവായി സമ്മേളനം നടത്തിയിരുന്നു; അതിൽ ധാരാളം ആളുകൾ പങ്കെടുക്കുകയും ചെയ്തിരുന്നു. അത്ര മാത്രവുമല്ല അവർ ചെയ്തതു്; അവർ അമേരിക്കയിലെ ഇതരനഗരങ്ങളിലേയ്ക്കും സന്ദേശം പ്രചരിപ്പിച്ചു. ബഫലോ, ഡെട്രോയിററ് തുടങ്ങിയ ഇടങ്ങളിൽ പലരും ഇതിൽ ശ്രദ്ധാലുക്കളായി കാണപ്പെട്ടു; അവിടങ്ങളിൽ ശാഖകൾ സ്ഥാപിക്കുകയും യഥാർത്ഥസത്യാന്വേഷികൾ ശ്രദ്ധയോടും ഉത്സാഹത്തോടും പ്രവർത്തനം തുടർന്നുപോരുകയും ചെയ്തു. മൂന്നു മാസത്തെ യാത്ര കഴിഞ്ഞു് സ്വാമിജി ആരോഗ്യവാനും ഉത്സാഹവാനുമായി ഡിസംബർ 6-ാം തീയതി വെള്ളിയാഴ്ച ന്യൂയോർക്കിൽ തിരിച്ചെത്തി. അദ്ദേഹത്തിന്റെ ഇംഗ്ലണ്ടുസന്ദർശനവും, അവിടത്തെ പ്രവർത്തനവും വളരെ ക്ലേശകരമായിരുന്നെങ്കിലും ഏററവും സന്തോഷാവഹമായ ഒരനുഭവമായിരുന്നു. കൃപാനന്ദസ്വാമിയുമൊരുമിച്ചു് സ്വാമിജി താമസം 39-ാം തെരുവിലാക്കി. വിശാലമായ രണ്ടു മുറികൾ അവർ എടുത്തു. നൂററമ്പതാളുകൾക്കു് ഇരിക്കാനിടം അതിലുണ്ടായിരുന്നു. സ്വാമിജിയെ സഹായിക്കാമെന്നു് ഏററിരുന്ന മഹതിക്കു്. അങ്ങനെ ചെയ്യാൻ കഴിഞ്ഞില്ല. എന്നാൽ അദ്ദേഹം തന്റെ പ്രവർത്തനത്തിനു് ആളുകളെയോ സാമഗ്രികളെയോ ആശ്രയിച്ചിരുന്നില്ല. അദ്ദേഹം കർമ്മയോഗം പഠിപ്പിക്കുന്നതിൽ വ്യാപൃതനായി, കർമ്മയോഗം എന്ന പുസ്തകത്തിൽ കാണുന്ന പാഠങ്ങളെല്ലാം ഇവിടെ വെച്ചു പഠിപ്പിച്ചതാകുന്നു. ചിലരുടെ പക്ഷത്തിൽ ഈ പുസ്തകമാണു് അദ്ദേഹത്തിന്റെ കൃതികളിൽ ഏററവും മികച്ചതു്. രണ്ടാഴ്ചത്തേയ്ക്കു് അദ്ദേഹം നിരന്തരം പ്രവർത്തിച്ചു; ആഴ്ചയിൽ പതിനേഴു ക്ലാസ്സുകൾ നടത്തിയിരുന്നു; ഇതുകൂടാതെ വളരെയേറെ എഴുത്തുകൾ എഴുതുകയും അനേകംപേർക്കു് ഏകാന്തദർശനം നല്കുകയും ചെയ്തുപോന്നു. ഇക്കാലത്തു നടത്തിയ പ്രസംഗങ്ങളുടെ വിഷയങ്ങളിൽ ചിലവ ഇവയാണു്: 1. മതത്തിന്റെ ശ്രദ്ധേയത്വം: അതിന്റെ സത്യതയും പ്രയോജനവും; 2. ഒരു സാർവ്വലൗകികമതമെന്ന ആദർശം

വിഭിന്നമനസ്സുകളെയും മാർഗ്ഗങ്ങളെയും അതെങ്ങനെ ഉൾക്കൊള്ളണം; 3 പ്രപഞ്ചം - സൃഷ്ടിപ്രളയപ്രക്രിയ. 4. പ്രപഞ്ചം - തുടർച്ച്.

സ്വാമിജി തൻെറ സന്ദേശങ്ങൾ രേഖപ്പെടുത്തിവെയ്ക്കുക പതിവില്ലാതിരുന്നതിനാൽ, അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ രേഖപ്പെടുത്തിയെടുക്കണം എന്ന് ആദ്യംമുതലേ ശിഷ്യന്മാർക്ക് ആഗ്രഹമുണ്ടായിരുന്നു. അതിനാൽ 1895 അവസാനത്തോടുകൂടി ഒരു ചുരുക്കെഴുത്തുകാരനെ നിയമിച്ചു. പക്ഷേ അയാൾക്ക് ഒപ്പമെത്താൻ കഴിഞ്ഞില്ല. വിഷയങ്ങളെപ്പററിയുള്ള അയാളുടെ പരിചയമില്ലായ്മയാണ് വിഷമത്തിന് പ്രധാനകാരണം. വേറൊരാളെ നിയമിച്ചു; ഫലം മേല്പടിതന്നെ. അവസാനം യാദൃച്ഛികമായി ജെ. ജെ. ഗുഡ്‌വിൻ എന്നൊരാളെ നിയമിച്ചു. ഗുഡ്‌വിൻ ആയിടെയാണ് ഇംഗ്ലണ്ടിൽനിന്നും ന്യൂയോർക്കിലെത്തിയത്. അതിൽനിന്നും അദ്ഭുതാവഹമായ പ്രയോജനം ഉണ്ടായി. അയാൾ സ്വാമിജിയുടെ പ്രഭാഷണങ്ങളെല്ലാം കൃത്യമായും ശരിയായും എഴുതിയെടുത്തു. പലതരം അനുഭവങ്ങളുമുള്ള ലൗകികനായ ഈ മനുഷ്യൻ സ്വാമിജിയെ കണ്ട നിമിഷംമുതൽ എന്നുതന്നെ പറയാം, തൻെറ ലൗകികലക്ഷ്യങ്ങളും ലൗകികജീവിതവും കൈവെടിഞ്ഞു. സ്വാമി അയാളുടെ പൂർവ്വകാലജീവിതത്തിലെ പല സംഭവങ്ങളും പറഞ്ഞുകേൾപ്പിച്ചു; അതയാളിൽ ഒരു വലിയ ധാർമ്മികപരിവർത്തനം ഉളവാക്കി; അയാളുടെ ജീവിതഗതിതന്നെ അപ്പാടേ മാറിപ്പോയി. ഗുഡ്‌വിൻ വിനീതനായ ഒരു ശിഷ്യനായി മാറി: സ്വാമിജിക്കുവേണ്ട ശുശ്രൂഷകളും ഗുഡ്‌വിൻ ചെയ്തുപോന്നു. സ്വാമിജിയുടെ പ്രസംഗങ്ങൾ ചുരുക്കത്തിൽ കുറിച്ചെടുക്കുക, അതൊക്കെ ടൈപ്പ് ചെയ്ത് ശരിപ്പെടുത്തി പത്രങ്ങൾക്ക് പ്രസിദ്ധീകരണത്തിനു കൊടുക്കുക, ഇതൊക്കെ വിശ്രമമെന്യേ അന്നന്നു ചെയ്തുകൊണ്ടിരുന്നു. നേരം വെളുത്താൽ പുതിയ നാളത്തെ ജോലിക്ക് തികച്ചും തയ്യാർ. 'എൻെറ വിശ്വസ്തനായ ഗുഡ്‌വിൻ' എന്നാണ് സ്വാമിജി വിളിക്കാറ്. അദ്ദേഹത്തെ സ്വാമിജിക്കു വലിയ കാര്യമായിരുന്നു. 1896 വസന്തത്തിൽ സ്വാമിജി ഡെട്രോയിററ്, ബോസ്റ്റൺ തുടങ്ങിയ പ്രദേശങ്ങൾ സന്ദർശിച്ചപ്പോൾ ഗുഡ്‌വിനും ഒപ്പം പോയി. പിന്നീട് അദ്ദേഹം ഇംഗ്ലണ്ടിലേയ്ക്കും ഇന്ത്യയിലേയ്ക്കും സ്വാമിജിയെ അനുഗമിച്ചു. ഇന്ത്യയിൽ വെച്ചാണദ്ദേഹം മരിച്ചത്. ഗുഡ്‌വിൻ മരിച്ചപ്പോൾ സ്വാമിജി പറഞ്ഞു: 'എൻെറ വലതുകൈ പോയി. എൻെറ നഷ്ടം ഗണനാതീതമാണ്.' എഴുതുക എന്നുള്ളത് സ്വാമിജി അധികം പതിവില്ല. അദ്ദേഹം ധാരാളമായി സംസാരിച്ചിരുന്നു. അതതവസരത്തിലെ ആവേശം അനുസരിച്ച് പ്രസംഗിച്ചിരുന്നു. രാജയോഗവും മററു ചില ചെറിയ ഗ്രന്ഥങ്ങളുമല്ലാതെ സ്വന്തം കൈപ്പടയിൽ സ്വാമിജിയുടെ കൃതികൾ അധികമില്ല.

ഡിസംബർ അവസാനത്തോടുകൂടി ക്രിസ്തുമസ് അവധിക്കാലത്തു് മിസ്സിസ് ഓളി ബുള്ളിൻെറ അതിഥിയായി സ്വാമി ബോസ്റ്റൺ സന്ദർശിച്ചു. അവിടെനിന്നും മടങ്ങിവന്നശേഷം ജനുവരി 5-ാം തീയതിമുതൽ ഞായറാഴ്ചതോറും ന്യൂയോർക്കിലെ ഹാർഡിമാൻ ഹാളിൽ ഉത്തേജകമായ ഒരു പ്രസംഗപരമ്പര നടത്തി. ബ്രൂക്ലിനിലെ തത്ത്വചിന്താസമാജത്തിലും ന്യൂയോർക്കിലെ പീപ്പിൾസ് ചർച്ചിലുംവെച്ചു നടത്തിയ പ്രസംഗങ്ങൾ കേൾക്കാൻ അനവധി ആളുകൾ വന്നുകൊണ്ടിരുന്നു. അവ ശ്രോതാക്കളിൽ വലിയ മതിപ്പ് ഉളവാക്കുകയും ചെയ്തു. ഈ പൊതുപ്രസംഗങ്ങൾ കൂടാതെ ദിവസവും രണ്ടു ക്ലാസ്സുകൾ വീതം നടത്തിപ്പോന്നു. ക്ലാസ്സുകളിൽ അധ്യേതാക്കളുടെ എണ്ണം അപ്രതീക്ഷിതമാംവണ്ണം വർദ്ധിച്ചുകൊണ്ടേ ഇരുന്നു. പൊതുപ്രസംഗങ്ങൾ കേൾക്കാൻ വന്നിരുന്നവർ വേദാന്തകേന്ദ്രത്തിലും വന്നു. ഹാർഡിമാൻ ഹാളിൽ സ്വാമിജി പ്രസംഗിക്കുമ്പോൾ ആളുകൾക്കു് നില്ക്കാൻപോലും ഇടം തികഞ്ഞിരുന്നില്ല. 'മിന്നൽ സ്വാമി' എന്നാണു് അദ്ദേഹം അറിയപ്പെട്ടിരുന്നതു്. ഒരു പൊതുപ്രാസംഗികൻ എന്ന നിലയിൽ അദ്ദേഹത്തിൻെറ പേർ ന്യൂയോർക്കിൽ വളരെയേറെ പരന്നതു കാരണം, ഫെബ്രുവരിയിൽ ആരംഭിച്ച രണ്ടാമത്തെ പ്രസംഗപരമ്പരയ്ക്കു് ആയിരത്തഞ്ഞൂറിനുമേൽ ആളുകൾക്കു് ഇരിക്കാൻ സൗകര്യമുള്ള മാഡിസൺ സ്ക്വയർ ഗാർഡൻ എന്ന വിശാലമായ ഒരു ഹാൾ വാടകയ്ക്കു് എടുക്കേണ്ടതായിവന്നു. 'ഭക്തിയോഗം', 'യഥാർത്ഥമനുഷ്യനും ബാഹ്യമനുഷ്യനും', 'എൻെറ ഗുരുനാഥൻ: ശ്രീരാമകൃഷ്ണപരമഹംസൻ' എന്നിവയായിരുന്നു പ്രസംഗവിഷയങ്ങൾ. ഫെബ്രുവരിയിൽ, കൊണെറ്റിക്കട്ടിലെ ഹാർട്സ്ഫോർഡിൽ തത്ത്വചിന്താസമാജത്തിനു മുമ്പിൽ പ്രസംഗിക്കാൻ സ്വാമിക്കു് ക്ഷണം ലഭിച്ചു. അദ്ദേഹം സ്വീകരിച്ചു; 'ആത്മാവും ഈശ്വരനും' എന്ന വിഷയത്തെക്കുറിച്ചു പ്രസംഗിക്കുകയും ചെയ്തു, ഈ പ്രസംഗത്തെ സംബന്ധിച്ചു് 'ഹാർട്സ്ഫോർഡ് ഡെയിലി ടൈംസ്' ഇപ്രകാരം എഴുതുകയുണ്ടായി: 'അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ, ക്രിസ്ത്യാനികളെന്നു വിളിക്കപ്പെടുന്ന മററു പലരുടേതിനേയുംകാൾ ക്രിസ്തുവിൻെറ ഉപദേശങ്ങളോടു് അനുരൂപങ്ങളായിരുന്നു. അദ്ദേഹത്തിൻെറ വിശാലമായ സ്നേഹം എല്ലാ മതങ്ങളെയും സകലജനതകളെയും ഉൾക്കൊള്ളുന്നു. ഇന്നലെ വൈകുന്നേരത്തെ അദ്ദേഹത്തിൻെറ പ്രസംഗത്തിൻെറ സാരള്യം മോഹനമായിരുന്നു.'

ഫെബ്രുവരിയിൽ സ്വാമിജി ബ്രൂക്ലിനിലെ സന്മാർഗ്ഗസമാജത്തിലും പ്രസംഗിച്ചു. അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ എവിടെയും വമ്പിച്ച ഉത്സാഹവും ആവേശവും ഉളവാക്കി. സ്വാമി

യുടെ പ്രവത്തനങ്ങളെക്കറിച്ച്, ന്യൂയോക്കിലെ പ്രമുഖപത്രമായ 'ദി ന്യൂയോർക് ഹെറാംഡ്'' 1896 ജനവരി ഒടുവിൽ ഈവിധം പ്രസ്താവിക്കകയുണ്ടായി:

''ന്യൂയോക്കിലെ ചില സാമുദായികവൃത്തങ്ങളിൽ 'സ്വാമി വിവേകാനന്ദൻ' വലിയ സ്വാധീനമുള്ള ഒരു പേരാണ്. അവർ തീരെ നിർധനരോ ബുദ്ധിയില്ലാത്തവരോ ഒന്നുമല്ല. ആ പേരിൻെറ ഉടയവൻ ഇൻഡ്യയിൽനിന്നു വന്ന ഇരുണ്ട നിറമുള്ള ഒരു മാന്യനാണ്. അദ്ദേഹം കഴിഞ്ഞ പന്ത്രണ്ടുമാസമായി ചില പൗരസ്ത്യ മതവും തത്ത്വചിന്തയും സാധനയും പ്രചരിപ്പിച്ച് ഈ പ്രമുഖനഗരത്തിൽ, തനിക്ക് പേരും പെരുമയും ആജ്ജിച്ചുകൊണ്ടിരിക്കുന്നു. കഴിഞ്ഞ ശീതകാലത്തു് അദ്ദേഹത്തിൻെറ പരിപാടി, അഞ്ചാംവീഥിയിലുള്ള ഒരു വലിയ ഹോട്ടലിൻെറ സ്വീകരണമുറിയിലാണ് നടന്നുകൊണ്ടിരുന്നതു്. തനിക്കും തൻെറ സന്ദേശങ്ങഠംക്കും സമുദായത്തിൽ ഒരംഗീകാരം കിട്ടിയശേഷം അദ്ദേഹം ഇപ്പോഠം ഹാർഡിമാൻ ഹാളിൽവെച്ച് ഞായറാഴ്ചതോറും വൈകുന്നേരം ഒരു സൗജന്യപ്രസംഗപരമ്പര നടത്തി സാമാന്യജനങ്ങളെ സമീപിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

സ്വാമി വിവേകാനന്ദൻെറ പ്രയത്നങ്ങഠംക്ക വേണ്ടത്ര വിജയം കൈവന്നിട്ടുണ്ട്. തൻെറ പൂവ്വകാലജീവിതത്തെക്കുറിച്ചും, ഇപ്പോഠം ഈ രാജ്യത്തിൽ പ്രചരിപ്പിക്കാൻ ശ്രമിക്കുന്ന സിദ്ധാന്തങ്ങളും സാധനകളും തന്നെ പഠിപ്പിച്ച ഗുരുനാഥനെ കുറിച്ചും പൊതുവായി ചിലതൊക്കെ പറയുമെന്നല്ലാതെ മറെറാന്നും അദ്ദേഹം ഒരിക്കലും പറയുന്നില്ല. അദ്ദേഹത്തിൻെറ പെരുമാററം തീച്ചയായും ആകഷ്കമാണ്; വളരെയേറെ വ്യക്തിപ്രഭാവം അദ്ദേഹത്തിനുണ്ട്. അദ്ദേഹത്തിൻെറ ക്ലാസ്സുകഠം കേട്ടുകൊണ്ടിരിക്കുന്ന സ്ത്രീകളുടെയും പുരുഷന്മാരുടെയും ഗൗരവവും ശ്രദ്ധയും കലന്ന മുഖങ്ങളിലേയ്ക്കു ഒന്നു നോക്കുകയേ വേണ്ടു, ആ മനുഷ്യൻെറ പ്രസംഗവിഷയം മാത്രമല്ല ശിഷ്യരെ ആകഷിക്കുകയും ബന്ധിച്ചു നിത്തുകയും ചെയ്യുന്നതു് എന്നു ഗ്രഹിക്കാൻ.''

'ദി ന്യൂയോർക് ഹെറാംഡി'ൻെറ ലേഖകൻ സ്വാമിജിയെക്കുറിച്ചും അമേരിക്കയിലെ പ്രവത്തനങ്ങളെക്കുറിച്ചും ഒരു വിവരണം നല്കിയശേഷം ഇപ്രകാരം തുടരുന്നു:

''ഞാനീയിടെ സ്വാമിയുടെ ഒരു ക്ലാസ്സ് സന്ദശിച്ചപ്പോഠം മാന്യമായി ഉടുത്തൊരുങ്ങിയതും ബുദ്ധിവൈഭവത്തെ വെളിപ്പെടുത്തുന്നതും ആയ ഒരു സദസ്സ് സന്നിഹിതമായിരിക്കുന്നതു കണ്ടു. ഭിഷഗ്വരന്മാരും നിയമപണ്ഡിതന്മാരും ഉദ്യോഗസ്ഥന്മാരും കുലീനകളായ സ്ത്രീകളും മുറിയിലുണ്ടായിരുന്നു. കാവിനിറത്തിലുള്ള വസ്ത്രം

ധരിച്ച് സ്വാമി വിവേകാനന്ദൻ നടുവിൽ ഇരുന്നു. ആ ഹിന്ദുവിൻെറ ഇരുവശങ്ങളിലുമായിട്ടാണ് ശ്രോതാക്കരം ഇരുന്നിരുന്നതു്. അമ്പതിനും നൂറിനുമിടയ്ക്കുിരിക്കും ഹാജരായിരുന്നവരുടെ സംഖ്യ. കർമ്മയോഗത്തെക്കുറിച്ചായിരുന്ന ക്ലാസ്സ് നടന്നുകൊണ്ടിരുന്നതു്.

പ്രസംഗത്തിനു് അഥവാ ഉപദേശത്തിനു ശേഷം സ്വാമി അനൗപചാരികമായി ആളുകളെ സ്വാഗതം ചെയ്തു. ശ്രോതാക്കരം അദ്ദേഹവുമായി പരിചയപ്പെടുന്നതിനോ, ഹസ്തദാനം ചെയ്യുന്നതിനോ ആയി ആകാംക്ഷയോടെ സമീപിക്കുന്നതിൽനിന്നും അദ്ദേഹത്തിൻെറ വ്യക്തിപ്രഭാവം മനസ്സിലാക്കാം. എന്നാൽ തന്നെക്കുറിച്ചു അദ്ദേഹം ഒഴിച്ചുകൂടാൻ വയ്യാത്ത അത്യാവശ്യകാര്യങ്ങളല്ലാതെ യാതൊന്നും പറയുകയില്ല. അദ്ദേഹത്തിൻെറ ശിഷ്യന്മാർ അവകാശപ്പെടുന്നതിനു വിപരീതമായി, താൻ ഈ രാജ്യത്തു് സ്വയമേവ വന്നതാണെന്നും ഹിന്ദു സന്ന്യാസിസമ്പ്രദായങ്ങളുടെ ഒന്നിൻെറയും ഔദ്യോഗിക പ്രതിനിധിയല്ല താനെന്നും അദ്ദേഹം പ്രസ്താവിക്കുന്നു. താനൊരു സന്ന്യാസിയായതുകൊണ്ടു് ജാതിഭ്രംശം വരാതെ എവിടെയും സഞ്ചരിക്കാൻ തനിക്കു് സ്വാതന്ത്ര്യമുണ്ടു് എന്നും അദ്ദേഹം പറയുന്നു.''

സ്വാമിജിയുടെ വ്യക്തിവൈഭവത്തെ വർണ്ണിച്ചുകൊണ്ടു് ഹെലൻ ഹൺടിങ്ങൺ ബ്രൂക്‌ലിനിൽനിന്നും 'ബ്രഹ്മവാദിൻ' പത്രത്തിനു് ഇപ്രകാരം എഴുതി:

''എന്നാൽ ഇന്ത്യയിൽനിന്നും ഒരാദ്ധ്യാത്മികാചാര്യനെ അയയ്ക്കാൻ സർവ്വേശ്വരനു് കനിവുണ്ടായി. ആ ആചാര്യൻെറ ഉദാത്തമായ തത്ത്വചിന്ത നമ്മുടെ രാജ്യത്തിലെ സാന്മാർഗ്ഗികാന്തരീക്ഷത്തിൽ അനുക്രമമായും നിശ്ചിതമായും പ്രവേശിച്ചുകൊണ്ടിരിക്കുന്നു. അസാധാരണമായ ബലവും പവിത്രതയും ഉള്ള ഒരാരം; അദ്ധ്യാത്മജീവിതത്തിൻെറ അത്യുച്ചമായ ഒരു മണ്ഡലത്തെ – മനുഷ്യമസ്തിഷ്കം വിഭാവനചെയ്തിട്ടുള്ളതിൽ ഏററവും പാവനങ്ങളായ സദ്ഭാവനകളെയും സ്വാർത്ഥത്യാഗത്തെയും അക്ഷീണവും സാർവ്വഭൗമികവുമായ ഔദാര്യത്തെയും ഉരംക്കൊള്ളുന്ന ഒരു മതത്തെ – അദ്ദേഹം നമുക്കു കാണിച്ചുതരുന്നു. ഈശ്വരപ്രേമത്തിലും മനുഷ്യസ്നേഹത്തിലും പരിപൂർണ്ണമായ ബ്രഹ്മചര്യത്തിലും അധിഷ്ഠിതവും അത്യന്തം ആശ്വാസദായകവും തികച്ചും അപങ്കിലവും പാവനവും ഉത്കൃഷ്ടവും വിശ്വാസപ്രമാണങ്ങളിലോ സാമ്പ്രദായികാചാരങ്ങളിലോ ബന്ധിക്കാത്തതും ആയ ഒരു മതത്തെ സ്വാമി വിവേകാനന്ദൻ ഞങ്ങരംക്കു് ഉപദേശിച്ചുതന്നു.

തൻെറ അനുയായിവൃന്ദത്തിനു പുറമെയും സ്വാമി വിവേകാനന്ദൻ നിരവധി സുഹൃത്തുക്കളെ സമ്പാദിച്ചിട്ടുണ്ടു്. സമുദായത്തിൻെറ

വിവിധതലങ്ങളിലുള്ള ആളുകളെയും അദ്ദേഹം സമാനനിലയിൽ സ്നേഹത്തോടും സാഹോദര്യത്തോടുംകൂടി പരിചയപ്പെട്ടിട്ടുണ്ട്. നമ്മുടെ നഗരത്തിലെ ഏററവും മികച്ച പ്രതിഭാശാലികളും പരിഷ്കൃതാശയരും അദ്ദേഹത്തിന്റെ ക്ലാസ്സുകളും പ്രസംഗങ്ങളും കേൾക്കാൻ ഹാജരായിരുന്നു. അദ്ദേഹത്തിന്റെ സ്വാധീനശക്തി ഇപ്പോൾത്തന്നെ അദ്ധ്യാത്മപ്രബോധത്തിന്റെ ഗാഢവും ശക്തവുമായ ഒരന്തർധാരയായിത്തീർന്നിരിക്കുന്നു. സ്തുതിയോ നിന്ദയോ അദ്ദേഹത്തിൽനിന്നും അഭിനന്ദനമോ നിന്ദനമോ പുറപ്പെടുവിക്കാൻ സമർത്ഥമായിരുന്നില്ല. പണമോ പദവിയോ അദ്ദേഹത്തെ സ്വാധീനിക്കുകയോ വെറുപ്പിക്കുകയോ ചെയ്തില്ല. അതിരു കടന്ന ആനുകൂലപ്രകടനങ്ങളുടെ നേരേ അദ്ദേഹം പുരോഹിതന്മാർക്കുചിതമായ ഔദാസീന്യം പാലിച്ചു; മൂഢമായ പ്രലോഭനങ്ങളെ അജയ്യമായ ആഭിജാത്യംകൊണ്ടു തടുത്തു. ദുർവൃത്തരെയും ദുശ്ചിന്തകരെയുമല്ലാതെ ആരെയും കുററപ്പെടുത്തിയിരുന്നില്ല. പവിത്രതയിലേയ്ക്കും സദ്വൃത്തിയിലേയ്ക്കും ഏവർക്കും മാർഗ്ഗനിർദ്ദേശം നല്കി. 'അരചരും ആദരിക്കാൻ ആനന്ദംകൊള്ളുന്ന' ഒരാളാണ് അദ്ദേഹം എല്ലാംകൊണ്ടും.''

ഈ കാലഘട്ടത്തിൽ സ്വാമിജിയുടെ സ്വാധീനതയെ വിവരിച്ചുകൊണ്ട് കൃപാനന്ദസ്വാമി, 1896 ഫെബ്രുവരി 19-ാം തീയതി 'ബ്രഹ്മവാദിൻ' പത്രത്തിനു് ഇപ്രകാരം എഴുതിയയച്ചു:

'എന്റെ മുൻകത്തിനുശേഷം (ജനുവരി 31-ാം തീയതിയിലത്തെ), നമ്മുടെ മഹത്തായ സന്ദേശത്തിന്റെ പ്രചാരണത്തിനുവേണ്ടി നമ്മുടെ പ്രിയപ്പെട്ട ഗുരുനാഥൻ വളരെയധികം പ്രവർത്തനങ്ങൾ നടത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ക്ലാസ്സുകളിൽ പഠിക്കാനെത്തുന്ന ഉത്തരോത്തരം പെരുകിവരുന്ന വിദ്യാർത്ഥികളുടെ എണ്ണത്തിൽനിന്നും, ഞായറാഴ്ചതോറും നടത്തുന്ന പൊതുപ്രസംഗങ്ങൾ കേൾക്കാനെത്തുന്ന വലിയ ആൾക്കൂട്ടങ്ങളിൽനിന്നും, അദ്ദേഹത്തിന്റെ ഉപദേശം ഉണർത്തിവിട്ട വിശാലമായ താല്പര്യത്തിന്റെ വലിപ്പം മനസ്സിലാക്കാൻ സാധിക്കുന്നതാണ്.

അദ്ദേഹത്തിന്റെ പ്രസംഗങ്ങളും ലേഖനങ്ങളുംവഴി പുറത്തേയ്ക്കു് ഒഴുകുന്ന കരുത്തുററ മതചിന്താധാര, പരമ്പരയാ വന്നു ചേർന്നിട്ടുള്ള അന്ധവിശ്വാസങ്ങളെയോ പക്ഷപാതങ്ങളെയോ കണക്കിലെടുക്കാതെ സത്യാന്വേഷണം നടത്തുന്നതിനു, അദ്ദേഹത്തിന്റെ ഉപദേശങ്ങൾ നല്കിയ ശക്തിയായ പ്രചോദനം, പൊതുജനങ്ങളുടെ മനസ്സിൽ നിശ്ശബ്ദവും അബോധപൂർവ്വവും ആയിട്ടാണെങ്കിലും, ശ്രേയസ്കരവും ചിരസ്ഥായിയുമായ ഒരു സ്വാധീനം ചെലുത്തുന്നുണ്ട്; ആ വിധത്തിൽ അതു സമുദായത്തിന്റെ ആദ്ധ്യാത്മികോന്നമനത്തിനു് ഒരു മുഖ്യഘടകമായിത്തീർന്നുകൊണ്ടിരിക്കുന്നു. വേദാന്ത

ഗ്രന്ഥങ്ങൾക്കുവേണ്ടിയുള്ള ആവശ്യം വളർന്നുകൊണ്ടിരിക്കുന്നതിൽ നിന്നും, നാം തീരെ പ്രതീക്ഷിക്കാത്ത ആളുകൾ സംസ്കൃതപദങ്ങൾ ധാരാളമായി ഉപയോഗിക്കുന്നതിൽനിന്നും, ഇതിൻെറ സുവ്യക്തമായ പ്രകാശനം കാണാവുന്നതാണ്. ആത്മാവ്, പുരുഷൻ, പ്രകൃതി, മോക്ഷം തുടങ്ങിയ പദങ്ങൾക്ക് പൂർണ്ണപൗരത്വം ലഭിച്ചു കഴിഞ്ഞിരിക്കുന്നു. ശങ്കരാചാര്യർ, രാമാനുജൻ എന്നിവരുടെ പേരുകൾ പലക്കും ഹക്സ്‌ലിയുടെയും സ്പെൻസറുടെയും പേരുകൾപോലെ പരിചിതങ്ങളായ്ക്കൊണ്ടിരിക്കുന്നു. ഇന്ത്യയെ സംബന്ധിക്കുന്ന വിവരങ്ങളടങ്ങിയ ഗ്രന്ഥങ്ങൾക്കുവേണ്ടി പൊതുഗ്രന്ഥാലയങ്ങൾ പാഞ്ഞുനടക്കുകയാണ്. ഭാരതീയതത്ത്വചിന്തയെക്കുറിച്ച് ഇംഗ്ലീഷിൽ എപ്പോഴെങ്കിലും എഴുതിയിട്ടുള്ള ഗ്രന്ഥകാരന്മാരുടെ – മാക്സ് മുള്ളർ, കോൾബ്രൂക്ക്, ഡോയ്സൻ, ബേർണൂഫ് തുടങ്ങിയവരുടെ – ഗ്രന്ഥങ്ങൾക്ക് ധാരാളം ചെലവുണ്ട്. വേദാന്തപശ്ചാത്തലത്തിൽ രചിച്ചതായതുകൊണ്ട്, ക്ലിഷ്ടവും ശ്രമകരവുമെങ്കിലും ഷോപ്പനറുടെ പുസ്തകവും ആളുകൾ വലിയ താല്പര്യത്തോടെ പഠിച്ചുവരുന്നു.

ഒരു തത്ത്വചിന്തയെന്ന നിലയിലും മതമെന്നനിലയിലും ബുദ്ധിയെയും ഹൃദയത്തെയും തൃപ്തിപ്പെടുത്തുന്നതും മനുഷ്യസ്വഭാവത്തിൻെറ മതപരമായ ഭാഗങ്ങൾക്കെല്ലാം ശമനം വരുത്തുന്നതുമായ ഒരു ചിന്താപദ്ധതിയുടെ മേന്മയും മനോഹാരിതയും ജനങ്ങൾ വളരെ വേഗം ആസ്വദിക്കുന്നു. അത് നമ്മുടെ ആചാര്യനെപ്പോലെയുള്ള ഒരാൾ – മാനവമനസ്സിൽ മയങ്ങിക്കിടക്കുന്ന ദിവ്യപ്രേമത്തെ തൻെറ വിസ്മയാവഹമായ വാഗ്മിത്വംകൊണ്ട് ഉണർത്താൻ കഴിവെഴുന്ന ഒരാൾ, കടുത്ത കനത്ത ഭൗതികചിന്തകൊണ്ട് മക്കടമുഷ്ടിക്കാരനായ മനുഷ്യനെപ്പോലും തൻെറ തീക്ഷ്ണവും അനിഷേദ്ധ്യവുമായ യുക്തിവാദംകൊണ്ട് എളുപ്പത്തിൽ അടിയറവു പറയിക്കാൻപോന്ന ഒരാൾ – അതിനെ വ്യാഖ്യാനിക്കുമ്പോൾ വിശേഷിച്ചും അങ്ങനെ സംഭവിക്കുകതന്നെ ചെയ്യും. സമുദായത്തിൻെറ എല്ലാ തലങ്ങളിലും ഹൈന്ദവാശയങ്ങളിലുള്ള ഈ താല്പര്യം കാണപ്പെടുന്നുവെന്നത് അതിനാൽ ആശ്ചര്യകരമല്ല.'

ഈ കാലഘട്ടത്തിലാണ് സ്വാമിജി ഭക്തിയോഗത്തെ ആസ്പദമാക്കി ക്ലാസ്സുകൾ നടത്തിയിരുന്നതും, ജ്ഞാനയോഗത്തെക്കുറിച്ചും, സാംഖ്യവും വേദാന്തവും എന്ന വിഷയത്തെക്കുറിച്ചും ഒരു പ്രസംഗപരമ്പര നടത്തിയതും. മാഡിസൺ സ്ക്വയർ ഗാർഡനിലെ പ്രസംഗപരമ്പര, ഫെബ്രുവരി 24-ാം തീയതി, 'എൻെറ ഗുരുനാഥൻ' എന്ന ആവേശഭരിതമായ ഒരു പ്രസംഗത്തോടെയാണ് പര്യവസാനിച്ചത്. ആ പ്രസംഗം സ്വാമി വിവേകാനന്ദൻെറ ഗുരുഭക്തിയുടെയും മഹത്തായ വാഗ്മിതയുടെയും ഉത്തമനിദർശന

മാകുന്നു. അതേ ദിവസമായിരുന്നു ശ്രീരാമകൃഷ്ണജന്മോത്സവത്തിന്റെ പൊതുപരിപാടികൾ ഇന്ത്യയിൽ നടത്തപ്പെട്ടതും. 20-ാംനു- വ്യാഴാഴ്ച അനേകം യുവാക്കന്മാരും യുവതികളും സ്വാമിജിയിൽ നിന്നും മന്ത്രദീക്ഷ സ്വീകരിച്ചു. അതിനു മുമ്പത്തെ വ്യാഴാഴ്ച, അതായതു് 13-ാംനു- ഡോക്റ്റർ സ്ട്രീററ് എന്ന ശിഷ്യനു് സ്വാമിജി സന്ന്യാസം നല്കി. അന്നുമുതൽ ആ ശിഷ്യൻ യോഗാനന്ദൻ എന്ന പേർ സ്വീകരിച്ചു. ഉത്തേജകമായ ആ ചടങ്ങ് മററു സന്ന്യാസിമാരുടെയും ബ്രഹ്മചാരിശിഷ്യന്മാരുടെയും സാന്നിദ്ധ്യത്തിലാണ് നടന്നതു്. ഭോഗാസക്തമായ പാശ്ചാത്യലോകത്തിലെ സ്ഥാനമാനങ്ങളും പഠിപ്പും സംസ്കാരവുമുള്ള മൂന്നു പേരെങ്കിലും ഒരു കൊല്ലത്തിനകം സ്വാമിയുടെ ശിഷ്യരായി ത്യാഗവും ബ്രഹ്മചര്യവും അപരിഗ്രഹവും ജീവിതവ്രതമായി സ്വീകരിച്ച് സന്ന്യാസം വരിച്ചു എന്ന വസ്തുത, ത്യാഗം കൊണ്ടുമാത്രമേ സത്യദർശനം സാധിക്കുകയുള്ളുവെന്ന പരമാർത്ഥം അവിടെ ചിലരിലെങ്കിലും രൂഢമൂലമാക്കാൻ സ്വാമിജിക്കു കഴിഞ്ഞു എന്നു് വ്യക്തമാക്കുന്നുണ്ടല്ലോ. അദ്ദേഹത്തെ സമീപിച്ച ആളുകളുടെമേൽ അദ്ദേഹത്തിനു ചെലുത്താൻ സാധിച്ച ചിരസ്ഥായിയും അത്യദ്ഭുതകരവുമായ സ്വാധീനത്തിന്റെ ഒരു നിദർശനമായിട്ടാണ് പത്രങ്ങൾ ഈ സംഭവത്തെ വീക്ഷിച്ചതു്. ഇതുവരെ സ്വാമിജിയുടെ അനുമോദകരായിരുന്ന പലരും ശിഷ്യരാവുകയും ബ്രഹ്മചര്യദീക്ഷ സ്വീകരിക്കാൻ അതിയായ ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. കൃപാനന്ദസ്വാമി മേലുദ്ധരിച്ച എഴുത്തു്, കുറഞ്ഞൊന്നു നേരമ്പോക്കായി ഈ വിധത്തിലാണ് ഉപസംഹരിക്കുന്നതു്:

"കൂട്ടത്തിൽ പറയട്ടെ, ഭാരതം കഴിയുന്നതും വേഗം സ്വാമി വിവേകാനന്ദന്റെ മേലുള്ള ഉടമസ്ഥാവകാശം സുവ്യക്തമാക്കുന്നതു നന്നായിരിക്കും. അമേരിക്കൻ ഐക്യനാടുകളുടെ സർവ്വവിജ്ഞാനകോശത്തിനുവേണ്ടി അവർ അദ്ദേഹത്തിന്റെ ജീവിതചരിത്രം എഴുതാനും അതുവഴി അദ്ദേഹത്തെ ഒരമേരിക്കൻ പൗരനാക്കാനും ഒരുങ്ങുകയാണ്. ഹോമർക്ക് ജന്മംകൊടുത്ത ബഹുമാനത്തിനുവേണ്ടി ഏഴു നഗരങ്ങൾ തമ്മിൽ വാദിച്ചതുപോലെ, ഏഴു രാജ്യങ്ങൾ നമ്മുടെ ആചാര്യനെ തങ്ങളുടേതെന്നു് അവകാശപ്പെടുകയും, അങ്ങനെ തന്റെ സന്താനങ്ങളിൽ അത്യുത്തമനായ ഒരുവനെ പെററ പെരുമ ഭാരതമാതാവിൽനിന്നും അപഹരിച്ചെടുക്കുകയും ചെയ്യുന്ന ഒരു കാലം ഒരു പക്ഷെ വന്നുവെന്നു വരാം."

ലോകവനിതകളുടെ ഒരു പ്രമുഖപ്രതിനിധിയും അമേരിക്കയിലെ പ്രസിദ്ധ കവയിത്രിയും ഗ്രന്ഥകർത്രിയും ആയ മിസ്സിസ് എല്ലാ വീലർ വിൽകോക്സ്, താൻ സ്വാമി വിവേകാനന്ദനെ

സന്ദൎശിച്ചതിനെ അനുസ്മരിച്ചുകൊണ്ടു് 1907 മേയ് 26-ാം തീയതിയിലത്തെ 'ന്യൂയോർക് അമേരിക്കൻ' എന്ന പത്രത്തിൽ ഇപ്രകാരം എഴുതുകയുണ്ടായി:

''പന്ത്രണ്ടു സംവത്സരങ്ങൾക്കു മുമ്പു് ഒരു സായാഹ്നത്തിൽ ഞാൻ കേൾക്കാനിടയായി, വിവേകാനന്ദൻ എന്നു പേരായി ഇന്ത്യക്കാരനായ ഒരു തത്ത്വശാസ്ത്രാചാര്യൻ, ന്യൂയോർക്കിൽ എൻെറ വീട്ടിൽനിന്നും ഒരു വിളിപ്പാടകലെ പ്രസംഗിക്കാൻ പോകുന്നു എന്നു്.

കൗതുഹലംകൊണ്ടു ഞങ്ങൾ (എൻെറ ഭൎത്താവും ഞാനും) പോയി; സദസ്സിലെത്തിയിട്ടു് പത്തു മിനിട്ടു് കഴിഞ്ഞില്ല, അതിനു മുമ്പെ അതിസൂക്ഷ്മമായ ഒരന്തരീക്ഷത്തിലേയ്ക്കു്, സചേതനവും ആശ്ചര്യകരവുമായ ഒരു തലത്തിലേയ്ക്കു്, ഞങ്ങൾ ഉയൎത്തപ്പെട്ടതായി അനുഭവപ്പെട്ടു; അതിൻഫലമായി ഞങ്ങൾ മന്ത്രമുഗ്ദ്ധരും നിരുദ്ധപ്രാണരുമായി പ്രസംഗത്തിൻെറ അവസാനംവരെ ഇരുന്നു.

അതു കഴിഞ്ഞപ്പോൾ നിത്യജീവിതത്തിലെ ഗതിവിഗതികളെ നേരിടാൻ പുതിയ ധൈര്യത്തോടും പുത്തൻപ്രതീക്ഷയോടും നവോന്മേഷത്തോടും നൂതനവിശ്വാസത്തോടും കൂടി ഞങ്ങൾ പുറത്തുകടന്നു. 'ഞാൻ തേടിയിരുന്ന തത്ത്വശാസ്ത്രം, ഈശ്വരസ്വരൂപം, മതം ഇതായിരുന്നു' എന്നു പറഞ്ഞു എൻെറ ഭൎത്താവു്. പിന്നെ അനേകമാസങ്ങൾ അദ്ദേഹം, സ്വാമി വിവേകാനന്ദൻ തൻെറ പുരാതനമതം വ്യാഖ്യാനിക്കുന്നതു കേൾക്കാനും, അദ്ദേഹത്തിൻെറ അദ്ഭുതകരമായ ചിന്തയിൽനിന്നു് തത്ത്വരത്നങ്ങളും, പരോപകാരത്തെയും ബലത്തെയും കുറിച്ചുള്ള ചിന്തകളും, സംഭരിക്കാനും എന്നോടൊപ്പം വന്നു. ബാങ്കുകൾ തകരുകയും പൊട്ടിയ ബലൂണുകൾപോലെ ധനവ്യാപാരം താഴോട്ടു വീണുകൊണ്ടിരിക്കുകയും വ്യാപാരികൾ നൈരാശ്യത്തിൻെറ ഇരുളടഞ്ഞ താഴ്വാരങ്ങളിൽ തപ്പിനടക്കുകയും ലോകം മുഴുവൻ തലകീഴായി കാണപ്പെടുകയും ചെയ്ത സാമ്പത്തികവിപത്തുകൾ നിറഞ്ഞ ഒരു ഭീകരശീതകാലം—നാം വീണ്ടും നേരിടാൻ പോകുന്ന അതേ ഒരു കാലഘട്ടം—ആയിരുന്നു അതു്. ആധികൊണ്ടും ആകാംക്ഷകൊണ്ടും ഉറക്കമില്ലാതെ കഴിച്ച ഇരവുകൾക്കുശേഷം ചിലപ്പോൾ ഭൎത്താവു് എൻെറ കൂടെ സ്വാമിയുടെ പ്രസംഗം കേൾക്കാൻ വരും; എന്നിട്ടു് മഞ്ഞുകാലത്തെ മൂടലിൽക്കൂടി പെരുവഴിയെ നടന്നുകൊണ്ടു പുഞ്ചിരിയോടെ പറയും: 'ശരി, നടക്കട്ടെ. വിഷമിക്കാനൊന്നുമില്ല.' പിന്നെ, ഞാനെൻെറ സ്വന്തം കൃത്യങ്ങളിലേയ്ക്കും സുഖങ്ങളിലേയ്ക്കും അതേ ഉത്കൃഷ്ടമനസ്സോടും വിസ്തൃതവീക്ഷണത്തോടും കൂടി തിരിച്ചുപോകും.

ഏതു തത്ത്വചിന്തയ്ക്കും ഏതുമതത്തിനും, സമ്മർദ്ദങ്ങളും സംഘർഷങ്ങളും നിറഞ്ഞ ഈ കാലഘട്ടത്തിൽ മനുഷ്യർക്കുവേണ്ടി ഇത്രയും ചെയ്യാൻ കഴിഞ്ഞാൽ, അതോടൊപ്പം അവരുടെ ഈശ്വരനിലുള്ള വിശ്വാസം ദൃഢതരമാക്കുകയും, സമസ്തസൃഷ്ടങ്ങളോടുള്ള സ്നേഹം പ്രവൃദ്ധമാക്കുകയും, ഇനി വരാനിരിക്കുന്ന ജന്മങ്ങളെക്കുറിച്ച് ആശാവഹമായ ആനന്ദം പ്രദാനംചെയ്യുകയും ചെയ്യുമ്പോൾ, അതൊരു നന്മയും മേന്മയും ഉള്ള മതമാകുന്നു.''

ഈ സുപ്രസിദ്ധ മഹതി സ്വാമിജിയെ കാണുക മാത്രമല്ല, വിവേകാനന്ദൻ പഠിപ്പിച്ച, ഭാരതത്തിലെ സുന്ദരമായ പുരാതന മതത്തിന്റെ ഒരു വിനീതശിഷ്യ ആയിത്തീരുകയും ചെയ്തു. അവർ തുടന്നെഴുതുന്നു:

''ഇന്ത്യയിലെ തത്ത്വചിന്തയുടെ മഹത്ത്വം നാം ഗ്രഹിക്കേണ്ടതാണ്. നാം നമ്മുടെ സങ്കുചിതവിശ്വാസങ്ങൾ മതവിജ്ഞാനംകൊണ്ടു വിശാലമാക്കേണ്ടിയിരിക്കുന്നു. എന്നാൽ നാമതു, നമ്മുടെ സ്വന്തം ആധുനികപുരോഗമനമനോഭാവത്തോടുകൂടി വേണം ഉൾക്കൊള്ളാൻ; അവയെ പ്രായോഗികമായി പ്രേമപൂർവ്വം ക്ഷമയോടെ മാനവാവശ്യങ്ങൾക്ക് പ്രയോജനപ്രദമാക്കുകയും വേണം. വിവേകാനന്ദൻ ഒരു സന്ദേശത്തോടുകൂടിയാണ് നമ്മുടെ അടുത്തു വന്നതു്. 'ഒരു പുതിയ വിശ്വാസത്തിലേയ്ക്കു് മതംമാററാനല്ല ഞാൻ വരുന്നതു്,' അദ്ദേഹം പറഞ്ഞു. 'നിങ്ങൾ നിങ്ങളുടെ സ്വന്തം വിശ്വാസം പുലർത്തണമെന്നു് ഞാൻ ആവശ്യപ്പെടുന്നു. ഒരു മെഥോഡിസ്ററിനെ കുറേക്കൂടി നല്ല ഒരു മെഥോഡിസ്ററും പ്രസ്ബിററീരിയനെ കൂടുതൽ നല്ല പ്രസ്ബിററീരിയനും യൂണിറേററിയനെ കുറേക്കൂടി മികച്ച ഒരു യൂണിറേററിയനും ആക്കാനാണ് എന്റെ ശ്രമം. നിങ്ങൾ സത്യത്തിന്റെ മൂർത്തികളായി ജീവിക്കാൻ, നിങ്ങളുടെ ആത്മാവിലുള്ള വെളിച്ചത്തെ പ്രകാശിപ്പിക്കാൻ ഉള്ള വഴി പഠിപ്പിക്കണം എന്നതാണ് എന്റെ ഉദ്ദേശം.' വ്യാപാരിയെ ബലപ്പെടുത്തുകയും, വായാടികളായി ഞെളിഞ്ഞുനടക്കുന്ന പെൺമണികളെ ഇരുത്തിച്ചിന്തിപ്പിക്കുകയും, കലാകാരനു് പുതിയ പ്രതീക്ഷകൾ നല്കുകയും ചെയ്യുന്ന സന്ദേശം അദ്ദേഹം നല്കി; ഭാര്യയ്ക്കും ഭർത്താവിനും, അച്ഛനും അമ്മയ്ക്കും വിശാലതരവും പവിത്രതരവുമായ ഒരു കർത്തവ്യബോധം ഉളവാക്കുന്ന ഒരു സന്ദേശം നല്കി.''

അനേകം ദാർശനികന്മാരും വൈജ്ഞാനികരും, ന്യൂയോർക് സമുദായത്തിലെ മഹത്തമരായ പലരും സ്വാമിയുടെ പ്രസംഗങ്ങൾ കേൾക്കാൻ വരികയോ അദ്ദേഹത്തെ താമസസ്ഥലത്തു ചെന്നു കാണുകയോ ചെയ്തിരുന്നു; അവരേവരും നൂതനമായ ഒരദ്ധ്യാത്മവീക്ഷണത്തോടും ഉജ്ജ്വലമായ അന്തർദർശനത്തോടും കൂടിയാണ്

മടങ്ങിപ്പോയതു്. അമേരിക്കൻ സംസ്കാരത്തിൻെറ ഹൃദയാന്തർഭാഗത്തെത്തന്നെ ഉദ്ബുദ്ധമാക്കാൻ തനിക്കു കഴിഞ്ഞു എന്നു് സ്വാമിജി ഫെബ്രുവരി 17-ാംതീയതിയിലത്തെ ഒരെഴുത്തിൽ ഇന്ത്യയിലെ തൻെറ സുഹൃത്തുക്കാംക്കു് എഴുതി. അതു് യഥാൎത്ഥവുമാണു്. നാനാ ശ്രേണികളിലും പെട്ട അനേകായിരമാളുകാം അദ്ദേഹത്തിൻെറ പ്രസംഗങ്ങാം കോംക്കുക മാത്രമല്ല, തങ്ങാം വിവേകാനന്ദൻെറ ശിഷ്യന്മാരാണെന്നും വേദാന്തികളാണെന്നും പരസ്യമായി പ്രസ്താവിക്കുകയും ചെയ്തു. ഇങ്ങനെ തൻെറ സന്ദേശം ജനമദ്ധ്യത്തിൽ പ്രചരിക്കണം എന്ന അദ്ദേഹത്തിൻെറ ഉദ്ദേശം നിറവേറി. രാജയോഗം, ഭക്തിയോഗം, കൎമ്മയോഗം എന്നീ വിഷയങ്ങളെക്കുറിച്ചുള്ള ക്ലാസ്സുകാം ഇപ്പോഴേയ്ക്കും അവസാനിച്ചു. ഗുഡ്‌വിൻെറ പ്രയത്നഫലമായി അവ അച്ചടിക്കാൻ കൊടുക്കാനും തയ്യാറായിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിൻെറ ഞായറാഴ്ചകളിലെ പ്രസംഗങ്ങാം പലതും ലഘുലേഖകളായി നേരത്തെ പുറത്തുവന്നിരുന്നു.

ന്യൂയോൎക്കിലെ പ്രവൎത്തനം അവസാനിച്ചശേഷം രണ്ടാഴ്ചത്തെ പ്രസംഗങ്ങാംക്കും ക്ലാസ്സുകാംക്കുമായി സ്നേഹിതരുടെ ക്ഷണമനുസരിച്ചു് സ്വാമിജി ഡെട്രോയിററിലേയ്ക്കു പോയി. ഇക്കാലത്തെ പ്രവൎത്തനങ്ങളെക്കുറിച്ചു് മിസ്സിസ് ഫങ്ക്കി എഴുതുന്നു:

"അദ്ദേഹത്തിൻെറ വിശ്വസ്തനായ ചുരുക്കെഴുത്തുകാരൻ ഗുഡ്‌വിനും അദ്ദേഹത്തെ അനുഗമിച്ചിരുന്നു. 'ദി റിച്ച്ലിു' എന്ന ഒരു ചെറിയ ഗാൎഹികഹോട്ടലിൽ ഏതാനും മുറികളെടുത്തു് അവർ താമസമാക്കി; ക്ലാസ്സുകാംക്കും പ്രസംഗങ്ങാംക്കും വേണ്ടി വിശാലമായ സത്കാരമുറി ഉപയോഗപ്പെടുത്തുകയും ചെയ്യാമായിരുന്നു. വന്ന ആളുകാംക്കെല്ലാം ഇരിക്കാൻ വേണ്ടത്ര ഇടം മുറിയിലുണ്ടായിരുന്നില്ല; പലരെയും പറഞ്ഞയയ്ക്കേണ്ടതായി വന്നു എന്നതിൽ ഞങ്ങാംക്കു വലിയ പശ്ചാത്താപമുണ്ടു്. മുറിയും ഹാളും കോണിപ്പടിയും വായനശാലയും നിറഞ്ഞു കവിഞ്ഞു് ആളുകാം ഇരുന്നു. ആ കാലത്തു് അദ്ദേഹം ഭക്തിമയനായിരുന്നു. ഈശ്വരപ്രേമം അദ്ദേഹത്തിനു് വിശപ്പും ദാഹവുംപോലെ ആയിരുന്നു. ഒരു തരം ദിവ്യോന്മാദം അദ്ദേഹത്തെ ആവേശിച്ചതുപോലെ കാണപ്പെട്ടു; ജഗന്മാതാവിനെ കാണാനുള്ള വ്യാകുലതകൊണ്ടു് അദ്ദേഹത്തിൻെറ ഹൃദയം പൊട്ടിപ്പോകുമോ എന്നു തോന്നി.

ഡെട്രോയിററിൽ സ്വാമിജിയുടെ ഒടുവിലത്തെ പൊതു പ്രഭാഷണം ബെത് എൽ ദേവാലയത്തിൽ വെച്ചായിരുന്നു. സ്വാമിജിയുടെ ഒരു വലിയ ആരാധകനായ റാബി ലൂയി ഗ്രോസ്മാൻ ആയിരുന്നു അവിടത്തെ പുരോഹിതൻ. ഞായറാഴ്ച വൈകുന്നേര

മായിരുന്നു പ്രഭാഷണം. ആളുകളുടെ തിരക്കുമൂലം ബഹളമുണ്ടാകുമോ എന്നുപോലും ഞങ്ങൾ ഭയപ്പെട്ടു. പുറത്തു നിരത്തിലേയ്ക്ക് ഏറെ ദൂരം തള്ളി ആളുകൾ തിങ്ങിനിന്നിരുന്നു. അനവധിപേരെ മടക്കി അയയ്ക്കേണ്ടതായി വന്നു. വിവേകാനന്ദൻ ആ വമ്പിച്ച സദസ്സിനെ മന്ത്രമുഗ്ദ്ധമാക്കി ഇരുത്തി. അദ്ദേഹത്തിന്റെ പ്രസംഗവിഷയങ്ങൾ 'ഭാരതത്തിനു പാശ്ചാത്യർക്കായി നല്കാനുള്ള സന്ദേശം,' 'സാർവ്വ ലൗകികമതാദർശം' എന്നിവയായിരുന്നു. അത്യുജ്ജ്വലവും അതി വിദഗ്ദ്ധവുമായ ഒരു പ്രസംഗമായിരുന്നു അദ്ദേഹം ഞങ്ങൾക്കു നല്കി യതു്. ഗുരുനാഥനെ അന്നു കണ്ടതുമാതിരി മുമ്പൊരിക്കലും ഞാൻ കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ കാന്തിയിൽ അലോകസാധാരണ മായ എന്തോ ഒന്നുണ്ടായിരുന്നു. ആത്മാവു് ശരീരബന്ധനങ്ങളെ ഭേദിച്ചതുപോലെ തോന്നി; അപ്പോഴാണു് അന്ത്യത്തിന്റെ നിഴലാട്ടം ഞാനാദ്യമായി കണ്ടതു്. അനേകവർഷത്തെ കഠിനപ്രയ ത്നത്താൽ അദ്ദേഹം പരിശ്രാന്തനായിരുന്നു; അദ്ദേഹം ഏറെനാൾ ഈ ലോകത്തിലുണ്ടായിരിക്കയില്ല എന്നു് അന്നുതന്നെ കാണാ മായിരുന്നു. അതിന്റെ നേരേ കണ്ണടയ്ക്കാൻ ഞാൻ നോക്കി; പക്ഷേ എന്റെ ഉൾക്കാമ്പിൽ ആ നേരു് ഞാൻ അറിഞ്ഞു. അദ്ദേ ഹത്തിനു് വിശ്രമം ആവശ്യമായിരുന്നു; പക്ഷേ വേല തുടർന്നു കൊണ്ടു പോകണം എന്നു തോന്നി അദ്ദേഹത്തിനു്.''

അടുത്തതായി നമുക്കു ലഭിക്കുന്ന സ്വാമിയുടെ ചിത്രം— അദ്ദേഹത്തിന്റെ അമേരിക്കയിലെ ജീവിതത്തിൽ ഏററവും ശ്രദ്ധേയമായ ഒരു ചിത്രം—ഹാർവാർഡ് സർവ്വകലാശാലയുടെ തത്ത്വശാസ്ത്രവിഭാഗത്തിലെ വിദ്യാർത്ഥികളുടെ മുമ്പിൽ നില്ക്കുന്ന താണു്. ലോകത്തിലേയ്ക്കു് ഏററവും പ്രതിഭാസമ്പന്നമായ ഒരു സംഘമാണിതു്. ഇവരുടെ മുമ്പിൽ സ്വാമിജിയുടെ ആശയങ്ങളും തത്ത്വചിന്തകളും പ്രകാശിപ്പിക്കാൻ മിസ്ററർ ഫോക്സ് അദ്ദേഹത്തെ അക്കൊല്ലം, കുറെ നേരത്തെ, ക്ഷണിച്ചിരുന്നു. സ്വാമിജി ക്ഷണം സ്വീകരിച്ചു. മാർച്ച് 25-ാം തീയതി അദ്ദേഹം വേദാന്തതത്ത്വചിന്ത യെക്കുറിച്ചു പ്രസംഗിച്ചു. അതു ശ്രോതാക്കളായ പ്രൊഫസ്സർമാരിൽ അഗാധവും അവിസ്മരണീയവുമായ മുദ്രയും മതിപ്പും ഉളവാക്കി. സർവ്വകലാശാലയിൽ പൗരസ്ത്യതത്ത്വശാസ്ത്രത്തിന്റെ പ്രാധ്യാപക നാകാൻ അവർ അദ്ദേഹത്തെ ക്ഷണിക്കുകപോലും ചെയ്തു. ഒരു സന്ന്യാസിയായതുകൊണ്ടു് സ്വാമിജിക്കതു സ്വീകരിക്കാൻ നിർവ്വാ ഹമുണ്ടായിരുന്നില്ല. നിശിതവിമർശകരായ ഈ മേധാമല്ലന്മാരുടെ മുമ്പിൽ പ്രസംഗിക്കുകയെന്നതു് അദ്ദേഹത്തിനു് ഒരു വലിയ പരീ ക്ഷണമായിരുന്നു. എന്നാൽ അദ്ദേഹമപ്പോൾ തന്റെ കഴിവിന്റെ ഉച്ചകോടിയിലെത്തി, വേദാന്തത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ

വ്യാഖ്യാനം ശ്രോതാക്കളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രമായി. സ്വാമിയുടെ അന്നത്തെ പ്രസംഗവും അന്നു നടന്ന ചർച്ചയും ചോദ്യങ്ങൾക്കു നല്കിയ ഉത്തരവും ഉൾക്കൊള്ളുന്ന ലഘുലേഖയുടെ അവതാരികയിൽ ഹാർവാർഡ് സർവ്വകലാശാലയിലെ റവറൻറ് സി. സി. എവററ്റ് ഡി. ഡി., എൽ. എൽ. ഡി. ഇപ്രകാരം എഴുതുന്നു.

'വിവേകാനന്ദൻ തന്നിലും തൻെറ പ്രവർത്തനത്തിലും വളരെയേറെ താൽപ്പര്യം ജനിപ്പിച്ചിരിക്കുന്നു. ഹൈന്ദവചിന്തയേക്കാൾ ആകർഷകമായ വിജ്ഞാനവിഭാഗം വളരെ വിരളംതന്നെ. അധികമാളുകൾക്കും വിദൂരമെന്നും അയഥാർത്ഥമെന്നും തോന്നുന്ന വേദാന്തദർശനത്തെപ്പോലെയുള്ള ഒരു വിശ്വാസരീതി, വാസ്തവത്തിൽ ജീവിച്ചിരിക്കുന്നവനും അതീവ ബുദ്ധിശാലിയുമായ ഒരു അനുയായിയാൽ പ്രതിനിധാനം ചെയ്യപ്പെട്ടു കാണുകയെന്നതു് അതിദുർലഭമായ ഒരാനന്ദമാകുന്നു. ഈ സിദ്ധാന്തം കേവലം ഒരു കൗതുകമായിട്ടല്ല, ഊഹാപോഹത്തിൻെറ വകഭേദമായിട്ടല്ല, കരുതപ്പെടേണ്ടതു്. എല്ലാ തത്ത്വാന്വേഷണത്തിൻെറയും അവശ്യംഭാവിയായ ആരംഭമാണ് സ്പിനോസയുടെ ചിന്ത എന്നു് ഹെഗൽ പറഞ്ഞു. ഇതു് വേദാന്തസിദ്ധാന്തത്തെ സംബന്ധിച്ച് കൂടുതൽ ശക്തിയായി പ്രസ്താവിക്കാം. പാശ്ചാത്യരായ നാം നാനാത്വത്തിൽ വ്യാപൃതരാണ്. എന്നാൽ, നാനാത്വത്തിൻെറ അധിഷ്ഠാനമായ ആ ഒന്നിനെക്കുറിച്ച് ഒരു ബോധവുമില്ലെങ്കിൽ നമുക്ക് നാനാത്വത്തെക്കുറിച്ച് ഗ്രഹിക്കാനാവില്ല. ഒന്നിൻെറ ഉണ്മയാണ് പൗരസ്ത്യർ നമ്മെ പഠിപ്പിക്കാവുന്ന സത്യം; ഈ പാഠം ഇത്ര ഫലപ്രദമായി പഠിപ്പിച്ചതിനു നാം വിവേകാനന്ദനോടു് ഋണബദ്ധരാണ്.'

ഹാർവാർഡ് സർവ്വകലാശാലയിലെ തത്ത്വശാസ്ത്രവിഭാഗത്തിലെ ബിരുദവിദ്യാർത്ഥികളുടെ ചോദ്യങ്ങൾക്ക് സ്വാമിജി നല്കിയ ഉത്തരങ്ങൾ ഗഹനതയും സ്വാരസ്യവും വാഗ്മിതയും അപൂർവ്വതയും ഉജ്ജ്വലതയും ഉൾക്കൊള്ളുന്നവയാകുന്നു. പ്രസംഗത്തിൽ സ്വാമിജി വേദാന്തത്തിൻെറ സാമാന്യസിദ്ധാന്തങ്ങളും സൃഷ്ടിപ്രക്രിയയും വളരെ വ്യക്തമായി പ്രതിപാദിക്കുകയും ദ്രവ്യത്തെയും ഊർജ്ജത്തെയും സംബന്ധിച്ച ശാസ്ത്രത്തിൻെറയും വേദാന്തത്തിൻെറയും സിദ്ധാന്തങ്ങളെ തമ്മിൽ കൂട്ടിയിണക്കാവുന്ന ആശയങ്ങൾ പ്രകാശിപ്പിക്കുകയും ചെയ്തു. ഹിന്ദുമതത്തിനു് ഗ്രീസിലെ സെനോയുടെ സ്റ്റോയ്ക് സിദ്ധാന്തത്തിൻെറ മേലുണ്ടായ സ്വാധീനം, ജാതിവിഭാഗം, ദ്വൈതാദ്വൈതബന്ധം, നിരപേക്ഷതാവാദം, രാജയോഗവും സ്വയംസ്വാപനവിദ്യയും തമ്മിലുള്ള വ്യത്യാസം എന്നീവക വിഷയങ്ങളെക്കുറിച്ചു വിമർശനബുദ്ധിയോടെ ചോദിച്ച ചോദ്യ

ങ്ങരംക്ക് അദ്ദേഹം ഉത്തരം നല്കി. രാജയോഗത്തെ സംബന്ധിച്ച സംസാരിക്കവെ, ഭാരതീയരുടെ മനശ്ശാസ്ത്രതത്ത്വങ്ങരം പാശ്ചാത്യരുടേതിനേക്കാരം വളരെയേറെ ശാസ്ത്രീയമാണെന്നും മനുഷ്യനിപ്പോരംതന്നെ ഭ്രമത്തിനധീനനാണെന്നും ഭ്രമനിവാരണമാണ് യോഗത്തിന്റെ ലക്ഷ്യമെന്നും അദ്ദേഹം പ്രസ്താവിച്ചു. സ്വാമിജി പറഞ്ഞു: 'അദ്വൈതിമാത്രമാണ് മോഹത്തിനു കീഴടങ്ങാൻ കൂട്ടാക്കാത്തത്. ദ്വൈതത്തിന്റെ ഓരോ ഭാവത്തോടുമൊപ്പം മോഹം സംഭവിക്കുന്നു എന്ന് ഏറ്റുകരെ മനസ്സിലാക്കിയിട്ടുള്ള ഏക സിദ്ധാന്തം അദ്വൈതിയുടേതാണ്. പക്ഷേ വേദാന്തി പറയുന്നു, തികച്ചും മോഹമുക്തി നേടുന്നതിനുവേണ്ടി വേദങ്ങളും വലിച്ചെറിയുവിൻ, സഗ്ഗുണേശ്വരനെയും വലിച്ചെറിയുവിൻ, പ്രപഞ്ചത്തെത്തന്നെയും വലിച്ചെറിയുവിൻ, നിങ്ങളുടെ ശരീരത്തെയും മനസ്സിനെയുംകൂടി വലിച്ചു ദൂരെ എറിയുവിൻ; യാതൊന്നും അവശേഷിക്കാൻ അനുവദിക്കരുത്.' യോഗസിദ്ധികളെക്കുറിച്ചു ചോദിച്ചപ്പോരം അദ്ദേഹം, സവ്വദാ സകലതിലും ഈശ്വരസത്തയെ ദശിച്ചിരുന്ന വേദാന്തയോഗിയായ പവഹാരിബാബയെ സ്മരിച്ചുകൊണ്ടു പറഞ്ഞു: 'ഒരിക്കൽ ഒരു യോഗിയെ ഒരു മൂക്കൻപാമ്പു കടിച്ചു; യോഗി ബോധംകെട്ടു നിലത്തു വീണു. വൈകുന്നേരമായപ്പോരം ബോധം വന്നു. എന്താണു സംഭവിച്ചതെന്നു ചോദിച്ചപ്പോരം അദ്ദേഹം പറഞ്ഞു, തന്റെ പ്രിയതമന്റെ ഒരു സന്ദേശഹരൻ വന്നിരുന്നു എന്ന്. ഈ മനുഷ്യന്റെ വിദ്വേഷവും കോപവും അസൂയയുമെല്ലാം വെന്തെരിഞ്ഞു പോയിരുന്നു. യാതൊന്നിനും അദ്ദേഹത്തെ ക്ഷോഭിപ്പിക്കാൻ കഴിഞ്ഞില്ല. ഏതുനേരവും അദ്ദേഹം അനന്തസ്നേഹമായിരുന്നു. അങ്ങനെയാണ് ശരിയായ യോഗി.' നിരന്തരമായ അദ്ധ്യാത്മദൃഷ്ടിയും സമദശനവും അദ്ധ്യാത്മസ്വാതന്ത്ര്യവുമാണ് അദ്ധ്യാത്മശക്തിയുടെ ഏററവും ഉത്കൃഷ്ടമായ പ്രകടപ്രകാശമെന്നും നിവ്വികല്പസമാധിയാണ് അതിന്റെ പരമകാഷ്ഠയെന്നും അദ്ദേഹം പറഞ്ഞു. നാഗരികതയെക്കുറിച്ച് വേദാന്തത്തിന്റെ ആശയം എന്താണ്, എന്ന് പ്രൊഫസ്സർമാർ ചോദിച്ചപ്പോരം, ഉള്ളിലുള്ള ദിവ്യതയുടെ പ്രകാശനമാണ് ശരിയായ നാഗരികതയെന്നും അത്യുന്നതാദശങ്ങരം പ്രായോഗികജീവിതത്തിൽ നടപ്പിലാക്കിയിട്ടുള്ള നാടുകളാണ് ഏററവും പരിഷ്കൃതങ്ങരം എന്നുമാണ് സ്വാമിജി മറുപടി നല്കിയത്.

കേവലം സിദ്ധാന്തത്തിന്റെ പ്രചാരകനായിരുന്നില്ല സ്വാമിജി. അദ്ദേഹം പ്രചരിപ്പിച്ച വേദാന്തദശനത്തിന്റെ ഏററവും ശ്രദ്ധേയവും സവിശേഷവുമായ ഭാഗം അതിന്റെ പ്രയോഗക്ഷമതയത്രെ. മറെറാരു ജീവിതത്തിൽമാത്രം സാദ്ധ്യവും പ്രായോഗിക

വുമാക്കാവുന്നതും ആയ ആദർശസിദ്ധാന്തം മാത്രമാണു മതം എന്നായിരുന്നു പാശ്ചാത്യരുടെ വിശ്വാസം. ആ വിശ്വാസം അബദ്ധമാണെന്നു് സ്വാമിജി തെളിയിച്ചു.

ബോസ്റ്റണിൽ അദ്ദേഹം ചെയ്ത പ്രസംഗങ്ങളിൽ ഒന്നിന്റെ വിഷയം 'ഒരു സാർവ്വലൗകികമതത്തിന്റെ ആദർശങ്ങൾ' എന്നതായിരുന്നു. ഓരോ ജനതയുടെയും വ്യക്തിയുടെയും പ്രത്യേക മനോഭാവത്തിനനുസരിച്ചു് വ്യത്യാസപ്പെടുന്നതും അദ്വൈതമാകുന്ന പശ്ചാത്തലത്തോടുകൂടിയതും ആയ ആദർശങ്ങൾ ഉൾക്കൊള്ളുന്ന ഒരു മതമായിരിക്കും അതു്.

സ്വാമിജിയുടെ ശരീരം പരിശ്രാന്തമായിത്തീർന്നിരുന്നു. തീർത്തും തളരുന്നതുവരെ അദ്ദേഹം പണിയെടുത്തു; എന്നാലും അദ്ഭുതമെന്നുതന്നെ പറയട്ടെ, അദ്ദേഹത്തിന്റെ ഔത്സുക്യത്തിന്നു് തെല്ലുപോലും വാട്ടം സംഭവിച്ചില്ല. 1896 ഫെബ്രുവരിയുടെ അപരാർദ്ധത്തിൽ ന്യൂയോർക്കിലെ ക്ലാസ്സുകൾ അവസാനിപ്പിച്ച ശേഷം സ്വാമിജി ഒരു വേദാന്തസമിതി സംഘടിപ്പിച്ചു് തന്റെ അമേരിക്കയിലെ പ്രവർത്തനത്തിനു് സുവ്യക്തമായ രൂപം കൊടുക്കുകയും, തന്റെ ഉപദേശങ്ങൾ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഈ വിധത്തിലാണു് ന്യൂയോർക്കിലെ വേദാന്തസമിതി സ്ഥാപിക്കപ്പെട്ടതു്. വേദാന്തതത്ത്വങ്ങൾ അനുഷ്ഠിക്കാനും പ്രചരിപ്പിക്കാനും അവയെ എല്ലാ മതങ്ങളിൽക്കൂടിയും പ്രതിഫലിപ്പിക്കാനും ഉപദേശിച്ചുകൊണ്ടുള്ളതും വർഗ്ഗവർണ്ണാതീതവുമായ ഒരു സംഘടനയായിരുന്നു അതു്. ഏതുമതം അനുസരിക്കുന്നവനും ഏതു വിശ്വാസം പുലർത്തുന്നവനും തന്റെ മതത്തെയോ വിശ്വാസത്തെയോ വെടിയാതെതന്നെ അതിൽ അംഗമായി ചേരാമായിരുന്നു. എല്ലാ മതങ്ങളെയും അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുക എന്നുള്ളതായിരുന്നു അതിന്റെ സ്വഭാവവിശേഷംതന്നെ. അതിലെ അംഗങ്ങൾ വേദാന്തികൾ എന്ന പേരിലാണു് അറിയപ്പെട്ടിരുന്നതു്. ഈ സമാജാംഗങ്ങൾ വേദാന്തപഠനത്തിനും പ്രചാരണത്തിനും സംഘടിതപ്രവർത്തനത്തിനും വേണ്ടി പതിവായി സമ്മേളിക്കാറുണ്ടു്.

സ്വാമിജിയുടെ മഹത്തായ കൃതികളിൽ രാജയോഗം, ഭക്തിയോഗം, കർമ്മയോഗം തുടങ്ങിയവ നേരത്തെ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരുന്നു. വളരെ വേഗം അവ പലയിടത്തും പ്രചരിക്കുകയും ചെയ്തു. അമേരിക്കൻ പത്രങ്ങൾ ഈ ഗ്രന്ഥങ്ങളെ സ്വാഗതം ചെയ്യുകയും അനുകൂലങ്ങളായ നിരൂപണങ്ങൾ എഴുതുകയും ചെയ്തു. അവിടത്തെ പ്രമുഖ സർവ്വകലാശാലകളിലെ മനശ്ശാസ്ത്രചിന്തകന്മാ

രുടെയും ശരീരശാസ്ത്രജ്ഞന്മാരുടെയും ഇടയ്ക്ക് രാജയോഗം ഗാഢമായ ചർച്ചയ്ക്ക് വിഷയമായി.

തന്റെ മതപരമായ ആശയങ്ങൾക്ക് ശരിയായ ഒരു രൂപവും രീതിയും കൊടുക്കേണ്ടതു് അത്യാവശ്യമാണെന്നു് കാലം കഴിയുംതോറും സ്വാമിജിക്കു് കൂടുതൽ കൂടുതൽ വ്യക്തമായി. അതിന്നു് ഹൈന്ദവതത്ത്വചിന്തയെ മുഴുവൻ പുനർവിഭജനം ചെയ്ത് ഹിന്ദുമതദർശനങ്ങളുടെ മുഖ്യസിദ്ധാന്തങ്ങൾ താഴെ അടുക്കിയെടുക്കണമെന്നും എങ്കിൽ മാത്രമേ അതു പാശ്ചാത്യചിന്തകർക്ക് സുഗ്രഹമാകൂ എന്നും അദ്ദേഹത്തിനു തോന്നി. ജീവൻ, ഈശ്വരൻ, ചിജ്ജഡസംബന്ധം, വേദാന്തത്തിലെ സൃഷ്ടിപ്രക്രിയ എന്നിവയെ സംബന്ധിച്ച വിവിധ വേദാന്തദർശനങ്ങളുടെ സിദ്ധാന്തങ്ങളും, ആധുനികശാസ്ത്രസിദ്ധാന്തങ്ങളുമായി സൃഷ്ടിപ്രക്രിയയ്ക്കുള്ള പൊരുത്തവും വ്യക്തമായി പുറത്തുകൊണ്ടുവരണം എന്നു് അദ്ദേഹം ആഗ്രഹിച്ചു. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ ചിന്താധാരകളെ പ്രതിപാദിക്കുന്ന മന്ത്രഭാഗങ്ങളുടെ അടിസ്ഥാനത്തിൽ ഉപനിഷത്തുകളെ പുനർവിഭജനം ചെയ്യുകയും അവയെ എങ്ങനെ സമന്വയപ്പെടുത്താമെന്നു് കാണിക്കുകയും വേണമെന്നു് സ്വാമിജി ഉദ്ദേശിച്ചു. ഈവക ആശയങ്ങളെ വ്യക്തമായും ക്രമമായും നിബന്ധിച്ചുകൊണ്ടു് ഒരു പുസ്തകമെഴുതണമെന്നു് അദ്ദേഹം ആലോചിച്ചിരുന്നു. വേദാന്തത്തിലെ മൂന്നു ചിന്താഗതികളെയും പ്രതിപാദിക്കുന്ന ഭാഗങ്ങൾ ഓരോ വേദത്തിൽനിന്നും ശേഖരിക്കുന്നതിൽ ഏർപ്പെട്ടിരിക്കുകയാണു താൻ എന്നു് സ്വാമിജി 1896-ൽ ഇംഗ്ലണ്ടിൽനിന്നും അയച്ച ഒരു കത്തിൽ കാണുന്നുണ്ടു്; അതിൽനിന്നും വളരെക്കാലം ഈ ചിന്ത അദ്ദേഹത്തിനുണ്ടായിരുന്നു എന്നു വ്യക്തമാണു്. ഈ ഉദ്ദേശസാധ്യത്തിനായി. മൂന്നു സമ്പ്രദായക്കാരുടെയും വേദാന്തസൂത്രഭാഷ്യങ്ങൾ, ബ്രാഹ്മണങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ എന്നിവ അയച്ചുകൊടുക്കാൻ അദ്ദേഹം ഇന്ത്യയിലേയ്ക്കു് എഴുതിയിരുന്നു. ഈ ഗ്രന്ഥങ്ങൾ വന്നുചേർന്നാൽ, അവയിലെ ചിന്താധാരകളെ ആധുനികപാശ്ചാത്യലോകത്തിനു് സ്വീകാര്യവും സുഗ്രഹവുമാകുമാറു് വീണ്ടും അടുക്കി ചിട്ടപ്പെടുത്തുകയായിരിക്കും തന്റെ പ്രഥമകൃത്യം എന്നു് സ്വാമിജി കരുതി. തന്റെ ഉദ്ദേശത്തെക്കുറിച്ച് വളരെമുമ്പുതന്നെ ഒരു ശിഷ്യനു് അദ്ദേഹം ഇപ്രകാരം എഴുതുകയുണ്ടായി:

"ഹൈന്ദവാശയങ്ങൾ ഇംഗ്ലീഷിൽ പകരുക - എന്നിട്ടു്, ശുഷ്കമായ തത്ത്വചിന്തയിൽനിന്നും, ജടിലമായ കെട്ടുകഥകളിൽനിന്നും, നടുക്കം ഉണ്ടാക്കുന്നതും വിചിത്രവുമായ മനശ്ശാസ്ത്രത്തിൽനിന്നും, സുഗമവും ലളിതവും ജനരഞ്ജകവും അതേസമയം തീക്ഷ്ണബുദ്ധികൾക്ക് സ്വീകാര്യവും ആയ ഒരു മതം രൂപപ്പെടുത്തിയെടു

ക്കുക – അതിനായി പ്രയത്നിച്ചുനോക്കിയിട്ടുള്ളവർക്കേ അതിൻെറ പ്രയാസം മനസ്സിലാകൂ. അതിസൂക്ഷ്മമായ അദ്വൈതം ദൈനംദിന ജീവിതത്തിൽ സജീവമാകണം, ചമത്കാരപൂർണ്ണമാവണം. കുഴഞ്ഞുമറിഞ്ഞു കെട്ടുപിണഞ്ഞു കിടക്കുന്ന പഴംപുരാണങ്ങളിൽ നിന്നും വ്യക്തമായ സന്മാർഗ്ഗനിയമങ്ങൾ രൂപം കൊള്ളണം; സംഭ്രമജനകമായ യോഗമുറകളിൽനിന്നും ഏററവും ശാസ്ത്രീയവും പ്രായോഗികവുമായ മനശ്ശാസ്ത്രം പുറത്തു വരണം – ഇതൊക്കെ ഒരു ശിശുവിനുപോലും ഗ്രഹിക്കാനാവുന്ന രീതിയിൽ പ്രതിപാദിക്കുകയും വേണം. അതാണെൻെറ ജീവിതകൃത്യം. അതിൽ ഞാൻ എത്രമാത്രം വിജയം വരിക്കുമെന്ന് ഈശ്വരനുമാത്രമേ അറിഞ്ഞുകൂടു. പണിയെടുക്കാനേ നമുക്കവകാശമുള്ളു: അതിൻെറ ഫലത്തിനില്ല. കടുത്ത പണിയാണിതു കുഞ്ഞേ, കടുത്ത പണി !''

അതെ, അതൊരു ഭഗീരഥപ്രയത്നംതന്നെ. എന്നിരുന്നാലും സ്വാമിജി ആ പ്രയത്നത്തിൽ വളരെയേറെ വിജയം വരിച്ചിട്ടുണ്ട്, തീർച്ച. മതതത്ത്വങ്ങളെക്കുറിച്ചുള്ള നിരന്തരധ്യാനവും പാശ്ചാത്യദേശങ്ങളിലെ അനുഭൂതികളും, ഭാരതീയദർശനങ്ങളെ സംബന്ധിച്ച് അദ്ഭുതാവഹമാകുമാറ് അപൂർവ്വങ്ങളായ തത്ത്വരത്നങ്ങൾ അദ്ദേഹത്തിൽനിന്നും പുറത്തു കൊണ്ടുവരുവാൻ കാരണമായി. അതു പിന്നീട്, ഇന്ത്യയിൽത്തന്നെ ഭാരതീയചിന്തകളുടെ സമഗ്രമായ ഒരു പുനരാഖ്യാനത്തിൽ പര്യവസാനിച്ചു. ഹിന്ദുക്കളുടെ ആദ്ധ്യാത്മികചിന്തകൾ തികച്ചും യുക്ത്യനുസാരമെന്ന് തെളിയിച്ച ആദ്യത്തെ ഭാരതീയചിന്തകനാണ് സ്വാമി വിവേകാനന്ദൻ എന്നുള്ളതു നിർവ്വിവാദമാകുന്നു. ഹൈന്ദവപുരാണകഥകളുടെയും പുരാതന സങ്കല്പങ്ങളുടെയും പിന്നിലുള്ള അദ്ധ്യാത്മതത്ത്വങ്ങൾ വെളിച്ചത്തു കൊണ്ടുവന്നതും അദ്ദേഹം തന്നെയാണ്. സഹസ്രദ്വീപോദ്യാനത്തിലേയ്ക്കു പോകുമ്പോഴേയ്ക്കും മൂന്നു വേദാന്തസമ്പ്രദായങ്ങളുടെയും ഭാഷ്യങ്ങൾ അദ്ദേഹത്തിൻെറ കൈവശമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ തത്ത്വചിന്താപരമായ പ്രഭാഷണങ്ങളും ലേഖനങ്ങളുമെല്ലാം ഈ മൂന്നു ഭാഷ്യങ്ങളുടെ വ്യാഖ്യാനങ്ങളാണെന്നുതന്നെ പറയാം; അദ്ഭുതപൂർവ്വമാണ് അവയുടെ പ്രതിപാദനരീതി. ഓരോ വ്യാഖ്യാതാവും തൻെറ സിദ്ധാന്തത്തിന് അനുരൂപമാക്കാൻവേണ്ടി പ്രമാണവാക്യങ്ങളെ വളച്ചൊടിച്ചിട്ടുണ്ട് എന്നു നിശ്ചയമുണ്ടായിരുന്നതിനാൽ ഒരു ഭാഷ്യകാരനെയും പരമാധികാരിയായി സ്വീകരിക്കാൻ അദ്ദേഹം കൂട്ടാക്കിയില്ല. വേദത്തെക്കുറിച്ചോ മററു ശാസ്ത്രങ്ങളെക്കുറിച്ചോ ക്ലാസ്സിൽ വ്യാഖ്യാനിച്ചപ്പോഴൊക്കെ, അദ്ദേഹം അവയുടെമേൽ വളരെയേറെ വെളിച്ചവും വെളിപാടും വീശി.

തന്റെ ക്ലാസ്സുകാംക്ക് ഒരു സംഘടനാത്രൂപം കൊടുത്തതിന്റെ പ്രത്യേകോദ്ദേശ്യം പ്രാച്യവും പാശ്ചാത്യവും തമ്മിൽ ആശയാദശ്ങ്ങളുടെ ആദാനപ്രദാനം സാധിക്കണമെന്നുള്ളതാണ്. ഇരുലോകങ്ങളും തമ്മിൽ അകൽച്ചയോ അപരിചിതത്വമോ ഇല്ലാതെ, ഒരു വീട്ടിൽനിന്നും മറെറാന്നിലേയ്ക്കുന്നപോലെ തുടച്ച്യായി പ്രയോജനപ്രദമായ ഗതാഗതം നടത്തുന്നതിനുള്ള കേന്ദ്രങ്ങരം ഉണ്ടാകണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. ഇന്ത്യയിൽനിന്നും ചില സഹോദരസന്ന്യാസിമാരെ അമേരിക്കയിൽ വേദാന്തപ്രചാരണത്തിന കൊണ്ടുവരണമെന്നും, അമേരിക്കയിൽനിന്നും ഇംഗ്ലണ്ടിൽനിന്നും ചില ശിഷ്യരെ പ്രചാരണത്തിനും അദ്ധ്യാപനത്തിനമായി ഇന്ത്യയിലേയ്ക്കയയ്ക്കണമെന്നും അദ്ദേഹത്തിന നേരത്തെതന്നെ ഒരു പരിപാടി ഉണ്ടായിരുന്നു. അമേരിക്കയിൽ നടത്തുന്നതു് വേദാന്തപ്രചാരണമായിരിക്കും; ഇന്ത്യയിൽ ശാസ്ത്രത്തിന്റെയും വ്യവസായത്തിന്റെയും അത്ഥശാസ്ത്രത്തിന്റെയും സാമുദായികശാസ്ത്രത്തിന്റെയും സംഘടനയുടെയും സഹകരണത്തിന്റെയും സന്ദേശങ്ങളുടെ പ്രായോഗികവശങ്ങളായിരിക്കും പഠിപ്പിക്കുന്നതു്. ഈ രണ്ടു മഹാഭൂഭാഗങ്ങരം തമ്മിൽ, കിഴക്കും പടിഞ്ഞാറും തമ്മിൽ, കൂട്ടിയിണക്കാനുള്ള ഉപായങ്ങളെക്കുറിച്ച് സ്വാമിജി രാവും പകലും ആലോചിച്ചു. ആദശത്തിലും ആശയത്തിലും ഇവ തമ്മിലുള്ള വിഭജനമേഖല നിമ്മാജ്ജനം ചെയ്യപ്പെടുന്ന ഒരു കാലം വരികതന്നെ ചെയ്യും എന്ന് സ്വാമിജി തന്റെ അമേരിക്കൻ അനുയായികളോടു പലപ്പോഴും പ്രവചനം ചെയ്യാറുണ്ടു്. വളരെ മുമ്പുതന്നെ, അതായതു് ഇംഗ്ലണ്ടിലായിരുന്നപ്പോരംതന്നെ, പാശ്ചാത്യദേശത്തേയ്ക്കു ചെല്ലാൻ അദ്ദേഹം ശ്രീ ശാരദാനന്ദസ്വാമികരംക്ക് എഴുതിയിരുന്നു. ഓരോരോ കാരണംകൊണ്ടു് പുറപ്പെടാൻ വൈകി.

ഇംഗ്ലണ്ടിൽ സ്വാമിജി തുടങ്ങിവെച്ച പ്രവത്തനം തുടൎന്നുകൊണ്ടു പോകാനും അതിനെ വ്യവസ്ഥാപിതമാക്കാനും അപേക്ഷിച്ചുകൊണ്ടുള്ള കത്തുകരം 1896-ലെ വസന്തകാലത്തിൽ തുടരെത്തുടരെ വന്നുകൊണ്ടിരുന്നു. അങ്ങനെ ചെയ്യേണ്ടതു് അത്യാവശ്യമാണെന്ന് അദ്ദേഹത്തിനും തോന്നി. ന്യൂയോക്കിലെ പ്രവത്തനത്തിന് കഴിയുന്നതും വേഗം സംഘടിതത്രൂപം നല്കാൻ പ്രേരിപ്പിച്ച കാരണങ്ങളിൽ ഒന്നിതാണ്. അമേരിക്കയുടെ പ്രമുഖനഗരമായ ന്യൂയോക്കിലും ഇംഗ്ലണ്ടിന്റെ തലസ്ഥാനമായ ലണ്ടനിലും സംഘടിതപ്രവത്തനങ്ങരം നിലനിത്താൻ സാധിച്ചാൽ, ആംഗലഭാഷാഭാഷികളായ ജനങ്ങളുടെ ഇടയിൽ തന്റെ സന്ദേശം പ്രചരിപ്പിക്കണമെന്ന ഉദ്ദേശം യഥാകാലം സഫലമാകുമെന്ന് അദ്ദേഹത്തിന തീച്ചയുണ്ടായിരുന്നു. ആ ഉദ്ദേശത്തോടെ അഹ്രരായ ശിഷ്യക്ക് അദ്ദേഹം

ശിക്ഷണം നൽകിവന്നു. അതനുസരിച്ച് സിസ്റ്റർ ഹരിദാസി എന്ന് അറിയപ്പെടുന്ന മിസ്സ് എസ്. ഇ. വാംഡോവിന് അദ്ദേഹം ആദ്ധ്യാത്മികശക്തിയും അധികാരവും നൽകി. തൻെറ ശിഷ്യരിൽ രാജയോഗദർശനം പഠിപ്പിക്കാൻ ഏററവും യോഗ്യത അവർക്കാണെന്നു സ്വാമിജി പറഞ്ഞു. കൂടാതെ, ശിഷ്യരായ കൃപാനന്ദ സ്വാമി, അഭയാനന്ദസ്വാമി, യോഗാനന്ദസ്വാമി എന്നിവരെയും അനേകം ബ്രഹ്മചാരികളെയും ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ മൂന്നു വേദാന്തദർശനങ്ങളും നല്ലതുപോലെ പഠിപ്പിച്ചു. അദ്ദേഹത്തിൻെറ സന്ദേശത്തിൻെറ മർമ്മം കണ്ടെത്തിയ ശിഷ്യന്മാർ വേറെയും പലരുണ്ടായിരുന്നു. താൻ ഇംഗ്ലണ്ടിലേയ്ക്കും അവിടെനിന്നും ഇന്ത്യയിലേയ്ക്കും പോകുമ്പോൾ അമേരിക്കയിലെ പ്രവർത്തനം അഭംഗുരം നടത്തിക്കൊണ്ടുപോകാൻ ഇവരെയെല്ലാമാണ് സ്വാമി ആശ്രയിച്ചിരുന്നത്. ഏപ്രിൽമദ്ധ്യത്തിൽ യൂറോപ്പിലേയ്ക്കും അവിടത്തെ പ്രവർത്തനങ്ങൾ തീർന്നാൽ മാതൃഭൂമിയിലേയ്ക്കും പോകാൻ അദ്ദേഹം നേരത്തേതന്നെ നിശ്ചയിച്ചുകഴിഞ്ഞിരുന്നു.

ന്യൂയോർക്ക് വിടുന്നതിനുമുമ്പായി, അവിടത്തെ ഒരു ധനാഢ്യനും ജനസമ്മതനുമായ പൗരൻ മിസ്റ്റർ ഫ്രാൻസിസ് എച്ച്. ലെഗ്ഗററിനെ സ്വാമിജി വേദാന്തസമാജത്തിൻെറ അദ്ധ്യക്ഷനായി നിശ്ചയിച്ചു. സമാജത്തിലെ മററു സ്ഥാനങ്ങൾ സ്വാമിജിയുടെ ദീക്ഷിതശിഷ്യർ വഹിച്ചു. ന്യൂയോർക്കിലെ വനിതാപ്രവർത്തന മണ്ഡലത്തിൽ പ്രമുഖയായ മിസ്സ് മേരി ഫിലിപ്പ്, മിസ്സിസ് ആർതർ സ്മിത്ത്, വാൾട്ടർ ഗുഡ്ഡീയർ ദമ്പതികൾ, സുപ്രസിദ്ധ ഗായികയായ എമ്മ തേഴ്സ്ബി എന്നിവർ അക്കാലത്ത് സ്വാമിജിയുടെ പ്രവർത്തനത്തിൽ പ്രമുഖപ്രവർത്തകരുടെ കൂട്ടത്തിൽ തങ്ങളെയും എണ്ണിയിരുന്നു. സ്വാമിജിയുടെ അഭാവത്തിൽ അദ്ദേഹത്തിൻെറ സതീർത്ഥ്യന്മാരെയാരെയെങ്കിലും അമേരിക്കയിലേയ്ക്കു വരുത്തണമെന്ന് സമാജത്തിലെ പ്രമുഖാംഗങ്ങൾ അദ്ദേഹത്തെ നിർബ്ബന്ധിച്ചു. അതനുസരിച്ച്, താൻ ഇംഗ്ലണ്ടിലെത്തുന്നതിനു മുമ്പായി തീർച്ചയായും ഇംഗ്ലണ്ടിൽ മിസ്റ്റർ ഈ. ററി. സ്റ്റർഡിയുടെ അതിഥിയായി എത്തിച്ചേർന്നിരിക്കണം എന്നു കാണിച്ചുകൊണ്ട് അദ്ദേഹം ശാരദാനന്ദസ്വാമികൾക്ക് എഴുതിയയച്ചു.

എല്ലാ നേരവും പ്രവർത്തനചക്രവാതത്തിൽപ്പെട്ടു കറങ്ങിക്കൊണ്ടിരുന്നെങ്കിലും, പ്രവചനപ്രചാരണ പ്രയത്നങ്ങളിൽനിന്ന് ഒഴിവു കിട്ടുന്ന അവസരങ്ങളിൽ വിശ്രാന്തിയിലും വിനോദത്തിലും സ്വാമി വിവേകാനന്ദൻ ഒരു ബാലനെപ്പോലെ ആനന്ദതുന്ദിലനായി. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം തൻെറ സന്ദേശദാനം സ്വജീവരക്തദാനംതന്നെ ആയിരുന്നു. മനവും മെയ്യും തളർന്നിരിക്കുന്ന അവ

സരങ്ങളിൽ വെടിയും വേണ്ടാതനവും പറഞ്ഞുകൊണ്ടിരിക്കുന്നതി നേക്കാൾ രസകരമായി മറെറാന്നുമുണ്ടായിരുന്നില്ല. ആ അവസര ങ്ങളിൽ പഞ്ച് തുടങ്ങിയ ഏതെങ്കിലും വിനോദമാസിക എടുത്തു വായിച്ചു രസിച്ചു കണ്ണീരിൽ കുളിക്കും വരെ ചിരിച്ചുമറിയും. ഗഹന ങ്ങളായ കാര്യങ്ങളിൽ മുഴകാൻ സദാ സന്നദ്ധമായ ആ മനസ്സിനു് വിനോദചിന്തകൾ ആവശ്യമായിരുന്നു. കളികളിൽ മുഴകിയ കുട്ടി കളെപ്പോലെ സ്വാമിജി ഉല്ലാസവാനായിക്കഴിയുന്നതു കാണു മ്പോൾ അദ്ദേഹത്തിൻെറ സുഹൃത്തുക്കൾ മനസാ സന്തോഷിച്ചു.

നല്ല കഥകൾ കേൾക്കാൻ സ്വാമിജിക്കു് വളരെ ഇഷ്ട മായിരുന്നു. അങ്ങനെയുള്ളവ ഒരിക്കൽ കേട്ടാൽ മറക്കുകയില്ല; അവസരം വരുമ്പോൾ മററുള്ളവരെയും പറഞ്ഞുകേൾപ്പിച്ചു് രസി പ്പിക്കും. ഉദാഹരണത്തിനു് ചിലതു് ഉദ്ധരിക്കട്ടെ.

1894 ആഗസ്ററിൽ സ്വാമിജി ആന്നിസ്ക്വാമിൽ മിസ്സിസ് ബാഗ്ലിയുടെ വീട്ടിൽ അതിഥിയായി താമസിക്കുന്ന കാലം. അന്നവിടെ അതിഥിയായി സ്വാമിജിയുടെ ഒരു സുഹൃത്തിൻെറ ഭാര്യയുമുണ്ടായിരുന്നു. അവരാണു് സ്വാമിജിയെ, മഞ്ഞിൻമുകളിൽ കൂടി തെററിത്തെററിപ്പായുന്ന വണ്ടിയിൽ സഞ്ചരിക്കാൻ ആദ്യം കൊണ്ടുപോയതു്. ആന്നിസ്ക്വാമിൽ താമസിക്കുന്ന കാലത്തു് അവക്കു് സ്വാമിജിയെ കൂടുതൽ പരിചയപ്പെടാൻ സാധിച്ചു. അവർ സിസ്ററർ നിവേദിതയ്ക്കെഴുതുന്നു:

''ഞങ്ങൾ വേഗം സുഹൃത്തുക്കളായി അദ്ദേഹം ഒരിക്കൽ മാത്രമേ ആന്നിസ്ക്വാമിൽ പ്രസംഗിച്ചുള്ളു. അതദ്ദേഹത്തിൻെറ വിശ്രമാവസരമായിരുന്നു. അദ്ദേഹം എൻെറ നേരേ തിരിഞ്ഞു്, 'ഒരു കഥ പറയൂ' എന്നു് പറയാറുണ്ടു്. പന്നിയിറച്ചി മോഷ്ടിച്ച തിനു് അറസ്ററു ചെയ്യപ്പെട്ട ഒരു ചീനൻെറ കഥ കേട്ടു് അദ്ദേഹ ത്തിനു ബഹുരസമായതു ഞാനോക്കുന്നു. ചീനർ പന്നിയിറച്ചി തിന്നുക പതിവില്ല എന്നാണു് താൻ കരുതിയിരുന്നതു് എന്ന ന്യായാധിപൻെറ പരാമർശം കേട്ടപ്പോൾ അവൻ പറഞ്ഞു: 'ഓ, ഏനിപ്പോൾ മെലിക്കൻ പൗരൻ. ഏനിപ്പോൾ ഏമാന്നേ, കക്കും, പന്നിയെത്തിന്നും ഏൻ ഒക്കെ ചെയ്യും.' 'ഏനിപ്പോൾ മെലിക്കൻ പൗരൻ,' എന്നു സ്വാമി വിവേകാനന്ദൻ ആത്മഗതമായിപ്പറയുന്നതു ഞാനെത്ര തവണ കേട്ടിട്ടുണ്ടെന്നോ ! നിങ്ങൾക്കുള്ളത്ര പരിചയം സ്വാമിയെക്കുറിച്ചില്ലാത്തവക്കു് ഇതൊക്കെ നിസ്സാരമായിത്തോ ന്നും. എന്നാൽ അദ്ദേഹത്തെ സംബന്ധിച്ച യാതൊന്നും നിങ്ങൾക്കു് നിസ്സാരമോ അനാവശ്യമോ ആയിത്തോന്നുകയില്ല എന്നെനിക്കു് ഉറപ്പുണ്ടു്.

കാനഡയിൽ അമേരിക്കൻ ഇന്ത്യക്കാക്കായി സംവരണം ചെയ്തിട്ടുള്ള ഒരു സ്ഥലത്തു് മൂന്നു കൊല്ലം ഞാൻ താമസിക്കുകയുണ്ടാ

യിട്ടുണ്ടു്. ചുവന്ന മനുഷ്യരെക്കുറിച്ചുള്ള കഥകൾ എത്ര കേട്ടാലും സ്വാമിക്കു് മതിവരില്ല. ഒരു കഥ അദ്ദേഹത്തെ വളരെയേറെ രസിപ്പിച്ചതായി ഞാനോക്കുന്നു. ഒരിന്ത്യക്കാരൻ, അയാളുടെ ഭാര്യ അപ്പോൾ മരിച്ചതേയുള്ളൂ, വികാരിയുടെ വീട്ടിൽ വന്നു, അവളുടെ ശവപ്പെട്ടിക്കു തറയ്ക്കാൻ കുറെ ആണി മേടിക്കാൻ. അതിനു കാത്തിരിക്കുമ്പോൾ അയാൾ എന്റെ വെപ്പുകാരിയോടു ചോദിച്ചു, അയാളെ കെട്ടാൻ സമ്മതമാണോ എന്നു് ! സ്വാഭാവികമായും അവൾക്കു് അവജ്ഞയും അരിശവും തോന്നി. ഖേദപൂർവ്വമുള്ള അവളുടെ നിരസനത്തിനു് അവന്റെ മറുപടി, 'വരട്ടെ, നീ നോക്കിക്കോ,' എന്നായിരുന്നു. അടുത്ത ഞായറാഴ്ച അവൻ വന്നു് ഞങ്ങളുടെ പടിക്കലെ ഒരു തൂണിൽ കയറി കുത്തിയിരുപ്പായി. ഞങ്ങൾക്കു ബഹുരസം തോന്നി. അവൻ വലിയ ഗമയിൽ തൊപ്പിയിലൊരു തൂവൽ തിരുകിയിരുന്നു; കുന്തളപരിമളതൈലം അവൻ നിർലോഭം കോരിയൊഴിച്ചിരുന്നു; അതവന്റെ കവിളത്തുകൂടി ഇററുവീണുകൊണ്ടുമിരുന്നു. സ്വാമിജി തന്റെ ചിത്രമെഴുതാൻ സ്റ്റുഡിയോവിൽ ഇരുന്നുകൊടുക്കാറുള്ള കാലമായിരുന്നു അതു്. ഛായ വരയ്ക്കുന്നതു് എന്തു മാത്രമായി എന്നു കാണാൻ ഞങ്ങൾ സ്റ്റുഡിയോവിൽ പോയി. ഞാൻ അകത്തു കടന്നതും ഛായയുടെ കവിളിൽക്കൂടി സ്വല്പം എണ്ണ താഴോട്ടൊഴുകി; അതു കണ്ടയുടനെ സ്വാമി പറഞ്ഞു, 'വെപ്പുകാരിയെ വേൾക്കാൻ ചന്തം ചാർത്തുകയാ!' നിങ്ങൾക്കു സ്വാമിയെ നല്ലതുപോലെ പരിചയമുള്ളതുകൊണ്ടു് അദ്ദേഹത്തിന്റെ നർമ്മബോധം എത്ര സൂക്ഷ്മവും സുന്ദരവുമായിരുന്നു എന്നു് നിങ്ങൾക്കു നിശ്ചയമുണ്ടായിരിക്കുമല്ലൊ,''

സ്വാമിജിയെ ഏററവുമധികം രസിപ്പിക്കുകയും ചിരിപ്പിക്കുകയും ചെയ്യാറുള്ള രണ്ടു കഥകളുണ്ടു്. നരഭോജികളുടെ ഇടയ്ക്കു മതപ്രചാരത്തിനു പോയ പാതിരിയുടെ കഥയാണൊന്നു്; മറെറാന്നു് സൃഷ്ടിയെക്കുറിച്ചു പ്രസംഗിച്ച ഇരുണ്ട പുരോഹിതന്റെയും. ആദ്യത്തേതിന്റെ ചുരുക്കമിതാണു്: നരഭുക്കുകൾ പാർത്തിരുന്ന അങ്ങകലെയുള്ള ഒരു ദ്വീപിൽ ഒരു ക്രസ്ത്യൻപാതിരി പുതുതായി എത്തിച്ചേർന്നു. അയാൾ ഗോത്രത്തലവന്റെ അടുത്തു ചെന്നു ചോദിച്ചു: 'ആട്ടെ, നിങ്ങളെന്റെ മുൻഗാമിയെ എങ്ങനെ ഇഷ്ടപ്പെട്ടു ?' 'ഓ, അയാൾ അതി–ആസ്വാദ്യ–തരം,' എന്നായിരുന്നു മറുപടി. ഇനി ഇരുണ്ട പുരോഹിതന്റെ കഥ: 'നോക്കിൻ, കർത്താവു് ആദാമിനെ ഉണ്ടാക്കുകയായിരുന്നു; അവൻ ആദാമിനെ ചെളികൊണ്ടാണു് ഉണ്ടാക്കിയിരുന്നതു്, എന്നിട്ടേ, അവനെ ഉണ്ടാക്കിക്കഴിഞ്ഞിട്ടേ, പടച്ചോൻ, ങ്ഹേ, അവനെ ഉണക്കുവാനായിക്കൊണ്ടു് ഒരു വേലിമേൽ കുത്തി നിർത്തുന്നു. എന്നിട്ടു്'–'നിർത്തവിടെ ഉപദേശി,'

എന്നലറി, കേട്ടുകൊണ്ടിരുന്ന ഒരു വിദ്വാൻ: 'അപ്പൊഴേ, അവിടെ ആ വേലി എവിടേന്നാ ? ആരാ ആ വേലി പടച്ചതു്?' ഉപദേശി സഗൗരവം മറുപടി നല്കി: 'ഇവിടെ നോക്ക ചാക്കോച്ചാ. അതേ, അങ്ങനെയുള്ള ചോദ്യമൊന്നും ചോദിക്കാൻ തുടങ്ങിയേക്കല്ലെ. എങ്കിൽ താൻ ദൈവംതമ്പുരാന്റെ കഥയൊക്കെ ചളുപിളോന്നാക്കും.'

മഹാപുരുഷന്മാർ എല്ലായ്പ്പോഴും ഗൗരവപ്രകൃതികളല്ല. അധ്യാത്മാനുഭൂതികളും മേധാപ്രഭാവവും പോലെതന്നെ ഈ ഉല്ലാസപ്രിയത്വവും സ്വാമിജിയുടെ മഹത്ത്വത്തിന്റെ ഒരു അവിഭാജ്യഘടകമായിരുന്നു. ആചാര്യന്റെ ആവേശവാണികൾ കേൾക്കുന്നേത്ര താൽപര്യം അദ്ദേഹത്തിന്റെ രുചിഭേദങ്ങളും സ്വഭാവവിശേഷങ്ങളും മാനവവശങ്ങളും അറിയാൻ നമുക്കുണ്ടാകും. മഹാപുരുഷന്മാരുടെ തണലിൽ വസിക്കുന്നവർ അവരുടെ മാനുഷികമഹിമകൾ കണ്ടിട്ടാണു് അവരെ സ്നേഹിക്കുന്നതു്; വിവേകാനന്ദസ്വാമികളുടെ ശിഷ്യന്മാരുടെയും ആരാധകരുടേയും കാര്യത്തിലും ഇതു ശരിയാണു്. അദ്ദേഹത്തിന്റെ മനസ്സിനു് വിശ്രമവും ഉല്ലാസവും നല്കുന്നതിനു് അവർ ആവതും ശ്രമിച്ചു. അമ്മാതിരി വിശ്രമങ്ങൾ സ്വസന്ദേശം കൂടുതൽ വ്യക്തമായി വ്യാഖ്യാനിക്കുന്നതിനു് അദ്ദേഹത്തെ സഹായിച്ചു എന്നു് അവർ കണ്ടു. സ്വാമിജിയുടെ ഉററ മിത്രങ്ങളിൽ പലരും, നിലയും വിലയും ഉള്ള ആളുകൾ അദ്ദേഹത്തിനു് വിശ്രമവും വിനോദവും ആവശ്യമാണെന്നു കണ്ടു് അദ്ദേഹത്തെ തങ്ങളുടെ ഗൃഹങ്ങളിലേയ്ക്കു ക്ഷണിച്ചു. അവിടെ അദ്ദേഹത്തിനു് സമ്പൂർണ്ണസ്വാതന്ത്ര്യം അവർ അനുവദിച്ചിരുന്നു. അദ്ദേഹം സംഭാഷണത്തിനു താൽപര്യം കാണിച്ചുവെങ്കിൽ അവർ സശ്രദ്ധം കേട്ടുകൊണ്ടിരിക്കും. സ്വന്തം നാട്ടിലെ പാട്ടുകൾ പാടാനാണോ ഇഷ്ടം, അതിനും സമ്പൂർണ്ണസ്വാതന്ത്ര്യം. ഏകാന്തതയിൽ ധ്യാനമഗ്നനായി ഇരിക്കാനാണിഷ്ടമെങ്കിൽ അവരൊക്കെ അകന്നു നില്ക്കും. പലനാൾ മൗനത്തിൽ മുഴുകിയിരുന്നശേഷം ഈശ്വരാവേശവാണികൾ വർഷിക്കുന്ന അവസരങ്ങൾ പലപ്പോഴും ഉണ്ടായിട്ടുണ്ടു്. പിന്നെ ചിലപ്പോൾ ചിത്തൈകാഗ്ര്യം ആവശ്യമില്ലാത്ത വിഷയങ്ങളെക്കുറിച്ചു സംസാരിക്കും. അധ്യാത്മശക്തിയും അനുഭൂതിയും വെട്ടിത്തിളങ്ങുന്ന ഒരു പ്രസംഗം നടത്തിയിട്ടു് ചിലപ്പോൾ ആനന്ദത്തോടെ തുള്ളിച്ചാടിക്കൊണ്ടു പറയും, 'ആവൂ, അതു് തീർന്നല്ലൊ. ദൈവത്തിനു് നന്ദി!' ആന്തരദർശനത്തിന്റെ തുംഗശൃംഗങ്ങളിൽനിന്നും അപ്രതീക്ഷിതമായി ഞൊടിയിടയിൽ ചിലപ്പോൾ സ്വാമിജി ശിശുസഹജമായ സാരള്യത്തിലേയ്ക്കു് ഇറങ്ങിവരും.

പാശ്ചാത്യദേശത്തെ ഉററ സുഹൃത്തുക്കളോടു സ്വാമിജി തന്നുള്ളിൽ തോന്നിയതു തുറന്നു പറയാറുണ്ടു്. അവരിൽ പലരെയും

അദ്ദേഹം താൻ കൊടുത്ത സ്നേഹമസൃണമായ പേരു ചൊല്ലിയാണ് വിളിക്കാറ്: മിസ്റ്റർ ഹെയിലിനെ 'ഫാദർ പോപ്പ്'' എന്നും അദ്ദേഹത്തിൻെറ ഭാര്യയെ 'മദർ ചർച്ച്'' എന്നും വിളിച്ചുവന്നു. ഒരാളുടെ ഓമനപ്പേർ 'യും', മറെറാരാളുടെ 'ജോജോ'; അങ്ങനെ പലർക്കും പല പേരുകൾ ഇട്ടിരുന്നു. അവരെന്തെങ്കിലും നല്ല പലഹാരമുണ്ടാക്കിയാൽ അദ്ദേഹം പ്രതീക്ഷയോടെ നോക്കും; കണ്ണിൽ സന്തോഷവും പ്രകാശിക്കും; എന്നിട്ട് ഇന്ത്യയിലെപ്പോലെ കൈകൊണ്ട് എടുത്തുകഴിക്കും, അങ്ങനെ കഴിക്കാനാണു തനിക്കു കൂടുതലിഷ്ടം എന്നു പറഞ്ഞുംകൊണ്ട്. ആദ്യമൊക്കെ പാശ്ചാത്യർക്ക് അതു ഞെട്ടലുണ്ടാക്കിയിരുന്നു; എന്നാൽ അദ്ദേഹത്തെ അടുത്തറിഞ്ഞുകഴിഞ്ഞപ്പോൾ, അദ്ദേഹം അങ്ങനെ കഴിക്കുന്നതു കാണുന്നതു് അവർക്ക് സന്തോഷകരമായി. ഗൃഹത്തിൻെറ ഏകാന്തതയിൽ 'കോളറും' ഊരിക്കളഞ്ഞ് ബൂട്ട്സും വലിച്ചെറിഞ്ഞ് ചെരിപ്പും ഇട്ട് സ്വതന്ത്രനായി നടക്കുന്ന അദ്ദേഹത്തെ കാണാൻ അവർക്കും ബഹുരസം തോന്നി. കുപ്പായത്തിൻെറ 'കഫ്'' ഒരു നികൃഷ്ടവസ്തുവായിരുന്നു. പാശ്ചാത്യരുടെ ആചാരമര്യാദകളും ചടങ്ങുകളും സന്ന്യാസിയുടെ സ്വാതന്ത്ര്യത്തിനു ചില അവസരങ്ങളിൽ ദുസ്സഹമായിത്തോന്നി. ധനത്തിലുള്ള ഔദാസീന്യം സവിശേഷം ശ്രദ്ധാർഹമായിരുന്നു. സ്വന്തം ഉപയോഗത്തിനു സുഹൃത്തുക്കൾ നല്കിയ പണത്തിൻെറ നേരേ പലപ്പോഴും ഭീതിയോടെയാണ് അദ്ദേഹം നോക്കാറ് എന്ന് അദ്ദേഹത്തിൻെറ അമേരിക്കൻ ശിഷ്യർ പറയാറുണ്ട്. പാവങ്ങൾക്കോ ആവശ്യക്കാർക്കോ നിർലോഭം അതു് എടുത്തു കൊടുക്കുകയും ചെയ്യും. അല്ലെങ്കിൽ ഉടനെ പോയി സ്നേഹിതന്മാർക്ക് കൊടുക്കാനായി സമ്മാനങ്ങൾ വാങ്ങിക്കും. സഹസ്രദ്വീപോദ്യാനത്തിൽ വെച്ച് അങ്ങനെയാണു ചെയ്തതു്. അവിടത്തെ ക്ലാസ്സുകൾ അവസാനിച്ചപ്പോൾ ശിഷ്യന്മാർ ഒരു നല്ല തുക ദക്ഷിണ നല്കിയിരുന്നു.

എവിടെയും ഏതു സമയത്തും വ്യക്തിപരമായ സ്വാതന്ത്ര്യം സ്വാമിജി അവകാശപ്പെട്ടിരുന്നു; അതിനെന്തെങ്കിലും തടസ്സം തോന്നിയാൽ, കെട്ടുപാടുകളൊക്കെ കുടഞ്ഞു കളഞ്ഞ് അദ്ദേഹം പുറത്തു കടക്കും. വേറൊരാളുടെ വരുതി കേൾക്കുക അദ്ദേഹത്തിനു സാദ്ധ്യമല്ല. ധനാഢ്യയായ ഒരു സ്ത്രീ തൻെറ ഉപദേശമനുസരിച്ച് കാര്യങ്ങൾ നടത്താൻ സ്വാമിയെ ഉപദേശിക്കുകയും നടത്തിക്കാൻ ശ്രമിക്കുകയും ചെയ്തപ്പോൾ സ്വാമി അതൊക്കെ തകിടം മറിച്ചു. തൽക്കാലം അവർക്കു ശുണ്ഠി വരും; എന്നാൽ പില്ക്കാലം സ്നേഹപുരസ്സരം ചിരിച്ചുകൊണ്ടു പറയും, 'അദ്ദേഹത്തിനുവേണ്ടി ഞാൻ ചെയ്യുന്ന ഏർപ്പാടുകളെല്ലാം അവസാനനിമിഷത്തിൽ അദ്ദേഹം തകിടം മറിക്കും. സ്വന്തം വഴിക്കേ സ്വാമി പോകൂ. മൺപാത്രക്കടയിൽ

കയറിയ വെറളി പിടിച്ച മൂരിയെപ്പോലെയാണദ്ദേഹം.' ഒരു സുഹൃത്തിനു വേണ്ട സേവനമോ പ്രത്യുപകാരമോ ആണെങ്കിൽ അദ്ദേഹം എന്തും ചെയ്യാൻ സന്നദ്ധനായിരുന്നു; എന്നാൽ എന്തെങ്കിലും ചെയ്യാൻ തന്നെ നിർബ്ബന്ധിക്കുന്നതിന് അദ്ദേഹം ആരെയും അനുവദിച്ചിരുന്നില്ല. ഈശ്വരപരമായ കാര്യങ്ങളിൽ ഉപകരണങ്ങളായി ഈശ്വരൻ തെരഞ്ഞെടുത്തിട്ടുള്ളവരെന്ന് സ്വാമിജിക്ക് വിശ്വാസം തോന്നിയിരുന്ന ആളുകൾ എന്തു ചെയ്താലും, പ്രകോപനപരമായി പ്രവർത്തിച്ചാൽപോലും, അദ്ദേഹം അതെല്ലാം അദ്ഭുതാവഹമായ ക്ഷമയോടെ വീക്ഷിച്ചും സഹിച്ചും പോന്നു. അങ്ങനെയല്ലാത്ത ചുററുപാടിലാണെങ്കിൽ അമ്മാതിരിയാളുകളെ അടുത്തുവരാൻ അനുവദിക്കുക പതിവില്ല. ബന്ധനം ഒരു കാര്യത്തിലും അദ്ദേഹത്തിന് സഹനീയമായിരുന്നില്ല.

ചില അവസരങ്ങളിൽ സ്വാമിജി ആക്രോശിക്കും, 'ഓ, ശരീരം ഭയങ്കരമായ ഒരു ബന്ധനം!' പിന്നെച്ചിലപ്പോൾ, 'എന്നെന്നേയ്ക്കുമായി എനിക്കെന്നെ മറക്കാൻ കഴിഞ്ഞിരുന്നെങ്കിൽ!' ശരീരത്തിൽ കുടുങ്ങിയ ആത്മാവിൻെറ മോചനത്തിനുള്ള പിടച്ചിൽ ഏവർക്കും കാണാമായിരുന്നു. 'എൻെറ കളി കഴിഞ്ഞു', സന്ന്യാസിഗീതം' തുടങ്ങിയ ആത്മഗീതങ്ങൾ നിർഗ്ഗളിക്കാൻ ഇടയായ ഭാവാവേശങ്ങൾ പലപ്പോഴും അദ്ദേഹത്തെ ആവേശിക്കാറുണ്ട്. അനേകം എഴുത്തുകളിൽ അതു വ്യക്തമായിക്കാണാം. മിസ്സിസ് ബുള്ളിന് എഴുതിയ ഒരു കത്തിൽനിന്നും ഏതാനും വരികൾ ഉദ്ധരിക്കട്ടെ:

'എന്നോടൊപ്പം ലോകമാകെ ചുററിയിട്ടുള്ള ഒരു നോട്ടുബുക്ക് എൻെറ കൈവശമുണ്ട്. അതിൽ ഏഴു കൊല്ലം മുമ്പ് കുറിച്ച ഈ വാക്കുകൾ ഞാൻ കാണുന്നു: 'ഇനി ചുരുണ്ടുകൂടി കിടന്നു ചാകാൻ ഒരു മൂല കണ്ടെത്താൻ.' എന്നിട്ടും ഇത്രയൊക്കെ കർമ്മം ബാക്കി കിടക്കുന്നു. അതൊക്കെ ചെയ്തു തീർത്തുവെന്നു കരുതുന്നു.

ഇതു ചെയ്യുക അതു ചെയ്യുക എന്നീവക ബാലിശങ്ങളായ കിനാവുകളിൽ ഞാൻ കുടുങ്ങിയിരുന്നുവെന്നതു് ഒരു മായാമോഹം പോലെ തോന്നുന്നു. ഞാൻ അവയ്ക്കു പുറത്തു ചാടുകയാണ്. ഒരു പക്ഷെ ഈ ഭ്രാന്തവിചാരങ്ങളൊക്കെ ആവശ്യമായിരുന്നു എന്നെ ഈ രാജ്യത്തേയ്ക്കു കൊണ്ടുവരാൻ. ആ അനുഭവത്തിനു ഞാൻ ഭഗവാനു നന്ദി പറയുന്നു.'

സ്വാമിജിയുടെ മനസ്സ് അമ്മാതിരി ഉച്ചഭാവങ്ങളിൽ വിഹരിക്കുന്നതു കാണുമ്പോൾ ശിഷ്യന്മാർക്കു ഭയമായിരുന്നു, നിത്യമോചനം ഉടനടി സംഭവിച്ചെങ്കിലോ, അദ്ദേഹം ശരീരം വെടിഞ്ഞെങ്കിലോ എന്ന്. അതിനാൽ അദ്ദേഹം ഉല്ലസിച്ചു വിനോദിക്കുന്നതു കാണുമ്പോൾ അവർക്ക് ആശ്വാസവും സന്തോഷവും തോന്നി.

ഒരിക്കൽ ഡെട്രോയിററിൽ സ്വാമിജി ഒരു സുഹൃത്തിൻെറ വീട്ടിലെത്തി, ഭാരതീയരീതിയിൽ ആഹാരം പാകം ചെയ്യാനുള്ള അനുവാദം സ്വാതന്ത്ര്യപൂൎവ്വം ചോദിച്ചു. ഗൃഹനാഥൻ സസന്തോഷം സമ്മതിച്ചു. സ്വാമിജി വേഗം തൻെറ കുപ്പായക്കീശയിൽനിന്നു് അനേകം പൊതികൾ പുറത്തെടുത്തു. കാണികൾക്കു ബഹുരസം തോന്നി. പൊതികളിൽ പൊടിച്ച മസാലകളും കറിക്കൂട്ടുകളുമായിരുന്നു. ഇന്ത്യയിൽനിന്നും അയച്ചിരുന്നതാണതൊക്കെ. പോകുന്നിടത്തെല്ലാം സ്വാമിജി അവ കൂടെക്കൊണ്ടുപോകാറുണ്ടു്. ഒരു കാലത്തു് അദ്ദേഹത്തിൻെറ ഏററവും വില പിടിച്ചതും പ്രിയപ്പെട്ടതുമായ സമ്പാദ്യം മദിരാശിയിൽനിന്നും ഒരു മാന്യൻ ആലോചനാപൂൎവ്വം അയച്ചുകൊടുത്ത ഒരു കുപ്പി ചട്ണിയായിരുന്നു. സ്വാമിജി തങ്ങളുടെ അടുക്കളയിൽ സ്വന്തം ആഹാരം പാകം ചെയ്യുന്നതു പാശ്ചാത്യശിഷ്യൎക്കു് അളവററ ആനന്ദം നല്കി. അവരും അദ്ദേഹത്തെ അതിനു സഹായിച്ചിരുന്നു; നേരമ്പോക്കു പറഞ്ഞും പുതിയ പരീക്ഷണങ്ങൾ നടത്തിയും സമയം പോകുന്നതു് അറിയുകയില്ല. പാശ്ചാത്യരസനകൾക്കു് അസഹ്യമാംവിധം എരിവുണ്ടായിരിക്കും ഉണ്ടാക്കുന്ന സാധനത്തിനു്; അതുമല്ല, കാലമായി വരുമ്പോഴേയ്ക്കും നേരം വല്ലാതെ വൈകും; ആളുകൾ വിശന്നു പൊരിയുകയുമായിരിക്കും. അപ്പോൾ പിന്നെ വേണ്ടുവോളം ഫലിതവും ചിരിയുമായി. മുളകും മസാലയുംകൊണ്ടു നിറഞ്ഞ ഭാരതീയഭക്ഷണം പാശ്ചാത്യരുടെ രസന എങ്ങനെ സ്വീകരിക്കുന്നു എന്നു കാണാൻ സ്വാമിജിക്കു ബഹുരസമായിരുന്നു. സ്വാമിജിയുടെ ക്ഷീണിച്ച സിരകൾക്കും കൊട്ടുംപിരിക്കൊണ്ട ഭാവനകൾക്കും അതു് ആശ്വാസകരമായിരുന്നു; പക്ഷേ അതദ്ദേഹത്തിൻെറ കരളിനു പററിയതായിരുന്നില്ല, പററിയതാണെന്നു് അദ്ദേഹം വാശിപിടിക്കാറുണ്ടെങ്കിലും. സ്വാമിജിയുടെ ഇമ്മാതിരിയുള്ള മാനുഷികവശങ്ങൾ ശിഷ്യന്മാൎക്കു് അദ്ദേഹത്തോടു കൂടുതൽ അടുപ്പവും ആദരവും തോന്നാൻ കാരണമായി.

തണുപ്പുകാലത്തു് നെരിപ്പോടിനടുത്തു പുതച്ചു മൂടിയിരുന്നു പഴയ കഥകൾ അനുസ്മരിക്കുന്നതുപോലെ രസകരമായിട്ടു് അദ്ദേഹത്തിനു മറെറാന്നുമുണ്ടായിരുന്നില്ല. ചിലപ്പോൾ രാവിലത്തെയോ വൈകുന്നേരത്തെയോ സമയം വിനോദമാസികകളും പത്രങ്ങളും വായിക്കാൻ ചെലവഴിക്കും. വൎത്തമാനപ്പത്രങ്ങൾ വായിക്കുന്നതിൽ പത്രലേഖകന്മാരുടെ മാതിരി തലക്കെട്ടു വായിക്കുന്നതിലേ താൽപ്പര്യമുണ്ടായിരുന്നുള്ളു. ഇവയായിരുന്നു അദ്ദേഹത്തിൻെറ വിനോദം; പക്ഷേ ഏതുനേരവും ഉള്ളിലുള്ള ത്യാഗിയും പ്രവാചകനും പുറത്തെത്തിയെന്നുവരും. സ്വാമിജിയുടെ വിനോദവേള

യിൽ അടുത്തെത്താനും തന്മൂലം അദ്ദേഹത്തിന്റെ മേന്മ ആദ്യം മനസ്സിലാക്കാനും കഴിയാതെപോയ ഒരു ശിഷ്യന്ന് പെട്ടെന്ന് ബോധോദയം വന്നു. ശിഷ്യൻ ചെന്നപ്പോാം സ്വാമിജി വിനോദങ്ങളിൽ മുഴുകി ഉല്ലാസവാനായി ഇരിക്കുകയായിരുന്നു. മതത്തെ സംബന്ധിച്ച് ഒരു ചോദ്യം ചോദിച്ചതും, സ്വാമിജിയുടെ മുഖഭാവം അപ്പാടെ മാറി. വിനോദം ഓടിയൊളിച്ചു; അദ്ധ്യാത്മതലത്തിലെ പരമസത്യങ്ങാം പുറത്തു വന്നു നിരന്നു. ശിഷ്യൻ പറയുന്നു: 'സ്വാമിജി സ്വയം വിനോദത്തിൽ മുഴുകിയിരുന്ന ആ ബോധമണ്ഡലം ഉടനടി തട്ടിനീക്കിയതുപോലെ തോന്നി; എന്നിട്ട് മാറി മാറി വരുന്ന വേഷപ്പകച്ചുകളുടെ പിന്നിലുള്ള തലങ്ങളെക്കുറിച്ച് എന്നെ ബോധവാനാക്കി.' വിനോദത്തിൽനിന്ന് വിജ്ഞാനത്തിലേയ്ക്കും വിശുദ്ധിയിലേയ്ക്കും ഞൊടിയിടയിൽ ഭാവംപകരാനുള്ള കഴിവു മാത്രമല്ല അദ്ദേഹം പ്രകാശിപ്പിച്ചിരുന്നുള്ളു; വാസ്തവത്തിൽ സാധാരണ വേളകളിലും രണ്ടു ബോധമണ്ഡലത്തിലാണ് അദ്ദേഹം വൎത്തിച്ചിരുന്നതു്. അദ്ദേഹം വിനോദിക്കുകയും ഉല്ലസിക്കുകയും ആണെന്നു കാണികാംക്കു തോന്നുന്ന അതേ അവസരത്തിലും അടിയിൽക്കൂടി മഹത്തായ ഒരദ്ധ്യാത്മധാര പ്രവഹിക്കുന്നതു കാണാൻ കഴിയുമായിരുന്നു.

അമേരിക്കയിലെ പ്രവൎത്തനങ്ങളുടെ അവസാനമായപ്പോഴേയ്ക്കും സ്വാമിജി തികച്ചും പരിശ്രാന്തനായിത്തീൎന്നു. ഒരു തീവണ്ടിയാത്ര കഴിഞ്ഞിട്ടു കുറെ ദിവസത്തേയ്ക്ക് വണ്ടിയുടെ ചക്രവും അതിന്റെ കടകടാശബ്ദവും തലയിൽ കിടന്നു കറങ്ങിക്കൊണ്ടിരിക്കുന്നതായി തോന്നി. എന്നിരുന്നാലും അദ്ദേഹത്തിന്റെ ബുദ്ധി എപ്പോഴും തെളിഞ്ഞുതന്നെ ഇരുന്നു, ഇടയ്ക്കു് അദ്ദേഹത്തിനു വല്ലാത്ത സംഭ്രമം തോന്നാറുണ്ടെന്നിരുന്നാലും. ആദ്യകാലത്തെ തീവ്രസാധനകളുടെയും പാശ്ചാത്യദേശങ്ങളിലെ അദ്ധ്യാപനപ്രവൎത്തനങ്ങളുടെയും കാഠിന്യം ശരീരത്തെ പരിക്ഷീണമാക്കി. ആരോഗ്യം തീരെ തകരുമോ എന്ന് സുഹൃത്തുക്കാം ഭയപ്പെട്ടു. വാസ്തവത്തിൽ ദേഹം ദുൎബ്ബലമായിക്കൊണ്ടിരുന്നു, സ്വാമിജി അതിനെക്കുറിച്ച് അത്ര ബോധവാനായിരുന്നില്ലെങ്കിലും. അദ്ദേഹം പൂൎവ്വാധികം തീവ്രമായി ഏതു നേരവും പ്രവൎത്തിച്ചുകൊണ്ടാണിരുന്നതും. സന്ദേശവിതരണത്തിനുവേണ്ടി സ്വാമിജിയുടെ ശരീരം നല്കുന്ന വില സ്നേഹിതന്മാർ കണ്ടു. സ്വസന്ദേശം ജീവിതാദൎശമായി സ്വീകരിച്ച ആളുകളുടെ നന്മയ്ക്കുവേണ്ടി സ്വാമിജി നിർലോഭം തന്റെ സൎവ്വസ്വവും നല്കി എന്നവർ അറിഞ്ഞു.

ഇംഗ്ലണ്ടിലേയ്ക്കു രണ്ടാമതു പോകുംമുമ്പ് അമേരിക്കയിൽ പാൎത്തിരുന്ന കാലത്തെ സ്വാമിജിയുടെ വ്യക്തിപരവും പ്രവൎത്തന

പരവുമായ പല വശങ്ങളും അജ്ഞാതമായിത്തന്നെ അവശേഷി ക്കുന്നു. ശിഷ്യന്മാരുടെ അഭിപ്രായത്തിൽ: 'ഓരോ നാളും ഓരോ നാഴികയിലും എന്തെങ്കിലും പുതിയ ഒരാശയം ഉണ്ടായിരിക്കും. ചില പുതിയ മാനവമാധുര്യം, ആത്മാവിൻെറ അനന്തതയെ പ്പററിയും മനുഷ്യൻെറ ദിവ്യതയെപ്പററിയും പ്രകാശം പൊഴിയ്ക്കുന്ന ഒരു ചിന്ത, ചില പുതിയ സീമാതീതമായ പ്രതീക്ഷ, കേട്ടാൽ കിടിലംകൊള്ളുന്ന എന്തെങ്കിലും നൂതനപരിപാടി, ഇങ്ങനെ പലതും അദ്ദേഹത്തിൻെറ വ്യക്തിത്വത്തിൽനിന്നു പ്രസരിക്കും.' ഒരു ശിഷ്യൻ പറയുന്നു: 'അദ്ദേഹത്തോടൊപ്പം തെരുവിൽക്കൂടി നടന്നാൽ, തനി നേരമ്പോക്കിൽനിന്നും പൊടുന്നനവേ ചിന്തയു ടെയോ ബലത്തിൻെറയോ ലോകങ്ങളിലേയ്ക്ക് ഉയർത്തപ്പെടുകയാ യിരിക്കും അനുഭവം.' ഇനി വേറൊരാറം രേഖപ്പെടുത്തുന്നു: 'താൻ ആത്മാവുമാത്രമാണ്, ശരീരമല്ല, എന്ന് അദ്ദേഹം സദാ നമ്മെ ഓർമ്മിപ്പിക്കും, അദ്ദേഹത്തിൻെറ മോഹനമൂർത്തി അപ്രധൃഷ്യമായി സകലരുടെയും ശ്രദ്ധയെ ഹഠാദാകർഷിക്കാറുണ്ട് എന്നിരുന്നാലും.' ഒരു ശിഷ്യൻ എഴുതുന്നു:

'സ്വാമിജിയുടെ സാന്നിധ്യത്തിൻെറ അപ്രതിരോധ്യമായ ശക്തി വർണ്ണിക്കുക എന്നാലസാധ്യമാകുന്നു. അദ്ദേഹത്തിനു് ആളുക ളുടെ ശ്രദ്ധ തന്നിൽ ഉറപ്പിക്കാൻ സാധിച്ചിരുന്നു. തികഞ്ഞ ഗൗരവ ത്തോടും തീവ്രതയോടുംകൂടി അദ്ദേഹം സംസാരിക്കുമ്പോറം – മിക്ക വാറും അവിശ്വാസ്യമെന്നു തോന്നിയേക്കാമെങ്കിലും – യഥാർത്ഥമാ യും തളർന്നുപോയിട്ടുള്ളവർ അദ്ദേഹത്തിൻെറ ശ്രോതാക്കളിൽ ചില രുണ്ടായിരുന്നു: സ്വാമിജിയുടെ ചിന്തയുടെയും യുക്തിവാദത്തിൻെറ യും ഗഹനത അവരുടെ നില തെററിച്ചു. സ്വാമിജിയുമായുള്ള ചർച്ച യിൽനിന്നു കിട്ടിയതും ഞരമ്പുകറംക്കു തട്ടിയതുമായ ഞെട്ടൽ കാര ണം മൂന്നുദിവസം ശയ്യാവലംബിയായിപ്പോയ ഒരാളെ എനിക്ക റിയാം. അദ്ദേഹത്തിൻെറ വ്യക്തിത്വം ഭയഭക്തിജനകവും അതേ സമയം മഹിതോദാരവുമായിരുന്നു. വേണമെന്നുവെച്ചാൽ എന്തും തരിപ്പണമാക്കാനുള്ള കഴിവുണ്ടായിരുന്നു അദ്ദേഹത്തിനു്.'

ഭിന്നാഭിപ്രായമുള്ള ആളുകളെ ചിലപ്പോറം സ്വാമിജി വാദത്തിൽ ഏർപ്പെടുത്തി അവരുടെ ആശയങ്ങളൊക്കെ ഇളക്കി മറിച്ച് സംഭ്രാന്തരാക്കി വിടും. സ്വാമിജിയുടെ ഉജ്ജ്വലമായ സ്വാധീനത്താൽ പരിഭ്രാന്തരായ അതേ ആളുകറംതന്നെയാണ് അദ്ദേഹത്തിൻെറ മധുരമസൃണതയെക്കുറിച്ച് അങ്ങേയററം സാക്ഷ്യ മരുളുന്നത്. 'അദ്ദേഹം മാധുര്യത്തിൻെറയും അപ്രതിരോധ്യമായ ശക്തിയുടെയും അദ്ഭുതാവഹമായ സമ്മിളനമാണ്; ഒരു ശിശുവും പ്രവാചകനും ഒരുവനിൽ ഒന്നിച്ചു ചേർന്നതാണ് സ്വാമിജി.'

എന്നാണവർ പറയുന്നതു്. അദ്ദേഹത്തിൻെറ ആശയങ്ങളുടെയും വ്യക്തിത്വത്തിൻെറയും ഈ കാലത്തെ വിവരണങ്ങളെല്ലാംകൂടി സംഭരിച്ചാൽ അതുതന്നെ ഒരു വലിയ പുസ്തകത്തിനുള്ള വകതരുന്നതാണു്.

അമേരിക്കയിലെ പ്രവത്തനകാലമത്രയും അദ്ദേഹത്തിൻെറ ഉള്ളിൽ പലേ പദ്ധതികളും ഉണ്ടായിരുന്നു. തൻെറ സന്ദേശത്തിൽ പലക്കും താല്പര്യമുണ്ടു്, അതിനൊരു ഉറച്ച അടിത്തറ കിട്ടി എന്നു തോന്നിയ കാലംമുതൽ ഒരു 'വിശ്വദേവാലയം' സ്ഥാപിക്കണമെന്നു് അദ്ദേഹത്തിനു് ആഗ്രഹമുണ്ടായിരുന്നു. അവിടെ പൂർണ്ണതയുടെ പ്രതീകമായ പ്രണവം മാത്രമേ പ്രതിഷ്ഠിക്കുകയുള്ളു: സർവ്വജാതിമതസ്ഥക്കും സൗഹാർദ്ദത്തോടും രഞ്ജിപ്പോടുംകൂടി അവിടെ സമ്മേളിക്കുകയും ആരാധിക്കുകയും ചെയ്യാം. പക്ഷെ വേദാന്തപ്രസ്ഥാനം സ്ഥാപിക്കാനുള്ള തീവ്രവും നിരന്തരവുമായ പ്രയത്നങ്ങഠക്കിടയിൽ ഈ മഹനീയോദ്ദേശ്യം പ്രവൃത്തിപഥത്തിൽ കൊണ്ടുവരാൻ കഴിഞ്ഞില്ല.

വേറൊരു പരിപാടിയെക്കുറിച്ചു സ്വാമിജി 1895 ആരംഭത്തിൽ മിസ്സിസ് ബുള്ളിനു് എഴുതുകയുണ്ടായി. കാററ്സ്കിൽ പർവ്വതപ്രാന്തങ്ങളിൽ നൂററിയെട്ടു് ഏക്കർ സ്ഥലം വാങ്ങിക്കുക; വിദ്യാത്ഥികഠക്കു് വേനൽ ഒഴിവുകാലത്തു് അവിടെ പോയി കുടിലുകളോ കൂടാരങ്ങളോ കെട്ടിത്താമസിച്ചു് സാധനകഠ അനുഷ്ഠിക്കാം; കാലക്രമേണ സ്ഥിരം കെട്ടിടങ്ങഠ പണിയുകയും ചെയ്യാം. സ്ഥലം വാങ്ങിക്കാനുള്ള പണം താൻതന്നെ കൊടുക്കാമെന്നും സ്വാമിജി പറഞ്ഞു.

സ്വാത്ഥപ്രേരിതരും അസൂയാകുക്ഷികളുമായ ആളുകഠ സ്വാമിജിയുടെ മേൽ കൂടെക്കൂടെ ചൊരിഞ്ഞ ദുഷ്പ്രവാദങ്ങളെക്കുറിച്ചു് പ്രസ്താവിക്കുക വേദനാജനകവും അരോചകവുമായ ഒരു പ്രവൃത്തിയാണു്. എന്നാൽ ജീവിതചരിത്രം എഴുതുമ്പോഠ ആ വശം വിട്ടുകളയുന്നതു ശരിയല്ലല്ലൊ. തൻെറ പവിത്രതയെയും സ്വഭാവത്തെയും ആഹാരത്തെയും കുറിച്ചു് കുബുദ്ധികഠ പ്രചരിപ്പിച്ച കെട്ടുകഥകഠ കാരണം അദ്ദേഹത്തിനു് എത്ര ഭയങ്കരങ്ങളായ ദുർഘടങ്ങഠ നേരിടേണ്ടതായി വന്നു എന്നും എന്തെല്ലാം വിഷമങ്ങളും വേദനകളും സഹിക്കേണ്ടതായി വന്നു എന്നും അറിയുമ്പോഠ, നിഷ്പക്ഷനിരൂപണത്തിൽ ഒരു സന്ന്യാസി എന്ന നിലയ്ക്കു് അദ്ദേഹത്തിൻെറ മഹനീയത അത്യുജ്ജ്വലമായി വിളങ്ങുന്നതു കാണാം.

അമേരിക്കയിൽ താമസിക്കുന്ന കാലത്തു് സ്വാമിജിയുടെ സ്വഭാവത്തെ കഠോരമായി ദുഷിക്കുന്നേ രണ്ടവസരങ്ങഠ എടുത്തു പറയേണ്ടതായുണ്ടു്. 'വിവേകാനന്ദൻെറ വിജയവും ഉപദേശങ്ങളും

കാരണം, ഇന്ത്യയിലെ പ്രചാരവേലയ്ക്കുള്ള ഫണ്ടുകളിലേയ്ക്കു കിട്ടിയിരുന്ന സംഭാവനകളിൽ ഒരു കൊല്ലത്തിനിടയ്ക്കു് പത്തു ലക്ഷം പവനോളം കുറവു സംഭവിച്ചിരിക്കുന്നു,' എന്ന ഔദ്യോഗികമായ റിപ്പോർട്ടു കണ്ടു കലി കയറിയ, വിഷം മൂത്ത ചില പാതിരിമാർ, 'വിവേകാനന്ദൻ കാരണം മിസ്സിസ് ബാഗ്ലിക്കു് (മിഷിഗണിലെ മുൻഗവർണ്ണരുടെ പത്നിക്കു്) ഒരു വേലക്കാരിപ്പെണ്ണിനെ പറഞ്ഞയയ്ക്കേണ്ടി വന്നു; ആ ഭയങ്കര കുടിയനാണ്,' എന്നൊരു കഥ പറഞ്ഞുപരത്തി. അമ്മാതിരി ദുഷ്പ്രവാദങ്ങളെ പാടേ നിഷേധിക്കുന്ന മൂന്നു കത്തുകൾ, ബാഗ്ലി കുടുംബാംഗങ്ങൾ എഴുതിയവ, ഭാഗ്യവശാൽ നിലവിലുണ്ടു്. ഈവക സംഗതികളെ പരാമർശിച്ചുകൊണ്ടു് 1895 മാർച്ച് 21-ാംനു- സ്വാമിജി മിസ്സിസ് ഓളിബുള്ളിനു് എഴുതിയ ഒരു കത്തും ശിഷ്യന്മാരുടെ കൈവശമുണ്ടു്. അതിൽ ഇപ്രകാരം കാണാം:

'ആർ—കൂട്ടർ എന്നെക്കുറിച്ചു് പറഞ്ഞുനടക്കുന്ന അപവാദങ്ങൾ കേട്ടു് എനിക്കു് ആശ്ചര്യം തോന്നുന്നു. പല ഇനങ്ങളുടെ കൂട്ടത്തിൽ ഒന്നിതാണു്: അതായതു്, എന്റെ സ്വഭാവദൂഷ്യം മൂലം ഡെട്രോയിററിലെ മിസ്സിസ് ബാഗ്ലിക്കു് ഒരു വേലക്കാരിപ്പെണ്ണിനെ പറഞ്ഞയയ്ക്കേണ്ടിവന്നുവത്രെ !!! കണ്ടില്ലേ മിസ്സിസ് ബു., ഒരു മനുഷ്യൻ എങ്ങനെയൊക്കെ നേരെ പെരുമാറിയാലും അയാളെക്കുറിച്ചു് എന്തു പച്ചപ്പൊളിയും കെട്ടിച്ചമയ്ക്കാൻ ആളുകൾ എപ്പോഴുമുണ്ടാകും. ഷിക്കാഗോവിൽ എനിക്കെതിരെ ഇമ്മാതിരി കഥകൾ ദിനംപ്രതി പ്രചരിപ്പിച്ചുകൊണ്ടിരുന്നു.

ഈ സ്ത്രീകൾ യാതൊരു നീക്കുപോക്കുമില്ലാതെ കൃസ്ത്യാനികളിൽ തനി കൃസ്ത്യാനികളാണത്രെ........'

'ഈ അഭിശപ്തഹിന്ദു' – അങ്ങനെയാണു് ചിലർ അദ്ദേഹത്തെ നിർദ്ദേശിച്ചിരുന്നതു് – തങ്ങളുടെ പ്രവർത്തനങ്ങളിൽ തലയിടാൻ അനുവദിക്കുന്നതിലും ഭേദം തങ്ങളുടെ ആത്മാവു് രൗരവ നരകത്തിൽ പോകുന്നതാണു് എന്നു കരുതി പ്രവർത്തിച്ചുകൊണ്ടിരുന്ന ദുഷ്പ്രവാദികളെക്കുറിച്ചു് കടുത്ത വിമർശനങ്ങൾ, സ്വാമിജി ഇക്കാലത്തു് എഴുതിയ വേറെ എഴുത്തുകളിലും കാണാം. അവർ എന്തിനാണു് ഈവക നുണകൾ തന്നെപ്പററി പ്രചരിപ്പിക്കുന്നതു് എന്നു് സ്വാമിജിക്കു മനസ്സിലാക്കാൻ സാധിച്ചില്ല. ആദ്യം അദ്ദേഹം നടുങ്ങിപ്പോയി. ഇക്കൂട്ടർക്കു് യഥാർത്ഥകൃസ്ത്യാനികളുടെ ഇടയിൽ സ്ഥാനമില്ലെന്നും, ഇവർ തലക്കെട്ടിക്കൂടിയ സങ്കേതരരായ മതഭ്രാന്തരായിട്ടാണു് അറിയപ്പെടുന്നതു് എന്നും സുഹൃത്തുക്കളിൽക്കൂടി അറിയാനിടയായപ്പോൾ സ്വാമിജി കടുത്ത നിരാശതയ്ക്കിടയിലും കരുത്തും തന്റേടവും വീണ്ടെടുത്തു. 'ദി ഓക്സ്ഫോർഡ്മിഷൺ' തുട

ങ്ങിയ, വിദ്യാഭ്യാസവും നിലയും വിലയും ഉള്ള മിഷനറിപ്രസ്ഥാനങ്ങളൊന്നും ഈ വ്യാപാരത്തിൽ ഏപ്പെട്ടിരുന്നില്ല എന്നുള്ളതു് സ്വാമിജിയുടെ സവിശേഷശ്രദ്ധയിൽ പെട്ടു. ഇംഗ്ലണ്ടിലെ താമസക്കാലത്തു് അവിടത്തെ വൈദികരിൽനിന്നും ഏററവും സ്നേഹപൂണ്ണവും ദയാപൂണ്ണവുമായ സ്വീകരണമാണു് തനിക്കു ലഭിച്ചതു് എന്ന കാര്യം അദ്ദേഹത്തെ അത്യന്തം സന്തോഷിപ്പിച്ചു. മിസ്സിസ് ബാഗ്ലിയുടെയും അവരുടെ മകളുടെയും മൊഴികഠംതന്നെ ഇക്കാര്യത്തിൽ ഇവിടെ പകത്താം. മിസ്സിസ് ബാഗ്ലി 1894 ജൂൺ 22-ാംനു- മസ്സാച്ചുസെററ്സിൽ ആന്നിസ്ക്വാമിലെ ഒരു സ്നേഹിതയ്ക്കയച്ച കത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

"എൻെറ പ്രിയ സുഹൃത്തു് വിവേകാനന്ദനെക്കുറിച്ചു് നിങ്ങഠം എഴുതുന്നു. അദ്ദേഹത്തിൻെറ സ്വഭാവത്തോടു് എനിക്കുള്ള ആദരത്തെ പ്രകാശിപ്പിക്കാൻ ഒരവസരം ലഭിക്കുന്നതിൽ എനിക്കു സന്തോഷമുണ്ടു്; അദ്ദേഹത്തിൻെറ സ്വഭാവശുദ്ധിയെ സംശയിക്കുന്നവൻെറ പേരിൽ എനിക്കു് അതിയായ അവജ്ഞയും കോപവും തോന്നുന്നു. നമുക്കു് ഇതിനുമുമ്പെങ്ങും ഉണ്ടായിരുന്നതിലുമേറെ ഉത്കൃഷ്ടങ്ങളായ ജീവിതാശയങ്ങഠം അമേരിക്കൻജനതയ്ക്കു് അദ്ദേഹം നല്കിയിട്ടുണ്ടു്. യാഥാസ്ഥിതികവും പുരാതനവുമായ ഡെട്രോയിററ് നഗരത്തിൽ, ഇതിനുമുമ്പാക്കും ലഭിച്ചിട്ടില്ലാത്ത ആദരം അദ്ദേഹത്തിനു ലഭിക്കുന്നു; അദ്ദേഹത്തിനെതിരായി ഒരക്ഷരം ഉരിയാടുന്നവൻ അദ്ദേഹത്തിൻെറ സൂക്ഷ്മമായ അദ്ധ്യാത്മദൃഷ്ടിയിലും മഹത്ത്വത്തിലും അസൂയാലുവാണെന്നു മാത്രമേ എനിക്കു തോന്നുന്നുള്ളു. എങ്കിലും എങ്ങനെയാണവർ അങ്ങനെയാകുന്നതു് ? അവരെ അങ്ങനെയാക്കാൻ അദ്ദേഹം ഒന്നും ചെയ്യുന്നില്ലല്ലൊ.

കൃസ്ത്യാനികഠംക്കു് അദ്ദേഹം അത്ഭുതപൂവ്വമായ ഒരാവിർഭാവമാകുന്നു. പൂവ്വാധികദിവ്യവും മഹനീയവുമായ ഒരു പ്രായോഗിക ജീവിതം നമുക്കേവക്കും നയിക്കാൻ കഴിയുമാറാക്കിയിട്ടുണ്ടു് അദ്ദേഹം. ഒരു മതാചാര്യനെന്ന നിലയ്ക്കും സകലക്കും മാതൃകായോഗ്യനെന്ന നിലയ്ക്കും അദ്ദേഹത്തിനു സമനായിട്ടൊരാളെ എനിക്കറിഞ്ഞുകൂടാ. അദ്ദേഹം മദ്യപാനിയായിരുന്നുവെന്നു പറയുന്നതു് വെറും അസംബന്ധവും തനി കളവുമാണു്. ദിനംപ്രതി അദ്ദേഹവുമായി പരിചയപ്പെട്ടവരൊക്കെ അദ്ദേഹത്തിൻെറ കറയററ സ്വഭാവമേന്മകളെക്കുറിച്ചു് ഉത്സാഹപൂവ്വം സംസാരിക്കുന്നു. അതിനിശിതമായ വിധി കല്പിക്കുന്നവരും നിഷ്ഠുരുമായ ഡെട്രോയിററ് പൗരന്മാർ അദ്ദേഹത്തെ ശ്ലാഘിക്കുകയും ആദരിക്കുകയും ചെയ്യുന്നു. മൂന്നു് ആഴ്ചയിൽ കൂടുതൽകാലം അദ്ദേഹം എൻെറ അതിഥിയായി

താമസിച്ചിട്ടുണ്ട്; എന്റെ പുത്രന്മാരും ജാമാതാവും കുടുംബാംഗങ്ങൾ സകലരും സ്വാമി വിവേകാനന്ദനെ എല്ലായ്പോഴും ഒരു മാന്യനായും അത്യന്തം ആചാരമര്യാദകളോടുകൂടിയവനായും പ്രിയമിത്രമായും സ്വാഗതാർഹനായ അതിഥിയായും ആണ് കണ്ടത്. ആന്നിസ്ക്വാമിൽ എന്റെ വേനൽക്കാലത്തെ വാസസ്ഥലമായ ഇവിടേയ്ക്ക് വരാൻ ഞാൻ അദ്ദേഹത്തെ ക്ഷണിച്ചിട്ടുണ്ട്; എന്റെ കുടുംബത്തിൽ അദ്ദേഹം എന്നും ബഹുമാനിക്കപ്പെടുകയും സ്വാഗതം ചെയ്യപ്പെടുകയും ചെയ്യും. അദ്ദേഹത്തിനെതിരെ എന്തെങ്കിലും പറയുന്നവരുടെ നേരെ എനിക്കു വാസ്തവത്തിൽ കോപത്തേക്കാൾ ഏറെ സഹതാപമാണ് തോന്നുന്നത്: കാരണം, അവരെന്തിനെക്കുറിച്ചാണു പറയുന്നതെന്ന് അവർക്കറിയില്ല. അദ്ദേഹം ഷിക്കാഗോവിലായിരിക്കുമ്പോൾ അധികസമയവും അവിടത്തെ ഹെയിൽദമ്പതികളുടെ വീട്ടിലായിരുന്നു താമസം. അതായിരുന്നു അദ്ദേഹത്തിന്റെ വീട് എന്നെനിക്കു തോന്നുന്നു. ആദ്യം അവർ അദ്ദേഹത്തെ ഒരതിഥിയായി ക്ഷണിച്ചു; പിന്നെ അവർക്ക് അദ്ദേഹത്തെ വിടാൻ സമ്മതമില്ലാതായി. അവർ പ്രസ്ബിററീരിയൻ സമ്പ്രദായക്കാരാണ്, പരിഷ്കൃതരും സംസ്കൃതാശയരുമായ ആളുകൾ. അവർ വിവേകാനന്ദനെ ശ്ലാഘിക്കുകയും ആദരിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നു. അദ്ദേഹം മനോദാർഢ്യമുള്ളവനും മഹാനുഭാവനുമായ ഒരു മനുഷ്യനാകുന്നു: ഈശ്വരനോടൊത്തു സഞ്ചരിക്കുന്ന ഒരാൾ. അദ്ദേഹം ഒരു ശിശുവിനെപ്പോലെ സരളനും വിശ്വാസപൂർണ്ണനുമാണ്. ഡെട്രോയിററിൽ ഞാൻ അദ്ദേഹത്തിനു ഒരു സായാഹ്നസ്വീകരണം നല്കി; അതിനു മാന്യന്മാരേയും മഹതികളെയും ക്ഷണിച്ചിരുന്നു. രണ്ടായ്ക്കുകഴിഞ്ഞു് അദ്ദേഹം ക്ഷണിക്കപ്പെട്ട അതിഥികളോടായി എന്റെ സ്വീകരണമുറിയിൽവെച്ച് പ്രസംഗിച്ചു. വക്കീലന്മാർ, ന്യായാധിപന്മാർ, സൈനികോദ്യോഗസ്ഥന്മാർ, ഭിഷഗ്വരന്മാർ, വ്യാപാരികൾ എന്നിവരെ അവരുടെ ഭാര്യമാരോടും പുത്രിമാരോടുമൊരുമിച്ച് ഞാൻ ക്ഷണിച്ചിരുന്നു. പുരാതന ഹൈന്ദവതത്ത്വചിന്തകന്മാരെക്കുറിച്ചും അവരെന്താണ് പഠിപ്പിച്ചത് എന്നതിനെക്കുറിച്ചും വിവേകാനന്ദൻ രണ്ടു മണിക്കൂർനേരം സംസാരിച്ചു. സകലരും അവസാനംവരെ വളരെ ശ്രദ്ധയോടെ കേട്ടു. അദ്ദേഹം പ്രസംഗിച്ചിടത്തൊക്കെ ആളുകൾ സന്തോഷത്തോടെ കേൾക്കുകയും ഇങ്ങനെ പറയുകയും ചെയ്തു: 'ഒരു മനുഷ്യൻ ഇങ്ങനെ പ്രസംഗിക്കുന്നതു് ഞാനൊരിക്കലും കേട്ടിട്ടില്ല.' അദ്ദേഹം വിരോധം ജനിപ്പിക്കുന്നില്ല. പ്രത്യുത, ആളുകളെ ഉച്ചതലത്തിലേയ്ക്ക് ഉയർത്തിക്കൊണ്ടുപോകുന്നു. അവർ മനുഷ്യകൃതമായ വിശ്വാസപ്രമാണങ്ങൾക്കും സാമ്പ്രദായികനാമങ്ങൾക്കും

അപ്പുറം എന്തോ ഒന്നു കാണുന്നു, തങ്ങളുടെ മതവിശ്വാസങ്ങളിൽ അദ്ദേഹവുമായി യോജിക്കുന്നതായി അവക്കു തോന്നുന്നു.

അദ്ദേഹത്തെ അറിയുകയും അദ്ദേഹത്തോടൊപ്പം ഒരേ ഗൃഹത്തിൽ പാക്കുകയും ചെയ്താൽ ഓരോ മാനവജീവിയും ശ്രേഷ്ഠതരനായിത്തീരും. അമേരിക്കയിലെ ഓരോരുത്തനും വിവേകാനന്ദനെ അറിയണമെന്നാണ് എൻെറ ആഗ്രഹം. ഇന്ത്യക്കിനിയും അമ്മാതിരി ആളുകഠ ഉണ്ടെങ്കിൽ അവരെ ഇങ്ങോട്ടയയ്ക്കുമാറാകട്ടെ.''

1895 മാച്ച് 20-ാം തീയതി മിസ്സിസ് ബാഗ്‌ലി അതേ മഹതിക്കു് വീണ്ടും എഴുതി:

''ആദ്യംതന്നെ ഞാൻ പറഞ്ഞുകൊള്ളട്ടെ, സ്വാമി വിവേകാനന്ദനെക്കുറിച്ചു് ഈ പറയുന്നതൊക്കെ പച്ചപ്പൊളിയാണു്, ആദ്യംമുതൽ അവസാനംവരെ. ഇതിലും കൂടുതൽ അസത്യമായിട്ടു് വേറൊന്നില്ല. അദ്ദേഹം ഞങ്ങളുടെ കൂടെ താമസിച്ച ആറാഴ്ചയിലെ ഓരോ നാളും ഞങ്ങഠക്കെല്ലാം വളരെ ആനന്ദപ്രദമായിരുന്നു. ഡെട്രോയിററിൽ മാന്യന്മാരുടെ പലേ സമാജങ്ങളിലും അദ്ദേഹം ക്ഷണിക്കപ്പെടുകയും, അനേകമാളുകഠക്കു് കാണാനും കേഠക്കാനും സംസാരിക്കാനും അവസരം ലഭിക്കുന്നതിനുവേണ്ടി അനേകം മനോഹരഗൃഹങ്ങളിൽ അദ്ദേഹം അതിഥിയായി സത്കരിക്കപ്പെടുകയും ചെയ്തിരുന്നു. എന്നും എവിടെയും അദ്ദേഹം അദ്ദേഹത്തിൻെറ അർഹതപോലെതന്നെ ആദരിക്കപ്പെടുകയും ബഹുമാനിക്കപ്പെടുകയും ചെയ്തു. പരിചയപ്പെടുന്നവക്കാക്കും അദ്ദേഹത്തിൻെറ വിശ്വാസ്യതയും സ്വഭാവമഹിമയും ഗാഢമായ മതവിശ്വാസവും ആദരിക്കാതിരിക്കാൻ സാദ്ധ്യമല്ല. കഴിഞ്ഞ വേനല്ക്കാലത്തു് എനിക്കു് ആന്നീസ്‌ക്വാമിൽ ഒരു ബംഗ്ലാവുണ്ടായിരുന്നു; ഞങ്ങളെ അവിടെ വന്നു് സന്ദർശിക്കാനായി അന്നു ബോസ്റ്റണിലായിരുന്ന വിവേകാനന്ദനു് ഞങ്ങഠ എഴുതിയയച്ചു; അദ്ദേഹം വന്നു, മൂന്നാഴ്ച ഞങ്ങളുടെ കൂടെ താമസിച്ചു; അങ്ങനെ ഞങ്ങളെ അനുഗ്രഹിച്ചു, എന്നു മാത്രമല്ല, ഞങ്ങളുടെ അടുത്തു വീടുകളുണ്ടായിരുന്ന ആളുകഠക്കും വലുതായ ആനന്ദം നല്കി എന്നെനിക്കു തീച്ചയാണു്. എൻെറ വേലക്കാർ വളരെ വഷങ്ങളായി, എൻെറ കൂടെയായിട്ടു്; അവരെല്ലാവരും ഇപ്പൊഴും എൻെറ കൂടെത്തന്നെയുണ്ടു്. അവരിൽ ചിലർ ഞങ്ങളുടെ കൂടെ ആന്നീസ്‌ക്വാമിലേയ്ക്കു് പോന്നിരുന്നു; മററുള്ളവർ വീട്ടിൽ താമസിച്ചു. ഈവക കഥകളൊക്കെ എന്തുമാത്രം അടിസ്ഥാനരഹിതങ്ങളാണെന്നു് നിങ്ങഠക്കു കാണാമല്ലൊ. നിങ്ങഠ പറയുന്ന ഡെട്രോയിററിലെ ആ സ്ത്രീ ആരാണെന്നു് എനിക്കറിഞ്ഞുകൂടാ. എനിക്കിത്രു മാത്രം അറിയാം, അവളുടെ കഥയിലെ ഓരോ വാക്കും അസത്യവും അസംബന്ധവുമാകുന്നു, എന്നു്. വിവേകാനന്ദനെ

ഞങ്ങൾക്കൊക്കെ അറിയാം. ഇത്ര അസത്യം പറയുന്ന ആ കൂട്ടരാരാണ് ?''

സ്വാമിജിക്കെതിരെ പ്രചരിപ്പിച്ചിരുന്ന ദുഷ്പ്രവാദങ്ങളെ അന്തസ്സോടും ദൃഢമായും നിഷേധിക്കുന്ന മേൽകൊടുത്ത കത്തുകൾക്ക് ഉപോദ്ബലകമായ വേറൊരു കത്തിൽനിന്നും ഏതാനും വരികളെ ഉദ്ധരിക്കട്ടെ. 1895 മാർച്ച് 2-ാം തീയതി മിസ്സിസ് ബാഗ്ലിയുടെ മകൾ ഹെലൻ ബാഗ്ലി എഴുതിയതാണ് ആ കത്ത്. അതിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

'ആ കഥ പറഞ്ഞുപരത്തിയത് ആർ—അല്ല എന്നറിയാൻ എനിക്കു സന്തോഷമുണ്ട്. സാധിക്കുമെങ്കിൽ എനിക്ക് മിസ്സിസ് എസ്സ് — നെ കാണണമെന്നും അവരുടെ പ്രസ്താവനയുടെ അടിസ്ഥാനം എന്താണ് എന്നു ചോദിക്കണമെന്നും ആഗ്രഹമുണ്ട്. ഞാനതു നിശ്ശബ്ദമായിട്ടേ ചെയ്യുകയുള്ളൂ; പക്ഷേ വിവേകാനന്ദനെക്കുറിച്ച് ഈവക പൊളികൾ കെട്ടിച്ചമയ്ക്കുന്നതാരാണെന്ന്, സാധ്യമെങ്കിൽ ഞാനൊന്നു കണ്ടുപിടിക്കാൻ പോവുകയാണ്, ഈവക സംഗതികൾ വളരെ വേഗം സഞ്ചരിക്കും ; ഒരിക്കൽ ഇവയിലൊന്നു പിഴുതുകളഞ്ഞാൽ, ഇത്തരം കഥകൾ പരത്തുന്നതിനുമുമ്പ് ഈ പെണ്ണുങ്ങൾ ഒരു പക്ഷേ ഒന്നു നിന്നാലോചിച്ചേക്കും. അവരതിനെക്കുറിച്ച് ഒന്നന്വേഷിച്ചിരുന്നുവെങ്കിൽ അവയെത്ര അടിസ്ഥാനരഹിതങ്ങളാണെന്ന് അവർക്ക് കാണാൻ കഴിയുമായിരുന്നു.'

തൻെറ പേരിൽ പ്രചരിപ്പിക്കുന്ന ഈ ദുഷ്പ്രവാദങ്ങൾ കൊണ്ട് തൻെറ പ്രവർത്തനത്തിനോ തനിക്കോ വലിയ ഹാനിയൊന്നും വരികയില്ല എന്ന് സ്വാമിജിക്കു വാസ്തവത്തിൽ നിശ്ചയമുണ്ടായിരുന്നു. അനേകായിരം ആളുകൾ തൻെറ സ്വഭാവശുദ്ധിയും ആദർശനിഷ്ഠയും മനസ്സിലാക്കുകയും തന്നിൽ വിശ്വസിക്കുകയും ചെയ്യുന്നുണ്ട് എന്ന സംഗതിയും അദ്ദേഹത്തിന് വലിയ സംതൃപ്തി നല്കി. എന്നു മാത്രമല്ല, അമേരിക്കയുടെ എല്ലാ ഭാഗങ്ങളിൽ നിന്നും അദ്ദേഹത്തിൻെറ ഉപദേശങ്ങളെക്കുറിച്ചും അവ ജനങ്ങളിൽ ചെലുത്തുന്ന സ്വാധീനത്തെക്കുറിച്ചും ഉള്ള വാർത്തകൾ തുടരെത്തുടരെ വന്നുകൊണ്ടേ ഇരുന്നു. ഒരിക്കൽ മാത്രം സ്വാമിജിക്ക് കലശലായ ക്ഷോഭം വന്നു; ചില കൂട്ടർ എങ്ങനെയോ ശ്രീരാമകൃഷ്ണൻെറ ഒരു ഫോട്ടോ തേടിപ്പിടിച്ചു, മധ്യപശ്ചിമനഗരങ്ങളിലൊന്നിലെ ഒരു പ്രധാനപത്രത്തിൽ അച്ചടിപ്പിച്ചു. അതിൻെറ കൂടെ അദ്ദേഹത്തിൻെറ ആകൃതിയെക്കുറിച്ചും ഹിന്ദുമതത്തെക്കുറിച്ചും ഹൈന്ദവ യോഗികളെക്കുറിച്ചു പൊതുവെയും അപമാനകരങ്ങളായ നിരൂപണങ്ങളും എഴുതിപ്പിടിപ്പിച്ചിരുന്നു. അതു കണ്ടപ്പോൾ സ്വാമിജി ആക്രോശിച്ചു: 'ഇതു് ഈശ്വരനിന്ദയാണ് !'

ഈ അസുഖകരങ്ങളായ അനുഭവങ്ങളെ അഗണ്യവും നിസ്സാരവുമാക്കുമാറ് ആ നാട്ടിലെ മഹത്തമന്മാരായ അനേകമാളുകൾ അദ്ദേഹത്തെ ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു എന്ന വസ്തുത സ്വാമിജിക്കു യഥാർത്ഥമായ ആശ്വാസം നല്കി. ഹാർവാർഡ് സർവ്വകലാശാല 1896-ൽ നല്കിയ പരസ്യസ്വീകരണത്തിനു വളരെ മുമ്പുതന്നെ 1894 സെപ്റ്റംബറിൽ അവിടത്തെ പ്രാധ്യാപകന്മാരും തത്ത്വശാസ്ത്രവിദ്യാർത്ഥികളുംകൂടി അദ്ദേഹത്തെ അനൗപചാരികമായി സ്വീകരിക്കുകയുണ്ടായി. ഇതിനോടു തൊട്ടടുത്തുതന്നെ കൊളംബിയാ സർവ്വകലാശാല സ്വാമിജിയെ അവിടത്തെ സംസ്കൃതം പ്രൊഫസ്സറാകാൻ ക്ഷണിച്ചു. ഒരു സന്ന്യാസിയായതുകൊണ്ട് ആ സമുന്നതപദവി അദ്ദേഹത്തിനു സ്വീകരിക്കാൻ നിവ്വാഹമുണ്ടായിരുന്നില്ല.

ഇക്കാലത്താണ് സ്വാമിജി സുപ്രസിദ്ധനായ ഹാർവാർഡ് പ്രൊഫസ്സർ വില്യം ജയിംസിനെ കണ്ടതു്. മിസ്സിസ് ഓളി ബുള്ളിന്റെ ഗൃഹത്തിൽ ഒരു വിരുന്നിൽവെച്ചാണ് അവർതമ്മിൽ പരിചയമായതു്. ആഹാരത്തിനുശേഷം സ്വാമിജിയും പ്രൊഫസ്സറും അടുത്തിരുന്നു മെല്ലെ ഗൗരവമായ കാര്യങ്ങളെക്കുറിച്ചു സംഭാഷണമാരംഭിച്ചു. അവരുടെ നീണ്ട ചച്ച് നിത്തി അവരെഴുന്നേററപ്പോൾ നേരം പാതിരയായിരുന്നു. ഈ രണ്ടു മഹാപ്രതിഭാശാലികൾ തമ്മിലുണ്ടായ കൂടിക്കാഴ്ചയുടെ ഫലം അറിയാൻ ഉത്കണ്ഠയാൎന്ന മിസ്സിസ് ബുൾ സ്വാമിജിയോടു്, 'ആട്ടെ, സ്വാമി അങ്ങേയ്ക്കു് പ്രൊഫസ്സർ ജയിംസിനെ എങ്ങനെ ഇഷ്ടപ്പെട്ടു'' എന്നു ചോദിച്ചു. ചിന്താമഗ്നനെന്നപോലെ സ്വാമിജി മറുപടി പറഞ്ഞു: 'വളരെ നല്ല ഒരു മനുഷ്യൻ, വളരെ നല്ല ഒരു മനുഷ്യൻ.' 'നല്ല' എന്ന വാക്കിൽ ഊന്നിക്കൊണ്ടാണ് അദ്ദേഹം ഇതു പറഞ്ഞതു്. അടുത്ത ദിവസം സ്വാമി ഒരെഴുത്തു്, 'നിങ്ങൾക്കിതിൽ താൽപ്പയ്യം തോന്നിയേക്കും,' എന്ന മുഖവുരയോടെ മിസ്സിസ് ബുള്ളിന്റെ കയ്യിൽ കൊടുത്തു. പ്രൊഫസ്സർ ജയിംസ് സ്വാമിജിയെ തന്റെ ഗൃഹത്തിലേയ്ക്കു് കുറച്ചു ദിവസം കഴിഞ്ഞു് ഒരു വിരുന്നിനു ക്ഷണിക്കുന്ന ഒരെഴുത്തായിരുന്നു അതു്. മിസ്സിസ് ബുൾ എഴുത്തു വായിച്ചു. ആ കത്തിൽ പ്രൊഫസ്സർ ജയിംസ് സ്വാമിജിയെ, 'ഗുരോ' എന്നു് അഭിസംബോധന ചെയ്തിരിക്കുന്നതു കണ്ടു് അവർ അദ്ഭുതപ്പെട്ടുപോയി. പ്രൊഫസ്സർ ജയിംസിന്റെ പലേ ലേഖനങ്ങളിൽനിന്നും ഗ്രന്ഥങ്ങളിൽനിന്നും അദ്ദേഹത്തിനു് സ്വാമിജിയോടു് ഉണ്ടായിരുന്ന ആദരാതിശയം വ്യക്തമാകുന്നുണ്ടു്. 'ആ വേദാന്തപാരംഗതൻ' എന്നാണ് പ്രൊഫസ്സർ സ്വാമിജിയെക്കുറിച്ചു് പറയുന്നതു്. തന്റെ പ്രധാനകൃതിയായ 'മതാനുഭൂതിവൈവിധ്യം'

എന്ന ഗ്രന്ഥത്തിൽ അദ്വൈതാനുഭൂതിയെക്കുറിച്ച പ്രതിപാദിക്കുന്ന അവസരത്തിൽ പ്രൊഫസ്സർ സ്വാമിജിയെക്കുറിച്ച് പ്രത്യേകം എടുത്തു പറയുന്നുണ്ട്. 'മനുഷ്യരുടെ ശക്തികഠം' എന്ന സുപ്രസിദ്ധ പ്രബന്ധത്തിൽ പ്രൊഫസ്സർ ജയിംസ്, സിരാരോഗത്തിനു് പ്രതിവിധിയായി രാജയോഗം അഭ്യസിക്കുകയും തത്ഫലമായി ശാരീരികപ്രയോജനം മാത്രമല്ല, മേധാപരവും ആദ്ധ്യാത്മികവുമായ ഉദ്ദീപനംകൂടി ലഭിച്ച ഒരു സവ്വകലാശാലാപ്രൊഫസ്സറെക്കുറിച്ച പ്രസ്താവിക്കുന്നുണ്ട്. സ്വാമിജിയുടെ നിദ്ദേശമനുസരിച്ച് രാജയോഗം ശീലിച്ച തൻെറ സ്വന്തം കഥതന്നെയാണു് പ്രൊഫസ്സർ ജയിംസ് ഇവിടെ സൂചിപ്പിക്കുന്നതു് എന്നു് പലരും വിശ്വസിക്കുന്നു.

മതമണ്ഡലങ്ങളിലെ നേതാക്കളെ മാത്രമല്ല, ഇതരമണ്ഡലങ്ങളിൽ പ്രമുഖരായവരെയും സ്വാമിജി കാണുകയും പരിചയപ്പെടുകയും ചെയ്യാറുണ്ട്. കലയെക്കുറിച്ചും ശാസ്ത്രത്തെക്കുറിച്ചും സ്വാമിക്കുണ്ടായിരുന്ന വിജ്ഞാനം കണ്ടു് അവർ ആകൃഷ്ടരായി. 1893 സെപ്ററംബറിൽത്തന്നെ, ഷിക്കാഗോ മതമഹാസമ്മേളനം കഴിഞ്ഞു് തൊട്ടടുത്തുതന്നെ, ഒരു സംഘം ശാസ്ത്രജ്ഞന്മാരുമായി സ്വാമിജി പരിചയപ്പെട്ടു. സ്വാമിജിയെ ബഹുമാനിക്കുന്നതിനുവേണ്ടി വൈദ്യുതഗവേഷകനായ പ്രൊഫസ്സർ എലിഷാഗ്രേയും അദ്ദേഹത്തിൻെറ ഭാര്യയും കൂടി ഷിക്കാഗോവിലെ ഹൈലൻഡ് പാക്കിലുള്ള അവരുടെ മനോഹരമായ വസതിയിൽവെച്ച് ഒരു നിരാമിഷഭോജനം നല്കുകയുണ്ടായി; അവിടെവെച്ചാണ് സ്വാമിജി ശാസ്ത്രജ്ഞന്മാക്ക് പരിചിതനായിത്തീന്നതു്. ആ അവസരത്തിലാണ് ഇലക്ട്രിക്കൽ കോൺഗ്രസ് സമ്മേളിച്ചതു്. സ്വാമിയെ സന്ദശിക്കാൻ ക്ഷണിക്കപ്പെട്ട വിശിഷ്ടാതിഥികളിൽ, പിന്നീടു് ലോർഡ് കെൽവിൻ എന്നറിയപ്പെട്ട സർ വില്യം തോംസൺ, പ്രൊഫസർ ഹെലംഹോാംട്സ്, അരിത്തോൺ ഹോപിത്താലിയാ എന്നിവരും ഉഠംപ്പെട്ടിരുന്നു. വിദ്യുച്ഛക്തിയെക്കുറിച്ചുള്ള സ്വാമിയുടെ അറിവ് ആ ശാസ്ത്രജ്ഞന്മാരെ അദ്ഭുതപ്പെടുത്തി. ശാസ്ത്രവിഷയങ്ങളെ സംബന്ധിച്ച അദ്ദേഹത്തിൻെറ ഉജ്ജ്വലങ്ങളായ ഫലിതങ്ങഠം അവർ വളരെ ആസ്വദിച്ചു.

അമേരിക്കയിലെ ആദ്യകാലത്തെ താമസത്തിനിടയിൽ സ്വാമിജി ചെയ്ത പല പ്രസംഗങ്ങളും നമുക്കു നഷ്ടപ്പെട്ടുപോയിരിക്കുന്നു. അവയിൽ വളരെ കുറച്ചു മാത്രമേ വിവേകാനന്ദസാഹിത്യസമുച്ചയത്തിൽ വന്നിട്ടുള്ളു. 1893-ൽ ഷിക്കാഗോവിലും പരിസരങ്ങളിലും സ്വാമിജി പലേ പ്രസംഗങ്ങളും നടത്തി. അടുത്ത ഒരു കൊല്ലം മുഴുവൻ ആ രാജ്യത്തു് അങ്ങോളമിങ്ങോളം അദ്ദേഹം

പ്രസംഗപര്യടനം നടത്തി. 1894-ൽ കുറച്ചുകാലം ഗെയ്ൺസെ കുടുംബത്തിലാണ് സ്വാമിജി താമസിച്ചിരുന്നതു്. അവിടത്തെ അംഗങ്ങഠം അദ്ദേഹത്തെ തങ്ങളുടെ ഗുരുവായിട്ടാണു കണക്കാക്കിയിരുന്നതു്. അനേകം ക്ലാസ്സുകളും ചർച്ചായോഗങ്ങളും നടത്താനുള്ള അവസരങ്ങഠം അവർ ഉണ്ടാക്കിക്കൊടുത്തു. ഡോക്ടർ ലിമാൻ ആബട്ടിനെ കണ്ടതും ഇക്കാലത്താണു്. 'ഔട്ട്‌ലുക്' എന്ന പത്രത്തിൻെറ പത്രാധിപന്മാർ ആയിടെ സ്വാമിജിക്കൊരു വിരുന്നുസല്ക്കാരം നല്കി. ബോസ്റ്റണിലെ ഒരു പൊതുക്കാര്യപ്രസക്തയായ മിസ്സിസ് ബാർബറുടെ രക്ഷാധികാരത്തിൻകീഴിൽ 1895-ൽ 'ബാർബർ ലക്ചേഴ്സ്' എന്ന പ്രസംഗപരമ്പര സ്വാമിജി നടത്തി. മിഷിഗണിലെ മിസ്സിസ് ബാഗ്‌ലിയുടെ അതിഥിയായി രണ്ടു തവണ അദ്ദേഹം ആന്നിസ്ക്വാമിൽ 1894-ലും 1895-ലും വിശ്രമാർത്ഥം താമസിക്കുകയുണ്ടായി. ആ അവസരത്തിൽ അദ്ദേഹം ഒരു പൊതുപ്രസംഗവും അനേകം ചർച്ചാസമ്മേളനങ്ങളും നടത്തി. 1895 ജനുവരിമുതൽ ഏപ്രിൽവരെ സ്വാമിജി ന്യൂയോക്കിൽ തൻെറ താമസസ്ഥലത്തു വെച്ചുതന്നെ പല പ്രസംഗങ്ങളും ചെയ്തു. 'മോട്ട്' സ്മാരകമന്ദിരത്തിൽ രണ്ടു പ്രസംഗങ്ങഠം ചെയ്തു് തൻെറ പൊതുപ്രസംഗപരമ്പര അവസാനിപ്പിച്ചു. 'മതത്തിൻെറ ശാസ്ത്രം,' 'യോഗത്തിൻെറ യുക്ത്യധിഷ്ഠാനം' എന്നിവയായിരുന്നു പ്രസംഗവിഷയങ്ങഠം. 'നാനാത്വത്തിൽ ഏകത്വം എന്നതാണ് പ്രകൃതിയുടെ പദ്ധതി' എന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രധാന ചിന്താവിഷയം. ആ ഒരു വാചകത്തിൽ ഏകാത്മവാദത്തെയും അനേകാത്മവാദത്തെയും സ്വാമിജി സമന്വയം ചെയ്തു. ന്യൂയോക്കിൽ താമസിക്കുന്ന കാലത്തു് അദ്ദേഹത്തിനു് അനേകം സ്വീകരണങ്ങഠം നല്കപ്പെട്ടു.

സ്വാമിജിയുടെ നിർഭയവും നിഷ്കപടവുമായ നിരൂപണങ്ങഠം പലപ്പോഴും പൊതുജനങ്ങഠംക്കു് ഇഷ്ടപ്പെടാതെ വന്നിട്ടുണ്ടു്. പൊതുജനസമ്മതി നേടാൻ പൊതുപ്രവർത്തകർ പലരും തങ്ങളുടെ ആദർശങ്ങളെയും തത്ത്വങ്ങളെയും ബലികഴിക്കാറുണ്ടല്ലൊ. പക്ഷേ സ്വാമിജി ആളുകളുടെ അഭിരുചിക്കനുസരിച്ചു് തൻെറ ആദർശങ്ങഠം മാററാനോ താഴ്ത്താനോ തയ്യാറില്ലായിരുന്നു. പിന്നെയൊന്നു്: അമേരിക്കയിലെ ജനങ്ങഠം ആദ്യം മുറുമുറുത്താലും, തങ്ങളുടെ നാഗരികതയിലെ കുററങ്ങളും കുറവുകളും ഉള്ള തുറന്നു ചൂണ്ടിക്കാണിക്കുന്നയാളെ പിന്നീടു് അവർ അത്യാദരത്തോടെ വീക്ഷിക്കും എന്നു് സ്വാമിജിക്കു നിശ്ചയമുണ്ടായിരുന്നു. തൻെറ ഗുരുനാഥനെക്കുറിച്ചു കേഠംക്കാൻ തിക്കിത്തിരക്കിക്കൂടിയ ബോസ്റ്റണിലെ ഒരു വമ്പിച്ച സദസ്സിൽ സ്വാമിജി പ്രസംഗിക്കാനിടയായി. അദ്ധ്യാത്മകാര്യ

ങ്ങളിൽ ശ്രദ്ധയോ താല്പര്യമോ ഇല്ലാത്തവരും അവ ശരിയായി ഗ്രഹിക്കാൻ കഴിവെഴാത്തവരും ഭൗതികഭോഗങ്ങളിൽ നിമഗ്നരുമായ ഒരു കൂട്ടം ആളുകളെ തൻെറ മുമ്പിൽ കണ്ടപ്പോൾ ത്യാഗമൂർത്തിയായ സ്വാമിജിക്കു തോന്നി തൻെറ ഗുരുദേവനെക്കുറിച്ചും തനിക്ക് അദ്ദേഹത്തോടുള്ള ഭക്തിയെക്കുറിച്ചും അവരോടു സംസാരിക്കുന്നത് ഒരു കടുത്ത അധർമ്മമാകുമെന്ന്. അതിനുപകരം, പശ്ചാത്യപരിഷ്ക്കാരത്തിൻെറയെല്ലാം അടിസ്ഥാനമായി നിലകൊള്ളുന്ന പ്രാകൃതവും സ്ഥൂലവും ഭൗതികവുമായ ആശയങ്ങളുടെ നേരെ അതിനിശിതവും നിർഭയവുമായ ഒരാക്രമണം നടത്തി. നൂറു കണക്കിനാളുകൾ പെട്ടെന്ന് ഇറങ്ങിപ്പോയി. അക്ഷോഭ്യനായി സ്വാമിജി അവസാനം വരെ തുടർന്നു. പിറേറ ദിവസത്തെ പത്രങ്ങൾ പലതരം വിമർശനങ്ങൾകൊണ്ട് നിറഞ്ഞിരുന്നു; ചിലതു വളരെ അനുകൂലിച്ചുകൊണ്ട്; ചിലതു് അങ്ങേയററം അപലപിച്ചുകൊണ്ടും. പക്ഷേ, എല്ലാവരും വക്താവിൻെറ നിർഭീകതയെയും ആർജ്ജവത്തെയും ഒരുപോലെ സമ്മതിച്ചു. തൻെറ പ്രസംഗത്തിൻെറ പത്രക്കുറിപ്പു വായിച്ചപ്പോൾ സ്വാമിജിതന്നെ പാശ്ചാത്താപപരവശനായി. അന്യരെ ഇപ്രകാരം നിന്ദിച്ചതിന് അദ്ദേഹം കരഞ്ഞു; സ്വയം പറഞ്ഞു: 'എൻെറ ഗുരുനാഥന് മനുഷ്യൻെറ ദോഷവശം കാണാനേ സാധ്യമല്ലായിരുന്നു. തൻെറ കടുത്ത നിന്ദകരുടെ നേർക്കുപോലും അദ്ദേഹത്തിനു സ്നേഹമേ ഉണ്ടായിരുന്നുള്ളു. എൻെറ ഗുരുനാഥനെക്കുറിച്ചു സംസാരിക്കുമ്പോൾ ഞാൻ അന്യരെ നിന്ദിക്കുകയും അവരുടെ മനസ്സിനു വേദനയുണ്ടാക്കുകയും ചെയ്തതു് വലുതായ ഒരു പൂജ്യപൂജാവ്യതിക്രമമാണ്. വാസ്തവത്തിൽ ഞാൻ ശ്രീരാമകൃഷ്ണനെ മനസ്സിലാക്കിയിട്ടില്ല; അദ്ദേഹത്തെക്കുറിച്ച് സംസാരിക്കാൻ ഞാൻ തീരെ അനർഹനാകുന്നു.' സ്വാമിജിയുടെ ചില നിഷ്ഠുരവിരോധികൾ പറഞ്ഞുപരത്തിയതുപോലെ അദ്ദേഹം അമേരിക്കൻ സ്ത്രീകളെ എന്നെങ്കിലും നിന്ദിച്ചു എന്നു പറയുന്നതു് ശുദ്ധമേ അസംബന്ധമാണ്. തനിക്ക് അവരോടുള്ള അതിയായ ആദരത്തെയും, തനിക്ക് അവരിൽനിന്ന് എന്നും ഒരുപോലെ ലഭിച്ചിട്ടുള്ള സദയസാഹായ്യങ്ങളെയും തനിക്ക് അവരോടുള്ള ആത്മാർത്ഥമായ കൃതജ്ഞതയെയും തെളിയിക്കാൻ സ്വാമിജിയുടെതന്നെ വാക്കുകൾ സാക്ഷികളായുണ്ട്.

1894 ഒടുവിൽ മിസ്സിസ് ഓളി ബുള്ളിൻെറ അതിഥിയായി ബോസ്റ്റണിൽ താമസിക്കുന്ന കാലത്തു് സ്വാമിജി ചെയ്ത ശ്രദ്ധേയമായ പ്രസംഗങ്ങളിലൊന്ന്, 'ഭാരതസ്ത്രീകളുടെ ആദർശങ്ങൾ' എന്ന വിഷയത്തെ പുരസ്കരിച്ചായിരുന്നു. ആതിഥേയിയുടെ പ്രത്യേകാപേക്ഷയനുസരിച്ച്, ബോസ്റ്റൺനഗരത്തിൻെറ ഒരു പ്രാന്തമായ

കേംബ്രിഡ്ജിലെ സ്ത്രീകളെ അഭിസംബോധനചെയ്തുകൊണ്ടാണ് അദ്ദേഹം ഈ പ്രസംഗം ചെയ്തത്. ഗഹനവും ചിന്തോദ്ദീപകവും ദേശാഭിമാനവിജൃംഭിതവുമായ ഈ പ്രസംഗം ഭാരതസ്ത്രീകളുടെ ആദർശങ്ങളെയും ചാരിത്രമഹിമയെയും പൊതുവായും, ഭാരതീയരുടെ മാതൃത്വഭാവനയെ സവിശേഷമായും പരാമർശിച്ചു. അജ്ഞരും സ്വാതന്ത്ര്യരും ആയ ചില കൂട്ടർ ഭാരതസ്ത്രീകളുടെ 'ശോചനീയ' സ്ഥിതിയെക്കുറിച്ച് പ്രചരിപ്പിച്ചിരുന്ന അപവാദങ്ങൾക്ക് ഈ പ്രസംഗം, ബോധപൂർവ്വമല്ലെങ്കിലും, ഒരു മറുപടിയായിത്തീർന്നു. സ്വാമിജിയുടെ ഈ പ്രസംഗം കേട്ട് അത്യാദരവും ആവേശവും തോന്നിയ അവിടത്തെ ഏതാനും മഹതികൾ, അടുത്ത ക്രിസ്തുമസ്സ് കാലത്ത്, സ്വാമിജി അറിയാതെ, അങ്ങകലെ ഇന്ത്യയിൽ താമസിക്കുന്ന അദ്ദേഹത്തിന്റെ അമ്മയ്ക്ക് കന്യാമറിയത്തിന്റെ മടയിൽ വിശ്രമംകൊള്ളുന്ന ഉണ്ണിയീശോയുടെ ഒരു മോഹനചിത്രവും ഇങ്ങനെയൊരു എഴുത്തും അയച്ചുകൊടുത്തു:

വിവേകാനന്ദസ്വാമികളുടെ അമ്മയ്ക്ക്.

പ്രിയ മഹതി,

ഈ ക്രിസ്തുതിരുനാൾ ഒഴിവുകാലം, മറിയത്തിന്റെ മകനെ ലോകത്തിനു ലഭിച്ചത് ആഘോഷിക്കുകയും അതിൽ ആനന്ദിക്കുകയും ചെയ്യുന്ന അവസരം, സ്മരണയ്ക്കുള്ള സന്ദർഭമാണെന്നു ഞങ്ങൾ കരുതുന്നു. ഭവതിയുടെ പുത്രനെ ഇവിടെ കിട്ടിയ ഞങ്ങൾ ഭവതിക്ക് അഭിവാദനങ്ങൾ അർപ്പിക്കുന്നു. ഭാരതീയരുടെ മാതൃത്വാദർശത്തെക്കുറിച്ചു കഴിഞ്ഞ ദിവസം അദ്ദേഹം ഞങ്ങളോടു ചെയ്ത ഒരു പ്രസംഗത്തിൽ ഞങ്ങളുടെ നടുക്ക് സ്ത്രീകൾക്കും പുരുഷന്മാർക്കും ശിശുക്കൾക്കും അദ്ദേഹം ചെയ്തിട്ടുള്ള ഉദാരസേവനങ്ങളെല്ലാം അദ്ദേഹം അവിടുത്തെ പാദതലത്തിൽ അർപ്പിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ പ്രവചനം കേട്ടവർക്കെല്ലാം അദ്ദേഹത്തിന്റെ അമ്മയെ ആരാധിക്കുകയെന്നത് ഈശ്വരാവേശവും ഉത്തേജനവും ആയിരിക്കും.

പ്രിയപ്പെട്ട മഹതി, ഭവതിയുടെ പുത്രനിൽക്കൂടി പ്രകാശിക്കുന്ന ഭവതിയുടെ ജീവിതത്തെയും പ്രവർത്തനത്തെയും സംബന്ധിച്ച ഞങ്ങളുടെ കൃതജ്ഞതാപുരസ്സരമായ സമാദരണം സ്വീകരിച്ചാലും. ലോകം ഈശ്വരനിൽനിന്നുമുള്ള അതിന്റെ ശരിയായ പൈതൃകത്തിലേയ്ക്കും സാഹോദര്യത്തിലേയ്ക്കും ഐക്യത്തിലേയ്ക്കും വന്നുകൊണ്ടിരിക്കുകയാണെന്നുള്ളതിന്റെ വ്യക്തമായ ഓർമ്മയ്ക്കുവേണ്ടി ഉപയോഗിക്കുന്നതിന് ഇതൊരു ചെറിയ സ്മാരകോപഹാരമായി ഭവതി സ്വീകരിക്കുമാറാകണം.

ഈ പ്രസംഗത്തെ പരാമർശിച്ചുകൊണ്ട് മിസ്സിസ് ബുറ ഇ പ്രകാരം എഴുതിയിട്ടുണ്ട്: 'വേദങ്ങളിൽനിന്നും സംസ്കൃതസാഹിത്യത്തിൽനിന്നും നാടകങ്ങളിൽനിന്നും ഭാഗങ്ങൾ ഉദ്ധരിക്കുകയും ഭാരതത്തിലെ സ്ത്രീകൾക്ക് അനുകൂലങ്ങളായ ഇന്നത്തെ നിയമങ്ങൾ ഉദ്ധരിക്കുകയും ചെയ്തിട്ട്, അദ്ദേഹം മാതാവിനോടുള്ള തന്റെ ഭക്ത്യാദരങ്ങൾ സ്വന്തം അമ്മയ്ക്കായിക്കൊണ്ടു സമർപ്പിച്ചു; തനിക്കു ചെയ്യാൻ കഴിഞ്ഞതിൽ ഉത്തമമായതിനു്, നിസ്സ്വാർത്ഥസ്നേഹവും പവിത്രതയുംവഴി തന്നെ സമർത്ഥനാക്കുകയും കുടുംബപാരമ്പര്യം വഴിക്കുതന്നെ സന്ന്യാസജീവിതം സ്വീകരിക്കാൻ തനിക്കു പ്രചോദനം നല്കുകയും ചെയ്തതിന്റെ സ്മരണയ്ക്കായി അദ്ദേഹം അപ്രകാരം ചെയ്തു.'

എവിടെപ്പോയാലും അവസരം കിട്ടുമ്പോഴൊക്കെ സ്വാമിജി തന്റെ അമ്മയെ അങ്ങേയററം വാഴ്ത്തിയിരുന്നു. ഒരു സുഹൃത്തിന്റെ ഗൃഹത്തിൽ സ്വാമിജിയുമൊന്നിച്ച് അതിഥിയായി കഴിച്ച ആ സന്തോഷകരമായ കാലത്തെ അനുസ്മരിച്ചുകൊണ്ട് ഒരു മാന്യൻ എഴുതുന്നു.:

"പലപ്പോഴും അദ്ദേഹം തന്റെ അമ്മയെക്കുറിച്ചു പറയാറുണ്ട്. അവർക്ക് ആശ്ചര്യകരമായ ആത്മനിയന്ത്രണമുണ്ടെന്നും അത്രയും നീണ്ട കാലം ഉപവാസമിരിക്കാൻ സാധിക്കുന്ന വേറൊരു സ്ത്രീയെ തനിക്കറിവില്ലെന്നും അദ്ദേഹം പറഞ്ഞിട്ടുള്ളതു ഞാനോർക്കുന്നു. തുടർച്ചയായി പതിന്നാലു ദിവസം അവർ ഉപവാസമിരുന്നതായി അദ്ദേഹം എന്നോടു പറഞ്ഞു. 'എന്റെ അമ്മയാണ് എനിക്കിതിനു് പ്രചോദനം നല്കിയതു്. അവരുടെ സ്വഭാവം എന്റെ ജീവിതത്തിനും പ്രവർത്തനത്തിനും നിരന്തരമായ ഒരു പ്രചോദനമായിരുന്നു,' എന്നീ വാക്കുകൾ അദ്ദേഹത്തിന്റെ നാവിൽനിന്നും അനുയായികൾക്ക് കേൾക്കാനിടയാവുക അപൂർവ്വമല്ലായിരുന്നു."

അമേരിക്കയിൽ താമസിക്കുന്ന കാലത്തെ സ്വാമിജിയെ സംബന്ധിച്ച നിരവധി വിവരണങ്ങളിൽ താഴെക്കൊടുക്കുന്ന പത്രവിവരണം ശ്രദ്ധേയമാകുന്നു:

"ഒരു ദിവസം കടൽക്കരയിൽ, വലിയ മോടിയോ മേനിയോ ഒന്നുമില്ലാത്ത ഒരിടത്തു്, തന്റെ കുടീരത്തിനും വിദ്യാർത്ഥി മന്ദിരത്തിനും ഇടയ്ക്കുള്ള പുൽത്തകിടിക്കു കുറുകെ, പ്രൊഫസ്സർ, നീണ്ടു ചുവന്ന കുപ്പായമിട്ട ഒരു മനുഷ്യനാൽ അനുഗതനായി, കടക്കുന്നതു കാണപ്പെട്ടു. പുരോഹിതന്റെ മട്ടിലുള്ള കുപ്പായം ആ മനുഷ്യന്റെ മുട്ടിനും വളരെ കീഴോട്ടു താണു കിടന്നിരുന്നു; അരപ്പട്ടയിൽ അതേ ചെംമഞ്ഞ നിറത്തിലുള്ള നാടകൊണ്ട് ഒരു കെട്ടും.

ആളുടെ നടപ്പ് അല്പമൊന്നാടിക്കൊണ്ട് വിചിത്രമായൊന്ന്. എന്നിരുന്നാലും നഗ്നമായ ശിരസ്സും കഴുത്തും എടുത്തു പിടച്ചിരിക്കുന്നതു കണ്ടാൽ അന്തസ്സും ആകർഷകത്വവും തോന്നും, കാണുന്നവരൊക്കെ ഒന്നുനിന്നു നോക്കിപ്പോവും. ആൾ മെല്ലെയാണു നീങ്ങിക്കൊണ്ടിരുന്നത്, ഒരിക്കലും ബദ്ധപ്പെട്ടിട്ടില്ലാത്ത ഒരാളുടെ ആടിക്കൊണ്ടുള്ള അടിവെയ്പോടെ. ആ മനുഷ്യന്റെ ഇരുണ്ട വലിയ കണ്ണുകളിൽനിന്നും ഒരു വൈദേശികസംസ്കാരത്തിന്റെ കാന്തി പ്രസരിച്ചിരുന്നു—ആ കണ്ണുകൾ, കാലവും ചുററുപാടും എതിപ്പിന് ഇടവരുത്തിയാൽ, അസഹ്യമാമ്മാറ് അധൃഷ്യങ്ങളുമായിരുന്നു. ആളുടെ നിറം അല്പമൊന്നിരുണ്ടതു്, സ്വല്പം കാപ്പിരിരക്തം കലർന്നവരുടേതുപോലെ; ചുണ്ടുകൾ, കക്കേഷ്യൻവർഗ്ഗത്തിൽപ്പെട്ടവരുടേതായിരുന്നെങ്കിൽ കടുംതുടുപ്പാകുമായിരുന്നതു്, തെല്ലൊരു നീലനിറം കലന്ന ഊതവർണ്ണമാണ്. പല്ലുകൾ ശരിയായ അണിമുറയിൽ, വെളുത്തവ, ചിലപ്പോൾ ക്രൂരങ്ങളും. എന്നാൽ അദ്ദേഹത്തിന്റെ മോഹനങ്ങളും ഉജ്ജ്വലങ്ങളുമായ കണ്ണുകളും അദ്ഭുതാവഹവും അഭിമാനവിജൃംഭിതവുമായ ശിരോവഹനരീതിയും അരക്കെട്ടിൽനിന്നു തൂങ്ങിക്കിടക്കുന്ന തുടുത്ത അരപ്പട്ടയുടെ ചാഞ്ചാട്ടവും ചന്തവും, അദ്ദേഹത്തിന്റെ ദേഹം ഇത്ര ഇളം പ്രായത്തിലുള്ള ആൾക്ക് അധികമാണെന്നോ, വളരെക്കാലം തറയിലിരുന്നു ശീലിക്കുകകൊണ്ട് തയ്യല്ക്കാരന്റെ തലയിലെഴുത്ത് അദ്ദേഹത്തെയും പിടികൂടിയിട്ടുണ്ടെന്നോ ഉള്ള വസ്തുത ഓർമ്മിക്കാൻ ഇട തരുന്നില്ല.

അദ്ദേഹത്തിന് പ്രായം വളരെ കുറവായിട്ടാണു തോന്നിയതു്. ഉള്ള ഇരുപത്തൊമ്പതു വയസ്സിലും വളരെ താഴെയേ തോന്നിയുള്ളു. ഇരുന്നപ്പോൾ, പുരോഹിതരോ സ്ത്രീകളോ ചെയ്യാറുള്ള പോലെ അദ്ദേഹം തന്റെ അയഞ്ഞുതൂങ്ങുന്ന മേലങ്കിയുടെ തുമ്പുകൊണ്ടു കാലു നല്ലതുപോലെ മറച്ചു; പക്ഷേ അദ്ദേഹത്തിന്റെ ചിന്തയുടെ പൂജനീയമായ പുരാതനപ്രവണത ബാലസഹജമായ പ്രകൃതം കേവലം ബാഹ്യഭാവമായിരുന്നു എന്നു തെളിയിച്ചു.

....എന്നിട്ടു പിന്നെ, തനിക്കു പറയാനുള്ളതു പറഞ്ഞു കഴിഞ്ഞു് സ്വാമി നിശ്ശബ്ദനായി. ...ഇടയ്ക്കു് അദ്ദേഹം മേലോട്ടു നോക്കിക്കൊണ്ടു് മെല്ലെ, 'ശിവ, ശിവ, ശിവ,' എന്നു് ഉച്ചരിച്ചിരുന്നു. ഈ വിചിത്രവ്യക്തിയുടെ പ്രശാന്തമായ ഉപരിതലത്തിനടിയിൽക്കൂടി, അഗ്നിപർവ്വതത്തിൽനിന്നൊഴുകുന്ന ദ്രാവകംപോലെ, സുശക്തമായ ഒരു വികാരധാര ഒഴുകുന്നതുപോലെ തോന്നി.

അദ്ദേഹം പലനാൾ അവരോടൊത്തു പാർത്തു, പ്രായോഗികമായ കാര്യങ്ങളിലെല്ലാം അതിയായ താല്പര്യത്തോടെ. അപരി

ചിതമായ ആഹാരം കഴിക്കാനുള്ള അദ്ദേഹത്തിൻെറ പരിശ്രമം ധീരോചിതമായിരുന്നു; ഇടയ്ക്കു് തനിക്കുതന്നെ ആപത്ക്കരവും. ക്ഷാമകാലത്തു് സ്വന്തം നാട്ടുകാൎക്കു് ആഹാരം നല്കാനുള്ള മാൎഗ്ഗം വികസിപ്പിക്കാൻ എന്താണു് ഉപായം എന്നു് അദ്ദേഹം സദാ ഉററു നോക്കിക്കൊണ്ടിരുന്നു. നമ്മുടെ ഏറ്റപ്പാടുകൾ അദ്ദേഹത്തിൽ ഒരു തരം ഭീതിയാണുളവാക്കിയിരുന്നതു്. ഇറച്ചി തിന്നുന്ന ഒരുതരം സ്വവൎഗ്ഗഭോജികളായിട്ടാണു് നാം കാണപ്പെട്ടതു്. പക്ഷേ അതദ്ദേഹം ഒളിച്ചുവെച്ചു, ഒന്നുകിൽ തികഞ്ഞ മൗനത്താൽ, അഥവാ, തൻെറ വിചാരങ്ങളെ തികച്ചും മറയ്ക്കാൻ കഴിയുന്ന മൎയ്യാദാമസൃണമായ വാക്പ്രവാഹംകൊണ്ടു്.

വാദപ്രതിവാദങ്ങളുടെ നടുക്കാണു് അദ്ദേഹം വളൎന്നിട്ടുള്ളതു്. അദ്ദേഹത്തിൻെറ വാദരീതി പ്രധാനമായും സോക്രട്ടീസിൻെറതാണു്. സൂത്രത്തിൽ മെല്ലെ ഒരു കഥയിൽ തുടങ്ങും ആദ്യം; അല്ലെങ്കിൽ ആൎക്കും എതിൎപ്പില്ലാത്ത ഒരു വസ്തുത വ്യക്തമായിട്ടു പ്രസ്താവിക്കും; എന്നിട്ടതിൽനിന്നു് വിചിത്രങ്ങളും അനിഷേദ്ധ്യങ്ങളുമായ സിദ്ധാന്തങ്ങൾ പുറത്തുകൊണ്ടുവരും. അദ്ദേഹത്തിൻെറ പ്രഭാഷണം ആദ്യന്തം ചേതോഹരങ്ങളായ ഉദാഹരണങ്ങൾകൊണ്ടും സുന്ദരങ്ങളായ പൗരാണികകഥകൾകൊണ്ടും നിറഞ്ഞിരിക്കും. പണിയെടുക്കുക, ലോകത്തിൽ കഴിഞ്ഞുകൂടുക, എന്തിനു് ലൗകികമായ സ്വല്പമൊരു വിജയംപോലും അദ്ദേഹത്തിനു് തീരെ അപ്രസക്തമായിട്ടാണു് തോന്നിയിരുന്നതു്. 'ആദ്ധ്യാത്മികജീവിതമാണു് ഈ ലോകത്തിലെ ഏററവും സത്യമായ സംഗതി' എന്നു കരുതാനാണു് അദ്ദേഹം ശീലിച്ചിട്ടുള്ളതു്. ഈശ്വരപ്രേമവും മനുഷ്യസ്നേഹവും!........ 'ഹിന്ദുവിൻെറ സ്നേഹം,' അദ്ദേഹം ഞങ്ങളോടു പറഞ്ഞു, 'ക്രിസ്ത്യാനിയുടെ സ്നേഹത്തേക്കാൾ കൂടുതൽ വ്യാപിക്കുന്നു: കാരണം, ക്രിസ്ത്യാനികളുടേതു് മനുഷ്യനിൽ അവസാനിക്കുന്നു; എന്നാൽ ബുദ്ധൻെറ മതമാകട്ടെ, വയലിലെ മൃഗങ്ങളിലേയ്ക്കും ജീവനുള്ള എല്ലാ ഇഴയുന്ന വസ്തുക്കളിലേയ്ക്കുംകൂടി വ്യാപിക്കുന്നു.'

പതിനാറാം വയസ്സിൽ അദ്ദേഹം ലോകം ഉപേക്ഷിച്ചു; ഈ വക കാൎയ്യങ്ങളിൽ തല്പരരായ ആളുകളുടെകൂടെ കാലം കഴിച്ചു; ഉത്കൃഷ്ടമായ ജീവിതത്തെക്കുറിച്ചു് സംഭാഷണം ചെയ്തുകൊണ്ടു നാളുകളോളം ഗംഗാതീരത്തിൽ പാൎക്കുവാൻ ആഗ്രഹിച്ചു.

ക്രിസ്തുമതം ഒരു രക്ഷാശക്തിയാണെന്നു് ആരോ അദ്ദേഹത്തോടു സൂചിപ്പിച്ചപ്പോൾ, അദ്ദേഹം തൻെറ വലിയ കറുത്ത കണ്ണുകൾ അയാളുടെ നേരെ മിഴിച്ചുകൊണ്ടു ചോദിച്ചു: 'ക്രിസ്തുമതം സ്വതേ ഒരു രക്ഷാശക്തിയാണെങ്കിൽ, എന്തുകൊണ്ടതു് എത്തിയോപ്പി

യരെ, അബിസ്സീനിയരെ, രക്ഷിച്ചില്ല?' അദ്ദേഹം നമ്മുടെ ദോഷങ്ങളേയും രൂക്ഷമായി വിമൾശിച്ചു: സ്ത്രീകളുടെ അരങ്ങത്തുള്ള നിർല്ലജ്ജമായ വിളയാട്ടം, നമ്മുടെ തെരുവുകളിലെ ഭീകരമായ അസാന്മാർഗ്ഗികത, നമ്മുടെ മദ്യപാനം, നമ്മുടെ മോഷണം, നമ്മുടെ രാഷ്ട്രീയാധഃപതനം, നമ്മുടെ പടിഞ്ഞാറൻ നാടുകളിലെ കൊലപാതകം നമ്മുടെ തെൻനാടുകളിലെ നരവേട്ട ഇവയെല്ലാം. ഞങ്ങൾ അദ്ദേഹത്തിന്റെ നാട്ടിലെ തെറ്റുകളെ ഓർമ്മിച്ചുവെങ്കിലും അതു സൂചിപ്പിക്കാൻ ധൈര്യപ്പെട്ടില്ല.

തോമസ്സ് എ. കെമ്പിസിനെയാണ്, മററ് ഏതു ഗ്രന്ഥകാരനേയുംകാൾ കൂടുതലായി അദ്ദേഹം ഇഷ്ടപ്പെടുന്നത്.*"ക്രിസ്ത്വനുകരണ"ത്തിന്റെ ഏതാനും ഭാഗങ്ങൾ അദ്ദേഹം ബംഗാളിയിലേയ്ക്ക് വിവർത്തനം ചെയ്തിട്ടുണ്ട്; അതിനൊരു അവതാരികയും അദ്ദേഹം എഴുതുകയുണ്ടായി. (കുരിശിൽ തറച്ച ക്രിസ്തുവിനെ ധ്യാനിക്കുന്ന ഭക്തന്മാർക്ക് ഉണ്ടാകുന്ന) ചോരയൊലിക്കുന്ന വടുക്കളെക്കുറിച്ചു ചോദിച്ചപ്പോൾ, ഈശ്വരനുവേണ്ടിയുള്ള തീവ്രമായ ഭക്തിയുടെ സ്വാഭാവികമായ പരിണാമമാണതു് എന്നാണ് അദ്ദേഹം പറഞ്ഞതു്. നിത്യവും സുന്ദരവുമായ വേദങ്ങളുടെ പാഠങ്ങൾ അദ്ദേഹം ജീവിതത്തിലെ ഓരോ അനുഭവത്തിലും പ്രയോഗിച്ചു; ഏതാനും മന്ത്രങ്ങൾ ഉദ്ധരിച്ച് അതു് വിവർത്തനം ചെയ്യും; കഥ വിവർത്തനം ചെയ്യുന്നതോടൊപ്പം അതിന്റെ അർത്ഥവും വിശദമാക്കും. അദ്ഭുതകരങ്ങളായ പഴഞ്ചൊല്ലുകൾ സദാ അദ്ദേഹത്തിന്റെ നാവിൽനിന്നും പൊഴിഞ്ഞുകൊണ്ടിരുന്നു. 'പുസ്തകത്തിൽ പൂഴ്ത്തിവെച്ച പഠിപ്പുകൊണ്ടെന്തു കാര്യം,' എന്ന് ഹൈന്ദവബാലന്മാരുടെ മേധാശക്തിയെക്കുറിച്ചു സംസാരിക്കുമ്പോൾ അദ്ദേഹം ചോദിച്ചു.

അദ്ദേഹം പറഞ്ഞു: താനൊരു സന്ന്യാസി, ഒരിക്കൽ ഒരു കാട്ടിലേയ്ക്കു തിരിഞ്ഞു, ഊടുവഴിപോലുമില്ലാത്ത കാട്ടിലേക്ക്; കാരണം, ഈശ്വരനാണ് തന്നെ നയിക്കുന്നതു് എന്നു തോന്നി. മൂന്നു ദിവസം അങ്ങനെ നടന്നു, പട്ടിണിക്ക്. അതിനുമുമ്പെങ്ങും അനുഭവിച്ചിട്ടില്ലാത്ത ആനന്ദമാണ് അപ്പോൾ അനുഭവപ്പെട്ടതു്. കാരണം താൻ തികച്ചും ഈശ്വരഹസ്തങ്ങളിലാണ് എന്നു തനിക്കു തോന്നി. 'എന്റെ സമയം വരുമ്പോൾ' അദ്ദേഹം പറഞ്ഞു, 'പർവ്വതം കയറാൻ ഞാൻ ആഗ്രഹിക്കുന്നു; എന്നിട്ടവിടെ ഗംഗയുടെ കരയിൽ കിടക്കുക: പുഴയുടെ കളകളഗാനവും കേട്ടുകൊണ്ട് ഞാനുറങ്ങും; എനിക്കു മേലെ ഹിമാലയം തലയുയർത്തി നിലകൊള്ളും...ആ പർവ്വതങ്ങൾക്കുവേണ്ടി ആളുകൾ ഉന്മത്തരായിപ്പോയിട്ടുണ്ട്!' 'പണ്ടൊരു

---

Imitation of Christ

സന്ന്യാസി', അദ്ദേഹം തുടൎന്നു, 'ആ പൎവ്വതത്തിന്മേലേറി: എമ്പാടും ചുഴവും കണ്ട പൎവ്വതം; തലയ്ക്കുമേലെ അവയുടെ മഞ്ഞുമൂടിയ വെണ്മ തിരണ്ട മകുടങ്ങളും. അങ്ങു താഴെ, അനേകായിരം വാര കീഴെ ഒഴുകുന്ന വാനോർപുഴ – ഒരു ചെങ്കുത്തൻകുന്നിൻെറ അടിവാരത്തിലൊരു കൊച്ചരുവി. ഇത്ര മഹനീയമായ കമനീയത എൻചുഴവുമുള്ളപ്പോൾ ഞാനൊരു ശ്വാവിനെപ്പോലെ കിടക്കയിൽ കിടന്നു മരിക്കുകയോ! ഇങ്ങനെ നിനച്ചതും, ആ സന്ന്യാസി എടുത്തൊരു ചാട്ടം!'

ഹിന്ദുസന്ന്യാസികൾക്ക് മഠങ്ങളില്ല, സമ്പാദ്യമില്ല. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ സന്ന്യാസിമാർ തപസ്സു ചെയ്യുയോ പൂജ ചെയ്യുകയോ വേണമെന്നില്ല. ചുരുക്കത്തിൽ, അവർ, ഹിന്ദുജനതയ്ക്കു് ചെറുദേവതകളാണു്; എന്നിരുന്നാലും സ്വാമി അദ്ഭുതാവഹമാംവണ്ണം അകളങ്കിതനും ലളിതനും ആയിരുന്നു: തനിക്കായിട്ടു് യാതൊന്നും ആവശ്യപ്പെടുകയില്ല; കുട്ടികളോടൊപ്പം വിളയാടും; വിരലിനിടയിൽ ഒരു വടി പിടിച്ചു് ചിരിച്ചുകൊണ്ടു് കറക്കും; അവർ തന്നെപ്പോലെ കറക്കാൻ കഴിയാതെ കുഴങ്ങുന്നതു കാണുമ്പോൾ പൊട്ടിച്ചിരിക്കും.

ആ ചെറിയ സ്ഥലത്തെ ആളുകളൊക്കെ ഈ ചെറുപ്പക്കാരനെ കണ്ടു് ഇളകിവശായി; അജ്ഞാതമായ ഒരു രാജ്യത്തുനിന്നും അപരിചിതമായ ഒരു ജനതയിൽനിന്നും വന്നു എന്നതു മാത്രം ഈ ക്ഷോഭത്തിനു മതിയായ കാരണമല്ല. അദ്ദേഹത്തിനു വേറൊരു ശക്തിയുണ്ടായിരുന്നു, ശ്രോതാക്കളെ തൻെറ വീക്ഷണഗതിയുമായി തികച്ചും അനുകൂലരാക്കാനുള്ള അസാധാരണമായ ഒരു കഴിവു്. എന്നാൽ, ചില ആളുകളെ അതു് തള്ളിയകററുകയാണു് ചെയ്തതു്, മററുള്ളവരെ ആകർഷിച്ച അതേ തോതിൽ; പക്ഷേ, അനുകൂലമോ പ്രതികൂലമോ ഏതായാലും അദ്ദേഹവുമായി നേരിടുമ്പോൾ ശാന്തശിരസ്സനായിരിക്കാനോ സമചിത്തതയോടെ കാര്യങ്ങൾ വീക്ഷിക്കാനോ പ്രയാസമായിരുന്നു.

എല്ലാ തലത്തിലുംപെട്ട എല്ലാ ആളുകളും തല്പരരായിരുന്നു. സ്ത്രീകളുടെ കണ്ണുകൾ തിളങ്ങി, ആവേശംകൊണ്ടു് അവരുടെ കവിളുകൾ തുടുത്തു. ഗ്രാമത്തിലെ കുട്ടികൾപോലും അദ്ദേഹം അവരോടു പറഞ്ഞതിനെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു. വേനല്ക്കാലത്തു് സുഖവാസത്തിനായി വന്നിട്ടുള്ള അലസരായ ആളുകളെല്ലാം അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കാൻ തിരക്കിക്കൂടി; കലാകാരന്മാരെല്ലാം അദ്ദേഹത്തെ നോക്കിക്കണ്ടു; അദ്ദേഹത്തിൻെറ ചിത്രമെഴുതാൻ ആഗ്രഹിച്ചു.

സാധാരണജനങ്ങൾ വിദ്യുച്ഛക്തിയുടെ അദ്ഭുതങ്ങളെക്കുറിച്ചു പറയുംപോലെ അദ്ദേഹം അദ്ഭുതകരങ്ങളായ കഥകൾ പറഞ്ഞു:

വിചിത്രങ്ങളായ കൺകെട്ടുവിദ്യകൾ, നൂറോ നൂററിമുപ്പതോ സംവത്സരം ജീവിച്ചിരുന്ന സന്ന്യാസിമാരുടെ കഥകൾ തുടങ്ങിയവ. എന്നാൽ അദ്ഭുതസിദ്ധിസംഘങ്ങൾ എന്നു വിളിക്കപ്പെടുന്നവ അദ്ദേഹത്തിൻെറ മഹനീയമായ അവജ്ഞയ്ക്കു പാത്രങ്ങളായി. ഒററ നോട്ടംകൊണ്ട് കൊടുംപാപികളെ പരിവർത്തനം ചെയ്യുകയും മനുഷ്യമനസ്സിലെ നിഗൂഢചിന്തകൾ കണ്ടുപിടിക്കുകയും ചെയ്യുന്ന യോഗികളെക്കുറിച്ച് അദ്ദേഹം പറഞ്ഞു. എന്നാലിതൊക്കെ നിസ്സാരസംഗതികളായിരുന്നു; എല്ലായ്പ്പോഴും അദ്ദേഹത്തിൻെറ ചിന്ത സ്വന്തം ജനങ്ങളുടെ നേക്കു തിരിഞ്ഞു. അവരെ ഉയർത്താനും അവരുടെ നില മെച്ചപ്പെടുത്താനുമാണ് അദ്ദേഹം ജീവിച്ചതു്. ഈ വഴിയെല്ലാം വന്നതു് പ്രായോഗികമായി കൂടുതൽ വിദഗ്ധരാകാൻ അവരെ പഠിപ്പിക്കാൻ സഹായം നേടുന്നതിനുവേണ്ടിയാണ്. അദ്ദേഹത്തിനു എന്താണു വേണ്ടതെന്ന് ഞങ്ങൾക്കു നിശ്ചയമുണ്ടായിരുന്നില്ല; പണം – പണംകൊണ്ടു കാര്യം സാധിക്കുമെങ്കിൽ; ഉപകരണങ്ങൾ, വിദഗ്ധോപദേശം, നൂതനാശയങ്ങൾ, ഇതിനുവേണ്ടി മരിക്കാനും സന്നദ്ധനായിരുന്നു.

ഇന്ത്യൻ ശിപായിലഹളയിൽ സ്വസേനയെ തന്നെത്താൻ നയിച്ച ധീരയായ റാണിയായിരുന്നു അദ്ദേഹത്തിൻെറ ആരാധ്യമഹതി. ആ റാണിയെക്കുറിച്ചു സംസാരിക്കുമ്പോഴൊക്കെ അദ്ദേഹം കരയും, കണ്ണീർ മുഖത്തുകൂടി ധാരധാരയായി ഒഴുകും. 'ആ സ്ത്രീ ഒരു ദേവതയായിരുന്നു.' അദ്ദേഹം പറഞ്ഞു: 'ഒരു ദേവി. പരാജിതയായപ്പോൾ ഒരു പുരുഷനെപ്പോലെ സ്വന്തം വാളിന്മേൽ വീണു മരണം വരിച്ചു.'

ഉപനിഷന്മന്ത്രങ്ങൾ ചൊല്ലുമ്പോൾ അദ്ദേഹത്തിൻെറ ശബ്ദം അത്യന്തം സംഗീതാത്മകമായിരുന്നു. അദ്ദേഹം സംസ്കൃതത്തിൽ നിന്നും ഒരു മന്ത്രം സ്വരത്തോടുകൂടി ചൊല്ലും; എന്നിട്ട് സുന്ദരമായ ഇംഗ്ലീഷിൽ വിവർത്തനം ചെയ്യും – ഇംഗ്ലീഷിൽ അദ്ദേഹത്തിനു് അദ്ഭുതാവഹമായ സ്വാധീനം ഉണ്ടായിരുന്നു. തൻെറ ഗഹനമായ മതത്തിൽ അദ്ദേഹം പൂർണ്ണമായും നിസ്സങ്കോചമായും സന്തുഷ്ടനായി കാണപ്പെട്ടു.

എന്നിരുന്നാലും അദ്ദേഹത്തിനു് പണം കൊടുത്തപ്പോൾ, അദ്ദേഹത്തെ എന്തോ ഉപദ്രവിച്ചതുപോലെ, അവമാനിച്ചതുപോലെ, ആണു കാണപ്പെട്ടതു്. 'എനിക്കുണ്ടായിട്ടുള്ള അല്ലലിൽ ഏററവും ശല്യംപിടിച്ചതു് ഈ പണം സൂക്ഷിക്കലാണ്.' അദ്ദേഹം പിരിഞ്ഞുപോകുമ്പോൾ പറഞ്ഞു. അതു സ്വീകരിക്കാനുള്ള അദ്ദേഹത്തിൻെറ ഭയചകിതമായ വൈമനസ്യം ഞങ്ങളെ വിടാതെ അലട്ടിക്കൊണ്ടിരുന്നു. വിനിമയസാധനമായ പണം കൈകാര്യം ചെയ്യാതെ, സ്വന്തം നാട്ടിലെന്നപോലെ ഇവിടെയും എന്തുകൊണ്ടു്

ചുററി നടന്നുകൂടാ എന്നതു് അദ്ദേഹത്തെ പറഞ്ഞുമനസ്സിലാക്കാൻ സാദ്ധ്യമല്ലായിരുന്നു; പണമിടപാടു് അവമാനകരമായിട്ടാണു് അദ്ദേഹം കരുതിയതു്. പണമില്ലാതെ അനങ്ങാനുംകൂടി നിവൃത്തിയില്ല എന്നു വ്യക്തമാക്കിയപ്പോഠം അദ്ദേഹം പ്രകാശിപ്പിച്ച വേദന, അദ്ദേഹം പോയിട്ടും വളരെ നാളത്തേയ്ക്കു് ഞങ്ങളിൽ തങ്ങിനിന്നിരുന്നു, നിഷ്കളങ്കമായ എന്തിനെയോ ഞങ്ങഠം ഉപദ്രവിച്ചതുപോലെ, ഒരാത്മാവിനെ വ്രണപ്പെടുത്തിയതുപോലെ....

ആ ഒരു ചെറിയ ആഴ്ചത്തെ പരിചയത്തിനുശേഷം അദ്ദേഹം ഞങ്ങളെ പിരിയുന്നതു കണ്ടു – അപരിചിതമായ ഒരു ലോകത്തിലേയ്ക്കു് പ്രിയപ്പെട്ട, അനുഗൃഹീതനായ, സ്നേഹപൂർണ്ണനായ ഒരു പൈതൽ ഇറങ്ങിപ്പുറപ്പെടുമ്പോഠം ഹൃദയത്തെ ഗ്രസിക്കുന്ന വേദനയോടെ.''

സ്വാമിയെ സംബന്ധിച്ച സുന്ദരവും ശ്രദ്ധാഹ്വവുമായ ഈ വിവരണം ഇക്കാലത്തു് എഴുതപ്പെട്ടിട്ടുള്ള നിരവധി വിവരണങ്ങളിൽ ഒന്നു മാത്രമാണു്. മിസ്സിസ് ലെഗ്ഗററ് പറയുംപോലെ സ്നേഹിതന്മാർ സകലരും സ്വാമിജിയിൽ 'ഒരു മഹാപുരുഷനെ' കണ്ടു. ഈ മഹതി പറയുന്നു: 'സ്വന്തം അന്തസ്സ് ഒരു നിമിഷനേരമെങ്കിലും കൈവിടാതെ മററുള്ളവക്കു് തികഞ്ഞ സ്വാതന്ത്ര്യം തോന്നിക്കാൻ കഴിയുന്ന രണ്ടു് പ്രസിദ്ധരായ വ്യക്തികളെയാണു് എൻെറ പരിചയത്തിലാകപ്പാടെ എനിക്കു കാണാൻ കഴിഞ്ഞിട്ടുള്ളതു് – ഒന്നു് ജമ്മൻ ചക്രവത്തി, മറേറ ആഠം സ്വാമി വിവേകാനന്ദനും. അതെ, അമേരിക്കൻപത്രങ്ങഠം വണ്ണിച്ചതുപോലെ അദ്ദേഹം യഥാത്ഥമായും അഭിജാതനായ ഒരു സന്ന്യാസിയായിരുന്നു.

അദ്ദേഹത്തിൻെറ പ്രവത്തനചരിത്രം പരിശോധിച്ചാൽ പാശ്ചാത്യരാജ്യങ്ങളിൽക്കൂടി സഞ്ചരിക്കുന്ന മഹത്തും തേജോദീപ്തവും പ്രഭാപൂർണ്ണവുമായ ഒരു ജ്യോതിസ്സായിട്ടു് സ്വാമി വിവേകാനന്ദൻ കാണപ്പെടും. ചിന്തയിൽ ഒരു പ്ലേറേറാ, നിർഭയമായ ആജ്ഞാവപ്രകാശനത്തിൽ ഒരു ആധുനിക സവനറോള;* ആചാര്യനായും

* ജിറൊലാമോ സവനറോള(1452–1498) ഡോമിനിക്കൻ സന്ന്യാസി സമ്പ്രദായത്തിൽപെട്ട ഒരു ഇററാലിയൻ മതപുരോഹിതൻ പള്ളിയ്ക്കും മാപ്പാപ്പയ്ക്കും പുരോഹിതന്മാക്കും ക്രൈസ്തവരാജാക്കന്മാക്കും എതിരായി, അവരുടെ ദുരാചാരങ്ങളെക്കുറിച്ച്, പരസ്യമായി പ്രസംഗിച്ചിരുന്നു. അന്നത്തെ മാപ്പാപ്പ അലക്സാണ്ഡർ ആറാമൻ അദ്ദേഹത്തെ പള്ളിയ്ക്കു പുറത്താക്കി. തങ്ങളെ കുററം പറഞ്ഞതിൽ കുപിതരായ പുരോഹിതന്മാർ അദ്ദേഹത്തെ എതിത്തു. പുരോഹിതരാൽ പ്രേരിതരായ ജനങ്ങഠം സവനറോളയെ പിടിച്ചു തടവിലിട്ടു. 1498–ൽ പീഡനവും വ്യാജവിചാരണയും കഴിഞ്ഞു് അദ്ദേഹത്തെ കഴുത്തു ഞെക്കികൊന്നു ചുട്ടുകളഞ്ഞു.

പ്രവാചകനായും ആരാധിതൻ - സ്വാമി വിവേകാനന്ദൻ മഹാനായ ഒരു ബോധിസത്ത്വനെപ്പോലെ സ്വശിഷ്യന്മാരുടെ ഇടയിൽ സഞ്ചരിച്ചു. ചിലർ അദ്ദേഹത്തെ ബുദ്ധനായിട്ടുതന്നെ കണ്ടു; ചിലർ ക്രിസ്തുവായിട്ട്; ചിലർ ഉപനിഷത്തുകളിലെ ഒരു ഋഷിയായിട്ട്, മററു ചിലർ ശങ്കരാചാര്യരായിട്ടും; സകലരും പരമജ്ഞാനത്തിന്റെ മൂർത്തിയായിട്ടുതന്നെ അദ്ദേഹത്തെ കണ്ടു. മതമഹാസമ്മേളനത്തിലെ പ്രതീക്ഷാനിർഭരമായ പ്രശാന്തതയിൽ മുഴങ്ങിക്കേട്ട മറമൊഴികളുടെ പൊരുൾ ആലോചിക്കുമ്പോൾ, ആ മൊഴികളുതിക്കുന്ന ആൾ ഒരു ആധികാരികപുരുഷനാണെന്നും, താൻ സാക്ഷാത്കരിച്ച സത്യത്തെക്കുറിച്ചാണ് പ്രസ്താവിക്കുന്നതെന്നും, ഏവർക്കും വ്യക്തമാകും. കൈകൾ നിരന്തരം അനുഗ്രഹമരുളിക്കൊണ്ടു് ഉയർത്തിയും ശബ്ദം മർമ്മരമായാലും മന്ദ്രമായാലും പരമസത്യത്തിന്റെ സുവിശേഷം കീർത്തിച്ചുകൊണ്ടും മുഖം സ്നേഹവും ശുഭാശംസയും പ്രകാശിപ്പിച്ചുകൊണ്ടും വിരാജിക്കുന്ന സ്വാമി വിവേകാനന്ദൻ, അമേരിക്കയുടെ സ്മൃതിമണ്ഡലത്തിൽ സർവ്വേശ്വരന്റെ സഹചരനായും പാശ്ചാത്യദേശങ്ങളുടെ പ്രവാചകനായും വാണരുളുന്നു.

## ലണ്ടനിലും യൂറോപ്പിലും

വിവേകാനന്ദസ്വാമികൾ 1896 ഏപ്രിൽ 15-ാം തീയതി ന്യൂയോർക്കിൽനിന്നും ലണ്ടനിലേയ്ക്കു പുറപ്പെട്ടു. അപ്രതീക്ഷിതമായ ഒരു സന്തോഷകാരണം അവിടെ കാത്തിരുന്നു. കല്ക്കത്തയിൽനിന്നും ശാരദാനന്ദസ്വാമികൾ അവിടെയെത്തി മിസ്റ്റർ ഈ. ററി. സ്റ്റർഡി യുടെ അതിഥിയായി താമസിക്കുന്നുണ്ടായിരുന്നു. അനേകവർഷ ങ്ങളായി സ്വാമിജി തന്റെ സതീർത്ഥ്യരിൽ ആരെയും കണ്ടിട്ടില്ല. അതിനാൽ ഈ കൂടിക്കാഴ്ച, അത്യാഹ്ലാദകരമായ ഒരു സംഭവമായി രുന്നു. ശാരദാനന്ദസ്വാമികൾ ഇന്ത്യയിൽനിന്നുള്ള വിശേഷവാർത്ത കളെല്ലാം കൊണ്ടുവന്നു. ആലംബസാർ മഠത്തെക്കുറിച്ചും സതീർത്ഥ്യ രിൽ ഓരോരുത്തരെക്കുറിച്ചും ഉള്ള വിവരങ്ങൾ അദ്ദേഹം പറഞ്ഞു കേൾപ്പിച്ചു. അക്കാലത്തു് സ്വാമിജിക്കു് പലേ പരിപാടികളും പദ്ധതികളും ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആവേശവും ഉത്സാ ഹവും കണ്ടു് ശാരദാനന്ദസ്വാമികൾ അദ്ഭുതസ്തബ്ധനായി.

ഇംഗ്ലണ്ടിലെ രണ്ടാംസന്ദർശനത്തിൽ തനിക്കുണ്ടാകാൻ പോ കുന്ന വിജയത്തെ സ്വാമിജി മുൻകൂട്ടി കണ്ടിരുന്നു. ലണ്ടനിലെ ആദ്യത്തെ താമസക്കാലത്തു് പരിചയപ്പെട്ടവരെല്ലാം അദ്ദേഹത്തെ അത്യാദരവോടെ സ്വാഗതം ചെയ്തു. മിസ്സ് മുള്ളറുടെയും മിസ്റ്റർ സ്റ്റർഡിയുടെയും അതിഥികളായി സ്വാമിമാർ ഇരുവരും സെയിന്റ് ജോർജ്ജ് റോഡിൽ താമസമാക്കി. സ്വാമിജി താമസി യാതെതന്നെ ക്ലാസ്സുകളും പൊതുപ്രസംഗങ്ങളും നടത്തിത്തുടങ്ങി. അദ്ദേഹത്തിന്റെയും അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളുടെയും കീർത്തി നാടെങ്ങും പരന്നു. അല്പകാലത്തിനുള്ളിൽ, പ്രശസ്തരായ പലരും, മതങ്ങളുടെ താരതമ്യപഠനം നടത്തുന്നവർ, യഥാർത്ഥസത്യാന്വേഷി കൾ, അങ്ങനെ പലരും, അദ്ദേഹത്തിന്റെ പാർപ്പിടത്തിൽ വന്നു കൊണ്ടിരുന്നു; പുതിയ ആളുകൾ പലരും വന്നു; പലരും അദ്ദേഹ ത്തിന്റെ അനുയായികളായി. ഭാരതീയതത്ത്വചിന്തകളെക്കുറിച്ചും ആധുനികജീവിതവുമായി അവയ്ക്കുള്ള ബന്ധത്തെക്കുറിച്ചും സ്വാമി ജി അവരോടു സംസാരിച്ചു; വിവിധയോഗങ്ങളെപ്പററി വിശദീക രിച്ചു കൊടുത്തു. അവയുടെ വെളിച്ചത്തിൽ മാനവജീവിതത്തെക്കു റിച്ചു ഗാഢമായി ഗ്രഹിക്കാൻ ഉത്സുകരായ അനേകമാളുകൾ അദ്ദേ ഹത്തിന്റെ ചുററും കൂടി.

1896 മേയ്മാസം ആരംഭത്തിൽ സ്വാമിജി മുറയ്ക്കു് ക്ലാസ്സുകൾ ആരംഭിച്ചു; ജ്ഞാനയോഗമായിരുന്നു മുഖ്യമായ പാഠ്യ

വിഷയം. മേയ് അവസാനത്തോടുകൂടി ജലച്ഛായചിത്രകാരന്മാരുടെ പിക്കാഡിലിയിലുള്ള റോയൽ ഇൻസ്റ്റിട്യൂട്ടിലെ ഒരു ഹാളിൽ വെച്ച് ഞായറാഴ്ചതോറും ഒരു പ്രസംഗപരിപാടി ആരംഭിച്ചു. 'മതത്തിൻെറ ആവശ്യകത,' 'ഒരു സാർവ്വലൗകികമതം,' 'പാരമാർത്ഥികമനുഷ്യനും പ്രാതിഭാസികമനുഷ്യനും' എന്നിവയായിരുന്നു പ്രസംഗവിഷയങ്ങൾ. ഈ മൂന്നു പ്രസംഗങ്ങളും വളരെ വിജയകരമായി എന്നു കണ്ടതിനാൽ, വേറൊരു പ്രസംഗപരമ്പര പ്രിൻസസ് ഹാളിൽവെച്ച് ഞായറാഴ്ച ഉച്ചയ്ക്കുശേഷം നടത്താൻ ഏർപ്പാടു ചെയ്തു; ജൂൺ അവസാനംമുതൽ ജൂലായ് മധ്യംവരെ അതു നടത്തി. 'ഭക്തിയോഗം', 'ത്യാഗം', 'ആത്മസാക്ഷാത്കാരം' എന്നിവ ആ പരമ്പരയിൽ ഉൾപ്പെടുന്നു. ഇവ കൂടാതെ, ഓരോ ആഴ്ചയും അഞ്ചു ക്ലാസ്സുവീതം നടത്തിപ്പോന്നു. അതിനു പതിവായി ധാരാളം ശ്രോതാക്കൾ വന്നുകൊണ്ടിരുന്നു. ഓരോ വെള്ളിയാഴ്ചയും വൈകുന്നേരം ചോദ്യോത്തരങ്ങൾക്കായി ഒരു ക്ലാസ്സ് നടത്തി; അതു വിശേഷിച്ചും വിജ്ഞാനപ്രദമായിരുന്നു. ആദ്യത്തെ ക്ലാസ്സുകളിൽ ആര്യജനതയുടെ ചരിത്രം, അവരുടെ പരിഷ്കാരം, മതപുരോഗതി, മതചിന്തകളുടെ സഞ്ചാരം എന്നിവയെക്കുറിച്ചാണ് മുഖ്യമായും പ്രതിപാദിച്ചതു്. ക്ലാസ്സുകളിൽ ജ്ഞാനയോഗവും രാജയോഗവും പഠിപ്പിച്ചു. തുടർന്ന് ഭക്തിയോഗത്തെക്കുറിച്ചും ഒരു പ്രഭാഷണപരമ്പര നടത്തുകയുണ്ടായി. മിസ്റ്റർ ഗുഡ്‌വിൻ ഇവ ചുരുക്കെഴുത്തിൽ കുറിച്ചെടുത്തിരുന്നു.

ഈ ക്ലാസ്സുകളും രവിവാരപ്രഭാഷണങ്ങളും കൂടിക്കാഴ്ചകളും സ്വാമിജിയുടെ ഇംഗ്ലണ്ടിലെ പ്രവർത്തനങ്ങളുടെ ഒരു ഭാഗം മാത്രമേ ആകുന്നുള്ളു. അനേകം പേരുകേട്ട ക്ലബ്ബുകളിലും സ്വകാര്യവസതികളിലെ സ്വീകരണമുറികളിലും അദ്ദേഹം പ്രഭാഷണങ്ങൾ നടത്തി. മിസ്സിസ് ആനിബസൻറിൻെറ ക്ഷണമനുസരിച്ച് സ്വാമിജി, സെയിൻറ് ജോൺസ്‌വുഡ്ഡിലെ അവെന്യൂറോഡിലുള്ള അവരുടെ പാർപ്പിടത്തിൽവെച്ച് ഭക്തിയെക്കുറിച്ചു പ്രസംഗിച്ചു. മിസ്സിസ് മാർട്ടിൻെറ വീട്ടിൽവെച്ച്, 'ആത്മാവിനെ സംബന്ധിച്ച ഹൈന്ദവ സങ്കല്പം' എന്ന വിഷയത്തെക്കുറിച്ചു പ്രസംഗിക്കുകയുണ്ടായി.

നോട്ടിങ്‌ഹിൽ ഗേററിൽ മിസ്സിസ് ഹണ്ടിൻെറ ഗൃഹത്തിലും വിംബിൾഡണിലും സ്വാമിജി പ്രസംഗിച്ചു: തുടർന്ന് വളരെ പ്രയോജനകരങ്ങളായ ദീർഘചർച്ചകളും നടന്നു. അമ്മാതിരിയിലുള്ള വേറെ പല പ്രഭാഷണങ്ങൾക്കും ഏർപ്പാടുകൾ ചെയ്യപ്പെട്ടു. സെസേമി ക്ലബ്ബിൽ 'വിദ്യാഭ്യാസ'ത്തെ സംബന്ധിച്ച് സ്വാമിജി ഒരു പ്രസംഗം ചെയ്തു. ജൂൺ 6-ാം തീയതിയിലത്തെ ബ്രഹ്മവാദിൻ പത്രത്തിൽ ശാരദാനന്ദസ്വാമികൾ ഇപ്രകാരം എഴുതുന്നു:

'വിവേകാനന്ദസ്വാമികളുടെ ഇവിടത്തെ പ്രാരംഭം വളരെ നന്നായിട്ടുണ്ട്. അനേകമാളുകൾ പതിവായി അദ്ദേഹത്തിന്റെ ക്ലാസ്സിൽ ഹജരാകുന്നു; പ്രസംഗങ്ങൾ അത്യന്തം രസകരങ്ങളാണ്. ആംഗ്ലിക്കൻ ചർച്ചിലെ പ്രധാനികളിൽ ഒരാളായ കാനൺ ഹേവീസ് കഴിഞ്ഞ ദിവസം ഹാജരായിരുന്നു; അദ്ദേഹത്തിന് വലിയ താല്പര്യമായി. അദ്ദേഹം സ്വാമിജിയെ മുമ്പ് ഷിക്കാഗോ മേളയിൽവെച്ചു കണ്ടിട്ടുണ്ട്; അന്നുമുതൽ സ്വാമിജിയെ ഇഷ്ടവുമാണ്. കഴിഞ്ഞ ശനിയാഴ്ച സ്വാമിജി സെസേമി ക്ലബ്ബിൽ വിദ്യാഭ്യാസത്തെക്കുറിച്ചു പ്രസംഗിച്ചു. സ്ത്രീകളുടെ വിദ്യാഭ്യാസത്തിനുവേണ്ടി സ്ത്രീകൾതന്നെ സംഘടിപ്പിച്ചിട്ടുള്ള ഒരു പ്രധാനസമാജമാണത്. ഇതിൽ അദ്ദേഹം ഇന്ത്യയിലെ പഴയ വിദ്യാഭ്യാസസമ്പ്രദായങ്ങളെക്കുറിച്ചു പ്രസ്താവിച്ചു; വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ഒരേ ഒരു പ്രയോജനം പുരുഷന്മാരെ വാർത്തെടുക്കുകയാണ്, അല്ലാതെ തലയിൽ അതുമിതും കുത്തിനിറയ്ക്കലല്ല, എന്ന് വ്യക്തമായും ശ്രദ്ധേയമായും ചൂണ്ടിക്കാണിച്ചു; ഇപ്പോഴത്തെ സമ്പ്രദായവുമായി അതിനെ താരതമ്യപ്പെടുത്തി.

കാനൺ വിൽബർഫോഴ്സിന്റെ ഗൃഹത്തിൽ സ്വാമിജിക്ക് സ്നേഹപൂർണ്ണമായ ഒരു സ്വീകരണം നല്കി; അതിൽ അനേകം പ്രശസ്തരായ മഹതീമഹാന്മാർ ഭാഗഭാക്കുകളായി.'

സ്വാമിജിയുടെ ലണ്ടൻസന്ദർശനത്തെക്കുറിച്ച്, വിശേഷിച്ചും ഒരു ക്ലബ്ബിൽ ചെയ്ത പ്രസംഗത്തെക്കുറിച്ച്, മിസ്റ്റർ എറിക് ഹാമൺഡ് ഈവിധം അനുസ്മരിക്കുന്നു:

'ലണ്ടനിലെത്തിയപ്പോൾ, സ്വാമി വിവേകാനന്ദനെ ലണ്ടൻ നിവാസികൾ, അവർ സ്വയം ശീലിച്ചുപഴകിയിട്ടുള്ള രീതിയിൽ – ശാന്തമായി, ആലോചനാപൂർവ്വമായി, കുറഞ്ഞൊരു സ്വാതന്ത്ര്യചിന്തയോടെ – സ്വീകരിച്ചു. ഒരുപക്ഷേ മതപ്രചാരകൻ എല്ലായിടത്തും, തികച്ചും വിരുദ്ധമനോഭാവത്തോടെ എന്നു പറഞ്ഞുകൂടെങ്കിലും, കുറഞ്ഞപക്ഷം, സംശയദൃഷ്ടിയോടെയാണ് വീക്ഷിക്കപ്പെടുന്നത്. ഈ സംശയത്തിന്റെയും അദ്ഭുതത്തിന്റെയും നിലപാട് സ്വാമിജി മനസ്സിലാക്കി എന്നുള്ളതു തീർച്ചയാണ്; അദ്ദേഹത്തിന്റെ ആകർഷകമായ വ്യക്തിവൈഭവം അതിനിടക്കൂടി ഒരു വഴി തെളിച്ചു എന്നതും അനേകം ഹൃദയങ്ങളിൽ സന്തോഷപൂർണ്ണമായ സ്വാഗതം കണ്ടെത്തി എന്നുള്ളതും തീർച്ചതന്നെ.

ക്ലബ്ബുകളും സമാജങ്ങളും സത്കാരമുറികളും സ്വാമിജിയെ സ്വാഗതം ചെയ്തു. അവിടെയുമിവിടെയും വിദ്യാർത്ഥികൾ സംഘം ചേർന്ന് ഇടയ്ക്കിടക്ക് നിശ്ചിതാവസരങ്ങളിൽ അദ്ദേഹത്തിന്റെ

പ്രസംഗങ്ങഠം കേട്ടു. അദ്ദേഹത്തിന്റെ ശ്രോതാക്കഠം, കൂടുതൽ കേഠംക്കാൻ കൊതിച്ചു.

ഈ സഭകളിലൊന്നിൽ, പ്രസംഗം അവസാനിച്ചപ്പോഠം വൃദ്ധനായ ഒരു സുപ്രസിദ്ധതത്ത്വചിന്തകൻ സ്വാമിജിയോടു പറഞ്ഞു: 'താങ്കഠം ഉജ്ജ്വലമായി പ്രസംഗിച്ചു, സർ. അതിനെന്റെ ഹാർദ്ദമായ കൃതജ്ഞതയുണ്ട്; പക്ഷേ, താങ്കഠം പുതുതായൊന്നും ഞങ്ങളോടു പറഞ്ഞില്ലല്ലോ.' മറുപടിയായി പ്രസംഗകന്റെ മുഴങ്ങുന്ന മൊഴികഠം മുറിയിൽക്കൂടി അലയടിച്ചു; 'സർ, ഞാൻ താങ്കളോടു സത്യം പറഞ്ഞു. അതു്, സത്യം, അനാദിയായ പർവ്വതങ്ങളോളം പഴക്കമുള്ളതാണ്, മനുഷ്യവർഗ്ഗത്തോളം പ്രായമുള്ളതാണ്. സൃഷ്ടിയോളം പുരാതനമാണ്. സർവ്വേശ്വരനുമായി സമകാലികമാണ്. താങ്കളെ ചിന്താലുവാക്കാൻ കഴിയുമാറ്, ചിന്താനുസാരം ജീവിക്കാൻ സമർത്ഥനാക്കുമാറ് ഞാൻ പറഞ്ഞെന്നുവരുകിൽ, ഞാനതു പറഞ്ഞതു നന്നായില്ലേ ?' 'കേഠംക്കുവിൻ, കേഠംക്കുവിൻ !' എന്നുള്ള ഉദ്ഘോഷങ്ങളും ഉച്ചത്തിലുള്ള കരഘോഷങ്ങളും, സ്വാമിജിക്കു് ശ്രോതാക്കളിൽ ചെലുത്താൻ കഴിഞ്ഞ സ്വാധീനമെത്ര ഗാഢമാണെന്നു വ്യക്തമാക്കി. ആ അവസരത്തിലും മററു പലപ്പോഴും സന്നിഹിതയായിരുന്ന ഒരു മഹതി പറഞ്ഞു: 'ഞാൻ പതിവായി ഇത്രയുംകാലം പള്ളിയിലെ ആരാധനയിൽ പങ്കെടുത്തിട്ടുണ്ട്. അതിന്റെ വിരസതയും നിർജ്ജീവത്വവുംകൊണ്ട് നിഷ്ഫലവും അരോചകവുമായിത്തോന്നി. മററുള്ളവർ പോകുന്നതുകൊണ്ട് അവയിൽ പങ്കെടുക്കാൻ ഞാനും പോയി; മററുള്ളവരിൽനിന്നു വേറിട്ടു പ്രത്യേകമായി കഴിയുക രസമുള്ള കാര്യമല്ലല്ലൊ. സ്വാമിജിയുടെ പ്രസംഗം കേട്ടതിനുശേഷം മതത്തിൽ പ്രകാശം പരന്നിരിക്കുന്നു; അതു് യഥാർത്ഥമാണ്. അതു സജീവമാണ്; അതിനു് ഒരു പുതിയ സന്തോഷാവഹമായ അർത്ഥമുണ്ട്: എന്നെ സംബന്ധിച്ചിടത്തോളം അതൊരു പുതിയ രൂപം കൈക്കൊണ്ടിരിക്കുന്നു.'

''ഞാൻ സത്യമറിയാൻ ഇടയായതെങ്ങനെ എന്നു് നിങ്ങളോടു പറയാം,' സ്വാമി തുടർന്നു പറഞ്ഞു; അങ്ങനെ പറഞ്ഞതിൽ നിന്നും അവർ ശ്രീരാമകൃഷ്ണന്റെ ഇഹലോകജീവിതത്തെക്കുറിച്ച് ചിലതൊക്കെ ഗ്രഹിച്ചു: അദ്ദേഹത്തിന്റെ മഹിതമായ സ്വഭാവസാരള്യം, വിവിധമതങ്ങളിൽക്കൂടിയുള്ള അശ്രാന്തമായ സത്യാന്വേഷണം; ആ സത്യത്തിന്റെ സാക്ഷാത്കാരവും സരളമായ പ്രഖ്യാപനവും; 'ഞാൻ എവിടെയോ സത്യം അവിടെ !'

'സത്യം ഞാൻ കണ്ടു,'' സ്വാമി പറഞ്ഞു, എന്തെന്നാൽ സത്യം എന്നുള്ളിൽ നേരത്തേയുണ്ടായിരുന്നു. തന്നെത്താൻ വഞ്ചിക്കരുതു്, സത്യം ഈ മതത്തിലോ ആ മതത്തിലോ കണ്ടെത്താമെന്നു

കരുതരുതു്. അതു് നിങ്ങളുടെ ഉള്ളിൽത്തന്നെയാണു്. നിങ്ങളുടെ മതം നിങ്ങൾക്കതു തരികയില്ല; മതത്തിനതു നിങ്ങൾ കൊടുക്കണം. മനുഷ്യരും പുരോഹിതരും അതിനു പല പേരുകളും കൊടുക്കുന്നു. അതുമിതും വിശ്വസിക്കാൻ അവർ നിങ്ങളോടാവശ്യപ്പെടുന്നു. ശ്രദ്ധിക്കുവിൻ: അതു നിങ്ങളുടെ ഉള്ളിൽത്തന്നെയുണ്ടു്, ഈ വിലയേറിയ മുത്തു്, ഉള്ളതൊന്നുമാത്രം. കേൾക്കുവിൻ: 'തത് ത്വം അസി.'

ഈ പ്രസംഗത്തിൽ ആദ്യന്തം അദ്ദേഹം തന്റെ ഗുരുനാഥനായ ശ്രീരാമകൃഷ്ണന്റെ സന്ദേശത്തെക്കുറിച്ചാണു് പ്രസ്താവിച്ചതു്. തനിക്കു സ്വന്തമായിട്ടു പറയാൻ ഒരു ചെറുവാക്കുപോലുമില്ല, സ്വന്തമായിട്ടു് ഒരു നേരിയ ആശയംപോലുമില്ല പ്രകാശിപ്പിക്കാൻ, എന്നു സ്വാമിജി പറഞ്ഞു. സകലതും, ഓരോ കാര്യവും, അദ്ദേഹം തന്നെയും, അദ്ദേഹത്തിൽനിന്നു നമുക്കു ലഭിക്കാവുന്നതൊക്കെയും ലോകത്തിനു് അദ്ദേഹത്തിൽനിന്നു കിട്ടാവുന്നതൊക്കെയും, ആ ഒരൊററ ഉറവിടത്തിൽനിന്നാണു്: ആ പരിശുദ്ധമഹാപുരുഷനിൽനിന്നു്, അദ്ദേഹത്തിന്റെ അതുല്യമായ ആദ്ധ്യാത്മികാവേശത്തിൽനിന്നു്. അദ്ദേഹം, അവിടെ 'എന്റെ പ്രിയപ്പെട്ട ഭാരതത്തിലിരുന്നുകൊണ്ടു് ആ മഹത്തായ രഹസ്യം കണ്ടെത്തി. കണ്ടെത്തിയ ആ സത്യം എമ്പാടും വാരി വിതറി, നിർലോഭമായിട്ടു്, ദിവ്യമായ ഔദാര്യത്തോടെ.'

അതിമോഹനമായ വാഗ്വൈഭവത്തോടെ അദ്ദേഹം ശ്രീരാമകൃഷ്ണനെക്കുറിച്ചു് സവിസ്തരം പ്രസംഗിച്ചു. 'അഹം' തികച്ചും വിസ്മൃതമായി, തീർത്തും നിരാകരിക്കപ്പെട്ടു. 'ഞാൻ ഞാൻതന്നെ; ഞാൻ ഞാനായതു് എന്നും അദ്ദേഹം കാരണമാണു്; എന്നിലോ എന്റെ വാക്കുകളിലോ, സത്തും സത്യവും നിത്യവും ആയതൊക്കെ അദ്ദേഹത്തിന്റെ ശ്രീമുഖത്തുനിന്നാണു്, ഹൃദയത്തിൽനിന്നാണു്, ആത്മാവിൽനിന്നുമാണു്. ലോകത്തിലെ അദ്ധ്യാത്മജീവിതത്തിന്റെ ഈ ഘട്ടത്തിന്റെയും അതിന്റെ പ്രചോദനത്തിന്റെയും പ്രവർത്തനങ്ങളുടെയും ഉത്പത്തിസ്ഥാനം ശ്രീരാമകൃഷ്ണനാകുന്നു. എനിക്കെന്റെ ഗുരുനാഥന്റെ ഈഷദ്ദർശനം ലോകത്തിനു് നല്കാൻ കഴിഞ്ഞാൽ എന്റെ ജീവിതം വ്യർത്ഥമായിട്ടില്ല.'

സ്വാമിജി സ്വഗുരുവിനു സമർപ്പിച്ച ഈ ഉപഹാരാഞ്ജലി അദ്ദേഹത്തിന്റെ മഹത്തായ ഒരു സ്വഭാവവൈശിഷ്ട്യമാകുന്നു. ലോകമാകെ തന്നെ ആചാര്യനായി സ്വീകരിച്ചാദരിക്കുമ്പോഴും, പ്രശസ്തിയുടെ പാരമ്യത്തിലും, വിജയത്തിന്റെ വേലിയേററത്തിലും താൻ ശ്രീരാമകൃഷ്ണന്റെ ഒരെളിയ ശിഷ്യൻ മാത്രമാണെന്നും അദ്ദേഹത്തിന്റെ കാല്ക്കലിരുന്നാണു് താനെല്ലാം പഠിച്ചതെന്നും താൻ ലോകത്തിനു നല്കിയ സന്ദേശത്തിനുള്ള സമ്മാന്യത മുഴുവൻ

അദ്ദേഹത്തിൻേറതാണ്, തൻേറതല്ല, എന്നും സ്വാമിജി വിനയപുരസ്സരം വീണ്ടും വീണ്ടും ചൂണ്ടിക്കാട്ടി. ഒരു യഥാത്ഥശിഷ്യനു മാത്രമേ ശരിയായ ആചാര്യനാവാൻ സാധിക്കുകയുള്ളു.

ലണ്ടനിൽ താമസിച്ചിരുന്ന ഭാരതീയവിദ്യാത്ഥികൾ സ്വാഭാവികമായും മാർഗ്ഗദർശനത്തിനു് സ്വാമിജിയെയാണ് സമീപിച്ചിരുന്നതു്. സ്നേഹമസൃണമായ പെരുമാററംകൊണ്ടും പലതരത്തിലുള്ള സഹായംകൊണ്ടും അദ്ദേഹം അവരുടെ സ്നേഹപാത്രമായി. ഗ്രേററ് ബ്രിട്ടണിലും ഐർലണ്ടിലും താമസിക്കുന്ന ഭാരതീയരുടെ ഒരു സമ്മേളനം ലണ്ടൻ ഹിന്ദുസമാജത്തിൻെറ ആഭിമുഖ്യത്തിൽ ജൂലായ് 18-ാം തീയതി വിളിച്ചുകൂട്ടിയപ്പോൾ അതിൽ ആദ്ധ്യക്ഷ്യം വഹിക്കാൻ സ്വാമിജിയെയാണ് അവർ ക്ഷണിച്ചതു്. 'ഹിന്ദുക്കളും അവരുടെ ആവശ്യങ്ങളും,' എന്നായിരുന്നു പ്രസംഗവിഷയം. ഈ യോഗത്തിൽ അനേകം ആംഗലമഹതികളും മഹാന്മാരും സന്നിഹിതരായിരുന്നു.

ഇക്കാലത്തു് സ്വാമിജി അവിശ്രാന്തം പ്രവത്തനങ്ങളിൽ ഏർപ്പെട്ടിരുന്നു: കഴിഞ്ഞ തവണ ലണ്ടനിലായിരുന്നപ്പോൾ ചെയ്തതിലും കൂടുതൽ കാര്യങ്ങൾ ഇത്തവണ ചെയ്തുപോന്നു. അക്കാലത്തും, നാനാതരം പ്രവത്തനങ്ങൾക്കിടയിലും സ്വാമിജി, നാരദമഹർഷിയുടെ ഭക്തിയോഗസൂത്രങ്ങൾ തജ്ജമചെയ്യുന്നതിനു് മിസ്ററർ സ്ററർഡിയെ സഹായിച്ചിരുന്നു. സ്വാമിജിയുടെ വിശദമായ വ്യാഖ്യാനത്തോടുകൂടി ഈ അവസരത്തിൽ പ്രസിദ്ധംചെയ്ത ആ പുസ്തകം വേഗം പ്രചുരപ്രചാരമായിത്തീന്നു.

ലണ്ടനിലെ താമസത്തിനിടയിലെ ഒരു വിശേഷസംഭവം ഓക്സ്ഫോർഡ് കലാശാലയിലെ പ്രൊഫസ്സർ മാക്സ്മുള്ളറുമായുള്ള കൂടിക്കാഴ്ചയാണ്. പൗരസ്ത്യതത്ത്വചിന്തയിൽ വിദഗ്ദ്ധനായ പ്രൊഫസ്സർ സ്വാമിജിയെ തൻെറ ഗൃഹത്തിലേക്കു പ്രത്യേകം ക്ഷണിച്ചു. മെയ് 28-ാംനു-യാണ് ആ മഹനീയസംഭവം നടന്നതു്. സന്തോഷകരമായ ആ സംഭവത്തെക്കുറിച്ച് ജൂൺ 6-ാം നു- സ്വാമിജിതന്നെ 'ബ്രഹ്മവാദിൻ' പത്രത്തിനു് ഇപ്രകാരം എഴുതുകയുണ്ടായി:

''പ്രൊഫസ്സർ മാക്സ്മുള്ളർ എന്തൊരദ്ഭുതമനുഷ്യൻ ! കുറച്ചു ദിവസം മുമ്പ് ഞാൻ അദ്ദേഹത്തെ സന്ദർശിച്ചു; അഥവാ, ഒരു തീത്ഥാടനം നടത്തി എന്നു വേണം പറയാൻ; കാരണം, ശ്രീരാമകൃഷ്ണനെ സ്നേഹിക്കുന്നവർ, അവരുടെ ജാതിയോ മതമോ ദേശമോ ഏതായിരുന്നാലും, അവരെ ചെന്നു കാണുന്നതു് ഒരു തീത്ഥാടനമായിട്ടാണ് ഞാൻ കരുതുന്നതു്. ബ്രഹ്മസമാജത്തിൻെറ പ്രമുഖനേതാവായ സ്വർഗ്ഗശ്രീമാൻ കേശവചന്ദ്രസേനൻെറ ജീവിതത്തിൽ

സംഭവിച്ച അപ്രതീക്ഷിതവും സുപ്രധാനവുമായ പരിവർത്തനത്തിന്റെ പിന്നിൽ പ്രവർത്തിച്ച ശക്തിയെക്കുറിച്ച് അന്വേഷിക്കാനാണ് പ്രൊഫസ്സർ ആദ്യം പ്രേരിതനായതു്; അന്നുമുതൽ അദ്ദേഹം ശ്രീരാമകൃഷ്ണന്റെ ജീവിതത്തിന്റെയും ഉപദേശങ്ങളുടെയും ശ്രദ്ധാലുവായ ഒരു വിദ്യാർത്ഥിയും ആരാധകനുമാകുന്നു. 'ശ്രീരാമകൃഷ്ണനെ ആയിരക്കണക്കിനാളുകൾ ഇന്നു് ആരാധിക്കുന്നുണ്ടു്, പ്രൊഫസ്സർ,' എന്നു് ഞാൻ പറഞ്ഞു. 'പിന്നെയാക്കാണു് ആരാധന അർപ്പിക്കേണ്ടതു്, അങ്ങനെയുള്ളവർക്കല്ലെങ്കിൽ !' എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. പ്രൊഫസ്സർ ദയാമൂർത്തിയായിരുന്നു; മിസ്റ്റർ സ്റ്റർഡിയെയും എന്നെയും അദ്ദേഹം ഭക്ഷണത്തിനു് ക്ഷണിച്ചു. ഓക്സ്ഫോർഡിലെ പല കോളേജുകളും ബോഡ്‌ലീയൻ ഗ്രന്ഥശാലയും അദ്ദേഹം ഞങ്ങൾക്കു കാണിച്ചുതന്നു. റെയിൽവെസ്റ്റേഷനിലേയ്ക്കും ഞങ്ങളെ അനുഗമിച്ചു. ഇതൊക്കെ ചെയ്തതിന്റെ കാരണം അദ്ദേഹം പറഞ്ഞു, 'ശ്രീരാമകൃഷ്ണപരമഹംസന്റെ ഒരു ശിഷ്യനെ ഒരുവനു് എന്നും കാണാനൊക്കുകയില്ലല്ലൊ!'

ആ സന്ദർശനം വാസ്തവത്തിൽ എനിക്കൊരു വെളിപാടായിരുന്നു. ചേതോഹരമായൊരു ഉദ്യാനത്തിൽ നില്ക്കുന്ന കമനീയമായ ആ കൊച്ചു വീടു്, വെഞ്ചാമരമകുടം ചൂടിയ മഹർഷി, ശാന്തിയും തേജസ്സും പ്രസരിക്കുന്ന മുഖം, എഴുപതു ശിശിരങ്ങൾ സഹിച്ചതെങ്കിലും ബാലന്റേതുപോലെ പേലവമായ ഫാലദേശം, അകത്തെവിടെയോ ആഴത്തിൽ വാഴുന്ന അദ്ധ്യാത്മനിധിയെ ദ്യോതിപ്പിക്കുന്ന മുഖരേഖകൾ; എതിർപ്പും വെറുപ്പും തരണംചെയ്തു് അവസാനം ആളുകൾക്കു് ഭാരതത്തിലെ പുരാതനമഹർഷിമാരുടെ തത്ത്വചിന്തകളോടു് ആദരം ഉളവാക്കുക എന്ന നീണ്ടതും കടുത്തതും ആവേശകരവുമായ പ്രയത്നം നിറഞ്ഞ ആ ജീവിതത്തിലെ ഭാഗഭാഗിനിയായ ആ മഹനീയമഹതി; അവിടത്തെ മരങ്ങൾ, പൂക്കൾ, ശാന്തി; തെളിഞ്ഞ വിണ്ടലം 'ഇവയൊക്കെ നമ്മുടെ ബ്രഹ്മർഷികളുടെയും രാജർഷികളുടെയും മഹാന്മാരായ വാനപ്രസ്ഥരുടെയും അരുന്ധതീവസിഷ്ഠന്മാരുടെയും കാലങ്ങളിലേയ്ക്കു് എന്നെ സങ്കല്പലോകത്തിൽക്കൂടി വഹിച്ചുകൊണ്ടുപോയി.

പദശാസ്ത്രപടുവിനെയോ പണ്ഡിതപ്രവരനെയോ അല്ല ഞാൻ കണ്ടതു്; പിന്നെയോ, അനുദിനം ബ്രഹ്മവുമായി ഐക്യം പ്രാപിച്ചുകൊണ്ടിരിക്കുന്ന ഒരാത്മാവിനെ, സമഷ്ടിസത്തയുമായി താദാത്മ്യം പ്രാപിക്കുന്നതിനായി നിമിഷംപ്രതി വികസിച്ചുകൊണ്ടിരിക്കുന്ന ഒരു ഹൃദയത്തെ ആണു്.

അദ്ദേഹത്തിനു് ഭാരതത്തോടു് എന്തു പ്രേമമെന്നോ! അതിൽ നൂറിലൊരംശം സ്നേഹം എനിക്കെന്റെ മാതൃഭൂമിയോടു്

ഉണ്ടായിരുന്നെങ്കിൽ ! അന്യാദൃശവും അതേസമയം അത്യുത്സാഹപൂർണ്ണവുമായ ഒരു പ്രതിഭയാൽ അനുഗൃഹീതനായ അദ്ദേഹം കഴിഞ്ഞ അമ്പതോ ഏറെയോ വർഷങ്ങളായി ഭാരതീയചിന്താമണ്ഡലത്തിൽ വിഹരിക്കുകയും ജീവിക്കുകയും ചെയ്തുകൊണ്ട് അത്യൗത്സുക്യത്തോടും ഹാർദ്ദപ്രേമത്തോടുംകൂടി, ദുർഗ്ഗമമായ സംസ്കൃതസാഹിത്യകാന്താരത്തിലെ തെരുതെരെ മാറിക്കൊണ്ടിരിക്കുന്ന വെളിച്ചവും നിഴലും ഉററുനോക്കിക്കൊണ്ടിരിക്കുകയാണ്; അവസാനം അവയെല്ലാം അദ്ദേഹത്തിൻെറ ആത്മാവിൽ അലിഞ്ഞു ചേർന്ന്, ജീവിതത്തെ മുഴുവൻ ആ ഛായത്തിൽ മുക്കിയിരിക്കുന്നു.

'അങ്ങെന്നാണ് ഭാരതത്തിലേയ്ക്കു വരുന്നത്? തങ്ങളുടെ പൂർവ്വികന്മാരുടെ ചിന്തകളെ അവയുടെ ശരിയായ വെളിച്ചത്തിൽ പ്രകാശിപ്പിക്കാൻ ഇത്രയേറെ പ്രയത്നിച്ചിട്ടുള്ള ഒരു മഹാനെ അവിടത്തെ ഓരോ ഹൃദയവും സ്വാഗതം ചെയ്യും,' എന്നു ഞാൻ പറഞ്ഞു. ആ വൃദ്ധമാമുനിയുടെ മുഖകമലമൊന്നു വികസിച്ചു – ഒരു തുള്ളി കണ്ണുനീർ കൺകോണിൽ പൊടിഞ്ഞതുപോലെ തോന്നി; തല മെല്ലെയൊന്നാടി; പതുക്കെപ്പതുക്കെ വാക്കുകൾ പുറത്തു വന്നു: 'എന്നാൽ പിന്നെ ഞാൻ മടങ്ങുകയുണ്ടാവില്ല; നിങ്ങൾക്കെന്നെ അവിടെ സംസ്കരിക്കേണ്ടിവരും.' അക്കാര്യത്തെ സംബന്ധിച്ച കൂടുതൽ ചോദ്യങ്ങൾ, മാനവഹൃദയത്തിൻെറ പാവനരഹസ്യങ്ങൾ ഗോപനം ചെയ്തിരിക്കുന്ന തലങ്ങളിലേയ്ക്കുള്ള അനാവശ്യമായ തലയിടലാവുമെന്നു തോന്നി....''*

ശ്രീരാമകൃഷ്ണനെ സംബന്ധിച്ച വിവരങ്ങൾ ഇന്ത്യയിൽ നിന്നും ശേഖരിച്ച്, 'ഒരു യഥാർത്ഥ മഹാത്മാവ്,' എന്ന പേരിൽ ഒരു ലേഖനം 'നയൻറീൻത്ത് സെഞ്ച്വറി' എന്ന മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതിനുവേണ്ടി പ്രൊഫസ്സർ എഴുതി തയ്യാറാക്കിയതിനു തൊട്ടടുത്താണ് സ്വാമിജി ഈ കത്തെഴുതിയതു്. സ്വാമിജിയിൽനിന്നും ശ്രീരാമകൃഷ്ണനെക്കുറിച്ച് കൂടുതൽ കാര്യങ്ങൾ ഗ്രഹിച്ച് ഉത്സാഹഭരിതനായ പ്രൊഫസ്സർ ചോദിച്ചു: 'അദ്ദേഹത്തെ ലോകത്തിനു പരിചയപ്പെടുത്താൻ താങ്കൾ എന്താണു ചെയ്യുന്നതു്?' ശ്രീരാമകൃഷ്ണനെക്കുറിച്ചുള്ള കാര്യങ്ങൾ കൂടുതലായി ഗ്രഹിക്കാൻ പ്രൊഫസ്സർക്ക് താല്പര്യം തോന്നി; പൂർണ്ണമായ വസ്തുതകളും വിവരങ്ങളും ലഭിക്കുന്നപക്ഷം അദ്ദേഹത്തിൻെറ ജീവിതത്തെക്കുറിച്ചും ഉപദേശങ്ങളെക്കുറിച്ചും കുറേക്കൂടി വിപുലമായ ഒരു ചരിത്രം എഴുതാൻ തനിക്ക് സന്തോഷമാണെന്നു് പ്രൊഫസ്സർ പറയുകയുണ്ടായി. വേഗം ഇന്ത്യയിലേയ്ക്കെഴുതിയയച്ച് ശ്രീരാമ

---

* വി. സാ. സ. 7-ാം വാല്യം, 140-144 പുറങ്ങളിൽ ഈ ലേഖനത്തിൻെറ പൂർണ്ണരൂപം കാണാവുന്നതാണ്.

കൃഷ്ണന്റെ ജീവിതത്തെക്കുറിച്ചുള്ള വസ്തുതകളും ഉപദേശവാണികളും കിട്ടാവുന്നിടത്തോളം ശേഖരിച്ച് പ്രൊഫസർ നല്ലാൻ സ്വാമിജി ശാരദാനന്ദസ്വാമികളെ ഭാരമേല്പിച്ചു. അദ്ദേഹം അതനുസരിച്ച് വേണ്ടതൊക്കെ ചെയ്തു. പ്രൊഫസ്സർ വിനാവിളംബം പുസ്തകരചനയും ആരംഭിച്ചു. 'രാമകൃഷ്ണൻ – അദ്ദേഹത്തിന്റെ ജീവിതവും ഉപദേശങ്ങളും' എന്ന പേരിൽ ആ പുസ്തകം പ്രസിദ്ധീകരിക്കപ്പെടുകയും ചെയ്തു. ഭക്തിയുടെ കുളിർമ്മയും വിമർശനത്തിന്റെ ഊഷ്മളതയും പ്രസരിക്കുന്ന ആ ഗ്രന്ഥത്തിൽ ശ്രീരാമകൃഷ്ണന്റെ അനേകം ഉപദേശരത്നങ്ങൾ അടങ്ങിയിട്ടുണ്ട്. ആംഗലഭാഷാഭാഷികളായ ജനങ്ങളുടെ ഇടയ്ക്ക് തനിക്കും തന്റെ സന്ദേശത്തിനും കൂടുതൽ ദൃഢമായ സ്വാധീനം നേടുന്നതിന് ഈ ഗ്രന്ഥം സ്വാമിജിക്ക് വളരെ സഹായകമായിത്തീർന്നു. സ്വാമിജിയും പ്രൊഫസ്സറും തമ്മിൽ കൂടെക്കൂടെ എഴുത്തുകുത്തുകൾ നടത്തിയിരുന്നു. ഉററ സുഹൃത്തുക്കളായിരുന്നു അവർ. തത്ത്വചിന്താവിമർശനങ്ങളിൽ മാത്രമേ ചിലപ്പോൾ അവർ ഭിന്നാഭിപ്രായക്കാരായിരുന്നുള്ളു.

ലണ്ടനിൽ സ്വാമി ആദ്ധ്യാത്മികതയുടെ അത്യുന്നതതലങ്ങളിലാണ് വാണിരുന്നത്. പലപ്പോഴും ആനന്ദത്തിൽ മുഴുകും, തേജസ്സ് ചുററും പ്രസരിക്കും. സകലരോടും സകലതിനോടും അതിയായ സ്നേഹവും കാരുണ്യവും. ജൂലായ് 6-ാം തീയതി സ്വാമിജി മിസ്റ്റർ ഫ്രാൻസിസ് എച്ച്. ലെഗ്ഗററിന് – ഫ്രാൻകിൻസെൻസ് (സാമ്പ്രാണി) എന്നാണ് സ്വാമിജി അദ്ദേഹത്തെ വിളിക്കാറ് – എഴുതിയ ഒരെഴുത്തിൽ ഈ അവസ്ഥ വ്യക്തമായി കാണാം. അദ്ദേഹം എഴുതി:

'അററ്ലാൻറിക്കിന്റെ ഇക്കരെയിൽ എന്റെ കാര്യങ്ങളൊക്കെ വളരെ ഭംഗിയായി നടന്നുപോകുന്നു. ഞായറാഴ്ച പ്രസംഗങ്ങൾ തികച്ചും വിജയപ്രദങ്ങളായിരുന്നു; ക്ലാസ്സുകളും അപ്രകാരം തന്നെ. സുഖപ്രദമായ കാലാവസ്ഥ അവസാനിച്ചു; ഞാനും വല്ലാതെ തളർന്നിരിക്കുന്നു. മിസ്സ് മുള്ളറും ഒരുമിച്ച് സ്വിററ്സർലൻഡിൽ ഒരു സഞ്ചാരം നടത്താൻ പോവുകയാണ് ഞാൻ.

അങ്ങനെ, ഇംഗ്ലണ്ടിലെ പ്രവർത്തനം നിശ്ശബ്ദമായിട്ടെങ്കിലും നിശ്ചയമായിട്ട് വളർന്നുകൊണ്ടിരിക്കുന്നു. കാണുന്നതിൽ പകുതിയാളുകൾ, സ്ത്രീകളും പുരുഷന്മാരും, എന്റെയടുത്തുവന്ന് പ്രവർത്തനത്തെക്കുറിച്ചു സംസാരിച്ചു. ഈ ബ്രിട്ടീഷ് സാമ്രാജ്യം, അതിന്റെ കുററങ്ങളും കുറവുകളും എന്തൊക്കെയായാലും, ആശയവിതരണത്തിന് ഇതുവരെ ഉണ്ടായിട്ടുള്ളതിൽവെച്ച് ഏററവും വലിയ യന്ത്രമാകുന്നു. എന്റെ ആശയങ്ങൾ ഈ യന്ത്രത്തിന്റെ കേന്ദ്രത്തിൽ നിക്ഷേപിക്കാൻ ഞാൻ ഉദ്ദേശിക്കുന്നു; എന്നാലവ ലോകമാസകലം

പ്രചരിച്ചുകൊള്ളും. മഹത്തായ പ്രവൎത്തനങ്ങളൊക്കെ സാവധാനത്തിലേ നടക്കുകയുള്ളൂ, വാസ്തവം; വിഘ്നങ്ങളോ വളരെയധികവും; വിശേഷിച്ചും ഹിന്ദുക്കഠം ഒരു പരാധീനജനതയായതുകൊണ്ടു്. എന്നിരുന്നാലും അവർ കാര്യം സാധിക്കാതെയിരിക്കയില്ല എന്നുള്ളതിനു് പ്രധാന കാരണം അതുതന്നെയാണു്, എന്തെന്നാൽ ആധ്യാത്മികാദൎശങ്ങഠം എന്നും മൎദ്ദിതരിൽനിന്നുമാണു് ഉദയം ചെയ്തിട്ടുള്ളതു്. ഞാനും എന്റെ പാഠങ്ങഠം സഹനതയിൽ, സൎവ്വോപരി സഹാനുഭൂതിയിൽ, പഠിച്ചുകൊണ്ടിരിക്കുകയാണു് എന്നറിയാൻ നിങ്ങഠംക്കു സന്തോഷമായിരിക്കുമല്ലൊ. ഉദ്ധതരായ 'ആംഗ്ലോ – ഇന്ത്യരിൽ' പോലും ഞാൻ ദിവ്യത്വം കാണാൻ തുടങ്ങുകയാണെന്നു തോന്നുന്നു. ചെയ്ത്താനെപ്പോലും—അങ്ങനെയൊരുത്തൻ ഉണ്ടെന്നു വരുകിൽ – സ്നേഹിക്കാൻ കഴിയുന്ന ഒരവസ്ഥയിലേയ്ക്കു് ഞാൻ സാവധാനം സമീപിക്കുകയാണു് എന്നു തോന്നിപ്പോകുന്നു.

ഇരുപതാംവയസ്സിൽ തീരെ അനുകമ്പയില്ലാത്തവനും വിട്ടുവീഴ്ചയില്ലാത്തവനുമായ ഒരു മർക്കടമുഷ്ടിക്കാരനായിരുന്നു ഞാൻ. കല്ക്കത്തയിലെ തെരുവുകളിലെ നാടകശാലകളുടെ അടുത്തുള്ള നടപ്പാതകളിൽക്കൂടി ഞാൻ നടക്കുമായിരുന്നില്ല. മുപ്പത്തിമൂന്നാം വയസ്സിൽ, വേശ്യകഠം താമസിക്കുന്ന വീടുകളിൽ വസിക്കുകയും അവരോടു് നിന്ദിച്ചുകൊണ്ടു് ഒരു വാക്കുപോലും പറയണമെന്നു് തോന്നാതിരിക്കുകയും ചെയ്യുന്നു. ഇതൊരു അപകൎഷമാണോ? അതോ, ഞാൻ സൎവ്വേശ്വരസ്വരൂപമായ ആ വിശ്വപ്രേമത്തിലേയ്ക്കു വികസിക്കുകയാണോ? പിന്നെ, തന്റെ ചുററുമുള്ള ദോഷങ്ങഠം കണ്ടില്ലെങ്കിൽ ഒരുവനു് നല്ല പ്രവൃത്തികഠം ചെയ്യാനാവില്ലെന്നു ഞാൻ കേട്ടിട്ടുണ്ടു്, ഒരുതരം നൈരാശ്യത്തിലേയ്ക്കു താണുപോകുമെന്നു്. എനിക്കതു മനസ്സിലാകുന്നില്ല. നേരെമറിച്ചു്, എന്റെ പ്രവൎത്തനശക്തി നിസ്സീമമായി വൎദ്ധിച്ചുവരുന്നു, അത്യധികം പ്രയോജനപ്രദമായും വരുന്നു. ചില ദിവസങ്ങളിൽ ഞാൻ ഒരുതരം സമാധിയിൽ മുഴുകുന്നു. സകലരേയും സകലതിനേയും അനുഗ്രഹിക്കണമെന്നു്, സ്നേഹിക്കണമെന്നു്, ആശ്ലേഷിക്കണമെന്നു് എനിക്കു തോന്നുന്നു; തിന്മ വെറും തെററിദ്ധാരണയാണെന്നു് ഞാൻ കാണുന്നു. അമ്മാതിരി ഒരു മനോഭാവത്തിലാണു ഞാനിപ്പോഠം. പ്രിയപ്പെട്ട ഫ്രാൻസിസ്, താങ്കഠംക്കും മിസ്സിസ് ലെഗ്ഗററിനും എന്നോടുള്ള സ്നേഹവും ദയാവായ്പും ഓൎമ്മിച്ചു് ഞാൻ വാസ്തവത്തിൽ സന്തോഷംകൊണ്ടു് കണ്ണീർ വാൎക്കുകയാണു്. ഞാൻ പിറന്ന നാളിനെ ഞാൻ അനുഗ്രഹിക്കുന്നു. അത്രയേറെ ദയയും സ്നേഹവും എനിക്കിവിടെ ലഭിച്ചിട്ടുണ്ടു്. എനിക്കു് ഉണ്മ നൽകിയ ആ അനന്തപ്രേമസ്വരൂപൻ

എന്റെ ഓരോ പ്രവൃത്തിയെയും കാത്തു രക്ഷിച്ചിട്ടുണ്ട്, നല്ലതും തീയതും (പേടിക്കൊല്ലെ) ; എന്തെന്നാൽ ആ തൃക്കരങ്ങളിൽ ഒരു ഉപകരണമല്ലാതെ മറെറന്താണ ഞാനിപ്പോൾ ? അല്ലാതെ മറെറന്തായിരുന്നു ഞാനെന്നെങ്കിലും ? അദ്ദേഹത്തിന്റെ സേവനത്തിനായിട്ടാണ് ഞാൻ സർവ്വവും വെടിഞ്ഞതു്: എന്റെ സ്വജനങ്ങളെയും, സുഖത്തെയും, എന്റെ ജീവിതത്തെയും. അദ്ദേഹം എന്റെ ലീലാലോലനായ പ്രിയനാണ്; ഞാൻ അദ്ദേഹത്തിന്റെ ലീലാസഹചരനും. പ്രപഞ്ചത്തിൽ യാതൊരു ചിട്ടയോ ചട്ടമോ ഇല്ല. അവനെ കെട്ടുന്ന ചട്ടമേതു് ? ആ ലീലാമയൻ നാടകത്തിൽ അടിമുടി ഈ വക കണ്ണീർക്കണങ്ങളും പുഞ്ചിരിക്കൊഞ്ചലും പൊഴിക്കുന്നു. ബഹുരസം, ബഹുരസം, ജോ പറയുംപോലെ.

ഇതൊരു രസം കലൻ ഉലകം; നിങ്ങൾ കണ്ടിട്ടുള്ളതിൽ ഏററവും രസികൻ അവനും—ആ അനന്തരസമയനായ പ്രേമഭാജനവും ! തമാശ്ശ്, എന്താ അല്ലേ? കൂടെപ്പിറപ്പുകളോ കളിത്തോഴരോ— ലോകമാകുന്ന കളിപ്പറമ്പിൽ വിളയാടാൻ വിട്ട ഒരു കൂട്ടം കുട്ടികൾ ! അങ്ങനെയല്ലേ ? ആരെ വാഴ്ത്തും, ആരെ ഇകഴ്ത്തും? എല്ലാം അവന്റെ വിളയാട്ടം. അവക്കു വ്യാഖ്യാനം വേണമത്രെ. പക്ഷേ അവനെ വ്യാഖ്യാനിക്കാൻ ആക്കു സാധിക്കും ? അവനു ബുദ്ധിയില്ല, യുക്തിയുമില്ലവനു്. അല്പം ബുദ്ധിയും സ്വല്പം യുക്തിയും തന്നു അവൻ നമ്മെ കളിപ്പിക്കുകയാണ് ; എന്നാലിത്തവണ അവനെന്നെ ഓക്കാപ്പുറത്തു പിടിക്കാനൊക്കില്ല.

ഒന്നോ രണ്ടോ കാര്യങ്ങൾ ഞാൻ പഠിച്ചു: അങ്ങകലേ, യുക്തിക്കും വിദ്യയ്ക്കും വാക്കിനും അപ്പുറം ആണ് ഭാവം, പ്രേമം, പ്രിയതമൻ. അയി മദിരേ, ചഷകം നിറയ്ക്കൂ, നമുക്കു മത്തരാകാം.

എന്നു്, നിങ്ങളുടെ ലഹരിപിടിച്ച വിവേകാനന്ദൻ.'

ഇവിടെ നമുക്കു 'സ്വാമി വിവേകാനന്ദന്റെ സ്വസ്വരൂപം ദശിക്കാം. അസ്സീസിയിലെ ഫ്രാൻസിസ് പുണ്യവാളന്റെ ഈശ്വരാവേശത്തിനു തുല്യമായ ഒരു നിലയിൽ, പണ്ടത്തെ സൂഫി സിദ്ധന്മാരെ ബാധിച്ച ദിവ്യോന്മാദത്തിന്റെ തലത്തിൽ, പ്രേമഭാജനത്തെക്കുറിച്ചു സംസാരിക്കുമ്പോൾ സ്വാമിജി എത്തുന്നതായി കാണാം.

സ്വാമിജിയുടെ, ലണ്ടനിലെ പ്രവത്തനത്തിന്റെ പ്രാധാന്യമോ സ്വഭാവമോ അളക്കുക പ്രയാസമാകുന്നു. സംഘടിതമെന്നതിനേക്കാൾ കൂടുതൽ ആദ്ധ്യാത്മികമായിരുന്നു അതു്. അനേകം സുവിശേഷപ്രചാരകരും വൈദികപ്രമുഖരും സ്വാമിജി പ്രകാശിപ്പിച്ച ആശയങ്ങളുടെ മഹനീയതയാലും നവീനതയാലും മുഗ്ദ്ധ

രായി. പ്രതിഭാസമ്പന്നരും സമുദായനേതാക്കളുമായ പലരും ആകൃഷ്ടരായി. സ്വാമിജിയുടെ നാമത്തിൽ മഹത്തായ ഒരു പ്രസ്ഥാനം രൂപം കൊള്ളുമെന്നു തോന്നി. ചൈതന്യം അദ്ദേഹം നല്കി; ശരീരം എങ്ങനെയെങ്കിലും എപ്പോഴെങ്കിലും രൂപം കൊണ്ടുകൊള്ളട്ടെ. താനൊരു സംഘാടകനല്ല, പ്രചാരകനും സന്ന്യാസിയുമാണ് എന്നു് സ്വാമിജി കൂടെക്കൂടെ പറയാറുണ്ടു്. ഈ നിലയിൽനിന്നു വേണം ഇംഗ്ലണ്ടിലെ പ്രവർത്തനത്തെ വീക്ഷിക്കാൻ.

പ്രചാരണപ്രവർത്തനങ്ങളുടെ പ്രാധാന്യത്തിനുപുറമെ ഈ രണ്ടാമത്തെ ലണ്ടൻസന്ദർശനം മറെറാരു തരത്തിലും ചിരസ്മരണീയമാകുന്നു. കാരണം, ഈ അവസരത്തിലാണ് തൻെറ ഉററ സഹകാരികളും അനുയായികളുമായ ഏതാനും വ്യക്തികളുമായി അടുത്തു പരിചയപ്പെടാൻ സ്വാമിജിക്കു് ഇടയായതു്. ആദ്യത്തെ സന്ദർശനാവസരത്തിൽത്തന്നെ മിസ്സ് ഹെൻറിയെററാ മുള്ളർ, മിസ്സ് എം. ഇ. നോബിൾ, മിസ്റ്റർ ഈ. ററി. സ്റ്റർഡി തുടങ്ങിയ ഉത്സാഹശീലരായ വ്യക്തികളുമായി പരിചയപ്പെട്ടു എന്നതു വാസ്തവം തന്നെ ; എന്നിരുന്നാലും ഇത്തവണയാണ്അവർ തങ്ങളുടെ സർവ്വസ്വവും സ്വാമിജിക്കും അദ്ദേഹത്തിൻെറ സന്ദേശത്തിനുംവേണ്ടി ത്യജിക്കാൻ തയ്യാറായി അദ്ദേഹത്തിൻെറ ശിഷ്യരായിത്തീന്നതു്. സ്വാമിജിയുടെ ഏററവും വിശ്വസ്തരായ മററു രണ്ടു ശിഷ്യരായിരുന്നു മിസ്റ്റർ സേവിയറും അദ്ദേഹത്തിൻെറ പത്നിയും. ഇവരെക്കുറിച്ചു് മേലാൽ പലപ്പോഴും നമുക്കു പ്രസ്താവിക്കേണ്ടതായി വരും. സേവിയർ ദമ്പതികൾ, സ്വാമിജി ലണ്ടനിലെത്തി അധികം കഴിയുന്നതിനു മുമ്പുതന്നെ അദ്ദേഹത്തെ കണ്ടു. പൗരസ്ത്യതത്ത്വശാസ്ത്രത്തെക്കുറിച്ചു് ഒരു ഹിന്ദുപ്രചാരകൻ ക്ലാസ്സുകൾ നടത്താൻ പോകുന്നുണ്ടു് എന്നു് സ്വാമിജിയെ പരിചയമുള്ള ഒരു സുഹൃത്തു പറഞ്ഞു് അവർ കേട്ടിരുന്നു. അവരിരുവരും മതകാര്യങ്ങൾ സശ്രദ്ധം പഠിക്കുകയും പരമസത്യത്തെ നാനാ വിഭാഗങ്ങളിലും വിശ്വാസങ്ങളിലും തേടുകയും ചെയ്തുവന്നു; എന്നാൽ ആ വിഭാഗങ്ങളോ വിശ്വാസങ്ങളോ അവരുടെ അദ്ധ്യാത്മതൃഷ്ണ ശമിപ്പിക്കാൻ സമത്ഥങ്ങളായിരുന്നില്ല. മതത്തിൻെറ പേരിൽ പുലന്നിരുന്ന ചടങ്ങുകളും ദൈവവിശ്വാസപ്രമാണങ്ങളും കണ്ടു് അവർ നിരാശരായി. അതിനാൽ പ്രതീക്ഷാനിർഭരമായ ഹൃദയത്തോടെയാണ് അവർ ഇന്ത്യൻ യോഗിയുടെ നാവിൽനിന്നും ഒരു പുതിയ മതത്തിൻെറ പ്രവചനം കേൾക്കാൻ വന്നുചേന്നതു്. പ്രസംഗം കേട്ടതിനുശേഷം ആ ഭക്തദമ്പതികൾ തങ്ങളുടെ അഭിപ്രായം പരസ്പരം കൈമാറിയപ്പോൾ ഇരുവക്കും അദ്ഭുതമായി. ഇരുവരും സ്വയമേവ ഒരേ സമയത്തു വിചാരിച്ചു: 'ജീവിതകാലമത്രയും വ്യത്ഥമായി നാം തേടിനടന്ന തത്ത്വചിന്ത

ഇതാണ്, വ്യക്തിയിതാണ്.' അദ്വൈതദർശനമാണ് അവർക്ക് ഏറ്റവും ഇഷ്ടമായത്. അവർ തനിച്ച് സ്വാമിയെ സന്ദർശിച്ച ആ അവസരത്തിൽത്തന്നെ സ്വാമിജി മിസ്സിസ് സേവിയറെ 'അമ്മേ' എന്ന സംബോധന ചെയ്തുകൊണ്ടു ചോദിച്ചു: 'ഭവതിക്ക് ഭാരതത്തിലേയ്ക്കു വരാൻ ഇഷ്ടമില്ലേ? എൻെറ സാക്ഷാത്കാരങ്ങളിൽ സർവ്വോത്തമമായവ ഞാൻ ഭവതിക്കു തരാം.' അന്നുമുതൽ അവർ സ്വാമിജിയെ തങ്ങളുടെ ഗുരുവായിട്ടും പുത്രനായിട്ടും കരുതിപ്പോന്നു. ഇപ്രകാരം സ്വാമിജിയുടെ, പാശ്ചാത്യദേശങ്ങളിലെ പ്രവർത്തനങ്ങളുടെ ഒരു അനർഘഫലം രൂപമെടുക്കാൻ ഇടയാക്കിയ ഒരു സൗഹൃദം സ്ഥാപിതമായി. സിസ്റ്റർ നിവേദിത, ജെ. ജെ. ഗുഡ്വിൻ, സേവിയർ ദമ്പതികൾ എന്നിവരെ സ്വാമിജി തൻെറ ഇംഗ്ലണ്ടിലെ പ്രവർത്തനവല്ലരിയുടെ സമ്മോഹനകുസുമങ്ങളായിട്ടാണ് കരുതിയിരുന്നത്.

ലണ്ടനിലെ നിരന്തരപ്രവർത്തനങ്ങൾകൊണ്ട് പരിശ്രാന്തനായ സ്വാമിജി, യൂറോപ്പിൽ ഒരു പര്യടനത്തിനുള്ള മൂന്ന് ഉററ സുഹൃത്തുക്കളുടെ ക്ഷണം സ്വീകരിച്ചു. യാത്രയുടെ കാര്യത്തിൽ അദ്ദേഹം ഒരു ബാലനെപ്പോലെ ഉല്ലാസവാനായിരുന്നു. സേവിയർ ദമ്പതികളും മിസ്സ് മുള്ളറും ആണ് സ്വാമിജിയുടെ സഞ്ചാരത്തിനും വിശ്രമത്തിനും ഉള്ള ഏർപ്പാടുകൾ ചെയ്തത്. അവർ അദ്ദേഹത്തെ അനുഗമിക്കുകയും ചെയ്തു. സ്വാമിജിയെ വിശ്രമിക്കുന്നതിന് അവർ നിർബ്ബന്ധിക്കാൻ തുടങ്ങിയിട്ടു കുറച്ചു കാലമായി; ഇത്ര കഠിനമായ ക്ലേശം വളരെക്കാലം സഹിക്കാൻ സാധിക്കുകയില്ല എന്ന് അവർക്കു തോന്നി. കൂടാതെ, ലണ്ടൻ നിവാസികൾക്ക് പൊതുവെ വിശ്രമകാലവുമായിരുന്നു. സ്വാമിജിയുടെ വിദ്യാർത്ഥികളിലും അനുയായികളിലും പെട്ട പലരും കടൽക്കരകളിലേയ്ക്കോ പർവ്വതപ്രദേശങ്ങളിലെ സുഖവാസകേന്ദ്രങ്ങളിലേയ്ക്കോ പോകുന്ന കാലമായിരുന്നു അത്. യാത്രയെക്കുറിച്ച് സൂചിപ്പിച്ചപ്പോൾ സ്വാമിജി സസന്തോഷം സമ്മതിച്ചു. സ്വിററ്സർലൻഡ് സന്ദർശിക്കാൻ അദ്ദേഹത്തിന് പ്രത്യേകം താല്പര്യമുണ്ടായിരുന്നു. അദ്ദേഹം പറഞ്ഞു: 'ഓ, മഞ്ഞു കാണാനും മലമ്പ്രദേശങ്ങളിൽക്കൂടി അലഞ്ഞുതിരിഞ്ഞു നടക്കാനും എനിക്കെന്തൊരാശയെന്നോ !'

അതനുസരിച്ച് ജൂലായ് അവസാനം ഒരപരാഹ്നത്തിൽ സുഹൃത്തുക്കളുടെയും ശിഷ്യരുടെയും ശുഭാശംസകളോടുകൂടി സ്വാമിജിയും സഹയാത്രികരും ലണ്ടനിൽനിന്നും പുറപ്പെട്ടു. ഡോവറിൽനിന്നും അവർ കലെയിലേയ്ക്കു യാത്രയായി: സാധാരണയായി ആത്തിരമ്പാറുള്ള ഇംഗ്ലീഷ്കടലിടുക്ക് അന്ന് താരതമ്യേന ശാന്തമായിരുന്നു. കലെയിൽനിന്നും ജനീവയിലേയ്ക്കുള്ള ദീർഘയാത്രയിൽ

ഒരു രാത്രി അവർ പാരീസിൽ വിശ്രമിച്ചു. അടുത്ത ദിവസം യാത്ര തുടന്നു; ഉത്സാഹഭരിതരായി അവർ ജനീവയിൽ എത്തിച്ചേന്നു. ശാന്തസുന്ദരമായ സരോവരത്തിന്റെ സമീപത്തുള്ള ഒരു ഹോട്ടലിൽ അവർ താമസമാക്കി. ഉണവേകുന്ന കുളിർകാററു്, പൊയ്കയിലെ ജലത്തിന്റെ കടുംനീലിമ, വിണ്ടലവും വയലുകളും, കമനീയങ്ങളായ കെട്ടിടങ്ങരം, ചുററും കാണപ്പെടുന്ന പുതുമ, ഇവയെല്ലാം സ്വാമിജിയെ ഗാഢമായി ആകഷിച്ചു.

ജനീവ ഒരു സുഖസ്നാനകേന്ദ്രമാണു്. നീന്താനും മുങ്ങിക്കുളിക്കാനുമുള്ള അവസരം സ്വാമിജി രണ്ടു തവണ ഉപയോഗിച്ചു. മൂന്നു ദിവസത്തെ ഇവിടത്തെ താമസത്തിനിടയിൽ സ്വാമിജി തടാകങ്ങരംകൊണ്ടും പവ്വതങ്ങരംകൊണ്ടും ചേതോഹരമായ *f* ഷിയോൺ കോട്ട സന്ദശിച്ചു. ജനീവയിൽ കുറച്ചുകാലംകൂടി താമസിക്കണമെന്നായിരുന്നു ആദ്യത്തെ ഉദ്ദേശം; പക്ഷേ പെട്ടെന്നു പരിപാടി മാററി. അടുത്തതായി യാത്രാസംഘത്തെ നാം കാണുന്നതു് നാല്പതു മൈലകലെ * 'ഷാമൂനി' എന്ന വിശ്വവിശ്രുതമായ പ്രകൃതി സൗന്ദര്യകേന്ദ്രത്തിലാണു്. അവർ ഈ സ്ഥലത്തിനു സമീപമെത്തിയപ്പോരം ആൽപ്സ് പവ്വതത്തിന്റെ ഉത്തുംഗശൃംഗമായ മോൺട് ബ്ലാങ്കിന്റെ ഒരു സുന്ദരദൃശ്യം കാണായി. ഇതുമാതിരി ചേതോഹരമായ ഒരു ദൃശ്യം ഹിമാലയത്തിൽപ്പോലും തനിക്കു കാണാൻ കഴിഞ്ഞിട്ടില്ല എന്നു് സ്വാമിജി പറഞ്ഞു. അദ്ദേഹം ഉദ്ഘോഷിച്ചു: 'ഇതു വാസ്തവത്തിൽ അത്യദ്ഭുതകരം തന്നെ. ഇവിടെ നാം ശരിക്കും മഞ്ഞിൻനടുക്കാണു്. ഇന്ത്യയിൽ മഞ്ഞു് അങ്ങകലെ. പവ്വതങ്ങളിൽക്കൂടി വളരെ നാളുകരം നടക്കണം മഞ്ഞിനടുത്തെത്താൻ. പക്ഷേ, അവിടെ ടിബററിന്റെ പ്രാന്തങ്ങളിൽ തലയുയത്തി നില്ക്കുന്ന കൊടുമുടികളുമായി തുലനപ്പെടുത്തുമ്പോരം ഇതൊക്കെ വെറും കുന്നുകരംമാത്രം. എന്നാലും ഇതു മനോഹരംതന്നെ. വരൂ, നമുക്കു് മോൺട് ബ്ലാങ്കിൽ കയറാം.' പക്ഷേ വഴികാട്ടികരം പറഞ്ഞു, 'പരിചയസമ്പന്നരായ പവ്വതാരോഹകർ മാത്രമേ ആ സാഹസത്തിനു് പുറപ്പെടാവൂ' എന്നു്. സ്വാമിക്കു് ഇതു് നിരാശാജനകമായിരുന്നു; എങ്കിലും ദൂരദശിനിയിൽക്കൂടി കിഴക്കാംതൂക്കായ കുന്നിൻചെരുവുകരം കണ്ടപ്പോരം അതു അസാദ്ധ്യമാണെന്നു് അദ്ദേഹം സമ്മതിച്ചു. എന്തു വന്നാലും ഒരു ഹിമാനി കയറിയിറങ്ങണമെന്നു് അദ്ദേഹത്തിനു് നിബ്ബന്ധമായിരുന്നു. അതു സാധിച്ചില്ലെങ്കിൽ തന്റെ സ്വിററ്സർലൻഡ് സന്ദശനം അപൂണ്ണമായിരിക്കും എന്നു് സ്വാമിജി കരുതി. ഭാഗ്യവശാൽ പ്രസിദ്ധഹിമസംഹതിയായ മെർ - ഡി - ഗ്ലേസ് അടുത്തു

*f* Chillon    * Chamounix

തന്നെയായിരുന്നു. അതനുസരിച്ച്, കുറെദിവസം കഴിഞ്ഞു് യാത്രാസംഘം, കോവർക്കഴുതകളിൽക്കയറി, ഹിമാനിയിലേയ്ക്കു പോകുന്ന വഴിക്കുള്ള ഗ്രാമത്തിലേയ്ക്കു പുറപ്പെട്ടു. യാത്ര പ്രതീക്ഷിച്ചിരുന്നത്ര സന്തോഷപ്രദമായിരുന്നില്ല. കാൽ ഉറപ്പിക്കാൻ പ്രയാസമായിരുന്നു. പിളപ്പുകളിൽ കണ്ട മനോഹരമായ പച്ച നിറം സ്വാമിജിയെ ആകർഷിച്ചു. പിളപ്പുകൾ അത്യഗാധങ്ങളും അപ്രാപ്യങ്ങളും ആയിരുന്നു. ഹിമാനി തരണം ചെയ്തുകഴിഞ്ഞാൽ കുത്തനെയുള്ള ഒരു കയററം കയറിയിട്ടുവേണം മുകളിലുള്ള ഗ്രാമത്തിലെത്താൻ. ഇവിടെ വെച്ചാണ് സ്വാമിജിക്കു് ഇദം പ്രഥമമായി തലചുററൽ ഉണ്ടായതു്. തല ചുററൽ കാരണം മല കയറാൻ പ്രയാസമായി. അപകടമൊന്നും കൂടാതെ മുകളിലുള്ള ഒരു ചെറു കുടിലിൽ എത്തിച്ചേർന്നപ്പോൾ സ്വാമിജിക്കു് സന്തോഷമായി.

അവിടത്തെ ഗ്രാമീണരുടെ സമ്പ്രദായങ്ങൾ കണ്ടു് സ്വാമിജി കൂട്ടുകാരോടു പറഞ്ഞു: 'കണ്ടോ, ഈ ആളുകളെ? അവരുടെ പല ആചാരങ്ങളും വസ്ത്രധാരണരീതിയും ഹിമാലയപ്രാന്തങ്ങളിലെ ഗ്രാമീണരെ അനുസ്മരിപ്പിക്കുന്നു. ഇവർ പുറത്തു് ഏററി നടക്കുന്ന ഈ കുട്ടകൾ എന്റെ രാജ്യത്തെ പർവ്വതദേശങ്ങളിലെ ആളുകൾ ഉപയോഗിക്കുന്നവപോലെതന്നെ ഉള്ളതാണ്.' യൂറോപ്പിലെ ഈ ഹിമാലയത്തിൽവെച്ചാണ്, ഭാവിയിൽ ഭാരതത്തിൽ സ്വാമിജിക്കു് ഏററവും പ്രിയപ്പെട്ട ഹിമാലയത്തിൽ രൂപംകൊള്ളാൻ പോകുന്ന അദ്വൈതാശ്രമത്തിന്റെ സ്ഥാപകരും അതിന്റെ ആജീവനാന്തപ്രവർത്തകരും ആയ ആളുകൾ, സ്വാമിജി അപ്രകാരമൊരു ആഗ്രഹം പ്രകടിപ്പിക്കുന്നതു് ഇദം പ്രഥമമായി കേട്ടതു്. അദ്ദേഹം പറഞ്ഞു: 'ജീവിതക്ലേശങ്ങളിൽനിന്നെല്ലാം വിട്ടൊഴിഞ്ഞു് . ആയുശ്ശേഷം വിശ്രമത്തിലും ധ്യാനത്തിലും നയിക്കാൻ സാധിക്കുന്ന തരത്തിലുള്ള ഒരാശ്രമം ഉണ്ടായിക്കാണാൻ, ഹാ, എനിക്കെന്തൊരാഗ്രഹമെന്നോ ! അതു് പ്രവർത്തനത്തിനും ധ്യാനത്തിനും ഉള്ള ഒരു കേന്ദ്രമായിരിക്കും; അവിടെ എന്റെ പാശ്ചാത്യശിഷ്യരും ഭാരതീയശിഷ്യരും ഒന്നിച്ചു താമസിക്കും; അവരെ പ്രവർത്തകന്മാരായി ഞാൻ പരിശീലിപ്പിക്കും; ഭാരതീയർ, വേദാന്തപ്രചാരണത്തിനു് പാശ്ചാത്യദേശങ്ങളിലേയ്ക്കു പോകുന്നതിനു്; പാശ്ചാത്യർ ഭാരതത്തിന്റെ അഭ്യുന്നതിക്കുവേണ്ടി അവരുടെ ജീവിതം വിനിയോഗിക്കുന്നതിനും.' ഒരു ചിന്ത ദർശനത്തിനു് സദൃശമായ എന്തോ ഒന്നു്, ശിഷ്യരുടെ ഉള്ളിൽക്കൂടി പാഞ്ഞു. മിസ്റ്റർ സേവിയർ തന്റെയും ഭാര്യയുടെയും അഭിലാഷം പ്രകടിപ്പിച്ചു: 'അങ്ങനെ ഒന്നു് സ്ഥാപിക്കാൻ സാധിച്ചാൽ എത്ര നന്നായിരിക്കും, സ്വാമിജി ! നമുക്കു് അതുമാതിരി ഒരാശ്രമം വേണം.' അപ്പോഴതു് ഒരു താത്കാലിക

ചിന്തയേ ആയിരുന്നുള്ളവെങ്കിലും, നാളുകൾ കടന്നുപോയതോടെ അന്നു് ആൽപ്പ്സിന്റെ മുകളിൽവെച്ചു പറഞ്ഞ വാക്കുകൾ ഒരു പ്രവചനമായിത്തീൎന്നു. കാരണം, ആ ആശയം ശിഷ്യരുടെ ഹൃദയങ്ങളിൽ ഗാഢമായി പതിയുകയും അവരുടെ പ്രായോഗികമായ സഹായവും സഹകരണവുംകൊണ്ടു് യഥാകാലം രൂപം പ്രാപിക്കുകയും ചെയ്തു.

ഷാമൂനിയിൽനിന്നും യാത്രാസംഘം 'ലിററിൽ സെയിൻറ് ബെർനാർഡി'ന്റെ ഗ്രാമം സന്ദർശിച്ചു. പ്രസിദ്ധമായ സെയിൻറ് ബെർനാഡ് ഗിരിപഥം വളരെ ഉയരത്തിൽ വൎത്തിക്കുന്നു. അതിന്റെ നെറുകയിലാണു് അഗസ്റ്റീനിയൻസന്ന്യാസിമാർ നടത്തിവരുന്ന പേർകേട്ട അതിഥിമന്ദിരം. യൂറോപ്പിലെ ഏററവും ഉയൎന്ന ജനവാസസ്ഥാനം അതാണു്. മിസ്സ് മുള്ളറുടെ അപേക്ഷപ്രകാരം യാത്രികർ ഏതാനും മൈൽ അകലെയുള്ള സുന്ദരവും ഏകാന്തവുമായ ഒരു ഗ്രാമപ്രദേശത്തേയ്ക്കു പുറപ്പെട്ടു. അവർ അവിടെ രണ്ടാഴ്ച താമസിച്ചു. ആൽപ്പ്സ് പൎവ്വതത്തിന്റെ അങ്കതലത്തിൽ വിശ്രമിക്കുന്ന ഈ ഏകാന്തശാന്തമായ സ്ഥലത്തു് സ്വാമിജി അത്യന്തം ആനന്ദവാനായിരുന്നു. ചുററും തുഷാരാവൃതമായ ഗിരിശൃംഗങ്ങൾ; എങ്ങും ഗ്രാമജീവിതത്തിന്റെ ശാന്തിയും നിശ്ശബ്ദതയും. പ്രാകൃതമായ ലൗകികത ഇങ്ങോട്ടു് എത്തിനോക്കിയതേ ഇല്ല. സ്വാമിജി തന്റെ ജീവിതത്തിലെ ഏററവും സരളോദാരവും ഉജ്ജ്വലവും ആയ ചില ആദ്ധ്യാത്മികനിമിഷങ്ങൾ അനുഭവിച്ചതിവിടെവെച്ചാണു്. ലോകചിന്തകളിൽനിന്നെല്ലാം അങ്ങകലെയായി അദ്ദേഹം കാണപ്പെട്ടു. ലോകവും പ്രവൎത്തനങ്ങളുമെല്ലാം നിശ്ശേഷം വിസ്മൃതങ്ങളായി. അദ്ദേഹം ആചാര്യനുംകൂടി അല്ലാതായി, നിശ്ശബ്ദനും ധ്യാനമഗ്നനുമായ പഴയ സന്ന്യാസി മാത്രം. അനേകംതവണ അദ്ദേഹം നിശ്ശബ്ദമായി പൎവ്വതപാതകളിൽക്കൂടി ചുററിനടന്നു; അനുയാത്രികരും അദ്ദേഹത്തിന്റെ ശാന്തിയുടെയും ധ്യാനത്തിന്റെയും പ്രവാഹത്തിൽ അകപ്പെട്ടതുപോലെ കാണപ്പെട്ടു. അദ്ഭുതാവഹമായ ആ രണ്ടാഴ്ചക്കാലം അദ്ദേഹത്തോടൊരുമിച്ചുണ്ടായിരുന്ന ഒരാൾ പറയുന്നു: 'അദ്ദേഹത്തിന്റെ ചുററും വലിയ ഒരു പ്രകാശം ഉള്ളതുപോലെ കാണപ്പെട്ടു. അതുപോലെതന്നെ ഗാഢമായ നിശ്ശബ്ദതയും ശാന്തിയും. സ്വാമിയുടെ മഹിമകൾ മനസ്സിലാക്കാൻ ഇത്രയും സൗകര്യം ഇതിനുമുമ്പൊരിക്കലും എനിക്കു കിട്ടിയില്ല. ഒരു നോട്ടംകൊണ്ടോ സ്പർശംകൊണ്ടോ അദ്ദേഹം ആദ്ധ്യാത്മികത പകൎന്നുകൊടുക്കുന്നതായി തോന്നി. അദ്ദേഹത്തിന്റെ ചിന്തകൾ- അവ അത്യുച്ചങ്ങളായിരുന്നു— അന്യൎക്കു് മിക്കവാറും വായിക്കാൻ കഴിയുമായിരുന്നു; അത്രകണ്ടു് തേജോദീപ്തമായിത്തീൎന്നിരുന്നു അദ്ദേഹത്തിന്റെ വ്യക്തിത്വം.'

രണ്ടാഴ്ചത്തെ ഈ പ്രശാന്തജീവിതംകൊണ്ടു് സ്വാമിജിക്കു ആരോഗ്യം പൂർണ്ണമായും വീണ്ടുകിട്ടി. അല്പം പരിഭ്രാന്തിയുളവാക്കുന്ന ഒരു സംഭവം മാത്രം ഉണ്ടായി. ഒരു ദിവസം രാവിലെ അദ്ദേഹം കൂട്ടുകാരുമൊരുമിച്ചു നടക്കുകയായിരുന്നു; ഉപനിഷന്മന്ത്രങ്ങൾ ചൊല്ലി വിവർത്തനവുംചെയ്തു്, ആല്പ്സിൻമുകളിൽ ഭാരതീയാന്തരീക്ഷവും സൃഷ്ടിച്ചുകൊണ്ടാണു് നടന്നിരുന്നതു്. ഈ ദിവസം ഭക്തിയിലും ധ്യാനത്തിലും മുഴുകി സ്വാമിജി തനിച്ചു പിന്നിലായി. അല്പം കഴിഞ്ഞു കൂട്ടുകാർ കണ്ടു, അദ്ദേഹം ധിറുതിയിൽ നടന്നുവരുന്നു, ഉദ്വേഗത്തോടെ വിളിച്ചു പറയുന്നു: ഈശ്വരകാരുണ്യംകൊണ്ടു ഞാൻ രക്ഷപ്പെട്ടു! ഞാൻ കുത്തനെ കീഴോട്ടു വീഴേണ്ടതായിരുന്നു. വടി നിലത്തു് ഉറപ്പിച്ചൂന്നിക്കൊണ്ടു നടക്കുകയായിരുന്നു ഞാൻ. പെട്ടെന്നതു് ഒരു വിള്ളലിൽക്കൂടി ഉള്ളിലോട്ടു പോയി; ചെങ്കുത്തനെ മിക്കവാറും ഞാൻ വീണതാണു്. രക്ഷപ്പെട്ടതു് തീർച്ചയായും ഒരദ്ഭുതംതന്നെ.' കൂട്ടുകാർ ഇതു കേട്ടു പരിഭ്രാന്തരായി. അദ്ഭുതകരമായി ആ ആപത്തിൽനിന്നും രക്ഷപ്പെട്ടതിൽ അവർ തങ്ങളെയും സ്വാമിജിയെയും അനുമോദിച്ചു. അന്നുമുതൽ സ്വാമിജിയെ തനിയെ വിടാതിരിക്കാൻ അവർ പ്രത്യേകം കരുതലുകൾ ചെയ്തു.

താമസസ്ഥലത്തേയ്ക്കു മടങ്ങുന്നവഴി ഒരു ചെറിയ കുരിശുപള്ളി കണ്ടു. അതു കണ്ടപ്പോൾ സ്വാമിജി മെല്ലെപ്പറഞ്ഞു: 'കന്യാമറിയത്തിന്റെ കാൽത്താരിൽ നമുക്കു കുറച്ചു കുസുമങ്ങളർപ്പിക്കാം.' ഭക്തികൊണ്ടു് ആർദ്രമായ മുഖത്തോടെ അദ്ദേഹം ഏതാനും വനകുസുമങ്ങൾ ശേഖരിക്കാൻ പുറപ്പെട്ടു; ഒരാൾ അനുഗമിച്ചു. പൂക്കൾ മിസ്സിസ് സേവിയറുടെ കൈയ്യിൽ കൊടുത്തുകൊണ്ടു് സ്വാമിജി പറഞ്ഞു: 'എന്റെ കൃതജ്ഞതയുടെയും ഭക്തിയുടെയും അടയാളമായി ഇവ കന്യാമറിയത്തിന്റെ അടിമലരിൽ അർപ്പിക്കുക.' ദൃഢഗാഢമായ അദ്ധ്യാത്മദൃഷ്ടിയോടെ സ്വാമിജി ഇതും പറഞ്ഞു: 'എന്തെന്നാൽ മറിയവും ദിവ്യമാതാവുതന്നെ.' അദ്ദേഹംതന്നെ പുഷ്പങ്ങൾ അർപ്പിച്ചേനെ; പക്ഷേ താനൊരു ക്രിസ്ത്യാനിയല്ലാത്തതുകൊണ്ടു് വല്ല കുഴപ്പവുമുണ്ടായെങ്കിലോ എന്നു സംശയിച്ചാണു് അങ്ങനെ ചെയ്യാഞ്ഞതു്.

സ്വിററ്സർലൻഡിലെ ഈ ഉൾനാടൻഗ്രാമത്തിൽ താമസിക്കുമ്പോൾ ലഭിച്ച ഒരു ക്ഷണം സ്വാമിജിയുടെ യാത്രാപരിപാടി ആകെ മാററി. കീൽ സർവ്വകലാശാലയിലെ തത്ത്വചിന്താപ്രാധ്യാപകനും പ്രസിദ്ധപൗരസ്ത്യചിന്താതല്പരനും ആയ പോൾ ഡോയിസ്സന്റെ അടിയന്തരമായ ഒരു കത്തു സ്വാമിജിക്കു കിട്ടി. അദ്ദേഹം സ്വാമിജിയെ കീലിൽ തന്റെ ഗൃഹത്തിലേയ്ക്കു

സാദരം ക്ഷണിച്ചുകൊണ്ടു് ലണ്ടൻ വിലാസത്തിലാണു് എഴുതയച്ചിരുന്നതു്. പ്രൊഫസ്സർ സ്വാമിജിയുടെ പ്രസംഗങ്ങളും പ്രഭാഷണങ്ങളും ശ്രദ്ധിച്ചു പഠിച്ചിരുന്നു; അദ്ദേഹത്തിൽ ഒരു അപൂർവ്വചിന്തകനെയും അദ്ധ്യാത്മമഹാപുരുഷനെയും ദർശിക്കുകയും ചെയ്തു. വേദാന്തത്തിൽ അതീവ തല്പരനും ആയിടെമാത്രം ഭാരതപര്യടനം കഴിഞ്ഞു മടങ്ങിയെത്തിയവനും ആയ പ്രൊഫസർക്കു് സ്വാമിജിയെ കാണണമെന്നും അദ്ദേഹവുമായി തത്ത്വചിന്താചർച്ചകഠം നടത്തണമെന്നും സ്വാഭാവികമായി ആഗ്രഹം തോന്നി. അതിനാൽ ഇംഗ്ലണ്ടിലേയ്ക്കു മടങ്ങുംമുമ്പു് കീൽ സന്ദർശിക്കാനുള്ള ഏർപ്പാടുകഠം സ്വാമിജി ചെയ്തു. കീലിലേയ്ക്കു തിരിക്കുംമുമ്പു് സ്വിററ്സർലൻഡിലെ സഞ്ചാരം പൂർത്തിയാക്കണമെന്നു് ആതിഥേയർ നിർബ്ബന്ധിച്ചു; വഴിക്കു് ജർമ്മനിയിലെ ചില ഭാഗങ്ങഠം കാണണമെന്നും നിശ്ചയിച്ചു. അത്യാവശ്യകാര്യം പ്രമാണിച്ചു് മിസ്സ് മുള്ളർക്കു് അടുത്ത താവളമായ ലൂസേണിൽവെച്ചു് സംഘത്തിൽ നിന്നും പിരിഞ്ഞുപോകേണ്ടതായി വന്നു.

ലൂസേണിൽ ആകർഷകങ്ങളായ സ്ഥലങ്ങളെല്ലാം ചുററിക്കണ്ടു. യാത്രാസംഘത്തിലെ മിസ്റ്റർ സേവിയർ ഒഴിച്ചു് മററെല്ലാവരും പർവ്വതത്തിൽക്കൂടിയുള്ള റെയിൽപ്പാതവഴി റിഗി ഗിരിയുടെ മുകളിൽ കയറി. ഉല്ലാസകരമായ ഒരു യാത്രയാണതു്. അതിൻെറ മുകളിൽനിന്നുള്ള ദൃശ്യം ലോകത്തിലേയ്ക്കു് ഏററവും മോഹനമായ ഹിമദൃശ്യങ്ങളിൽ ഒന്നാകുന്നു. യാത്ര തുടരാൻ സ്വാമിജിക്കു് ധിറുതിയായി. അതിനാൽ മിസ്സ് മുള്ളറോടു യാത്ര പറഞ്ഞു് യാത്രാസംഘം സെർമാററിലേയ്ക്കു പുറപ്പെട്ടു. സെർമാററു് സ്വിററ്സർലൻഡിലെ സുന്ദരസ്ഥാനങ്ങളിൽ ഒന്നാണു്. അവിടെ കോർണർഗ്രാററ് കൊടുമുടിയിൽ കയറിനിന്നു് മാററർഹോൺ കണ്ടാനന്ദിക്കണമെന്നായിരുന്നു ഉദ്ദേശം. എന്നാൽ യാത്രികരിൽ മിസ്റ്റർ സേവിയർക്കുമാത്രമേ മുകളിലെത്താൻ കഴിഞ്ഞുള്ളു. വായുവിൻെറ കനക്കുറവു കാരണം മററാർക്കും അവിടെ കയറാൻ സാധിച്ചില്ല. അടുത്ത താവളം ഷാഫ്ഹാസ്സൻ ആയിരുന്നു. റൈൻ നദിയിലെ വെള്ളച്ചാട്ടം നന്നായിട്ടു കാണാൻ കഴിയുന്നതു് ഇവിടെ നിന്നാലാണു്.

ഷാഫ്ഹാസ്സനിൽനിന്നു് യാത്രികർ മൂവരും, സ്വാമിജിയും സേവിയർദമ്പതികളും, ഹീഡൽബർഗ്ഗിലേയ്ക്കു പോയി. ജർമ്മനിയിലെ ഒരു പ്രധാന സർവ്വകലാശാലാകേന്ദ്രമായ ഇവിടെ അവർ രണ്ടു ദിവസം താമസിച്ചു. സർവ്വകലാശാലയും നഗരത്തിനു മുകളിലുള്ള കോട്ടയും സന്ദർശിച്ചു. അവിടെനിന്നും കോബ്ലൻസിലേയ്ക്കു്. അന്നു രാത്രി അവിടെ തങ്ങി. പിറേറന്നു് ബോട്ടിൽ റൈൻ നദിയിൽക്കൂടി മേലോട്ടു് കൊളോൺവരെ പോയി.

അവിടെ പല നാരം താമസിക്കാൻ ഉദ്ദേശിച്ചിരുന്നു. അവിടത്തെ പ്രധാന പള്ളി കണ്ടു് സ്വാമിജിക്കു് അദ്ഭുതം തോന്നി. അദ്ദേഹം അവിടെ ഒരു ആരാധനയിൽ പങ്കുകൊള്ളുകയും പരിശുദ്ധവേദി സന്ദർശിക്കുകയും ചെയ്തു.

കൊളോണിൽനിന്നു നേരേ കീലിലേയ്ക്കു് പോകാനാണു് സേവിയർ ദമ്പതികരം ഉദ്ദേശിച്ചിരുന്നതു്: പക്ഷേ സ്വാമിജിക്കു് മഹത്തായ ബർലിൻനഗരം കാണണമെന്നു് ആഗ്രഹമുണ്ടായിരുന്നു. സ്വാമിജിയുടെ ആഗ്രഹപ്രകാരം അവർ ബർലിനും ഡ്രെസ്ഡണും കാണാൻ ഏർപ്പാടുകരം ചെയ്തു. അതിനു് വളരെ വളഞ്ഞു പോകേണ്ടിയിരുന്നു. രാജ്യത്തിന്റെ സർവ്വസാധാരണമായ ഐശ്വര്യാഭിവൃദ്ധിയും അവിടത്തെ ആധുനികരീതിയിലുള്ള നിരവധി നഗരങ്ങളും കണ്ടു് സ്വാമിജി ആശ്ചര്യഭരിതനായി. നല്ല വീതിയുള്ള പാതകളും സുന്ദരങ്ങളായ സ്മാരകങ്ങളും മനോഹരങ്ങളായ ഉല്ലാസോദ്യാനങ്ങളുംകൊണ്ടു നിറഞ്ഞ ബർലിൻനഗരത്തെ പാരീസ്നഗരത്തോടുപോലും തുലനപ്പെടുത്താമെന്നു് സ്വാമിജിക്കു തോന്നി.

അവിടെനിന്നും ഡ്രെസ്ഡണിലേയ്ക്കാണു പോകാൻ ഉദ്ദേശിക്കുന്നതു് എന്നറിയിച്ചപ്പോരം സ്വാമിജി സംശയിച്ചുകൊണ്ടു പറഞ്ഞു: 'പ്രൊഫസ്സർ ഡോയിസ്സൻ നമ്മെ കാത്തുകൊണ്ടിരിക്കും; ഇനിയും നമ്മുടെ സന്ദർശനം നീട്ടിക്കൊണ്ടുപോകരുതു്.' അതനുസരിച്ചു് അവർ കീലിലേയ്ക്കു് പുറപ്പെട്ടു. സേവിയർദമ്പതികളെയും പ്രൊഫസ്സർ ഡോയിസ്സൻ തന്റെ അതിഥികളായി ക്ഷണിച്ചിരുന്നു. ഈ സന്ദർശനത്തെക്കുറിച്ചു് മിസ്സിസ് സേവിയർ വളരെ രസകരമായ ഒരു വിവരണം നമുക്കു നൽകുന്നുണ്ടു്.

'ജർമ്മനിയിൽ ബാരംടിക് കടൽത്തീരത്തു് മനോഹരമായി നിലകൊള്ളുന്ന ഒരു നഗരമായ കീലിനെക്കുറിച്ചുള്ള എന്റെ സ്മരണമണ്ഡലം അവിടത്തെ സർവ്വകലാശാലയിലെ തത്ത്വചിന്താപ്രാധ്യാപകനായ ഡോക്ടർ പോരം ഡോയിസ്സന്റെ അതിഥിയായി കഴിച്ച ഉല്ലാസകരമായ ഒരു ദിവസത്തിന്റെ ആനന്ദപ്രദമായ ഓർമ്മകരംകൊണ്ടു് ഉജ്ജ്വലമാകുന്നു: പ്രൊഫസ്സർ ഡോയിസ്സൻ അന്യാദൃശമായ തത്ത്വചിന്താഗ്രഹണമുള്ളവനും യൂറോപ്പിലെ സംസ്കൃതപണ്ഡിതന്മാരിൽ അഗ്രേസരനുമാണു്.

സ്വാമി ഹോട്ടലിൽ എത്തിയിട്ടുണ്ടെന്നു കേട്ടമാത്രയിൽ, അടുത്ത നാരം പ്രാതലിനു് അദ്ദേഹത്തിന്റെ സാന്നിധ്യത്തിനു് അഭ്യർത്ഥിച്ചുകൊണ്ടും എന്റെ ഭർത്താവിനെയും എന്നെയും സാദരം ആ നിമന്ത്രണത്തിൽ ഉരംപ്പെടുത്തിക്കൊണ്ടും, പ്രൊഫസ്സർ ഒരു കുറിപ്പയച്ചു. പിറേറന്നു കാലത്തു് കൃത്യം പത്തു മണിക്കു ഞങ്ങരം അദ്ദേ

ഹത്തിന്റെ ഗൃഹത്തിലെത്തി; ഞങ്ങൾ ഗ്രന്ഥശാലയിലേയ്ക്കു നയിക്കപ്പെട്ടു. അവിടെ ഞങ്ങളെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന ഡോക്ടർ ഡോയിസ്സനും ഭാര്യയും ഞങ്ങളെ സാദരം സ്വീകരിച്ചു. സ്വാമിജിയുടെ യാത്രയെക്കുറിച്ചും പരിപാടികളെക്കുറിച്ചും ഏതാനും പ്രാഥമികാന്വേഷണങ്ങൾക്കുശേഷം, മേശമേൽ തുറന്നുകിടക്കുന്ന ഏതാനും പുസ്തകങ്ങളുടെ നേർക്കു് പ്രൊഫസ്സർ തന്റെ ദൃഷ്ടികൾ പതിപ്പിക്കുന്നതു ഞാൻ കണ്ടു; ഒരു പണ്ഡിതന്റെ വിജ്ഞാനവൈഭവബോധത്തോടെ സംഭാഷണം വേഗം പുസ്തകങ്ങളെ സംബന്ധിച്ചാക്കി. ശങ്കരാചാര്യരുടെ ഭാഷ്യങ്ങളോടുകൂടിയ ഉപനിഷത്തുകളിലും വേദാന്തസൂത്രങ്ങളിലും അധിഷ്ഠിതമായ വേദാന്തദർശനം. മനുഷ്യപ്രതിഭയുടെ സത്യാന്വേഷണത്തിലെ ചില അതിമഹനീയ സൗധങ്ങളും അനർഘസമ്പാദ്യങ്ങളുമായിട്ടാണു് അദ്ദേഹം കണക്കാക്കുന്നതു്. വേദാന്തത്തിന്റെ സാക്ഷാത്തായ അനന്തരഫലം അത്യുച്ചവും അതിപവിത്രവുമായ സദാചാരമാണെന്നും അദ്ദേഹം കരുതുന്നു.

ആദ്ധ്യാത്മികതയുടെ ഉറവിടങ്ങളിലേയ്ക്കു മടങ്ങിപ്പോകാനുള്ള ഒരു പ്രസ്ഥാനം, ഭാരതത്തെ ഭാവിയിൽ ഒരു പക്ഷേ ജനതകളുടെ അദ്ധ്യാത്മനേതാവാക്കുന്ന–ലോകത്തിലെ സർവ്വോത്തമവും സർവ്വശ്രേഷ്ഠവുമായ അദ്ധ്യാത്മസ്വാധീനതയാക്കിത്തീർക്കുന്ന – ഒരു പ്രസ്ഥാനം, ആരംഭിക്കുന്നുവെന്നു് തോന്നുന്നുവല്ലൊ, എന്നും പ്രൊഫസ്സർ പറഞ്ഞു.

ഡോക്ടർ ഡോയിസ്സൻ എഴുതിക്കൊണ്ടിരിക്കുന്ന ഏതാനും തർജ്ജമകളിൽ സ്വാമി താല്പര്യം പ്രകാശിപ്പിച്ചു; പല ക്ലിഷ്ടഭാഗങ്ങളുടെയും കൃത്യമായ പ്രാധാന്യത്തെയും ശരിയായ അർത്ഥത്തെയും കുറിച്ചു് ഒരു ചർച്ചയുണ്ടായി. നിർവ്വചനസ്ഫുടതയാണു് പ്രഥമഗണനീയമെന്നും ശൈലീവിലാസത്തിനു് വളരെ താണ ഒരു സ്ഥാനമേ ഉള്ളവെന്നും സ്വാമിജി ചൂണ്ടിക്കാട്ടി. ആ പൗരസ്ത്യവ്യാഖ്യാതാവു നൽകിയ ഉജ്ജ്വലവും സരളവുമായ, നിശ്ചയദാർഢ്യത്തോടുകൂടിയ, അതേ സമയം സൂക്ഷ്മഗ്രഹണതയോടൊത്ത, വ്യാഖ്യാനങ്ങൾ അവസാനം ആ ജർമ്മൻമനീഷിയെ തികച്ചും സ്വാധീനപ്പെടുത്തി.'

കീലിൽ കഴിച്ച ദിവസത്തിന്റെ കഥയിലേയ്ക്കു നമുക്കു മടങ്ങാം. സ്വാമി ഒരു പദ്യപുസ്തകത്തിന്റെ താളുകൾ മറിച്ചുകൊണ്ടിരിക്കുന്നതായി പകൽ ഏതോ ഒരു സമയത്തു് പ്രൊഫസ്സർ കണ്ടു. അദ്ദേഹം സ്വാമിയോടു സംസാരിച്ചുവെങ്കിലും മറുപടിയൊന്നും കിട്ടിയില്ല. പിന്നീടു് അതിനെക്കുറിച്ചു് അറിയാനിടയായപ്പോൾ സ്വാമിജി ക്ഷമായാചനം ചെയ്തു; പുസ്തകപാരായണത്തിൽ തന്റെ ശ്രദ്ധ മുഴുവനും പതിഞ്ഞുപോയതുകൊണ്ടാണു് അങ്ങനെ സംഭവിച്ചതു് എന്നും പറഞ്ഞു. ആ മറുപടി കേട്ടു് പ്രൊഫ

സ്സർക്ക് അതത്ര ബോധ്യം വന്നില്ല. സംഭാഷണത്തിനിടയിൽ സ്വാമി ആ പുസ്തകത്തിൽനിന്നും പദ്യങ്ങൾ ഉദ്ധരിച്ചു വ്യാഖ്യാനിച്ചു. അതു കേട്ടപ്പോൾ പ്രൊഫസ്സർ ആശ്ചര്യസ്തബ്ധനായി. ഖെത്രിയിലെ മഹാരാജാവിനെപ്പോലെ ഇദ്ദേഹവും സ്വാമിജിയോട് എങ്ങനെയാണ് ഇമ്മാതിരിയൊരു അദ്ഭുതമേധാശക്തി സമ്പാദിച്ചതു് എന്നു ചോദിച്ചു. അപ്പോൾ സംഭാഷണം ഭാരതീയയോഗികൾ അഭ്യസിച്ചുപോരുന്ന ചിത്തൈകാഗ്രതയെക്കുറിച്ചായി. ഏകാഗ്രമാനസനായിരിക്കുമ്പോൾ തീക്കനൽ ദേഹത്തു് വെച്ചാൽ പോലും അറിയുകയില്ല എന്നു് സ്വാമിജി അനുഭവജ്ഞാനത്തോടെ പറഞ്ഞു.

തദവസരത്തിൽ കീലിൽ ഒരു പ്രദർശനം നടക്കുന്നുണ്ടായിരുന്നു. സ്വാമി അതു സന്ദർശിക്കണമെന്നു് പ്രൊഫസ്സർ നിർബ്ബന്ധിക്കുകയും താൻതന്നെ കൂട്ടിക്കൊണ്ടുപോകാമെന്നു് ഏല്ക്കുകയും ചെയ്തു. അതനുസരിച്ചു്, ചായ കഴിഞ്ഞ ഉടനെ സ്വാമിയും സഹയാത്രികരും ആതിഥേയനോടൊരുമിച്ചുപോയി പ്രദർശനം കണ്ടു; അവർ അവിടെ ജർമ്മനിയിലെ വിവിധകലാദൃശ്യങ്ങളും വ്യാവസായികപുരോഗതികളും കാണുന്നതിനു് ഏതാനും സമയം ചെലവഴിച്ചു. അവിടെനിന്നും അല്പം ലഘുഭക്ഷണം കഴിച്ചശേഷം അവർ സ്വാമി താമസിക്കുന്ന ഹോട്ടലിലേയ്ക്കു മടങ്ങി. നഗരത്തിലും പരിസരങ്ങളിലുമുള്ള വിശിഷ്ടദൃശ്യങ്ങൾ കാണണമെന്നു് പ്രൊഫസ്സർ നിർദ്ദേശിക്കുകയും പിറേറന്നു് അവരെല്ലാവരുംകൂടി പുറമെ ചിലയിടങ്ങളിലേക്കു്, വിശേഷിച്ചും ആയിടെ കൈസർ ഉദ്ഘാടനം ചെയ്ത കീൽ തുറമുഖത്തേക്കു്, പോകാൻ നിശ്ചയിക്കുകയും ചെയ്തു.

ഏതാണ്ടു് ആറാഴ്ചയോളം ഉല്ലാസയാത്രയിൽ കഴിച്ചുകൂട്ടി. നവോന്മേഷത്തോടെ ലണ്ടൻപ്രവർത്തനം വീണ്ടും തുടങ്ങാം എന്നു് സ്വാമിജിക്കു തോന്നി. അതിനാൽ മടക്കയാത്രക്കു വേണ്ട ഏർപ്പാടുകൾ ഉടനടി ചെയ്യാൻ അദ്ദേഹം സേവിയർ ദമ്പതികളോടാവശ്യപ്പെട്ടു. സ്വാമിജി കൂടുതൽ ദിവസം അവിടെ താമസിക്കുമെന്നും തൻെറ ഗൃഹത്തിലെ ശാന്തമായ അന്തരീക്ഷത്തിൽ, തൻെറ അമൂല്യമായ ഗ്രന്ഥശേഖരത്തിൻെറ സമീപം, തത്ത്വചിന്താപരമായ പല കാര്യങ്ങളെക്കുറിച്ചും ദീർഘമായ ചർച്ച നടത്താൻ വേണ്ട അവസരം തനിക്കു ലഭിക്കും എന്നുമാണു് പ്രൊഫസ്സർ കരുതിയതു്. കുറച്ചുദിവസംകൂടിയെങ്കിലും താമസിക്കണമെന്നു് പ്രൊഫസ്സർ സ്വാമിജിയെ നിർബ്ബന്ധിച്ചുനോക്കി. പക്ഷേ, താൻ അടുത്തുതന്നെ ഭാരതത്തിലേക്കു മടങ്ങാൻ ഉദ്ദേശിക്കുന്നുവെന്നും, അതിനുമുമ്പു് ലണ്ടനിലെ പ്രവർത്തനത്തിൻെറ അടിത്തറ ഉറപ്പിക്കണമെന്നും സ്വാമിജി പറഞ്ഞപ്പോൾ പ്രൊഫസ്സർക്കു് കാര്യം മനസ്സിലായി; അദ്ദേഹം പറഞ്ഞു:

'ശരി, സ്വാമി, ഞാൻ അങ്ങയെ ഹാംബർഗിൽ കണ്ടുകൊള്ളാം. അവിടെനിന്നും ഹോളൻഡ്‌വഴി നമുക്കിരുവർക്കും ലണ്ടനിലേക്കു യാത്ര ചെയ്യാം. അവിടെ അങ്ങയുടെകൂടെ ആനന്ദകരമായി വളരെ സമയം കഴിക്കാമെന്നു ഞാൻ പ്രത്യാശിക്കുന്നു.'

ഹാംബർഗ്ഗിൽ പ്രൊഫസ്സർ ഡോയിസ്സൻ അവരുടെകൂടെ ചേർന്നു. യാത്രാസംഘം ആംസ്റ്റർഡാമിലേക്കു പോയി. അവിടത്തെ കലാകേന്ദ്രങ്ങളും കാഴ്ചബംഗ്ലാവുകളും മററു കൗതുകദൃശ്യങ്ങളും കണ്ട് അവർ മൂന്നു ദിവസം താമസിച്ചു.

ഇംഗ്ലീഷ് കടലിടുക്കു കടക്കുന്നതു് വളരെ അസുഖകരമായ ഒരു യാത്രയായിരുന്നുവെങ്കിലും വേഗം അവസാനിച്ചു. പ്രൊഫസ്സർ ഡോയിസ്സൻ തൻെറ സ്നേഹിതന്മാരുടെകൂടെ സെയിൻറ് ജോൺ സ്‌വുഡ്‌ഡിൽ താമസമാക്കി; സ്വാമിജി സേവിയർ ദമ്പതികളുടെകൂടെ അവരുടെ ഹാംപ്സ്റ്റെഡ്‌ഡിലുള്ള വീട്ടിലും താമസിച്ചു. സ്വാമിജിയുടെ ദേഹസ്ഥിതി വളരെ മെച്ചപ്പെട്ടിരുന്നു; നവോന്മേഷത്തോടും കരുത്തോടും കൂടി പ്രവർത്തനങ്ങൾ ഏറെറടുക്കാം എന്നു് അദ്ദേഹത്തിനു് വിശ്വാസം തോന്നി.

പ്രചാരണപ്രവർത്തനങ്ങളുടെ രീതികളും കാര്യങ്ങളും ചെയ്തു കാണിച്ചുകൊടുത്തും പറഞ്ഞുകൊടുത്തും പരിചയിപ്പിച്ചശേഷം ശാരദാനന്ദസ്വാമികളെ, സ്വാമിജി, അമേരിക്കയിലെ വേദാന്തവിദ്യാർത്ഥികളുടെയും ശിഷ്യരുടെയും തുടരെയുള്ള അപേക്ഷയനുസരിച്ച് മിസ്ററർ ജെ. ജെ. ഗുഡ്‌വിൻെറകൂടെ ജൂൺമാസാവസാനത്തിൽ ന്യൂയോർക്കിലേക്കു് അയച്ചിരുന്നു. പുതിയ ആചാര്യൻെറ ശാന്തവും മധുരവുമായ വ്യക്തിത്വവും അദ്ദേഹത്തിൻെറ ഹിന്ദുമതത്തെക്കുറിച്ചുള്ള സമർത്ഥവും ആധികാരികവുമായ പ്രവചനങ്ങളും അമേരിക്കയിലെ അനേകം സ്ത്രീപുരുഷന്മാരെ ആകർഷിച്ചു. പൂർവ്വാചാര്യൻെറ വചോവിലാസംകൊണ്ടും വ്യക്തിവൈശിഷ്ട്യംകൊണ്ടും വേദാന്തത്തിലേക്കു് ആകൃഷ്ടരായെങ്കിലും അദ്ദേഹവുമായി അടുത്തു പരിചയപ്പെടാനും വേദാന്തത്തിൽ സുപ്രതിഷ്ഠരാകാനും അവസരം ലഭിക്കാത്ത പലർക്കും പുതിയ ആചാര്യൻെറ ആഗമനം വളരെ സഹായകമായിത്തീർന്നു. അവിടെ എത്തിയ ഉടനെ, മതങ്ങളുടെ താരതമ്യപഠനത്തിനായി ഗ്രീൻഏക്കറിൽ സംഘടിപ്പിച്ചിരുന്ന സമ്മേളനത്തിൽ ഒരാചാര്യനായിരിക്കണമെന്നുള്ള ക്ഷണം കിട്ടി. അവിടെ വേദാന്തത്തെക്കുറിച്ച് ഒരു പ്രസംഗവും യോഗദർശനങ്ങളെക്കുറിച്ച് ക്ലാസ്സുകളും നടത്തി പ്രവർത്തനം ആരംഭിച്ചു. രണ്ടുവർഷംമുമ്പ് വിവേകാനന്ദസ്വാമികളുടെ പ്രഭാഷണങ്ങൾക്കു് മേൽപ്പന്തലും പ്രസംഗപീഠവുമായി ശോഭിച്ചതും 'സ്വാമിയുടെ പൈൻ' എന്നു് അന്നുമുതൽ അറിയപ്പെടുന്നതുമായ വലിയ പൈൻമരത്തിൻെറ തണലിലാണു്

ക്ലാസ്സുകൾ നടത്തിയിരുന്നത്. സമ്മേളനം സമാപിച്ചതോടെ ശാരദാനന്ദസ്വാമികൾ ബ്രൂക്ക്ലിൻ, നൂയോക്ക്, ബോസ്റ്റൺ എന്നിവിടങ്ങളിലേയ്ക്ക് പ്രസംഗത്തിനു ക്ഷണിക്കപ്പെട്ടു. സ്വാമിജിയുടെ യൂറോപ്യൻ പര്യടനത്തിനിടയിൽ അമേരിക്കയിലെ ശിഷ്യരുടെ എഴുത്തുകളിൽനിന്നും തൻെറ സതീർത്ഥ്യൻെറ വിജയകരമായ പ്രവർത്തനങ്ങളെക്കുറിച്ചും വർദ്ധമാനമായ സ്വാധീനത്തെക്കുറിച്ചും കേട്ട് സ്വാമിജിക്കു വളരെ സന്തോഷമായി. തങ്ങളുടെ പ്രതീക്ഷകൾ പുതിയ സ്വാമി തികച്ചും നിറവേററി എന്ന അവിടത്തെ വേദാന്തവിദ്യാർത്ഥികളുടെ സംതൃപ്തിയും സ്വാമിജിയെ ചരിതാർത്ഥനാക്കി.

ഹാംപ്സ്റ്റെഡ്ഡിൽ സേവിയർ ദമ്പതികളുടെ അതിഥിയായി കുറച്ചുനാൾ കഴിച്ചശേഷം സ്വാമിജി, മിസ്സ് മുള്ളറുടെ വിംബിൾഡണിൽ ഉള്ള വീട്ടിൽവെച്ച് ആദ്യത്തെ രണ്ടാഴ്ചയിൽ രണ്ടു പ്രഭാഷണം നടത്തി പ്രവർത്തനം ആരംഭിച്ചു. ആദ്യത്തെ അവസരത്തിൽ *മിസ്റ്റർ ജെ. എഫ്. ഷ്വാം ആദ്ധ്യക്ഷ്യം വഹിച്ചു. മുറി നിറയെ ആളുകളുണ്ടായിരുന്നു. ഭൂരിഭാഗവും സമുദായത്തിലെ സമുന്നതമഹിളകൾ. 'നാഗരികതയിൽ വേദാന്തത്തിൻെറ സ്ഥാനം' എന്ന വിഷയത്തെക്കുറിച്ചായിരുന്നു അന്നത്തെ പ്രവചനം. അതൊരു വലിയ വിജയമായിരുന്നു; അതേ തുടന്ന് പതിവായി ക്ലാസ്സുകൾ ആരംഭിച്ചു. വ്യക്തിപരമായ ഉപദേശങ്ങളും പൊതുവായ നിർദ്ദേശങ്ങളും നല്കുകയും രാജയോഗത്തിലെ പല തത്ത്വങ്ങളും ധ്യാനാഭ്യസനവും പഠിപ്പിക്കുകയും ചെയ്തു.

സ്വാമിജി ലണ്ടനിൽ ചെയ്ത പൊതുപ്രസംഗങ്ങളധികവും ജ്ഞാനയോഗത്തെ സംബന്ധിച്ചായിരുന്നു; പൊതുജനങ്ങൾക്ക് സ്വാമിയുടെ പ്രസംഗം കേൾക്കാൻ അവസരം ഉണ്ടാക്കുന്നതിനുവേണ്ടി മിസ്റ്റർ സ്റ്റർഡി വിക്ടോറിയ തെരുവിൽ 39-ാം നമ്പറിൽ അനേകമാളുകൾക്ക് ഇരിക്കാവുന്ന ഒരു വലിയ മുറി ഏപ്പാടു ചെയ്തു. ലണ്ടൻപ്രവർത്തനത്തിൽ തന്നെ സഹായിക്കുന്നതിന് വേഗം വന്നു ചേരണമെന്ന് ആവശ്യപ്പെട്ടിരുന്നതനുസരിച്ച് അഭേദാനന്ദസ്വാമികൾ അവിടെ എത്തിക്കഴിഞ്ഞിരുന്നു. സ്വാമിമാർ ഇരുവരുടേയും താമസത്തിന്, പ്രസംഗസ്ഥലത്തിനടുത്ത് വെസ്ററ് മിനിസ്ററിൽ ഗ്രേ കോട്ട് ഗാർഡൻസിൽ 14-ാം നമ്പറിൽ ഒരു നില സേവിയർ ദമ്പതികൾ വാടകയ്ക്കെടുത്തു. പുതിയ ജീവിതത്തിൻെറ ചുമതലകളെപ്പററി നവാഗതനെ ബോധവാനാക്കുന്നതിന് സ്വാമിജി തന്നാലാവുന്നതൊക്കെ ചെയ്തു. പ്രവർത്തനങ്ങൾ തന്നെത്താൻ തുടന്നു

*J. F SchWam.

കൊണ്ടു പോകുന്നതിന് അദ്ദേഹത്തെ സന്നദ്ധനാക്കാൻ സ്വാമിജി ദിവസവും പരിശീലനം നല്കിപ്പോന്നു. വർഷാവസാനത്തോടുകൂടി ഇന്ത്യയിലേയ്ക്കു മടങ്ങണമെന്നാണ് സ്വാമിജി ഉദ്ദേശിച്ചിരുന്നതു്; അതിനാൽ ആദ്ധ്യാത്മികമായും ബുദ്ധിപരമായും സമർത്ഥനായ ഒരാളെ തൻെറ സ്ഥാനം ഏറ്റെടുക്കാൻ അവിടെ വിട്ടിട്ടു പോരണമെന്ന് സ്വാമിജിക്കു് വലിയ ആഗ്രഹമുണ്ടായിരുന്നു.

ലണ്ടനിലെ തൻെറ പ്രവർത്തനങ്ങളുടെ പുരോഗതിയെ അറിയിച്ചുകൊണ്ടും, ഓരോ കാര്യങ്ങളിൽ നിർദ്ദേശങ്ങൾ നല്കിക്കൊണ്ടും സ്വാമിജി ഇക്കാലത്തു് ഇന്ത്യയിലെ തൻെറ ശിഷ്യന്മാർക്കു് എഴുത്തുകൾ എഴുതിക്കൊണ്ടുമിരുന്നു. ശുഭപ്രതീക്ഷയും ഉത്സാഹവും നിറഞ്ഞ അദ്ദേഹം പ്രസ്താവിച്ചു, ആത്മാർത്ഥതയും സാമർത്ഥ്യവും ഉള്ള ഇരുപതാളുകൾ വേദാന്തപ്രചാരണത്തിന് ഒരുങ്ങി പുറപ്പെട്ടാൽ അത്രയും വർഷംകൊണ്ടു് പാശ്ചാത്യജനതയെ വേദാന്തവിശ്വാസികളാക്കി മാററാം എന്നു്. ഭാരതജനതയുടെ മേൽ സ്വാധീനം ചെലുത്തുന്ന കാര്യത്തിൽ തൻെറ പ്രവർത്തനത്തിനുള്ള മഹത്തായ പ്രാധാന്യം അദ്ദേഹം മനസ്സിലാക്കി. അദ്ദേഹം എഴുതി: 'ഇന്ത്യയ്ക്കു പുറത്തുനിന്നുകൊണ്ടു് അടിക്കുന്ന ഓരോ അടിയും അകത്തടിക്കുന്ന നൂറായിരം അടികൾ സമമാകുന്നു.'

പ്രൊഫസ്സർ ഡോയിസ്സൻ കൂടെക്കൂടെ സ്വാമിജിയെ സന്ദർശിച്ചു് വേദാന്തസംബന്ധമായ ചർച്ചകൾ നടത്തിവന്നു. ഈ ചർച്ചകൾ വഴി ഡോയിസ്സനു് വേദാന്തചിന്താസരണിയെക്കുറിച്ചു് കൂടുതൽ വ്യക്തമായ ഒരുൾക്കാഴ്ച ലഭിച്ചു. പാശ്ചാത്യതത്വചിന്തകൻ പൂർവ്വാർജ്ജിതമായ പ്രത്യേകവീക്ഷണകോണിൽക്കൂടി ഭാരതീയാദർശപരതയെ വീക്ഷിക്കുന്നതുകൊണ്ടു് അയാൾക്കു് വേദാന്തദർശനം ശരിയായ രീതിയിൽ മനസ്സിലാക്കാൻ വളരെയേറെ വിഷമങ്ങൾ നേരിടുന്നുവെന്ന സ്വാമിജിയുടെ അഭിപ്രായത്തോടു് പ്രൊഫസ്സർ പൂർണ്ണമായും യോജിച്ചു. പാശ്ചാത്യൻെറ പ്രത്യേകതകൾ കൈവിട്ടാൽ മാത്രമേ ഭാരതീയദർശനങ്ങളുടെ അന്തസ്സത്ത മനസ്സിലാക്കാൻ സാധിക്കൂ എന്നു് അദ്ദേഹത്തിനു്, സ്വാമിജിയുമായി അടുത്തു പരിചയമായതോടെ ബോധ്യമായി; കാരണം, അവ യുക്തിചിന്താസന്തതികളല്ല, പിന്നെയോ അദ്ധ്യാത്മദർശനോപായങ്ങളാണു്. ലണ്ടനിലെ താമസക്കാലത്തു് രണ്ടാഴ്ചക്കാലം രാത്രിയിലോ പകലോ എപ്പോഴെങ്കിലും പ്രൊഫസ്സർ സ്വാമിജിയുമായി സംഭാഷണം നടത്തിയിരുന്നു. ഇതേ കാലത്തു് ഓക്സ്ഫോർഡിലെ പ്രൊഫസ്സർ മാക്സ്മുള്ളർ സ്വാമിജിയുമായി എഴുത്തുകുത്തുകൾ നടത്തിപ്പോന്നു.

സ്വിററ്സർലൻഡിൽനിന്നും സ്വാമിജി ഇന്ത്യയിലെ ഒരു ശിഷ്യന് ഇങ്ങനെ എഴുതുകയുണ്ടായി: 'അടുത്ത മാസത്തിൽ ഒരു വലിയ ജോലി ലണ്ടനിൽ എന്നെ കാത്തിരിക്കുന്നുണ്ട്.' അതങ്ങനെ തന്നെയാണു സംഭവിച്ചതും. ഒക്ടോബർ നവംബർ മാസങ്ങളിലെ അദ്ദേഹത്തിൻെറ പ്രവർത്തനത്തിൻെറ സവിശേഷത, വേദാന്തത്തിൻെറ സാധനാപരവും സിദ്ധാന്തപരവുമായ സന്ദേശങ്ങൾ വിശദീകരിച്ചുകൊടുത്തു എന്നുള്ളതാണ്. പാശ്ചാത്യദേശങ്ങളിലെ മികച്ച സംസ്കൃതപണ്ഡിതന്മാരെ മാത്രമല്ല ഭാരതത്തിലെ പ്രഗല്ഭമതികളെപ്പോലും അമ്പരപ്പിച്ചുകൊണ്ടിരുന്ന ഭാരതീയ മായാസിദ്ധാന്തത്തിൻെറ പ്രസന്നവും പ്രഗല്ഭവും പ്രാമാണികവുമായ ഒരു പ്രപഞ്ചനത്തോടുകൂടിയാണ് പ്രസംഗപരമ്പര ആരംഭിച്ചത്. എന്നു മാത്രമല്ല, തുടർന്നു നടത്തിയ അവിടത്തെ പ്രസംഗങ്ങളുടെയെല്ലാം പല്ലവി മായാസിദ്ധാന്തമായിരുന്നു. 'മായയും ഭ്രാന്തിയും', 'മായയും ഈശ്വരവാദത്തിൻെറ ക്രമവികാസവും', 'മായയും മുക്തിയും', 'നിരാകാരവും സാകാരവും' എന്നീ വിഷയങ്ങളെപ്പററിയുള്ള പ്രസംഗങ്ങൾ അവധാനതയോടെ വിചിന്തനം ചെയ്യുന്നവക്ക് മനസ്സിലാകും, ഈ വിഷമം പിടിച്ച കാര്യം സ്വാമിജി എത്ര സമത്ഥമായും വിജയകരമായും നിവ്വഹിച്ചിട്ടുണ്ട് എന്ന്. 'സവ്വത്ര സവ്വേശ്വരൻ', 'സാക്ഷാത്കാരം', 'നാനാത്വത്തിൽ ഏകത്വം', 'ആത്മാവിൻെറ സ്വാതന്ത്ര്യം' എന്നീ പ്രസംഗങ്ങളിലും 'പ്രായോഗികവേദാന്ത'ത്തെക്കുറിച്ച് ഒടുവിൽ നടത്തിയ നാലു പ്രസംഗങ്ങളിലും, അദ്വൈതവേദാന്തത്തിൻെറ അത്യുജ്ജ്വലമായ ആ ആശയംകൊണ്ട്, – 'ഏകം സത്' എന്ന്, ആ ഏകം സച്ചിദാനന്ദമെന്ന്, ജീവൻെറ അന്തസ്സത്ത ആ സച്ചിദാനന്ദമെന്ന്, അതിനാൽ മനുഷ്യൻെറ ആത്മാവ് എന്നും മുക്തവും ദിവ്യവും ആണെന്ന്, നാനാത്വം ആത്മാവിൻെറ ഈ സ്വരൂപത്തിൻെറ വിഭിന്നപ്രകാശനങ്ങൾ മാത്രമാണെന്ന്, വേദാന്തത്തിൻെറ സാരസവ്വസ്വമായ ഈ ആശയംകൊണ്ട്, – സ്വാമിജി ആവിഷ്ടനായിരുന്നു അക്കാലത്ത് എന്നു കാണാവുന്നതാണ്. യൂറോപ്പിൻെറ മോചനം യുക്തിസഹമായ ഒരു മതത്തെ ആശ്രയിച്ചാണു നിലകൊള്ളുന്നത് എന്നായിരുന്നു സ്വാമിജിയുടെ അഭിപ്രായം. അപ്രകാരം യുക്തിസഹമായ ഒരു മതത്തിന്, പരമസത്യത്തിൻെറ പ്രാമാണികങ്ങളും അഭൂതപൂവ്വങ്ങളുമായ സ്വാമിജിയുടെ ഈ പ്രഖ്യാപനങ്ങളെക്കാൾ മെച്ചമായ ഒരു സമത്ഥനം കിട്ടുകയില്ല. അതിഗഹനങ്ങളായ അധ്യാത്മതത്ത്വങ്ങളെ പ്രസന്നഗംഭീരങ്ങളായ കാവ്യഭാഷയിൽ പ്രകാശിപ്പിക്കാനുള്ള അനന്യാദൃശമായ സിദ്ധിവിശേഷം അദ്ദേഹത്തിനുണ്ടായിരുന്നു. അദ്വൈതത്തിൻെറ തല കറക്കുന്ന അത്യുന്നതതലങ്ങളെ മനുഷ്യൻെറ സവ്വോത്കൃഷ്ടമായ ആദശങ്ങളെക്കൊണ്ട് സസ്യശ്യാമളവും അവൻെറ അത്യുത്തമഭാവ

വിശേഷണങ്ങൾകൊണ്ടു് കുസുമസുരഭിലങ്ങളുമായ മലർവാടിയാക്കി മാററി സ്വാമിജി. അദ്ദേഹത്തിൻെറ അത്യൂർജ്ജിതമായ വ്യക്തി പ്രഭാവംമൂലം ഓരോ വാക്കും വജ്രപാതംപോലെയാണു് ശ്രോതാക്കൾക്കു് അനുഭവപ്പെട്ടതു്. മായയെപ്പററിയുള്ള ഒരു പ്രസംഗത്തിൽ സ്വാമിജി അതിസൂക്ഷ്മങ്ങളും അത്യച്ഛങ്ങളുമായ തലങ്ങളിലേയ്ക്കു് ഉയൎന്നു; ഒപ്പം പറന്നു ശ്രോതാക്കളും: വ്യക്തിത്വബോധം അവർ വിസ്മരിച്ചു; തല്ക്കാലം അവർ പരമസത്തയിൽ ലയിച്ചു. അമ്മാതിരി അവസരങ്ങളിൽ ഒരാചാര്യനു് ഒരു വാക്കുകൊണ്ടു പോലും തൻെറ സാക്ഷാത്കാരം കൈമാററാൻ കഴിയുമെന്നും തൻെറ ശിഷ്യന്മാരെ അനന്തതയുടെ പ്രാന്തങ്ങളിൽ എത്തിക്കാൻ സാധിക്കുമെന്നും അദ്ദേഹത്തിൻെറ ശ്രോതാക്കൾ സമ്മതിച്ചു. ഈ പ്രസംഗങ്ങളൊക്കെ യാതൊരു മുന്നൊരുക്കവും കൂടാതെ തല്ക്കാലത്തെ ആവേശത്തിൽനിന്നും നിൎഗ്ഗളിച്ചവയാണു്.

അനേകം സ്വകാൎയ്യവസതികളിലെ സത്കാരകക്ഷ്യകളിലും സാമുദായികസമാജങ്ങളിലും, ലണ്ടനിലും ഓക്സ്ഫോർഡിലും അഭിജ്ഞശ്രോതൃസമൂഹങ്ങളോടും, പ്രസംഗിക്കാനുള്ള നിമന്ത്രണം ഒക്ടോബർ – നവംബർ മാസങ്ങളിൽ സ്വാമിജിക്കു ലഭിക്കുകയുണ്ടായി. സ്വാമിജി കാനൺ വിൽബർഫോഴ്സുമായി പരിചയമായി. സ്വാമിജിയെ അദ്ദേഹം തൻെറ വെസ്റ്റ്മിനിസ്ററിലുള്ള ഭവനത്തിൽ അത്യാദരപൂൎവ്വം സ്വീകരിക്കുകയും സത്കരിക്കുകയും ചെയ്തു. വിൽബർഫോഴ്സ് വേദാന്തത്തിൻെറ ശ്രദ്ധാലുവായ ഒരു വിദ്യാൎത്ഥിയുമായിത്തീൎന്നു. സ്വാമിജി സെസേമി ക്ലബ്ബിൽ പല പ്രാവശ്യം പ്രസംഗിക്കുകയുണ്ടായി; അതിലെ അംഗങ്ങളിൽ ചിലർ അദ്ദേഹത്തിൻെറ വിശ്വസ്താനുയായികളായിത്തീൎന്നു അനേകം മനഃശാസ്ത്രഗ്രന്ഥങ്ങളുടെ രചയിതാവായ മിസ്ററർ ഫ്രെഡറിക് എച്ചു്. മിയേഴ്സ്, റവറൻഡ് ജോൺ പേജ്, മതോപദേഷ്ടാക്കളിൽ വിപ്ലവചിന്തകനായ ഹോപ്സ്, പ്രത്യക്ഷവാദിയും സമാധാനവാദിയുമായ മിസ്ററർ മോൺക്യൂർ ഡി. കോൺവേ, ഡോക്ടർ സ്ററാൻടൺ കോയ്ററ്, ആസ്തികനേതാവായ റവറൻഡ് ചാൾസ് വോയ്സി, 'പ്രജായത്തഭരണത്തിലേയ്ക്കു്'* എന്ന ഗ്രന്ഥത്തിൻെറ രചയിതാവായ മിസ്ററർ എഡ്വർഡ് കാർപെൻറർ തുടങ്ങി നിരവധി വിശിഷ്ടരും പ്രസിദ്ധരുമായ മഹാന്മാരുമായി സ്വാമിജി പരിചയപ്പെട്ടു. വിപ്ലവചിന്തകരായ പുരോഹിതർ മാത്രമല്ല ആംഗ്ലിക്കൻ പള്ളിയിലെ ഉന്നതവൈദികർപോലും വേദാന്തതത്ത്വങ്ങളാൽ ആകൃഷ്ടരായിത്തീൎന്നു. സ്വാമിജി പല തവണയും പള്ളിയിൽ പോകുകയും വൈദികന്മാരുടെ ധൎമ്മപ്രവച

* Towards Democracy.

നങ്ങൾ കേൾക്കുകയും ചെയ്തു. അദ്ദേഹം പ്രചരിപ്പിച്ചുകൊണ്ടിരുന്ന പുരോഗമനപരമായ ആശയങ്ങൾ ആ പ്രവചനങ്ങളിൽ തെളിഞ്ഞു കേൾക്കാമായിരുന്നു.

ഈ കാലത്തു് സ്വാമിജി ഒരു കത്തിൽ എഴുതിയിരുന്നതു പോലെ, 'വേദാന്തത്തെക്കുറിച്ച് വലുതായിട്ടു ചിലതു്'' എഴുതുന്നതിലും 'വേദാന്തത്തിൻെറ ത്രിമുഖങ്ങളെ സംബന്ധിക്കുന്ന ഭാഗങ്ങൾ വിഭിന്നവേദങ്ങളിൽനിന്നും സംഭരിക്കുന്നതിലും' വ്യാപൃതനായിരുന്നു. നിരവധി മിഥോദർശനങ്ങൾ, ആഴ്ചയിൽ അനേകം ക്ലാസ്സുകൾ, തുടരെയുള്ള പ്രസംഗങ്ങളും ഗ്രന്ഥരചനയും എന്നിവയ്ക്കെല്ലാം പുറമെ, ഭാരതത്തിലെ തൻെറ പ്രവർത്തനങ്ങളുടെ പരിപാടി തയ്യാറാക്കുകയും അതനുസരിച്ച് ഇന്ത്യയിലെ ശിഷ്യന്മാർക്കും സതീർത്ഥ്യർക്കും നിർദ്ദേശങ്ങൾ നല്കുകയും ചെയ്തുകൊണ്ടുമാണിരുന്നതു്. ഇന്ത്യയിലേയ്ക്കുപുറപ്പെടുംമുമ്പ്, തൻെറ സിദ്ധാന്തങ്ങൾക്ക് ഗ്രന്ഥരൂപത്തിൽ ഒരു വ്യവസ്ഥിതരൂപം നല്കണമെന്ന ചിരകാലാഭിലാഷം സഫലമാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. പുസ്തകരൂപത്തിൽ പ്രസിദ്ധീകൃതങ്ങളായ തൻെറ പ്രസംഗങ്ങൾക്കും പ്രഭാഷണങ്ങൾക്കും നല്ല പ്രചാരം കിട്ടുന്നുണ്ടെന്ന വസ്തുത അദ്ദേഹത്തിന് സന്തോഷം നല്കി. വിശേഷിച്ചും രാജയോഗത്തിന് നല്ല പ്രചാരം കിട്ടി. അതിൻെറ ആദ്യത്തെ പതിപ്പ് ഒക്ടോബർ മാസത്തോടെ വിററുതീർന്നിരുന്നു. നവംബറിൽ അതു വീണ്ടും അച്ചടിക്കാൻ കൊടുക്കുമ്പോൾ അനേകശതം ആളുകൾ പുസ്തകം വാങ്ങാൻ കാത്തിരിപ്പുണ്ടായിരുന്നു. ഹൈന്ദവതത്ത്വശാസ്ത്രത്തെക്കുറിച്ച് പുസ്തകം എഴുതണമെന്ന ആശയം അദ്ദേഹത്തെ ഒരിക്കലും വിട്ടുപോയില്ല. 1901 ജനുവരിയിൽപ്പോലും, അദ്ദേഹം മായാവതിയിൽ വന്നപ്പോൾ ശിഷ്യന്മാരോട്, താൻ പൊതുജീവിതത്തിൽനിന്നും പിൻവാങ്ങി ഏതെങ്കിലും ഏകാന്തസ്ഥാനത്തിരുന്നു ഗ്രന്ഥരചനയിൽ ഏർപ്പെടാൻ ഗൗരവപൂർവ്വം ആലോചിക്കുകയാണ് എന്നും അതിനു മായാവതിയോളം യോജിച്ച ഒരു സ്ഥാനം വേറെയില്ലെന്നും പറയുകയുണ്ടായി.

ഈവക പ്രവർത്തനങ്ങളൊക്കെ അദ്ദേഹത്തിനു മടുത്തു; ലോകത്തോടുതന്നെ കൂടുതൽ കൂടുതൽ വിരക്തി തോന്നിത്തുടങ്ങി. പഴയ ആ പരമഹംസമനോഭാവം, ഏതു കർമ്മവും—സത്കർമ്മം പോലും—ഒരു ബന്ധനമായും അസഹ്യമായും കാണുന്ന ആ ഭാവം ചില അവസരങ്ങളിൽ സ്വാമിജിയെ ബാധിച്ചിരുന്നു; എല്ലാം വിട്ടെറിഞ്ഞു് അനന്തശാന്തിയിൽ മുഴുകാൻ അദ്ദേഹം ആശിച്ചു. ആഗസ്ററ് 23-ാംതീയതി സ്വിററ്സർലൻഡിൽ ലൂസേണിൽ നിന്നെഴുതിയ ഒരു കത്തിൽപ്പോലും ഇതിൻെറ മുഴക്കം കേൾക്കാം:

'ഞാൻ പണി തുടങ്ങിവെച്ചു, മററുള്ളവർ പൂർത്തിയാക്കട്ടെ. അങ്ങനെ കണ്ടോ, പണി ഒന്നു നടപ്പിലാക്കാൻ എനിക്കു കുറച്ചു

കാലം പണവും സ്വത്തും തൊട്ട് സ്വയം അശുദ്ധമാകേണ്ടതായ് വന്നു. ജോലിയിൽ എന്റെ പങ്കു പണി തീൎന്നു എന്നെനിക്കിപ്പോൾ തീച്ച്യുണ്ട്; എനിക്കിനി വേദാന്തത്തിലോ ലോകത്തിൽ ഏതെങ്കിലും തത്വചിന്തയിലോ പ്രവൎത്തനത്തിൽപോലുമോ താല്പര്യമില്ല. ഞാൻ യാത്രയ്ക്ക് തയ്യാറാവുകയാണ്, ഈ നരകത്തിലേയ്ക്ക്, ഈ ലോകത്തിലേയ്ക്ക്, ഇനിയൊരിക്കലും വരാതവണ്ണം പോകാൻ.

അതിന്റെ മതപരമായ പ്രയോജനംകൂടി എന്നെ മടുപ്പിച്ചു കൊണ്ടിരിക്കുന്നു. ഈ പ്രവൎത്തനങ്ങളും നന്മചെയ്യലുമൊക്കെ മനസ്സിലെ മാലിന്യങ്ങൾ നീക്കാനുള്ള ചെറിയൊരു അഭ്യാസം മാത്രം. എനിക്കതു വേണ്ടുവോളമായി....'

സ്വാമിജി ഇങ്ങനെ നിനയ്ക്കുകയും എഴുതുകയും ചെയ്തെങ്കിലും, ഈശ്വരസങ്കല്പം മറിച്ചായിരുന്നു. സനാതനധൎമ്മത്തിന്റെ പുതുതായ മൂല്യനിൎണ്ണയത്തിനും പ്രഖ്യാപനത്തിനുംവേണ്ടി സ്വജന്മഭൂമിയിൽ അദ്ദേഹത്തിനു് വളരെയേറെ വേലകൾ ചെയ്യാനുണ്ടായിരുന്നു. മുമ്പ് അമേരിക്കയിൽനിന്നും ചെയ്തിരുന്നതുപോലെ ഇപ്പോൾ ഇംഗ്ലണ്ടിൽനിന്നും അദ്ദേഹം തന്റെ ശിഷ്യന്മാൎക്ക്, അവർ സ്വന്തം കാലിൽ നില്ക്കാൻ പഠിക്കണമെന്നും തന്റെ ഉത്സാഹവും ആവേശവും ഉൾക്കൊള്ളണമെന്നും ഇന്ത്യയിലെങ്ങും ഈ നൂതനപ്രകാശം പരത്തണമെന്നും എഴുതിക്കൊണ്ടിരുന്നു. സ്വിററ്സർലൻഡിൽനിന്നും എഴുതി: 'ഭയം വേണ്ട—കുട്ടികളെ, നാം വൻകാൎയ്യങ്ങൾ ചെയ്യാൻ പോവുകയാണ്. നെഞ്ഞൂക്ക നേടുവിൻ. മഞ്ഞുകാലത്തു് ഞാൻ ഇന്ത്യയിലേയ്ക്കു മടങ്ങിപ്പോകുന്നതാണ്; എന്നിട്ട് അവിടെ കാൎയ്യങ്ങൾ തൻകാലിൽ ഉറപ്പിക്കാൻ ശ്രമിക്കും. കരുത്തുററ നെഞ്ചുടയവരേ, പണി തുടൎന്നുകൊണ്ടുപോകുവിൻ, തളരായ്‌വിൻ. വയ്യെന്നു മിണ്ടൊല്ല. തുടരുവിൻ പണി - പണിയുടെ പിന്നിൽ ഭഗവാനുണ്ട്. മഹാശക്തി നിങ്ങളോടൊപ്പമുണ്ട്.' ഇന്ത്യയിൽ ശിഷ്യന്മാർ പ്രവൎത്തനം തുടൎന്നുകൊണ്ടുതന്നെയാണിരുന്നതു്. 'ബ്രഹ്മവാദിൻ' സ്വാമിജിയുടെ ആശയങ്ങൾ പ്രചരിപ്പിക്കുകയും ഹിന്ദുമതത്തിന്റെ മഹനീയാദൎശങ്ങൾ ജനഹൃദയങ്ങളിൽ ഉറപ്പിക്കുകയും ചെയ്തുപോന്നു.

ഒക്ടോബർ 27-ാംതീയതി ബ്ളൂംസ്ബറി സ്ക്വയറിൽ സ്വാമിജിയുടെ ഒരു പ്രസംഗം ഏൎപ്പാടു ചെയ്തിരുന്നു. തനിക്കുപകരം അദ്ദേഹം അഭേദാനന്ദസ്വാമികളെ അയച്ചു. അദ്ദേഹത്തിന്റെ പ്രഥമപ്രസംഗം വളരെ വിജയകരമായിരുന്നു. സതീൎത്ഥ്യന്റെ വിജയം സ്വാമിജിയെ അത്യധികം ആനന്ദംകൊള്ളിച്ചു. വേദാന്ത സിദ്ധാന്തത്തിന്റെ പൊതുതത്വങ്ങളെക്കുറിച്ച് നവാഗതൻ ഒന്നാംതരം ഒരു പ്രസംഗം ചെയ്തു. ഒരു നല്ല വാഗ്മിയാകാൻ ആവശ്യമായ

ആദ്ധ്യാത്മികാവേശവും സാദ്ധ്യതകളും അദ്ദേഹത്തിനുണ്ടെന്നു വ്യക്തമായി. ഇതിനെ സംബന്ധിച്ച് മിസ്ററർ എറിക് ഹാമണ്ഡ് ഇങ്ങനെ എഴുതി:

"ആ അപരാഹ്നത്തിൽ സന്നിഹിതരായിരുന്നവർക്ക് സ്വല്പം നൈരാശ്യം നേരിടേണ്ടിവന്നു. സ്വാമിജി പ്രസംഗിക്കാൻ ഉദ്ദേശിക്കുന്നില്ല എന്നും പകരം അഭേദാനന്ദസ്വാമികൾ പ്രസംഗിക്കും എന്നും പ്രഖ്യാപിക്കപ്പെട്ടു.

തന്റെ അന്തേവാസിയുടെ വിജയത്തിൽ അതിരു കവിഞ്ഞ ആനന്ദം സ്വാമിജിയിൽ പ്രകടമായിരുന്നു. കലർപ്പില്ലാത്ത ആനന്ദം മുഴങ്ങുന്ന വാക്കുകളിൽ തന്റെ സന്തോഷത്തിന്റെ കുറഞ്ഞൊരു അംശത്തിനെങ്കിലും രൂപംകൊടുക്കാൻ ആ സന്തോഷം അദ്ദേഹത്തെ നിർബ്ബന്ധിച്ചു. വിജയശ്രീലാളിതനും സമർത്ഥനുമായ ഒരു വിദ്യാർത്ഥിയുടെ, വാത്സല്യപാത്രമായ ഒരു പുത്രന്റെ, നേട്ടത്തിൽ ഒരദ്ധ്യാത്മപിതാവിനുണ്ടാകുന്ന ആനന്ദമായിരുന്നു അത്. തന്റെ സോദരന്റെ മാർഗ്ഗം തികച്ചും തടവററതാകാൻ താൻ അങ്ങനെതന്നെ വിട്ടുമാറി നില്ക്കുന്നതിൽ ആചാര്യനു് അതിരററ സംതൃപ്തിയേ ഉണ്ടായിരുന്നുള്ളു. വാക്കുകൊണ്ടു് ഒരു വിധത്തിലും പ്രകാശിപ്പിക്കാനാവാത്ത തിളങ്ങുന്ന ഒരു കാന്തി ആകെക്കൂടിയുള്ള ആ രംഗത്തിനുണ്ട്. ആചാര്യൻ ഈവിധം നിനയ്ക്കുകയും തന്റെ നിനവു് ഈ സത്യമാണെന്നു് അറിയുകയും ചെയ്യുതുപോലെ തോന്നുന്നു: 'ഞാൻ ഈ മണ്ഡലത്തിൽനിന്നു മറഞ്ഞാലും, എന്റെ സന്ദേശം ഈ പ്രിയപ്പെട്ട നാവുകളിൽക്കൂടി മുഴങ്ങും, ലോകം അതു് ചെവിക്കൊള്ളുകയും ചെയ്യും ....' ഒരു ആംഗലസദസ്സിൽ ഇംഗ്ലീഷ്ഭാഷയിൽ പ്രസംഗിക്കാൻ തന്റെ പ്രിയപ്പെട്ട സോദരനും ശിഷ്യനുമായ ഇദ്ദേഹം പ്രത്യക്ഷപ്പെടുന്നതു് ഇദംപ്രഥമമാണെന്നു് പ്രസ്താവിക്കുകയും, ആ പ്രസ്താവനയെത്തുടർന്നു മുഴങ്ങിയ കരഘോഷം കേട്ടു് ആനന്ദത്തിൽ ആറാടുകയും ചെയ്തു. ആ അവസരത്തിൽ ആദ്യന്തം സ്വാമിജിയിൽ പ്രകടമായ നിസ്സ്വാർത്ഥത ഒരുവന്റെ സ്മരണമണ്ഡലത്തിൽ ആഴ്ന്നു പതിഞ്ഞു.''

ഈ കാലത്തു് അമേരിക്കയിൽ ശ്രീശാരദാനന്ദസ്വാമികളുടെ വിജയത്തെപ്പററി അവിടെനിന്നു കിട്ടിയ പത്രങ്ങളിൽനിന്നും മററും അറിയാനിടയായതിലും സ്വാമിജിക്കു് അതിയായ സന്തോഷമുണ്ടായി. ഗ്രീൻഏക്കർ സമ്മേളനത്തിലെ പ്രഭാഷണങ്ങൾക്കുശേഷം ശാരദാനന്ദസ്വാമികൾ ബോസ്ററൺ, ബ്രൂക്ലിൻ, ന്യൂയോർക്ക് എന്നിവിടങ്ങളിൽ പോയി പ്രസംഗം നടത്തുകയും പോയിടത്തെല്ലാം അനേകം സുഹൃത്തുക്കളെ നേടുകയും ശ്രദ്ധാലുക്കളായ ജിജ്ഞാസുക്കളുടെ സ്നേഹാദരങ്ങൾ സമ്പാദിക്കുകയും ചെയ്തു. അതിനുശേഷം

അദ്ദേഹം വ്യവസ്ഥാപിതവും ക്രമീകൃതവുമായ രീതിയിൽ വേദാന്ത പ്രചാരണം നടത്തുന്നതിനുവേണ്ടി ന്യൂയോർക്കിൽ താമസമുറപ്പിച്ചു. അന്നത്തെ പ്രവർത്തനങ്ങളുടെ രേഖകളിൽനിന്നു്, ന്യൂയോർക്കിലും പരിസരങ്ങളിലുമുള്ള പലേ ശ്രേഷ്ഠന്മാരായ ആളുകൾക്കും അദ്ദേഹത്തോടു് വലിയ ആദരവും മതിപ്പും ഉണ്ടായിരുന്നു എന്നു വ്യക്തമാണു്.

കൂടാതെ, സ്വാമിജി തന്റെ ഏററവും സമർത്ഥയും പരിശീലനസമ്പന്നയും ആയ ശിഷ്യ എന്നു് എണ്ണിയിരുന്ന മിസ്സ് വാൾഡോ സ്വാമിജിയുടെ വ്യക്തമായ നിർദ്ദേശമനുസരിച്ചു് സ്വന്തമായി ക്ലാസ്സുകൾ സംഘടിപ്പിക്കുകയും സ്തുത്യർഹമാംവണ്ണം അവ നടത്തിപ്പോരുകയും ചെയ്തു. നവംബർ – ഡിസംബർ മാസങ്ങളിൽ ശാരദാനന്ദസ്വാമികൾ കേംബ്രിഡ്ജിൽ പോയിരുന്നപ്പോൾ ന്യൂയോർക്കിലെ വേദാന്തക്ലാസ്സുകൾകൂടി മിസ്സ് വാൾഡോ മുടങ്ങാതെ നടത്തി.

വിവേകാനന്ദസ്വാമികൾ ഇംഗ്ലണ്ടിലേയ്ക്കു പോയതിനുശേഷവും അമേരിക്കയിൽ വേദാന്തസിദ്ധാന്തത്തെ സംബന്ധിച്ച താല്പര്യം അനുക്രമം വർദ്ധിച്ചുകൊണ്ടുതന്നെയാണിരുന്നതു് എന്നും, സ്വാമിജിയുടെ വിദ്യാർത്ഥികൾ സ്നേഹാദരങ്ങളോടും കൃതജ്ഞതയോടുംകൂടി അദ്ദേഹത്തെ സ്മരിച്ചുപോന്നു എന്നും, 1896 ഒക്ടോബർ 14-ാം നു- ജോർജിയയിലെ ഗെയ്ൻസ്‌വില്ലെയിൽനിന്നു് ഹെലെൻ എഫ്. ഹൺടിങ്ടൺ, 'ബ്രഹ്മവാദിൻ' മാസികയുടെ പത്രാധിപക്കു് എഴുതിയ ഈ കത്തിൽനിന്നും വെളിവാകുന്നതാണു്:

''സ്വാമി വിവേകാനന്ദന്റെ പ്രവർത്തനങ്ങളുടെ ശാന്തിപ്രദങ്ങളായ ഫലങ്ങൾ ഈ സമയത്തെല്ലാം വർദ്ധമാനമായ്ക്കൊണ്ടിരിക്കുകയാണു് എന്നറിയാൻ താങ്കൾക്കു് സന്തോഷമായിരിക്കും എന്നെനിക്കു തീർച്ചയുണ്ടു്. അദ്ദേഹത്തിന്റെ സ്വാധീനം സൂര്യപ്രകാശംപോലെയാണു് – അത്ര ശക്തവും ശാന്തവും ദൂരവ്യാപകവും. ഒരു പൗരസ്ത്യനു് ഞങ്ങളുടെമേൽ, പാശ്ചാത്യരുടെമേൽ – നെടുനാളത്തെ ചിന്താശീലവും വിദ്യാഭ്യാസവുംകൊണ്ടു് വിപരീതവീക്ഷണത്തിനു് പരിശീലിച്ച ഞങ്ങളുടെമേൽ – ഇത്ര ഗാഢമായ ഒരു സ്വാധീനം സമ്പാദിക്കാൻ സാധിച്ചുവെന്നതു് എക്കാലവും ഞങ്ങൾക്കു് ഒരാശ്ചര്യമായിരിക്കും. അപ്പപ്പോഴത്തെ കമ്പത്തിനൊപ്പിച്ചു് പതഞ്ഞുപൊങ്ങുന്ന കോലാഹലംകൂട്ടുന്ന തരത്തിലുള്ളതല്ല ഞങ്ങളുടെ താല്പര്യം. ഇന്നതു് മുമ്പെന്നത്തേക്കാളും പ്രബലവും ഗാഢവുമാകുന്നു. സ്വാമിജിയുടെ അനുയായികളേവരും തങ്ങൾക്കു ലഭിക്കുന്ന സൗകര്യത്തിനനുസരിച്ചു് സത്യപ്രചാരണം നടത്താൻ അവരാൽ ആവുംപോലെ ശ്രമിക്കുന്നുണ്ടു്; ചിലർ നിശ്ശബ്ദമായി ഗാർഹിക

വൃത്തങ്ങളിൽ, മററു ചിലർ കുറേക്കൂടി പ്രമുഖമായിട്ട്, അങ്ങനെ ഓരോരുത്തരും. മനുഷ്യൻെറ നിസ്സീമമായ സ്വാധീനത്തിൻെറ അളവെടുക്കാൻ ആക്കാണ് സാധിക്കുക ?

ഇവിടെപ്പോലും, സ്വാമിയുടെ പ്രവർത്തനരംഗത്തുനിന്നും ആയിരമോ അതിലുമേറെയൊ മൈൽ അകലെ അദ്ദേഹത്തിൻെറ നാമം ഉച്ചരിക്കപ്പെടുന്നതു ഞാൻ കേൾക്കുന്നു. വേദാന്തസിദ്ധാന്തം ന്യൂയോർക്ക് നഗരത്തിലെന്നപോലെ ഇവിടെയും സുവിജ്ഞാതമാകുന്ന കാലം വിദൂരമല്ലെന്നു ഞാൻ കരുതുന്നു.

സ്വാമി വിവേകാനന്ദൻ, തന്നെ ഞങ്ങൾക്കെല്ലാം എത്രയും സ്നേഹപാത്രമാക്കിത്തീർത്തിട്ടുള്ളതുകൊണ്ട് അദ്ദേഹത്തിൻെറ പ്രത്യാഗമനത്തിനായി പ്രത്യാശിക്കാതിരിക്കുക അസാധ്യമാകുന്നു. സ്വാമിജി സ്വഗുരുവായ ശ്രീരാമകൃഷ്ണപരമഹംസനെക്കുറിച്ച്, 'അദ്ദേഹത്തിൻെറ സാന്നിദ്ധ്യം സകലക്കും ഒരനുഗ്രഹമായിരുന്നു, പവിത്രനും പതിതനും' എന്നു പറഞ്ഞതുപോലെയായിരുന്നു ഞങ്ങളുടെ നടുക്കുള്ള സ്വാമിജിയുടെ ജീവിതവും; എന്തെന്നാൽ, സകല മനുഷ്യരോടും സോദരനിർവ്വിശേഷം ദയാലുക്കളാകാനും കൂടുതൽ ഉത്കൃഷ്ടമായ ഒരു ജീവിതം നയിക്കാനും ഉതകുന്ന ഒരു സ്വാധീനം അദ്ദേഹം ഞങ്ങളുടെ മേൽ ഉളവാക്കി.''

താൻ ഇംഗ്ലണ്ടിലേയ്ക്കു പോയതുകൊണ്ട് അമേരിക്കയിലെ പ്രവർത്തനത്തിനു യാതൊരു കോട്ടവും തട്ടുകയില്ല എന്നു സ്വാമിജിക്കു നല്ല ഉറപ്പുണ്ടായിരുന്നു. അനുയായികളും ശിഷ്യരും മുറയ്ക്ക് അദ്ദേഹത്തിനു കത്തെഴുതിക്കൊണ്ടിരുന്നു. ആ കത്തുകളിലെ സംബോധനകളുടെ സ്വരത്തിൽനിന്നും അവർ സർവ്വാത്മനാ ഈ പ്രസ്ഥാനത്തിൻെറ കൂടെയുണ്ടായിരുന്നു എന്നു വ്യക്തമാണ്.

1896 ഒക്ടോബർ മാസമായതോടെ സ്വാമിജിയുടെ മനസ്സ് കൂടുതൽ കൂടുതൽ ഇന്ത്യയിലേയ്ക്കു തിരിഞ്ഞു. കുറച്ചു കാലമായി ഇന്ത്യയിലേയ്ക്കു മടങ്ങുന്നതിനെക്കുറിച്ച് അദ്ദേഹം ആലോചിച്ചുകൊണ്ടിരിക്കുകയായിരുന്നു; ഏതാനും ഉററ മിത്രങ്ങളോട്, വിശേഷിച്ചും സേവിയർദമ്പതികളോട്, അതിനെക്കുറിച്ചു പറയുകയും ചെയ്തിരുന്നു. എന്നാലൊന്നും നിശ്ചിതമായിരുന്നില്ല; ഒരു താൽക്കാലികചിന്ത എന്ന മട്ടേ അതിനുണ്ടായിരുന്നുള്ളൂ. ഇങ്ങനെ ഒരാലോചനയുണ്ടെന്ന് ഒരു കത്തിൽ അദ്ദേഹം മിസ്സിസ് ബുള്ളിനേയും അറിയിച്ചിരുന്നു. സ്വാമിജിയുടെ ഭാരതത്തിലെ പ്രവർത്തനങ്ങൾക്കുവേണ്ടി, വിശേഷിച്ചും സംഘത്തിനു സ്ഥിരമായ ഒരു തലസ്ഥാനം കല്ക്കത്തയിൽ സ്ഥാപിക്കുന്നതിനുവേണ്ടി, ഒരു വലിയ തുക സംഭാവനയായി സ്വീകരിക്കാൻ സമ്മതമാണോ എന്നന്വേഷിച്ചുകൊണ്ടുള്ള ഒരു കത്താണ് മിസ്സിസ് ബുള്ളിൽനിന്നും മറുപടി

യായി കിട്ടിയതു്. ഇന്ത്യയിലേയ്ക്കു് പുറപ്പെടുന്നതിനു് ഒരാഴ്ച മുമ്പു് അതിനു മറുപടി അയച്ചു. അവരുടെ ഔദാര്യത്തിനു് ഗാഢമായ നന്ദി പറയുകയും, അതോടൊപ്പം, തല്ക്കാലം അത്ര വലിയ ചുമതല യൊന്നും ഏറ്റെടുക്കണമെന്നു് തനിക്കുദ്ദേശമില്ലെന്നും, ഇന്ത്യയിൽ പ്രവൎത്തനം ചുരുങ്ങിയ തോതിൽ ആരംഭിക്കാനേ ഉദ്ദേശമുള്ളു എന്നും, സ്ഥലത്തെത്തി ചുററുപാടും നിലയും നോക്കും മുമ്പു് അവരുടെ ഔദാൎയ്യം സ്വീകരിക്കാൻ നിൎവ്വാഹമില്ല എന്നും ആയിരുന്നു മറുപടിയുടെ ചുരുക്കം. ഇന്ത്യയിൽനിന്നും വിശദവിവരങ്ങൾ അറിയിക്കാമെന്നും അദ്ദേഹം എഴുതി.

നവംബർ മദ്ധ്യത്തിൽ ഒരു ക്ലാസ്സു കഴിഞ്ഞു് സ്വാമിജി മിസ്സിസ് സേവിയറെ വേറെ വിളിച്ചു്, ഉടനെ ഏററവും സൗകര്യമായി കിട്ടുന്ന കപ്പലിൽ നേപ്പിൾസിൽനിന്നും ഇന്ത്യയിലേയ്ക്കു് നാലു് ടിക്കററു് വാങ്ങിക്കാൻ പെട്ടെന്നു പറഞ്ഞു: നേപ്പിൾസ് വരെ യൂറോപ്പിൽക്കൂടി സഞ്ചരിക്കാം. എന്നാൽ കപ്പൽയാത്ര അത്രയും കുറയ്ക്കാമല്ലൊ എന്നു കരുതിയാണു് ടിക്കററു് അവിടെ നിന്നു വാങ്ങാൻ പറഞ്ഞതു്. സ്വാമിജി യാത്ര ചെയ്യാൻ ആലോചിക്കുന്നുണ്ടു് എന്നു് അറിവുണ്ടായിരുന്നെങ്കിലും ഇതു് അവരെ ആശ്ചര്യപ്പെടുത്തി. അവരും അവരുടെ ഭൎത്താവും സ്വാമിജിയെ അനുഗമിക്കാനും ഭാരതത്തിൽ വന്നു് വാനപ്രസ്ഥജീവിതം നയിക്കാനും നിശ്ചയിച്ചിരുന്നു. അവർ യാത്രയ്ക്കുവേണ്ട ഒരുക്കങ്ങൾ ത്വരിതപ്പെടുത്തി. വഴിക്കു് ഇററലിയിലെ ചില പ്രധാന നഗരങ്ങൾ സന്ദൎശിക്കണമെന്നും നിശ്ചയിച്ചു. നോൎത്തു ജൎമ്മൻ ലോയിഡ് കമ്പനിവക ഒരു പുതിയ കപ്പൽ ഡിസംബർ 16-ാം തീയതി നേപ്പിൾസിൽനിന്നും സിലോണിലേയ്ക്കു് പുറപ്പെടുന്നതാണെന്നു മനസ്സിലായി. അന്നുതന്നെ അവർ അതിനു് ടിക്കററു് വാങ്ങുകയും ചെയ്തു. പുതിയ കപ്പൽ യഥാസമയം നിൎദ്ദിഷ്ടദിവസം പുറപ്പെടാൻ തയ്യാറാകാഞ്ഞതിനാൽ പിന്നീടു് 'പ്രിൻസ് റീജൻറ് ല്യൂട്പോൾഡ്' എന്ന കപ്പലിലേയ്ക്കു് ടിക്കററു മാററി.

സ്വാമിജി ഉടനെ തന്റെ യാത്രയെക്കുറിച്ചു് മദിരാശിയിലെ അനുയായികൾക്കു് എഴുതി; അക്കൂട്ടത്തിൽ എഴുതി, മദിരാശിയിലും കല്ക്കത്തയിലും ഓരോ കേന്ദ്രം സ്ഥാപിക്കാൻ താൻ ഉദ്ദേശിക്കുന്നുണ്ടെന്നും ഹിമാലയത്തിൽ ഒരു കേന്ദ്രം സ്ഥാപിക്കാൻ സേവിയർ ദമ്പതികൾ ഉദ്ദേശിക്കുന്നുണ്ടെന്നും. ആ എഴുത്തിൽ ഇങ്ങനെയും പ്രസ്താവിച്ചിരുന്നു: 'ഈ മൂന്നു കേന്ദ്രങ്ങൾകൊണ്ടു് നാം പ്രവൎത്തനം ആരംഭിക്കും ; പിന്നീടു് ബോംബെയ്ക്കും അലഹബാദിലേയ്ക്കും കടക്കും. ഈ ദിക്കുകളിൽനിന്നു്, ഭഗവാൻ അനുഗ്രഹിക്കുന്ന പക്ഷം, നാം ഇൻഡ്യയെ ആക്രമിക്കുമെന്നുമാത്രമല്ല, ലോക

ത്തിലെ സകല രാജ്യങ്ങളിലേയ്ക്കും പ്രചാരകസംഘങ്ങളെ അയയ്ക്കു കയും ചെയ്യും.' അനേകം പ്രവത്തനപദ്ധതികഠം അദ്ദേഹത്തിൻെറ മനസ്സിൽ തിങ്ങിനിറഞ്ഞിരുന്നു, സേവിയർദമ്പതികളുമായി സോത്സാഹം അവയെക്കുറിച്ചു ചച്ച്ചെയ്യുകയും ചെയ്തിരുന്നു. മാതൃഭൂമിയോടുള്ള തൻെറ സന്ദേശം ഉദ്ഘോഷിക്കുവാൻ സ്വാമിജി ഉത്സുകനും അക്ഷമനുമായി. മഹത്തായ ഫലങ്ങഠം സേവിയർ ദമ്പതികഠം പ്രതീക്ഷിച്ചു; സ്വാമിജിയുടെ പ്രവത്തനങ്ങഠം വിജയിപ്പിക്കുന്നതിനും, അദ്ദേഹത്തിൻെറ ഉപദേശങ്ങളിൽ അവർ സ്വായത്തമാക്കിയവ സാക്ഷാത്കരിക്കുന്നതിനും വേണ്ടി തങ്ങളുടെ ജീവിതം സമപ്പിക്കാൻ അവർ തീച്ച്യാക്കി. അതിനാൽ കുടുംബകാര്യങ്ങളൊക്കെ വേഗം ഒതുക്കാൻ അവർ ബദ്ധപ്പെട്ടു ആഭരണങ്ങഠം, ചിത്രങ്ങഠം, പുസ്തകങ്ങഠം, ഗൃഹോപകരണങ്ങഠം തുടങ്ങിയ അവരുടെ വസ്തുവകകഠം വേഗത്തിൽ വിററു പണമാക്കി. അങ്ങനെ വിററു കിട്ടിയ സംഖ്യ മുഴുവൻ യഥാത്ഥശിഷ്യരെപ്പോലെ അവർ തങ്ങളുടെ ഗുരുവിനു സമപ്പിച്ചു. അവർ വേറെ സ്ഥലമെടുത്തു് മാറിത്താമസിച്ചു; സ്വാമിജി നിർദ്ദേശിക്കുന്ന നിമിഷത്തിൽ പുറപ്പെടാൻ സൗകര്യമായിരിക്കുന്നതിനുവേണ്ടി. സ്വാമിജിയുടെ സെക്രട്ടറിയും സേവകനും ബ്രഹ്മചര്യദീക്ഷ സ്വീകരിച്ച പ്രിയശിഷ്യനും ആയ ഗുഡ്വിൻ അദ്ദേഹത്തെ അനുഗമിക്കും. മിസ്സ് മുള്ളറും അവരുടെ സ്നേഹിതയായ മിസ് ബെല്ലും കുറച്ചു കഴിഞ്ഞു് പുറപ്പെടാൻ ഒരുക്കങ്ങഠം ചെയ്തുകൊണ്ടിരുന്നു. ഭാരതോന്നമനത്തിനുള്ള പ്രവത്തനപദ്ധതിയിൽ, യഥാത്ഥരാജ്യസ്നേഹിയായ സ്വാമിജി, സ്ത്രീകളുടെ ഉദ്ധാരണത്തിനുവേണ്ടിയുള്ള പരിപാടികളും ഉഠംപ്പെടുത്താൻ വിസ്മരിച്ചില്ല. യുവാക്കന്മാരെ പ്രചാരകന്മാരാക്കാൻ പരിശീലിപ്പിക്കാനുള്ള മൂന്നു കേന്ദ്രങ്ങളുടെ സ്ഥാപനത്തോടൊപ്പം, ദേശീയാദശത്തിൻെറ അധിഷ്ഠാനത്തിൽ, പെൺകുട്ടികഠംക്കു് വിദ്യാഭ്യാസം നല്കാനുള്ള ഒരു സ്ഥാപനവും ആരംഭിക്കണം എന്നു് അദ്ദേഹം ആലോചിച്ചിരുന്നു. ആ സ്ഥാപനം ആദശഗൃഹിണികളെയും മാതാക്കളെയും മാത്രമല്ല, സ്ത്രീകളുടെ സമുന്നമനത്തിനുവേണ്ടി ജീവിതം സമപ്പിക്കുന്ന ബ്രഹ്മചാരിണികളെയും വാത്തെടുക്കുന്നതായിരിക്കും. ഭാരതസ്ത്രീകളുടെ സേവനത്തിനു് സഹായിക്കാൻ സന്നദ്ധയാകുന്നതിനു് മിസ്സ് മുള്ളക്കു വേണ്ട പ്രചോദനവും പ്രബോധനവും സ്വാമിജി നല്കിയിരുന്നു; ഹൈന്ദവബാലികമാക്കുവേണ്ടി സ്ഥാപിക്കാൻ ഉദ്ദേശിച്ചിരുന്ന വിദ്യാലയത്തിനു വേണ്ട സഹായങ്ങഠം ചെയ്യാമെന്നു് അവർ സസന്തോഷം പ്രതിജ്ഞ ചെയ്തു. ഭാരതസ്ത്രീകഠംക്കു വേണ്ടിയുള്ള പ്രവത്തനങ്ങളുടെ ചുമതല ഏല്പിച്ചുകൊടുക്കാൻ യഥാകാലം മിസ്സ് മാർഗരററ് നോബിളിനെയും ഇന്ത്യയിലേയ്ക്കു് കൊ

ണ്ടവരണമെന്നു് സ്വാമി ഉദ്ദേശിച്ചിരുന്നു. ഇങ്ങനെ എല്ലാ വിധത്തിലും എല്ലാ നിലയിലും, ഭാരതത്തിന്റെ ഉന്നമനത്തിനുവേണ്ടിയുള്ള മഹത്തായ സമാരംഭത്തിനു് വേണ്ട സാഹചര്യങ്ങൾ ഒത്തിണങ്ങി; സമയം ശോഭനം. തന്റെ ജീവിതത്തിലെ ചിരകാലാഭിലാഷം സാധിതപ്രായമായെന്നു് – മാതൃഭൂമിയുടെ പുനരുത്ഥാപനം ഹസ്തഗ്രാഹ്യമായെന്നു് – കണ്ടു് സ്വാമിജി ആനന്ദതുന്ദിലനായി.

ഡിസംബർ മദ്ധ്യത്തിൽ സ്വാമിജി പോവുകയാണു് എന്നറിഞ്ഞപ്പോൾ ഇംഗ്ലണ്ടിലെ വിദ്യാർത്ഥികൾ വിഷാദപൂർണ്ണരായി. അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം ഒരു യാത്രയയപ്പുസമ്മേളനം വിളിച്ചുകൂട്ടാൻ നിശ്ചയിച്ചു. ഇതിനു് മുൻകൈ എടുത്തു പ്രവർത്തിച്ചതു് സ്വാമിജിയുടെ ഉററ സുഹൃത്തും അശ്രാന്തപ്രവർത്തകനും ആയ മിസ്റ്റർ ഈ. ററി. സ്റ്റർഡിയാണു്. അദ്ദേഹവും മിസ്റ്റർ ഗുഡ്വിനും കൂടിയാണു് സമ്മാനപത്രിക തയ്യാറാക്കിയതും സ്വാമിജിയുടെ മിത്രങ്ങൾക്കും അനുയായികൾക്കും ക്ഷണക്കത്തുകൾ അയച്ചതും.

സ്വാമിജിയുടെ യാത്രയ്ക്കു തൊട്ടുമുമ്പുള്ള ഞായറാഴ്ച, ഡിസംബർ 13-ാം തീയതി പിക്കാഡില്ലിയിലെ രാജകീയചിത്രകാരസമാജത്തിൽവെച്ചു ചേർന്ന യോഗത്തിൽ നിരവധി ആളുകൾ പങ്കുകൊണ്ടു. നഗരത്തിന്റെ നാനാഭാഗങ്ങളിൽനിന്നും വിദൂരപ്രാന്തങ്ങളിൽനിന്നുപോലും ആളുകൾ വന്നുചേർന്നു; ആളുകൾക്കു് നില്ക്കാൻ തന്നെ ഇടംമതിയാകാതെയായി. അഭേദാനന്ദസ്വാമികളും അവിടെ ഉണ്ടായിരുന്നു. അദ്ദേഹം ആ വൻനഗരത്തിൽ ഒരു സ്ഥാനം നേടിക്കഴിഞ്ഞിരുന്നു, ഈ വിയോഗനാളിൽ സമാധാനത്തിനുവേണ്ടി സദസ്യർ അദ്ദേഹത്തിന്റെ നേക്കാണു് തിരിഞ്ഞതു്. സ്വാമിജി സഭയിൽ പ്രവേശിച്ചു; എങ്ങും ശാന്തമൂകത. ആ പ്രശാന്തത സദസ്സിനു് സ്വാമിജിയോടുള്ള സ്നേഹാധിക്യം മുഖരമായി പ്രഖ്യാപിച്ചു. ഈ വിടനല്കൽസമ്മേളനത്തെക്കുറിച്ചു് മിസ്ററർ എറിക് ഹാമൺഡ് വ്യക്തമായ ഒരു വിവരണം നമുക്കു തരുന്നു:

"അന്നു് ഞായറാഴ്ചയായിരുന്നു, ലണ്ടനിൽ കടകളൊക്കെ അടച്ചു്, വ്യാപാരമൊക്കെ നിലച്ച ദിവസം; നഗരവീഥികളിൽ കുറച്ചു സമയത്തേയ്ക്കു് കനത്ത വാഹനങ്ങളുടെയെങ്കിലും ഒച്ചയും ബഹളവും കുറഞ്ഞൊന്നു് അടങ്ങിയ ദിവസം. ലണ്ടൻവാസികൾ തങ്ങളുടെ രവിവാരവേഷങ്ങളണിഞ്ഞു; ഞായറാഴ്ചത്തെ തങ്ങളുടെ മട്ടും മാതിരിയും കൈക്കൊണ്ടു; ഗൗരവമാർന്നു് അടങ്ങി, ഒച്ചപ്പാടധികമില്ലാതെ ആളുകൾ പള്ളികളിലേയ്ക്കും പ്രാർത്ഥനാലയങ്ങളിലേയ്ക്കും പൊയ്ക്കൊണ്ടിരുന്നു. ഈ അപരാഹ്നത്തിൽ സ്വാമിജിയുടെ സുഹൃ

ത്തുക്കാം അദ്ദേഹത്തിനു മംഗളയാത്ര നേരുകയാണ്; അദ്ദേഹത്തിന്റെ ആഗമനം മഹത്തായ ഒരു നിധിയായിരുന്നു അവക്ക്. കലാകാരന്മാർ ഉപയോഗിച്ചുവരുന്ന ആ സമ്മേളനശാലയുടെ ഭിത്തികാം ചിത്രങ്ങാംകൊണ്ടു് അലംകൃതങ്ങളായിരുന്നു. ഇംഗ്ലണ്ടിന്റെ പ്രധാനനഗരിയിൽനിന്നുകൊണ്ടു് ബ്രിട്ടീഷ്ജനതയോടു് സ്വാമിജി ഉദ്ഘോഷിക്കാൻ പോകുന്ന അവസാനസന്ദേശത്തിനു് സജ്ജമാക്കിയിരുന്ന പ്രസംഗവേദി കുരുത്തോലകാംകൊണ്ടും പൂക്കാംകൊണ്ടും പച്ചിലകാംകൊണ്ടും കമനീയമാക്കപ്പെട്ടിരുന്നു. എല്ലാ തരത്തിലും തലത്തിലും പെട്ട ആളുകാം അവിടെ സന്നിഹിതരായി; എന്നാൽ ഏവക്കും ഒരേ ഒരാശ: അദ്ദേഹത്തെ ഒന്നു കാണാൻ; അദ്ദേഹത്തിന്റെ വാക്കുകാം കോംക്കാൻ; ഒരു പക്ഷേ അദ്ദേഹത്തിന്റെ ഉടയാടയിൽ ഒന്നുകൂടി തൊടാൻ.

വേദിയിൽനിന്നും ഗായകന്മാരും വാദ്യക്കാരും ഇടയ്ക്കിടെ മോഹനസ്വനങ്ങാം ഉതിത്തു. സ്വാമിജി സമ്പാദിച്ചിട്ടുള്ള സ്നേഹാദരങ്ങളെ പ്രകാശിപ്പിക്കുന്ന പ്രസംഗങ്ങാം സ്ത്രീകളും പുരുഷന്മാരും നടത്തി. പ്രസംഗത്തിനിടയ്ക്കും ഒടുക്കവും കൂട്ടമായ കരഘോഷം മുഴങ്ങി. പലരും നിശ്ശബ്ദം; നാവനങ്ങുന്നില്ല; നെഞ്ചിൽ നോവും. ചില കൺകളിൽ കണ്ണുനീർ ഉതിരുമെന്നായി. അകത്തെ ഗൗരവവും വിഷാദവും പുറത്തെ ഗൗരവത്തെയും വിഷാദത്തെയും ഗാഢവും തീവ്രവുമാക്കി. ഒരു വ്യക്തിമാത്രം വിഷാദത്തെ എതിത്തു വെല്ലുകയും ചെയ്തു. തിളങ്ങുന്ന പീതാംബരവും ധരിച്ചു് സ്വാമിജി സചേതനമായ സൂര്യപ്രഭപോലെ സദസ്യരുടെ നടുക്കകൂടി നടന്നുകൊണ്ടിരുന്നു.

'ഉവ്വു്', ഉവ്വു്'', നാം നിശ്ചയമായും വീണ്ടും തമ്മിൽ കാണും, 'നിശ്ചയമായും' അദ്ദേഹം പറഞ്ഞു ''

സമ്മേളനാദ്ധ്യക്ഷൻ മിസ്റ്റർ ഈ. ററി. സ്ററർഡി സ്വാമിജിക്കു് ഒരു മംഗളപത്രം സമപ്പിച്ചു. വികാരതരളിതനായ സ്വാമിജി ആദ്ധ്യാത്മികാവേശം തിളങ്ങുന്നതും വാത്സല്യം വഴിയുന്നതുമായ വാക്കുകളിൽ അതിനു മറുപടി നൽകി. ചരിത്രം ആവത്തിക്കുന്നു എന്ന വസ്തുതയും റോമൻഭരണംമൂലമുണ്ടായ സമാധാനകാലമാണു് ക്രസ്തുമതത്തെ സാദ്ധ്യമാക്കിത്തീത്തതു് എന്ന സംഗതിയും അദ്ദേഹം ചൂണ്ടിക്കാണിച്ചു. 'പാശ്ചാത്യലോകത്തിൽ ഇനിയും അനേകം പ്രചാരകസേനാനികാം കാണപ്പെടുമെന്നും, താൻ നന്നായിട്ടു വിതച്ചതിന്റെ വിള അവർ കൊയ്യുമെന്നും. ഭാവിയിലെ വിദൂരമായ കൊയ്ത്തിനു് അവർ അവരുടെ മുറസ്സു് വിളയിറക്കുമെന്നും ആയിരിക്കണം സ്വാമിജി അതുകൊണ്ടു് ഉദ്ദേശിച്ചതു്,' എന്നാണു് സിസ്റ്റർ നിവേദിത ഇതിനെ വ്യാഖ്യാനിക്കുന്നതു്. ഈ വിട

വാങ്ങൽകാലത്തു് അദ്ദേഹം ചെയ്ത പരസ്യപ്രസ്താവനകളെക്കാളേറെ മുഴങ്ങി കേൾക്കാം അദ്ദേഹം മിസ്ററർ ഹാമൺഡിനോടു പറഞ്ഞ ഈ സുധീരവാണികൾ: 'ഉടുത്തു പഴകിയ ഒരു തുണിപോലെ ഈ ദേഹം വലിച്ചെറിയുന്നതാണു്, അതിൽനിന്നു പുറത്തു ചാടുന്നതാണു്, നല്ലതു് എന്നു് എനിക്കു തോന്നിയെന്നു വരാം. എന്നാൽ സകലരും പരമസത്യം ഗ്രഹിക്കുംവരെ ഞാൻ ധർമ്മപ്രവചനവും പരോപകാരപ്രവർത്തനങ്ങളും ഒരിക്കലും നിർത്തുകയില്ല.' സ്വാമിജിയുടെ ദേഹത്യാഗത്തിനുശേഷം, അദ്ദേഹത്തെ നേരിൽ കണ്ടിട്ടില്ലാത്ത പല ആളുകളും അങ്ങുമിങ്ങും ആ ജീവദ്വാണികളിൽക്കൂടി അദ്ദേഹവുമായി സംവാദം നടത്തുകയും ആദ്ധ്യാത്മികമായി പ്രചോദനം നേടുകയും ചെയ്യുന്നുവെന്നതു് ശ്രദ്ധേയമായ ഒരു വസ്തുതയാണു്. സ്വാമിജി വീണ്ടും ലണ്ടൻ സന്ദർശിച്ചു എന്നതു വാസ്തവം തന്നെ. പക്ഷേ, അതു് ഒരു ആചാര്യൻ എന്ന നിലയിലല്ല; കാരണം, അപ്പോൾ അന്യദേശങ്ങളിലേയ്ക്കു്, അമേരിക്കയിലേയ്ക്കു്, പോവുകയായിരുന്നു. പലതും ഇന്ത്യയിലും ചെയ്തു തീർക്കാനുണ്ടായിരുന്നു.

സ്വാമിജിയുടെ, ലണ്ടനിലെ അവസാനത്തെ പ്രസംഗം 'അദ്വൈതവേദാന്ത'ത്തെക്കുറിച്ചായിരുന്നു. അവിടത്തെ പ്രസംഗപരമ്പരയുടെ അനുരൂപമായ മകുടമണി ആയിരുന്നു അതു്; എന്തെന്നാൽ, അതാണല്ലൊ അദ്ധ്യാത്മദർശനത്തിൻെറ അന്ത്യപടം. ഈ പ്രസംഗത്തെ പരാമർശിച്ചു്, വിശേഷിച്ചും സ്വാമിജി ഉളവാക്കിയ സ്വാധീനത്തെ അവലോകനം ചെയ്തുകൊണ്ടു്, 'ദി ഇൻഡ്യൻ മിറർ' എന്ന പത്രത്തിൻെറ ഒരു സുപ്രസിദ്ധലേഖകൻ ഡിസംബർ 14-ാം തീയതി ലണ്ടനിൽനിന്നും ഇപ്രകാരം എഴുതുന്നു:

"1896 ഡിസംബർ 10-ാം തീയതി സ്വാമി വിവേകാനന്ദൻ തൻെറ അവസാനത്തെ പ്രസംഗം ഒരു വമ്പിച്ച സദസ്സുമുമ്പാകെ നടത്തി; കുറഞ്ഞൊരുകാലത്തേയ്ക്കു് ഇനി അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കാൻ സാധിക്കുകയില്ല എന്നതുകൊണ്ടു് ഈ അവസാനത്തെ പ്രസംഗം കേൾക്കാനുള്ള അവസരം കൈവിടാതിരിക്കാൻ ശ്രോതാക്കൾ ഉത്സുകരായിരുന്നു. ചിന്താലുക്കളായ ഈ ആളുകൾ സ്വാമിജിയുടെ ലണ്ടൻപ്രസംഗങ്ങൾ കേൾക്കാൻ മുടങ്ങാതെ പതിവായി പോയിരുന്നതിൽനിന്നും അവർ ഇപ്പോഴത്തെ ഈ പ്രവചനപരമ്പരയ്ക്കു് മുഴുവനും എത്ര ഗൗരവാവഹമായ പ്രാധാന്യമാണു നൽകുന്നതു് എന്നു കാണാൻ കഴിയും. ചിലർ അതിഗാഢമായി ആദരിച്ചും ചിലർ സ്നേഹിച്ചും വരുന്ന ഒരു വ്യക്തിയിൽനിന്നും വരുന്ന ഈ പ്രവചനപരമ്പര, ആദ്യമതു് പ്രകാശംകൊണ്ടു പൗരസ്ത്യദേശത്തെന്നപോലെ പാശ്ചാത്യദേശത്തും ജനജീവിതത്തിൻെറ ഓരോ മണ്ഡലത്തിലും പ്രയോജനം കണ്ടെത്തുന്നു

ഈ വിശാലവും വിജ്ഞാനപ്രദവുമായ വ്യാഖ്യാനമാണ് വിഭിന്നാഭിപ്രായക്കാരായ ആളുകളെ, 'ചർച്ച് ഓഫ് ഇംഗ്ലണ്ടി'ലെ അനേകം വൈദികരുൾപ്പെടെ പലരേയും, സ്വാമിജിയുടെ ഉപദേശങ്ങൾ ആവുന്നത്ര പ്രചരിപ്പിക്കാൻ ഒന്നിച്ചുചേരുന്നതിന് കാരണമാക്കിയത്.

ഗഹനമായ ആദ്ധ്യാത്മികോപദേശം ആദ്യഘട്ടത്തിൽ ത്വരിതഗതിയിൽ പുരോഗമിക്കാൻ ഇടയില്ല. എന്നിരുന്നാലും ആത്മാർത്ഥതയും സ്ഥിരോത്സാഹവും ഉള്ള നിരവധി വിവർത്തകന്മാരിൽ ക്കൂടി പൗരസ്ത്യചിന്ത ക്രമേണ കൂടുതൽ കൂടുതൽ മനസ്സിലാക്കപ്പെട്ടു വരുന്നു. ഗ്രന്ഥങ്ങളിൽ ഒളിഞ്ഞുകിടക്കുന്ന ഈ വിജ്ഞാനരാശിയ്ക്ക് സ്വാമി വിവേകാനന്ദനെപ്പോലെയുള്ള ഒരാചാര്യൻ വന്ന് ചൈതന്യം പകർന്നുകൊടുക്കുകയും പ്രമാദങ്ങൾ പരിഹരിച്ചുകൊടുക്കുകയും ചെയ്യുന്നു. എന്നിരുന്നാലും, അനേകം പണ്ഡിതന്മാർ ഇത്രയൊക്കെ പണിപ്പെട്ടിട്ടും, സ്വാമി വിവേകാനന്ദന്റെ പ്രസംഗങ്ങൾ ശ്രവിച്ച അഭ്യസ്തവിദ്യരെന്നും സംസ്കാരസമ്പന്നരെന്നും പറയാവുന്ന ആളുകളിൽ ഭൂരിപക്ഷത്തിന്റേയും ശ്രദ്ധ, ഭാരതം ലോകത്തിനുവേണ്ടി കാത്തുസൂക്ഷിക്കുന്നതായി കരുതപ്പെടാവുന്ന ആ സാർവ്വഭൗമചിന്തകളുടെയും വിജ്ഞാനത്തിന്റെയും അമൂല്യനിധികളിലേയ്ക്ക് ഒരു പക്ഷേ ഇദംപ്രഥമമായിട്ടായിരിക്കും ആകർഷിക്കപ്പെടുന്നത്. സ്വാമി വിവേകാനന്ദന്റെ പ്രവർത്തനത്തെ മതപ്രചാരണമെന്നു വിളിക്കാമെങ്കിൽ അത് ഇന്ന് നിലവിലുള്ള മററു മിക്ക മതപ്രചാരണങ്ങളിൽ നിന്നും വ്യത്യസ്തമാണ്; എന്തെന്നാൽ അതൊട്ടും വെറുപ്പ് ഉളവാക്കിയിട്ടില്ല, അതല്പംപോലും വിദ്വേഷമോ സങ്കുചിതത്വമോ ഉത്പാദിപ്പിച്ചില്ല. ഇതിന്റെ കാരണം ലളിതമാണ്, അതിന്റെ ബലം മഹത്തുമാണ്. സ്വാമി സങ്കുചിതനല്ല; അദ്ദേഹം മതത്തിന്റെ പ്രോത്സാഹകനാണ്; അല്ലാതെ ഒരു പ്രത്യേകമതത്തിന്റെ പ്രചാരകനല്ല. മതത്തിന്റെ വിശാലമായ തലത്തിൽ ഓരോ പ്രത്യേകവീക്ഷണങ്ങളുടെ പ്രവാചകന്മാർക്ക് എതിർക്കാൻ അദ്ദേഹത്തിൽ ഒന്നും കണ്ടുകിട്ടുകയില്ല.

യാത്രയയപ്പുസമ്മേളനത്തിൽ പങ്കുകൊണ്ടവരിൽ പലരും തങ്ങളുടെ ജീവിതത്തിലെ അനേകവർഷങ്ങൾ ഇന്ത്യയിൽ ചെലവഴിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാരും ഭരണകർത്താക്കളും ആയിരുന്നു; തങ്ങൾക്ക് യാതൊന്നും നിശ്ചയമില്ലാത്ത ഒരു ജനതയെയോ തത്ത്വചിന്തയെയോ വ്യാഖ്യാതാവിനെയോ സംബന്ധിച്ച ഉത്സാഹാവേശത്തിന്റെ ഒഴുക്കിൽ പെട്ടുപോയതാണ് എന്ന് ഇവരെക്കുറിച്ചു പറയാവതല്ല.''

ലണ്ടനിൽ സ്വാമിജിയുടെ പ്രസംഗങ്ങൾ കേട്ട പലരും പ്രസ്താവിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ വേദാന്തവ്യാഖ്യാനം,

തികച്ചും നൂതനവും പ്രോത്സാഹജനകവുമായ ഒരു ജീവിതവീക്ഷണവും, ജീവിതത്തിൻെറ നിത്യമായ അധിഷ്ഠാനത്തിൻെറ ബോധവും തങ്ങരംക്ക് വെളിവാക്കിത്തരുകയുണ്ടായി എന്നു്. പില്ക്കാലം സിസ്ററർ നിവേദിതയെന്നു് വിഖ്യാതയായ മിസ്സ് എം. ഇ. നോബിരം പ്രസ്താവിക്കുന്നു:

"സ്വാമി വിവേകാനന്ദൻെറ വാണികരം, ദാഹംകൊണ്ടു പൊരിയുന്നവക്ക് ജീവജലംപോലെ അനുഭവപ്പെട്ടതു് ഞങ്ങളിൽ കുറച്ചുപേക്കൊന്നുമല്ല. മതത്തെ സംബന്ധിച്ചു് അര ശതാബ്ദക്കാലമായി യൂറോപ്പിലെ ബൗദ്ധികജീവിതത്തെ ബാധിച്ചിട്ടുള്ളതും അനുക്രമം പ്രവൃദ്ധമായ്ക്കൊണ്ടിരിക്കുന്നതും ആയ അനിശ്ചിതത്വത്തെക്കുറിച്ചും നൈരാശ്യത്തെക്കുറിച്ചും കഴിഞ്ഞ പല വഷങ്ങളായി ഞങ്ങരംക്ക പലക്കും ബോധമുണ്ടായിരുന്നു. ക്രിസ്തുമതത്തിലെ വിശ്വാസപ്രമാണങ്ങളിൽ വിശ്വസിക്കുക ഞങ്ങരംക്ക് അസാധ്യമായിത്തീന്നു; ഞങ്ങളുടെ മതത്തിലെ സത്യമാകുന്ന കാമ്പിൽനിന്നും സിദ്ധാന്തമാകുന്ന ചിരട്ട പൊട്ടിക്കാൻ, ഇന്നിപ്പോരം ഞങ്ങരംക്ക കൈവശമുള്ള ഉപകരണം അന്നു് ഉണ്ടായിരുന്നുമില്ല. ഇക്കൂട്ടക്ക്, വേദാന്തം, തങ്ങളുടെതന്നെ സംശയദൃഷ്ടിയോടെ വീക്ഷിക്കപ്പെട്ടിരുന്ന അന്തശ്ചോദനകരംക്ക് ബുദ്ധിപരമായ ദൃഢീകരണവും തത്ത്വപരമായ പ്രഖ്യാപനവും നല്കി. 'ഇരുട്ടിൽ നടന്നിരുന്ന ആളുകരം വലിയ ഒരു വെളിച്ചം കണ്ടെത്തി.'

സ്വാമിയുടെ 'ഞാൻ ഈശ്വരനാകുന്നു,' എന്ന ആശയമാണു് എന്നും അറിയപ്പെട്ടിരുന്നതും എന്നാൽ മുമ്പൊരിക്കലും പ്രഖ്യാപിക്കപ്പെടാത്തതും ആയ ഒന്നായിട്ടു തോന്നിയതു്. അതിനും പുറമേ, പൂവ്വാനുഭവങ്ങരംക്കെല്ലാം യുക്തിയുടെ പിന്തുണ നല്കുകയും, നിരുപാധികസേവനത്തിനുള്ള തൃഷ്ണയ്ക്കു് മുമ്പെങ്ങും സധൈര്യം അനുവദിക്കപ്പെടാത്ത യുക്തിപരമായ അനുമതി കൊടുക്കുകയും ചെയ്യുന്നതിനു് ആവശ്യമായ പൊടിക്കൈ മാനവൈക്യം എന്ന ആശയമായിരുന്നു. ചിലർ ഒരുവഴിക്കു കൂടി, മററു ചിലർ മറെറാരു വഴിയേ, ഞങ്ങളെല്ലാം മഹത്തായ ഒരു പൈതൃകത്തിനു് അവകാശികളായി; ഞങ്ങളതു് അറിയുന്നുമുണ്ടു്."

സ്വാമി വിവേകാനന്ദൻ ഇംഗ്ലണ്ടിൽ ഉളവാക്കിയ സ്വാധീനത്തെക്കുറിച്ചു് ഒരു പ്രസിദ്ധരാഷ്ട്രീയചിന്തകനായ ശ്രീമാൻ വിപിൻ ചന്ദ്രപാൽ ലണ്ടനിൽനിന്നും 1898 ഫെബ്രുവരി 15-ാം തീയതിയിലെ 'ദി ഇൻഡ്യൻ മിറർ' എന്ന പത്രത്തിൽ ഇപ്രകാരം എഴുതുകയുണ്ടായി: "സ്വാമി വിവേകാനന്ദൻ ഇംഗ്ലണ്ടിൽ ചെയ്ത പ്രസംഗങ്ങരംക്ക് അത്യല്പമായ ഫലമേ ഉണ്ടായിട്ടുള്ളു എന്നും അദ്ദേഹ

ത്തിൻെറ സ്നേഹിതന്മാരും ആരാധകരും അദ്ദേഹത്തിൻെറ പ്രവൎത്തനത്തെ പെരുപ്പിച്ചുകാണിക്കുകയാണു് എന്നും ഇന്ത്യയിൽ ചിലയാളുകൾ കരുതുന്നു. സകല സ്ഥലത്തും ശ്രദ്ധാൎഹമായ ഒരു സ്വാധീനം അദ്ദേഹം ഉളവാക്കിയിട്ടുണ്ടു് എന്നു് ഇവിടെ വന്നപ്പോൾ ഞാൻ കാണുന്നു. വിവേകാനന്ദനെ ഗാഢമായി സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന ആളുകളെ ഇംഗ്ലണ്ടിൻെറ പല ഭാഗങ്ങളിലും ഞാൻ കണ്ടുമുട്ടിയിട്ടുണ്ടു്. ഞാൻ അദ്ദേഹത്തിൻെറ സംഘത്തിൽ പെട്ടവനല്ലെങ്കിലും, അദ്ദേഹവുമായി എനിക്കു് അഭിപ്രായവ്യത്യാസങ്ങളുണ്ടെന്ന കാര്യം നേരാണെന്നിരുന്നാലും, വിവേകാനന്ദൻ ഇവിടെ വളരെയേറെ ആളുകളുടെ കണ്ണുകൾ തുറക്കുകയും ഹൃദയങ്ങൾ വിശാലമാക്കുകയും ചെയ്തിട്ടുണ്ടു് എന്നു പറയാതിരിക്കാൻ നിവ്വാഹമില്ല. അദ്ദേഹത്തിൻെറ അധ്യാപനത്തിൻെറ ഫലമായി, പുരാതനഹിന്ദുശാസ്ത്രങ്ങളിൽ അത്യാശ്ചര്യകരങ്ങളായ അദ്ധ്യാത്മസത്യങ്ങൾ ഒളിഞ്ഞുകിടപ്പുണ്ടു് എന്നു് ഇവിടെയിപ്പോൾ ഭൂരിപക്ഷം ആളുകളും ദൃഢമായി വിശ്വസിക്കുന്നു. മിസ്റ്റർ ഹേവീസ് എഴുതിയ 'നിൎജ്ജീവവേദി'യിൽനിന്നും 'വിവേകാനന്ദമത'ത്തെക്കുറിച്ചു് ഞാൻ ഉദ്ധരിച്ച ഭാഗംകൊണ്ടു് നിങ്ങൾക്കു് വ്യക്തമായി മനസ്സിലായിരിക്കുമല്ലൊ, വിവേകാനന്ദൻെറ ആശയങ്ങളുടെ പ്രചരണംകൊണ്ടു് അനേകശതം ആളുകൾ ക്രസ്തുമതത്തിൽനിന്നും പിരിഞ്ഞുപോയി എന്നു്. ഈ രാജ്യത്തു് അദ്ദേഹത്തിൻെറ പ്രവൎത്തനം എത്ര ഗാഢവും വിസ്തൃതവുമായിരുന്നു എന്നു് താഴെ പറയുന്ന സംഭവത്തിൽനിന്നും എളുപ്പത്തിൽ വ്യക്തമാകുന്നതാണു്:

ഇന്നലെ വൈകുന്നേരം ഞാൻ ലണ്ടൻെറ തെക്കുഭാഗത്തു് ഒരു സ്നേഹിതനെ കാണാൻ പോവുകയായിരുന്നു. എനിക്കു വഴി തെററി; എന്നിട്ടു് ഒരു തെരുവിൻെറ മൂലയ്ക്കു നിന്നുകൊണ്ടു്, ഏതു വഴിക്കാണു് തിരിയേണ്ടതു് എന്നു നോക്കിക്കൊണ്ടു നില്ക്കേ, ഒരു മഹതി – കൂടെ ഒരു ബാലനുമുണ്ടു് – എന്നെ സഹായിക്കാനുള്ള ഉദ്ദേശത്തോടുകൂടിയാണെന്നു തോന്നി, എൻെറ അടുത്തു വന്നു. അവർ എന്നോടു പറഞ്ഞു: 'സർ, താങ്കൾ ഒരുപക്ഷേ താങ്കളുടെ വഴി കണ്ടുപിടിക്കാൻ നോക്കുകയായിരിക്കും. ഞാൻ താങ്കളെ സഹായിക്കട്ടെയോ?' അവർ എനിക്കു വഴി കാണിച്ചുതന്നു, എന്നിട്ടു പറഞ്ഞു: ''താങ്കൾ ലണ്ടനിൽ വരുന്നുണ്ടു് എന്നു് ഏതോ പത്രത്തിൽനിന്നും ഞാൻ അറിഞ്ഞു. താങ്കളെ കണ്ടപ്പൊഴേ ഞാനെൻെറ മകനോടു പറയുകയായിരുന്നു, 'നോക്കൂ, അതാ അവിടെ സ്വാമി വിവേകാനന്ദൻ.' ഉടൻതന്നെ തീവണ്ടിയിൽ കയറേണ്ടതുണ്ടായിരുന്നതുകൊണ്ടു്, ഞാൻ വിവേകാനന്ദനല്ല എന്നു് അവരോടു പറയാൻ എനിക്കു സമയം കിട്ടിയില്ല; വേഗം പോകാതെ എനിക്കു

നിവൃത്തിയില്ലായിരുന്നു. എന്തായാലും വിവേകാനന്ദനെ നേരിട്ടറിയാതെതന്നെ ആ മഹതിക്ക് അദ്ദേഹത്തോട് അത്രയേറെ ആദരവ് ഉണ്ടെന്നു കണ്ട് ഞാൻ വാസ്തവത്തിൽ അദ്ഭുതപ്പെട്ടു. ആ സന്തോഷകരമായ അനുഭവത്തിൽ ഞാൻ വളരെയേറെ സംതൃപ്തി പൂണ്ടു; എനിക്ക് അത്രയേറെ ബഹുമാനം നേടിത്തന്ന എൻെറ കാവിത്തലപ്പാവിനു് ഞാൻ നന്ദിയും പറഞ്ഞു. ആ സംഭവത്തിനുപുറമെ ഇന്ത്യയെ ആദരിക്കുകയും, മതപരമോ ആദ്ധ്യാത്മികമോ ആയ സത്യങ്ങളെ, അവ ഇന്ത്യയിൽനിന്നു വരുന്നവയാണെങ്കിൽ, ആകാംക്ഷയോടെ ശ്രദ്ധിക്കുകയും ചെയ്യുന്ന അഭ്യസ്തവിദ്യരായ അനേകം ആംഗലമാന്യന്മാരെ ഞാനിവിടെ കണ്ടിട്ടുമുണ്ട്.''

ഇംഗ്ലണ്ടിലെ പ്രവർത്തനങ്ങളുടെ ഫലത്തെക്കുറിച്ച്, യൂറോപ്പിൽ പര്യടനം നടത്തുന്നതിനു മുമ്പും പിമ്പും ഉള്ള അവിടത്തെ താമസക്കാലത്തു് സ്വാമിജിക്കുതന്നെ വലിയ സംതൃപ്തി തോന്നിയിരുന്നു. തൻെറ ഒരു ഉററ അമേരിക്കൻ സുഹൃത്തിനു്, തൻെറ ഭാവിപ്രവർത്തനങ്ങളുടെ സ്വഭാവത്തിൻെറയും വിജയത്തിൻെറയും ഒരു ദീർഘദർശനമെന്നോണം സ്വാമിജി എഴുതി, മഹത്തായ ആശയങ്ങൾ ഉൾക്കൊള്ളാൻ ഇംഗ്ലീഷുകാർക്കുള്ള കഴിവിൽ തനിക്കു വിശ്വാസമുണ്ടെന്നു്; അവർ ആശയങ്ങൾ ഉൾക്കൊള്ളാൻ നേരം എടുക്കുമെങ്കിലും അവ അത്രയും സ്ഥായിയും ഗാഢവും ആയിരിക്കുമെന്നു്. വേദാന്തത്തിനു് ഭാവിയിൽ ഇംഗ്ലണ്ടിലുണ്ടാകുന്ന സ്വാധീനത്തെക്കുറിച്ച് അദ്ദേഹം പറയാറുണ്ട്. ആംഗ്ലിക്കൻചർച്ചിലെ വിശിഷ്ടവൈദികന്മാർ വേദാന്തത്തിൻെറ ആദർശവും സത്യതയും സ്വീകരിക്കുകയും, ആ ചർച്ചിൻെറ പരിധിക്കുള്ളിൽത്തന്നെ മതത്തിൻെറ സാർവ്വലൗകികതയെ വിചാരത്തിലും ജീവിതത്തിലും പുലർത്തുന്ന ഒരു വിശാലസമുദായം ആയിത്തീരുകയും ചെയ്യുമെന്നു് അദ്ദേഹം വിശ്വസിച്ചു.

ഇംഗ്ലണ്ടിലെ തൻെറ പ്രവർത്തനത്തെക്കുറിച്ച് 'കൽക്കത്തയിലെ മംഗളപത്രത്തിനുള്ള മറുപടി' എന്ന പ്രസിദ്ധ ലേഖനത്തിൽ സ്വാമിജി ഇപ്രകാരം പറയുന്നു:

'എൻെറ ഇംഗ്ലണ്ടിലെ പ്രവർത്തനം അമേരിക്കയിലെ പ്രവർത്തനത്തേക്കാൾ എനിക്കു്. കൂടുതൽ തൃപ്തികരമായിരിക്കുന്നു. ധീരനും ശൂരനും സ്ഥിരനുമായ ഇംഗ്ലീഷുകാരൻ....ഒരിക്കലൊരാശയം അവൻെറ തലയ്ക്കകത്തു് ആക്കിക്കിട്ടിയാൽ അതു പിന്നെ ഒരിക്കലും പുറത്തുവരികയില്ല; ആ ജനതയുടെ അളവററ പ്രായോഗികതയും ഊർജ്ജസ്വലതയും ആ ആശയത്തെ അങ്കുരിപ്പിക്കുകയും വിനാവിളംബം ഫലപ്രദമാക്കിത്തീർക്കുകയും ചെയ്യുന്നു. മററൊരു രാജ്യത്തും അതങ്ങനെയല്ല. ആ ജനതയുടെ അളവററ പ്രായോഗി

കതയും അതിരററ ഉത്സാഹവും വേറെങ്ങും നിങ്ങാംക്ക് കാണാൻ കഴിയുകയില്ല. ഭാവനകാം കുറവാണു്; പക്ഷേ കാര്യനിർവ്വഹണം കൂടുതലും. പിന്നെ, ആംഗലഹൃദയത്തിൻെറ ഉത്സം എവിടെയെന്നു്, പ്രചോദകശക്തിയെവിടെയെന്നു് ആക്കറിയാം ? എന്തുമാത്രം ഭാവനകളും വികാരങ്ങളും ഉണ്ടു് അതിനുള്ളിൽ ! അവരൊരു ധീരജനതയാണു്; അവരാണു് ശരിയായ ക്ഷത്രിയന്മാർ; അവരുടെ പരിശീലനം വികാരത്തെ മറയ്ക്കാനാണു്, അല്ലാതെ ഒരിക്കലും പുറത്തു കാണിക്കാനല്ല. ശൈശവംമുതല്ലേ അവർ അങ്ങനെ അതിനായി പരിശീലിപ്പിക്കപ്പെടുന്നു. എന്നാൽ ധീരമായ ഈ മേല്പുരയെല്ലാമുണ്ടെങ്കിലും പോരാളിയുടെ ഈ പുറംചട്ടയ്ക്കു പിന്നിൽ, ഇംഗ്ലീഷ് ഹൃദയത്തിൽ വികാരങ്ങളുടെ ഗഹനമായ ഒരു ഊററു് ഉണ്ടു്. അവിടെ ചെന്നെത്തുന്നതെങ്ങനെയെന്നു് നിങ്ങാംക്കൊരിക്കൽ മനസ്സിലായാൽ, അവിടെ എത്തിയാൽ, വ്യക്തിപരമായി പരിചയപ്പെടുകയും അടുത്തു പെരുമാറുകയും ചെയ്താൽ, അവൻ തൻെറ ഹൃദയം തുറക്കും, അവൻ എന്നെന്നേയ്ക്കും നിങ്ങളുടെ സുഹൃത്തായിരിക്കും, അവൻ പിന്നെ നിങ്ങളുടെ സേവകനാണു്. ആയതിനാൽ എൻെറ അഭിപ്രായത്തിൽ ഇംഗ്ലണ്ടിലെ എൻെറ പ്രവത്തനം മറെറവിടത്തെയുംകാാം കൂടുതൽ തൃപ്തികരമാകുന്നു.'

ഇന്ത്യയിലേയ്ക്കു പുറപ്പെടുംമുമ്പ് സ്വാമിജി അമേരിക്കയിലെ ചില ശിഷ്യകാംക്കു് ഇപ്രകാരം എഴുതുകയുണ്ടായി:

'ലണ്ടനിലെ പ്രവത്തനം ഒരു വമ്പിച്ച വിജയമായിരുന്നു. ഇംഗ്ലീഷുകാർ അമേരിക്കരെപ്പോലെ ഉത്സാഹഭരിതരല്ല; എന്നാൽ ഒരിക്കലവരുടെ ഹൃദയത്തെ സ്പർശിച്ചുകഴിഞ്ഞാൽ അതു് എന്നെന്നേയ്ക്കും നിങ്ങളുടേതാണു്, മെല്ലെ ഞാൻ വിജയം വരിച്ചു. ആകെ ആറുമാസത്തെ പ്രവത്തനംകൊണ്ടു്, പൊതുപ്രസംഗങ്ങാം കണക്കാക്കാതെ, പതിവായുള്ള ക്ലാസ്സിനു് നൂററിയിരുപതുപേരോളം മുടങ്ങാതെ വരുന്നുണ്ടെന്നതു് ശ്രദ്ധാഹമല്ലയോ ? ഇവിടെ ഏവനും കാര്യനിരതൻ — കമ്മചതുരനായ ആംഗലേയൻ. ക്യാപ്ററൻ സേവിയറും പത്നിയും മിസ്റ്റർ ഗുഡ്‌വിനും എന്നോടൊപ്പം ഇന്ത്യയിലേയ്ക്കു വരുന്നു, പ്രവത്തനത്തിലേപ്പെടാൻ; അവരതിനു് സ്വന്തം പണം ചെലവാക്കുകയും ചെയ്യും. അതുമാതിരി ചെയ്യാൻ സന്നദ്ധരായിട്ടു് ഇവിടെ നിരവധിപേർ ഉണ്ടു്: നിലയും വിലയുമുള്ള സ്ത്രീകളും പുരുഷന്മാരും— തങ്ങാംക്കു് സത്യമെന്നു് ഒരിക്കൽ ബോദ്ധ്യം വന്നു കഴിഞ്ഞ ആശയത്തിനുവേണ്ടി സവ്വവും ഉപേക്ഷിക്കാൻ സന്നദ്ധരായിട്ടുള്ളവർ ! അവസാനമായി — എന്നതുകൊണ്ടു് നിസ്സാരമെന്നു അത്ഥമില്ല — ഇന്ത്യയിൽ എൻെറ പ്രവത്തനം ആരംഭിക്കാൻ

ധനസഹായവും വന്നുചേൎന്നിട്ടുണ്ട്; കൂടുതൽ പിന്നാലെ വരുകയും ചെയ്യും. ഇംഗ്ലീഷുകാരെക്കുറിച്ചുള്ള എൻെറ അഭിപ്രായം പാടേ മാറിയിരിക്കുന്നു. മററ് ഏതു ജനതയെക്കാളും കൂടുതലായി ഈശ്വരൻ അവരിൽ കനിയാൻ കാരണമെന്താണെന്ന് എനിക്കിപ്പോഠ മനസ്സിലാകുന്നു. അവർ സ്ഥിരോത്സാഹികളും തികഞ്ഞ ആത്മാൎത്ഥതയുള്ളവരുമാണ്; ഗാഢമായ വികാരതീവ്രതയും അവക്കുണ്ട്; മേലേ ഉപേക്ഷാഭാവത്തിൻെറ ഒരു പുറംതോട് ഉണ്ടെന്നുമാത്രം. ആ തോട് പൊട്ടിക്കാൻ കഴിഞ്ഞാൽ നിങ്ങഠക്കു നിങ്ങളുടെ ആളെ കിട്ടി.'

പാശ്ചാത്യവും പൗരസ്ത്യവുമായ ലോകങ്ങഠ തമ്മിൽ സഹാനുഭൂതിയോടും സഹകരണത്തോടും കൂടിയ ഒരു ബന്ധം സ്ഥാപിക്കാൻ സ്വാമിജിയും സതീൎത്ഥ്യരും ശിഷ്യന്മാരും നല്കിയിട്ടുള്ള സംഭാവനയേക്കാഠ ശക്തിയേറിയ യാതൊന്നും ഉണ്ടായിട്ടില്ല, നിശ്ചയം.

1896 ഡിസംബർ 16-ാം തീയതി സ്വാമിജിയും സേവിയർ ദമ്പതികളും ലണ്ടനിൽനിന്ന് യൂറോപ്പിലേയ്ക്കു പുറപ്പെട്ടു; മിസ്റ്റർ ഗുഡ്‌വിൻ സതാംപ്ടണിൽനിന്നും കപ്പൽവഴി നേപ്പിഠസിലെത്തി അവരുടെ കൂടെ ചേരും. സ്വാമിജിയെയും സഹയാത്രികരെയും യാത്രയയയ്ക്കാൻ ലണ്ടൻ സേ്റഷനിൽ നിരവധി സുഹൃത്തുക്കഠ സന്നിഹിതരായിരുന്നു. അമേരിക്കയിലെ, സ്വാമിജിയുടെ ഒരു ശിഷ്യന് മിസ്ററർ ഈ. ററി. സ്ററർഡി അയച്ച ഒരു കത്ത് അദ്ദേഹത്തിൻെറയെന്നപോലെ അനേകം സതീൎത്ഥ്യരുടെയും വികാരങ്ങളെ വിളംബരം ചെയ്യുന്നു. സ്ററർഡി എഴുതി:

"വിവേകാനന്ദസ്വാമികഠ ഇന്നു പോയി. ജലച്ഛായചിത്രകാരന്മാരുടെ റോയൽ ഇൻസ്ററിററ്യൂട്ടിൽവെച്ച് അദ്ദേഹത്തിനു ഗംഭീരമായ ഒരു യാത്രയയപ്പ് നല്കപ്പെട്ടു. അവിടെ ഏതാണ്ട് അഞ്ഞൂറു പേരോളം ഉണ്ടായിരുന്നു; അനേകം സുഹൃത്തുക്കഠ ലണ്ടനു വെളിയിലുമായിരുന്നു. അദ്ദേഹത്തിൻെറ സ്വാധീനം നിരവധി ഹൃദയങ്ങളിൽ ആണ്ടിറങ്ങിയിട്ടുണ്ട്. ഞങ്ങഠ അദ്ദേഹത്തിൻെറ പ്രവൎത്തനവുമായി നേരേ മുമ്പോട്ടുതന്നെ പോകുന്നു. അദ്ദേഹത്തിൻെറ സോദരസന്ന്യാസി ആകൎഷണീയനും തപസ്വിയും യുവാവും ആയ നല്ല ഒരാഠ. അദ്ദേഹം എന്നെ ഇതിൽ സഹായിക്കും.

താങ്കളുടെ ഊഹം ശരിയാണ്. ഈ ജന്മത്തിൽ ഞാൻ കണ്ടിട്ടുള്ളതിൽ പവിത്രതമനായ ആചാര്യനെയും ശ്രേഷ്ഠതമനായ സുഹൃത്തിനെയും പിരിഞ്ഞതിൽ ഞാനിന്നു വിഷാദപൂൎണ്ണനാകുന്നു. ഇപ്പോഠ ഇമ്മാതിരി ഒരനുഗ്രഹത്തിനു പാത്രമാകാൻ ഞാൻ പൂൎവ്വജന്മത്തിൽ മഹത്തായ പുണ്യമെന്തെങ്കിലും സഞ്ചയിച്ചിരിക്കണം.

ആയുഷ്കാലമത്രയും ആശിച്ചിരുന്നതു് ഞാൻ സ്വാമിജിയിൽ കണ്ടെത്തി.''

സ്വാമിജിയുടെ ഇംഗ്ലണ്ടിലെ ജീവിതത്തിന്റെ വിവരണം അവസാനിപ്പിക്കുന്നതിനുമുമ്പു് അദ്ദേഹത്തിന്റെ വിപദിധൈര്യത്തെ വെളിവാക്കുന്ന ഒരു സംഭവം പ്രസ്താവിക്കട്ടെ. ഒരിക്കൽ സ്വാമിജി, മിസ്സ് മുള്ളറും ഒരു ഇംഗ്ലീഷ് സുഹൃത്തും ഒരുമിച്ച് ഒരു വയലിൽക്കൂടി നടന്നുകൊണ്ടിരിക്കെ വെറളിപിടിച്ച ഒരു കാള അവരുടെ നേർക്ക് പാഞ്ഞണഞ്ഞു. സിസ്റ്റർ നിവേദിത ആ സംഭവം വിവരിക്കുന്നു: 'ഇംഗ്ലീഷുകാരൻ ഇടംവലം നോക്കാതെ ഒററയോട്ടംഓടി കുന്നിന്റെ മറുവശത്തെത്തി രക്ഷ പ്രാപിച്ചു. സ്ത്രീ അവരാക്കാവുന്നിടത്തോളം ഓടി; എന്നിട്ടവിടെ വീണു, കൂടുതലായൊന്നും ചെയ്യാൻ കഴിവില്ലാതെ. അതു കണ്ട്, അവളെ തുണയ്ക്കാൻ നിവൃത്തിയില്ലാതെ സ്വാമി, അവളുടെ മുമ്പിൽ കടന്നു് കൈയുംകെട്ടി നിലയുറപ്പിച്ചു. ഇങ്ങനെ നിനച്ചുംകൊണ്ട്: 'അപ്പോഴം ഇതുതന്നെ അവസാനം, എന്തായാലും.' കാളയ്ക്കു് തന്നെയെടുത്തു് എത്ര ദൂരത്തേയ്ക്ക് എറിയാൻ കഴിയും എന്നു കണക്കുകൂട്ടുന്നതിൽ വ്യാപൃതമായിരുന്നു തന്റെ മനസ്സ് ആ അവസരത്തിൽ, എന്നു് പിന്നീട്ട് അദ്ദേഹം പറയുകയുണ്ടായി. പക്ഷേ ആ ജന്തു ഏതാനും വാര അകലെ പെട്ടെന്നങ്ങു നിന്നു, തല പൊക്കി, നോക്കി. എന്നിട്ട് വിഷണ്ണനായിട്ടു തിരിച്ചു മണ്ടി.

അതുമാതിരിയുള്ള ഒരു ധൈര്യം – ഇമ്മാതിരി സംഭവങ്ങളെക്കുറിച്ച് അദ്ദേഹം തീരെ മൗനിക്കാറില്ലെന്നിരുന്നാലും അദ്ദേഹത്തിന്റെ യൗവനാരംഭത്തിൽ പ്രകടമായി: കല്ക്കത്തയിലെ തെരുവിൽക്കൂടി നിയന്ത്രണം വിട്ടു പാഞ്ഞുപോകുന്ന ഒരു കുതിരയുടെ പുറത്തു ചാടിക്കയറി അതിനെ പിടിച്ചുനിർത്തി; അങ്ങനെ അതിന്റെ പിന്നിലത്തെ വണ്ടിയിലുണ്ടായിരുന്ന ഒരു സ്ത്രീയുടെ ജീവനെ രക്ഷിച്ചു.

# ഭാരതത്തിലേയ്ക്കു്

ലണ്ടൻ പിന്നിട്ടു. തന്റെ തോളിൽനിന്നും കനത്ത ഒരു ഭാരം പെട്ടെന്നു് പോയതുപോലെ തോന്നി സ്വാമിജിയ്ക്കു്. അഭേദാനന്ദ സ്വാമികളുടെ മേൽനോട്ടത്തിൽ പ്രവർത്തനം നേരേ പുരോഗമിക്കും എന്നു് അദ്ദേഹത്തിനു് ഉറപ്പുണ്ടായിരുന്നു. അദ്ദേഹത്തിനു് ഈശ്വരനിൽ വിശ്വാസമുണ്ടായിരുന്നു; ആ സർവ്വേശ്വരന്റെ കയ്യിൽ കേവലമൊരു ഉപകരണം മാത്രമാണു് താൻ എന്നും അദ്ദേഹം അറിഞ്ഞു.

വീണ്ടും താൻ സ്വതന്ത്രനായതിൽ സ്വാമിജി ആനന്ദമാർന്നു. അദ്ദേഹം സേവിയർദമ്പതികളോടു പറഞ്ഞു: 'ഇപ്പോഴെനിക്കു് ഒരൊററ ചിന്തയേ ഉള്ളൂ, ഇന്ത്യ. ഞാൻ ഇന്ത്യയിലേക്കു് ഉററുനോക്കുന്നു, ഇന്ത്യയിലേക്കു്.' ഇന്ത്യയിലേയ്ക്കു പുറപ്പെടുന്നതിനു തൊട്ടു മുമ്പു് ഒരു ഇംഗ്ലീഷ് സ്നേഹിതൻ ചോദിച്ചു: 'സ്വാമി, ഭോഗസമൃദ്ധവും ഉജ്ജ്വലവും പ്രബലവുമായ പാശ്ചാത്യദേശത്തെ നാലു സംവത്സരത്തെ അനുഭവങ്ങൾക്കുശേഷം ഇപ്പോൾ അങ്ങു് അങ്ങയുടെ മാതൃഭൂമിയെ എങ്ങനെ ഇഷ്ടപ്പെടുന്നു?' സ്വാമിജിയുടെ ശ്രദ്ധേയമായ മറുപടിയിതാ: 'ഞാനിങ്ങോട്ടു പോരുംമുമ്പേ ഇന്ത്യയെ ഞാൻ സ്നേഹിച്ചു. ഇപ്പോൾ ഇന്ത്യയിലെ പൂഴിപോലും എനിക്കു പവിത്രമായിത്തീർന്നിരിക്കുന്നു; അവിടത്തെ വായുപോലും പവിത്രമാണെനിക്കിപ്പോൾ: അതാണിപ്പോൾ പുണ്യഭൂമി, തീർത്ഥാടനകേന്ദ്രം, തീർത്ഥം !'

ഡോവർ, കലെ, മോണ്ടു് സെനി* എന്നിവിടങ്ങളിൽക്കൂടി യാത്രാസംഘം നേരെ മിലാനിലേക്കു പോയി. ആനന്ദതുന്ദിലനായ സ്വാമിജിയുടെ സാന്നിദ്ധ്യംകൊണ്ടു് അനുചരർ കാലം പോയതറിഞ്ഞില്ല; യാത്ര ഉല്ലാസപ്രദമായി അവർക്കനുഭവപ്പെട്ടു. സ്വരാജ്യത്തിന്റെ ഉന്നമനത്തിനുവേണ്ടിയുള്ള പദ്ധതികൾകൊണ്ടും സ്വദേശത്തെത്തിയാൽ ഉണ്ടായേക്കാവുന്ന അവിശ്രാന്തപ്രയത്നങ്ങളെക്കുറിച്ചുള്ള ചിന്തകൾകൊണ്ടും അദ്ദേഹത്തിന്റെ മനസ്സു നിറഞ്ഞിരുന്നു. തീവണ്ടിയാത്ര സാധാരണയായി അദ്ദേഹത്തിനു് ശ്രമാവഹമായിട്ടാണു് അനുഭവപ്പെടാറു്; എന്നാൽ ഇത്തവണ അദ്ദേഹമതു് ആസ്വദിക്കുന്നതായി കാണപ്പെട്ടു. ഒരു ബാലനെപ്പോലെ ആയിരുന്നു അദ്ദേഹം; എന്തു കണ്ടാലും ആനന്ദം; വഴിക്കു കാണുന്നതൊക്കെ കൗതുകത്തോടെ നിരീക്ഷിച്ചുകൊണ്ടിരുന്നു. സ്വാമിജിയുടെ

---

* Mont Cenis

ഉത്സാഹത്തിലും ആവേശത്തിലും പ്രവത്തനപരിപാടികളിലും സഹചരരും ഹാർദ്ദമായി പങ്കുകൊണ്ടു; കാരണം, അവരും തങ്ങളുടെ ഭാരതീയാനുഭവങ്ങളെ ഉത്സുകതയോടെ പ്രതീക്ഷിച്ചു കഴിയുകയായിരുന്നു. ഹിമാലയത്തിൽ സ്വാമിജി സ്ഥാപിക്കാൻ ഉദ്ദേശിച്ചിരുന്ന ആശ്രമം രൂപപ്പെടുത്തുന്നതിനു് സഹായിക്കുന്ന കാര്യത്തിൽ തങ്ങളുടെ പങ്കിനെക്കുറിച്ചു് അവക്കു് വളരെയേറെ പ്രത്യാശകൾ ഉണ്ടായിരുന്നു.

ഫ്രാൻസിൽക്കൂടി പോയി ആൽപ്പ്സ്പർവ്വതം കടന്നു് വണ്ടി മിലാനിലെത്തി. സ്വാമിജിയും സഹചരരും അവിടത്തെ പ്രസിദ്ധദേവാലയത്തിനടുത്തു് ഒരു ഹോട്ടലിൽ താമസത്തിനു് ഏർപ്പാടു ചെയ്തു. ഈ സുപ്രസിദ്ധദേവാലയം കൂടെക്കൂടെ ചെന്നു കാണുന്നതിനുള്ള സൗകര്യത്തിനുവേണ്ടിയാണു് അവിടെ താമസമാക്കിയതു്. *ലിയൊനാർഡോ ഡാവിഞ്ചി വരച്ച 'അവസാനത്തെ അത്താഴം' എന്ന ചിത്രം സ്വാമിജിയെ വളരെയേറെ ആകർഷിച്ചു. ആകെക്കൂടി മിലാൻ സ്വാമിജിക്കു് ഇഷ്ടപ്പെട്ടു. ഇതാദ്യമായിട്ടാണു് അദ്ദേഹം ഇററലി സന്ദർശിക്കുന്നതു്. മിലാനിൽനിന്നും അവർ പിസാനഗരത്തിലെത്തി. 183 അടി ഉയരമുള്ളതും ഒരു കുതിരയ്ക്കു പോലും കയറിപോകാവുന്നത്ര ചെരിഞ്ഞു നില്ക്കുന്നതും ലോകത്തിലെ അദ്ഭുതവസ്തുക്കളിൽ ഒന്നുമായ സ്തംഭവും മുഖ്യദേവാലയവും മാമൂസാ മുക്കുന്ന സ്ഥാനവും ശവക്കോട്ടയും അവർ സന്ദർശിച്ചു. മിലാനിലും പിസയിലും വെണ്ണക്കല്ലിൽ ചെയ്തിട്ടുള്ള ശില്പവേലകൾ കണ്ടു് അദ്ദേഹം ആകൃഷ്ടനായി; പിസയിൽ വിശേഷിച്ചും വെളുത്തതും കറുത്തതുമായ വെണ്ണക്കല്ലുകൾകൊണ്ടുള്ള ശില്പവേലകൾ പലതുമുണ്ടു്. പിസയിൽനിന്നും അവർ ഫ്ളോറൻസിലെത്തി. മനോഹരങ്ങളായ ശൈലമാലകളാൽ ചൂഴപ്പെട്ടു് 'ആർണോനദീതീരത്തിൽ സ്ഥിതിചെയ്യുന്ന ഫ്ളോറൻസ് ആകർഷകമായ ഒരു നഗരമാകുന്നു; മാത്രമല്ല, അവിടെ ചരിത്രപ്രസിദ്ധങ്ങളായ അനേകം സ്ഥാനങ്ങളും വസ്തുക്കളും ഉണ്ടുതാനും. അവർ ചിത്രശാലകൾ സന്ദർശിച്ചു. ഉദ്യാനങ്ങൾ ചുററികണ്ടു, മതപരവും രാഷ്ട്രീയവുമായ കാര്യങ്ങളുടെ പ്രവാചകനും പ്രചാരകനും പരിഷ്കർത്താവുമെന്നു് പ്രസിദ്ധനും 15–ാം ശതകത്തിൽ ജീവിച്ചിരുന്നവനും ഫ്ളോറൻസിൽ വസിച്ചിരുന്ന ആളുമായ സവനറോളയുടെ കഥ അവർ തങ്ങളിൽ പറഞ്ഞു: അങ്ങനെ അവർ ആ നഗരത്തിൻെറ ആത്മാവിൽ അനുപ്രവേശിച്ചു.

ഫ്ളോറൻസിൽ സ്വാമിജിക്കു് അപ്രതീക്ഷിതവും സന്തോഷപ്രദവുമായ ഒരനുഭവമുണ്ടായി. അവിടത്തെ പ്രമുഖമായ ഒരു ഉദ്യാന

* Leonardo da Vinci, Florentine painter. 1452 – 1519.

ത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കെ ഷിക്കാഗോവിലെ മിസ്റ്റർ ഹെയ്ലിനെയും അദ്ദേഹത്തിൻെറ പത്നിയെയും കണ്ടെത്തി. അവർ സ്വാമിജിയുടെ ഉററ സുഹൃത്തുക്കളായിരുന്നു; കുറച്ചുകാലം സ്വാമിജി അവരുടെകൂടെ സ്വന്തം ഗൃഹത്തിലെന്നപോലെ താമസിക്കുകയും ചെയ്തിട്ടുണ്ടു്. അവർ ഇററലിയിൽ സഞ്ചരിക്കുകയായിരുന്നു; സ്വാമിജി അവിടെ എത്തിയിട്ടുള്ള വിവരമൊന്നും അവർ അറിഞ്ഞിരുന്നില്ല. അങ്ങനെ ഈ സന്ദർശനം അവകൾ മൂവക്കും തികച്ചും അപ്രതീക്ഷിതവും അത്യാനന്ദകരവുമായ ഒരു സമാഗമമായിരുന്നു. പഴയ കാലങ്ങളെ അനുസ്മരിച്ചുകൊണ്ടും തൻെറ ഭാവിയെക്കുറിച്ചും ഭാരതത്തിനുവേണ്ടിയുള്ള പ്രവത്തനപദ്ധതിയെക്കുറിച്ചു സംസാരിച്ചുകൊണ്ടും സ്വാമിജി സന്തോഷമായി അവരുടെകൂടെ കുറെ സമയം ചെലവഴിച്ചു.

തീവണ്ടി ഫ്ളോറൻസ് വിട്ടു് റോമിലേയ്ക്കു പുറപ്പെട്ടപ്പോൾ സ്വാമിജി ആവേശഭരിതനായി; കാരണം, യൂറോപ്പിലെ എല്ലാ നഗരങ്ങളിലുംവെച്ചു് റോം കാണാനായിരുന്നു അദ്ദേഹത്തിനു് അത്യുത്കടമായ ആഗ്രഹം. ഈ വിശ്വനഗരിയിൽ ഒരാഴ്ചക്കാലം താമസിച്ചു. ഓരോ ദിവസവും ഓരോ പ്രശസ്തസ്ഥാനം സന്ദർശിച്ചു. ലണ്ടൻ വിടുംമുമ്പു്, മിസ്സ് മക്ലൗഡ് മുഖാന്തരം റോമിലെ ആംഗലവൃത്തങ്ങളിൽ പ്രസിദ്ധയായ മിസ്സ് എഡ്വർഡ്സിൻെറ മേൽവിലാസം മിസ്സിസ് സേവിയക്കു് നല്കപ്പെട്ടിരുന്നു. മിസ്സ് മക്ലൗഡിൻെറ സഹോദരിയായ മിസ്സിസ് ലെഗററിൻെറ മകൾ മിസ്സ് ആൽബട്ടാ സ്റ്റർജിസ് അപ്പോൾ മിസ്സ് എഡ്വേർഡ്സിൻെറ ഗൃഹത്തിലാണു് പാത്തിരുന്നതു്. അവരിരുവരും സ്വാമിജിയുടെയും അദ്ദേഹത്തിൻെറ സന്ദേശത്തിൻെറയും ആരാധകരും അനുമോദകരും ആയിത്തീന്നു. റോമിലും പരിസരങ്ങളിലും ഉള്ള സഞ്ചാരത്തിൽ പലയിടങ്ങളിലും അവർ സ്വാമിജിയെ അനുഗമിച്ചു. സ്വാമിജിയുടെ തത്ത്വചിന്തയിലെ ആദശ്പരതയും അദ്ദേഹത്തിൻെറ റോമാ ചരിത്രജ്ഞാനത്തിൻെറ വിശാലതയും മാനവസംസ്കാരത്തിൻെറ പൊതുവായ തത്ത്വങ്ങളെക്കുറിച്ചുള്ള അറിവിൻെറ അപാരതയും മിസ്സ് എഡ്വർഡ്സിനെ വിശേഷിച്ചും ആകഷിച്ചു.

റോമിൽ കണ്ടതൊക്കെ സ്വാമിജിക്കു് അത്യധികം ആകഷകമായിരുന്നു. വിശുദ്ധപത്രോസ്സിൻെറ ദേവാലയത്തിൽ, അതിൻെറ വിശാലമായ ഗോളശിഖരത്തിനടിയിൽ, വിശുദ്ധന്മാരുടെ ദേവാലയങ്ങൾക്കു മുമ്പിൽ, നിശ്ശബ്ദധ്യാനത്തിലൂടെ, പൗലോസ് പുണ്യവാളൻ പ്രവചനം നടത്തുകയും വിശുദ്ധപത്രോസ് ക്രിസ്തുവിൻെറ അനുയായികൾക്കു് പ്രചോദനം നല്കുകയും ചെയ്ത ആ അന്തരീക്ഷത്തിലേയ്ക്കു സ്വാമിജി പ്രവേശിച്ചു. ക്രൈസ്തവദേവാല

യങ്ങളിലെ ആരാധനാസമ്പ്രദായം അദ്ദേഹത്തിന്റെ ശ്രദ്ധയെ ആക ഷിച്ചു. ഭാരതത്തിലെ ആരാധനാസമ്പ്രദായങ്ങളുമായി അതിനു് സാദൃശ്യമുള്ളതായി അദ്ദേഹം കണ്ടു. കൂടെയുണ്ടായിരുന്ന സ്ത്രീകളി ലൊരാരം ചോദിച്ചു: 'ആവട്ടെ സ്വാമിജി, അങ്ങേയ്ക്കു് ഈ പൂജാ വിധാനങ്ങരം ഇഷ്ടപ്പെടുന്നുണ്ടോ?' അദ്ദേഹം മറുപടി നല്കി: 'സാകാരനായ ഒരീശ്വരനെ സ്നേഹിക്കുന്നപക്ഷം, നിങ്ങരംക്കുള്ള തിൽ സർവ്വോത്തമമായതെല്ലാം അദ്ദേഹത്തിനു സമപ്പിക്കുക—ധൂപം, പുഷ്പം, ഫലം, പട്ടാംബരം. ഈശ്വരനു സമപ്പിക്കാൻ മാത്രം വൈശിഷ്ട്യമാന്ന വസ്തുക്കരം ഒന്നുംതന്നെ ഇല്ല.' എന്നാൽ ക്രിസ്തുമസ്സ ദിനത്തിൽ വിശുദ്ധപത്രോസ്സിന്റെ പള്ളിയിലെ ആർഭാടപൂണ്ണ മായ പെരിയ കർബ്ബാനയിൽ സംബന്ധിച്ചുകൊണ്ടിരിക്കെ സ്വാ മിജി അക്ഷമനായി അടുത്തിരുന്ന സേവിയർദമ്പതികളോടു് ഈ വിധം പറയുകയും ചെയ്തു: 'എന്തിനീവക പകിട്ടും ധാടിയും മോടി യും? ഇമ്മാതിരി വേഷങ്ങളും ആർഭാടങ്ങളും ആഡംബരാഘോഷ ങ്ങളും നടത്തുന്ന പള്ളി, സ്വന്തം തല ചായ്ക്കാൻ ഒരിടമില്ലാതിരുന്ന പാവപ്പെട്ട ക്രിസ്തുവിന്റെ ശരിയായ അനുയായിയാവുക സാധ്യമാ ണോ?' വിശുദ്ധപത്രോസിന്റെ പള്ളിയിൽ കണ്ട മതത്തിന്റെ ഈ ബാഹ്യാഡംബരങ്ങളും ക്രിസ്തു പഠിപ്പിച്ച മഹത്തായ സന്ന്യാ സാദശ്വും തമ്മിൽ ഉള്ള വൈരുധ്യം കാണാതിരിക്കാൻ അദ്ദേഹ ത്തിനു കഴിഞ്ഞില്ല.

സ്വാമിജിയുടെ മനസ്സിനു് ഉല്ലാസം നല്കുന്നതിനായി സേവി യർദമ്പതികരം റോമിലെ മനോഹരങ്ങളായ പുരാതന രാജപാത കളിൽക്കൂടി, ചരിത്രപ്രാധാന്യമോ പൗരാണികനഷ്ടശിഷ്ടങ്ങളോ ഒന്നുമില്ലാത്ത ഇടങ്ങളിൽക്കൂടി, പലേ വിനോദസവാരികളും ഏപ്പാടു ചെയ്തു. ശീതകാലത്തു്, വിശേഷിച്ചും ക്രിസ്തുമസ്സകാലത്തു്, ആ നിത്യനഗരിയിലെ കാലാവസ്ഥയും അന്തരീക്ഷവും അത്യാ നന്ദകരമാണു്. അന്തരീക്ഷമാകെ ക്രിസ്തുവിന്റെ സാന്നിധ്യം നിറ ഞ്ഞുനിന്നു; സ്വാമിജി അതിൽ ആവേശംകൊണ്ടു. പലവാറു് അദ്ദേഹം ഹൃദയസ്പൃക്കായിട്ടു് ഉണ്ണിയേശുവിനെക്കുറിച്ചു സംസാ രിച്ചു; പലപ്പോഴും അദ്ദേഹത്തിന്റെ അവതാരകഥകളും അമ്പാടി യിലെ ഉണ്ണിക്കണ്ണന്റെ അവതാരകഥകളും തമ്മിൽ താരതമ്യ പ്പെടുത്തി.

റോമിലെ ദശ്നീയസ്ഥാനങ്ങളും വസ്തുക്കളുമെല്ലാം സ്വാമിജി ചുററിക്കണ്ടു. സീസർ ചക്രവത്തിമാരുടെ കൊട്ടാരങ്ങരം, പൊതു ചച്ചകരംക്കും നീതിന്യായവിധിക്കും വേണ്ടി സമ്മേളനങ്ങരം നടത്താൻ ഉപയോഗിച്ചിരുന്നതും പഴയ കാലത്തു് നിരവധി ഉത്തുംഗസൗധങ്ങരംകൊണ്ടു നിറഞ്ഞിരുന്നതും ഇപ്പോരം പൂവ്വകാല

മഹിമകളുടെ നഷ്ടശിഷ്ടങ്ങരംകൊണ്ടു നിറഞ്ഞതുമായ ഫോറം, സീസർചക്രവത്തിമാരുടെ അദ്ഭുതകരങ്ങളായ അരമനകളുടെ ജീണ്ണാവശിഷ്ടങ്ങരം തട്ടുതട്ടായി അടിഞ്ഞുകിടക്കുന്ന പാലറൈറൻ കുന്നു്, അതിപുരാതനവും അത്യാദ്ഭുതവും നിത്യകന്യകകളായ പുരോഹിതകളാൽ നിരന്തരം പരിചരിക്കപ്പെട്ടുപോരുന്ന വിശുദ്ധ വഹ്നിയും പവിത്രപരിചയും ഉരംക്കൊള്ളുന്നതും ഗൃഹാധിദേവതയ്ക്കു് സമപ്പിതവുമായ വെസ്ററാദേവാലയം, സ്നാനഘട്ടങ്ങളും വിനോദ സ്ഥാനങ്ങളും വ്യായാമശാലകളും വായനശാലകളും മുഖമണ്ഡപ ങ്ങളുംകൊണ്ടു നിറഞ്ഞ വിശാലമായ പൊതുസ്നാനഘട്ടങ്ങരം, പന്തീ രായിരം ആളുകളുടെ ഒരു കൊല്ലത്തെ പണികൊണ്ടു നിമ്മിതവും ഒരു ലക്ഷത്തിപ്പതിനായിരം ആളുകരംക്കു്—അതിൽ തൊണ്ണൂറായിരം പേക്കു് ഇരുന്നുകൊണ്ടു്— കാണാവുന്നതും ലോകത്തിലേയ്ക്കു് ഏററവും വലിയതും കൊളോസ്സിയം എന്നു സുപ്രസിദ്ധവുമായ കായികമത്സ രക്കളരി, ജൂപ്പിററർ ദേവാലയംകൊണ്ടു പ്രസിദ്ധമായ കപ്പിത്തൊ ലൈൻ കുന്നു്, അദ്ഭുതകരമായ രോഗനിവാരണശക്തിയുണ്ടെന്നു പുകരംപെററ പവിത്രശിശുവിൻെറ മൂത്തികൊണ്ടു് പ്രശസ്തവും കപ്പിത്തൊലൈൻ കുന്നിൽ സ്ഥിതിചെയ്യുന്നതുമായ വിശുദ്ധ മറിയ ദി അരാ കൊയെലി എന്ന പള്ളി ഒരു ലത്തീൻകുരിശിൻെറ ആകൃതിയിൽ പണി ചെയ്യപ്പെട്ടിട്ടുള്ളതും 448 അടി പൊക്കവും 613 അടി നീളവും ഉള്ളതും ലോകത്തിലേയ്ക്കു് ഏററവും വലുതും ആയ വിശുദ്ധപത്രോസിൻെറ പള്ളി; ആ പള്ളിക്കു സമീപം വത്തിക്കുന്നതും കത്തോലിക്കാമതത്തിൻെറ പരമാധികാരിയായ മാപ്പാപ്പയുടെ ആസ്ഥാനവും; ധനസമൃദ്ധിക്കും കലാസൗഭഗത്തിനും ഗ്രന്ഥശേഖരത്തിനും ഉത്തുംഗസൗധങ്ങരംക്കും സമസ്തലോക പ്രസിദ്ധവുമായ വത്തിക്കാൻ നഗരം എന്നിവ സ്വാമിജി സന്ദ ശിച്ച ചരിത്രപ്രധാനവും മതപരവും ആയ വിവിധ വിശിഷ്ട സ്ഥാനങ്ങളുടെ കൂട്ടത്തിൽ ഉരംപ്പെടുന്നു. പൂവ്വമഹിമയുടെ അവ ശിഷ്ടങ്ങരംകൊണ്ടു നിറഞ്ഞ ഫോറത്തിൽ നിലകൊള്ളുന്ന 'ട്രാജൻ' സ്തംഭം സ്വാമിജിയുടെ സവിശേഷശ്രദ്ധയ്ക്കു പാത്രമായി. റോമിലെ ഏററവും മനോഹരമായ സ്തംഭമാണതു്. ഏ. ഡി. ഒന്നാം ശതക ത്തിൻെറ ആരംഭത്തിൽ റോമിൽ ചക്രവത്തിയായിരുന്ന ട്രാജൻെറ സമരവിജയസ്മാരകമായി പണിയിക്കപ്പെട്ടിട്ടുള്ളതും 117 അടി ഉയരമുള്ളതുമായ ഈ സ്തംഭത്തിൽ അദ്ദേഹത്തിൻെറ പരാക്രമങ്ങളെ വണ്ണിക്കുന്ന നിരവധി കൊത്തുപണികളുണ്ടു്; അതിൽ രണ്ടായിര ത്തിനുമേൽ മനുഷ്യരൂപങ്ങരംതന്നെ ഉണ്ടു്. യറുശലേം കീഴടക്കിയ തിൻെറ സ്മാരകമായി ടൈററസ് ചക്രവർത്തി ഏ. ഡി. 81-ാം വഷത്തിൽ പണിയിച്ച വിജയതോരണം ഇന്നും വലിയ കേടുപാടു

കളൊന്നും കൂടാതെ നിലകൊള്ളുന്നു. ആദ്യമൊക്കെ സ്വാമിജി നിശ്ശബ്ദനായിരുന്നു. എന്നാൽ ആ നിശ്ശബ്ദതയ്ക്കു പിന്നിൽ കുടികൊള്ളുന്ന ഉത്സാഹവും താല്പര്യവും സൂക്ഷ്മദ്രഷ്ടാക്കൾക്കു് കാണാമായിരുന്നു. മഹത്തായ പ്രതീക്ഷകൾ പുലർത്തിയിരുന്നതും, ആ പ്രതീക്ഷകളെ അദ്ഭുതാവഹമാംമാറു് ബൃഹത്തും മനോഹരവുമായ വാസ്തുശില്പത്തിൽക്കൂടി രൂപം കൊടുത്തതുമായ ആ പുരാതന റോമാനഗരിയെക്കുറിച്ചാണു് സ്വാമിജി ചിന്തിച്ചിരുന്നതു്. ഓരോരോ സ്ഥലം കണ്ടുപൊയ്ക്കൊണ്ടിരിക്കെ സ്വാമിജി തന്റെ അഭിപ്രായങ്ങൾ പ്രകാശിപ്പിച്ചുതുടങ്ങി. റോമാചരിത്രത്തെക്കുറിച്ചു് അദ്ദേഹത്തിനുള്ള വിജ്ഞാനം അദ്ഭുതാവഹമായിരുന്നു. അദ്ദേഹത്തിന്റെ ചരിത്രവിജ്ഞാനവും വാസ്തുവിദ്യാവിജ്ഞാനവും ഓരോ പുരാവസ്തുവിനെയും സജീവവും സമ്മോഹനവുമാക്കിത്തീർത്തു. സാമ്രാജ്യമെന്ന ആശയത്തിന്റെ ചരിത്രം, റോമാസാമ്രാജ്യശക്തിയുടെ മൂർധന്യാവസ്ഥയിൽ ലോകം പരാജിതമായി അവരുടെ കാലടിയിൽ കിടക്കുന്നതായി തോന്നിയിരുന്ന അവസരത്തിൽ നിന്നിങ്ങോട്ടുള്ള അതിന്റെ ചരിത്രം, അദ്ദേഹം വിവരിച്ചു; അതിന്റെ ഉത്കർഷവും, അഗസ്റ്റസ്സിന്റെ മരണശേഷം ഭരണകർത്താക്കളും ഭരണീയരും ഒരുപോലെ അധർമ്മിഷ്ഠരായപ്പോഴുണ്ടായ അധഃപതനവും വർണ്ണിക്കപ്പെട്ടു.

ക്രിസ്തുമസ്സു് സായാഹ്നമായിരുന്നതിനാൽ വിശുദ്ധമറിയ ദി അരാ കൊയെലി പള്ളിയുടെ മുമ്പിൽ, പഴങ്ങളും പലഹാരങ്ങളും അപ്പങ്ങളും പാവകളും പരിശുദ്ധശിശുവിന്റെ ചിത്രങ്ങളുംകൊണ്ടു നിറഞ്ഞ കടകൾ അനേകമുണ്ടായിരുന്നു; ആകപ്പാടെ ഒരു ഉത്സവത്തിന്റെ പ്രതീതി. സ്വാമിജിക്കു് ഒക്കെക്കൂടി അതു രസമായി തോന്നി; ഇന്ത്യയിലെ മേളകളെ ഓർമ്മിപ്പിക്കുന്ന ഒരു ദൃശ്യമാണതെന്നു് അദ്ദേഹം പറയുകയുമുണ്ടായി.

റോമിനോടു യാത്രപറഞ്ഞപ്പോൾ എന്തായാലും സ്വാമിജിയ്ക്കു് കുണ്ഠിതമൊന്നും തോന്നിയില്ല. കാരണം, താൻ തന്റെ ഉദ്ദിഷ്ടലക്ഷ്യത്തോടു്, ഭാരതത്തിലേയ്ക്കുള്ള യാത്രയോടു്, അടുക്കുകയാണല്ലൊ ചെയ്യുന്നതു്. അടുത്ത താവളം നേപ്പിൾസ്; അവിടെ നിന്നാണു് കപ്പൽ കയറേണ്ടതു്. കപ്പൽ പുറപ്പെടാൻ ഇനിയും പല ദിവസം താമസമുണ്ടായിരുന്നതുകൊണ്ടു് യാത്രാസംഘത്തിനു് നേപ്പിൾസും അതിന്റെ പരിസരങ്ങളിലുള്ള പ്രസിദ്ധ സ്ഥാനങ്ങളും കാണുന്നതിനു് ഒരവസരം ലഭിച്ചു. വെസൂവിയസ് അഗ്നിപർവ്വതം കാണാൻ ഒരു ദിവസം ചെലവാക്കി. കമ്പികൊണ്ടു വലിച്ചു കയററുന്ന തീവണ്ടിവഴി അഗ്നിപർവ്വതത്തിന്റെ മുഖഭാഗത്തെത്തി. യാത്രാസംഘം അവിടം കണ്ടുകൊണ്ടിരിക്കെ ആ അഗ്നിഭൃത്തിന്റെ വായിൽ

നിന്നും ഒട്ടേറെ കല്ലുകൾ ആകാശത്തേയ്ക്ക് തെറിച്ചു. വെസൂവിയസ്സിന്റെ തപ്തവാന്തിയിൽ പണ്ടുകാലത്തു മൂടിപ്പോയ പോംപിനഗരം കാണാൻ ചെലവഴിച്ചു മറ്റൊരു ദിവസം. ആയിടെ കുഴിച്ചെടുത്ത വീടും അതിനുള്ളിൽ പഴയ നിലയിൽ നിലകൊള്ളുന്ന പ്രതിമകളും ചുമർചിത്രങ്ങളും ധാരായന്ത്രങ്ങളും സ്വാമിജിയെ വളരെ ആകർഷിച്ചു. അവിടത്തെ കാഴ്ചബംഗ്ലാവും ജലജന്തുശാലയും അവർ താല്പര്യത്തോടെ സന്ദർശിച്ചു. എന്നാൽ അവരുടെ ചിന്തയധികവും അടുത്തു വരുന്ന യാത്രാദിവസത്തെക്കുറിച്ചായിരുന്നു. അവസാനം സതാംപ്ടണിൽനിന്നുള്ള കപ്പൽ വന്നുചേർന്നു; ഗുഡ്‌വിൻ അതിലുണ്ട്.

1896 ഡിസംബർ 30-ാം തീയതി കപ്പൽ നേപ്പിൾസ് വിട്ടു; 1897 ജനുവരി 15-ാം തീയതി കപ്പൽ കൊളംബോവിൽ എത്തുന്നതാണ്. കപ്പലിൽ പല നാൾ കഴിക്കേണ്ടതുണ്ട്; പക്ഷേ യാത്ര മുഷിപ്പനായിരുന്നില്ല. യാത്രാകാലമെല്ലാം സ്വാമിജി അത്യന്തം ഉത്സാഹഭരിതനായിരുന്നു; കപ്പലിൽ കിട്ടിയ വിശ്രമം അദ്ദേഹത്തിന്റെ ആരോഗ്യത്തിന് വളരെ ഗുണം ചെയ്തു. മധ്യധരണ്യാഴിയിൽ, നേപ്പിൾസിനും പോർട്ട്സെയിദിനും നടുക്കുവെച്ച് സ്വാമിജിക്ക് അദ്ഭുതകരമായ ഒരു സ്വപ്നമുണ്ടായി; അതു് അദ്ദേഹത്തിന്റെ മനസ്സിൽ ഒരിക്കലും മായാതെ പതിഞ്ഞുകിടന്നു. ഒരു രാത്രി, കിടന്ന് അല്പം കഴിഞ്ഞപ്പോൾ താടിയും മുടിയും നീട്ടിയ ഒരു വൃദ്ധൻ, കണ്ടാൽ ഋഷിയോ എന്നു തോന്നുമാറ് ആദരണീയനായ ഒരാൾ, മുമ്പിലെത്തി ഈവിധം പറഞ്ഞു: 'ഞാൻ കാണിച്ചുതരുന്ന ഈ സ്ഥലം സൂക്ഷിച്ചു നോക്കു. താങ്കളിപ്പോൾ ക്രീറ്റ് ദ്വീപിലാണ്. കൃസ്തുമതം ഉദ്ഭവിച്ച സ്ഥാനം ഇതാണ്''. ആ വൃദ്ധൻ ഇങ്ങനെയുംകൂടി പറയുന്നതായി സ്വാമിജി കേട്ടു: 'അവിടെ താമസിച്ചിരുന്ന തേരാപുട്ടെകളിൽ ഒരുവനാണ് ഞാൻ.' വേറൊരു വാക്കു കൂടി അദ്ദേഹം ഉച്ചരിച്ചു. പക്ഷേ അതു സ്വാമിജി മറന്നുപോയി: എസ്സീൻ എന്നായിരുന്നിരിക്കാം അതു്. ആ സംഘത്തിലെ ഒരംഗമായിരുന്നു യേശുകൃസ്തു എന്നും ഒരഭിപ്രായമുണ്ട്. അവർ ത്യാഗജീവിതം വരിച്ചിരുന്നവരും വിശാലമായ മതവീക്ഷണം ഉള്ളവരും പരമമായ ഐക്യചിന്ത പുലർത്തുന്നവരും ആയിരുന്നു. തേരാപുട്ടെ എന്നാൽ ബൗദ്ധഭിക്ഷുക്കളിൽ വൃദ്ധനെന്ന് അർത്ഥമുള്ള തേരയുടെ 'പുട്ടെ' അതായതു് പുത്രൻ അല്ലെങ്കിൽ ശിഷ്യൻ; തേര എന്നതു് 'സ്ഥവിരഃ' എന്ന സംസ്കൃതപദത്തിന്റെ അപഭ്രംശമാകുന്നു. സ്ഥവിരപുത്രൻ എന്നതു് 'തേരാപുട്ടെ' എന്നായി ബുദ്ധമതക്കാരുടെ ഇടയിൽ. ആ വൃദ്ധൻ ഇതുംകൂടി പറഞ്ഞവസാനിപ്പിച്ചു; 'ഞങ്ങൾ പ്രചരിപ്പിച്ച

സത്യങ്ങളും ആദർശങ്ങളും ക്രിസ്ത്യാനികൾ, യേശുക്രിസ്തു ഉപദേശിച്ചതാണെന്നും പറഞ്ഞു് വെളിപ്പെടുത്തിയിരിക്കുന്നു. എന്നാൽ വാസ്തവത്തിൽ, യേശുവെന്ന പേരായി ഒരു വ്യക്തി ഒരിക്കലും ഉണ്ടായിട്ടേ ഇല്ല. ഈ വസ്തുത തെളിയിക്കുന്ന വിവിധവസ്തുക്കൾ ഇവിടെ കുഴിച്ചു നോക്കിയാൽ കണ്ടുകിട്ടും.' സ്വാമിജി ഉണർന്നു് മേൽത്തട്ടിലേയ്ക്കു് ഓടി, കപ്പലിന്റെ സ്ഥാനം തത്സമയം എവിടെയാണു് എന്നറിയാൻ. കാവൽ കഴിഞ്ഞു മടങ്ങുന്ന കപ്പലിലെ ഒരുദ്യോഗസ്ഥനെ കണ്ടു. 'എന്തായി സമയം?' സ്വാമിജി ചോദിച്ചു. 'പാതിരാ,' എന്നു മറുപടി കിട്ടി. 'നാമിപ്പോൾ എവിടെയാണു്!' 'ക്രീററിൽ നിന്നും കൃത്യം ഒമ്പതുമൈൽ അകലെ!'

സ്വപ്നം ഇങ്ങനെ സത്യമായി വന്നതു കണ്ടു് സ്വാമിജി ആശ്ചര്യംകൊണ്ടു നടുങ്ങി. യേശുക്രിസ്തുവിന്റെ ചരിത്രസത്യതയെക്കുറിച്ചു് അതദ്ദേഹത്തെ ചിന്തിപ്പിക്കാൻ തുടങ്ങി. ഇതുവരെ ക്രിസ്തു ഒരു ചരിത്രപുരുഷനായിരുന്നു എന്ന കാര്യത്തിൽ അദ്ദേഹത്തിനു യാതൊരു സംശയവും ഉണ്ടായിരുന്നില്ല. പ്രചാരകന്മാരുടെ നിയമങ്ങൾ സുവിശേഷങ്ങളേക്കാൾ പുരാതനരേഖകളായിരിക്കാം എന്നും, തേരാപുട്ടെയുടെയും നസ്സറേത്തുസമ്പ്രദായക്കാരുടെയും ആശയങ്ങൾ കൂടിക്കലർന്നിരിക്കാം എന്നും, അങ്ങനെ അതു് ക്രിസ്തുമതത്തിനു ഒരു തത്ത്വചിന്തയും വ്യക്തിയെയും നൽകിയിരിക്കാം എന്നും അദ്ദേഹം കണ്ടു. എന്നാൽ ഈ അഭ്യൂഹം, ക്രിസ്തുമതത്തിന്റെ ഉദ്ഭവത്തെ സംബന്ധിച്ചു് മതിയായ തെളിവായി ഉന്നയിക്കാവുന്നതല്ല. എന്നാൽ, ഇന്ത്യയിലെയും ഈജിപ്ററിലെയും ചിന്താധാരകൾ അലക്സാൻഡ്രിയായിൽ ഒന്നിച്ചു കലർന്നുവെന്നും അതു് ക്രിസ്തുമതം രൂപപ്പെടുത്തുന്നതിനു് മുഖ്യമായ ഒരു പങ്കു വഹിച്ചു എന്നും ഉള്ള സംഗതിയിൽ അദ്ദേഹത്തിനു് യാതൊരു സംശയവുമുണ്ടായിരുന്നില്ല. പുരാവസ്തുഗവേഷകനായ ഒരു സ്നേഹിതനു്, ഇംഗ്ലണ്ടിലേയ്ക്കു് സ്വാമിജി തന്റെ സ്വപ്നത്തെക്കുറിച്ചു് എഴുതി അയയ്ക്കുകയും അതിൽ വല്ല വാസ്തവവുമുണ്ടോ എന്നു് കണ്ടുപിടിക്കാൻ അപേക്ഷിക്കുകയും ചെയ്തുവെന്നു പറയപ്പെടുന്നു. ഒരു സംഘം ഇംഗ്ലീഷ് പുരാവസ്തുഗവേഷകർ ക്രീററിൽ ഗവേഷണത്തിനായി ഖനനം നടത്തുമ്പോൾ ക്രിസ്തുമതത്തിന്റെ ഉദ്ഭവത്തെ വെളിപ്പെടുത്തുന്ന അദ്ഭുതകരങ്ങളായ രേഖകൾ കണ്ടെത്തിയതായി ഒരു ലേഖനം കല്ക്കത്തയിലെ 'ദി സ്റ്റേററ്സ്മാൻ' എന്ന പത്രത്തിൽ പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായി. പക്ഷേ അതു് സ്വാമിജിയുടെ ദേഹത്യാഗത്തിനുശേഷം കുറച്ചുകാലം കഴിഞ്ഞാണു്.

സ്വാമിജിക്കു് ഇക്കാര്യത്തിൽ എന്തെല്ലാം സംശയങ്ങൾ ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തിനു് ആ മറിയത്തിന്റെ മകനോടുള്ള

സ്നേഹാദരങ്ങരംക്ക് ഈ സ്വപ്നംമൂലം അല്പംപോലും കുറവു സംഭവിച്ചില്ല. ഉദാഹരണത്തിന്: ഉണ്ണിയേശുവിനെ അങ്കതലത്തിൽ വെച്ചു താലോലിക്കുന്ന കന്യാമറിയത്തിൻെറ ഒരു ചിത്രം കാണിച്ച് അതിനെ അനുഗ്രഹിക്കാൻ ഒരു പാശ്ചാത്യശിഷ്യ ആവശ്യപ്പെട്ടപ്പോരം, സ്വാമിജി ആ ദിവ്യശിശുവിൻെറ പേലവപാദങ്ങരം സ്പർശിക്കുകയാണു ചെയ്തതു്. വേറൊരവസരത്തിൽ ഒരു മഹതിയുടെ നേരേ തിരിഞ്ഞു് ഉജ്ജ്വലിക്കുന്ന കണ്ണുകളോടെ സ്വാമിജി പറഞ്ഞു: 'മാന്യമഹതി, നസ്സറേത്തിലെ യേശുവിൻെറ കാലത്തു ഞാൻ പാലസ്തീനിൽ ജീവിച്ചിരുന്നു എങ്കിൽ, ഞാൻ അദ്ദേഹത്തിൻെറ പാദപ്രക്ഷാളനം ചെയ്യുക എൻെറ കണ്ണുനീർകൊണ്ടല്ല, പിന്നെയോ എൻെറ ഹൃദയരക്തംകൊണ്ടാണ്!'

യാത്രയിൽ കപ്പലിൽവെച്ച് രണ്ടു സഹയാത്രികരുമായി സ്വാമിജിക്ക് ഒരു അനിഷ്ടസംഭവമുണ്ടായി. രണ്ടു ക്രസ്ത്യൻ പാതിരിമാരായിരുന്നു അവർ. ഹിന്ദുമതവും ക്രസ്തുമതവും തമ്മിലുള്ള വ്യത്യാസങ്ങളെക്കുറിച്ച് സ്വാമിജിയുമായി സംസാരിക്കണം എന്ന് അവക്ക് വലിയ നിർബ്ബന്ധം. അവരുടെ വാദരീതി തികച്ചും പ്രകോപകമായിരുന്നു; വാദത്തിൽ അമ്പേ തോററപ്പോരം അവക്ക് ദേഷ്യം വന്നു; മര്യാദയെല്ലാം വിട്ട് പരുഷമായി പെരുമാറാൻ തുടങ്ങി; ഹിന്ദുക്കളെയും അവരുടെ മതത്തെയും നിന്ദിച്ചു. ആവുന്നത്ര സ്വാമിജി അവരുടെ സംസാരം കേട്ടു; അവരിൽ ഒരാളുടെ അടുത്തേയ്ക്കു പതുക്കെ നടന്നുചെന്നിട്ട് മെല്ലെ, എന്നാൽ മുറുകെ, അയാളുടെ കഴുത്തുപട്ടയിൽ പെട്ടെന്നു പിടിച്ചുകൊണ്ട് പകുതി തമാശയായും പകുതി ഗൗരവമായും പറഞ്ഞു: 'താനിനിയെൻെറ മതത്തെ അധിക്ഷേപിച്ചാൽ, തന്നെയെടുത്തു ഞാൻ കടലിലെറിയും!' കിടുകിടാ വിറപൂണ്ട പാതിരി ശ്വാസമടക്കിക്കൊണ്ട് അപേക്ഷിച്ചു: 'എന്നെ വിട്ടു സർ; ഇനിയൊരിക്കലും ഞാനങ്ങനെ ചെയ്യുകയില്ല.' അതുമുതൽ അയാരം സ്വാമിജിയുടെ മുമ്പിൽ അതിവിനീതനായി പെരുമാറി; താൻ ചെയ്ത തെററിനു പരിഹാരമായി അദ്ദേഹത്തോട് അളവററ സ്നേഹബഹുമാനങ്ങരം പ്രകാശിപ്പിക്കുകയും ചെയ്തു.

ഈ സംഭവത്തെ സംബന്ധിച്ച് ഇന്ത്യയിൽ തിരിച്ചെത്തിയതിനുശേഷം ഒരു ദിവസം സംഭാഷണത്തിനിടയിൽ സ്വാമിജി തൻെറ ശിഷ്യനായ ശ്രീ പ്രിയനാഥസിംഹനോട് ഇങ്ങനെ പറയുകയുണ്ടായി: 'പ്രിയപ്പെട്ട സിംഹൻ, ആരെങ്കിലും നിൻെറ അമ്മയെ നിന്ദിച്ചാൽ നീയെന്തു ചെയ്യും?' 'ഞാനവൻെറ മേൽ ചാടിവീണ് അവനെ ഒരു നല്ല പാഠം പഠിപ്പിക്കും' എന്നു പറഞ്ഞു സിംഹൻ. 'ശരി. കൊള്ളാം: എന്നാൽ നിങ്ങരംക്ക് അതേ

മാതിരി ദൃഢഭക്തി നിങ്ങളുടെ സ്വന്തം മതത്തോടു്, നിങ്ങളുടെ രാജ്യത്തിൻെറ യഥാൎത്ഥമാതാവിനോടു്, ഉണ്ടായിരുന്നുവെങ്കിൽ, ഒരു ഹിന്ദുസോദരനെങ്കിലും മാൎഗ്ഗംകൂടി കൃസ്ത്യാനിയാകുന്നതു കാണുക നിങ്ങൾക്കൊരിക്കലും സഹിക്കുമായിരുന്നില്ല. പക്ഷേ, പ്രതിദിനം ഇതു നടന്നുകൊണ്ടിരിക്കുന്നതു നിങ്ങൾ കാണുന്നു; എന്നിട്ടും നിങ്ങൾ ഒന്നുംമിണ്ടാതിരിക്കുന്നു. നിങ്ങളുടെ വിശ്വാസമെവിടെ? നിങ്ങളുടെ സ്വദേശസ്നേഹമെവിടെ? നിങ്ങളുടെ മുഖത്തു നോക്കി കൃസ്ത്യൻ പാതിരിമാർ അനുദിനം നിങ്ങളുടെ മതത്തെ നിന്ദിക്കുന്നു; അതൊക്കെ കേട്ടിട്ടും, സ്വന്തം മതത്തിൻെറ മാനം കാത്തുരക്ഷിക്കാൻ നേരിട്ടു നില്ക്കുന്ന ആളുകൾ, അവരുടെ ശകാരം കേട്ടു കലിപൂണ്ടു് ധൎമ്മത്തിനുവേണ്ടി ചോരതിളയ്ക്കുന്ന ആളുകൾ, നിങ്ങളുടെ ഇടയിൽ എത്രപേരുണ്ടു്?'

ഇതിൽനിന്നും വ്യത്യസ്തമായ ഒരു സംഭവം ഏഡനിൽ വെച്ചു് ഉണ്ടായി. ഈ തുറമുഖത്തു കാണേണ്ട കാഴ്ചകളും കണ്ടു സഞ്ചരിക്കുന്ന കൂട്ടത്തിൽ മൂന്നു മൈൽ ഉള്ളിലോട്ടു മാറി സ്ഥിതിചെയ്യുന്ന ജലാശയം കാണാൻ പോയി. അങ്ങകലെ ഒരാളിരുന്നു ഹുക്ക വലിക്കുന്നതു കണ്ടു് സ്വാമിജി തൻെറ ആംഗലസഹചാരികളുടെ കൂട്ടു വിട്ടു് അയാളുടെ അടുത്തേയ്ക്കു് ദ്രുതഗതിയിൽ നടന്നു. വീണ്ടും ഒരു ഇന്ത്യക്കാരൻെറ മുഖം കണ്ടപ്പോൾ അദ്ദേഹത്തിനു് ആനന്ദമായി. 'സോദരാ,' എന്നു സംബോധനചെയ്തുകൊണ്ടു് അദ്ദേഹം അയാളുമായി സംഭാഷണത്തിലേപ്പെട്ടു. അയാൾ ഹിന്ദുസ്ഥാനിക്കാരനായ ഒരു വെററിലവില്പനക്കാരനായിരുന്നു. 'സോദരാ, ആ പുകക്കുഴൽ എനിക്കൊന്നു തരൂ,' എന്നു് ആ അപരിചിതനോടു് ഒരു ബാലനെപ്പോലെ അപേക്ഷിക്കുകയും അതെടുത്തു് ആഹ്ലാദത്തോടെ പുക വലിക്കുകയും ചെയ്യുന്നതു് കണ്ടും കേട്ടും സ്വാമിജിയുടെ കൂട്ടുകാൎക്കു നേരമ്പോക്കു തോന്നി. മിസ്ററർ സേവിയർ അദ്ദേഹത്തെ കളിയാക്കിക്കൊണ്ടു പറഞ്ഞു: 'ഓ ഇതിനാണല്ലേ, ഞങ്ങളെ വിട്ടുംവെച്ചു് പെട്ടെന്നു് ഓടിപ്പോന്നതു്, ഇപ്പോൾ മനസ്സിലായി!' സ്വാമിജി ഹുക്ക വലിച്ചിട്ടു വൎഷം പലതു കഴിഞ്ഞു. തൻെറ അതിഥി ആരാണെന്നു് ആ വെററിലവില്പനക്കാരൻ അറിഞ്ഞപ്പോൾ അയാൾ സ്വാമിജിയുടെ കാലിൽ വീണു വണങ്ങി. ഈ സംഭവത്തെക്കുറിച്ചു് അദ്ദേഹത്തിൻെറ സഹയാത്രികർ പറഞ്ഞു: "കടക്കാരനു് അപേക്ഷ നിരസിക്കാൻ നിവ്വാഹമില്ലായിരുന്നു; കാരണം, എന്തെങ്കിലും ആവശ്യപ്പെട്ടു ചോദിക്കുമ്പോൾ അദ്ദേഹത്തിനു് അത്രയ്ക്കും പ്രീതികരമായ ഒരു രീതി ഉണ്ടായിരുന്നു. അദ്ദേഹത്തോടു് ഇല്ലെന്നോ വയ്യെന്നോ പറയുക സാദ്ധ്യമല്ല. ഒരു ശിശുവിനെ

പ്പോലെ മധുരമായി, 'സോദരാ, ആ പുകക്കുഴൽ എനിക്കൊന്നു തരൂ,' എന്നു പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മുഖത്തു കണ്ട സരള ഭാവം ഞങ്ങൾക്കൊരിക്കലും വിസ്മരിക്കാൻ സാദ്ധ്യമല്ല.''

1897 ജനുവരി 15-ാംനു- പുലർകാലത്തിൽ ലങ്കയുടെ തീരം അങ്ങകലെനിന്നും കാണായി. ഉദയസൂര്യന്റെ പൊൻകതിരുകളിൽ പൊതിഞ്ഞ ആ ദൃശ്യം ചേതോഹരമായിരുന്നു. ക്രമേണ ഉന്നതമസ്തകങ്ങളായ കേരനിരകൾകൊണ്ട് ഇട തിങ്ങിയതും മഞ്ഞ മണൽകൊണ്ടു നിറഞ്ഞതും ആയ കൊളംബോ തുറമുഖം ദൃഷ്ടിഗോചരമായി. ഇതാ ഇന്ത്യ ! സ്വാമിജി ആവേശംകൊണ്ടു പരവശനായി. നാനാജാതിമതസ്ഥരും വിഭിന്നസമാജങ്ങളും സമ്പ്രദായങ്ങളും അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ സന്നദ്ധരായി നില്ക്കുന്നുണ്ടെന്ന വിവരം സ്വാമിജി അറിഞ്ഞതേയില്ല. സതീർത്ഥ്യരിൽ ഒരാൾ അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ സിലോണിൽ എത്തിയിട്ടുണ്ട്; മററുള്ളവരും പുറപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ പ്രത്യാഗമനവാർത്ത കേട്ട് മദ്രാസും കല്ക്കത്തയും ആവേശംകൊണ്ട് ഇളകി മറിഞ്ഞുകൊണ്ടിരിക്കുന്നു. ഭാരതത്തിന്റെ അന്നത്തെ വരിഷ്ഠപുത്രനാണ് താനെന്നും ഭാരതജനത തങ്ങളുടെ അധിനായകനായി തന്നെ അംഗീകരിക്കാൻ പോവുകയാണെന്നും, തെക്ക് കൊളംബോ മുതൽ അങ്ങു വടക്ക് ഹിമാലയത്തിൽ അൽമോറവരെ നടക്കാനിരിക്കുന്ന ജൈത്രയാത്ര ആ ദേശീയാംഗീകരണത്തിന്റെ ആദ്യത്തെ പടി മാത്രമാണെന്നും അദ്ദേഹം ഇതാ കാണാൻ പോവുകയാണ്.

# ദക്ഷിണേന്ത്യയിലെ ജൈത്രയാത്ര

സ്വാമി വിവേകാനന്ദൻെറ പ്രത്യാഗമനം ആധുനികഭാരതത്തിൻെറ ചരിത്രത്തിൽ മഹനീയമായ ഒരു സംഭവമായി ഗണിക്കപ്പെടേണ്ടതാകുന്നു; കാരണം, അദ്ദേഹത്തെ സാദരം സ്വീകരിക്കാൻ ഭാരതം ഒന്നടങ്കം ഉയൎന്നെഴുന്നേററു. സനാതനധൎമ്മത്തിൻെറ അധുനാതനപ്രവാചകനും പ്രചാരകനും, വിജിഗീഷയാൎന്ന ഒരു ഹിന്ദുമതത്തിൻെറ നൂതനനും സുധീരനുമായ വ്യാഖ്യാതാവ്, ആദ്ധ്യാത്മികനഭോമണ്ഡലത്തിലെ ജാജ്വല്യമാനമായ ഒരു പ്രഭാതതാരം, ഇതാ ഭാരതാന്തരീക്ഷത്തിൽ ഉദയം ചെയ്തിരിക്കുന്നു ! ഭാരതജനത ആകമാനം ഈ മഹാപുരുഷൻെറ പ്രത്യാഗമനത്തെ അത്യൗത്സുക്യത്തോടെ പ്രതീക്ഷിച്ചുകൊണ്ടിരുന്നതിൽ അദ്ഭുതത്തിനവകാശമില്ല. സ്വാമി വിവേകാനന്ദൻ കഴിഞ്ഞ മൂന്നു സംവത്സരങ്ങളായി ഹിന്ദുമതത്തെ പാശ്ചാത്യജനങ്ങൾക്കു വ്യാഖ്യാനിച്ചു കൊടുത്തുകൊണ്ടുവരികയാണ് എന്നു ഭാരതത്തിലെ ജനങ്ങൾ അറിഞ്ഞിരുന്നു. സനാതനധൎമ്മത്തിൻെറ പൂൎവ്വമഹിമയെ പുനരുജ്ജ്വലിപ്പിക്കാനും ഭാരതത്തിൻെറ വിജയവൈജയന്തി പരിഷ്കൃതലോകത്തിലെങ്ങും ഉയൎത്തിപ്പറപ്പിക്കാനുമായി വീണ്ടും ജന്മമെടുത്ത ഏതോ മഹാനായ പൂൎവ്വികാചാൎയ്യനായിട്ടാണ് ജനങ്ങൾ അദ്ദേഹത്തെ വീക്ഷിച്ചതു്. മതമഹാസമ്മേളനത്തിലെ സ്വാമി വിവേകാനന്ദൻെറ വിജയത്തിനുശേഷം ഇന്ത്യയിൽ നൂതനശക്തികൾ പ്രവൎത്തനമാരംഭിച്ചു. സ്വാമിജിയുടെ പ്രസംഗങ്ങളും പ്രഭാഷണങ്ങളുംവഴി, അഭ്യസ്തവിദ്യരായ ഭാരതീയരുടെ കണ്ണുകൾ, അവരുടെ മതത്തിൽ മറഞ്ഞുകിടക്കുന്ന അമൂല്യനിധികളും അപൂൎവ്വമഹിമകളും കാണാൻ തുടങ്ങി; സാൎവ്വലൗകികമതമെന്ന പരമപദവി വേദാന്തത്തിനുമാത്രമേ അവകാശപ്പെടാൻ അൎഹതയുള്ളു എന്നവൎക്കു് കൂടുതൽ കൂടുതൽ മനസ്സിലായി. സ്വാമിജിക്കു് അചിന്ത്യശക്തിയും ആദ്ധ്യാത്മികാനുഭൂതികളും സ്വായത്തമാണെന്നും ഒരു യഥാൎത്ഥസ്വദേശസ്നേഹിയായ അദ്ദേഹം ഇന്ത്യയുടെ സങ്കീൎണ്ണപ്രശ്നങ്ങളെക്കുറിച്ചു് ഗഹനമായി ചിന്തിച്ചിട്ടുണ്ടെന്നും അവൎക്കു് അറിയാമായിരുന്നു. അദ്ദേഹത്തെ കാണാനും അദ്ദേഹത്തിൻെറ സന്ദേശം കേൾക്കാനും അവർ അത്യുത്സുകരായിരുന്നു. ഭാരതം, സ്വാമി വിവേകാനന്ദനെ തൻെറ അദ്ധ്യാത്മഗുരുവായി സ്വീകരിച്ചുകഴിഞ്ഞു.

സ്വാമിജി ഇന്ത്യയിലേയ്ക്കു മടങ്ങാനായി യൂറോപ്പു വിട്ടു എന്ന വാൎത്ത കിട്ടിയപ്പോൾ അദ്ദേഹത്തെ സ്വാഗതം ചെയ്യാനായി

വൻനഗരങ്ങളിൽ സ്വീകരണസംഘങ്ങൾ സംഘടിപ്പിക്കപ്പെട്ടു. സതീർത്ഥ്യരിൽ ഒരാൾ സിലോണിലേയ്ക്കും വേറൊരാൾ മദിരാശി യിലേയ്ക്കും പുറപ്പെട്ടു. സ്വാമിജിയുടെ ശിഷ്യന്മാർ പലരും ബംഗാ ളിൽനിന്നും ഉത്തരേന്ത്യയിൽനിന്നും മദിരാശിയിലെത്തി കാത്തി രുന്നു. സ്വാമിജിയുടെ വ്യക്തിവൈഭവത്തെയും പ്രവർത്തനങ്ങ ളെയും പുകഴ്ത്തിക്കൊണ്ടു് ഇന്ത്യയിലെ പത്രങ്ങളും മാസികകളും ഉജ്ജ്വലങ്ങളായ മുഖലേഖനങ്ങൾ എഴുതി. പൊതുജനങ്ങളുടെ പ്രതീക്ഷയെ ഇതു് കൂടുതൽ ആളിക്കത്തിച്ചു.

തന്നെ ആദരിക്കാനും സ്വീകരിക്കാനുമായി നടന്നുകൊണ്ടി രുന്ന ഈവക ഒരുക്കങ്ങളെക്കുറിച്ചു സ്വാമിജിക്കു് യാതൊരു അറിവും ഉണ്ടായിരുന്നില്ല. അദ്ദേഹം 'പ്രിൻസ് റീജൻറ് ല്യൂട് പോാംഡ്'' * എന്ന കപ്പലിൽ ശാന്തമായി ചിന്തയിലും ധ്യാന ത്തിലും ചിലപ്പോൾ വിശ്രമത്തിലും കാലം കഴിച്ചു; പിന്നെ ചില പ്പോൾ അദ്ദേഹം വിഭിന്നജനതകളുടെ ചരിത്രങ്ങൾ അനുയായി കളെ പറഞ്ഞുകേൾപ്പിക്കും. ഭാരതീയധർമ്മത്തെ പുനർജീവിപ്പി ക്കാനും സംഘടിപ്പിക്കാനും ഉള്ള അനേകം പരിപാടികൾകൊണ്ടു നിറഞ്ഞിരുന്നു അദ്ദേഹത്തിൻെറ മനസ്സ്. പാശ്ചാത്യലോകത്തിൽ തനിക്കുണ്ടായ അനുഭവങ്ങളെക്കുറിച്ചു് അദ്ദേഹം ചിന്തിക്കുകയും താരതമ്യപഠനം നടത്തുകയും ചെയ്തിരുന്നു. പടിഞ്ഞാറൻനാടുകളി ലായിരുന്നപ്പോൾ സ്വാമിജി ലോകത്തിൻെറ ആകമാനമുള്ള ചരി ത്രത്തെക്കുറിച്ചും ലോകത്തിനു് ഭാരതവുമായുള്ള ബന്ധത്തെക്കുറിച്ചും ഭാരതത്തിൻെറ പ്രശ്നങ്ങളെക്കുറിച്ചും ഭാവിയെക്കുറിച്ചും പഠിക്കുന്ന തിൽ വ്യാപൃതനായിരുന്നു. ഭാരതജനതയിൽ ഒരു ദേശീയബോധം ഉണർത്താൻ അദ്ദേഹം അതിയായി ആഗ്രഹിച്ചു. സതീർത്ഥ്യന്മാർക്കും ശിഷ്യന്മാർക്കും അയച്ച കത്തുകളിൽ ആ ഉദ്ദേശം സാധിതപ്രായ മാക്കാനുള്ള ഉപായം നിർദ്ദേശിക്കുകയും ചെയ്തു. തൻെറ ഉത്സാഹവും ആവേശതീവ്രതയും അവരിൽ സംക്രമിപ്പിക്കാൻ അദ്ദേഹം ശ്രമിച്ചു. അനേകം മാസങ്ങൾമുമ്പു് ഡെട്രൊയിററിൽ, ഒരു ക്രൈസ്തവജന തയെ ഹിന്ദുമതം പറഞ്ഞുമനസ്സിലാക്കാനുള്ള യത്നത്തിൽ തനിക്കു നേരിടേണ്ടിവന്ന വിഷമങ്ങളെക്കുറിച്ചും, ഭാരതം ലോകത്തിനു നല്കിയിട്ടുള്ള ബുദ്ധിപരവും ആദ്ധ്യാത്മികവുമായ പൈതൃകത്തിനു് പാശ്ചാത്യജനതകളിൽ ഭാരതത്തോടു് ഒരു സമാദരം സംജാതമാകു ന്നതിനുവേണ്ടി താൻ തൻെറ ജീവിതത്തിൻെറ മുഖ്യഭാഗം ചെല വഴിച്ചതിനെക്കുറിച്ചും, ചില ശിഷ്യന്മാരോടു സംസാരിക്കുന്നതി നിടയിൽ, പെട്ടെന്നു് അദ്ദേഹത്തിൻെറ ദേഹമാസകലം വികാര വിക്ഷോഭംകൊണ്ടു വിറപൂണ്ടു; അദ്ദേഹം ആക്രോശിച്ചു: 'ഞാൻ പറയു

* Prinz Regent luitPold

ന്നതു് ഇന്ത്യ ചെവിക്കൊണ്ടേ മതിയാകൂ ! ഇന്ത്യയെ അതിൻെറ അടിത്തറവരെ ഞാൻ പിടിച്ചു കുലുക്കും ! അവളുടെ ദേശീയസിരകളിൽക്കൂടി ഞാനൊരു വൈദ്യുതതരംഗം പായിക്കും. നോക്കിക്കോളിൻ ! ഇന്ത്യ എന്നെയെങ്ങനെയാണു് സ്വീകരിക്കുന്നതെന്നു് നിങ്ങൾക്കു കാണാറാകും. ഇന്ത്യയ്ക്കേ അറിഞ്ഞുകൂട, എൻെറ സ്വന്തം ഇന്ത്യയ്ക്കു മാത്രമേ അറിഞ്ഞുകൂട, ഞാനിവിടെ എൻെറ ജീവരക്തം കൊണ്ടു് വേദാന്തത്തിൻെറ സാരസർവ്വസ്വമായി ഇത്ര സുലഭമായി വിതരണം ചെയ്തതിൻെറ വില ശരിക്കും മനസ്സിലാക്കാൻ. വിജയഘോഷത്തോടെ ഇന്ത്യ എന്നെ സ്വീകരിക്കും.' ഒരു പ്രവാചകൻെറ ദിവ്യദൃഷ്ടിയോടും ആവേശത്തോടുംകൂടിയാണു് അദ്ദേഹം സംസാരിച്ചതു്. തൻെറ സ്വന്തം മേന്മയ്ക്കോ പെരുമയ്ക്കോ വേണ്ടിയല്ല അദ്ദേഹം ആഗ്രഹിച്ചതു്; പിന്നെയോ, താൻ പ്രചരിപ്പിച്ച സുവിശേഷത്തിൻെറ – എന്നെന്നേയ്ക്കുമായി ലോകത്തിൽ സമസ്ത ജനതകളുടെയും സമ്പത്തായിത്തീരണമെന്നു് അദ്ദേഹം ആഗ്രഹിച്ച ആ സുവിശേഷത്തിൻെറ, ഭാരതത്തിലെ സുവിശേഷത്തിൻെറ, വേദങ്ങളുടെയും വേദാന്തത്തിൻെറയും സുവിശേഷത്തിൻെറ – സമാദരണവും അംഗീകരണവുമാണു് അദ്ദേഹം അഭിലഷിച്ചതും അപേക്ഷിച്ചതും:

സ്വാമി വിവേകാനന്ദനു് ഭാരതം നല്കിയ സ്വാഗതത്തിൻെറ വിവരണം വിവിധവൃത്താന്തപത്രങ്ങളിൽക്കൂടി ദൃക്സാക്ഷികൾ പറയട്ടെ;

''കൊളംബോവിലെ ഹിന്ദുസമുദായത്തിൻെറ ചരിത്രത്തിൽ 1897 ജനവരി പതിനഞ്ചാം തീയതി ചിരസ്മരണീയമായ ഒരു സുദിനമായി അവശേഷിക്കും: കാരണം, സ്വാമി വിവേകാനന്ദനെ, അദ്ഭുതാവഹമായ സിദ്ധികളും സാമർത്ഥ്യങ്ങളും തികഞ്ഞ ഒരാചാര്യനെ, ഹിന്ദുക്കളുടെ, ഏററവും പാവനമായ അദ്ധ്യാത്മപരമ്പരയിലെ, ഇന്ത്യയിലെ സന്ന്യാസിസമ്പ്രദായത്തിലെ, ഒരംഗത്തെ അവർ സ്വാഗതം ചെയ്ത സുദിനമാണതു്. അദ്ദേഹത്തിൻെറ സന്ദർശനം ചരിത്രം സൃഷ്ടിക്കുന്ന ഒന്നാണു്, അഭ്രുതപൂർവ്വമായ ആദ്ധ്യാത്മികപ്രവർത്തനങ്ങളുടെ അരുണോദയമാണതു്.

പകൽ പോയി ഇരവു സമീപിച്ചപ്പോൾ, ക്ഷേത്രിയ്ക്കും പ്രാർത്ഥനയ്ക്കും വിശിഷ്ടമെന്നു് ഹിന്ദുശാസ്ത്രങ്ങൾ ഘോഷിക്കുന്ന ശോഭനവും പവിത്രവുമായ സന്ധ്യാസമയം അന്നത്തെ മഹനീയസംഭവങ്ങളുടെ മുന്നോടിയായി വന്നണഞ്ഞപ്പോൾ, തിളങ്ങുന്ന മുഴുത്ത മിഴികളും പ്രശാന്തമുഖവും മോഹനരൂപവും ആന്ന ആ യതീന്ദ്രൻ, സന്ന്യാസിമാരുടെ കാഷായവേഷവുമണിഞ്ഞു്, നിരഞ്ജനാനന്ദസ്വാമികൾ

മുതൽപേരാൽ അനുഗതനായി അവിടെ വന്നുചേൻ. ആ യതീന്ദ്ര നെയും വഹിച്ചുകൊണ്ടുള്ള ബോട്ടു് ജെട്ടിയോടടുത്തപ്പോഠം അവിടെ തിക്കിത്തിരക്കിക്കൂടിയിരുന്ന വലിയ ജനസമൂഹത്തിൻെറ വികാരാ വേശവും സ്നേഹപ്രകടനങ്ങളും വണ്ണിക്കാൻ വാക്കില്ല. ജയഘോഷ ങ്ങളുടെയും കരഘോഷങ്ങളുടെയും ആരവം ആത്തിരമ്പുന്ന തിര മാലകളുടെ ഇരമ്പലിനെപ്പോലും മുക്കിക്കളഞ്ഞു. ആണറബിഠം മിസ്റ്റർ പി. കുമാരസ്വാമി, അനുജനാൽ അനുഗതനായി, മുന്നിട്ട ചെന്നു് മനോഹരമായ ഒരു മുല്ലമാല അണിയിച്ചു് സ്വാമിയെ സ്വീകരിച്ചു. പിന്നെ ജനങ്ങളുടെ ഒരു തിരക്കു്. ആ മനുഷ്യസമുദ്ര ത്തെ തടഞ്ഞുനിത്താൻ ഒരു ശക്തിക്കും കഴിഞ്ഞില്ല. ബാർണസ് തെരുവിൻെറ തലയ്ക്കൽ പച്ചിലകളും കുരുത്തോലകളും തെങ്ങിൻപൂ ക്കലകളുംകൊണ്ടു് അലംകൃതമായ ഒരു വിജയതോരണം സ്വാഗതമു ദ്രയുമേന്തി നിലകൊണ്ടു. സ്വാമിജി കപ്പലിറങ്ങുന്നതും കാത്തു് തയ്യാറായി നിന്നിരുന്ന, ഒന്നാംതരം ഒരു ജോഡി കുതിരകളെപ്പൂട്ടി യ വണ്ടി ഞൊടിയിടയിൽ അദ്ദേഹത്തെ ബാർണസ്തെരുവിലെ പന്തലിലേയ്ക്കു കൊണ്ടുപോയി. കിട്ടാവുന്ന വാഹനങ്ങളിലെല്ലാം ആളുകഠം അവിടേയ്ക്കെത്തി. നൂറു കണക്കിനാളുകഠം കാൽനടയായി, പച്ചിലകളും കുരുത്തോലകളുംകൊണ്ടു് അലംകൃതമായ ആ വിജയ ശാലയിൽ വന്നുചേൻ. അവിടെ സ്വാമി വണ്ടിയിൽനിന്നും ഇറ ങ്ങി, സവ്വവിധ ഹൈന്ദവാദരാചാരങ്ങളോടുംകൂടി – വെള്ളത്തുണി വിരിച്ചു് കൊടിയും പട്ടുകുടയും പിടിച്ചു് – ഘോഷയാത്രയായി നടന്നുപോയി. നാഗസ്വരം നല്ല നല്ല കീത്തനങ്ങഠം ആലപിച്ചു. ബർണസ്തെരുവിൽ അനേകമാളുകഠം ഘോഷയാത്രയിൽ ചേൻ. സിനമൺഗാർഡൻസിൽ സ്വാമിജിയുടെ തൽക്കാലതാമസത്തിനു തയ്യാറാക്കിയിട്ടുള്ള ബംഗ്ലാവിനു മുൻവശത്തു് കമനീയമായി കലാ ചാതുരിയോടെ പണിചെയ്തിട്ടുള്ള പന്തലിലേയ്ക്കു ഘോഷയാത്ര നീങ്ങി. ആദ്യത്തെ പന്തൽമുതൽ രണ്ടാമത്തെ പന്തൽവരെയുള്ള ഏകദേശം കാൽ മൈൽ ദൂരം പാതയുടെ ഇരുവശങ്ങളും കുരുത്തോ ലകഠംകൊണ്ടു് അലങ്കരിച്ച കമാനങ്ങഠംകൊണ്ടു നിറഞ്ഞിരുന്നു. സ്വാമി രണ്ടാമത്തെ പന്തലിൽ കാൽകുത്തിയതോടെ സുന്ദരമായ ഒരു കൃത്രിമകമലം ഇതഠം വിടത്തി; അതിനുള്ളിൽനിന്നും ഒരു പക്ഷി പറന്നുയൻ. മോഹനങ്ങളായ ഈ അലങ്കാരങ്ങളൊക്കെ ശ്രദ്ധിക്കപ്പെടാതെ പോയി; കാരണം, എല്ലാ കൺകളും സ്വാമി യുടെ നേക്കായിരുന്നു. അദ്ദേഹത്തെ കാണാനുള്ള ആളുകളുടെ ബഹ ളത്തിനിടയിൽ അലങ്കാരങ്ങളിൽ ചിലതു നശിപ്പിക്കപ്പെട്ടു. ആ യോഗിയും അദ്ദേഹത്തിൻെറ ശിഷ്യന്മാരും, പുഷ്പവൃഷ്ടി പൊഴിഞ്ഞുകൊണ്ടിരിക്കെ ഉപവിഷ്ടരായി. സദസ്സു ശാന്തമായ

പ്പോഠം ഒരു ഗായകൻ വീണയിൽ മോഹനമായി ഗാനാലാപം ചെയ്തു. അതു കഴിഞ്ഞു് രണ്ടായിരം വർഷം പഴക്കമുള്ള തമിഴ്കീർത്തനങ്ങരം, തേവാരം, പാടി. സ്വാമിയുടെ ബഹുമാനാർത്ഥം രചിക്കപ്പെട്ട ഒരു സംസ്കൃതകീർത്തനവും ആലപിക്കുകയുണ്ടായി. ആണറബിരം മിസ്റ്റർ കുമാരസ്വാമി മുമ്പോട്ടു വന്നു് സ്വാമിയെ പൗരസ്ത്യരീതിയിൽ കുമ്പിട്ടശേഷം, അവിടത്തെ ഹിന്ദുക്കളുടെ പേരിൽ ഒരു സ്വാഗതപത്രം വായിച്ചു സമർപ്പിച്ചു.

കരഘോഷം അലയടിക്കെ സ്വാമി എഴുന്നേററു; സ്വകീയമായ വശ്യവചോവിലാസത്തിൽ അതിനു മറുപടി പറഞ്ഞു. സരളവും ലളിതവുമായ ആ വാണീവിലാസം കേട്ടു് ആ വമ്പിച്ച സദസ്സു് ഉത്സാഹഭരിതമായി.

സ്വാമി തൻെറ മറുപടിയിൽ ഈ പ്രകടനം ഒരു രാഷ്ട്രീയനേതാവിനെയോ സൈനികജേതാവിനെയോ കോടീശ്വരനെയോ ബഹുമാനിക്കാനല്ല സംഘടിപ്പിച്ചതു് എന്ന സംഗതി ചൂണ്ടിക്കാട്ടി. 'ഒരു ഭിക്ഷാംദേഹിയായ സന്ന്യാസിക്കു നല്കിയ രാജകീയമായ സ്വീകരണത്തിൽനിന്നും ഹിന്ദുക്കളുടെ ആദ്ധ്യാത്മികത വെളിവാകുന്നു,' അദ്ദേഹം പറഞ്ഞു. താനൊരു സൈന്യാധിപനല്ല, രാജകുമാരനല്ല, ധനപതിയല്ല; എന്നിട്ടും, ലോകത്തിലെ നശ്വരവിഭവങ്ങളുടെ സമ്പാദ്യംകൊണ്ടു് ഉന്നതരും ബഹുമാനിതരും ആയ ആളുകഠം തന്നെ, ഒരു നിഷ്കിഞ്ചനനായ സന്ന്യാസിയെ, ആദരിക്കാൻ വന്നു ചേർന്നിരിക്കുന്നു. 'ഇതു്,' അദ്ദേഹം പറഞ്ഞു, 'ആദ്ധ്യാത്മികതയുടെ അത്യുന്നതപ്രകടനങ്ങളിലൊന്നാണു്.' ജനത സജീവമായി തുടരണമെന്നുണ്ടെങ്കിൽ മതത്തെ ദേശീയജീവിതത്തിൻെറ നട്ടെല്ലാക്കേണ്ടതു് അത്യാവശ്യമാകുന്നു എന്നു് അദ്ദേഹം ഊന്നിപ്പറഞ്ഞു; തനിക്കു ലഭിച്ച സ്വീകരണത്തിൽ യാതൊന്നും വ്യക്തിപരമായി അവകാശപ്പെട്ടില്ല; ഒരാദർശത്തിൻെറ അംഗീകാരമാണതു് എന്നു് അദ്ദേഹം ദൃഢമായി പ്രഖ്യാപിച്ചു.

അനന്തരം സ്വാമി കെട്ടിടത്തിൽ പ്രവേശിച്ചു. ഇവിടെ വീണ്ടുമൊരു മാല അദ്ദേഹത്തിൻെറ കഴുത്തിൽ അർപ്പിക്കപ്പെട്ടു; ഒരു പീഠത്തിലേയ്ക്കു് അദ്ദേഹം ആനയിക്കപ്പെട്ടു. ഔപചാരികമായ ചടങ്ങുകളിൽ പങ്കെടുത്ത ആളുകഠം പുറത്തു കാത്തുനിന്നിരുന്നു; അവർക്കു പിരിഞ്ഞുപോകാൻ മനസ്സു വന്നില്ല. തന്നെ വീണ്ടും കാണാൻ പലരും കാത്തുനില്ക്കുന്നുവെന്നു കണ്ടു് സ്വാമിജി പുറത്തു വന്നു; സന്ന്യാസിമാരുടെ സമ്പ്രദായമനുസരിച്ചു് അവരെ അഭിവാദനം ചെയ്യുകയും അനുഗ്രഹിക്കുകയും ചെയ്തു.''

തുടർന്നുള്ള ദിവസങ്ങളിൽ സ്വാമിജി താമസിച്ചിരുന്ന ബംഗ്ലാവിലേയ്ക്കു്- അതിനു് അന്നുമുതൽ 'വിവേകാനന്ദലോഡ്ജ്'' എന്നു

നാമകരണം ചെയ്യപ്പെട്ട – സന്ദർശകരുടെ ഒരു പ്രവാഹം തന്നെ ആയിരുന്നു; പോരാ, അതൊരു തീർത്ഥാടനകേന്ദ്രമായിത്തീർന്നു. പൗരസ്ത്യരുടെ മതാചാരങ്ങൾ പരിചയമില്ലാത്തവർക്ക്, സ്വാമിജിക്കു നല്കപ്പെട്ട ആദരാരാധനകളെക്കുറിച്ച് സങ്കല്പിക്കാനേ സാദ്ധ്യമല്ല. എണ്ണമററ സന്ദർശകരിൽ എല്ലാ നിലകളിലും ഉള്ള ആളുകൾ, സിലോൺസർക്കാരിലെ ഉയന്ന ഉദ്യോഗസ്ഥന്മാർമുതൽ ഏഴകളിൽ ഏഴവരെ ഉള്ള ആളുകൾ, ഉൾപ്പെട്ടിരുന്നു. രസകരമായ ഒരു സംഭവം പ്രസ്താവിക്കട്ടെ: പാവപ്പെട്ട വിഷാദമഗ്നയായ ഒരു സ്ത്രീ കൈയിൽ കാഴ്ചയായി കുറെ പഴങ്ങളും കൊണ്ടു സ്വാമിജിയെ കാണാൻ വന്നു. അവരുടെ ഭർത്താവ് നിഷ്ഠ്രീഘ്ലമായി ഈശ്വരഭജനം ചെയ്യാൻ വേണ്ടി അവരെ ഉപേക്ഷിച്ച് എവിടേയ്ക്കോ പോയി. അദ്ദേഹത്തിന്റെ കാലടികളെ പിൻതുടരുന്നതിനു് ഈശ്വരനെക്കുറിച്ച് കൂടുതൽ അറിയണമെന്നുള്ളതാണ് ആ സ്ത്രീയുടെ ആവശ്യം. സ്വാമിജി അവരോട് ഗീത വായിക്കാൻ ഉപദേശിക്കുകയും, അവരുടെ നിലയിലുള്ള ഒരാൾക്ക് മതം പ്രായോഗികമാക്കാനുള്ള ഉത്തമമാർഗ്ഗം അവരുടെ ഗാർഹസ്ഥ്യധർമ്മം യഥാവിധി പരിപാലിക്കുകയാണ് എന്നു ചൂണ്ടിക്കാണിക്കുകയും ചെയ്തു. ആ സ്ത്രീയുടെ മറുപടി വളരെ ശ്രദ്ധേയമായ ഒന്നായിരുന്നു. 'എനിക്കതു വായിക്കാൻ സാധിക്കും, സ്വാമിജി' അവർ പറഞ്ഞു. 'പക്ഷേ, എനിക്ക് അതു മനസ്സിലാക്കാനും അനുഭവിക്കാനും സാധിച്ചില്ലെങ്കിൽ, അതുകൊണ്ട് എനിക്കെന്താണു പ്രയോജനം?' മതം പുസ്തകത്തിലല്ല അടങ്ങിയിരിക്കുന്നതു് എന്ന തത്ത്വത്തിന്റെയും, നിരക്ഷരരും നിർധനരുമായ ആളുകളുടെ ഇടയിൽപ്പോലും എത്രമാത്രം ഗാഢവും തീവ്രവുമായ മതബോധം കുടികൊള്ളുന്നു എന്ന വാസ്തവത്തിന്റെയും അത്യന്തം ശ്രദ്ധാർഹമായ ഒരു ഉദാഹരണമാണ് ആ സ്ത്രീയുടെ വാക്കുകളിൽ നാം മുഴങ്ങിക്കേൾക്കുന്നതു്.

16-ാംനു- വൈകുന്നേരം ഫ്ളോറൽഹാളിൽവെച്ച് സ്വാമിജി ആവേശജനകമായ ഒരു പ്രസംഗം ചെയ്തു. വന്നവർക്കെല്ലാം ഇരിക്കാൻ വേണ്ട സ്ഥലം ഹാളിൽ ഉണ്ടായിരുന്നില്ല. പാശ്ചാത്യദിഗ്‌വിജയം കഴിഞ്ഞു മടങ്ങിയെത്തി പൗരസ്ത്യദേശത്തു് ആദ്യം ചെയ്ത ഈ പ്രസംഗത്തിന്റെ വിഷയം 'പുണ്യഭൂമിയായ ഭാരതം' എന്നതായിരുന്നു.

പിറേറന്നു്, ഞായറാഴ്ച; അന്നു പകൽ മുഴുവൻ സന്ദർശകരെ സ്വീകരിക്കുന്നതിൽ ചെലവഴിച്ചു. വൈകുന്നേരം ശിവക്ഷേത്രത്തിൽ ദർശനം നടത്തി. ഒരു വലിയ ജനക്കൂട്ടം സ്വാമിയെ അനുഗമിച്ചു. വഴിക്ക് നല്കപ്പെട്ട കാഴ്ചകളും പഴങ്ങളും മാലകളും സ്വീകരിക്കാൻ വണ്ടി അവിടവിടെ നിർത്തേണ്ടതായിവന്നു.

ഇടയ്ക്കിടെ പനിനീർ തളിച്ചിരുന്നു. സംപൂജ്യനായ ഒരതിഥി വരുമ്പോൾ പടിക്കൽ നിലവിളക്കു കൊളുത്തിവെയ്ക്കുകയും പഴങ്ങൾ കാഴ്ചവെക്കുകയും ചെയ്യുക തെന്നിന്ത്യയിലും സിലോണിലും സാധാരണ പതിവാണ്. സ്വാമിജി കടന്നുപോയ വഴിയിൽ ഒട്ടുമിക്ക ഹിന്ദുഗൃഹങ്ങളുടെയും മുമ്പിൽ, വിശേഷിച്ചും കൊളംബോവിൽ തമിഴർ തിങ്ങിപ്പാർക്കുന്ന ചെക്കത്തെരുവിൽ, ഈ ആദരാഞ്ജലി സമർപ്പിക്കപ്പെട്ടിരുന്നു. സ്വാമിജി അവിടെ എത്തിയപ്പോൾ 'ജയ മഹാദേവ'ധ്വനികൾകൊണ്ട് അന്തരീക്ഷം മുഖരിതമായി. അദ്ദേഹം അമ്പലത്തിൽ ആരാധന നടത്തി. അവിടെ കൂടിനിന്നിരുന്ന ആളുകളോടും പുരോഹിതന്മാരോടും കുറച്ചുനേരം സംഭാഷണം ചെയ്തു ശേഷം താമസസ്ഥലത്തേക്കു മടങ്ങി. അനേകം ബ്രാഹ്മണർ അവിടെ കാത്തിരിപ്പുണ്ടായിരുന്നു. അവരുമായി വെളുപ്പാൻകാലം രണ്ടര മണിവരെ സ്വാമിജി സംഭാഷണം ചെയ്തു.

തിങ്കളാഴ്ച സ്വാമിജി ശ്രീമാൻ ചെല്ലയ്യായുടെ ക്ഷണമനുസരിച്ച് അദ്ദേഹത്തിന്റെ ഗൃഹം സന്ദർശിച്ചു; ഗൃഹം അതികമനീയമായി അലങ്കരിക്കപ്പെട്ടിരുന്നു. സ്വാമിജിയുടെ വരവുണ്ടെന്നു കേട്ട് കാണാൻ കാത്തുനിന്നിരുന്ന അനേകായിരം ആളുകൾ അദ്ദേഹത്തിന്റെ വണ്ടി വന്നടുത്തതോടെ ആർത്തിരമ്പി; പൂക്കളും പൂമാലകളും സ്വാമിജിയുടെമേൽ വർഷിച്ചു. പ്രത്യേകം സജ്ജമാക്കിയിരുന്ന ഒരു സ്ഥാനത്തു് സ്വാമിജി ഉപവിഷ്ടനായി അദ്ദേഹത്തിന്റെ ശരീരത്തിൽ ഗംഗാജലം തളിക്കപ്പെട്ടു. അനന്തരം സ്വാമി ഭസ്മം നല്കി. ആളുകൾ അതു് ഭക്ത്യാദരങ്ങളോടെ സ്വീകരിച്ചു. സ്വഗുരുവായ ശ്രീരാമകൃഷ്ണന്റെ ചിത്രം അവിടെ സ്വാമിജി കണ്ടയുടനെ എഴുന്നേററുചെന്നു് അത്യാദരത്തോടെ അതിനു മുമ്പിൽ കുമ്പിട്ടു. അനന്തരം അദ്ദേഹം ലഘുഭക്ഷണം കഴിച്ചു. ഗൃഹത്തിൽ സിദ്ധന്മാരുടെയും യോഗികളുടെയും ചിത്രങ്ങൾ കണ്ട് സ്വാമിജി സന്തോഷം പ്രകാശിപ്പിച്ചു. പലേ കീർത്തനങ്ങളും പാടി ഈ സന്ദർശനം സമാപിച്ചു.

അന്നു സായാഹ്നത്തിൽ കൊളംബോവിലെ പബ്ലിക് ഹാളിൽ വമ്പിച്ച ഒരു സദസ്സിനെ സംബോധനചെയ്തുകൊണ്ട് വേദാന്തദർശനത്തെക്കുറിച്ച് ഒരു പ്രസംഗം ചെയ്തു. അദ്വൈതസിദ്ധാന്തത്തെപ്പററി അത്യുജ്ജ്വലവും അതിലളിതവുമായ ഒരു പ്രസംഗം സദസ്യർക്കു കേൾക്കാൻ കഴിഞ്ഞു. വേദങ്ങളിൽ അധിഷ്ഠിതമായ ഒരു സാർവ്വലൗകിക മതത്തിന്റെ ആവശ്യകതയെക്കുറിച്ചായിരുന്നു അതിൽ മുഖ്യമായും പ്രതിപാദിച്ചതു്. പല ഇന്ത്യക്കാരും പാശ്ചാത്യവേഷത്തിലാണ് സദസ്സിൽ ഹാജരായിരുന്നതു്. അതു സ്വാമിജിക്ക് രസിച്ചില്ല. അമ്മാതിരി ദാസോചിതമായ അനുകരണം അനാശാസ്യമാണെന്നു്

മുന്നറിയിപ്പു നല്കേണ്ടതു തൻെറ കടമയാണെന്നു കരുതി അപ്രകാരം ചെയ്തു. പാശ്ചാത്യരുടെ വേഷവിധാനം പൗരസ്ത്യർക്കു യോജിച്ചതല്ല എന്ന് അദ്ദേഹം പറഞ്ഞു. ഏതെങ്കിലുമൊരു പ്രത്യേകവേഷത്തിനു വേണ്ടി വാദിക്കുകയല്ല സ്വാമിജി ചെയ്തതു്; പിന്നെയോ, തൻെറ നാട്ടുകാർ വൈദേശികസമ്പ്രദായങ്ങളെ മൂഢമായിട്ടു കണ്ണുമടച്ച് അനുകരിക്കുന്നതിനെയാണ് അദ്ദേഹം വിമർശിച്ചതു്.

സ്വാമിജി 19-ാംനു- കാലത്തു് തീവണ്ടിയിൽ ഒരു പ്രത്യേക സലൂണിൽ കൊളംബോവിൽനിന്നും കാൻഡിയിലേക്കു പുറപ്പെട്ടു. കൊളംബോവിൽനിന്നും നേരിട്ടു കപ്പലിൽ യാത്ര ചെയ്യാനായിരുന്നു സ്വാമിജി ആദ്യം വിചാരിച്ചിരുന്നതു്. എന്നാൽ സിലോണിലെയും തെന്നിന്ത്യയിലെയും അനേകം പട്ടണങ്ങളിൽനിന്ന് അദ്ദേഹത്തോട് അതാതിടങ്ങൾ സന്ദർശിക്കാൻ അപേക്ഷിച്ചുകൊണ്ട്, അതുവഴി കടന്നുപോകാനെങ്കിലും പ്രാർത്ഥിച്ചുകൊണ്ട്, നിരവധി കമ്പികൾ കിട്ടി; തന്മൂലം ആദ്യത്തെ പരിപാടി മാററി യാത്ര തെന്നിന്ത്യയിൽക്കൂടി തീവണ്ടിവഴിയാക്കാൻ അദ്ദേഹം നിർബ്ബന്ധനായി. കാൻഡി റെയിൽവേസ്റ്റേഷനിൽ നാദസ്വരവും ശംഖും പട്ടുകുടകളുമായി ഒരു വലിയ ജനക്കൂട്ടം അദ്ദേഹത്തെ സ്വീകരിച്ച് ഘോഷയാത്രയായി, വിശ്രമത്തിനേർപ്പാടു ചെയ്തിട്ടുള്ള ബംഗ്ലാവിലേയ്ക്കു കൂട്ടിക്കൊണ്ടുപോകാൻ കാത്തുനിന്നിരുന്നു. അദ്ദേഹത്തെ സ്വാഗതംചെയ്തുകൊണ്ടുള്ള ജയഘോഷങ്ങൾ ശാന്തമായപ്പോൾ ഒരു സ്വാഗതപത്രം വായിച്ചു സമർപ്പിക്കപ്പെട്ടു.

സ്വാഗതത്തിനു് സ്വാമിജി ചുരുങ്ങിയ വാക്കുകളിൽ സന്തോഷവും കൃതജ്ഞതയും പ്രകാശിപ്പിച്ചു. ഏതാനും മണിക്കൂറുകൾ അവിടെ ചെലവഴിച്ചു. ആ സമയംകൊണ്ട് ആ മനോഹര നഗരത്തിലെ കാണേണ്ട കാഴ്ചകൾ പലതും കണ്ടു. യാത്ര തുടർന്നു; അന്നു വൈകുന്നേരംതന്നെ *മേത്തലെയിൽ എത്തിച്ചേർന്നു. ബുധനാഴ്ച രാവിലെ ഇരുനൂറു മൈൽ അകലെയുള്ള ജാഫ്നയിലേയ്ക്കു് കുതിരവണ്ടിയിൽ യാത്ര പുറപ്പെട്ടു. സസ്യഫലശ്യാമളവും വനോപവനങ്ങൾ നിറഞ്ഞതും അതിമനോഹരവുമായ പ്രദേശങ്ങളിലൂടെയാണ് യാത്ര. ദാംബൂളിൽ എത്തുന്നതിനു് ഏതാനും മൈൽ മുമ്പു വെച്ച് ഒരപകടം പിണഞ്ഞു. ഒരു കുന്നിറങ്ങുമ്പോൾ വണ്ടിയുടെ മുൻചക്രങ്ങളിലൊന്നു് തകർന്നുപോയി. തന്മൂലം മൂന്നു മണിക്കൂർ വഴിക്കു് കാത്തുനില്ക്കേണ്ടതായിവന്നു. ദൈവാധീനംകൊണ്ട് ചക്രം തെറിച്ചുപോയില്ല; പോയിരുന്നെങ്കിൽ വണ്ടി മറിഞ്ഞേനെ. വളരെ നേരം കാത്തിരുന്നശേഷം ദൂരെയേതോ ഗ്രാമത്തിൽനിന്നു്

* Metale

കൊണ്ടുവന്ന ഒരു കാളവണ്ടി കിട്ടി. പെട്ടിയും ഭാണ്ഡവുമെല്ലാം വെച്ച് മിസ്സിസ് സേവിയറെ ആ വണ്ടിയിൽ അയച്ചു. സ്വാമിജിയും അനുയായികളും മെല്ലെ യാത്ര തുടന്നു. വളരെ ദൂരം നടന്നതിനു ശേഷമേ അവക്കു വേറേ കാളവണ്ടി കിട്ടിയുള്ളു. അവർ രാത്രി വണ്ടിയിൽത്തന്നെ കഴിച്ചുകൂട്ടി. കനഹാരി, തിൻപാണി എന്നീ സ്ഥലങ്ങൾ കടന്ന് ഏകദേശം എട്ടു മണിക്കൂർ വൈകി അനുരാധപുരത്ത് എത്തിച്ചേർന്നു.

അവിടെ പവിത്രമായ ബോധിവൃക്ഷത്തിൻെറ തണലിൽനിന്നുകൊണ്ടു് സ്വാമിജി ഒരു പ്രസംഗം ചെയ്തു. രണ്ടുമൂവായിരം ആളുകൾ സ്വാമിജിയുടെ പ്രസംഗം കേൾക്കാൻ വന്നുചേർന്നിരുന്നു. പ്രസംഗം തമിഴിലും സിംഹളഭാഷയിലും തജ്ജമചെയ്യപ്പെട്ടു. ആരാധന എന്ന വിഷയത്തെ പുരസ്കരിച്ചാണ് സ്വാമിജി പ്രസംഗിച്ചതു്. കഴമ്പില്ലാത്ത വെറും ചടങ്ങുകളിൽ അധികം ശ്രദ്ധിക്കാതെ വൈദികോപദേശങ്ങൾക്കു് പ്രായോഗികരൂപം നൽകാൻ അദ്ദേഹം ഉദ്ബോധിപ്പിച്ചു. പ്രസംഗം അത്രയും എത്തിയപ്പോഴുണ്ടു മതഭ്രാന്തരായ ഒരു കൂട്ടം ബൗദ്ധന്മാർ - ഭിക്ഷുക്കളും ഗൃഹസ്ഥന്മാരും ആണുങ്ങളും പെണ്ണുങ്ങളും കുട്ടികളുമെല്ലാം - ചെണ്ടയും ചേങ്കിലയും പാട്ടയും കൊട്ടിക്കൊണ്ടു് കോലാഹലം ആരംഭിച്ചു, പ്രസംഗം തടസ്സപ്പെടുത്താൻ വേണ്ടി. സ്വാമിജിക്കു് പ്രസംഗം പെട്ടെന്നു നിർത്തേണ്ടതായി വന്നു. ഇത്രയൊക്കെ ക്ഷോഭകാരണമുണ്ടെങ്കിലും നിയന്ത്രണവും ക്ഷമയും പാലിക്കണമെന്നുള്ള സ്വാമിജിയുടെ അഭ്യത്ഥന ശ്രോതാക്കൾ അനുസരിച്ചതുകൊണ്ടു് മററു് അനിഷ്ടസംഭവങ്ങളൊന്നും ഉണ്ടായില്ല; അല്ലെങ്കിൽ ഹിന്ദുക്കളും ബൗദ്ധന്മാരും തമ്മിൽ അടിപിടിയും ബഹളവുമായേനെ. ഈ സംഭവം മതത്തിൻെറ സാവ്വലൗകികസ്വഭാവത്തെക്കുറിച്ചു സംസാരിക്കാൻ സ്വാമിജിയെ പ്രേരിപ്പിച്ചു. ഈശ്വരനെ ശിവനെന്നോ, വിഷ്ണുവെന്നോ, ബുദ്ധനെന്നോ അഥവാ വേറെ ഏതെങ്കിലും പേരിലോ ആരാധിച്ചാലും കാര്യം ഒന്നുതന്നെയാണെന്ന് അദ്ദേഹം പ്രസ്താവിച്ചു. മതങ്ങൾ തമ്മിൽ പരസ്പരസഹനം മാത്രംപോരാ, വിഭിന്നമതങ്ങളുടെ അനുയായികൾക്കു് പരസ്പരം സഹാനുഭൂതിയും സമഭാവനയും കൂടിയേ കഴിയൂ എന്നും സ്വാമിജി വ്യക്തമാക്കി.

അനുരാധപുരത്തുനിന്നും ജാഫ്നസ്സുള്ള നൂററിരുപതു മൈൽദൂരം പാതയും കുതിരകളും മഹാമോശമായിരുന്നതുകൊണ്ടു് യാത്ര വളരെ ക്ലേശകരമായിരുന്നു. ചുററുമുള്ള ചേതോഹരങ്ങളായ പ്രകൃതിദൃശ്യങ്ങളാണ് യാത്രാക്ലേശം ഒട്ടൊന്നു കുറച്ചതു്. രണ്ടു രാത്രി തുടരെ ഉറങ്ങാനേ കഴിഞ്ഞില്ല. വഴിക്കു് വവോനിയ എന്ന സ്ഥലത്തു് സ്വാമിജിയെ ഭക്ത്യാദരങ്ങളോടെ സ്വീകരിക്കുകയും

അദ്ദേഹത്തിന് ഒരു മംഗളപത്രം സമർപ്പിക്കുകയും ചെയ്തു. ഇതും യാത്രാക്ലേശം കുറഞ്ഞൊന്നു വിസ്മരിക്കാൻ സഹായിച്ചു.

മംഗളപത്രത്തിനു സ്വാമിജി സംക്ഷിപ്തമായി മറുപടി പറഞ്ഞു. അനന്തരം യാത്ര തുടർന്നു. കണ്ണും കരളും കവരുന്ന കാനന ദൃശ്യങ്ങളും കണ്ടുകൊണ്ടാണ് യാത്ര. പിറേറന്നു രാവിലെ 'എലഫൻറ് പാസ്സ്'' എന്ന സ്ഥലത്തുവെച്ച് അനൗപചാരികമായ ഒരു സ്വീകരണം നൽകപ്പെട്ടു. സിലോണിനെയും ജാഫ്നദ്വീപിനെയും തമ്മിൽ ബന്ധിക്കുന്ന പാലം ഇവിടെയാണ്. ജാഫ്നയിൽ നിന്നും പന്ത്രണ്ടു മൈൽ അകലെവെച്ച് പ്രമുഖരായ ഹിന്ദുപൗരന്മാർ സ്വാമിജിയെയും സംഘത്തെയും എതിരേററു സ്വീകരിച്ചു. പിന്നീടുള്ള ദൂരമത്രയും അനേകം വാഹനങ്ങളുടെ അകമ്പടിയോടുകൂടി ഘോഷയാത്രയായിട്ടാണ് അവർ സഞ്ചരിച്ചതു്. ജാഫ്നാ പട്ടണത്തിലെ ഓരോ തെരുവും, പോരാ, ഓരോ ഗൃഹവും ആദരസൂചകമായി കമനീയമായി അലങ്കരിക്കപ്പെട്ടിരുന്നു. സന്ധ്യാസമയത്തു് ദീപയഷ്ടികളോടുകൂടി, ഹിന്ദുകോളേജിൻെറ അങ്കണത്തിൽ പ്രത്യേകം സജ്ജമാക്കിയിരുന്ന പന്തലിലേയ്ക്കുള്ള ആ ഘോഷയാത്ര അത്യന്തം ഹൃദയാകർഷകമായിരുന്നു. വഴിയിലെവിടെയും തീവ്രമായ ഉത്സാഹാവേശം പ്രകടമായിരുന്നു. പതിനയ്യായിരം ജനങ്ങളെങ്കിലും സ്വാമിജിയെ അനുഗമിച്ച് ഘോഷയാത്രയിൽ പങ്കെടുത്തു.

സ്വാമിജിയുടെ ജാഫ്നാസന്ദർശനത്തെക്കുറിച്ചും അദ്ദേഹത്തിനു നല്കപ്പെട്ട പൊതുസ്വീകരണത്തെക്കുറിച്ചും സ്ഥലത്തെ ഒരു പത്രം ഇപ്രകാരം എഴുതി:

''ഞായറാഴ്ച രാവിലെ ഏഴംഗങ്ങളുടങ്ങിയ ഒരു നിവേദന സമിതി അപ്പർ എന്ന സ്ഥലത്തു് സ്വാമിജിയെ അനൗപചാരികമായി സ്വാഗതം ചെയ്യണമെന്നും അദ്ദേഹത്തിൻെറ ബഹുമാനാർത്ഥം സംഘടിപ്പിക്കപ്പെട്ട പട്ടണപ്രവേശം സായംകാലത്തു നടത്താമെന്നുമാണ് സ്വീകരണസംഘം പരിപാടി നിശ്ചയിച്ചിരുന്നതു്. പക്ഷേ ഞായറാഴ്ച രാവിലെ നൂറാളുകൾ, ഹിന്ദുസമുദായത്തിലെ നേതാക്കന്മാർ, അത്യാകാംക്ഷയോടെ സ്വാമിജിയുടെ വരവിനെയും പ്രതീക്ഷിച്ചുകൊണ്ട് അപ്പർ എന്നയിടത്തു കാത്തുനിന്നിരുന്നു. ഒമ്പതു മണിവരെ വിശിഷ്ടാതിഥിയായ യതീശ്വരനെയും അനുചരന്മാരെയും വഹിച്ചുകൊണ്ടുള്ള വാഹനം വന്നുചേർന്നില്ല. അഞ്ചു മൈൽ മുമ്പോട്ടു ചെന്നു ചവകചരി എന്ന സ്ഥലത്തുപോയി കാത്തുനില്ക്കാം എന്നു നിശ്ചയിക്കപ്പെട്ടു. അവർ അവിടെ എത്തിയപ്പൊഴേയ്ക്കും സ്വാമിജിയും സഹയാത്രികരും തപാൽവണ്ടിയിൽ അവിടെ വന്നുചേർന്നു. സ്വാമിജിയും അദ്ദേഹത്തിൻെറ സതീർത്ഥ്യൻ നിരഞ്ജനാനന്ദ

സ്വാമിയും മിസ്റ്റർ നാഗലിംഗവും, നാലു ചക്രമുള്ളതും ഒരു ജോടി കുതിരയെപ്പൂട്ടിയതുമായ ഒരു വണ്ടിയിൽ മുമ്പിലും, ബാക്കിയുള്ളവർ ഇരുപതു വാഹനങ്ങളിലായി പിന്നിലും, ഇങ്ങനെ ഒരു ഘോഷയാത്രയായി പട്ടണപ്രവേശം ആരംഭിച്ചു. ഘോഷയാത്ര സെൻട്രൽ റോഡുവഴി പട്ടണത്തിലെത്തിയപ്പോഴ നേരം മണി പതിനൊന്നരയായി, വളരെ ചുരുങ്ങിയ സമയമേ കിട്ടിയിരുന്നുള്ള എങ്കിലും സംഘം, അന്നു സായാഹ്നത്തിൽ ഹിന്ദുകോളേജിൽവെച്ചു സ്വാമിക്കു് അതിഗംഭീരമായ ഒരു സ്വീകരണം നല്കാൻവേണ്ട സവ്വവിധ സജ്ജീകരണങ്ങളും ചെയ്തിരുന്നു. കോളേജിനു മുൻവശം വിശാലമായ ഒരു പന്തൽ നിമ്മിച്ചു് കമനീയമായി അലങ്കരിച്ചിരുന്നു. ടൗണിൽനിന്നു കോളേജു്വരെയുള്ള ഏകദേശം രണ്ടു മൈൽ ദൂരമത്രയും തോരണങ്ങളാകൊണ്ടും ദീപാവലികളാകൊണ്ടും അലംകൃതമായിരുന്നു, വിശേഷിച്ചും ഗ്രാൻഡ് ബസ്സാർഭാഗം. പാതയുടെ ഇരുവശങ്ങളിലും നൂറുകണക്കിനു കുലവാഴകളാ, കുരുത്തോലകളാ, കൊടിക്കൂറകളാ. ആ ദൃശ്യം അതികമനീയമായിരുന്നു; ആളുകളാ അത്യുത്സാഹഭരിതരും. ദ്വീപിൻെറ എല്ലാ ഭാഗങ്ങളിൽനിന്നും ആയിരക്കണക്കിനാളുകളാ ആ വിശ്വവിഖ്യാതനായ സന്ന്യാസിയെ ഒരു നോക്കു കാണുവാൻവേണ്ടി വന്നുചേന്നു; അവർ വഴിയിൽ ഉടനീളം അദ്ദേഹത്തെ സ്വാഗതംചെയ്യാൻ അണിനിരന്നു. വൈകുന്നേരം ആറു മണിമുതൽ അദ്ധരാത്രിവരെ ജാഫ്ന– കങ്കേശന്തുറ റോഡിൽ, ഹിന്ദുകോളേജ്വരെ, വണ്ടികളാക്കോ വാഹനങ്ങളാക്കോ പ്രവേശിക്കാൻ നിവൃത്തിയില്ലായിരുന്നു. ദീപയഷ്ടികളും ഭാരതീയ വാദ്യഘോഷങ്ങളുമായി എട്ടരമണിക്കു് ആരംഭിച്ച ഘോഷയാത്ര അത്ഭുതപൂവ്വമാംവിധം ഹൃദയാവജ്ജകമായിരുന്നു. പതിനയ്യായിരത്തിനു മേൽ ജനങ്ങളാ, സകലരും കാൽനടയായി, ഘോഷയാത്രയിൽ പങ്കെടുത്തതായി കണക്കാക്കപ്പെട്ടിരിക്കുന്നു. ആ രണ്ടുമൈൽ ദൂരം മുഴുവൻ ആളുകളെക്കൊണ്ടു നിറഞ്ഞിരുന്നു; കണ്ടാൽ ഒരു മനുഷ്യമഹാസമുദ്രംപോലെ തോന്നുമായിരുന്നു; എന്നിരുന്നാലും ആദ്യന്തം തികഞ്ഞ അടക്കും ചിട്ടയും നിലനിന്നു. വഴിയിൽ ഉടനീളം ഇരുവശങ്ങളിലും മിക്കവാറും എല്ലാ ഗൃഹങ്ങളുടെയും മുമ്പിൽ നിറകുടവും നിലവിളക്കും വെച്ചിരുന്നു; ഇങ്ങനെ സ്ഥലനിവാസികളാ, ഹൈന്ദവാചാരപ്രകാരം ഒരു സന്ന്യാസിക്കു നല്കാവുന്ന അത്യുന്നത ബഹുമാനാദരങ്ങളാ പ്രകാശിപ്പിച്ചു. സ്വാമി വണ്ടിയിൽനിന്നും ഇറങ്ങി ശിവൻകോവിലിലും കതിരേശൻകോവിലിലും ആരാധന നടത്തി. അവിടെ അച്ചകന്മാർ അദ്ദേഹത്തെ മാല അണിയിച്ചു. വരുന്ന വഴിക്കും അവിടവിടെ ആളുകളാ ഹാരാപ്പണം ചെയ്തിരുന്നു; പത്തുമണിക്കു കോളേജിൽ എത്തിയപ്പോഴ അദ്ദേഹത്തിൻെറ

അതിമോഹനമൂർത്തി കാണേണ്ട ഒരു കാഴ്ചയായിരുന്നു. സ്വാമി വരുന്നതിനു വളരെ മുമ്പുതന്നെ പന്തൽ ആളുകളെക്കൊണ്ടു തിങ്ങിനിറഞ്ഞുകഴിഞ്ഞു. അകത്തു കടക്കാൻവേണ്ടി നൂറുകണക്കിനാളുകൾ പുറത്തു കാത്തുനിന്നു. എല്ലാ മതവിശ്വാസങ്ങളിലുംപെട്ട ആളുകൾ— ബൗദ്ധർ, ക്രിസ്ത്യാനികൾ, ഹിന്ദുക്കൾ, മഹമ്മദീയർ – എല്ലാ കൂട്ടരും വന്നു. തിരുവിതാംകൂർ സർക്കാരിൽനിന്നും റിട്ടയർചെയ്ത ചീഫ് ജസ്റ്റിസ് മിസ്റ്റർ ചെല്ലപ്പാപിള്ള പന്തലിന്റെ പടിക്കൽവെച്ച് സ്വാമിയെ സ്വാഗതം ചെയ്ത്, ഒരു ഉയന്ന വേദിയിലേയ്ക്കു നയിച്ച്, ഹാരാപ്പ്ണം ചെയ്തു.

അനന്തരം ഒരു സ്വാഗതപത്രിക വായിച്ചു സമപ്പിക്കപ്പെട്ടു. അതിനു മറുപടിയായി ഏകദേശം ഒരു മണിക്കൂർ സമയം സ്വാമി അതിഗംഭീരമായ ഒരു പ്രസംഗം ചെയ്തു. അടുത്തനാൾ വൈകുന്നേരം ഏഴ മണിക്ക് അദ്ദേഹം വേദാന്തത്തെക്കുറിച്ച് ഹിന്ദുകോളേജിൽ ഒരു മണിക്കൂർ നാല്പതുമിനിട്ടുനേരം പ്രസംഗിച്ചു. ജാഫ്നയിലെ ഉന്നതവ്യക്തികളായ നാലായിരം പേരോളം ഹാജരുണ്ടായിരുന്നു; സ്വാമിജിയുടെ ആവേശകരമായ അരുൾമൊഴികൾ കേട്ട് ഏവരും പ്രബുദ്ധരും പ്രചോദിതരും ആയി. സ്വാമിജിയുടെ പ്രസംഗത്തിനു ശേഷം, സദസ്യരുടെ അപേക്ഷപ്രകാരം, മിസ്ററർ സേവിയർ താനെന്തുകൊണ്ടാണ് ഹിന്ദുമതം സ്വീകരിച്ചതു് എന്നും സ്വാമിയുടെകൂടെ ഇന്ത്യയിലേയ്ക്കു വരാനുള്ള കാരണം എന്താണെന്നും വിശദീകരിച്ചുകൊണ്ടു് ഒരു പ്രസംഗം ചെയ്തു.''

ഹിന്ദുകോളേജിലെ പ്രസംഗത്തോടുകൂടി സ്വാമിജിയുടെ സിലോണിൽക്കൂടിയുള്ള സഞ്ചാരം അവസാനിച്ചു. ഈ സന്ദശനം അതിഹ്രസ്വമായിരുന്നെങ്കിലും തന്മൂലമുണ്ടായ ആവേശം ഗാഢമായിരുന്നു. ശ്രീരാമകൃഷ്ണന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിനു് ആചാര്യന്മാരെ അയയ്ക്കണമെന്നു് നിർബ്ബന്ധപൂവ്വമായ അപേക്ഷ സകലദിക്കുകളിൽനിന്നും ഉയന്നു. സ്വാമിജി തങ്ങളുടെ പട്ടണവും സന്ദശിക്കണമെന്നു് അഭ്യത്ഥിച്ചുകൊണ്ടുള്ള കമ്പികളും കത്തുകളും മററു പട്ടണങ്ങളിൽനിന്നും പ്രവഹിച്ചുകൊണ്ടേ ഇരുന്നു. പക്ഷേ സമയമില്ലാതിരുന്നതുകൊണ്ടു് അദ്ദേഹത്തിനു് അതൊന്നും സ്വീകരിക്കാൻ സാധിച്ചില്ല. പോരെങ്കിൽ, അദ്ദേഹം പരിശ്രാന്തനുമായിരുന്നു. 'സ്വാമിജി സിലോണിൽ കൂടുതൽനാൾ താമസിച്ചിരുന്നെങ്കിൽ ആളുകൾ അദ്ദേഹത്തെ സ്നേഹാദരങ്ങൾകൊണ്ടു കൊല്ലുമായിരുന്നു,' എന്നാണു് ഒരു സഹയാത്രികൻ പറഞ്ഞതു്.

സ്വാമിജിയുടെ അപേക്ഷപ്രകാരം അദ്ദേഹത്തെയും അനുചരന്മാരെയും ഉടനെ മാതൃഭൂമിയിലേയ്ക്കു് അയയ്ക്കാനുള്ള ഏപ്പാടുകൾ ചെയ്യപ്പെട്ടു. ഏകദേശം അമ്പതു മൈൽ വരുന്ന ആ കപ്പൽയാത്ര

ആനന്ദകരമായിരുന്നു; കാലാവസ്ഥ അനുകൂലവും. 1897 ജനുവരി 26-ാം തീയതി ചൊവ്വാഴ്ച ഉച്ചതിരിഞ്ഞു് മൂന്നു മണിയോടുകൂടി സ്വാമിജിയെയും പാശ്ചാത്യശിഷ്യരെയും വഹിച്ചുകൊണ്ടുള്ള കപ്പൽ പാംബൻ റോഡിലെത്തി. രാമനാട്ടുരാജാവു് സ്വാമിയെ രാമേശ്വരം ദർശിക്കാൻ നേരത്തേ ക്ഷണിച്ചിരുന്നതനുസരിച്ചു് അങ്ങോട്ടു പുറപ്പെടാൻ തുടങ്ങുമ്പോൾ രാജാവു് സ്വാമിജിയെ കാണാൻ പാംബനിൽ എത്തിയിട്ടുണ്ടെന്നു കേട്ടു സ്വാമിജി കപ്പലിൽനിന്നും രാജകീയവഞ്ചിയിൽ കയറി. സ്വാമിജി വഞ്ചിയിൽ പാദാർപ്പണം ചെയ്തതോടെ രാജാവും അദ്ദേഹത്തിന്റെ ഉദ്യോഗസ്ഥന്മാരും സാഷ്ടാംഗം പ്രണാമം ചെയ്തു. രാജാവും യതിയും തമ്മിലുള്ള ആ സന്ദർശനം അത്യന്തം ഹൃദയസ്പൃക്കായിരുന്നു. താൻ പാശ്ചാത്യദേശങ്ങളിൽ വേദാന്തപ്രചാരണത്തിനു പോകണം എന്നു് ആദ്യം നിർദ്ദേശിച്ചവരിൽ ഒരാളും അതിനു് തന്നെ പ്രചോദിപ്പിക്കുകയും സഹായിക്കുകയും ചെയ്ത ഒരാളും ആണു് രാമനാട്ടുരാജാവു് എന്നതുകൊണ്ടു്, താൻ ഭാരതഭൂമിയിൽ കാൽകുത്തുമ്പോൾ ആദ്യം കാണുന്നതു രാജാവിനെയാണു് എന്നതു് സർവ്വഥാ അനുരൂപമാകുന്നു എന്നു് സ്വാമിജി വികാരവായ്പോടെ പ്രസ്താവിച്ചു. രാജകീയയാനം കരയ്ക്കടുത്തപ്പോൾ പാംബനിലെ പൗരന്മാർ, അത്യുത്സാഹപൂർവ്വമായ ഒരു സ്വാഗതം നല്കി. ഇവിടെ, അലങ്കരിച്ചു തയ്യാറാക്കപ്പെട്ടിരുന്ന ഒരു സ്വാഗതപത്രിക വായിച്ചു സമർപ്പിക്കപ്പെട്ടു. അതോടൊപ്പം രാജാവു് സ്വന്തമായിട്ടു് അത്യന്തം ഭാവാവേശത്തോടെ സ്വാഗതവചസ്സുകൾ അരുളി. സ്വാമിജി സ്വാഗതത്തിനു ഹ്രസ്വമായ ഒരു മറുപടി നല്കി. ഭാരതദേശീയജീവിതത്തിന്റെ മേരുദണ്ഡം രാഷ്ട്രനീതിയോ സൈനികശക്തിയോ വ്യാപാരപ്രാബല്യമോ യാന്ത്രികപ്രതിഭയോ ഒന്നുമല്ല എന്നും, അതു മതമാണു്; മതം മാത്രമാണു് എന്നും, ഇതു ലോകത്തിനു നല്കാൻ ഭാരതത്തിനുമാത്രമേ കഴിയുകയുള്ളു എന്നും സ്വാമിജി തന്റെ മറുപടി പ്രസംഗത്തിൽ ചൂണ്ടിക്കാട്ടി. പാംബനിലെ പൗരന്മാരുടെ ദയാപൂർവ്വമുള്ള സാദരസ്വീകരണത്തിനു നന്ദി പ്രകടിപ്പിച്ചുകൊണ്ടും രാമനാട്ടുരാജാവു് തനിക്കു ചെയ്ത ഉപകാരങ്ങൾക്കെല്ലാം അദ്ദേഹത്തോടു കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടും സ്വാമിജി പ്രസംഗം ഉപസംഹരിച്ചു.

സമ്മേളനത്തിനുശേഷം സ്വാമിജിയോടു് സാംസ്ഥാനികവാഹനത്തിൽ കയറാൻ അപേക്ഷിച്ചു; വണ്ടി കൊട്ടാരത്തിലേയ്ക്കു തിരിച്ചു. രാജാവും പരിവാരങ്ങളും കാൽനടയായി പുറപ്പെട്ടു. രാജാവിന്റെ ആജ്ഞയനുസരിച്ചു കുതിരകളെ അഴിച്ചു മാററി; രാജാവും ജനങ്ങളും ചേർന്നു വണ്ടി വലിച്ചു. സ്വാമിജി പാംബനിലെ ആളുകളെ അനുഗ്രഹിച്ചും ആനന്ദിപ്പിച്ചുംകൊണ്ടു് മൂന്നു നാൾ അവിടെ താമസിച്ചു. അവിടെ എത്തിയതിന്റെ പിറേറന്നു്

അദ്ദേഹം പ്രസിദ്ധമായ രാമേശ്വരം ക്ഷേത്രത്തിൽ ആരാധന നടത്തി. അഞ്ചുവഷ്ങ്ങഠംക്കമുമ്പ് അജ്ഞാതനായ ഒരു പരിവ്രാജകനായി നടന്നു തളന്ന് അവിടെയെത്തി തൻെറ തീത്ഥാടനം പൂത്തിയാക്കിയ സംഭവം അനുസ്മരിച്ച് സ്വാമിജി വികാരവിവശനായി. താനിന്നിപ്പോഠം അവിടം സന്ദശിക്കുന്നത് എത്രയോ വ്യത്യസ്തമായ ഒരു പരിതഃസ്ഥിതിയിലാണ് ! വണ്ടി ക്ഷേത്രത്തോടടുത്തപ്പോഠം, ആന, കുതിര, ഒട്ടകം, കുട, തഴ, ചാമരം, നാഗസ്വരം തുടങ്ങി ഹിന്ദുക്കഠം ഒരു മഹാത്മാവിനെ ആദരിക്കാൻ ഉപയോഗിക്കുന്ന സവ്വവിധ ബഹുമതിചിഹ്നങ്ങളോടുംകൂടിയ ഒരു ഘോഷയാത്ര സ്വാമിജിയെ എതിരേററു സ്വീകരിച്ചു. ക്ഷേത്രം ഈട്ടുവെപ്പിലെ രത്നങ്ങളും ആഭരണങ്ങളും സ്വാമിജിയെയും അനുചരന്മാരെയും കാണിച്ചു. ക്ഷേത്രത്തിലെ വാസ്തുശില്പവും ആയിരംകാൽമണ്ഡപവും ചുററിക്കണ്ടു. അവിടെ വന്നുചേന്ന ആളുകഠംക്ക് എന്തെങ്കിലും ഉപദേശം നൽകണമെന്ന അപേക്ഷയനുസരിച്ച് അവിടെ ആ ശിവക്ഷേത്രത്തിലെ പാവനഭൂമിയിൽ നിന്നുകൊണ്ട് സ്വാമിജി തീത്ഥമാഹാത്മ്യത്തെക്കുറിച്ചും ആരാധനാസമ്പ്രദായത്തെക്കുറിച്ചും ആവേശകരമായ ഒരു പ്രസംഗം ചെയ്യുകയും, വിഗ്രഹത്തിൽ മാത്രമല്ല, ദീനരിലും ദരിദ്രരിലും അശരണരിലും ശിവനെ ദശിച്ച് ആരാധിക്കണമെന്നും തൻെറ ശ്രോതാക്കളെയും അവർ മുഖേന സകല ഹിന്ദുക്കളെയും അദ്ദേഹം ഉദ്ബോധിപ്പിക്കുകയും ചെയ്തു. മിസ്റ്റർ നാഗലിംഗം പ്രസംഗം തമിഴിലേയ്ക്കു തജ്ജമചെയ്തു. ആ മഹനീയസംഭവത്തിൻെറ ആവേശത്താൽ ഉത്സാഹഭരിതനായിത്തീന്ന രാമനാട്ടുരാജാവു് അനേകായിരം ദരിദ്രജനങ്ങഠംക്ക് അന്നദാനവും വസ്ത്രദാനവും നടത്തി. മഹത്തായ ഈ സന്ദഭത്തിൻെറ സ്മാരകമായി രാമനാട്ടുരാജാവു് നാല്പതടി ഉയരമുള്ള ഒരു വിജയസ്തംഭം പണികഴിപ്പിച്ചു. അതിൽ ഇപ്രകാരം രേഖപ്പെടുത്തി:

സത്യമേവ ജയതേ.

വിവേകാനന്ദസ്വാമിതൃപ്പാദങ്ങഠം പശ്ചിമാദ്ധഗോളത്തിൽ ലോകക്ഷേമകരങ്ങളായ വേദാന്തപ്രചാരണപ്രവത്തനങ്ങളിൽ ഏപ്പെട്ടു് അഭൂതപൂർവ്വവും അത്യുജ്ജ്വലവുമായ വിജയം വരിച്ച്, ഭാരതഭൂമിയിൽ ആംഗ്ലേയശിഷ്യരോടൊരുമിച്ച് ആദ്യമായി തൻെറ പവിത്രപാദങ്ങഠം അപ്പണം ചെയ്ത തീത്ഥസ്ഥാനത്തു് രാമനാട്ടുരാജനായ ഭാസ്കരസേതുപതി പണിചെയ്യിച്ച സ്മാരകസ്തംഭമാവിതു്. 1897 ജനുവരി മാസം 27-ാം തീയതി.

അനന്തരം പാംബനിൽനിന്നും വൻകരയിലേയ്ക്കു കടന്നു. രാമനാട്ടുരാജാവു് വഴിയാത്രക്കാരുടെ സൗകര്യത്തിനുവേണ്ടി

സ്ഥാപിച്ചിട്ടുള്ള സത്രങ്ങളിലൊന്നിൽവെച്ച് പ്രാതൽ കഴിച്ച് തിരുപ്പുല്ലനിയിലെത്തി. അവിടെ അനൗപചാരികമായ ഒരു സ്വീകരണം സ്വാമിജിക്കു നല്കപ്പെട്ടു. രാമനാടിനു് അടുത്തെത്തിയപ്പോഴേയ്ക്കും അന്തിയോടടുത്തു. കടൽത്തീരത്തുനിന്നു് കാളവണ്ടിയിലാണു് യാത്ര പുറപ്പെട്ടതു്. രാമനാടു സമീപിച്ചപ്പോൾ സ്വാമിജിയും സംഘവും ഒരു സംസ്ഥാനവഞ്ചിയിൽ കയറി ഒരു വലിയ തടാകത്തിൻെറ മറുകരയിലെത്തി. അതിഗംഭീരമായ സ്വീകരണം നല്കപ്പെട്ടതു് തടാകത്തിൻെറ തീരത്തുവെച്ചായതുകൊണ്ടു് സമ്മേളനത്തിൻെറ ദൃശ്യശോഭ ശതഗുണീഭവിച്ചു. സ്വീകരണാഘോഷങ്ങളിൽ പ്രമുഖസ്ഥാനം വഹിച്ചതു് രാജാവാണെന്നു പറയേണ്ടതില്ലല്ലൊ. അദ്ദേഹം സ്വാമിജിയെ രാമനാട്ടിലെ പൗരമുഖ്യന്മാൎക്കു് പരിചയപ്പെടുത്തിക്കൊടുത്തു.

സ്വാമി സമാഗതനായ വിവരം അവിടെ വന്നുചേൎന്നിരുന്ന ജനാവലിയോടു് പീരങ്കിയുടെ മുഴക്കം വിളംബരം ചെയ്തു. അദ്ദേഹം കരയ്ക്കിറങ്ങിയപ്പോൾ അനേകം വാണങ്ങൾ മാനത്തേയ്ക്കു ചീറിപ്പാഞ്ഞു. ഘോഷയാത്ര ഉദ്ദിഷ്ടസ്ഥാനത്തു് എത്തുന്നതുവരെ ഇടയ്ക്കിടെ വാണം കത്തിച്ചുകൊണ്ടേ ഇരുന്നു. എങ്ങും ആനന്ദത്തിൻെറയും ആഘോഷത്തിൻെറയും വേലിയേററം. രാജകീയവാഹനത്തിൽ, രാജാവിൻെറ അനുജൻെറ നേതൃത്വത്തിൽ രാജകീയാംഗരക്ഷകന്മാരാൽ അകമ്പടി സേവിക്കപ്പെട്ടു് സ്വാമിജി യാത്ര ചെയ്തു; രാജാവു് കാൽനടയായി ഘോഷയാത്ര നയിച്ചുംകൊണ്ടു സഞ്ചരിച്ചു. പാതയുടെ ഇരുവശത്തും നിരവധി ദീപയഷ്ടികൾ ആളിക്കത്തി. നാഗസ്വരവും ബാൻഡും ആവേശപൂൎണ്ണമായ ഘോഷയാത്രയ്ക്കു് കൊഴുപ്പു വൎദ്ധിപ്പിച്ചു: 'ജേതാവിതാ, വരുന്നു, നോക്കുവിൻ'. എന്ന ഗാനം സ്വാമിജി കരയ്ക്കിറങ്ങിയപ്പോഴും പട്ടണത്തോടു് അടുത്തപ്പോഴും ബാൻഡിൽ വായിച്ചു. പകുതിവഴി യാത്ര കഴിഞ്ഞപ്പോൾ സ്വാമിജി രാജാവിൻെറ അപേക്ഷയനുസരിച്ചു് വണ്ടിയിൽനിന്നും ഇറങ്ങി രാജകീയപല്ലക്കിൽ അധിരോഹണം ചെയ്തു. ഇങ്ങനെ അത്യാഡംബരങ്ങളോടെ സ്വാമിജി ശങ്കരവില്ലയിൽ എത്തിച്ചേൎന്നു.

സ്വല്പസമയത്തെ വിശ്രമത്തിനുശേഷം സ്വാമിജി വിശാലമായ ഒരു ആസ്ഥാനമണ്ഡപത്തിലേയ്ക്കു് ആനയിക്കപ്പെട്ടു. മംഗളപത്രത്തിനു മറുപടിയായി അദ്ദേഹം പ്രസംഗിക്കുന്നതാണു് എന്നറിഞ്ഞു് അതു കേൾക്കാൻ ആയിരക്കണക്കിനു് ആളുകൾ അവിടെ വന്നുചേൎന്നിരുന്നു. അദ്ദേഹം ഹാളിൽ പ്രവേശിച്ചതോടെ ജയജയ ഘോഷം മുഴങ്ങി. സന്തോഷഭരിതരായ ജനങ്ങൾ ആൎത്തുവിളിച്ചു. സ്വാമിജിയെ അങ്ങേയററം കീൎത്തിച്ചുകൊണ്ടു് ഒരു പ്രസംഗത്തോടെ രാജാവു് സമ്മേളനം ഉദ്ഘാടനം ചെയ്തു. അന

ന്തരം അദ്ദേഹം തൻെറ സോദരനായ രാജാ ദിനകരസേതുപതി യോട് സ്വാഗതപത്രം വായിക്കുവാൻ ആവശ്യപ്പെട്ടു.

'ശ്രീ പരമഹംസ യതിരാജ ദിഗ്വിജയകോലാഹല സർവ്വമത സംപ്രതിപന്ന പരമയോഗീശ്വര-ശ്രീമദ് ഭഗവത് ശ്രീരാമകൃഷ്ണ പരമഹംസകരകമലസംജാത രാജാധിരാജസേവിത സമ്പൂജ്യതമ ശ്രീ വിവേകാനന്ദസ്വാമിപൂജ്യപാദേഷു' ഭക്തിശ്രദ്ധാസമന്വിതം സ്വാഗതപത്രിക രാജസോദരൻ വായിച്ചുസമർപ്പിച്ചു. വായനയ്ക്കു ശേഷം പത്രിക, വിചിത്രകരകൗശലങ്ങൾകൊണ്ട് അലംകൃതവും സുവർണ്ണനിർമ്മിതവുമായ ഒരു വലിയ പേടകത്തിലാക്കി സ്വാമി ജിക്ക് സമർപ്പിക്കുകയും ചെയ്തു.

സ്വാമിജിയുടെ മറുപടി, അദ്ദേഹത്തിൻെറ ഒട്ടെല്ലാ ഭാരതീയ പ്രസംഗങ്ങളുംപോലെതന്നെ ആശയഗാംഭീര്യത്തിനും ചിന്താകാ ന്തിക്കും ഉജ്ജ്വലവാഗ്മിതയ്ക്കും ഉത്തമനിദർശനമായിരുന്നു. ഈ സവി ശേഷഗുണങ്ങളും സ്വാമിജിയുടെ വ്യക്തിപ്രഭാവവും ശ്രോതാക്കളെ ദേശീയാദർശത്തെക്കുറിച്ചും മാതൃഭൂമിയോടുള്ള തങ്ങളുടെ കടമയെക്കു റിച്ചും തങ്ങളുടെ മതത്തെക്കുറിച്ചും ബോധവാന്മാരും അഭിമാനി കളും ആവേശഭരിതരും ആക്കിത്തീർത്തു.

സ്വാമിജിയുടെ രാമനാട്ടുസന്ദർശനത്തിൻെറ സ്മാരകമായി മദ്രാസ് ക്ഷാമനിവാരണനിധിക്കുവേണ്ടി പൊതുജനങ്ങൾ ഉദാര മായി സംഭാവന ചെയ്യണമെന്ന അഭിനന്ദനാർഹമായ നിർദ്ദേശത്തോ ടുകൂടി രാജാവ് സമ്മേളനപരിപാടികൾ അവസാനിപ്പിച്ചു.

രാമനാട്ടിലെ താമസക്കാലത്തു് സ്വാമിജി അവിടത്തെ ക്രൈസ്തവ മിഷണറി സ്കൂളിൽവെച്ച് ഒരു പ്രസംഗം ചെയ്തു. സ്വാമി ജിയുടെ ബഹുമാനാർത്ഥം കൊട്ടാരത്തിൽവെച്ചു നടത്തപ്പെട്ട ഒരു ഡർബാറിൽ അദ്ദേഹം പങ്കെടുത്തു. ഇവയ്ക്കുപുറമെ, സ്വാമിജി അനേകം സന്ദർശകരുമായി സംഭാഷണം നടത്തുകയും ചെയ്തു. ഡർബാർസമയത്തു് വിശാലമായ ആ ഹാൾ ജാജ്ജ്വല്യമാനമായി ദീപങ്ങൾകൊണ്ട് അലങ്കരിക്കപ്പെട്ടിരുന്നു. ഇവിടെവെച്ച് വീണ്ടും തമിഴിലും സംസ്കൃതത്തിലും മംഗളപത്രങ്ങൾ സമർപ്പിക്കപ്പെട്ടു. മറു പടിപ്രസംഗത്തിൽ സ്വാമിജി സദയം രാജാവിൻെറ ഹൃദയവിശാ ലതയെയും മതനിഷ്ഠയെയും പരാമർശിച്ചു. ഭാസ്കരസേതുപതിക്ക് സ്വാമിജി 'രാജർഷി' എന്ന ബഹുമതിബിരുദം നല്കി. രാജാവി ൻെറ പ്രത്യേകാപേക്ഷപ്രകാരം സ്വാമിജി സ്വനഗ്രാഹിയന്ത്രത്തിൽ രേഖപ്പെടുത്തുന്നതിനുവേണ്ടി ഇന്ത്യയിലെ ശക്ത്യാരാധനയെക്കു റിച്ച് ഒരു ചെറുപ്രഭാഷണം നടത്തി. ഞായറാഴ്ച വൈകുന്നേരം സ്വാമിജി കൊട്ടാരം സന്ദർശിച്ചു. അന്ന് അർദ്ധരാത്രിക്ക് മദിരാശി യിലേയ്ക്കുള്ള യാത്ര തുടർന്നു.

രാമേശ്വരം വിട്ടതിനുശേഷം ആദ്യത്തെ താവളം പരമകുടിയായിരുന്നു. അവിടെ ഒരു വമ്പിച്ച പ്രകടനം നടന്നു. അനേകായിരം ആളുകൾ ഘോഷയാത്രയായി സ്വാമിജിയെ അനുഗമിച്ചു. ഒരു മംഗളപത്രസമർപ്പണവും നടത്തപ്പെട്ടു. സ്വാമിജി അതിന് ഹൃദയസ്പൃശിയായ ഒരു മറുപടി നല്കി.

അടുത്ത താവളമായ മാനാമധുരയിൽ സ്വാമിജിയെ ഒരു നീണ്ട ഘോഷയാത്രയോടുകൂടി വിശാലമായ ഒരു പന്തലിലേയ്ക്ക് ആനയിച്ചു. അവിടെവെച്ച് ഉല്ലാസഭരിതമായ ജയഘോഷങ്ങൾക്കിടയിൽ, മാനാമധുരയിലേയും സമീപസ്ഥപട്ടണമായ ശിവഗംഗയിലേയും പൗരന്മാരുടെ വകയായി ഒരു സ്വാഗതപത്രിക നല്കപ്പെട്ടു. സ്വാമിജി അതിനു സമുചിതമായ മറുപടി പറഞ്ഞു.

യാത്ര തുടന്നു; മധുരവരെ തുടച്ച്യയായ ഒരു ജൈത്രയാത്രയായിരുന്നു അത്. മനോഹരങ്ങളായ ദേവാലയങ്ങൾകൊണ്ടും ഒരു പൗരാണികവിജ്ഞാനപീഠം എന്ന നിലയിലും പുകൾപെററ മധുരയിൽ രാമനാട്ടുരാജാവിൻെറ സുന്ദരസൗധത്തിലാണ് വിശ്രമിച്ചതു്. സായാഹ്നത്തിൽ സൂര്യപടപേടകത്തിൽ പൊതിഞ്ഞ ഒരു സ്വാഗതപത്രിക സമർപ്പിക്കപ്പെട്ടു. സ്വാമിജി അതിനു അത്യുജ്ജ്വലവും വികാരതീവ്രവുമായ മറുപടി നല്കി.

മുന്നാഴ്ചത്തെ തുടച്ച്യയായ യാത്രയും പ്രസംഗവും സ്വീകരണവും കൊണ്ട് സ്വാമിജിയുടെ ശരീരം പരിശ്രാന്തമായി; എന്നിരുന്നാലും അദ്ദേഹത്തിൻെറ മനസ്സിൻെറ ഉത്സാഹത്തിനോ ഉന്മേഷത്തിനോ യാതൊരു ക്ഷീണവും ഉണ്ടായിരുന്നില്ല. സ്വാമിജി സന്ദർശിച്ച ചിലയിടങ്ങളിൽ, പ്രസംഗിക്കുന്നതിനോ സന്ദർശകരെ സ്വീകരിക്കുന്നതിനോ ദേഹസ്ഥിതി അനുകൂലമല്ലാതിരുന്നിട്ടും, ആവക കാര്യങ്ങളൊന്നും ഗണ്യമാക്കാതെ യഥാവസരം വേണ്ടതൊക്കെ അദ്ദേഹം ഭംഗിയായി നിർവ്വഹിച്ചു. ജനങ്ങളിൽ ഇത്രമാത്രം ധർമ്മശ്രദ്ധയും മതനിഷ്ഠയും ഉത്സാഹവും കണ്ട് അദ്ദേഹത്തിൻെറ ഹൃദയം ആഹ്ലാദം കൊണ്ടു; ഭാവിയിൽ മഹത്തായ പലതും രൂപം കൊള്ളുമെന്നു പ്രത്യാശിക്കാൻ അതു വക നല്കി.

സ്വാമിജി മധുരയിലെ മീനാക്ഷിക്ഷേത്രം സന്ദർശിച്ചു. അദ്ദേഹം അവിടെ സാദരം സ്വീകരിക്കപ്പെട്ടു. അമ്പലത്തിലെ പുരോഹിതന്മാരുമായി വളരെ സൗഹാർദ്ദപൂർവ്വം സംഭാഷണം ചെയ്തു. ക്ഷേത്രത്തിലെ അദ്ഭുതകരങ്ങളായ വാസ്തുശില്പത്തെയും കൊത്തുപണികളെയും കലാസൗഭഗത്തെയും അദ്ദേഹം വാഴ്ത്തി. വൈകുന്നേരം സ്വാമിജി കുംഭകോണത്തേയ്ക്കു തീവണ്ടി കയറി. വഴിയിലെങ്ങും, വണ്ടിനിന്നിടത്തൊക്കെ, വമ്പിച്ച ആൾക്കൂട്ടം അദ്ദേഹത്തെ

സ്വാഗതം ചെയ്യാൻ സോത്സാഹം കാത്തുനിന്നിരുന്നു. അങ്ങകലെയുള്ള ചെറുഗ്രാമങ്ങഠംപോലും തങ്ങളുടെ പ്രതിനിധികളെ അയച്ചിരുന്നു. ഓരോ സേ്റ്ററഷനിലും ഹാരങ്ങളും മംഗളപത്രങ്ങളും സമപ്പിക്കപ്പെട്ടു. സ്വാമിജിയെ ഒരു നോക്കു കാണാൻ വേണ്ടി ജനങ്ങഠം വണ്ടിക്കു ചുററും തിക്കിത്തിരക്കിക്കൂടി. ഒരു രാജകീയഘോഷയാത്ര കാണാൻ വരുംപോലെയാണ് ആളുകഠം വന്നതു്. അവരുടെ സ്വാഗതപത്രങ്ങഠംക്കു് സ്വാമിജി ചുരുങ്ങിയ വാക്കുകളിൽ സമുചിതമായ മറുപടി നല്കി. ഓരോയിടത്തും ഒരോ ദിവസം താമസിക്കാനുള്ള അപേക്ഷ സമയക്കുറവുകൊണ്ടു് സ്വീകരിക്കാൻ സാധിക്കാതെ പോയതിൽ അദ്ദേഹം പരിതാപം പ്രകടിപ്പിച്ചു. തൃശ്ശിനാപ്പള്ളിയിൽ വെളുപ്പാൻകാലത്തു നാലു മണിക്കു് സ്വാമിജിയെയും കാത്തു ആയിരത്തിനുമേൽ ആളുകഠം പ്ലാററ്ഫോറത്തിൽ സന്നിഹിതരായിരുന്നു: അവർ ഒരു മംഗളപത്രം സമപ്പിച്ചു. പുകഠംപെററ ആ പട്ടണത്തിലെ വിദ്യാൎത്ഥിലോകത്തിൻെറയും അവിടത്തെ നാഷണൽ ഹൈസ്കൂളിൻെറ പേരിലും ഓരോ മംഗളപത്രം സമപ്പിക്കപ്പെട്ടു. ഇവയ്ക്കുള്ള മറുപടി ഹ്രസ്വമാകാതെ ഗത്യന്തരമില്ലായിരുന്നു. പിന്നീടു് തഞ്ചാവൂരിലും പ്രകടനങ്ങഠം ഉണ്ടായി.

ഇതുവരെ ലഭിച്ച ബഹുമാനാദരങ്ങളിൽനിന്നും, നടന്ന പ്രകടനങ്ങളിൽനിന്നും കുംഭകോണത്തെ സ്വീകരണവും അവയ്ക്കൊപ്പം ആവേശകരവും ആർഭാടപൂണ്ണവും ആയിരിക്കുമെന്നു് ഊഹിക്കാമായിരുന്നു; അതങ്ങനെ ആയിരുന്നുതാനും. അവിടത്തെ പൗരന്മാരുടെ ആവേശത്തിനോ ആനന്ദത്തിനോ അതിരുണ്ടായിരുന്നില്ല. സ്വാമിജി ഇവിടെ മൂന്നു ദിവസം വിശ്രമിച്ചു; കാരണം, മദിരാശിയിൽ ഭാരിച്ച പരിപാടികഠം നേരിടേണ്ടിവരുമെന്നു് അദ്ദേഹത്തിനു നിശ്ചയമുണ്ടായിരുന്നു. കുംഭകോണത്തെ ഹിന്ദുസമുദായത്തിൻെറയും അവിടത്തെ വിദ്യാൎത്ഥിലോകത്തിൻെറയും ആദരാനുമോദനങ്ങഠം പ്രകാശിപ്പിച്ചുകൊണ്ടു് ഓരോ മംഗളപത്രം സമപ്പിക്കപ്പെട്ടു. അതിനു മറുപടിയായി സ്വാമിജി 'വേദാന്തത്തിൻെറ സന്ദേശം' എന്ന വിഷയത്തെക്കുറിച്ചു് ഈ യാത്രയിലെ ഏററവും ആവേശകരമായ ഒരു പ്രസംഗം ചെയ്തു.

മദിരാശിക്കു പോകുന്ന വഴിക്കുള്ള എല്ലാ പട്ടണങ്ങളിലും സ്വാമിജിക്കു് അതേമാതിരി ആവേശഭരിതമായ സ്വീകരണം നല്കപ്പെട്ടു. മായാവരത്തു് പ്ലാററ്ഫോറം ജനങ്ങളെക്കൊണ്ടു നിറഞ്ഞുകവിഞ്ഞു. ശ്രീമാൻ ഡി. നടേശയ്യരുടെ നേതൃത്വത്തിൽ ഒരു കമ്മിററി ഒരു മംഗളപത്രം സമപ്പിച്ചു. മറുപടിയിൽ അദ്ദേഹം ജനങ്ങഠംക്കു് നന്ദി പ്രകാശിപ്പിച്ചു; ഈശ്വരൻ തന്നെ ഏല്പിച്ച

കൃത്യം താൻ നിവ്വഹിച്ചു എന്നുമാത്രമേ ഉള്ളു എന്നു് അദ്ദേഹം വിനീതമായി പ്രസ്താവിക്കുകയും ചെയ്തു. തൻെറ എളിയ പ്രവത്തനങ്ങളെ ഭാരതജനത ഇത്ര ഹാദ്ദമായി അനുമോദിച്ചുകാണുന്നതിൽ താൻ അതീവ കൃതജ്ഞനാണു് എന്നും അദ്ദേഹം പറയുകയുണ്ടായി. 'ജയ് സ്വാമി വിവേകാനന്ദ മഹാരാജ് കീ ജയ് !' എന്ന ആപ്പുവിളികഠംക്കിടയിൽ വണ്ടി ചൂളവും വിളിച്ചുകൊണ്ടു നീങ്ങി.

തെന്നിന്ത്യയിലെ ജനസാമാന്യത്തിനു് സ്വാമിജിയോടു് എത്രമാത്രം സ്നേഹവും ആദരവുമുണ്ടു് എന്നു കാണിക്കുന്ന ഒരു അദ്ഭുതസംഭവം മദിരാശിയിൽനിന്നും ഏതാനും മൈൽ അകലെയുള്ള ഒരു ചെറിയ റെയിൽവേസ്റ്റേഷനിൽവെച്ചു് ഉണ്ടായി. ആ മഹാചായ്യൻെറ ദശനത്തിനുവേണ്ടി, അദ്ദേഹത്തെ ഒന്നു കണ്ടു വണങ്ങാൻവേണ്ടി, നൂറുകണക്കിനാളുകഠം സ്റ്റേഷനിൽ എത്തിച്ചേന്നിരുന്നു. ആ സ്റ്റേഷനിൽ നിത്താതെ നേരിട്ടുപോകുന്ന വണ്ടിയാണു് അതു്. ഏതാനും നിമിഷനേരത്തേയ്ക്കെങ്കിലും വണ്ടി അവിടെ ഒന്നു നിത്തിക്കിട്ടാൻ കൊടി കാണിക്കുന്നതിനു് ജനക്കൂട്ടം സ്റ്റേഷൻമാസ്റ്ററോടു് പലവാറു് അപേക്ഷിച്ചു; പക്ഷെ അതുകൊണ്ടു് പ്രയോജനം ഉണ്ടായില്ല. വണ്ടിയതാ, അങ്ങകലെ കാണാറായി. നൂറുകണക്കിനാളുകഠം റെയിൽവേപാളത്തിൽ കമിഴ്ന്നടിച്ചവിടെ കിടന്നു. എന്തും വരട്ടെ, വണ്ടി നിത്തിയേ ഇരിക്കൂ എന്നും തീച്ചപ്പെടുത്തിക്കൊണ്ടു് ! സ്റ്റേഷൻമാസ്ററർ പരിഭ്രാന്തനായി. പാഞ്ഞുവരുന്ന വണ്ടിയിലെ ഗാർഡിനു് കാര്യം മനസ്സിലായി; വണ്ടി നിത്താൻ ഉടനടി അദ്ദേഹം ആജ്ഞ നല്കി. ആളുകഠം സ്വാമിജിയുടെ വണ്ടിക്കു ചുററം കൂടി ജയ്‌വിളികഠംകൊണ്ടു് ആകാശം മുഴക്കി. ജനങ്ങളുടെ സ്നേഹപ്രകഷം കണ്ടു വികാരപരവശനായ സ്വാമിജി അല്പസമയം അവരുടെ മുമ്പിൽ പ്രത്യക്ഷനായി; കൈകളുയത്തി അവരെ അനുഗ്രഹിച്ചു; ഉള്ളഴിഞ്ഞു് അവക്കു് നന്ദി പറഞ്ഞു.

സ്വാമി വിവേകാനന്ദൻെറ പ്രത്യാഗമനത്തെ സംബന്ധിച്ചു് മദിരാശിനഗരത്തിലും പരിസരങ്ങളിലും അനേകനാളുകളായി അത്യുത്സാഹം അലതല്ലിയിരുന്നു. സ്വാമിജിയുടെ സ്വീകരണത്തിനായി വിപുലമായ സജ്ജീകരണങ്ങഠം നടന്നുകൊണ്ടിരുന്നു. ആ മഹാനഗരത്തിലെ രാജപാതകളും നടപ്പാതകളുമെല്ലാം ആഡംബരപൂർവ്വം അലങ്കരിക്കപ്പെട്ടു. പതിനേഴു് വിജയകമാനങ്ങഠം നിമ്മിക്കപ്പെട്ടു, 'അഭിവന്ദ്യവിവേകാനന്ദൻ നീണാഠം വാഴട്ടെ !' 'ദൈവദാസനു സ്വാഗതം !' 'പൂർവപരമഷികളുടെ പിൻഗാമിക്കു സ്വാഗതം!' 'ഉദ്‌ബുദ്ധഭാരതത്തിൻെറ ഹാദ്ദാഭിവാദനം !' 'സ്വാമി വിവേകാനന്ദനു് ആദരാഞ്ജലികഠം!' 'ശാന്തിദൂതനു സ്വാഗതം!' 'ശ്രീരാമകൃഷ്ണൻെറ ഉത്തമപുത്രനു സ്വാഗതം !' 'നരേന്ദ്രനു സ്വാഗ

തം!' – എന്നിങ്ങനെയുള്ള മുദ്രാവാക്യങ്ങൾ എങ്ങും വിളങ്ങിയിരുന്നു. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്നീവക മന്ത്രങ്ങളും ശ്ലോകങ്ങളും പലയിടങ്ങളിലും കാണപ്പെട്ടു. അനേകം നാളുകളായി സ്വീകരണസംഘങ്ങളും സംവിധാനസംഘങ്ങളും പ്രവൎത്തനങ്ങളിലേൎപ്പെട്ടിരുന്നു. മദിരാശിയിലെ പത്രങ്ങൾ, സ്വാമിജിയെക്കുറിച്ചും അദ്ദേഹത്തിനു നല്കാൻ പോകുന്ന സ്വീകരണത്തിൻെറ സജ്ജീകരണങ്ങളെക്കുറിച്ചും മുഖലേഖനങ്ങൾ എഴുതി. സ്വാമിജിയുടെ സമാഗമനദിവസം 'ദി ഹിന്ദു,' 'ദി മദ്രാസ് മെയിൽ' തുടങ്ങിയ പ്രമുഖപത്രങ്ങളുടെ പ്രതിനിധികൾ അദ്ദേഹത്തെ ചെങ്കൽപേട്ട സ്റ്റേഷനിൽചെന്നു കാണുകയും അഭിമുഖസംഭാഷണത്തിനായി അദ്ദേഹത്തോടൊപ്പം മദിരാശിവരെ യാത്ര ചെയ്യുകയും ചെയ്തു. 'ദി മദ്രാസ് ടൈംസ്' ഇപ്രകാരം എഴുതി:

"കഴിഞ്ഞ ഏതാനും വാരങ്ങളായി മദിരാശിയിലെ പൗരന്മാർ, വിശ്വവിഖ്യാതനായ ഹിന്ദുസന്ന്യാസി സ്വാമി വിവേകാനന്ദൻെറ ആഗമനത്തെ അത്യാകാംക്ഷയോടെ കാത്തിരിക്കുകയായിരുന്നു. ഈ നിമിഷത്തിൽ അദ്ദേഹത്തിൻെറ നാമം എല്ലാവരുടെയും നാവിൽ വിളയാടുന്നു. മദിരാശിയിലെ പള്ളിക്കൂടങ്ങളിൽ, കോളേജുകളിൽ, ഹൈക്കോടതിയിൽ, കടൽക്കരയിൽ, തെരുവുകളിൽ, കമ്പോളങ്ങളിൽ, ആകാംക്ഷാഭരിതരായ നൂറുകണക്കിനാളുകൾ പരസ്പരം ചോദിക്കുന്നതു കേൾക്കാം, 'വിവേകാനന്ദസ്വാമികൾ എപ്പോഴാണ് വരുന്നതു്' എന്നു്. സർവകലാശാലാപരീക്ഷകൾക്കായി നാട്ടിൻപുറങ്ങളിൽനിന്നു വന്നുചേൎന്നിട്ടുള്ള അനേകം വിദ്യാൎത്ഥികൾ, അവധിയായതുകൊണ്ടു് ഉടനടി മടങ്ങിച്ചെല്ലാനുള്ള രക്ഷാകൎത്താക്കളുടെ ആഹ്വാനത്തെ വകവെയ്ക്കാതെ, ഹോസ്റ്റലിലെ ചെലവു് വർദ്ധിക്കുമെന്നിരുന്നിട്ടും, സ്വാമിയെയും കാത്തു് ഇവിടെ തുടൎന്നു താമസിക്കുകയാണ്. ഈ പ്രസിഡൻസിയിലെ ഇതരദിക്കുകളിൽ നല്കപ്പെട്ട സ്വീകരണത്തിൻെറ രീതിയിൽനിന്നും, ഇവിടെ നടന്നുകൊണ്ടിരിക്കുന്ന സജ്ജീകരണങ്ങളിൽനിന്നും, ഹിന്ദുജനതയുടെ അതിഥിയായി ഈ പ്രവാചകനു് വിശ്രമിക്കാൻ ഏർപ്പാടുചെയ്തിട്ടുള്ള കാസ്സിൽ കെൎണ്ണനിൽ സ്ഥാപിച്ചിട്ടുള്ള വിജയതോരണങ്ങളിൽനിന്നും, ആണറബിൾ മിസ്റ്റർ ജസ്റ്റിസ് സുബ്രഹ്മണ്യയ്യരെപ്പോലെയുള്ള നഗരത്തിലെ പ്രമുഖഹിന്ദുക്കൾ ഈ പ്രസ്ഥാനത്തിൽ പ്രദൎശിപ്പിക്കുന്ന താല്പര്യത്തിൽനിന്നും, സ്വാമിക്കു് ഗംഭീരമായ സ്വീകരണം ലഭിക്കുമെന്ന കാര്യത്തിൽ സംശയമില്ല. സ്വാമിയുടെ അതുല്യമഹിമ ആദ്യം മനസ്സിലാക്കിയതും അദ്ദേഹത്തിൻെറ ഷിക്കാഗോയാത്രയ്ക്കു വേണ്ട ഏർപ്പാടുകൾ ചെയ്തതും മദിരാശിയാണ്. തൻെറ മാതൃഭൂമിയുടെ അഭിമാനം

ഉയർത്താൻ ഇത്രയേറെ പ്രയത്നം ചെയ്ത, യഥാർത്ഥത്തിൽ മഹാനായ, അദ്ദേഹത്തെ സ്വാഗതം ചെയ്യാനുള്ള സൗഭാഗ്യവും വീണ്ടും മദിരാശിക്കു് ഇപ്പോഠം ലഭിക്കും. നാലു കൊല്ലം മുമ്പു് സ്വാമി ഇവിടെ വന്നപ്പോഠം അദ്ദേഹം മിക്കവാറും അജ്ഞാതനായ ഒരു വ്യക്തിയായിരുന്നു. സാന്തോമിൽ ആരുമറിയാത്ത ഒരു ബംഗ്ലാവിൽ, വരുന്നവരുമായി മതപരമായ കാര്യങ്ങളെക്കുറിച്ചു് സംസാരിച്ചും താല്പര്യമുള്ളവക്കു് ഉപദേശങ്ങഠം കൊടുത്തും പരിശീലനം നല്കിയും ഏതാണ്ടു രണ്ടുമാസക്കാലം അദ്ദേഹം താമസിച്ചു. അന്നുതന്നെ സൂക്ഷ്മദൃഷ്ടിയുള്ള അഭ്യസ്തവിദ്യരായ ചില യുവാക്കന്മാർ പ്രവചിക്കുകയുണ്ടായി, ഈ മനുഷ്യനിൽ എന്തോ ഒന്നു്, ഒരു 'ശക്തി' ഉണ്ടെന്നും അതു് അദ്ദേഹത്തെ മററുള്ളവരുടെയെല്ലാം മേലെ ഉയർത്തുമെന്നും ജനനേതാവാകാൻ ആ ശക്തി അദ്ദേഹത്തെ സർവ്വഥാ സമർത്ഥനാക്കുമെന്നും. 'വഴിപിഴച്ച എടുത്തുചാട്ടക്കാർ' എന്നും, 'മതത്തെ പുനരുദ്ധരിക്കാൻ പുറപ്പെടുന്ന സ്വപ്നജീവികഠം' എന്നും പരിഹസിക്കപ്പെട്ട ഈ യുവാക്കന്മാക്കു്, അവർ സ്നേഹപൂർവ്വം വിളിച്ചിരുന്ന 'ഞങ്ങളുടെ സ്വാമി' യൂറോപ്പിലും അമേരിക്കയിലും വലിയ കീർത്തി നേടി തിരിച്ചുവരുന്ന കാഴ്ച കണ്ടു് പരമസംതൃപ്തി അടയാം. സ്വാമിജിയുടെ സന്ദേശം പ്രധാനമായും ആദ്ധ്യാത്മികമാണു്. ഇതരമതാനുയായികഠംക്കു് അദ്ദേഹവുമായി എന്തൊക്കെ അഭിപ്രായവ്യത്യാസമുണ്ടെന്നിരിക്കിലും, 'ഹിന്ദുവിലെ നന്മ' കാണാൻ കഴിയുമാറു് പടിഞ്ഞാറുകാരുടെ കണ്ണു തുറക്കുന്നതിൽ അദ്ദേഹം തൻെറ മാതൃഭൂമിക്കുവേണ്ടി മഹത്തായ സേവനം അനുഷ്ഠിച്ചിട്ടുണ്ടെന്നേ സംഗതി നിഷേധിക്കാൻ അധികമാരും ധൈര്യപ്പെടുകയില്ല. മതപരമായ ശാന്തി എന്നു് താൻ വിശ്വസിക്കുന്ന സന്ദേശത്തെ പാശ്ചാത്യദേശങ്ങളിലേയ്ക്കു കൊണ്ടുപോകുന്നതിനായി കടൽ കടക്കാൻ തന്റേടം കാണിച്ച ആദ്യത്തെ ഹൈന്ദവസന്ന്യാസി എന്ന നിലയിൽ അദ്ദേഹം എന്നെന്നും സ്മരിക്കപ്പെടുന്നതാണു്."

അന്നു് അതിരാവിലെമുതൽ നഗരത്തിലെവിടെയും ഒരുത്സവത്തിൻെറ പ്രതീതി. ആയിരക്കണക്കിനാളുകഠം റെയിൽവേ സ്റ്റേഷനിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നു. പലരുടെയും കൈയിൽ തങ്ങളുടെ ആഹ്ലാദത്തിൻെറയും വിജയത്തിൻെറയും അടയാളങ്ങളായി കൊടികളും പൂക്കളും. ആ വിശിഷ്ടവ്യക്തിയെയും വഹിച്ചുകൊണ്ടു് വണ്ടി മദ്രാസ് സ്റ്റേഷനിൽ എത്തിയപ്പോഠം, മദ്രാസ് നഗരത്തിൻെറ ചരിത്രത്തിൽ മുമ്പെങ്ങും കാണുകയോ കേഠംക്കുകയോ ചെയ്തിട്ടില്ലാത്ത ആവേശത്തോടും ഉത്സാഹത്തോടും ആകാശം മുഴങ്ങുന്ന ആർപ്പുവിളികളോടും ജയാരവങ്ങളോടും കരഘോഷങ്ങ

ളോടുംകൂടി സ്വാമിജി സാദരം സ്വാഗതം ചെയ്യപ്പെട്ടു. സ്വീകരണത്തിന്റെ പ്രാരംഭപരിപാടികഠംക്കുശേഷം ഒരു നീണ്ട ഘോഷയാത്ര ആരംഭിച്ചു; വണ്ടിയുടെ കുതിരകഠം അഴിച്ചുനീക്കപ്പെട്ടു; മദ്രാസിലെ പൗരന്മാർ അവയുടെ സ്ഥാനം ഏറ്റെടുത്തു. പതിനായിരക്കണക്കിനാളുകഠം പെരുവഴികളിലും തെരുവീഥികളിലും തിക്കിത്തിരക്കിക്കൂടി. വഴിയരുകിലുള്ള വീടുകളുടെ വാതിലുകളിൽക്കൂടിയും വരാന്തകളിൽക്കൂടിയും വാതായനങ്ങളിൽക്കൂടിയും ഈ പെരിയ ജൈത്രയാത്ര ഒരു നോക്കു കാണാൻവേണ്ടി ജനങ്ങഠം ഞെങ്ങിഞെരുങ്ങി എത്തിവലിഞ്ഞു നോക്കിക്കൊണ്ടിരുന്നു. മിസ്ററർ ബില്ലിഗിരി അയ്യങ്കാരുടെ പാപ്പിട്ടമായ കാസ്സിൽ കെണ്ണനിലാണ് സ്വാമിജിക്ക് വിശ്രമിക്കാൻ ഏപ്പാടു ചെയ്തിരുന്നതു്. വളഞ്ഞുതിരിഞ്ഞ വഴിയ്യാണ് ഘോഷയാത്ര ഉദ്ദിഷ്ടസ്ഥാനത്തേയ്ക്കു നീങ്ങിയതു്. വഴിനീളെ സ്വാമിജി, ചിലപ്പോഠം നിന്നുകൊണ്ടും ചിലപ്പോഠം ഇരുന്നുകൊണ്ടും, ജനാവലിയുടെ കരഘോഷങ്ങളും ആദരാഞ്ജലികളും സ്വീകരിച്ചുകൊണ്ട് തലകുനിച്ച് പ്രത്യഭിവാദനവും ആശീവ്വാദവും നല്കി. സകലരുടെയും കണ്ണുകഠം സ്വാമിജിയുടെ നേക്ക്. പോക്കളത്തിൽനിന്നും വിജയശ്രീലാളിതനായി ജൈത്രയാത്ര നടത്തുന്ന സേനാധിപനെപ്പോലെയാണ് ആ ഘോഷയാത്രയുടെ നടുവിൽ സ്വാമിജി കാണപ്പെട്ടതു്—പാരിടം പിടിച്ചടക്കിയ പോരാളിയല്ല, പിന്നെയോ, ജനതകളുടെ ഹൃദയം അപഹരിച്ച ജേതാവ്, പാശ്ചാത്യരുടെയും പൗരസ്ത്യരുടേയും ഹൃദയം അപഹരിച്ച അദ്ധ്യാത്മജേതാവ് !

സ്വാമിജിയുടെ പട്ടണപ്രവേശത്തേയും അദ്ദേഹത്തിനു നല്കപ്പെട്ട സ്വീകരണത്തേയും കുറിച്ച് ഒരു പ്രമുഖപത്രം എഴുതുന്നു:

''സ്വാമി വിവേകാനന്ദൻ തെന്നിന്ത്യൻ റെയിൽവേവഴി ഇന്നു രാവിലെ മദ്രാസിൽ എത്തിച്ചേരുമെന്നുള്ള വാത്ത നേരത്തെ എല്ലായിടത്തും വിളംബരം ചെയ്തിരുന്നതുകൊണ്ട് മദ്രാസിലെ ഹിന്ദുക്കഠം – എല്ലാ പ്രായത്തിലും നിലയിലും ഉള്ളവർ, പ്രാഥമികവിദ്യാലയത്തിലെ കൊച്ചുകുട്ടികഠം, കോളേജിലെ മുതിന്ന വിദ്യാത്ഥികഠം, വ്യാപാരികഠം, വക്കീലന്മാർ, ജഡ്ജികഠം- എല്ലാ ഇനത്തിലും തരത്തിലും പെട്ട ആളുകഠം, സ്ത്രീകഠംപോലും—സ്വാമിയെ സ്വീകരിക്കാൻ, പാശ്ചാത്യദേശങ്ങളിൽ വിജയകരമായി വേദാന്തപ്രചാരണം നടത്തി തിരിച്ചുവരുന്ന ഈ വേളയിൽ സ്വീകരിക്കാൻ എത്തിച്ചേന്നു. മദ്രാസിൽ തീവണ്ടിയിറങ്ങുന്ന ആദ്യത്തെ സേ്റ്റഷനായ എഗ്മൂരിൽ സ്വീകരണസംഘം വളരെ ഭംഗിയായ ഏപ്പാടുകഠം ചെയ്തിരുന്നു; സ്വാമിജിയുടെ ബഹുമാനാത്ഥം സംഘക്കാർ ഗംഭീരമായ ഒരു സ്വീകരണം സംഘടിപ്പിച്ചിരുന്നു. സേ്റ്റഷനകത്തു് സ്ഥലം

പരിമിതമായതുകൊണ്ടു് അവിടേയ്ക്കുള്ള പ്രവേശനം ടിക്കററുമൂലം നിയന്ത്രിക്കേണ്ടിവന്നു; പ്ലാററ്ഫോം നിറയെ ആളുകൾ. മദ്രാസിലെ പൊതുജീവിതത്തിൽ കാണപ്പെടാറുള്ള പരിചിതമുഖങ്ങളെല്ലാം ഈ ആൾക്കൂട്ടത്തിൽ കാണാമായിരുന്നു. രാവിലെ ഏഴരമണിയോടുകൂടി വണ്ടി വന്നെത്തി. അതു് തെക്കേ പ്ലാററ്ഫോറത്തിന്റെ മുമ്പിൽ വന്നണ്ടുനിന്നതും ആളുകൾ ആർത്തുവിളിച്ചു; കരഘോഷം മുഴക്കി; നാഗസ്വരം ഉജ്ജ്വലമായ ഒരു രാഗം ആലപിച്ചു. സ്വാമി വണ്ടിയിൽനിന്നിറങ്ങിയപ്പോൾ സ്വാഗതസംഘാംഗങ്ങൾ അദ്ദേഹത്തെ സ്വീകരിച്ചു. സതീർത്ഥ്യരായ നിരഞ്ജനാനന്ദസ്വാമികളും ശിവാനന്ദസ്വാമികളും പാശ്ചാത്യശിഷ്യനായ മിസ്റ്റർ ജെ. ജെ. ഗുഡ്വിനും സ്വാമിജിയെ അനുഗമിച്ചിരുന്നു. സ്വാമി വേദിയിലേയ്ക്കു് ആനീതനായി. അവിടെ സേവിയർ ദമ്പതികളെയും മിസ്റ്റർ ടി. ജി. ഹാരിസണെയും അദ്ദേഹത്തിന്റെ ഭാര്യയെയും കണ്ടു. മി. ഹാരിസണും ഭാര്യയും കൊളംബോവിൽനിന്നു വന്നവരാണു്. അവർ ബുദ്ധമതാനുയായികളും സ്വാമിയുടെ ആരാധകരുമാണു്. ഇവർ നാൽവരും തലേന്നുതന്നെ സ്ഥലത്തു് എത്തിച്ചേന്നിരുന്നു. അനന്തരം ഘോഷയാത്ര പ്ലാററ്ഫോറത്തിൽക്കൂടി പടിക്കലേയ്ക്കു നീങ്ങിത്തുടങ്ങി; ആകാശം ഭേദിക്കുന്ന ആർപ്പുവിളികളും കരഘോഷങ്ങളും; നാഗസ്വരം മുമ്പിൽ. മുഖമണ്ഡപത്തിൽവെച്ചു് പ്രമുഖവ്യക്തികളെ സ്വാമിക്കു പരിചയപ്പെടുത്തി. നാഗസ്വരം ഒരു മോഹനഗാനം ആലപിക്കെ സ്വാമി ഹാരാർപ്പണം ചെയ്യപ്പെട്ടു. സന്നിഹിതരായ മാന്യന്മാരുമായി സ്വല്പനേരത്തെ സംഭാഷണത്തിനുശേഷം, സ്വാമി ഒരു കുതിരവണ്ടിയിൽ കയറി. സതീർത്ഥ്യരും ആണറബിൾ മിസ്റ്റർ ജസ്റ്റിസ് സുബ്രഹ്മണ്യയ്യരും അതേ വണ്ടിയിൽ കയറി. വക്കീൽ ശ്രീമാൻ ബില്ലിഗിരി അയ്യങ്കാരുടെ പാർപ്പിടമായ കാസ്സിൽ കെർണനിലേയ്ക്കു് യാത്രയായി. അവിടെയായിരിക്കും മദിരാശിയിലെ താമസക്കാലത്തു് സ്വാമി വിശ്രമിക്കുന്നതു്. കൊടിക്കൂറ, കുരുത്തോല, പച്ചില എന്നിവയാൽ എഗ്മൂർ സ്റ്റേഷൻ അലങ്കരിക്കപ്പെട്ടിരുന്നു; പ്ലാററ്ഫോറത്തിൽ ചുവന്ന ചകലാസ്സു് വിരിച്ചിരുന്നു. 'സ്വാമി വിവേകാനന്ദനു സ്വാഗതം' എന്നെഴുതിയ വിജയതോരണം പുറത്തേയ്ക്കുള്ള പടിക്കൽ സ്ഥാപിക്കപ്പെട്ടിരുന്നു. വണ്ടി പറമ്പിനു പുറത്തുകടന്നപ്പോൾ ആൾത്തിരക്കു് പെരുകിപ്പെരുകിവന്നു: അടിക്കടി വണ്ടി നിർത്തേണ്ടതായും വന്നു, സ്വാമിക്കു് പാദകാണിയ്ക്കയർപ്പിക്കാൻ ആളുകൾക്കു സൗകര്യം കൊടുക്കാൻ വേണ്ടി. ഒട്ടെല്ലാവരും ഹൈന്ദവാചാരമനുസരിച്ചാണു് കാഴ്ച വെച്ചിരുന്നതു്: അമ്പലത്തിൽ ദേവതയ്ക്കു് അർപ്പിക്കുംപോലെ പഴങ്ങളും നാളികേരവും. വഴിക്കും, സ്വാഗതകമാനങ്ങളുടെ കീഴിലു

മെല്ലാം തുടരെ പൂമഴ പൊഴിഞ്ഞിരുന്നു. ഘോഷയാത്ര സ്റേറഷനിൽ നിന്നും ചിന്താദ്രിപ്പേട്ടവഴി നേപ്പിയർപ്പാക്കിലെത്തി, ഗവണ്മെൻറ്ഹൗസിനെതിരായി മൗണ്ട്റോഡിലേയ്ക്കു തിരിഞ്ഞു്, വലാജാറോഡ്, ചെപ്പാക്ക്, പൈക്രോഫ്റ്റ്സ്റോഡ് എന്നീയിടങ്ങളിൽക്കൂടി സൗത്തു ബീച്ചിലെത്തി ഐസ്ഹൗസിലേയ്ക്കു് നീങ്ങി. ഈ വഴിയ്ക്കെല്ലാം സ്വാഗതകമാനങ്ങളും അവിടെയെല്ലാം പൂമഴയും ഉണ്ടായിരുന്നു. മേൽപ്പറഞ്ഞവഴിയേ ഘോഷയാത്ര പൊയ്ക്കൊണ്ടിരുന്നപ്പോഠം വണ്ടി നിന്ന നിരവധിയിടങ്ങളിൽ സ്വാമിക്ക നല്കിയ സ്വീകരണങ്ങഠം രാജകീയമെന്നേ പറയാനാവൂ. സ്ഥലത്തെ ഹിന്ദുജനതയ്ക്കു് സ്വാമിയോടുള്ള അത്യഗാധമായ ബഹുമാനാദരങ്ങളുടെയും അവരുടെ സാവ്വത്രികമായ ആഹ്ലാദത്തിൻെറയും, ഹിന്ദുമതത്തിനു് അദ്ദേഹം ചെയ്ത സേവനങ്ങളിൽ അവക്കുള്ള അനുമോദനത്തിൻെറയും നിദശ്നങ്ങളായിരുന്നു കമാനങ്ങളിൽ ചെയ്തിരുന്ന കമനീയാലങ്കാരങ്ങളും അവയിൽ എഴുതിവെച്ചിരുന്ന സ്വാഗതവാണികളും. നഗരത്തിലെ കുതിരാലയത്തിനെതിരെ ഒരു തുറന്ന പന്തലിൽ സ്വാമി തങ്ങുകയും ഹാരാപ്പണം തുടങ്ങിയ ഉപചാരങ്ങളോടുകൂടി മംഗളപത്രം സ്വീകരിക്കുകയും ചെയ്തു.

സ്വീകരണത്തിൽ പ്രകടമായിക്കണ്ട അത്യഗാധമായ വികാരാവേശങ്ങളുടെ കൂട്ടത്തിൽ വന്ദ്യവയോധികയായ ഒരു സ്ത്രീയുടെ എളിയ സംഭാവന വിസ്മരിച്ചുകൂടാ. ആംത്തിരക്കിനിടയിൽക്കൂടി അവർ ഉന്തിത്തള്ളി സ്വാമിയുടെ വണ്ടിയുടെ അടുത്തെത്തി, അദ്ദേഹത്തെ ഒരു നോക്കു കാണാൻ, അങ്ങനെ തൻെറ പാപങ്ങളെല്ലാം കഴുകിക്കളയാൻ: എന്തെന്നാൽ സ്വാമിയെ അവർ സംബന്ധമൂത്തിയുടെ അവതാരമായിട്ടാണു് കരുതിയിരുന്നതു്. ഇതു് ഇവിടെ പ്രത്യേകം പ്രസ്താവിക്കുന്നതു് സ്വാമിജിയെ എത്തുമാത്രം ഭക്ത്യാദരങ്ങളോടുകൂടിയാണു് ഇന്നു രാവിലെ സ്വീകരിച്ചതു് എന്നു കാണിക്കാനാണു്. അതെ, ചിന്താദ്രിപ്പേട്ടയിലും മററും അദ്ദേഹത്തിനു കർപ്പൂരാരാധന നടത്തുകയുണ്ടായി. അദ്ദേഹം വിശ്രമിക്കുന്ന സ്ഥലത്തു്, ആ ഗൃഹത്തിലെ സ്ത്രീകഠം അദ്ദേഹത്തെ, ഒരു ദേവതാവിഗ്രഹമെന്നപോലെ ധൂപദീപങ്ങളും ഉഴിഞ്ഞു് മാലകളും സമപ്പിച്ചാണു് സ്വീകരിച്ചതു്. ഘോഷയാത്രക്കു പതുക്കെ, വളരെ പതുക്കെ, പോകാനേ നിവ്വാഹമുണ്ടായിരുന്നുള്ളു, വഴിക്കുള്ള ഉപഹാരങ്ങഠം സ്വീകരിക്കാൻ തങ്ങേണ്ടതായിവന്നതുകൊണ്ടു്. തന്മൂലം ഒമ്പതരമണിക്കു മുമ്പായി സ്വാമിക്കു് കാസ്സിൽ കെർണ്ണനിൽ എത്താൻ കഴിഞ്ഞില്ല. കടൽക്കരയിലെ രാജപാതയിലേയ്ക്കു തിരിഞ്ഞപ്പോഠം വണ്ടിയുടെ കുതിരകളെ അഴിച്ചുമാററിയശേഷം വിദ്യാത്ഥികഠം അത്യുത്സാഹത്തോടെ വണ്ടി വലിക്കാൻ ആരംഭിച്ചു.

കാസ്സിൽ കെണ്ണനിൽ എത്തിയപ്പോഠം, ഹൈക്കോടതി വക്കീൽ ശ്രീമാൻ കൃഷ്ണമാചാര്യർ ബി. ഏ. ബി. എൽ. മദ്രാസ് വിദ്വന്മനോരഞ്ജിനിസഭയ്ക്കുവേണ്ടി സ്വാമിജിക്കു് സംസ്കൃതത്തിൽ ഒരു മംഗളപത്രം വായിച്ചു സമപ്പിച്ചു. അതു കഴിഞ്ഞു് കണ്ണാടകത്തിൽ ഒരു പത്രിക സമപ്പിക്കപ്പെട്ടു. ഈ ചടങ്ങിനുശേഷം, യാത്രാക്ഷീണം തീക്കുന്നതിനു് സ്വാമിക്കു് വിശ്രമിക്കാൻ സൗകര്യപ്പെടുന്നതിനുവേണ്ടി ആളുകഠം പിരിഞ്ഞുപോകണമെന്നു് മിസ്ററർ ജസ്ററിസ് സുബ്രഹ്മണ്യയ്യർ അപേക്ഷിക്കുകയും ആളുകഠം അതനുസരിക്കുകയും ചെയ്തു. കാസ്സിൽ കെർണനെൻറ മുകളിലത്തെ നിലയിലെ മനോഹരമായ ഒരു മുറിയിൽ സ്വാമിജി താമസമുറപ്പിച്ചു.

മദ്രാസ് നഗരത്തിൻെറ ആരംഭകാലംമുതൽക്കു് നാളിതുവരെ ഇമ്മാതിരി ആവേശപൂണ്ണമായ ഒരു സ്വീകരണം ആക്കും, വിദേശീയന്നോ ഭാരതീയന്നോ ആക്കും, നല്ലപ്പെട്ടിട്ടില്ല. മദ്രാസിൽവെച്ചു നടത്തപ്പെട്ട ഔദ്യോഗികസ്വീകരണങ്ങഠംക്കൊന്നും സ്വാമി വിവേകാനന്ദനു് നല്ലിയതിൻെറ അടുത്തെത്താൻ കഴിയുകയില്ല. മദ്രാസിലെ ഏററവും പ്രായമേറിയ ആളുടെ ഓമ്മയിൽപ്പോലും ഇവിടെ ഇങ്ങനെയൊരു സ്വീകരണം നടന്നതായി അറിവില്ല. ഇന്നത്തെ ഈ ദൃശ്യങ്ങഠം ഈ തലമുറയിലെ ആളുകളുടെ ഓമ്മയിൽ മാറാതെ എന്നെന്നും നിലകൊള്ളുമെന്നു ഞങ്ങഠം സധൈര്യം പ്രസ്താവിക്കുന്നു.''

വിവിധസംഘടനകഠം സ്വാമിജിക്കു സമർപ്പിക്കാൻ പോകുന്ന മംഗളപത്രങ്ങളെ ക്രമപ്പെടുത്തി നിയന്ത്രിക്കുന്നതിനും അദ്ദേഹം ചെയ്യേണ്ട പ്രസംഗങ്ങളെ സംബന്ധിച്ചും ഒരു പരിപാടി മദ്രാസിലെ ഏതാനും പ്രമുഖപൗരന്മാർ ഒന്നിച്ചുകൂടി ആലോചിച്ചു തയ്യാറാക്കി. മദ്രാസ് പൗരന്മാരുടെ മംഗളപത്രസമർപ്പണത്തിനു് മറുപടി നല്ലാനായിട്ടായിരിക്കും സ്വാമിജിയുടെ ആദ്യത്തെ പരസ്യമായ രംഗപ്രവേശവും പ്രസംഗവും എന്നു തീച്ച്യാക്കപ്പെട്ടു. അതിനുശേഷം, ഭാരതത്തിനും ലോകത്തിനാകമാനവും തൻെറ സന്ദേശത്തെ സമഗ്രമായും സമൂലമായും വിശദീകരിച്ചു കൊടുക്കുന്നതിനും ഭാരതത്തിൻെറ ഇന്നത്തെ മാറിയ ചുററുപാടിൽ ദേശീയമായ ഒരദ്ധ്യാത്മജീവിതം പടുത്തുയർത്താനുള്ള മാഗ്ഗങ്ങളും രീതികളും വിവരിക്കുന്നതിനും ആയി നാലു പ്രസംഗങ്ങഠംകൂടി വേണമെന്നും തീരുമാനിച്ചു. സ്വാമിജിയുടെ പ്രസംഗങ്ങഠംക്കു് ഈ നാലു വിഷയങ്ങഠം തെരഞ്ഞെടുക്കപ്പെട്ടു: 1. എൻെറ സമരപരിപാടി, 2. ഭാരതീയ മഹഷിമാർ, 3. വേദാന്തം പ്രായോഗികജീവിതത്തിൽ, 4. ഭാരതത്തിൻെറ ഭാവി. സ്വാമിജി പരിപാടി അംഗീകരിച്ചു. ടിപ്ലിക്കെനിലെ സാഹി

ത്യസമാജത്തിൽ 'ഭാരതത്തിലെ എൻെറ പ്രവൎത്തനങ്ങളുടെ ചില വശങ്ങൾ' എന്ന വിഷയത്തെ പുരസ്കരിച്ച് ഒരു പ്രസംഗം ചെയ്യാമെന്നും അദ്ദേഹം സമ്മതിച്ചു. കൂടാതെ, സ്വാമിജിയെ കണ്ടു് കാര്യങ്ങൾ ഗ്രഹിക്കണമെന്നും സംശയങ്ങൾ തീൎക്കണമെന്നും ആഗ്രഹമുള്ള ആളുകളുടെ സൗകര്യത്തിനായി കാസ്സിൽ കെൎണ്ണനിൽ അദ്ദേഹം രണ്ടു ദിവസം രാവിലെ അതിനു് അവസരം നല്കി.

സ്വാമി വിവേകാനന്ദൻെറ മദ്രാസിലെ താമസം വാസ്തവത്തിൽ ഒരു നവരാത്രി ഉത്സവം തന്നെയായിരുന്നു. ഇംഗ്ലീഷ്, സംസ്കൃതം, തമിഴ്, കൎണ്ണാടകം തെലുങ്ക് എന്നീ ഭാഷകളിലായി ആകെക്കൂടി ഇരുപത്തിനാലു മംഗളപത്രങ്ങൾ സമൎപ്പിക്കപ്പെട്ടു. ചെന്നപുരി അന്നദാനസമാജത്തിൻെറ വാൎഷികാഘോഷത്തിൽ ആധ്യക്ഷ്യം വഹിച്ചുകൊണ്ടു ചെയ്ത ഒരു ചെറുപ്രസംഗത്തിൽ, ഇതര ജനതകളുടെ സംഘടിതദാനസമ്പ്രദായങ്ങളേക്കാൾ ഭാരതീയരുടെ ദാനധൎമ്മസമ്പ്രദായത്തിൻെറ മേന്മ സ്വാമിജി ചൂണ്ടിക്കാണിച്ചു. മദ്രാസ് സമുദായപരിഷ്കരണസമാജത്തിൻെറ കാര്യാലയവും അദ്ദേഹം സന്ദൎശിക്കുകയുണ്ടായി.

മദ്രാസിലെ ഒമ്പതു നാളത്തെ താമസത്തിനിടയിൽ ചെയ്ത കാര്യങ്ങളെക്കുറിച്ച് കുറേക്കൂടി വിശദമായി മനസ്സിലാക്കാം. ഇവിടെ കൊടുത്തിരിക്കുന്ന വിവരങ്ങൾ, പ്രൊഫസ്സർ സുന്ദരരാമയ്യർ എം. ഏ, വേദാന്തകേസരിയിൽ പ്രസിദ്ധപ്പെടുത്തിയ അത്യന്തം ശ്രദ്ധേയമായ ഒരു ലേഖനത്തിൽനിന്നും സംഗ്രഹിച്ചിട്ടുള്ളതാണ്. സ്വാമിജി അജ്ഞാതനായ പരിവ്രാജകനായി തീൎത്ഥാടനം നടത്തുന്ന കാലത്തു് തിരുവനന്തപുരത്തു് പ്രൊഫസ്സറുടെ അതിഥിയായിട്ടാണു് താമസിച്ചിരുന്നതു് എന്നതു് വായനക്കാർ ഓൎക്കുന്നുണ്ടാവുമല്ലൊ.

സ്വാമിജി വന്നു കുറച്ചു കഴിഞ്ഞപ്പോൾ മദ്രാസിലെ ചില ശിഷ്യന്മാരുടെ അപേക്ഷപ്രകാരം അദ്ദേഹം ജയദേവരുടെ ഒരു കീൎത്തനം അതിമോഹനമായ സ്വരത്തിൽ, ആ നാട്ടിലെങ്ങും കേട്ടിട്ടില്ലാത്ത ഒരു രാഗത്തിൽ, ആലപിച്ചു. അതു് ശ്രോതാക്കളിൽ അവിസ്മരണീയമായ ഒരു മുദ്രയും മതിപ്പും ഉളവാക്കി. തൻെറ സങ്കീൎണ്ണസ്വഭാവത്തിലെ ഒരു ലളിതഭാവത്തിലായിരുന്നു അപ്പോൾ സ്വാമിജി. അദ്ദേഹത്തിൻെറ താമസക്കാലത്തു് വന്ന നിമിഷം മുതൽ പോകുന്നതുവരെ ഏതു നേരവും സന്ദൎശകർ, സ്ത്രീകളും പുരുഷന്മാരും, എല്ലാ തലത്തിലും തരത്തിലും പെട്ടവർ, വന്നുകൊണ്ടേ ഇരുന്നു. കുലീനകുടുംബങ്ങളിലെ അനേകം മഹതികൾ അമ്പലത്തിൽ ദൎശനത്തിനു പോകുന്നതുപോലെയാണു് കാസ്സിൽ കെൎണ്ണനിൽ വന്നിരുന്നതു്. സ്വാമിജിയുടെ സന്നിധിയിൽ എത്തി

അദ്ദേഹത്തെ, തൻെറ പൂർവ്വവിഹാരരംഗങ്ങരം പുനർദശിക്കാൻ എത്തിയ ഒരാചാര്യനോ അവതാരപുരുഷനോ ആയി കരുതി പ്രണാമം ചെയ്യപ്പോരം അവരുടെ ഭക്തി പരമകോടിയിലെത്തി. പകൽസമയം ഏതുനേരവും കാസിൽ കെണ്ണൻെറ പടിക്കൽ ജനക്കൂട്ടം കാത്തു നിന്നിരുന്നു, ചിലപ്പോരം ഇരുട്ടിയതിനുശേഷവും. ഇനി പ്രൊഫസ്സറുടെ വാക്കുകളിൽ.

"അദ്ദേഹം സംബന്ധസ്വാമിയുടെ (ശിവൻെറ) ഒരവതാരമാണെന്നു് ഒരു വാർത്ത പരന്നിരുന്നു; എല്ലായിടത്തും സാധാരണജനങ്ങരം അതു് പരിപൂർണ്ണവിശ്വാസത്തോടെ സ്വീകരിക്കുകയും ചെയ്തു. കെട്ടിടത്തിൻെറ മുററത്തുകൂടി അങ്ങോട്ടോ ഇങ്ങോട്ടോ കടന്നു് പോകുമ്പൊഴോ, ഏതെങ്കിലും സമ്മേളനത്തിനു പോകാനായി വണ്ടിയിൽ കയറുമ്പൊഴോ അദ്ദേഹത്തിൻെറ ഒരു ദശനം ലഭിച്ചാൽ ആളുകരം ഒന്നടങ്കം അദ്ദേഹത്തിൻെറ മുമ്പിൽ ദീഘദണ്ഡം നമസ്കരിക്കുകയായി. അമ്മാതിരി അവസരങ്ങളിലെ ആ ദൃശ്യം അസാധാരണവും ആവേശകരവുമായിരുന്നു. ജനതയുടെ അകക്കാമ്പിൽ, തുച്ഛങ്ങളും ക്ഷണികങ്ങളുമായ ലൗകികാസക്തികളുടെയും ഭൗതികഭ്രാന്തികളുടെയും ത്യാഗത്തിനോടു് ഗാഢമായ ആദരമുണ്ടെന്നാണല്ലൊ അതു പ്രഖ്യാപിക്കുന്നതു്; പരംപൊരുളിൻെറ പാദപദ്മത്തിലെത്താനും അങ്ങനെ ഭൗതികപ്രപഞ്ചത്തിലെ ശോകമോഹങ്ങളിൽനിന്നു് മോചനം നേടാനും ആ ഒരൊററ മാഗ്ഗമേ ഉള്ളവെന്നു് ജനത ഇപ്പൊഴും കരുതുന്നുവെന്നാണല്ലൊ അതു കാണിക്കുന്നതു്."

മദ്രാസ് നിവാസികളുടെ മംഗളപത്രം സ്വീകരിക്കാൻ നിശ്ചയിക്കപ്പെട്ട ദിവസം, അതായതു് വന്നതിൻെറ മൂന്നാം ദിവസം, ഉച്ചയ്ക്കുശേഷം ഏകദേശം നാലുമണിയോടുകൂടി സ്വാമിജി കാസ്സിൽ കെണ്ണനിൽനിന്നും യാത്ര തിരിച്ചു. സവ്വത്ര അത്യുച്ച പ്രതീക്ഷകരം നിറഞ്ഞ ദിവസമായിരുന്നു അതു്. വിക്ടോറിയാ ഹാളിൻെറ മുൻവശത്തും അവിടേയ്ക്കെത്തുന്ന പാതകളിലും ഇടവഴികളിലുമുള്ള ദൃശ്യം വണ്ണിക്കാവതല്ല. സ്വാമിയുടെ വണ്ടിക്കു് കടന്നു പോകാൻ പ്രയാസമായിരുന്നു, അത്രയ്ക്കു തിരക്കു്. സ്വാമിയും അനുഗാമികളും വണ്ടിയിൽനിന്നിറങ്ങിയപ്പോരം, ഹാളിൻെറ മുൻവശത്തു് തിങ്ങിക്കൂടിയിരുന്ന പുരുഷാരത്തിനിടയിൽനിന്നു് 'സമ്മേളനം വെളിയിൽ' എന്ന വിളികരം ഉച്ചത്തിലുയന്നു. സ്വാമിക്കു മംഗളപത്രം ഹാളിനകത്തുവെച്ചു സമപ്പിക്കാനാണു് ഏപ്പാടുകരം ചെയ്തിരുന്നതു്. ഹാളിൽ ആളുകരം നിറഞ്ഞുകവിഞ്ഞു. സർ വി. ഭാഷ്യം അയ്യങ്കാർ അദ്ധ്യക്ഷസ്ഥാനത്തു് ഇരുന്നുകഴിഞ്ഞിരുന്നു. വേദിയിൽ അദ്ധ്യക്ഷൻെറ സമീപം സ്വാമി ഉപവിഷ്ടനായി. ശ്രീമാൻ എം. ഓ. പാത്ഥസാരഥി അയ്യങ്കാർ മംഗളപത്രം

വായിച്ചു. അപ്പോഴേയ്ക്കും പുറത്തെ ആൾക്കൂട്ടത്തിൽനിന്നും, സമ്മേളനം വെളിയിൽവെച്ചു നടത്തണം എന്ന മുറവിളി തുടരെത്തുടരെ ഉയൎന്നു. പരിപാടികൾ അകത്തുവെച്ചു തുടരാൻ നിവൃത്തിയില്ലാതായി. ആവേശഭരിതരും ആകാംക്ഷാഭരിതരുമായി പുറത്തു നില്ക്കുന്ന യുവജനങ്ങളെ കണ്ടു് സ്വാമിയുടെ ഹൃദയം ദ്രവിച്ചു; അവരെ നിരാശപ്പെടുത്താൻ പാടില്ല എന്നു നിശ്ചയിച്ചു. അദ്ദേഹം മുമ്പോട്ടു ചെന്നു് ആൾക്കൂട്ടത്തിനിടയിൽ കടന്നു; ആളുകൾ ആഹ്ലാദംകൊണ്ടു് ആൎത്തുവിളിച്ചു. ആവേശപ്രകടനത്തിന്റെ കോലാഹലത്തിനിടയിൽ സ്വാമിജിയുടെ ശബ്ദം കേൾക്കാതായി. അവിടെ കിടന്നിരുന്ന ഒരു വണ്ടിയുടെ മുകളിൽ സ്വാമിജി നിലയുറപ്പിച്ചു; 'ഗീതോപദേശരീതിയിൽ' എന്നാണു് സ്വാമിജി അതിനെ വിവരിച്ചതു്. ആളുകൾക്കു് ആ രീതി വളരെ രസിച്ചു. കാലപ്രവാഹത്തിൽ വിസ്മൃതമായിപ്പോയ യോഗത്തെ കുരുക്ഷേത്രത്തിൽ, വിജയരഥത്തിൽ വെച്ചു് ശ്രീകൃഷ്ണൻ അൎജ്ജുനൻമുഖേന ലോകത്തിനു് പണ്ടു് ഉപദേശിച്ചതും, ഒരു നവയുഗത്തിന്റെ പ്രഭാതത്തിൽ അതുമാതിരിയൊരു വാഹനത്തിൽ നിലയുറപ്പിച്ചുകൊണ്ടു് തന്റെ സന്ദേശവും പ്രചോദനവും താൻ നൽകുന്നതും തമ്മിൽ എന്തോ ചില സാദൃശ്യമുണ്ടെന്നാണല്ലൊ അദ്ദേഹത്തിന്റെ ആ 'രീതി' സൂചിപ്പിക്കുന്നതു്. ഹിന്ദുമതത്തിന്റെ മൗലികങ്ങളായ തത്ത്വങ്ങളെ വ്യക്തമായി പ്രകാശിപ്പിച്ചുകൊണ്ടു് അദ്ദേഹം സംക്ഷേപമായി പ്രസംഗിച്ചു; ത്യാഗത്തിൽക്കൂടിയും പ്രേമത്തിൽക്കൂടിയും അഭയത്തിൽക്കൂടിയും സംസാരസാഗരം തരണംചെയ്തു് സത്യദൎശനത്തിന്റെയും ആത്മസാക്ഷാത്കാരത്തിന്റെയും ആനന്ദാനുഭൂതിയിൽ എത്തിച്ചേരാൻ ജീവന്മാരെ സഹായിക്കുന്നതെങ്ങനെ എന്നും, ഭാരതം ഈശ്വരപ്രേമത്തിൽ അഥവാ ആത്മാന്വേഷണത്തിൽക്കൂടി, സങ്കുചിതവും പരിമിതവും സുദൃഢവുമായ സ്വജനസ്നേഹത്തെ സ്വദേശപ്രേമവും മാനവസ്നേഹവുമായി വികസിപ്പിക്കുന്നതെങ്ങനെ എന്നും അദ്ദേഹം വിശദമാക്കി. അവരുടെ ഈ ഉത്സാഹം കെടാതെ സൂക്ഷിക്കണമെന്നും ഭാരതത്തിനുവേണ്ടി മഹത്തായ കൃത്യങ്ങൾ ചെയ്യുന്നതിനും ഭാരതജനതയുടെ പുനരുദ്ധാരണത്തിനുള്ള തന്റെ പരിപാടികൾ നടപ്പാക്കുന്നതിനും തനിക്കു് വേണ്ടിവരുന്ന സഹായസഹകരണങ്ങൾ നൽകണമെന്നും അഭ്യൎത്ഥിച്ചുകൊണ്ടു് അവൎക്കെല്ലാം നന്ദി പറഞ്ഞുകൊണ്ടും അദ്ദേഹം പ്രസംഗം അവസാനിപ്പിച്ചു. ഇതിനെ തുടൎന്നു് ഫെബ്രുവരി 9, 11, 13, 14 എന്നീ തീയതികളിൽ സ്വാമിജി നാലു പ്രസംഗങ്ങൾ ചെയ്തു; അവയിൽ രണ്ടെണ്ണം വിക്ടോറിയാ ഹാളിലും ഒന്നു് പച്ചയ്യപ്പാ ഹാളിലും ഒടുവിലത്തേതു് ഹാംസ്റ്റൺ സൎക്കസ് തമ്പിലും വെച്ചാണു് നടത്തിയതു്. ഭാരതജനതയിൽ ഉറങ്ങിക്കിടന്നിരുന്ന

കരുത്തുകളെ അദ്ദേഹത്തിൻെറ ആശയങ്ങരം ഉണർത്തിവിട്ടു. അദ്ദേഹം ഭാരതീയരെ അവരുടെ മേന്മയും താഴ്മയും ഓർമ്മിപ്പിച്ചു; ചിലപ്പോരം അവരുടെ പൂർവ്വകാലപൈതൃകവും ഭാവിയിൽ അവർ ചെന്നെത്തേണ്ട ഭാസുരപദവിയും ചൂണ്ടിക്കാണിച്ചു; ചിലപ്പോരം ഒരു ഗുരുവിനെപ്പോലെ അവരുടെ വഴിപിഴച്ച പോക്കിൻെറ ദോഷങ്ങളെയും ഒരു ജനതയെന്ന നിലയ്ക്ക് അവരുടെ മോചനത്തിന് ഇനി വഴിയിൽ നേരിടാനിരിക്കുന്ന അപകടങ്ങളെയും എടുത്തുകാണിച്ചു. അദ്ദേഹം അവരെ പ്രഭാവശാലികളും പൂർവ്വപാരമ്പര്യത്തിൽ അഭിമാനമുള്ളവരും ശോഭനഭാവിയെക്കുറിച്ച് പ്രതീക്ഷാനിർഭരരും ആക്കിത്തീർത്തു: അതേസമയം അവരുടെ ദുർബ്ബലതകളെക്കുറിച്ചും വീര്യാഭാവത്തെക്കുറിച്ചും ലജ്ജിതരുമാക്കി; ഉണർന്നു പ്രവർത്തിക്കാൻ അവരെ ഉദ്ബോധിപ്പിച്ചു.

സ്വാമിജിയുടെ മദ്രാസ്‌വാസക്കാലത്തു് ചില രസകരങ്ങളായ സംഭവങ്ങളുണ്ടായി. ഫെബ്രുവരി 8-ാം തീയതി തിരുപ്പത്തൂരിൽനിന്നും ഏതാനും ശൈവമതവിശ്വാസികരം, അദ്വൈതവേദാന്തത്തിൻെറ മൗലികതത്ത്വങ്ങളെക്കുറിച്ച് വാദിക്കാനായി സ്വാമിജിയെ സമീപിച്ചു. 'അവ്യക്തം വ്യക്തമാകുന്നതെങ്ങനെ?' എന്നായിരുന്നു നിവേദകസംഘത്തിൻെറ ആദ്യത്തെ ചോദ്യം. ചോദ്യം യുക്തിസഹമല്ല എന്നുത്തരം നൽകി സ്വാമിജി; എന്തെന്നാൽ. 'എങ്ങനെ ?' 'എന്തുകൊണ്ടു് ?' എന്നീ ചോദ്യങ്ങരം ദേശകാലനിമിത്തങ്ങരംക്ക് അധീനമായ ആപേക്ഷികകാര്യങ്ങളെക്കുറിച്ചു മാത്രമേ ചോദിച്ചുകൂട്ടു എന്നും അവസ്തുതീതമായ നിരുപാധികസത്തയെക്കുറിച്ചുള്ള ആ ചോദ്യം യുക്തിയുക്തമല്ലെന്നും ചോദ്യങ്ങരം യുക്തിപൂർവ്വം ചോദിച്ചാൽ മാത്രമേ തനിക്ക് സമാധാനം പറയാൻ സാധിക്കുകയുള്ളു എന്നും അദ്ദേഹം പ്രസ്താവിച്ചു. ചോദ്യകർത്താക്കരം വിഷമത്തിലായി; അവർ തങ്ങളുടെ പ്രതിഭന്ദിയെ കണ്ടുമുട്ടി. സ്വാമിജി അപ്പോരം അവരോടു പറഞ്ഞു: 'ഈശ്വരനെ സേവിക്കാനും ഭജിക്കാനും ഉള്ള ഉത്തമമാർഗ്ഗം ദരിദ്രരെ സേവിക്കുകയും ക്ഷുധിതരെ ഊട്ടുകയുമാണ ; ദുഃഖിതരെ ആശ്വസിപ്പിക്കുകയും താണവരെയും തുണയററവരെയും സഹായിക്കുകയുമാണു്; ദീനരെയും അവശരെയും ശുശ്രൂഷിക്കുകയും പരിപാലിക്കുകയുമാണ്.' സ്വാമിജിയുടെ മനുഷ്യസേവനത്തിനുള്ള ആവേശപൂർണ്ണമായ അപേക്ഷ നിവേദകസംഘം ശ്രദ്ധാപൂർവ്വം കേട്ടു. അവർ യാത്ര പറഞ്ഞപ്പോരം സ്വാമിജിയുടെ ഉദ്ബോധനം അവരുടെ ഹൃദയത്തെ സ്പർശിച്ചു എന്നും ജീവിതത്തിലും കർത്തവ്യത്തിലും ഒരു പുതിയ വെളിച്ചം ലഭിച്ചു എന്നും അവരുടെ മുഖത്തു വ്യക്തമായി കാണാമായിരുന്നു.

ഫെബ്രുവരി 12-ാം തീയതി രാവിലെ അതീവബുദ്ധിമതിയായ ഒരു പാശ്ചാത്യയുവതി സ്വാമിജിയെ കാണാൻ വന്നു. അവർ വേദാന്തസംബന്ധമായി അദ്ദേഹത്തോട് അനേകം ചോദ്യങ്ങൾ ചോദിച്ചു. സ്വാമിജിയുടെ വിജ്ഞാനസമ്പത്തും വാദകുശലതയും തികച്ചും വ്യക്തമായി പ്രകാശിച്ചു; യുവതിയും സദസ്സും സന്തുഷ്ടരും ഉദ്ബുദ്ധരും ആയി. കുറച്ചു നാൾക്കുള്ളിൽ താൻ ലണ്ടനിലേയ്ക്ക്, അവിടത്തെ ഏഴച്ചേരികളിലെ സമുദായസേവനപ്രവൎത്തനങ്ങൾക്കായി തിരിച്ചു പോകുമെന്നും സ്വാമിജിയെ വീണ്ടും കാണാൻ തനിക്ക് സുകൃതമുണ്ടാകുമെന്നു പ്രതീക്ഷിക്കുന്നുവെന്നും പറഞ്ഞ് സ്വാമിജിയോടു തനിക്കുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ട് ആ യുവതി വിടവാങ്ങി. അവർ മുറിയിൽനിന്നും പുറപ്പെട്ടപ്പോൾ സ്വാമിജി എഴുന്നേററ് അവൾക്കു പോകാൻ വഴി ഉണ്ടാക്കിക്കൊടുക്കാനായി ഏതാനും അടി മുമ്പോട്ടുവെച്ചു; അവർ കുമ്പിട്ട് പിൻവാങ്ങുന്നതുവരെ അദ്ദേഹം അവിടെനിന്നു. ഉച്ചതിരിഞ്ഞ് ആ യുവതി അവരുടെ അച്ഛനെയും കൂട്ടിക്കൊണ്ടു വന്നു. അച്ഛൻ മദ്രാസിൽ ഒരു ക്രിസ്തുമതപ്രചാരകനായിരുന്നു. സ്വാമിജി സന്ദർശനം അനുവദിച്ചു; ഏകദേശം ഒരു മണിക്കൂർനേരം അവർ സംഭാഷണം ചെയ്തുകൊണ്ടിരുന്നു. 'ഈ വിധത്തിൽ അശ്രാന്തം പ്രവൎത്തിക്കുന്നതിനുള്ള ശക്തി എങ്ങനെ കിട്ടുന്നു,' എന്ന പ്രൊഫസ്സർ സുന്ദരരാമയ്യരുടെ ചോദ്യത്തിനു് സ്വാമിജി ഇങ്ങനെ മറുപടി പറഞ്ഞു: 'ആദ്ധ്യാത്മികപ്രവൎത്തനങ്ങൾകൊണ്ട് ഇന്ത്യയിൽ ഒരുവനു് ക്ഷീണം തോന്നുകയില്ല.'

അന്നു വൈകുന്നേരംതന്നെ രസകരമായ ഒരു സംഭവമുണ്ടായി. ഒരു വൈഷ്ണവപണ്ഡിതൻ സ്വാമിജിയുമായി സംസ്കൃതത്തിൽ വേദാന്തത്തിലെ ചില ദുർഘടപ്രശ്നങ്ങൾ ചൎച്ച ചെയ്തു. പണ്ഡിതൻ പറഞ്ഞതെല്ലാം സ്വാമിജി ശ്രദ്ധിച്ചു കേട്ടു; എന്നിട്ട് സദസ്യരുടെ നേരെതിരിഞ്ഞ് ഇംഗ്ലീഷിൽ, പ്രായോഗികമായി യാതൊരു വിലയുമില്ലാത്ത സിദ്ധാന്തസന്താനങ്ങളെക്കുറിച്ച് വ്യൎത്ഥമായ വാദകോലാഹലങ്ങളിൽ ഏൎപ്പെട്ട് തന്റെ സമയം പാഴാക്കാൻ താൻ തയ്യാറില്ല എന്നു പറഞ്ഞു. അദ്ദേഹം അദ്വൈതിയോ ദ്വൈതിയോ എന്നു് വ്യക്തമായി പ്രസ്താവിക്കാൻ സ്വാമിജിയോടു പണ്ഡിതൻ ആവശ്യപ്പെട്ടു സ്വാമിജി ഇംഗ്ലീഷിൽ മറുപടി നൽകി: 'പണ്ഡിതനോടു പറയൂ, എനിക്കീ ദേഹമുള്ള കാലത്തോളം ഞാനൊരു ദ്വൈതിയാണു്; അതു് കഴിഞ്ഞാൽ അല്ല. മനുഷ്യൎക്ക് ജീവിതത്തോടുതന്നെ മടുപ്പു തോന്നിക്കുന്നവയും അവരെ അവിശ്വാസികളും നാസ്തികരുമാക്കാൻ ഇടയാക്കുന്നവയും മനസ്സിനെ സംഭ്രമിപ്പിക്കാൻമാത്രം ഉതകുന്നവയും ആയ, നിഷ്പ്രയോജനവും ദ്രോഹകരവുമായ, കലഹങ്ങൾക്കും കൂടപ്രശ്നങ്ങൾക്കും, ഒരു വിരാമമിടാൻ സഹായിക്കുന്നതിനാണു്

എന്റെ ഈ ആവിർഭാവം.' പണ്ഡിതനപ്പോൾ തമിഴിൽ പറഞ്ഞു: 'സ്വാമിജിയുടെ പ്രസ്താവന വാസ്തവത്തിൽ അദ്ദേഹം ഒരദ്വൈതിയാണെന്നുള്ളതിന്റെ അംഗീകാരമാണ്.' 'അങ്ങനെ ആയിക്കൊള്ളട്ടെ,' എന്നു് സ്വാമി പ്രതിവചിച്ചു; അങ്ങനെ അക്കാര്യം അവസാനിച്ചു.

അപ്പോഴേയ്ക്കും പാശ്ചാത്യശിഷ്യരിൽനിന്നും അമേരിക്കയിലും ഇംഗ്ലണ്ടിലുമുള്ള വേദാന്തസംഘങ്ങളിൽനിന്നും അവിടത്തെ പ്രവർത്തനങ്ങളുടെ പുരോഗതിയെ അറിയിച്ചുകൊണ്ടും അവിടെ അദ്ദേഹം നടത്തിയ വിജയകരമായ പ്രചാരണപ്രവർത്തനങ്ങളെ അനുമോദിച്ചുകൊണ്ടുമുള്ള കത്തുകൾ സ്വാമിജിക്കു് കിട്ടിക്കൊണ്ടിരുന്നു. അദ്ദേഹത്തിനു ലഭിച്ച അനേകം വിലയേറിയ രേഖകളുടെ കൂട്ടത്തിൽ പെട്ടതാണു് ഈ മംഗളപത്രവും. അമേരിക്കൻചിന്തകലോകത്തിലെ ഏതാനും അതിവിശിഷ്ടവ്യക്തികളും ഈ പത്രത്തിൽ ഒപ്പിട്ടവരുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു.

സ്വാമി വിവേകാനന്ദനു്, ഇന്ത്യ.

പ്രിയ സുഹൃത്തെ, സോദരാ,

നീതിശാസ്ത്രം, തത്ത്വചിന്ത, മതങ്ങൾ എന്നിവയുടെ താരതമ്യപഠനത്തിൽ ഏർപ്പെട്ടിരിക്കുന്ന കേംബ്രിഡ്ജ് സമാജങ്ങളുടെ അംഗങ്ങൾ എന്ന നിലയ്ക്കു്, വേദാന്തദർശനങ്ങളെക്കുറിച്ചും മതത്തെക്കുറിച്ചും അങ്ങു് അമേരിക്കയിൽ നടത്തിയ സമർത്ഥമായ പ്രഭാഷണങ്ങളുടെ മഹിമയെയും, ചിന്താലുക്കളുടെ ഇടയ്ക്കു് അവ ഉളവാക്കിയ താല്പര്യത്തെയും, അംഗീകരിച്ചനുമോദിക്കാൻ ഞങ്ങൾക്കു് അനല്പമായ സന്തോഷമുണ്ടു്. അങ്ങും അങ്ങയുടെ സഹപ്രവർത്തകൻ ശാരദാനന്ദസ്വാമികളും നടത്തിയ അത്തരം പ്രഭാഷണങ്ങൾക്കു് കേവലം സിദ്ധാന്തപരമായ താല്പര്യമോ പ്രയോജനമോ മാത്രമല്ല ഉള്ളു എന്നും വിദൂരജനതകൾ തമ്മിലുള്ള സൗഹാർദ്ദത്തിന്റെയും സൗഭ്രാത്രത്തിന്റെയും കണ്ണികൾ കൂട്ടിയിണക്കാനും, ലോകത്തിലെ സകല ശ്രേഷ്ഠമതങ്ങളും അംഗീകരിച്ചിട്ടുള്ള മാനവബന്ധങ്ങളുടെയും താല്പര്യങ്ങളുടെയും സമാനസ്വഭാവം മനസ്സിലാക്കാൻ ഞങ്ങളെ സഹായിക്കാനും, ഉതകുന്ന മഹത്തായ സാന്മാർഗ്ഗികമൂല്യങ്ങൾ അവയ്ക്കു് ഉണ്ടെന്നും ഞങ്ങൾ വിശ്വസിക്കുന്നു.

ഇന്ത്യയിലെ അങ്ങയുടെ പ്രവർത്തനം ഈ മഹത്തായ ലക്ഷ്യം ഇനിയും കൂടുതൽ പ്രവൃദ്ധമാക്കുന്നതിനു് സംഗതിയാകുമെന്നും, മഹനീയമായ ആര്യകുടുംബത്തിലെ ഞങ്ങളുടെ വിദൂരസോദരന്മാരുടെ സൗഭ്രാത്രത്തിന്റെ വാഗ്ദാനങ്ങളും, സ്വജനതയുടെ ജീവിതവും

ചിന്താഗതിയുമായുള്ള സമ്പക്ത്തിൽനിന്നും ഗാഢചിന്തയിൽ നിന്നും ഉളവാകുന്ന പകവവിജ്ഞാനങ്ങളുംകൊണ്ട് അങ്ങ് ഞങ്ങളുടെ അടുത്തേയ്ക്ക് മടങ്ങിവരുമെന്നും ഞങ്ങരം ആത്മാത്ഥമായി പ്രത്യാശിക്കുന്നു.

പ്രയോജനപ്രദമായ പ്രവത്തനത്തിനു ഈ സമാജങ്ങരം നല്കുന്ന വമ്പിച്ച സൗകര്യങ്ങരം പരിഗണിച്ച്, അടുത്ത വഷത്തെ അങ്ങയുടെ സ്വന്തം പരിപാടി എന്തെന്നും ഒരാചാര്യൻ എന്ന നിലയ്ക്ക് അങ്ങയുടെ സാന്നിദ്ധ്യം ഞങ്ങരംക്കിനിയും പ്രതീക്ഷിക്കാമോ എന്നും അറിയാൻ ഞങ്ങരംക്ക വലിയ സന്തോഷമായിരിക്കും. അങ്ങേയ്ക്ക് ഞങ്ങളുടെ അടുത്തേയ്ക്കു മടങ്ങിവരാൻ കഴിയുമെന്നാണു ഞങ്ങളുടെ പ്രതീക്ഷ; അതു സാധിക്കുന്നപക്ഷം പൂവ്വസുഹൃത്തുക്കളുടെ സാദരസ്വാഗതവും അങ്ങയുടെ പ്രവത്തനത്തിൽ പ്രവ്വദ്ധവും അനസ്യൂതവുമായ സഹായസഹകരണങ്ങളും ഞങ്ങരം വാഗ്ദാനം ചെയ്യുന്നു.

എന്നു സാദരസാഹോദര്യത്തോടെ,

താങ്കളുടെ വിധേയരായ,

ലെവിസ് ജി. ജയിൻസ് ഡി. ഡി. ഡയറക്ടർ,
സി. സി. എവററ്റ് ഡി. ഡി., വില്യം ജയിംസ്,
ജോൺ എച്ച്. റൈററ്, ജോസയ്യ റോയ്സ്, ജെ. ഇ.
ലോ, ഏ. ഒ ലൗജോയ്, റേച്ചൽ കെൻറ് ടെയ്ലർ,
സാറാ സി. ബുരം, ജോൺ പി. ഫോക്സ്.

ഡോക്ടർ ജയിൻസ്, ബ്രൂക്ക്ലിൻ സന്മാഗ്ഗസമാജത്തിൻെറ അദ്ധ്യക്ഷനായിരുന്നുവെന്നു ഓമ്മിക്കുമല്ലോ. പ്രൊഫസ്സർ സി. സി. എവററ്റ്, ഹാർവാർഡ് ഡിവിനിററി സ്കൂളിലെ ഡീൻ ആയിരുന്നു. ഹാർവാഡ് സവ്വകലാശാലയിലെ പ്രൊഫസ്സർ വില്യം ജയിംസ് പാശ്ചാത്യഭൂഖണ്ഡത്തിലെ പ്രമുഖരായ മനശ്ശാസ്ത്രജ്ഞന്മാരിലും തത്ത്വചിന്തകരിലും ഒരാളായിരുന്നു. ഹാർവാർഡിലെ ഗ്രീക് പ്രൊഫസ്സറായിരുന്നു റൈററ്; അദ്ദേഹമാണു മത മഹാസമ്മേളനത്തിൽ പ്രവേശനത്തിനുവേണ്ട സാക്ഷ്യപത്രങ്ങരം നല്കി സ്വാമിജിയെ സഹായിച്ച ആരം. പ്രൊഫസ്സർ റോയ്സ് ഹാർവാഡിലെ തത്ത്വശാസ്ത്രത്തിൻെറ പ്രൊഫസ്സറായിരുന്നു, വളരെ സമത്ഥനായ ഒരു തത്ത്വചിന്തകൻ; അദ്ദേഹം സ്വാമിജിയോടു വളരെയേറെ കടപ്പെട്ട ഒരാളാണു. കേംബ്രിഡ്ജ് സമാജങ്ങളുടെ സംഘാടകരിൽ ഒരാളും അമേരിക്കയിലും നോർവേയിലും സുപ്രസിദ്ധയും ആയ ഒരു മഹതിയാണു മിസ്സിസ്

ബുറം. മിസ്ററർ ഫോക്സ് ആയിരുന്ന കേംബ്രിഡ്ജ് സമാജങ്ങളുടെ തല്ക്കാലത്തെ ആണററി സെക്രട്ടറി. ബ്രൂക്ക്ലിൻ സന്മാർഗ്ഗസമാജത്തിൽനിന്നും ഇതുപോലെതന്നെ അഭിനന്ദിച്ചുകൊണ്ടുള്ള വേറൊരു കത്തും സ്വാമിജിക്കു ലഭിക്കുകയുണ്ടായി. 'മഹത്തായ ആര്യകുടുംബത്തിലെ നമ്മുടെ ഭാരതീയസോദരക്ക്'' എന്നാണതിലെ സംബോധന. സമാജത്തിൻെറ അദ്ധ്യക്ഷൻ ഈ. സിഡ്നി സാംസണും, മുൻ അദ്ധ്യക്ഷൻ ലെവിസ് ജി. ജയിൻസും ആണ് അതിൽ ഒപ്പിട്ടിരുന്നതു്. ഈ മംഗളപത്രം അച്ചടിപ്പിച്ച് അതിൻെറ പ്രതികാം മദിരാശിയിലെ ആകാംക്ഷാഭരിതരും കൃതജ്ഞതാനിർഭരരുമായ പൊതുജനങ്ങളുടെ ഇടയിൽ വിതരണം ചെയ്യപ്പെട്ടു.

വേറൊരു അഭിവാദനപത്രം ഡെട്രോയിററിലെ, സ്വാമിജിയുടെ ഉററ സുഹൃത്തുക്കാം നാല്പത്തിരണ്ടുപേർ ഒപ്പിട്ട് അയച്ചുകൊടുക്കുകയുണ്ടായി. അതിലവർ പറയുന്നു:

'ജനതകളുടെ മാതാവായ പുരാതനാര്യവംശത്തിൻെറ ഒരു വിഭാഗത്തിൽ പെട്ട ജനങ്ങളാൽ ഭരിക്കപ്പെട്ടുപോരുന്ന, പുരാതനമെങ്കിലും പുതിയ, ഒരു രാജ്യത്തിലെ ഈ വിദൂരനഗരത്തിൽനിന്നും ഞങ്ങാം, അങ്ങയുടെ ജന്മഭൂമിയും പ്രാചീനവിജ്ഞാനത്തിൻെറ കലവറയും ആയ ഭാരതത്തിലേയ്ക്കു്, അങ്ങേയ്ക്കു്, ഞങ്ങളുടെ അഗാധമായ സ്നേഹവും അങ്ങ് ഞങ്ങാംക്കു കൊണ്ടുവന്നു നല്കിയ സന്ദേശത്തിനു് ഹാർദ്ദമായ അഭിനന്ദനവും അയച്ചുകൊള്ളുന്നു. അങ്ങിവിടെ വന്നു് അങ്ങയുടെ മോഹനസാന്നിധ്യം കൊണ്ടും നിസ്തുലവാഗ്മിതകൊണ്ടും ഞങ്ങളുടെ അകക്കാമ്പിൽ, അമേരിക്കയിലെ ഞങ്ങളും ഭാരതത്തിലെ നിങ്ങളും ഒന്നാണെന്ന ബോധം ഉണത്തും വരെ, ഞങ്ങളുടെ പൗരസ്ത്യസോദരന്മാരിൽനിന്നും ദീർഘകാലം പിരിഞ്ഞു പാക്കുകകാരണം, ഞങ്ങാം നമ്മുടെ മൂലകുടുംബം ഒന്നാണെന്ന സംഗതിതന്നെ മറന്നുകിടക്കുകയായിരുന്നു.

ഈശ്വരൻ അങ്ങയുടെകൂടെ ഉണ്ടാകുമാറാകട്ടെ! അനുഗ്രഹങ്ങാം അങ്ങേയ്ക്കു ലഭിക്കുമാറാകട്ടെ! സർവ്വപ്രേമരൂപനും സർവ്വജ്ഞാനരൂപനും അങ്ങേയ്ക്കു മാർഗ്ഗദർശനം ചെയ്യുമാറാകട്ടെ!

ഓം തത് സത് ഓം!'

സ്വാമിജിക്കു ലഭിച്ച കത്തുകളിൽ അദ്ദേഹത്തെ ആനന്ദിപ്പിച്ച ഒരെണ്ണത്തെക്കുറിച്ചു പ്രസ്താവിക്കേണ്ടതുണ്ടു്: തന്നെക്കുറിച്ചു് പ്രശംസിച്ചിട്ടുണ്ടെന്നുള്ളതല്ല ആനന്ദത്തിനു കാരണം; പിന്നെയോ, ന്യൂയോക്കിലെ സ്നേഹിതന്മാരും ശിഷ്യന്മാരും തൻെറ സതീർത്ഥ്യനെ സ്നേഹാദരങ്ങളോടെ സ്വീകരിച്ചുവെന്നും അദ്ദേഹത്തിൻെറ പ്രവത്ത

നാരംഭം ശോഭനമായി എന്നും കേട്ടതിനാൽ. ജനവരി 16-ാം തീയതി ന്യൂയോക്കിലെ 5-ാം നടപ്പാതയിലുള്ള ന്യൂ സെൻചുറി ഹാളിൽവെച്ച് ശാരദാനന്ദസ്വാമികഠംക്ക് അവിടത്തെ വേദാന്ത സൊസൈററിയിലെ വിദ്യാത്ഥികഠം ഒരു സ്വാഗതപത്രം സമപ്പിച്ച അവസരത്തിൽ ഡോക്ടർ ഈ. ജി. ഡേ ഇപ്രകാരം പ്രസ്താവിച്ചു:

'അനുഗൃഹീതനും അതിപ്രിയനുമായ ആചാര്യൻ സ്വാമി വിവേകാനന്ദൻെറ മുഖത്തുനിന്നും വേദാന്തത്തിൻെറ മഹിതതത്ത്വങ്ങഠം കേഠംക്കാൻ വന്നുചേന്നിരുന്നവരും, തങ്ങളുടെ സുഹൃത്തും ആചാര്യനുമായ അദ്ദേഹം പോയപ്പോഠം വിലപിച്ചവരും, അദ്ദേഹം മടങ്ങിവരാൻ ആകാംക്ഷയോടെ ആഗ്രഹിക്കുന്നവരും ആയ പലരെയും ഈ സദസ്സിൽ ഞാൻ കാണുന്നു. അദ്ദേഹത്തിൻെറ മേലങ്കി അഹ്ഗതയുററ ചുമലുകളിലാണ് വീണിരിക്കുന്നതെന്ന് ഞാൻ ഉറപ്പു തരുന്നു, ശാരദാനന്ദസ്വാമികളുടെ ചുമലുകളിൽ; ഇനി അദ്ദേഹം നമ്മുടെയിടയിൽ വേദാന്താദ്ധ്യാപനം നടത്തുന്നതായിരിക്കും. അദ്ദേഹത്തിൻെറ മുൻഗാമിക്കു നല്കിപ്പോന്ന സ്നേഹവും വിധേയതയും അദ്ദേഹത്തിനു് നല്കാൻ നാം സന്നദ്ധരാണെന്നു് ഞാൻ പറയുമ്പോഠം നിങ്ങളുടെ എല്ലാവരുടെയും അഭിപ്രായമാണു പ്രകടിപ്പിക്കുന്നതു് എന്നു് എനിക്കു് ഉറപ്പുണ്ടു്. പുതിയ സ്വാമിക്കു് ഹാദ്ദമായ ഒരു സ്വാഗതം നമുക്കു നല്കാം.'

ഫെബ്രുവരി 15-ാം തീയതി സ്വാമി കപ്പൽവഴി കല്കത്തയ്ക്കു പുറപ്പെട്ടു. സ്വാമിജി മദിരാശിയിൽ താമസിച്ച് അവിടെ ഒരു കേന്ദ്രം ആരംഭിക്കണം എന്ന അപേക്ഷയ്ക്കു് തല്ക്കാലം അങ്ങനെ ചെയ്യാൻ നിവൃത്തിയില്ലെന്നു് അദ്ദേഹം മറുപടി പറഞ്ഞു. പക്ഷേ, തനിക്കു പകരം തൻെറ സതീത്ഥ്യരിൽ ഒരാളെ അതിനായി അയയ്ക്കാം എന്നു് അദ്ദേഹം വാക്കുകൊടുത്തു. അനുയായികളും ആരാധകരും സുഹൃത്തുക്കളുമായി നിരവധിയാളുകഠം അദ്ദേഹത്തെ യാത്രയയയ്ക്കാൻ കപ്പൽപാലത്തിലെത്തിയിരുന്നു. തിലകൻ സ്വാമിജിയെ പൂനയിലേയ്ക്കു ക്ഷണിച്ചു; അങ്ങോട്ടു പോകാൻ ആദ്യം ആലോചിക്കുകയും ചെയ്തു. പക്ഷേ അദ്ദേഹത്തിനു് വിശ്രമം അത്യാവശ്യമായിരുന്നു: ഹിമാലയത്തിലെ ശാന്തതയ്ക്കായി അദ്ദേഹം ദാഹിച്ചു. ആര്യവൈശ്യസമുദായത്തിൽപ്പെട്ട അനേകം വ്യാപാരികഠം സ്വാമിജിയെ കടലൂരയിൽവെച്ചു സന്ദശിച്ചു്, അദ്ദേഹം മാതൃഭൂമിക്കുവേണ്ടി ചെയ്ത സേവനങ്ങഠംക്കു കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടു് ഒരു മംഗളപത്രം സമപ്പിച്ചു. രാജമഹേന്ദ്രപുരിയിലെ ആണറബിഠം മിസ്ററർ സുബ്ബറാവുവാണു് അവരുടെ പ്രതിനിധിയായി മംഗളപത്രം സമപ്പിച്ചതു്. അഭിവാദനപുരസ്സരം

അതു് അംഗീകരിച്ചുകൊണ്ടു് സ്വാമിജി അവരുമായി സൗഹൃദപൂർവ്വം സംസാരിച്ചു. പലരും കപ്പലിനകത്തുകയറി, കപ്പൽ പുറപ്പെടുന്നതുവരെ അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. പ്രൊഫസ്സർ സുന്ദരരാമയ്യർ അല്പസമയം സ്വാമിജിയെ ഏകാന്തമായി കാണാൻ ആഗ്രഹിക്കുകയും അങ്ങനെ കണ്ടു് ഇപ്രകാരം ചോദിക്കുകയും ചെയ്തു: 'സ്വാമി, അമേരിക്കയിലേയും മററു പാശ്ചാത്യദേശങ്ങളിലേയും ഇത്ര ഭൗതികവാദികളായ ജനങ്ങൾക്കു്, അങ്ങയുടെ പ്രവർത്തനം കൊണ്ടു് സ്ഥായിയായ ഗുണം അങ്ങു് വാസ്തവത്തിൽ ചെയ്തിട്ടുണ്ടോ എന്നൊന്നു പറഞ്ഞാലും.' സ്വാമിജി പറഞ്ഞു: 'അധികമൊന്നുമില്ല. അങ്ങുമിങ്ങും ഞാനോരോ വിത്തു പാകിയിട്ടുണ്ടു്; അതു് യഥാകാലം മുളച്ചുവളർന്നു് ചിലക്കെങ്കിലും ഗുണം ചെയ്യും എന്നു് ഞാൻ പ്രതീക്ഷിക്കുന്നു.' അടുത്ത ചോദ്യം: 'അങ്ങയെ ഞങ്ങൾക്കിനിയും കാണാൻ കഴിയുമോ, അങ്ങയുടെ സന്ദേശപ്രചാരണം തെന്നിന്ത്യയിൽ തുടർന്നു നടത്തുമോ?' അദ്ദേഹം മറുപടി നൽകി: 'അതിനെക്കുറിച്ചു യാതൊരു സംശയവും വേണ്ട. ഹിമാലയപ്രദേശങ്ങളിൽ ഞാൻ കുറച്ചുകാലം വിശ്രമിക്കും; എന്നിട്ടു് നാട്ടിലെമ്പാടും ഹിമാനിപോലെ ചാടിവീഴും.'

# ബംഗാളിൽ

സ്വാമി വിവേകാനന്ദൻ ഭാരതത്തിൽ തിരിച്ചെത്തിയിരിക്കുന്നു എന്ന വാർത്ത കേട്ടതുമുതൽ ബംഗാളസംസ്ഥാനം മുഴുവൻ ഉത്സാഹഭരിതമായിത്തീർന്നു. കൊളംബോമുതൽ മദ്രാസ്‌വരെയുള്ള ജൈത്രയാത്രയിലെ സഞ്ചാരങ്ങളും പ്രഭാഷണങ്ങളും കല്ക്കത്ത അത്യൗത്സുക്യത്തോടെ വീക്ഷിച്ചുകൊണ്ടിരുന്നു. ദർഭംഗയിലെ മഹാരാജാ ബഹദൂർ അദ്ധ്യക്ഷനായി ഒരു സ്വീകരണസംഘം സംഘടിപ്പിക്കപ്പെട്ടു, സ്വാമിജിയെ യഥായോഗ്യം സ്വീകരിക്കാനും അദ്ദേഹത്തിനു് ഒരു പൗരസ്വീകരണം നൽകുന്നതിനുംവേണ്ടി.

തന്റെ ജന്മനഗരിയിലേയ്ക്കുള്ള തിരിച്ചുചെല്ലലിനെ സ്വാമിജി ആകാംക്ഷയോടെ ഉറ്റുനോക്കിക്കൊണ്ടിരിക്കുകയായിരുന്നു. മദിരാശിയിൽനിന്നുള്ള യാത്ര കപ്പൽവഴി ആക്കിയതു് അദ്ദേഹത്തിനു വലിയൊരു അനുഗ്രഹമായി. ഇടവിടാതെയുള്ള സ്വീകരണങ്ങളും പ്രഭാഷണങ്ങളും സന്ദർശനങ്ങളും അദ്ദേഹത്തെ തികച്ചും പരിഭ്രാന്തനാക്കി. യാത്ര തീവണ്ടി വിട്ടു കപ്പൽവഴി ആക്കിയതുതന്നെ ഇതെല്ലാം ഒഴിവാക്കാൻ വേണ്ടിയായിരുന്നു. മദിരാശിയിൽനിന്നും കപ്പൽകയറുമ്പോൾ ശിഷ്യന്മാർ കുറെയേറെ കരിക്കു് കപ്പലിൽ കയററി. കരിക്കിൻവെള്ളം കുടിക്കാൻ ഡോക്ടർ, സ്വാമിജിയെ ഉപദേശിച്ചിരുന്നു. കരിക്കിന്റെ എണ്ണം കണ്ടിട്ടു് മിസ്സിസ് സേവിയർ സ്വാമിയോടു ചോദിച്ചു: 'സ്വാമി, എന്താ ഇതൊരു ചരക്കുകപ്പലാണോ, ഇവർ ഇത്രയേറെ കരിക്കു് കയററുന്നല്ലോ?' അതു കേട്ടു നേരമ്പോക്കു തോന്നിയ സ്വാമിജി പറഞ്ഞു: 'അല്ലല്ല, അതൊക്കെ എനിക്കുള്ള കരിക്കാണു്. വെള്ളത്തിനുപകരം കരിക്കുകുടിക്കാൻ ഒരു ഡോക്ടർ എന്നോടു നിർദ്ദേശിച്ചിട്ടുണ്ടു്.' അദ്ദേഹം അതു് കപ്പിത്താനും സഹയാത്രികർക്കും വിതരണം ചെയ്തു. കപ്പൽ ഹൂഗ്ലിയിൽക്കൂടി മേലോട്ടു നീങ്ങുമ്പോൾ സ്വാമിജി തനിക്കു് സുപരിചിതങ്ങളായ ആ പ്രദേശങ്ങളിലെ പ്രധാനസ്ഥാനങ്ങളും തന്റെ ബാല്യകാലജീവിതവുമായി ബന്ധപ്പെട്ട സ്ഥലങ്ങളും ശിഷ്യർക്കു് കാണിച്ചുകൊടുത്തു.

കപ്പൽ മദ്രാസ് വിട്ടതുമുതൽ കല്ക്കത്തയിലെ സ്വീകരണസംഘം ഉജ്ജ്വലമായി വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരുന്നു. കപ്പൽ കിദർപ്പൂരിലെത്തി നങ്കൂരമിട്ടപ്പോൾ പിറേറന്നു രാവിലെ സ്വാമിജിയെ സീയാൽദാ സ്‌റേറഷനിലേയ്ക്കു കൊണ്ടുപോകാൻ ഒരു പ്രത്യേക തീവണ്ടി കാത്തുകിടന്നിരുന്നു. രാവിലെ ഏഴര മണി

യോടുകൂടി സ്വാമിജിയും സഹയാത്രികരും തീവണ്ടിയിൽ കയറി. അനേകായിരം ആളുകൾ സ്വാമിജിയെ സ്വാഗതംചെയ്യാൻ അതി രാവിലെമുതൽ സിയാൽദാസ്റ്റേഷനിൽ കാത്തുനില്ക്കുന്നുണ്ടായിരുന്നു. ന്യൂയോക്കിലെയും ലണ്ടനിലെയും വിദ്യാർത്ഥികൾ യാത്രയയപ്പു സമയത്തു സ്വാമിക്കു നല്കിയ അഭിനന്ദനപത്രികയുടെ പ്രതികൾ ജനങ്ങളുടെ ഇടയിൽ വിതരണം ചെയ്തു; കാത്തുനില്ക്കുന്ന വേളയിൽ ആളുകൾ അവ വായിച്ചുകൊണ്ടിരുന്നു. വണ്ടിയുടെ ചൂളംവിളി കേട്ടപ്പോൾ ആർപ്പുവിളി ആർത്തിരമ്പി. വണ്ടി നിന്നു; സ്വാമിജി എഴുന്നേററുനിന്നു് കൈകൂപ്പി ജനതതിയെ അഭിവാദനം ചെയ്തു. വണ്ടിയിൽനിന്നിറങ്ങിയപ്പോൾ അടുത്തു നിന്നിരുന്നവർ അദ്ദേഹത്തിന്റെ പാദധൂളി ഗ്രഹിക്കുവാൻ ഓടിയണഞ്ഞു; അകലെയുള്ളവർ സ്വാമിജിയുടെയും ഗുരുദേവന്റെയും നാമങ്ങൾ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. ആളുകളുടെ തിരക്കിനൊരു കണക്കില്ല. 'ദി ഇൻഡ്യൻ മിറർ' പത്രത്തിന്റെ പത്രാധിപരും സ്വീകരണസംഘം അദ്ധ്യക്ഷനുമായ ശ്രീ നരേന്ദ്രനാഥസേനനും അംഗങ്ങൾക്കും, ആൾത്തിരക്കിൽക്കൂടി സ്വാമിജിയെ കുതിരവണ്ടിയുടെ അടുത്തേയ്ക്കു കൂട്ടിക്കൊണ്ടുപോകാൻ വളരെയേറെ പ്രയാസപ്പെടേണ്ടിവന്നു. കാത്തുനിന്നിരുന്നവരുടെ കൂട്ടത്തിൽ അനേകം സന്ന്യാസിമാരും ഉണ്ടായിരുന്നു; അവരിൽ ചിലർ സ്വാമിജിയുടെ സതീർത്ഥ്യരും. ആളുകൾ അദ്ദേഹത്തെ പൂമാലകൾകൊണ്ടു് മൂടി; ജനങ്ങളുടെ അതിഗാഢമായ സ്നേഹാദരങ്ങൾ കണ്ടു് സ്വാമിജി വികാരതരളിതനായി.

സ്വാമിജി സേവിയർദമ്പതികളോടൊരുമിച്ചു് വണ്ടിയിൽ ഇരുന്ന ഉടൻ കുതിരകളെ അഴിച്ചുമാററി വണ്ടി വലിക്കാൻ ഒരു സംഘം യുവാക്കന്മാർ ഓടിയെത്തി. ഒരു ഘോഷയാത്ര ആരംഭിച്ചു: ഉത്സാഹകരമായ ഗാനവും ആലപിച്ചുകൊണ്ടു് ബാൻഡ് മുൻനിരയിൽ. ആദ്യത്തെ താവളമായ റിപ്പൺകോളേജിനുനേരെ ഘോഷയാത്ര നീങ്ങി. പിന്നിൽ, സ്വല്പം അകലെയായി ഭക്തി പാരവശ്യത്തോടെ കീർത്തനങ്ങൾ ആലപിച്ചുകൊണ്ടു് ഒരു സങ്കീർത്തനസംഘം. അതു് ആ മഹനീയാവസരത്തിന്റെ മേന്മ വർദ്ധിപ്പിച്ചു. ഘോഷയാത്ര കടന്നുപോകുന്ന വഴിയെല്ലാം കൊടികളും തോരണങ്ങളും മാലകളും പച്ചിലകളുംകൊണ്ടു് അലങ്കരിക്കപ്പെട്ടിരുന്നു. സർക്കുലർ റോഡിൽ 'സ്വാഗതം സ്വാമിജി' എന്ന മുദ്രാവാക്യം വഹിക്കുന്ന ഒരു വിജയകമാനം സ്ഥാപിക്കപ്പെട്ടിരുന്നു. 'ജയ രാമകൃഷ്ണ !' എന്നെഴുതിയ ഒരു കമാനം ഹാരിസൺ റോഡിൽ. റിപ്പൺ കോളേജിന്റെ മുൻവശത്തു മറെറാരു കമാനം 'സ്വാഗത'വും വഹിച്ചുകൊണ്ടു്. കോളേജ്പരിസരത്തുതന്നെ അത്യാവേശകരമായ

ഒരു പ്രകടനം ഉണ്ടായി. മഹാനായ ഈ സന്ന്യാസിയെ ഒന്നടുത്തു കാണുവാൻവേണ്ടി ആയിരക്കണക്കിനാളുകൾ ഇവിടെ തിങ്ങിക്കൂടിയിരുന്നു; ഘോഷയാത്രയെ പിൻതുടൎന്നുവന്ന അനേകായിരം ആളുകൾ മുന്നോട്ടും. ആകപ്പാടെ കോലാഹലവും ബഹളവുമാകുമെന്നു തോന്നി.

കോളേജിൽവെച്ച് അനൗപചാരികമായ ഒരു സ്വീകരണം നല്കപ്പെട്ടു; സ്വാമിജി അതിന് ചുരുങ്ങിയ ഒരു മറുപടിയും നല്കി. കൽക്കത്തയിലെ പൗരന്മാൎക്ക് സൗകര്യമായി സ്വാമിജിയുടെ പ്രസംഗം കേൾക്കാൻ വേണ്ട ഏൎപ്പാടുകൾ ചെയ്യുന്നതിനായി സ്വാഗതസംഘം ഔപചാരികമായ സ്വീകരണം ഒരാഴ്ചത്തേയ്ക്കു നീട്ടിവെച്ചു. അതിനാൽ അല്പം കഴിഞ്ഞു് സ്വാമിയും സംഘവും ബാഗ് ബസ്സാറിലേയ്ക്കു പോയി. അവിടെ റായ് പശുപതിനാഥബോസ് സ്വാമിജിയെയും അനുയായികളെയും തന്റെ രാജകീയമായ വസതിയിൽ സദ്യയ്ക്കു ക്ഷണിച്ചിരുന്നു. ഉച്ചതിരിഞ്ഞു് നാലുമണിയോടുകൂടി സ്വാമിജിയും പാശ്ചാത്യശിഷ്യരും, ഗംഗാതീരത്തു് കാശിപ്പൂരിലുള്ള ഗോപാലലാലശീലന്റെ മനോഹരമായ സൗധത്തിലേയ്ക്കു യാത്രയായി. സ്വാമിജിയുടെയും സ്നേഹിതരുടെയും വിശ്രമത്തിനായി ആ ഉദ്യാനവാടി സജ്ജമാക്കപ്പെട്ടിരുന്നു.

തുടരെത്തുടരെ നാൾക്കുനാൾ ഏതുപൊഴുതും കണക്കില്ലാതെ ആളുകൾ സ്വാമിജിയെ കാണാനും വന്ദിക്കാനും അദ്ദേഹത്തിന്റെ വേദാന്തവ്യാഖ്യാനം കേൾക്കാനും വന്നുകൊണ്ടേയിരുന്നു. പലയിടങ്ങളിൽനിന്നും സ്വാഗതസന്ദേശങ്ങളും ആശംസകളും നിമന്ത്രണവും അറിയിച്ചുകൊണ്ടുള്ള എണ്ണമററ കമ്പിസന്ദേശങ്ങൾ വന്നുവീണു. പകൽ സമയം സ്വാമിജി കാശിപ്പൂർ സൗധത്തിൽ താമസിച്ചു; രാത്രികാലം ആലംബസാർ മഠത്തിലും കഴിച്ചു. സ്വാമിക്കു് വിശ്രമം ഉണ്ടായിരുന്നില്ല. ഇടവിടാതെ സന്ദൎശകരെ സ്വീകരിക്കുക, സൽക്കരിക്കുക, അവരുമായി ഗഹനമായ വിഷയങ്ങളെക്കുറിച്ച് നിരന്തരം സംസാരിക്കുക – ഇവയെല്ലാം അദ്ദേഹത്തിനു വളരെ ശ്രമകരമായിത്തീൎന്നു.

സ്വാമി വിവേകാനന്ദന് കല്ക്കത്താനഗരവാസികളുടെ വകയായുള്ള മംഗളപത്രസമൎപ്പണത്തിന് നിശ്ചയിക്കപ്പെട്ട ദിവസം 1897 ഫെബ്രുവരി 28-ാം തീയതിയാണ്; അതിനു തെരഞ്ഞെടുക്കപ്പെട്ട സ്ഥലം രാജാ സർ രാധാകാന്തദേവബഹദൂറിന്റെ വക ശോഭാബസ്സാറിലെ കൊട്ടാരംപോലുള്ള സൗധവും. സ്വാമിജി സമാഗതനായപ്പോൾ, അന്നത്തെ ബ്രിട്ടീഷിന്ത്യയുടെ തലസ്ഥാനമായ ആ കല്ക്കത്താനഗരത്തിൽ സമ്മേളിച്ചിട്ടുള്ളതിൽ ഏററവും വിശിഷ്ടമായ ഒരു സദസ്സ് അദ്ദേഹത്തെ സാദരം സ്വാഗതംചെയ്തു.

അകത്തെ അങ്കണത്തിലും ചുററുമുള്ള വരാന്തകളിലുമായി ചുരുങ്ങിയ പക്ഷം അയ്യായിരം ആളുകളെങ്കിലും വന്നുകൂടിയിരുന്നു. സ്വാമിജി സമാഗതനായപ്പോഠം ഉണ്ടായ ആർപ്പുവിളി ആകാശം പിളക്കുന്ന ഒന്നായിരുന്നു. രാജാ വിനയകൃഷ്ണദേവബഹദൂർ ആണു് സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചതു്. അദ്ദേഹം സ്വാമിജിയെ ഭാരതീയ ജീവിതത്തിലെ സർവ്വോന്നതവ്യക്തിയെന്നു് പരിചയപ്പെടുത്തി. സഭയിൽ രാജാക്കന്മാരും മഹാരാജാക്കന്മാരും സന്ന്യാസിമാരും പ്രസിദ്ധപണ്ഡിതന്മാരും പ്രശസ്തപൗരന്മാരും ഒരു സംഘം പാശ്ചാത്യരും നിരവധി കോളേജ്‌വിദ്യാർത്ഥികളും ഉഠംപ്പെട്ടിരുന്നു. സ്വാഗതപത്രിക ഒരു രജതപേടകത്തിൽ അടക്കം ചെയ്താണു് സമർപ്പിച്ചതു്. അതിനു സ്വാമിജി നല്കിയ മറുപടി വാഗ്മിത്വത്തിന്റെയും തീവ്രദേശാഭിമാനത്തിന്റെയും മഹനീയമാതൃകയായി പ്രസിദ്ധമായിത്തീർന്നിട്ടുണ്ടു്. ഇതിൽക്കൂടി അദ്ദേഹത്തിനു് നവീനഭാരതത്തിന്റെ പ്രവാചകനായി പ്രത്യേകം അംഗീകാരം ലഭിച്ചു. ഭാരതീയദേശീയതയുടെ വ്യാപ്തിയെ ഒരു പുതിയ രീതിയിൽ അദ്ദേഹം വ്യാഖ്യാനിച്ചു; തദ്വാരാ ദേശീയജീവിതത്തെയും സേവനാദർശത്തെയും സംബന്ധിച്ചു് തികച്ചും പുതിയ ആശയങ്ങഠം പ്രകാശിപ്പിച്ചു. ഈ പ്രസംഗത്തിൽ സ്വാമിജി തന്റെ ഗുരുദേവൻ ശ്രീരാമകൃഷ്ണദേവനെ ഒരവതാരപുരുഷനായി പ്രഖ്യാപിക്കുന്നതു കാണാം. സർവ്വജനതകളുടെയും സകലമതങ്ങളുടെയും ശ്രേയസ്സിനും പ്രതിഷ്ഠാപനത്തിനുമായി ആവിർഭവിച്ച ആദ്ധ്യാത്മികാദർശമായി ശ്രീരാമകൃഷ്ണനെ അദ്ദേഹം ജനങ്ങളുടെ മുമ്പിൽ പ്രദർശിപ്പിച്ചു. ഈ പ്രസംഗത്തിന്റെയും സ്വാമിജിയുടെയും പ്രഭാവം അതിഗാഢമായ സ്വാധീനം ഉളവാക്കി; കാലം കഴിയുംതോറും അതിന്റെ ആഴവും പരപ്പും ഏറിക്കൊണ്ടേ വരുന്നു, ആധുനികഭാരതത്തിൽ ഒരു നൂതനപ്രസ്ഥാനത്തിനു് അതു് രൂപം നല്കി.

സ്വാമിജി കല്ക്കത്തയിലെത്തി ഏതാനും നാഠം കഴിഞ്ഞപ്പോഠം ശ്രീരാമകൃഷ്ണദേവന്റെ ജന്മതിഥി വന്നുചേന്നു. അക്കാലത്തെ പതിവനുസരിച്ചു് ജന്മതിഥി ദക്ഷിണേശ്വരത്തുവെച്ചു് ആഘോഷിക്കപ്പെട്ടു. ആഘോഷത്തിൽ സ്വാമിജിയുടെ സാന്നിദ്ധ്യം നിരവധിയാളുകളെ അങ്ങോട്ടാകർഷിച്ചു.

ചില സതീർത്ഥ്യരോടൊരുമിച്ചു് സ്വാമിജി രാവിലെ ഏതാണ്ടൊമ്പതുമണിയോടുകൂടി ദക്ഷിണേശ്വരത്തെത്തി. ആപാദലംബിയായ മേലങ്കിയും കാവിത്തുണികൊണ്ടുള്ള തലപ്പാവുമണിഞ്ഞു് നഗ്നപാദനായിട്ടാണു് അദ്ദേഹം വന്നതു്. അദ്ദേഹത്തെ കണ്ടതും ആഠംക്കൂട്ടം ശ്രീരാമകൃഷ്ണദേവനും സ്വാമി വിവേകാനന്ദനും തുടരെ ജയധ്വനി മുഴക്കി, സ്വാമിജിയെ ദർശിക്കാനും അദ്ദേഹ

ത്തിന്റെ പാദധൂളി ഗ്രഹിക്കാനുമായി എങ്ങോട്ടു തിരിഞ്ഞാലും ആളുകൾ തിക്കിത്തിരക്കിക്കൂടി. അല്പം കഴിഞ്ഞു് അദ്ദേഹം ദേവീ സന്നിധിയിലെത്തി; നിരവധിയാളുകൾ പിന്നാലെയും. സ്വാമി ജി ദേവിയെ സാഷ്ടാംഗം നമസ്കരിച്ചു; ഒപ്പം ആൾക്കൂട്ടവും ദേവി യെ കുമ്പിട്ടു. പിന്നീടു് രാധാകാന്തക്ഷേത്രത്തിലും ദർശനം നടത്തി യശേഷം അദ്ദേഹം ശ്രീരാമകൃഷ്ണദേവന്റെ മുറിയിൽ പ്രവേശിച്ചു. മുറി ഭക്തന്മാരെക്കൊണ്ടു നിറഞ്ഞിരുന്നു. എവിടെ നോക്കിയാലും സങ്കീർത്തനസംഘങ്ങൾ കീർത്തനനൃത്തങ്ങൾ ചെയ്യുന്നു. 'ജയ രാമ കൃഷ്ണ'ധ്വനി ആ ഉദ്യാനവാടിയിൽ എമ്പാടും മാറെറാലിക്കൊണ്ടു. ശ്രീരാമകൃഷ്ണന്റെ ജീവിതവുമായി ബന്ധപ്പെട്ട ഓരോ സ്ഥാനവും അത്യാദരപൂർവ്വം സ്വാമിജി സന്ദർശിച്ചു. അപ്പോൾ എത്തിച്ചേർന്ന പാശ്ചാത്യശിഷ്യരാൽ അനുഗതനായി സ്വാമിജി ശ്രീരാമകൃഷ്ണന്റെ ധ്യാനപീഠവും സാക്ഷാത്കാരസ്ഥാനവുമായ പഞ്ചവടി ദർശിച്ചു. ഒരു ഭക്തൻ രചിച്ചു സമർപ്പിച്ച സംസ്കൃതത്തിലുള്ള ശ്രീരാമകൃഷ്ണകീർത്തനം സ്വാമിജി പഞ്ചവടിയിൽവെച്ചു് ചൊല്ലി.

പഞ്ചവടിക്കുചുററും ഗുരുദേവന്റെ നിരവധി ഭക്തന്മാർ സന്നി ഹിതരായിരുന്നു. അവരിൽ ഗിരീശഘോഷിനെ സ്വാമിജി കണ്ടെത്തി. ഇരുവരും പരസ്പരം അഭിവാദനം ചെയ്തു. ഗുരുദേവ ന്റെ മഹനീയജീവിതത്തിൽ ആകൃഷ്ടരായ ഏതാനുംപേർ മാത്രം ചേർന്നു് മുൻകാലങ്ങളിൽ ആഘോഷിച്ചിരുന്ന ജന്മോത്സവത്തെയും ഇപ്പോഴത്തെ ഉത്സവത്തെയും താരതമ്യപ്പെടുത്തിക്കൊണ്ടു് സ്വാമിജി പറഞ്ഞു: 'നോക്കു, അന്നും ഇന്നും ആയിട്ടെന്തൊരു വ്യത്യാസം!' 'അതു ശരി, പക്ഷേ ഇനിയും കൂടുതൽ കാണാൻ കൊതി,' എന്നു് ഗിരീശൻ മറുപടി നല്കി. കഷ്ടാരിഷ്ടങ്ങളേല്പ്പെട്ടാലും ഭഗവന്മഹിമ കൾ കാണാനും കേൾക്കാനുംവേണ്ടി ദീർഘകാലം ജീവിച്ചിരി ക്കാൻ ഭക്തന്മാർ ആഗ്രഹിക്കാറുണ്ടു് എന്നു് ഒരു പുരാണകഥയെ സൂചിപ്പിച്ചുകൊണ്ടു് സംസാരിക്കുകയായിരുന്നു ഗിരീശൻ. ശ്രീരാമ കൃഷ്ണന്റെ മറെറാരു സാധനാസ്ഥാനമായ വില്വവൃക്ഷത്തിന്റെ നേർക്കു തിരിഞ്ഞു സ്വാമിജി.

ശ്രീരാമകൃഷ്ണദേവനെക്കുറിച്ചു് തങ്ങളോടു പ്രസംഗിക്കാൻ ആൾക്കൂട്ടം തുടരെത്തുടരെ സ്വാമിജിയോടു് ആവശ്യപ്പെട്ടു. അദ്ദേഹം അതിനൊരു ശ്രമം നടത്തി. പക്ഷേ പുരുഷാരത്തിന്റെ ആരവ ത്തിനിടയിൽ അദ്ദേഹത്തിന്റെ വാക്കുകൾ മുങ്ങിപ്പോയി. താൻ പറയുന്നതു് ആളുകൾക്കു് കേൾക്കാൻ പററുകയില്ലെന്നു കണ്ടു് അദ്ദേഹം ആ ശ്രമം വേണ്ടെന്നുവെച്ചു. എന്നിട്ടു് കുറച്ചുനേരം ആൾ ക്കൂട്ടത്തിനിടയിൽക്കൂടി, സുഹൃത്തുക്കളുമായി കുശലപ്രശ്നം ചെയ്തും പാശ്ചാത്യശിഷ്യരെ ഭക്തന്മാർക്കു് പരിചയപ്പെടുത്തിയും സഞ്ച

രിച്ചു. ഉച്ചതിരിഞ്ഞു് മൂന്നു മണിയോടുകൂടി ആരംത്തിരക്കു് കുറ ച്ചൊന്നു കുറഞ്ഞപ്പോരം സ്വാമിജി നിരഞ്ജനാനന്ദസ്വാമികളും ശരച്ചന്ദ്രചക്രവർത്തിയും ഒരുമിച്ചു് ആലംബസാർ മഠത്തിലേയ്ക്കു മടങ്ങി. പോകുന്ന വഴിക്കു്, മതത്തിന്റെ സൂക്ഷ്മതത്ത്വങ്ങരം ഗ്രഹി ക്കാൻ കഴിവില്ലാത്ത സാമാന്യജനങ്ങരംക്കു് ഉത്സവങ്ങളും സങ്കീ ർത്തനങ്ങളും മററും വളരെ അത്യാവശ്യമാണെന്നു് സ്വാമിജി ചക്ര വർത്തിയോടു പറഞ്ഞു

കല്ക്കത്താപൗരന്മാർ നല്കിയ സ്വീകരണത്തിനു മറുപടിയായി ചെയ്ത പ്രസംഗത്തിനുശേഷം കുറച്ചു ദിവസം കഴിഞ്ഞു് മാർച്ച് 4-ാം തീയതി സ്റ്റാർ തിയേററിൽവെച്ചു് സ്വാമിജി വീണ്ടും 'വേദാന്തം – വിവിധഭാവങ്ങളിൽക്കൂടിയും,' എന്ന വിഷയത്തെക്കുറിച്ചു് ഒരു പ്രസംഗം ചെയ്തു. വേദാന്തത്തെ സംബന്ധിച്ച ആധികാരികവും അതിശ്രദ്ധേയവുമായ ഒരു പ്രഭാഷണമാണിതു്. ഭാരതത്തിലെ സർവ്വമതങ്ങളുടെയും ദർശനങ്ങളുടെയും അധിഷ്ഠാനം വേദങ്ങളും ഉപ നിഷത്തുകളുമാകുന്നു എന്ന അനിഷേധ്യമായ നിലയിൽ ഉറച്ചുനിന്നു കൊണ്ടു് സ്വാമിജി സാംഖ്യം, യോഗം, വിശിഷ്ടാദ്വൈതം എന്നി വയെ വിശകലനം ചെയ്കയും അവയെല്ലാം വേദാന്തത്തിന്റെ വി ഭിന്നഭാവങ്ങളാണെന്നു തെളിയിക്കുകയും ചെയ്തു. ഹിന്ദുക്കരം ഹിന്ദു ക്കളെന്നറിയപ്പെടുന്നതിനു മുമ്പുതന്നെ അവരെല്ലാം വേദാന്തികളാ യിരിക്കണം എന്നു് അദ്ദേഹം പ്രസ്താവിച്ചു. തത്ത്വചിന്തകളുടെയും മതത്തിന്റെയും പരമലക്ഷ്യമാണു് വേദാന്തം എന്നു വ്യക്തമാക്കി; വൈരാഗ്യത്തിന്റെ ആവശ്യകതയെ ഊന്നിപ്പറഞ്ഞു. ഈ പ്രസം ഗത്തിലും മററു പ്രസംഗങ്ങളിലെപ്പോലെ, സനാതനധർമ്മത്തിന്റെ മഹിമയെയും ഉപനിഷത്തുകളുടെയും വേദാന്തത്തിന്റെയും സർവ്വോ ത്കൃഷ്ടതയെയും അദ്ദേഹം ശ്രോതാക്കളെ ഗ്രഹിപ്പിച്ചു. അവയെ അധിഷ്ഠാനമാക്കി ഹിന്ദുമതത്തെ വീണ്ടും സജീവവും ഉജ്ജ്വലവും ആക്കാമെന്നു് അദ്ദേഹം വിശ്വസിച്ചു. കാപട്യത്തെയും പരമതാ- സഹിഷ്ണുതയെയും സ്വാമിജി നിശിതമായി വിമർശനം ചെയ്തു. തന്ത്ര മാർഗ്ഗങ്ങളിലെ വഴിപിഴപ്പിക്കുന്ന വാമാചാരങ്ങളെയും, ബലദായക ങ്ങളും ഉത്തേജകങ്ങളുമായ ഉപനിഷത് തത്ത്വങ്ങളെയും, അദ്ദേഹം വേർതിരിച്ചു കാണിച്ചു. ഭാരതത്തിൽ സകലതിനും അധിഷ്ഠാനം വേദാന്തം ആയിരിക്കണം എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. ഈ ആശയം ആ പ്രസംഗത്തിൽ ആദ്യന്തം തെളിഞ്ഞു കാണാമാ യിരുന്നു.

ഈ പ്രസംഗം ആ തലസ്ഥാനനഗരിയിൽ അതിഗാഢമായ ഒരു സ്വാധീനശക്തി ഉളവാക്കി. വൈദികധർമ്മത്തിന്റെ ശാശ്വ തങ്ങളും സാരഭൂതങ്ങളുമായ ആദർശങ്ങരംക്കുവേണ്ടിയാണു് സ്വാമിജി

നിലകൊള്ളുന്നതു് എന്നു് ജനങ്ങൾക്കിപ്പോൾ കൂടുതൽ വ്യക്തമായി മനസ്സിലായി. അദ്ദേഹം വെളിപ്പെടുത്തിയ വേദാന്തത്തിൻെറ സർവ്വാശ്ലേഷിത്വം സകലക്കം സ്വീകാര്യമായി.

കല്ക്കത്തയിലെ താമസക്കാലത്തു ഗോപാലലാലശീലൻെറ സൗധത്തിലും ആലംബസാർ മഠത്തിലുമാണു് പാർത്തിരുന്നതെങ്കിലും സ്വാമിജി ശ്രീരാമകൃഷ്ണൻെറ ഓരോരോ ശിഷ്യന്മാരെ സന്ദർശിച്ചുകൊണ്ടാണിരുന്നതു്. കല്ക്കത്തയിലെ പ്രമുഖവ്യക്തികൾ പലരും അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടുപോയി സത്കരിച്ചിരുന്നു. ഏററവും എളിയവരുടെ വീട്ടിലും അദ്ദേഹം ആതിഥ്യം സ്വീകരിക്കാറുണ്ടു്.

നിരവധി വിശിഷ്ടവ്യക്തികൾ – വിഭിന്നവൃത്തികളിലും വ്യാപാരങ്ങളിലും ഏർപ്പെട്ടിരിക്കുന്നവരും, ഉത്സാഹഭരിതരായ അനേകം കലാശാലാവിദ്യാർത്ഥികളും – പ്രതിദിനം സ്വാമിജിയെ സന്ദർശിക്കാനെത്തിയിരുന്നു. ആദ്യത്തെ കൂട്ടരിൽ ചിലർ കൗതുഹലംകൊണ്ടു വന്നവരാണു്: ചിലർ ജിജ്ഞാസുക്കൾ, ചിലർ സ്വാമിജിയുടെ അറിവും ബലവും അളക്കാൻ വന്നവരും. അദ്ദേഹത്തിൻെറ ജ്ഞാനവും ശാസ്ത്രവ്യാഖ്യാനവും കണ്ടും കേട്ടും പരീക്ഷകരും നിരീക്ഷകരുമെല്ലാം അപഹൃതചിത്തരായിത്തീർന്നിരുന്നു. തത്ത്വചിന്താവിശാരദന്മാരും കലാശാലാപ്രാധ്യാപകന്മാരും സ്വാമിജിയുടെ പ്രതിഭ കണ്ടു് സ്തബ്ധമൂകരായിപ്പോയി.

എന്നാൽ സ്വാമിജിയുടെ ഹൃദയം മുഴുവൻ അവിവാഹിതരായ യുവാക്കന്മാരിലായിരുന്നു. അവരുമായി എത്ര നേരം സംഭാഷണം ചെയ്താലും അദ്ദേഹത്തിനു് മടുപ്പു തോന്നിയില്ല. തൻെറ ആവേശം അവരിലേയ്ക്കു് പകർത്താൻ സ്വാമിജി അത്യുത്സുകനായിരുന്നു. അവരിൽ ഉത്സാഹശീലരും അദ്ധ്യാത്മസംസ്കാരസമ്പന്നരുമായ ചിലരെ ആത്മശ്രേയസ്സിനും ലോകകല്യാണത്തിനുംവേണ്ടി ജീവിതം സമർപ്പിക്കാൻ സന്നദ്ധരാക്കുന്നതിന്നായി, അവക്കുവേണ്ട പരിശീലനം നല്കാൻ അദ്ദേഹം അതിയായി ആഗ്രഹിച്ചു. എപ്പോഴും അദ്ധ്യാത്മകാര്യങ്ങളെക്കുറിച്ചായിരുന്നില്ല അവരുമായി സംസാരിച്ചിരുന്നതു്. അവരെ വളരെയൊന്നും വാഴ്ത്താനും പോയില്ല. അവരുടെ കായികമായ ദുർബ്ബലതയിൽ അദ്ദേഹം പരിതപിച്ചു; ശൈശവവിവാഹത്തെ നിന്ദിച്ചു; ഭാരതീയസംസ്കാരത്തിലും ആദർശത്തിലും അഭിമാനമില്ലായ്മയെ അധിക്ഷേപിച്ചു; ആത്മവിശ്വാസമില്ലായ്മയെ നിന്ദിച്ചു. എന്നാലിതൊക്കെ അങ്ങേയററത്തെ സ്നേഹവാത്സല്യത്തോടും ദയാർദ്രദൃഷ്ടിയോടുംകൂടിയാണു് ചെയ്തതു്. അവർ അദ്ദേഹത്തിൻെറ വിനീതശിഷ്യരും ഉററ അനുചരരും ആയിത്തീർന്നു. സ്വാമിജിയുടെ വീക്ഷണത്തിൻെറയും ഉപദേശങ്ങളുടെയും ഗഹന

തയും വിശാലതയും ഗ്രഹിക്കാൻ സഹായകമാകുന്ന ചില വിവരണങ്ങൾ ഇവർ രേഖപ്പെടുത്തിയവയിൽനിന്നും ഉദ്ധരിക്കട്ടെ.

അമേരിക്കയിൽ വേദാന്തം പ്രചരിപ്പിക്കുന്ന വ്യഗ്രതയിൽ ഹിന്ദുമതത്തിലെ മററു സമ്പ്രദായങ്ങളെ, വിശേഷിച്ചും വൈഷ്ണവ സമ്പ്രദായത്തെ, വിഗണിച്ചു എന്ന തെററായ ധാരണയിൽ ബംഗാളിലെ ചില വൈഷ്ണവർ സ്വാമിജി വിദേശത്തായിരിക്കെ അദ്ദേഹത്തിനെതിരായി പ്രചാരണം നടത്തിയിരുന്നു. അതു സർവ്വാബദ്ധമായിരുന്നു എന്നു തെളിയിക്കാൻ സ്വാമിജിയുടെ തന്നെ വാക്കുകൾ നമുക്കു പ്രമാണമായുണ്ട്. ഒരു വൈഷ്ണവനുമായി ആ സമ്പ്രദായത്തെ സംബന്ധിച്ചു നടത്തിയ ഉജ്ജ്വലമായ ഒരു സംഭാഷണത്തിൽ സ്വാമിജി പറഞ്ഞു: 'ബാബുജി, ഞാനൊരിക്കൽ അമേരിക്കയിൽ ശ്രീകൃഷ്ണനെക്കുറിച്ച് ഒരു പ്രസംഗം ചെയ്തു. യുവതിയും സുന്ദരിയും ധനാഢ്യയുമായ ഒരു സ്ത്രീ ആ പ്രസംഗം കേട്ട് പ്രചോദിതയായി സർവ്വസ്വവും ഉപേക്ഷിച്ച് ഏകാന്തമായ ഒരു ദ്വീപിലേയ്ക്കു പോയി: അവിടെ അവർ ശ്രീകൃഷ്ണധ്യാനത്തിൽ തന്റെ ദിനങ്ങൾ നയിച്ചു.' തുടന്ന് ത്യാഗത്തെക്കുറിച്ച് അദ്ദേഹം ഇങ്ങനെ പറയുകയുണ്ടായി: 'ത്യാഗാദർശം അനുശീലിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യാത്ത സമ്പ്രദായങ്ങളിൽ പതുക്കെ തീർച്ചയായും അധോഗതി ഇഴഞ്ഞു കയറും.'

ഒരു ദിവസം ബംഗാൾ തിയസോഫിക്കൽ സൊസൈററിയിൽ താമസിക്കുന്ന ഒരു യുവാവുമായി സ്വാമിജി സംസാരിക്കുകയായിരുന്നു. യുവാവു പറഞ്ഞു: 'സ്വാമിജി, ഞാൻ പല മതസമാജങ്ങളിലും പോകാറുണ്ട്; പക്ഷേ എന്താണ് സത്യം എന്നു് നിർണ്ണയിക്കാൻ ആവുന്നില്ല.' സ്വാമിജി വാത്സല്യത്തോടെ സമാധാനിപ്പിച്ചു: 'എന്റെ കുട്ടീ, നീ ഭയപ്പെടണ്ട; ഞാനും ഒരു കാലത്തു് ഈ നിലയിലായിരുന്നു. വിഭിന്ന മതാനുയായികൾ എന്താണ് നിനക്കുപദേശിച്ചുതന്നിട്ടുള്ളതു് എന്നും അവരുടെ നിർദ്ദേശങ്ങൾ എങ്ങനെയാണ് അനുസരിച്ചിട്ടുള്ളതു് എന്നും എന്നോടു പറയൂ.' തിയസോഫിക്കൽ സൊസൈററിയിലെ വിദ്യാസമ്പന്നനായ ഒരു പ്രചാരകൻ വിഗ്രഹാരാധനയുടെ സാധുതയേയും ആവശ്യകതയേയും കുറിച്ച് വ്യക്തമായി തന്നെ ബോധ്യപ്പെടുത്തുകയുണ്ടായി എന്നും അതനുസരിച്ച് താൻ ദീർഘകാലം പൂജയും ജപവും നടത്തിയെന്നും എന്നിട്ടൊന്നും ശാന്തി കണ്ടെത്താൻ കഴിഞ്ഞില്ലെന്നും ആ യുവാവു പറഞ്ഞു. ധ്യാനസമയത്തു് മനസ്സു ശൂന്യമാക്കാൻ വേറൊരാൾ അയാളെ ഉപദേശിച്ചിരുന്നു. അതിനായി അയാൾ തീവ്രയത്നം ചെയ്തുവെങ്കിലും മനസ്സ് ശാന്തമോ നിയന്ത്രിതമോ ആയില്ല. 'എന്നാലും സ്വാമിജീ,' അയാൾ പറഞ്ഞു, 'ഞാൻ മുറിക്കുള്ളിൽ വാതിലും പൂട്ടി കണ്ണുമടച്ചു കഴിയുന്നത്ര നേരം ധ്യാനത്തിലിരിക്കുന്നു. പക്ഷേ എനിക്കു മന

ശ്ശാന്തി കിട്ടുന്നില്ല. എനിക്കുള്ള വഴി കാണിച്ചുതരാൻ അങ്ങേയ്ക്കാവു മോ?' സ്നേഹാർദ്രമായ സ്വരത്തിൽ സ്വാമിജി അയാളെ ഉപദേശിച്ചു: 'എൻെറ കുട്ടീ നീ എൻെറ വാക്കു കേരംക്കമെന്നുണ്ടെങ്കിൽ, നീ ആദ്യം ചെയ്യേണ്ടതു് നിൻെറ മുറിയുടെ വാതിൽ തുറന്നിടുകയാണു്; എന്നി ട്ടു കണ്ണുടയ്ക്കുന്നതിനുപകാരം തുറന്നു ചുററിനും നോക്കുക. നിൻെറ വീടി നു ചുററും നൂറുകണക്കിനു് പാവങ്ങളും ഏഴകളും ആയ ആളുകളുണ്ടു്. നിന്നാലാവുംപോലെയൊക്കെ അവരെ നീ സഹായിക്കണം. ദീനം പിടിച്ചു് നോക്കാനാരുമില്ലാതെ കിടക്കുന്നവനു് നീ മരുന്നും ആഹാ രവും കൊടുക്കണം, അവനെ പരിചരിക്കണം; പട്ടിണികിടക്കുന്നേ വനു ഭക്ഷണം നല്കണം; അറിവില്ലാത്തവനു് വിദ്യാഭ്യാസം നല്കണം. നീ വിദ്യാസമ്പന്നനാണല്ലൊ. എൻെറ ഉപദേശമെന്തെന്നാൽ, നി നക്കു മനശ്ശാന്തി വേണമെന്നുണ്ടെങ്കിൽ, നീ മററുള്ളവൎക്കു് ഈ വിധ ത്തിൽ നിന്നാലാവുന്നത്ര സേവനം അനുഷ്ഠിക്കണം.' യുവാവു് വാ ദിക്കാൻ പുറപ്പെട്ടു: 'പക്ഷേ സ്വാമിജീ, രോഗിശുശ്രൂഷ ചെയ്യാൻ പോയിട്ടു് ഉറക്കമിളച്ചും സമയത്തിനു് ആഹാരം കഴിക്കാതെയും മററു ക്രമക്കേടുകരം കൊണ്ടും ഞാൻതന്നെ രോഗിയായിത്തീൎന്നാലോ?' കൎക്കശസ്വരത്തിൽ സ്വാമിജി പറഞ്ഞു: 'എൻെറ കുട്ടീ, നിൻെറ വാക്കിൽനിന്നും പെരുമാററത്തിൽനിന്നും ഇവിടെ ഇരിക്കുന്നവ ൎക്കൊക്കെ തീൎച്ചയുണ്ടു്, നിന്നെപ്പോലെ സ്വന്തം സുഖസൗകര്യങ്ങളെ ക്കുറിച്ചു് ഇത്രയേറെ ആലോചിക്കുന്ന ആളുകരം, തങ്ങളുടെ ആരോ ഗ്യത്തെ പണയപ്പെടുത്തിയോ മെനക്കെട്ടോ രോഗികളെ പരിചരി ക്കാൻ പോവുകയില്ലെന്നു്!'

മറെറാരു ദിവസം സംഭാഷണത്തിനിടയിൽ, ശ്രീരാമകൃഷ്ണ ൻെറ ഒരു പ്രമുഖശിഷ്യനും പ്രശസ്തനായ പ്രൊഫസ്സറും ആയ ഒരാരം സ്വാമിജിയോടു ചോദിച്ചു: 'അങ്ങു് സേവനം, ദാനം, പരോപകാ രം എന്നിവയെക്കുറിച്ചു പറയുന്നു. അതൊക്കെ എത്രയായാലും മായ യ്ക്കു് ഉള്ളിലാണു്. വേദാന്തസിദ്ധാന്തമനുസരിച്ചു് മായാബന്ധങ്ങ ളെല്ലാം അറുത്തു് മുക്തി പ്രാപിക്കുകയാണു് മനുഷ്യൻെറ ലക്ഷ്യം എന്നിരിക്കെ ഭൗതികകാൎയ്യങ്ങളിൽ മനസ്സിനെ പിടിച്ചുനിൎത്തുന്ന കാൎയ്യങ്ങരം പ്രചരിപ്പിച്ചിട്ടെന്തു പ്രയോജനം ?' ഞൊടിയിടപോലും സംശയിക്കാതെ ഉടൻ വന്നു സ്വാമിജിയുടെ മറുപടി: 'മുക്തിയെന്ന ആശയവും മായാമണ്ഡലത്തിനകത്തല്ലേ ? ആത്മാവു് നിത്യമുക്ത മാണെന്നു് വേദാന്തം പഠിപ്പിക്കുന്നില്ലേ ? അപ്പോരം, മുക്തിക്കുള്ള പ്രയത്നവുമായി ആത്മാവിനെന്തു ബന്ധം ?'

ജനതയാകെ കുഴല്ക്കു കുമ്പിട്ടിട്ടും, പേരും പെരുമയും പണവും തലയിൽ കെട്ടിവെയ്ക്കപ്പെട്ടിട്ടും സ്വാമി വിവേകാനന്ദൻ

അഹങ്കാരമോ അഭിമാനമോ തീണ്ടാത്ത പഴയ, എളിയ സന്ന്യാസി തന്നെ ആയിരുന്നു. ഒരു ദിവസം ശ്രീരാമകൃഷ്ണന്റെ സോദരപുത്രൻ രാമലാൽദാദാ സ്വാമിജിയെ കാണാൻ വന്നു. സ്വാമിജി വേഗം എഴുന്നേററ് തന്റെ കസേരയിൽ ഇരിക്കാൻ അദ്ദേഹത്തോട് അപേക്ഷിച്ചു. രാമലാൽ വിനയംകൊണ്ടും, മററുള്ളവരുടെ മുമ്പിൽവെച്ച് സ്വാമിജിയുടെ കസേരയിൽ ഇരിക്കാൻ മടിച്ചും സ്വാമിജിയോട് അതിലിരിക്കാൻ അപേക്ഷിച്ചു; പക്ഷേ ഫലിച്ചില്ല. സ്വാമിജി വളരെ നിർബ്ബന്ധിച്ച് അദ്ദേഹത്തെ ആ കസേരയിൽ ഇരുത്തി; എന്നിട്ട്, 'ഗുരുവദ് ഗുരുപുത്രേഷു' – ഗുരുനാഥന്റെ സ്വജനങ്ങളെയും ഗുരുവിനെപ്പോലെതന്നെ ആദരിക്കണം – എന്നു സ്വയം പറഞ്ഞുകൊണ്ട് മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ഈ സംഭവം നിസ്സാരമെന്നു തോന്നിയാലും കാണികൾക്ക് ഗുരുഭക്തിയിൽ അതൊരു മാതൃകാപാഠമായിരുന്നു.

സ്വാമിജിക്ക് 'കൃസ്ത്വനുകരണം' എന്ന പുസ്തകത്തോടും അതിന്റെ പുണ്യവാനായ രചയിതാവിനോടും ഉള്ള ആദരാതിശയത്തെക്കുറിച്ച് അറിയുന്ന ഒരാൾ, ആ പുസ്തകത്തിൽ ആദ്യന്തം വ്യാപിച്ചു കിടക്കുന്ന ആശ്ചര്യകരമായ വിനയത്തെക്കുറിച്ചു സൂചിപ്പിക്കുകയും സ്വയം ഏഴകളിൽ ഏഴയെന്നു കരുതാത്തവനു് ആദ്ധ്യാത്മികപുരോഗതി സാദ്ധ്യമല്ലെന്നു പ്രസ്താവിക്കുകയും ചെയ്തു. അതു കേട്ട് സ്വാമിജി ഉദ്ഘോഷിച്ചു: 'നാമെന്തിനു് ഏഴയെന്നു കരുതി സ്വയം നിന്ദിക്കണം ! നമുക്ക് അന്ധകാരമെവിടെ ? നാം യഥാർത്ഥത്തിൽ പ്രകാശത്തിന്റെ സന്താനങ്ങളാകുന്നു ! വിശ്വത്തെയെല്ലാം പ്രകാശമാനമാക്കുന്ന ആ പ്രകാശത്തിലാണ് നാം ജീവിക്കുന്നതും പെരുമാറുന്നതും നിലനില്ക്കുന്നതും !'

ഒരിക്കൽ കാമജയത്തെപ്പററി സംസാരിച്ചുകൊണ്ടിരിക്കെ അതിനെ ജയിക്കാൻവേണ്ടി താൻ സ്വയം സ്വീകരിച്ച ഒരു കഠിനോപായത്തെക്കുറിച്ചു പ്രസ്താവിക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു: 'എന്റെ യൗവനകാലത്തൊരിക്കൽ കാമവേഗം എന്നെ വല്ലാതെ അലട്ടാൻ തുടങ്ങി; എനിക്ക് എന്നോടുതന്നെ ഭയങ്കരമായ ദേഷ്യം വന്നു. ആ ദേഷ്യത്തിൽ അടുത്തുണ്ടായിരുന്ന നെരിപ്പോട്ടിലെ എരികനലിന്റെ മുകളിൽ ചെന്നിരുന്നു. പൊള്ളലിന്റെ വ്രണമുണങ്ങാൻ കുറെയേറെ ദിവസം പിടിച്ചു.'

അവതാരപുരുഷനും മുക്തപുരുഷനും തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ച് ഒരാൾ സ്വാമിജിയോട് ഒരു ദിവസം ചോദിച്ചു. ചോദ്യത്തിനു് നേരിട്ട് ഒരു ഉത്തരം നല്കാതെ അദ്ദേഹം പറഞ്ഞു: 'മുക്തിയാണ് പരമപദം എന്നാണെന്റെ നിഗമനം. സാധനാകാലത്ത് ഇന്ത്യയിലാകെ അലഞ്ഞു നടന്നപ്പോൾ ഞാൻ അനേകം

ദിവസങ്ങൾ ഏകാന്തഗുഹകളിൽ ധ്യാനത്തിൽ കഴിച്ചുകൂട്ടി; മുക്തി നേടാൻ കഴിയാഞ്ഞു് പ്രായോപവേശം ചെയ്യാൻ ഞാൻ പല തവണ തീർച്ചപ്പെടുത്തുകയുണ്ടായി. ഇപ്പോഴെനിക്കു് മുക്തിക്കു് ആഗ്രഹമില്ല. മുക്തിപ്രാപിക്കാതെ ഒരു വ്യക്തിയെങ്കിലും പ്രപഞ്ചത്തിൽ അവശേഷിക്കുന്ന കാലത്തോളം ഞാനതിനെ ഗണ്യമാക്കുന്നില്ല !'

സർവ്വഭൂതങ്ങളോടുമുള്ള നിസ്സീമമായ ഈ സൗഹാർദ്ദം തഥാഗതൻെറ വാക്കുകളെയാണു് അനുസ്മരിപ്പിക്കുന്നതു്. പക്ഷേ, ഒരു കാര്യം നാം ഓർമ്മിക്കേണ്ടതുണ്ടു്: ഈ മഹാത്മാക്കൾ രണ്ടുപേരും മുക്തി പ്രാപിച്ചതിനുശേഷമാണു് ഈവിധം പ്രസ്താവിച്ചതു്. പ്രവാചകന്മാർക്കും ആചാര്യപുരുഷന്മാർക്കും മാത്രമേ ഇമ്മാതിരി മുക്തിയെ വെല്ലുവിളിക്കാൻ കഴിയുകയുള്ളു. അതാണു് ഒരു സാധാരണ മുക്തപുരുഷനും അവതാരപുരുഷനും തമ്മിലുള്ള വ്യത്യാസം. അവതാരപുരുഷൻ മുക്തി കൈവശം വെച്ചുകൊണ്ടു് അനന്തതയിൽ ലയിക്കാൻ കൂട്ടാക്കുന്നില്ല; പ്രത്യുത, ലോകഹിതമാചരിക്കാൻവേണ്ടി, ലോകരെ പരമപദത്തിലേയ്ക്കു് ഉയർത്താൻവേണ്ടി, ജീവിതം നയിക്കുന്നു.

മാതൃഭൂമിയുടെ സമുദ്ധാരണത്തിനു് രാഷ്ട്രീയപദ്ധതികൾക്കു മററും രണ്ടാംസ്ഥാനമേ ഉള്ളുവെന്നും' മൗലികവും പ്രമുഖവുമായ സ്ഥാനം നാം നമ്മുടെ അദ്ധ്യാത്മശാസ്ത്രങ്ങളെ ആശ്രയിക്കുകയും അവയുടെ അനുശാസനങ്ങളെ അനുസരിക്കുകയും ചെയ്യുന്നതിനാണു് എന്നും പാശ്ചാത്യദേശങ്ങളിൽ വേദാന്തപ്രചാരണം നടത്തിയതിൽനിന്നും തനിക്കു ബോദ്ധ്യപ്പെട്ടു എന്നു് സ്വാമിജി ശ്രീ പ്രിയനാഥമുക്കർജിയുടെ ഗൃഹത്തിൽവെച്ചു് 'ദി ഇൻഡ്യൻ മിററി'ൻെറ പത്രാധിപരോടു പ്രസ്താവിക്കുകയുണ്ടായി. വിശിഷ്ടാതിഥി വിടവാങ്ങിയശേഷം ഗോസംരക്ഷണസമാജത്തിലെ ഒരു പ്രചാരകനുമായി ഒരു സംഭാഷണമുണ്ടായി. അതിൽനിന്നും സ്വാമിജിയുടെ ദേശഭക്തിയും മനുഷ്യസ്നേഹവും പ്രകടമായിക്കാണാം.

സ്വാമിജി: നിങ്ങളുടെ സമാജത്തിൻെറ ഉദ്ദേശമെന്താണു് ?

പ്രചാരകൻ: ഞങ്ങൾ ഗോമാതാക്കളെ കശാപ്പുകാരുടെ കൈയിൽനിന്നും വാങ്ങി സംരക്ഷിക്കുന്നു. പ്രായമായവയും രോഗം ബാധിച്ചവയും അവശങ്ങളും ആയ പശുക്കൾക്കുവേണ്ടി ഞങ്ങൾ സംരക്ഷണാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ടു്.

സ്വാമി: അതു വളരെ നല്ല ഒരു സംഗതിയാണു്. നിങ്ങളുടെ വരവിനം എന്താണു് ?

പ്രചാരകൻ: അങ്ങയെപ്പോലുള്ള ഉദാരശീലരുടെ സംഭാവനകൊണ്ടാണു് പ്രവർത്തനം നടത്തിപ്പോരുന്നതു്.

സ്വാമിജി: നിങ്ങൾക്കു ഫണ്ടു് എന്തുണ്ടു് ?

പ്രചാരകൻ: മാർവാറികളാണു് സമാജത്തിന്റെ പ്രധാന സഹായികളും രക്ഷാധികാരികളും. അവർ വലിയ തുകകൾ നൽകി സഹായിച്ചിട്ടുണ്ടു്.

സ്വാമിജി: മദ്ധ്യേന്ത്യയിൽ ഒരു കടുത്ത ക്ഷാമം പടൎന്നു പിടിച്ചിരിക്കുന്നു. ഒമ്പതു ലക്ഷത്തോളം ആളുകൾ പട്ടിണിമൂലം മരണമടഞ്ഞതായി ഇന്ത്യാഗവണ്മെൻറു് പ്രസിദ്ധപ്പെടുത്തിയ ഒരു റിപ്പോർട്ടിൽ കണക്കാക്കിയിരിക്കുന്നു. ഈ പട്ടിണികൊണ്ടു പൊരിയുന്ന ജനങ്ങളെ മരണവക്ത്രത്തിൽനിന്നു രക്ഷിക്കാൻ നിങ്ങളുടെ സമാജം എന്തെങ്കിലും ചെയ്യുന്നുണ്ടോ ?

പ്രചാരകൻ: ഞങ്ങൾ ക്ഷാമനിവാരണത്തിനും മററും സഹായിക്കുന്നില്ല. ഗോമാതാക്കളെ രക്ഷിക്കുകമാത്രമാണു് ഞങ്ങളുടെ ലക്ഷ്യം.

സ്വാമിജി: ലക്ഷക്കണക്കിനു നിങ്ങളുടെ സ്വദേശികളും സ്വമതസ്ഥരും ഈ കൊടിയ ദുരിതത്തിനിരയാവുമ്പോൾ, ഈ നിരാശ്രയപ്രാണികൾക്കു് ഒരുപിടി ചോറുകൊടുത്തു സഹായിക്കുക നിങ്ങളുടെ കടമയാണെന്നു് നിങ്ങൾ കരുതുന്നില്ലേ ?

പ്രചാരകൻ: ഇല്ല. ഈ ക്ഷാമം ഏർപ്പെട്ടതു് അവരുടെ കൎമ്മത്തിന്റെ ഫലമായിട്ടാണു്, അവരുടെ പാപത്തിന്റെ. യഥാ കൎമ്മ തഥാ ഫലം.

ഈ വാക്കുകൾ കേട്ടു് സ്വാമിജിയുടെ മുഖം ചുവന്നു; അദ്ദേഹം പ്രചാരകന്റെ നേരെ തുറിച്ചു നോക്കി. വികാരങ്ങളെ അടക്കിക്കൊണ്ടു് അദ്ദേഹം ആക്രോശിച്ചു: "സർ, ആയിരക്കണക്കിനു് ദീനസോദരങ്ങൾ പട്ടിണികിടന്നു പൊരിഞ്ഞു ചാകുന്നതു് കൺമുമ്പിൽ കണ്ടുകൊണ്ടിരിക്കെ, അവരെ രക്ഷിക്കാൻ ഒരു പിടി ആഹാരംപോലും കൊടുക്കാൻ ശ്രമിക്കാതെ, പശുക്കളെയും പക്ഷികളെയും തീററിപ്പോററാൻ കോടിക്കണക്കിനു പണം ചെലവാക്കുന്ന സമാജങ്ങളോടു്, മനുഷ്യസ്നേഹമില്ലാത്ത സമാജങ്ങളോടു്, എനിക്കു യാതൊരു സഹതാപവുമില്ല. അമ്മാതിരി സംഘടനകളിൽനിന്നു് എന്തെങ്കിലും പൊതുനന്മ, നന്മയെന്നു കരുതാവുന്ന എന്തെങ്കിലും, ഉണ്ടാകുമെന്നു് ഞാൻ പ്രതീക്ഷിക്കുന്നില്ല. 'മനുഷ്യർ മരിക്കുന്നതു് അവരുടെ കൎമ്മംകൊണ്ടാണു്; അതിനാലവർ മരിച്ചുകൊള്ളട്ടെ !' ഇമ്മാതിരി ക്രൂരവാക്കുകൾ പറയാൻ നിങ്ങൾക്കു ലജ്ജ തോന്നുന്നില്ലേ? കൎമ്മസിദ്ധാന്തത്തെ ഇതുമാതിരി ഉപയോഗിക്കുന്നപക്ഷം അന്യൎക്കു് ഉപകാരം ചെയ്യാനുള്ള യാതൊരു പ്രവൎത്തനത്തിന്റെയും ആവശ്യമില്ലല്ലൊ. അതു് നിങ്ങളുടെ പ്രവൎത്തനത്തിനും

ഇതുപോലെതന്നെ ബാധകമാണ്. പശുക്കൾ കശാപ്പുകാരുടെ കൈയിൽപെടുന്നതും കൊല്ലപ്പെടുന്നതും, അവയുടെ ഇജ്ജന്മത്തിലെ അല്ലെങ്കിൽ പൂർവ്വജന്മങ്ങളിലെ കർമ്മങ്ങളുടെ ഫലമായിട്ടാണ്. അതുകൊണ്ട് നാം അവയ്ക്കുവേണ്ടി യാതൊന്നും ചെയ്യേണ്ടതായിട്ടില്ല.''

പ്രചാരകൻ ആകപ്പാടെ മണ്ടനായി; എങ്കിലും അയാൾ പറഞ്ഞു: ''അതെ, അങ്ങു പറയുന്നതു വാസ്തവംതന്നെ. എന്നിരുന്നാലും, 'പശു നമ്മുടെ മാതാവാകുന്നു,' എന്ന് നമ്മുടെ ശാസ്ത്രങ്ങൾ പറയുന്നുണ്ടല്ലൊ ''

ഇതു കേട്ട് തമാശതോന്നിയ സ്വാമിജി പറഞ്ഞു: 'അതെ, പശു നമ്മുടെ അമ്മയാണെന്ന സംഗതി എനിക്ക് ശരിക്കു മനസ്സിലാക്കാൻ കഴിയും. അല്ലാഞ്ഞാൽ ഇമ്മാതിരി കേമന്മാരായ മക്കൾക്ക് ആരു ജന്മം കൊടുക്കും ?'

തുളച്ചുകയറുന്ന ഈ ഫലിതം ആ പ്രചാരകനിൽ ഏററില്ലെന്നാണു തോന്നുന്നതു്; എന്തെന്നാൽ വേറൊന്നും പറയാതെ അയാൾ സ്വാമിജിയോട് സംഭാവന ആവശ്യപ്പെട്ടു സ്വാമിജി പറഞ്ഞു: 'ഞാനൊരു സന്ന്യാസിയാണെന്ന് അറിയാമല്ലൊ. ആളുകൾ എനിക്കു പണം തരുന്നെങ്കിൽ ഞാനതാദ്യം മനുഷ്യരുടെ സേവനത്തിനായി ചെലവഴിക്കും. മനുഷ്യർക്ക് ആഹാരവും വിദ്യാഭ്യാസവും മതവും നല്കാൻ ഏർപ്പാടുചെയ്തു് അവരെ രക്ഷിക്കാൻ ശ്രമിക്കും ഞാനാദ്യം. ഈവക കാര്യങ്ങൾക്ക് ചെലവാക്കിയിട്ട് പണം ബാക്കി വല്ലതുമുണ്ടെങ്കിൽ, അതിൽനിന്നെന്തെങ്കിലും നിങ്ങളുടെ സമാജത്തിന് തരാൻ നോക്കാം.'

പ്രചാരകൻ പൊയ്ക്കഴിഞ്ഞശേഷം സ്വാമിജി സമീപമുണ്ടായിരുന്നവരോടു പറഞ്ഞു: ''എന്തൊരസംബന്ധമാണ് ആ മനുഷ്യൻ പറഞ്ഞതു് ! 'സ്വന്തം കർമ്മഫലമായി മരിക്കുന്നവരെ സഹായിച്ചിട്ടെന്തുവേണം !' ഇതുകൊണ്ടാണ് നമ്മുടെ നാട് മുച്ചൂടും മുടിഞ്ഞതു്. നിങ്ങളുടെ കർമ്മസിദ്ധാന്തം എന്തൊരു ഭയങ്കരപരിധിവരെ വലിച്ചിഴയ്ക്കപ്പെട്ടിരിക്കുന്നുവെന്നു കണ്ടില്ലേ ? ഹാ, അവർ മനുഷ്യരോ ? മനുഷ്യർക്കുവേണ്ടി നെഞ്ചലിയാത്ത ഇക്കൂട്ടർ !'' ഇതു പറയുമ്പോൾ ദുഃഖംകൊണ്ടും അവജ്ഞകൊണ്ടും ശരീരം വിറച്ചിരുന്നു.

ഈ സംഭാഷണപരമ്പരകളിൽനിന്നും എത്ര വേണമെങ്കിലും ഉദ്ധരിക്കാം. സ്വദേശപ്രേമം, മനുഷ്യസ്നേഹം, ഈശ്വരവിശ്വാസം ഇവ ഇടതിങ്ങിയ ഈ വാണികൾ യുവഭാരതത്തിന് നിത്യനൂതനമായ ഒരു പ്രചോദനമായിരിക്കും. മദിരാശിയിലെ ഒരു പ്രസംഗത്തിൽ അദ്ദേഹം പ്രഖ്യാപിച്ചു: 'ബലം, ബലമെന്ന ഒരൊററ വാക്കാണ് ഉപനിഷത്തിലെ ഓരോ വരിയും എന്നോടു വിളിച്ചു പറയുന്നതു്.' ഓരോ മനുഷ്യനിലും അന്തർലീനമായി കിട

ക്കുന്ന അനന്തശക്തിയെക്കുറിച്ച് ഓരോ ഭാരതീയനെയും ബോധവാനാക്കുക എന്നതാണ് തന്റെ പ്രധാനജീവിതകൃത്യം എന്ന് സ്വാമിജി വിശ്വസിച്ചു. എന്തെന്നാൽ അതിൽനിന്നും മതത്തെ ഊർജ്ജസ്വലവും ജീവദായകവും പൗരുഷപ്രദവും ആക്കിത്തീർക്കുന്നതൊക്കെ രൂപംകൊള്ളുന്നു. ഒരു നാൾ സംഭാഷണത്തിനിടയിൽ സ്വാമിജി ഒരു ശിഷ്യനോട് ഈവിധം പറയുകയുണ്ടായി:

"പ്രകൃതിയോടുള്ള എതിർപ്പാണ്, സ്വസംരക്ഷണത്തിനു വേണ്ടിയുള്ള പ്രയത്നമാണ്, ചൈതന്യത്തെ ജഡത്തിൽനിന്നും വേർതിരിക്കുന്നത്. ജീവനുള്ള ദിക്കിലൊക്കെ മത്സരമുണ്ട്, ചൈതന്യത്തിന്റെ പ്രകാശനമുണ്ട്. എല്ലാ ജനതകളുടെയും ചരിത്രം വായിച്ചുനോക്കൂ; അതാണ് നിയമം എന്ന് നിങ്ങൾ കണ്ടെത്തും. ഈ ഒരു ജനതമാത്രമേ പ്രകൃതിയോടൊത്ത് ഒഴുകുന്നുള്ളൂ; നിങ്ങളെ പ്രാണനുള്ള പിണമെന്നാണ് പറയേണ്ടത്. നിങ്ങളൊരു മോഹനിദ്രയിലാണ്. കഴിഞ്ഞ ഒരായിരത്താണ്ടായി, നിങ്ങൾ ദുർബ്ബലർ, നിങ്ങൾ നിസ്സാരർ, നിങ്ങൾ കാശിനു കൊള്ളാത്തവർ എന്നിങ്ങനെയാണ് നിങ്ങളുടെ കാതിൽ ഓതിക്കൊണ്ടിരുന്നത്. തങ്ങൾ അങ്ങനെതന്നെ എന്ന് നിങ്ങൾ വിശ്വസിക്കാനും തുടങ്ങി. എന്റെ ഈ ശരീരവും ഇന്ത്യൻമണ്ണിലാണ് പിറന്നതും പുലർന്നതും; എന്നാൽ അമ്മാതിരി അനർത്ഥകരങ്ങളായ ആശയങ്ങൾ ഉള്ളിൽ കടക്കാൻ ഒരിക്കലും ഒരു ഞൊടിയിടപോലും ഞാൻ അനുവദിച്ചിട്ടില്ല. എനിക്കെന്നിൽത്തന്നെ അതിപ്രബലമായ വിശ്വാസമുണ്ടായിരുന്നു. അക്കാരണത്താലാണ്, ഈശ്വരകാരുണ്യംകൊണ്ട്, ദുർബ്ബലരെന്നും നീചരെന്നും പറഞ്ഞ് നമ്മെ നിന്ദിക്കുന്നവർകൂടി എന്നെ അവരുടെ ആചാര്യനായി കണക്കാക്കുന്നത്. എനിക്കുണ്ടായിരുന്നമാതിരി വിശ്വാസം നിങ്ങൾക്കും ഉണ്ടെങ്കിൽ, നിസ്സീമശക്തിയും അനന്തജ്ഞാനവും അജയ്യവീര്യവും നിങ്ങളിൽ കുടികൊള്ളുന്നുണ്ടെന്ന് നിങ്ങൾ വിശ്വസിക്കുമെങ്കിൽ, നിങ്ങളിൽ ആ ശക്തിയെ നിങ്ങൾക്ക് ഉണർത്താമെങ്കിൽ, നിങ്ങൾ എന്നെപ്പോലെയാകും, നിങ്ങൾ അദ്ഭുതകാര്യങ്ങൾ നിർവ്വഹിക്കും. നിങ്ങൾ ചോദിക്കും, 'അമ്മാതിരി ചിന്തിക്കാനുള്ള കരുത്ത് ഞങ്ങൾക്കെവിടെ ? ദൗർബ്ബല്യത്തെക്കുറിച്ചല്ലാതെ ബലത്തെക്കുറിച്ചു പറഞ്ഞുതരാനും ആ വിശ്വാസം ഞങ്ങളിൽ ഉണർത്താനുംപോന്ന ആചാര്യന്മാരെവിടെ ?' അതു നിങ്ങളെ പഠിപ്പിക്കാനും എന്റെ ജീവിതംകൊണ്ട് വഴി കാണിച്ചുതരാനുമാണ് ഞാൻ നിങ്ങളുടെ ഇടയ്ക്കു വന്നിട്ടുള്ളത്. ആ സത്യം നിങ്ങൾ എന്നിൽനിന്നു ഗ്രഹിക്കണം, സാക്ഷാത്കരിക്കണം; എന്നിട്ട് നഗരംതോറും ഗ്രാമംതോറും വീടുതോറും പോയി ആ ആശയം വാരി വിതറണം. ഓരോ ഭാരതീയന്റെയും അടുത്തു

പോയി പറയുവിൻ: 'ഉണരുക, ഉയരുക. കിനാവൊക്കെ മതിയാക്കുക. ഉണർന്നെഴുന്നേററു് നിന്നുള്ളിലെ ദിവ്യത വെളിവാക്കുക!' അകക്കാമ്പിലെ ആത്മാവിന്റെ കരുത്തിന്റെ ബോധംകൊണ്ടു് അകററാനാവാത്ത ദീനതയോ ദരിദ്രതയോ ഇല്ല. ഈ വാക്കുകളിൽ വിശ്വാസം കൊള്ളുവിൻ, നിങ്ങൾ സർവ്വശക്തരായിരിക്കും.'' ഈ ശിഷ്യൻ ആദ്യം വന്ന ദിവസംതന്നെ സംസ്കൃതത്തിൽ സംഭാഷണം ചെയ്തുകൊണ്ടിരിക്കെ, സ്വാമിജി വിവേകചൂഡാമണിയിലെ ഈ പ്രസിദ്ധശ്ലോകം ചൊല്ലി അഭയം നല്കി:

മാ ഭൈഷ്ട വിദ്വംസ്തവ നാസ്ത്യപായഃ
സംസാരസിന്ധോസ്തരണേഽസ്ത്യുപായഃ
യേനൈവ യാതാ യതയോഽസ്യ പാരം
തമേവ മാർഗ്ഗം തവ നിർദ്ദിശാമി. (വി. ചൂ. ശ്ലോകം 45.)

'ഹേ വിദ്വൻ, ഭയപ്പെടേണ്ട; നിനക്കു മരണമില്ല. സംസാരസമുദ്രം തരണംചെയ്യാൻ വഴിയുണ്ടു്. പൂർവ്വയതികൾ ഇതിനെ തരണം ചെയ്ത അതേ വഴിതന്നെ നിനക്കും ഞാൻ കാണിച്ചുതരാം.'

ഗോപാലലാലശീലന്റെ ഉദ്യാനഗൃഹത്തിലും ആലംബസാർ മഠത്തിലും സ്വാമിജിയെ കണ്ടു് അദ്ദേഹത്തിന്റെ വേദാന്തജ്ഞാനത്തെ പരീക്ഷിക്കാനായിട്ടു് പല പണ്ഡിതന്മാരും വരാറുണ്ടു്. ഉദ്യാനഗൃഹത്തിൽവെച്ചു നടന്ന അമ്മാതിരിയൊരു സംഭവം സൂചിപ്പിക്കട്ടെ. വേദങ്ങളിലും ദർശനങ്ങളിലും നിഷ്ണാതരായ ചില ഗുജറാത്തി പണ്ഡിതന്മാർ സ്വാമിജിയുമായി ശാസ്ത്രചർച്ചയ്ക്കു വന്നു ചേർന്നു. വളരെക്കാലം വിദേശങ്ങളിലായിരുന്നതുകൊണ്ടു് സംസ്കൃതഭാഷയിൽ സംസാരിക്കാനുള്ള സ്വാമിജിയുടെ പാടവം നഷ്ടപ്പെട്ടിരിക്കും എന്നു കരുതി പണ്ഡിതന്മാർ സംസ്കൃതത്തിൽത്തന്നെ സംഭാഷണം ആരംഭിച്ചു. അവരുടെ വികാരവിക്ഷുബ്ധമായ വാദമുഖങ്ങൾക്കെല്ലാം സ്വാമിജി ശാന്തമായും അന്തസ്സായും ശുദ്ധമായ സംസ്കൃതത്തിൽ സമാധാനംനല്കി. ഒരിക്കൽമാത്രമേ ഒരു തെററു പററിയുള്ളു: 'അസ്തി'യുടെ സ്ഥാനത്തു് സ്വാമിജി 'സ്വസ്തി' പ്രയോഗിക്കുകയുണ്ടായി. നിസ്സാരമായ ഈ പ്രമാദം കേട്ടു പണ്ഡിതന്മാർ പൊട്ടിച്ചിരിച്ചു. സ്വാമിജി ഉടൻ പറഞ്ഞു. 'പണ്ഡിതാനാം ദാസോഽഹം, ക്ഷന്തവ്യമേതത് സ്ഖലനം.' (ഞാൻ പണ്ഡിതന്മാരുടെ ദാസൻ, ഈ തെററു് സദയം ക്ഷമിച്ചാലും)

ചർച്ചാവിഷയങ്ങൾ പലതായിരുന്നു; എങ്കിലും പ്രധാനമായി പൂർവ്വമീമാംസയുടെയും ഉത്തരമീമാംസയുടെയും യഥാക്രമമുള്ള സ്ഥാനത്തെക്കുറിച്ചായിരുന്നു വാദം. യുക്തിയുടെ ബലത്തോടെ പ്രസന്നഗംഭീരമായ ഭാഷയിൽ സിദ്ധാന്തപക്ഷമായ ഉത്തര

മീമാംസയെ സ്ഥാപിച്ചതുകേട്ടു് പണ്ഡിതന്മാരും ജ്ഞാനകാണ്ഡത്തിന്റെ മേന്മയെ അംഗീകരിക്കുകയുണ്ടായി. പണ്ഡിതന്മാർ പോകുന്ന അവസരത്തിൽ ചില മാന്യന്മാർ അവരോടു് അന്വേഷിച്ചു: 'മഹാശയന്മാരെ, സ്വാമിജിയെപ്പററി എന്തു തോന്നുന്നു?' അതിനു് ഉത്തരമായി അവരിൽ പ്രായം കൂടിയ പണ്ഡിതൻ പറഞ്ഞു: 'വ്യാകരണത്തിൽ വലിയ വ്യുത്പത്തിയില്ലെങ്കിലും, സ്വാമിജി ശാസ്ത്രത്തിന്റെ ഗൂഢാത്ഥദശ്കനും വാദത്തിൽ അദ്വിതീയനുമാണു്; സ്വപ്രതിഭാബലംകൊണ്ടു് വാദഖണ്ഡനം ചെയ്യുന്നതിൽ അദ്ഭുതമായ പാണ്ഡിത്യം പ്രദശിപ്പിക്കുകയും ചെയ്തു.'

പണ്ഡിതന്മാർ പൊയ്ക്കഴിഞ്ഞപ്പോഠം, ചെറിയൊരു പിശകിനെ പരിഹസിച്ചു് അവർ ചിരിച്ചതിനെക്കുറിച്ചു്, പാശ്ചാത്യദേശങ്ങളിലാണെങ്കിൽ ഇത്തരം പെരുമാററം അപമര്യാദയായി കണക്കാക്കും എന്നു് സ്വാമിജി പറഞ്ഞു. സംസ്കാരസമ്പന്നമായ ഒരു സമുദായം ഇത്തരം അവസരങ്ങളിൽ ഭാവത്തെ സ്വീകരിക്കുന്നു. ഭാഷയുടെ സംഗതി നോക്കുകയേയില്ല. എന്നാൽ നിങ്ങളുടെ നാട്ടിൽ അടിപിടിയെല്ലാം തോടിനുവേണ്ടിയാണു്; കഴമ്പിനെ ആരും തേടുന്നില്ല.' എന്നും അദ്ദേഹം പറയുകയുണ്ടായി.

സതീത്ഥ്യക്കു സ്വാമിജിയോടുണ്ടായിരുന്ന സ്നേഹം എത്രയെന്നോ! വാദപ്രതിവാദം നടന്നുകൊണ്ടിരിക്കെ, രാമകൃഷ്ണാനന്ദസ്വാമികഠം അല്പമകലെയായി ധ്യാനത്തിലിരുന്നു് മാലയെടുത്തു ജപിക്കുന്നതു കാണാമായിരുന്നു. വാദത്തിൽ സ്വാമിജിക്കു് വിജയം ലഭിക്കുന്നതിനുവേണ്ടി ഗുരുദേവനോടു പ്രാത്ഥിക്കുകയായിരുന്നു എന്നു് പിന്നീടു് ശ്രീ ശരച്ചന്ദ്രചക്രവത്തിയുടെ ചോദ്യത്തിനുത്തരമായി അദ്ദേഹം വെളിപ്പെടുത്തി.

ഒരു ദിവസം സ്വാമിജിയുടെ ഒരു ശിഷ്യന്റെകൂടെ രണ്ടു മാന്യന്മാർ അദ്ദേഹത്തെ കാണാൻ വന്നു. സ്വാമിജിയുടെ 'രാജയോഗം' എന്ന ഗ്രന്ഥം വായിച്ചപ്പോഠം അതിനെപ്പററി കൂടുതൽ ഗ്രഹിക്കണമെന്നുള്ള ഔത്സുക്യംകൊണ്ടാണു് അവർ വന്നതു്. കണ്ടഉടനെ അവരിലൊരാഠം തന്റെ സഹപാഠിയാണെന്നു് സ്വാമിജി മനസ്സിലാക്കി; അദ്ദേഹത്തെ പിടിച്ചു് അടുക്കലിരുത്തി. മററു ചില സന്ദശ്കന്മാർ ചോദിച്ച ചില ചോദ്യങ്ങഠംക്കു് ഉത്തരം പറഞ്ഞശേഷം സ്വാമിജി സ്വയം പ്രാണായാമത്തെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി. ആദ്യംതന്നെ ആധുനികശാസ്ത്രംവഴിക്കു് ദ്രവ്യത്തിന്റെ ഉത്പത്തി മനസ്സിൽ നിന്നാണെന്നു വിശദമാക്കി; എന്നിട്ടു ദ്രവ്യത്തിന്റെയും മനസ്സിന്റെയും സ്വഭാവങ്ങളെയും നിയമങ്ങളെയും വേർതിരിച്ചു കാണിച്ചു് അവയ്ക്കു പരസ്പരമുള്ള ആഘാതപ്രത്യാഘാതങ്ങളെയും വിവരിച്ചു. പ്രാണായാമം എന്നാൽ വാസ്തവത്തിൽ

എന്താണ് എന്നും വിശദീകരിക്കുകയുണ്ടായി. ഉച്ചതിരിഞ്ഞ് മൂന്നു മണിക്കാരംഭിച്ച സംഭാഷണം രാത്രി ഏഴു മണിവരെ നീണ്ടുനിന്നു. അന്ന് സ്വാമിജിയിൽനിന്നും രാജയോഗത്തെ സംബന്ധിച്ച് കേൾക്കാൻ അവസരം കിട്ടിയവർക്കൊക്കെ തോന്നി, യോഗത്തെക്കുറിച്ച് അദ്ദേഹത്തിനുള്ള അറിവിന്റെ വളരെ ചെറിയൊരംശം മാത്രമേ പുസ്തകത്തിൽ പ്രകാശിപ്പിച്ചിട്ടുള്ളു എന്ന്; പുസ്തകവിദ്യയിൽനിന്നല്ല, സാക്ഷാത്കാരത്തിൽനിന്നാണ് അദ്ദേഹം സംസാരിക്കുന്നത് എന്ന്. എന്നാൽ സന്ദർശകരെ ഏററവും അദ്ഭുതപ്പെടുത്തിയ സംഗതി അവർ പ്രാണായാമത്തെക്കുറിച്ചു ചോദിക്കാനാണ് വന്നിരിക്കുന്നത് എന്ന് സ്വാമിജി അറിഞ്ഞതും, മുൻകൂട്ടിത്തന്നെ അവരുടെ സംശയങ്ങൾക്ക് സമാധാനം നല്കിയതുമാണ്. പിന്നീട് ഒരു ശിഷ്യൻ അതേപ്പററി സ്വാമിജിയോടു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു, ഇമ്മാതിരി സംഭവങ്ങൾ പാശ്ചാത്യദേശങ്ങളിൽവെച്ചു പലപ്പോഴും സംഭവിച്ചിട്ടുണ്ട്; തങ്ങളുടെ മനസ്സിനെ അലട്ടിക്കൊണ്ടിരുന്ന പ്രശ്നങ്ങൾ എനിക്കെങ്ങനെ അറിയാൻ കഴിഞ്ഞു എന്ന് ആളുകൾ ചോദിക്കാറുണ്ട്, എന്ന്. സംഭാഷണം പിന്നീട് പരഹൃദയജ്ഞാനത്തെക്കുറിച്ചും പൂർവ്വജന്മസ്മൃതിയെക്കുറിച്ചും മററു പലേ യോഗസിദ്ധികളെക്കുറിച്ചും ആയി. ശ്രോതാക്കളിൽ ഒരാൾ സ്വാമിജിയോടു വെട്ടിത്തുറന്നു ചോദിച്ചു: 'ആവട്ടെ സ്വാമിജി, അങ്ങേയ്ക്കു് അങ്ങയുടെ സ്വന്തം പൂർവ്വജന്മങ്ങൾ അറിവുണ്ടോ? ഉടൻ വന്നു മറുപടി, 'ഉണ്ട്, അറിവുണ്ട്.' മുജ്ജന്മങ്ങളിലാരായിരുന്നുവെന്ന് മറനീക്കി വെളിപ്പെടുത്താൻ നിർബ്ബന്ധിച്ചപ്പോൾ സ്വാമിജി പറഞ്ഞു: 'എനിക്കവ അറിയാൻ കഴിയും എനിക്കറിവുണ്ട്—പക്ഷേ അതിനെക്കുറിച്ചൊന്നും പറയാതിരിക്കാനാണ് എനിക്കിഷ്ടം.'

ഒരു ദിവസം വൈകുന്നേരം ഒരു മുറിയിൽ ശ്രീ പ്രേമാനന്ദസ്വാമികളുമായി ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കെ സ്വാമിജി പെട്ടെന്നു നിശ്ശബ്ദനായി. അല്പം കഴിഞ്ഞ് അദ്ദേഹം സതീർത്ഥ്യനോടു ചോദിച്ചു, 'നിങ്ങൾ എന്തെങ്കിലും കണ്ടോ,' എന്ന്. ഇല്ലെന്ന് സതീർത്ഥ്യൻ. താൻ ഒരു പ്രേതത്തെ കണ്ടുവെന്നും അതിന്റെ തല ഉടലിൽനിന്നും വേറിട്ടിരുന്നുവെന്നും യാതനയിൽനിന്നു രക്ഷിക്കണമെന്ന് ദീനതയാർന്ന നോട്ടത്തിൽക്കൂടി അതപേക്ഷിച്ചു എന്നും സ്വാമിജി പറഞ്ഞു. പിന്നീടന്വേഷിച്ചപ്പോൾ അറിയാൻ കഴിഞ്ഞു, ആ ഉദ്യാനത്തിൽ വളരെക്കാലം മുമ്പ് ഒരു ബ്രാഹ്മണൻ പാർത്തിരുന്നുവെന്നും അയാൾ വലിയ പലിശയ്ക്കു പണം കൊടുത്തിരുന്നു എന്നും ഒരു കടക്കാരൻ അയാളെ കഴുത്തറുത്തു പുഴയിൽ എറിഞ്ഞു എന്നും. ഇങ്ങനെയുള്ള ഭൂതപ്രേതാദികളുടെ ദർശനം സ്വാമി

ജിക്ക് പലപ്പോഴും ഉണ്ടായിട്ടുണ്ട്. ആ അവസരങ്ങളിൽ അദ്ദേഹം അവരുടെ മോചനത്തിനായി ഹൃദയപൂർവ്വം പ്രാർത്ഥിക്കും, അവരെ അനുഗ്രഹിക്കുകയും ചെയ്യും.

ദക്ഷിണേശ്വരത്തിനു സമീപം ആലംബസാറിൽ സ്ഥാപിച്ചിരുന്ന മഠത്തിലായിരുന്നു സ്വാമിജിയുടെ മുഖ്യമായ ശ്രദ്ധ എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. തങ്ങളുടെ 'പ്രിയപ്പെട്ട നരൻ' തിരിച്ചുവന്നപ്പോൾ സതീർത്ഥ്യന്മാർക്കുണ്ടായ ആനന്ദത്തിനതിരില്ല. പഴയ നാളുകൾ അവർ പലവാറ് അനുസ്മരിച്ചു. ഗുരുദേവനുമൊരുമിച്ചു കഴിച്ച ആനന്ദപൂർണ്ണങ്ങളായ ദിനങ്ങളും പരിവ്രാജകകാലത്തെ എണ്ണമററ അനുഭവങ്ങളും അവർ പരസ്പരം പറഞ്ഞു. സ്വാമിജി ഗുരുദേവൻെറ ഭക്തന്മാരേയും ശിഷ്യന്മാരെയും 'മങ്ങിയ അകന്ന പടിഞ്ഞാറൻ' നാടുകളിലെ നൂറുനൂറു കഥകളും സംഭവങ്ങളും പറഞ്ഞു കേൾപ്പിച്ച് സന്തോഷിപ്പിച്ചു. തൻെറ പാശ്ചാത്യശിഷ്യരെ സംഘത്തിൽ സ്വീകരിക്കാൻ സമ്മതിപ്പിച്ച് സബ്രഹ്മചാരികളെ അവരുടെ പലേ സങ്കുചിതസാമുദായികവിധിനിഷേധങ്ങളിൽ നിന്നും പുറത്തുകൊണ്ടുവന്നു; ക്രമേണ പാശ്ചാത്യരുമായുള്ള സമ്പർക്കത്തിനു അവർക്കുണ്ടായിരുന്ന എതിർപ്പ് ഇല്ലാതാക്കി. തൻെറ പാശ്ചാത്യശിഷ്യരെ സ്വന്തം സഹോദരങ്ങളെപ്പോലെ സതീർത്ഥ്യർ ക്രമേണ സ്വീകരിച്ചാദരിക്കുന്നതു കണ്ട് സ്വാമിജി സന്തുഷ്ടനായി.

സ്വാമിജിയുടെ നിരവധി വിജയങ്ങളിൽ ഏററവും ശ്രേഷ്ഠമായ ഒന്ന്, നാളതുവരെ വ്യക്തിമുക്തിയെമാത്രം മുഖ്യമായി കരുതിയിരുന്ന സതീർത്ഥ്യരെ, ലോകസേവനവും ലോകക്ഷേമകരങ്ങളായ പ്രവർത്തനങ്ങളും ഉൾപ്പെടുന്ന വിശാലവീക്ഷണത്തോടുകൂടിയ ഒരു മതജീവിതാദർശം സ്വീകരിക്കാൻ സമ്മതിപ്പിച്ചതായിരുന്നു. ഇതുവരെ മഠത്തിലെ സന്ന്യാസിമാരുടെ ആദർശം, വൈദികകാലത്തെ ക്രാന്തദർശികൾ അനുചരിച്ചും അനുവദിച്ചും പോന്നതും പരമ്പരയാ ശക്തിയും പവിത്രതയുമാർജ്ജിച്ചു നിലനിന്നുപോന്നതുമായ ബന്ധമോക്ഷവും ആത്മദർശനതയും എന്നതായിരുന്നു; അതിനു സാധകൻ ലോകത്തിൽനിന്നും അതിലെ ശോകതാപങ്ങളിൽനിന്നും ആവുന്നതും അകന്നുനിന്ന് തീവ്രതപസ്സും ധ്യാനമനനങ്ങളും ആചരിക്കേണ്ടതുണ്ട്.

എന്നാൽ സ്വാമിജിയുടെ ആഗമനത്തോടെ പുതിയ പ്രസ്ഥാനം ആരംഭിക്കപ്പെട്ടു. അവർക്ക് അവരുടെ ആചാര്യൻെറ മഹത്തായ സന്ദേശത്തിൽ വിശ്വാസമില്ലാത്തതിന്, ആത്മവിശ്വാസമില്ലാത്തതിന്, സ്വയം ഒരു സംഘമായി സംഘടിക്കാതിരുന്നതിന്, മുക്തിമാർഗ്ഗം സഹജീവികൾക്ക് ഉപദേശിക്കാതിരുന്നതിന്, സ്വാമിജി – മുമ്പു കത്തുകൾവഴി പാശ്ചാത്യദേശത്തുനിന്ന് അടി

ക്കടി ചെയ്തിരുന്നതുപോലെ – സതീത്ഥ്യരെ ഇപ്പോൾ നേരിൽ ശകാരിച്ചു. തങ്ങളിൽ ഉറങ്ങിക്കിടന്ന ശക്തികളെ ഉണർത്തിയാൽ ലോകം വെല്ലാൻ പോന്നവരാണ് അവരോരോരുത്തരും – പുരുഷകേസരികളാണവർ – എന്നു പറഞ്ഞ് അവരുടെ ആത്മവീര്യത്തെ ഉണർത്തി. ദീനരെയും അഗതികളെയും അശരണരെയും ഈശ്വരബുദ്ധ്യാ പരിചരിക്കേണ്ടതെങ്ങനെ എന്ന് അവർ സ്വയം ആചരിച്ചു കാണിച്ചുകൊടുക്കുകയും മററുള്ളവരെ അതിനു പ്രചോദിപ്പിക്കുകയും ചെയ്യേണ്ടതു യുഗധർമ്മമാണ് എന്നു സ്വാമിജി അവരോടു പറഞ്ഞു. അന്യരെ സഹായിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്നതിന് ജീവിതം അർപ്പിച്ച ഒരു നൂതനസന്ന്യാസിസംഘത്തെ ഭാരതത്തിൽ വാർത്തെടുക്കുകയാണ് തൻെറ ജീവിതകൃത്യം എന്ന് സ്വാമിജി പ്രസ്താവിച്ചു.

ഈ ആദർശം ഉദാത്തവും ഉദാരവും ആണെന്നിരുന്നാലും സതീർത്ഥ്യരെ സംബന്ധിച്ചിടത്തോളം ഇതു് അത്യധികം വിപ്ലവാത്മകവും പ്രക്ഷോഭജനകവും ആയിരുന്നു തങ്ങളുടെ നാളതുവരെയുള്ള വിശ്വാസത്തിനും അനുഷ്ഠാനത്തിനും വിപരീതമായി, മററൊരാളുടെ ആജ്ഞയനുസരിച്ച് തങ്ങളുടെ ജീവിതസർവ്വസ്വമായ ആദ്ധ്യാത്മികാദർശത്തെ പെട്ടെന്നവരെങ്ങനെ മാററിമറിക്കും ? അവർക്ക് നീണ്ട ആന്തരസംഘട്ടനം അനുഭവിക്കേണ്ടിവന്നു. പക്ഷേ ആർക്ക് കഴിയും സ്വാമിജിയെ മറുത്തു നില്ക്കാൻ ? തൻെറ അപ്രതിമമായ ബുദ്ധിവൈഭവംകൊണ്ടും, ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൻെറയും ഉപദേശങ്ങളുടെയും ജീവിതകൃത്യത്തിൻെറയും യഥാർത്ഥമഹിമയെയും മൂല്യത്തെയും സംബന്ധിച്ച സൂക്ഷ്മവും ഗഹനവുമായ ദർശനംകൊണ്ടും, സർവ്വോപരി തനിക്ക് അവരിലുള്ള സ്നേഹാതിശയംകൊണ്ടും അനുനയംകൊണ്ടും സ്വാമിജി സതീർത്ഥ്യരുടെ എതിർപ്പൊക്കെ തരണം ചെയ്ത് അവരെ തൻെറ വീക്ഷണഗതിയിലേയ്ക്കു പരിവർത്തനം ചെയ്തു. ഗുരുദേവൻെറ സന്ദേശത്തെ ഒരു പുതിയ കാഴ്ചപ്പാടിലൂടെ അദ്ദേഹം വ്യാഖ്യാനിച്ചു. ലോകസേവനത്തിൽക്കൂടി ജനസാമാന്യത്തെ ഉദ്ധരിച്ചും ഗുരുദേവൻെറ ജീവദായകങ്ങളായ ആശയങ്ങൾ ലോകമെങ്ങും പ്രചരിപ്പിച്ചും ആദ്ധ്യാത്മികനവോത്ഥാപനമാകുന്ന ശ്രീരാമകൃഷ്ണസന്ദേശം തുടർന്നുകൊണ്ടുപോവുകയാണ് തങ്ങളുടെ പരമകർത്തവ്യം എന്ന് സ്വാമിജി അവർക്കു കാണിച്ചുകൊടുത്തു. ഒരവതാരപുരുഷൻെറ പാർഷദന്മാരെന്നു സ്വയം കരുതുന്നവർക്ക് ആത്മമുക്തിയെന്ന ആശയം നിസ്സാരമാണ്; പാർഷദപദവിതന്നെ അവർക്ക് മുക്തി നല്കിക്കഴിഞ്ഞില്ലേ ? അവർ സ്വയം എഴുന്നേററു മററുള്ളവരെ ഉണർത്തണം. തന്നിൽക്കൂടി ശ്രീരാമകൃഷ്ണൻ അവരെ ഭാരമേല്പിച്ച കൃത്യം അതാണെന്ന് സ്വാമിജി പ്രസ്താവിച്ചു. അവസാനം, നേതാവിൽ അവർക്കുള്ള പ്രഗാഢമായ വിശ്വാസംകൊണ്ട് ഏതായാലും

സതീർത്ഥ്യർ അദ്ദേഹത്തിൻെറ ഇച്ഛയ്ക്കു കീഴ്പ്പെട്ടു; അദ്ദേഹത്തിൻെറ മൊഴികൾ ഗുരുദേവൻെറ മൊഴികൾതന്നെ എന്നു് അവക്കറിയാമായിരുന്നു. സ്വാമിജിയുടെ ആജ്ഞയനുസരിച്ചു് സമസൃഷ്ടങ്ങളുടെ സേവനത്തിനായി എവിടെ പോകാനും എന്തു ചെയ്യാനും അവരെല്ലാം സന്നദ്ധരായി.

സതീർത്ഥ്യന്മാരുടെ ഉദാരമായ ഈ ആത്മത്യാഗത്തിൻെറ പ്രഥമഫലമായി, ഒരു വ്യാഴവട്ടക്കാലമായി ഗുരുദേവൻെറ പൂജയിലും പരിചരണത്തിലും മാത്രമായി കാലം കഴിച്ചിരുന്ന ഒരാൾ, അന്യാദൃശമായ കൃത്യനിഷ്ഠയോടെ, ഒരു നാൾപോലും ആശ്രമപരിസരം വിട്ടുപോകാതെ ആ സ്വധമ്മം നിറവേററിപ്പോന്ന ആൾ, ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ, സ്വാമിജിയുടെ നിർദ്ദേശമനുസരിച്ചു്, തെന്നിന്ത്യയിൽ വേദാന്തപ്രചാരണത്തിനു് ഒരു കേന്ദ്രം സ്ഥാപിക്കുന്നതിനായി മദ്രാസിലേയ്ക്കു പോയി. ശാരദാനന്ദസ്വാമികളും അഭേദാനന്ദസ്വാമികളും സ്വാമിജിയുടെ ആഹ്വാനമനുസരിച്ചു് അദ്ദേഹത്തെ സഹായിക്കാൻ പാശ്ചാത്യദേശങ്ങളിലേയ്ക്കു നേരത്തെ തന്നെ പൊയ്ക്കഴിഞ്ഞിരുന്നു. അതേ ആദർശത്താൽ പ്രചോദിതനായി അഖണ്ഡാനന്ദസ്വാമികൾ മുർഷിദബാദ്ജില്ലയിലെ ക്ഷാമബാധിതരായ ജനങ്ങളുടെ ഇടയിൽ ദുരിതനിവാരണപ്രവത്തനം ആരംഭിച്ചു. ലോകസേവനവ്യഗ്രത ആദ്യമായി പ്രകടമായതു്, 1894-ൽ ഖെത്രിയിൽവെച്ചു് അഖണ്ഡാനന്ദസ്വാമികളിലാണെന്നതു് പ്രത്യേകം പ്രസ്താവ്യമാകുന്നു. പൊതുജനങ്ങളുടെ വിദ്യാഭ്യാസത്തിനുവേണ്ടി വിദ്യാലയങ്ങൾ അദ്ദേഹം അവിടെ ആരംഭിച്ചു. സ്വാമിജിയുടെ മററു സതീർത്ഥ്യരും അദ്ദേഹത്തിൻെറ പരിപാടിയനുസരിച്ചു്, ആദ്ധ്യാത്മികമോ സേവനപരമോ ആയ പ്രവത്തനങ്ങൾ, ഇന്ത്യയിലോ പുറത്തോ, ആവശ്യാനുസരണം പുതുതായി തുടങ്ങാനോ, തുടങ്ങിയതു വിപുലപ്പെടുത്താനോ സദാ സന്നദ്ധരായിരുന്നു. ഈവിധത്തിൽ ക്രമേണ അനേകം ആശ്രമങ്ങളും സേവാശ്രമങ്ങളും ദുരിതനിവാരണകേന്ദ്രങ്ങളും ആതുരശുശ്രൂഷാകേന്ദ്രങ്ങളും, സതീർത്ഥ്യരുടെയും ശിഷ്യന്മാരുടെയും സഹായസഹകരണങ്ങളോടെ പലയിടത്തും രൂപംകൊണ്ടു.

വിശ്രമമില്ലാത്ത പ്രവത്തനങ്ങളും പ്രഭാഷണങ്ങളും കല്ക്കത്തയിലെ ചൂടും സ്വാമിജിയെ ശ്രാന്തനാക്കി. ഉടൻതന്നെ സമ്പൂർണ്ണം വിശ്രമിക്കണം എന്നു ഭിഷഗ്വരന്മാർ ഉപദേശിച്ചു. പക്ഷേ ആ അവസരത്തിൽ, ഹിമാലയത്തിൽ ഒരു മഠം സ്ഥാപിക്കുന്ന കാര്യത്തിലും, കല്ക്കത്തയിലെ മഠം ഗംഗാതീരത്തു് ആരോഗ്യകരമായ ഒരു സ്ഥാനത്തു് സ്ഥിരമായി സ്ഥാപിക്കുന്ന കാര്യത്തിലും, തൻെറ നിരവധി അനുയായികൾക്കും ശിഷ്യന്മാക്കും പരിശീലനം നല്കുന്ന

തിനും മതപരവും സേവനപരവുമായ പ്രവത്തനങ്ങഠം ചെയ്യുന്നതിനും രാമകൃഷ്ണമിഷൻ എന്ന പേരിൽ ഒരു സംഘടന രൂപവത്കരിക്കുന്ന കാര്യത്തിലും, അദ്ദേഹം വ്യാപൃതനായിരുന്നു. കൂടാതെ, അമേരിക്കയിലും ഇംഗ്ലണ്ടിലും ഭംഗിയായ പ്രവത്തനം നടത്തികൊണ്ടിരുന്ന സതീത്ഥ്യരിലും അദ്ദേഹത്തിൻെറ ശ്രദ്ധ പതിഞ്ഞിരുന്നു ഈ രണ്ടു രാജ്യങ്ങളിൽനിന്നും, സ്വാമിജിയോട് വേഗം അങ്ങോട്ടു മടങ്ങിച്ചെല്ലാൻ അപേക്ഷിച്ചുകൊണ്ടും അവിടെ കൂടുതൽ വിപുലവും അനുകൂലവുമായ സാഹചര്യങ്ങഠം സംജാതമാകുന്നുണ്ടെന്നു് അറിയിച്ചുകൊണ്ടും ഉള്ള നിരവധി കത്തുകഠം വന്നുകൊണ്ടേയിരുന്നു.

ഡോക്ടർമാരുടെ ഉപദേശം അനുസരിക്കുകയാണ് ഉചിതം എന്നു കരുതി സ്വാമിജി കല്ക്കത്തയിലെ പ്രവത്തനങ്ങളും ഇതര സ്ഥലങ്ങളിലേയ്ക്കുള്ള സഞ്ചാരങ്ങളും തല്ക്കാലം നിർത്തിവെച്ചു് ഡാർജിലിങ്ങിലേയ്ക്കു പുറപ്പെട്ടു. സേവിയർദമ്പതികഠം അവിടേയ്ക്കു നേരത്തെ പോയിരുന്നു. ബ്രഹ്മാനന്ദസ്വാമികഠം, ത്രിഗുണാതീതാനന്ദസ്വാമികഠം, ജ്ഞാനാനന്ദസ്വാമികഠം, ഗിരീശചന്ദ്രഘോഷ്, ഗുഡ്‌വിൻ, ഡോക്ടർ ടേൺബുഠം, അളസിംഗപ്പെരുമാഠം, സി. ജി. നരസിംഹാചാര്യ, ശിംഗാരവേലുമുതലിയാർ എന്നിവർ അദ്ദേഹത്തോടൊപ്പം പോയി. ഒടുവിൽ പറഞ്ഞ മൂവർ സ്വാമിജിയോടൊപ്പം മദ്രാസ്സിൽനിന്നു വന്നു മഠത്തിൽ താമസമായിരുന്നു. അവർ പരിവ്രാജകകാലംമുതല്ക്കുള്ള സ്വാമിജിയുടെ ശിഷ്യന്മാരാണ്. ഡാർജിലിങ്ങിൽ അവരെല്ലാം ശ്രീമാൻ എം. എൻ. ബാനർജിയുടെയും ശ്രീമതി ബാനർജിയുടെയും അതിഥികളായി. സ്വാമിജിയോടു് അഗാധമായ ആദരവുള്ള ബർഡ്വാൻ മഹാരാജാവു്, റോസ് ബാങ്ക് എന്നുപേരുള്ള തൻെറ സൗധത്തിൻെറ ഒരു ഭാഗം ഏതാനും കാലം സ്വാമിജിയുടെ ആവശ്യത്തിനു വിട്ടുകൊടുത്തിരുന്നു.

മലമ്പാതയിൽക്കൂടി നടക്കാൻ പോവുക, അടുത്തുള്ള ഒരു ബൗദ്ധവിഹാരം സന്ദർശിക്കുക, ഹിമാലയദൃശ്യങ്ങഠം കണ്ടു് ആഹ്ലാദിക്കുക, സുഹൃത്തുക്കളുമായി സംഭാഷണം നടത്തുക, ഏകാന്തശാന്തമായി ധ്യാനിക്കുക, എന്നിവക കാര്യങ്ങളിൽ ഏപ്പെട്ടു് സ്വാമിജി പൂർണ്ണവിശ്രമം അനുഭവിച്ചു.

ശ്രീമാൻ ബാനർജിയുടെ ഗൃഹത്തിൽ അതിഥിയായി താമസിക്കുന്ന കാലത്തു് സ്വാമിജിയുടെ യോഗശക്തികളെ വെളിവാക്കുന്ന രണ്ടു സംഭവങ്ങളുണ്ടായി. ആ അവസരത്തിൽ ശ്രീമാൻ മോത്തിലാൽ മുഖർജി എന്നൊരാഠം അവിടെ താമസമുണ്ടായിരുന്നു. പില്ക്കാലം അദ്ദേഹം സന്ന്യസിച്ചു് സച്ചിദാനന്ദസ്വാമി എന്ന പേരിലാണറിയപ്പെട്ടിരുന്നതു്. ഈ അവസരത്തിൽ അദ്ദേഹത്തിനു കടുത്ത പനിയും സന്നിയും ഉണ്ടായിരുന്നു. സ്വാമിജി അനുതാപം

തോന്നി അദ്ദേഹത്തിൻെറ ശിരസ്സിൽ സ്പർശിച്ചു; പനി ഉടൻ വിട്ടു മാറി; രോഗി സ്വസ്ഥനായി. അദ്ദേഹം വികാരഭരിതനായ ഒരു ഭക്തനായിരുന്നു; പലപ്പോഴും സങ്കീർത്തനാവസരങ്ങളിൽ വികാര പരവശനായി കരയുകയും അലറുകയും കൈയും കാലുമിട്ടടിച്ച് നിലത്തു കിടന്നു് ഉരുളുകയും ചെയ്യാറുണ്ടു്. സ്വാമിജി ഒരു ദിവസം അദ്ദേഹത്തിൻെറ മാറത്തു് ഒന്നു തൊട്ടു. അന്നുതൊട്ടു് ആളുടെ ആദ്ധ്യാത്മികമായ മനോഭാവം അപ്പാടെ മാറി: അദ്ദേഹം ഒരു അദ്വൈതിയായിത്തീന്നു; ജ്ഞാനയോഗത്തിൻെറ അദ്ധ്യയന ത്തിലും അനുശീലനത്തിലും ഏർപ്പെടുകയും ചെയ്തു. ഭാവാവേശം വിട്ടുപോയി എന്നു പറയേണ്ടതുമില്ലല്ലൊ.

പാശ്ചാത്യയാത്ര കഴിഞ്ഞു മടങ്ങിവന്ന സ്വാമിജിയെ ദർശി ക്കുന്നതിനായി കല്ക്കത്തയിൽ വന്ന ഖെത്രിമഹാരാജാവിനെ സ്വീകരിക്കുന്നതിനായി കല്ക്കത്തയ്ക്കു് ഒന്നു് ഓടിപ്പോയിപ്പോന്ന തൊഴിച്ചാൽ ഇക്കാലത്തു് സ്വാമിജി പ്രവത്തനങ്ങളിൽനിന്നും മനഃ ക്ലേശങ്ങളിൽനിന്നും വിമുക്തനായിരുന്നു. മഹാരാജാവിൻെറ സന്ദർശ നാവസരത്തിൽ ആലംബസാർ മഠത്തിൽവെച്ചു് അദ്ദേഹത്തിനു് അത്യാഡംബരപൂർണ്ണമായ ഒരു സ്വീകരണം നല്കപ്പെട്ടു. ഹിന്ദുമത ത്തിൻെറ ഭാവിയെക്കുറിച്ചും പ്രചാരണത്തെക്കുറിച്ചുമെല്ലാം സ്വാമിജി ദീർഘനേരം മഹാരാജാവുമായി സംഭാഷണം നടത്തി. രാജാ അജിത്സിങ്ങും വേറെ പല നാട്ടുരാജക്കന്മാരും അടുത്തു തന്നെ ഇംഗ്ലണ്ടു സന്ദർശിക്കാൻ ആലോചിക്കുന്നുണ്ടായിരുന്നു. തൻെറ കൂടെ വരണമെന്നു് അജിത്സിങ്ങ് സ്വാമിജിയെ വളരെയൊക്കെ നിർബ്ബന്ധിച്ചു. പക്ഷേ തൽക്കാലത്തേയ്ക്കു് കായികമോ മാനസികമോ ആയ യാതൊരു ആയാസവും പാടില്ല എന്നു് ഡോക്ടർമാർ കർശന മായി പറഞ്ഞു.

പൊതുവെ പറഞ്ഞാൽ സ്വാമിജിയുടെ ദേഹസ്ഥിതി വളരെ മോശമായിരുന്നു, ചില അവസരങ്ങളിൽ പഴയ ഉത്സാഹവും ഉന്മേ ഷവും തോന്നിയിരുന്നെങ്കിലും. ആയാസം തീരെ പാടില്ല, വായിക്കുകപോലും അരുതു്, തീവ്രചിന്ത ഒട്ടും പാടില്ല എന്നാണു് ചികിത്സകർ ഉപദേശിച്ചിരുന്നതു്. പക്ഷേ സ്വാമിജിക്കു് അലസ മായിരിക്കുകയെന്നുവെച്ചാൽ മരണത്തെക്കാറം കഷ്ടതരമായിരുന്നു.

ഏതാനുംനാറം കഴിഞ്ഞു്, ചില പ്രധാനകാര്യങ്ങറം തീരു മാനിക്കാനും അന്വേഷിക്കാനുമായി സ്വാമിജി രണ്ടാഴ്ചത്തേയ്ക്കു് കൽക്കത്തയിൽ വന്നു; എന്നിട്ടാണു് ആരോഗ്യം വീണ്ടെടുക്കുന്ന തിനു് അൽമോറയ്ക്കു പോയതു്.

മഠത്തിൽ സതീർത്ഥ്യരുടെയും ശിഷ്യരുടെയും നടുക്കു് സന്ന്യാ സിയുടെ സ്വാതന്ത്ര്യത്തോടെയുള്ള വാസം സ്വാമിജിക്കു് അത്യാ

നന്ദകരമായിരുന്നു. സ്വാമിജിയുടെ വൈരാഗ്യത്തെക്കുറിച്ചുള്ള ഉജ്ജ്വലങ്ങളായ ഉദ്ബോധനങ്ങഠം കേട്ട് ആവേശംകൊണ്ട അഭ്യസ്തവിദ്യരായ അനേകം യുവാക്കന്മാർ ഇക്കാലത്തു് മഠത്തിൽ ചേരുകയുണ്ടായി. ഭാവിപ്രവർത്തനത്തിനുവേണ്ട നിരന്തരപരിശീലനം അദ്ദേഹം അവക്കു നല്കി; ഭഗവദ്ഗീതയും വേദാന്തവും അവരെ പഠിപ്പിച്ചു. സ്വാമിജി വിദേശത്തായിരുന്ന കാലത്തുതന്നെ നാലു യുവാക്കന്മാർ മഠത്തിൽ ബ്രഹ്മചാരികളായി ചേർന്നിരുന്നു. സ്വാമിജിയിൽനിന്നും സന്ന്യാസം സ്വീകരിക്കാൻ അവർ അതിയായി ആഗ്രഹിച്ചു. അനേകം വഷം അവർ മഠത്തിലെ മുതിൎന്ന സന്ന്യാസിമാരുടെ മേൽനോട്ടത്തിൽ ശിക്ഷണം ലഭിച്ചവരാണ്. അവർ സന്ന്യാസത്തിനഹ്രരാണെന്നു കണ്ട സ്വാമിജി അവരെ തൻെറ ശിഷ്യന്മാരായി സ്വീകരിക്കാൻ സമ്മതിച്ചു. നാലുവരിൽ ഒരാളെ സംബന്ധിച്ച്, അദ്ദേഹത്തിൻെറ പൂവ്വകാലജീവിതം കാരണം, മഠത്തിലെ മററംഗങ്ങഠം ശക്തിയായ പ്രതിഷേധശബ്ദം ഉയത്തി. അതു കേട്ട് ഉദ്ദീപ്തനായ സ്വാമിജി ചോദിച്ചു: 'എന്തു്! പാപികളിൽനിന്നു് നാം പിൻവാങ്ങിയാൽ ആരവരെ കരകയററും? മാത്രമല്ല, ഉത്കൃഷ്ടജീവിതം നയിക്കണമെന്നു നിശ്ചയിച്ച് മഠത്തിൽ അഭയം തേടിയതുകൊണ്ടുതന്നെ അയാളുടെ ഉദ്ദേശം നല്ലതാണെന്നു വ്യക്തമാണ്. നാമയാളെ സഹായിക്കണം. ഇനി, ഒരുവൻ കൊള്ളരുതാത്തവനും തലതിരിഞ്ഞവനും ആണെന്നു വന്നാൽ ത്തന്നെയും അവൻെറ സ്വഭാവം നേരെയാക്കാൻ നിങ്ങളെക്കൊണ്ടു കൊള്ളുകയില്ലെങ്കിൽ നിങ്ങഠം പിന്നെയെന്തിനാണ് കാവിത്തുണി പേറിയിരിക്കുന്നതു്? എന്തിനു് നിങ്ങഠം ആചാര്യവേഷം അണിഞ്ഞിരിക്കുന്നു?'' നാലു ബ്രഹ്മചാരികഠംക്കും സന്ന്യാസം നല്കപ്പെട്ടു. വിരജാനന്ദസ്വാമികഠം, നിർഭയാനന്ദസ്വാമികഠം, പ്രകാശാനന്ദസ്വാമികഠം, നിത്യാനന്ദസ്വാമികഠം ഇവരാണ് ആ നാലു പേർ. ഇവരിൽ വിരജാനന്ദസ്വാമികഠം 1891-ൽ മഠത്തിൽ ചേന്നു. അടുത്ത രണ്ടുപേർ കുറേക്കൂടി കഴിഞ്ഞാണു ചേൎന്നതു്. ഒടുവിൽ പറഞ്ഞ ആഠം ആയിടെ ചേൎന്നതേയുള്ളു. അദ്ദേഹത്തിനു് സ്വാമിജിയെക്കാഠം പ്രായം വളരെ കൂടുതലുണ്ടായിരുന്നുതാനും. സന്ന്യാസദീക്ഷയ്ക്കുള്ള ക്രിയകഠം വളരെ ആവേശജനകമായിരുന്നു. തനിക്കു കിട്ടിയ വലിയ പൊതുജനബഹുമതികളെക്കാളേറെ സന്തോഷം സ്വാമിജിക്കു് ഇതുകൊണ്ടുണ്ടായി.

ദീക്ഷാസംസ്കാരത്തിൻെറ തലേന്നാഠം സ്വാമിജി ത്യാഗത്തിൻെറ മഹിമയെക്കുറിച്ചല്ലാതെ മറെറാന്നും പറഞ്ഞില്ല; അദ്ദേഹത്തിൻെറ കൺകളിൽനിന്നു തീയ് പറക്കുമോ എന്നു തോന്നുമായിരുന്നു. ശിഷ്യന്മാരിൽ ശക്തി അനുപ്രവേശിപ്പിക്കുവാൻ തക്കവാറു്

കരുത്തുററവയായിരുന്ന വാക്കുകൾ. ഉപദേശം സുദീർഘമായതുകൊണ്ടു് ഇവിടെ ഉദ്ധരിക്കുന്നില്ല. സ്വാമിജി അതു് ഇപ്രകാരം ഉപസംഹരിച്ചു: 'ഓർത്തോളൂ, ആത്മമുക്തിക്കും ബഹുജനഹിതത്തിനും ബഹുജനസുഖത്തിനും വേണ്ടിയാണു് സന്ന്യാസി ലോകത്തിൽ ജന്മമെടുക്കുന്നതു്. അന്യരുടെ ശ്രേയസ്സിനുവേണ്ടി സ്വപ്രാണൻ ബലിനല്കാൻ, ആകാശം ഭേദിക്കുന്ന മുറവിളികൾകൊണ്ടു് മാഴ്കുന്ന ലക്ഷോപലക്ഷം ഏഴകളുടെ അല്ലലകററാൻ, വിധവയുടെ കണ്ണുനീർ തുടയ്ക്കാൻ, പുത്രദുഃഖംകൊണ്ടു പൊരിയുന്ന മാതൃഹൃദയത്തെ സാന്ത്വനപ്പെടുത്താൻ, അജ്ഞവും അധഃകൃതവുമായ ജനസാമാന്യത്തിനു് ജീവിതപ്പോരാട്ടത്തിനുവേണ്ട വഴിയും വകയും നല്കി അവരെ സ്വന്തം കാലിൽ നില്ക്കുമാറാക്കാൻ, ഉച്ചനീചഭേദമില്ലാതെ സകലർക്കും അവരുടെ പ്രേയസ്സിനും ശ്രേയസ്സിനുംവേണ്ടി ശാസ്ത്രവിജ്ഞാനം വിതരണംചെയ്യാൻ, സകലജീവികളുടെയും അകക്കാമ്പിൽ ഉറങ്ങിക്കിടക്കുന്ന പരബ്രഹ്മകേസരിയെ ജ്ഞാനദീപം കൊളുത്തി ഉണർത്തിയെഴുന്നേല്പിക്കാൻ — ഇതിനുവേണ്ടിയാണു് സന്ന്യാസി ലോകത്തിൽ പിറക്കുന്നതു് ! സതീർത്ഥ്യരുടെ നേരേ തിരിഞ്ഞു് സ്വാമിജി ഉദ്ഘോഷിച്ചു: 'ഓർമ്മിക്കുവിൻ, ഈ ജീവിതലക്ഷ്യം നേടുന്നതിനുവേണ്ടിയാണു് നാം ജന്മം സ്വീകരിച്ചിരിക്കുന്നതു്; അതിനുവേണ്ടി നമുക്കു മരണം വരിക്കുകയും ചെയ്യാം. ഉണരുവിൻ, ഉയരുവിൻ, അന്യരെ ഉണർത്തുവിൻ, ഉയർത്തുവിൻ. നിങ്ങളുടെ ജീവിതകൃത്യം നിർവ്വഹിക്കുവിൻ; നിങ്ങൾ പരമപദം പ്രാപിക്കും.'

'സർവ്വവും നിങ്ങൾ വെടിയണം,' അദ്ദേഹം തുടർന്നു: 'നിങ്ങൾ സ്വന്തം സുഖമോ സംതൃപ്തിയോ തേടരുതു്. സർവ്വവിധമമതകളും അറുത്തെറിയണം. കാമകാഞ്ചനങ്ങളെ വിഷമായിട്ടു കാണണം; പേരും പെരുമയും നാറുന്ന മലമായി കരുതണം; പ്രശസ്തിയെ രൗരവനരകമായും, ആഭിജാത്യത്തെയും അഭിമാനത്തെയും സുരാപാനംപോലെ പാപകരമായും വേണം കരുതാൻ. മനുഷ്യരാശിയുടെ ആചാര്യന്മാരാകയാലും അന്തരാത്മാവിനെ സാക്ഷാത്കരിക്കുന്നതിൽ തല്പരരാകയാലും മുക്തിനേടുന്നതിനും ലോകഹിതത്തിനുംവേണ്ടി നിങ്ങൾ ജീവിക്കണം. നിങ്ങൾക്കു സർവ്വാത്മനാ ഇക്കാര്യങ്ങൾക്കുവേണ്ടി പ്രയത്നിക്കാൻ കഴിയുമോ? ഗൗരവമായ ചിന്തയ്ക്കു ശേഷമേ ഈ മാർഗ്ഗം അവലംബിക്കാവൂ. പഴയ ജീവിതത്തിലേയ്ക്കു മടങ്ങിപ്പോകാൻ ഇനിയും സമയമുണ്ടു്. എന്റെ ആജ്ഞ നിസ്സന്ദേഹം അനുസരിക്കാൻ സന്നദ്ധരാണോ നിങ്ങൾ ? ഒരു കടുവയെ നേരിടാൻ അല്ലെങ്കിൽ ഒരു മൂർഖൻപാമ്പിനെ നേരിടാൻ ഞാൻ ആജ്ഞാപിക്കുന്നപക്ഷം, ഗംഗയിൽചാടി ചീങ്കണ്ണിയെ പിടിച്ചു

കൊണ്ടുവരാൻ ഞാൻ പറയുന്നുവെങ്കിൽ, ആസ്സാമിലെ തേയില ത്തോട്ടങ്ങളിൽ ആജീവനാന്തം കൂലിക്കാരായി വേല ചെയ്യാൻ നിങ്ങളെ വില്ക്കാൻ ഞാൻ വിചാരിക്കുന്നുവെങ്കിൽ, അഥവാ, പട്ടിണി കിടന്നു മരണം വരിക്കാൻ ഞാൻ ആവശ്യപ്പെടുന്നെങ്കിൽ, നീറിയെരിയുന്ന തീയിൽ പൊരിഞ്ഞു മരിക്കാൻ – അതു നിങ്ങൾക്കു ശ്രേയസ്കരമാണെന്നു കരുതി – ഞാൻ ആജ്ഞാപിക്കുന്നുവെങ്കിൽ, ഉടനടി എൻെറ ആജ്ഞ അനുസരിക്കാൻ നിങ്ങൾ സന്നദ്ധരാണോ ?'' ബ്രഹ്മചാരികൾ നാൽവരും നിശ്ശബ്ദം തലകുനിച്ച് തങ്ങളുടെ സന്നദ്ധത സൂചിപ്പിച്ചു. സ്വാമിജി അവൎക്കു യഥാവിധി സന്ന്യാസദീക്ഷ നല്കി.

ഏതാണ്ടിക്കാലത്തുതന്നെ ആലംബസാർ മഠത്തിൽവെച്ച് വേറൊരു ദീക്ഷാസംസ്കാരം നടന്നു; ഒരു ഗൃഹസ്ഥശിഷ്യനായ ശരച്ചന്ദ്രചക്രവൎത്തിക്കും, പില്ക്കാലം ശുദ്ധാനന്ദസ്വാമി എന്നറിയപ്പെടുന്ന ഒരു ബ്രഹ്മചാരിക്കും സ്വാമിജി മന്ത്രോപദേശം നല്കുകയുണ്ടായി. ത്യാഗത്തെക്കുറിച്ച് സ്വാമിജിയുടെ ഉജ്ജ്വലമായ പ്രഭാഷണം കേട്ട് ആകൃഷ്ടനായി ആയിടെ മഠത്തിൽ ചേൎന്ന ആളാണ് ബ്രഹ്മചാരി. ശരത്തിനോടു സ്വാമിജി പറഞ്ഞു: 'നിന്നിലും നിൻെറ നാട്ടുകാരിലും ശ്രദ്ധ ഉണൎത്തുക. നചികേതസ്സിനെപ്പോലെ, വേണ്ടിവന്നാൽ യമൻെറ പടിവരെപ്പോകുക, സത്യമറിയാൻ, മുക്തി നേടാൻ, ജനിമൃതിപ്രഹേളികയുടെ ഉത്തരം കണ്ടെത്താൻ. മരണത്തിൻെറ വായിൽ ചെന്നു ചാടുന്നതു് സത്യമറിയാൻ തുണയ്ക്കുമെങ്കിൽ നിർഭയം നീയപ്രകാരം ചെയ്യണം. ഭീതിയെല്ലാം മൃത്യുവാണ്. നീയതിനപ്പുറം പോകണം. അഭീഃ. കച്ചകെട്ടുക, ഇന്നു മുതൽ സ്വന്തം മുക്തിക്കും പരഹിതത്തിനും വേണ്ടി നിൻെറ ജീവിതം അടിയറവെയ്ക്കാൻ. അല്ലെന്നുവരികിൽ, ഈ എല്ലിൻകൂട്ടം ഇറച്ചിച്ചുമടും പേറിയിട്ടെന്തു പ്രയോജനം ? ഈശ്വരനുവേണ്ടി സൎവ്വസ്വത്യാഗമാകുന്ന അഗ്നിമന്ത്രത്താൽ ദീക്ഷിതനായ സ്ഥിതിക്കു് ലോകഹിതത്തിനുവേണ്ടി നിൻെറ ശരീരം സമൎപ്പിക്കുക: ദേവന്മാർ വന്നു് ദധീചിമഹൎഷിയോടു്, വൃത്രാസുരനെ കൊല്ലാൻ അദ്ദേഹത്തിൻെറ അസ്ഥികൊണ്ടുണ്ടാക്കിയ വജ്രായുധംകൊണ്ടല്ലാതെ മററൊന്നുകൊണ്ടും സാദ്ധ്യമല്ല എന്നു പറഞ്ഞപ്പോൾ അദ്ദേഹം ചെയ്തതുപോലെ.'

ഏതാനും ദിവസത്തെ താമസത്തിനായി സ്വാമിജി കല്ക്കത്തയിൽ വരുമ്പോഴൊക്കെ ബാഗ്ബസാറിൽ ബലരാമബോസിൻെറ വീട്ടിലാണ് താമസിക്കാറു്; അവിടെ അദ്ദേഹത്തിനും മഠത്തിലെ മററംഗങ്ങൾക്കും സ്നേഹപൂൎണ്ണമായ സ്വാഗതം സദാ ലഭിച്ചിരുന്നു. ആവക അവസരങ്ങളിൽ പട്ടണത്തിലെ ഭക്തന്മാരും സന്ദൎശകരും അവിടെ വന്നുചേരാറുണ്ട്.

ഒരു സമാജം സ്ഥാപിക്കണമെന്ന ഉദ്ദേശത്തോടുകൂടി സ്വാമിജി ക്ഷണിച്ചതനുസരിച്ച് 1897 മേയ് മാസം ഒന്നാം തീയതി ഉച്ചയ്ക്കുശേഷം ശ്രീരാമകൃഷ്ണൻെറ സന്ന്യാസിമാരും ഗൃഹസ്ഥന്മാരുമായ എല്ലാ ശിഷ്യന്മാരുടെയും ഒരു സമ്മേളനം ബലരാമവസുവിൻെറ ഗൃഹത്തിൽവെച്ചു ചേർന്നു. ശ്രീരാമകൃഷ്ണൻെറ സന്ന്യാസിശിഷ്യന്മാരെയും ഗൃഹസ്ഥശിഷ്യന്മാരെയും സംഘടിപ്പിച്ച് ആദ്ധ്യാത്മികവും ലോകക്ഷേമകരവും ആയ പ്രവർത്തനങ്ങൾ സംഘടിതരീതിയിൽ പരസ്പരസഹായസഹകരണങ്ങളോടുകൂടി നടത്താനുള്ള മാർഗ്ഗങ്ങളെക്കുറിച്ച് സ്വാമിജി കുറെക്കാലമായി ആലോചിച്ചുവരുകയായിരുന്നു. എല്ലാവരും വന്നുചേർന്നപ്പോൾ സ്വാമിജി ഈവിധം ബംഗാളിയിൽ പ്രസ്താവിച്ചുകൊണ്ടു് സമ്മേളനം ഉദ്ഘാടനംചെയ്തു:

'സംഘടന കൂടാതെ മഹത്തോ സ്ഥിരമോ ആയ യാതൊന്നും ചെയ്യാൻ സാദ്ധ്യമല്ല എന്ന് വിവിധദേശങ്ങളിലെ സഞ്ചാരത്തിൽനിന്നും എനിക്കു് ബോദ്ധ്യമായിരിക്കുന്നു. എന്നാൽ ഇന്ത്യയെപ്പോലെയുള്ള ഒരു രാജ്യത്തു് ഓരോ അംഗത്തിനും തുല്യാവകാശമുള്ളതും ഭൂരിപക്ഷാംഗങ്ങളുടെ അഭിപ്രായപ്രകാരം കാര്യങ്ങൾ നിർണ്ണയിക്കുന്നതുമായ സമ്പ്രദായത്തിൽ ഒരു സംഘടന ആരംഭിക്കുന്നതു് അഭിലഷണീയമല്ല എന്നാണെനിക്കുതോന്നുന്നതു്. പാശ്ചാത്യദേശത്തെ സ്ഥിതി വേറെ. നമ്മുടെ ഇടയിലും, വിദ്യാഭ്യാസത്തിൻെറ പ്രചരണത്തോടുകൂടി, സ്വാർത്ഥത്യാഗത്തിനു നാം സന്നദ്ധരാകുമ്പോൾ, സമുദായത്തിൻെറയോ രാഷ്ട്രത്തിൻെറയോ നന്മയ്ക്കുവേണ്ടി വ്യക്തിപരമായ താല്പര്യങ്ങൾക്കും ചിന്തകൾക്കും അതീതമായി നമുക്കു നില്ക്കാനാവുമ്പോൾ, അപ്പോൾ, ഒരു ജനാധിപത്യാടിസ്ഥാനത്തിൽ പ്രവർത്തിക്കാൻ കഴിഞ്ഞേക്കും. ഇക്കാര്യം കണക്കിലെടുത്തുകൊണ്ടു് നമ്മുടെ സംഘടനയ്ക്കു് തല്ക്കാലം ഒരു സർവ്വാധിപതി ഉണ്ടായിരിക്കണം; അദ്ദേഹത്തിൻെറ ആജ്ഞ സർവ്വരും അനുസരിക്കുകയും വേണം. പിന്നെ, യഥാകാലം, അതു് അംഗങ്ങളുടെ അഭിപ്രായവും അനുമതിയും അനുസരിച്ചു നയിക്കപ്പെടും.

ഈ സംഘടന, ഏതൊരുവൻെറ തിരുനാമത്തിൽ ഞങ്ങൾ സന്ന്യാസികളായോ, ഏതൊരുവനെ തങ്ങളുടെ ആദർശമായി സ്വീകരിച്ചുകൊണ്ടു് നിങ്ങൾ ഈ സംസാരത്തിലെ പ്രവൃത്തിമണ്ഡലത്തിൽ ഗാർഹസ്ഥ്യജീവിതം നയിക്കുന്നുവോ, ഏതൊരുവൻെറ വിശിഷ്ടജീവിതത്തിൻെറയും ഉപദേശങ്ങളുടെയും സ്വാധീനവും പവിത്രനാമവും അദ്ദേഹത്തിൻെറ നിര്യാണത്തിനുശേഷം പന്ത്രണ്ടു കൊല്ലത്തിനുള്ളിൽ പ്രാചിയിലും പാശ്ചാത്യദേശങ്ങളിലും ഇത്ര അപ്രതീക്ഷിതമായ രീതിയിൽ പ്രചരിച്ചുവോ, ആ മഹാപുരുഷൻെറ നാമത്തിൽ അറിയപ്പെടുന്നതായിരിക്കും. ഈ സംഘം അഥവാ സംഘടന, അതിനാൽ രാമകൃഷ്ണമിഷൻ എന്നു വിളിക്കപ്പെടട്ടെ. നാം

ഗുരുദേവന്റെ കിങ്കരന്മാർ മാത്രം. നിങ്ങളേവരും ഈ വേലയിൽ സഹായിക്കുവിൻ.'

ഈ നിർദ്ദേശം ഗൃഹസ്ഥശിഷ്യന്മാരെല്ലാവരും സോത്സാഹം അനുകൂലിച്ചു. പ്രവർത്തനത്തിന്റെ ഭാവി പരിപാടിയെക്കുറിച്ച് ചില ചർച്ചകൾ നടത്തി. സംഘടനയുടെ നടത്തിപ്പിനെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യേണ്ട ആദർശങ്ങളെയും ഉദ്ദേശ്യങ്ങളെയും സംബന്ധിച്ച ചില പ്രമേയങ്ങൾ അവതരിപ്പിക്കപ്പെടുകയും സ്വീകരിക്കപ്പെടുകയും ചെയ്തു:

സംഘം 'രാമകൃഷ്ണമിഷൻ' എന്ന പേരിൽ അറിയപ്പെടുന്നതാകുന്നു.

ശ്രീരാമകൃഷ്ണൻ ലോകനന്മയ്ക്കുവേണ്ടി സ്വന്തം ജീവിതത്തിൽ പ്രായോഗികമാക്കി പ്രകാശിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്ത സത്യങ്ങളെ പ്രചരിപ്പിക്കുകയും ഈ സത്യങ്ങൾ തങ്ങളുടെ ഭൗതികവും മാനസികവും ആദ്ധ്യാത്മികവുമായ ശ്രേയസ്സിനുവേണ്ടി സ്വജീവിതത്തിൽ നടപ്പിലാക്കാൻ മററുള്ളവരെ സഹായിക്കുകയും ആണ് സംഘത്തിന്റെ ഉദ്ദിഷ്ടലക്ഷ്യം. സകല മതങ്ങളും ഏകമായ സനാതനധർമ്മത്തിന്റെ നാനാഭാവങ്ങൾ മാത്രമാണെന്നറിഞ്ഞ് വിവിധമതസ്ഥരായ ജനങ്ങൾ തമ്മിൽ സമത്വവും സൗഹാർദ്ദവും സ്ഥാപിക്കുന്നതിനുവേണ്ടി ശ്രീരാമകൃഷ്ണൻ തുടങ്ങിവെച്ച പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾ, ശരിയായ മനോഭാവത്തോടെ, തുടർന്നുകൊണ്ടുപോവുകയാണ് മിഷന്റെ കർത്തവ്യം. അതിന്റെ പ്രവർത്തനപദ്ധതികൾ:

1. ജനസാമാന്യത്തിന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ ഉന്നമനത്തിന് ഉതകുന്ന ശാസ്ത്രങ്ങളും വിജ്ഞാനങ്ങളും പഠിപ്പിക്കാൻ ആളുകളെ കഴിവുള്ളവരാക്കുന്നതിനു വേണ്ട പരിശീലനം അവർക്കു കൊടുക്കുക.

2 കലകളും വ്യവസായങ്ങളും സംഘടിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക.

3. ശ്രീരാമകൃഷ്ണന്റെ ജീവിതംകൊണ്ട് വെളിവാക്കപ്പെട്ട രീതിയിൽ വേദാന്തസിദ്ധാന്തങ്ങളെയും മററു മതതത്ത്വങ്ങളെയും പൊതുവെ ജനങ്ങളുടെ ഇടയിൽ പരിചയപ്പെടുത്തുകയും പ്രചരിപ്പിക്കുകയും ചെയ്യുക.

ഭാരതത്തിലെ പ്രവർത്തനപരിപാടി:

സന്ന്യാസിമാർക്കും, ലോകത്തിനുവേണ്ടി ജീവിതമർപ്പിക്കാൻ സമ്മതമുള്ള ഗൃഹസ്ഥന്മാർക്കും മററുള്ളവർക്കും വിദ്യാഭ്യാസം നടത്താൻ പരിശീലനം നല്കുന്നതിനുവേണ്ടി ഭാരതത്തിന്റെ വിവിധഭാഗങ്ങളിൽ മഠങ്ങളും ആശ്രമങ്ങളും സ്ഥാപിക്കുന്നതിലും,

പ്രവിശ്യതോറും സഞ്ചരിച്ച് ആളുകൾക്ക് വിദ്യാവിതരണം ചെയ്യുന്നതിന് പ്രചാരകൾക്കുവേണ്ട ചെലവിനം കണ്ടുപിടിക്കുന്നതിലും മിഷന്റെ ശ്രദ്ധ പതിയേണ്ടതാകുന്നു.

വിദേശരാജ്യങ്ങളും ഭാരതവും തമ്മിൽ അടുത്ത ബന്ധവും പരസ്പരധാരണയും വളർത്താൻവേണ്ടി അവിടങ്ങളിൽ വേദാന്തപ്രചാരണത്തിനു കേന്ദ്രങ്ങൾ സ്ഥാപിക്കുന്നതിന് പരിശീലനസമ്പന്നരായ സംഘാംഗങ്ങളെ പുറംരാജ്യങ്ങളിലേയ്ക്ക് അയയ്ക്കുക, എന്നതായിരിക്കും മിഷന്റെ വിദേശകാര്യവിഭാഗത്തിന്റെ കർത്തവ്യം.

മിഷന്റെ ലക്ഷ്യങ്ങളും ആദർശങ്ങളും തികച്ചും ആദ്ധ്യാത്മികവും മാനവസേവാപരവുമാകയാൽ അതിന് രാഷ്ട്രീയകാര്യങ്ങളുമായി യാതൊരു ബന്ധവും ഉണ്ടായിരിക്കുന്നതല്ല.

ശ്രീരാമകൃഷ്ണന്റെ സന്ദേശത്തിൽ വിശ്വസിക്കുന്നവർക്കും, സംഘത്തിന്റെ മേല്പറഞ്ഞ ലക്ഷ്യങ്ങളോട് ആനുകൂല്യമോ അവയിൽ സഹകരിക്കാൻ സന്മനസ്സോ ഉള്ളവർക്കും അംഗമായി ചേരാവുന്നതാകുന്നു.

പ്രമേയങ്ങൾ അംഗീകരിച്ചതിനുശേഷം നിർവ്വാഹകസമിതിയെ നിയമിച്ചു. സ്വാമിജി സംഘത്തിന്റെ പൊതു അദ്ധ്യക്ഷനായി; ബ്രഹ്മാനന്ദസ്വാമിയും യോഗാനന്ദസ്വാമിയും യഥാക്രമം കല്ക്കത്താകേന്ദ്രത്തിന്റെ അദ്ധ്യക്ഷനും ഉപാദ്ധ്യക്ഷനുമായി നിയമിക്കപ്പെട്ടു. ഓരോ ഞായറാഴ്ചയും ഉച്ചയ്ക്കുശേഷം ബലരാമമന്ദിരത്തിൽ വെച്ച് യോഗം ചേരണമെന്നും നിശ്ചയിച്ചു. തദവസരത്തിൽ വേദാന്തഗ്രന്ഥങ്ങൾ, ഉപനിഷത്തുകൾ, ഗീത തുടങ്ങിയവയിൽനിന്ന് പാരായണം ഉണ്ടായിരിക്കും; വ്യാഖ്യാനങ്ങളും വിശദീകരണങ്ങളും നല്ലപ്പെടും; പ്രബന്ധങ്ങൾ അവതരിപ്പിക്കും, പ്രസംഗങ്ങൾ നടത്തുന്നതുമായിരിക്കും. ചർച്ചാവിഷയം അദ്ധ്യക്ഷൻ നിശ്ചയിക്കും. മേയ് ഒന്നാംതീയതിയും അഞ്ചാം തീയതിയും നടത്തപ്പെട്ട പ്രാരംഭയോഗങ്ങളിൽ ഈവക കാര്യങ്ങൾ ആലോചിച്ച് നിശ്ചയിച്ചു. അംഗങ്ങളുടെ ആദ്യത്തെ പൊതുസമ്മേളനം ബ്രഹ്മാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ ഒമ്പതാംതീയതി കൂടി. മൂന്നുകൊല്ലക്കാലം രാമകൃഷ്ണമിഷൻ ഇതേ സ്ഥലത്തുതന്നെയാണ് യോഗം ചേർന്നിരുന്നത്, സ്വാമിജി കല്ക്കത്തയിലുള്ള അവസരങ്ങളിലൊക്കെ അദ്ദേഹവും സന്നിഹിതനായി പ്രസംഗിക്കുകയും പാടുകയും ചെയ്യാറുണ്ട്.

കുറച്ചുകാലം സേവനപരവും പ്രചാരണപരവുമായ പ്രവർത്തനങ്ങൾ ഈ സംഘത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ടു. 1899-ൽ സ്വാമിജി ബേലൂർമഠം സ്ഥാപിക്കുകയും 1901-ൽ ഏതാനും 'ട്രസ്റ്റി'കളെ നിയമിച്ച് ആധാരപ്രകാരം മഠത്തിന്റെ ഭരണഭാരം അവരെ

ഏല്പിക്കുകയും ചെയ്തു. ആത്മമുക്തിക്കു സാധകന്മാരെ സഹായിക്കുകയും, കഴിയുന്ന എല്ലാ വഴിക്കും ആളുകഠംക്ക് ഉപകാരം ചെയ്യാൻ വേണ്ട പരിശീലനം അവക്കു നല്കുകയുമാണ് മഠത്തിൻെറ മുഖ്യോദ്ദേശ്യം. സന്ന്യാസിസംഘത്തിൻെറ മുഖ്യകേന്ദ്രമായി ഈ മഠം സ്ഥാപിതമായതോടെ 'രാമകൃഷ്ണമിഷൻ' എന്ന സംഘടനയുടെ സ്വതന്ത്രനില അവസാനിച്ചു; മിഷൻ നടത്തിവരുന്ന സേവനകൃത്യങ്ങഠം മഠാധികാരികഠംതന്നെ ഏറെറടുത്തു നടത്തിപ്പോന്നു

കാലക്രമേണ പ്രവത്തനമണ്ഡലവും ചുമതലകളും വളരെ വദ്ധിച്ചപ്പോഠം, സേവനകമ്മങ്ങളും ധാമ്മികപ്രവൃത്തികളും പ്രചാരണപരിപാടികളും കൂടുതൽ കാര്യക്ഷമമായി നടത്തിക്കൊണ്ടു പോകുന്നതിനും അതിനു് നിയമപരമായ ഒരംഗീകാരം നേടുന്നതിനും വേണ്ടി 'രാമകൃഷ്ണമിഷൻ' എന്ന പേരിൽ പ്രത്യേകം ഒരു സംഘടന ഉണ്ടാകുന്നതു് അഭിലഷണീയമാണെന്നു കണ്ടു. അതനുസരിച്ചു് 1909-ൽ രാമകൃഷ്ണമിഷൻ എന്ന പേരിൽ, 1860-ലെ 21-ാം ആക്ടിൻപ്രകാരം ഒരു സംഘടന രജിസ്റ്റർ ചെയ്യപ്പെട്ടു. 1897-ൽ സ്വാമിജിയുടെ നേതൃത്വത്തിലും നിദ്ദേശത്തിലും ക്രോഡീകരിക്കപ്പെട്ട നിബന്ധനകളിലും, നിയന്ത്രണങ്ങളിലും ഏതാനും ചില മാററങ്ങഠം നിയമനിമ്മാണത്തിൻെറ വ്യവസ്ഥപ്രകാരം വേണ്ടിവന്നു. ഈ മാററങ്ങളിൽ മിക്കവയും ഭരണപരമായ കാര്യങ്ങളിലായിരുന്നു; സ്വാമിജി ആദ്യം നിദ്ദേശിച്ച ലക്ഷ്യങ്ങളും ആദശങ്ങളും അതേപടി തുടൻപോരുകയും ചെയ്തു. രാമകൃഷ്ണമിഷൻെറ ഭരണം ഒരു ഭരണസമിതിയിൽ നിക്ഷിപ്തമായി; ബേലൂർമഠത്തിൻെറ ട്രസ്റ്റികളായിരുന്നു തല്ക്കാലം സമിതിയിലെ അംഗങ്ങഠം. മതപ്രചാരണകായ്യങ്ങഠംക്കു് സന്ന്യാസിമാരെ പരിശീലിപ്പിക്കുക എന്ന മഠത്തിൻെറ ഉദ്ദേശ്യത്തെയും മിഷൻെറ പ്രവത്തനങ്ങളെയും വേർതിരിച്ചു നിത്താൻ വേണ്ടിയാണു് മിഷൻ രജിസ്റ്റർ ചെയ്തതു്.

ബേലൂർമഠത്തിൻെറ പ്രവത്തനങ്ങഠം വിപുലമായി; കാലക്രമേണ രാജ്യത്തിൻെറ നാനാഭാഗങ്ങളിൽ ശാഖാമഠങ്ങഠം രൂപം പ്രാപിച്ചു. ശാഖാമഠങ്ങളും ബേലൂർമഠവും തുടക്കംമുതല്ക്കുതന്നെ ഒരേ സംഘടനയുടെ അവയവങ്ങളായിട്ടാണു കരുതപ്പെട്ടുപോന്നതു്. ശാഖാമഠങ്ങളുടെ വളച്ചയോടൊപ്പം മിഷൻെറ പ്രവത്തനങ്ങളും വളന്നുകൊണ്ടിരുന്നു. രാജ്യത്തിൻെറ വിവിധഭാഗങ്ങളിൽ നേരത്തേ തന്നെ ആരംഭിച്ചിരുന്ന ധമ്മസ്ഥാപനങ്ങളും സേവനകേന്ദ്രങ്ങളും രജിസ്റ്റർചെയ്ത രാമകൃഷ്ണമിഷനിൽ ലയിച്ചു് അതിൻെറ ശാഖകളായിത്തീന്നു. പല പുതിയ കേന്ദ്രങ്ങളും തുടങ്ങുകയും ചെയ്തു.

രാമകൃഷ്ണമഠത്തിനും രാമകൃഷ്ണമിഷനും അതതിൻേറതായ പ്രത്യേകപ്രവത്തനമണ്ഡലം ഉണ്ടെന്നുവരികിലും രണ്ടു സംഘടന

കളും തമ്മിൽ വളരെ അടുത്ത അഭേദ്യമായ ബന്ധമാണുള്ളതു്. മഠത്തിന്റെ ട്രസ്റ്റികാംതന്നെയാണു് മിഷന്റെ കാര്യനിർവ്വാഹക സംഘാംഗങ്ങൾ. മിഷന്റെ പ്രമുഖപ്രവർത്തകരെല്ലാം മഠത്തിലെ അംഗങ്ങളാണു്. രണ്ടു സംഘടനകളുടെയും തലസ്ഥാനം ബേലൂർ മഠത്തിലാണുതാനും. എന്നാൽ മഠത്തിന്റെയും മിഷന്റെയും പ്രവർത്തനമണ്ഡലം വിഭിന്നമായതുകൊണ്ടു് രണ്ടിനും വെവ്വേറെ ഫണ്ടും കണക്കുകളും ഉണ്ടു്.

ഈവക പൊതുസംരംഭങ്ങളിൽനിന്നു് തിരിഞ്ഞാൽ, സ്വാമിജി, തന്റെ സതീർത്ഥ്യരോടും ശിഷ്യന്മാരോടും ഇമ്മാതിരി പ്രസ്ഥാനങ്ങൾ ആരംഭിക്കുന്നതിന്റെ ഉദ്ദേശങ്ങളെയും ആവശ്യങ്ങളെയും കുറിച്ചു സംസാരിക്കുന്നതു കാണാം. സ്വാമിജിയുടെ പ്രചാരണപരിപാടികളും പൊതുജനസേവനങ്ങളും പ്രസംഗങ്ങളും സമ്മേളനങ്ങളുമെല്ലാം ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങൾക്കു് അനുരൂപങ്ങളല്ലെന്നും അവയൊക്കെ പാശ്ചാത്യസമ്പ്രദായങ്ങളുടെ അനുകരണമാണെന്നും പറഞ്ഞു് പ്രതിഷേധം പ്രകടിപ്പിച്ച ഒരു സതീർത്ഥ്യനോടു് ഒരു പ്രവാചകന്റെ പ്രഭാവത്തോടെ, ആവേശഭരിതനായി സ്വാമിജി ഇപ്രകാരം പ്രഖ്യാപിച്ചു:

'ഇതൊക്കെ അദ്ദേഹത്തിന്റെ ആശയങ്ങൾക്കു് അനുരൂപമല്ലെന്നു നിങ്ങൾക്കെങ്ങനെ അറിയാം? അനന്തമായ ആശയങ്ങളുടെ മൂർത്തിമദ്ഭാവമായ ശ്രീരാമകൃഷ്ണനെ നിങ്ങളുടെ സ്വന്തം അതിരുകൾക്കുള്ളിൽ ഇട്ടടയ്ക്കണമെന്നോ? ഈ അതിരുകളെയെല്ലാം തകർത്തു് ഞാൻ അദ്ദേഹത്തിന്റെ ആശയങ്ങളെ ലോകമാകെ വാരി വിതറും. അദ്ദേഹത്തിന്റെ പൂജയും മററും ഏർപ്പെടുത്തണമെന്നു് അദ്ദേഹം എന്നോടു കല്പിച്ചിട്ടില്ല. അദ്ദേഹം പഠിപ്പിച്ച സ്വാധനാമാർഗ്ഗങ്ങൾ, ഏകാഗ്രത, ധ്യാനം, മതത്തിലെ മഹനീയങ്ങളായ മററാദർശങ്ങൾ — ഇവ നാം സമ്പാദിക്കണം; മനുഷ്യരാശിക്കു് ഉപദേശിക്കണം. ഈശ്വരനിലേയ്ക്കു നയിക്കുന്ന ആശയങ്ങൾ അനന്തം; അവിടേയ്ക്കു പോകുന്ന പാതകൾ നിരവധി. സങ്കുചിതസമ്പ്രദായങ്ങൾകൊണ്ടു നിറഞ്ഞ ഈ ഉലകത്തിൽ പുതിയൊരു സമ്പ്രദായം ഉണ്ടാക്കാനല്ല ഞാൻ പിറന്നതു്. നമ്മുടെ ഗുരുദേവന്റെ തൃപ്പാദങ്ങളിൽ അഭയം ലഭിച്ച നാം ധന്യർ; അദ്ദേഹം നമ്മെ ഭരമേല്പിച്ച ആശയങ്ങൾ സമസ്തലോകത്തിനും നിർലോഭം നല്കുകയെന്നതു് നമ്മുടെ പാവന കർത്തവ്യമാകുന്നു.'

സതീർത്ഥ്യരാരും എതിരൊന്നും പറഞ്ഞില്ല; സ്വാമിജി തുടർന്നു: 'അദ്ദേഹത്തിന്റെ കാരുണ്യത്തിന്റെ തെളിവുകൾ എനിക്കീ ജീവിതത്തിൽ അടിക്കടി അനുഭവപ്പെട്ടിട്ടുണ്ടു്. അദ്ദേഹംതന്നെ

യാണ് എന്റെ പിന്നിലുള്ളതും എന്നെക്കൊണ്ട് ഈ വിധത്തിലൊക്കെ ഇതൊക്കെ ചെയ്യിക്കുന്നതും. വിശന്നു വലഞ്ഞു് വാടിത്തളന്നു് വല്ല മരത്തിന്റെ മൂലയ്ക്കും കിടന്നിരുന്നപ്പോഴും, കൗപീനത്തിനുപോലും ഒരുതുണ്ടു തുണിയില്ലാതെ വിഷമിച്ചപ്പൊഴും, കൈയിലൊരു കാശുമില്ലാതെ ലോകം ചുററി സഞ്ചരിക്കാൻ തീരുമാനിച്ചപ്പൊഴും, അപ്പോഴൊക്കെയും അവിടുത്തെ കനിവുകൊണ്ടു് എനിക്കു് എല്ലാവിധത്തിലുമുള്ള സഹായസഹകരണങ്ങളും ലഭിച്ചു! പിന്നെ വീണ്ടും, ഈ വിവേകാനന്ദനെ ഒരു നോക്കു കാണാൻ ഷിക്കാഗോവിലെ തെരുവുകളിൽ ആളുകൾ തിക്കിത്തെരുക്കിക്കൂടിയപ്പോഴും, എനിക്കു്, അദ്ദേഹത്തിന്റെ കൃപകൊണ്ടു് ആ ബഹുമാനാദരങ്ങളെല്ലാം സമചിത്തതയോടെ സ്വീകരിക്കാൻ സാധിച്ചു; അതിന്റെ നൂറിലൊരംശം മതി ഏതു മനുഷ്യന്റെയും തലതിരിക്കാൻ. ഭഗവാന്റെ കാരുണ്യംകൊണ്ടു് എങ്ങും എനിക്കു് വിജയം കൈയ്‌വന്നു. ഇനിയിപ്പോൾ ഈ രാജ്യത്തിനുവേണ്ടി ചിലതു ചെയ്യാൻ ഞാൻ ആലോചിച്ചു. നിങ്ങളേവരും സംശയങ്ങളും ദുശ്ശങ്കകളും ദൂരെ കളഞ്ഞു് എന്റെ പ്രവത്തനത്തിൽ സഹായിക്കുവിൻ. അപ്പോൾ അവിടുത്തെ കാരുണ്യംകൊണ്ടു് എങ്ങനെയാണു് അദ്ഭുതങ്ങൾ സാധിക്കുന്നതെന്നു് നിങ്ങൾക്കു കാണാൻ കഴിയും.'

സതീത്ഥ്യൻ പറഞ്ഞു: 'അങ്ങു് ആഗ്രഹിക്കുന്നതു് നടക്കുക തന്നെ ചെയ്യും. അങ്ങു് കാണിക്കുന്ന വഴിയേ വരാൻ ഞങ്ങളേവരും എല്ലായ്‌പോഴും തയ്യാർ. ഗുരുദേവനാണു് അങ്ങയിൽക്കൂടി പ്രവത്തിക്കുന്നതു് എന്നു് ഞാൻ വ്യക്തമായി കാണുന്നു. എങ്കിലും, നേരു പറയട്ടെ, ചില വേളകളിൽ സംശയങ്ങൾ മനസ്സിൽ പൊന്തിവരുന്നു; കാരണം, അദ്ദേഹം കാര്യങ്ങൾ ചെയ്തിരുന്ന രീതി, ഞങ്ങൾ കണ്ടിടത്തോളം, ഇതിൽനിന്നും വളരെ വ്യത്യസ്തമായിരുന്നു; അദ്ദേഹം തെളിച്ചുതന്ന പാതയിൽനിന്നു് നാം മാറിപ്പോവുകയല്ലേ എന്നു് ഞാൻ സ്വയം ചോദിച്ചുപോകുന്നു.'

അപ്പോൾ സ്വാമിജി മറുപടി നല്കി:

'സംഗതിയിതാണു്: ശ്രീരാമകൃഷ്ണൻ, അദ്ദേഹത്തിന്റെ ശിഷ്യന്മാർ മനസ്സിലാക്കുന്നതിലും എത്രയോ വലിയ മഹാൻ. അവധിയററ വഴികളിൽക്കൂടി വിപുലപ്പെടുത്താവുന്ന കണക്കററ ആദ്ധ്യാത്മികാശയങ്ങളുടെ മൂത്തിയാണു് അദ്ദേഹം. ബ്രഹ്മജ്ഞാനത്തിനു് ഒരുപക്ഷേ ഒരതിരു കണ്ടെത്താൻ കഴിഞ്ഞെന്നു വന്നാൽപ്പോലും നമ്മുടെ ഗുരുദേവന്റെ അഗാധമായ മനസ്സിന്റെ ആഴമളക്കാൻ ആക്കും സാദ്ധ്യമല്ല. അദ്ദേഹത്തിനു് ഒരു കടാക്ഷംകൊണ്ടു് നൂറായിരം വിവേകാനന്ദന്മാരെ ഈ നിമിഷം നിമ്മിക്കാൻ

സാധിക്കും ! അതിനുപകരം ഇപ്പോൾ എന്നെ ഒരുപകരണമാക്കി എന്നിൽക്കൂടി പ്രവർത്തിക്കാനാണ് അവിടുന്നു നിനയ്ക്കുന്നതെങ്കിൽ ആ തിരുവുള്ളത്തിനു കീഴ്‌വഴങ്ങുകയേ എനിക്കു നിർവ്വാഹമുള്ളു.'

ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാരിൽ, അദ്ദേഹത്തെ കേവലം ഒരു വ്യക്തിയായിട്ടു മാത്രമല്ലാതെ ഒരു തത്ത്വമായിട്ട് സാക്ഷാത്കാരത്തിന്റെയും ത്യാഗത്തിന്റെയും പ്രവാചകൻ മാത്രമായിട്ടല്ലാതെ ആരാധനാഭാവനയോടെയുള്ള മാനവസേവനത്തിന്റെയും പ്രവാചകനായിട്ട്, കാണാൻ കഴിഞ്ഞ ആൾ സ്വാമി വിവേകാനന്ദൻ മാത്രമായിരുന്നു. മനുഷ്യരാശിയുടെ സേവനത്തിനുവേണ്ടി ബ്രഹ്മാനന്ദം അദ്ദേഹം വേണ്ടെന്നുവെച്ചില്ലയോ? സകല ജീവജാലങ്ങളെയും എല്ലാ നേരവും അദ്ദേഹം സാക്ഷാൽ നാരായണനായിട്ടു കണ്ട് ആദരിച്ചിരുന്നില്ലയോ? ദുഃഖവും ദാരിദ്ര്യവും കണ്ട് അദ്ദേഹം കേഴുന്നതും അവരുടെ ദുരിതശാന്തിക്കായി അദ്ദേഹം വ്യാകുലനാകുന്നതും അവരേവരും കണ്ടിട്ടില്ലേ? സമസ്തസൃഷ്ടങ്ങളുടെ കഷ്ടങ്ങളും ക്ലേശങ്ങളും കണ്ട് അദ്ദേഹം അനുഭവിക്കാറുള്ളതുമാതിരി ദുസ്സഹദുഃഖം വേറാക്ക് അനുഭവപ്പെടാറുണ്ട്? ശ്രീരാമകൃഷ്ണന്റെ അന്യാദൃശമായ ജീവിതത്തിന്റെ ഈ ഭാവം, ആത്മാനുഭാവത്തിൽ ആമഗ്നനായി, സകലരേയും ആ സച്ചിദാനന്ദാനുഭവം സമ്പാദിക്കാൻ ആഹ്വാനം ചെയ്യുന്ന അമൃതമൊഴികൾ ഉതിക്കുന്ന ഭാവത്താൽ നിഷ്പ്രഭമായിപ്പോയി എന്നതു വാസ്തവംതന്നെ. ആ മഹനീയജീവിതത്തെ എല്ലാ വീക്ഷണകോണങ്ങളിൽക്കൂടിയും കാണുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്ന കൃത്യം ഈ ശിഷ്യാഗ്രിമന്റേതായിരുന്നു. ത്യാഗവും സേവനവും വിരുദ്ധാദർശങ്ങളാണെന്നും, ഒന്നിന് ഊനം വരുത്താതെ മറ്റൊന്ന് അനുസരിക്കുക അസാദ്ധ്യമാണെന്നും ഉള്ള പലരുടേയും തെറ്റിദ്ധാരണ നീക്കി ഗുരുദേവന്റെ ഈ മാനവപ്രേമഭാവത്തിന് പ്രമുഖസ്ഥാനം നല്കിയതു് സ്വാമി വിവേകാനന്ദന്റെ പ്രതിഭാവൈഭവമാണ്. ധർമ്മത്തെ അതിന്റെ സർവ്വതോമുഖമായ ഭാവത്തിൽ ആരാധിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനും, ത്യാഗവും സേവനവുമാണ് ആധുനികഭാരതത്തിന്റെ ദേശീയാദർശമെന്നു കാണിച്ചുകൊടുക്കുന്നതിനും വേണ്ടി ഈ മാനവപ്രേമമെന്ന ദിവ്യാവേശത്തിന് മൂർത്തരൂപം കൊടുക്കാൻ രാമകൃഷ്ണമിഷൻ സ്ഥാപിച്ചതു് സ്വാമി വിവേകാനന്ദന്റെ കീർത്തിസ്തംഭമാകുന്നു.

ഏതാനും നാൾ കഴിഞ്ഞു് ഒരു സായാഹ്നത്തിൽ, സ്വാമിജി ബലരാമവസുവിന്റെ ഗൃഹത്തിൽ താമസിക്കുന്ന കാലത്തു്, ചില സതീർത്ഥ്യരോടും ഭക്തന്മാരോടും നേരമ്പോക്കായി ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു. ഈവക അവസരങ്ങളിൽ അദ്ദേഹം പലേ

ഫലിതങ്ങളും പറഞ്ഞു് സകലരെയും ചിരിപ്പിക്കും; കൊട്ടു കൊട്ടക്കാനും മേടിക്കാനും തയ്യാറുമായിരിക്കും. സതീർത്ഥ്യരിലൊരാൾ സ്വാമിജിയെ, ശ്രീരാമകൃഷ്ണൻെറ ആശയങ്ങൾ പ്രചരിപ്പിക്കാതിരുന്നതിനു് ശകാരിച്ചു; അദ്ദേഹത്തിൻെറ പരിപാടികൾ ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങൾക്കു് അനുകൂലങ്ങളാണെന്നു തെളിയിക്കാൻ വെല്ലുവിളിച്ചു. ശ്രീരാമകൃഷ്ണൻ സർവ്വോപരി ഭക്തിയെയും സാധനയെയും സാക്ഷാത്കാരത്തെയുമാണു് ഉപദേശിച്ചിരുന്നതു്; സ്വാമിജിയോ, ദീനരെയും ദരിദ്രരെയും സേവിക്കാനും പ്രചാരണം നടത്താനും അവരെ പ്രോത്സാഹിപ്പിച്ചു – സാധനയ്ക്കു് ഏററവും വലിയ വിലങ്ങായ കാര്യങ്ങൾ ചെയ്യാൻ, മനസ്സു് സദാ ബാഹ്യവിഷയങ്ങളിലേയ്ക്കു പായുന്നതിനു് ഇടയാക്കുന്ന കാര്യങ്ങൾ ചെയ്യാൻ. കൂടാതെ, പൊതുജനസേവനത്തിനായി മഠങ്ങളും സേവാശ്രമങ്ങളും ആരംഭിക്കുന്നതും, തികച്ചും പാശ്ചാത്യരീതിയിൽ സംഘടനകൾ സ്ഥാപിക്കുന്നതും, സ്വദേശസ്നേഹം പ്രോത്സാഹിപ്പിക്കുന്നതും ത്യാഗത്തെക്കുറിച്ചു വിശാലമായ വീക്ഷണത്തിൽക്കൂടി ചിന്തിക്കുന്ന ഒരു സന്ന്യാസിസംഘം സ്ഥാപിക്കാൻ യത്നിക്കുന്നതും മററും ശ്രീരാമകൃഷ്ണൻെറ ത്യാഗാദർശത്തിനു വിരുദ്ധമല്ലേ ? അദ്ദേഹമതൊക്കെ തിരസ്കരിക്കുമായിരുന്നില്ലേ ? സതീർത്ഥ്യൻെറ ഈവക വിമർശനങ്ങൾ സ്വാമിജി ആദ്യം നേരമ്പോക്കായിട്ടെടുത്തു; എന്നിട്ടു തമാശായി ഇങ്ങനെ മറുപടി പറഞ്ഞു: ''തനിക്കെന്തറിയാം ? ഒന്നും അറിഞ്ഞുകൂടാത്ത മനുഷ്യൻ. താൻ ശ്രീരാമകൃഷ്ണനു പററിയ ഒരു ശിഷ്യനാണു്. യഥാ ഗുരുസ്തഥാ ശിഷ്യഃ. തൻെറ പഠിപ്പു് 'ക' കൊണ്ടവസാനിച്ചു, വർണ്ണമാലയിലെ ആദ്യത്തെ അക്ഷരംകൊണ്ടു്; പ്രഹ്ലാദനെപ്പോലെ. 'ക' കണ്ടപ്പോൾ പ്രഹ്ലാദനു് കൃഷ്ണനെ ഓർമ്മവന്നു; പിന്നെ മുന്നോട്ടു പോകാൻ കഴിഞ്ഞില്ല. നിങ്ങളൊക്കെ ഭക്തന്മാർ, എന്നുവെച്ചാൽ, വികാരപരവശരായ മണ്ടന്മാർ എന്നർത്ഥം ! മതത്തെക്കുറിച്ചു നിങ്ങൾക്കെന്തറിയാം ? ശിശുക്കളാണു് നിങ്ങൾ. തൊഴുകയ്യോടെ, 'പ്രഭോ, അവിടുത്തെ മൂക്കെത്ര മോഹനം, അവിടുത്തെ കൺകളെത്ര കോമളം !' എന്നിങ്ങനെയുള്ള അസംബന്ധം പുലമ്പി പ്രാർത്ഥിക്കാനേ നിങ്ങളെക്കൊണ്ടു കൊള്ളൂ. നിങ്ങളുടെ വിചാരം നിങ്ങളുടെ മുക്തി ഉറച്ചുകഴിഞ്ഞു, അന്ത്യനിമിഷത്തിൽ ശ്രീരാമകൃഷ്ണൻ വന്നു് കൈയ്ക്കു പിടിച്ചു് ഏററവും മുകളിലത്തെ സ്വർഗ്ഗത്തിലേയ്ക്കു നിങ്ങളെ കൂട്ടികൊണ്ടുപോകും, എന്നൊക്കെയാണു് ! സ്വാദ്ധ്യായം, ധർമ്മപ്രവചനം, പരോപകാരപ്രവർത്തനങ്ങൾ ഇവ നിങ്ങളുടെ പക്ഷത്തിൽ മായയാണു്; കാരണം, ശ്രീരാമകൃഷ്ണൻ ഇവയൊന്നും സ്വയം ചെയ്തില്ലല്ലോ ! അദ്ദേഹം ആരോടോ പറഞ്ഞുപോലും, 'ആദ്യം ഈശ്വരനെ തേടി കണ്ടെത്തുക; ലോകത്തിനു് ഉപകാരം ചെയ്യാൻ പുറപ്പെട്ട

ന്നതു് അഹങ്കാരമാണു്.' എന്നു്. ഈശ്വരസാക്ഷാത്കാരം അത്ര എളുപ്പമായ കാര്യംപോലെ ! വിഡ്ഢികളുടെ കൈയിൽ ഒരു കളിപ്പാട്ടമാകാൻമാത്രം മണ്ടനാണീശ്വരൻ എന്നപോലെ!'' കൂടുതൽ കൂടുതൽ ഗൗരവം പൂണ്ടുകൊണ്ടു് അദ്ദേഹം അലറി:

''എന്നെക്കാരം കൂടുതൽ ശ്രീരാമകൃഷ്ണനെ മനസ്സിലാക്കിയിരിക്കുന്നു, എന്നാണു് നിങ്ങളുടെ വിചാരം ! നെഞ്ചകത്തെ കോമളിമയെല്ലാം തകർത്തു് മണൽക്കാട്ടിൽക്കൂടി എത്തിച്ചേരുന്ന വരണ്ട അറിവാണു് ജ്ഞാനമെന്നാണു് നിങ്ങളുടെ വിചാരം. മനുഷ്യനെ നപുംസകമാക്കി മാററുന്ന വികാരവിഡ്ഢിത്തമാണു് നിങ്ങളുടെ ഭക്തി. ശ്രീരാമകൃഷ്ണനെ നിങ്ങരം മനസ്സിലാക്കിയിരിക്കുംപോലെ പ്രചരിപ്പിക്കാനാണു് നിങ്ങളുടെ പുറപ്പാടു്; അതു വട്ടപ്പൂജ്യമാണെന്താനും ! മാറി നില്ക്കിൻ. നിങ്ങളുടെ രാമകൃഷ്ണനെ ആരു കണക്കാക്കുന്നു? നിങ്ങളുടെ ഭക്തിയും മുക്തിയും ആക്കു വേണം ? നിങ്ങളുടെ ശാസ്ത്രം പറയുന്നതു് ആരു വിലവെയ്ക്കുന്നു ? ഇരുളിലാണ്ടു കിടക്കുന്ന എൻെറ നാട്ടുകാരെ, കർമ്മയോഗത്തിൻെറ പ്രചോദനത്താൽ ഉണർത്തി സ്വന്തം കാലിൽ നിർത്തി മനുഷ്യരാക്കാൻ എനിക്കു സാധിക്കുമെങ്കിൽ, ഞാനൊരായിരം തവണ സന്തോഷത്തോടുകൂടി നരകത്തിൽ പോകും. ഞാൻ രാമകൃഷ്ണൻെറയോ മററാരുടെയുമോ കിങ്കരനല്ല; എൻെറ ആശയം നടപ്പിൽ വരുത്തുന്നവൻെറ കിങ്കരനാണു് ഞാൻ ! ഞാൻ രാമകൃഷ്ണൻെറയോ വേറാരുടെയെങ്കിലുമോ അടിമയല്ല; സ്വന്തം മുക്തിപോലും വകവെയ്ക്കാതെ അന്യരെ സേവിക്കുകയും സഹായിക്കുകയും ചെയ്യുന്നവൻെറ മാത്രം അടിമയാണു് ഞാൻ.''

അദ്ദേഹത്തിൻെറ ഒച്ചയടഞ്ഞു; ദേഹമെല്ലാം വികാരക്ഷോഭംകൊണ്ടു് വിറപൂണ്ടു; അദ്ദേഹത്തിനു് സ്വയം നിയന്ത്രിക്കാൻ വയ്യാതായി. കണ്ണുനീർ ധാരയായി ഒഴുകി. മിന്നൽപിണർപോലെ എഴുനേററു സ്വാമിജി കിടപ്പറയിലേയ്ക്കു് ഓടി. സതീർത്ഥ്യർക്കു ഭയമായി; അമ്മാതിരിയിൽ വിമർശിച്ചതിനെക്കുറിച്ചു് അവർ പരിതപിച്ചു. അല്പം കഴിഞ്ഞു് അവരിൽ ചിലർ സ്വാമിജിയുടെ മുറിയിലേയ്ക്കു ചെന്നു. ഒച്ചയും അനക്കവും ഉണ്ടാക്കാതെ അവർ അകത്തു കടന്നപ്പോരം കാണാം സ്വാമിജി ധ്യാനമഗ്നനായിരിക്കുന്നു, ശരീരം നിശ്ചലം: പകുതിയടഞ്ഞ മിഴികളിൽനിന്നും കണ്ണീരൊഴുകുന്നു; ദേഹം രോമാഞ്ചകഞ്ചുകിതവും. അദ്ദേഹം ഭാവസമാധിയിൽ ആമഗ്നനായി കാണപ്പെട്ടു ! ഏതാണ്ടൊരു മണിക്കൂറോളം നേരം കഴിഞ്ഞു. സ്വാമിജി എഴുനേററു; മുഖം കഴുകി, ഇരിപ്പുമുറിയിൽ കാത്തിരിക്കുന്ന സുഹൃത്തുക്കളുടെ അടുത്തേയ്ക്കു വന്നു. അന്തരീക്ഷം അതീവ ഗൗരവസാന്ദ്രം. അവസാനം സ്വാമിജിയരുളി:

"ഭക്തിയുണ്ടായാൽ ഒരുവൻെറ അകക്കാമ്പും സ്നായുക്കളും അതീവ മൃദുലലോലങ്ങളായിത്തീരുന്നു; കുസുമസ്പർശംപോലും അവയ്ക്കു താങ്ങാനാവില്ല. എനിക്കീയിടെ ഒരു നോവൽ വായിക്കാൻപോലും വയ്യെന്നു നിങ്ങൾക്കറിയാമോ ? വികാരപരവശനാകാതെ എനിക്കു് ശ്രീരാമകൃഷ്ണനെക്കുറിച്ചു് ഏറെ നേരം നിനയ്ക്കുകയോ സംസാരിക്കുകയോ സാദ്ധ്യമല്ല. അതിനാൽ എൻെറ ഉള്ളിൽ കുതിച്ചുയരുന്ന ഭക്തിയുടെ പ്രവാഹത്തെ തടുത്തുനിർത്താൻ ഞാനെപ്പോഴും പിന്നെയും പിന്നെയും ശ്രമിക്കുന്നു. ജ്ഞാനമാകുന്ന ഇരുമ്പുചങ്ങലകൊണ്ടു് ഞാൻ എന്നെ വരിഞ്ഞുകെട്ടാൻ പണിപ്പെടുന്നു; കാരണം, എനിക്കെൻെറ മാതൃഭൂമിയോടുള്ള കർത്തവ്യം പൂർണ്ണമായിക്കഴിഞ്ഞിട്ടില്ല, എനിക്കു ലോകത്തിനു നല്കാനുള്ള സന്ദേശം മുഴുവൻ നല്കിക്കഴിഞ്ഞിട്ടില്ല. അതുകാരണം, ഭക്തിഭാവം കരകവിഞ്ഞു് എന്നെ നില തെററിച്ചു് അടിച്ചുകൊണ്ടുപോകാൻ നോക്കുമ്പോൾ ഞാനതിൻെറ തലയ്ക്കു് ഒരു കനത്ത മേട്ടം കൊടുക്കുന്നു: കേവലജ്ഞാനം കൊണ്ടുവന്നു സ്വയം വജ്രകഠിനനാക്കുന്നു. ഹാ, എനിക്കു പണിയെടുക്കേണ്ടതുണ്ടു്. രാമകൃഷ്ണൻെറ അടിമയാണു് ഞാൻ. അദ്ദേഹം തൻെറ വേല തീർക്കാൻ എന്നെ ഏല്പിച്ചു; അതു തീർക്കാതെ അദ്ദേഹമെനിക്കു വിശ്രാന്തി തരികയില്ല! ആഹാ! ഞാൻ അദ്ദേഹത്തെക്കുറിച്ചെന്തു പറയും! ഓ, അദ്ദേഹത്തിനെന്നോടുള്ള വാത്സല്യം !"

വീണ്ടും സ്വാമിജി വികാരവിവശനായെങ്കിലോ എന്നു ഭയന്നു് യോഗാനന്ദസ്വാമികളും മററും, മുറിക്കുള്ളിൽ വലിയ ചൂടാണെന്നും മട്ടുപ്പാവിൽ പോയി കുറച്ചു നേരം ഉലാത്താമെന്നും നിർദ്ദേശിച്ചു. അവർ അദ്ദേഹത്തെ അവിടേയ്ക്കു കൂട്ടിക്കൊണ്ടുപോയി: ഏറെ നേരം അതുമിതും പറഞ്ഞു് അദ്ദേഹത്തിൻെറ ചിന്താഗതി തിരിച്ചുവിട്ടു. രാത്രി വളരെ ഇരുട്ടിയിട്ടേ അദ്ദേഹത്തിൻെറ മനസ്സ് സാധാരണനിലയിലായുള്ളു.

ഇതൊരു സുപ്രധാനസംഭവമാകുന്നു; സ്വാമിജിയുടെ ആന്തരഭാവത്തിൻെറ, ഭക്തിയുടെ, ആഴം ഇതു വെളിവാക്കുന്നു; ജ്ഞാനത്തിനും സേവനപരതയ്ക്കുംവേണ്ടി അദ്ദേഹത്തിനു് നല്കേണ്ടിവന്ന വിലയുടെ വലിപ്പവും ഇതിൽനിന്നും മനസ്സിലാക്കാം. അമ്മാതിരി ഭാവപ്രവാഹത്തിൽ സ്വാമിജിയുടെ മനസ്സ് ഒഴുകിപ്പോകാതെ നോക്കാൻ സഹോദരസന്ന്യാസിമാർ കഴിവതും ശ്രമിച്ചുപോന്നു; കാരണം, അതു് അദ്ദേഹത്തെ തൻെറ യഥാർത്ഥസ്വരൂപത്തോടു് അടുപ്പിക്കുമെന്നും, അങ്ങനെ സംഭവിച്ചാൽ അദ്ദേഹം തൻെറ മായാവലയെല്ലാം അറുത്തുമുറിച്ചു പറന്നുയർന്നു മഹാസമാധിയിൽ ലയിച്ചുപോകുമെന്നും അവർക്കറിയാമായിരുന്നു. സ്വാമിജിയുടെ ജീവിതത്തിലെ അമ്മാ

തിരി അവസരങ്ങളെ അനുസ്മരിച്ചുകൊണ്ടു് സോദരസന്ന്യാസിമാരിൽ പ്രമുഖനായ ഒരാറം പറഞ്ഞിട്ടുണ്ടു്: 'നോക്കു, ഗുരുദേവൻ ഞങ്ങളെയൊക്കെ ഈ ലോകത്തിലേയ്ക്കുകൊണ്ടുവന്നതു് എന്തിനാണെന്നുവെച്ചാൽ, അദ്ദേഹത്തിൻെറ—സ്വാമിജിയുടെ—മനസ്സു് ബാഹ്യവിഷയങ്ങളിലേയ്ക്കും അദ്ദേഹത്തിൻെറ ഓരോ പ്രവൎത്തനങ്ങളിലേയ്ക്കും തിരിച്ചുവിടാനും അങ്ങനെ ഗുരുദേവൻെറ സന്ദേശം പൂൎണ്ണമാക്കാൻ വേണ്ടത്രേ കാലം സ്വാമിജി ജീവിച്ചിരിക്കാൻ ഇടയാക്കുന്നതിനും വേണ്ടിയാണു്. അല്ലെന്നുവരുകിൽ അദ്ദേഹം ഏതു നിമിഷവും നിൎവ്വികല്പസമാധിയിലേയ്ക്കു പറന്നുപോയെന്നുവരും.'

ഈ സംഭവത്തിനുശേഷം സ്വാമിജിയുടെ പ്രവൎത്തനരീതികളെക്കുറിച്ചോ പദ്ധതികളെക്കുറിച്ചോ പിന്നീടാരുമൊരിക്കലും യാതൊരു പ്രതിഷേധശബ്ദവും പുറപ്പെടുവിച്ചിട്ടില്ല. ഇടയ്ക്കിടെ ആദൎശവൈരുദ്ധ്യങ്ങളാകുന്ന കൊടുങ്കാററും കൊള്ളിയാനും ഉയൎത്താറുള്ള സന്ദേഹങ്ങളാകുന്ന കാൎമ്മേഘപടലങ്ങളെല്ലാം നീങ്ങി അന്തരീക്ഷം നിൎമ്മലനീലമായിത്തീൎന്നതുപോലെയായിരുന്നു, അതു്. സ്വാമി വിവേകാനന്ദൻെറ പിന്നിൽനിന്നുകൊണ്ടു് അദ്ദേഹത്തിൽക്കൂടി പ്രവൎത്തിക്കുന്നതു് ശ്രീരാമകൃഷ്ണനാണു് എന്നു് എല്ലാവരും തികച്ചും വ്യക്തമായിക്കണ്ടു.

## ഉത്തരേന്ത്യയിൽ

നിർഭാഗ്യവശാൽ സ്വാമിജിയുടെ ആരോഗ്യനില വളരെ മോശമായിരുന്നു. കഴിയുന്നതും വേഗം കുളിർമ്മയുററ ഈർപ്പമില്ലാത്ത കാലാവസ്ഥയോടുകൂടിയ അൽമോറയിലേയ്ക്കു പോകാൻ വൈദ്യന്മാർ അദ്ദേഹത്തെ ഉപദേശിക്കുകയും സതീർത്ഥ്യന്മാർ നിർബ്ബന്ധിക്കുകയും ചെയ്തു. ഇംഗ്ലണ്ടിൽനിന്നും കല്ക്കത്തയിൽ സ്വാമിജിയുടെ അടുത്തെത്തിയ മിസ്സ് മുള്ളറും മിസ്റ്റർ ഗുഡ്‌വിനും നേരത്തെ അൽമോറയ്ക്കു പോയിരുന്നു. ആ സുഖവാസകേന്ദ്രത്തിലെ ജനങ്ങളിൽനിന്നും അവിടേയ്ക്കു ചെല്ലാൻ അദ്ദേഹത്തിനു് നിമന്ത്രണം ലഭിച്ചിരുന്നു. അതനുസരിച്ചു് മേയ്‌മാസം 6-ാം തീയതി സ്വാമിജി ഏതാനും സതീർത്ഥ്യരോടും ശിഷ്യരോടും ഒരുമിച്ചു് അൽമോറയിലേയ്ക്കു പുറപ്പെട്ടു.

ലക്നൗവിൽ സ്വാമിജിക്കു് ഏററവും ഹാർദ്ദമായ ഒരു സ്വീകരണം ലഭിച്ചു. ഒരു രാത്രി അവിടെ തങ്ങി. അൽമോറയിൽനിന്നും മിസ്റ്റർ ഗുഡ്‌വിനും മററനേകം സുഹൃത്തുക്കളും കാഠ്‌ഗോദാമിൽ വന്നു സ്വാമിജിയെ സ്വീകരിച്ചു. അൽമോറയ്ക്കു് അടുത്തു് ലോദിയ എന്ന സ്ഥലത്തു് അനവധിയാളുകൾ അദ്ദേഹത്തെ എതിരേററു കൊണ്ടുപോകാൻ ഉച്ചതിരിഞ്ഞു് കാത്തുനിന്നിരുന്നു. അവരുടെ അപേക്ഷപ്രകാരം സ്വാമിജി, കമനീയമായി അലങ്കരിച്ച ഒരു കുതിരയുടെ പുറത്തുകയറി ഒരു ഘോഷയാത്രയുടെ മുന്നണിയിൽ നഗരത്തിലേയ്ക്കു യാത്ര ചെയ്തു. അങ്ങാടിയിലെത്തിയപ്പൊഴേയ്ക്കും പട്ടണത്തിലെ സകലയാളുകളും ഘോഷയാത്രയിൽ പങ്കെടുക്കുന്നുണ്ടെന്നു തോന്നി. വീടുകളുടെ മുകളിൽനിന്നും വാതായനങ്ങളിൽക്കൂടിയും ആയിരക്കണക്കിനു് ഹൈന്ദവസ്ത്രീകൾ, സ്വാമിജി കടന്നുപൊയ്ക്കൊണ്ടിരിക്കെ അദ്ദേഹത്തിന്റെമേൽ പുഷ്പങ്ങളും അരിയും വർഷിച്ചു. പട്ടണത്തിന്റെ നടുക്കു്, ബസ്സാർതെരുവിന്റെ ഒരു ഭാഗത്തു് മൂവായിരം ആളുകൾക്കു് ഇരിക്കാവുന്ന ഒരു പന്തൽ പണിതിരുന്നു. സ്വീകരണസംഘത്തിന്റെ പ്രതിനിധിയായി പണ്ഡിത ജ്വാലാദത്ത ജോഷി ആദ്യം ഹിന്ദിയിൽ ഒരു സ്വാഗതപത്രിക വായിച്ചു സമർപ്പിച്ചു. സ്വാമിജിയുടെ ആതിഥേയനായ ലാലാബദ്രിഷാ തുൽഘേറിയയ്ക്കുവേണ്ടി പണ്ഡിത ഹരിരാമ പാണ്ഡേ ഒരു മംഗളപത്രം സമർപ്പിച്ചു. ഒരു പണ്ഡിതൻ സംസ്കൃതത്തിലും ഒരു അനുമോദനപത്രം വായിക്കുകയുണ്ടായി.

സ്വാമിജി അതിന് ഹ്രസ്വമായി മറുപടി പറഞ്ഞു. അതിൽ ദേവതാത്മാവായ ഹിമവാൻ ഭാരതീയ ചിന്തയുടെ മേൽ ചെലുത്തിയ അദ്ധ്യാത്മസ്വാധീനത്തെയും, സ്വജീവിതം ഹിമഗിരിയിൽ നയിക്കണം എന്ന് യൗവ്വനാരംഭംമുതല്ക്കേ തനിക്കുണ്ടായിരുന്ന ആഗ്രഹത്തെയും ആവേശപൂർവ്വം സ്വാമിജി അനുസ്മരിച്ചു. താൻ ആശിച്ച രീതിയിൽ അതു നടക്കുകയില്ലെന്ന് അറിയാമായിരുന്നെങ്കിലും ആയുസ്സിന്റെ അവസാനകാലം അവിടെ ശാന്തിയിലും ധ്യാനത്തിലും കഴിക്കാൻ ഇടയാകുമാറ് 'പുരാതനമഹർഷിമാരുടെ നിശ്ശബ്ദതയും അജ്ഞാതത്വവും' തനിക്കുണ്ടാകണേ എന്ന് അദ്ദേഹം പ്രാർത്ഥിച്ചു. തുഷാരഗിരിയുടെ ദർശനമാത്രയിൽ കർമ്മവാസനകളെല്ലാം, അനേകവർഷങ്ങളായി തന്റെ തലയ്ക്കുള്ളിൽ തിളച്ചു പൊങ്ങിക്കൊണ്ടിരിക്കുന്ന പ്രവർത്തന പ്രചോദനങ്ങളെല്ലാം അടങ്ങിയൊടുങ്ങുന്നതായും തന്റെ മനസ്സ് ഹിമാലയം പ്രതിനിധാനം ചെയ്യുന്ന ആ നിത്യപല്ലവിയിലേയ്ക്ക്, ത്യാഗത്തിലേയ്ക്ക്, മടങ്ങിപ്പോകുന്നതായും അദ്ദേഹം പ്രസ്താവിച്ചു.

വീണ്ടും സ്വാമിജി ബഹുകാര്യവ്യഗ്രനായി നിരവധി സന്ദർശകന്മാരുമായി മതപരമായ കാര്യങ്ങളെക്കുറിച്ച് ദീർഘദീർഘം സംഭാഷണംചെയ്ത് ദിവസങ്ങൾ പലതു കടന്നുപോയി. വിശ്രമം കിട്ടിയില്ലെങ്കിലും അദ്ദേഹത്തിന്റെ ആരോഗ്യം ക്രമേണ മെച്ചപ്പെട്ടുവന്നു. യോഗാനന്ദസ്വാമികൾ, നിരഞ്ജനാനന്ദസ്വാമികൾ, അദ്ഭുതാനന്ദസ്വാമികൾ, അച്യുതാനന്ദസ്വാമികൾ, വിജ്ഞാനാനന്ദസ്വാമികൾ, സദാനന്ദസ്വാമികൾ, സച്ചിദാനന്ദസ്വാമികൾ, ശുദ്ധാനന്ദസ്വാമികൾ, ബ്രഹ്മചാരി കൃഷ്ണലാൽ, മിസ്റ്റർ ജെ. ജെ. ഗുഡ്വിൻ എന്നിവർ സ്വാമിജിയെ അൽമോറയിലേയ്ക്ക് അനുഗമിക്കുകയോ അവിടെവെച്ച് കാണുകയോ പിന്നീടുള്ള ഉത്തരേന്ത്യാപര്യടനത്തിൽ ഒരുമിച്ചു യാത്ര ചെയ്യുകയോ ചെയ്തിട്ടുണ്ട്. ഇവരുമായി സ്വാമിജി വളരെ സമയം നേരമ്പോക്കിലും അദ്ധ്യാത്മസംഭാഷണത്തിലും ചെലവഴിച്ചിരുന്നു.

എന്നാൽ പരിതഃസ്ഥിതികൾ സ്വാമിജിയെ ശാന്തമായി കഴിയാൻ അനുവദിച്ചില്ല. ഭാരതജനത ആകമാനം സ്വാമിജിയെ അഭൂതപൂർവ്വമായ അത്യാദരത്തോടും ആവേശത്തോടുംകൂടി സ്വീകരിച്ച നിമിഷംമുതൽ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ തടക്കാനും തകർക്കാനും സ്വാധീനത്തെ ഇല്ലായ്മചെയ്യാനും സ്വഭാവത്തെ കരിതേച്ചു കാണിയ്ക്കാനുമായി ഒരു സംഘടിതശ്രമം നടന്നുകൊണ്ടിരുന്നു. ഇന്ത്യയിലും അമേരിക്കയിലും പ്രവർത്തനം നടത്തിക്കൊണ്ടിരുന്ന ചില അമേരിക്കൻ മിഷണറിസംഘങ്ങളാണ് ഇതിന് മുൻകൈ എടുത്തു പ്രവർത്തിച്ചിരുന്നത്. തെന്നിന്ത്യയിൽക്കൂടി

യുള്ള സ്വാമിജിയുടെ ജൈത്രയാത്രമൂലം അനുക്രമം വദ്ധമാനമായി ക്കൊണ്ടിരുന്ന അദ്ധ്യാത്മികകല്ലോലത്തെ തടയാനും, അദ്ദേഹം സ്ഥലത്തില്ലാതിരിക്കുമ്പോരം അമേരിക്കയിലെ സ്വാമിജിയുടെ സ്വാധീനം നശിപ്പിക്കാനും ആയിരുന്ന അവരുടെ പ്രയത്നം. സ്വാമിജിയുടെ വിജയത്തെയും പ്രചാരണപ്രവത്തനത്തെയും കുറിച്ച് അടിസ്ഥാന രഹിതങ്ങളും അസത്യപൂണ്ണങ്ങളുമായ റിപ്പോർട്ടുകരം അമേരിക്കൻ പത്രങ്ങരംക്ക് അയയ്ക്കപ്പെട്ടു; സ്വാമിജിയെ മനഃപൂവ്വം അപവദിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ള ഈവക റിപ്പോർട്ടുകരംക്ക് തല്പരകക്ഷികരം വലിയ പ്രചാരം നല്കി. ഇതു് സ്വാമിജിയെക്കുറിച്ച് നിശിത വിമശനത്തിന് ഇടനല്കി. അതിരൂക്ഷമായ വിമശനങ്ങളടങ്ങിയ പത്രങ്ങരം കെട്ടുകെട്ടായി വന്നുവെങ്കിലും സ്വാമിജി അക്ഷോഭ്യനായി അവയെല്ലാം നിസ്സാരമാക്കി തള്ളിക്കളഞ്ഞു. സ്വാമിജിയുടെ കത്തുകളും, അദ്ദേഹത്തിന്റെ അമേരിക്കയിലെ സ്നേഹിതന്മാരും ശിഷ്യന്മാരും എഴുതിയിട്ടുള്ള കത്തുകളും കായ്യങ്ങളുടെ യഥാത്ഥനില വെളിപ്പെടുത്താൻ പര്യാപ്തങ്ങളായതുകൊണ്ട് ഇതിനെക്കുറിച്ച് ദീഘമായി ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല. സ്വാമിജി ഇന്ത്യയിൽ മടങ്ങിയെത്തുന്നതിനു കുറച്ചുമുമ്പ് മതപ്രചാരണത്തിനായി ഇന്ത്യയിലേയ്ക്കു പോന്നിരുന്ന ഡോക്ടർ ബാരോസിനെപ്പോലെ സമുന്നതനായ വൈദികൻപോലും, ഇന്ത്യയിൽവെച്ചും അമേരിക്കയിൽ മടങ്ങിയെത്തിയശേഷവും അമർഷത്തിനും അസൂയയ്ക്കും വശംവദനായി അപവാദവ്യവസായം നടത്തിയിരുന്നുവെന്നതു് പരിതാപകരമെന്നല്ലാതെ എന്തുപറയട്ടെ! 1897 ജനവരി 30-ാം തീയതി സ്വാമിജി ഷിക്കാഗോവിൽ ഒരു സുഹൃത്തിന് ഇപ്രകാരം എഴുതുകയുണ്ടായി:

'ലണ്ടനിൽനിന്നു് ഞാനെന്റെ ആളുകരംക്ക് എഴുതിയിരുന്നു ഡോക്ടർ ബാരോസ്സിനെ സാദരം സ്വീകരിക്കണമെന്നു്. അവര ദ്ദേഹത്തിന് വലുതായ ഒരു സ്വീകരണം നല്കി; പക്ഷേ അദ്ദേഹത്തിന് കല്ക്കത്തയിൽ യാതൊരു സ്വാധീനവും ചെലുത്താൻ കഴിഞ്ഞില്ല എന്നതു് എന്റെ കുററമല്ല. ഡോക്ടർ ബാരോസ് ഇപ്പോരം എന്നെക്കുറിച്ച് എന്തൊക്കെയോ വിചാരിക്കുന്നുവെന്നു കേരംക്കുന്നു. അങ്ങനെയാണുലകം!'

മടങ്ങി കാലിഫോർണിയയിൽ കപ്പലിറങ്ങിയ മേയ് 10-ാം തീയതിതന്നെ ഡോക്ടർ ബാരോസ് 'ക്രോണിക്കിരം' പത്രത്തിന്റെ പ്രതിനിധിയുമായി ഒരു അഭിമുഖസംഭാഷണത്തിൽ-ആ പത്രത്തിന്റെ ഭാഷയിൽ പറഞ്ഞാൽ, 'അതു് ആ ഇന്ത്യക്കാരൻ കേരംക്കാൻ ഇടയായിരുന്നുവെങ്കിൽ അതദ്ദേഹത്തിന്റെ കാതിൽ കരുകരുക്കുമായിരുന്നു'-ചില പരാമശങ്ങരം നടത്തിയതായി

റിപ്പോർട്ട് ചെയ്യപ്പെട്ടു. അതിൽനിന്നും ഏതാനും ഭാഗം ഇവിടെ ചേർക്കുന്നു: 'സ്വാമി എന്നേക്കാൾ ഒരാഴ്ചമുമ്പേ ഇന്ത്യയിലെത്തി; എങ്കിലും ഞങ്ങളുടെ പരിചയം പുതുക്കാൻ അദ്ദേഹം എന്നെ വന്നു കാണുകയുണ്ടായില്ല. എന്നു മാത്രമല്ല, ഞാൻ ചെന്നതിന്റെ പിറേറന്ന് അദ്ദേഹം ബദ്ധപ്പെട്ടു മദ്രാസ് വിട്ടു. അമേരിക്കൻ സ്ത്രീകളെക്കുറിച്ച് അദ്ദേഹം പറഞ്ഞതായി ക്രോണിക്കിൾ ആരോപിച്ചതൊക്കെ നേരാണ്. നുണയാണ് താൻ പറയുന്നത് എന്നറിഞ്ഞുകൊണ്ട് അദ്ദേഹം എന്നെ കാണാതെ ഒഴിഞ്ഞുപോയി. എന്തായാലും ഒരു സംഗതി തിരുത്താൻ ഞാൻ ആഗ്രഹിക്കുന്നു. തന്റെ പെരുമാററംകൊണ്ട് അദ്ദേഹത്തിന് ജാതിഭ്രഷ്ടൊന്നും സംഭവിച്ചിട്ടില്ല, അദ്ദേഹമൊരിക്കലും ഒരു ബ്രാഹ്മണനായിരുന്നില്ല എന്നാണറിയുന്നത്. അദ്ദേഹം ശൂദ്രജാതിയിൽപെട്ടയാളാണ്, ഇന്ത്യയിലെ ബഹുമാന്യജാതികളിൽ ഏററവും താണ ജാതി. അദ്ദേഹം അമേരിക്കൻ സ്ത്രീകളെയും സ്ഥാപനങ്ങളെയും കുറിച്ചു പറഞ്ഞതൊക്കെ ഞാൻ കണ്ട ചില ഹിന്ദുക്കളെ വെറുപ്പിച്ചു. അവരെന്റെയടുത്തു വന്നു പറഞ്ഞു, അദ്ദേഹം അവരുടെ മതത്തെ പ്രതിനിധാനം ചെയ്യുയോ പ്രചരിപ്പിക്കുകയോ ചെയ്യുന്നില്ലെന്ന്. ഹൈന്ദവപ്രസംഗകർക്ക് ഇംഗ്ലണ്ടിലും അമേരിക്കയിലും ഉള്ള സ്വാധീനത്തെക്കുറിച്ച് വിവേകാനന്ദൻ ചെയ്ത അതിശയോക്തിപരവും പരിഹാസ്യവുമായ പ്രസ്താവനയാണ് പ്രത്യേകം പ്രതിഷേധാർഹമായിട്ടെനിക്കു തോന്നുന്നത്. അദ്ദേഹം ഉജ്ജ്വലവും പ്രിയംകരവുമായ ഗുണങ്ങളുള്ളവനാണ്; പക്ഷേ അദ്ദേഹത്തിന്റെ തല തിരിഞ്ഞുപോയെന്നു തോന്നുന്നു. അദ്ദേഹത്തെ ഗൗരവത്തോടെ ഗണിക്കണമോ വേണ്ടയോ എന്നെനിക്ക് ഒരിക്കലും തീർച്ചയുണ്ടായിരുന്നില്ല. ഒരു ഹിന്ദു മാർക്ക് ട്വൈൻ* ആയിട്ടാണ് അദ്ദേഹത്തെക്കുറിച്ച് എനിക്കു തോന്നിയത്. അദ്ദേഹം പ്രതിഭാസമ്പന്നനായ ഒരാളാണ്; കുറെ അനുയായികളുമുണ്ട്, പക്ഷേ തല്ക്കാലത്തേയ്ക്കു മാത്രം.'

ഏതെങ്കിലും പ്രസംഗത്തിലോ അഭിമുഖസംഭാഷണത്തിലോ പ്രഭാഷണത്തിലോ അമേരിക്കൻസ്ത്രീകളെ നിന്ദിക്കുന്നതായ ഒരു വാക്കും തന്റെ നാവിൽനിന്നു വീണിട്ടില്ല എന്ന് സ്വാമിജി പറയുന്നു. നേരേമറിച്ച് അവരുടെ ഔദാര്യത്തെയും ദയാലുതയെയും സത്യാന്വേഷണതല്പരതയെയും കുറിച്ചു പറയാൻ കിട്ടുന്ന അവസരങ്ങളൊന്നും അദ്ദേഹം പാഴാക്കാറില്ല, മറേറ ആരോപണവും അതുപോലെതന്നെ അസത്യമാണ്. അദ്ദേഹ

* മാർക്ക് ട്വൈൻ – അമേരിക്കൻ ഹാസ്യസാഹിത്യകാരനായ സാമുവെൻ ലാങ്ഹോൺ ക്ലെമൻസിന്റെ തൂലികാനാമം.

ത്തിൻെറ പ്രവൎത്തനങ്ങളുടെ ഫലത്തെക്കുറിച്ചു ചോദിച്ചപ്പോഠം പലപ്പോഴും ഒന്നും പറയാതെ ഒഴിയുകയാണു് ചെയ്തിരുന്നതു്; എന്തെങ്കിലും പറയാൻ നിൎബ്ബന്ധനായപ്പോഠം അദ്ദേഹം വളരെ മിതമായും പരിമിതമായും വിനയത്തോടുകൂടിയും മാത്രമേ ചിലതു പറഞ്ഞിട്ടുള്ളു; അദ്ദേഹത്തെക്കുറിച്ചു് അപവാദം പരത്തി പേരു കേട്ടവരാകാൻ വെമ്പുന്ന ചിലക്കും ഇതുമാതിരി നിയന്ത്രണം പാലിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ !

മിസ്സിസ് സാറാ സി. ബുരം ജൂൺ 7-ാം തീയതി ഡോക്ടർ ലെവിസ് ജി ജെയിൻസിനു് സ്വാമിജിയെ സംബന്ധിച്ചിങ്ങനെ എഴുതി: താങ്കളയച്ച കാലിഫോർണിയയിലെ പത്രശകലത്തിനു നന്ദി. ഡോക്ടർ ബാരോസ് സ്വാമി വിവേകാനന്ദനെ യാതൊരു ക്ലേശവും കൂടാതെ 'നുണയനെന്നു നിന്ദിക്കുകയും അതിനാലാണു് തന്നെക്കാണാതെ മദ്രാസ്സിൽവെച്ചു മനപ്പൂൎവ്വം ഒഴിഞ്ഞുമാറിയതെന്നു കുററപ്പെടുത്തുകയും ചെയ്യുമ്പോഠം, അദ്ദേഹം, സ്വന്തം നന്മയ്ക്കുവേണ്ടി, സ്വാമി വിവേകാനന്ദൻ ഹിന്ദുക്കഠംക്കയച്ചതും വളരെയേറെ വിതരണം ചെയ്യപ്പെട്ടതുമായ ആ എഴുത്തുകളെക്കുറിച്ചു് - തങ്ങളുടെയും അദ്ദേഹത്തിൻെറയും മതങ്ങളെക്കുറിച്ചുള്ള ഡോ. ബാരോസ്സിൻെറ സന്ദേശത്തെപ്പററി അവരുടെ അഭിപ്രായം എന്തുതന്നെ ആയാലും - ഷിക്കാഗോവിൽ ഡോ. ബാരോസ്സും മിസ്റ്റർ ബോണിയും പൌരസ്ത്യപ്രതിനിധികഠംക്കു നല്കിയ സൌഹൃദത്തിന്നനുരൂപമായ വിശാലമനസ്സതയും സ്വാഗതവും നല്കണം എന്നാവശ്യപ്പെട്ടുകൊണ്ടുള്ള കത്തുകളെക്കുറിച്ചു്, ഒന്നും മിണ്ടാതിരിക്കുകയായിരുന്നു ഉചിതം എന്നു പറയാതെ നിൎവ്വാഹമില്ല. അത്ഭുതപൂൎവ്വമായ ഉത്സാഹത്തോടും സ്നേഹവായ്പോടുംകൂടി ആ സന്ന്യാസിയെ സ്വാഗതം ചെയ്വാൻ ഭാരതം തയ്യാറെടുക്കുന്ന അവസരത്തിൽ വിതരണം ചെയ്ത ആ എഴുത്തുകഠം, ബാരോസ് സ്വദേശത്തേയ്ക്കു മടങ്ങിയപ്പോഠം അദ്ദേഹം കാലിഫോർണിയയിൽവെച്ചു് വിവേകാനന്ദനെക്കുറിച്ചു ചെയ്ത പരാമൎശങ്ങളിൽനിന്നും എത്രയോ വ്യത്യസ്തം ! ഇതു് ഈ രണ്ടു വ്യക്തികളെയും വിലയിരുത്താൻ ഭാരതജനതയെ സഹായിക്കുന്നു.

വിവേകാനന്ദൻ അങ്ങേയററം പരിശ്രാന്തനായിരുന്നു എന്ന സംഗതിയും ഇത്തരുണത്തിൽ പറയേണ്ടതുണ്ടു്. ഇന്ത്യയിലെ പൊതുസ്വീകരണങ്ങളിൽ ആദ്യംമുതൽ അവസാനംവരെ, അദ്ദേഹത്തിൻെറ ആരോഗ്യം അപകടത്തിലാകുമോ എന്നു ഭയമുണ്ടായിരുന്നു. ഒടുവിൽ വൈദ്യന്മാരുടെ ആജ്ഞയനുസരിച്ചു്, കൂടുതൽ ക്ഷീണം വരാതെ കഴിക്കാൻ അദ്ദേഹത്തിനു് ഏതാനും മാസം പരിപൂൎണ്ണ വിശ്രമം സ്വീകരിക്കേണ്ടതായിവന്നു. വിവേകാനന്ദൻ എൻെറ അതിഥിയായിരുന്നിട്ടുള്ളതിനാൽ അദ്ദേഹത്തെക്കുറിച്ചുള്ള ആരോ

പണങ്ങൾ ആളുകൾ എനിക്കയച്ചുതരുന്നു. ഇൻഡ്യയിലേയ്ക്കു മടങ്ങിപ്പോകുന്നതിനുമുമ്പ് രണ്ടുകൊല്ലമായി അദ്ദേഹം അമേരിക്കൻ സ്ത്രീകളെ നിന്ദിച്ചതായി റിപ്പോർട്ടുകൾ ഇവിടെയും അവിടെയും പ്രചരിപ്പിക്കപ്പെട്ടിരുന്നു എന്നെനിക്കറിയാം; അദ്ദേഹം കപടനാണെന്നു വരുത്തിക്കൂട്ടുകയാണ് ഉദ്ദേശം: അല്ലെങ്കിൽ സ്വാമിയുടെ എതിരാളികൾ, ഡോ. ബാരോസ് ചെയ്യുമ്പോലെ, അദ്ദേഹം വീണ്ടും വീണ്ടും പറഞ്ഞിട്ടുള്ളതിൻെറ സാരഭൂതമായ സംഗതികൾ വിട്ടുകളഞ്ഞിട്ട് അദ്ദേഹത്തിൻെറ വാക്കുകൾ എന്നു തോന്നാവുന്ന അഭിപ്രായങ്ങൾ പറഞ്ഞുപരത്തുന്നു. മാന്യന്മാർ ഇടയ്ക്കിടെ ഉപയോഗിച്ചുവരുന്നവയും ഏതൊരു വിദേശിയുടെ കൈയിലും അപകടകരവും ആയ അമേരിക്കരുടെ ധൃഷ്ടഫലിതങ്ങൾ, ഇംഗ്ലീഷ് ഭാഷ കൈകാര്യം ചെയ്യുന്നതിൽ അസാമാന്യമായ വൈദഗ്ദ്ധ്യമുള്ള ആ സന്ന്യാസിയെ ചിലപ്പോൾ അപ്രസക്തവും അയുക്തവുമായി ഉദ്ധരിക്കാൻ പ്രേരിപ്പിക്കാറുണ്ട്. അദ്ദേഹത്തിനു സ്വാഭാവികമായിട്ടുള്ള ആത്മനിയന്ത്രണം ശക്തിയായ പ്രകോപനം വരുമ്പോൾ ചില അവസരങ്ങളിൽ കൈവിട്ടുപോകാറുണ്ട് എന്നതും വാസ്തവമാണ്. എങ്കിലും അദ്ദേഹം മര്യാദക്കാരനായ ഒരെതിരാളിയാണെന്നതിനു ഞാൻ അദ്ദേഹത്തിൻെറ അയോഗ്യരും അസത്യവാദികളുമായ അപവാദവ്യവസായികളുടെ മുമ്പിൽപ്പോലും സാക്ഷി പറയാം. മഹാന്മാരായ പ്രചാരകന്മാരെയും കലാകാരന്മാരെയും പോലെ ആവേശഭരിതരായ പുരുഷന്മാരെയും സ്ത്രീകളെയും തന്നിലേയ്ക്കടുപ്പിക്കാൻ ശക്തിയുള്ള അദ്ദേഹം അന്ധമായ ഒരു അനുയായിവർഗ്ഗത്തെ നേടാൻ നോക്കാതെ ചിലപ്പോൾ കർക്കശമായി കാര്യങ്ങൾ തുറന്നു പറഞ്ഞു എന്നതു് അദ്ദേഹത്തിന്നഭിമാനജനകമാണ്.

അമേരിക്കയിൽ സ്വാമി വിവേകാനന്ദനു സ്വാതന്ത്ര്യമുള്ള ഗൃഹങ്ങൾ ഏതു് മാന്യനെയും സ്വാഗതം ചെയ്യും. ഡോ. ബാരോസ്സിനോടൊപ്പം സ്വാമിയുടെ സ്നേഹിതന്മാരും സമ്മതിക്കും അദ്ദേഹം അസാധാരണപ്രഭാവനാണെന്ന്; പ്രസന്നസൗഹൃദത്തിൽ മാത്രമല്ല, പ്രതിഭാവൈഭവത്തിലും യഥാർത്ഥപണ്ഡിതൻെറ നമ്രതയിലും അപ്രകാരമാണെന്ന്; ഈ നമ്രത അദ്ദേഹത്തെ അഹങ്കാരത്തിൽനിന്നും ഗർവ്വിൽനിന്നും കാക്കും. നാസ്തികതയെയും അജ്ഞേയതാവാദത്തെയും അന്യാദൃശമായ രീതിയിൽ അദ്ദേഹം കൈകാര്യം ചെയ്യുന്നു; ജിജ്ഞാസുക്കളായ വിദ്യാർത്ഥികൾക്ക്, വിഭാഗീയമതങ്ങളെയും ഉൾക്കൊള്ളുന്നതും മതത്തെ സംസ്ഥാപിക്കുന്നതുമായ തത്ത്വചിന്താവിശകലനം നല്കുന്നു. ആദ്ധ്യാത്മികതയിൽ ശിശുസഹജമായ ഒരു മനോഭാവമാണ് അദ്ദേഹത്തിനുള്ളതു്: അതു് അദ്ദേഹത്തെ സ്വജനങ്ങളുടെ സ്നേഹമാന്ന സേവകനാക്കും.

വിഭാഗീയതാല്പര്യങ്ങളിലും സേവനങ്ങളിലും ശരിയായി ഏർപ്പെട്ടിട്ടുള്ള പ്രവർത്തകർ, പൊതുവായി സ്വീകാര്യങ്ങളായ കാര്യങ്ങഠംക്കുവേണ്ടി നോക്കാതെ, ഇന്നു പതിവായിത്തീർന്നിട്ടുള്ള ദോഷാരോപണവ്യവസായത്തിൽ ഏർപ്പെടുന്നതു കാണുക എപ്പോഴും വേദനാജനകമാണ്. ഡോക്ടർ ക്ലാർക്ക്, ഡോക്ടർ ബാരോസ് തുടങ്ങിയവർ ഉന്നയിച്ച ആരോപണങ്ങഠംക്ക്, വിവേകാനന്ദൻെറ സുചിന്തിതമായ അഭിപ്രായങ്ങഠം അടങ്ങുന്ന എഴുത്തുകളിൽനിന്ന്, ഇന്ത്യയിലേയ്ക്കും ഇവിടേയ്ക്കും അയച്ചിട്ടുള്ളവയിൽനിന്ന്, ഉള്ള ഉദ്ധരണങ്ങഠം ഞാൻ ഇതോന്നിച്ചയക്കുന്നു. അവയോ എൻെറ അഭിപ്രായമോ യഥായോഗ്യം ഉപയോഗിക്കാൻ അപേക്ഷ.

പുനശ്ച. പാശ്ചാത്യദേശങ്ങളിലെ പ്രവർത്തനങ്ങളെയും സ്വാധീനത്തെയും കുറിച്ച് വിവേകാനന്ദൻ അതിശയോക്തി കലർന്ന അവകാശവാദങ്ങഠം പുറപ്പെടുവിച്ച എന്ന സൂചനയും, അദ്ദേഹത്തിൻെറ സ്വാധീനം താല്ക്കാലികം മാത്രമാണെന്ന ഡോ. ബാരോസ്സിൻെറ സങ്കല്പംപോലെതന്നെ അബദ്ധമാണ്. വിവേകാനന്ദൻ ഐറോപ്യനായിട്ടല്ല. മടങ്ങിവരുന്നതു്; ആരോഗ്യം അനുവദിച്ചാലുടനെ ചെല്ലണം എന്നാവശ്യപ്പെട്ടുകൊണ്ടുള്ള അടിയന്തരമായ അപേക്ഷകഠം അതിനു തെളിവാണ്. യഥാർത്ഥമതപ്രവർത്തകരെയെല്ലാം അവിടേയ്ക്ക് സ്വാഗതം ചെയ്യുന്ന ഒരാളാണ് അദ്ദേഹം എന്ന് ഞാൻ വിശ്വസിക്കുന്നു.

ജർമ്മൻവിജ്ഞാനമണ്ഡലങ്ങളും ഇംഗ്ലണ്ടിലെ പൗരസ്ത്യചിന്താവിദഗ്ദ്ധരും നമ്മുടെ എമേഴ്സൺതന്നെയും, തെളിവുതരുന്നുണ്ട്, ഇന്നത്തെ പാശ്ചാത്യചിന്ത വാസ്തവത്തിൽ വേദാന്തചിന്താവ്യാപ്തമാണ് എന്ന സംഗതിയിൽ; പാശ്ചാത്യലോകത്തിൽ ആയിരക്കണക്കിനാളുകഠം വേദാന്തത്തിൻെറ — വിഭാഗീയസമ്പ്രദായങ്ങളെ ഉഠംക്കൊള്ളാൻ കഴിവുള്ള ഒരു ദർശനത്തിൻെറ— അനുയായികളാണെന്നു പറയുന്നതുകൊണ്ട് വിവേകാനന്ദൻ ഇത്രമാത്രമേ ഉദ്ദേശിക്കാൻ നിവൃത്തിയുള്ളു.

മേൽകൊടുത്ത വാദപ്രതിവാദത്തെ സംബന്ധിച്ചും ഇന്ത്യയിൽ ചില എതിർകക്ഷികഠം നടത്തിയ പരാമർശങ്ങളെക്കുറിച്ചും സ്വാമിജി ഈ കാലഘട്ടത്തിൽ അമേരിക്കയിലെ ചില ഉററ ശിഷ്യർക്ക് എഴുതിയ എഴുത്തുകഠം അദ്ദേഹത്തിൻെറ നിലപാടും മനോഭാവവും വ്യക്തമാക്കുന്നുണ്ട്. ഫെബ്രുവരി 25-ാം തീയതി അദ്ദേഹം എഴുതി:

'പഴഞ്ചൊല്ലിൽ പറയുംപോലെ, എനിക്കു മരിക്കാനും കൂടി ഒരു ഞൊടിയിട നേരമില്ല. നാടെമ്പാടും ഘോഷയാത്രകളും പെരുമ്പറകളും മററുപല സ്വീകരണച്ചടങ്ങുകളും കാരണം എൻെറ

പ്രാണൻ പകുതിമുക്കാലും പോയി. നേരേമറിച്ച്, നാട്ടു മുഴുവൻ കണ്ണിൽ ചോരയില്ലാത്ത അസൂയാകുക്ഷികളെക്കൊണ്ടു നിറഞ്ഞിരിക്കുകയാണ്; എന്റെ പ്രവർത്തനങ്ങളെ തകർക്കാൻ അവർ എന്തു ചെയ്യാനും മടിക്കില്ല. പക്ഷേ, നിങ്ങൾക്കറിയാമല്ലൊ, എതിർപ്പ് ഏറുന്തോറും എന്നുള്ളിലെ ഭൂതം തലപൊക്കുന്നു.''

ഡോക്ടർ ബാരോസ്സിന്റെ ഇന്ത്യയിലെ പരിപാടി പരാജയമടയാനുള്ള കാരണത്തെക്കുറിച്ച് 1897 ഏപ്രിൽ 28-ാം തീയതി സ്വാമിജി ഇങ്ങനെ എഴുതുകയുണ്ടായി:

''ഡോക്ടർ ബാരോസ് ഇപ്പൊഴേയ്ക്കും അമേരിക്കയിൽ എത്തിയിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. പാവം! ഏററവും കടുത്ത ഇടുങ്ങിയ കൃസ്തുമതം പ്രചരിപ്പിക്കാൻ അദ്ദേഹം ഇവിടെ വന്നു; അതിന്റെ ഫലമോ? സാധാരണ സംഭവിക്കാറുള്ളതുപോലെ അദ്ദേഹം പറയുന്നതു കേൾക്കാൻ ആരുമുണ്ടായിരുന്നില്ല. വലിയ ആദരവോടെ ആളുകൾ അദ്ദേഹത്തെ സ്വീകരിച്ചു, തീർച്ച; പക്ഷേ, എന്റെ എഴുത്താണ് അതു സാധിച്ചത്. അദ്ദേഹത്തിന്റെ തലയ്ക്കുള്ളിൽ തലച്ചോറു നിറച്ചുകൊടുക്കാൻ എനിക്കു കഴിഞ്ഞില്ല! പോരെങ്കിൽ, അദ്ദേഹം എന്തോ ഒരു പ്രത്യേകതരം മനുഷ്യനാണെന്നു തോന്നുന്നു. എന്റെ പ്രത്യാഗമനം സംബന്ധിച്ച് രാജ്യത്തു് ഉണ്ടായ സന്തോഷപ്രകടനത്തിൽ അദ്ദേഹം ക്രുദ്ധനായിരിക്കുന്നുവെന്നു കേൾക്കുന്നു. എന്തായാലും കുറച്ചുകൂടി മൂളയുള്ള ഒരാളെ വേണ്ടിയിരുന്നു നിങ്ങൾ അയയ്ക്കാൻ; എന്തെന്നാൽ, ഡോ. ബാരോസ് കാരണം മതമഹാസമ്മേളനം ഹിന്ദുക്കളുടെ ദൃഷ്ടിയിൽ പരിഹാസ്യമായ ഒരു പ്രകടനമായിത്തീർന്നിരിക്കുന്നു. പിന്നെ, ആശ്ചര്യമെന്നു പറയട്ടെ, ക്രൈസ്തവനാടുകളിൽനിന്നു് മതപ്രചാരണത്തിന് ഇങ്ങോട്ടു വരുന്നവർക്കൊക്കെ, ആ മണ്ടത്തം നിറഞ്ഞ പഴഞ്ചൻ വാദാഭാസമേ ഉള്ളു ഉന്നയിക്കാൻ: 'കൃസ്ത്യാനികൾ പ്രബലരും പണക്കാരുമാണ്, ഹിന്ദുക്കളങ്ങനെയല്ല; തന്നിമിത്തം കൃസ്തുമതമാണ് ഹിന്ദുമതത്തേക്കാൾ കേമം,' എന്ന്. അതിന് ഹിന്ദു ശരിക്കു തിരിച്ചടിക്കുന്നു, അതുതന്നെയാണ് ഹിന്ദുമതം ഒരു മതമാകാനും കൃസ്തുമതം അങ്ങനെ ആകാതിരിക്കാനും കാരണം; എന്തെന്നാൽ, നിസ്സാരമായ ഈ ലോകത്തിൽ തെമ്മാടിത്തം മാത്രമേ തഴച്ചു വളരുകയുള്ളു; നന്മ എപ്പോഴും ഉഴലുന്നു. ഭൗതികശാസ്ത്രസംസ്കാരത്തിൽ പാശ്ചാത്യജനതകൾ എത്രയൊക്കെ പുരോഗമിച്ചവരാണെങ്കിലും തത്ത്വചിന്താപരവും ആദ്ധ്യാത്മികവുമായ വിജ്ഞാനത്തിൽ അവർ കേവലം ശിശുക്കളാണെന്നു തോന്നുന്നു. ഭൗതികശാസ്ത്രത്തിന് ലൗകികാഭ്യുദയം നല്കാനേ കഴിവുള്ളു; അതേ സമയം അദ്ധ്യാത്മശാസ്ത്രം നിത്യജീവിതത്തിനുള്ളതുമാണ്, നിത്യ

ജീവിതം എന്നൊന്നില്ല എന്നു വന്നാൽത്തന്നെയും ആദർശങ്ങളെന്ന നിലയ്ക്കുള്ള അദ്ധ്യാത്മചിന്തകളുടെ അനുധ്യാനം കൂടുതൽ ഗഹനമാണ്; അതു മനുഷ്യനു കൂടുതൽ സുഖം നല്കുകയും ചെയ്യുന്നു. നേരേമറിച്ച് ഭൗതികതയെന്ന വിഡ്ഢിത്തം മത്സരത്തിലേയ്ക്കും ആശാപാശങ്ങളിലേയ്ക്കും അവസാനം മരണത്തിലേയ്ക്കും —വ്യക്തിഗതവും ദേശീയവുമായ മരണത്തിലേയ്ക്കും — നയിക്കുന്നു.

ഷിക്കാഗോവിലെ ഡോക്ടർ കോൺസ്റ്റൺ ടേൺബുള്ളിനെ നിങ്ങൾക്ക് പരിചയമുണ്ടോ? ഞാൻ ഇന്ത്യയിൽ എത്തുന്നതിനു ഏതാനും ആഴ്ചമുമ്പ് അദ്ദേഹം ഇവിടെ എത്തി. അദ്ദേഹത്തിനു എന്നോട് വലിയ ഇഷ്ടമുള്ളതായി കാണപ്പെട്ടു; അതിൻെറ ഫലമായിട്ട് ഹിന്ദുക്കൾക്കെല്ലാം അദ്ദേഹത്തെ വളരെ ഇഷ്ടമായി.

എൻെറ മുടി നരച്ചുതുടങ്ങിയിരിക്കയാൽ ഞാൻ വലിയ ഒരു താടി നീട്ടാൻ പോവുകയാണ്. അതു മാനനീയമായ ഒരു രൂപം തരുന്നു: അമേരിക്കയിലെ അപവാദവ്യാപാരികളിൽ നിന്നു അതൊരുവനെ കാത്തുരക്ഷിക്കുകയും ചെയ്യുന്നു. അല്ലയോ വെഞ്ചാമരകേശഭാരമേ, നിനക്കെന്തൊക്കെ ഒളിച്ചുവെയ്ക്കാനാവില്ല! നിനക്കു സർവ്വവിജയങ്ങളും; പടച്ചോനു സ്തുതി!"

ചില കൂട്ടരെ ചൊടിപ്പിക്കാനിടയാക്കിയ തൻെറ തുറന്ന പരാമർശങ്ങളെ സമർത്ഥിച്ചുകൊണ്ടു് മേയ് 5-ാം തീയതി സ്വാമിജി ഒരു സുഹൃത്തിനു് എഴുതിയയച്ചു:

"തിയോസഫിക്കാരും ബൗദ്ധരും, ഇന്ത്യയിൽ അവർ ഊരും പേരുമില്ലാത്ത കൂട്ടരാണെന്നു് നിങ്ങൾ ആദ്യമേ ഓർക്കണം, അവർ ഏതാനും പ്രബന്ധങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ഒച്ചപ്പാടുണ്ടാക്കുകയും ചെയ്യുന്നു വരാം, പാശ്ചാത്യരുടെ ശ്രദ്ധയാകർഷിക്കാൻ വേണ്ടി; എന്നാൽ ഇന്ത്യയിൽ ആകെക്കൂടി ജന്മനാ ഹിന്ദുക്കളായ രണ്ടു ഡസൻ തിയോസഫിക്കാരോ ഇരുനൂറു ബൗദ്ധരോ ഉണ്ടോ എന്നെനിക്കു് അറിഞ്ഞുകൂടാ. അമേരിക്കയിലെ എൻെറ രൂപമൊന്നു്, ഇവിടെ ഒന്നു വേറേ, ഇവിടെ ജനത മുഴുവൻ എന്നെ അവരുടെ ആചാര്യനായിട്ടെണ്ണുന്നു; അവിടെ ഞാൻ ഒട്ടേറെ അധിക്ഷിപ്തനായ ഒരു മതപ്രചാരകനും. ഇവിടെ നാട്ടുവാഴികൾ എൻെറ വണ്ടി വലിക്കുന്നു; അവിടെയെന്നെ മാന്യമായ ഒരു ഹോട്ടലിൽ കയററുകയില്ല! അതിനാൽ, ഇവിടെയെൻെറ വാക്കുകൾ ഈ ജനതയുടെ, എൻെറ ആളുകളുടെ, ശ്രേയസ്സിനു ഉതകുന്നതാവണം, ഒരു സ്നേഹിതൻെറ കാതുകൾക്കു് അവ എത്രതന്നെ അരോചകമായിത്തോന്നിയാലും. ആത്മാർത്ഥവും സത്യസന്ധവുമായതിനൊക്കെ സ്നേഹവും സഹിഷ്ണുതയും – എന്നാലൊരിക്കലും കാപട്യത്തിനില്ല! തിയോസഫിക്കാർ സേവപിടിച്ചും സ്തുതിപാടിയും എന്നെ

പാട്ടിലാക്കാൻ നോക്കി, ഇന്ത്യയിൽ ഞാനൊരു 'ആധികാരിക വ്യക്തി' ആയതുകൊണ്ടു്. അവരുടെ കപടതകാംക്ഷ് എൻെറ പ്രവർത്തനം ഏതെങ്കിലും തരത്തിൽ ആനുകൂല്യം നല്കുന്നതു തടയാൻ കുറെ കടുത്ത ഉറച്ചവാക്കുകൾ ഉപയോഗിക്കേണ്ടതു് അതിനാൽ കൂടുതൽ ആവശ്യമായിവന്നു. അതങ്ങനെ നടക്കുകയും ചെയ്തു. അതിലെനിക്കു് അത്യാനന്ദം. ഞാൻ വീണ്ടും പറയട്ടെ, ഭാരതം ഇപ്പൊഴേ രാമകൃഷ്ണൻേറതാണു്, ഒരു ശുദ്ധീകൃതഹിന്ദുമതത്തിൻെറയും, ഞാനിനി ഏതാനും വർഷംകൂടി ജീവിച്ചിരുന്നാലും ഇല്ലെങ്കിലും.''

ജൂൺ 3-ാം തീയതി അൽമോറയിൽനിന്നും വൈരാഗ്യാവിഷ്ടനായി സ്വാമിജി എഴുതുന്നു: 'എന്നെ സംബന്ധിച്ചിടത്തോളം ഞാൻ തികച്ചും തൃപ്തനാണു്. നമ്മുടെ ആളുകളിൽ ഒട്ടേറെപ്പേരെ ഞാൻ ഉണർത്തിയിട്ടുണ്ടു്; അത്രയേ ഞാൻ ആശിച്ചിരുന്നുമുള്ളു. കാര്യങ്ങൾ അവയുടെ പാട്ടിനുപോകട്ടെ, കർമ്മംഅതിൻെറ ആധിപത്യം നടത്തട്ടെ: എനിക്കീ ലോകത്തിൽ യാതൊരു കെട്ടുപാടുമില്ല. ഞാൻ ജീവിതം കണ്ടുകഴിഞ്ഞിരിക്കുന്നു- അതു മുഴുവൻ സ്വാർത്ഥമാണു്; ജീവിതം സ്വാർത്ഥത്തിനു വേണ്ടിയാണു്, സ്നേഹം സ്വാർത്ഥത്തിനാണു്, ബഹുമാനം അതിനാണു്, സർവ്വവും സ്വാർത്ഥത്തിനായിട്ടാണു്. പിൻതിരിഞ്ഞുനോക്കുമ്പോൾ, ഞാൻ സ്വാർത്ഥത്തിനായി ചെയ്ത പ്രവൃത്തി ഒന്നെങ്കിലും കാണുന്നില്ല- എൻെറ ദുഷ്പ്രവൃത്തികൾപോലും സ്വാർത്ഥലാഭത്തിനായിരുന്നില്ല. അതിനാൽ ഞാൻ സംതൃപ്തൻ. വിശേഷിച്ചെന്തെങ്കിലും നല്ലതോ വല്ലതോ ഞാൻ ചെയ്തു എന്നെനിക്കു തോന്നിയിട്ടില്ല; പിന്നെയോ, ഈ ലോകം എത്ര ചെറുതു്, ജീവിതം എത്രയോ തുച്ഛമായ ഒന്നു്, നിലനില്പു് എത്രയോ അടിമത്തമാർന്നതു്! മനുഷ്യാത്മാക്കൾ, ചിന്താശക്തിയുള്ള ജീവികൾ, സ്വാർത്ഥത്തിനുവേണ്ടി, ഇത്ര നീചവും നിന്ദ്യവുമായ ഒരു സമ്മാനത്തിനുവേണ്ടി, പാഞ്ഞുനടക്കുന്നതു കാണുമ്പോൾ ഞാൻ ആശ്ചര്യപ്പെടുന്നു, ഞാൻ ചിരിച്ചുപോകുന്നു. സത്യമിതാണു്: നാമൊരു കുടുക്കിൽ അകപ്പെട്ടിരിക്കുകയാകുന്നു; എത്രയുംവേഗം അതിൽനിന്നും പുറത്തുചാടുന്നുവോ അത്രയും നന്നു്. സത്യം ഞാൻ ദർശിച്ചിരിക്കുന്നു; ദേഹം മേലോട്ടോ കീഴോട്ടോ ഒഴുകട്ടെ- ആരു ഗൗനിക്കുന്നു! ഒരു പണ്ഡിതൻെറ ജീവിതം നയിക്കാനായിട്ടാണു് ഞാൻ പിറന്നതു്, അടങ്ങി ഒതുങ്ങി, എൻെറ ഗ്രന്ഥങ്ങളും പാരായണം ചെയ്തുകൊണ്ടു ജീവിക്കാൻ. പക്ഷേ അമ്മ മറിച്ചു വിധിക്കുന്നു എന്നിരുന്നാലും ആ വാസന ഇപ്പോഴുമുണ്ടു്.'

സ്വാമിജിയുടെ നേരെ അമേരിക്കൻ പത്രങ്ങളിൽക്കൂടി തല്പരകക്ഷികൾ നടത്തിയ ആക്രമണം കണ്ടു് അമ്പരന്ന ഒരു ഉററ സുഹൃത്തിനു്, അവ സ്വാമിജിയുടെ പ്രവൎത്തനങ്ങളെ ബാധിച്ചേയ്ക്കുമോ എന്നു പരിഭ്രമിച്ച ഒരാൾക്കു്, ജൂലായ് 9-ാം തീയതി എഴുതിയ ഒരെഴുത്തിൽനിന്നുമാണു് താഴെ കൊടുത്തിരിക്കുന്ന ഭാഗങ്ങൾ ഉദ്ധരിക്കുന്നതു്. സ്വാമിജിയുടെ ക്ഷാത്രവീര്യവും ധാൎമ്മികരോഷവും സ്വപ്രത്യയസ്ഥൈര്യവും ത്യാഗതീക്ഷ്ണതയുമെല്ലാം അതിൽ വ്യക്തമായി വിളങ്ങിക്കാണാം.

"........അമേരിക്കൻ സ്ത്രീകളെ സംബന്ധിച്ച എന്റെ പരാമൎശങ്ങളെ ഭയങ്കരമായി വിമൎശിച്ചുകൊണ്ടും ഞാൻ ജാതിഭ്രഷ്ടനാക്കപ്പെട്ടു എന്ന വിചിത്രവാൎത്ത എനിക്കു നല്കിക്കൊണ്ടും ഉള്ള അനേകപത്രങ്ങളുടെ ഭാഗങ്ങൾ ഒട്ടേറെ എനിക്കും കിട്ടുകയുണ്ടായി. സന്ന്യാസിയായ എനിക്കു് നഷ്ടപ്പെടാൻ എന്തെങ്കിലും ജാതി ഉള്ളതുപോലെ! ജാതിയൊന്നും നഷ്ടപ്പെട്ടിട്ടില്ലെന്നുമാത്രമല്ല, എന്റെ പാശ്ചാത്യയാത്ര, സമുദ്രസഞ്ചാരത്തോടുള്ള എതിൎപ്പു് ഒട്ടുവളരെ തകൎക്കുകയും കൂടി ചെയ്തു. എന്നെ ജാതിഭ്രഷ്ടനാക്കണമെന്നുണ്ടെങ്കിൽ, ഇന്ത്യയിലെ നാടുവാഴികളിൽ പകുതി കൂട്ടരെയും വിദ്യാസമ്പന്നരായ ഒട്ടെല്ലാവരേയും അതോടുകൂടി ജാതിഭ്രഷ്ടരാക്കേണ്ടതായിവരും. എന്നുമാത്രമല്ല, എന്റെ പൂൎവ്വാശ്രമത്തിലെ ജാതിയിൽപെട്ട പ്രമുഖനായ രാജാവു് എന്നെ സൽക്കരിക്കുന്നതിനു് പരസ്യമായി ഒരു വിരുന്നു നടത്തി; അതിൽ ആ ജാതിയിലെ മിക്ക വമ്പന്മാരും കൊമ്പന്മാരും പങ്കുകൊണ്ടു. നേരെ മറിച്ചു്, ഇന്ത്യയിൽ സന്ന്യാസിമാർ മററാരുടെയും കൂടെ ആഹാരം കഴിച്ചെന്നു വരികയില്ല; വെറും മൎത്ത്യരോടൊപ്പം ആഹാരം കഴിക്കുന്നതു് അമരന്മാരുടെ അന്തസ്സിനു് പോരാത്തതാകുന്നതുപോലെ; എന്തെന്നാൽ സന്ന്യാസിമാർ നാരായണന്മാരാണു്, മററുള്ളവർ വെറും മനുഷ്യരും. എന്റെ പ്രിയപ്പെട്ട മേരി, എന്റെ ഈ പാദങ്ങൾ ഒരു നൂറു് അരചന്മാരുടെ അനുഗാമികൾ കഴുകി തുടച്ചു് ആരാധിച്ചിട്ടുണ്ടു്; ഇന്ത്യയിൽ ഇതിനുമുമ്പു് ആൎക്കും അവകാശപ്പെടാൻ കഴിഞ്ഞിട്ടില്ലാത്ത മാതിരി ഒരു എഴുന്നള്ളത്തു് നാടുനീളെ ഉണ്ടാവുകയും ചെയ്തു. ഞാൻ തെരുവിലേയ്ക്കു കാലെടുത്തു വെച്ചാൽ ക്രമസമാധാനം പാലിക്കാൻ പോലീസു് വേണ്ടിയിരുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. അതു ഭ്രഷ്ടു കല്പിക്കലുതന്നെ! പക്ഷേ അതു പാതിരിമാരുടെ കഴമ്പു കാൺകളഞ്ഞു, തിട്ടം. പിന്നെ ആരാണവരിവിടെ? വട്ടപ്പൂജ്യങ്ങൾ. ഞങ്ങൾ എക്കാലവും അവരുടെ നിലനില്പിനെക്കുറിച്ചു് തീരെ അറിയുന്നതേയില്ല. ഞാനൊരു പ്രസംഗത്തിൽ പാതിരിമാരെയും ആ വൎഗ്ഗത്തിന്റെ ഉൽപത്തിയേയും കുറിച്ചു് – ആംഗലവൈദികരെ ഒഴിച്ചു് – ചിലതൊക്കെ പറയാ

നിടയായി; അത്തരുണത്തിൽ എനിക്കു് അമേരിക്കയിലെ ആ തനി പള്ളിപ്പെമ്പിള്ളമാരെക്കുറിച്ചും അന്യരെപ്പററി കെട്ടുകഥകഠം കെട്ടിച്ചമയ്ക്കാനുള്ള അവരുടെ കഴിവിനെക്കുറിച്ചും സ്പർശിക്കേണ്ടതായി വന്നു. ഇതു്, അമേരിക്കൻ സ്ത്രീകളെപ്പററി മൊത്തത്തിലുള്ള ഒരാക്രമണമായി പാതിരിമാർ എഴുന്നള്ളിക്കുകയാണു്, എൻെറ അവിടുത്തെ പ്രവർത്തനങ്ങളെ തുലയ്ക്കാൻ. അവക്കെതിരായി പറയുന്നതെന്തും അമേരിക്കയിലെ പൊതുജനങ്ങളെ പ്രീതിപ്പെടുത്തുമെന്നു് പാതിരിമാക്കറിയാം. പ്രിയമേരി, ഞാനീ 'യാങ്കി'കളെക്കുറിച്ചു് ഭയങ്കരമായി കണ്ടതൊക്കെ പറഞ്ഞു എന്നുതന്നെ കരുതുക; എന്നാലുമതു്, അവർ ഞങ്ങളുടെ അമ്മപെങ്ങന്മാരെക്കുറിച്ചു പറയുന്നതിൻെറ പത്തു ലക്ഷത്തിലൊരു പങ്കു തിരിച്ചുകൊടുക്കുകയാവുമോ ? ക്രസ്തീയയാങ്കികഠംക്കു്, ആൺപെണ്ണടക്കം ആ വർഗ്ഗത്തിനു്, ഞങ്ങളോടു്, 'ഇന്ത്യയിലെ കാടന്മാരോടു്,' ഉള്ള വെറുപ്പു കഴുകിക്കളയാൻ വരുണൻെറ സപ്തസാഗരങ്ങളിലെ വാരിപോലും തീരെ പോരാതെയാണിരിക്കുന്നതു്; അതിനു് ഞങ്ങളവരോടു് എന്തു പിഴച്ചു? തങ്ങളെ വിമർശിക്കുമ്പോഠം പൊറുക്കാൻ യാങ്കികഠം പഠിക്കട്ടെ; എന്നിട്ടവർ മററുള്ളവരെ വിമർശിക്കട്ടെ. മററുള്ളവരെ കുററം പറയാൻ നോയ്മ്പും നോററിരിക്കുന്നവക്കു് വിമർശനത്തിൻെറ സ്വല്പമായ സ്പർശംപോലും താങ്ങാനാവില്ല എന്നതു് പ്രസിദ്ധമായ ഒരു മനശ്ശാസ്ത്രതത്ത്വമാണു്. പോരാത്തതിനു്, എനിക്കവരോടു് എന്തു കടപ്പാടാണുള്ളതു് ? നിങ്ങളുടെ കുടുംബം, മിസ്സിസ്ബുഠം, ലഗ്ഗററു് ദമ്പതിമാർ, വേറെയും ചില കനിവുള്ള ആളുകഠം, ഇവരെ നീക്കിനിത്തിയാൽ ആരെന്നോടു് അൻപുള്ളവരായിരുന്നു ? എൻെറ ആശയങ്ങഠം നടപ്പിലാക്കാൻ എന്നെ തുണയ്ക്കുന്നതിനു് ആരു മുമ്പോട്ടു വന്നു ? മരണത്തിൻെറ വായിലെത്തുന്നതുവരെ എനിക്കു് പണിയെടുക്കേണ്ടിവന്നു; എൻെറ കരുത്തിൻെറ ഏറിയകൂറും അമേരിക്കയിൽ ചെലവഴിക്കേണ്ടിവന്നു, അവർ കൂടുതൽ വിശാലമനസ്കരാകാൻ പഠിക്കുന്നതിനുവേണ്ടി, കൂടുതൽ ആദ്ധ്യാത്മികരാകാൻ ശീലിക്കുന്നതിനു വേണ്ടി. ഇംഗ്ലണ്ടിൽ ഞാൻ ആറുമാസമേ വേല ചെയ്തുള്ളു. അവിടെ എനിക്കെതിരായി ഒരു പിറുപിറുക്കൽപോലും ഉണ്ടായിരുന്നില്ല, ഒന്നൊഴിച്ചു് – ആ ഒരെണ്ണം ഒരമേരിക്കൻ സ്ത്രീയുടെ പണിയായിരുന്നുതാനും; അതെൻെറ ആംഗലസുഹൃത്തുക്കഠംക്കു് വലിയ ആശ്വാസം നല്കി. ആരും എതിത്തില്ലെന്നു മാത്രമല്ല, ആംഗലദേവാലയങ്ങളിലെ ഉത്തമവൈദികരിൽ പലരും എൻെറ ഉററ സുഹൃത്തുക്കളുമായിത്തീന്നു; ആവശ്യപ്പെടാതെതന്നെ എൻെറ പ്രവർത്തനത്തിനു് വളരെ സഹായം ലഭിക്കുകയും ചെയ്തു. ഇനിയും വളരെയേറെ ലഭിക്കുമെന്നു് എനിക്കു് നല്ല ഉറപ്പുണ്ടുതാനും. എൻെറ പ്രവർത്ത

നത്തെ കാത്തുകൊണ്ടും അതിനു സഹായം സമ്പാദിച്ചുകൊണ്ടും ഒരു സമാജം പ്രവർത്തിച്ചുവരുന്നുണ്ട്: ഇന്ത്യയിൽ എന്റെ പ്രവർത്തനത്തെ സഹായിക്കുന്നതിനു നാലു സമ്മാന്യവ്യക്തികൾ എന്റെ കൂടെ പോന്നിട്ടുണ്ട്, എന്തും നേരിടാൻ തയ്യാറായിട്ട്; അനേകം പേർ സന്നദ്ധരായിരുന്നു; അടുത്ത തവണ ഞാൻ പോകുമ്പോൾ നൂറുകണക്കിനാളുകൾ സന്നദ്ധരായിരിക്കും.

പ്രിയ മേരി, എന്നെക്കുറിച്ച് ഭയപ്പെടൊല്ലെ....ഈ ഉലകം വലുതാണ്, വളരെ വലുതാണ്; എനിക്കും എവിടെയെങ്കിലും ഒരിടം ഉണ്ടാവണം, യാങ്കികൾ കലി തുള്ളിയാലും. എന്തായാലും എന്റെ പ്രവർത്തനത്തെക്കുറിച്ചു തികച്ചും സംതൃപ്തനാണു ഞാൻ. ഞാനൊരിക്കലും ഒരു പദ്ധതിയും നേരത്തെ തയ്യാറാക്കിയിട്ടില്ല. കാര്യങ്ങൾ വന്നു ചേർന്നതനുസരിച്ച് ഞാൻ അവയെ സ്വീകരിച്ചു. ഒരു സംഗതി മാത്രം എന്റെ തലയിൽ തിളച്ചുകൊണ്ടിരുന്നു— ഇന്ത്യയിലെ ജനസമൂഹത്തെ ഉയർത്തുന്നതിന് ഒരു യന്ത്രം സ്ഥാപിക്കണമെന്നത്; അക്കാര്യത്തിൽ ഞാൻ കുറെയൊക്കെ വിജയിച്ചിട്ടുമുണ്ട്. ക്ഷാമത്തിന്റെയും രോഗത്തിന്റെയും കഷ്ടപ്പാടുകളുടെയും നടുക്കിരുന്ന് എന്റെ കുട്ടികൾ വിഷൂചികപിടിച്ച പറയന്റെ പായ്ക്കരികിലിരുന്നു പരിചരിക്കുന്നതു്, പട്ടിണികൊണ്ടു പൊരിയുന്ന ചണ്ഡാലനു് കൊററു കൊടുക്കുന്നതു്, നിങ്ങൾ കണ്ടിരുന്നെങ്കിൽ അതു നിങ്ങളുടെ ഹൃദയത്തെ സന്തോഷഭരിതമാക്കിയേനെ. ഭഗവാൻ എനിക്കു് സഹായം അയച്ചുതരുന്നു, അതുപോലെ അവർക്കെല്ലാവർക്കും, 'മനുഷ്യരെക്കൊണ്ടെന്തു സാധിക്കും?' അദ്ദേഹം എന്നോടൊപ്പമുണ്ട്, പ്രേമഭാജനം. ഞാൻ അമേരിക്കയിലായിരുന്നപ്പോൾ, ഇംഗ്ലണ്ടിലായിരുന്നപ്പോൾ എന്നൊടൊപ്പം ഉണ്ടായിരുന്നതുപോലെ; ഇന്ത്യയിൽ ദേശദേശാന്തരം അജ്ഞാതനായിട്ടലഞ്ഞു നടന്നപ്പോൾ എന്നോടൊപ്പം ഉണ്ടായിരുന്നതുപോലെ; അവരെന്തു പറഞ്ഞാലും എനിക്കെന്തു വില? അവർ പൈതങ്ങൾ— അവർക്ക് അതിലും മേലെ ഒന്നുമറിവില്ല. – എന്ത് ! സത്യസന്ദർശകനായ ഞാൻ, സകലവിധ ലൗകിക അസംബന്ധങ്ങളുടെയും നിസ്സാരത കണ്ടറിഞ്ഞ ഞാൻ, പിള്ളകളുടെ പുലമ്പൽ കേട്ട് നേർവഴി വിട്ടു മാറുകയോ ? എന്നെക്കണ്ടാൽ അങ്ങനെ തോന്നുമോ ?

എനിക്കെന്നെക്കുറിച്ചു കുറെയേറെ പറയേണ്ടതായി വന്നു. കാരണം, നിങ്ങളോട് അങ്ങനെ ചെയ്യേണ്ട ഒരു കടമയുണ്ടായിരുന്നു. എന്റെ വേല തീർന്നുവെന്ന് എനിക്കു് തോന്നുന്നു—ഏറിക്കവിഞ്ഞാൽ മൂന്നോ നാലോ വർഷത്തെ ജീവിതം കൂടിയേ എനിക്കു ബാക്കിയുള്ളൂ. സ്വന്തം മുക്തിയെക്കുറിച്ചുള്ള എന്റെ ആശ

യെല്ലാം പൊയ്പ്പോയി. ലൗകികഭോഗങ്ങൾ ഞാനൊരിക്കലും ആഗ്രഹിച്ചിട്ടില്ല. എനിക്കെന്റെ യന്ത്രം ശക്തിയായി ശരിയായി പ്രവർത്തിക്കുന്നതു കാണണം ; മനുഷ്യരാശിയുടെ നന്മയ്ക്കുവേണ്ടി ഒരു താങ്ങ്— മറ്റൊരുശക്തിക്കും പിന്നാക്കം മടക്കാൻ ആകാത്ത ഒന്ന്— ഇന്ത്യയിലെങ്കിലും— ഞാൻ തൊട്ടുത്തു കൊടുത്തിട്ടുണ്ടെന്ന തികഞ്ഞ ബോധത്തോടെ ഞാനങ്ങുറങ്ങും, പിന്നെയെന്താണു വരാൻ പോകുന്നതെന്നൊന്നും ഗൗനിക്കാതെ. എനിക്കു വീണ്ടും വീണ്ടും ജനിക്കാനും ആയിരമായിരം ക്ലേശങ്ങൾ അനുഭവിക്കാനും ഇടയാകുമാറാകട്ടെ— അങ്ങനെ, ഉണ്മയുള്ള ഒരേ ഒരു ദൈവത്തെ, ഞാൻ വിശ്വസിക്കുന്ന ഏക ദൈവത്തെ, സകല ജീവന്മാരുടെയും സമഷ്ടിരൂപത്തെ, ആരാധിക്കാൻ; സർവ്വോപരി, ദുഷ്ടരൂപത്തിലുള്ള ദൈവമാണ്, ദീനരൂപത്തിലുള്ള ദൈവമാണ്, സകല ജനതയിലും പ്രാണിജാതത്തിലുമുള്ള പാവങ്ങളുടെ രൂപത്തിലുള്ള ദൈവമാണ് എന്റെ പ്രത്യേക ആരാധനാമൂർത്തി.

ഉന്നതനും നീചനും ആയവനെ, സിദ്ധനും പാപിയും ആയവനെ, ദേവനും കീടവും ആയവനെ, അവനെ ആരാധിക്കുവിൻ, ആ കൺമുമ്പിൽ കാണുന്ന, അറിയാൻ കഴിയുന്ന, സത്യമായ സർവ്വവ്യാപിയായ അവനെ; മറ്റെല്ലാ വിഗ്രഹങ്ങളും തകർക്കുവിൻ !

പൂർവ്വജീവിതമോ പുനർജന്മമോ മരണമോ, ഗമനാഗമനങ്ങളോ ഇല്ലാത്തവനെ, നാമെന്നും ആരിൽ ആയിരുന്നുവോ ആയിരിക്കുമോ, അവനെ ആരാധിക്കുവിൻ; മറ്റെല്ലാ വിഗ്രഹങ്ങളും തകർക്കുവിൻ.

എനിക്കു സമയം കുറവാണ്. എനിക്കു പറയാനുള്ളതൊക്കെ ഉള്ള തുറന്നു പുറത്താക്കണം, ചിലരെ അതു നടുക്കുമോ മററു ചിലരെ ചൊടിപ്പിക്കുമോ എന്നൊന്നും നോക്കാതെ. അതിനാൽ പ്രിയ മേരി, എന്റെ നാവിൽനിന്നെന്തു വീണാലും പിടയ്ക്കൊല്ലേ; എന്തെന്നാൽ എന്റെ പിന്നിലുള്ള ശക്തി വിവേകാനന്ദനല്ല, പിന്നെയോ, അദ്ദേഹമാണ്, ഭഗവാൻ; അദ്ദേഹത്തിനെല്ലാം ശരിക്കറിയാം. ഞാൻ ലോകത്തെ പ്രീതിപ്പെടുത്താൻ പോയാൽ അതു ലോകത്തെ ഉപദ്രവിക്കുകയായിരിക്കും; ഭൂരിപക്ഷത്തിന്റെ അഭിപ്രായം തെററാണ്: അവർ ഭരിച്ച് ലോകത്തെ ശോച്യാവസ്ഥയിലാക്കുന്നുവെന്നു കാണുന്നുണ്ടല്ലോ. ഓരോ നൂതനാശയവും എതിർപ്പിനെ ഉണർത്തും; പരിഷ്കൃതരിൽ മര്യാദയെ അതിക്രമിക്കാത്ത ഒരു പരിഹാസച്ചിരി; പ്രാകൃതരിൽ അസഭ്യമായ കൂക്കുവിളിയും നാറുന്ന അപവാദങ്ങളും.

ഈ ഞാഞ്ഞൂലുകളും എഴുന്നു നിവർന്നു നില്ക്കണം. പൈതങ്ങളും പ്രകാശം കാണണം .... ഐശ്വര്യത്തിന്റെ ഒരു നൂറു വേലിയേററം

എന്റെ രാജ്യത്തു് കയറിയിറങ്ങിപ്പോയിരിക്കുന്നു. ശിശുക്കൾക്കും ഇനിയും മനസ്സിലാക്കാനാകാത്ത പാഠം ഞങ്ങൾ പഠിച്ചിരിക്കുന്നു. ഇതു വെറും പൊള്ള. മായയുടെ ബീഭത്സമായ ഈ ഉലകം ത്യജിക്കുക, അങ്ങനെ സുഖിക്കുക. കാമലോഭങ്ങൾ പരിത്യജിക്കുക. ബന്ധനം വേറൊന്നുമില്ല വിവാഹവും കാമവും പണവും മാത്രമാണു് ജീവനുള്ള ചെകുത്താന്മാർ. ലൗകികസ്നേഹമൊക്കെ പുറപ്പെടുന്നതു് ശരീരത്തിൽനിന്നാണു്, ശരീരത്തിൽനിന്നു്, ശരീരത്തിൽനിന്നു്. കാമം പോയി, പരിഗ്രഹം പോയി; ഇവ പൊഴിഞ്ഞു പോകുന്നതോടെ അദ്ധ്യാത്മദർശനത്തിലേയ്ക്കു് കണ്ണു തെളിയുന്നു. ആത്മാവിനു് തന്റെ സ്വന്തം അനന്തശക്തി വീണ്ടുകിട്ടുന്നു.''

അമേരിക്കൻ സ്ത്രീകളെക്കുറിച്ചു് പൊതുവേയുള്ള സ്വാമിജിയുടെ അഭിപ്രായം 1894-ൽ അദ്ദേഹം ഖെത്രിമഹാരാജാവിനയച്ച ഒരു കത്തിൽ വ്യക്തമായിക്കാണാം. അദ്ദേഹത്തിനു് അവരോടുള്ള ആദരാതിശയത്തിനു് ഏററവും നല്ല തെളിവു് ഈ എഴുത്താണു്. അദ്ദേഹം എഴുതുന്നു:

''വീടല്ല വീടാകുന്നതു്, വീട്ടുകാരിയാണു് വീടു്''* എന്നൊരു സംസ്കൃതകവി പറയുന്നു. അതെത്രയോ വാസ്തവം! ചൂടിൽനിന്നും തണുപ്പിൽനിന്നും മഴയിൽനിന്നും രക്ഷ തരുന്ന വീടിന്റെ വില തിട്ടപ്പെടുത്തേണ്ടതു് അതിനെ താങ്ങുന്ന തൂണുകളുടെ എണ്ണം നോക്കിയിട്ടല്ല, എത്ര മോടിയേറിയ യവനശില്പകലകൊണ്ടു് അലംകൃതമായ തൂണുകളാണെന്നിരുന്നാൽപോലും; പിന്നെയോ, അതിന്റെ നടുനായകമായ ശരിക്കുള്ള സജീവസ്തംഭംകൊണ്ടാണു്, ഗൃഹത്തിന്റെ യഥാർത്ഥത്തിലുള്ള ആധാരത്തെക്കൊണ്ടു്, ഗൃഹിണിയെക്കൊണ്ടു്. ആ അളവുകോൽവെച്ചു് അളന്നാൽ അമേരിക്കൻ ഗൃഹം ലോകത്തിലെവിടെയുമുള്ള ഏതു ഗൃഹത്തിനും താഴെയല്ല.

അമേരിക്കൻ ഗൃഹത്തെക്കുറിച്ചു് പല കഥകളും ഞാൻ കേട്ടിട്ടുണ്ടു്: സ്വാതന്ത്ര്യം താന്തോന്നിത്തമായിത്തീരുന്നതായിട്ടു്; നിർല്ലജ്ജകളായ സ്ത്രീകൾ അവരുടെ പൈതൃംപിടിച്ച തോന്ന്യാസമായ തുള്ളിച്ചാട്ടത്തിൽ ഗാർഹികജീവിതത്തിലെ ശാന്തിയും സുഖവുമെല്ലാം ചവിട്ടിത്തകർക്കുന്നതായിട്ടു്; അങ്ങനെയുള്ള അസംബന്ധങ്ങൾ പലതും. ഇപ്പോൾ അമേരിക്കൻഗൃഹങ്ങളെയും സ്ത്രീകളെയും ഒരു കൊല്ലത്തോളമായി പരിചയപ്പെട്ടശേഷം ആവക അഭിപ്രായങ്ങളൊക്കെ എത്രയോ അസത്യവും അസംബന്ധവുമായി തോന്നുന്നു. അമേരിക്കൻമഹതികളേ, എനിക്കു് നിങ്ങളോടുള്ള ഗാഢമായ കടപ്പാടു തീർക്കാൻ ഒരു നൂറു ജന്മംപോലും മതിയാവുകയില്ല. എനിക്കു നിങ്ങളോടുള്ള കൃതജ്ഞത അറിയിക്കാൻ വേണ്ടത്ര വാക്കു കിട്ടു

* ന ഗൃഹം ഗൃഹമിത്യാഹുർഗൃഹിണീ ഗൃഹമുച്യതേ.

ന്നില്ല. പൗരസ്ത്യരുടെ കൃതജ്ഞതാഗഹനത വർണ്ണിക്കാൻ പൗരസ്ത്യരുടെ അതിശയോക്തിക്ക മാത്രമേ കഴിവുള്ളു: * 'ഭാരതമഹാസമുദ്രം കജ്ജളകലശവും ഉത്തുംഗതുഷാരഗിരി തൂലികയും പാരിടം പത്രഖണ്ഡവും കാലം ലേഖകനും ആയാൽപോലും അതു് എനിക്കു് നിങ്ങളോടുള്ള കൃതജ്ഞത രേഖപ്പെടുത്തുവാൻ സമർത്ഥമാകയില്ല.'

കഴിഞ്ഞ കൊല്ലം വേനല്ക്കാലത്തു് ഞാനീ നാട്ടിലെത്തി, ഒരു വിദൂരരാജ്യത്തിൽനിന്നും വരുന്ന പരിവ്രാജകനായ ഒരു മതപ്രചാരകൻ; പേരോ പുകഴോ, പണമോ പഠിപ്പോ തുണയ്ക്കാനില്ലാതെ— പരിചിതരില്ല, സഹായമില്ല, ഏതാണ്ടൊരു ഏഴയുടെ നിലയിൽ: എന്നിട്ടു് അമേരിക്കൻസ്ത്രീകൾ എന്നെ തങ്ങളുടെ മിത്രമാക്കി, എനിക്കു് ആശ്രയവും ആഹാരവും തന്നു; എന്നെ അവരുടെ വീടുകളിൽ കൊണ്ടുപോയി; എന്നെ അവരുടെ സ്വന്തം സന്താനമായി, സ്വന്തം സഹോദരനായി, കരുതി സ്വീകരിച്ചു. ഈ 'അപകടക്കാരനായ കാടനെ' കൈവിടാൻ അവരുടെ സ്വന്തം പുരോഹിതന്മാർതന്നെ അവരെ പ്രേരിപ്പിക്കാൻ ശ്രമിച്ചപ്പോഴും, 'ആപത്കരമായ പ്രകൃതത്തോടുകൂടിയവനാവാൻ ഇടയുള്ള അജ്ഞാതനായ ഈ പരദേശിയുടെ' കൂടെ നില്ക്കരുതെന്നു് അവരുടെ ഉററ കൂറുകാർ നാഴികക്കുനാഴിക പറഞ്ഞുകൊടുത്തപ്പോഴും അവരെൻെറ സുഹൃത്തുക്കളായി തുടർന്നുപോന്നു. എന്നാൽ അവരാണു് ജീവൻെറയും സ്വഭാവത്തിൻെറയും ശരിയായ മേന്മ നിർണ്ണയിക്കാൻ കഴിവെഴുന്നവർ, ഉദാരചിത്തരും നിസ്സ്വാർത്ഥരും പവിത്രരും ആയ അവർ; എന്തെന്നാൽ നിർമ്മലമായ ദർപ്പണത്തിലാണു് ശരിയായ പ്രതിഫലനം പതിയുന്നതു്.

എത്രയെത്ര സുന്ദരങ്ങളായ ഗൃഹങ്ങളാണു് ഞാൻ കണ്ടിട്ടുള്ളതു് ! വർണ്ണാതീതമായ സ്വഭാവശുദ്ധിയും സന്താനവാത്സല്യവും നിറഞ്ഞ എത്രയെത്ര അമ്മമാരെ, ഞാൻ കണ്ടു! 'റോമാക്കാരുടെ ചാരിത്രദേവതാമന്ദിരത്തിനു മുകളിലുള്ള തുഷാരഹാരംപോലെ' ശുഭ്രസ്വഭാവകളും, അതേ സമയം മഹത്തായ സംസ്കാരവും വിദ്യാഭ്യാസവും അത്യുത്തമമായ ആദ്ധ്യാത്മികതയും ഉള്ളവരും ആയ എത്രയെത്ര പുത്രിമാരെയും കന്യകകളെയും അവിടെ ഞാൻ കണ്ടു ! എന്നാൽ അമേരിക്ക മുഴുവൻ സ്ത്രീരൂപത്തിലുള്ള ചിറകില്ലാത്ത മാലാഖമാരെക്കൊണ്ടു നിറഞ്ഞ നാടാണോ ? നല്ലതും തീയതും എവിടെയുമുണ്ടു്, നേരു്; പക്ഷേ ഒരു ജനതയെക്കുറിച്ചു് അഭിപ്രായം രേഖപ്പെടുത്തേണ്ടതു് അവിടത്തെ ദുഷ്ടരെന്നറിയപ്പെടുന്ന ദുർബ്ബലരെ നോക്കിയല്ല: എന്തെന്നാൽ, അവർ പിന്നണിയിൽ പെട്ടുപോയ

* ശിവമഹിമ്നഃസ്തോത്രം 32.

പാഴ്ച്ചെടികൾമാത്രമാണ്; പിന്നെയോ, ദേശീയജീവിതസരിത്തു് തെളിഞ്ഞു പല വഴിയായി ഒഴുകുന്നതു് കാണാനിടയാകുന്ന ശിഷ്ടരും ശുദ്ധരും ശ്രേഷ്ഠരും ആയവരെ നോക്കിവേണം.

ഒരു ആപ്പിൾമരത്തെയും അതിന്റെ പഴത്തിന്റെ രുചിയെയും നിർണ്ണയിക്കുന്നതു്, പഴുക്കാത്ത, മൂക്കാത്ത, പുഴു തുളച്ച, നിലത്തു പൊഴിഞ്ഞു കിടക്കുന്ന കായ്കൾ കണ്ടിട്ടാണോ, അവയുടെ എണ്ണം ചിലപ്പോൾ കുറെയേറെയുണ്ടെന്നു വന്നാലും ? നേരെ മൂത്തു പഴുത്ത ഒരു ആപ്പിൾപഴം ഉണ്ടെന്നു വരികിൽ ആ ഒരെണ്ണമാണ് ആപ്പിൾമരത്തിന്റെ കരുത്തും കഴിവും പ്രയോജനവും തെളിയിച്ചു തരുന്നതു്, അല്ലാതെ വളരാൻ കഴിയാത്ത നൂറുനൂറെണ്ണമല്ല.

പിന്നെ – അമേരിക്കയിലെ ആധുനികവനിതകൾ: അവരുടെ വിശാലവും ഉദാരവുമായ ആശയങ്ങളെ ഞാൻ ബഹുമാനിക്കുന്നു. വിശാലാശയരും ഉദാരമനസ്കരുമായ അനേകം പുരുഷന്മാരേയും ഞാൻ ഈ രാജ്യത്തു കണ്ടിട്ടുണ്ട്, ചിലരെ തീരെ ഇടുങ്ങിയ പള്ളികളിൽപ്പോലും. എന്നാൽ വ്യത്യാസമിതാണ്: പുരുഷന്മാർ വിശാലാശയരാകുമ്പോൾ അവർ മതത്തെയും ആദ്ധ്യാത്മികതയേയും പുറംതള്ളാനിടയുണ്ട്; സ്ത്രീകൾ, തങ്ങളുടെ മതവിശ്വാസത്തിന്റെ കടുകിടപോലും കളയാതെതന്നെ എവിടെയുമുള്ള എല്ലാ നല്ല കാര്യങ്ങളോടും സഹാനുഭൂതിയുള്ളവരായി വളരുന്നു, അവക്കു സ്വതേതന്നെ അറിയാം ഇതൊരു സാധകമായ കാര്യമാണ് ബാധകമായതല്ല എന്നു്; സമൃദ്ധിയുടെ സംഗതിയാണ് അപക്ഷയത്തിന്റെയല്ല എന്നു്. സകലകാര്യങ്ങളുടെയും സാധകവും സംവർദ്ധകവുമായ വശമാണ് ശേഖരിച്ചുവെയ്ക്കേണ്ടതെന്നും, സാധകവും സംവർദ്ധകവുമായതിന്റെ, തദ്ദ്വാരാ പ്രകൃതിയിലെ ആത്മോത്തേജകമായ ശക്തികളുടെ, സമ്പാദനയത്നമാണ്, ലോകത്തിലെ നിഷേധപരങ്ങളും വിധ്വംസകങ്ങളുമായ ഘടകങ്ങളെ തകർക്കുന്നതെന്നും അവർ ദിനംപ്രതി ഗ്രഹിച്ചുവരുകയാണ്.''

അമേരിക്കൻസ്ത്രീത്വത്തോടു സ്വാമിജിക്കുള്ള ബഹുമാനാദരങ്ങൾ പ്രകടമാക്കുന്ന ഭാഗങ്ങൾ എത്രവേണമെങ്കിലും അദ്ദേഹത്തിന്റെ കത്തുകളിൽനിന്നും ഉദ്ധരിക്കാം. ഇവിടെ ഉദ്ധരിച്ച ഭാഗം അവയുടെയെല്ലാം പൊതുസ്വഭാവത്തെ വെളിവാക്കുന്നു. സ്വാമിജി സ്വയം നിസ്സാരമായി തള്ളിയ ഈവക വാദപ്രതിവാദങ്ങളെ സ്പർശിക്കാതെ ചരിത്രകാരനു വേണമെങ്കിൽ കടന്നുപോകാമായിരുന്നു; പക്ഷേ അവ അക്കാലത്തു് സ്വാമിജിയുടെ അനുയായികളിലും അനുഭാവികളിലും ഒരു കോളിളക്കം ഉണ്ടാക്കിയതുകൊണ്ട് അവയെക്കുറിച്ചു മൗനംഭജിക്കുന്നതു് ഭംഗിയല്ല എന്നു കരുതി ഇവിടെ ചർച്ചയ്ക്കെടുത്തതാണ്.

ഇമ്മാതിരി വിക്ഷേപകരങ്ങളായ ചിന്തകളിൽനിന്നും പിൻതിരിഞ്ഞാൽ, തൻെറ സതീൎത്ഥ്യരിൽ ഒരാരം, ബംഗാളിൽ മുഷിദബാദ് ജില്ലയിലെ ക്ഷാമബാധിതരും രോഗാക്രാന്തരുമായ നിരവധിയാളുകളെ ആഹാരവും ഔഷധങ്ങളും നല്കി ആശ്വസിപ്പിക്കുന്നതു കണ്ടു് സ്വാമിജിയുടെ ഹൃദയം ആനന്ദഭരിതമായി. പരിവ്രാജകനായി സഞ്ചരിക്കുന്നതിനിടയിൽ, ഗ്രാമങ്ങളിൽ നടമാടുന്ന ദാരിദ്ര്യവും കഷ്ടപ്പാടുകളും കണ്ടു് അഖണ്ഡാനന്ദസ്വാമികളുടെ നെഞ്ചുരുകി; സ്വയം നിഷ്കിഞ്ചനനെങ്കിലും ആളുകളുടെ ദുരിതം ദൂരീകരിക്കാൻ തന്നാലാവതു ചെയ്യാൻ അദ്ദേഹം ഉടനടി പ്രവൎത്തനമാരംഭിച്ചു. ഇതിനെക്കുറിച്ചു കേട്ടയുടനെ സ്വാമിജി തൻെറ ശിഷ്യന്മാരായ നിത്യാനന്ദസ്വാമിയേയും സുരേശ്വരാനന്ദബ്രഹ്മചാരിയേയും അദ്ദേഹത്തിൻെറ സഹായത്തിനു് അയച്ചു: ദുരിതനിവാരണത്തിനു് ധനശേഖരം നടത്താനും ആരംഭിച്ചു. കല്ക്കത്ത, കാശി, മദ്രാസ് എന്നീ പ്രദേശങ്ങളിൽനിന്നും മഹാബോധി സൊസൈററിയിൽനിന്നും ദുരിതനിവാരണനിധിയിലേയ്ക്കു് സംഭാവനകരം സുലഭമായി വന്നുചേൎന്നു. അഖണ്ഡാനന്ദസ്വാമികളുടെ പ്രവൎത്തനക്ഷമത കണ്ടു സന്തോഷിച്ചു്, അന്നു് സൎക്കാർ ദുരിതനിവാരണനിധിയുടെ കാൎയ്യഭാരം വഹിച്ചിരുന്ന മുഷിദബാദിലെ ഡിസ്ട്രിക്ടു് മജിസ്ട്രേട്ടു് ഇപ്രകാരം രേഖപ്പെടുത്തുകയുണ്ടായി: 'സ്വാമി ഏറെറടുത്ത ഗ്രാമങ്ങളിലെ ചുമതലകളിൽനിന്നു, എനിക്കു് തികച്ചും നിശ്ചിന്തനാകാൻ സാധിച്ചു.'

കല്ക്കത്തയിൽ രാമകൃഷ്ണമിഷൻെറ യോഗങ്ങളുടെ വിജയത്തെക്കുറിച്ചും, മദ്രാസിലും പരിസരങ്ങളിലും രാമകൃഷ്ണാനന്ദസ്വാമികരം തൻെറ സ്വതഃസിദ്ധമായ ആവേശത്തോടുകൂടി നടത്തിവന്നിരുന്ന വേദാന്തപ്രചാരണത്തെക്കുറിച്ചും അറിഞ്ഞു് സ്വാമിജി വളരെ ആഹ്ലാദിച്ചു. മാച്ച് അവസാനത്തോടുകൂടി മദ്രാസിലെത്തിയ രാമകൃഷ്ണാനന്ദസ്വാമികരം തൻെറ പ്രവൎത്തനങ്ങരംകൊണ്ടും മാതൃകാപരമായ ജീവിതംകൊണ്ടും എല്ലാവരുടെയും സ്നേഹാദരങ്ങരംക്കു പാത്രമായി. വേദാന്തദൎശനത്തെക്കുറിച്ചും ഉപനിഷത്തുകളെക്കുറിച്ചും ഗീതയെക്കുറിച്ചും പ്രസംഗങ്ങളും പ്രഭാഷണങ്ങളും നടത്തിയിരുന്നതു കൂടാതെ പ്രവാചകന്മാരുടേയും ആചാൎയ്യന്മാരുടെയും ജീവിതത്തെക്കുറിച്ചും ഒരു പ്രസംഗപരമ്പരയും അദ്ദേഹം നടത്തുകയുണ്ടായി.

സ്വാമിജിയുടെ അൽമോറയിലെ താമസം അവസാനിക്കാറായതോടുകൂടി അവിടത്തെ സുഹൃത്തുക്കരം ഒരു പ്രസംഗം ചെയ്യണമെന്നു് അപേക്ഷിക്കാൻ തുടങ്ങി. സ്ഥലത്തെ ആംഗ്ലേയർ സ്വാമിജിയുടെ പ്രസംഗം കേരംക്കാൻ ആഗ്രഹം പ്രകടിപ്പിക്കുകയും ഇംഗ്ലീഷ് ക്ലബ്ബിലേയ്ക്കു് അതിനായി അദ്ദേഹത്തെ ക്ഷണിക്കുകയും ചെയ്തു.

അതനുസരിച്ച് ജില്ലാ സ്കൂളിൽവെച്ച് രണ്ടു പ്രസംഗത്തിനും ക്ലബ്ബിൽ വെച്ച് ഒരു പ്രസംഗത്തിനും ഏർപ്പാടുകൾ ചെയ്തു. ഒരു പ്രസംഗം ഹിന്ദിയിലായാൽ കൊള്ളാമെന്ന് ചിലർ ആഗ്രഹം പ്രകടിപ്പിക്കുകയുണ്ടായി. ഹിന്ദി ഭാഷയുമായി അത്ര നല്ല പരിചയമില്ലെങ്കിലും സ്വാമിജി ഭംഗിയായി പ്രസംഗിച്ചു; എന്നു മാത്രമല്ല, പ്രസംഗവിഷയത്തെ കൈകാര്യം ചെയ്ത പ്രഗല്ഭമായ രീതിയെ ശ്രോതാക്കൾ അനുമോദിക്കുകയും ചെയ്തു. ഇംഗ്ലീഷ്ക്ലബ്ബിലെ പ്രസംഗത്തിന് സ്ഥലത്തെ ഇംഗ്ലീഷുകാരെല്ലാവരും സന്നിഹിതരായിരുന്നു. ഗ്രക്കാകപ്പിണിയിലെ കണ്ണൽ പുള്ളിയായിരുന്നു അദ്ധ്യക്ഷൻ. വർഗ്ഗദേവതയുടെ ആരാധനയിൽ തുടങ്ങി, ഒരു വർഗ്ഗം മറെറാന്നിനെ കീഴടക്കുന്നതോടുകൂടി ജേതൃവർഗ്ഗത്തിൻെറ ആരാദ്ധ്യദേവതയുടെ സ്വാധീനം ഇതരവർഗ്ഗങ്ങളിലേക്കും വ്യാപിക്കുന്ന പ്രക്രിയയുടെ ചരിത്രപരമായ ചുരുങ്ങിയ ഒരു പര്യവേക്ഷണം നടത്തിയശേഷം സ്വാമിജി വേദങ്ങളെക്കുറിച്ചു പ്രതിപാദിച്ചു. വേദങ്ങളുടെ സ്വഭാവം, സ്വരൂപം, സന്ദേശം എന്നിവയെ ചുരുക്കത്തിൽ സ്പർശിച്ചു. അനന്തരം അദ്ദേഹം ആത്മാവിനെക്കുറിച്ചു പറഞ്ഞു; മൗലികമായ മതരഹസ്യങ്ങൾക്കുവേണ്ടി ബാഹ്യപ്രപഞ്ചത്തിൽ അന്വേഷണം നടത്തുന്ന പാശ്ചാത്യസമ്പ്രദായത്തെ, ബാഹ്യപ്രകൃതിയിൽനിന്നു തൃപ്തികരമായ സമാധാനം കിട്ടാഞ്ഞ് അന്വേഷണം ആന്തരതലത്തിലേക്കു തിരിക്കുന്ന പൗരസ്ത്യരീതിയുമായി താരതമ്യപ്പെടുത്തി. ഹൈന്ദവഹൃദയത്തിന് എത്രയും പ്രിയമായ ഈ ചിന്തയിൽനിന്നും കടന്ന് ജീവനും ഈശ്വരനുമായുള്ള ബന്ധം വിവരിച്ചപ്പോൾ, ആത്മാവിൻെറ ഐക്യത്തിനുള്ള ആകാംക്ഷയും ജീവപരമാത്മൈക്യവും വർണ്ണിച്ചപ്പോൾ, സ്വാമി വിവേകാനന്ദൻ തൻെറ ആദ്ധ്യാത്മികാചാര്യപദവിയുടെ മൂർദ്ധന്യത്തിലെത്തി. ഒരു ദൃക്സാക്ഷി വിവരിക്കുന്നു: "കുറെ നേരത്തേക്ക് ആചാര്യനും അദ്ദേഹത്തിൻെറ അരുൾമൊഴികളും ശ്രോതാക്കളും സർവ്വത്ര വ്യാപിച്ചിരുന്ന ചൈതന്യവും ഒന്നായതുപോലെ തോന്നിപ്പോയി. 'ഞാൻ നീ,' 'ഇതു് അതു്' എന്നീവക ബോധങ്ങളൊക്കെ പൊയ്പ്പോയി. അവിടെ കൂടിയിരുന്ന വിവിധഘടകങ്ങളുടെ വ്യത്യസ്തവ്യക്തിത്വം തല്ക്കാലം വിസ്മൃതമാവുകയും അതെല്ലാം ആ മഹനീയാചാര്യനിൽനിന്നും ഉജ്ജ്വലമായി പ്രസരിച്ചിരുന്ന അദ്ധ്യാത്മപ്രകാശത്തിൽ ലീനമാവുകയും ചെയ്തു. അതവരെ മന്ത്രമുഗ്ദ്ധരേക്കാൾ മോഹിതരാക്കിച്ചെയ്തു."

സ്വാമിജിയുടെ ആരോഗ്യം കുറെയൊക്കെ വീണ്ടുകിട്ടി, പൂർണ്ണമായ സ്വാസ്ഥ്യസിദ്ധി എന്നു പറഞ്ഞുകൂടായിരുന്നുവെങ്കിലും. സ്വസ്ഥനോ രോഗിയോ എന്തായാലും കൊള്ളാം, തനിക്കൊരു ജീവിതകൃത്യമുണ്ട്; ഒരു സന്ദേശം നല്കാനുണ്ട്; അതു നിർവ്വഹിച്ചേ

തീരൂ. അതിനായി ഓരോ സംസ്ഥാനങ്ങളിലും അങ്ങോട്ടുമിങ്ങോട്ടും ഓടി നടക്കുന്നതായിട്ടാണു് അടുത്തു നാം അദ്ദേഹത്തെ കാണുന്നതു്; പൊതുപ്രസംഗങ്ങരം നടത്തിയും വ്യക്തിപരമായി ഉപദേശങ്ങളും പരിശീലനങ്ങളും നല്കിയും അവിരതം ആ കൃത്യത്തിൽ അദ്ദേഹം വ്യാപൃതനായിരുന്നു. കാരണം, അദ്ദേഹത്തിനു തോന്നിയിരുന്നു തൻെറ കാലം അവസാനിക്കാറായി, തൻെറ ശരീരം ഇനിയേറെ നാരം നിലനില്ക്കുകയില്ല എന്നു്.

അൽമോറയിൽ രണ്ടരമാസത്തെ താമസത്തിനുശേഷം പഞ്ചാബിലും കാശ്മീരിലും പലയിടങ്ങളും സന്ദർശിക്കാനുള്ള നിർബ്ബന്ധപൂർവ്വമായ അപേക്ഷ സ്വീകരിക്കുന്നതിനായി സ്വാമിജി സമതലത്തിലേയ്ക്കുപോന്നു. 1897 ആഗസ്റ്റ് ഒമ്പതാം തീയതി അദ്ദേഹം ബാരിയല്ലിയിലെത്തി. നഗരത്തിലെ പ്രമുഖപൌരന്മാരടങ്ങിയ ഒരു സ്വീകരണസംഘം സ്വാമിജിയെയും സഹചരന്മാരെയും ആദരപൂർവ്വം എതിരേററു സ്വീകരിച്ചു് അവരുടെ ക്ലബ്ബുകെട്ടിടത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ അവരുടെ താമസത്തിനുള്ള എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. അവിടെ എത്തിയപ്പോഴേയ്ക്കും സ്വാമിജിക്കു പനി പിടിച്ചു; നാലു ദിവസം ബാരിയല്ലിയിൽ താമസിച്ചു. താമസക്കാലമത്രയും രോഗബാധിതനായിരുന്നെങ്കിലും മതപരമായ പ്രഭാഷണങ്ങളിൽ അദ്ദേഹം വളരെ സമയം ചെലവഴിച്ചു. പത്താം തീയതി രാവിലെ അദ്ദേഹം ആര്യസമാജംവക അനാഥാലയം സന്ദർശിച്ചു. അടുത്ത ദിവസം വിദ്യാർത്ഥികളുടെ ഒരു സമാജത്തിൽ നടത്തിയ സംഭാഷണത്തിൽനിന്നും, വേദാന്തപ്രചാരണത്തിനും പരോപകാരപ്രവർത്തനങ്ങരംക്കുമായി ഒരു വിദ്യാർത്ഥിസംഘടന സ്ഥാപിക്കുന്നതു് അഭിലഷണീയമാണെന്നു് സ്വാമിജിക്കു ബോദ്ധ്യം വരികയും അവിടെവെച്ചു് അപ്പോരംതന്നെ ഒരെണ്ണം രൂപവത്കരിക്കുകയും ചെയ്തു. അന്നുച്ചയ്ക്കു് ഊണിനുശേഷം സ്വാമിജി താനിനി അഞ്ചോ ആറോ വർഷംകൂടിയേ ജീവിച്ചിരിക്കു എന്നു് അച്യുതാനന്ദസ്വാമിയോടു പറയുകയുണ്ടായി. അന്നതു് ആരുമത്ര കാര്യമായി എണ്ണിയില്ലെങ്കിലും അതൊരു അർത്ഥവത്തായ പ്രവചനമായിരുന്നു: 1902 ജൂലായ് 4—ാം തീയതി അദ്ദേഹം ശരീരം വെടിയുകയുണ്ടായല്ലൊ.

പന്ത്രണ്ടാം തീയതി രാത്രി സ്വാമിജി അംബാലയിലേയ്ക്കു പോയി; അവിടെ ഒരാഴ്ച താമസിച്ചു. അനേകം ആളുകരം അദ്ദേഹത്തെ സ്വീകരിക്കാൻ സ്റ്റേഷനിൽ വന്നിരുന്നു. അക്കൂട്ടത്തിൽ, സിംലയിലായിരുന്ന സേവിയർ ദമ്പതികളും ഉരംപ്പെട്ടിരുന്നു. അവിടെ താമസിക്കുന്ന കാലത്തു് എല്ലാ ദിവസവും ഏതു നേരത്തും, മഹമ്മദീയർ, ബ്രഹ്മസമാജക്കാർ, ആര്യസമാജക്കാർ, ഹിന്ദുക്കരം

എന്നിങ്ങനെ നാനാജാതിമതസ്ഥരായ ആളുകളുമായി അദ്ധ്യാത്മ ശാസ്ത്രങ്ങളെക്കുറിച്ചും മററു വിഷയങ്ങളെക്കുറിച്ചും സംഭാഷണം നട ത്തിവന്നു. സ്വാമിജിയുടെ ശബ്ദം രേഖപ്പെടുത്തിയെടുക്കണമെന്നു് ആഗ്രഹിച്ച ലാഹ്ലർകോളേജിലെ ഒരു പ്രൊഫസ്സറുടെ നിബ്ബന്ധ പൂർവ്വമായ അപേക്ഷയനുസരിച്ചു്, സ്വാമിജി സ്വനഗ്രാഹിയിലേ യ്ക്കു് ഒരു ചെറിയ പ്രസംഗം ചെയ്തു. സുഖമുണ്ടായിരുന്നില്ലെങ്കിലും പിറേറന്നു് അദ്ദേഹം ഒരു സഹൃദയസദസ്സിനെ സംബോധനചെയ്തു കൊണ്ടു് ഒന്നരമണിക്കൂർ സമയം നീണ്ടുനിന്ന ശ്രദ്ധേയമായ ഒരു പ്രസംഗംചെയ്തു; ശ്രോതാക്കാം സോത്സാഹം ഇടയ്ക്കിടെ കരഘോഷം മുഴക്കി തങ്ങളുടെ അഭിനന്ദനം പ്രകാശിപ്പിച്ചു. മാതൃഭൂമിയുടെ സമുദ്ധാരണത്തിനുള്ള തന്റെ പരിപാടി അദ്ദേഹം ശ്രോതാക്കളുടെ ഉള്ളിൽ ഊന്നിയുറപ്പിച്ചു. അംബാല വിടും മുമ്പു് സ്വാമിജി അവി ടെയുള്ള ഹിന്ദുമാഹമ്മദവിദ്യാലയം സന്ദർശിക്കുകയുണ്ടായി. ഇന്ത്യ യിലെ രണ്ടു പ്രമുഖസമുദായങ്ങാം തമ്മിലുള്ള മൈത്രിയുടെ പ്രതീ കമായ ഈ വിദ്യാലയത്തോടു് സ്വാമിജിക്കു വളരെയേറെ താൽപ്പര്യം തോന്നി. പലയിടങ്ങളിൽനിന്നും നിരവധി നിമന്ത്രണങ്ങാം കിട്ടി യിരുന്നുവെങ്കിലും അൽമോറയിൽനിന്നു പോരുംവഴിക്കു പിടി കൂടിയ പനിമൂലം അദ്ദേഹത്തിന്റെ ആരോഗ്യം വല്ലാതെ ശിഥില മായിരുന്നതുകൊണ്ടു് അവയിലൊന്നുപോലും സ്വീകരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

ഇരുപതാം തീയതി സ്വാമിജിയും അനുയായികളും അമൃത സരസ്സിലെത്തി. സ്റ്റേഷനിൽവെച്ചു് അത്യാദരപൂർവ്വം അദ്ദേഹം സ്വീകരിക്കപ്പെട്ടു. അവിടെ നാലോ അഞ്ചോ മണിക്കൂർ സമയമേ സ്വാമിജി താമസിച്ചുള്ളു. ശ്രീമാൻ ടോഡർമാരം ബാർ അററ്ലാ യുടെ ഗൃഹത്തിലാണു് അദ്ദേഹം വിശ്രമിച്ചതു്. ആരോഗ്യം തീരെ തൃപ്തികരമല്ലാതിരുന്നതിനാൽ അടുത്തുള്ള ഒരു സുഖവാസകേന്ദ്രമായ ധർമ്മശാലയിലേയ്ക്കു പോകാൻ സ്വാമിജി നിർബ്ബദ്ധനായി. സേവി യർ ദമ്പതികളും അദ്ദേഹത്തെ അനുഗമിച്ചു. യാദൃച്ഛികമായി വന്ന ചില സന്ദർശകരെ സ്വീകരിച്ചതൊഴിച്ചാൽ അവിടത്തെ താമസം താരതമ്യേന ശാന്തവും വിശ്രാന്തവുമായ ഒന്നായിരുന്നു. 31-ാം തീയ തിവരെ അവിടെ താമസിച്ചു. സ്വസന്ദേശപ്രചാരണത്തിനായി സമതലത്തിലേയ്ക്കു പോകാൻ ആയിടെ അദ്ദേഹം വീണ്ടും തീച്ച് യാക്കി. മടങ്ങി അമൃതസരസ്സിലെത്തി രണ്ടു ദിവസം താമസിച്ചു. അതിനിടയിൽ റായ് മൂരംരാജ് തുടങ്ങിയ ആര്യസമാജനേതാക്ക ന്മാരുമായി പലേ മതവിഷയങ്ങളെക്കുറിച്ചും ചച്ച് നടത്തി. അവിടെനിന്നും റാവൽപ്പിണ്ഡിയിലേയ്ക്കു പോയി. അവിടെ താമസത്തിനുള്ള ഏർപ്പാടുകളെല്ലാം ചെയ്തിരുന്നെങ്കിലും അദ്ദേഹം

ഉടനെത്തന്നെ ആരോഗ്യപരമായ കാരണങ്ങളാൽ മറിയിലേയ്ക്കു പോവുകയാണുണ്ടായതു്. സേവിയർ ദമ്പതികളും മററനുയായികളും അദ്ദേഹത്തെ അനുഗമിച്ചു. മറിയിൽ ഒരു പ്രസിദ്ധ വക്കീലായ ശ്രീമാൻ ഹംസരാജന്റെ അതിഥിയായിട്ടാണു സ്വാമിജി താമസിച്ചതു്. പൊതു പ്രസംഗങ്ങൾ നടത്താൻ പല അപേക്ഷകളും വന്നെങ്കിലും അതൊന്നും സ്വീകരിക്കാൻ അനാരോഗ്യം അനുവദിച്ചില്ല. എന്നിരുന്നാലും പലരുമായും സംഭാഷണങ്ങൾ നടത്തുകയുണ്ടായി; ഇപ്പോൾ പ്രസിദ്ധങ്ങളായ തന്റെ ആശയങ്ങളും ഭാരതത്തിലെ പ്രവർത്തനപരിപാടികളും സ്വാമിജി ശ്രോതാക്കളെ ഗ്രഹിപ്പിച്ചു.

മറിയിൽ കുറച്ചുദിവസമേ താമസിച്ചുള്ളു. ഒരു ഹ്രസ്വസന്ദർശനത്തിനു് കാശ്മീരിലേയ്ക്കു പോകാൻ സെപ്തംബർ 6-ാംനു- സ്വാമിജി തീർച്ചയാക്കി. കാശ്മീരിലേയ്ക്കു് സ്വാമിജിയെ അനുഗമിക്കണമെന്നു് ഉദ്ദേശിച്ചാണു് സേവിയർ ദമ്പതികൾ മറിയിലെത്തിയതെങ്കിലും മിസ്റ്റർ സേവിയർക്കു് പെട്ടെന്നു് രോഗം പിടിപെട്ടതുകൊണ്ടു് അവർക്കു പോകാനൊത്തില്ല. പുറപ്പെടുന്നതിന്റെ തലേ ദിവസം മിസ്റ്റർ സേവിയരുടെ ഒരെഴുത്തു കിട്ടി, ഈ വിവരം അറിയിച്ചുകൊണ്ടു്. കത്തിനോടൊപ്പം സ്വാമിജിയുടെ യാത്രച്ചെലവിനായി എണ്ണൂറു രൂപയ്ക്കുള്ള നോട്ടുകളും അടക്കം ചെയ്തിരുന്നു. അപ്പോൾ വൈകുന്നേരം നേരം മണി ഏഴു്. സ്വാമിജി പരിഭ്രമിച്ച മുഖത്തോടെ ഒരു സ്നേഹിതന്റെ നേരേ തിരിഞ്ഞു പറഞ്ഞു: 'ഇത്രയേറെ പണംകൊണ്ടു ഞാനെന്തു ചെയ്യും യോഗേശ് ? നാം ഭിക്ഷാംദേഹികൾ കയ്യിലിരുന്നാൽ ഇതു മുഴവൻ നാം ചെലവാക്കിക്കളയും, തീർച്ച. ഈ തുകയിൽ പകുതി മതി എനിക്കു്. എനിക്കും എന്റെ കൂടെയുള്ള സതീർത്ഥ്യർക്കും ശിഷ്യന്മാർക്കും അതുകൊണ്ടു മതിയാവണം എന്നു ഞാൻ വിചാരിക്കുന്നു.' ഇതും പറഞ്ഞു് സ്വാമിജി, ശരീരത്തിനു് നല്ല സുഖമില്ലെങ്കിലും മിസ്റ്റർ സേവിയറെ പോയി കാണുകയും പകുതിപ്പണം നിർബന്ധിച്ചു തിരിച്ചു സ്വീകരിപ്പിക്കുകയും ചെയ്തു.

മറിയിൽനിന്നും കുതിരവണ്ടിക്കു് യാത്രാസംഘം 8-ാം തീയതി ബാരാമുല്ലയിൽ എത്തി; അവിടെനിന്നും ഉടനെതന്നെ ബോട്ടിൽ ശ്രീനഗരത്തിലേയ്ക്കു പുറപ്പെട്ടു. 10-ാംതീയതി ശ്രീനഗരത്തിലെത്തി; അവിടെ ജസ്ററിസ്സ് ഋഷിവരമുഖോപാദ്ധ്യായന്റെ അതിഥിയായിട്ടാണു് സ്വാമിജി താമസിച്ചതു്. സന്ദർശകർ ഇവിടെ വിടാതെ വളഞ്ഞു. മൂന്നാം ദിവസം സ്വാമിജി അനൗപചാരികമായി മഹാരാജാവിന്റെ കൊട്ടാരം സന്ദർശിച്ചു. കൊട്ടാരത്തിലെ ഉയന്ന രണ്ടു് ഉദ്യോഗസ്ഥന്മാർ സ്വാമിജിയെ അത്യാദരവോടെ

സ്വാഗതം ചെയ്തു. മഹാരാജാവിൻെറ അനുജൻ രാജാ രാമസിംഹനു അടുത്തദിവസം സ്വാമിജിയെ സ്വീകരിക്കാൻ സന്തോഷമായിരിക്കമെന്നു് ആ ഉദ്യോഗസ്ഥന്മാരിൽ ഒരാളായ ഡോക്ടർ മിത്രൻ അറിയിച്ചു. മഹാരാജാവു് ആ അവസരത്തിൽ ജമ്മുവിലായിരുന്നതുകൊണ്ടു് സ്വാമിജി കാണുകയുണ്ടായില്ല.

രാജാ രാമസിംഹൻ സ്വാമിയെ വളരെ ഹാർദ്ദമായും ബഹുമാനത്തോടുകൂടിയും സ്വീകരിച്ചു; സ്വാമിജിയെ കസേരയിൽ ഇരുത്തി രാജാവു് സ്വയം ഉദ്യോഗസ്ഥന്മാരോടൊപ്പം തറയിൽ ഇരുന്നു. സന്ദർശനം രണ്ടുമണിക്കൂറോളം നീണ്ടുനിന്നു പൊതുജനങ്ങളുടെ സമുദ്ധാരണത്തെക്കുറിച്ചും മതപരമായ കാര്യങ്ങളെക്കുറിച്ചും സംഭാഷണം നടന്നു. രാജാവിനു് സ്വാമിജിയോടു് അതിയായ സ്നേഹബഹുമാനങ്ങഠം ഉളവായി; സ്വാമിജിയുടെ പ്രവർത്തനപരിപാടികഠം നടപ്പിലാക്കാൻ വേണ്ട സഹായസഹകരണങ്ങഠം ചെയ്യാനുള്ള തൻെറ ആത്മാർത്ഥമായ സന്നദ്ധത അദ്ദേഹം പ്രകാശിപ്പിക്കുകയും ചെയ്തു.

ഒക്ടോബർ ആദ്യവാരത്തിൽ മുറിയിലേയ്ക്കു മടങ്ങുന്നതുവരെ സ്വാമിജി വ്യക്തിപരവും പൊതുവായുമുള്ള പലേ കാര്യങ്ങളിൽ നിരന്തരം വ്യാപൃതനായിരുന്നു. കാശ്മീരിലെ ചരിത്രപ്രധാനങ്ങളായ അനേകം സ്ഥലങ്ങഠം സന്ദർശിക്കുന്നതിനും അദ്ദേഹം ഈ അവസരം ഉപയോഗപ്പെടുത്തി. സന്ന്യാസിമാർ, പണ്ഡിതന്മാർ, വിദ്യാർത്ഥികഠം, ഉയന്ന ഉദ്യോഗസ്ഥന്മാർ, പ്രമുഖപൗരന്മാർ എന്നിങ്ങനെ അനേകമാളുകഠം സ്വാമിജിയെ അദ്ദേഹത്തിൻെറ ആതിഥേയഗൃഹത്തിൽചെന്നു സന്ദർശിച്ചു. സമയവും സൗകര്യവും കിട്ടുമ്പോഴൊക്കെ അദ്ദേഹം, രാജാ അമരസിംഹൻെറ ദിവാൻ സ്വാമിജിയുടെ ഉപയോഗത്തിനായി കൊടുത്തിരുന്ന നൗകാഗൃഹത്തിൽ പോകും; ദിവാൻ സ്വാമിജിയുടെ ഒരു ഉററ ആരാധകനായിത്തീരുകയും ചെയ്തു. നഗരത്തിലെ പ്രമുഖന്മാർ പലരും സ്വാമിജിയെ വിരുന്നിനു ക്ഷണിക്കാറുണ്ടു്. അമ്മാതിരി ഒരവസരത്തിൽ അവിടെ കൂടിയിരുന്ന ബ്രാഹ്മണരോടും പണ്ഡിതരോടും അദ്ദേഹം പ്രഭാഷണം നടത്തി. അടുത്തുള്ള സ്ഥലങ്ങളിലേയ്ക്കു് ബോട്ടിൽ ഇടയ്ക്കു് ഉല്ലാസയാത്ര പോകാറുണ്ടു്. ചിലപ്പോഠം അങ്ങാടികഠം സന്ദർശിക്കും. ഗാനങ്ങളും വാദ്യങ്ങളും കേട്ടുകൊണ്ടു് കഴിക്കും ചില അവസരങ്ങഠം. സെപ്ററംബർ 20-ാം തീയതി അദ്ദേഹം വഞ്ചിയിൽ പാമ്പൂരിലേയ്ക്കും അനന്തനാഗിലേയ്ക്കും പോയി; അനന്തനാഗിൽ വിജ്ബരാ എന്ന ചരിത്രപ്രസിദ്ധമായ ദേവാലയം സന്ദർശിച്ചു. പിന്നീടു് കാൽനടയായി മാർത്താണ്ഡത്തേയ്ക്കു പോയി. അവിടെ ഒരു സത്രത്തിലാണു് താമസിച്ചതു്. അവിടെവെച്ചു് അനേകം

പുരോഹിതന്മാരുമായി ഗഹനവിഷയങ്ങളെക്കുറിച്ച് പ്രഭാഷണം നടത്തി. അവിടെനിന്നും അദ്ദേഹം അച്ഛാബല്ലിലേയ്ക്കു യാത്രയായി. വഴിക്ക് ഒരു പഴയ അമ്പലം കണ്ടു: അതു സ്ഥലപുരാണപ്രകാരം പാണ്ഡവന്മാരുമായി ബന്ധപ്പെട്ട ഒന്നാണ്. ആ മന്ദിരത്തിൻെറ ശില്പകലാവൈഭവം കണ്ട് സ്വാമിജി ആശ്ചര്യഭരിതനായി. രണ്ടായിരത്തിനുമേൽ വർഷം അതിനു പഴക്കമുണ്ടായിരിക്കണമെന്നു് സ്വാമിജി അഭിപ്രായപ്പെട്ടു.

ഈ മനോഹരമായ സ്ഥലത്തുനിന്നും സ്വാമിജി മെല്ലെ തിരിച്ചു; ഉലാർ തടാകത്തിൽനിന്നും ബോട്ടുവഴി ബാരാമുല്ലയിലേയ്ക്കു മടങ്ങി. അനുകൂലമായ കാലാവസ്ഥകൊണ്ടും വെളിയിലുള്ള നിശ്ചിന്തമായ താമസംകൊണ്ടും അദ്ദേഹത്തിനു് ആരോഗ്യം വീണ്ടു കിട്ടുകയും പഴയ ഉത്സാഹവും ഉന്മേഷവും കുറെയൊക്കെ അനുഭവപ്പെടുകയും ചെയ്തു.

മുറിയിൽ മടങ്ങിയെത്തിയപ്പോഠം അവിടത്തെ ബംഗാളികളും പഞ്ചാബികളും സേവിയർ ദമ്പതികളും സ്വാമിജിയെ അത്യാനന്ദത്തോടെ എതിരേററു സ്വീകരിച്ചു. ഇവിടെ അദ്ദേഹം സേവിയർ ദമ്പതികളുടെയും നിവാരൺബാബുവിൻെറയും അതിഥിയായി മാറി മാറി താമസിച്ചു. ബാബുവിൻെറ വീട്ടിൽവെച്ച് അനേകം സന്ദശ്കരെ സ്വീകരിക്കുകയും സംഭാഷണം നടത്തുകയും ചെയ്തു. മുറിയിലെ ബംഗാളികളും പഞ്ചാബികളും ആയ നിവാസികളുടെ വകയായി ഒക്ടോബർ 14-ാം തീയതി ഒരു യോഗത്തിൽ വെച്ച് സ്വാമിജിക്ക് ഒരു സ്വാഗതപത്രിക സമർപ്പിക്കപ്പെട്ടു. അദ്ദേഹം ചെയ്ത മറുപടിപ്രസംഗം ശ്രോതാക്കളെ അത്യധികം ആനന്ദിപ്പിച്ചു. അടുത്ത ദിവസം സ്വാമിജി റാവൽപ്പിണ്ഡിയിലേയ്ക്കു പോയി; അവിടെ ആതിഥേയൻ ശ്രീമാൻ ഹംസരാജൻ അദ്ദേഹത്തെ സാദരം സ്വീകരിച്ചു.

അവിടെയെത്തി കഷ്ടിച്ചു രണ്ടു ദിവസം കഴിഞ്ഞപ്പോഠം ശ്രീമാൻ സുജനസിംഹൻെറ മനോഹരമായ മലർവാടിയിൽ ഒരു വലിയ സദസ്സിനെ സംബോധന ചെയ്തു് സ്വാമിജി പ്രസംഗിച്ചു. സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചതു് ശ്രീമാൻ സിംഹനാണ്. ഹിന്ദുമതത്തെക്കുറിച്ച് വൈദികമന്ത്രങ്ങളുടേയും യുക്തിയുടേയും സഹായത്തോടെ ലളിതസുന്ദരമായി രണ്ടു മണിക്കൂർനേരം സ്വാമിജി പ്രഭാഷണം ചെയ്തു. തദവസരത്തിൽ സന്നിഹിതരായിരുന്ന ആംഗലശിഷ്യരിൽ ഒരാഠം എഴുതുന്നു: 'ശിരസ്സിലൊരു തലപ്പാവും ധരിച്ച് കഴുത്തിലൊരു മാലയുമണിഞ്ഞു്, നീണ്ടയഞ്ഞ കാവിമേലങ്കിയും അരപ്പട്ടയും ധരിച്ച സ്വാമിജി തൻെറ പ്രസംഗമദ്ധ്യേ പതിവുപോലെ, ചിലപ്പോഠം അങ്ങോട്ടുമിങ്ങോട്ടും നടക്കുകയും, ചില

പ്പോഠം മാലകഠംകൊണ്ടും പച്ചിലകഠംകൊണ്ടും പൂക്കഠംകൊണ്ടും അലങ്കരിക്കപ്പെട്ട തൂണിൽ ചാരി നില്ക്കുകയും ചെയ്യുന്നതു കണ്ടാൽ ഒരു ഗ്രീക്കു ദേവതയാണോ എന്നു തോന്നും. കൂടാതെ, ഇതിനൊരു പശ്ചാത്തലമെന്ന നിലയിൽ അന്തിവേളയിൽ തലപ്പാവുമണിഞ്ഞു് ചമ്രം പടിഞ്ഞു് പുൽത്തകിടിയിൽ, ഇരിപ്പുറപ്പിച്ച ശ്രോതാക്കഠം, ആകപ്പാടെ അതിനെയൊരു മനോഹരദൃശ്യമാക്കിത്തീൎത്തു.'

സ്വാമിജിയുടെ അടുത്ത അനുയായികളിൽ ഒരാളുടെ നാഠം വഴിക്കുറിപ്പുകളിൽനിന്നും എടുത്ത ഒരു ഭാഗമാണു് താഴെ കൊടുക്കുന്നതു്; അതിൽനിന്നും ഈ കാലഘട്ടത്തിൽ, പോരാ, പൊതു ജീവിതകാലമത്രയും അദ്ദേഹം ഏപ്പെട്ടിരുന്ന അശ്രാന്തപ്രവൎത്തന ങ്ങളുടെ ഒരു നേരിയ രൂപം നമുക്കു ലഭിക്കുന്നതാണു്:

'ഒക്ടോബർ 17-ാം തീയതി. കാലത്തു് സ്വാമിജി മതസം ബന്ധമായ വിഷയങ്ങളെക്കുറിച്ചു സന്ദൎശകരോടു് ശ്രീമാൻ ഹംസ രാജൻെറ വീട്ടിൽവെച്ചു സംസാരിച്ചു. അതിനുശേഷം, പാളയ ത്തിൽ നിമായ് ബാബുവിൻെറ വീട്ടിൽ ഊണിനു ക്ഷണിച്ചിരുന്ന തനുസരിച്ചു് അങ്ങോട്ടുപോയി; അവിടെ സന്നിഹിതരായിരുന്ന ബംഗാളിമാന്യന്മാരുമായി മതകാര്യങ്ങളെക്കുറിച്ചു് സംഭാഷണം നടത്തി. ഏകദേശം മൂന്നു മണിയോടുകൂടി അദ്ദേഹം മടങ്ങിയെത്തി. അല്പസമയത്തെ വിശ്രമത്തിനുശേഷം ഹിന്ദുമതത്തെക്കുറിച്ചു് ഒരു പ്രസംഗം ചെയ്വാൻ അദ്ദേഹം ശ്രീമാൻ സുജനസിംഹൻെറ ഉദ്യാന ത്തിലേയ്ക്കു പോയി.... അവിടെനിന്നു മടങ്ങിയെത്തി അദ്ദേഹം ഒരു മാന്യനു് സാധനാഭ്യസനകാര്യത്തിൽ ഉപദേശം നല്കി. രാത്രിയിൽ അദ്ദേഹം ജസ്റ്റീസ് നാരായണദാസ്, പ്രകാശാനന്ദ സ്വാമി, ശ്രീ ഹംസരാജൻ മുതലായവരോടൊരുമിച്ചു് അത്താഴ ത്തിനു് ശ്രീമാൻ ഭക്തരാമൻെറ വീട്ടിൽ പോയി. പത്തുമണിയോ ടുകൂടി അവിടെനിന്നും പാൎപ്പിടത്തിൽ മടങ്ങിയെത്തി; എന്നിട്ടു് മതപരമായ വിഷയങ്ങളെക്കുറിച്ചു് ഏതാനും ശിഷ്യന്മാരുമായി വെളുപ്പിനു മൂന്നു മണിവരെ സംസാരിച്ചു.'

ഒക്ടോബർ 20-ാംതീയതി രാത്രി സ്വാമിജി വീണ്ടും യാത്ര യായി; കാശ്മീർ മഹാരാജാവിൻെറ ക്ഷണമനുസരിച്ചു് ജമ്മുവിലേ യ്ക്കാണു് ഇത്തവണത്തെ യാത്ര. സൎക്കാർ ഉദ്യോഗസ്ഥന്മാർ അദ്ദേഹ ത്തെ സ്റ്റേഷനിലെത്തിസ്വീകരിച്ചു; അദ്ദേഹം സംസ്ഥാനാതിഥി യാണെന്ന വിവരം അറിയിക്കുകയും ചെയ്തു. സായാഹ്നത്തിൽ സ്വാമിജി മഹാരാജാവിൻെറ ഗ്രന്ഥശാല സന്ദൎശിച്ചു. കാശ്മീരി ലെവിടെയെങ്കിലും ഒരു മഠം സ്ഥാപിക്കുന്നതിനെ സംബന്ധിച്ചു് അവിടത്തെ ഒരുദ്യോഗസ്ഥനായ ബാബു മഹേശചന്ദ്രഭട്ടാചാര്യനു മായി പിറേറദിവസം ദീൎഘമായ ചൎച്ചകഠം നടന്നു.

ഇരുപത്തിമൂന്നാംതീയതി മഹാരാജാവുമായി ഒരു നീണ്ട അഭിമുഖസംഭാഷണം ഉണ്ടായി. മഹാരാജാവിന്റെ രണ്ടു സഹോദരന്മാരും സംസ്ഥാനത്തിലെ പ്രധാന ഉദ്യോഗസ്ഥന്മാരും തദവസരത്തിൽ സന്നിഹിതരായിരുന്നു. സംഭാഷണത്തിനിടയ്ക്കു സ്വാമിജി, അർത്ഥമില്ലാത്ത ബാഹ്യാചാരങ്ങളെയും അനുഷ്ഠാനങ്ങളെയും മുറുകെപ്പിടിക്കുന്നതു് മൂഢതയാണെന്നും, കഴിഞ്ഞ ഏഴു ശതാബ്ദങ്ങളിലെ അടിമത്തത്തിനു കാരണം യഥാർത്ഥമതതത്ത്വങ്ങളെ സംബന്ധിച്ച അബദ്ധധാരണകളും പലതരത്തിലുമുള്ള അന്ധവിശ്വാസങ്ങളുടെ കണ്ണുമടച്ചുള്ള അനുസരണവും ആണെന്നും പ്രസ്താവിച്ചു. അദ്ദേഹം പറഞ്ഞു: 'വാസ്തവത്തിൽ പാപകരമായ കാര്യങ്ങൾ, വ്യഭിചാരം മുതലായവ, ചെയ്യുന്നതുകൊണ്ടു് ഇക്കാലത്തു് ഒരുവനെ ജാതിഭ്രഷ്ടനാക്കുന്നില്ല; ഇപ്പോൾ പാപമെല്ലാം, സമുദായദ്രോഹമെല്ലാം, ആഹാരത്തെ സംബന്ധിച്ചുമാത്രമാണു്!' അനന്തരം സ്വാമിജി തന്റെ സ്വാഭാവികമായ ഉത്സാഹത്തോടെ താൻ നടത്തിയ സമുദ്രയാത്രയെ ന്യായീകരിക്കുകയും വിദേശസഞ്ചാരംകൂടാതെ യഥാർത്ഥവിദ്യാഭ്യാസം നേടാൻ സാദ്ധ്യമല്ലെന്നു് ചൂണ്ടിക്കാണിക്കുകയും ചെയ്തു. ഒടുവിൽ, യൂറോപ്പിലും അമേരിക്കയിലും വേദാന്തപ്രചാരണം നടത്തുന്നതിന്റെ പ്രാധാന്യത്തെക്കുറിച്ചും തന്റെ സ്വന്തം പദ്ധതിയെയും ഭാരതത്തിലെ പ്രവർത്തനപരിപാടിയെയും കുറിച്ചും അദ്ദേഹം സംസാരിച്ചു. 'എന്റെ നാടിനുവേണ്ടി നന്മ ചെയ്തിട്ടു് നരകത്തിൽ പോകേണ്ടതായി വന്നാൽ ഞാനതൊരു മഹാഭാഗ്യമായി കരുതുന്നു,' എന്നു പറഞ്ഞാണു് സ്വാമിജി സംഭാഷണം അവസാനിപ്പിച്ചതു്. ഏകദേശം നാലുമണിക്കൂർ നേരം നീണ്ടുനിന്ന ആ സംഭാഷണംകൊണ്ടു് മഹാരാജാവും മററുള്ളവരും അതീവ സന്തുഷ്ടരായി.

അന്നുതന്നെ പിന്നീടു് സ്വാമിജി ഇളയരാജാവിനെ സന്ദർശിച്ചു; അദ്ദേഹവും അത്യാദരപൂർവ്വം സ്വാമിജിയെ സ്വീകരിച്ചു. അടുത്ത ദിവസം അദ്ദേഹം ഒരു പ്രസംഗം ചെയ്തു. മഹാരാജാവിനു് അതു വളരെ ഇഷ്ടമായി; അടുത്തദിവസം വേറൊരു പ്രസംഗംകൂടി ചെയ്യണമെന്നപേക്ഷിച്ചു; മാത്രമല്ല, സ്വാമിജി പത്തോ പന്ത്രണ്ടോ ദിവസം അവിടെ താമസിച്ചു് ഒന്നിടവിട്ട ദിവസങ്ങളിൽ പ്രസംഗം നടത്തിയാൽ നന്നായിരിക്കും എന്നു് അഭിപ്രായപ്പെടുകയും ചെയ്തു. 25-ാം തീയതി സ്വാമിജി മുനിസിപ്പാലിററി വക 'പൗവ്വർ ഹൗസ്' സന്ദർശിച്ചു; മതവിഷയങ്ങളെസംബന്ധിച്ചു് ചർച്ചകൾ നടത്തി; ആര്യസമാജത്തെക്കുറിച്ചു സംസാരിച്ചു. സമാജത്തിന്റെ കുറവുകളെക്കുറിച്ചു് സുഹൃദ്ഭാവത്തിൽ അദ്ദേഹം അച്യുതാനന്ദസ്വാമികളോടു പലതും പറയുകയുണ്ടായി. ജ്ഞാനസമ്പാദനകാര്യത്തിൽ പഞ്ചാബികൾ പിന്നണിയിലാണെന്ന സംഗ

തിയിൽ അദ്ദേഹം പരിതപിച്ചു. മഹാരാജാവിൻെറ ആഗ്രഹ മനുസരിച്ച് സ്വാമിജി, വേദങ്ങരംമുതൽ പുരാണങ്ങരംവരെയുള്ള എല്ലാ ശാസ്ത്രങ്ങളെയും പരാമശിച്ചുകൊണ്ടു് രണ്ടു മണിക്കൂർ നേരം പ്രസംഗിച്ചു. അനന്തരം അദ്ദേഹം ഗ്രന്ഥശാല പോയി ക്കണ്ടു. നഗരത്തിലെ ദീപാവലി സംബന്ധിച്ച ദീപക്കാഴ്ചയും കണ്ടു. അടുത്ത മൂന്നു ദിവസം മിക്കവാറും സന്ദശകരെ സ്വീക രിക്കാൻ ചെലവഴിച്ചു; മതത്തെയും സാമുദായികാചാരങ്ങളെയും സംബന്ധിച്ച സുപ്രധാനങ്ങളായ പല ആശയങ്ങളും അവരുമായുള്ള സംഭാഷണത്തിൽ സ്വാമിജി വെളിപ്പെടുത്തി. ഈ യാത്രയിൽ സ്വാമിജി ഏറിയകൂറും ഹിന്ദിയിലാണ് സംസാരിച്ചിരുന്നതും പ്രസംഗിച്ചിരുന്നതും. സ്വാമിജി ഹിന്ദിഭാഷയിൽ ചെലുത്തിയ അദ്ഭുതപൂവ്വമായ ശക്തിയും ജീവനും കണ്ടു് ആകൃഷ്ടനായ മഹാ രാജാവു് സ്വാമിജിയോടു് ഏതാനും പ്രബന്ധങ്ങരം ആ ഭാഷയിൽ രചിക്കാൻ അപേക്ഷിച്ചു. സ്വാമിജി അപ്രകാരം ചെയ്തു; അവ വളരെ വിലമതിക്കപ്പെടുകയുമുണ്ടായി.

ഒക്ടോബർ 29-ാം തീയതി സ്വാമിജി മഹാരാജാവിനെ സന്ദശിച്ചു് യാത്ര പറഞ്ഞു. സിയാൽക്കോട്ടിൽനിന്നും ഒരു നി വേദകസംഘം തന്നെ അങ്ങോട്ടു കൂട്ടിക്കൊണ്ടുപോകാൻ വന്നിട്ടുണ്ടെ ന്നും അവരുടെ നിബ്ബന്ധം അനുസരിക്കാതെ നിവൃത്തിയില്ലെന്നും അദ്ദേഹം മഹാരാജാവിനെ അറിയിച്ചു. വലിയ സങ്കടത്തോടെ യാണ് മഹാരാജാവു് സ്വാമിജിയെ പിരിഞ്ഞതു്; ജമ്മു വിലോ കാശ്മീരിലോ എപ്പോരം വന്നാലും തൻെറ അതിഥിയായി വേണം താമസിക്കാൻ എന്നു് മഹാരാജാവു് അദ്ദേഹത്തോടു് അപേക്ഷിക്കുകയും ചെയ്തു.

ഈ കാലംമുതൽ സ്വാമിജി ഡെഹ്റാഡൂണിലേയ്ക്കു പോകാ നായി ലാഹോർ വിട്ടതുവരെയുള്ള ചരിത്രം, അദ്ദേഹത്തെ ജമ്മുവി ലേയ്ക്കു് അനുഗമിച്ചിരുന്ന മിസ്റ്റർ ജെ. ജെ. ഗുഡ്വിൻ ഇപ്രകാരം രേഖപ്പെടുത്തുന്നു:

"ആരോഗ്യം വേണ്ടപോലെ വീണ്ടുകിട്ടിയില്ലെന്നു വരികി ലും സ്വാമി വിവേകാനന്ദൻ പിന്നെയും സോത്സാഹം പ്രവത്തന ത്തിലേപ്പെട്ടിരിക്കുന്നു; ഇത്തവണ വടക്കുപടിഞ്ഞാറൻ പ്രദേശ ങ്ങളിലാണ്. കാശ്മീരിൽ ഏതാനും ആഴ്ച സന്ദശനം നടത്തി; അവിടെ അദ്ദേഹത്തിൻെറ ആശയങ്ങരംക്കു് മഹാരാജാവു തിരു മനസ്സിലെ അനുകൂലമായ പരിഗണനയും ആ സംസ്ഥാനത്തിൽ എന്തെങ്കിലും പ്രായോഗികപരിപാടി ആരംഭിക്കുന്നപക്ഷം അതി നുവേണ്ട സഹായം നല്ലാമെന്ന വാഗ്ദാനവും ലഭിച്ചു. അനന്തരം സ്വാമി ജമ്മു സന്ദശിക്കുകയും അവിടെ അതിശ്രേഷ്ഠമായ ഒരു

സഹൃദയസദസ്സിനെ സംബോധനചെയ്ത് ഹിന്ദിയിൽ പ്രസംഗിക്കുകയും ചെയ്തു. ജമ്മുവിൽനിന്നും അദ്ദേഹം സിയാൽക്കോട്ടിലേയ്ക്കു് (പഞ്ചാബിൽ) പോയി; അവിടെ ലാലാ മൂലചന്ദ് എം. ഏ., എൽ. എൽ. ബി. യുടെ അതിഥിയായി താമസിച്ചു; രണ്ടു പ്രസംഗങ്ങൾ, ഒന്നു് ഇംഗ്ലീഷിലും ഒന്നു ഹിന്ദിയിലും, ചെയ്യാൻ, ഏർപ്പാടു ചെയ്തിരുന്നു. ഈ പ്രസംഗങ്ങളുടെ പൊതുവായ ചിന്താവിഷയം – അതിനുശേഷമുണ്ടായ പ്രസംഗങ്ങളുടെയെല്ലാം പല്ലവിയും –മതം മതമാകണമെങ്കിൽ അതു് പ്രായോഗികമായിരിക്കണം എന്നതായിരുന്നു. ഇക്കാര്യത്തിൽ സ്വാമി ദിനംപ്രതി കൂടുതൽ ദൃഢനിശ്ചയനായി വരികയാണെന്നു തോന്നുന്നു; താൻ സന്ദർശിക്കുന്ന സ്ഥലങ്ങളുടെ ആവശ്യങ്ങൾക്കും ആളുകളുടെ സ്വഭാവങ്ങൾക്കും അനുരൂപമായി നാനാപ്രവർത്തനങ്ങൾ ആരംഭിച്ചു് തൻെറ ആശയങ്ങൾക്കു് പ്രായോഗികരൂപം നല്കുകയും ചെയ്തിരുന്നു. ഇതനുസരിച്ചു്, സിയാൽക്കോട്ടിൽ പെൺകുട്ടികൾക്കുവേണ്ടി ഒരു വിദ്യാലയം സ്ഥാപിക്കാൻ അദ്ദേഹം ശക്തിയായി ഉപദേശിച്ചു.; ആ നിർദ്ദേശത്തിനു് ഉടനടി പ്രായോഗികമായ രൂപം നല്കുന്നതിനു് അദ്ദേഹത്തിൻെറ രണ്ടു ദിവസത്തെ സന്ദർശനത്തിൻെറ ഫലമായി നഗരത്തിലെ സ്വാധീനശക്തിയുള്ള മിക്ക ആളുകളെയും ചേർത്തു് ഒരു കമ്മിററി രൂപവത്കരിച്ചു; ലാലാ മൂലചന്ദിനെ അതിൻെറ സെക്രട്ടറിയുമാക്കി.

അടുത്തതായി ലാഹോർ സന്ദർശിച്ചു. സ്വാമിയെ സ്വീകരിക്കാൻ വലിയ ഒരു ജനസമൂഹം സ്റ്റേഷനിൽ ഹാജരായിരുന്നു; സനാതനധർമ്മസമാജത്തിലെ മിക്ക അംഗങ്ങളും ആ കൂട്ടത്തിലുണ്ടായിരുന്നു; സമാജമാണു് സ്വീകരണത്തിനുള്ള ഏർപ്പാടുകൾ ചെയ്തിരുന്നതു്. നഗരത്തിലെ മനോഹരമായ തെരുവുകളിൽക്കൂടി രാജാ ധ്യാനസിംഹൻെറ കൊട്ടാരത്തിലേയ്ക്കു് അദ്ദേഹത്തെ ആഘോഷപൂർവ്വം കൊണ്ടുപോയി. പിന്നീടു ലാഹോറിലെ 'ട്രിബ്യൂൺ' പത്രത്തിൻെറ പത്രാധിപരായ ബാബു എൻ. എൻ. ഗുപ്തയുടെ ഭവനത്തിൽ താമസമാക്കി. വെള്ളിയാഴ്ച വൈകുന്നേരം അദ്ദേഹം, പഴയ കൊട്ടാരത്തിൻെറ വലിയ മുററത്തു ചേർന്ന ഒരു യോഗത്തിൽ 'നമ്മുടെ മുമ്പിലുള്ള പ്രശ്നം,' എന്ന വിഷയത്തെ പുരസ്കരിച്ചു് ഒരു പ്രസംഗം ചെയ്തു. വന്ന ആളുകളുടെ എണ്ണം വളരെ വലുതായിരുന്നു: കേൾക്കാൻ വന്നവരുടെ എണ്ണം നോക്കുമ്പോൾ ഉള്ള സ്ഥലം തീരെ കുറവായിരുന്നു. പലരെയും നിരാശരാക്കുകകാരണം സമ്മേളനം നടത്താൻതന്നെ പററുമോ എന്നുപോലും സംശയിക്കേണ്ട ഒരു ഘട്ടം വന്നു. രണ്ടായിരം പേരെയെങ്കിലും മടക്കിയയച്ചതിനുശേഷം തികച്ചും നാലായിരം പേർ ശ്രോതാക്കളായുണ്ടായിരുന്നു; അവർ ഒന്നാംതരം ഒരു പ്രഭാഷണം കേട്ടു. പിന്നത്തെ ചൊവ്വാഴ്ച വലിയ

ഒരു ആൾക്കൂട്ടം, സ്വാമിജി ഭക്തിയെക്കുറിച്ചു പ്രസംഗിക്കുന്നതു കേൾക്കാൻ, പ്രൊഫസ്സർ ബോസ്സിൻെറ ബംഗാൾസക്സസ്സ് വക പന്തലിൽ വന്നുചേൎന്നു.

മൂന്നാമത്തെ പ്രസംഗം, അടുത്ത വെള്ളിയാഴ്ച, വൈകുന്നേരം നടന്നതു്, ഒരു മഹാവിജയമായിരുന്നു. ഇത്തവണ സമ്മേളനത്തിൻെറ ഏൎപ്പാടുകൾ ലാഹോറിലെ നാലു കോളേജുകളിലെ വിദ്യാൎത്ഥികൾതന്നെയാണു് ചെയ്തതു്; അതു വളരെ ഭംഗിയായിരുന്നു. സദസ്സ് അസൗകൎയ്യമാകുമാറു് വലുതായിരുന്നില്ല; എല്ലാ വിധത്തിലും പ്രതിനിധീഭൂതമായിരുന്നുതാനും. ആ സായാഹ്നത്തിലെ പ്രസംഗവിഷയം 'വേദാന്തം' ആയിരുന്നു; അദ്വൈതദൎശനത്തെയും ഭാരതത്തിലെ മതത്തെയും സംബന്ധിച്ച്, സ്വാമിയുടെ സ്വന്തം അഭിപ്രായത്തിൽപ്പോലും ആധികാരികവും ഉജ്ജ്വലവും ആയ ഒരു പ്രഭാഷണം രണ്ടു മണിക്കൂൎനേരം നടത്തി. ആദ്യംതന്നെ ഭാരതത്തിൽ മതത്തിനു് അടിസ്ഥാനഭൂതമായ, മനശ്ശാസ്ത്രപരവും വിശ്വാത്്പത്തിപരവുമായ ആശയങ്ങളെ അദ്ദേഹം ചൂണ്ടിക്കാണിച്ചതു് അദ്ഭുതകരമായവിധം വ്യക്തമായിരുന്നു. ഭൗതികശാസ്ത്രത്തിന്നുമാത്രമല്ല ബുദ്ധമതത്തിന്നും അജ്ഞേയവാദത്തിന്നും മതപരവും പാരലൗകികവുമായ ആശയങ്ങളോടുള്ള എതിൎപ്പുകളെ നേരിടാൻ അദ്വൈതത്തിനുമാത്രമേ സാധിക്കുകയുള്ളു. എന്ന ദൃഢാഭിപ്രായം അദ്ദേഹം വ്യക്തമായ ഭാഷയിൽ വെളിപ്പെടുത്തി, അതു എല്ലാവൎക്കും ബോധ്യമാകത്തക്കവിധം ശക്തവുമായിരുന്നു. ആദ്യന്തം പ്രസംഗം ബലത്തെയാണു പ്രചരിപ്പിച്ചതു് – മനുഷ്യനിൽ വിശ്വാസം, ഈശ്വരവിശ്വാസം പിൻതുടൎന്നു് ഉണ്ടാവാൻവേണ്ടി; ഒരു പക്ഷേ സ്വാമി ഇന്ത്യയിൽ ചെയ്ത പ്രസംഗങ്ങളിൽ ഏററവും കേമമായ അതിലെ ഓരോ വാക്കും കരുത്തുററതായിരുന്നു. പ്രസംഗം വലിയ ഉത്സാഹം ഉളവാക്കി. ലാഹോറിൽ ആയിരുന്നപ്പോൾ സദാ സ്വാമിയോടൊപ്പം ഉണ്ടായിരുന്ന കുറെ വിദ്യാൎത്ഥികളെ ഇതു പ്രയോഗത്തിൽ വരുത്താൻ നടപടികൾ സ്വീകരിക്കുന്നതിനു പ്രേരിപ്പിക്കുന്ന കാൎയ്യത്തിൽ അദ്ദേഹത്തിനു് യാതൊരു പ്രയാസവുമുണ്ടായില്ല. വാസ്തവത്തിൽ വിദ്യാൎത്ഥികൾക്കായി അദ്ദേഹം ഒരു സമ്മേളനം നടത്തി. അതിൽ അദ്ദേഹത്തിൻെറ നിൎദ്ദേശങ്ങൾ കേട്ടശേഷം, തികച്ചും അവൎഗ്ഗീയമായ അടിസ്ഥാനത്തിൽ ഒരു സമാജം രൂപവത്്കൃതമായി. അതിൻെറ പ്രവൎത്തനം പാവങ്ങളെ സഹായിക്കുകയും – കഴിയുന്നിടത്തോളം പട്ടണത്തിലെ ഓരോ ഭാഗത്തുനിന്നും അവരെ തേടിപ്പിടിച്ചുകൊണ്ടുവന്നും സഹായിക്കണം – രോഗബാധിതരായ ദരിദ്രരെ ശുശ്രൂഷിക്കുകയും അജ്ഞരായ ദരിദ്രൎക്കു് നിശാപാഠശാലകൾ നടത്തുകയും ആയിരിക്കണം,

രണ്ടു ദിവസം കഴിഞ്ഞു് സ്വാമി എന്തോ കാര്യവശാൽ ഡെഹ്റാഡൂണിലേയ്ക്കു പോയി.''

സ്വാമിജിയുടെ അവഗ്ഗീയത ലാഹോറിൽവെച്ച് പ്രത്യേകം പ്രകടമായിരുന്നു. അവിടത്തെ യാഥാസ്ഥിതികഹിന്ദുക്കളിൽ ഒരു വിഭാഗം ആര്യസമാജത്തിനെതിരായി പ്രചാരണം നടത്താൻ അദ്ദേഹത്തെ നിർബ്ബന്ധിച്ചുവെങ്കിലും അദ്ദേഹം അതിനു വഴങ്ങിയില്ല. എന്നാൽ അവരുടെ അപേക്ഷപ്രകാരം അദ്ദേഹം ശ്രാദ്ധത്തെക്കുറിച്ചു ഒരു പ്രസംഗം ചെയ്യാമെന്നു സമ്മതിച്ചു; ആര്യസമാജക്കാർ ശ്രാദ്ധത്തിൽ വിശ്വസിക്കുന്നില്ല. എന്നാൽ ആ പ്രസംഗത്തിൽ അദ്ദേഹം യാതൊരു പ്രകാരത്തിലും അവരെ എതിർത്തില്ല. അതൊരു പൊതുപ്രസംഗമായിരുന്നുവെങ്കിലും ഒരു ചർച്ചാസമ്മേളനത്തിന്റെ രൂപം കൈക്കൊണ്ടു; രണ്ടു പക്ഷങ്ങളിലെയും പ്രമുഖവ്യക്തികരം അതിൽ പങ്കുകൊള്ളുകയും ചെയ്തു. ഹൈന്ദവാചാരമായ ശ്രാദ്ധത്തിന്റെ ആവശ്യകതയെപ്പററി അദ്ദേഹം ഉജ്ജ്വലമായി പ്രതിപാദിക്കുകയും അതിനെ എതിർക്കാൻ വന്ന ആര്യസമാജാംഗങ്ങളുടെ വാദഗതികളെ അന്തസ്സററ രീതിയിൽ ഖണ്ഡിക്കുകയും ചെയ്തു. പരമ്പരാഗതമായ ഈ ആചാരത്തിന്റെ ഉദ്ഭവത്തെപ്പററി അന്വേഷിച്ചുപോകുന്നതിനിടയിൽ, പിതൃപൂജയിലാണു് ഹിന്ദുമതത്തിന്റെ ആരംഭം എന്നു് അദ്ദേഹം പ്രതിപാദിച്ചു. ആദ്യകാലത്തു് ഹിന്ദുക്കരം തങ്ങളുടെ പരേതരായ പൂവ്വികരുടെ ആത്മാവിനെ ഏതെങ്കിലും ഒരാളിൽ ആവാഹിച്ച് അയാളെ ആരാധിക്കുകയും ആഹാരം സമപ്പിക്കുകയും ചെയ്തുവന്നു. പിതൃക്കളുടെ പ്രതിപുരുഷനായി വത്തിച്ച ഇത്തരം ആളുകരംക്കു് പലേ കായപീഡകളും ഏല്പ്പെടുന്നതായി ക്രമേണ കണ്ടു പിടിക്കപ്പെട്ടു. അതിനാൽ അവർ ആ ഏപ്പാടു നിത്തി; പകരം കുശപുത്തലി നിമ്മിച്ച് പിതൃക്കളെ അതിൽ ആവാഹിക്കുകയും അതിൽ പൂജ നടത്തുകയും പിണ്ഡം സമപ്പിക്കുകയും ചെയ്യാൻ തുടങ്ങി. ആരാധനയ്ക്കും യാഗത്തിനും വേണ്ടി ദേവന്മാരെ ആവാഹനം ചെയ്യുന്ന വൈദികസമ്പ്രദായം ഈ പിതൃപൂജയുടെ ഒരു വികസനമാണെന്നു് അദ്ദേഹം ചൂണ്ടിക്കാണിച്ചു.

അതെന്തായാലും, സ്വാമിജിയുടെ പഞ്ചാബിലെ പ്രവത്തനലക്ഷ്യം വിഭിന്നാഭിപ്രായക്കാരായ ജനങ്ങളുടെ ഇടയിൽ സമന്വയവും സമാധാനവും സ്ഥാപിക്കുക എന്നുള്ളതായിരുന്നു; യാഥാസ്ഥിതികഹിന്ദുക്കളും ഹിന്ദുമതത്തിനു് പുതിയ വ്യാഖ്യാനം നല്കിവരുന്ന ആര്യസമാജക്കാരും തമ്മിൽ യോജിപ്പുണ്ടാക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. തല്ക്കാലത്തേയ്ക്കെങ്കിലും ഇതിൽ സ്വാമിജി വിജയിച്ചു എന്നുള്ളതിനു തെളിവാണു് അദ്ദേഹത്തെ ആദരിക്കുന്ന

കാര്യത്തിൽ ഇരുകൂട്ടരും തമ്മിൽ മത്സരിച്ചിരുന്നുവെന്നതു്; അദ്ദേഹത്തിൻെറ പ്രസംഗങ്ങരം കേരംക്കാൻ ഇരുപക്ഷക്കാരും തിങ്ങിക്കൂടിയിരുന്നുതാനും. സ്വാമിജിക്കു് സമാജത്തോടും സമാജാംഗങ്ങരംക്കു് സ്വാമിജിയോടും പരസ്പരം വലിയ സ്നേഹാദരങ്ങളുണ്ടായിരുന്നു; സമാജത്തിൻെറ അധ്യക്ഷനായിരിക്കാൻ സ്വാമിജിയെ ക്ഷണിക്കണമെന്നു് അതിലെ നേതാക്കന്മാർ ആഗ്രഹിക്കുന്നതായി കുറേനാരം ഒരു വാർത്ത പരന്നിരുന്നു. ആര്യസമാജവും മഹമ്മദീയരും തമ്മിലുള്ള വൈരം ഇല്ലാതാക്കാനും സ്വാമിജി ഒരു പദ്ധതി നിർദ്ദേശിക്കുകയുണ്ടായി.

പഞ്ചാബികളുടെ ഇടയിലെ ഭക്തിയുടെ അഭാവത്തെക്കുറിച്ചു് സംഭാഷണത്തിനിടയ്ക്കു് സ്വാമിജി പരിതപിക്കുകയുണ്ടായി; പഞ്ചനദത്തിലെ ജനങ്ങരം ആദ്ധ്യാത്മികമായി ശുഷ്കരായിപ്പോയിരിക്കുന്നുവെന്നും ഭക്തിയുടെ പരിപോഷണംകൊണ്ടു് ജനങ്ങളുടെ മനസ്സുകരം മതത്തിൻെറ മൃദുലഭാവങ്ങരം ഉരംക്കൊള്ളാൻ കഴിവുള്ളവയാകണമെന്നും അദ്ദേഹം പറഞ്ഞു. ബംഗാരം വൈഷ്ണവരുടെ ഇടയിൽ നടപ്പുള്ള ചൈതന്യസങ്കീർത്തനസമ്പ്രദായം ഇവിടെയും നടപ്പാക്കുന്നതു നന്നായിരിക്കും എന്നു സ്വാമിജി കരുതി. ഒരു സങ്കീർത്തനഘോഷയാത്ര നടത്താൻ ചില പ്രമുഖവ്യക്തികരം ആലോചിച്ചു. പക്ഷേ മററു ചില പ്രത്യേകകാരണങ്ങളാൽ അതൊടുവിൽ വേണ്ടെന്നു വെയ്ക്കേണ്ടതായി വന്നു.

ലാഹോറിൽ വെച്ചാണു് സ്വാമിജി ശ്രീമാൻ തീർത്ഥരാമഗോസ്വാമിയെ കണ്ടതു്; അന്നു തീർത്ഥരാമൻ ലാഹോറിലെ ഒരു കോളേജിൽ അങ്കഗണിതം പഠിപ്പിക്കുന്ന ആളായിരുന്നു. ഏതാനും കാലം കഴിഞ്ഞു് അദ്ദേഹം സന്ന്യാസം സ്വീകരിക്കുകയും സ്വാമി രാമതീർത്ഥൻ എന്ന പേരിൽ സുപ്രസിദ്ധനായിത്തീരുകയും ചെയ്തു. അദ്ദേഹം ഇന്ത്യയിലും അമേരിക്കയിലും വേദാന്തപ്രചാരണം നടത്തുകയുണ്ടായി; അദ്ദേഹത്തിനു് അനേകം അനുയായികളും ഉണ്ടായിരുന്നു. ലാഹോറിൽ സ്വാമിജിയുടെ പ്രസംഗങ്ങരംക്കുള്ള ഏർപ്പാടുകരം ചെയ്യാൻ വിദ്യാർത്ഥികരം മുന്നോട്ടുവന്നതു് ശ്രീ തീർത്ഥരാമൻെറ നേതൃത്വത്തിലാണു്. തീർത്ഥരാമനു് സ്വാമിജിയോടു് അത്യധികം സ്നേഹാദരങ്ങരം തോന്നി; സ്വാമിജിയെയും ശിഷ്യരെയും അദ്ദേഹം ഒരു ദിവസം ഊണിനു ക്ഷണിച്ചു. ഊണു കഴിഞ്ഞു് സ്വാമിജി ഒരു പാട്ടു പാടി; അതിൻെറ ആദ്യത്തെ ശീൽ ഇതാണു്: 'രാമനെവിടെയുണ്ടോ അവിടെ കാമനില്ല; കാമനെവിടെയുണ്ടോ അവിടെ രാമനില്ല.' തീർത്ഥരാമൻ അതിനെക്കുറിച്ചു് ഇങ്ങനെ എഴുതുന്നു: 'അദ്ദേഹത്തിൻെറ മോഹനസ്വരം സന്നിഹിതരായിരുന്നവരുടെ ഹൃദയത്തിൽ ആ ഗാനത്തിൻെറ അർത്ഥം അലയടിപ്പിച്ചു.' ആതിഥേയൻ തൻെറ

ഗ്രന്ഥശാല സ്വാമിജിക്കു സമർപ്പിച്ചു. അനേകം ഗ്രന്ഥങ്ങളുള്ള ആ ഗ്രന്ഥശാലയിൽനിന്നും അദ്ദേഹം വാൾട്ട്വിററ്മാൻെറ-അമേരിക്കയിലെ സന്ന്യാസി എന്നാണ് സ്വാമിജി വിററ്മാനെ വിളിക്കാറ്-ലീവ്സ് ഓഫ് ഗ്രാസ് എന്ന പുസ്തകം മാത്രം എടുത്തു.

ഒരു സായാഹ്നത്തിൽ തീർത്ഥരാമനും സ്വാമിജിയും അദ്ദേഹത്തിൻെറ സതീർത്ഥ്യരും ഏതാനും യുവാക്കന്മാരുമൊരുമിച്ച് പെരുവഴിയേ നടക്കുകയായിരുന്നു. അവർ പല ചെറിയ സംഘങ്ങളായി പിരിഞ്ഞു. പില്ക്കാലം ഡാർജീലിങ്ങിൽനിന്നും സ്വാമി രാമതീർത്ഥൻ എഴുതിയ ഒരു കത്തിൽ പറയുന്നു: 'പിന്നിലെ സംഘത്തിൽ ഒരു ചോദ്യത്തിനുത്തരമായി ഞാൻ പറയുകയുണ്ടായി, ഭേദബുദ്ധി നിശ്ശേഷം നശിച്ച്-സകലരുടെയും ആത്മഭൂതനായിത്തീർന്ന ആളാണ് ഒരു യഥാർത്ഥമഹാത്മാവ്. ഏതെങ്കിലും ഒരു ദിക്കിലെ വായു വേണ്ടത്ര സൂര്യതാപം ഏല്ക്കുമ്പോൾ കനം കുറഞ്ഞതായിത്തീരുകയും മേലോട്ട് ഉയരുകയും ചെയ്യും. നാനാ ദിക്കുകളിൽനിന്നും വായു ആ ശൂന്യത നികത്താൻ അവിടേയ്ക്ക് പാഞ്ഞെത്തുന്നു; അങ്ങനെ അന്തരീക്ഷം ആകമാനം ഇളകിവശാവുന്നു. അതുപോലെ ഒരു മഹാത്മാവ് ആത്മസംസ്കരണം വഴി ഒരു ജനതയിൽ അദ്ഭുതമാമ്മാറ് ചൈതന്യവും ജീവനും പകരുന്നു.' സ്വാമിജിയുടെ സംഘം തത്സമയം നിശ്ശബ്ദമായിരുന്നതുകൊണ്ട്, അദ്ദേഹം ഞങ്ങളുടെ സംഭാഷണത്തിലെ ഈ ഭാഗം കേൾക്കാനിടയായി; അദ്ദേഹം പെട്ടെന്നു നിന്നുകൊണ്ട് ദൃഢസ്വരത്തിൽ പറഞ്ഞു, 'അങ്ങനെ ആയിരുന്നു എൻെറ ഗുരു, രാമകൃഷ്ണപരമഹംസദേവൻ.'

സ്വാമിജിയും തീർത്ഥരാമനും ഉററ സുഹൃത്തുക്കളായി. തീർത്ഥരാമൻ സ്വാമിജിക്ക് സ്വർണ്ണംകൊണ്ടുള്ള ഒരു വാച്ച് സമ്മാനം നല്കി. അദ്ദേഹം അതു് സദയം സ്വീകരിച്ചു; എന്നിട്ടു തിരിച്ച് തീർത്ഥരാമൻെറ പോക്കററിൽ ഇട്ടുകൊണ്ടു പറഞ്ഞു: 'ശരി സ്നേഹിതാ, ഞാനതു് ഇവിടെ ഈ പോക്കററിൽ ധരിച്ചുകൊള്ളാം.'

ലാഹോറിൽവെച്ച് ഹൃദയസ്പൃക്കായ ഒരു സംഭവമുണ്ടായി; പ്രൊഫസ്സർ ബോസിൻെറ സർക്കസ് കമ്പനിയുടെ ഉടമയും സ്വാമിജിയുടെ ഒരു പഴയ അയൽക്കാരനും കളിത്തോഴനും ആയ മോത്തിലാൽബോസ് അദ്ദേഹത്തെ കാണാൻ വന്നു. അനവധി ആളുകൾ സ്വാമിജിയോടു കാണിക്കുന്ന ആദരാതിശയങ്ങൾ കണ്ടു ബോസ് അന്ധാളിച്ചുപോയി. അല്പമൊരു അമ്പരപ്പോടെ അദ്ദേഹം, 'ഞാനെങ്ങനെയാണ് അങ്ങയെ വിളിക്കേണ്ടതു്, നരൻ എന്നോ സ്വാമിജി എന്നോ ?' എന്ന ചോദ്യവുമായി സ്വാമിജിയെ സമീപിച്ചു. സ്വാമിജി ചോദിച്ചു: 'തനിക്കെന്താ കിറുക്കു പിടിച്ചോ

മോത്തി? തനിക്കറിഞ്ഞുകൂടെ ഞാൻ പഴയ നരനും താൻ അതേ മോത്തിയുമാണെന്നു്?' സ്വാമിജിയുടെ പഴയ സുഹൃത്തുക്കളും സതീർത്ഥ്യരും, അദ്ദേഹത്തിൻെറ ഏററവും ഉന്നതാവസ്ഥയിലും, വിശ്വവിഖ്യാതനായിട്ടു് പാശ്ചാത്യദേശങ്ങളിൽനിന്നു മടങ്ങിവന്നപ്പോഴും അദ്ദേഹത്തിൻെറ രീതിയിലോ പെരുമാററത്തിലോ ഒന്നും യാതൊരു മാററവും കണ്ടില്ല. അമ്മാതിരി അനേകം സംഭവങ്ങളിലൊന്നു്: വേറൊരു സതീർത്ഥ്യൻ ഉപേന്ദ്രബാബു, സ്വാമിജിയെ കാണാൻ ബലരാമവസുവിൻെറ ഗൃഹത്തിൽ വന്നു. ഈ സ്നേഹിതനോടു്, കല്ക്കത്താപ്രസിഡൻസികോളേജിൽ പഠിക്കുമ്പോൾ, സ്വാമിജി തൻെറ മഹനീയഭാവിയെക്കുറിച്ചു പ്രവചിച്ചിട്ടുണ്ടായിരുന്നു. ഉപേന്ദ്രബാബു മുറിയിൽ കടന്നതും സ്വാമിജി എഴുന്നേററു് അദ്ദേഹത്തെ സസന്തോഷം സ്വീകരിച്ചു് കെട്ടിപ്പിടിച്ചു.

പത്തുദിവസത്തെ അവിശ്രാന്തപരിപാടികൾക്കുശേഷം അനാരോഗ്യംമൂലം സ്വാമിജിക്കു് ലാഹോർ വിട്ടു് ഡെഹ്റാഡൂണിലേയ്ക്കു പോകേണ്ടതായി വന്നു. സമതലത്തിലെ ചൂടുകാരണം ഹിമാലയത്തിൽവെച്ചു പിടിച്ചരോഗം വീണ്ടും പിടികൂടി. അതിനാൽ അദ്ദേഹത്തിനു് പ്രചാരണയാത്ര മാററിവെയ്ക്കേണ്ടിവന്നു. ഡെഹ്റാഡൂണിൽ സ്വാമിജി പത്തു ദിവസം ശാന്തമായി കഴിച്ചുകൂട്ടി; പക്ഷേ വെറുതെയിരുന്നില്ല. ശിഷ്യന്മാരെ അടുത്തുവിളിച്ചിരുത്തി ശ്രീ രാമാനുജൻെറ ബ്രഹ്മസൂത്രഭാഷ്യം പഠിപ്പിച്ചിരുന്നു. ഈ പാഠം ആ യാത്രയിലെല്ലാം തുടൎന്നുപോന്നു. ഖെത്രിയിലേയ്ക്കു പോകുന്ന വഴിക്കു വിശ്രമിച്ചു് കുളിയും ഊണും കഴിഞ്ഞാൽ ശിഷ്യന്മാരെ അദ്ദേഹം ക്ലാസ്സിനു വിളിക്കുകയായി. സാംഖ്യദൎശനത്തെക്കുറിച്ചും സ്വാമിജി പാഠം എടുത്തു; തൻെറ സാന്നിദ്ധ്യത്തിൽ സാംഖ്യദൎശനം പഠിപ്പിക്കാൻ അദ്ദേഹം അച്യുതാനന്ദസ്വാമിയെ നിയോഗിക്കുകയും ചെയ്തു. സംസ്കൃതത്തിൽ നല്ല വ്യുത്പത്തി ഉണ്ടായിരുന്ന അച്യുതാനന്ദസ്വാമികൾ ഏതെങ്കിലും ഭാഗം വ്യാഖ്യാനിക്കാൻ വിഷമിക്കുമ്പോൾ സ്വാമിജി ചുരുങ്ങിയ വാക്കുകൾകൊണ്ടു് അതു വ്യക്തമായി വിശദീകരിച്ചുകൊടുത്തിരുന്നു. കാശ്മീരിലും ധൎമ്മശാലയിലും എന്നപോലെ ഡെഹ്റാഡൂണിലും ബ്രഹ്മചാരികളുടെ പരിശീലനത്തിനായി ഒരു സ്ഥാപനം ഉണ്ടാക്കുന്നതിനു് കുറെ സ്ഥലം വാങ്ങുന്നതിൽ അദ്ദേഹം ഉത്സുകനായിരുന്നു.

സ്വാമിജി ഡെഹ്റാഡൂണിലായിരിക്കുമ്പോൾ ഖെത്രി രാജാവിൻെറ നിമന്ത്രണങ്ങൾ കൂടെക്കൂടെ വന്നുകൊണ്ടിരുന്നു. സ്വാമിജിയുടെ ആശയങ്ങളുമായി തൻെറ പ്രജകൾക്കു് പരിചയപ്പെടാൻ ഒരവസരമുണ്ടാക്കിക്കൊടുക്കണമെന്നു് മഹാരാജാവിനു് അതിയായ ആഗ്രഹം തോന്നി. മാത്രമല്ല, സ്വഗുരുവായ സ്വാമി

ജിയെ കാണാൻ രാജാവും അതീവ ഉത്സുകനായിരുന്നു. അതനുസരിച്ച് സ്വാമിജി ഡെഹ്റാഡൂണിൽനിന്നും രജപുത്താനയിലേയ്ക്കു യാത്രതിരിച്ചു. വഴിക്ക് അദ്ദേഹം ദില്ലിയും ആംവാറും ജയ്പൂരും സന്ദർശിക്കുകയുണ്ടായി. ദില്ലിയിൽ അദ്ദേഹം ശ്രീമാൻ നടകൃഷ്ണന്റെ അതിഥിയായിരുന്നു: പരിവ്രാജകകാലത്തു് സ്വാമിജി ഹത്രാസ് റെയിൽവേസ്റ്റേഷനിൽവെച്ച് പരിചയമായ ഒരു പാവപ്പെട്ട ആളായിരുന്നു നടകൃഷ്ണൻ. ദില്ലിയിലെ ധനാഢ്യർ പലരും തങ്ങളുടെ അതിഥിയാകാൻ സ്വാമിജിയെ നിർബ്ബന്ധിച്ചുവെങ്കിലും തന്റെ പൂർവ്വസുഹൃത്തുമൊത്തു താമസിക്കാനാണ് അദ്ദേഹം ഇഷ്ടപ്പെട്ടതു്. ദില്ലിയിൽവെച്ച് അദ്ദേഹം ദീർഘമായ ഒരു പ്രഭാഷണം നടത്തി. തദവസരത്തിൽ അനേകം വിശിഷ്ടവ്യക്തികൾ സന്നിഹിതരായിരുന്നു.

മുകിലഭരണകാലത്തെ മേന്മകളുടെ നഷ്ടശിഷ്ടങ്ങൾകൊണ്ടു് പ്രസിദ്ധമായ ദില്ലിയിലെയും പരിസരങ്ങളിലെയും പ്രശസ്തപുരാവസ്തുക്കളും സ്മാരകങ്ങളും സ്വാമിജിയും അനുയായികളും പോയിക്കണ്ടു. അദ്ദേഹത്തിന്റെ അനുചരരിൽ ഒരാൾ പറയുന്നു: 'അദ്ദേഹം പൂർവ്വകാലത്തെ ഞങ്ങൾക്കു പുനർജീവിപ്പിച്ചുതന്നു. അതെ, ഭൂതകാലത്തിൽ വർത്തമാനകാലം വിസ്മരിച്ച് ഞങ്ങൾ മൺമറഞ്ഞ സമ്രാട്ടുകളുടെയും മഹാത്മാരായ മന്നരുടെയും കൂടെ ജീവിച്ചു.'

അവിടെനിന്നും ആംവാറിലേയ്ക്കു്, അവിടെ ആവേശപുരസ്സരം സ്വാമിജി സ്വീകരിക്കപ്പെട്ടു. ആംവാറിലെ അനുയായികൾ സ്വാമിജിയുടെ താമസത്തിനായി മഹാരാജാവിന്റെ കൊട്ടാരങ്ങളിലൊന്നാണ് ഏർപ്പാടുചെയ്തിരുന്നതു . അവിടത്തെ പ്രധാന ഉദ്യോഗസ്ഥന്മാർ പലരുമായും സ്വാമി പലതവണ ചർച്ചകൾ നടത്തുകയുണ്ടായി. മഹാരാജാവു് ആ അവസരത്തിൽ സ്വദേശത്തു് ഉണ്ടായിരുന്നില്ല. പരിവ്രാജകകാലത്തു് അടുത്തു പഴകിയ സുഹൃത്തുക്കളെയും ശിഷ്യന്മാരെയും വീണ്ടും കാണുകയെന്നതായിരുന്നു സ്വാമിജിയുടെ പ്രധാനോദ്ദേശ്യം. റെയിൽവേസ്റ്റേഷനിൽ പ്രമുഖപൗരന്മാർ ചേർന്ന് ഔപചാരികമായി സ്വാമിജിക്കു സ്വീകരണം നല്കുന്ന അവസരം: അങ്ങകലെ നില്ക്കുന്ന ഏഴയായ ഒരു മനുഷ്യൻ സ്വീകരണസത്കാരങ്ങളുടെ ചിട്ടകളും ചട്ടങ്ങളുമൊന്നും നോക്കാതെ സ്വാമിജി അയാളെ ഉറക്കെ വിളിച്ചു, 'രാമസ്നേഹീ, രാമസ്നേഹീ !' പ്രമാണികളുടെ നടുവിൽക്കൂടി അയാളെ അടുത്തു വരുത്തി അദ്ദേഹം അയാളുടെയും സ്നേഹിതന്മാരുടെയും കുശലം അന്വേഷിക്കുകയും പണ്ടത്തെ അടുത്ത പരിചയത്തോടെ സംസാരിക്കുകയും ചെയ്തു. അതെ, വിവേകാനന്ദൻ എന്നും അതേ പരിവ്രാജകസന്ന്യാസിതന്നെ ആയിരുന്നു. മദിരാശിയിൽവെച്ചു നടന്ന മറെറാരു

സംഭവം: സ്വാമിജി ഘോഷയാത്രയിൽ വാഹനത്തിൽ സഞ്ചാരതനായി പൊയ്ക്കൊണ്ടിരിക്കെ, തെരുവിൽ ആൾത്തിരക്കിനിടയിൽ സദാനന്ദസ്വാമി നില്ക്കുന്നതു് അദ്ദേഹത്തിന്റെ കണ്ണിൽ പെട്ടു. വേഗം അദ്ദേഹം വിളിച്ചുപറഞ്ഞു: 'വാ സദാനന്ദാ, വാ കുഞ്ഞേ!' സ്വാമിജി ശിഷ്യനെ വിളിച്ചു് സ്വവാഹനത്തിൽ ഇരുത്തി.

ആൾവാറിലെ താമസക്കാലത്തു് ഭിക്ഷയ്ക്കുള്ള ക്ഷണം സ്വീകരിച്ചവയിൽ ഒന്നു് ഒരു വൃദ്ധയുടെ വീട്ടിലായിരുന്നു. പരിവ്രാജകകാലത്തു് അവർ സ്വാമിജിക്കു് ഭിക്ഷ നല്കുകയുണ്ടായി. ഇവരുടെ കാര്യത്തിൽ പക്ഷേ സ്വാമിജി സ്വയം ക്ഷണിക്കുകയാണു് ചെയ്തതു്. അവർ പണ്ടു കൊടുത്തതുമാതിരി കനത്ത ചപ്പാത്തി തിന്നാൻ കൊതി തോന്നുന്നു എന്നു് സ്വാമിജി പറഞ്ഞയച്ചു. ആ വൃദ്ധയുടെ ഹൃദയം ആനന്ദംകൊണ്ടു നിറഞ്ഞു. വിളമ്പുമ്പോൾ അവർ പറഞ്ഞു: 'മകനേ, പാവപ്പെട്ട ഞാൻ എത്ര ആശിച്ചാലും നല്ല നല്ല പലഹാരങ്ങൾ നിനക്കു തരാൻ എനിക്കെവിടെ കിട്ടും ?' ആ ലളിതാഹാരം സ്വാമിജിക്കു വളരെ ഇഷ്ടപ്പെട്ടു. അദ്ദേഹം ശിഷ്യന്മാരോടു പല തവണ പറഞ്ഞു: 'നോക്കൂ, എന്തൊരു ഭക്തി ! എന്തൊരു മാതൃവാത്സല്യം ! അവർ സ്വയം ഉണ്ടാക്കിയ ഈ തടിച്ച ചപ്പാത്തി എത്ര സാത്ത്വികം !' വൃദ്ധയുടെ ദാരിദ്ര്യം അറിവുള്ള സ്വാമിജി അവരറിയാതെ, ഒരു നൂറു രൂപാനോട്ടു് അവരുടെ രക്ഷാകർത്താവിനെ പിടിച്ചേല്പിച്ചു.

സ്വാമിജിയുടെ ഖെത്രിസന്ദർശനത്തെക്കുറിച്ചു് സദാനന്ദസ്വാമി 'ബ്രഹ്മവാദിൻ' പത്രത്തിലേയ്ക്കു് ഡിസംബർ 12-ാം തീയതി ഇപ്രകാരം എഴുതി:

'ജയ്പൂരിൽനിന്നും ഖെത്രിയിലേയ്ക്കുള്ള യാത്രയ്ക്കു് ആവശ്യമായ സകല സൗകര്യങ്ങളും ഖെത്രിമഹാരാജാവു തിരുമനസ്സുകൊണ്ടു് ഏർപ്പാടു ചെയ്തിരുന്നു; മഹാരാജാവുതന്നെ സ്വാമിജിയെ സ്വീകരിക്കുന്നതിനായി പന്ത്രണ്ടു മൈൽ സവാരി ചെയ്തു. ഖെത്രിനഗരം മുഴുവൻ ആനന്ദംകൊണ്ടും ഉത്സാഹംകൊണ്ടും നിറഞ്ഞിരുന്നു. മഹാരാജാവുതിരുമനസ്സുകൊണ്ടു് ഇംഗ്ലണ്ടിലും യൂറോപ്പിലും വിജയകരമായി പര്യടനം നടത്തി മടങ്ങിയെത്തിയതിനെയും സ്വാമിജിയുടെ സമാഗമത്തെയും കൊണ്ടാടാൻ പൗരന്മാർ വലിയ ഒരു വിരുന്നും ദീപക്കാഴ്ചയും വെടിക്കെട്ടുംഏർപ്പാടു ചെയ്തിരുന്നു. ഈ അവസരത്തിൽ സ്വാമിജിയുടെ ആഗമനം ഒരു മഹാഭാഗ്യമായിട്ടാണു് ആളുകൾ കരുതിയതു്. അതു പൊതുജനങ്ങളുടെ ഉള്ളിലെ ഉത്സാഹം ഇരട്ടിക്കാൻ ഇടയാക്കി. തിരുമനസ്സിലേയ്ക്കും സ്വാമിജിക്കും മംഗളപത്രങ്ങൾ സമർപ്പിക്കപ്പെട്ടു; അതിനു് അവർ അനുരൂപമായ മറുപടി നല്കുകയും ചെയ്തു.

ഡിസംബർ 11-ാംതീയതി വിദ്യാലയപരിസരത്തിൽ ഒരു സമ്മേളനം ചേൻ; അവിടെവെച്ച് രാജാവിനും സ്വാമിജിക്കും വിവിധസമാജങ്ങളുടെ വകയായി അനേകം മംഗളപത്രങ്ങരം സമർപ്പിക്കപ്പെട്ടു. കൽക്കത്തയിലെ രാമകൃഷ്ണമിഷൻ, ഖെത്രിയിലെ വിദ്യാഭ്യാസവകുപ്പ്, സ്ഥലത്തെ യുവജനചർച്ചാസമിതി എന്നിവ രാജാവിന് മംഗളപത്രങ്ങരം സമർപ്പിച്ച സമാജങ്ങളിൽ ഉരംപ്പെടുന്നു. പള്ളിക്കൂടത്തിലെ കൊച്ചുകുട്ടികരം അനേകം ചെറുചെറു ഗാനങ്ങരം ചൊല്ലി; അവയിൽ ചിലവ മഹാരാജാവിൻെറ ബഹുമാനത്തിനു വേണ്ടി പ്രത്യേകം രചിക്കപ്പെട്ടവയായിരുന്നു. അദ്ധ്യക്ഷനായ രാജാവിൻെറ അപേക്ഷപ്രകാരം സ്വാമിജി അർഹരായ വിദ്യാർത്ഥികരംക്കു സമ്മാനങ്ങരം നല്കി. തനിക്കു സമർപ്പിച്ച മംഗളപത്രങ്ങരംക്കു രാജാവു ചെറിയ ഒരു മറുപടിപ്രസംഗം ചെയ്തു; അതിൽ രാമകൃഷ്ണമിഷനു വിശേഷിച്ചും കൃതജ്ഞത പ്രകാശിപ്പിച്ചു; അതിൻെറ നേതാവും സഭയിൽ സന്നിഹിതനായിരുന്നുവല്ലൊ .... അനന്തരം സ്വാമിജി തൻെറ സ്വതഃസിദ്ധമായ വാഗ്മിതയോടെ ഒരു ചെറുപ്രസംഗം ചെയ്തു. അതിൽ അദ്ദേഹം രാജാവിനു നന്ദി പ്രകാശിപ്പിക്കുകയും അദ്ദേഹത്തെ വാഴ്ത്തുകയും ചെയ്തു; ഭാരതത്തിൻെറ ശ്രേയസ്സിനുവേണ്ടി താൻ ചെയ്ത അല്പമായ സംഭാവന രാജാവിൻെറ സഹായസഹകരണങ്ങരംകൊണ്ടാണ് സാധിച്ചതു് എന്നു് സ്വാമിജി പ്രസ്താവിച്ചു.'

അമ്മാതിരി അവസരങ്ങളിലെ പതിവനുസരിച്ച് അവിടത്തെ പ്രജകരം അഞ്ചു താലം നിറയെ സുവർണ്ണമോഹറുകരം മഹാരാജാവിനു തിരുമുൽക്കാഴ്ച സമർപ്പിച്ചു. അതിലധികഭാഗവും മഹാരാജാവു് രാജ്യത്തുള്ള വിദ്യാഭ്യാസസ്ഥാപനങ്ങരംക്കു് സംഭാവന ചെയ്തു. അനന്തരം, സന്നിഹിതരായ ഉദ്യോഗസ്ഥന്മാരും പ്രജകളും ഓരോരുത്തരായി സ്വാമിജിയുടെ മുമ്പിൽ കുമ്പിട്ടു് രണ്ടു രൂപാ വീതം പാദകാണിക്ക സമർപ്പിച്ചു. ഈ ചടങ്ങു് രണ്ടു മണിക്കൂർ നേരം നിണ്ടുനിന്നു. സ്വാമിജി ഖെത്രിയിൽനിന്നും യാത്രതിരിച്ചപ്പോരം മഹാരാജാവു് സ്വാമിജിക്കു് മൂവായിരം രൂപാ സംഭാവന നല്കി. ആ തുക, സദാനന്ദസ്വാമിയുടെയും സച്ചിദാനന്ദസ്വാമിയുടെയും മേൽനോട്ടത്തിൽ ബേലൂർമഠത്തിലേയ്ക്കു് അയയ്ക്കുകയും ചെയ്തു.

ഡിസംബർ 20-ാംതീയതി, താനും ശിഷ്യന്മാരും താമസിച്ചിരുന്ന രാജകൊട്ടാരത്തിലെ ഹാളിൽവെച്ച് വേദാന്തമതത്തെക്കുറിച്ച് സ്വാമിജി ഒരു പ്രസംഗം ചെയ്തു. സ്ഥലത്തെ പ്രമുഖപൗരന്മാർ പ്രസംഗം കേരംക്കാൻ എത്തിയിരുന്നു. ഏതാനും പാശ്ചാത്യമഹതീമഹാന്മാരും വന്നിരുന്നു. ഒന്നര മണിക്കൂറിലേറെ നേരം സ്വാമിജി

പുരാതനങ്ങളായ ഗ്രീക്സംസ്കാരത്തെയും ആര്യസംസ്കാരത്തെയും കുറിച്ചു പ്രസംഗിച്ചു. ഭാരതീയചിന്തയുടെ പ്രഭാവം പാശ്ചാത്യരിൽ പൈഥഗോറസ്, സോക്രട്ടീസ്, പ്ലേറ്റോ, ഈജിപ്റ്റിലെ നവീന പ്ലേറ്റോചിന്തകർ എന്നിവരിൽ അനുപ്രവേശിച്ചതും അതു് സ്പെയിൻ, ജർമ്മനി തുടങ്ങിയ പാശ്ചാത്യദേശങ്ങളിൽ ഓരോ കാലഘട്ടങ്ങളിലായി പ്രവേശിച്ചുവന്നതും അനുക്രമം വിവരിച്ചു. വേദങ്ങളെയും വൈദികദേവതകളെയുംകുറിച്ചു പ്രതിപാദിക്കുകയും അവയിൽ കാണുന്ന ആരാധനാസമ്പ്രദായങ്ങളുടെ വിഭിന്നാശയങ്ങളെയും കാലഘട്ടങ്ങളെയും ചൂണ്ടിക്കാണിക്കുകയും ചെയ്തു. അവയുടെയെല്ലാം പിന്നിൽ, ഏകം സദ് വിപ്രാ ബഹുധാ വദന്തി.' ഉണ്മയൊന്നു്; വിദ്വാന്മാർ അതിനെ പല പേർ ചൊല്ലിവിളിക്കുന്നു. എന്ന പരമാദർശമാണു നിലകൊള്ളുന്നതെന്നും സ്വാമി വ്യക്തമാക്കി. ഗ്രീക്കുകാരിൽനിന്നും വ്യത്യസ്തമായി ആര്യന്മാർ ബാഹ്യപ്രപഞ്ചം കൊണ്ടു് തൃപ്തിയടയാതെ അന്തരാത്മാവിലേയ്ക്കു തിരിഞ്ഞുവെന്നും ആത്മസാക്ഷാത്കാരത്തിൽക്കൂടി ജീവിതസമസ്യയ്ക്കു് പരിഹാരം കണ്ടെത്തി എന്നും അദ്ദേഹം പ്രസ്താവിച്ചു. അനന്തരം അദ്ദേഹം ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം. എന്നിവയെ ചർച്ചയ്ക്കെടുക്കുകയും അവയെല്ലാം, 'തത് ത്വം അസി' ആ ബ്രഹ്മംതന്നെ നീ, എന്ന അദ്വൈതാനുഭൂതിയാകുന്ന പരമപദത്തിൽ എത്താനുള്ള ഓരോ പടികളാണെന്നു കാണിച്ചു് അവയെ തമ്മിൽ സമന്വയിക്കുകയും ചെയ്തു. തങ്ങൾക്കനുകൂലമല്ലാത്ത ശാസ്ത്രവാക്യങ്ങളെ വളച്ചൊടിക്കുന്ന സമ്പ്രദായത്തെ സ്വാമിജി തിരസ്കരിച്ചു; ഏററവും ശ്രേഷ്ഠന്മാരായ ഭാഷ്യകാരന്മാർപോലും അത്തരം പണികൾ ചെയ്തിട്ടുണ്ടു്. രാമാനുജൻ ഉപനിഷത്തുകളിലെ അദ്വൈതപാഠങ്ങളെ വളച്ചുതിരിച്ചു; ശങ്കരൻ ദ്വൈതവാക്യങ്ങളെയും അപ്രകാരം ചെയ്തു. തുടർന്നു സ്വാമി ഖേദപൂർവ്വം പറഞ്ഞു: "ഇന്നിപ്പോൾ ആളുകൾ ഹിന്ദുക്കളുമല്ല, വേദാന്തികളുമല്ല; അവർ വെറും 'തൊട്ടുകൂടായ്മ'ക്കാരാണു്; അടുക്കളയാണവരുടെ അമ്പലം; കലവും ചട്ടിയും അവരുടെ കോലവും തിടമ്പും. ഈ ഏർപ്പാടു പോകണം. ഇതെത്ര വേഗം കൈയ്വിടുന്നുവോ അത്രയും നന്നു് നമ്മുടെ മതത്തിനു്. ഉപനിഷത്തുകൾ അവയുടെ സ്വമഹിമയിൽ വിളങ്ങട്ടെ; അതേസമയം വിഭിന്നസമ്പ്രദായികളുടെ ഇടയിൽ വഴക്കും വക്കാണവും ഇല്ലാതെയുമിരിക്കട്ടെ."

പ്രസംഗത്തിനിടയിൽ ക്ഷീണം കാരണം സ്വാമിജിക്കു് വിശ്രമിക്കേണ്ടതായി വന്നു. വിശ്രമം തീർന്നു വീണ്ടും പ്രസംഗം തുടരുംവരെ സദസ്യർ ശാന്തരായി കാത്തിരുന്നു. അരമണിക്കൂർ നേരംകൂടി അദ്ദേഹം പ്രസംഗിച്ചു. നാനാത്വത്തിൽ ഏകത്വം കണ്ടെത്തുകയാണു് ജ്ഞാനമെന്നും സകല വൈവിദ്ധ്യങ്ങൾക്കുമിട

യിൽ കിടക്കുന്ന ഏകത്വം കണ്ടെത്തുമ്പോൾ ഓരോ ശാസ്ത്രത്തിന്റെയും പരമപദം പ്രാപിച്ചുവെന്നും ഇതു് അദ്ധ്യാത്മശാസ്ത്രത്തിലെന്നപോലെ ഭൗതികശാസ്ത്രത്തിലും ശരിയാണെന്നും അദ്ദേഹം തെളിയിച്ചു. ഹിന്ദുമതത്തിലെ സനാതനസത്യങ്ങൾ പാശ്ചാത്യദേശങ്ങളിൽ പ്രചരിപ്പിക്കാൻ തനിക്കുവേണ്ട ഒത്താശകളെല്ലാം ചെയ്തുകൊടുത്ത മഹാരാജാവിന്റെ യഥാർത്ഥക്ഷത്രിയോചിതമായ മഹാമനസ്കതയെ വാഴ്ത്തിക്കൊണ്ടു് സ്വാമിജി പ്രസംഗം ഉപസംഹരിച്ചു. ഖെത്രിയിലെ ജനങ്ങളിൽ ഈ പ്രസംഗം മായാത്ത മുദ്ര പതിപ്പിച്ചു.

സ്വാമിജിക്കു് ഖെത്രിയിലെ പ്രവർത്തനം വിശ്രാന്തിദായകവും വിനോദപ്രദവും ആയിരുന്നു. പ്രസംഗിക്കുകയും സ്വീകരണങ്ങളിൽ പങ്കുകൊള്ളുകയും കൂടാതെ, അദ്ദേഹം തന്റെ സമയം കുതിരസവാരിയിലും, അനുചരനോടും രാജശിഷ്യനോടുമൊരുമിച്ചു് ഓരോ കൗതുകസ്ഥാനങ്ങൾ സന്ദർശിക്കുന്നതിലും ചെലവഴിച്ചു. ഒരു ദിവസം ഒരു നേരമ്പോക്കുണ്ടായി. മഹാരാജാവും സ്വാമിജിയും കൂടി സവാരിപൊയ്ക്കൊണ്ടിരിക്കെ അവർക്കു് ഒരിടുങ്ങിയ വഴിയിൽക്കൂടി കടന്നുപോകേണ്ടതുണ്ടായിരുന്നു. വഴിയ്ക്കുമേലെ മരക്കൊമ്പുകളും മുൾച്ചെടികളും തൂങ്ങിക്കിടപ്പുണ്ടു്. സ്വാമിജിയ്ക്കു കടന്നുപോകാൻവേണ്ടി മഹാരാജാവു് ഒരു മുൾച്ചെടിയുടെ കമ്പു് മാററിപ്പിടിച്ചുകൊടുത്തു. വേറൊരാൾ തന്നെയിങ്ങനെ സഹായിക്കുന്നതു് തന്റെ പൗരുഷത്തിനു പോരായ്കയാണെന്നു തോന്നുകയാൽ സ്വാമിജിക്കു് അതിഷ്ടപ്പെട്ടില്ല; മഹാരാജാവിനോടു് അക്കാര്യം പറയുകയും ചെയ്തു. പക്ഷേ മഹാരാജാവു് അന്വർത്ഥമായിട്ടിപ്രകാരം പറഞ്ഞു: 'ശരി, സ്വാമിജി ധർമ്മം കാത്തുരക്ഷിക്കുകയെന്നുള്ളതു് എക്കാലവും ക്ഷത്രിയന്റെ കടമയായിരുന്നു.' അതിനു് അല്പനേരത്തെ മൗനത്തിനുശേഷം സ്വാമിജി മറുപടി നല്കി: 'ഒരു പക്ഷേ അങ്ങു പറഞ്ഞതു് ശരിയായിരിക്കാം.'

അടുത്തതായി സ്വാമിജി കിഷൻഗാർ, ആജ്മീർ, ജോഡ്പൂർ, ഇൻഡോർ എന്നീയിടങ്ങൾ വേഗത്തിൽ കടന്നു ഖാണ്ഡ്വയിലേയ്ക്കു പോകുന്നതായിട്ടാണു് നാം കാണുന്നതു്. ജോഡ്പൂരിൽ അദ്ദേഹം അവിടത്തെ പ്രധാനമന്ത്രി രാജാ സർ പ്രതാപ് സിംഹന്റെ അതിഥിയായി പത്തു ദിവസത്തോളം പാർത്തു ഇൻഡോറിലെ ഖാണ്ഡ്വയിൽ എത്തിയപ്പോൾ അദ്ദേഹത്തിനു നല്ല പനിയുണ്ടായിരുന്നു: പക്ഷേ പനി വേഗം വിട്ടുമാറി. അവിടെ സ്വാമിജി ബാബു ഹരിദാസ് ചാററർജിയുടെ അതിഥിയായിരുന്നു. ഖാണ്ഡ്വയിൽ ഏതാണ്ടൊരാഴ്ചത്തെ താമസത്തിനുശേഷം അദ്ദേഹം കല്ക്കത്തയ്ക്കു തിരിച്ചു. യാത്ര പുറപ്പെടുന്നതിന്റെ തലേന്നു രാത്രി ആതിഥേയൻ തനിക്കു മന്ത്രദീക്ഷ നല്കണമെന്നു് സ്വാമിജിയോടു

നിർബ്ബന്ധമായി അപേക്ഷിച്ചു; കാലു പിടിച്ചു കേണു. സ്വാമിജി സമ്മതിച്ചില്ല. സാമുദായികമോ ആദ്ധ്യാത്മികമോ ആയ ഗുരുപട്ടം സ്വീകരിക്കാനും ശിഷ്യന്മാരെ സമ്പാദിക്കാനും തനിക്കു താത്പര്യമില്ല എന്നാണ് അദ്ദേഹം പറഞ്ഞത്. മനുഷ്യൻ ഒരിക്കൽ സാധിച്ചിട്ടുള്ളത് മററുള്ളവക്കും നേടാൻ സാധിക്കും എന്ന പരമാത്ഥം അനുസ്മരിക്കാൻ സ്വാമിജി അദ്ദേഹത്തെ ഉപദേശിച്ചു. അദ്ദേഹം പറഞ്ഞു: 'ദിവ്യമായ സവ്വശക്തിത്വം മനുഷ്യന്റെ ഘടനയിൽ അടങ്ങിയിട്ടുണ്ട്; ഇതു് മനസ്സിലാക്കണം; അതായിരിക്കണം മനുഷ്യന്റെ സകല പ്രവൃത്തികൾക്കും മാതൃക.'

ഉദാരനായ ഈ ആതിഥേയന്റെ ആത്മാത്ഥവും ഭക്തിപൂണ്ണവുമായ അപേക്ഷ സ്വീകരിക്കാതിരിക്കാൻ സ്വാമിജിക്ക് എന്തോ പ്രത്യേകകാരണം ഉണ്ടായിരുന്നിരിക്കണം. എന്തെന്നാൽ അദ്ദേഹം അതിനുമുമ്പും പിമ്പും ശിഷ്യന്മാരെ സ്വീകരിക്കുകയുണ്ടായിട്ടുണ്ട്. അപേക്ഷകന്റെ ജീവിതത്തെപ്പററി കൂലങ്കഷമായി ഗ്രഹിച്ചതിനുശേഷമേ അപ്രകാരം ചെയ്യാറുള്ളു, എന്നു മാത്രം. ഓരോ വ്യക്തിയുടെയും അഭിരുചിയും അഹ്തയും അനുസരിച്ച് ഓരോരുത്തക്കും പ്രത്യേകം ഉപദേശങ്ങളാണ് ആ ആചാര്യവര്യൻ നല്കാറ്. ഭക്തിയാണ് പരമാദശം എന്നായിരിക്കും ഒരാൾക്കു് ഉപദേശിക്കുന്നതു്, വേറൊരാൾക്ക്, ജ്ഞാനമാണ് പരമാദർശം എന്നായിരിക്കും പക്ഷേ, സ്വലക്ഷ്യം നേടണമെന്നുണ്ടെങ്കിൽ ഓരോരുത്തനും സ്വാശ്രയശീലത്തോടെ തീവ്രമായി പരിശ്രമിക്കേണ്ടതുണ്ട് എന്നു് അദ്ദേഹം എപ്പോഴും ഊന്നിപ്പറഞ്ഞിരുന്നു.

ധമ്മത്തിന്റെ പുനരുദ്ധാരണത്തിനുവേണ്ടി സ്വാമിജി ഇന്ത്യയിൽ നടത്താൻ കരുതിയിരുന്ന പ്രചാരണപരിപാടി ഏതാണ്ട് അവസാനിച്ചു. ഭാരതജനതയിൽ സകലവിഭാഗക്കാക്കും സമ്മതവും സ്വീകാര്യവുമായ കാര്യങ്ങൾ അദ്ദേഹം ചൂണ്ടിക്കാണിച്ചു; ആ അധിഷ്ഠാനത്തിന്മേൽ പൂവ്വാധികം ശ്രേഷ്ഠമായ ഒരു ഭാവി രൂപപ്പെടുത്താമെന്നും പ്രസ്താവിച്ചു. തങ്ങളുടെ പൈതൃകസമ്പാദ്യമായ സംസ്കാരത്തിന്റെ വിലയും മേന്മയും അദ്ദേഹം കാണിച്ചുകൊടുത്തു: അതുമായി തുലനപ്പെടുത്തുമ്പോൾ ഇതരസംസ്കാരങ്ങളെല്ലാം, പണ്ടുണ്ടായിരുന്നവയും ഇന്നുള്ളവയും എല്ലാം, അഗണ്യങ്ങളായിത്തീരുന്നു ഭാരതത്തിന്റെ നാമശ്രവണമാത്രയിൽ അവർ ആനന്ദാഭിമാനം കൊണ്ടു പുളകിതരായി. പുരാതനമഹിമയാകുന്ന അധിഷ്ഠാനത്തിന്മേൽ വേണം ഭാരതദേശീയത കെട്ടിപ്പടുക്കാൻ, എന്നു് സ്വാമിജി പ്രസ്താവിച്ചു: പുതിയതുപലതും വളച്ചയോടൊപ്പം ഉൾക്കൊള്ളേണ്ടതായ്വരും എന്നുള്ളതും ശരിയാണ്. ഭാരതത്തിന്റെ സ്വഭാവവൈഭവത്തിനു് അഹ്രും അനുരൂപരും ആയിട്ടു നമുക്കു വള

രണമെന്നുണ്ടെങ്കിൽ, മാതൃഭൂമിയുടെ ആത്മാവിനെ ഉണർത്താൻ നമുക്കു കഴിയണമെങ്കിൽ, നാം പൂർവ്വികമായ ആ ഉദ്ഗമസ്ഥാനത്തു നിന്നും ജീവനം ഉൾക്കൊള്ളണം; എന്നിട്ടു വേണം ഭാവി പടുത്തുയർത്താൻ തുനിയാൻ. പരമ്പരാപ്രാപ്തമായ ഒരു പൈതൃകം മുഖ്യമായും മതപരമായ ഒന്നാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു. ഭാരതജീവിതത്തിൻെറ പ്രധാനപ്രവാഹം മതതലത്തിൽക്കൂടിയാണ് ഒഴുകിയതു്; ജീവിതത്തിൻെറ എല്ലാ തുറകളിലേയ്ക്കും ആവശ്യമുള്ള പോഷണം ഈ സരിത്തിൽനിന്നുമാണ് നല്കപ്പെട്ടുപോന്നതു്. പലവാറു് മതം ഭൗതികജീവിതത്തെ കാത്തുപോററിയിട്ടുണ്ടു്. പഴയരാഷ്ട്രീയശക്തികൾ ദുർബ്ബലങ്ങളും അസമർത്ഥങ്ങളും ആയിത്തീന്നപ്പോൾ പൂർവ്വകാലങ്ങളിൽ മതം സുശക്തങ്ങളായ പുതിയ രാഷ്ട്രീയ ശക്തികൾക്കു പ്രചോദനം നല്കിയിട്ടുണ്ടു്. രാജ്യമാകമാനം ആദ്ധ്യാത്മികാദർശത്തിനു ചുററുമായി സംഘടിപ്പിക്കുക എന്നതാണ് ഇന്ത്യയിലെ മൗലികമായ ആവശ്യം. മതമെന്നതുകൊണ്ടു സ്വാമിജി വിവക്ഷിച്ചതു് ശ്രുതിപ്രതിപാദിതങ്ങളായ സനാതനസത്യങ്ങളെയാണ്; അല്ലാതെ, അന്ധവിശ്വാസങ്ങളെയോ നാട്ടുതോറുമുള്ള അനാചാരങ്ങളെയോ അല്ല. അവയെല്ലാം കാലാന്തരത്തിൽ വന്നുകൂടിയിട്ടുള്ള ചപ്പുചവറുകളാണു്; അവയെ നിശ്ശിന്തം നിശ്ശേഷം അടിച്ചുകളയുകതന്നെ വേണം. സർവ്വോപരി, ദേശത്തിൻെറ സുസ്ഥിതി നിലകൊള്ളുന്നതു് അതിലെ അംഗങ്ങളുടെ സത്സ്വഭാവത്തെയും സദ്ഗുണത്തെയും ആശ്രയിച്ചാണ് എന്ന് അദ്ദേഹം കാണിച്ചുകൊടുത്തു. വ്യക്തികളുടെ കരുത്തിനെ ആശ്രയിച്ചിരിക്കുന്നു ദേശത്തിൻെറ കരുത്തു്. അതിനാൽ ഓരോ വ്യക്തിയും, ദേശത്തിൻെറ പൊതുവായ നന്മ അവൻ കാംക്ഷിക്കുന്നുവെങ്കിൽ, അവൻെറ പ്രവർത്തനമണ്ഡലമേതായാലും, തൻെറ സ്വഭാവം മഹനീയമാക്കാൻ ശ്രമിക്കണമെന്നും, ധൈര്യം, വീര്യം, സ്വാഭിമാനം, സ്നേഹം, സേവനസന്നദ്ധത എന്നീ സദ്ധർമ്മങ്ങൾ സമ്പാദിക്കണമെന്നും സ്വാമിജി ഉദ്ബോധിപ്പിച്ചു. ത്യാഗവും സേവനവുമാണ് സർവ്വോത്തമമായ ആദർശങ്ങൾ എന്നു് അദ്ദേഹം യുവാക്കന്മാരെ പ്രത്യേകമായും ഉപദേശിച്ചു.

പ്രചാരണപരിപാടി അവസാനിപ്പിച്ചശേഷം സ്വാമിജി കല്ക്കത്തയ്ക്കു മടങ്ങി. അവിടെ സ്വജീവിതകൃത്യത്തിൻെറ മററു വശങ്ങളിൽ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. ഭാരതത്തിൻെറ പുനരുദ്ധാരണത്തിനുള്ള തൻെറ പരിപാടി നടപ്പിലാക്കാൻ ആവശ്യമായ പരിശീലനം സ്വശിഷ്യന്മാൎക്കു് നല്കുക എന്നതായിരുന്നു ഈ അവസരത്തിൽ സ്വാമിജിയുടെ ശ്രദ്ധയെ മുഖ്യമായും ആകർഷിച്ചതു്.

## മഠത്തിലെ ജീവിതവും ശിഷ്യന്മാരുടെ പരിശീലനവും

മഠം 1898 ഫെബ്രുവരിയിൽ ആലംബസ്സാറിൽനിന്നും ഗംഗയുടെ പടിഞ്ഞാറെ കരയിൽ ബേലൂർഗ്രാമത്തിൽ ഉള്ള നീലാംബരമുഖർജിയുടെ ഉദ്യാനവാടിയിലേയ്ക്കു് മാററുകയുണ്ടായി. 1898 ജനുവരിമുതൽ ഒക്ടോബർവരെയുള്ള കാലം സ്വാമിജി കല്ക്കത്തയിലും മഠത്തിലുമായി കഴിച്ചു: അതിനിടയ്ക്കു് ഹിമാലയത്തിൽ ഒരു യാത്രയും നടത്തുകയുണ്ടായി.

ജനുവരി മദ്ധ്യത്തോടുകൂടി സ്വാമിജി ഖാണ്ഡ്വായിൽനിന്നും കല്ക്കത്തയിലെത്തി. മാർച്ച് 30-ാം തീയതി വിശ്രമത്തിനായി അദ്ദേഹം ഡാർജീലിങ്ങിലേയ്ക്കു പോയി മേയ് മൂന്നാം തീയതി കല്ക്കത്തയിൽ തിരിച്ചെത്തി; പിറേറന്നു് ഏതാനും സതീർത്ഥ്യരും ശിഷ്യരും ഒന്നിച്ച് അൽമോറയിലേയ്ക്കു പോയി. ശിഷ്യരുടെ കൂട്ടത്തിൽ പാശ്ചാത്യരും പൗരസ്ത്യരും ഉണ്ടായിരുന്നു. ജൂൺ 10- ാം തീയതി വരെ സ്വാമിജി അവിടെ പാർത്തു. ജൂൺ 20-ാം തീയതി സ്വാമിജിയും അനുചരരും കാശ്മീരിലായിരുന്നു. അവരവിടെ ഒക്ടോബർ പകുതിവരെ താമസിച്ചു. പിന്നെ അദ്ദേഹം സമതലത്തിലേയ്ക്കു പോന്നു; എന്നിട്ടു് പാശ്ചാത്യശിഷ്യരുമൊന്നിച്ച് ലാഹോർവരെ പോയി. അവിടെനിന്നും മടങ്ങി ഒക്ടോബർ 18-ാം തീയതി കല്ക്കത്തയിലെത്തി. ഈ മാസങ്ങളിൽ സ്വാമിജി നടത്തിയ സഞ്ചാരങ്ങളുടെ ഒരു സ്ഥൂലരൂപമാണിതു്.

കല്ക്കത്തയിലെ വാസം ഇടവിടാതെയുള്ള വിവിധപരിപാടികൾകൊണ്ടു നിറഞ്ഞതായിരുന്നു. അദ്ദേഹത്തിൻെറ നാനാമുഖമായ പ്രവർത്തനങ്ങളുടെയും പരിപാടികളുടെയും വിവരണം മഠത്തിലെ ദൈനന്ദിനിയിൽനിന്നു് നമുക്കു ലഭിക്കുന്നു. ഭക്തന്മാരുടെ ഗൃഹങ്ങൾ സന്ദർശിക്കുക മഠത്തിലോ ബലരാമമന്ദിരത്തിലോ വരുന്ന സന്ദർശകരെ സ്വീകരിക്കുക, പ്രബന്ധങ്ങൾ രചിക്കുക, കത്തുകൾക്കു മറുപടി എഴുതുക എന്നിങ്ങനെ ഓരോ കാര്യത്തിൽ നിരന്തരം വ്യാപൃതനായിരുന്നു അദ്ദേഹം. സന്ന്യാസിമാർക്കും ബ്രഹ്മചാരികൾക്കും പരിശീലനം നല്കുക എന്നതായിരുന്നു ഈ കാലഘട്ടത്തിലെ ഏററവും മുഖ്യമായ പ്രവർത്തനം. ധ്യാനം, ഗാനം, സ്വാധ്യായം, യോഗത്തിൻെറയും ആത്മദർശനത്തിൻെറയും വിവിധതലങ്ങളിലെ അനുഭൂതികളെക്കുറിച്ചുള്ള പ്രവചനം ഇങ്ങനെ ഓരോന്നു

ചെയ്തും പറഞ്ഞും ചെയ്യിച്ചും അദ്ദേഹം വളരെ സമയം അവരുടെ കൂടെ കഴിച്ചിരുന്നു അദ്ദേഹം പതിവായി പാഠം എടുത്തിരുന്നു; ഉപനിഷത്തുകൾ, ഗീത, ഭൗതികശാസ്ത്രങ്ങൾ, വിഭിന്നജനതകളുടെ ചരിത്രം എന്നിവയെക്കുറിച്ച് പ്രസംഗങ്ങൾ നടത്തിവന്നു; ചില പ്പോൾ മഠത്തിലെ അന്തേവാസികളോടു ചോദ്യങ്ങൾ ചോദി ക്കാൻ പറയും, എന്നിട്ടവയ്ക്കു് ഉജ്ജ്വലങ്ങളായ സമാധാനങ്ങൾ നല്കും.

ഇക്കാലത്തു് സ്വാമിജി പങ്കെടുത്ത നിരവധി സംഭവങ്ങളിൽ, രാമകൃഷ്ണപുരത്തിലെ ബാബു നവഗോപാലഘോഷൻ പുതുതായി പണിയിച്ച ഗൃഹത്തിൽ പൂജാമുറിയിലെ പ്രതിഷ്ഠാകർമ്മം പ്രത്യേ കം പ്രസ്താവ്യമാകുന്നു. ശ്രീരാമകൃഷ്ണന്റെ ഒരു ഗൃഹസ്ഥഭക്തനായ നവഗോപാലൻ സ്വഗൃഹത്തിൽ ശ്രീരാമകൃഷ്ണന്റെ വിഗ്രഹപ്രതി ഷ്ഠയാകുന്ന മംഗളകർമ്മത്തിൽ സംബന്ധിക്കാൻ മഠത്തിലെ എല്ലാ സന്ന്യാസിമാരെയും ബ്രഹ്മചാരികളെയും ക്ഷണിച്ചു സ്വാമിജി ക്ഷണം സ്വീകരിച്ചപ്പോൾ ആ ഭക്തൻ ആനന്ദത്തിലാറാടി. ഫെ ബ്രുവരി 6-ാം-നു- പൗർണ്ണമിതിഥി. സ്വാമിജിയും മററു സന്ന്യാസി മാരെല്ലാവരും വഞ്ചിയിൽ രാമകൃഷ്ണപുരം കടവിൽ എത്തി. അവി ടെനിന്നു ഒരു സങ്കീർത്തനഘോഷയാത്ര ആരംഭിച്ചു. ഘോഷയാത്ര തെരുവിലൂടെ നീങ്ങിയതോടെ നിരവധി ഭക്തന്മാർ അതിൽ ചേ ന്നുകൊണ്ടേ ഇരുന്നു. ഭക്തന്മാരുടെ ആനന്ദത്തിനും ഉല്ലാസത്തിനും അതിരില്ല. സ്വാമിജി ലളിതമായി കാഷായപരിവൃതൻ. നഗ്ന പാദൻ. കഴുത്തിൽ ഒരു മൃദംഗം തൂങ്ങുന്നു 'ശിശു രാമകൃഷ്ണൻ' എന്ന കീർത്തനം വായിച്ചുകൊണ്ടു് സ്വാമിജിതന്നെ ഗാനത്തിനു് നേതൃ ത്വം നല്കുന്നു. ഘോഷയാത്ര കടന്നു പോകുന്നവഴിക്കു് സ്വാമിജി യെ ഒരു നോക്കു കാണാൻ നൂറു കണക്കിനാളുകൾ തിങ്ങിക്കൂടി. മററു സന്ന്യാസിമാരെപ്പോലെ സാധാരണ കാവിത്തുണി ഉടുത്തും ചെരിപ്പിടാതെയും നടന്നുപോകുന്ന വിവേകാനന്ദനെ കണ്ടപ്പോൾ, ഇദ്ദേഹമാണു് വേദാന്തത്തിന്റെ വെന്നിക്കൊടി വിദേശങ്ങളിൽ പാറിച്ച വിശ്വജേതാവു് എന്നു് കാണികൾക്കു വിശ്വസിക്കാൻ സാധിച്ചില്ല. അദ്ദേഹത്തിന്റെ ലളിതവും രാജകീയവുമായ പ്രഭാ വം കണ്ടു് സ്നേഹാദരംപൂണ്ട ജനതതി ഉച്ചത്തിൽ ആർത്തുവിളിച്ചു.

ഗൃഹനാഥൻ സ്വാമിജിയെയും സങ്കീർത്തനസംഘത്തെയും ഭക്തിപുരസ്സരം സ്വീകരിച്ചു. ശംഖനാദവും ചേങ്കിലയും മുഴങ്ങി. അല്പം കഴിഞ്ഞു് സ്വാമിജി പൂജാമുറിയിലേയ്ക്കു് ആനയിക്കപ്പെട്ടു. മാർബിൾ പതിച്ച തറ; ഭംഗിയായി അലങ്കരിച്ച മുറി ഒരു സിംഹാസനം; അതിൽ ശ്രീരാമകൃഷ്ണദേവന്റെ പ്രതിച്ഛായയും

പൂജാമുറിയും പൂജാസാമഗ്രികളും കണ്ടു് സ്വാമിജി സന്തുഷ്ടനായി. അദ്ദേഹം ഗൃഹനായികയെ അഭിനന്ദിച്ചപ്പോൾ അവർ അതീവ വിനയത്തോടെ താനും തന്റെ കുടുംബവും ഭഗവാനെ യഥാർഹം സേവിക്കാനും പൂജിക്കാനും അനർഹരും നിർദ്ധനരുമാണെന്നും സ്വാമിജി തങ്ങളെ അനുഗ്രഹിക്കണമെന്നും അറിയിച്ചു. സ്വാമിജി പറഞ്ഞു: 'പ്രിയപ്പെട്ട അമ്മേ, നമ്മുടെ പ്രഭു തന്റെ ജീവിതകാലത്തിലൊരിക്കലും ഇമ്മാതിരി മാർബിൾ പതിച്ച മുറിയിൽ പാർത്തിട്ടില്ല. നാട്ടിൻപുറത്തു് ഒരു പുൽക്കുടിലിൽ പിറന്ന അദ്ദേഹം തന്റെ കാലം വളരെ ലളിതമായി കഴിച്ചുകൂട്ടി. ഇമ്മാതിരി ഭക്തിപൂർണ്ണമായ സേവനങ്ങളൊക്കെ ഉണ്ടായിട്ടും അദ്ദേഹം ഇവിടെ വാഴാൻ കൂട്ടാക്കുന്നില്ലെങ്കിൽ പിന്നെയെവിടെ പാർക്കും എന്നെനിക്കറിഞ്ഞുകൂടാ.'

അനന്തരം സ്വാമിജി വിഭൂതിയണിഞ്ഞു്, പൂജകാസനത്തിലിരുന്നു് ശ്രീരാമകൃഷ്ണദേവന്റെ സാന്നിദ്ധ്യം സംഭാവനം ചെയ്തു; തദവസരത്തിൽ പ്രകാശാനന്ദസ്വാമികൾ പ്രതിഷ്ഠാമന്ത്രങ്ങൾ ഉച്ചരിച്ചു. ഈ ഗൃഹത്തിൽവെച്ചാണു് സ്വാമിജി ശ്രീരാമകൃഷ്ണന്റെ പ്രണാമമന്ത്രം രചിച്ചതു്. പ്രതിഷ്ഠയ്ക്കുശേഷം ശ്രീരാമകൃഷ്ണന്റെ മുമ്പിലിരുന്നു് കുറച്ചുനേരം ധ്യാധിച്ചശേഷം ഈ ശ്ലോകം രചിച്ചു ചൊല്ലി അദ്ദേഹം പ്രണാമം ചെയ്തു:

സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ

'ധർമ്മസ്ഥാപകനും സർവ്വധർമ്മസ്വരൂപനും അവതാരവരിഷ്ഠനും ആയ അങ്ങേയ്ക്കായിക്കൊണ്ടു്, അല്ലയോ രാമകൃഷ്ണ, നമസ്കാരം' ഈ മന്ത്രം ഇപ്പോൾ എല്ലാ രാമകൃഷ്ണാശ്രമങ്ങളിലും പ്രണാമമന്ത്രമായി ഉപയോഗിച്ചുപോരുന്നു.

മഠത്തിലെ അന്തേവാസികൾക്കു് സ്വാമിജി ഗാഢവും ദൃഢവുമായ ശിക്ഷണം നല്കി; അദ്ദേഹത്തിന്റെ ആശയങ്ങൾകൊണ്ടു് അവർ ആവിഷ്ടരായിത്തീർന്നു. അദ്ദേഹത്തിന്റെ ജീവിതത്തിൽക്കൂടിയും വ്യക്തിത്വത്തിൽക്കൂടിയും മതമണ്ഡലത്തെയാകെ അവർ ഒരു പുതിയ വീക്ഷണകോണിൽക്കൂടി നിരീക്ഷിക്കുകയും സന്ന്യാസാദർശത്തെ നൂതനരീതിയിൽ വ്യാഖ്യാനിക്കുകയും ചെയ്തു. സ്വാമിജിയുടെ പ്രചോദനംകൊണ്ടു് ചിലർക്കു് തീവ്രമായ തപസ്സും സാധനയും അനുഷ്ഠിക്കാൻ ആവേശം ലഭിച്ചു; ദീനരേയും ദരിദ്രരേയും സേവിക്കാനുള്ള ആവേശം ലഭിച്ചു മററു ചിലർക്കു്; ബഹുജനമദ്ധ്യത്തിൽ അദ്ധ്യാത്മാശയങ്ങൾ പ്രചരിപ്പിക്കാനുള്ള ആവേശമാണു് വേറെ ചിലർക്കു ലഭിച്ചതു്. ഇക്കാലത്തു് സ്വാമിജി ദീപ്തിമത്തായ ചിന്തയുടെയും ചൈതന്യത്തിന്റെയും മൂർത്തിയായിരുന്നു. ഗീതയിലെ ആദർശങ്ങൾ, വേദാന്തം, ഹിന്ദുമതത്തിലെ വിഭിന്ന

സമ്പ്രദായങ്ങളുടെ ആദർശങ്ങൾ ഇവയൊക്കെയും നിരന്തരം ചർച്ചയ്ക്കും അനുശീലനത്തിനും വിഷയങ്ങളായിരുന്നു. അതേസമയം ഏതു നേരവും ഗുരുദേവന്റെ ആദർശം കൺമുമ്പിലുണ്ടായിരുന്നുതാനും. വരാഹനഗരത്തിലെ നാളുകൾ ആവർത്തിക്കപ്പെട്ടു. അതേ അഗ്നി കത്തിക്കാളി; അതേ പ്രതിഭാപ്രഭ ഉദ്ദീപ്തമായി; അതേ ആദ്ധ്യാത്മി കാഭിനിവേശം അലയടിച്ചു.

ഗംഗാതീരത്തു് വരാഹനഗരം സ്നാനഘട്ടത്തിനു് ഏതാണ്ടു് എതിരെ, പടിഞ്ഞാറെ കരയിൽ ബേലൂർഗ്രാമത്തിൽ ഏകദേശം ഏഴേക്കർ വിസ്തീർണ്ണം വരുന്ന ഒരു പറമ്പു് 1898-ാമാണ്ടു് ആദ്യം സ്വാമിജി വാങ്ങിച്ചിരുന്നു. പറമ്പിൽ ഒരു കെട്ടിടവുമുണ്ടായി രുന്നു. ഒരു വൻതുക അതിനു വില കൊടുക്കേണ്ടിവന്നു. അതിനു വേണ്ട പണത്തിൽ ഏറിയകൂറും സ്വാമിജിയുടെ സുഹൃത്തും ആരാധ കയും ആയ മിസ് ഹെൻറിയെററ എഫ്. മുള്ളർ ആണു നല്കിയതു്. സ്വാമിജിയുടെ ആദ്യത്തെ പാശ്ചാത്യസന്ദർശനാവസരത്തിൽത്ത ന്നെ അവർ അമേരിക്കയിലും ഇംഗ്ലണ്ടിലുംവെച്ചു് സ്വാമിജിയെ കണ്ടിരുന്നു. സേവിയർദമ്പതികളും മി. സ്റ്റർഡിയും മിസ് മുള്ളരു മാണു് സ്വാമിജിയുടെ ഇംഗ്ലണ്ടിലെ പ്രവർത്തനങ്ങൾക്കുള്ള ചെലവു വഹിച്ചതു്. മിസ് മുള്ളർക്കു് സമ്പത്തു ധാരാളം ഉണ്ടായിരുന്നെങ്കി ലും അവർ സ്വഭാവേനതന്നെ ലളിതവും ത്യാഗനിഷ്ഠവുമായ ഒരു ജീവിതം ഇഷ്ടപ്പെടുന്നവളും അദ്ധ്യാത്മകാര്യങ്ങളിൽ തല്പരയും അതേ സമയം ഉദാരമനസ്കയും ആയിരുന്നു. അവർ സ്വാമിജിയുടെ ഉപദേ ശങ്ങളിലും ജീവിതത്തിലും അദ്ധ്യാത്മജീവിതത്തിന്റെ സാരാംശം കണ്ടെത്തി. ഒരിക്കലവർ സന്ന്യസിക്കുന്നതിനുപോലും തീർച്ചപ്പെ ടുത്തി. എന്നാൽ വീട്ടിൽത്തന്നെ പാർത്തു് നിസ്സ്വാർത്ഥമായി ലോകത്തിനു് ആവുന്നത്ര ഉപകാരം ചെയ്യാൻ സ്വാമിജി അവരെ ഉപദേശിച്ചു; അവരതു സ്വീകരിക്കുകയും ചെയ്തു.

സ്വാമിജി അമേരിക്കയ്ക്കു് പോകുന്നതിനു വളരെ മുമ്പു് ഒരു ദിവസം വരാഹനഗരം സ്നാനഘട്ടത്തിൽ നില്ക്കുമ്പോൾ, മഠത്തിനാ യി പറമ്പു മേടിക്കുന്നതിനു് യാതൊരു ആലോചനയും ഇല്ലാത്ത കാലത്തു്, അദ്ദേഹം ചില സതീർത്ഥ്യരോടു് ഇപ്രകാരം പറയുകയു ണ്ടായി: 'നമ്മുടെ സ്ഥിരമായ മഠം ഇതിനടുത്തെവിടെയോ പുഴയ്ക്കു ക്കരെ ആയിരിക്കുമെന്നു് എനിക്കെന്തോ ഒരു തോന്നൽ.' ആ പ്രവ ചനം ഇപ്പോൾ സഫലമായി. പറമ്പു് 1898 തുടക്കത്തിൽ വാങ്ങി യെങ്കിലും 1899 ജനുവരിയോടുകൂടിയേ അതു് സംഘാംഗങ്ങളുടെ സ്ഥിരം വാസസ്ഥാനമായുള്ളു. ആ സ്ഥലം നാടൻവഞ്ചികളുടെ കേടുപാടുതീർക്കുന്ന ഒരു പണിപ്പുരയായിരുന്നു; പറമ്പാകെ കാടും കുഴിയും. കാടൊക്കെ തെളിച്ചു് കുഴിയൊക്കെ നികത്തി നിലം

നിരപ്പാക്കേണ്ടതുണ്ടായിരുന്നു. നിലവിലുള്ള കെട്ടിടത്തിന്റെ കേടുപാടുകഠം തീക്കുകയും അതിനുമുകളിൽ ഒരു നിലകൂടി തീക്കുകയും വേണ്ടിവന്നു. കൂടാതെ, ശ്രീരാമകൃഷ്ണക്ഷേത്രത്തിനായി ഒരു പുതിയ കെട്ടിടം പണിയിക്കുകയും വേണം. ഇതിൽ ക്ഷേത്രനിമ്മിതിയൊഴിച്ച് ബാക്കി പണികഠംക്കൊക്കെ സ്വാമിജിയുടെ കൈവശം പണം ഉണ്ടായിരുന്നു; ലണ്ടനിലെ സുഹൃത്തുക്കളും ശിഷ്യരുമാണ് ഈ തുക നല്കിയതു്. ഏതു നിലക്കും അതൊരു വിജയകരമായ കാര്യമായിരുന്നു. നഗരമദ്ധ്യത്തിൽനിന്നും നാലു മൈലകലെ പുഴയുടെ മറുകരയിൽ ആയതു് മഠം കൂടുതൽ ഏകാന്തവും ശാന്തവും ആകാൻ സഹായിച്ചു.

കറച്ചുകാലം കഴിഞ്ഞു് മിസ്സിസ് ഓളി ബുഠം ഒരു നല്ല തുക സ്വാമിജിക്കു സംഭാവന ചെയ്തു. സ്വാമിജിയുടെ അമേരിക്കൻ പ്രവത്തനങ്ങളുടെ ആരംഭംതൊട്ടേ അവക്ക് അദ്ദേഹവുമായി പരിചയമുണ്ടു്; സാമ്പത്തികമായി അദ്ദേഹത്തെ വളരെ സഹായിച്ചിട്ടുമുണ്ടു്. ലോകപ്രസിദ്ധനായ വയലിൻവായനക്കാരന്റെ ഭാര്യ എന്ന നിലക്കും സ്വന്തമായ സംസ്കാരസമ്പന്നതകൊണ്ടും ഔദാര്യശീലം കൊണ്ടും അവർ അമേരിക്കയിലെങ്ങും പ്രശസ്തയായ ഒരു മഹതിയാണ്. ബോസ്റ്റണിനു സമീപമുള്ള കേംബ്രിഡ്ജിൽ സ്വാമിജി പലപ്പോഴും അവരുടെ അതിഥിയായി താമസിച്ചിട്ടുണ്ടു്. ലോകത്തിലെ പ്രഗല്ഭപണ്ഡിതന്മാരിൽ പലരേയും ക്ഷണിച്ചുവരുത്തി അവർ നടത്താറുള്ള സത്കാരങ്ങളിൽ സ്വാമിജി പലപ്പോഴും മുഖ്യാതിഥിയായിരുന്നിട്ടുണ്ടു്. ഈയവസരത്തിൽ അവരുടെ സംഭാവന മഠത്തിനു് സാമ്പത്തികമായി ഒരുറപ്പുകിട്ടാൻ സഹായകമായി; സ്വാമിജിക്കു് തന്മൂലം വലിയ ആശ്വാസം തോന്നി. ഒരു ശ്രീരാമകൃഷ്ണക്ഷേത്രം പണിയിക്കാനും മഠത്തിനു് ഒരു മൂലധനം നീക്കിവെയ്ക്കാനും ഇതുമൂലം സാധിച്ചു. അങ്ങനെ മഠം പണിതീന്നപ്പോഠം, മൂലധനനിക്ഷേപമുഠംപ്പെടെ ആകെ മൊത്തം ഒരു ലക്ഷത്തിനു മേൽ രൂപ അതിനു് ആസ്തി ഉണ്ടായിരുന്നു.

ശ്രീരാമകൃഷ്ണദേവന്റെ ജന്മതിഥിക്കു് മൂന്നുനാഠം മുമ്പു വരുന്ന ശിവരാത്രി ആയപ്പോഴേയ്ക്കും നീലാംബരമുഖർജിയുടെ ഉദ്യാനവാടിയിലെ മഠം അന്തേവാസികളെക്കൊണ്ടു നിറഞ്ഞു. ശാരദാനന്ദസ്വാമികഠം ആയിടെ അമേരിക്കയിൽനിന്നും മടങ്ങിയെത്തിയിരുന്നു. സിലോണിൽ വേദാന്തപ്രചാരണം നടത്തിക്കൊണ്ടിരുന്ന ശിവാനന്ദസ്വാമികഠം തിരിച്ചെത്തി. ദിനാജ്പ്പൂരിലെ ദുരിതനിവാരണപ്രവത്തനങ്ങഠം നിത്തി ത്രിഗുണാതീതാനന്ദസ്വാമികളും മഠത്തിൽ മടങ്ങിയെത്തിയിരുന്നു. അവരുടെയെല്ലാം പ്രവത്തനങ്ങളിൽ സ്വാമിജി അതീവ സന്തുഷ്ടനായി. ബ്രഹ്മാനന്ദസ്വാമികളുടെ

നേതൃത്വത്തിൽ രാമകൃഷ്ണമിഷന് ഉണ്ടായ വിജയത്തിൽ സ്വാമിജി അദ്ദേഹത്തെ അനുമോദിച്ചു. തന്റെ അഭാവത്തിൽ മഠത്തിലെ യുവസന്ന്യാസിമാർക്കും ബ്രഹ്മചാരികൾക്കും വേണ്ട പരിശീലനങ്ങൾ നല്കിയ തുര്യാനന്ദസ്വാമികളെയും സ്വാമിജി അഭിനന്ദിച്ചു. സ്വാമിജിയുടെ നിർദ്ദേശപ്രകാരം തുര്യാനന്ദസ്വാമികൾ എല്ലാ സ്വാമിമാർക്കും ഇംഗ്ലീഷിൽ അഭിനന്ദനപത്രങ്ങൾ തയ്യാറാക്കുകയും അവ ശിവരാത്രിനാൾ ഉച്ചതിരിഞ്ഞ് സ്വാമിജിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന ഒരു യോഗത്തിൽവെച്ച് വായിക്കുകയും ചെയ്തു. അഭിനന്ദനങ്ങൾക്ക് സതീർത്ഥ്യരെല്ലാവരും അദ്ധ്യക്ഷന്റെ നിർദ്ദേശപ്രകാരം യഥോചിതം മറുപടി പറഞ്ഞു. തുര്യാനന്ദസ്വാമികൾക്ക് ഒരു വാശ്മിക്കു ചേർന്ന ശബ്ദമുണ്ടെന്ന് സ്വാമിജി പ്രസ്താവിക്കുകയുണ്ടായി. പ്രസംഗിക്കാൻ തുടങ്ങുംമുമ്പ് സ്വാമിജി പറഞ്ഞു: 'ഒരു കുടുംബ സമ്മേളനത്തിൽ പ്രസംഗിക്കാൻ വളരെ പ്രയാസമാണ്. വലിയ ഒരു സദസ്സിന്റെ മുമ്പിൽ, പ്രസംഗവിഷയത്തിൽ മുഴുകി തന്നെ വിസ്മരിക്കാൻ എളുപ്പമാണ്: അതുകൊണ്ട് ശ്രോതാക്കളെ താൻ ഉദ്ദേശിക്കുന്ന വഴിക്കു കൊണ്ടുപോകാൻ വക്താവിനു സാധിക്കുന്നു. കുറച്ചാളുകൾമാത്രം ഹാജരുള്ളപ്പോൾ ഇതു സാദ്ധ്യമല്ല. എന്തായാലും, ഞാൻ ശ്രമിച്ചുനോക്കട്ടെ.' വ്യക്തിപരമായും സാമൂഹ്യമായും തങ്ങൾ സ്വീകരിക്കേണ്ട പ്രവർത്തനപദ്ധതിയെക്കുറിച്ച് അദ്ദേഹം തന്റെ സതീർത്ഥ്യർക്കും ശിഷ്യന്മാർക്കും സാരവത്തായ ഉപദേശങ്ങൾ നല്കി.

അക്കൊല്ലത്തെ ശ്രീരാമകൃഷ്ണജയന്തി സ്വാമിജിയുടെ മേൽനോട്ടത്തിൽത്തന്നെ മഠത്തിൽവെച്ച് ആഘോഷിക്കപ്പെട്ടു. ആ അവസരത്തിൽ കുറെയേറെ യജ്ഞോപവീതം കൊണ്ടുവരാൻ അദ്ദേഹം ഏർപ്പാടു ചെയ്തിരുന്നു. ശ്രീരാമകൃഷ്ണന്റെയോ തന്റെയോ ഗൃഹസ്ഥ ശിഷ്യന്മാർ വന്നപ്പോൾ, അവരിൽ ബ്രാഹ്മണേതരരായ ദ്വിജന്മാർക്കും യജ്ഞോപവീതം നല്കാൻ ഉദ്ദേശിക്കുന്നതായി അദ്ദേഹം അറിയിച്ചു. ഈ ക്രിയ നടത്താൻ സ്വാമിജിയാൽ നിയുക്തനും അദ്ദേഹത്തിന്റെ ഒരു ബ്രാഹ്മണശിഷ്യനുമായ ശരച്ചന്ദ്രചക്രവർത്തിയോട് അദ്ദേഹം ഈവിധം പറയുകയുണ്ടായി: ''നമ്മുടെ ഗുരുദേവന്റെ സന്താനങ്ങളൊക്കെ ബ്രാഹ്മണരാണ്. മാത്രമല്ല, ത്രൈവർണ്ണികന്മാർക്കെല്ലാവർക്കും യജ്ഞോപവീതം ധരിക്കാൻ അധികാരമുണ്ടെന്ന് വേദങ്ങൾതന്നെ വിധിക്കുന്നുമുണ്ട്. അവർ വ്രാത്യന്മാരായിപ്പോയി എന്നതു വാസ്തവം; എങ്കിലും പ്രായശ്ചിത്തം അനുഷ്ഠിച്ചാൽ അവർക്ക് തങ്ങളുടെ പൂർവ്വികമായ വർണ്ണാവകാശങ്ങൾ തിരിച്ചുകിട്ടുന്നതാണ്. ഇന്നിപ്പോൾ ശ്രീരാമകൃഷ്ണന്റെ ജന്മതിഥിയാണ്. വരുന്നവർക്കൊക്കെ, ക്ഷത്രിയർക്കും വൈശ്യർക്കും, യഥാധികാരമുള്ള

ഗായത്രി ഉപദേശിക്കുക. ഇവരെയെല്ലാം ക്രമേണ ബ്രാഹ്മണരുടെ പദവിയിലേയ്ക്കു് ഉയർത്തണം. ഹിന്ദുക്കളേവരും സഹോദരങ്ങളാണു്. ഹിന്ദുക്കളായ നാം തന്നെയാണു് നമ്മുടെ ചില സഹോദരന്മാരെ, 'ഞങ്ങൾ നിങ്ങളെ തൊടുകയില്ല, ഞങ്ങൾ നിങ്ങളെ തൊടുകയില്ല' എന്നു് പല നൂററാണ്ടുകളായി പറഞ്ഞു് തരം താഴ്ത്തിയതു്. രാജ്യമാകമാനം അപമാനത്തിൻെറയും ഭീരുത്വത്തിൻെറയും മൂഢതയുടെയും വക്കിലെത്തിയതിൽ എന്താണാശ്ചര്യം ! ആശയുടെയും പ്രതീക്ഷയുടെയും സന്ദേശം നല്കി അവരെ ഉയർത്തണം. 'ഞങ്ങളെപ്പോലെ നിങ്ങളും മനുഷ്യർ; ഞങ്ങൾക്കുള്ള അവകാശങ്ങളൊക്കെ നിങ്ങൾക്കും ഉണ്ടു്,' എന്നു് അവരോടു പറയുക.''

സ്വാമിജിയുടെ നിശ്ചയപ്രകാരം അന്നു് അമ്പതിനു മേൽ ഭക്തന്മാർ ഗായത്രീമന്ത്രവും യജ്ഞോപവീതവും സ്വീകരിച്ചു. അവർ ഗംഗാസ്നാനം ചെയ്തുവന്നു് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു ശേഷം ഈവിധം ദീക്ഷിതരായി. യാഥാസ്ഥിതികദൃഷ്ടിയിൽ ഇതു തെററായിരുന്നു; പക്ഷേ സ്വാമിജി തൻെറ ആശയങ്ങൾ സധൈര്യം നടപ്പിലാക്കി ജനങ്ങളെ ഉദ്ബുദ്ധരാക്കാൻ ദൃഢപ്രതിജ്ഞനായിരുന്നു. ഉപനയനം സ്വീകരിച്ചവർക്കു് അവർ ബ്രാഹ്മണപദത്തിലേയ്ക്കു് ഉയർന്നതിനു് പലരുടെയും പരിഹാസങ്ങൾ സഹിക്കേണ്ടതായ്‌വന്നു എന്നു പറയേണ്ടതില്ലല്ലൊ.

ആധുനികയാഥാസ്ഥിതികദൃഷ്ടികളെ സ്വാമിജി നിഷ്ഠുരണം ആക്രമിച്ചിരുന്നെങ്കിലും വിധ്വംസകവും നിഷേധപരവുമായ പരിഷ്കാരങ്ങളെ അദ്ദേഹം അനുകൂലിച്ചിരുന്നില്ല. ശാസ്ത്രത്തിനു് അനുകൂലങ്ങളും സ്വന്തം ആന്തരശക്തിയിൽനിന്നു് രൂപംകൊള്ളുന്നതും സൃഷ്ടാത്മകവുമായ പരിഷ്കരണങ്ങളെയേ അദ്ദേഹം അനുമോദിച്ചുള്ളു. ഇതിൽ അദ്ദേഹം പൂർവ്വികമഹർഷിമാരെപ്പോലെ ശാസ്ത്രങ്ങളുടെ ശരിയായ ഭാവത്തെയും അർത്ഥത്തെയും കണ്ടെത്തുകയും അതു് മനുഷ്യരാശിയുടെയും മതത്തിൻെറയും ശ്രേയസ്സിനു് ഉതകുമാറു് രൂപപ്പെടുത്തി ഉപയോഗിക്കുകയും ആണു് ചെയ്തതു്. പരമ്പരാപ്രാപ്തമായ ആചാരങ്ങളും അനുഷ്ഠാനങ്ങളും സംഘം കൃത്യമായി അനുസരിക്കണമെന്നുപോലും സ്വാമിജി അനുശാസിച്ചിരുന്നു. ശിവരാത്രിനാൾ സാധാരണയായി ഹിന്ദുക്കൾ ആചരിക്കുംപോലെ മഠത്തിലെ അന്തേവാസികൾ ഉപവാസം അനുഷ്ഠിക്കാതിരിക്കുന്നതു കണ്ടു് സ്വാമിജിക്കു് സങ്കടം തോന്നി.

മേൽപറഞ്ഞ ഉപനയനത്തിനുശേഷം മഠത്തിലെ സന്ന്യാസിമാർ ഭക്തിയോടൊപ്പം സ്വല്പം വിനോദവും കലർത്തി സ്വാമിജിയെ ശിവൻെറ വേഷം അണിയിച്ചു. കാതുകളിൽ ശംഖകുണ്ഡല

ങ്ങളും, ആപാദമസ്തകം സിതഭസിതം, മുടിയിൽ ആജാനുലംബി യായ ജട, കൈകളിൽ മാലാവളകളും, കഴുത്തിൽ മൂന്നുചുററ് രുദ്രാ ക്ഷമാലകളും, ഇടതുകയ്യിൽ ത്രിശൂലം. അനന്തരം അവർ തങ്ങ ളുടെ ദേഹത്തും ഭസ്മം പൂശി. ആ ദൃശ്യം ശരച്ചന്ദ്രചക്രവർത്തി വർണ്ണി ക്കുന്നു: "ശിവവേഷം ധരിച്ച സ്വാമിജിയുടെ രൂപകാന്തി അവർണ്ണ നീയമത്രെ; അതു കാണേണ്ട ഒന്നാണ്, നേരിട്ടു കണ്ടറിയേണ്ട താണ്. യുവതാപസവേഷത്തിൽ പരമശിവൻതന്നെ സന്നിധാനം ചെയ്തരുളുകയാണെന്ന് ഏവർക്കും തോന്നിയതായി അവിടെയുണ്ടാ യിരുന്നവരെല്ലാം പിന്നീടു പ്രസ്താവിച്ചു. ഭൈരവപരിവൃതനായ മഹേശ്വരനെപ്പോലെ ത്യാഗിജനപരിവൃതനായ സ്വാമിജി ശ്രീ കൈലാസത്തിൻെറ സജീവമഹിമ മഠത്തിൽ ആനയിച്ചതുപോലെ കാണപ്പെട്ടു. സ്വാമിജി ഒരു ശ്രീരാമകീർത്തനം പാടി. ഭക്തിലഹരി കൊണ്ടു മത്തനായി, 'രാമ രാമ ശ്രീരാമ രാമ!' എന്നിങ്ങനെ വീ ണ്ടും വീണ്ടും കീർത്തിച്ചുകൊണ്ടിരുന്നു. അദ്ദേഹം ശിവഭാവാവിഷ്ട നായി. മുഖകാന്തി ശതഗുണീഭവിച്ചു! നേത്രങ്ങൾ അർദ്ധനിമീലിത ങ്ങളും. പദ്മാസനത്തിലിരുന്നുകൊണ്ട് തംബുരുവിൽ കീർത്തനം ആലപിച്ചു. സന്നിഹിതരായ സന്ന്യാസിമാരും ഭക്തന്മാരും ഈശ്വ രാവേശഭരിതരും ഭക്തിഭാവവിവശരുമായി. സ്വാമിജിയുടെ ശ്രീ മുഖനിർഗ്ഗളിതമായ രാമനാമാമൃതം പാനം ചെയ്ത് ഏവരും ആനന്ദമ ത്തർ. അരമണിക്കൂറിലേറെനേരം സകലരും മറെറല്ലാം മറന്ന് നിസ്പന്ദരായി ഇരുന്നുപോയി."

കീർത്തനം അവസാനിച്ചപ്പോൾ അതേ ഭാവാവേശത്തിൽ ത്തന്നെ സ്വാമിജി ഒരു പാട്ടുപാടി. അനന്തരം ശാരദാനന്ദസ്വാമി കൾ 'ഏകരൂപ അരൂപ നാമ വരണ' എന്ന പാട്ടു പാടി: സ്വാമിജി മൃദംഗം വായിച്ചു; അതിനു ശേഷം, ശ്രീരാമകൃഷ്ണൻ പതിവായി പാടാറുള്ള ചില പാട്ടുകളും പാടി. എന്നിട്ടു സ്വാമിജി വേഗം തൻെറ വേഷഭൂഷകളെല്ലാം അഴിച്ച് ഗീരീശഘോഷിനെ അണി യിച്ചു; അദ്ദേഹത്തിൻെറ ദേഹത്തു് ഭസ്മം പൂശി. സ്വാമിജി ഒരു കാവിമുണ്ടുകൊണ്ട് ഗിരീശനെ പുതപ്പിച്ചു. 'ഇദ്ദേഹം ഭൈര വൻെറ അവതാരമാണെന്ന് പരമഹംസദേവൻ പറയാറുണ്ട്. നാമും ഇദ്ദേഹവും തമ്മിൽ യാതൊരു വ്യത്യാസവുമില്ല,' എന്നു പറഞ്ഞു സ്വാമിജി. ആ പ്രസിദ്ധനാടകകൃത്തു് കണ്ണീരും വാർത്തു കൊണ്ടു മിണ്ടാതിരുന്നു. ഗുരുദേവനെക്കുറിച്ചുള്ള കഥകൾ ഭക്ത ന്മാരെ പറഞ്ഞുകേൾപ്പിക്കണമെന്ന് സ്വാമിജി ആവശ്യപ്പെട്ട പ്പോൾ ദീർഘനേരം മൗനമായിരുന്ന ശേഷം വികാരതരളിതനായി ഇടറുന്ന കണ്ഠത്തിൽ ഇത്രയും പറയാനേ അദ്ദേഹത്തിനു കഴിഞ്ഞുള്ളു: 'ദയാമയനായ ഗുരുദേവൻെറ വാർത്ത ഈയുള്ളവൻ എന്തു പറ

യട്ടെ! കാമകാഞ്ചനത്യാഗികളായ നിങ്ങളെപ്പോലെയുള്ള ബാലസന്ന്യാസിമാരോടൊപ്പം ഒരേ ആസനത്തിൽ ഇരിക്കുവാൻ ഈ അധമന് അധികാരമരുളിയതിൽ ഞാൻ അദ്ദേഹത്തിന്റെ അപാര കരുണ അനുഭവിക്കുന്നു.' ഗദ്ഗദംകൊണ്ടു പിന്നെയൊന്നും പറയാൻ ഗിരീശനു കഴിഞ്ഞില്ല.

അനന്തരം സ്വാമിജി അന്ന് യജ്ഞോപവീതം സ്വീകരിച്ചവർക്ക് ചില ഉപദേശങ്ങൾ നല്കി; ഗായത്രീമന്ത്രം ദിവസവും നൂറ് ഉരുവെങ്കിലും ജപിക്കണമെന്നും ഉപദേശിച്ചു. അപ്പോഴേയ്ക്കും മുർഷിദാബാദിൽനിന്നും ശ്രീ അഖണ്ഡാനന്ദസ്വാമികൾ വന്നുചേർന്നു. അദ്ദേഹം അവിടെ ഒരു അനാഥാലയം നടത്തിയിരുന്നു. അദ്ദേഹത്തെ സംബന്ധിച്ച് സ്വാമിജി പറഞ്ഞു: 'കണ്ടുവോ, എന്തൊരു കർമ്മവീരൻ! ഭയമെന്നോ മരണമെന്നോ പറഞ്ഞാൽ എന്തെന്നു പോലും അറിഞ്ഞുകൂടാ. അങ്ങനെ പോകുന്നു ഒരേ പോക്കിന്, ബഹുജനഹിതായ ബഹുജനസുഖായ കർമ്മം ചെയ്തുകൊണ്ടുപോകുന്നു.' ഇതിനെ തുടർന്ന് സ്വാമിജി ദീർഘമായി കർമ്മയോഗത്തെക്കുറിച്ച് ശിഷ്യൻ ശരച്ചന്ദ്രചക്രവർത്തിയുമായി സംഭാഷണം നടത്തി; സകലരിലും സമദൃഷ്ടിയോടെ പരോപകാരത്തിനുവേണ്ടി നിഷ്കാമമായി കർമ്മം ചെയ്തുകൊണ്ടുപോയാൽ ആത്മസാക്ഷാത്കാരം സാധിക്കും എന്ന് അദ്ദേഹം പ്രസ്താവിച്ചു. പിന്നെ സ്വാമിജി, ശ്രീ ഗിരീശചന്ദ്രഘോഷ് ശ്രീരാമകൃഷ്ണജന്മോത്സവം സംബന്ധിച്ച രചിച്ച ഒരു കീർത്തനം കിന്നരകണ്ഠത്തിൽ പാടി. അതിങ്ങനെയാണ് തുടങ്ങുന്നതു്:

ഇപ്പർണ്ണശാലയിൽ ദുഃഖിതയാകിയോ-
രന്തണനാരിതന്നങ്കത്തിങ്കൽ
കാന്തിമയൂഖങ്ങൾ ചിന്തിക്കിടക്കുന്ന
ദിഗ്വാസസ്സാമിവനാരാണാവോ?

സ്വാമിജിയെ കാണാൻ വന്നുകൊണ്ടിരുന്ന അനേകം വിശിഷ്ടവ്യക്തികളിൽ ഒരാൾ ബുദ്ധമതപ്രചാരകനായ അനാകാരിക ധർമ്മപാലനായിരുന്നു. അദ്ദേഹം മിസ്സിസ് ഓളി ബുള്ളിനെ കാണാൻവന്നതാണ്. അവർ അപ്പോൾ താമസിച്ചിരുന്നതു് മഠത്തിനുവേണ്ടി ആയിടെ വാങ്ങിയ പറമ്പിൽ ഉണ്ടായിരുന്ന കെട്ടിടത്തിലാണ്. ധർമ്മപാലൻ ആദ്യം മഠത്തിലെത്തി, സ്വാമിജിയെയും കൂട്ടിക്കൊണ്ടുപോകാൻ. കാലാവസ്ഥ പ്രതികൂലമായിരുന്നു: ധാര ധാരയായി മഴ പെയ്തുകൊണ്ടേയിരുന്നു. ഒരു മണിക്കൂറോളം കാത്തിരുന്നശേഷം സ്വാമിജിയും ശ്രീ ധർമ്മപാലനും മററുചിലരുംകൂടി പുറപ്പെടാൻ തീർച്ചയാക്കി. വഴിയൊക്കെ കുണ്ടും കുഴിയും ചെളിയും

വെള്ളവും, വിശേഷിച്ചും മഠത്തിനുള്ള പറമ്പിൽ; അവിടെ നിരപ്പാക്കാനുള്ള പണി നടന്നുകൊണ്ടിരിക്കുകയായിരുന്നു. വഴിക്കു് വഴുക്കിവീണും മഴയിൽ കുളിച്ചും സ്വാമിജി ഒരു കുട്ടിയെപ്പോലെ കളിച്ചുചിരിച്ചു രസിച്ചു. ധർമ്മപാലൻമാത്രം പാദരക്ഷ ധരിച്ചിരുന്നു. ഒരിടത്തു് അദ്ദേഹത്തിന്റെ കാൽ ചെളിയിൽ ആണ്ടുപോയിട്ടു് അദ്ദേഹത്തിനു് അനങ്ങാൻ നിവൃത്തിയില്ലാതായി. ആ നില കണ്ടു് സ്വാമിജി ചെന്നു് തോളുകൊണ്ടു താങ്ങി അരക്കെട്ടിൽ പിടിച്ചു മോചിപ്പിച്ചു; ഇരുവരും ചിരിച്ചുകൊണ്ടു് അങ്ങനെ താങ്ങിയും പിടിച്ചും നടന്നു ബാക്കിയുള്ള വഴി.

എത്തേണ്ടിടത്തു് എത്തി എല്ലാവരും കാൽ കഴുകാൻ പോയി. ധർമ്മപാലൻ ഒരു മൊന്ത വെള്ളം എടുത്തപ്പോൾ അതു തട്ടിപ്പറിച്ചുകൊണ്ടു് സ്വാമിജി പറഞ്ഞു: 'അങ്ങെന്റെ അതിഥി: അങ്ങയെ പരിചരിക്കാനുള്ള അവകാശം എനിക്കു വേണം!' ഇതും പറഞ്ഞു സ്വാമിജി ധർമ്മപാലന്റെ കാൽ കഴുകിക്കാൻ തുടങ്ങിയതും ധർമ്മപാലൻ ശക്തിയായ പ്രതിഷേധത്തോടെ തടഞ്ഞു വേറൊരാളുടെ കാൽ കഴുകുകയെന്നതു് താണവർ ചെയ്യുന്ന ഒരു സേവനമാണല്ലോ ഈ രംഗം കണ്ടുനിന്നവരേവരും സ്വാമിജിയുടെ വിനയാതിരേകത്തിൽ ആശ്ചര്യപ്പെട്ടുപോയി.

ഈ കാലത്തു നടന്ന പ്രസ്താവ്യമായ മറ്റൊരു സംഭവം സ്വരൂപാനന്ദസ്വാമിയുടേയും സുരേശ്വരാനന്ദസ്വാമിയുടേയും സന്ന്യാസദീക്ഷയായിരുന്നു. സ്വരൂപാനന്ദസ്വാമി മൂന്നാമത്തെയോ നാലാമത്തെയോ തവണ മഠം സന്ദർശിച്ചപ്പോൾ സ്വാമിജിയുമായി ദീർഘനേരം സംഭാഷണത്തിലേപ്പെട്ടു; ആ സംഭാഷണത്തിന്റെ ഫലമായി അദ്ദേഹം സ്വാമിജിയുടെ നേതൃത്വത്തിൽ അദ്ധ്യാത്മജീവിതം നയിക്കാൻ സന്ന്യാസം സ്വീകരിക്കുന്നതിനു് അപ്പോൾത്തന്നെ തീർച്ചയാക്കി. താനിനി വീട്ടിലേയ്ക്കു മടങ്ങുന്നില്ല എന്ന വാർത്ത വീട്ടിൽ അറിയിച്ചേക്കാൻ കൂടെ വന്ന സ്നേഹിതന്മാരോടു പറഞ്ഞപ്പോൾ അവർ അമ്പരന്നുപോയി. ആ നിശ്ചയത്തിനു് ഒരിക്കലും ഒരിളക്കവും ഒട്ടും സംഭവിച്ചുമില്ല. ജനിമൃതിപ്രശ്നത്തെക്കുറിച്ചു് വളരെ വർഷങ്ങളായി അദ്ദേഹം ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു: ഈ വിഭ്രമം ഭേദിച്ചു് എങ്ങനെ സമസൃഷ്ടങ്ങളെ സഹായിക്കാം എന്നായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. ചെറുപ്പത്തിലേ വിവാഹബദ്ധനായിരുന്നുവെങ്കിലും പിതൃഗൃഹത്തിൽ നൈഷ്ഠിക ബ്രഹ്മചര്യം പാലിച്ചുകൊണ്ടു് അദ്ദേഹം ജീവിച്ചു. മനുഷ്യരാശിയെ എങ്ങനെ സഹായിക്കാം എന്ന തീവ്രചിന്തകൊണ്ടു് അസ്വസ്ഥനായിരുന്നു അദ്ദേഹം. സ്വാമിജിയെ കണ്ടപ്പോൾ തന്റെ ഉദ്ദേശം സഫലമാകുന്നതിനു് ഉത്തമമായ മാർഗ്ഗം സംഘത്തിൽ ചേരുകയാണെന്നു

തീച്ച്യയാക്കാൻ തനിക്കു് അധികം സമയമൊന്നും വേണ്ടിവന്നില്ല എന്നു് അദ്ദേഹം പില്ക്കാലം പറയുകയുണ്ടായി. ഇരുവക്കം ആദരൈക്യമുണ്ടായിരുന്നു. തൻെറ നിശ്ചയം അദ്ദേഹം അറിയിച്ചപ്പോഠ സ്വാമിജി സന്തോഷിച്ചു. അദ്ദേഹം ഒരു സതീത്ഥ്യനോടു് ഈവിധം പറഞ്ഞു: 'നമുക്കിന്നൊരു നിധി കിട്ടി.' കുറേക്കാലം കഴിഞ്ഞു് സ്വാമിജി ഒരു സുഹൃത്തിനോടു പറയുകയുണ്ടായി: 'സ്വരൂപാനന്ദനെപ്പോലെ കായ്യശേഷിയുള്ള ഒരു പ്രവത്തകനെ കിട്ടുന്നതു് ആയിരക്കണക്കിനു പവൻ കിട്ടുന്നതിലും വലിയ ഒരു നേട്ടമാണു്.' അതിയോഗ്യനായ ഈ ശിഷ്യനു് മഠത്തിൻെറ സാധാരണ നിയമങ്ങഠക്കു് വിപരീതമായി, മഠത്തിൽചേന്നു് കുറച്ചു ദിവസം കഴിഞ്ഞപ്പോഠത്തന്നെ സന്ന്യാസം നല്കുകയുണ്ടായി. സ്വാമിജിക്കു് അത്രയേറെ വിശ്വാസമുണ്ടായിരുന്നു ഈ ശിഷ്യനിൽ. ഏതാനും മാസങ്ങഠക്കുള്ളിൽ അദ്ദേഹം പ്രബുദ്ധഭാരതത്തിൻെറ പത്രാധിപരായി നിയമിതനായി. അടുത്ത കൊല്ലം ആദ്യം ഹിമാലയത്തിൽ അദ്വൈതാശ്രമം സ്ഥാപിക്കപ്പെട്ടപ്പോഠ സ്വരൂപാനന്ദസ്വാമി അതിൻെറ അധ്യക്ഷനായി നിയമിക്കപ്പെട്ടു. സ്വജീവിതംകൊണ്ടും പ്രവത്തനങ്ങഠകൊണ്ടും ഈ ശിഷ്യൻ ഗുരു അദ്ദേഹത്തിലപ്പിച്ച ആശകളും പ്രതീക്ഷകളും സഫലമാക്കുകയും ചെയ്തു.

സ്വരൂപാനന്ദസ്വാമികളുടെ സന്ന്യാസദീക്ഷയ്ക്കു് നാലു ദിവസം മുമ്പു് സ്വാമിജി മിസ് മാർഗരററ് നോബിളിനു് ബ്രഹ്മചയ്യദീക്ഷ നല്കി. അന്നൊരു വെള്ളിയാഴ്ചയും, വിശുദ്ധകന്യാമറിയത്തിനു് ദൈവദൂതൻ ഗബ്രിയേൽ തിരുവവതാരത്തെക്കുറിച്ചു് മുന്നറിയിപ്പു് കൊടുത്ത സുദിനവുമായിരുന്നു. മിസ് നോബിഠ ലണ്ടനിൽ വെച്ചാണു് ആദ്യം സ്വാമിജിയെ കണ്ടതു്. അവർ പതിവായി സ്വാമിജിയുടെ ക്ലാസ്സുകളിൽ ഹാജരായിരുന്നു. അതുവഴി അവർ വേദാന്താദശ്ശത്തിൻെറ മഹിമ മനസ്സിലാക്കി; എന്നു മാത്രമല്ല, തത്ഫലമായി സ്വജീവിതം ഭാരതത്തിൻെറ സേവനത്തിനും സ്വാമിജിയുടെ പ്രവത്തനങ്ങഠക്കുംവേണ്ടി സമപ്പിക്കാനും നിശ്ചയിച്ചു. നോബിളിനു് ഗുരു 'നിവേദിത'യെന്ന അന്വത്ഥനാമം നല്കി; ആ പേരിൽ അവർ ഭാരതത്തിലും വിദേശങ്ങളിലും വിഖ്യാതയാവുകയും ചെയ്തു. സ്വാമിജിയുടെ സ്വഭാവത്തിൻെറ ഒരു സവിശേഷതയെ ചൂണ്ടിക്കാണിക്കുന്നതും അദ്ദേഹം സ്വകീയരായി സ്വീകരിച്ചവക്കു് കാണിച്ചുകൊടുക്കുന്ന ആദശ്ശത്തിൻെറ മാതൃകയെ ഉദാഹരിക്കുന്നതുമായ ഒരു പ്രസ്താവന നമുക്കു നിവേദിതയിൽനിന്നുതന്നെ ലഭിക്കുന്നു. അവർ എഴുതുന്നു:

"മഠത്തിലെ പൂജാമുറിയിൽവെച്ചു നടത്തിയ ആ ഒരു ദീക്ഷാസുദിനം, അവരിലൊരുവഠ ഒരു കാലവും മറക്കാതിരിക്കട്ടെ.

അന്നു് അദ്ദേഹം ആ ശിഷ്യയെ ഒരു ജീവിതത്തിന്റെ ആദ്യത്തെ പടിയെന്നോണം, ആദ്യംതന്നെ ശിവപൂജ ചെയ്യാൻ പഠിപ്പിച്ചു; അതെല്ലാം ബുദ്ധന്റെ പാദതലത്തിൽ പുഷ്പാഞ്ജലി ചെയ്യിച്ചു സമാപിപ്പിക്കുകയും ചെയ്തു. എന്നിട്ടു് ഒരുവളിൽക്കൂടി, സഹായത്തിനായി തന്നെ സമീപിച്ചേക്കാവുന്ന സമസ്തജീവന്മാരെയും പ്രത്യേകം പ്രത്യേകം സംബോധന ചെയ്യുകയാണെന്നു തോന്നുമാറു് അരുളി: 'ബുദ്ധപദപ്രാപ്തിക്കുമുമ്പു് അഞ്ഞൂറു പ്രാവശ്യം അന്യർക്കു വേണ്ടി ജനിക്കുകയും ജീവിതം വെടിയുകയും ചെയ്ത ആ തഥാഗതന്റെ കാലടിപ്പാടുകളെ നീ പോയി പിൻതുടരുക.'

ഈ ദീക്ഷാദാനം പല നിലയിലും ഒരു സുപ്രധാനസംഭവമായിരുന്നു: ഭാരതത്തിലെ ഒരു സന്ന്യാസപരമ്പരയിലെ അംഗമായി ഒരു പാശ്ചാത്യവനിതയെ അംഗീകരിക്കുകയെന്നതു് അതിനു മുമ്പു് ഉണ്ടായിട്ടില്ല. സ്വാമിജിയുടെ നേതൃത്വത്തിൽ പാശ്ചാത്യപൗരസ്ത്യസമ്പർക്കത്തിൽ ഉണ്ടായ മറെറാരു സുപ്രധാന സംഭവമായിരുന്നു ശ്രീമാതൃദേവി സ്വാമിജിയുടെ പാശ്ചാത്യശിഷ്യകളെ സ്വാഗതം ചെയ്തു സത്കരിച്ചതു്. അതൊരു ഹൃദയഹാരിയായ രംഗമായിരുന്നു, സന്ദർശകരെ ദേവി 'എന്റെ കുട്ടികൾ' എന്നു വിളിച്ചാണു സ്വീകരിച്ചതു്. അവിടെനിന്നും ആ പാശ്ചാത്യമഹതികൾ, ഒരു യാഥാസ്ഥിതികബ്രാഹ്മണിയും വിധവയും വൃദ്ധയുമായ ഗോപാൽ മാതാവിനെയും കൂട്ടിക്കൊണ്ടാണു് തങ്ങളുടെ പാർപ്പിടത്തിലേയ്ക്കു മടങ്ങിയതു്. ഗോപാൽമാതാവിനെ ശ്രീരാമകൃഷ്ണൻ 'അമ്മ'യെന്നാണു് വിളിച്ചിരുന്നതു്. ആ വൃദ്ധ കുറച്ചു സമയം ഇവരുടെകൂടെ കഴിച്ചുകൂട്ടി; അവരുടെ ഭക്തിസ്നേഹാദരങ്ങളാൽ വശീകൃതയായ ആ വൃദ്ധ ഒരാഴ്ചകഴിഞ്ഞു് ഇവരുടെ കൂട്ടത്തിൽ വന്നു് മൂന്നു ദിവസം താമസിക്കുകപോലും ചെയ്തു.

ഈ കാലങ്ങളിൽ വളരെ വിരളമായേ സ്വാമിജി കല്ക്കത്തയിലെ പൊതുവേദികളിൽ പ്രത്യക്ഷപ്പെട്ടുള്ളു. മാർച്ച് 11-ാം തീയതി സ്റ്റാർ തീയേററിൽവെച്ചു നടത്തപ്പെട്ട ഒരു സമ്മേളനത്തിൽ അദ്ദേഹം ആദ്ധ്യക്ഷ്യം വഹിച്ചു; തദവസരത്തിൽ സിസ്റ്റർ നിവേദിത, 'ഭാരതത്തിലെ അദ്ധ്യാത്മചിന്തയ്ക്കു് ഇംഗ്ലണ്ടിലുള്ള സ്വാധീനം' എന്ന വിഷയത്തെ ആസ്പദമാക്കി ഒരു പ്രസംഗം ചെയ്തു. സ്വാമിജി ആ വിഷയത്തെ സംബന്ധിച്ചു് ചുരുക്കമായി പ്രതിപാദിച്ചു. 'ഭാരതത്തിനു് ഇംഗ്ലണ്ടിന്റെ മറെറാരു സംഭാവന,' എന്നാണു് പ്രസംഗകയെ പരിചയപ്പെടുത്തിക്കൊണ്ടു സ്വാമിജി പറഞ്ഞതു്. മിസ്സിസ് ബസൻറും മിസ് മുള്ളറുമാണു് മററു രണ്ടു പേർ. ഇവരേവരും തങ്ങളുടെ ജീവിതം ഭാരതത്തിന്റെ ശ്രേയസ്സിനുവേണ്ടി സമർപ്പിച്ചിട്ടുള്ളവരാണു് എന്നു് അദ്ദേഹം പ്രസ്താവിച്ചു.

നിവേദിതയുടെ പ്രസംഗത്തിനുശേഷം മിസ്സിസ് ഓളിബുള്ളിനോടും മിസ് ഹെൻറിയെററാ മുള്ളറിനോടും സ്വല്പമെന്തെങ്കിലും സംസാരിക്കാൻ സ്വാമിജി ആവശ്യപ്പെട്ടു. 'പ്രിയ സുഹൃത്തുക്കളേ, സ്വദേശികളേ,' എന്നു മിസ് മുള്ളർ സംബോധന ചെയ്തപ്പോൾ സദസ്സ് കരഘോഷം മുഴക്കി അവരെ അഭിനന്ദിച്ചു. ഇന്ത്യയിൽ വന്നപ്പോൾ തനിക്കും സ്വാമിജിയുടെ മററു പാശ്ചാത്യശിഷ്യർക്കും, തങ്ങൾ അദ്ധ്യാത്മദീപത്തിൻെറയും മതവിജ്ഞാനത്തിൻെറയും തറവാട്ടിൽ മടങ്ങിയെത്തിയെന്നു മാത്രമല്ല, തങ്ങളുടെ സ്വന്തം ബന്ധുക്കളുടെ നടുവിൽ തിരിച്ചെത്തിയെന്നുമാണു തോന്നിയതു് എന്നു മിസ് മുള്ളർ പ്രസ്താവിച്ചു.

മാർച്ച് മാസം ആദ്യമാണു മിസ്സിസ് ഓളി ബുള്ളും മിസ് ജോസഫൈൻ മക്ലൗഡും ബേലൂർ മഠത്തിനുവേണ്ടി വാങ്ങിയ പറമ്പിലെ പഴയ കെട്ടിടത്തിൽ പാർപ്പു തുടങ്ങിയതു്. അവർ ഫെബ്രുവരി 8-ാം തീയതി അമേരിക്കയിൽനിന്നും ഇന്ത്യയിൽ എത്തിയിരുന്നു. തങ്ങളുടെ ഗുരുനാഥൻെറ ജന്മദേശത്തെയും സ്വജനങ്ങളെയും നേരിൽ കാണുന്നതിനും അദ്ദേഹവുമായി കൂടുതൽ അടുത്തു പരിചയപ്പെടുന്നതിനും വേണ്ടിയാണു അവർ ഇത്ര ദൂരം വന്നതു്. മിസ് മാർഗരററ് നോബിൾ (സിസ്റ്റർ നിവേദിത) സ്വാമിജിയുടെ ആഹ്വാനമനുസരിച്ചു്, തൻെറ ആംഗലബന്ധങ്ങളെല്ലാം വിട്ടു്, ഭാരതസ്ത്രീകളുടെ സമുന്നമനത്തിനുവേണ്ടി, മിസ് മുള്ളറുമൊന്നിച്ചു് ഒരു സ്ഥാപനം ആരംഭിക്കുന്നതിനായി ജനുവരി 28-ാം തീയതി ഇന്ത്യയിൽ എത്തിയിരുന്നു. അത്യാഹ്ലാദത്തോടെയാണു സ്വാമിജി അവരെ സ്വാഗതം ചെയ്തതു്. തൻെറ പാശ്ചാത്യശിഷ്യർക്കു ഭാരതീയസംസ്കാരത്തെ സംബന്ധിച്ചു്, ദൃഢവും ഗാഢവുമായ പരിചയം സിദ്ധിക്കുന്നതിനു് സ്വാമിജി അവർക്കു നിരന്തരം പരിശീലനം നല്കുന്നതായി കാണാം. എന്നാൽ ഈ പരിശീലനം കാലാന്തരത്തിൽ പാശ്ചാത്യശിഷ്യർക്കു മാത്രമായി പരിമിതപ്പെട്ടുപോയില്ല; സിസ്റ്റർ നിവേദിതയുടെ അനുഗൃഹീതതൂലികയിൽക്കൂടി അവർക്കു ലഭിച്ച ആ പരിശീലനം, പാശ്ചാത്യരും പൗരസ്ത്യരുമായ നിരവധി അനുവാചകർക്കും ലഭിച്ചുപോരുന്നു. നിവേദിതയുടെ കൃതികളിൽക്കൂടി സ്വാമിജിയുടെ ഭാരതത്തോടുള്ള സന്ദേശത്തിൻെറ കൂടുതൽ വിജ്ഞാനവിലസിതങ്ങളും പാണ്ഡിത്യപ്രചുരങ്ങളുമായ വശങ്ങൾ വിതരണം ചെയ്യപ്പെട്ടു. ഈ വിധത്തിൽ, ഏതാനും പാശ്ചാത്യശിഷ്യർക്കു് വിദ്യയും പരിശീലനവും നല്കിയതുവഴി സ്വാമിജി ലോകത്തെയാകെ സംബോധന ചെയ്യുകയാണു ചെയ്തതു്. ഈ പാശ്ചാത്യാനുയായികൾക്കു് സ്വാമിജി ഈ അവസരത്തിൽ നല്കിയ ആശയങ്ങളും ആദർശങ്ങളും നിവേദിതവഴിക്കു ഭാരത

ത്തിന്റെ സ്വദേശാഭിമാനത്തെ ഉദ്ദീപ്തമാക്കുന്നതിനു് മഹത്തായ ഒരു പ്രചോദനമായിത്തീർന്നു.

നീലാംബരമുഖർജിയുടെ ഉദ്യാനഗൃഹത്തിൽ താമസിക്കുന്ന കാലത്തു് സ്വാമിജി തന്റെ പാശ്ചാത്യശിഷ്യരുടെ പാർപ്പിടത്തിൽ പതിവായി പോകാറുണ്ടു്: പലപ്പോഴും വളരെ നേരം അവിടെ ചെലവഴിക്കാറുമുണ്ടു്, പുഴക്കരയിൽ പാദപച്ഛായയിൽ ഇരുന്നു കൊണ്ടു് അദ്ദേഹം ഭാരതത്തിന്റെ ചരിത്രം, വർണ്ണാശ്രമവിഭാഗങ്ങൾ ആചാരമര്യാദകൾ, ഗ്രാമീണജീവിതം മുതലായവയുടെ ആന്തരഭാവങ്ങളും ഗൂഢാർത്ഥങ്ങളും അന്തേവാസികൾക്കു് വെളിപ്പെടുത്തിക്കൊടുത്തു. ഭാരതത്തിന്റെ ആദർശങ്ങളും സവിശേഷതകളും സ്വാമിജിയുടെ നാവിൽക്കൂടി കേൾക്കുമ്പോൾ ഉജ്ജ്വലങ്ങളും സചേതനങ്ങളും ചേതോഹരങ്ങളുമായിത്തീർന്നു: പോരാ, ഭാരതംതന്നെ പുരാണതിലകമായിത്തീർന്നു. ചർച്ചാവിഷയം എന്തുമായിക്കൊള്ളട്ടെ, അതു ചെന്നവസാനിക്കുന്നതു് അനന്തസത്തയിലായിരിക്കുംതാനും. ഭാരതത്തെക്കുറിച്ചു് പാശ്ചാത്യർക്കുള്ള അബദ്ധവിശ്വാസങ്ങളെയും വിദ്വേഷവാസനകളെയും തകർത്തു തരിപ്പണമാക്കുന്നതിൽ അദ്ദേഹം തരിമ്പും കനിവുകാണിച്ചില്ല. പ്രഥമദൃഷ്ടിയിൽ പാശ്ചാത്യരുടെ കണ്ണിൽ ക്രൂരമെന്നോ ബീഭത്സമെന്നോ തോന്നുന്ന ഹൈന്ദവഭാവങ്ങളൊന്നും മയപ്പെടുത്താനോ മറച്ചുവെയ്ക്കാനോ സ്വാമിജി ഒരുമ്പെട്ടില്ല. എന്നുമാത്രമല്ല, ആവക സംഗതികൾ അവയുടെ അതിസ്ഥൂലമായ രൂപത്തിൽ അവരുടെ മുമ്പിൽ വെയ്ക്കുകയും അവയുടെ ഉള്ളിലേയ്ക്കു് ആണ്ടിറങ്ങി അടിയിൽ കിടക്കുന്ന ആദർശവും അർത്ഥവും ഗ്രഹിക്കാൻ അവരെ നിർബ്ബന്ധിക്കുകയും ചെയ്യും. ഹിന്ദുക്കളുടെ ജീവിതവീക്ഷണവും ആരാധനാസമ്പ്രദായങ്ങളും മതപരമായ ആദർശങ്ങളും . ആയിരുന്നു പാശ്ചാത്യർക്കു് മനസ്സിലാക്കാൻ ഏററവും പ്രയാസമേറിയ കാര്യങ്ങൾ. അവയെ വ്യക്തവും സുഗ്രഹവുമാക്കുന്നതിനു് സ്വാമിജി വളരെ സമയം ചെലവാക്കിയിരുന്നു. സ്വാമിജിയുടെ ഉദ്ദീപ്തമായ ഉത്സാഹാവേശത്താൽ ആവിഷ്ടരായി ഈ പാശ്ചാത്യശിഷ്യർ, തങ്ങൾക്കു തികച്ചും അപരിചിതങ്ങളായ ഈ ഭാരതീയചിന്തകളുടെയും പ്രതീകങ്ങളുടെയും അർത്ഥം ഗ്രഹിച്ചുതുടങ്ങുകയും, ഭാരതീയചേതനയുടെ മുദ്രാവാക്യങ്ങളും ആദർശങ്ങളും മനസ്സിലാക്കുകയും ക്രമേണ അവ സ്വാംശീകരിക്കുകയും ചെയ്തു. സ്വാമി വിവേകാനന്ദനിൽ പൗരസ്ത്യവും പാശ്ചാത്യവും സമഞ്ജസമായി സമ്മേളിച്ചു. കാലക്രമേണ അദ്ദേഹത്തിന്റെ പൗരസ്ത്യശിഷ്യരും പാശ്ചാത്യശിഷ്യരും ചിന്തയിലും ജീവിതത്തിലും സ്വതന്ത്രമായി ഇടപഴകി, പക്ഷേ അതിനവർക്കു് ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ടായിരുന്നു. അതിനു് കഠിനപ്രയത്നംതന്നെ വേണ്ടിവന്നു. ഭാരതീയരായ ശിഷ്യന്മാർക്കു ജന്മായത്ത

മായ സംസ്കാരം സമ്പാദിക്കാൻ പാശ്ചാത്യശിഷ്യക്ക് ഒരു പുനർജന്മംതന്നെ വേണ്ടിവന്നു എന്നു പറയാം. സ്വാമിജിയുടെ സാന്നിധ്യവും സമ്പക്ക്വുമാണ് അവരെ അതിനു സമത്ഥരാക്കിയതു്. സ്വാമിജിയുടെ ക്ഷമയോ അതിരററതും. സംഭാഷണത്തിനിടയ്ക്കു് എന്തെല്ലാം എത്രയെല്ലാം തടസ്സങ്ങളുണ്ടായാലും, അവ എത്ര അപ്രസക്തങ്ങളായാലും അല്പമെങ്കിലും ക്ഷോഭംകൂടാതെ അദ്ദേഹം അവയ്ക്കു് തക്ക സമാധാനങ്ങരം നല്കിയിരുന്നു; വഴിക്കുള്ള വിഷമങ്ങരം അദ്ദേഹത്തിനു നല്ലതുപോലെ അറിവുണ്ടായിരുന്നു.

ഒരു അദ്ധ്യാത്മഗുരുവെന്ന നിലയിലും ഒരു ഹൈന്ദവനേതാവെന്ന നിലയിലും സ്വാമി വിവേകാനന്ദനു്, തന്റെ ശിഷ്യത്വം സ്വീകരിച്ചു് ഇന്ത്യയിലെത്തിയ പാശ്ചാത്യരുടെ പരിശീലനം അതിപ്രധാനമായ ഒരു സംഗതിയായിരുന്നു. ഭാരിച്ച ഒരു ചുമതലയാണു് തന്നിൽ നിക്ഷിപ്തമായിരിക്കുന്നതെന്നു് അദ്ദേഹം അറിഞ്ഞു. ഭാരതജനതയെ അവരുടെ നാട്ടിൽ നേരിട്ടു കാണുന്നതു്, അവരുടെ ആചാരമര്യാദകളും ആരാധനാസമ്പ്രദായങ്ങളും അവരുടെ ദീനതകളും ദാരിദ്ര്യവും നേരിട്ടു കാണുന്നതു്, പാശ്ചാത്യശിഷ്യക്കു് വേദാന്തത്തോടും ആദ്ധ്യാത്മികാദശ്ങ്ങളോടും ഉള്ള ശ്രദ്ധാവിശ്വാസങ്ങളുടെ ഒരു പരീക്ഷണമായിരിക്കുമെന്നു് അദ്ദേഹത്തിനു് നിശ്ചയമുണ്ടായിരുന്നു. പക്ഷേ ഒരു കാര്യം സ്വാമിജി അറിഞ്ഞിരിക്കയില്ല– അദ്ദേഹംതന്നെയാണു് അവക്കു് ഏററവും വലിയ അദ്ഭുതവെളിപാടെന്നു്. പാശ്ചാത്യദേശങ്ങളിൽ അദ്ദേഹം ഒരദ്ധ്യാത്മസന്ദേശഹരനായിരുന്നു ഹിന്ദുമതത്തിന്റെ ഒരു പ്രവാചകൻ; അവിടെ അദ്ദേഹത്തിന്റെ ഏകോദ്ദേശ്യം ഭാരതത്തിലെ അതിപുരാതനമായ നിത്യ സത്യങ്ങളെ, സനാതനധമ്മസന്ദേശങ്ങളെ വിതരണം ചെയ്യുക എന്നുള്ളതായിരുന്നു. മാനവരാശിയുടെ മോചനവും, വിഭിന്നമതങ്ങളും ജനതകളും തമ്മിലുള്ള സൗഭ്രാത്രവും മാത്രമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഇന്ത്യയിൽ അദ്ദേഹം ഒരു സ്വരാജ്യസ്നേഹിയായി; മാതൃഭൂമിയുടെ സമുദ്ധാരണമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. വലയിൽ കുടുങ്ങിയ വനരാജനെപ്പോലെ അതിനായി അദ്ദേഹം പിടയുകയും യത്നിക്കുകയും ചെയ്തു. സ്വലക്ഷ്യപ്രാപ്തിക്കുള്ള പ്രയത്നത്തിൽ നേരിടേണ്ടിവന്ന വിഘ്നങ്ങളും വിഷമങ്ങളും അദ്ദേഹത്തെ നിരുത്സാഹപ്പെടുത്തിയില്ല; പക്ഷേ തന്റെ ആരോഗ്യം ക്ഷയിച്ചുവരുന്നതിൽ അദ്ദേഹം ഉത്കണ്ഠാകുലനായിരുന്നു; തന്റെ ശക്തിയും സ്വാധീനവും അതിന്റെ മൂദ്ധന്യത്തിലെത്തിയപ്പോരം ശരീരം ദുബ്ബലമായി. അതദ്ദേഹത്തെ ഒട്ടൊന്നു് നിരാശനാക്കിയെന്നു പറയാം. എന്നിരുന്നാലും ഒന്നിനെയും ഗണ്യമാക്കാതെ അദ്ദേഹം മുന്നോട്ടുപോയി. മഠത്തിൽ ഒരു വിശ്രാന്തജീവിതം നയിക്കാൻ നിബ്ബന്ധനായ അദ്ദേഹം

തൻെറ പരിപാടികഠം നടപ്പിലാക്കുന്നതിനുള്ള പ്രവർത്തകരെ രൂപപ്പെടുത്തുന്നതിൽ ബദ്ധശ്രദ്ധനായി. പാശ്ചാത്യശിഷ്യരിൽ തനിക്കേററവും വിശ്വാസവും പ്രതീക്ഷയും ഉണ്ടായിരുന്ന ഒരാളെ അദ്ദേഹം അതിനു തെരഞ്ഞെടുത്തു. അതിനാൽ അദ്ദേഹത്തിൻെറ ഉജ്ജ്വലോപദേശങ്ങഠം അധികവും ആ വ്യക്തിയെ സംബോധന ചെയ്തുകൊണ്ടാണ് നല്കപ്പെട്ടതു്. സിസ്റ്റർ നിവേദിതയെ രൂപപ്പെടുത്തുക മാത്രമേ സ്വാമിജി ആ കാലഘട്ടത്തിൽ ചെയ്തിരുന്നുള്ളുവെങ്കിൽത്തന്നെ ആ സംവത്സരം വ്യർത്ഥമായിപ്പോയി എന്നു പറഞ്ഞുകൂടാ.

പാശ്ചാത്യശിഷ്യരുടെ ഭാരതാഗമനം ഒരു പരീക്ഷണമായിട്ടാണ് സ്വാമിജി കരുതിയതു്. അവരെല്ലാം തനിക്കെതിരായി തിരിഞ്ഞാൽപ്പോലും അവരെക്കുറിച്ച് നിർദ്ദയമായി ഒരു നിമിഷം പോലും അദ്ദേഹം വിചാരിക്കുമായിരുന്നില്ല. മിസ് നോബിഠം ലണ്ടനിൽനിന്നു പുറപ്പെടുന്ന അവസരത്തിൽ സ്വാമിജി ഇപ്രകാരം എഴുതുകയുണ്ടായി: 'നിങ്ങഠം ഇന്ത്യയ്ക്കുവേണ്ടി പ്രവർത്തിച്ചാലും ഇല്ലെങ്കിലും, വേദാന്തം വെടിഞ്ഞാലും അതിൽ തുടർന്നാലും, ഞാൻ പ്രാണനുള്ള കാലത്തോളം നിങ്ങളുടെകൂടെ ഉണ്ടായിരിക്കും. ആനയുടെ കൊമ്പ് പുറത്തേയ്ക്കു വരുന്നു; അതൊരിക്കലും അകത്തേയ്ക്കു പോകുന്നില്ല. അതേമാതിരിയാണ് ഒരു പുരുഷൻെറ വാക്കുകളും.' സ്വാമി വിവേകാനന്ദൻ സ്വശിഷ്യരെ സ്നേഹിച്ചതുപോലെ ഒരച്ഛനും തൻെറ മക്കളെ സ്നേഹിച്ചിട്ടുണ്ടാവുകയില്ല.

ഭാരതത്തെ സ്വദേശമായി സ്വീകരിച്ച് മിസ് നോബിഠം കല്ക്കത്തയിൽ എത്തിയതുമുതൽ, അവരെ ഭാരതത്തിൻെറ സേവനത്തിനു് സമർത്ഥയാക്കുന്നതിനുവേണ്ട പരിശീലനം നല്കുന്ന കാര്യം സ്വാമിജി ഗൗരവപൂർവ്വം ആലോചന തുടങ്ങി. ഗംഗാതീരത്തു് ബേലൂരിൽ പാശ്ചാത്യശിഷ്യരുമായുള്ള സംഭാഷണങ്ങളിലൂടെ സ്വാമിജി അവരിൽ ഭാരതീയത ഉണർത്താനാണ് ഉദ്യമിച്ചതു്. ഭാരതത്തിനുവേണ്ടി സേവനം അനുഷ്ഠിക്കുന്ന യൂറോപ്യൻ തികച്ചും ഭാരതീയമായ രീതിയിൽ വേണം അതു് സാധിക്കാൻ എന്നു് സ്വാമിജിക്കു നിർബ്ബന്ധമായിരുന്നു. ഹൈന്ദവമായ ആചാരമര്യാദകളും ചിട്ടകളും ചട്ടങ്ങളും അവർ കൈക്കൊള്ളുകതന്നെ വേണം. അതിനൊരുമ്പെടുന്ന ആഠം ഹിന്ദുക്കളുടെ ആഹാരം, വേഷവിധാനം, ഭാഷ മുതലായവ അംഗീകരിച്ചേ മതിയാകൂ. ഹൈന്ദവസ്ത്രീകളുടെ വിദ്യാഭ്യാസത്തിനുവേണ്ടി സ്വയം സമർപ്പിക്കാൻ സന്നദ്ധയായ നിവേദിതയുടെ മുമ്പിൽ ഒരു യാഥാസ്ഥിതികബ്രാഹ്മണവിധവയുടെ ബ്രഹ്മചര്യജീവിതമാണ് സ്വാമിജി മാതൃകയായി നിർദ്ദേശിച്ചതു്; ഒരു വ്യത്യാസം മാത്രം: വിധവയുടെ സ്നേഹപൂർവ്വമായ സ്വജനപരിചരണത്തിൻെറ

സ്ഥാനത്ത് ഭാരതജനതയുടെ സേവനത്തെ പ്രതിഷ്ഠിച്ച് പ്രവ ർത്തനമണ്ഡലം വിശാലമാക്കി. അദ്ദേഹം നിവേദിതയോട് പറഞ്ഞു: 'നിങ്ങളുടെ വിചാരങ്ങളും ആവശ്യങ്ങളും സങ്കല്പങ്ങളും ആചാരങ്ങളും ഹൈന്ദവമാക്കാൻ തയ്യാറാവണം. നിങ്ങളുടെ ജീവിതം, ആന്തരവും ബാഹ്യവുമായ ജീവിതം, യാഥാസ്ഥിതിക യായ ഒരു ബ്രാഹ്മണബ്രഹ്മചാരിണിയുടേത് ഏതുമാതിരിയായിരി ക്കണമോ അമ്മാതിരിയായിരിക്കണം. വേണ്ടത്ര ആഗ്രഹിച്ചാൽ അതിനുള്ള രീതി താനേ വന്നുകൊള്ളും. എന്നാൽ നിങ്ങൾ നിങ്ങ ളുടെ സ്വന്തം ഭൂതകാലം വിസ്മരിക്കണം; അതു വിസ്മൃതമാകാൻ ഇട യാക്കണം. അതിൻെറ സ്മരണപോലും പൊയ്പ്പോകണം.' ഇന്ത്യ യുടെ പ്രശ്നങ്ങളുടെ പ്രാധാന്യം ശരിയായി ഗ്രഹിക്കുന്നതിന് ഇതു മാതിരിയൊരു സാധന അത്യന്തം സഹായകമാണെന്നുള്ളത് നിസ്ത ർക്കമാകുന്നു. പ്രാകൃതമെന്നു തോന്നാവുന്ന വിശ്വാസങ്ങളെയും വികാ രങ്ങളെയുംകൂടി സാദരം സമീപിച്ചു മനസ്സിലാക്കണം; അല്ലാതെ അവയെ നിന്ദിക്കുകയോ അന്ധമായി തിരസ്കരിക്കുകയോ ചെയ്യ രുത് എന്ന് സ്വാമിജി നിർബ്ബന്ധിച്ചു. 'നമുക്ക് ഓരോരുത്തരോടും അവരുടെ യാഥാസ്ഥിതികഭാഷയിൽ സംസാരിക്കാം,' എന്നാണ് സ്വാമിജി പറഞ്ഞത്. പാശ്ചാത്യശിഷ്യർക്കു സ്വാഭാവികമായും പലതരത്തിലുള്ള അസൗകര്യങ്ങളും വിഷമങ്ങളും ഉണ്ടായിരുന്നു; വിശേഷിച്ചും ഭാരതീയാചാരമര്യാദകൾ മനസ്സിലാക്കുന്നതിലും ആ ഹാരവിഷയത്തിലും. പലപ്പോഴും പരിഹാസ്യങ്ങളായ അബദ്ധ ങ്ങൾ സംഭവിച്ചു; പക്ഷേ സ്വാമിജി എപ്പോഴും അതു ക്ഷമയോടെ സഹിച്ച് ശരിയായ രീതികൾ കാണിച്ചുകൊടുത്തിരുന്നു.

ഭാരതസംസ്കാരത്തെ ആരെങ്കിലും പ്രതികൂലമായി വിമർശി ച്ചാൽ സ്വാമിജി അവരെ ശക്തിയായി എതിർത്തിരുന്നു. സ്വജന തയുടെ കാര്യങ്ങളിൽ സജീവമായ താല്പര്യമില്ലാത്ത ആരെയും എന്തിനെയും നിർദ്ദയം മർദ്ദിക്കാൻ അദ്ദേഹം മടിച്ചിരുന്നില്ല. മേന്മ നടിച്ചു കനിവു കാണിക്കുകയാണെന്ന ഭാവത്തെയും അദ്ദേഹം തീരെ സഹിച്ചിരുന്നില്ല. പാശ്ചാത്യശിഷ്യർ അർത്ഥമില്ലാത്ത നിരൂപ ണങ്ങൾ പുറപ്പെടുവിക്കുന്ന പക്ഷം സ്വാമിജി ഉടനടി അവരെ എതിർക്കും. തുറന്ന മനസ്സോടും ആത്മാർത്ഥതയോടുംകൂടിവേണം ഇന്ത്യയെ മനസ്സിലാക്കാൻ, അദ്ധ്യാത്മദൃഷ്ടിയിൽക്കൂടി വേണം ഇന്ത്യയെ മനസ്സിലാക്കാൻ, എന്ന് അദ്ദേഹം ആവശ്യപ്പെട്ടു. ഭാരതം ജീർണ്ണമോ നിർവ്വീര്യമോ ആണെന്ന എന്തെങ്കിലും വിചാരം അവർക്കാർക്കെങ്കിലും ഉണ്ടായിരുന്നെങ്കിൽ അദ്ദേഹം അതെല്ലാം തകിടംമറിച്ചു. ഒരു വിദേശസംസ്കാരത്തെ എളുപ്പത്തിൽ ഉൾക്കൊ ള്ളാൻ ഒരു യുവജനതയ്ക്കേ സാധ്യമാകൂ എന്ന് സ്വാമിജി പല

പ്പോഴും പറയാറുണ്ട്. ഭാരതത്തെ, അതിന്റെ ആദർശങ്ങളും ആശയങ്ങളും അനുസരിച്ച് യുവത്വപൂർണ്ണവും ഊർജ്ജസ്വലവും പ്രബലവും ആണെന്നു കാണാൻ അദ്ദേഹം അവരെ പഠിപ്പിച്ചു. അനേകായിരം സംവത്സരങ്ങളിലെ നിരീക്ഷണങ്ങളും പരീക്ഷണങ്ങളും കൊണ്ടു രൂപം പ്രാപിച്ചതാണ് ഭാരതസംസ്കാരമെന്നും അത് സർവ്വോത്കൃഷ്ടവും നിസ്തുലവുമായ നിലയിൽ എത്തിയിട്ടുണ്ടെന്നും തന്മൂലം അത് അചലപ്രതിഷ്ഠയും ശക്തിയും ആർജ്ജിച്ചിട്ടുണ്ടെന്നും അദ്ദേഹം അവർക്കു കാണിച്ചുകൊടുത്തു. ഓരോ ആചാരത്തിന്റെയും കാരണം കണ്ടെത്താൻ സ്വാമിജി അവരെ പഠിപ്പിച്ചു. ഭാരതം ദരിദ്രമെങ്കിലും പവിത്രമാണ്; ത്യാഗമാണ് മതമെന്നു മനസ്സിലാക്കിയിട്ടുള്ള ഇന്നാട്ടിൽ അകിഞ്ചനത്വം ആരാധനീയമാണ്. പാശ്ചാത്യദേശങ്ങളിലെപ്പോലെ ദാരിദ്ര്യം അസാന്മാർഗ്ഗികതയിലേയ്ക്കുള്ള പാതയല്ല ഭാരതത്തിൽ, എന്നെല്ലാം അവർ കണ്ടെത്തി. സ്വാമിജിയുടെ ദൃഷ്ടിയിൽ സമസ്തഭാരതവും പവിത്രവും വിസ്മയാവഹവുമായിരുന്നു. പിന്നീട് ശിഷ്യരുമൊരുമിച്ച് ദേശംതോറും നഗരം തോറും സഞ്ചരിച്ചപ്പോൾ അദ്ദേഹം ഭാരതത്തിന്റെ പുകഴും പെരുമയും അവരെ പറഞ്ഞുകേൾപ്പിച്ചു. ഭാരതത്തിന്റെ പ്രശ്നങ്ങളെ പാശ്ചാത്യശിഷ്യർ നിഷ്പക്ഷമായി വീക്ഷിക്കണമെന്ന് സ്വാമിജി ആഗ്രഹിച്ചു. അവർ ഭാരതത്തിന്റെ മേന്മകൾ മാത്രം കണ്ടാൽ പോരാ; നാടിന്റെ പ്രശ്നങ്ങളെ സംബന്ധിച്ച് സമഗ്രവും വ്യക്തവുമായ ഒരു ധാരണ അവർക്കുണ്ടായിരിക്കണം; അവയ്ക്കു പരിഹാരം ഉണ്ടാക്കാൻ പാശ്ചാത്യരുടെ ശാസ്ത്രാധിഷ്ഠിതമായ സംസ്കാരത്തിന്റെ ആദർശങ്ങളും പ്രവർത്തനരീതികളും പ്രയോഗിക്കുകയും വേണം.

പാശ്ചാത്യശിഷ്യരുടെ പരിശീലനം പ്രയാസമേറിയ ഒരു കാര്യംതന്നെയായിരുന്നു. പലപ്പോഴും സ്വാമിജി പ്രാചിയെയും പ്രതീചിയെയും താരതമ്യപ്പെടുത്തി; ലോകത്തിലെ വിവിധ സംസ്കാരങ്ങളുടെ മേന്മകളെയും താഴ്മകളെയും ചൂണ്ടിക്കാണിച്ചു. ചുരുക്കത്തിൽ അദ്ദേഹം അവർക്ക് ഭാരതത്തിന്റെ ആത്മാവിനെ കാണിച്ചുകൊടുത്തു; ഭാരതത്തിന്റെ മഹത്ത്വത്തെയും ആദർശങ്ങളെയും മനസ്സിലാക്കാൻ അവരെ സമർത്ഥരാക്കി. പാശ്ചാത്യരും പൗരസ്ത്യരുമായ ശിഷ്യരെ തമ്മിൽ കൂടുതൽ അടുപ്പിക്കാൻ വേണ്ടി സ്വാമിജി ചിലപ്പോൾ മാമൂലുകളെ തികച്ചും തകിടം മറിക്കുന്ന ചില കാര്യങ്ങൾ ചെയ്യും: പലരും കൂടിയിരിക്കെ പാശ്ചാത്യശിഷ്യരെ യഥാർത്ഥ ബ്രാഹ്മണരെന്നും ക്ഷത്രിയരെന്നും അദ്ദേഹം വിളിക്കും; അവരും ഒരുമിച്ചിരുന്ന് ആഹാരം കഴിക്കും. അവർ പാകം ചെയ്ത ആഹാരം എല്ലാവരും കാൺകെ കഴിക്കും, സതീർത്ഥ്യരെക്കൊണ്ടും അപ്രകാരം

ചെയ്യിക്കും; ഇങ്ങനെ പലതും. ഇപ്രകാരം പുരാതനങ്ങളായ ആചാരങ്ങളെ നിരാകരിക്കുന്നതിൽനിന്നു. സ്വാമിജിയുടെ മനക്കരുത്തും ആത്മാത്ഥതയും കാണാൻ കഴിയുന്നു. തൻെറ ശിഷ്യരെയെല്ലാം ഗാഢവും ദൃഢവുമായ സാഹോദര്യത്തിൽ കോർത്തിണക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശ്യം. ഈ വിധത്തിൽ സ്വാമിജി ലോകത്തിൻെറ ഇരുഭാഗങ്ങളെയും കൂട്ടിയിണക്കി; തികച്ചും വിഭിന്നസ്വഭാവരായ ആളുകളെ ഒന്നിച്ചുകൊണ്ടുവന്നു.

ഈ വിധത്തിൽ പാശ്ചാത്യശിഷ്യക്ക് പരിശീലനം നൽകുമ്പോരം സ്വാമിജി ശിഷ്യരുടെ സ്വാഭാവികവാസനകളും ആഗ്രഹങ്ങളും കണക്കിലെടുത്തിരുന്നു; അവയ്ക്കെതിരെ പോകുന്നതു് ആപത്തുകളെ വിളിച്ചുവരുത്തുകയായിരിക്കും എന്നു് അദ്ദേഹം കണ്ടു. മാത്രമല്ല, ഈവക കാര്യങ്ങളിൽ ശിഷ്യരുടെ സ്വാതന്ത്ര്യത്തിൽ തലയിടുക അദ്ദേഹത്തിൻെറ സ്വഭാവമായിരുന്നില്ലതാനും: സ്വയം നോക്കിക്കണ്ടു് കാര്യങ്ങരം പഠിക്കാൻ അവരെ വിടും, തെററുകരം പററിയാലും ശരി. എന്നാൽ ചില അവസരങ്ങളിൽ അദ്ദേഹം അവരെ നെടുനാളത്തേയ്ക്കു് കർശനമായ നിയന്ത്രണത്തിൽ നിത്തും. 'ആത്മസാക്ഷാത്കാരത്തിനായി തീവ്രയത്നം ചെയ്യുവിൻ, വികാരസ്പർശമില്ലാത്ത സാക്ഷാത്കാരത്തിനു'' എന്നു് അദ്ദേഹം ആജ്ഞാപിക്കും. ഭാവിപരിപാടികളെക്കുറിച്ച് അദ്ദേഹം പറയും, 'ഓത്തുകൊരംക, സ്വാത്ഥം തരിമ്പുമരുതു് ! ഭോഗഭ്രമം തീണ്ടിപ്പോകരുതു് ! ഇതൊക്കെ അറുത്തെറിയണം; വേരോടെ പിഴുതുകളയണം. അതെല്ലാം മനോമുദുലതയാണു്, ഇന്ദ്രിയങ്ങളുടെ അതിപ്രസരം. വണ്ണും, രൂപം, ശബ്ദം, സ്നേഹിതർ എന്നീ രൂപങ്ങളിൽ അതു നിങ്ങളെ സമീപിക്കും. അതിനെ അറുത്തെറിയൂ, അതിനെ വെറുക്കാൻ ശീലിക്കു, തനി വിഷമാണതു് !,

പാശ്ചാത്യരുടെ ഈ പരിശീലനം ഏതാണ്ടു് 1898_ാമാണ്ടു മുഴുവൻ നീണ്ടുനിന്നു. ആ കാലഘട്ടം അത്യുച്ചങ്ങളായ ആദ്ധ്യാത്മികഭാവങ്ങരംകൊണ്ടെന്നപോലെ വിനോദകരങ്ങളായ അവസരങ്ങരംകൊണ്ടും നിറഞ്ഞതായിരുന്നു. അവക്കു കിട്ടിയ ശിക്ഷണം അവരുടെ ജീവിതത്തെ ദൃഢബദ്ധമാക്കിത്തീത്തു; അവർ ഇന്ത്യയുടെയും ഹിന്ദുമതത്തിൻെറയും പ്രചാരകരായിത്തീന്നു, ചിലർ ചെറിയ തോതിൽ, ചിലർ വിശാലമണ്ഡലങ്ങളിൽ. 'സ്വാമിജീ, എനിക്കെങ്ങനെ അങ്ങയെ ഏററവും നന്നായിട്ടു സഹായിക്കാൻ കഴിയും', എന്ന ഒരു ശിഷ്യയുടെ ചോദ്യത്തിനു് അദ്ദേഹത്തിൻെറ ഉത്തരം, 'ഇന്ത്യയെ സ്നേഹിക്കുക!' എന്നായിരുന്നു. ഈ സഹായം അവരേവരും സസന്തോഷം ആജീവനാന്തം ചെയ്തുപോരികയും ചെയ്തു. സ്വാമിജിയുടെ ആവിഷ്ടവാണികളും വ്യക്തിവൈഭവവും

എത്രമാത്രം ഈ ശിഷ്യരുടെ ജീവിതത്തെ സ്പർശിച്ചു എന്നുള്ളത് സിസ്റ്റർ നിവേദിതയുടെ വഷാവസാനത്തിലെ ലിഖിതങ്ങളിൽ നിന്നു നമുക്കു കാണാം. അപ്പോഴേയ്ക്കും അവർ സ്വാമിജിയോടൊത്ത് നൈനിത്താലിലും അൽമോറയിലും സഞ്ചരിച്ചിരുന്നു. സിസ്റ്റർ എഴുതുന്നു: ‘‘സുന്ദരങ്ങളായിരുന്നു ഇക്കൊല്ലത്തെ നാളുകൾ. അന്നാളുകളിൽ സങ്കല്പങ്ങൾ സത്യങ്ങളായി മാറി. ആദ്യം ബേലൂരിൽ പുഴക്കരയിലെ ഞങ്ങളുടെ കുടിലിൽ, പിന്നെ ഹിമാലയത്തിൽ നൈനിത്താലിലും അൽമോറയിലും, അതു കഴിഞ്ഞ് കാശ്മീരിൽ അങ്ങുമിങ്ങും സഞ്ചരിക്കുമ്പോൾ – എവിടെയും അവിസ്മരണീയങ്ങളായ മുഹൂർത്തങ്ങൾ, ഞങ്ങളുടെ ജീവിതങ്ങളിൽക്കൂടി എന്നെന്നും മാറെറാലിക്കൊള്ളുന്ന മൊഴികൾ, പരമാനന്ദാനുഭൂതിയുടെ ഈഷദ് ദർശനം ഒരു തവണയെങ്കിലും – ഞങ്ങൾക്കു ലഭിച്ചു. അതൊക്കെ ഒരു ലീല. ഏതു് ഏഴയോടും ഭോഷനോടും ഒന്നുചേരുന്ന ഒരു സ്നേഹം ഞങ്ങൾ കണ്ടു. കുററമോ കുറവോ ഒന്നുമില്ലാത്ത മാതിരി, അദ്ദേഹത്തിൻെറ കൺകളിൽക്കൂടി ലോകത്തെ നോക്കിയപ്പോൾ പ്രതിഭയുടെ പെരുത്ത തകിടംമറിച്ചിലുകൾ കണ്ടു ഞങ്ങൾ ചിരിച്ചിട്ടുണ്ടു്; ധൈര്യം ചൊരിയുന്ന നെരിപ്പിനരികിലിരുന്നു് ഞങ്ങൾ ചൂടേററിട്ടുണ്ടു്. ദിവ്യശിശുവിൻെറ ബോധനവേളയിൽ ഞങ്ങൾ സന്നിഹിതരായിരുന്നു എന്നുതന്നെ പറയാം. എന്നാലിതിലൊന്നിലും കർശനമായോ ഗൗരവമായോ ഒന്നുമുണ്ടായിരുന്നില്ല. നൊമ്പരം ഞങ്ങളുടെ ഏവരുടെയും അടുത്തു വന്നിട്ടുണ്ടു്. പെരിയ പെരുന്നാളുകൾ വന്നു, പോയി. എന്നാൽ ശോകം പൊന്മയമായ പ്രകാശമായി ഉയർത്തപ്പെട്ടു; അതവിടെ ഉജ്ജ്വലമാക്കപ്പെട്ടു; അല്ലാതെ ഒന്നും തകർത്തില്ല.

സസന്തോഷം, എനിക്കു കഴിയുമായിരുന്നെങ്കിൽ, ഞാൻ ഞങ്ങളുടെ യാത്ര വർണ്ണിക്കുമായിരുന്നു. ഇതെഴുതുന്ന പൊഴുതിൽ ത്തന്നെ ബാരാമുല്ലയിൽ വാളിലച്ചെടികൾ മലരും ചൂടി നില്ക്കുന്നതു ഞാൻ കാണുന്നു; ഇസ്ലാമബാദിലെ പോപ്ലാർമരങ്ങളുടെ അടിയിലുള്ള ഇളംനെൽകൾ; തുഷാരഗിരിയുടെ വനാന്തരങ്ങളിലെ താരകാദീപ്തങ്ങളായ നിശാദൃശ്യങ്ങൾ; ദില്ലിയുടെയും താജിൻെറയും രാജകീയകാന്തികൾ ഇവയുടെ ഏതെങ്കിലും സ്മാരകം വിരചിക്കാൻ കൊതി തോന്നുന്നു. പക്ഷേ അതു് പാഴ്‌വേലയായിരിക്കും. അതിനാൽ അതു വാക്കുകളിലല്ല, പിന്നെയോ സ്മരണയുടെ ദീപ്തിയിൽ എന്നെന്നേയ്ക്കുമായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു; അവയോടൊപ്പം അവിടങ്ങളിൽ പാർക്കുന്ന കനിവുററ സൗമ്യരായ ജനങ്ങളും. ഞങ്ങൾ ചെന്നതു് അവരെ കൂടുതൽ സന്തുഷ്ടരാക്കിയിട്ടുണ്ടെന്നാണു് ഞങ്ങളുടെ വിശ്വാസം എക്കാലവും.

പുതിയ മതങ്ങാം പിറക്കാനിടയാക്കുന്ന ചുററുപാടുകളെക്കുറിച്ച് ചിലതൊക്കെ ഞങ്ങാം ഗ്രഹിച്ചു! അമ്മാതിരി മതങ്ങാംക്ക് പ്രാണോദ്ദീപനം നല്കുന്ന വ്യക്തികളെക്കുറിച്ചും. എന്തെന്നാൽ സകല ജനങ്ങളേയും തന്നിലേയ്ക്ക് ആകഷിക്കുന്ന ഒരാളുടെ കൂടെയായിരുന്ന ഞങ്ങാം. എല്ലാവക്കും ചെവി കൊടുക്കും, ഏവരോടും സഹതപിക്കും, ആരെയും നിരസിക്കുകയില്ല. എല്ലാത്തരം അല്പത്വത്തെയും തുടച്ചുനീക്കുന്ന ഒരു വിനയവും, മറ്റുന്നത്തെ നിന്ദിക്കുന്നതിലും മറ്റിതരോടുള്ള അനുതാപത്തിലും മരണത്തെപ്പോലും നേരിടാൻ തയ്യാറുള്ള ഒരു ത്യാഗവും, തൊഴിക്കാനും ഹനിക്കാനുമായി ഉയർത്തിയ കാലിനെപ്പോലും അനുഗ്രഹിക്കുന്ന ഒരു സ്നേഹവും ഞങ്ങാം അറിഞ്ഞിട്ടുണ്ട്. കണ്ണീരുകൊണ്ടു കർത്താവിൻെറ കാലിണ കഴുകുകയും കാർകൂന്തൽകൊണ്ട് അവയെ തോർത്തുകയും ചെയ്ത ആ സ്ത്രീയുടെ കൂട്ടത്തിൽ ഞങ്ങളും ചേർന്നിട്ടുണ്ട്. ഞങ്ങാംക്കില്ലാതിരുന്നതു് അതിനുള്ള അവസരമല്ല – പിന്നെയോ അവളുടെ വികാരവിവശമായ ആത്മവിസ്മൃതിയാണ്.

മൺമറഞ്ഞ മന്നേസുൽത്താന്മാരുടെ മലർവാടിയിൽ ഒരു മരത്തിൻമൂട്ടിലിരിക്കെ, ഉലകത്തിലെ സമൃദ്ധങ്ങളും സമ്മോഹനങ്ങളുമായ വസ്തുക്കളൊക്കെ വന്ന് ആ മഹാത്മാവിനു് ഒരു കോവിലായി സ്വയം സമപ്പിക്കുന്ന ഒരു ദശനം ഞങ്ങാംക്കുണ്ടായി. ദേവാലയങ്ങളുടെ ഉന്നതവാതായനങ്ങളും, അരചന്മാരുടെ രത്നം പതിച്ച സിംഹാസനങ്ങളും, മഹാരഥന്മാരുടെ കൊടിക്കൂറകളും, പുരോഹിതന്മാരുടെ ആടയങ്കികളും, പട്ടണങ്ങളുടെ മോടികളും, ഉദ്ധതന്മാരുടെ രക്ഷാസങ്കേതങ്ങളും, എല്ലാം എത്തി; എല്ലാം നിരസിക്കപ്പെടുകയും ചെയ്തു. പിച്ചക്കാരൻെറ വേഷത്തിൽ വിദേശീയരാൽ നിന്ദിക്കപ്പെട്ടും സ്വജനങ്ങളാൽ വന്ദിക്കപ്പെട്ടും, ഞങ്ങളദ്ദേഹത്തെ കണ്ടിട്ടുണ്ട്. പാടുപെട്ടു നേടിയ കൊററും, കടിലുകളുടെ കൂരയും, നെൽപ്പാടങ്ങളുടെ നടുക്കുകൂടിയുള്ള പാതകളും മാത്രമേ ആ ജീവിതത്തിനു് അനുരൂപമായ പശ്ചാത്തലമായി തോന്നുന്നുള്ളു .... സ്വജനങ്ങളുടെ നടുവിൽ, പണ്ഡിതന്മാരെയും രാജ്യതന്ത്രജ്ഞരെയുംപോലെ നിരക്ഷരകുക്ഷികളും അദ്ദേഹത്തെ സ്നേഹിച്ചു. പുറത്തു പോയിരിക്കുമ്പോാം വഞ്ചിക്കാരൻ പുഴയിൽ അദ്ദേഹത്തിൻെറ വരവും നോക്കി കാത്തിരുന്നു; വേലക്കാർ വിരുന്നുകാരുമായി മത്സരിച്ച്, അദ്ദേഹത്തിനു സേവ ചെയ്യാൻ. ഇതിനിടയിലെങ്ങും ലീലാഭാവം കൈവെടിഞ്ഞിട്ടുമില്ല. 'അവർ പ്രഭുവുമൊത്തു വിളയാടി. അതവർ സ്വയമേവ അറിയുകയും ചെയ്തു. അതുമാതിരി മുഹൂത്തങ്ങാം അനുഭവിച്ചവക്ക് ജീവിതം ധന്യതരവും മധുരതരവുമാണ്; നീണ്ട നിശാകാലങ്ങളെ താലതരുക്കളിൽക്കൂടി മാരുതൻപോലും മന്ത്രിക്കുന്നില്ലേ, 'മഹാദേവ മഹാദേവ, മഹാദേവ!''

മാർച്ച് മുപ്പതാംതീയതി സ്വാമിജി കല്ക്കത്തയിൽനിന്നും ഡാർജീലിങ്ങിലേയ്ക്കു പുറപ്പെട്ടു. കഴിഞ്ഞ തവണ താമസിച്ച അതേ ഗൃഹത്തിൽത്തന്നെയാണ് ഇത്തവണയും താമസിച്ചതു്. ഇവിടെ തികച്ചും നിശ്ചിന്തനായും സ്വതന്ത്രനായും വിശ്രമം അനുഭവിച്ചു. വൈദ്യന്മാരുടെ നിർദ്ദേശമനുസരിച്ച് ഗൗരവങ്ങളായ വിഷയങ്ങളെക്കുറിച്ച് ചിന്തിക്കാതിരിക്കാൻപോലും ആവുന്നത്ര ശ്രമിച്ചു. ആരോഗ്യം കുറഞ്ഞൊന്നു വീണ്ടുകിട്ടിയപ്പോഴേയ്ക്കും പെട്ടെന്നു വിവരം കിട്ടി, കല്ക്കത്തയിൽ പ്ലേഗ് പൊട്ടിപ്പുറപ്പെട്ടിരിക്കുന്നുവെന്നു്. സ്വാമിജി വേഗം കല്ക്കത്തയിൽ മടങ്ങിയെത്തി. പ്ലേഗ്നിയന്ത്രണത്തിനുള്ള പുതിയ ചട്ടങ്ങൾകൊണ്ടു് ജനങ്ങൾ പരിഭ്രാന്തരായിരുന്നു. കല്ക്കത്തയിലെ അന്തരീക്ഷം ആകെ അസ്വസ്ഥം. പരിഭ്രാന്തരായ ജനങ്ങൾ നാലുപാടും പാഞ്ഞുതുടങ്ങി: ലഹളകളൊതുക്കാൻ പട്ടാളത്തെ വിളിച്ചു. സ്ഥിതിഗതികളുടെ ഗൗരവം സ്വാമിജി ഉടനടി ഗ്രഹിച്ചു. മഠത്തിൽ മടങ്ങിയെത്തിയ അന്നുതന്നെ, മേയ് 3-ാംനു- സ്വാമിജി ബംഗാളിയിലും ഹിന്ദിയിലും പ്ലേഗിനെക്കുറിച്ച് ഒരു പ്രസ്താവന തയ്യാറാക്കി. ഉടൻതന്നെ ശുശ്രൂഷാപ്രവർത്തനങ്ങൾ ആരംഭിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. പണമെവിടെ, എന്നു ചോദിച്ച ഒരു സതീർത്ഥ്യനോടു് ഉഗ്രസ്വരത്തിൽ പറഞ്ഞു: 'എന്തു്! നാം ഈയിടെ മേടിച്ച പറമ്പ് വില്ക്കണം വേണ്ടിവന്നാൽ; നാം സന്ന്യാസിമാർ, മുമ്പു ചെയ്തിരുന്നതുപോലെ മരച്ചുവട്ടിൽ ഉറങ്ങാനും ഭിക്ഷയെടുത്തു ജീവിക്കാനും നാം തയ്യാറാവണം. എന്തു്, മഠവും പറമ്പും വിററാൽ, നമ്മുടെ കൺമുമ്പിൽ കിടന്നു പൊരിയുന്ന ആയിരക്കണക്കിനാളുകൾക്കു് ആശ്വാസം നല്കാമെന്നുണ്ടെങ്കിൽ നാം അവയെക്കുറിച്ചു വ്യാകുലപ്പെടുകയോ ?' ദൈവാധീനംകൊണ്ടു് ഈ അററ കൈ പ്രയോഗിക്കേണ്ടിവന്നില്ല. പ്രവർത്തനം ആരംഭിക്കാൻവേണ്ട പണത്തിനുള്ള വാഗ്ദാനങ്ങൾ വേഗം കിട്ടി; ഒരു വലിയ പറമ്പ് വാടകയ്ക്കെടുത്തു് സർക്കാരിന്റെ നിയന്ത്രണനിയമങ്ങൾക്കു വിധേയമായി രോഗികളെ അവിടേയ്ക്കു മാററിത്താമസിപ്പിക്കണമെന്നും ഹിന്ദുസമുദായത്തിന്റെ വികാരങ്ങളെ വ്രണപ്പെടുത്താതെ ശുശ്രൂഷകൾക്കു വേണ്ട ഏർപ്പാടുകൾ ചെയ്യണമെന്നും തീർച്ചയാക്കി. ഈ പ്രവർത്തനങ്ങളിൽ പങ്കെടുക്കാൻ സന്നദ്ധരായി പലരും മുന്നോട്ടു വന്നു. സന്നദ്ധഭടന്മാർ തന്നെ ഓരോ ഇടങ്ങളിലെയും വീടുകളും വീഥികളും വൃത്തിയാക്കാനും ജനങ്ങളെ ആരോഗ്യനിയമങ്ങൾ പഠിപ്പിക്കാനും സ്വാമിജി നിർദ്ദേശം നല്കി. ഈ സംരംഭം രോഗബാധിതർക്കു് അതിരററ ഉപകാരം ചെയ്തു. സ്വാമിജി സ്വീകരിച്ച നടപടികൾകൊണ്ടു് ജനങ്ങൾക്കു് തന്റേടം വീണ്ടുകിട്ടി. ഈ

പ്രവത്തനംമൂലം സ്വാമിജി പൊതുജനങ്ങളുടെ പ്രീതിപാത്രമായ്ത്തീൻ. വേദാന്തത്തിന്റെ അത്യുച്ചസിദ്ധാന്തങ്ങഠം സമസൃഷ്ടങ്ങളുടെ സേവനത്തിനും ദുരിതനിവാരണത്തിനുമായി പ്രയോഗത്തിൽ വരുത്തുന്ന ഒരു പരമാചാര്യനായി ജനങ്ങഠം അദ്ദേഹത്തെ കണ്ടു.

രോഗസംക്രമണം ഏതാണ്ട് ശമിക്കുകയും സക്കാരിന്റെ കട്ടത്ത നിയന്ത്രണങ്ങഠം പിൻവലിക്കുകയും ചെയ്യുന്നതുവരെ സ്വാമിജി കല്ക്കത്തയിൽ താമസിച്ചു. പാശ്ചാത്യശിഷ്യരോടൊരുമിച്ച് ഹിമാലയത്തിലേയ്ക്ക് ഒരു യാത്ര പോകാൻ നേരത്തെ പരിപാടിയുണ്ടായിരുന്നു. ഭാരതപര്യടനവും സിംലയിൽ കുറെക്കാലത്തെ താമസവും കഴിഞ്ഞു് അൽമോറയിൽ താമസമുറപ്പിച്ച സേവിയർദമ്പതികഠം സ്വാമിജിയോട്ട് അങ്ങോട്ടു ചെല്ലാൻ അപേക്ഷിച്ചു. അതിൻപ്രകാരം മേയ് 11-ാം തീയതി രാത്രി ഒരു വലിയ സംഘം ഹൗറാ സ്റ്റേഷനിൽനിന്നും കാഠ്ഗോദമിലേയ്ക്കു യാത്ര തിരിച്ചു, അവിടെനിന്നും നൈനിത്താൽവഴി അൽമോറയ്ക്കു പോകാൻ. തുര്യാനന്ദസ്വാമി, നിരഞ്ജനാനന്ദസ്വാമി, സദാനന്ദസ്വാമി, സ്വരൂപാനന്ദസ്വാമി, മിസ്സിസ് ബുഠം, കല്ക്കത്തയിലെ അമേരിക്കൻ കോൺസൽജനറലിന്റെ ഭാര്യ മിസ്സിസ് പാറേറഴ്സൺ, സിസ്റ്റർ നിവേദിത, മിസ് മക്ലൗഡ് എന്നിവർ യാത്രാസംഘത്തിലുണ്ടായിരുന്നു. അമേരിക്കയിൽ ആദ്യകാലത്തെ പ്രചാരണപര്യടനകാലത്തു് വണ്ണവിവേചനം മൂലം സ്വാമിജിക്കു് നഗരത്തിലെ ഹോട്ടലുകളിൽ പ്രവേശനം നിഷേധിച്ചുവെന്നു കേട്ടു് അമഷം തോന്നി അദ്ദേഹത്തെ സ്വഗൃഹത്തിലേയ്ക്കു സ്വാഗതം ചെയ്ത ഒരു മഹതിയാണു് മിസ്സിസ് പാറേറഴ്സൺ. അതുമുതൽ അവർ സ്വാമിജിയുടെ ഒരു ഉററ സുഹൃത്തായിത്തീൻ. സ്വാമിജി ഹിമാലയത്തിലേക്കു് യാത്ര പുറപ്പെടുന്നു എന്നു കേട്ടതോടെ അവർ, കൽക്കത്തയിലെ ഔദ്യോഗികവൃത്തങ്ങളുടെ വിമർശനങ്ങളെയോ തിരസ്കാരത്തെയോ ഒന്നും വകവെയ്ക്കാതെ ആ യാത്രാസംഘത്തിൽ ചേൻ.

കല്ക്കത്തമുതൽ നൈനിത്താൽവരെയുള്ള യാത്ര സ്വാമിജിയുടെ സഹചരക്കു് അത്യന്തം സന്തോഷകരവും വിജ്ഞാനപ്രദവും ആയിരുന്നു. യാത്രയിൽ ഉടനീളം സ്വാമിജിയുടെ ചരിത്രബോധവും തെളിഞ്ഞു കാണപ്പെട്ടു. ഓരോ സ്ഥലത്തെത്തുമ്പോഴും അദ്ദേഹം അത്യുത്സാഹത്തോടെ ആ സ്ഥലത്തിന്റെ മഹിമകളും ചരിത്രങ്ങളും കൂട്ടുകാരെ പറഞ്ഞുകേഠപ്പിക്കും. വണ്ടിപൊയ്ക്കൊണ്ടിരിക്കെ, പാടലീപുത്രത്തിന്റെയും കാശിയുടെയും മഹിമകളും ലക്നൗവിലെ നവാബുമാരുടെ അരമനകളിലെ ആഡംബരങ്ങളും അദ്ദേഹം വണ്ണിക്കും. ഉത്സാഹത്തോടും തന്മയത്വത്തോടുംകൂടിയുള്ള

ആ വർണ്ണനകൾ കേട്ട് ശ്രോതാക്കൾക്ക തോന്നി തങ്ങൾ ഭാരതഭൂമിയുടെ ഭൂതകാലത്തിൽ ജനിച്ചുവളൎന്ന വാഴുന്ന ഒരു മഹാപുരുഷന്റെ സന്നിധിയിലാണ് ജീവിക്കുന്നതെന്ന്. സ്വാമിജിയുടെ സ്നേഹത്തിന പാത്രമാകാതെയോ അദ്ദേഹത്തിന് ചരിത്രം അറിഞ്ഞുകൂടാതെയോ ഒരു നഗരംപോലും ഉണ്ടായിരുന്നില്ല. ഹിമാലയത്തിന്റെ അടിവാരത്തിൽക്കൂടി കടന്നുപോകുമ്പോൾ, ബുദ്ധൻ തന്റെ യൗവ്വനകാലവും, സത്യം തേടിനടന്ന സാധനകാലവും കഴിച്ചുകൂട്ടിയ പൎവ്വതപ്രാന്തങ്ങൾപോലെതന്നെ ഉള്ള പ്രദേശങ്ങളാണ് അവിടമെന്ന ബോധം അവൎക്കുളവായി. ഇടയ്ക്കു് വിചിത്രപത്രങ്ങളും പരത്തി പറന്നുപോകുന്ന മയിലുകളുടെ കാഴ്ചയായിരിക്കും അജയ്യരായ രജപുത്രന്മാരുടെ ധീരചരിത്രങ്ങൾ വൎണ്ണിക്കുന്നതിനുള്ള അവസരം നല്കുന്നതു്. ആനയെയോ ഒട്ടകക്കൂട്ടത്തെയോ കണ്ടാൽ പുരാതന കാലത്തെ യുദ്ധത്തിന്റെ വൎണ്ണനയോ വ്യാപാരസംഘവൎണ്ണനയോ, അല്ലെങ്കിൽ പണ്ടത്തെ രാജാക്കന്മാരുടെയോ മുഗൾകൊട്ടാരങ്ങളിലെയോ വിവരണങ്ങളോ കേൾക്കാം. പിന്നെച്ചിലപ്പോൾ ക്ഷാമങ്ങളുടെയും ദുരിതങ്ങളുടെയും മലമ്പനിയുടെയും വാൎത്തകളായിരിക്കും. വയലുകളും തോട്ടങ്ങളും ഗ്രാമങ്ങളുംകൊണ്ടു നിറഞ്ഞ വിശാലമായ സമതലത്തിൽക്കൂടി കടന്നുപോകുമ്പോൾ കൂട്ടകൃഷിയെക്കുറിച്ചും നാട്ടിൻപുറങ്ങളിലെ ഗൃഹനായികകളുടെ ദൈനന്ദിനജീവിതത്തിന്റെ സമ്മോഹനതയെ സംബന്ധിച്ചും, സാധുക്കളോടും സന്ന്യാസിമാരോടും ഭാരതത്തിലെ ഗ്രാമങ്ങളിലെ പാവങ്ങൾക്കും എളിയവൎക്കും ഉള്ള ശ്രദ്ധാദരങ്ങളെയും ആതിഥ്യത്തെയും കുറിച്ചും ഉള്ള വൎണ്ണനകൾ കേൾക്കാം. ഗ്രാമീണരുടെ ആതിഥ്യത്തെക്കുറിച്ചു പറയുമ്പോൾ സ്വാമിജിയുടെ കണ്ണു തിളങ്ങും, തൊണ്ടയിടറും; തന്റെ പരിവ്രാജകകാലത്തെ അനുഭവങ്ങൾ പലതും ഓൎമ്മയിൽ വരും. അന്തിയോടടുക്കുമ്പോൾ ഏതെങ്കിലും ഗ്രാമത്തിലെത്തി, വീടണയുന്ന കാലികളെയും നോക്കിനില്ക്കുക അന്നദ്ദേഹത്തിന് അത്യാനന്ദകരമായ ഒരു സംഗതിയായിരുന്നു. ഹിന്ദുവിന്റെ ഗംഗാതീരത്തെ ജപധ്യാനങ്ങളും, പ്രാൎത്ഥനയുടെ സമയമായാൽ എവിടെയെന്നാലവിടെ മുട്ടു കുത്തി പ്രാൎത്ഥന നടത്തുന്ന മുസ്ലീമിന്റെ അനുഷ്ഠാനനിഷ്ഠയും സ്വാമിജിയുടെ കണ്ണിൽ ഒരുപോലെ മഹനീയവും ഭാരതീയസ്വഭാവവിശേഷവുമായിരുന്നു.

വിശാലങ്ങളായ നദീനദങ്ങളും ഗഹനങ്ങളായ വനങ്ങളും ഉത്തുംഗങ്ങളായ പൎവ്വതപംക്തികളും സ്നേഹപൂൎവ്വം സ്വാമിജി ചിത്രീകരിക്കും. അവയെല്ലാം ഭാരതജനതയുടെ സംസ്കാരത്തെ രൂപപ്പെടുത്തുന്നതിൽ മഹത്തായ പങ്കു വഹിച്ചിട്ടുണ്ടു്: സമതലങ്ങളിലെ വരണ്ട വയലുകൾക്കും മണൽക്കാടുകളിലെ ചുടുകാററിനും പുഴ

കളിലെ മണൽപ്പുറങ്ങൾക്കും പാറക്കെട്ടുകൾക്കും അദ്ദേഹത്തോട് ഓരോ സന്ദേശം പറയാനുണ്ടായിരുന്നു. സ്വാമിജിയുടെ നാവിൽ നിന്നും ഉതിർന്ന ഓരോ വാക്കും അത്യാർത്തിയോടും ആദരവോടും സംഗ്രഹിച്ചുകൊണ്ടിരുന്ന പാശ്ചാത്യശിഷ്യരുടെ ഉത്സാഹാതിശയം തന്റെ വിജ്ഞാനഭണ്ഡാഗാരത്തിൽനിന്നും സ്വദേശപ്രേമത്തിൽ നിന്നും അതിമനോഹരങ്ങളായ വാങ്മയചിത്രങ്ങൾ പുറത്തു കൊണ്ടുവരാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. ചരിത്രത്തിൽനിന്നും പ്രകൃതി ദൃശ്യങ്ങളിൽനിന്നും അദ്ദേഹത്തിന്റെ മനസ്സ് ജനതയുടെ സംസ്കാര ത്തിലേയ്ക്കു സഞ്ചരിക്കും. ഇന്ത്യയിൽ ആചാരവും മതവും ഒന്നുതന്നെ യാണെന്ന് അദ്ദേഹം അവരെ ഗ്രഹിപ്പിക്കും. ശ്മശാനം, മൃതദേഹം അശുദ്ധമാണെന്ന ബോധം, വലതുകൈകൊണ്ട് ആഹാരം കഴി ക്കൽ, ആരാധനയ്ക്കും ജപത്തിനും വലതു കൈയ് ഉപയോഗിക്കൽ, ഹൈന്ദവവിധവയുടെ ബ്രഹ്മചര്യനിഷ്ഠയും ഉപവാസങ്ങളും ജാഗര ണങ്ങളും വ്രതചര്യകളും, മാതാപിതാക്കന്മാരെ ഈശ്വരതുല്യം ആരാ ധിക്കൽ, വർണ്ണാശ്രമധർമ്മങ്ങൾ, ബ്രാഹ്മണരുടെ സന്ധ്യാവന്ദനം, സന്ന്യാസിമാരിൽക്കൂടി പ്രകടമാകുന്ന ത്യാഗവും ആത്മസാക്ഷാത് കാരവുമെന്ന ദ്വിവിധദേശീയാദർശം, ഓരോ ഗൃഹവും ഓരോ ദേവാല യമായി കരുതിപ്പോരുന്നതു്, ഇഷ്ടദേവതാസങ്കല്പം, കാശിയിലെ യും തെന്നിന്ത്യയിലെയും ക്ഷേത്രങ്ങളിലെ ബ്രാഹ്മണബാലന്മാരുടെ വേദോച്ചാരണം, പ്രാർത്ഥനാസമയമായാൽ എവിടെയായാലും മുട്ടു കുത്തി പ്രാർത്ഥിക്കുന്ന മുസ്ലീംസമ്പ്രദായം, പ്രവാചകന്റെ അനുയാ യികളുടെ ഇടയിലുള്ള സമത്വവും സാഹോദര്യവും — ഇവയൊക്കെ യാണ് തന്റെ മാതൃഭൂമിയുടെ സംസ്കാരത്തിന്റെ വിവിധഘടക ങ്ങൾ എന്ന് സ്വാമിജി വിശദമാക്കി.

ഭാരതത്തിലേയ്ക്കു മടങ്ങാൻ ഒരുങ്ങുമ്പോൾ പാശ്ചാത്യദേശത്തു വെച്ച് സ്വാമിജി ഒരു ഇംഗ്ലീഷ് സുഹൃത്തിനോടു പറയുകയുണ്ടായി: 'ഇന്ത്യയിൽനിന്നും തിരിക്കുന്നതിനുമുമ്പ് ഞാൻ ഇന്ത്യയെ സ്നേഹി ച്ചു; ഇപ്പോൾ ഇന്ത്യയിലെ പൂഴിപോലും എനിക്കു പവിത്രമാണ്; അവിടത്തെ കാററുകൂടി പാവനമാണ്. ഇപ്പോഴതു് പുണ്യഭൂമിയാ ണ്, പവിത്രതീർത്ഥമാണ്.' സ്വാമിജിയുടെ മുഖത്തുനിന്നും ഭാരതീ യജീവിതത്തെക്കുറിച്ചും ഭാരതമാതാവിനെക്കുറിച്ചും ഉജ്ജ്വലങ്ങളും ചിന്തോദ്ദീപകങ്ങളും ചമത്കാരപൂർണ്ണങ്ങളുമായ വർണ്ണനകൾ കേട്ട പ്പോൾ ശിഷ്യർക്കു മേൽപറഞ്ഞ പ്രസ്താവനയുടെ ഔചിത്യവും മഹ ത്ത്വവും മനസ്സിലാക്കാൻ സാധിച്ചു.

മേയ് 13-ാം തീയതി യാത്രാസംഘം നൈനിത്താലിൽ എത്തി. അപ്പോൾ വിശ്രമത്തിനു നൈനിത്താലിൽ വന്നു താമസി ച്ചിരുന്ന സ്വശിഷ്യനായ ഖെത്രിമഹാരാജാവിനെ കാണാൻ

സ്വാമിജി അവിടെ തങ്ങി. അതിയായ സന്തോഷത്തോടെ അദ്ദേഹം മഹാരാജാവിനെ തൻെറ പാശ്ചാത്യശിഷ്യക്ക് പരിചയപ്പെടുത്തി. ഉള്ളിൽ അദ്വൈതവേദാന്തിയായ ഒരു മുസ്ലീംമാന്യനെ ഇവിടെ വെച്ച് സ്വാമിജി കാണുകയുണ്ടായി. സ്വാമിജിയുടെ അസാധാരണമായ അദ്ധ്യാത്മതേജസ്സും വ്യക്തിപ്രഭാവവും കണ്ട് ആ മാന്യൻ പറഞ്ഞു: സ്വാമിജി, പില്ക്കാലത്ത് ആരെങ്കിലും അങ്ങയെ ഒരവതാരപുരുഷനായി അവകാശപ്പെടുന്നപക്ഷം, ഓർത്തോളൂ, ഞാൻ, ഒരു മുസ്സൽമാനായ ഞാൻ ആണ് അതാദ്യം പ്രസ്താവിക്കുന്നത്.' അദ്ദേഹത്തിനു സ്വാമിയോടു വലിയ സ്നേഹാദരങ്ങൾ തോന്നുകയും മഹമ്മദാനന്ദനെന്ന പേരിൽ സ്വാമിജിയുടെ ഒരു ശിഷ്യനായി അതുമുതൽ തന്നെത്താൻ കരുതിപ്പോരുകയും ചെയ്തു.

നൈനിത്താലിൽവെച്ച് അവിടത്തെ അനേകം വിശിഷ്ടവ്യക്തികളുമായി സ്വാമിജി പലേ സംഭാഷണങ്ങളും നടത്തി. അമ്മാതിരി ഒരവസരത്തിൽ അദ്ദേഹം വിഖ്യാതനായ രാജാ രാംമോഹൻ റായിയെക്കുറിച്ച് പരാമർശിച്ചു; വേദാന്തം, സ്വദേശസ്നേഹം, ഹിന്ദു-മുസ്ലീം മൈത്രി ഇവ മൂന്നുമായിരുന്നു ആ മഹാചാര്യൻെറ ജീവിതത്തിലെ സുപ്രധാനഘടകങ്ങൾ എന്ന് സ്വാമിജി പ്രസ്താവിച്ചു. സ്വാമിജിയുടെ സ്വന്തം ജീവിതത്തിലെ മുഖ്യഘടകങ്ങളും ഇവ മൂന്നുമായിരുന്നു എന്നതും പ്രസ്താവയോഗ്യമാണ്.

പാശ്ചാത്യനാടുകളിലെ സാമാന്യജനങ്ങളുടെ മതപരമായ കാര്യങ്ങളിലുള്ള അജ്ഞതയെ വെളിവാക്കുന്ന ഒരു കഥ പറഞ്ഞു സ്വാമിജി: 'ഒരിക്കലൊരു മെത്രാനച്ചൻ ഒരു ഖനി സന്ദർശിക്കാൻ പോയി. അദ്ദേഹം അവിടത്തെ തൊഴിലാളികളെ സംബോധന ചെയ്ത് ഒരു ധർമ്മോപദേശം നടത്തി; പരിശുദ്ധവേദപുസ്തകത്തിലെ വിശിഷ്ടസത്യങ്ങൾ അവരെ പഠിപ്പിക്കാൻ ശ്രമിച്ചു. അവസാനം അദ്ദേഹം ചോദിച്ചു: നിങ്ങൾക്ക് ക്രിസ്തുവിനെ അറിയാമോ ? ഒരാൾ അന്വേഷിച്ചു: ആട്ടെ, അയാളുടെ നംബർ എന്താണ് ? മെത്രാനച്ചൻ ക്രിസ്തുവിൻെറ നംബർ പറഞ്ഞുകൊടുത്താൽ ആളെ തൊഴിലാളികളുടെ കൂട്ടത്തിൽ കണ്ടുപിടിക്കാമെന്നാണ് ആ പാവത്താൻ കരുതിയത്.' സ്വാമിജി തുടർന്നു: 'ഏഷ്യക്കാരെപ്പോലെ അദ്ധ്യാത്മകാര്യങ്ങളിൽ ഗാഢമായ താല്പര്യമുള്ളവരല്ല പാശ്ചാത്യർ. മതതത്ത്വങ്ങൾ സാമാന്യജനങ്ങളുടെ ഇടയിൽ പ്രചരിക്കുന്നില്ല.... പാശ്ചാത്യജനതകളുടെ ഇടയിൽ നടമാടുന്ന അസാന്മാർഗ്ഗികത ലണ്ടനോ ന്യൂയോർക്കോ സന്ദർശിക്കുന്ന ഇന്ത്യക്കാരനെ അന്ധാളിപ്പിക്കും. ലണ്ടനിലെ ഹൈഡ്പാർക്കിൽ പട്ടാപ്പകൽ നടക്കുന്ന രംഗങ്ങൾ, എത്ര അധഃപതിച്ച ഏഷ്യക്കാരനെയും വെറുപ്പിക്കും.'

സ്വാമിജി തുടന്ന പറഞ്ഞു: 'പാശ്ചാത്യരാജ്യങ്ങളിലെ താണ വർഗ്ഗങ്ങരം അസാന്മാർഗ്ഗികരും തങ്ങളുടെ വേദങ്ങളെക്കറിച്ച് അജ്ഞരും ആണെന്നു മാത്രമല്ല, അവർ പരുഷരും പ്രാകൃതരും ആണ്. ഞാനൊരു ദിവസം എൻെറ പൗരസ്ത്യവേഷത്തിൽ ലണ്ടനിലെ തെരുവുകളിൽക്കൂടി കടന്നുപോകുകയായിരുന്നു; അപ്പോരം ഒരു കല്ക്കരിവണ്ടിക്കാരൻ, എൻെറ വേഷവ്യത്യാസം കണ്ടു് ഒരു കല്ക്കരിക്കട്ടയെടുത്തു് എൻെറ നേക്കെറിഞ്ഞു. നല്ല കാലത്തിനു് അതു് എൻെറ മേൽ തട്ടാതെ കാതിനടുത്തുകൂടി പാഞ്ഞുപോയി.'

നൈനിത്താലിൽവെച്ച് യോഗേശചന്ദ്രദത്തനെ കണ്ടുമുട്ടി. മെട്രോപോലിററൻ ഇൻസ്റ്റിററ്യൂഷനിൽ പഠിക്കുന്ന കാലംമുതല്ക്കേ സ്വാമിജിക്കു് ദത്തനെ പരിചയമുണ്ടു്; കഴിഞ്ഞകൊല്ലം മുറിയിൽ വെച്ച കാണുകയുണ്ടായി. യുവബിരുദധാരികളെ ഇംഗ്ലണ്ടിലയച്ച് ഐ. സി. എസ്സിനു് പഠിപ്പിച്ചാൽ അവർ മടങ്ങിവന്നു് ഭാരതത്തിൻെറ ഉന്നമനത്തിനായി പ്രവർത്തിക്കുമെന്നും അതിനാൽ അങ്ങനെയൊരു പരിപാടിക്കുവേണ്ടി പണം ശേഖരിക്കുന്നതു് നന്നായിരിക്കും എന്നും യോഗേശ്ചന്ദ്ര അഭിപ്രായപ്പെട്ടു. സ്വാമിജി അതിനെ എതിർത്തു: 'അങ്ങനെയൊന്നുമാവില്ല സംഭവിക്കുന്നതു്. അവർ ചിന്താഗതിയിൽ വിദേശികളായിട്ടായിരിക്കും മിക്കവാറും മടങ്ങുക. മടങ്ങിയെത്തിയാൽ വെള്ളക്കാരുമായി കൂട്ടുകൂടാനായിരിക്കും അവക്കു കൂടുതലിഷ്ടം ! അതങ്ങനെയേ വരൂ എന്നു് ഉറപ്പിച്ചോളൂ. അവർ വെള്ളക്കാരുടെ വേഷം, ആഹാരം, ആചാരങ്ങരം എന്നുവേണ്ട മറെറല്ലാക്കൂട്ടവും അനുകരിക്കും, തൻകാര്യം മാത്രംനോക്കി ജീവിക്കും, സ്വന്തം നാടിൻെറ താല്പര്യം വിസ്മരിക്കുകയും ചെയ്യും.' തങ്ങളുടെ ഭൗതികനില അഭിവൃദ്ധിപ്പെടുത്തുന്ന കാര്യത്തിൽ, വിശേഷിച്ചും വ്യാവസായികതലങ്ങളിൽ, ഇന്ത്യക്കാരുടെ അലസതയെയും അശ്രദ്ധയെയും കുറിച്ച പറയുമ്പോരം വേദനകൊണ്ടു് സ്വാമിജി വാസ്തവത്തിൽ കരഞ്ഞുപോയി. അദ്ദേഹത്തിൻെറ മുഖത്തുകൂടി ഒഴുകിയ കണ്ണുനീർ കണ്ടു് സദസ്യരുടെ നെഞ്ചുരുകി. യോഗേശ്ചന്ദ്ര എഴുതുന്നു:

'ആ രംഗം ഞാനെൻെറ ജീവിതത്തിൽ മറക്കുകയില്ല. അദ്ദേഹമൊരു ത്യാഗി, ലോകം ഉപേക്ഷിച്ച ആരം; എന്നിരുന്നാലും ഭാരതം അദ്ദേഹത്തിൻെറ അന്തരാത്മാവിൻെറ അകക്കാമ്പിൽ കുടികൊണ്ടിരുന്നു. ഭാരതമായിരുന്നു അദ്ദേഹത്തിൻെറ സ്നേഹഭാജനം; ഭാരതത്തിനുവേണ്ടി അദ്ദേഹം എരിഞ്ഞു, കരഞ്ഞു. മരണമടഞ്ഞു. ഭാരതം അദ്ദേഹത്തിൻെറ നെഞ്ചകത്തിൽ മിടിച്ചു, നാഡിയിൽ തുടിച്ചു, എന്തിനേറെ, ഭാരതം അദ്ദേഹത്തിൻെറ പ്രാണൻെറ പ്രാണനുമായി വേർപെടുത്താനാവാത്തവിധം സംബന്ധമായിരുന്നു....'

നൈനിത്താലിൽനിന്നും സ്വാമിജി അൽമോറയിലേയ്ക്കു പോയി. അവിടെ അദ്ദേഹവും സതീർത്ഥ്യരും സന്ന്യാസി ശിഷ്യരും സേവിയർദമ്പതികളുടെ അതിഥികളായി തോംപ്സൺ ഹൗസിൽ താമസമാക്കി. പാശ്ചാത്യശിഷ്യർ സമീപത്തായി വേറൊരു വീടെടുത്തു താമസിച്ചു. സ്വാമിജി അതിരാവിലെ എഴുന്നേററ് സതീർത്ഥ്യരോടൊരുമിച്ച് കുറെദൂരം നടക്കും: എന്നിട്ട് മിസ്സിസ് ബുള്ളും അവരുടെ അതിഥികളും താമസിച്ചിരുന്ന വീട്ടിൽ പോകും, പ്രാതൽ കഴിക്കും, നാനാവിഷയങ്ങളെ സംബന്ധിച്ച് സംഭാഷണം ചെയ്തുകൊണ്ട് കുറെ സമയം ചെലവാക്കും. ഇവിടെ വെച്ചാണ് സ്വാമിജിയുടെ അദ്ധ്യാത്മപുത്രിയായ നിവേദിതയ്ക്ക് സ്വഗുരുവിൽനിന്നും ശരിയായ ശിക്ഷണം ലഭിച്ചത്. ഈ ശിക്ഷണ പ്രക്രിയയിൽ ഗുരുവിൻെറ മഹത്ത്വവും, ഒരു പാശ്ചാത്യശിഷ്യയ്ക്കു് ഭാരതീയാദർശങ്ങളും സംസ്കാരവും സ്വാംശീകരിക്കാൻ വേണ്ടിവരുന്ന കടുത്ത വിഷമങ്ങളും ക്ലേശങ്ങളും വ്യക്തമായി കാണാം. മനക്കരുത്തുററ ഈ രണ്ടു വ്യക്തികൾ തമ്മിൽ ഒരു ആശയസംഘട്ടനം ആരംഭിച്ചു. നിവേദിതയുടെ മനോഭാവം തികച്ചും പാശ്ചാത്യക്ക്, ആംഗലേയക്ക്, സ്വാഭാവികമായ സ്വാതന്ത്ര്യബോധത്തോടു കൂടിയതായിരുന്നു. തന്മൂലം ഗുരുവിൻെറയും ശിഷ്യയുടെയും മനസ്സുകൾ തമ്മിൽ കൂട്ടിമുട്ടിയപ്പോൾ, വ്യത്യാസങ്ങൾ ഉയർന്നുവന്നു, അവ തമ്മിലിടഞ്ഞു. ഭാരതത്തോട് തനിക്കുള്ള ഗാഢമായ സ്നേഹം ശിഷ്യയിലും ഉണർത്തണമെന്ന് ആഗ്രഹിച്ച സ്വാമിജി നിവേദിതയെ സ്വന്തം ഇഷ്ടത്തിനു വിട്ടില്ല. ഈ സംഘട്ടനകാലത്തെ തൻെറ സ്ഥിതിയെക്കുറിച്ച് നിവേദിത പിൽക്കാലം ഇങ്ങനെ എഴുതി:

'എന്നാൽ അൽമോറമുതൽ ഒരു പള്ളിക്കൂടത്തിൽപോകുക തുടങ്ങിയതുപോലെയായി; അധ്യയനം അധ്യേതാവിനു് പലപ്പോഴും അരോചകമാകുംപോലെ, ഇവിടെയും അതു് കണക്കററ വേദനയ്ക്കു കാരണമായി. എങ്കിലും, അഭിദർശനത്തിൻെറ ഒരു ആന്ധ്യം അകററുകതന്നെ വേണ്ടിയിരുന്നു. ഒരു മനസ്സ് അതിൻെറ കേന്ദ്രം മാററി സ്ഥാപിക്കണം. അതൊരിക്കലും ഇതിനുമേലെ ഒന്നുമായിരുന്നില്ല; ഒരഭിപ്രായമോ വിശ്വാസമോ അടിച്ചേല്പിക്കലോയിരുന്നില്ല; പക്ഷപാതത്തിൽനിന്നുള്ള മോചനത്തിൽനിന്നും അന്യമായ ഒന്നുമായിരുന്നില്ല അതു്. ആ ഭയങ്കരമായ അനുഭവത്തിൻെറ അവസാനത്തിലും, വർഗ്ഗത്തെയും രാജ്യത്തെയും സംബന്ധിച്ച ഈ രീതി, പിന്നീടൊരിക്കലും ചിട്ടയായിട്ട് വീണ്ടെടുക്കാതിരിക്കുമാറു്, വേണ്ടെന്നുവെച്ചപ്പോഴും, വല്ല വിശ്വാസപ്രതിജ്ഞയ്ക്കോ പുതിയ അഭിപ്രായപ്രകാശനത്തിനോ ഒന്നും സ്വാമിജി

ആവശ്യപ്പെട്ടില്ല. ആ പ്രശ്നം അദ്ദേഹം അങ്ങനെതന്നെ വിട്ടു. അദ്ദേഹത്തിന്റെ ശ്രോതാവു് വെറുതെ വിടപ്പെട്ടു. പക്ഷെ അദ്ദേഹം വിചാരത്തിലും വികാരത്തിലും തികച്ചും വ്യത്യസ്തമായ ഒരു നിലപാടു് വളരെ ശക്തിയായും സമഗ്രമായും വെളിപ്പെടുത്തിക്കൊടുത്തിരുന്നു; തന്മൂലം, പില്ക്കാലം സ്വപ്രയത്നത്താൽ ഈ രണ്ടു് ആംശിക വീക്ഷണങ്ങളും അർത്ഥവത്തും സമഞ്ജസവും ആയി മേളിക്കുന്ന ഒരു വീക്ഷണഗതിയിൽ എത്തിച്ചേരുന്നതുവരെ അവൾക്കു് അടങ്ങിയിരിക്കാൻ സാധ്യമായിരുന്നില്ല....പക്ഷെ അന്നതു് വഴിനടുവിൽ ഒരു സിംഹം തന്നെയായിരുന്നു; ഇവിടെ സ്വയം വെളിപ്പെട്ടുകൊണ്ടിരുന്ന വ്യക്തിപ്രഭാവത്തെ മറയ്ക്കുന്നതിനു് എന്തിനെയെങ്കിലും അനുവദിക്കുന്നതു് ദോഷത്തമാണെന്നു് അവൾ മനസ്സിലാക്കുന്നതുവരെ അതങ്ങനെ തുടരുകയും ചെയ്തു. ഓരോ സംഗതിയിലും പൂർവ്വകാലത്തിലെ ഓരോ ആദർശമായിരുന്നു അവളുടെ സഹാനുഭൂതിയുടെ പ്രവാഹത്തിനു് തടയായി നിന്നിരുന്നതു്; അതെ, എന്നുമതു് അങ്ങനെതന്നെയാണു്. ഒരു യുഗത്തിലെ ആരാധനകളാണു് അടുത്ത യുഗത്തിലെ ചങ്ങലകൾ വാർക്കുന്നതു്.

'അൽമോറയിലെ ഈ പ്രാതഃപ്രഭാഷണങ്ങൾ, സാമുദായികമോ, സാഹിത്യപരമോ, കലാപരമോ ആയ, ക്രുദ്ധമൂലമായ, എന്തെങ്കിലും പൂർവ്വഭാവനകളുടെ നേർക്കുള്ള ആക്രമണങ്ങളുടെ രൂപംകൊണ്ടു; ചിലപ്പോഴതു് ഭാരതീയവും പാശ്ചാത്യവുമായ ചരിത്രങ്ങളും മനോഭാവങ്ങളും തമ്മിലുള്ള ദീർഘമായ താരതമ്യപഠനത്തിന്റെ രൂപമായിരിക്കും കൈക്കൊള്ളുക – പലപ്പോഴും വിസ്തൃതങ്ങളും അനർഘങ്ങളുമായ നിരൂപണങ്ങൾ അവയിൽ അടങ്ങിയിരിക്കുകയും ചെയ്യും. സ്വാമിയുടെ ഒരു സവിശേഷത, അദ്ദേഹം ഒരു രാജ്യത്തോ സമുദായമധ്യത്തിലോ ആയിരിക്കുമ്പോൾ അവിടത്തെ അനാചാരങ്ങളെ പരസ്യമായും പ്രബലമായും എതിർക്കുകയും, അവിടം വിട്ടുകഴിഞ്ഞാൽ പിന്നെ ആ നാട്ടുകാരുടെ നന്മകൾ മാത്രമേ അദ്ദേഹം ഓർമ്മിക്കുന്നുള്ളു എന്നു തോന്നിക്കുകയും ചെയ്യുക എന്നതായിരുന്നു. അദ്ദേഹം എപ്പോഴും തന്റെ ശിഷ്യരെ പരീക്ഷിച്ചുകൊണ്ടാണിരുന്നതു്; ഈ സംഭാഷണങ്ങളിൽ ഈ പ്രത്യേകരീതി അവലംബിച്ചതു് ഒരു പക്ഷെ സ്ത്രീയും പാശ്ചാത്യയും ആയ ഒരാളുടെ ധൈര്യത്തെയും ആത്മാർത്ഥതയെയും പരീക്ഷണവിധേയമാക്കുന്നതിനായിരിക്കാം.'

ഗുരുവും ശിഷ്യയും തമ്മിൽ നടന്ന ഈ മേധാസംഘട്ടനം ശിഷ്യയുടെ മനസ്സിനെ ഭാരതീയമാക്കിച്ചെയ്തു. വൈദേശികാശയങ്ങൾ ഉൾക്കൊള്ളാൻ നിവേദിതയ്ക്കുണ്ടായിരുന്ന സംശയത്തെ സ്വാമിജി ആദരിച്ചിരുന്നു; തനിക്കും തന്റെ ഗുരുവുമായി, അദ്ദേഹത്തിന്റെ ആശയങ്ങൾ അംഗീകരിക്കുംമുമ്പു് ഇതുമാതിരി പട

പൊരുതേണ്ടതായി വന്നു എന്നു പറഞ്ഞു് ഒരിക്കൽ സ്വാമിജി ശിഷ്യയെ സാന്ത്വനപ്പെടുത്തുകയുണ്ടായി. നിരന്തരമായ ഈ ആശയ സംഘട്ടനം ശാന്തിയിൽ പര്യവസാനിച്ചതെങ്ങനെ എന്നതിനു് നമുക്കു നിവേദിതയുടെതന്നെ വാക്കുകൾ ശ്രദ്ധിക്കാം:

"ഇത്ര കടുത്ത വേദന എല്പിക്കുന്നതു് ഒരുപക്ഷേ എളുപ്പത്തിൽ അതിരു കടന്നു പോയേക്കുമോ എന്നു സംശയിച്ചു് ഞങ്ങളുടെ സംഘത്തിലെ പ്രായംചെന്ന സ്ത്രീകളിലൊരാൾ ഇക്കാര്യത്തിൽ ദയയോടെ, ഗൗരവത്തിൽ, സ്വാമിയുമായി ഇടപെട്ടു ഒരവസരം വന്നുചേർന്നു. അദ്ദേഹം നിശ്ശബ്ദമായി അതു ശ്രദ്ധിച്ചു, അങ്ങു പോയി. എന്നാൽ, വൈകുന്നേരം അദ്ദേഹം മടങ്ങിവന്നു; ഞങ്ങളെ ഇരുവരെയും വരാന്തയിൽ ഒരുമിച്ചു കണ്ടു് അദ്ദേഹം അവരുടെ നേരേ തിരിഞ്ഞു് ശിശുസഹജമായ സരളതയോടെ പറഞ്ഞു: 'നിങ്ങൾ പറഞ്ഞതു ശരിയാണു്. ഒരു മാററം കൂടിയേ തീരൂ. ഞാൻ വനത്തിലേയ്ക്കു പോവുകയാണു്, ഏകാകിയായിരിക്കാൻ; എന്നിട്ടു മടങ്ങിവരുമ്പോൾ ശാന്തിയും കൊണ്ടുവരാം.' അനന്തരം അദ്ദേഹം തിരിഞ്ഞു; വാനിൽ പുതുചന്ദ്രനെ കണ്ടു. പെട്ടെന്നു് അദ്ദേഹത്തിന്റെ ശബ്ദത്തിനു് ഒരു ഉത്സാഹം വന്നുചേർന്നു. അദ്ദേഹം പറഞ്ഞു: 'നോക്കൂ, മഹമ്മദീയർ പ്രതിപദച്ചന്ദ്രനെക്കുറിച്ചു് വളരെ കാര്യമായി കരുതുന്നു. നമുക്കും പുതുചന്ദ്രനോടൊപ്പം ഒരു പുതുജീവിതം ആരംഭിക്കാം!' ഇതു പറഞ്ഞുതീർന്നതും അദ്ദേഹം കൈ ഉയർത്തി അനുഗ്രഹിച്ചു, നിശ്ശബ്ദമായ തീവ്രതയോടെ അനുഗ്രഹിച്ചു. തന്റെ ഏററവും ലഹളക്കാരിയായ ശിഷ്യയെ- അപ്പോഴേയ്ക്കും അദ്ദേഹത്തിന്റെ മുമ്പിൽ മുട്ടുകുത്തി നില്ക്കുന്ന ശിഷ്യയെ.... അനുരഞ്ജനത്തിന്റെ അദ്ഭുതകരമായ മാധുര്യം ഉൾക്കൊള്ളുന്ന ഒരു നിമിഷമായിരുന്നു അതു് എന്ന കാര്യം തീർച്ച. അമ്മാതിരി ഒരു നിമിഷം ഒരു പക്ഷേ ഒരു വ്രണം ഉണക്കിയേക്കാം. എന്നാൽ തുണ്ടുതുണ്ടായി തകൎക്കപ്പെട്ടു ഒരു വിഭ്രാന്തിയെ വീണ്ടെടുക്കാൻ അതിനു സാധ്യമല്ല. ഞാനിക്കഥ പറഞ്ഞതു് ഇതിന്റെ പരിശിഷ്ടത്തെ പരാമർശിക്കാൻ വേണ്ടിമാത്രമാണു്. പണ്ടുപണ്ടു് ശ്രീരാമകൃഷ്ണൻ സ്വശിഷ്യരോടു പറഞ്ഞിരുന്നു, തന്റെ പ്രിയപ്പെട്ട 'നരൻ' ഒരു സ്പർശംകൊണ്ടു് ജ്ഞാനദാനം നടത്താനുള്ള തന്റെ കഴിവു് പ്രകടമാക്കുന്ന ഒരു നാൾ വന്നെത്തുമെന്നു്. അൽമോറയിൽ അന്നു് സായംകാലത്തിൽ ആ പ്രവചനത്തിന്റെ സത്യത്തിനു് ഞാൻ സാക്ഷിയായി. എങ്ങനെയെന്നാൽ, ഒററയ്ക്കു്, ധ്യാനത്തിൽ, ഒരു അനന്തശിവത്തിലേയ്ക്കു് ഞാൻ ആണ്ടുനോക്കുന്നതായി കണ്ടു; അഹന്താപ്രതിഷ്ഠമായ യാതൊരു യുക്തിയുമല്ല അതിന്റെ സംവേദനത്തിലേയ്ക്കു് എന്നെ നയിച്ചതു്. ഹിന്ദുക്കളുടെ മതപരമായ മനശ്ശാസ്ത്രങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളിൽ വിവ

രിക്കുന്ന അനുഭൂതികളുടെ ലളിതവും നിത്യവുമായ സത്യതയെയും ഞാൻ ലൗകികതലത്തിൽ ഗ്രഹിച്ചു. ഉത്തമാചാര്യന്മാർ നമ്മിലെ വ്യക്തിപരമായ ബന്ധത്തെ തകർക്കും; പക്ഷേ അതു് തൽസ്ഥാനത്തു നിരുപാധികദർശനം പ്രദാനം ചെയ്യുന്നതിനായിരിക്കും എന്ന സംഗതിയും അന്നാദ്യമായി ഞാൻ ഗ്രഹിച്ചു.''

സ്വാമിജിയുടെ ഇക്കാലത്തെ ഉപദേശങ്ങളും ചർച്ചകളും മുഖ്യമായും പാശ്ചാത്യശിഷ്യരെ ഉദ്ദേശിച്ചുള്ളവയായിരുന്നെങ്കിലും അവ ഭാരതീയർക്കും വളരെ വിലയുററതായിരുന്നു. അദ്ദേഹത്തിന്റെ ചിന്ത എല്ലാ വീക്ഷണഗതികളെയും സ്പർശിച്ചു. മാനവവിജ്ഞാനത്തിന്റെ വിവിധവശങ്ങൾ അദ്ദേഹത്തിൽ സാക്ഷാത്കാരത്തിന്റെ വെളിച്ചത്തിൽ വെളിവാക്കപ്പെട്ടു. അൽമോറയിലെ ഈ പ്രഭാതപ്രഭാഷണങ്ങൾ സിസ്റ്റർ നിവേദിത, 'സ്വാമി വിവേകാനന്ദനുമൊരുമിച്ചു ചെയ്ത ചില സഞ്ചാരങ്ങളുടെ കുറിപ്പുകൾ' എന്ന മനോഹരമായ ഒരു ചെറുഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. അതിൽനിന്നും ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കട്ടെ:

''ആദ്യത്തെ പ്രഭാതത്തിൽ സംഭാഷണം, സംസ്കാരത്തിന്റെ കേന്ദ്രാദർശങ്ങളെക്കുറിച്ചായിരുന്നു: പാശ്ചാത്യദേശത്തു് സത്യം; പൗരസ്ത്യദേശത്തു് പാതിവ്രത്യം. ഹൈന്ദവവിവാഹത്തിന്റെ ചടങ്ങുകൾ, ഈ ആദർശത്തിന്റെ അനുശീലനത്തിൽ നിന്നും, സ്ത്രീയ്ക്കു വേണ്ട സംരക്ഷണത്തിന്റെ അത്യാവശ്യകതയിൽനിന്നും ഉടലെടുത്തതാണെന്നു് അദ്ദേഹം സമർത്ഥിച്ചു. ആ വിഷയത്തിനൊട്ടാകെ അദ്വൈതവേദാന്തത്തോടുള്ള ബന്ധത്തെയും അദ്ദേഹം വിവരിച്ചു കേൾപ്പിച്ചു.

പിന്നൊരുനാൾ രാവിലെ അദ്ദേഹം സംഭാഷണമാരംഭിച്ചതു്, 'ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിങ്ങനെ നാലു വർണ്ണങ്ങൾ ഉള്ളതുപോലെ മുഖ്യമായി നാലു ദേശീയധർമ്മങ്ങളുമുണ്ടു്: ആദ്ധ്യാത്മികം അഥവാ പൗരോഹിത്യം ഹിന്ദുക്കളാൽ നിർവ്വഹിക്കപ്പെടുന്നു; സൈനികം, അതു റോമാസാമ്രാജ്യം സാധിച്ചു; വ്യാപാരപരം ഇന്നു് ഇംഗ്ലണ്ടു് നടത്തിപ്പോരുന്നു; ജനായത്തം, അതു ഭാവിയിൽ അമേരിക്ക നടത്തും' എന്നിങ്ങനെ പറഞ്ഞുംകൊണ്ടാണു്. അമേരിക്ക എപ്രകാരം ശൂദ്രന്റെ പ്രശ്നങ്ങൾ, സ്വാതന്ത്ര്യത്തിന്റെയും സഹകരണത്തിന്റെയും പ്രശ്നങ്ങൾ, പരിഹരിക്കും എന്നു വിവരിക്കാൻ അദ്ദേഹം ഉജ്ജ്വലമായ ഒരു പ്രവചനത്തിലേയ്ക്കു പ്രവേശിച്ചു; എന്നിട്ടു്, അമേരിക്കർ തങ്ങളുടെ ആദിവാസികൾക്കുവേണ്ടി ചെയ്യാൻ ശ്രമിക്കുന്ന ഏർപ്പാടുകളുടെ ഉദാരതയെക്കുറിച്ചു് പറയാനായി, ശ്രോതാക്കളിൽ അമേരിക്കനല്ലാത്ത ഒരാളുടെ നേരേ തിരിഞ്ഞു.

വീണ്ടും, ഇന്ത്യാചരിത്രത്തിന്റെ ആവേശപൂർവ്വമായ ഒരു സംഗ്രഹമായിരിക്കും; അല്ലെങ്കിൽ മുഗളരെക്കുറിച്ചായിരിക്കും – മുഗളന്മാരുടെ മഹത്ത്വത്തെക്കുറിച്ച് പറഞ്ഞാൽ അദ്ദേഹത്തിനു മതിയാവലില്ല. ഇടയ്ക്കിടെ, ആ വേനൽക്കാലം മുഴുവൻ അദ്ദേഹം ദില്ലിയുടെയും ആഗ്രയുടെയും വർണ്ണനയിലേയ്ക്ക് പ്രവേശിച്ചിരുന്നു. ഒരിക്കൽ അദ്ദേഹം താജിനെ വർണ്ണിച്ചു. 'ഒരു മങ്ങൽ, വീണ്ടുമൊരു മൂടൽ, അങ്ങവിടെ ഒരു പട്ടടയും.' പിന്നൊരിക്കൽ സ്വാമിജി ഷാജഹാനെക്കുറിച്ചു സംസാരിച്ചു. എന്നിട്ട് ഉത്സാഹഭരിതനായിട്ട് വിളിച്ചുപറഞ്ഞു: 'ആ! അദ്ദേഹമായിരുന്നു ആ കുലത്തിന്റെ അലങ്കാരം. അത്ഭുതപൂർവ്വമായ സൗന്ദര്യാസ്വാദനവും ആവേശവും. സ്വയം ഒരു കലാകാരനും! അദ്ദേഹം സുവർണ്ണച്ഛായങ്ങൾകൊണ്ടു വിചിത്രമാക്കിയിട്ടുള്ള ഒരു ഹസ്തലിഖിതരേഖ ഞാൻ കണ്ടിട്ടുണ്ട്. അതു് ഇന്ത്യയിലെ കലാനിധികളിൽ ഒന്നാണ്. എന്തൊരു പ്രതിഭാസമ്പന്നൻ!' അതിലുമേറെ പ്രാവശ്യം അക്ബറെക്കുറിച്ചായിരിക്കും അദ്ദേഹം സംസാരിക്കുക, മിക്കവാറും ഗദ്ഗദത്തോടെ, ഏതാണ്ടു മനസ്സിലാക്കാവുന്ന ആവേശത്തോടെ – ആഗ്രയിലെ മേൽമൂടിയില്ലാത്ത, കാററും വെയിലും ഏല്ക്കുന്ന, സെക്കന്തറുടെ ആ പട്ടടയുടെ പരിസരത്തിൽ.

എന്നാൽ, കൂടുതൽ സാർവ്വലൗകികങ്ങളായ മാനവവികാരരൂപങ്ങളും ഗുരുനാഥനു് സ്വാധീനമായിരുന്നു. ഒരു മനോഭാവത്തിൽ ഒരിക്കൽ ചൈനയാണ് ലോകത്തിന്റെ നിധിയറ എന്ന നിലയിൽ അദ്ദേഹം സംസാരിച്ചു; ചീനദേവാലയങ്ങളിലെ ചുമരുകളിൽ പുരാതനബംഗാളിലിപിയിലുള്ള ലിഖിതങ്ങൾ കണ്ടപ്പോൾ തനിക്കുണ്ടായ ഹർഷോല്ലാസത്തെയും പറഞ്ഞുകേൾപ്പിച്ചു. ശ്രോതാക്കളിലൊരാൾ, ചീനജനതയുടെ ഗുണവിശേഷങ്ങളിലൊന്നാണ് സത്യസന്ധതയില്ലായ്മ എന്നു പറഞ്ഞു. പൗരസ്ത്യജനതയെക്കുറിച്ച് പാശ്ചാത്യർക്കുള്ള അറിവിന്റെ അവ്യക്തതയ്ക്കു് ഇതിൽ കൂടുതൽ വ്യക്തമായ തെളിവു വേറെയില്ല. വാസ്തവത്തിൽ അമേരിക്കയിൽ, വ്യാപാരത്തിനു പേരെടുത്ത ചീനരുടെ വ്യാപാരകാര്യങ്ങളിലുള്ള വിശ്വാസ്യത, ലിഖിതരേഖയ്ക്കു് പാശ്ചാത്യർ നല്കുന്ന നിലയിൽ വളരെ കൂടുതലായ ഒരു സ്ഥാനം നേടിയിട്ടുണ്ട്. അതിനാൽ ആ ആരോപണം തെററായ ഒരു ചിത്രീകരണമാണ്; അതു് ലജ്ജാവഹമാണെന്നിരുന്നാലും സർവ്വസാധാരണവുമാണ്. അതെന്തൊക്കെയായാലും സ്വാമിജി അതൊന്നും സമ്മതിച്ചുകൊടുക്കുകയില്ല. സത്യസന്ധതയില്ലായ്മ! സാമുദായികകർക്കശത! എന്താണിവ, വളരെ വളരെ ആപേക്ഷികങ്ങളായ വാക്കുകളെന്നല്ലാതെ? സത്യസന്ധതയെ സംബന്ധിച്ച് വിശേഷിച്ചും, വ്യാപാരബന്ധ

ങ്ങളോ സാമൂഹ്യജീവിതമോ അഥവാ മറേറതെങ്കിലും തരത്തിലുള്ള സഹകരണമോ മനുഷ്യർ തമ്മിൽ പരസ്പരവിശ്വാസം കൂടാതെ ഒരു ദിവസംപോലും നിലനില്ക്കുമോ ? ആചാരമര്യാദകൾക്ക് അസത്യഭാഷണം അനിവാര്യമെന്നോ? പാശ്ചാത്യാശയത്തിൽനിന്നും അതെങ്ങനെയാണ് ഭിന്നമാകുന്നത്? ഇംഗ്ലീഷുകാരൻ യഥാകാലം എപ്പോഴും സന്തുഷ്ടനോ സന്തപ്തനോ ആണോ? എന്നിരുന്നാലും മാത്രയിൽ വ്യത്യാസമില്ലേ? ഒരുപക്ഷേ – എന്നാൽ മാത്രയിൽ മാത്രം!

അല്ലെങ്കിൽ അദ്ദേഹം അങ്ങകലെ ഇററലിവരെ പാഞ്ഞു പോയെന്നുവരാം – യൂറോപ്പിലെ രാജ്യങ്ങളിൽ ഏററവും ശ്രേഷ്ഠമായത്, മതത്തിൻെറയും കലയുടെയും നാട്; സാമ്രാജ്യസംഘടനയുടെയും മസ്സീനി*യുടെയും ദേശം, ആശയങ്ങളുടെയും സംസ്കാരത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും മാതൃഭൂമി.

ഒരു ദിവസം സംഭാഷണവിഷയം മഹാരാഷ്ട്രീയരും ശിവാജിയും – അദ്ദേഹത്തിന് റായ്ഗാറിൽ സ്വാഗതം ലഭിക്കാൻ ഇടയാക്കിയ ഒരു കൊല്ലത്തെ സന്ന്യാസിയായുള്ള സഞ്ചാരവും – ആയിരുന്നു. സ്വാമിജി പറഞ്ഞു: 'ഇന്നും ഇന്ത്യയിലെ ഭരണാധിപന്മാർക്ക് സന്ന്യാസിയെ ഭയമാണ് – ആ കാഷായവേഷത്തിന്നടിയിലെങ്ങാൻ മറെറാരു ശിവാജി ഒളിഞ്ഞിരിപ്പുണ്ടോ എന്ന്.'

'ആര്യന്മാർ ആരാണ്, എന്താണ്?' എന്ന ചോദ്യം പലപ്പോഴും അദ്ദേഹത്തിൻെറ ശ്രദ്ധയെ ആകർഷിച്ചു. അവരുടെ ഉത്പത്തി സങ്കീർണ്ണമാണെന്ന് അഭിപ്രായപ്പെട്ടുകൊണ്ട് അദ്ദേഹം ഞങ്ങളോടു പറയും, താൻ സ്വിററ്സർലൻഡിൽ ചെന്നപ്പോൾ ചൈനയിലാണെന്നു തോന്നിപ്പോയി എന്ന്; അത്രകണ്ട് സദൃശരാണ് ഇരുകൂട്ടരും. നോർവേയുടെ ചില ഭാഗങ്ങളെക്കുറിച്ചും ഇതു ശരിയാണെന്ന് അദ്ദേഹം വിശ്വസിച്ചു. രാജ്യങ്ങളെക്കുറിച്ചും മുഖലക്ഷണങ്ങളെക്കുറിച്ചും വിജ്ഞാനശകലങ്ങളുണ്ടായിരുന്നു. പിന്നെച്ചിലപ്പോൾ, ഹൂണന്മാരുടെ ഉദ്ഭവസ്ഥാനം ടിബററ് ആണെന്നും ഡാർജീലിങ്ങിൽ അവർ മൺമറഞ്ഞു കിടക്കുന്നുണ്ടെന്നും മററും കണ്ടെത്തിയ ഹംഗേറിയൻഗവേഷകനെ സംബന്ധിച്ച ആവേശകരമായ കഥയും.

ചിലപ്പോൾ സ്വാമി ബ്രാഹ്മണരും ക്ഷത്രിയരും തമ്മിലുള്ള മത്സരത്തെക്കുറിച്ചു പ്രതിപാദിക്കും; ഇന്ത്യയുടെ ചരിത്രത്തെ ഒട്ടാകെ അവർതമ്മിലുള്ള ഒരു വടംവലിയായി ചിത്രീകരിക്കും; അവരിൽ ക്ഷത്രിയരെ, എന്നും ജനതയുടെ ഉണർന്നുയരുന്ന, ചങ്ങലകൾ പൊട്ടിക്കുന്ന, പ്രവണതകളുടെ പ്രതിനിധികളായി പ്രകാശിപ്പിക്കുകയും

* മസ്സീനി – ഇററാലിയൻ സ്വാതന്ത്ര്യയോദ്ധാവ് (1805–1872.)

ചെയ്യും. ആധുനികബംഗാളിലെ കായസ്ഥന്മാർ മൗര്യന്മാർക്കുമുമ്പ് ഉണ്ടായിരുന്ന ക്ഷത്രിയന്മാരെ പ്രതിനിധാനം ചെയ്യുന്നവരാണെന്ന തൻെറ വിശ്വാസത്തിന് ഒന്നാംതരം കാരണങ്ങളും പറയുന്നതിനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. പരസ്പരം എതിർക്കുന്ന ആ രണ്ടു സംസ്കാരങ്ങളെയും ചിത്രണം ചെയ്യും: ഒന്ന്, മാതൃകാപരം, ഗഹനം, നാൾക്കുനാൾ സുദൃഢമായിക്കൊണ്ടിരിക്കുന്ന ആചാരപാരമ്പര്യബോധംകൊണ്ടു നിറഞ്ഞത്; മറേറത്, ഉദ്ധതം, സാഹസികം, വിശാലവീക്ഷണത്തോടുകൂടിയത്. രാമനും കൃഷ്ണനും ബുദ്ധനും പുരോഹിതജാതിയിലല്ലാതെ രാജന്യവംശത്തിൽ പിറന്നത്, ചരിത്രവികാസത്തിലെ ഗഹനനിയമത്തിൻെറ ഒരംശമാണ്. പരസ്പരവിരുദ്ധമായ ഈ അവസരത്തിൽ ബുദ്ധമതം വർണ്ണവിധ്വംസകമായ ഒരു വിധിയായിത്തീർന്നു – ബ്രാഹ്മണമതത്തെ തകർക്കാൻ ക്ഷത്രിയർ കണ്ടുപിടിച്ച ഒരു മതം.

സ്വാമിജി ബുദ്ധനെക്കുറിച്ചു സംസാരിക്കുന്ന അവസരം മഹത്തായ ഒരു മുഹൂർത്തംതന്നെയായിരുന്നു. അതിൻെറ ബ്രാഹ്മണവിരോധവുമായി അദ്ദേഹത്തെ താദാത്മ്യപ്പെടുത്തുന്നുവെന്നു സൂചിപ്പിക്കുന്ന ഒരു വാക്കു കേട്ടിട്ട്, കാര്യം ഗ്രഹിക്കാൻ കഴിയാതെപോയ ഒരു ശ്രോതാവു പറഞ്ഞു, 'എന്ത്, സ്വാമി, അങ്ങൊരു ബുദ്ധമതവിശ്വാസിയാണെന്ന് ഞാൻ അറിഞ്ഞിരുന്നില്ലല്ലൊ!' ആ നാമത്തിൻെറ ആവേശത്താൽ തിളങ്ങുന്ന മുഖത്തോടെ അവരുടെ നേരെ തിരിഞ്ഞ് സ്വാമിജി പറഞ്ഞു: 'മഹതി, ഞാൻ ബുദ്ധൻെറ ഭൃത്യന്മാരുടെ ഭൃത്യന്മാരുടെ ഭൃത്യനാണ്. അദ്ദേഹത്തെപ്പോലെ ആരുണ്ടായിരുന്നു? പ്രഭു തനിക്കായിട്ട് ഒരു കാര്യവും ഒരിക്കലും ചെയ്യിട്ടില്ലാത്ത പ്രഭു സമസ്തവിശ്വത്തെയും ആശ്ലേഷിക്കുന്ന അകക്കാമ്പുടയവൻ! അദ്ദേഹത്തിൻെറ അനുകമ്പ – നരേന്ദ്രനും യതീന്ദ്രനുമായ അദ്ദേഹം – ചെറിയൊരു ആടിനുവേണ്ടി തൻപ്രാണൻ കൊടുക്കാൻ തയ്യാർ; ഒരു കടുവയുടെ വിശപ്പടക്കാൻവേണ്ടി സ്വയം ബലിയർപ്പിച്ച സ്നേഹമൂർത്തി; പറയൻെറ ആതിഥ്യം സ്വീകരിച്ചു മരണം വരിച്ചവൻ; അവനെ അനുഗ്രഹിക്കുകയും ചെയ്തവൻ! ഞാനൊരു ബാലനായിരിക്കുമ്പോൾ ആ പ്രഭു എൻെറ മുറിയിൽ വന്നു; ഞാൻ ആ കാലടിയിൽ പതിച്ചു. എന്തെന്നാൽ അത് ആ പ്രഭുതന്നെയാണ് എന്നു ഞാനറിഞ്ഞു.'

ബുദ്ധനെക്കുറിച്ച് ഈ രീതിയിൽ പലവാറ്, ബേലൂരിൽ വെച്ചും പിന്നെ മററിടങ്ങളിൽവെച്ചും, സ്വാമിജി ഞങ്ങളോടു സംസാരിച്ചിട്ടുണ്ട്. ഒരിക്കൽ അദ്ദേഹം അംബാപാലിയുടെ കഥ പറഞ്ഞു, തഥാഗതന് ആതിഥ്യം നല്കിയ ആ മനോഹരിയായ വേശ്യയുടെ കഥ.......ദേശീയാഭിമാനം മാത്രമായിരുന്നില്ല ഏതു

നേരവും. ഒരു പുലർവേളയിൽ, വിടവു വളരെ വലുതെന്നു തോന്നിയപ്പോൾ, ഭക്തിയെക്കുറിച്ച് ഒരു നീണ്ട സംഭാഷണം ഉണ്ടായി – പ്രേമഭാജനവുമായി അഭേദതാദാത്മ്യത്തെക്കുറിച്ച്, ചൈതന്യദേവൻെറ സമകാലീനനായ രാമാനന്ദറായിയുടെ ഭക്തിയെ ഭംഗിയായി വെളിവാക്കുന്ന ആ അഭേദൈക്യത്തെക്കുറിച്ച്.

നാലു കണ്ണുകൾ തമ്മിലടുത്തപ്പോൾ
മാററമുണ്ടായിതാത്മാക്കളിൽ രണ്ടിൽ
ഇപ്പോഴോർമ്മയില്ലേതുമെൻ മാനസേ
തത്സ്വരൂപം നിനയ്ക്കാൻ തുനിയുമ്പോൾ.

അത്തിരുവടി പൂരുഷനാകുമോ ?
ഞാനൊരു നാരിയെന്നു വന്നീടുമോ !
നാരിയെൻപുരാൻ ഞാനൊരു പൂരുഷൻ
ഏതുമേ തിരിയായെനിക്കിപ്പോഴും.

ഇത്രമാത്രമറിയുന്നതുണ്ടു ഞാൻ
പണ്ടു രണ്ടു പേരുണ്ടായിരുന്നപോൽ;
പ്രേമപുഷ്പം വിരിയുകയാലിപ്പോൾ
ഒന്നു മാത്രമായ്ത്തീർന്നിതെന്തദ്ഭുതം !

അന്നു. കാലത്തുതന്നെയാണ് അദ്ദേഹം പേഷ്യയിലെ 'ബാബി'കളെക്കുറിച്ച്* – അവരുടെ രക്തസാക്ഷികാലത്തെക്കുറിച്ച് – സംസാരിച്ചതു്; പ്രബോധനങ്ങൾകൊണ്ടു ജനങ്ങൾക്ക് ആവേശം വളർത്തിയ സ്ത്രീയെക്കുറിച്ചും ആരാധനയും പ്രവൃത്തിയും നടത്തിയിരുന്ന പുരുഷനെക്കുറിച്ചും. എന്നിട്ടു പിന്നെ പതിവുപോലെ അദ്ദേഹം തൻെറ ആ സ്വന്തം സിദ്ധാന്തത്തെക്കുറിച്ചു പ്രസ്താവിച്ചു – അപരിചിതമനസ്സുകൾക്ക് ഏതാണ്ട് അപൂർവ്വവും ആശ്ചര്യകരവുമായി തോന്നാവുന്ന ഒന്ന് – പ്രസ്താവനയുടെ ഉള്ളടക്കമല്ല ആ തോന്നലധികമുണ്ടാക്കുന്നതു്, പിന്നെയോ ആ പ്രസ്താവനയുടെ സന്ദേഹരഹിതമായ നിഷ്കൃഷ്ടതയാണ് – അതായതു്, തങ്ങളുടെ സ്നേഹത്തിനു പകരമായി സ്നേഹപ്രകടനം തേടാത്ത യുവാക്കന്മാരുടെ മേന്മയും നന്മയും അവരുടെ മഹത്തായ ഭാവിയും.

വേറൊരു ദിവസം പ്രഭാതത്തിൽ, മഞ്ഞു നീങ്ങിയിട്ടില്ല, അരുണോദയമായി, ആ അവസരത്തിൽ, ഉദ്യാനത്തിൽവെച്ച് ഉമയെയും ശിവനെയും കുറിച്ചായിരുന്നു അദ്ദേഹത്തിൻെറ സംഭാഷണം; അതാ ആ കാണുന്നതു്, അവിടെ മേലെ കാണുന്നതു്

* പേഷ്യയിൽ ഷിരാസ്സിലെ മിർസാ ആലി മഹമ്മദ്, 1843 ൽ, ഇസ്ലാം, ക്രിസ്തുമതം, യഹൂദമതം, പാഴ്സിമതം ഇവയുടെ വിശ്വാസങ്ങളെ കൂട്ടിയിണക്കി സ്ഥാപിച്ച ഒരു മതം.

ശിവനാണു്, വെളുത്ത മഞ്ഞണിഞ്ഞ കൊടുമുടികാം. ശിവന്റെ മെയ്യിൽ പരന്നിരുന്ന പ്രകാശം വിശ്വജനനിയും! എന്തെന്നാൽ ഈ അവസരത്തിൽ അദ്ദേഹം ഗാഢമായി ചിന്തിച്ചുകൊണ്ടിരുന്ന ഒരു വിചാരധാര ഇതായിരുന്നു: ശിവനാണു് വിശ്വം - അതിനകത്തോ പുറത്തോ അല്ല; വിശ്വം ശിവനല്ല, ശിവന്റെ പ്രതീകവുമല്ല, പിന്നെയോ അദ്ദേഹംതന്നെ അതു്, അതു സമസ്തവും.

വേനല്ക്കാലം മുഴുവൻ ദിവസവും വളരെനേരം അദ്ദേഹം ഹിന്ദുമതത്തിലെ തൊട്ടിൽക്കഥകാം പറഞ്ഞുകൊണ്ടിരിക്കും. അവയുടെ പ്രയോജനം നമ്മുടെ ശിശുവിനോദകഥകളുടെതല്ല തീർത്തും; പിന്നെയോ പുരാതനഗ്രീക്കുകാരുടെ പൗരുഷപ്രദായകമായ പുരാണകഥകാം പോലെയാണവ. അവയിലേററവും ശ്രേഷ്ഠം ശുകന്റെ കഥയാണെന്നു് എനിക്കു തോന്നി: അതു് ആദ്യമായി കേട്ട അന്നു് വൈകുന്നേരം ഞങ്ങാം ശിവശൈലത്തിലേയ്ക്കും അൽമോറയിലെ തരുലതാശ്ശൂന്യമായ ദൃശ്യങ്ങളിലേക്കും നോക്കിക്കൊണ്ടിരുന്നു.

പരമഹംസന്മാരിൽ ഉത്തമനായ ശുകൻ പതിനഞ്ചു വഷം ജനിക്കാൻ കൂട്ടാക്കിയില്ല; കാരണം, താൻ പിറന്നാൽ അമ്മ മരിക്കും എന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. അപ്പോാം അദ്ദേഹത്തിന്റെ അച്ഛൻ ലോകമാതാവായ ഉമയോടു് അപേക്ഷിച്ചു. ആ നിഗൂഢസിദ്ധന്റെ മായാവരണങ്ങളെല്ലാം ഉമ എന്നും കീറിക്കളഞ്ഞുകൊണ്ടിരുന്നു. ദേവി ആ കൃത്യം നിത്തണം എന്നു് വ്യാസൻ അപേക്ഷിച്ചു; അല്ലാത്തപക്ഷം തന്റെ പുത്രൻ ഒരിക്കലും പുറത്തു വരുകയില്ല. ഉമ സമ്മതിച്ചു, ഒരു ഞൊടിയിട; ആ ഞൊടിയിടയിൽ കുട്ടി പിറന്നു. ഷോഡശവാഷികനായ ഒരു യുവാവായിട്ടാണു് ശുകൻ പുറത്തു വന്നതു്; ദിഗംബരൻ; നേരെ നടന്നു മുമ്പോട്ടു്, താതനെയോ തായാരെയോ തിരിഞ്ഞുനോക്കാതെ നേരേ നടന്നു; വ്യാസൻ പിന്നാലെയും. എന്നിട്ടു്, ഒരു മലയിടുക്കിനു ചുററിവരുമ്പോാം ശുകന്റെ ശരീരം ലയിച്ചുപോയി; എന്തെന്നാൽ അദ്ദേഹം പ്രപഞ്ചത്തിൽനിന്നു ഭിന്നനായിരുന്നില്ല. അദ്ദേഹത്തിന്റെ അച്ഛൻ, 'മകനേ, എന്റെ മകനേ,' എന്നിങ്ങനെ നിലവിളിച്ചുകൊണ്ടു് പിന്നാലെ വരുന്നുമുണ്ടു്; അതിനു മറുപടി 'ഓം ഓം ഓം' എന്നൊരു മാറെറാലി പാറക്കെട്ടുകളുടെ ഇടയിൽനിന്നും മുഴങ്ങി. അനന്തരം ശുകൻ ശരീരം വീണ്ടും സ്വീകരിച്ചു; ജ്ഞാനസമ്പാദനത്തിനായി അച്ഛന്റെ അടുത്തെത്തി. തനിക്കൊന്നും മകനെ പഠിപ്പിക്കാനില്ല എന്നു് വ്യാസൻ കണ്ടു; എന്നിട്ടു് മിഥിലാധിപനായ ജനകന്റെ അടുത്തേയ്ക്കു്, സീതാപിതാവിന്റെ സമീപത്തേക്കു് അയച്ചു, ഒരു പക്ഷേ അദ്ദേഹത്തിനു് എന്തെങ്കിലും പഠിപ്പിക്കാനുണ്ടെങ്കിലോ എന്നു കരുതി. മൂന്നു നാാം ശുകൻ കൊട്ടാരത്തിനു പുറത്തു

പടിക്കൽ കാത്തിരുന്നു, ആരും തിരിഞ്ഞുനോക്കാതെ; ശുകന്റെ മുഖത്തോ നോട്ടത്തിലോ ഒരു ഭാവഭേദവുമില്ല. നാലാംദിവസം പെട്ടെന്ന് അദ്ദേഹം അത്യാഡംബരങ്ങളോടെ രാജസമക്ഷം ആനീതനായി. എന്നിട്ടുമില്ല യാതൊരു ഭാവഭേദവും.

അതു കഴിഞ്ഞ് ഒരു പരീക്ഷണം: അരചന്റെ അമാത്യസത്തമനും സിദ്ധനുമായ മാമുനി സ്വയം അതിസുന്ദരിയായ ഒരു മോഹിനിയായിത്തീർന്നു. അവളുടെ സൗന്ദര്യധോരണികൊണ്ട്, സഭയിൽ സന്നിഹിതരായിരുന്നവരെല്ലാം മുഖം തിരിച്ചുകളഞ്ഞു; ആരും അവളോട് ഉരിയാടാൻ ധൈര്യപ്പെട്ടില്ല. എന്നാൽ ശുകൻ അവളുടെ അടുത്തേക്കു ചെന്നു; താനിരിക്കുന്ന പായയിൽ തന്നടുത്തേക്ക് അവളെ പിടിച്ചിരുത്തി. അവളുമായി ഈശ്വരനെക്കുറിച്ചു സംസാരിച്ചു. അമാത്യനപ്പോൾ അരചന്റെ നേർക്കു തിരിഞ്ഞു പറഞ്ഞു: 'ഹേ രാജൻ, മന്നിലെ മഹത്തമനായ മനുഷ്യനെ അങ്ങ് അന്വേഷിക്കുന്നുവെങ്കിൽ അദ്ദേഹമിതാ !' ശുകന്റെ ചരിതത്തെക്കുറിച്ച് പിന്നെ അധികമൊന്നും അറിയപ്പെടുന്നില്ല. ആദർശഭൂതനായ പരമഹംസനാണദ്ദേഹം. അഖണ്ഡമായ സച്ചിദാനന്ദസാഗരത്തിൽനിന്ന് ഒരു കൈ അമൃതജലം പാനംചെയ്യാൻ മാനവവംശത്തിൽ ശുകനുമാത്രമേ സുകൃതമുണ്ടായിട്ടുള്ളു. ആ കടലിലെ കല്ലോലങ്ങൾ തീരത്തുവന്നടിക്കുന്ന നിർഘാതം കേട്ട് അധികം യോഗികളും അന്തരിക്കുന്നു. ചുരുക്കം ചിലർ ദർശനം നേടുന്നു – അതിലും ചുരുക്കമൊളുകൾ തൊട്ടു നാവിൽ വെക്കുന്നു. എന്നാൽ ശുകൻ ആ ആനന്ദസമുദ്രത്തിലെ അമൃതം പാനംചെയ്തു.

ശുകനായിരുന്നു സ്വാമിജിയുടെ യോഗി. ജീവിതവും ലോകവും കേവലം ലീലയായി കാണാൻ കഴിയുന്ന അത്യുത്തമസാക്ഷാത്കാരത്തിന്റെ മാതൃക, സ്വാമിയുടെ ദൃഷ്ടിയിൽ, ശുകൻ ആയിരുന്നു. ശ്രീരാമകൃഷ്ണൻ സ്വാമിയെ ബാല്യകാലത്തു്, 'എന്റെ ശുകൻ' എന്നു പറയാറുണ്ട് എന്ന് വളരെക്കാലം കഴിഞ്ഞാണ് ഞങ്ങൾ അറിയാനിടയായതു്. ഭഗവദ്ഗീതയുടെ പ്രാധാന്യത്തെയും ശുകന്റെ മഹിമയെയും വാഴ്ത്തുന്ന പരമശിവന്റെ അരുൾമൊഴികൾ, 'അഹം വേദ്മി ശുകോ വേത്തി വ്യാസോ വേത്തി ന വേത്തി വാ ' – എനിക്കറിയാം, ശുകനറിയാം, വ്യാസനു് ഒരു പക്ഷേ അല്പം' – എന്ന മൊഴികൾ, ആനന്ദത്തിന്റെ അടിത്തട്ടിലേക്ക് ഉററുനോക്കിക്കൊണ്ടെന്നപോലെ നിന്നുകൊണ്ട് ഉച്ചരിച്ചപ്പോഴുള്ള അദ്ദേഹത്തിന്റെ ആ നോട്ടം അതെനിക്കൊരിക്കലും വിസ്മരിക്കാനാവില്ല.

ഭാരതസംസ്കാരത്തിന്റെ പുരാതനതീരങ്ങളിൽ ആധുനികതയുടെ പെരുംതിരകൾ ആഞ്ഞടിച്ചപ്പോൾ ബംഗാളിൽ ഉണ

ന്നെഴുന്ന മാനവസാഹോദര്യസന്ദേശവാഹികളായ മഹനീയജീവിതങ്ങളെക്കുറിച്ച് മറെറാരു നാരം അൽമോറയിൽവെച്ച് സ്വാമി സംസാരിച്ചു. രാംമോഹൻറോയിയെക്കുറിച്ച് നൈനിത്താലിൽ വെച്ച് ഞങ്ങരം നേരത്തേ കേട്ടിരുന്നു. ഇപ്പോരം വിദ്യാസാഗരനെക്കുറിച്ച് അദ്ദേഹം ഉദ്ഘോഷിച്ചു: 'അദ്ദേഹത്തിൻെറ നിഴൽ പതിക്കാത്ത ഒരൊററയാരം എൻെറ തലമുറയിൽപ്പെട്ടവരിൽ, ഉത്തരേന്ത്യയിലില്ല !' ഇവരും ശ്രീരാമകൃഷ്ണനും അടുത്തടുത്ത നാടുകളിലാണ് പിറന്നതെന്ന കാര്യം സ്മരിക്കുന്നതു് സ്വാമിക്ക് വളരെ സന്തോഷകരമായിരുന്നു.

'ബഹുഭാര്യത്വനിരോധത്തിൻെറയും വിധവാവിവാഹത്തിൻെറയും നേതാവു്,' ആയിട്ടാണ് വിദ്യാസാഗരനെ സ്വാമി ഇപ്പോരം ഞങ്ങരംക്ക പരിചയപ്പെടുത്തിയതു്. എന്നാൽ വിദ്യാസാഗരനെ സംബന്ധിച്ച് സ്വാമിക്ക് ഏററവും പ്രിയമായ കഥയിതായിരുന്നു; ഒരുനാരം വിദ്യാസാഗരൻ നിയമനിർമ്മാണസഭയിൽനിന്നു മടങ്ങി വീട്ടിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു: ഇമ്മാതിരി അവസരങ്ങളിൽ ഇംഗ്ലീഷ്‌വേഷം സ്വീകരിക്കണോ വേണ്ടയോ എന്നൊരു ചിന്തയിൽ മുഴുകിയാണു നടപ്പ്. മുമ്പിലായി ഒരു തടിച്ച മുകിലൻ, മെല്ലെ ഗമയിലങ്ങനെ വീട്ടിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കെ പെട്ടെന്നൊരാരം ഓടിവന്ന് 'ഏമാന്നേ, അവിടുത്തെ വീടിന് തീ പിടിച്ചിരിക്കുന്നു,' എന്നു പറഞ്ഞു. ഈ വാർത്ത കേട്ടിട്ട് മുകിലൻ വേഗം കൂട്ടിയുമില്ല, കുറച്ചുമില്ല; അതു കണ്ട് ഭൃത്യൻ അനുചിതമാകാത്ത തരത്തിൽ ആശ്ചര്യം പ്രകാശിപ്പിച്ചു. യജമാനൻ കോപത്തോടെ അവൻെറ നേക്കു ചാടി. അയാരം പറഞ്ഞു: എടാ എരപ്പേ, നാലു കൊള്ളി അവിടെക്കിടന്നു കത്തിയെരിയുന്നുവെന്നു കരുതി ഞാനെൻെറ ബാപ്പമാരുടെ നടപ്പു കൈവിടുകയോ?' പിന്നാലെ വന്ന വിദ്യാസാഗരൻ തീർച്ചയാക്കി തൻെറ വേഷ്ടിയും രണ്ടാംമുണ്ടും മെതിയടിയും മതിയെന്ന്, കോട്ടും ചെരിപ്പുംകൂടി വേണ്ടതില്ലെന്ന്.

ബാലവിധവകളുടെ പുനർവിവാഹം നടപ്പിലാക്കണമെന്ന അമ്മയുടെ നിർദ്ദേശം കേട്ടപ്പോരം, ശാസ്ത്രങ്ങരം പരിശോധിക്കുന്നതിനായി ഒരു മാസത്തേയ്ക്ക് വിദ്യാസാഗരൻ ഏകാന്തവാസത്തിനു പോയ ചിത്രം വളരെ ശ്രദ്ധേയമായിരുന്നു. 'ശാസ്ത്രങ്ങരം അമ്മാതിരി വിവാഹങ്ങരംക്ക് എതിരല്ല' എന്ന നിഗമനത്തോടെയാണ് അദ്ദേഹം ഏകാന്തതയിൽനിന്നും പുറത്തുവന്നതു്; ഈ അഭിപ്രായത്തെ തങ്ങളും അനുകൂലിക്കുന്നു എന്ന് പണ്ഡിതന്മാരുടെ കൈയൊപ്പും അദ്ദേഹം സമ്പാദിച്ചു. ഏതാനും നാട്ടുരാജാക്കന്മാരുടെ പ്രേരണമൂലം പണ്ഡിതന്മാർക്ക് തങ്ങളുടെ സ്വന്തം ഒപ്പിനെത്തന്നെ

നിഷേധിക്കേണ്ടതായി വന്നു; തന്മൂലം, ആ സംരംഭത്തെ സഹായിക്കാൻ സർക്കാർ ദൃഢനിശ്ചയം ചെയ്തിരുന്നില്ലെങ്കിൽ അതു നടപ്പിലാക്കാൻ കഴിയുമായിരുന്നില്ല. 'ഇന്നിപ്പോൾ' സ്വാമിജി പറഞ്ഞു, 'അതിനുള്ള തടസ്സം സാമുദായികമെന്നതിലും കൂടുതലായി സാമ്പത്തികമാണ്.'

ധാർമ്മികശക്തികൊണ്ടുമാത്രം ബഹുഭാര്യത്വത്തെ നിന്ദിക്കാൻ കഴിഞ്ഞ മനുഷ്യൻ തികച്ചും അധ്യാത്മനിഷ്ഠനാണെന്ന ഞങ്ങൾക്കു വിശ്വസിക്കാൻ കഴിഞ്ഞിരുന്നു. 1864-ലെ ക്ഷാമകാലത്ത് ഒരു ലക്ഷത്തിനാല്പതിനായിരം ആളുകൾ പട്ടിണികൊണ്ടും രോഗംകൊണ്ടും മരണമടഞ്ഞ അവസരത്തിൽ ഈ അതികായൻ തനിക്ക് മേലാൽ ഈശ്വരനുമായി യാതൊരിടപാടുമില്ലെന്നു പ്രഖ്യാപിക്കാൻ നിർബ്ബദ്ധനാവുകയും ചിന്താഗതിയിൽ തികഞ്ഞ അജ്ഞേയവാദിയാവുകയും ചെയ്തു എന്നു കേട്ടപ്പോൾ, ഒരു അംഗീകൃതവിശ്വാസപ്രമാണത്തോട് ഇന്ത്യക്കാർക്കുള്ള അനാദരം ആശ്ചര്യപൂർവ്വം ഞങ്ങൾ മനസ്സിലാക്കി.

ബംഗാളിലെ വിദ്യാഭ്യാസപ്രവർത്തകരിൽ ഒരാളായിട്ട് ഇദ്ദേഹത്തിന്റെ കൂട്ടത്തിൽ സ്വാമി ഡേവിഡ് ഹെയറിന്റെ - സ്കോട്ട്ലൻഡുകാരനായ ആ വൃദ്ധൻ നിരീശ്വരവാദിയുടെ - പേരുംകൂടി ചേർത്തു; കല്ക്കത്തയിലെ വൈദികർ അദ്ദേഹത്തിനു ക്രൈസ്തവാചാരപ്രകാരമുള്ള ശവസംസ്കാരം നിഷേധിച്ചു. അതിനാൽ അദ്ദേഹത്തിന്റെ വിദ്യാർത്ഥികൾതന്നെ ശവം ചുമന്നുകൊണ്ടുപോയി ഒരു ചതുപ്പുനിലത്തിൽ മറവുചെയ്തു; ആ പട്ടട ഒരു തീർത്ഥാടനസ്ഥലമാക്കുകയും ചെയ്തു. ആ സ്ഥലമിപ്പോൾ വിദ്യാഭ്യാസകേന്ദ്രമായ കോളേജ് സ്ക്വയർ ആയിത്തീർന്നു; അദ്ദേഹത്തിന്റെ വിദ്യാലയം സർവ്വകലാശാലയ്ക്കുള്ളിലാണ്. ഇന്നും കല്ക്കത്തയിലെ വിദ്യാർത്ഥികൾ ആ പട്ടടയിലേയ്ക്കു തീർത്ഥാടനം നടത്താറുണ്ട്.

ഇന്നത്തെ സംഭാഷണത്തിന്റെ സ്വാഭാവികമായ ഈ ഗതി, ക്രൈസ്തവമതം സ്വാമിയുടെ മേൽ ചെലുത്തിയിരിക്കാവുന്ന സ്വാധീനത്തെക്കുറിച്ചു ചോദിക്കാൻ ഞങ്ങൾ ഉപയോഗിച്ചു. അമ്മാതിരിയൊരു സാഹസത്തിനൊരുമ്പെട്ടതു സ്വാമിയെ വളരെ രസിപ്പിച്ചു; തനിക്കു പാതിരിമാരുമായുള്ള ഏകസമ്പർക്കം തന്റെ പഴയ സ്കോട്ട്ലൻഡുകാരൻ അധ്യാപകൻ മിസ്റ്റർ ഹെയ്സ്റ്റീയുമായി മാത്രമാണ് എന്ന് അദ്ദേഹം വളരെ അഭിമാനത്തോടെ ഞങ്ങളോടു പറഞ്ഞു. ക്ഷിപ്രക്ഷോഭിയായ ഈ വൃദ്ധൻ വളരെ ലളിതമായി ജീവിച്ചു; തന്റെ മുറി തന്റേതെന്നപോലെ തന്റെ വിദ്യാർത്ഥികളുടേയും വീടാണെന്ന് അദ്ദേഹം കരുതി. സ്വാമിയെ ശ്രീരാമകൃഷ്ണന്റെ അടുത്തേയ്ക്കു് ആദ്യം അയച്ചതു് അദ്ദേഹമാണ്. ഇന്ത്യ

യിലെ താമസത്തിന്റെ അവസാനകാലമായപ്പോൾ അദ്ദേഹം പറയാറുണ്ട്; 'അതെ കുഞ്ഞേ, നീ പറയാറുള്ളതു് ശരിയാണ്, നീ പറയാറുള്ളതു് ശരിയാണ് ! – എല്ലാം ഈശ്വരൻ എന്നതു് സത്യമാണ്.' 'ഞാൻ അദ്ദേഹത്തിൽ അഭിമാനം കൊള്ളുന്നു,' സ്വാമി പ്രസ്താവിച്ചു; 'പക്ഷേ അദ്ദേഹമെന്നെ കുറെയൊക്കെ കൃസ്ത്യാനിയാക്കി എന്നു് നിങ്ങൾ പറയുന്നതു ശരിയാണെന്നു തോന്നുന്നില്ല!' ഏതാണ്ടു് ആറുമാസക്കാലത്തോളമേ സ്വാമി അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നുള്ളു; അത്ര ചിട്ടയില്ലാതെയാണ് സ്വാമി ക്ലാസ്സിൽ പോയിരുന്നതു്. തന്മൂലം ബിരുദപരീക്ഷയ്ക്കയയ്ക്കാൻ പ്രസിഡൻസി കോളേജ് വിസമ്മതിച്ചു, ജയിക്കാം എന്നു് അദ്ദേഹം ഉറപ്പു പറഞ്ഞിട്ടും.

അത്രതന്നെ ഗൗരവമില്ലാത്ത വിഷയങ്ങളെക്കുറിച്ചും മനോഹരങ്ങളായ കഥകൾ ഞങ്ങൾ കേട്ടു. ഉദാഹരണത്തിനു് അമേരിക്കയിലെ ഒരു പട്ടണത്തിൽ ഒരു വാടകവീട്ടിൽ സ്വാമി സ്വയം പാകം ചെയ്തു താമസിക്കുകയായിരുന്നു. പാചകവേലയിൽ ഏർപ്പെട്ടുകൊണ്ടിരിക്കെ, 'എന്നും പൊരിച്ച തുക്കിക്കോഴിയെ തിന്നുന്ന ഒരു നടിയെയും ഭൂതങ്ങളെ സൃഷ്ടിച്ചു ജീവിക്കുന്ന ഒരാളെയും അയാളുടെ ഭാര്യയെയും', കാണാറുണ്ടു്. സ്വാമി ആ മനുഷ്യനെ ഗുണദോഷിച്ചു് 'നിങ്ങളിതു ചെയ്തുകൂടാത്തതാണ്.' എന്നു പറഞ്ഞു് ആളുകളെ വഞ്ചിക്കുന്ന വേല വേണ്ടെന്നുവെപ്പിക്കാൻ ശ്രമിക്കുമ്പോൾ ഭാര്യ പിന്നിലെത്തി ഉത്കണ്ഠയോടെ പറയും, 'അതെ സർ, അതുതന്നെയാണ് ഞാനും അങ്ങോരോടു പറയുന്നതു്; കാരണം, ഭൂതങ്ങളെയെല്ലാം തീക്കുന്നതു് അങ്ങോരു്; പണമൊക്കെക്കൊണ്ടു പോകുന്നതു് വില്യംസിന്റെ വീട്ടുകാരിയും !'

സ്വാമി പറഞ്ഞ മറെറാരു കഥ: ചെറുപ്പക്കാരനായ ഒരു എഞ്ജിനീയർ, പഠിച്ച മനുഷ്യൻ, ഒരു ഭൂതപ്രദർശനയോഗത്തിൽ വെച്ചു്, മറയുടെ പിന്നിൽക്കൂടി തടിച്ച മിസ്സിസ് വില്യംസ്, ചെറുപ്പക്കാരന്റെ അമ്മയായി പ്രത്യക്ഷപ്പെട്ടപ്പോൾ പ്രഖ്യാപിച്ചു: 'പ്രിയപ്പെട്ട അമ്മേ, ഭൂതലോകത്തിൽ അമ്മ എന്തു മാത്രം തടിച്ചിരിക്കുന്നു!'

'ഇതു കേട്ടപ്പോൾ,' സ്വാമി പറഞ്ഞു, 'എന്റെ നെഞ്ചു തകന്നു; എന്തെന്നാൽ ആ മനുഷ്യനു് ഒരു ഗതിയുമില്ലല്ലോ എന്നു ഞാൻ വിചാരിച്ചു.' പക്ഷെ സ്വാമി വെറുതെ വിട്ടില്ല. അദ്ദേഹം ഒരു റഷ്യൻ ചിത്രമെഴുത്തുകാരന്റെ കഥ പറഞ്ഞു. ഒരു ഗ്രാമീണൻ തന്റെ മരിച്ചുപോയ അച്ഛന്റെ ചിത്രമെഴുതാൻ അയാളോടു് ആവശ്യപ്പെട്ടു. അതിനു് വിവരണം ഇത്രമാത്രം: 'പിന്നേയ്, അച്ഛനു മൂക്കത്തു് ഒരരിമ്പാറ ഉണ്ടായിരുന്നുവെന്നു് ഞാൻ പറയേ

ണ്ടല്ലൊ.' എന്നിട്ടൊടുവിൽ ചിത്രകാരൻ ഏതോ ഒരു ഗ്രാമീ ണന്റെ പടമെഴുതി മൂക്കത്തു് വലിയൊരു അരിമ്പാറയും പതിച്ചു് ചിത്രം തയ്യാറായെന്നും അതു വന്നു കാണണമെന്നും മകനെ അറി യിച്ചു. മകൻ പടത്തിനു മുമ്പിൽ വികാരപരവശനായി നിന്നു. എന്നിട്ടു് പറഞ്ഞു, 'അപ്പാ അപ്പാ, ഞാൻ കഴിഞ്ഞതവണ കണ്ട തിൽ നിന്നും അപ്പൻ എത്ര മാറിയിരിക്കുന്നു!' ഇതിനുശേഷം ആ ചെറുപ്പക്കാരൻ എഞ്ജിനീയർ സ്വാമിയുമായി ഒരിക്കലും മിണ്ടുക യില്ല; അതിൽനിന്നും അയാൾക്കു് കഥയുടെ ഉന്നം ഗ്രഹിക്കാൻ കഴിഞ്ഞുവെന്നെങ്കിലും തെളിയുന്നു. പക്ഷേ ഇതിൽ, ആ ഹിന്ദുസ ന്ന്യാസി യഥാർത്ഥത്തിൽ അദ്ഭുതമാണു........

ജൂൺ 9ാംനു- വ്യാഴാഴ്ച പ്രഭാതത്തിൽ ശ്രീകൃഷ്ണനെക്കുറിച്ചു ഒരു പ്രഭാഷണം ഉണ്ടായി. ഒരു ദിവസം ഒരാശയത്തെ ചിത്രണം ചെയ്യുകയും അതിൽ ആനന്ദിക്കുകയും ചെയ്യുക, അടുത്ത നാൾ അതി നെ നിഷ്ഠുരണം നിരൂപണം ചെയ്തു അരിഞ്ഞുതള്ളുക - ഇതു സ്വാമിയുടെ മനസ്സിന്റെയും അദ്ദേഹം ജനിച്ചുവളൎന്ന ഹിന്ദുസംസ്കാ രത്തിന്റെയും ഒരു സവിശേഷതയാണു്. ഒരാശയം ആദ്ധ്യാത്മിക മായി സത്യവും യുക്തവും ആണെങ്കിൽ, അതിന്റെ വസ്തുനിഷ്ഠമായ വാസ്തവികത അപ്രധാനമാണു് എന്ന സ്വജനതയുടെ വിശ്വാസ ത്തിൽ സ്വാമിയും തികച്ചും പങ്കുകൊണ്ടു. ഈ ചിന്താഗതി, ബാല്യത്തിൽ അദ്ദേഹത്തിന്റെ ഗുരുനാഥൻതന്നെയാണു് അദ്ദേഹ ത്തിനു നിർദ്ദേശിച്ചുകൊടുത്തതു്. ഏതോ മതചരിത്രത്തിന്റെ വി ശ്വാസ്യതയിൽ സ്വാമി സന്ദേഹം പ്രകടിപ്പിച്ചു. 'എന്തു്,' ശ്രീരാമ കൃഷ്ണൻ ചോദിച്ചു, 'അമ്മാതിരി ആശയങ്ങൾ വിഭാവനം ചെയ്ത വർതന്നെയാണപ്പോൾ ആ വസ്തുവെന്നു് നീ വിശ്വസിക്കുന്നില്ലേ?'

ശ്രീകൃഷ്ണന്റെ ചരിത്രം ക്രിസ്തുവിന്റേതുപോലെ സാമാന്യ നിലയിൽ താൻ സംശയിക്കുന്നു എന്നു് സ്വാമി പലപ്പോഴും ഞങ്ങ ളോടു പറഞ്ഞിട്ടുണ്ടു്. മതസ്ഥാപകരിൽ ബുദ്ധനും മഹമ്മദിനും മാത്രം മിത്രങ്ങളും അതുപോലെ ശത്രുക്കളും ഉണ്ടാവാനുള്ള സുകൃതമു ണ്ടായി; തന്മൂലം അവരുടെ ജീവിതചരിതം അവിതൎക്കിതമാകുന്നു കൃഷ്ണനെ സംബന്ധിച്ചാണെങ്കിൽ അവരിലെല്ലാവരിലുംവെച്ചു് ഏററവും അവ്യക്തൻ അദ്ദേഹമത്രെ. 'കവി, ഗോപൻ, മഹാനായ ഭരണാധിപൻ, യോദ്ധാവു്, ഋഷി-ഇവരെയെല്ലാം ഒരുപക്ഷെ കൂട്ടിയിണക്കിയ ഒരു മനോഹരരൂപം; കൈയിൽ ഒരു ഗീതയും.'

എന്നാലിന്നു കൃഷ്ണനാണു് പൂൎണ്ണപുണ്യാവതാരം. കടിഞ്ഞാൺ പിടിച്ചു് കുതിരകളെ നിയന്ത്രിക്കുകയും പടക്കളമൊട്ടാകെ നോക്കി കാണുകയും ഒററനോട്ടത്തിൽ സേനാവ്യൂഹങ്ങൾ കണക്കിലെടുക്കു കയും, അതേസമയം തന്റെ ക്ഷത്രിയശിഷ്യനു് ഗീതയാകുന്ന

ഗഹനാദ്ധ്യാത്മികതത്ത്വങ്ങൾ ഉപദേശിക്കാൻ തുടങ്ങുകയും ചെയ്യുന്ന പാൎത്ഥസാരഥിയുടെ ഒരു അദ്ഭുതചിത്രം പുറത്തുവന്നു.

ഭാവഗീതങ്ങളിൽ പ്രേമഗാനങ്ങളുടെ പരമാവധിയെയും അതിക്രമിച്ച ഭാരതത്തിലെ കൃഷ്ണഭക്തന്മാർ, എന്നതു സ്വാമിജിയുടെ പ്രിയംകരമായ ഒരു പ്രസ്താവനയായിരുന്നു.

ജൂൺ പത്തു്. ശ്രീരാമകൃഷ്ണൻെറ മാരകരോഗത്തെക്കുറിച്ച ഞങ്ങൾ കേട്ടതു് അൽമോറയിലെ താമസത്തിൻെറ അവസാന ദിവസം സായാഹ്നത്തിലാണു്. രോഗിയെ നോക്കാൻ ഡോക്ടർ മഹേന്ദ്രലാൽ സർക്കാരിനെ കൊണ്ടുവന്നു; അദ്ദേഹം നോക്കി രോഗം കണ്ഠത്തിൽ അർബ്ബുദമെന്നു് നിൎണ്ണയിച്ചു; അതിൻെറ സാംക്രമിക സ്വഭാവത്തെക്കുറിച്ചു് യുവശിഷ്യന്മാൎക്കു് പലേ മുന്നറിയിപ്പുകളും താക്കീതും കൊടുക്കുകയുംചെയ്തു. അരമണിക്കൂർ കഴിഞ്ഞപ്പോൾ 'നരൻ' അകത്തു വന്നു; രോഗത്തിൻെറ ഭയങ്കരതയെക്കുറിച്ചു ചൎച്ച ചെയ്തുകൊണ്ടു് ശിഷ്യന്മാരെല്ലാവരും തിങ്ങിക്കൂടിയിരിക്കുന്നതു കണ്ടു. വൈദ്യൻ അവരോടു പറഞ്ഞതെല്ലാം അദ്ദേഹം ശ്രദ്ധിച്ചു കേട്ടു. എന്നിട്ടു കീഴോട്ടു നോക്കിയപ്പോൾ കാലിനടുത്തു് ശ്രീരാമകൃഷ്ണൻ കഴിച്ച റവക്കഞ്ഞിയുടെ ബാക്കി ഒരു കപ്പിൽ ഇരിപ്പുണ്ടു്. തൊണ്ടയിലെ തടസ്സംകാരണം കുടിക്കാൻ ശ്രമിക്കുമ്പോൾ ഇറക്കാനാവാതെ കഞ്ഞി പുറത്തേയ്ക്കു വരുന്നതുകൊണ്ടു് ഈ പാത്രത്തിലെ അവശിഷ്ടത്തിൽ ആ രോഗത്തിൻെറ വിഷാണുക്കളും കഫവും ചലവും കലൎന്നിട്ടുണ്ടാവണം, തീൎച്ച. നരൻ അതു കൈയിലെടുത്തു; ഏവരും കാൺകെ അതങ്ങു കുടിച്ചു. ശിഷ്യന്മാരാരും പിന്നെ അൎബ്ബുദത്തിൻെറ സാംക്രമികത്വത്തെക്കുറിച്ചു മിണ്ടിയിട്ടില്ല.''

അൽമോറയിൽ താമസിക്കുന്ന കാലത്തു്, അവിടത്തെ സ്ഥിരവാസക്കാരും വേനൽക്കാലം കഴിക്കാൻ വന്നു പാൎക്കുന്നവരും ആയ പലേ വിശിഷ്ടവ്യക്തികളേയും സ്വാമിജി കാണുകയുണ്ടായി, അവരെയെല്ലാം അദ്ദേഹം ആദ്ധ്യാത്മികകാര്യങ്ങളിൽ ഉത്സുകരാക്കി. ഈ കാലഘട്ടത്തിലും സ്വാമിജി മിസ്സിസ്സ് ആനി ബസൻറിനെ രണ്ടു പ്രാവശ്യം കണ്ടു. അന്നു മിസ്സിസ്സ് ബസൻറ് ശ്രീ ജി. എൻ. ചക്രവൎത്തിയുടെ അതിഥിയായി താമസിക്കുകയായിരുന്നു. ചക്രവൎത്തിയുടെ ഭാര്യയെ കുട്ടിയായിരിക്കുമ്പോൾത്തന്നെ സ്വാമിജിക്കു പരിചയമുണ്ടു്. ചക്രവൎത്തിയുടെ ക്ഷണമനുസരിച്ചു് അവരുടെ വീട്ടിൽവെച്ചാണു് അദ്ദേഹം മിസ്സിസ്സ് ബസൻറുമായി ആദ്യം സംഭാഷണം നടത്തിയതു്. അതു കഴിഞ്ഞു് സ്വാമിജിയുടെ ആതിഥേയൻ മിസ്സിസ്സ് ബസൻറിനെ ചായയ്ക്കു ക്ഷണിച്ചു. രണ്ടവസരങ്ങളിലും അവർ തമ്മിൽ ദീൎഘനേരം സൗഹൃദപൂൎണ്ണമായ സംഭാഷണം നടന്നു.

പലപ്പോഴും വിനോദമയനെങ്കിലും സ്വാമിജി കൂടെക്കൂടെ ജീവിതയാതനകളെക്കുറിച്ചു പറയുകയും, ചിന്താധീനനും ധ്യാനമഗ്നനും ആവുകയും ചെയ്യാറുണ്ട്. ഏകാന്തതയ്ക്കുള്ള ഒരു തീവ്രാഭിനിവേശം അദ്ദേഹത്തെ ബാധിച്ചു. മേയ് 25-ാം തീയതി ബുധനാഴ്ച, സുഹൃത്തുക്കളെയും ശിഷ്യരെയും വിട്ട് സ്വാമിജി അൽമോറയിൽനിന്നും ഏതാനും മൈൽ അകലെയുള്ള സിയാദേവി എന്ന സ്ഥലത്തേയ്ക്കു പോയി. അവിടെ ദിവസവും പത്തു മണിക്കൂർവീതം ഏകാന്തശാന്തമായ വനാന്തർഭാഗത്തിൽ കഴിച്ചിരുന്നു: പക്ഷേ വൈകുന്നേരം കുടിലിൽ മടങ്ങിയെത്തുമ്പോൾ കാണാം ഒരു ജനക്കൂട്ടം അവിടെയും വന്നു കാത്തിരിക്കുന്നു. അതിനാൽ ശനിയാഴ്ച സ്വാമിജി മടങ്ങിപ്പോന്നു. അദ്ദേഹം തേജോദീപ്തനായിരുന്നു. 'ചൂടും തണുപ്പും പൊറുത്തും അല്പമെന്തെങ്കിലുംകൊണ്ടു വിശപ്പടക്കിയും പെരിപ്പുംമറ്റുമൊന്നുമില്ലാതെ, പാശ്ചാത്യവാസംകൊണ്ട് കേടുപാടുകളൊന്നും പററാതെ, പഴയപടി പരിവ്രാജകനായി ജീവിക്കാൻ കഴിയും,' എന്ന് അദ്ദേഹം പരീക്ഷിച്ചറിഞ്ഞു. അടുത്ത തിങ്കളാഴ്ച അതായത് മേയ് 30-ാം തീയതി ആതിഥേയരാൽ അനുഗതനായി സ്വാമിജി ഒരാഴ്ചക്കാലത്തേയ്ക്ക് അൽമോറ വിട്ടു; കൂടുതൽ ഏകാന്തതയ്ക്കുവേണ്ടിയും മഠം സ്ഥാപിക്കാൻ പററിയ ഒരു സ്ഥലം നോക്കാൻവേണ്ടിയുമാണ് പോയത്. ആ ആലോചന ഏതായാലും ഫലിച്ചില്ല.

ജൂൺ 5-ാം തീയതി ഞായറാഴ്ച വൈകുന്നേരം മടങ്ങിവന്നപ്പോൾ കാത്തിരുന്നത് മർമ്മഭേദകമായ രണ്ടു വാർത്തകളാണ്: പവനാഹാരിബാബയുടേയും ഗുഡ്‌വിന്റെയും മരണവാർത്ത. ശ്രീരാമകൃഷ്ണൻ കഴിഞ്ഞാൽ സ്വാമിജിക്കു് ഏററവും കൂടുതൽ സ്നേഹമുള്ള വ്യക്തിയായിരുന്നു പവനാഹാരിബാബ. സ്വാമിജിയുടെ പ്രിയശിഷ്യൻ അൽമോറയിൽനിന്നും മിസ്സ് മുള്ളറുമൊരുമിച്ച് മദ്രാസ്സിൽ പോവുകയും അവിടെ 'മദ്രാസ്‌മെയിൽ' പത്രമാപ്പീസിൽ ഒരു ജോലി സ്വീകരിക്കുകയും ചെയ്തിരുന്നു. ഗുഡ്‌വിൻ ഊട്ടിയിൽ വെച്ച് സന്നിപാതജ്വരംമൂലം ജൂൺ 2-ാം തീയതി മരണമടഞ്ഞു. പിറേറന്നു രാവിലെ മാത്രമേ ഈ വാർത്ത സ്വാമിജിയെ അറിയിച്ചുള്ളു. രാവിലെ മിസ്സിസ് ബുള്ളിന്റെ ബംഗ്ലാവിൽ വന്നപ്പോഴാണ് വിവരം അറിയിച്ചത്. അദ്ദേഹമതു് ശാന്തമായി സ്വീകരിച്ചു; അവിടെ ഇരുന്ന് പാശ്ചാത്യശിഷ്യരുമായി മെല്ലെ പലതും സംസാരിച്ചു. അന്നു പ്രഭാതത്തിൽ സ്വാമിജി ഭക്തിമയനായിരുന്നു; തീവ്രതപസ്സിൽക്കൂടി കടന്ന് വ്യക്തിബന്ധങ്ങളുടെ മോഹജാലത്തെ അതിക്രമിച്ചുപോകുന്ന ഭക്തിയായിരുന്നു അന്നത്തെ ചർച്ചാവിഷയം.

"ത്യാഗംകൂടാതെയുള്ള ഭക്തി എന്ന ഈ ആശയം എന്തൊന്നാണ്?" അദ്ദേഹം ചോദിച്ചു: 'അതു് അത്യാപത്കരമാണ്.' അവിടെ അങ്ങനെ ഒരു മണിക്കൂറോ കൂടുതലോ നേരം നിന്നുകൊണ്ടു് അദ്ദേഹം സംസാരിച്ചു—ഒരുവൻ തികച്ചും അനാസക്തനാകണമെങ്കിൽ സ്വയം സ്വീകരിക്കേണ്ട തീവ്രമായ ആത്മനിയന്ത്രണത്തെക്കുറിച്ചു്; സ്വാതന്ത്ര്യോദ്ദേശങ്ങൾ സഫലമാക്കാൻ വേണ്ടിവരുന്ന പരുഷതയെക്കുറിച്ചു്, കുസുമസമം മൃദുലകോമളമായ ജീവന്റെ ദളങ്ങളിൽ ജീവിതത്തിന്റെ കനത്ത കറകൾ പററി ഏതു നേരവും ആപത്തു സംഭവിച്ചേക്കാമെന്നതിനെ സംബന്ധിച്ചു്. ഈ പെരുവഴിയിൽ മനുഷ്യനു് എപ്പോഴും സുരക്ഷിതത്വബോധം ഉണ്ടാകാം എന്ന ചോദ്യത്തിനു സമാധാനമായി, ഒരു ഭാരതീയസന്ന്യാസിനി ഒരു ചെറുതാലത്തിൽ കുറെ ചാരം കൊടുത്തയച്ച കഥയും അദ്ദേഹം പറഞ്ഞു. എന്തെന്നാൽ വികാരങ്ങൾക്കെതിരെയുള്ള പോർ ഉഗ്രവും ദീർഘവുമാണ്; ഏതു നിമിഷത്തിലും ജേതാവു് പരാജിതനായി മാറിയെന്നുവരാം. അദ്ദേഹം സംസാരിച്ചുകൊണ്ടിരിക്കെ തോന്നി ത്യാഗത്തിന്റെ ഈ പതാക മഹത്തായ ഒരു വിജയത്തിന്റെ കൊടിക്കൂറയാണെന്നു്; നിത്യവരനെ വരിക്കാൻപോകുന്ന ആത്മവധുവിനു് അനുരൂപമായ ഉടയാടകൾ അകിഞ്ചനത്വവും ആത്മനിയന്ത്രണവുമാണെന്നു്; ജീവിതമെന്നതു് ദാനത്തിനായുള്ള ഒരു ദീർഘാവസരമാണെന്നു്; നമ്മിൽനിന്നു് കൊണ്ടുപോകപ്പെടാത്ത വസ്തു നഷ്ടമായെന്നെണ്ണി വിലപിക്കണമെന്നു്............

ദീർഘകാലം തന്നെ ഗാഢഭക്തിയോടെ സേവിച്ചും പരിചരിച്ചുംപോന്ന പ്രിയശിഷ്യന്റെ നഷ്ടത്തിൽ സ്വാമിജിയുടെ മൃദുലഹൃദയം തീവ്രവ്യഥയിലാണ്ടു. മണിക്കൂറുകൾ കടന്നു പോകുന്തോറും, ആ സ്നിഗ്ദ്ധശിഷ്യന്റെ രൂപം മനസ്സിൽനിന്നു വിട്ടുപോകുന്നില്ല എന്നു് അദ്ദേഹം പരാതിപ്പെട്ടു. പൂർവ്വസ്മരണകൾ വന്നു് ഇങ്ങനെ അലട്ടാൻ അനുവദിക്കുന്നതു് പൗരുഷമില്ലായ്മയാണെന്നു് അദ്ദേഹം കരുതി. ഈ ഭ്രാന്തിയും കീഴടക്കണം; ദേഹം വെടിഞ്ഞവരും നമ്മുടെ അടുത്തുതന്നെ ഉണ്ടു്, എങ്ങും പോയിട്ടില്ല എന്നറിയണം. അവർ പോയി എന്നും, പിരിഞ്ഞു എന്നും തോന്നുന്നതാണു് തെററിദ്ധാരണ. പ്രപഞ്ചനിയതിയെ നിയന്ത്രിക്കുന്ന ഒരു ഈശ്വരേച്ഛ ഉണ്ടെന്നു കരുതുന്നതു് വെറും മൂഢതയാണെന്നു് സ്വാമിജി ചിലപ്പോൾ ആക്രോശിക്കും: 'അങ്ങനെയൊരീശ്വരനുണ്ടെങ്കിൽ ആ ഈശ്വരനെ വെന്നു കൊന്നുകളയേണ്ടതു് നമ്മുടെ കടമയല്ലേ, ഗുഡ്‌വിനെ കൊന്ന കാരണത്താൽ ? ഹാ, ഗുഡ്‌വിൻ, അവൻ ജീവിച്ചിരുന്നെങ്കിൽ എന്തെന്തു ചെയ്യുമായിരുന്നില്ല !' ഇന്ത്യയിൽ ഈ മനോഭാവം തികച്ചും ആദ്ധ്യാത്മികമായി അംഗീകരിക്കപ്പെട്ടു;

എന്തെന്നാൽ ഇതു് ഏററവും ആത്മാർത്ഥവും സത്യസന്ധവുമായ ഒരു മനോഭാവമാണ്.

വേറൊരാൾ എഴുതിയ 'സ്വസ്തിവാചന'പരമായ ഏതാനും വരികൾ സ്വാമിജി എടുത്തു് മനോഹരമായ ഒരു ചെറിയ കവിത തീർത്തു; അതിൽ മൂലത്തിലെ ഒന്നും ബാക്കി ഉണ്ടായിരുന്നില്ല. ഈ കവിത ഗുഡ്‌വിന്റെ സ്മാരകമായി അദ്ദേഹത്തിന്റെ അമ്മയ്ക്കു് അയച്ചുകൊടുത്തു. ഗുഡ്‌വിനെക്കുറിച്ച് സ്വാമിജി ഇങ്ങനെ ഒരു കുറിപ്പും അയച്ചു:

'എനിയ്ക്കു് അവനോടുള്ള കടപ്പാടു് വീട്ടാൻ ഒരിക്കലും സാദ്ധ്യമല്ല: എന്റെ ഏതെങ്കിലും ആശയംകൊണ്ടു് തങ്ങൾക്കെന്തെങ്കിലും പ്രയോജനമുണ്ടായി എന്നു കരുതുന്നവർ അറിയേണ്ടതാണ്, മിക്കവാറും അതിലെ ഓരോ വാക്കും മിസ്റ്റർ ഗുഡ്‌വിന്റെ അശ്രാന്ത പരിശ്രമത്തിന്റെ ഫലമായി പ്രസിദ്ധം ചെയ്തിട്ടുള്ളതാണെന്നു്. ഉരുക്കുപോലെ ഉറച്ച ഒരു സുഹൃത്തും അചഞ്ചലഭക്തിയുള്ള ഒരു ശിഷ്യനും തളർച്ചയെന്തന്നറിയാത്ത ഒരു പ്രവർത്തകനും ആണു് അവന്റെ വേർപാടുകൊണ്ടു് എനിക്കു നഷ്ടപ്പെട്ടതും. അന്യർക്കു വേണ്ടിമാത്രം ജീവിക്കാനായിട്ടെന്നപോലെ പിറന്ന അപൂർവ്വം ചില വ്യക്തികളിൽ ഒരാളുടെ നഷ്ടംകൊണ്ടു് ലോകം അത്രയ്ക്കും ദരിദ്രമായിപ്പോയിരിക്കുന്നു.'

സ്വാമി അസ്വസ്ഥനും അക്ഷമനും ആയി; അകലെയെങ്ങോ പോയി ഏകാകിയായി കഴിയാൻ അദ്ദേഹം ആഗ്രഹിച്ചു. ദുസ്സഹമായ ഈ ദുഃഖവാർത്ത കേൾക്കാൻ ഇടയായ സ്ഥലത്തു തുടർന്നു താമസിക്കാൻ സ്വാമിജി ഇഷ്ടപ്പെട്ടില്ല ! അവിടെയിരുന്നാൽ കൂടെക്കൂടെ കത്തുകൾ എഴുതുകയും സ്വീകരിക്കുകയും വേണ്ടിവരും; അപ്പോൾ ആ ഹൃദയവ്രണം ഉണങ്ങാതെ നീറിക്കൊണ്ടേ ഇരിക്കും. കാശ്മീരിൽ കുറച്ചുകാലം ചെലവാക്കാമെന്നു തീർച്ചയാക്കി. അതനുസരിച്ച് ജൂൺ 11-ാം തീയതി സ്വാമിജി അൽമോറയിൽനിന്നും കാശ്മീരിലേയ്ക്കു പുറപ്പെട്ടു; കൂടെ കല്ക്കത്തയിൽനിന്നു് ഒരുമിച്ചു പോന്നിരുന്ന ശിഷ്യകൾ മാത്രമുണ്ടായിരുന്നു. മിസ്സിസ് ഓളി ബുള്ളിന്റെ അതിഥികളായിട്ടാണ് കാശ്മീരിൽ താമസിച്ചിരുന്നതു്.

യാത്രാവിവരണം തുടരുംമുമ്പ് സുപ്രധാനമായ ഒരു സംഭവം പ്രസ്താവ്യമായിട്ടുണ്ടു്. സ്വാമിജിയുടെ മദിരാശിയിലെ ശിഷ്യന്മാർ പ്രബുദ്ധഭാരതം എന്ന പേരിൽ ഒരു മാസിക നടത്തി വന്നിരുന്നു. അതിന്റെ പ്രഗല്ഭനും അനുഗൃഹീതനും ആയ പത്രാധിപർ ശ്രീമാൻ ബി. ആർ. രാജമയ്യർ, 26-ാമത്തെ വയസ്സിൽ പെട്ടെന്നു് അന്തരിച്ചു. തന്മൂലം മാസിക ഏതാനും കാലമായി മുടങ്ങിക്കിടക്കുകയായിരുന്നു. സ്വാമിജി അൽമോറയിലായിരിക്കു

മ്പോൾ ഈ മാസിക തുടർന്ന് നടത്താൻ സേവിയർദമ്പതികളെയും സ്വരൂപാനന്ദസ്വാമികളെയും ഭാരമേല്പിച്ചു. മദിരാശിയിലെ തന്റെ ശിഷ്യന്മാർ നടത്തിവന്നിരുന്ന ഈ മാസികയോട് സ്വാമിജിക്കു പ്രത്യേകവാത്സല്യമുണ്ടായിരുന്നു. ധർമ്മപ്രവചനങ്ങളും ആശ്രമങ്ങളും സേവാശ്രമങ്ങളും നടത്തുന്നപോലെതന്നെ പ്രധാനമായ ഒരു കാര്യമാണ് ഭാരതീയഭാഷകളിലും ഇംഗ്ലീഷിലും പത്രങ്ങളും മാസികകളുംവഴി ആശയവിതരണം നടത്തുന്നതും എന്ന് സ്വാമിജി അൽമോറയിൽവെച്ചും അതിനുമുമ്പും പലപ്പോഴും പറയാറുണ്ട്. നവഭാരതത്തിന് ശ്രീരാമകൃഷ്ണന്റെയും തന്റെയും സന്ദേശം നല്കുന്നതിനുള്ള ഒരു മുഖ്യോപായമായിട്ടാണ് അദ്ദേഹം അതെണ്ണിയിരുന്നത്. ഒരു ദൈനന്ദിനപത്രംതന്നെ നടത്താൻ ഒരിക്കൽ അദ്ദേഹം ആലോചിക്കുകയുണ്ടായി. പ്രബുദ്ധഭാരതം അധികം താമസിയാതെ അൽമോറയിൽനിന്ന് പുനഃപ്രസിദ്ധീകരണം ആരംഭിക്കും എന്ന ഉറപ്പോടുകൂടിയാണ് സ്വാമിജി കാശ്മീരിലേക്കു പുറപ്പെട്ടത്. സ്വരൂപാനന്ദസ്വാമി അതിന്റെ പത്രാധിപരും മിസ്റ്റർ സേവിയർ അതിന്റെ മാനേജരും ആയി നിശ്ചയിക്കപ്പെട്ടു. ഒരു ഹാൻഡ്പ്രസ്സും അച്ചുകളും കടലാസ്സും മററ് അത്യാവശ്യമുള്ള സാധനങ്ങളും മേടിക്കാൻ വേണ്ട ആദ്യത്തെ ചെലവുകളൊക്കെ വഹിച്ചുകൊള്ളാമെന്ന് മിസ്റ്റർ സേവിയർ ഏല്ക്കുകയും ചെയ്തു. മാസികയുടെ ആദ്യത്തെ പ്രതി കാണാൻ ആകാംക്ഷയോടെ സ്വാമിജി ശ്രീനഗരത്തിലെത്തി കാത്തിരുന്നു. പ്രബുദ്ധഭാരതത്തിന് സ്വാമിജി ആവേശകരമായ ഒരു ഉദ്ബോധനഗാനം അയച്ചുകൊടുക്കുകയും ചെയ്തു 'സത്യം, അനാവൃതമായ സത്യം, സ്വമഹിമയിൽ തിളങ്ങിവിളങ്ങുംവരെ,' നൂതനാദ്ഭുതങ്ങൾ സൃഷ്ടിക്കുവാൻവേണ്ടി ഉണരുന്നെഴുന്നേററു മുന്നേറുവാൻ സ്വാമിജി പ്രബുദ്ധഭാരതത്തെ ആഹ്വാനം ചെയ്തു.

ബംഗാളിലെ പുണ്യചരിതനും പ്രസിദ്ധദേശഭക്തനുമായ അശ്വിനീകുമാരദത്തനുമായി അൽമോറയിൽവെച്ചു നടന്ന മിഥോദർശനത്തെയും ഇവിടെ പരാമർശിക്കട്ടെ.

1897 മേയ്മാസത്തിലോ ജൂണിലോ ആയിരുന്നു അത്. സ്വാമി അൽമോറയിൽ സേവിയർ ദമ്പതികളുടെ അതിഥിയായിട്ടു താമസിക്കുന്ന കാലം. യാത്രയ്ക്കിടയിൽ അശ്വിനീബാബുവും അൽമോറയിലെത്തി. ഇംഗ്ലീഷ് സംസാരിക്കുകയും കുതിരസവാരി ചെയ്യുകയും ആകപ്പാടെ രാജകീയമായ രീതിയിൽ സഞ്ചരിക്കുകയും ചെയ്യുന്ന ഒരു ബംഗാളിസന്ന്യാസി സ്ഥലത്തുണ്ടെന്ന് ബാബു ഒരു ദിവസം അദ്ദേഹത്തിന്റെ അരിവെപ്പുകാരനിൽനിന്നും അറിയാനിടയായി. പത്രങ്ങളിൽനിന്നും അദ്ദേഹം അറിഞ്ഞിരുന്ന സ്വാമി

വിവേകാനന്ദൻ ആ അവസരത്തിൽ അൽമോറയിലാണെന്നു്. അതിനാൽ ആ അദ്ഭുതസാധു യോധസാധുവായ വിവേകാനന്ദ നാണെന്നു് ഗ്രഹിക്കാൻ പ്രയാസമുണ്ടായില്ല. അശ്വിനീബാബു ആ ഹിന്ദുജേതാവിനെ തേടി പുറപ്പെട്ടു. ആക്കും 'സ്വാമി വിവേകാന ന്ദൻെറ' മേൽവിലാസം പറഞ്ഞുകൊടുക്കാൻ കഴിഞ്ഞില്ല. പക്ഷേ 'ബംഗാളി സാധുവിനെക്കുറിച്ചു്' ചോദിച്ചപ്പോൾ, 'ആ കുതിരപ്പുറ ത്തു കയറുന്ന സന്ന്യാസിയെയാണോ നിങ്ങളുദ്ദേശിക്കുന്നതു്', എന്നു് ഒരു പഥികൻ ചോദിച്ചു: 'അതാ അദ്ദേഹം വരുന്നു കുതിര പ്പുറത്തു്! അതാണദ്ദേഹത്തിൻെറ പാർപ്പിടം, സർ.' കാഷായധാരി യായ ആ സന്ന്യാസി ബംഗ്ലാവിൻെറ പടിക്കലെത്തിയപ്പോൾ ഒരു ഇംഗ്ലീഷുകാരൻ വന്നു് കുതിരയെ വാതില്ക്കലേയ്ക്കു നയിച്ചുകൊണ്ടു പോകുന്നതായും സ്വാമി ഇറങ്ങുന്നതായും അശ്വിനീബാബു അക ലെനിന്നും കണ്ടു. അല്പം കഴിഞ്ഞു് ബാബു വാതില്ക്കലെത്തി ചോ ദിച്ചു; 'നരൻദത്തൻ ഇവിടെയുണ്ടോ?' അല്പം നീരസത്തോടെ ഒരു യുവസന്ന്യാസി മറുപടി പറഞ്ഞു: 'ഇല്ല സർ, നരൻദത്തൻ ഇവിടെ യില്ല. അദ്ദേഹം പണ്ടേ സിദ്ധികൂടി. സ്വാമി വിവേകാനന്ദനേ ഇ വിടെയുള്ളു.' തനിക്കു സ്വാമിവിവേകാനന്ദനെ വേണ്ട, പരമഹംസ ദേവൻെറ നരേന്ദ്രനെയാണു് തനിക്കാവശ്യം, എന്നു പറഞ്ഞു അശ്വി നീബാബു. ഈ സംഭാഷണം സ്വാമിജിയുടെ കാതുകളിലെത്തി. അദ്ദേഹം ശിഷ്യനെ വിളിച്ചു് വിവരം അന്വേഷിച്ചു. ശിഷ്യൻ പറഞ്ഞു; 'ഒരു മാന്യൻ വന്നു് നരൻദത്തനെ അന്വേഷിക്കുന്നു - പരമഹംസൻെറ നരേന്ദ്രനെ. അദ്ദേഹം പണ്ടേ മരിച്ചുപോയി എന്നും വേണമെങ്കിൽ സ്വാമി വിവേകാനന്ദനെ കാണാമെന്നും ഞാൻ പറഞ്ഞു.' 'ഹോ, എന്താണു നീകാണിച്ചതു്! അദ്ദേഹത്തെ കൂട്ടി ക്കൊണ്ടുവരൂ.' എന്നു പറഞ്ഞു സ്വാമിജി. അതനുസരിച്ചു് അശ്വിനീ ബാബുവിനെ കൂട്ടിക്കൊണ്ടു ചെന്നു; സ്വാമിജി ഒരു ചാരുകസേര യിൽ കിടക്കുകയായിരുന്നു. അശ്വിനീബാബുവിനെ കണ്ടയുടനെ സ്വാമിജി എഴുന്നേററു് സാദരം അഭിവാദനം ചെയ്തു. അശ്വിനീബാ ബു പറഞ്ഞു: 'ഗുരുദേവൻ ഒരിക്കലെന്നോടു് അദ്ദേഹത്തിൻെറ പ്രി യനരേന്ദ്രനുമായി സംസാരിക്കാൻ ആവശ്യപ്പെട്ടിരുന്നു. പക്ഷേ ആ അവസരത്തിൽ നരേന്ദ്രനു് എന്നോടു് അധികം സംസാരിക്കാൻ ക ഴിഞ്ഞില്ല. കൊല്ലം പതിന്നാലു കടന്നുപോയി; അദ്ദേഹത്തെ ഞാൻ വീണ്ടും കാണുന്നു. ഗുരുദേവൻെറ തിരുമൊഴി വീൺവാക്കാവാൻ വ യ്യ.' ആദ്യത്തെ അവസരത്തിൽ അദ്ദേഹവുമായി കൂടുതൽസമയം സം സാരിക്കാൻ കഴിയാത്തതിൽ സ്വാമിജിക്കു യഥാത്ഥത്തിൽ പരിതാ പമുണ്ടായിരുന്നു. വളരെക്കാലം മുമ്പു നടന്ന ഏതാനം നിമിഷത്തെ സംഭാഷണം സ്വാമിജി ഓമ്മിക്കുമെന്നു ബാബു തീരെ കരുതിയിരു

ന്നില്ല. സ്വാമിജിയുടെ ഓർമ്മശക്തി അശ്വനീബാബുവിനെ അദ്ഭുതപ്പെടുത്തി.

അശ്വനീബാബു അദ്ദേഹത്തെ 'സ്വാമിജി' എന്നു സംബോധനചെയ്യപ്പോറം തടഞ്ഞുകൊണ്ടു് അദ്ദേഹം പറഞ്ഞു: "എന്താണങ്ങനെ? ഞാനെന്നാണു് താങ്കറംക്കു് 'സ്വാമി' ആയതു്? ഞാനിപ്പോഴും അതേ നരേന്ദ്രൻതന്നെ. ഗുരുദേവൻ വിളിക്കാറുള്ള ആ പേരു് ഒരമൂല്യനിധിയാകുന്നു. എന്നെ ആ പേരിൽ വിളിക്കൂ."

അശ്വിനീബാബു: അങ്ങു് ലോകമെല്ലാം സഞ്ചരിച്ചിട്ടുണ്ടു്; അനവധിലക്ഷം ഹൃദയങ്ങളെ ആദ്ധ്യാത്മികതകൊണ്ടു് ഉണർത്തിയിട്ടുണ്ടു്. ഭാരതത്തിൻെറ മോചനം ഏതു വഴിക്കാണു കിടക്കുന്നതെന്നു് അങ്ങേയ്ക്കു പറയാൻ കഴിയുമോ ?

സ്വാമിജി: താങ്കറം ഗുരുദേവനിൽനിന്നും കേട്ടിട്ടുള്ളതിൽ കൂടുതലായി എനിക്കൊന്നും പറയാനാവില്ല – നമ്മുടെ അസ്തിത്വത്തിൻെറ അന്തസ്സത്ത ആദ്ധ്യാത്മികതയാണെന്നു്; എല്ലാ പരിഷ്കാരങ്ങളും അതിൽക്കൂടി പുറത്തുവരണം, ജനസാമാന്യത്തിനു് സ്വീകാര്യമാകണമെങ്കിൽ എന്നു്. മറിച്ചു ചെയ്യുയെന്നതു്, ഗംഗയെ അതിൻെറ ഉറവിടമായ ഹിമാലയത്തിലേയ്ക്കു് മടക്കി അയയ്ക്കുകയും പുതിയൊരു ചാലിൽക്കൂടി ഒഴുക്കുവാൻ നോക്കുകയും ചെയ്യുന്നതുപോലെ അസാദ്ധ്യമാണു്.

അശ്വനീബാബു: എന്നാൽ കോൺഗ്രസ്സിൻെറ പ്രവർത്തനത്തിൽ അങ്ങേയ്ക്കു വിശ്വാസമില്ലേ ?

സ്വാമിജി: ഇല്ല, എനിക്കു വിശ്വാസമില്ല.. പക്ഷേ, ഒന്നുമില്ലാത്തതിൽ ഭേദം; ഉറങ്ങിക്കിടക്കുന്ന ജനതയെ ഉണർത്താൻ എല്ലാ വശത്തുനിന്നും ഉന്തുന്നതു നല്ലതുമാണു്. ജനസാമാന്യത്തിനു വേണ്ടി കോൺഗ്രസ് എന്താണു ചെയ്തിരുന്നതു് എന്നൊന്നു പറഞ്ഞുതരാമോ? വെറുതെ കുറെ പ്രമേയം പാസാക്കിയതുകൊണ്ടു സ്വാതന്ത്ര്യം കൈവരുമെന്നു വിചാരിക്കുന്നുണ്ടോ ? എനിക്കതിൽ വിശ്വാസമില്ല. ആദ്യം ജനതയെ ഉണർത്തണം. അവർക്കു വയറു നിറയെ ആഹാരം കിട്ടട്ടെ; അവർ സ്വയം മോചനം നേടിക്കൊള്ളും. കോൺഗ്രസ് അവർക്കുവേണ്ടി എന്തെങ്കിലും ചെയ്യുന്ന പക്ഷം അതിനോടു് എനിക്കു സഹാനുഭൂതിയുണ്ടു്. ഇംഗ്ലീഷുകാരുടെ സദ്ഗുണങ്ങളും സ്വീകരിക്കേണ്ടതായുണ്ടു്.

അശ്വിനീബാബു: മതം എന്നതുകൊണ്ടു് അങ്ങു് ഏതെങ്കിലും പ്രത്യേകസമ്പ്രദായത്തെയാണോ ഉദ്ദേശിക്കുന്നതു് ?

സ്വാമിജി: ഗുരുദേവൻ ഏതെങ്കിലും പ്രത്യേകസമ്പ്രദായം പ്രഖ്യാപിക്കുകയുണ്ടായോ? പക്ഷേ അദ്ദേഹം, വേദാന്തം സമഗ്രവും സർവ്വാശ്ലേഷിയും ആയ ഒരു മതമാണെന്നു പറഞ്ഞിട്ടുണ്ട്. ഞാനതുകൊണ്ടു് വേദാന്തം പ്രചരിപ്പിക്കുന്നു. പക്ഷെ എൻെറ മതത്തിൻെറ കാതൽ കരുത്താണു്. നെഞ്ചകത്തിനു് കരുത്തിയററാത്ത മതം മതമല്ല എൻെറ പക്ഷത്തിൽ, അതു് ഉപനിഷത്തായാലും ഗീതയായാലും ഭാഗവതമായാലും എന്തായാലും. ബലമാണു മതം; ബലത്തേക്കാഠം വലുതായിട്ടൊന്നുമില്ല.

അശ്വിനീബാബു: ഞാനെന്താണു ചെയ്യേണ്ടതു് എന്നു സദയം പറഞ്ഞുതരൂ.

സ്വാമിജി: താങ്കഠം ചില വിദ്യാഭ്യാസപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുകയാണെന്നു് ഞാനറിയുന്നു. അതു് ശരിയായ പ്രവർത്തനമാണു്. മഹത്തായ ഒരു ശക്തി താങ്കളിൽ പ്രവർത്തിക്കുന്നു; വിദ്യാദാനം മഹനീയമായ ഒന്നാണു്. എന്നാൽ ജനങ്ങളിൽ പൗരുഷം വളർത്തുന്ന ഒരു വിദ്യാഭ്യാസം പ്രചരിപ്പിക്കാൻ ശ്രദ്ധിക്കണം. താങ്കളുടെ വിദ്യാർത്ഥികളുടെ സ്വഭാവം വജ്രസദൃശം സുദൃഢമാക്കുക. ഭാരതത്തിൻെറ പാരതന്ത്ര്യം നശിപ്പിക്കാനുള്ള വജ്രായുധം നിർമ്മിക്കുന്നതു് ബംഗാളിയുവാക്കന്മാരുടെ അസ്ഥികൊണ്ടു വേണം. യോഗ്യന്മാരായ ഏതാനും യുവാക്കന്മാരെ എനിക്കു തരാമോ? എന്നാൽ ലോകത്തെ നന്നായിട്ടൊന്നു് പിടിച്ചു കുലുക്കാം ഞാൻ.

രാധാകൃഷ്ണഗാനങ്ങഠം എവിടെ കേഠംക്കുന്നോ അവിടെ ഇടം വലം നോക്കാതെ ചാട്ടവാറു് പ്രയോഗിച്ചോളൂ. നാടു മുഴുവൻ മൂടിയാററായി. ആത്മനിയന്ത്രണമില്ലാത്ത ആളുകഠം അമ്മാതിരി കീർത്തനങ്ങളെടുത്തു കളിക്കുന്നു ! ഈ വക ഉന്നതാദർശങ്ങഠംക്കു് അത്യല്പമായ അശുദ്ധിപോലും വലിയ വിലങ്ങാണു്. അതെന്താ നേരമ്പോക്കാണോ ? നെടുനാഠം നാഠം ആടി പാടി; ഇനി കുറച്ചു കാലത്തേയ്ക്കു് അല്പമൊന്നടങ്ങിയിരുന്നതുകൊണ്ടു് തരക്കേടൊന്നുമില്ല. ആ തക്കം നോക്കി നാടു് കരുത്തു നേടട്ടെ.

തീണ്ടൽജാതിക്കാരുടെ, ചെരുപ്പുകുത്തികളുടെ, തോട്ടികളുടെ, അങ്ങനെയുള്ളവരുടെ അടുത്തു പോയി, അവരോടു പറയുക: 'നിങ്ങളാണു് നാടിൻെറ നട്ടെല്ല്; ലോകത്തെ ആകമാനം ഇളക്കി മറിക്കാനുള്ള അളവററ കരുത്തു നിങ്ങളുടെ ഉള്ളിലുണ്ടു്. എഴുന്നേല്ക്കുവിൻ. കെട്ടുകളൊക്കെ പൊട്ടിക്കുവിൻ. ലോകം മുഴുവൻ നിങ്ങളെ മിഴിച്ചുനോക്കിനില്ക്കും.' പോയി അവരുടെ ഇടയിൽ വിദ്യാലയങ്ങഠം സ്ഥാപിക്കുക; അവക്കു് യജ്ഞോപവീതം കൊടുക്കുക.

സ്വാമിജിയുടെ പ്രാതലിനു നേരമായതുകൊണ്ട് അശ്വിനീബാബു യാത്രപറയാൻ എഴുന്നേററു. എന്നാൽ പോകുന്നതിനു മുമ്പ് അദ്ദേഹം ചോദിച്ചു: "മദ്രാസിലെ ബ്രാഹ്മണർ അങ്ങയെ ശൂദ്രനെന്നു വിളിക്കുകയും വേദപ്രചാരണത്തിന് അധികാരമില്ലെന്നു പറയുകയും ചെയ്തപ്പോൾ, 'ഞാൻ ശൂദ്രനെങ്കിൽ, നിങ്ങൾ, മദ്രാസിലെ ബ്രാഹ്മണർ, പറയരിൽ പറയരാണ്'' എന്നു പറഞ്ഞതു വാസ്തവംതന്നെയോ?''

സ്വാമിജി: അതെ.

അശ്വിനീബാബു: ഒരാദ്ധ്യാത്മികാചാര്യനും ആത്മനിയന്ത്രണമുള്ള ആളുമായ അങ്ങ് അങ്ങനെ ശകാരിച്ചതു ശരിയായോ?

സ്വാമിജി: എന്നാരു പറയുന്നു? ഞാൻ ചെയ്തതു ശരിയായെന്നു ഞാനൊരിക്കലും പറഞ്ഞിട്ടില്ല. അവരുടെ ധിക്കാരം എന്നെ കലികൊള്ളിച്ചു; ആ വാക്കുകൾ എന്റെ വായിൽനിന്നു വീണു. ഞാനെന്തു ചെയ്യട്ടെ? പക്ഷേ അതു ശരിയായി എന്നൊന്നും ഞാൻ വാദിക്കുന്നില്ല.

ഇതു കേട്ടപ്പോൾ അശ്വിനീബാബു സ്വാമിജിയെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു: 'ഇന്നെന്റെ കണ്ണിൽ അങ്ങ് പണ്ടെന്നത്തേക്കാളും വളരെ വലുതായിരിക്കുന്നു. എങ്ങനെയാണ് അങ്ങൊരു ലോകജേതാവായതെന്നും ഗുരുദേവൻ അങ്ങയെ ഇത്രയേറെ സ്നേഹിക്കാൻ എന്താണു കാരണമെന്നും ഇപ്പോൾ എനിക്കു മനസ്സിലായി.'

# കാശ്മീരിൽ

അൽമോറയിൽനിന്നും ഗഹനവനങ്ങളുടെ നടുക്കൂടി താഴെ സമതലത്തിലേയ്ക്കുള്ള യാത്ര അതീവ ഉല്ലാസപ്രദമായിരുന്നു. വഴിക്ക് ഒരു മലഞ്ചെരിവു ചൂണ്ടിക്കാണിച്ചുകൊണ്ട്, അവിടം നാട്ടുവിശ്വാസമനുസരിച്ച് ഒരുതരം മനുഷ്യാശ്വസത്വങ്ങളുടെ പാർപ്പിടമാണെന്നും അക്കഥ കേൾക്കുംമുമ്പ് താൻതന്നെ വാസ്തവത്തിൽ അവിടെവെച്ച് അമ്മാതിരി ഒരു സത്വത്തെ കാണുകയുണ്ടായെന്നും സ്വാമിജി പറഞ്ഞു. ജൂൺ 12-ാം തീയതി യാത്രാസംഘം മനോഹരമായ ഭീമതാലസരോവരത്തിന് മേലേക്കരയിൽ വിശ്രമിച്ചു. സായന്തനസംഭാഷണവേളയിൽ സ്വാമിജി പലേ വൈദിക സൂക്തങ്ങളും സൂർദാസ് തുടങ്ങിയ ഭക്തകവികളുടെ കീർത്തനങ്ങളും അനുയായികളെ ഭംഗിയായി ചൊല്ലിക്കേൾപ്പിക്കുകയും സുന്ദരമായി ഇംഗ്ലീഷ്പദ്യത്തിൽ തർജ്ജമചെയ്തുകൊടുക്കുകയും ചെയ്തു. പിറേറന്നാൾ പയിൻകാടുകളും ദേവദാരുവനങ്ങളും പർവ്വതങ്ങളും പിന്നിട്ട് അവർ പഞ്ചാബിലേയ്ക്കു യാത്രയായി.

റാവൽപ്പിണ്ടിയിൽനിന്നും സംഘം കുതിരവണ്ടിയിൽ മൂറിയിലേയ്ക്കു പോയി. അവിടെ മൂന്നു നാൾ താമസിച്ചശേഷം കുറേ ദൂരം കുതിരവണ്ടിയിലും ബാക്കി വഞ്ചിയിലുമായി ശ്രീനഗരത്തിലേയ്ക്കു പുറപ്പെട്ടു; ജൂൺ 22-ാം തീയതി അവിടെയെത്തി. വഴിക്ക്, കൊഹലയിൽനിന്ന് ബാരാമുല്ലയ്ക്കു പൊയ്ക്കൊണ്ടിരിക്കുമ്പോൾ മതത്തിൻെറ മറവിൽ വാമാചാരമെന്ന പേരിൽ നടമാടുന്ന ദുരാചാരങ്ങളെ തുറന്നുപറയുകയും അവയെ നിശിതമായി നിന്ദിക്കുകയും ചെയ്തു. മാതൃഭൂമിയുടെ മേന്മയും താഴ്മയും കാണാൻ കഴിഞ്ഞിരുന്ന സ്വാമിജി തൻെറ പാശ്ചാത്യശിഷ്യരിൽനിന്ന്, ഭാരതത്തിനെതിരെ അതിൻെറ വിരോധികൾക്ക് ഉന്നയിക്കാവുന്ന ഏററവും നീചമായ കാര്യങ്ങൾപോലും മറച്ചുവെയ്ക്കാൻ വിചാരിച്ചില്ല എന്നു കാണാം. ഭാരതത്തിൻെറ നന്മയും തിന്മയും അദ്ദേഹം അവർക്കു കാണിച്ചുകൊടുത്തു. തിരസ്കാരം ആവശ്യമാകുന്നിടത്ത് കഠിനമായ തിരസ്കാരം പ്രകാശിപ്പിക്കാനും അദ്ദേഹം മടിച്ചിരുന്നില്ല.

ജൂൺ 19-ാം തീയതി ഝലംതാഴ്‌വരയിൽക്കൂടി കടന്നുപോകുമ്പോൾ സ്വാമിജി ചില പൂർവ്വകാലസ്മരണകൾ പറയുകയുണ്ടായി. ബ്രഹ്മവിദ്യയെക്കുറിച്ചും, ഏകത്വദർശനത്തെക്കുറിച്ചും, സ്നേഹമെങ്ങനെ ദോഷത്തെ ദൂരീകരിക്കുമെന്നതിനെക്കുറിച്ചും

സംസാരിക്കുമ്പോൾ സ്വാമിജി, പില്ക്കാലം ധനവാനായിത്തീർന്ന തന്റെ ഒരു സഹപാഠിയുടെ കഥ പറഞ്ഞു. അയാൾക്കെന്തോ കടുത്ത രോഗം പിടിപെട്ടു. രോഗം മാററാനോ അതിന്റെ കാരണം കണ്ടുപിടിക്കാനോ ഭിഷഗ്വരന്മാർക്ക് കഴിഞ്ഞില്ല. അയാൾക്ക് വല്ലാത്ത നിരാശയായി; ജീവിതംതന്നെ മടുത്തു. ആവക അവസരങ്ങളിൽ ആളുകൾ സാധാരണ ചെയ്യാറുള്ളപോലെ അയാളും മതത്തെക്കുറിച്ചും വൈരാഗ്യത്തെക്കുറിച്ചും ചിന്തിക്കാൻ തുടങ്ങി. സ്വാമി ഒരു അദ്ധ്യാത്മപുരുഷനും യോഗാചാര്യനും ആയെന്നു കേട്ട് തന്നെ ഒന്നു വന്നു കാണണമെന്ന് സവിനയം അപേക്ഷിച്ചുകൊണ്ട് അയാൾ ആളയച്ചു. സ്വാമിജി പോയി. സ്വാമിജി രോഗിയുടെ സമീപം ഇരിക്കുമ്പോൾ ഈ ഉപനിഷന്മന്ത്രം അദ്ദേഹത്തിന്റെ സ്മരണയിലെത്തി: 'ബ്രഹ്മ തം പരാദാദ്യോഽന്യത്രാത്മനോ ബ്രഹ്മ വേദ, ക്ഷത്രം തം പരാദാദ്യോഽന്യത്രാത്മനോ ലോകാൻ വേദ.' (ബൃഹദാരണ്യകോപനിഷത് 4. 5. 7.). 'ബ്രാഹ്മണൻ തന്നിൽനിന്ന് ഭിന്നനാണെന്നു കരുതുന്നവനെ ബ്രാഹ്മണൻ കീഴടക്കുന്നു; തന്നിൽനിന്നന്യനാണ് ക്ഷത്രിയൻ എന്നു കരുതുന്നവനെ ക്ഷത്രിയൻ കീഴടക്കുന്നു; തന്നിൽനിന്നന്യമായിട്ട് ലോകങ്ങളെ കാണുന്നവനെ ലോകങ്ങൾ കീഴടക്കുന്നു.' അത്ഭുതമെന്നേ പറയേണ്ടു, ഇതു് രോഗിയിൽ അത്ഭുതകരമായ മാററം വരുത്തി, ആശ്ചര്യകരമായ ഫലം ഉള്ളവാക്കി. പദങ്ങൾ ഉച്ചരിക്കുന്നതോടൊപ്പം അയാൾ അതിന്റെ രഹസ്യം ഗ്രഹിച്ചു. ശരീരത്തിൽ ഏറെ നാളായി തോന്നിയിട്ടില്ലാത്തവിധം കരുത്തു വീണ്ടുകിട്ടുന്നതായി അയാൾക്കു തോന്നി; വളരെ വേഗം അയാൾ രോഗമുക്തനാവുകയും ചെയ്തു. 'അതിനാൽ ഓർത്തോ,' സ്വാമിജി തുടർന്നു, 'ഞാൻ പലപ്പോഴും അപ്രതീക്ഷിതമായ കാര്യങ്ങളും കോപം കലർന്ന വാക്കുകളും പറയുന്നുണ്ടെങ്കിലും സ്നേഹമല്ലാതെ മറെറാന്നും യഥാർത്ഥത്തിൽ പ്രചരിപ്പിക്കാൻ എന്നുള്ളിൽ ഉദ്ദേശമില്ലെന്ന് ഓർത്തോളൂ ! ഇതൊക്കെ ശരിയായി വന്നുകൊള്ളും നാം പരസ്പരം സ്നേഹിക്കുന്നുണ്ട് എന്നോർത്താൽ.'

സ്വാമിജിക്കു ബാല്യകാലത്തു് പരമശിവനോടുണ്ടായിരുന്ന ഭക്തിപ്രകർഷം മുമ്പു പ്രസ്താവിച്ചിട്ടുണ്ട്. പ്രായമേറി വന്നതോടെ അദ്ദേഹത്തിന്റെ ശിവഭക്തി ഗാഢമായിത്തീർന്നു. യതികളുടേയും യോഗികളുടേയും നാഥനായ പരമശിവന്റെ ആവാസമായ ഹിമവാനിലെത്തിയപ്പോൾ ശിവനെക്കുറിച്ചുള്ള ചിന്തകൊണ്ട് മനം നിറഞ്ഞു. അർദ്ധനാരീശ്വരനായ ശിവനെക്കുറിച്ചുള്ള പൗരാണികഭാവനകൾ അദ്ദേഹം ശിഷ്യർക്ക് വിവരിച്ചുകൊടുത്തു. തപസ്സിന്റെയും താന്ത്രികാരാധനയുടെയും ഒരു സമന്വയമായും ത്യാഗത്തിന്റെയും പരമപ്രേമത്തിന്റെയും അഭേദരൂപമായും ഉമാമഹേശ്വരന്മാർ ഭാവ

നചെയ്യപ്പെട്ടിരിക്കുന്നു. 'ആ വേനൽക്കാലത്തു് അനാദ്യമായി, പരമശിവന്റെ ജടയ്ക്കുള്ളിൽക്കൂടി ഗംഗയെ സമതലങ്ങളിലേയ്ക്കു് അവതരിപ്പിക്കുന്നതിന്റെ പിന്നിലുള്ള പ്രകൃതികഥയുടെ അർത്ഥം എനിക്കു മനസ്സിലായി,' എന്നു് അദ്ദേഹം പറഞ്ഞു. പർവ്വതപ്രദേശങ്ങളിലെ നദികളും ജലപ്രപാതങ്ങളും ഉതിർത്തുകൊണ്ടിരുന്ന വാക്കു് എന്താണെന്നു് വളരെക്കാലം തേടിയതിനുശേഷമേ അതു്, 'ഹര ഹര വ്യോമ് വ്യോമ്,' എന്ന നിത്യനിസ്സ്വനമാണെന്നു് മനസ്സിലാക്കാൻ കഴിഞ്ഞുള്ള, എന്നും സ്വാമിജി പറഞ്ഞു: 'അദ്ദേഹം മഹേശ്വരൻ, ശാന്തൻ, സുന്ദരൻ, മൗനി; ഞാൻ അദ്ദേഹത്തിന്റെ മഹാഭക്തനും.'

വളഞ്ഞുപുളഞ്ഞ മലമ്പാതകളെ സംബന്ധിച്ചും നിരവധി പുരാതനാവശിഷ്ടങ്ങളെ സംബന്ധിച്ചും വലിയ പാറക്കെട്ടുകളെക്കുറിച്ചും കാശ്മീരികൾ വിഭാവനചെയ്തിട്ടുള്ള പൗരാണികകഥകൾ ബാരാമുല്ലയിലും കാശ്മീരിന്റെ ഇതരഭാഗങ്ങളിലും സ്വാമിജിയുടെ മനസ്സിൽ കൂടെക്കൂടെ ഉയർന്നുവന്നുകൊണ്ടിരുന്നു. പ്രകൃതിരാമണീയകത മാത്രം നോക്കിയാലും ആ യാത്ര അത്യന്തം മോഹനമായിരുന്നു. ആടിപ്പാടി നടക്കുന്ന കൃഷീവലർ, വളഞ്ഞ കാട്ടുവഴികളിൽക്കൂടി കാൽനടയായി ദേവാലയങ്ങളിൽ ദർശനം നടത്താൻ പോകുന്ന തീർത്ഥാടകർ, മലരണിഞ്ഞ വാളിലച്ചെടികൾകൊണ്ടു നിറഞ്ഞ മലഞ്ചെരിവുകൾ, പച്ചപുതച്ച പാടങ്ങൾ, ഇസ്ലാമബാദിന്റെ സമീപമുള്ള പോപ്ലാർ മരങ്ങൾ, എവിടെ നോക്കിയാലും കാണപ്പെടുന്ന കൂററൻ ചിനാർമരങ്ങൾ, ഇവയെല്ലാം അവിസ്മരണീയങ്ങളായ ദൃശ്യങ്ങളത്രെ.

സ്വാമിജി പാശ്ചാത്യദേശങ്ങളിലോ പൗരസ്ത്യദേശങ്ങളിലോ എവിടെപ്പോയാലും തത്തദ്ദേശങ്ങളിലെ ജനങ്ങളുടെ രീതിനീതികളുമായി ഇണങ്ങിപ്പോകാൻ ശ്രമിച്ചിരുന്നു. കാശ്മീരിലെത്തിയപ്പോൾ കാണാം അദ്ദേഹം കാശ്മീരികളുടെ ചായക്കോപ്പയിൽനിന്നും ചായ കുടിക്കുന്നതും അവിടത്തെ വരട്ടിയ പഴങ്ങൾ അന്നാട്ടുകാരെപ്പോലെ കഴിക്കുന്നതും.

സഹായത്തിനു് ആരെയും കൂടെ കൊണ്ടുവന്നിട്ടില്ലാത്തതിനാൽ സകല കാര്യങ്ങളും അദ്ദേഹംതന്നെ വേണ്ടിയിരുന്നു ചെയ്യാൻ; യാത്രാസംഘത്തിന്റെ സുഖസൗകര്യങ്ങൾക്കു വേണ്ട ഏർപ്പാടുകളും ചെയ്യേണ്ടതുണ്ടായിരുന്നു; ഇതൊക്കെ സ്വാമിജി അത്യാനന്ദത്തോടെ ചെയ്തുപോന്നു. 20-ാം തീയതി ബാരാമുല്ലയിലെത്തിയ യാത്രാസംഘം അന്നുച്ചതിരിഞ്ഞു് നാലുമണിയോടുകൂടി മൂന്നു വഞ്ചിവീടുകളിൽ ശ്രീനഗരത്തിലേയ്ക്കു യാത്ര തിരിച്ചു; മൂന്നാം

ദിവസം അവിടെയെത്തി. അടുത്ത ദിവസം ഝലംനദിയിൽ മേലോട്ടു യാത്ര ചെയ്യുമ്പോൾ, വഞ്ചി ഒരു ഗ്രാമത്തിനടുത്തു കെട്ടിയിട്ടിട്ട് സ്വാമിജി സഹചരരെ വയലുകളുടെ നടുവിൽക്കൂടി ഒരു നീണ്ട സവാരിക്കു കൂട്ടിക്കൊണ്ടുപോയി. എന്നിട്ടു ഒരു വീട്ടുമുററത്തേയ്ക്കു തിരിഞ്ഞു, അനുയായികളെ ഒരു സ്ത്രീക്കു പരിചയപ്പെടുത്തിക്കൊടുക്കാൻ. ആ സ്ത്രീയുടെ മതവിശ്വാസത്തെയും ആത്മാഭിമാനത്തെയും കുറിച്ച് സംഭാഷണവേളകളിൽ അവരോടും മററുള്ളവരോടും സ്വാമിജി പറഞ്ഞിട്ടുണ്ടെന്നു മാത്രമല്ല ഏതാനും മാസംമുമ്പ് കല്ക്കത്തയിൽ ചെയ്ത ഒരു പൊതുപ്രസംഗത്തിലും അവരെക്കുറിച്ചു പരാമർശിക്കുകയുണ്ടായി. അവിടെ വീട്ടുമുററത്ത് ഒരു മരത്തിൻെറ മൂട്ടിൽ പ്രായംചെന്ന സുമുഖയായ ഒരു സ്ത്രീ കമ്പിളി നൂററുകൊണ്ട് ഇരിക്കുന്നതു കാണായി; അവരുടെ ചുററും അവരെ സഹായിച്ചുകൊണ്ട് രണ്ടു സ്നുഷകളും അവരുടെ കുട്ടികളും ഉണ്ട്. പോയവഷത്തിൽ ഒരു ദിവസം സ്വാമിജി ഈ വീട്ടിൽ വന്ന് കുറച്ചു വെള്ളം മേടിച്ചു കുടിക്കുകയുണ്ടായി. വെള്ളം കുടിച്ചതിനുശേഷം സ്വാമിജി അന്നു ചോദിച്ചു: 'അമ്മേ, അമ്മയുടെ മതം ഏതാണ്?' അവർ സാഭിമാനം പറഞ്ഞു: 'മാന്യരേ, ദൈവത്തിനു നന്ദി, ദൈവത്തിൻെറ അൻപിനാൽ ഞാനൊരു മുസ്ലീമാകുന്നു!' ഈ അവസരത്തിൽ കുടുംബാംഗങ്ങളെല്ലാവരും സ്വാമിജിയെയും അനുചരരെയും സന്തോഷസമേതം സ്വാഗതം ചെയ്തു സത്കരിച്ചു.

സഞ്ചാരവേളകളിൽ ഒരു ദിവസം സിസ്റ്റർ നിവേദിത, കാളീഘട്ടംക്ഷേത്രത്തിനുമുമ്പിൽ ജനങ്ങൾ പ്രകടിപ്പിക്കുന്ന വികാരപാരവശ്യത്തെക്കുറിച്ചു പരാതി പറഞ്ഞു. 'അവരെന്തിനാണ് വിഗ്രഹത്തിനു മുമ്പിൽ നിലം മുത്തുന്നത്?' – അവർ ചോദിച്ചു. സ്വാമി വളരെ ശാന്തനായി, എന്നിട്ടു പറഞ്ഞു, 'ആ വിഗ്രഹത്തിനു മുമ്പിൽ മുത്തുന്നതു് ഈ പർവ്വതങ്ങളുടെ മുമ്പിൽ മുത്തുന്നതുപോലെയല്ലേ?'

കാശ്മീരിൻെറ തലസ്ഥാനമായ ശ്രീനഗരത്തിൽ ഝലം നദിയിൽ വഞ്ചിവീടുകളിൽ ചെലവഴിച്ച ആ നാളുകളെല്ലാം – ജൂൺ 21 മുതൽ 25 വരെ – സ്വാമിജിയുടെ അനുയായികൾക്ക് ജ്ഞാനാർജ്ജനത്തിന് അഭൂതപൂർവ്വവും അസുലഭവുമായ ഒരവസരമായിരുന്നു. പലയിടങ്ങളും സന്ദർശിച്ചു പലപ്പോഴും സംഭാഷണത്തിൽ മുഴുകി തന്മയനായി സ്വാമിജി ആഹാരത്തിൻെറ കാര്യം മറന്നേ പോകാറുണ്ട്. സംഭാഷണവിഷയങ്ങൾ വിവിധങ്ങളായിരുന്നു. കാശ്മീർ കടന്നുപോന്നിട്ടുള്ള മതപരമായ വിവിധ കാലഘട്ടങ്ങളായിരിക്കും ചിലപ്പോൾ ചച്ചാവിഷയം, വിശേഷിച്ചും കനിഷ്കൻെറ ഭരണകാലം. പിന്നെച്ചിലപ്പോൾ ബുദ്ധമതത്തിലെ സദാചാരങ്ങളും അശോകൻെറ കീഴിലുള്ള മതാധീശത്വവും; ശൈവസമ്പ്രദായ

ത്തിന്റെ ചരിത്രമായിരിക്കും ചിലപ്പോൾ ചിന്താവിഷയം. ഒരു ദിവസം ചെങ്കിഷ്ഖാന്റെ ദിഗ്വിജയത്തെ പരാമർശിച്ചുകൊണ്ടു് സ്വാമിജി പറഞ്ഞു: 'അദ്ദേഹം പ്രാകൃതനായ ഒരു ആക്രമണകാരി യായിരുന്നില്ല.' എന്നിട്ടു് നെപ്പോളിയനോടും അലക്സാണ്ടരോടും അദ്ദേഹത്തെ സാദൃശ്യപ്പെടുത്തുകയും ചെങ്കിഷ്ഖാനും മററിരുവ രേയുംപോലെ ഏകലോകാദർശത്താൽ പ്രചോദിതനായിരുന്ന എന്നു പ്രസ്താവിക്കുകയും ചെയ്തു. ഒരുപക്ഷേ ഒരേ ജീവൻതന്നെ ആയിരു ന്നിരിക്കാം വിഭിന്ന കാലങ്ങളിൽ ദിഗ്വിജയത്തിനു് ഒരുമ്പെട്ട അവർ മൂവരും എന്നു് സ്വാമി തുടൎന്നു പറഞ്ഞു; മതകാര്യങ്ങളിൽ മനുഷ്യരെ ഈശ്വരനിൽക്കൂടി ഒന്നാക്കുവാൻ ശ്രമിച്ച കൃഷ്ണനും ബുദ്ധ നും കൃസ്തുവും ഒരേ ആത്മാവായിരുന്നിരിക്കാൻ ഇടയുള്ളതുപോലെ. 'ദീനതയുടെയോ ക്ലീബതയുടെയോ നേരിയ നാദംപോലും ഇല്ലാത്ത ആ അദ്ഭുതകാവ്യം' – ഗീത – ആയിരിക്കും പലപ്പോഴും സംഭാഷണവിഷയം.

കാശ്മീരിലെത്തി ഒരാഴ്ച കഴിയുംമുമ്പുതന്നെ സ്വാമിജി ഏകാന്തജീവിതത്തിനു് ആൎത്തിപൂണ്ടു. കൂട്ടുകാരെ വിട്ടു് അദ്ദേഹം ഒററയ്ക്കു് ചുററിത്തിരിയാൻ പോകും, പോയിട്ടു പിന്നീടു് തിരിച്ചു വരും ജ്ഞാനസ്വരൂപന്റെ തേജസ്സുകൊണ്ടു് ഉദ്ദീപ്തനായിട്ടു്. അമ്മാതിരി അനുഭവങ്ങൾക്കുശേഷം അദ്ദേഹം ദൃഢസ്വരത്തിൽ പറയും: 'ദേഹത്തെക്കുറിച്ചു് ചിന്തിക്കുന്നതുപോലും പാപമാണു്.' 'ശക്തി പ്രകടിപ്പിക്കുന്നതു തെററാണു്'; 'കാൎയ്യങ്ങൾ കൂടുതൽ നേരെ യാവുന്നൊന്നുമില്ല. അവ പഴയപടി തുടരുന്നു, നാമാണു് കൂടുതൽ നല്ലവരായിത്തീരുന്നതു്, നാം നമ്മിൽ വരുത്തുന്ന പരിവൎത്തന ങ്ങൾകൊണ്ടു്.' മാനവജീവിതം ഈശ്വരപ്രകാശനമായി അദ്ദേഹം പലപ്പോഴും വ്യാഖ്യാനിച്ചു. സാമൂഹ്യജീവിതം പ്രാണപീഡയായി ട്ടാണു് സ്വാമിജിക്കു തോന്നിയതു്; സന്ന്യാസിയുടെ ഏകാന്തതയ്ക്കും ആത്മത്യാഗത്തിനും അത്ര വിരുദ്ധമായിരുന്നു അതു്. ഈ നാളുകളെ ക്കുറിച്ചു് സിസ്റ്റർ നിവേദിത എഴുതുന്നു:

''പ്രിയൻ പ്രേമഭാജനത്തെക്കുറിച്ചു നിനയ്ക്കുംപോലെയാണെന്നു പലപ്പൊഴുതും തോന്നും അദ്ദേഹം, മൗനിയും ഭസിതഭൂഷിതനുമായ പരിവ്രാജകന്റെയോ ഏകാന്തവാസിയായ തപസ്വിയുടെയോ ജീവിതത്തെക്കുറിച്ചു് നിനയ്ക്കുന്നതു കണ്ടാൽ. ഇന്നോ നാളെയോ അദ്ദേഹം ഞങ്ങളെ എന്നെന്നേയ്ക്കുമായി വിട്ടുപിരിയുമെന്നോ, അദ്ദേഹത്തിന്റെ ഇപ്പോഴത്തെ ഈ വാക്കുകൾ ഞങ്ങൾ കേൾക്കുന്ന അവസാനത്തെ വാക്കുകളായിരിക്കുമെന്നോ ആരെങ്കിലും ഞങ്ങളോ ടു പറഞ്ഞിരുന്നുവെങ്കിൽ അതൊരിക്കലും ഞങ്ങളെ അദ്ഭുതപ്പെട്ട ത്തുമായിരുന്നില്ല. അദ്ദേഹവും, അതുപോലെ അദ്ദേഹത്തെ ആശ്രയി

ക്കേണ്ടിവരുന്ന കാര്യങ്ങളിലൊക്കെ ഞങ്ങളും, നിത്യനിയതിയാകുന്ന വാനോർപ്പുഴയിൽക്കൂടി ഒഴുകിപ്പോകുന്ന ഒരു പുൽക്കൊടി പോലെയായിരുന്നു. അതു് ഏതു പൊഴുതും മൗനവടിവിൽ അദ്ദേഹത്തിൻെറ മുമ്പിൽ ആവിർഭവിച്ചെന്നു വരാം. ഏതു നിമിഷവും ലൗകികജീവിതം അദ്ദേഹത്തെ സംബന്ധിച്ച് അവസാനിച്ചെന്നു വരാം.

കാര്യങ്ങൾ മുൻകൂട്ടി നിശ്ചയിക്കാതിരിക്കുക എന്നതു് യാദൃച്ഛികമായിരുന്നില്ല. രണ്ടു കൊല്ലം കഴിഞ്ഞൊരിക്കൽ ഒരെഴുത്തിനു് അദ്ദേഹമെഴുതിയ മറുപടി എന്നെ കാണിച്ചപ്പോൾ ഞാൻ പറഞ്ഞ ചില ലൗകികബുദ്ധി കേട്ടു് അദ്ദേഹം എൻെറ നേരേ കാണിച്ച തിരസ്കാരം എനിക്കു് ഒരു കാലവും വിസ്മരിക്കാനാവില്ല. 'പദ്ധതി ! പദ്ധതി !' അവജ്ഞയോടെ അദ്ദേഹം ആക്രോശിച്ചു: 'അതാണു് നിങ്ങൾ പാശ്ചാത്യർക്കു് ഒരു മതം ഉണ്ടാക്കാൻ ഒരിക്കലും സാധിക്കാത്തതു്! നിങ്ങളിലാരെങ്കിലും എപ്പോഴെങ്കിലും ഉണ്ടാക്കിയിട്ടുണ്ടെങ്കിൽ അതു് പദ്ധതിയൊന്നുമില്ലാത്ത ചില കത്തോലിക്കാസിദ്ധന്മാരാകുന്നു. മതം പ്രചരിപ്പിച്ചതു് പദ്ധതിക്കാരല്ല, ഒരിക്കലുമല്ല!''

പരമപദത്തിനു ദാഹിച്ചുകൊണ്ടിരുന്ന ആ മഹനീയജീവിതത്തിൻെറ പാദതലത്തിൽ പാർക്കയാൽ സ്വാമിജിയുടെ പദ്ധതിയില്ലായ്മ ആത്മജ്ഞാനത്തിൻെറ പ്രകടഫലമാണെന്നും ഏകാന്തതയും ശാന്തതയുമാണു് ആത്മവികാസത്തിനുള്ള ഉത്തമോപാധിയെന്നും ആ പാശ്ചാത്യതീർഥാടകർക്കു് ഗ്രഹിക്കാൻ വിഷമമുണ്ടായിരുന്നില്ല.

'മനുഷ്യനു് ഇരുപതു കൊല്ലം ഏകാന്തത്തിൽ പാർക്കുകയും ഭ്രാന്തു പിടിക്കാതിരിക്കുകയും സാദ്ധ്യമല്ലെന്ന പാശ്ചാത്യചിന്തയും ഇരുപതുവർഷം തനിച്ചു വസിക്കാതെ ഒരു മനുഷ്യനെ ശരിക്കുമൊരു മനുഷ്യനായി കരുതിക്കൂടാ എന്ന ഭാരതീയാശയവും താരതമ്യപ്പെടുത്തുമ്പോൾ വ്യക്തമാകുന്നതുപോലെ മറെറാന്നുകൊണ്ടും പാശ്ചാത്യപൗരസ്ത്യചിന്താഗതികൾ തമ്മിലുള്ള അന്തരം തൻെറ ദൃഷ്ടിയിൽ പ്രകടമാകുന്നില്ല,' എന്നു് സ്വാമിജി പറഞ്ഞു.

ഈയവസരത്തിൽ സന്ദർശിച്ച പലയിടങ്ങളിൽ ഒന്നു് 'തക്ത്-ഇ സുലൈമാൻ' എന്ന ദേവാലയമാണു്. രണ്ടുമൂവായിരം അടി ഉയരമുള്ള ഒരു പർവ്വതത്തിൻെറ മുകളിലാണു് അതു സ്ഥിതി ചെയ്യുന്നതു്. അവിടത്തെ വിശാലവും വിമോഹനവുമായ പ്രകൃതിദൃശ്യം കണ്ടു് സ്വാമിജി ഉദ്ഘോഷിച്ചു: ''നോക്കുവിൻ ! ദേവാലയങ്ങൾ സ്ഥാപിക്കുന്നതിൽ ഹിന്ദു പ്രകടമാക്കുന്ന പ്രതിഭാവൈഭവം കണ്ടോ ! അവനെപ്പോഴും മഹത്തായ പ്രകൃതിശോഭയുള്ള സ്ഥാനം

തെരഞ്ഞെടുക്കുന്നു. അതാ നോക്കു, 'തക്ത്തി'ൽ നിന്നാൽ കാശ്മീരം മുഴുവൻ കാണാം. ഹരിപർവ്വതത്തിന്റെ ശിലാകൂടം നീലനീററിൽ നിണനിറത്തോടെ ഉയരുന്നു; കുതിക്കാൻ സന്നദ്ധനായ ഒരു പഞ്ചാസ്യനെപ്പോലെ, കിരീടവും ചൂടിക്കൊണ്ടു്. മാർത്താണ്ഡമന്ദിരത്തിന്റെ പാദതലത്തിൽ താഴ്‌വരയും !'' എന്നിട്ടദ്ദേഹം ഹിന്ദുക്കളുടെ ജന്മസിദ്ധമായ പ്രകൃതിപ്രേമത്തെക്കുറിച്ചു് ഏറെനേരം സംസാരിച്ചു. ദേവാലയങ്ങൾ, ആശ്രമങ്ങൾ, സ്മാരകങ്ങൾ മുതലായവ പണിയാൻ അതിസുന്ദരങ്ങളായ സ്ഥാനങ്ങൾ തെരഞ്ഞെടുക്കുന്നതിൽ നിന്നും അതു വ്യക്തമാകുന്നതാണു്.

സർവ്വദാ ഉല്ലാസവാനായ സ്വാമിജി, തന്റെ അമേരിക്കൻ സഹയാത്രികർക്കു് അവരുടെ ദേശീയദിനമായ ജൂലായ് 4-ാം തീയതി അപ്രതീക്ഷിതമായ ഒരാഘോഷം ഏർപ്പാടുചെയ്യാൻവേണ്ടി, നേരത്തെ തീർച്ചപ്പെടുത്തിയിരുന്ന ഒരു യാത്ര നീട്ടിവെച്ചു. സംഘത്തിലെ അമേരിക്കക്കാരിയല്ലാത്ത ഒരു വ്യക്തിയുമായി ആലോചിച്ചു് സ്വാമിജി മൂന്നാം തീയതി ഒരു തയ്യൽക്കാരൻ ബ്രാഹ്മണനെ അത്യുത്സാഹത്തോടെ കൂട്ടിക്കൊണ്ടുവന്നു; അമേരിക്കൻ പതാക ഉണ്ടാക്കേണ്ടതെങ്ങനെ എന്നു് തയ്യൽക്കാരനു പറഞ്ഞുകൊടുക്കാൻ ആ ശിഷ്യയോടു് ആവശ്യപ്പെട്ടു. അടുക്കളയായുപയോഗിക്കുന്ന വഞ്ചിയുടെ തലയ്ക്കൽ തുണിത്തുണ്ടിൽ ഒരുമട്ടിൽ താരകളും വരകളും രേഖപ്പെടുത്തി മരച്ചില്ലകളും ചേർത്തു് കൊടി ആണിവെച്ചുറപ്പിച്ചു. അതിരാവിലെ ചായയ്ക്കും ഏർപ്പാടുചെയ്തിരുന്നു. സ്വന്തം സംഭാവനയായി, 'ജൂലായ് നാലിനോടു്'' എന്നൊരു കവിതയും എഴുതി. അതു് അഭിവാദനമെന്നോണം ഉറക്കെ വായിക്കുകയും ചെയ്തു. പരമപദമായ സ്വാരാജ്യത്തിനുവേണ്ടിയുള്ള സ്വാമിജിയുടെ തീവ്രദാഹം അതിൽ മുഴങ്ങിക്കേട്ടിരുന്നു. ഒരു ക്രാന്തദർശിയുടെ പ്രവചനമായിട്ടാണു് അതു പരിണമിച്ചതു്; നാലു സംവത്സരം കഴിഞ്ഞു് 1902 ജൂലായ് നാലാം തീയതി സ്വാമി വിവേകാനന്ദൻ തന്റെ ഭൗതികബന്ധങ്ങളെല്ലാം ഭേദിച്ചു് 'കുതിക്കും കുതുകത്തോടെ' ആ പരമപദത്തിലെത്തി.

ശ്രീനഗറിലേയ്ക്കുള്ള മടക്കയാത്രയിൽ സ്വാമിജി ത്യാഗാദർശത്തെക്കുറിച്ചു് ആവേശപൂർവ്വം ചിന്തിച്ചു. ആവേശഭരിതനായ അദ്ദേഹം ലൗകികജീവിതത്തെ ഉയർത്തിക്കാണിക്കാൻ ശ്രമിക്കുന്നവരെ നിഷ്കരുണം നിന്ദിച്ചു. ''ഒരു ജനകരാജനാകാൻ അത്ര എളുപ്പമോ ?'' അദ്ദേഹം ചോദിച്ചു: ''തികച്ചും അനാസക്തനായി സിംഹാസനത്തിൽ വാഴുക എളുപ്പമോ — സമ്പത്തും കീർത്തിയും കാംക്ഷിക്കാതെ, ഭാര്യയിലും മക്കളിലും അനാസക്തനായി ഇരിക്കാൻ? പടിഞ്ഞാറു പലരും എന്നോടു പറഞ്ഞു തങ്ങൾ ഈ നിലയിൽ

എത്തിയിട്ടുണ്ടെന്നു്. അവരോടു് എനിക്കിതേ പറയാൻ ഉണ്ടായിരുന്നുള്ളു: 'അമ്മാതിരി മഹാന്മാർ ഭാരതത്തിൽ ജനിക്കുന്നില്ല.'' അദ്ദേഹം ഇതും പറഞ്ഞു: ''ഇതു് സ്വയം ഗ്രഹിക്കാനും കുട്ടികളെ പഠിപ്പിക്കാനും ഒരിക്കലും വിസ്മരിക്കരുതു് : * തിളങ്ങുന്ന കതിരോനും മിന്നാമിനുങ്ങും, അനന്തസാഗരവും പൊട്ടക്കുളവും, മേരുപർവ്വതവും കടുകുമണിയും പോലെയാണു് സന്ന്യാസിയും ഗൃഹസ്ഥനും തമ്മിലുള്ള അന്തരം.'' തങ്ങളുടെ വ്രതനിഷ്ഠ പാലിക്കാൻ കഴിയാതെപോയ സാധുക്കളെപ്പോലും താൻ അനുഗ്രഹിക്കും, അദ്ദേഹം പറഞ്ഞു, എന്തെന്നാൽ അവരും ആദർശത്തിനു സാക്ഷികളായിരുന്നു, അങ്ങനെ മറ്റുള്ളവരുടെ വിജയത്തിനു് ചെറിയ തോതിൽ കാരണക്കാരായിരുന്നു, എന്നുള്ളതുകൊണ്ടു്. ത്യാഗത്തിന്റെ പതാകയായ കാഷായം ഇല്ലായിരുന്നുവെങ്കിൽ ഭോഗവും ഭൗതികതയും വന്നു മനുഷ്യന്റെ പൗരുഷമെല്ലാം അപഹരിച്ചു കളഞ്ഞേനെ, എന്നു് അദ്ദേഹം ചൂണ്ടിക്കാണിച്ചു.

ഈ നാളുകളിൽ ഏകാന്തതയ്ക്കും ശാന്തതയ്ക്കും ഉള്ള ആഗ്രഹം സ്വാമിജിയിൽ കൂടിക്കൂടി വന്നു; ശിഷ്യരിൽ അമേരിക്കക്കാരായ ഇരുവർ ഗുൽമർഗ്ഗിലേയ്ക്കു് ഒരു ഹ്രസ്വസന്ദർശത്തിനു പോയപ്പോൾ, തന്റെ ഉദ്ദേശം സാധിക്കാൻ തക്ക അവസരം അതുതന്നെ എന്നു് സ്വാമിജി തീർച്ചയാക്കി. വേറാരേയും അറിയിക്കാതെ പ്രസിദ്ധമായ അമരനാഥശിവക്ഷേത്രത്തിലേയ്ക്കു തീർത്ഥാടനത്തിനു പോകാൻ അദ്ദേഹം ഒരുക്കങ്ങൾ ചെയ്തു. സോനമാർഗ്ഗംവഴി, കൈയിലൊരു കാശുമില്ലാതെ, തനിച്ചു് ജൂലായ് 10-ാം തീയതി അദ്ദേഹം പുറപ്പെട്ടു. 15-ാംതീയതി മടങ്ങിപ്പോന്നു; കാരണം, ചൂടുകൊണ്ടു് മഞ്ഞുമലകൾ ഉരുകി വഴി സഞ്ചാരയോഗ്യമല്ലാതായിക്കിടന്നിരുന്നു.

പിറേറന്നോ അതിനടുത്ത ദിവസമോ ഭക്തിയെക്കുറിച്ചും ഉമാമഹേശ്വരന്മാരെക്കുറിച്ചും രാധാകൃഷ്ണന്മാരെക്കുറിച്ചും സംസാരിച്ചുകൊണ്ടിരിക്കെ അതിൽ തന്മയനായി ഇരുന്നുപോയി; പ്രാതലിനു സമയമായി എന്നു പലതവണ അറിയിച്ചിട്ടും അനങ്ങിയില്ല. അവസാനം മനമില്ലാമനമോടെ പ്രാതലിനുള്ള വിളി കേട്ടപ്പോൾ ചോദിച്ചു: 'ഈ ഭക്തിയൊക്കെയുള്ളപ്പോൾ ഭുക്തിയെന്തിനു് ?'

18-ാം തീയതി യാത്രികർ ഇസ്ലാമബാദിലേയ്ക്കു പോയി. അടുത്ത ദിവസം ഉച്ചതിരിഞ്ഞു് അവർ പണ്ഡർനാഥന്റെ പഴയ അമ്പലം തേടിപ്പിടിച്ചു. ഝലംനദിയുടെ കരയ്ക്കു് ഒരു കാട്ടിൽ പായൽ പൊതിഞ്ഞ ഒരു പൊയ്കയിൽ താണു കിടക്കുകയാണു്

---

* മേരുസർഷപയോർയദ്വത് സൂര്യഖദ്യോതയോരിവ
സരിത്സാഗരയോർയദ്വത് തഥാ ഭിക്ഷുഗൃഹസ്ഥയോഃ.

ആ അമ്പലം. അമ്പലത്തിനകത്തെ പുരാതന ശില്പവേലകഠം സ്വാമിജി അനുയായികഠംക്കു കാണിച്ചുകൊടുത്തു. ഉള്ളിലുള്ള സൂര്യമുദ്രകളും കൊത്തുപണികളും നാഗങ്ങളാൽ ബന്ധിക്കപ്പെട്ട നരനാരീരൂപങ്ങളും അവരുടെ ശ്രദ്ധയെ ആകർഷിച്ചു. പുറത്തു കിഴക്കേ വാതില്ക്കലെ ത്രിവക്രകമാനത്തിനടിയിൽ നിവർന്നുനില്ക്കുന്ന വിധത്തിൽ ബുദ്ധൻെറ ഒരു മനോഹരപ്രതിമയുണ്ട്. ചുമരിൽ ഒരു മരത്തിനടുത്തു് പൊട്ടിപ്പൊളിഞ്ഞ ഒരു സ്ത്രീരൂപം —ബുദ്ധൻെറ അമ്മ മായാദേവിയുടെ ആയിരിക്കണമതു്. ചാരനിറത്തിലുള്ള കനത്ത കല്ലുകഠംകൊണ്ടു് പണിതതാണു് അമ്പലം. ഒരുപക്ഷെ കനിഷ്കൻെറ കാലഘട്ടത്തിൽ, ഏ. ഡി. 150 — നോടടുത്തു പണിചെയ്യപ്പെട്ടതായിരിക്കണം. ആ സ്ഥലം സ്വാമിജിക്കു് ചിന്താദ്യോതകവും ഉല്ലാസപ്രദവുമായിത്തോന്നി. ക്ഷേത്രദർശനത്തെക്കുറിച്ചു് സിസ്റ്റർ നിവേദിത എഴുതുന്നു:

“കാശ്മീർചരിത്രത്തെ നാലു കാലഘട്ടങ്ങളായി അദ്ദേഹം നേരത്തെ വിഭജിച്ചിരുന്നതിൽ, ബുദ്ധമതത്തിൻെറ നേരായ ഒരു സ്മാരകമായിരുന്നു അതു്. 1. വൃക്ഷാരാധനയും നാഗാരാധനയും; വേർനഗ് തുടങ്ങി ‘നാഗി’ൽ അവസാനിക്കുന്ന തീർത്ഥങ്ങളുടെ പേർ അതിൽനിന്നും ഉണ്ടായതാണു്. 2. ബുദ്ധമതം. 3. ഹിന്ദുമതം, സൂര്യാരാധനയുടെ രൂപത്തിൽ. 4. മുഹമ്മദുമതം. ശില്പവേല ബുദ്ധമതത്തിൻെറ സവിശേഷകലയാണെന്നു് അദ്ദേഹം ഞങ്ങളോടു പറഞ്ഞു; പദ്മവും സൂര്യമുദ്രയും അതിൻെറ സർവ്വസാധാരണമായ അലങ്കാരരൂപങ്ങളും. നാഗങ്ങളോടുകൂടിയ രൂപങ്ങഠം ബുദ്ധമതത്തിനു മുമ്പുള്ള കാലഘട്ടത്തെയാണു് കുറിക്കുന്നതു്.”

സ്വാമിജിയും അനുയായികളും വഞ്ചിയിൽ മടങ്ങിയെത്തിയപ്പോഠം നേരം അന്തിയായി. വനത്തിലെ ആ ഏകാന്തദേവാലയവും ബുദ്ധൻെറ പ്രതിമയും സ്വാമിജിയുടെ ചിന്തയെ ഉദ്ദീപ്തമാക്കിയിരിക്കണം. അന്നു വൈകുന്നേരം ചരിത്രപരമായ താരതമ്യപഠനത്തിൽ അദ്ദേഹം മുഴുകിയിരുന്നു. വൈദികചടങ്ങുകളും കത്തോലിക്കാപള്ളിയിലെ ചടങ്ങുകളും തമ്മിലുള്ള സാദൃശ്യങ്ങഠം അദ്ദേഹം ചൂണ്ടിക്കാണിച്ചു. ഹിന്ദുമതത്തിൻെറതന്നെ ഒരു ശാഖയായ ബുദ്ധമതത്തിൽനിന്നുമാണു് ക്രിസ്തുമതം രൂപംകൊണ്ടതു് എന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ‘വൈദികക്രിയകളിലും കുർബ്ബാനയുണ്ടു്. അന്നനിവേദ്യം; ഞങ്ങളുടെ പ്രസാദം, നിങ്ങളുടെ തിരുവത്താഴം. ഒന്നുമാത്രം, അവർ മുട്ടുകുത്തിക്കൊണ്ടല്ല, ഉഷ്ണരാജ്യങ്ങളിൽ പതിവുള്ളമാതിരി ഇരുന്നുകൊണ്ടാണു് അതു സമർപ്പിക്കുന്നതു്. ടിബററിൽ അവർ മുട്ടുകുത്തുന്നു. പിന്നെയും, വൈദികക്രിയകഠംക്കുമുണ്ടു് ധൂപവും ദീപവും സംഗീതവും.’ ഹിന്ദുമതത്തിൽ സമൂഹ

പ്രാൎത്ഥന ഇല്ല എന്നാരോ പറഞ്ഞപ്പോൾ അദ്ദേഹം ആ ആളുടെ നേരേ തിരിഞ്ഞുനിന്നുകൊണ്ടു് ആക്രോശിച്ചു: 'ഇല്ല, കൃസ്തുമതത്തിലും ഉണ്ടായിരുന്നില്ല. അതു തനി പ്രോട്ടസ്റ്റൻറു സമ്പ്രദായമാണു്. പ്രോട്ടസ്റ്റൻറുകാർ ഒരുപക്ഷെ അതു് * മൂർസ്വാധീനത്തിൽക്കൂടി മഹമ്മദീയരിൽനിന്നും എടുത്തതാണു്. പുരോഹിതൻ എന്ന ആശയം തീൎത്തും തകൎത്തുകളഞ്ഞ ഒരൊററ മതം മഹമ്മദുമതമാകുന്നു. പ്രാൎത്ഥനയിലെ നേതാവു് ആരാധകരുടെ നേരേ പുറം തിരിഞ്ഞാണു നില്ക്കുന്നതു്. വേദിയിൽനിന്നും കൊറാൻ വായിക്കുക മാത്രമേ പാടുള്ളു. പ്രോട്ടസ്റ്റൻറ്മതം ഇതിൻെറ ഒരു പകൎപ്പാണു്. കത്തോലിക്കാവൈദികരുടെ മൂൎദ്ധാവിലെ മുടി കളയുന്ന ഏൎപ്പാടു കൂടി ഇന്ത്യയിലുണ്ടായിരുന്നു, ശിരോമുണ്ഡനരൂപത്തിൽ........ ബുദ്ധനുമുമ്പുള്ള ഹിന്ദുമതത്തിലും സന്ന്യാസിമാരും ബ്രഹ്മവാദിനികളും ഉണ്ടായിരുന്നു. [2]തീബെയ്ദിൽനിന്നുമാണു് യൂറോപ്പിനു് സന്ന്യാസസമ്പ്രദായം ലഭിച്ചതു്.'

കൃസ്തുമതം മുഴുവൻ ആര്യന്മാരിൽനിന്നും ഉണ്ടായിട്ടുള്ളതാണെന്നു് അദ്ദേഹം വിശ്വസിച്ചു — ഭാരതത്തിലെയും ഈജിപ്ററിലെയും ചിന്തകൾക്കു് യഹൂദമതത്തിൻെറയും ഗ്രീക്‌സംസ്കാരത്തിൻെറയും നിറം പിടിപ്പിച്ചതാണതു്. ക്രീററിനടുത്തുവെച്ചുണ്ടായ അൎത്ഥവത്തായ സ്വപ്നത്തിനുശേഷം യേശുകൃസ്തുവിൻെറ ചരിത്രസത്യതയെക്കുറിച്ചു് തനിക്കു് അല്പം സംശയമുണ്ടു്, എന്നു് അദ്ദേഹം പറഞ്ഞു. എന്നിരുന്നാലും, 'രണ്ടു സംഭവങ്ങൾ കൃസ്തുവിൻെറ ജീവിതത്തിൽ വ്യക്തവും സജീവവുമായ ദൃശ്യങ്ങളായി തെളിഞ്ഞുനില്ക്കുന്നു: വ്യഭിചാരം ചെയ്തതിനു് പിടിച്ചുകൊണ്ടുവരപ്പെട്ട സ്ത്രീ – സാഹിത്യത്തിലെ ഏററവും സുന്ദരമായ കഥ — പിന്നെ കിണററിന്നരികിലെ സ്ത്രീയും. ഈ രണ്ടാമത്തേതു് ഭാരതീയജീവിതവുമായി എത്ര സദൃശം! വെള്ളം കോരാൻ കുടവുമായി വരുന്ന ഒരു സ്ത്രീ കിണററിന്നരികെ കാഷായധാരിയായ ഒരു പരിവ്രാജകനെ കണ്ടെത്തുന്നു. അദ്ദേഹം അവളോടു് വെള്ളംചോദിക്കുന്നു. എന്നിട്ടു് അദ്ദേഹം അവൾക്കു് ധൎമ്മോപദേശം ചെയ്യുന്നു; അവളുടെ ചിന്തകളെ കറഞ്ഞൊന്നു് തൻെറ യോഗശക്തികൊണ്ടു് മനസ്സിലാക്കുന്നു, അങ്ങനെയൊക്കെ. പക്ഷെ ഇന്ത്യയിൽ, അവൾ ഗ്രാമീണരെ വിളിക്കാൻ പോയപ്പോൾ സന്ന്യാസി ആ തക്കം നോക്കി കാട്ടിലേക്കു് പാഞ്ഞേനെ!'

കൃസ്തുമതത്തിലെ പ്രമുഖവ്യക്തികളിൽ വിശുദ്ധപൗലോസിൻെറ ചരിത്രം മാത്രമേ വിശ്വാസ്യമായുള്ളു. "അദ്ദേഹം ഒരു ദൃക്‌സാക്ഷിയായിരുന്നില്ലതാനും: സ്വന്തം അഭിപ്രായപ്രകാരം

* മൂർ = വടക്കുപടിഞ്ഞാറൻ ആഫ്രിക്കയിൽ പാൎത്തിരുന്ന ഒരു മഹമ്മദീയ ജനത. 2 ഈജിപ്ററിലെ 'തീബ്സ്' എന്ന ഡിസ്ട്രിക്ട്.

തന്നെ ഏതു വഞ്ചനയും പൊന്നവനമായിരുന്നു - 'എന്തു തന്ത്രംകൊണ്ടും ആത്മാവിനെ രക്ഷിക്കുക' - എന്താ, അങ്ങനെയല്ലേ?'' പ്രവാചകന്മാരുടെ കത്തുകളും പ്രവർത്തനരേഖകളും സുവിശേഷങ്ങളെക്കാൾ പുരാതനങ്ങളാണെന്നു് സ്വാമിജിക്കു തോന്നിയിരുന്നു. നസറേത്തിലെ അതിപുരാതനമായ ഒരു ജനവിഭാഗത്തെ ഉണർത്തി എന്നുള്ളതാണു് പൗലോസ് പുണ്യവാളന്റെ മഹിമ; തന്മൂലം ആരാധാനമൂർത്തിയായി ഒരു പുരാണപുരുഷനെ ലഭിക്കുകയും ചെയ്തു. ഇവയെല്ലാം അടിയിൽ പ്രവർത്തിച്ചിരുന്നതു് റാബി ഹില്ലെലിന്റെ കൈകളാണു്: യേശുവിന്റെ ഉപദേശങ്ങൾക്കെല്ലാം ഉത്തരവാദി അദ്ദേഹമായിരുന്നു.

മനുഷ്യരിൽ ഏററവും ശ്രേഷ്ഠനായിട്ടാണു് സ്വാമിജി ബുദ്ധനെ എണ്ണിയിരുന്നതു്. 'അദ്ദേഹം ഒരു ശ്വാസംപോലും തനിക്കു വേണ്ടി വലിച്ചില്ല.' സ്വാമിജി ഉദ്ഘോഷിച്ചു: ''സർവ്വോപരി, തന്നെ ആരാധിക്കണമെന്നു് അദ്ദേഹം ഒരിക്കലും ആവശ്യപ്പെട്ടില്ല. അദ്ദേഹം പറഞ്ഞു, 'ബുദ്ധൻ ഒരു വ്യക്തിയല്ല, ഒരു പദവിയാണു്. ഞാനൊരു വാതിൽ കണ്ടെത്തിയിരിക്കുന്നു. നിങ്ങളേവരും ഉള്ളിൽ കടക്കുവിൻ !''

ചുററുമുള്ള പ്രകൃതിദൃശ്യങ്ങളും കണ്ടാനന്ദിച്ചുകൊണ്ടു് യാത്രികർ പുഴയിൽക്കൂടി മെല്ലെ താഴോട്ടൊഴുകി അടുത്തനാൾ അവന്തിപ്പൂരിലെത്തി, അവിടത്തെ രണ്ടു മഹാക്ഷേത്രങ്ങളുടെ അവശിഷ്ടങ്ങൾ കണ്ടു. 22-ാം തീയതി ബിജ്ബിഹാരക്ഷേത്രം സന്ദർശിച്ചശേഷം ഇസ്ലാമാബാദിലേയ്ക്കു പോയി. രാവിലെ സ്വാമി ഒന്നോ രണ്ടോ ശിഷ്യരോടൊരുമിച്ചു് ഝലംനദിയുടെ തീരത്തുക്കൂടിയും വയലുകൾക്കിടയിൽക്കൂടിയും ദീർഘദൂരം നടക്കാൻ പോകാറുണ്ടു്. ഈ സഞ്ചാരവേളകളിലെ അദ്ദേഹത്തിന്റെ സംഭാഷണം പർവ്വതമാരുതൻപോലെ ഉന്മേഷകരവും ആരാമകുസുമങ്ങൾപോലെ ആത്മാപഹാരികളും ആയിരുന്നു.

ഈജിപ്ഷ്യൻ, സെമിററിക്, ആര്യൻ എന്നീ ജനതകളുടെ ഇടയിൽ നിലവിലിരുന്ന പാപമെന്ന ആശയത്തെക്കുറിച്ചു് ചർച്ച ചെയ്കെ, വേദത്തിൽ അതു് പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിലും പെട്ടെന്നതു മറയുന്നുവെന്നും, ഈജിപ്ററുകാരും സെമിററിക്വർഗ്ഗക്കാരും തങ്ങളുടെ മതചിന്തകളുടെ ഒരു പ്രധാനഭാഗമായിട്ടാണു് പാപത്തെ കരുതിപ്പോരുന്നതു് എന്നും സ്വാമിജി ചൂണ്ടിക്കാണിച്ചു. വൈദികചിന്തയിൽ ചെയ്ത്താൻ കലിയാണു്, ക്രോധദേവത; ബൗദ്ധന്മാർക്കു് കാമദേവതയായ മാരനും. ''ചെയ്ത്താൻ ബൈബിളിലെ ഹാംലററ് ആണെന്നിരിക്കെ, ഹൈന്ദവമതഗ്രന്ഥങ്ങളിൽ ക്രോധദേവത സൃഷ്ടിയെ ഭിന്നിപ്പിക്കുന്നില്ല. കലി എപ്പോഴും

അശുദ്ധിയെയാണ് പ്രതിനിധാനം ചെയ്യുന്നതു്, അല്ലാതെ ദൈവത്തെയല്ല. വേദാന്തപ്രതിഷ്ഠമായ ഏതോ പുരാതനമതത്തിന്റെ പരിഷ്കർത്താവായ സാരാതുഷ്ട്രയുടെ അഭിപ്രായത്തിൽ 'ഓർമസ്ദ്, അഹ്രിമാൻ' എന്നിവർ പരമാധികാരികളല്ല; പരംപൊരുളിന്റെ പ്രകാശനങ്ങൾമാത്രമാണ്. ഇന്ത്യയിൽ പരമപദത്തിലെത്താൻ പുണ്യത്തെയും പാപത്തെയും വിദ്യയെയും അവിദ്യയെയും അതിക്രമിക്കേണ്ടതുണ്ട്.''

സംഭാഷണം പലപ്പോഴും സ്വമാതൃഭൂമിയെക്കുറിച്ചും ഭാവിയെക്കുറിച്ചും ആയിത്തീരും. സ്വാമിജി പറയും: 'ദേശീയജീവിതത്തെ ബലവത്താക്കാൻ, ആ ജീവിതത്തിന്റെ പ്രവാഹത്തിന്, അതിന്റെതന്നെ സംസ്കാരത്തിന്റെയും ആദർശങ്ങളുടെയും വഴിക്ക് കൂടുതൽ ഉൾക്കരുത്തു കൊടുക്കണം. ഉദാഹരണത്തിന്, ബുദ്ധൻ ത്യാഗം ഉപദേശിച്ചു, ഇന്ത്യ അതു ചെവിക്കൊണ്ടു. എന്നിട്ടും ഒരായിരം കൊല്ലത്തിനുള്ളിൽ ഇന്ത്യ ദേശീയമായ ഐശ്വര്യത്തിന്റെ കൊടുമുടിയിൽ എത്തുകയും ചെയ്തു. ഇന്ത്യയിലെ ദേശീയജീവിതത്തിന്റെ ഉറവിടം ത്യാഗമാകുന്നു. മുക്തിയും സേവനവുമാണ് അതിന്റെ പരമാദർശങ്ങൾ.'

'ജപ്പാൻകാരെപ്പോലെ സ്വരാജ്യസ്നേഹത്തെ ഇത്രയേറെ ഉയർത്തിപ്പിടിച്ചിട്ടുള്ള ജനത വേറെയില്ല, ഗ്രീക്കുമില്ല, ആരുമില്ല, അവർ അധികം സംസാരിക്കുന്നില്ല, ചെയ്യുന്നു – രാജ്യത്തിനുവേണ്ടി സർവ്വവും ത്യജിക്കുന്നു. സാമ്രാജ്യത്തിന്റെ ഐക്യത്തിനുവേണ്ടി രാഷ്ട്രീയാവകാശങ്ങളും അധികാരങ്ങളും വേണ്ടെന്നുവെച്ച പ്രഭുക്കന്മാർ ജപ്പാനിൽ ഇന്നു് ജീവിച്ചിരിക്കുന്നുണ്ടു്. ജപ്പാൻയുദ്ധത്തിൽ ഒരൊററ ദേശവഞ്ചകനെയും കാണാൻ കിട്ടുകയില്ല. അതൊന്നോർത്തുനോക്കൂ.'

'കാഞ്ചനത്തെക്കുറിച്ചു നിനയ്ക്കുന്ന കൊതിക്കുന്ന, സന്ന്യാസി ആത്മഹത്യചെയ്യുന്നു. ഹിന്ദുക്കൾക്ക്, വിവാഹം വ്യക്തിയുടെ സുഖത്തിനല്ല, ജാതിയുടെയും ജനതയുടെയും ശ്രേയസ്സിനുവേണ്ടിയാണ്.'

'നിങ്ങൾ വല്ലാത്ത ദീനമാനസരാണ്, നിങ്ങൾ പാശ്ചാത്യർ. നിങ്ങൾ ശോകത്തെ ആരാധിക്കുന്നു. നിങ്ങളുടെ രാജ്യത്തു് ഉടനീളം ഞാനതു കണ്ടു. പാശ്ചാത്യദേശത്തെ സാമുദായികജീവിതം തുടരെ മുഴങ്ങുന്ന ചിരിപോലെയാണ്; എന്നാൽ അടിയിൽ അതൊരു വിലാപമാണ്. അതു തേങ്ങലിലാണ് ചെന്നു ചേരുന്നതു്. തമാശും നേരമ്പോക്കുമൊക്കെ മുകൾപ്പരപ്പിലേ ഉള്ളൂ; വാസ്തവത്തിൽ അതു് ദുഃഖാന്തമായ കഠിനതകൊണ്ടു നിറഞ്ഞതാണ്. ഇവിടെ പുറമേയൊക്കെ ശോകവും വിഷാദവുമാണ്; എന്നാൽ ഉള്ളിൽ ഉദാസീനതയും വിനോദവുമത്രെ.'

'ഒരു നേതാവ് ഒരു ജന്മംകൊണ്ടുണ്ടാകുന്നതല്ല. അയാൾ അങ്ങനെ ജനിക്കണം. പദ്ധതികളുണ്ടാക്കാനും സംഘടനസ്ലമല്ല വിഷമം; പരീക്ഷ, ഒരു നേതാവിൻെറ ശരിയായ പരീക്ഷ, കിടക്കുന്നതു് അത്യന്തം വ്യത്യസ്തങ്ങളായ സ്വഭാവത്തോടുകൂടിയ ആളുകളെ അവരുടെ പൊതുവായ ചിന്താഗതികളിൽക്കൂടി ഒന്നിച്ചുകൂട്ടി നിത്തുന്നതിലാണു്. ഇതു് അബോധപൂർവ്വമായിട്ടേ ചെയ്യാൻ കഴിയൂ, പരിശ്രമംകൊണ്ടു് ഒരിക്കലും പററുകയില്ല.'

സ്വാമിജി ഏതു നേരവും ആചാര്യനോ തത്ത്വചിന്തകനോ ആയിരുന്നില്ല. അദ്ദേഹത്തിനു് ഗൗരവഭാവംപോലെതന്നെ വിനോദവശവും ഉണ്ടായിരുന്നു; കളിയും ചിരിയും കഥകളും നേരമ്പോക്കുമെല്ലാമുണ്ടായിരുന്നു. പാശ്ചാത്യനാടുകളിലെ വൈദികരും മതനേതാക്കളും സ്വാമിജിയുടെ ഈ സ്വഭാവവിശേഷം കണ്ടു് നടുങ്ങിപ്പോയിട്ടുണ്ടു്. അവരിൽ ചിലർ അദ്ദേഹത്തോടു പറയുകപോലുമുണ്ടായി: 'അങ്ങു് സാധാരണയാളുകളെപ്പോലെ ചിരിയിലും നേരമ്പോക്കിലും ഏപ്പെടരുതു്. അമ്മാതിരി പെരുമാററം അങ്ങേയ്ക്കു ചേന്നതല്ല.' അതിനദ്ദേഹത്തിൻെറ മറുപടി: 'നാം ആനന്ദത്തിൻെറയും പ്രകാശത്തിൻെറയും അരുമക്കിടാങ്ങൾ; നാമെന്തിനു് മ്ലാനമുഖരും വിഷാദമഗ്നരുമായിരിക്കണം,' എന്നായിരുന്നു.

ഒരിക്കൽ ഇസ്ലാമബാദിൽ ഒരു ആപ്പിൾത്തോട്ടത്തിലെ പുൽത്തകിടിയിൽ അന്തിയോടടുത്തു് അനുയായികൾ ചുററുമിരിക്കെ സ്വാമിജി അത്യന്തം അപൂർവ്വമായ ഒരു കാര്യത്തിൽ ഏപ്പെട്ടു. തന്നെ സംബന്ധിക്കുന്ന ചില കാര്യങ്ങൾ പറയുന്നതിൽ: കൈയിൽ രണ്ടു കല്ലിൻതുണ്ടുകൾ പിടിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: 'മരണം എന്നെ സമീപിക്കുമ്പോൾ എല്ലാ ദൗർബ്ബല്യങ്ങളും അസ്തമിക്കുന്നു. എനിക്കു് ഭയമില്ല, സംശയമില്ല. ബാഹ്യചിന്തയേ ഇല്ല. ഞാൻ മരിക്കാൻ തയ്യാറെടുക്കുന്നതിനു് ബദ്ധപ്പെടുകമാത്രമാണു് ചെയ്യുന്നതു്. അതുമാതിരി കഠിനനാണു് ഞാൻ—' കൈയിലെ കല്ലുകൾ കൂട്ടിയടിച്ചു – 'എന്തെന്നാൽ ഞാൻ ഈശ്വരൻെറ പാദങ്ങൾ സ്പർശിച്ചിരിക്കുന്നു!' തുടന്നു് അദ്ദേഹം പരിവ്രാജകകാലത്തെ ചില വിശിഷ്ടസംഭവങ്ങൾ അവരെ പറഞ്ഞുകേൾപ്പിച്ചു. സംഭാഷണം പെട്ടെന്നു നിലച്ചു: കൈയിൽ വല്ലാതെ മുറിവേററ ഒരു കുട്ടിയെയുംകൊണ്ടു് ഗ്രാമീണർ ഓടിയെത്തി. സ്വാമിതന്നെ മുറിവു് വെള്ളംകൊണ്ടു് കഴുകി; ഒരു തുണിത്തുണ്ടു കത്തിച്ചുണ്ടാക്കിയ ചാരം വെച്ചു മുറിവു കെട്ടി.

പിറേറന്നു് രാവിലെ, അതായതു് 23-ാം തീയതി, യാത്രികർ മാർത്താണ്ഡത്തിലെ ക്ഷേത്രാവശിഷ്ടങ്ങൾ സന്ദശിച്ചു. അമ്പല

ത്തിനടുത്തുള്ള സത്രം 'ഗോഥിക്' * രീതിയിൽ പണിതിരിക്കുന്നതു് അവരുടെ ശ്രദ്ധയെ ആകർഷിച്ചു.

25-ാം തീയതി അവർ അച്ഛാബലിലേയ്ക്കു പോയി. അതി മനോഹരമായ സ്ഥലങ്ങളിൽക്കൂടിയായിരുന്നു യാത്ര. അച്ഛാബലിൽ ഒരു ദിവസം ആഹാരം കഴിച്ചുകൊണ്ടിരിക്കുമ്പോഴാണു് സ്വാമിജി പെട്ടെന്നു് അമരനാഥം സന്ദർശിക്കാനുള്ള തന്റെ ഉദ്ദേശം പ്രസ്താവിച്ചതു്. രണ്ടുമൂവായിരം തീർത്ഥാടകർ അവിടേയ്ക്കു് പൊയ്ക്കൊണ്ടിരിക്കുന്ന അവസരമായിരുന്നു അതു്. തീർത്ഥാടനത്തിൽ ഒരുമിച്ചുപോകാൻ സിസ്റ്റർ നിവേദിതയെ മാത്രം അനുവദിച്ചു; ഭാവിയിൽ ഭാരതത്തിനുവേണ്ടി പ്രവർത്തിക്കാൻ തയ്യാറെടുക്കുന്ന സിസ്റ്റർക്കു് ഈ പുരാതനവും പാവനവുമായ തീർത്ഥാടനത്തെക്കുറിച്ചു് ശരിയായ അറിവു് നേരിട്ടു കിട്ടട്ടെ, എന്നു കരുതിയാണു് അതിനു സമ്മതിച്ചതു്. മററു പാശ്ചാത്യശിഷ്യരും പഹൽഗാംവരെ അനുഗമിക്കുമെന്നും അവരവിടെ സ്വാമിജി മടങ്ങിവരുന്നതുവരെ താമസിക്കുമെന്നും തീർച്ചയാക്കി. അതനുസരിച്ചു് ജൂലായ് 26-ാം തീയതി ഉച്ചകഴിഞ്ഞു് വഞ്ചിവഴി ബവാനിലേയ്ക്കു് യാത്രതിരിച്ചു. അമരനാഥത്തേയ്ക്കുള്ള യാത്രയിൽ ആദ്യത്തെ താവളമാണു് ബവാൻ.

പശ്ചിമഹിമാലയത്തിൽ അങ്ങകലെ ഒരു ഹിമഗഹ്വരത്തിൽ വർത്തിക്കുന്ന ആ ദേവമന്ദിരത്തിലേയ്ക്കു്, അതിമനോഹരമായ പ്രകൃതിദൃശ്യങ്ങളുടെ നടുക്കുകൂടിയുള്ള അനേകായിരം ഭക്തജനങ്ങളുടെ ഈ തീർത്ഥാടനം അത്യാവേശകരവും വിജ്ഞാനപ്രദവുമായ ഒരനുഭൂതിയാകുന്നു ഞൊടിയിൽ ഓരോ താവളത്തിലും ഓരോ ക്യാൻവാസ്നഗരം രൂപംകൊള്ളും. പലനിറത്തിലുള്ള തമ്പുകളും കുടിലുകളും തെരുവുകളും അങ്ങാടികളും ഉയർന്നുവരും. നേരം പുലരുന്നതോടെ ഉത്സാഹഭരിതരായ തീർത്ഥാടകർ യാത്ര തുടരുന്നു; നഗരം അവരോടൊപ്പം നീങ്ങുകയും ചെയ്യുന്നു. കണക്കററ അടുപ്പുകളിൽ തീയെരിയുന്നു: മണ്ണിൽ കാലു നട്ട വലിയ കാവിക്കുടകൾക്കടിയിൽ ഭസ്മാഭിഷിക്തരും വിചിത്രവേഷരുമായ സന്ന്യാസിമാർ അഗ്നികുണ്ഡത്തിനു മുമ്പിലിരുന്നു ധ്യാനിക്കുന്നു, വാദിക്കുന്നു. ലോകത്തിന്റെ വിവിധഭാഗങ്ങളിൽനിന്നുമുള്ള ആളുകളെ അവിടെ കാണാം. വിവിധവേഷങ്ങൾ, ഭക്തിപൂർണ്ണമുഖങ്ങൾ. ഇരുളിൽ എങ്ങും പന്തങ്ങളും ദീപങ്ങളും എരിയുന്നു; ശംഖൊലിയും കുഴൽവിളിയും കേൾക്കാം. കീർത്തനങ്ങളും പ്രാർത്ഥനകളും മുഴങ്ങുന്നു.

* ഗോഥിക് = പശ്ചിമയൂറോപ്പിൽ പന്ത്രണ്ടും പതിനാറും ശതകങ്ങളിൽ നിലവിലിരുന്നതും കൂർത്ത കമാനങ്ങളോടും സ്തംഭസമൂഹങ്ങളോടും കൂടിയതുമായ ഒരു വാസ്തുശില്പമാതൃക.

ആകപ്പാടെ അത്യന്തം ആവേശകരമായ ഒരു ദൃശ്യം, ഒരനുഭൂതി. ഭാരതീയരുടെ പ്രാണൻ മതത്തിലാണെന്നതിനുള്ള പ്രത്യക്ഷലക്ഷ്യമാണിതു്.

അനാദികാലംമുതൽ അനവധി ഭക്തന്മാരുടെയും സാധകന്മാരുടെയും ശ്രദ്ധാവിശ്വാസങ്ങൾകൊണ്ടു് പാവനമാക്കപ്പെട്ട ആചാരങ്ങളും അനുഷ്ഠാനങ്ങളും യാതൊരു വീഴ്ചയും വരുത്താതെ അനുസരിക്കാൻ സ്വാമിജിയും സതീർത്ഥ്യരും ശ്രീരാമകൃഷ്ണനിൽ നിന്നും പഠിച്ചിരുന്നു. അതനുസരിച്ചു്, ഏതെങ്കിലും പൂജയോ, അച്ച്നയോ, ദീക്ഷയോ നടത്തുന്ന അവസരത്തിൽ അതിനുവേണ്ട സാധനസാമഗ്രികൾ യാതൊരു കുററമോ കുറവോ കൂടാതെ സംഭരിക്കുന്നതിലും, ക്രിയകളും മന്ത്രങ്ങളും ശാസ്ത്രവിധിപ്രകാരം അനുസരിക്കുന്നതിലും അദ്ദേഹം പ്രത്യേകം ശ്രദ്ധ ചെലുത്തിയിരുന്നു. തീർത്ഥാടനം നടത്തുമ്പോൾ സ്വാമിജി ഏതൊരു ഗ്രാമീണസ്ത്രീയെയുംപോലെ ഭക്തിപൂർവ്വം എല്ലാ ചടങ്ങുകളും അനുഷ്ഠിക്കും. തീർത്ഥത്തിൽ സ്നാനം ചെയ്യുക, ആഹാരത്തിനുമുമ്പു് ഫലമൂലാദികൾ ദേവനു നിവേദിക്കുക, ദണ്ഡനമസ്കാരം ചെയ്യുക, പ്രദക്ഷിണംവെയ്ക്കുക, മാലയിൽ ജപം നടത്തുക – ഈവക ചടങ്ങുകളൊക്കെ അന്യൂനമായി ആചരിച്ചുപോന്നു. മാനവപുരോഗതിയിലെ ഓരോ തലത്തിന്റെയും ഘട്ടത്തിന്റെയും പ്രയോജനവും അനുപേക്ഷണീയതയും മനസ്സിലാക്കുകയും അവയെ ആദരിക്കുകയും ചെയ്തിരുന്ന സ്വാമിജി തീർത്ഥാടനവേളയിലെ ക്രിയകളിലും ആചാരങ്ങളിലും മറേറതൊരു തീർത്ഥാടകനെയും പോലെതന്നെ പെരുമാറി. അദ്ദേഹം തീർത്ഥാടനാവേശത്തിൽ നിമഗ്നനായി ഭക്തിപൂർവ്വം വ്രതങ്ങൾ അനുഷ്ഠിക്കുന്നതും, ശുദ്ധമായി പാകം ചെയ്ത ആഹാരം ഒരു നേരംമാത്രം കഴിക്കുന്നതും, ആവുന്നത്ര ഏകാന്തതയിലും മൗനത്തിലും ജീവിക്കുന്നതും, വളരെ സമയം കുടീരത്തിൽ ജപത്തിലും ധ്യാനത്തിലും കഴിഞ്ഞുകൂടുന്നതും ആണു് നാം കാണുന്നതു്.

പർദേശിയായ ഒരു ശിഷ്യ കൂടെ ഉണ്ടായിരുന്നതുകൊണ്ടു് യാഥാസ്ഥിതികസന്ന്യാസിമാർ ആദ്യം കുറെ എതിർപ്പൊക്കെ കാണിച്ചെങ്കിലും പിന്നീടു് സകലക്കും സ്വാമിജിയോടു് വലിയ സ്നേഹബഹുമാനങ്ങളായി. തീർത്ഥാടകരുടെ താവളത്തിനടുത്തു് അവരുടെ കൂടാരങ്ങൾ ഉറപ്പിച്ചപ്പോൾ അതവിടെനിന്നും മാററണമെന്നു് സന്ന്യാസിമാർ ആവശ്യപ്പെട്ടു. ആദ്യം അവരുടെ എതിർപ്പിനെ സ്വാമിജി ഗൗനിച്ചില്ല. അപ്പോൾ ഒരു നാഗസന്ന്യാസിവന്നു സവിനയം സ്വാമിജിയോടു പറഞ്ഞു: 'സ്വാമിജി, അങ്ങേയ്ക്കു് അതിനുള്ള കരുത്തുണ്ടു്; എന്നാൽ അതവിടുന്നു പ്രയോഗി

ക്കരുതു്.' കാര്യം മനസ്സിലാക്കി സ്വാമിജി ഉടൻ കൂടാരങ്ങൾ അവിടെനിന്നും മാററി സ്ഥാപിച്ചു. വിചിത്രമെന്നു പറയട്ടെ, പിറേറന്നുമുതൽ സകലരും സ്വാമിജിക്കു് മുൻഗണന നല്കിപ്പോന്നു. അദ്ദേഹത്തിൻെറയും സിസ്റ്റർ നിവേദിതയുടെയും കൂടാരങ്ങൾ താവളത്തിൻെറ അഗ്രഭാഗത്തു് ഏതെങ്കിലും ഉയർന്ന സ്ഥലത്തു് സ്ഥാപിക്കാൻ ഏർപ്പാടും ചെയ്തു. പിന്നീടുള്ള യാത്രയിലെല്ലാം ജിജ്ഞാസുക്കളായ അനവധി സന്ന്യാസിമാർ സ്വാമിജിയുടെ കൂടാരം സന്ദർശിച്ചുകൊണ്ടിരുന്നു. അവരിൽ പലർക്കും സ്വാമിജിയുടെ വിശാലാശയങ്ങളും മഹമ്മദുമതത്തോടുള്ള അദ്ദേഹത്തിൻെറ സ്നേഹാദരങ്ങളും മനസ്സിലാക്കാൻ കഴിഞ്ഞില്ല. തീർത്ഥാടനകാര്യങ്ങളുടെ മേൽനോട്ടം വഹിച്ചിരുന്ന സർക്കാർ ഉദ്യോഗസ്ഥനായ താസിൽദാർ ഒരു മഹമ്മദീയനായിരുന്നു. അദ്ദേഹത്തിനും കീഴുദ്യോഗസ്ഥന്മാർക്കും സ്വാമിജിയോടു് വലിയ സ്നേഹാദരങ്ങൾ തോന്നി; അവർ എന്നും സ്വാമിജിയുടെ പ്രഭാഷണങ്ങൾ കേട്ടിരുന്നു; തങ്ങൾക്കു് മന്ത്രദീക്ഷ നല്കണമെന്നു് അവർ പിന്നീടു് അദ്ദേഹത്തോടു് അപേക്ഷിക്കുകയും ചെയ്തു. സിസ്റ്റർ നിവേദിതയും തൻെറ വിനായാന്വിതമായ പെരുമാററംകൊണ്ടു് തീർത്ഥാടകരുടെയെല്ലാം സ്നേഹപാത്രമായി; അവരൊക്കെ തങ്ങളാൽ ആവുന്ന ചില്ലറ സഹായങ്ങൾ സിസ്റ്റർക്കു് ചെയ്തുകൊടുക്കുകയും ചെയ്തിരുന്നു.

പവിത്രനിർഝരങ്ങൾകൊണ്ടു പ്രസിദ്ധമായ ബവാനും ഈശമുഖവും കടന്നു് സ്വാമിജിയും തീർത്ഥാടകരും ഇടയക്കുടിയായ പഹൽഗാമിൽ എത്തി. അലറിപ്പായുന്ന ലിഡാർപുഴയുടെ കരയ്ക്കു് അമ്പിൻെറ ആകൃതിയിലുള്ള ഒരു മലയിടുക്കിൻെറ അടിവാരത്തിൽ അവർ താവളമുറപ്പിച്ചു. ഏകാദശി നോൽക്കാനായി അന്നവിടെത്തന്നെ താമസിച്ചു. അടുത്ത വിശ്രമസ്ഥാനമായ ചന്ദനവരത്തിൽവെച്ചു് സ്വാമിജി ശിഷ്യയോടു് അനേകായിരം അടി ഉയരമുള്ള ആദ്യത്തെ ഹിമശൈലം കാൽനടയായിട്ടുതന്നെ കയറണം എന്നു് നിർദ്ദേശിച്ചു. ദുരാരോഹമായ മലഞ്ചെരുവുകളിലെ, ആടുപോകുന്ന ഊടുവഴികളിൽക്കൂടി പൊത്തിപ്പിടിച്ചു് കയറിയും ഇറങ്ങിയും മറെറാരു കുററൻ മലകൂടി കയറി വാടിത്തളർന്ന യാത്രികർ 18, 000 അടി ഉയരത്തിൽ മഞ്ഞിൻകൊടുമുടികൾക്കിടയിൽ കൂടാരമടിച്ചു. പിറേറന്നു് രാവിലെ മുഴുവൻ തനി ദുർഘടമായ കയററംതന്നെയായിരുന്നു; അവിടെനിന്നും അഞ്ഞൂറു് അടി താഴെ മഞ്ഞിൽ പുതഞ്ഞു കിടക്കുന്നു ലിഡാറിൻെറ പ്രഭവസ്ഥാനം. അടുത്ത ദിവസം മുതൽ മഞ്ഞിൽ മറഞ്ഞ കൊടുമുടികളും തുഷാരഗിരികളും അതിക്രമിച്ചു്

തീർത്ഥാടകർ അഞ്ചരുവികളുള്ള പഞ്ചതരണിയിൽ എത്തി. ഈ ഓരോ അരുവിയിലും തീർത്ഥാടകർ സ്നാനം ചെയ്യണം; ആ കൊടിയ തണുപ്പിലും ഈറൻതുണിയോടെ വേണം ഒന്നിൽനിന്നും വേറൊന്നിലേയ്ക്കു പോകാൻ. തീർത്ഥാടനത്തിലെ ഓരോ ചടങ്ങും അന്യൂനമായി അനുസരിക്കണമെന്നു് നിർബ്ബന്ധമുണ്ടായിരുന്ന സ്വാമിജി, നിവേദിത അറിയാനിട കൊടുക്കാതെ, അവിടെയെല്ലാം സ്നാനം നടത്തി.

ആഗസ്റ്റ് 2-ാം തീയതി. ഇന്നാണു് അമരനാഥത്തിൽ എത്തുന്നതു്. ആദ്യം ദുഷ്കരമായ ഒരു കയററം; അതു കഴിഞ്ഞു് കുത്തനെയുള്ള ഒരിറക്കം. കാൽ ഒന്നു തെററിയാൽ കഥ അപ്പോൾ കഴിയും. എന്നിട്ടു് അനേകം മൈൽ ദൂരം മഞ്ഞുമലയിൽക്കൂടി നടന്നു് ഒരു പുഴയിലെത്തുന്നു. അതിൽ കുളിയും കഴിഞ്ഞു് മറെറാരു കയററവും കൂടി കയറിയാൽ അമരനാഥന്റെ ഗിരികന്ദരമായി. സ്വാമിജി പിന്നിലായി, ഏകാന്തതയ്ക്കുവേണ്ടി മനപ്പൂർവ്വം അങ്ങനെ ചെയ്തതായിരിക്കാം കാത്തുനിന്നിരുന്ന ശിഷ്യയെ മുമ്പേ അയച്ചു, എന്നിട്ടു് പുഴയിൽ കുളിച്ചു. സ്വാമിജി ഗുഹയിലെത്തി, ഭക്തിപരവശനായി സർവ്വാംഗം വിറച്ചുകൊണ്ടു്. 'ഒരു വലിയ പള്ളി ഉൾക്കൊള്ളാൻ മാത്രം വലുതായിരുന്ന ഗുഹ; ചുമരിലെ കനത്ത ഇരുളാന്ന ഒരു വശത്തു വാഴുന്ന വലിയ തുഷാരശിവൻ സ്വന്തം ഹിമപീഠത്തിൽ തന്നെ പ്രതിഷ്ഠിതനാണെന്നും തോന്നും.' സ്വാമിജി സർവ്വാംഗം ഭസ്മം പൂശി, കൗപീനമാത്രധാരിയായി ഭക്തിപ്രഭാപരിവേഷ്ടിതനായി ക്ഷേത്രത്തിനകത്തു കടന്നു; മഹേശ്വരന്റെ മുമ്പിൽ മുട്ടുകുത്തി താണു വണങ്ങി. നിരവധി കണ്ഠങ്ങളിൽനിന്നുമുള്ള മഹാദേവകീർത്തനം ഗുഹയിൽ മാറെറാലിക്കൊണ്ടു. ആ തുഷാരലിംഗത്തിന്റെ ഉജ്ജ്വലപവിത്രത സ്വാമിജിയെ വികാരതരളിതനാക്കി. വികാരാവേശംകൊണ്ടു് അദ്ദേഹം ഏതാണ്ടു് നിസ്സംജ്ഞനായി. അലൗകികമായ ഒരനുഭൂതി ഉണ്ടായി – അമരനാഥൻ പ്രത്യക്ഷമായി സ്വച്ഛന്ദമൃത്യുത്വം നല്കി – അതിൽക്കൂടുതലായി ആ അനുഭൂതിയെക്കുറിച്ചു് അദ്ദേഹം ഒന്നും പറഞ്ഞില്ല. 'താൻ ആരെന്നറിഞ്ഞുകഴിഞ്ഞാൽ നരൻ ലോകത്തിലിരിക്കാൻ കൂട്ടാക്കുകയില്ല,' എന്ന ഗുരുദേവന്റെ അരുൾമൊഴിയെ അന്വർത്ഥമാക്കുന്ന ഒരു വരമായിരുന്നു അതു്. വനാന്തരങ്ങളിൽ ഒരു ശിവക്ഷേത്രത്തിലായിരിക്കും തന്റെ ദേഹത്യാഗം എന്നു് സ്വാമിജിക്കു് ബാല്യംമുതല്ക്കേ എങ്ങനെയോ ഒരു തോന്നൽ ഉണ്ടായിരുന്നു. അനന്തതയിൽ ലയിക്കാതിരിക്കാൻ അമരനാഥത്തിൽവെച്ചു നടത്തിയ ആത്മാവുമായുള്ള മല്ലയുദ്ധത്തിൽ മേല്പറഞ്ഞ തോന്നൽ വിഫലമായെന്നു തോന്നാം ഒരു വിധത്തിൽ; മറെറാരു വിധത്തിൽ നോക്കിയാൽ അതു് സഫലമായി എന്നും

കരുതാം. ആ അനുഭൂതി സ്വാമിജിയുടെ ശരീരത്തിന്ന് ഏല്പിച്ച ആഘാതം എത്ര കഠിനമായിരുന്നു എന്നറിയണമെങ്കിൽ, പിന്നീട് അദ്ദേഹത്തെ പരിശോധിച്ച ഡോക്ടറുടെ അഭിപ്രായംകൂടി അറിയണം. ഡോക്ടർ പറഞ്ഞതിതാണ്: 'സ്വാമിജി, അതു മിക്കവാറും മരണം തന്നെയായിരുന്നു. അങ്ങയുടെ ഹൃദയം സാധാരണനിലയിൽ നിന്നുപോകേണ്ടതായിരുന്നു. എന്നാൽ പകരം അത് സ്ഥിരമായി വികസിക്കുകയാണ് ചെയ്തത്.'

ആദ്ധ്യാത്മികമായി ഇത്രയും ഭാവതരളതയോടെ സ്വാമിജി മറെറാരു ക്ഷേത്രവും സന്ദർശിച്ചിട്ടില്ല. പിന്നീട് തൻെറ പാശ്ചാത്യശിഷ്യയോട് അദ്ദേഹം പറഞ്ഞു: 'വിഗ്രഹം മഹാദേവൻതന്നെ ആയിരുന്നു. അവിടെ സർവ്വവും ആരാധനതന്നെ. ഇത്രയും ചേതോഹരവും ആത്മോത്തേജകവുമായി മറെറാന്നും ഞാൻ കണ്ടിട്ടില്ല.' പില്ക്കാലത്ത്, സതീർത്ഥ്യരോടും ശിഷ്യരോടുമായി മനോരാജ്യത്തിലെന്നപോലെ സ്വാമിജി പറയുകയുണ്ടായി: 'ഈ ഗുഹ ആദ്യം കണ്ടെത്തിയതെങ്ങനെ എന്ന് എനിക്ക് ശരിക്കും സങ്കല്പിക്കാം. ഒരു കൂട്ടം ആട്ടിടയന്മാർ ഒരു വേനൽക്കാലം വൈകുന്നേരം, കാണാതായ തങ്ങളുടെ ആട്ടിൻപററത്തെ തേടി ഇവിടെ വന്നുപെട്ടിട്ടുണ്ടാവണം. കർപ്പൂരംപോലെ വെളുത്തതും ഒരു കാലവും ഉരുകാത്തതും കമാനവിതാനംതന്നെ അനാദികാലമായി അഭിഷേകജലം പൊഴിക്കുന്നതും അതിനുമുമ്പ് മനുഷ്യദൃഷ്ടിയിൽ പെടാത്തതും ആയ ആ തുഷാരവിഗ്രഹത്തിനുമുമ്പിൽ അപ്രതീക്ഷിതമായി ചെന്നെത്തിയപ്പോൾ അവർക്കുണ്ടായ ഭാവവികാരങ്ങൾ എന്തായിരുന്നിരിക്കണം ! അവർ വീട്ടിൽ മടങ്ങിയെത്തി അടിവാരത്തിലെ മററിടയന്മാരോട് സ്വകാര്യമായി പറഞ്ഞുകാണും തങ്ങൾ പെട്ടെന്ന് മഹാദേവനെ കണ്ടുമുട്ടിയ പ്രകാരമൊക്കെ!' അതെന്തായാലും സ്വാമിജിയെ സംബന്ധിച്ചിടത്തോളം അദ്ദേഹം ഗുഹയിൽ കടന്നപ്പോൾ കണ്ടത് സാക്ഷാൽ മഹാദേവനെത്തന്നെയാണ്! അമരനാഥദർശനം സ്വാമിജിക്ക് അപ്രമേയമായ ഒരനുഭൂതി ആയിരുന്നെങ്കിൽ ശിഷ്യയ്ക്ക് സ്വാമിജി സ്വയം അതിലും അപ്രമേയനായിത്തീർന്നു. സ്വാമിജി ശിവമയനായിത്തീർന്നിരുന്നു; അനേകദിവസത്തേയ്ക്ക് ശിവനെക്കുറിച്ചല്ലാതെ മറെറാന്നും സംസാരിക്കാൻ അദ്ദേഹം ശക്തനായിരുന്നില്ല. നിത്യസത്യസ്വരൂപനും ത്യാഗീശ്വരനും സമാധിമഗ്നനും പ്രകൃത്യതീതനും ആയ ശിവൻ, സർവ്വം ശിവമയം!

പഹൽഗാമിലേയ്ക്കുള്ള മടക്കയാത്ര ഉല്ലാസകരമായിരുന്നു. യാത്രാസംഘം പ്രസിദ്ധമായ മൃത്യുസരസ്സ് കടന്നാണ് പോന്നത്. ഒരിക്കൽ നാല്പതു തീർത്ഥാടകർ, അവരുടെ കീർത്തനത്തിൻെറ

ആഘാതമേററ് ഇളകിയ ഒരു മഞ്ഞുമലയുടെ അടിയിൽപ്പെട്ട് ഈ തടാകത്തിൽ താണുപോവുകയുണ്ടായി. സ്വാമിജിയും ഏതാനും തീൎത്ഥാടകരും ഇവിടെനിന്നും ഋക്കായ ഇടുങ്ങിയ ഒരു കുറുക്കുവഴിയ്ലൂടെയാണ് യാത്ര തുടൎന്നത്. പഹൽഗാമിൽ കാത്തുകൊണ്ടിരുന്ന മററു യൂറോപ്യൻശിഷ്യരുമായി കണ്ടുമുട്ടിയപ്പോൾ എല്ലാവൎക്കും ആനന്ദമായി. സ്വാമിജി ശിവനെക്കുറിച്ചും ക്ഷേത്രത്തെക്കുറിച്ചും തനിക്ക് ഉണ്ടായ ദൎശനത്തെക്കുറിച്ചുമല്ലാതെ മററൊന്നും പറഞ്ഞിരുന്നില്ല.

ആഗസ്റ്റ് 8-ാനു- സ്വാമിജിയും അനുയായികളും ശ്രീനഗരത്തിലേയ്ക്കു പുറപ്പെട്ടു; സെപ്തംബർ 30-ാംനു-വരെ അവിടെ താമസിക്കുകയും ചെയ്തു. ഈ അവസരത്തിൽ സ്വാമിജി പലപ്പോഴും തൻെറ വഞ്ചിയിൽ ഒററയ്ക്ക് അകലേയ്ക്കെവിടെയെങ്കിലും പോയി പല നാൾ തികച്ചും ഏകാന്തതയിൽ കഴിച്ചിരുന്നു. ധ്യാനത്തിനും ഏകാന്തതയ്ക്കും ഉള്ള അദ്ദേഹത്തിൻെറ വ്യഗ്രത കൂടിക്കൂടിവന്നു. എന്നിരുന്നാലും അദ്ദേഹം ഭാരതത്തെക്കുറിച്ചും തൻെറ ആശയങ്ങളെക്കുറിച്ചും അന്തേവാസികൾക്ക് ഉപദേശങ്ങൾ നല്കിക്കൊണ്ടിരുന്നു. ഭാരതത്തേയും ഭാരതീയമതങ്ങളേയും സംബന്ധിച്ച തൻെറ ആശയങ്ങളുടെ സൎവ്വാശ്ലേഷിത്വം, ഹിന്ദുമതത്തെ അതിൻെറ അയിത്തക്കറ കളഞ്ഞ് സചേതനവും വിജിഗീഷുവും ആയ ഒരു പ്രചാരകമതമാക്കാനുള്ള തൻെറ ആകാംക്ഷ, അത്യുച്ചമായ ധ്യാനജീവിതവും ഉത്സാഹപൂൎണ്ണമായ പ്രായോഗികജീവിതവും തമ്മിൽ കൂട്ടിയിണക്കേണ്ടുന്നതിൻെറ ആവശ്യകത എന്നീ വിഷയങ്ങളെക്കുറിച്ച വിശേഷിച്ചും സ്വാമിജി അനുയായികളെ ഉദ്ബോധിപ്പിച്ചുപോന്നു. ശ്രീരാമകൃഷ്ണൻെറ വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു, 'ആഴിപോലെ ആഴമെഴുന്നതും, വാനംപോലെ വിശാലവും ആയിരിക്കുകയെന്നതാണ് ആദൎശം.' 'ശ്രീരാമകൃഷ്ണൻ,' സ്വാമിജി തുടൎന്നു, 'ആത്മസത്തയുടെ അടിത്തട്ടിലാണ് ജീവിച്ചിരുന്നത്; എന്നിരുന്നാലും ബാഹ്യതലത്തിൽ അദ്ദേഹം തികച്ചും ഉത്സാഹവാനും പ്രാപ്തനും ആയിരുന്നു.' അമരനാഥത്തിനു പോകുന്നതിനുമുമ്പ് ഒരിക്കൽ, 'ബലവാന്മാർ ദുൎബലന്മാരെ മൎദ്ദിക്കുന്നതു കാണുമ്പോൾ ഞങ്ങളെന്തു ചെയ്യണം,' എന്ന് ഒരാൾ ചോദിച്ചതിന് ഉത്തരമായി അദ്ദേഹം പറയുകയുണ്ടായി: 'എന്തു', ബലവാനെ തല്ലുക, സംശയം വേണ്ട!'

അതുമാതിരി മററൊരവസരത്തിൽ അദ്ദേഹം പറഞ്ഞു, 'ക്ഷമപോലും ദുൎബ്ബലവും അസമൎത്ഥവുമാണെങ്കിൽ, നല്ലതല്ല; തി

രിച്ച തല്ലുകയാണ് ഭേദം. കണക്കററ ഉമ്പപ്പടയെ നിഷ്പ്രയാസം ജയിക്കാമെന്നുള്ളപ്പോൾ ക്ഷമിക്കുക. ഉലകമൊരു പോക്കളം; പൊരുതി പുറത്തു കടക്കുക.' 'സ്വാമിജി, സ്വാവകാശം സ്ഥാപിക്കുന്നതിനുവേണ്ടി ഒരുവൻ മരണംവരിച്ചും പോരടിക്കണമോ, അതോ, അക്ഷോഭ്യനായിരിക്കാൻ ശീലിക്കണമോ ?'' എന്നൊരാൾ ചോദിച്ചപ്പോൾ, 'അക്ഷോഭ്യനായിരിക്കണമെന്നാണെൻെറ പക്ഷം,' എന്നു് മെല്ലെ പറഞ്ഞു; എന്നിട്ടു് കുറെക്കഴിഞ്ഞു് ഇതും ചേർത്തു, 'സന്ന്യാസിമാരെ സംബന്ധിച്ചു്; ഗൃഹസ്ഥനു് ആത്മരക്ഷയ്ക്കുവേണ്ടിയുള്ള പ്രതിരോധവും.'

കാശ്മീർമഹാരാജാവു് സ്വാമിജിയെയും അനുയായികളെയും അത്യാദരപൂർവ്വമാണു് സ്വീകരിച്ചിരുന്നതു്; അനേകം ഉയൎന്ന ഉദ്യോഗസ്ഥന്മാർ ആദ്ധ്യാത്മികോപദേശങ്ങൾ ലഭിക്കുന്നതിനും പൊതുവിഷയങ്ങളെക്കുറിച്ചു സംസാരിക്കുന്നതിനും സ്വാമിജിയുടെ നൗകാഗൃഹത്തിൽ വന്നുകൊണ്ടിരുന്നു. ഒരു മഠവും സംസ്കൃതകലാശാലയും സ്ഥാപിക്കുന്നതിനാവശ്യമുള്ള സ്ഥലം തെരഞ്ഞെടുക്കുന്നതിനു് മഹാരാജാവിൻെറ പ്രത്യേകമായ ക്ഷണമനുസരിച്ചാണു് സ്വാമിജി അവിടെ പോയതുതന്നെ. പുഴവക്കത്തു് സുന്ദരമായ ഒരു സ്ഥലം ഉണ്ടായിരുന്നു. പാശ്ചാത്യർ താവളമടിക്കാൻ ഉപയോഗിച്ചുവന്ന ഒരിടമാണതു്. സ്വാമിജി ഈ സ്ഥലം തെരഞ്ഞെടുത്തു; വിദ്യാഭ്യാസപ്രവർത്തനങ്ങൾക്കുവേണ്ടി അതു കൊടുക്കാമെന്നു് മഹാരാജാവു് സമ്മതിക്കുകയും ചെയ്തു. അമരനാഥത്തിൽനിന്നു മടങ്ങിവന്നശേഷം സ്വാമിജിയിൽ പ്രകടമായ ധ്യാനജ്വരം പാശ്ചാത്യശിഷ്യരിലും സംക്രമിച്ചു; ഏകാന്തത്തിൽ ശാന്തമായി ജപതപങ്ങൾ അനുഷ്ഠിക്കാൻ അവൎക്കും ആവേശം തോന്നി. സ്വാമിജി അവരെ അതിനു് പ്രോത്സാഹിപ്പിക്കുകയും ഭാവിയിലെ മഠത്തിനായി സങ്കല്പിച്ച സ്ഥാനത്തു് കുടീരം കെട്ടി സാധനകളനുഷ്ഠിക്കാൻ ഉപദേശിക്കുകയും ചെയ്തു. പുതിയ പാർപ്പിടം സ്ത്രീകളുടെ സാന്നിദ്ധ്യംകൊണ്ടു് അനുഗൃഹീതമാകുന്നതു് ഹൈന്ദവവിശ്വാസപ്രകാരം മംഗളകരമാണെന്നും സ്വാമിജി പറഞ്ഞു. അങ്ങനെ അവിടെ ഒരു സ്ത്രീമഠം സ്ഥാപിച്ചു എന്നു പറയാം. സ്വാമിജി ഇടയ്ക്കു് അവിടെ വരും, 'ജനങ്ങൾ തന്നെ തങ്ങൾക്കുവേണ്ടി, സേവകനും സേവിതനും ആനന്ദപ്രദമായി' പ്രവർത്തിക്കുകയെന്ന തൻെറ ആദർശം പ്രായോഗികമാക്കുന്നതിനെക്കുറിച്ചു് അവരുമായി സംഭാഷണം ചെയ്യും.

സെപ്ററംബർ മദ്ധ്യത്തിൽ, മഠത്തിനും സംസ്കൃതവിദ്യാലയത്തിനുമായി കാശ്മീരിൽ സ്ഥലം ലഭിക്കുക സാദ്ധ്യമല്ല എന്നു് ഔദ്യോഗികമായി അറിവു കിട്ടിയപ്പോൾ സ്വാമിജിക്കു് വലിയ നൈരാശ്യമായി. റസിഡൻറ് സായ്പു്, സ്വാമിജി തെരഞ്ഞെടുത്ത

സ്ഥലം കൊടുക്കാൻ പാടില്ല എന്നു് രണ്ടു തവണ തടഞ്ഞു. തല്ക്കാലത്തേയ്ക്കു് ഇതു് മനസ്സാപത്തിന്നു് ഇടയാക്കി, എങ്കിലും ഗാഢമായി ആലോചിച്ചപ്പോൾ മനസ്സിലായി പാശ്ചാത്യരും പൗരസ്ത്യരുമായ ശിഷ്യന്മാരെ തമ്മിൽ പരിചയപ്പെടുത്തുക എന്ന തന്റെ പരീക്ഷണം നടത്തിനോക്കാൻ പററിയ സ്ഥലം കാശ്മീരമോ മറേറതെങ്കിലും നാട്ടുരാജ്യമോ അല്ല, എന്നു്. ഈ വിദൂരമായ നാട്ടുരാജ്യത്തെക്കാൾ വിദ്യാഭ്യാസപ്രവർത്തനത്തിന്നു് അനുകൂലമായ സ്ഥാനം കല്ക്കത്തയാണു് എന്നു് സ്വാമിജിക്കു വ്യക്തമായി. തലസ്ഥാനമായ കല്ക്കത്തയായിരുന്നു ഭാരതത്തിന്റെ മസ്തിഷ്കവും. പോരെങ്കിൽ, ശീതകാലാവസ്ഥയുള്ള ഏതെങ്കിലും സ്ഥലത്തു് ഒരു മഠം സ്ഥാപിക്കണമെന്ന സ്വാമിജിയുടെ ഉദ്ദേശത്തെ സംബന്ധിച്ചാണെങ്കിൽ, സേവിയർ ദമ്പതികൾ അതിനായി കുമയോൺകുന്നുകളിൽ അന്വേഷണം നടത്തുന്നുമുണ്ടായിരുന്നു. അതിനാൽ ഇവിടെ നേരിട്ട വിഘ്നം ജഗദീശ്വരിയുടെ ഇച്ഛയാണെന്നും എല്ലാം നല്ലതിനാണെന്നും സ്വാമിജി സ്വീകരിച്ചു.

അമരനാഥയാത്രയ്ക്കുശേഷം സ്വാമിജിയുടെ ഭക്തിഭാവം ജഗദംബയിലേക്കു തിരിഞ്ഞു. രാമപ്രസാദന്റെ കീർത്തനങ്ങൾ അദ്ദേഹം സദാ ഉരുവിട്ടുകൊണ്ടിരുന്നു. പരമാത്മതത്ത്വത്തെ ധ്യാനിക്കുന്നതിൽനിന്നും ഉളവാകുന്ന കരുത്തു് ഒരു ശിശുവിന്റെ ഭക്തിയായി രൂപംകൊണ്ടു. തന്റെ വഞ്ചിക്കാരനായ മഹമ്മദീയന്റെ നാലു വയസ്സായ മകളെ ഉമയായി കരുതി ആരാധിക്കുന്നതു കാണുക കൗതുകകരവും ഹൃദയഹാരിയുമായിരുന്നു. ഈ നാളുകളിൽ ഒരിക്കൽ അദ്ദേഹം ശിഷ്യരോടു പറഞ്ഞു, എങ്ങോട്ടു തിരിഞ്ഞാലും അമ്മയുടെ സാന്നിദ്ധ്യത്തെക്കുറിച്ചു് താൻ ബോധവാനായിരുന്നു, മുറിയിലുള്ള മറെറാരു വ്യക്തിയെന്നപോലെ, എന്നു്. ജഗദീശ്വരിയാണു്, അഥവാ തന്റെ ഗുരുദേവനാണു്, തന്നെ ഒരു ശിശുവിനെയെന്നപോലെ കൈ പിടിച്ചു നടത്തിക്കൊണ്ടിരിക്കുന്നതു് എന്നു് സ്വാമിജിക്കു തോന്നിയിരുന്നു. സ്വാമിജിയുടെ മാതൃഭാവാവേശം കൊണ്ടു് ശിഷ്യരും മുമ്പു ശിവഭക്തികൊണ്ടെന്നപോലെ, ഇപ്പോൾ മാതൃഭക്തികൊണ്ടു് ആവിഷ്ടരായി.

ധ്യാനതീവ്രതകൊണ്ടുള്ള സമ്മർദ്ദം കൂടിക്കൂടി വന്നു. 'ചിന്താശല്യത്തെക്കുറിച്ചു് സ്വാമി വേദനയോടെ പരാതിപ്പെട്ടു; അതു് ഒരു മനുഷ്യനെ, ഉറങ്ങാനോ വിശ്രമിക്കാനോ അനുവദിക്കാതെ ഗ്രസിച്ചുകളയുമെന്നും, * ഒരു മനുഷ്യന്റെ ശബ്ദംപോലെ പലപ്പോഴും

* ചിന്തായാശ്ച ചിതായാശ്ച ബിന്ദുമാത്രം വിശിഷ്യതേ
ചിതാ ദഹതി നിർജ്ജീവം ചിന്താ ദഹതി ജീവിനം.

അതൊരു ഒഴിയാബാധയായിത്തീരുമെന്നും അദ്ദേഹം പറഞ്ഞു.' സെപ്ററംബർ രണ്ടാംവാരത്തിൽ സ്വാമിജിക്ക് അസാധാരണമായ ഒരനുഭൂതിയുണ്ടായി. പണ്ടു ദക്ഷിണേശ്വരത്തുവെച്ച്, തൻെറ ദാരിദ്ര്യം നീങ്ങാൻ ശ്രീരാമകൃഷ്ണൻെറ നിർദ്ദേശമനുസരിച്ച് ഭവതാരിണിയുടെ മുമ്പിൽ ചെന്നപ്പോഴുണ്ടായ ആ അനുഭവത്തോടുമാത്രമേ ഇതിനെ സാദൃശ്യപ്പെടുത്താനാകൂ.

സ്വാമിജി തൻെറ വഞ്ചിയിൽ ഏകാന്തമായ ഒരിടത്തേയ്ക്കു പോയി. ആ വേനൽക്കാലത്തു കാശ്മീരിൽവെച്ച് പരിചയപ്പെട്ടവനും പതിവായി സ്വാമിജിയുടെ ആവശ്യങ്ങളെക്കുറിച്ച് അന്വേഷിക്കാൻ വന്നുകൊണ്ടിരുന്നവനും ബ്രഹ്മസമാജാംഗവുമായ ഒരു ഡോക്ടർമാത്രമേ അദ്ദേഹത്തെ ദർശിക്കാൻ അനുവാദം ഉണ്ടായിരുന്നുള്ളു. അദ്ദേഹം ധ്യാനത്തിലോ ചിന്തയിലോ മുഴുകിയിരിക്കുന്നതു കണ്ടാൽ ഡോക്ടർ മിണ്ടാതെ മെല്ലെ മടങ്ങിപ്പോകും. സ്വാമിജിയുടെ മനസ്സു മുഴുവൻ ദേവിയുടെ സാന്നിദ്ധ്യംകൊണ്ടും ധ്യാനംകൊണ്ടും നിറഞ്ഞിരുന്നു; ദേവീമയനായിത്തീർന്നിരുന്നു അദ്ദേഹം. അതു് ഏകകാലത്തിൽ ഏററവും ഉഗ്രമായ തപഃക്ലേശവും അത്യാനന്ദകരമായ അലൗകികാനന്ദവും ആയിരുന്നു. അദ്ദേഹത്തിൻെറ മനസ്സ് പരമപദത്തിൽ ഉറച്ചു; ദർശനം വന്നേ മതിയാവൂ, അല്ലാത്തപക്ഷം മനം തകരും.

ദർശനം വന്നു, ഒരു സായന്തനവേളയിൽ സ്വാമിജി തൻെറ ചിന്തമുഴുവൻ, ലോകത്തിലെ ഇരുണ്ടതും വേദന നിറഞ്ഞതും അവാച്യവുമായ വശത്തിൽ ഉറപ്പിച്ചു, ആ വഴിക്കുകൂടി പ്രപഞ്ചത്തിൻെറ പിന്നിലുള്ള പരംപൊരുളിനെ കണ്ടെത്തണമെന്നുള്ള നിശ്ചയദാർഢ്യത്തോടെ; കാരണം, ദേവിയെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ സങ്കല്പമതായിരുന്നു. ഒരു വൈദ്യുതാഘാതം ഏററതുപോലെ അദ്ദേഹത്തിൻെറ ദേഹമെല്ലാം വിറച്ചു. കുലകുണ്ഡലിനിയുടെ ഉദയം എന്നു് യോഗികൾ വർണ്ണിക്കുന്നതോ ഇതു്? പുറമെ എങ്ങും നിതാന്തനിശ്ശബ്ദത; പക്ഷേ അദ്ദേഹത്തിൻെറ ഉള്ളിൽ ഉലകം ഒടുക്കുന്ന ഒരു കൊടുങ്കാററു് ആർത്തിരമ്പുകയായിരുന്നു. ഈ ഉഗ്രദർശനത്തിൻെറ തീവ്രതയിൽ സ്വാമിജി ഒരു കവിതയെഴുതി, കാളിമാതാവു്; അദ്ദേഹത്തിൻെറ കവിതകളിൽ സുപ്രസിദ്ധമായ ഒന്നാണതു്. കാളിമാതാവിൻെറ ഉന്മത്തനൃത്തമെന്നു് സ്വാമിജി ഭാവനയിൽ ദർശനംചെയ്ത ബ്രഹ്മാണ്ഡത്തിലെ സംഘട്ടനങ്ങളുടെയും കോലാഹലങ്ങളുടെയും കാററിൻെറയും കോളിൻെറയും ഒരു ഈഷദ്ദർശനം ആ കവിതയിൽ കാണാൻ കഴിയുന്നു. ആ ദൃശ്യം ദർശിച്ചുകൊണ്ടാണു് അതവസാനം വരെ എഴുതിയതു്; എഴുതിത്തീർന്നതും, മൂലിക

താഴെ വീണു; ദർശനം ബോധമററു നിലംപതിച്ചു; ആത്മാവു് പരമാനന്ദത്തിൽ മുഴുകുകയും ചെയ്തു. പാശ്ചാത്യലോകത്തെ ആവേശം കൊള്ളിച്ച വാഗ്മി, ഭാരതത്തിൻെറ ആത്മാവിനെ തട്ടിയുണർത്തിയ മഹാചാര്യൻ, ഇതാ ആവേശത്തിലും ആനന്ദത്തിലുമാണ്ടു് നിശ്ചേതനനെന്നപോലെ നിലത്തു വീണുകിടക്കുന്നു !

സ്വാമിജി ഈ കാലത്തു് കൂടെക്കൂടെ ദേവീപൂജയുടെ അർത്ഥം ശിഷ്യർക്കു വിശദമാക്കിക്കൊടുത്തിരുന്നു. കാലരൂപിണിയും പരിണാമരൂപിണിയും ശാശ്വതശക്തിസ്വരൂപിണിയും ആയ ദേവിയുടെ തിരുനാമം ഇടവിടാതെ ജപിച്ചുംപോന്നു. 'അവിടുന്നു് എന്നെ കൊന്നാലും ഞാൻ ഭവതിയിൽ വിശ്വസിക്കും,' എന്നു് അദ്ദേഹം പറയാറുണ്ടു്. 'ഭോഗമാണു് സകലരുടെയും പ്രേരകം എന്നു കരുതുന്നതു് അബദ്ധമാണു്. വേദന തേടാൻ വേണ്ടി ജനിക്കുന്നവരും അത്രതന്നെ ഉണ്ടു്. പീഡനത്തിലും ആനന്ദമുണ്ടാവാം. നമുക്കു ഭയാനകതയെ അതിനായിട്ടുതന്നെ ആരാധിക്കാം.' 'സുഖവും സന്തോഷവും നല്ലുന്നവയിലെന്നപോലെ സ്വാഭാവികമായി തിന്മയിലും ഭയാനകത്തിലും, ശോകത്തിലും നാശത്തിലും അമ്മയെ കണ്ടെത്താൻ ശീലിക്കുക !' "നേരു്, അവർ അവിടുത്തെ കപാലമാല അണിയിക്കുന്നു, പേടിച്ചു പിൻവാങ്ങുന്നു, എന്നിട്ടു്, 'അല്ലയോ ദയാരൂപിണി,' എന്നു വാഴ്ത്തുന്നു !" 'ഭീകരത്തെ ആരാധിക്കുന്നതുകൊണ്ടുമാത്രമേ ഭയത്തെ അതിക്രമിക്കാനൊക്കൂ, അമൃതത്വം നേടാനാകൂ. മൃത്യുവിനെ ധ്യാനിക്കുക, മൃത്യുവിനെ ധ്യാനിക്കുക. ഭയാനകത്തെ ആരാധിക്കുവിൻ, ഭയങ്കരത്തെ, ഭീകരത്തെ ! അതെ, ദേവിതന്നെയാണു് ബ്രഹ്മം ! അവളുടെ ശാപവും കൂടി അനുഗ്രഹമാകുന്നു. ഹൃദയം ഒരു ചുടലക്കളമായി മാറണം, അഹങ്കാരവും സ്വാർത്ഥവും ആശയുമെല്ലാം എരിഞ്ഞു ചാമ്പലാവണം. അപ്പൊഴേ, അപ്പോൾ മാത്രമേ, അമ്മ എഴുന്നള്ളുകയുള്ളൂ.'

സിസ്റ്റർ നിവേദിത എഴുതുന്നു:

"ഭൂകമ്പത്തിലും അഗ്നിപർവ്വതത്തിലും ഈശ്വരേച്ഛയുടെ വിളയാട്ടം കാണാൻ കഴിവില്ലാതെ, ദയാമയനും ഹിതകാരിയും ആശ്വാസദായകനും മാത്രമായ ഒരു ഈശ്വരനെ ആരാധിക്കുന്നതിൻെറ അടിയിലുള്ള അഹങ്കാരം ശ്രോതാവിനു തെളിഞ്ഞു കാണായി. സ്വാമിജി സംസാരിച്ചുകൊണ്ടിരുന്നപ്പോൾ, അമ്മാതിരി ആരാധന അടിത്തട്ടിൽ ഹിന്ദുക്കൾ പറയുംപോലെ * 'വണിഗ് വൃത്തി'

* യസ്ത്വ ആശിഷ ആശാസ്തേ ന സ ഭൃത്യഃ സ വൈ വണിക്. ഭാഗ. 7.10.4. പ്രഹ്ളാദൻ നരഹരിയോടു്: 'അങ്ങയിൽനിന്നും വരം കൊതിക്കുന്നവൻ ഭക്തനല്ല, വ്യാപാരിയാണു്.'

യാണെന്നു കാണാൻ കഴിഞ്ഞു. നന്മയിൽക്കൂടിയെന്നപോലെ തന്നെ തിന്മയിൽക്കൂടിയും ഈശ്വരൻ പ്രകാശിക്കുന്നു എന്ന ഉപദേശത്തിന്റെ അന്യാദൃശമായ ധീരതയും സത്യതയും അപ്പോഠം മനസ്സിലായി, സ്വാത്ഥംകൊണ്ടു് അപ്രതിഹതമാകരുതാത്ത, മനസ്സിനും ഇച്ഛാശക്തിക്കും സ്വീകരിക്കാവുന്ന, ശരിയായ മനോഭാവം വാസ്തവത്തിൽ, സ്വാമി വിവേകാനന്ദന്റെ കക്ശവാക്കുകളിൽ പറഞ്ഞാൽ, 'ജീവിതത്തെയല്ലാതെ മരണത്തെ വരിക്കാനുള്ള, വാളിന്റെ വായ്ത്തലമേൽ സ്വയം ചെന്നു ചാടാനുള്ള, എന്നെന്നേയ്ക്കുമായി ഭയാനകവുമായി തന്മയനാകാനുള്ള,' ദൃഢനിശ്ചയമാകുന്നു എന്നു ഗ്രഹിക്കാൻ കഴിഞ്ഞു.''

ഈയവസരത്തിലും പിൽക്കാലത്തും കടുത്ത രോഗമോ വേദനയോ വരുമ്പോഠം സ്വാമിജി പറയാറുണ്ടു്: 'അവഠംതന്നെ അവയവം, അവഠംതന്നെ വേദനയും ! വേദന തരുന്നതും അവഠംതന്നെ! കാളി, കാളി, കാളി!' ഈ കാലത്തെ ഉപദേശങ്ങളിലെല്ലാം അദ്ദേഹം പറഞ്ഞിരുന്നു, 'ഭയമരുതു്. യാചിക്കാൻ പാടില്ല, പിന്നെയോ അവകാശപ്പെടണം – പരമപദം അവകാശപ്പെടണം ! അമ്മയുടെ യഥാത്ഥഭക്തന്മാർ വജ്രതുല്യം കഠിനരും സിംഹതുല്യരും നിർഭയരും ആയിരിക്കും. അണ്ഡകടാഹമാകെ പെട്ടെന്നു തവിടുപൊടിയായി കാൽക്കൽ പതിച്ചാലും അവക്കു് യാതൊരു കൂസലുമില്ല! നിങ്ങളുടെ ആവശ്യം സ്വീകരിക്കാതിരിക്കാൻ അമ്മയ്ക്കു് നിവ്വാഹമില്ലാതാക്കുക. അമ്മയുടെ മുമ്പിൽ കിഴിയലും പിഴിയലുമൊന്നുമരുതു്! ഓർത്തോളുക, 'സവ്വശക്തയാണു് അമ്മ. കല്ലിൽനിന്നുപോലും വീരന്മാരെ നിമ്മിക്കാൻ അമ്മയ്ക്കു സാധിക്കും !'

അമ്മ എവിടെയുണ്ടോ അവിടെ ഭയമില്ല, എന്നു് അദ്ദേഹം പറയാറുണ്ടു്. ത്യാഗമോ ആത്മവിസ്മൃതിയോ 'തൊടുന്നതൊക്കെ വേദനയാണു്'', എന്ന ബോധമോ ഉള്ളിടത്തൊക്കെ ജീവശിഷ്ടം ആശ്വാസത്തിനും അഭയത്തിനുമായി അമ്മയുടെ നേക്കു തിരിയുന്നു. മൃത്യുചിഹ്നമായ കപാലത്തെയും അസ്ഥികൊണ്ടുള്ള കുരിശിനെയും പാശ്ചാത്യസാധകൻ ആരാധിക്കുന്നതു്, ദേവീപൂജ സവ്വവ്യാപകമാണെന്നു സൂചിപ്പിക്കുന്നു എന്നു് അദ്ദേഹം കരുതി. സകലദൃശ്യത്തിന്റെയും പിന്നിലുള്ള ശക്തിയാകുന്ന ദിവ്യമാതാവിനെ സംബന്ധിച്ച സ്വാമിജിയുടെ സങ്കല്പം നിരാകാരവും അതേസമയം കാവ്യമയവും ആയിരുന്നു.

മുൻപറഞ്ഞ അനുഭവത്തിനുശേഷം, സെപ്തംബർ 30-ാംനു- സ്വാമിജി ക്ഷീരഭവാനിയിലേയ്ക്കു പുറപ്പെട്ടു; ആരും കൂടെ ചെല്ലരുതു് എന്നു് നിദ്ദേശവും നല്കിയിരുന്നു. ഒക്ടോബർ 6-ാംതീയതിയേ

അദ്ദേഹം മടങ്ങിയെത്തിയുള്ളു. ദേവിയുടെ ഈ സുപ്രസിദ്ധക്ഷേത്രത്തിൽ സ്വാമിജി ഹോമംനടത്തുകയും, നാലുപറ പാൽകൊണ്ടു് പാൽപായസം ഉണ്ടാക്കി നിവേദിക്കുകയും, ഏതൊരു എളിയ തീർത്ഥാടകനെയുംപോലെ ജപമാലയിൽ ജപം നടത്തുകയും ചെയ്തു. മാത്രമല്ല, ഒരു ബ്രാഹ്മണപണ്ഡിതന്റെ ചെറിയ പെൺകുട്ടിയെ ഉമാദേവിയായി സങ്കല്പിച്ചു് കുമാരീപൂജയും നടത്തി. അദ്ദേഹം തീവ്രതപസ്സാചരിച്ചു. ദീർഘകാലത്തെ പ്രവർത്തനങ്ങൾകൊണ്ടും ചിന്താവ്യാപാരംകൊണ്ടും വന്നുചേർന്നിട്ടുള്ള മായാവരണങ്ങളെയെല്ലാം വലിച്ചുകീറി വീണ്ടും പഴയപടി അമ്മയുടെ ഓമൽപ്പൈതലാകാൻ അദ്ദേഹം വെമ്പി. അമ്മയുടെ തലോടൽ ദേഹത്തിനു വേദന നല്കിയാലും ആത്മാവിനു പ്രകാശവും സ്വാതന്ത്ര്യവും അരുളും. നേതാവെന്നോ, ആചാര്യനെന്നോ, പ്രചാരകനെന്നോ ഉള്ള ചിന്തകളെല്ലാം പൊയ്പ്പോയി. സ്വാമി വിവേകാനന്ദൻ പരിശുദ്ധസന്ന്യാസത്തിന്റെ കേവലസ്വരൂപമാണിപ്പോൾ.

സ്വാമിജി ശ്രീനഗരത്തിൽ മടങ്ങിയെത്തിയപ്പോൾ തേജോദീപ്തനായിരുന്നു. കൈ ഉയർത്തി അനുഗ്രഹങ്ങൾ വർഷിച്ചുകൊണ്ടാണു് അദ്ദേഹം നൗകാവാസത്തിൽ പ്രവേശിച്ചതു്. അനന്തരം ഓരോ ശിഷ്യയുടെയും ശിരസ്സിൽ ദേവിക്കു നിവേദിച്ച ജമന്തിപ്പൂക്കൾ വെച്ചു. 'മേലിൽ 'ഹരി ഓം' അല്ല! ഇനിയെല്ലാം 'അമ്മ!' എന്നു പറഞ്ഞു ഇരുന്നുകൊണ്ടു്. ''എന്റെ സ്വരാജ്യസ്നേഹമെല്ലാം പോയി. സകലതും പോയി. ഇനിയൊക്കെ 'അമ്മ, അമ്മ!' എനിക്കൊക്കെ തെററിപ്പോയി. അമ്മ എന്നോടു ചോദിച്ചു: 'മ്ലേച്ഛന്മാർ എന്റെ മന്ദിരത്തിൽ കയറിയാലും വിഗ്രഹങ്ങൾ അശുദ്ധപ്പെടുത്തിയാലും എന്തു വരാൻ പോകുന്നു? നിനക്കതിലെന്തു കാര്യം ? നീയെന്നെ കാക്കുന്നോ, അതോ ഞാൻ നിന്നെ കാക്കുന്നോ?' അതുകൊണ്ടു് സ്വദേശസ്നേഹമൊക്കെ തീർന്നു. ഞാനൊരു പിഞ്ചുപൈതൽ മാത്രം!'' മഹമ്മദീയാക്രമണകാരികൾ നടത്തിയ ക്ഷേത്രദൂഷണത്തെക്കുറിച്ചും വിധ്വംസനത്തെക്കുറിച്ചും സ്വാമിജി ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഹൃദയവേദനയോടെ അദ്ദേഹം ആലോചിച്ചു: 'പ്രാണൻ കളഞ്ഞും എതിർക്കാതെ ഇമ്മാതിരി ദുഷ്കൃത്യങ്ങൾ ചെയ്യാൻ ആളുകളെങ്ങനെ സമ്മതിച്ചു ! അന്നു ഞാനിവിടെ ഉണ്ടായിരുന്നെങ്കിൽ ഇതുമാതിരിയൊന്നും സംഭവിക്കാൻ ഒരിക്കലും അനുവദിക്കുമായിരുന്നില്ല. അമ്മയെ രക്ഷിക്കാൻ ഞാനെന്റെ പ്രാണൻ വെടിഞ്ഞേനെ.' ആ സമയത്താണു് മേല്പറഞ്ഞ വിധത്തിൽ അമ്മ അരുളുന്നതായി സ്വാമിജി കേട്ടതു്. ശിഷ്യർ ഇതുകേട്ടു് ഭയഭക്തികളോടെ ഇരുന്നുപോയി. അവർക്കു മിണ്ടാൻ കഴിഞ്ഞില്ല. ചിന്തയെ

നിരോധിക്കുന്ന എന്തോ ഒന്നു് അവിടെ തിങ്ങിനിന്നിരുന്നു. പോ കുംമുമ്പു് അദ്ദേഹം ഇത്രയുംകൂടി പറഞ്ഞു: 'ഞാനിപ്പോഠം കൂടുതൽ പറയുന്നില്ല; അതു ശരിയല്ല. എന്നാൽ ആദ്ധ്യാത്മികമായി, ഞാൻ ബദ്ധനായിരുന്നില്ല!'

വീണ്ടും ശിഷ്യരുടെ സമീപമായിരുന്നെങ്കിലും ദുർല്ലഭമായേ അവർ സ്വാമിജിയെ കണ്ടിരുന്നുള്ളു. പുഴക്കരയിലുള്ള നിർജ്ജനവന ത്തിൽ ഒററയ്ക്കു് ചിന്തയിലാണ്ടു് വളരെനേരം നടന്നുകൊണ്ടി രിക്കും. തങ്ങളുടെ നൗകാവാസത്തിൻെറ മേൽത്തട്ടിൽ നില്ക്കുന്ന ശിഷ്യരെ അദ്ദേഹം കാണുകയേ ഇല്ല. ഒരു ദിവസം മുണ്ഡിതശീഷ നായി ഒരെളിയ സന്ന്യാസിയുടെ വേഷത്തിൽ അധൃഷ്യമായ തപോഭാവം തിളങ്ങുന്ന മുഖത്തോടെ അദ്ദേഹം അവരുടെ മുമ്പി ലെത്തി. 'കാളിമാതാവു്' എന്ന തൻെറ കവിതയിലെ വരികഠം ചൊല്ലിക്കൊണ്ടു് അദ്ദേഹം പറഞ്ഞു: 'അതൊക്കെ സത്യമായി ത്തീൻ, അതിലെ ഓരോ വാക്കും; ഞാനതിനു് സാക്ഷിയാണു്; എന്തെന്നാൽ ഞാൻ മരണത്തെ പുണർന്നിട്ടുണ്ടു്!' ക്ഷീരഭവാനിയിൽ വെച്ചു് സ്വാമിജി അനുഷ്ഠിച്ച തപസ്സും ഉപവാസവും ത്യാഗവും, ലഭിച്ച ദശ്നവും സംഭാഷണത്തിൽ അങ്ങിങ്ങു് അല്പസ്വല്പം പരാ മശിക്കപ്പെട്ടിരുന്നു. ക്ഷീരഭവാനിയിൽ അന്ധകാരനിബിഡമായ നിശാവേളയിൽ ദേവിയുടെ ഭയാനകഭാവത്തെ ധ്യാനിച്ചപ്പോഠം ഉണ്ടായ മററു ചില ദശ്നങ്ങഠം അദ്ദേഹം ഒന്നുരണ്ടു സതീർത്ഥ്യരോടു് സ്വകാര്യമായി പറയുകയുണ്ടായി; അതു പക്ഷേ പരമപവിത്രവും പരമരഹസ്യവുമായിരുന്നു ഭൗതികസംസ്കാരങ്ങളിൽനിന്നെല്ലാം നിശ്ശേഷം മോചനം നേടുന്നതിനായി സ്വാമിജിയുടെ ആത്മാവു് സവ്വാത്മനാ ഒരു യത്നം നടത്തിയതായി തോന്നുന്നു.

ഇതേ അമ്പലത്തിൽത്തന്നെ ആരാധനയ്ക്കിരിക്കുമ്പോഠം ഒരു നാഠം അതിൻെറ ജീർണ്ണാവസ്ഥയെക്കുറിച്ചു് വേദനയോടെ ചിന്തി ക്കുകയും, തൽസ്ഥാനത്തു്, ബേലൂരിലും മററിടങ്ങളിലും ക്ഷേത്രവും ആശ്രമങ്ങളും പണിയാൻ ആഗ്രഹിക്കുന്നതുപോലെ, ഒരു പുതിയ ക്ഷേത്രം പണിയാൻ കഴിഞ്ഞെങ്കിൽ, എന്നു് സ്വാമിജി ആഗ്രഹി ക്കുകയും ചെയ്തു. തത്സമയം അമ്മയുടെ അരുളപ്പാടു കേട്ടു അദ്ദേഹം മനോരാജ്യത്തിൽനിന്നും ഞെട്ടിയുണന്നു: 'എൻെറ കുഞ്ഞേ, എനി ക്കു് വേണമെന്നുവെച്ചാൽ എണ്ണമററ അമ്പലങ്ങളും കെങ്കേമങ്ങളായ ആശ്രമങ്ങളും ഉണ്ടാക്കാം. ഈ നിമിഷം ഇതേ സ്ഥാനത്തു് സ്വണ്ണം കൊണ്ടുള്ള ഏഴുനില അമ്പലം വേണമെങ്കിൽ പണിയാം.' കുറെ ക്കാലം കഴിഞ്ഞു് കല്കത്തയിൽവെച്ചു് സ്വാമിജി ഇതിനെ അനു

സ്മരിച്ചുകൊണ്ടു് ഒരു ശിഷ്യനോടു് പറഞ്ഞു: 'ആ ദിവ്യവാണി കേട്ടതിനുശേഷം ഞാൻ ഒരു പരിപാടിയും ഉണ്ടാക്കാതായി. ഇതെല്ലാം അമ്മയുടെ ഇഷ്ടംപോലെ നടക്കട്ടെ!'

ഈ കാലഘട്ടത്തിൽത്തന്നെ സ്വാമിജിക്കു് അസ്വാസ്ഥ്യജനകമായ ഒരനുഭവമുണ്ടായി. തന്റെ ജീവിതത്തിലെ ഒരു ദുർഘട ഘട്ടം എന്നു് അതിനെക്കുറിച്ചു് പിന്നീടൊരിക്കൽ സ്വാമിജി പറഞ്ഞു. ഒരു മഹമ്മദീയഫക്കീറിന്റെ ശിഷ്യൻ സ്വാമിജിയെ കണ്ടു് ആകൃഷ്ടനായി അദ്ദേഹത്തിന്റെ അടുത്തു വന്നുകൊണ്ടിരുന്നു. ഒരു ദിവസം അയാൾക്കു് പനിയും കടുത്ത തലവേദനയും ആണെന്നറിഞ്ഞു് സ്വാമിജി അലിവുതോന്നി വിരലുകൾകൊണ്ടു് അയാളുടെ തലയിൽ തൊട്ടു. അദ്ഭുതമെന്നു പറയട്ടെ, അയാളുടെ അസുഖം വിട്ടുമാറി. അതിനുശേഷം അയാൾക്കു് സ്വാമിജിയോടു കൂടുതൽ സ്നേഹവും അടുപ്പവും തോന്നുകയും കൂടെക്കൂടെ വരാൻ തുടങ്ങുകയും ചെയ്തു. ഇതറിഞ്ഞപ്പോൾ അയാളുടെ ഗുരുവായ ഫക്കീറിനു് സ്വാമിജിയോടു വലിയ അസൂയ തോന്നി; ശിഷ്യൻ തന്നെ വിട്ടുപോയെങ്കിലോ എന്നു ഭയമായി. അയാൾ സ്വാമിജിയെ ദുഷിച്ചു പറയുകയും മേലാൽ അവിടെ പോകരുതെന്നു ശിഷ്യനെ വിലക്കുകയും ചെയ്തു. ശിഷ്യൻ തന്റെ വാക്കു് വകവെയ്ക്കുന്നില്ലെന്നു കണ്ടു ദേഷ്യം വന്ന ഫക്കീർ ശിഷ്യനോടു് സ്വാമിജിയെ നിന്ദിച്ചു പലതും പറഞ്ഞു. അതിനുംപുറമേ, താൻ കൂടുതൽ സിദ്ധിയുള്ളവനാണെന്നു് ശിഷ്യനെ ബോദ്ധ്യപ്പെടുത്തുന്നതിനും ഒരു പ്രതികാരമെന്ന നിലക്കും സ്വാമിജിക്കെതിരെ കൂടമന്ത്രം പ്രയോഗിക്കുമെന്നു് ഭീഷണിപ്പെടുത്തി; മാത്രമല്ല, കാശ്മീർ വിട്ടു പോകുംമുമ്പു് അദ്ദേഹത്തിനു് തലക്കറക്കവും ഛർദ്ദിയും പിടിപെടുമെന്നു് പ്രവചിക്കുകയും ചെയ്തു. അതങ്ങനെതന്നെ സംഭവിച്ചു. സ്വാമിജിയെ അതു രോഷാകുലനാക്കി; ഫക്കീറിന്റെ നേരെയല്ല, പിന്നെയോ, തന്നോടും തന്റെ ഗുരുനാഥനോടും. അദ്ദേഹം ആലോചിച്ചു: 'ശ്രീരാമകൃഷ്ണനെക്കൊണ്ടു് എനിക്കെന്തു പ്രയോജനം? ആത്മാവിന്റെ സർവ്വവ്യാപിത്വത്തെക്കുറിച്ചും വേദാന്തത്തെക്കുറിച്ചും പ്രസംഗിച്ചു നടന്നതുകൊണ്ടും ഓരോ സാക്ഷാത്കാരംകൊണ്ടുമൊക്കെ എനിക്കെന്തു പ്രയോജനം, ഒരു മന്ത്രവാദിയുടെ പൈശാചികമായ കൂടോത്രത്തിൽനിന്നും എനിക്കെന്നെത്തന്നെ രക്ഷിക്കാൻ കഴിയുന്നില്ലെങ്കിൽ?' ഈ അനുഭവം സ്വാമിജിയുടെ മനസ്സിനെ വല്ലാതെ മഥിച്ചു. മൂന്നാഴ്ച കഴിഞ്ഞു് കല്ക്കത്തയിൽ മടങ്ങിയെത്തിയിട്ടും അതു വിട്ടുപോയില്ല. അന്നു് കല്ക്കത്തയിലുണ്ടായിരുന്ന ശ്രീമാതൃദേവിയെ സ്വാമിജി ഇതെല്ലാം പറഞ്ഞുകേൾപ്പിച്ചു.

സമതലത്തിലേയ്ക്കു് പോകാനുള്ള ഒരുക്കങ്ങളായി. ഭാവിയെക്കുറിച്ചു് വളരെ അവ്യക്തമായിട്ടാണു് സ്വാമിജി സംസാരിച്ചതു്. അദ്ദേഹത്തിനു് ഒരു പരിപാടിയുമില്ല; ഏകാന്തതയിൽ നിശ്ശബ്ദമായി അജ്ഞാതനായ സന്ന്യാസിയായി കഴിയാനേ അദ്ദേഹം ആഗ്രഹിച്ചുള്ളു. "സ്വാമിജി മരിച്ചുപൊയ്ക്കഴിഞ്ഞു. ലോകത്തെ പഠിപ്പിക്കണം എന്നാഗ്രഹിക്കാൻ അദ്ദേഹമാരു്? അതൊക്കെ ഭള്ളും ബഹളവും. അമ്മയ്ക്കു് അദ്ദേഹത്തെക്കൊണ്ടു് ആവശ്യമൊന്നുമില്ല, അദ്ദേഹത്തിനു് അമ്മയെക്കൊണ്ടേ ഉള്ളു. ഇതു കണ്ടു കഴിഞ്ഞാൽ 'കർമ്മം' ഭ്രമമല്ലാതെ മറ്റൊന്നുമല്ല." സർവ്വാതിശ്രേഷ്ഠിയായ സ്നേഹം അദ്ദേഹത്തെ ആവേശിച്ചു. സ്നേഹം, സ്നേഹം, സ്നേഹം. അതിൽമാത്രമേ അദ്ദേഹത്തിനു് വിശ്വാസമുണ്ടായിരുന്നുള്ളു. ഗാഢമായ സ്നേഹം, കടുത്ത ശത്രുവിനുപോലും തടുക്കാനാവാത്ത ഗാഢമായ സ്നേഹം, സിസ്റ്റർ നിവേദിതയുടെ വാക്കുകൾ തുടരട്ടെ:

"ഈ അരുളപ്പാടുകളുടെ പ്രഭവസ്ഥാനമായ ആ വിശാലതയെക്കുറിച്ചു് യാതൊരു രൂപവും തരാൻ എനിക്കാവുകയില്ല – ലോകത്തിൽ എവിടെയെങ്കിലും ആർക്കെങ്കിലും ഏല്ക്കുന്ന അടി, ഞങ്ങളുടെ ഗുരുനാഥൻെറ ഹൃദയത്തെ സ്പർശിക്കാതിരിക്കയില്ല എന്നു തോന്നി; യാതൊരു പീഡയും, മരണത്തിൻേറതുപോലും, സ്നേഹത്തിൻെറയും ആശിസ്സിൻെറയും അല്ലാതെ മറ്റൊരു പ്രതികരണവും ഉളവാക്കാൻ സമർത്ഥമല്ല എന്നു തോന്നി.

വസിഷ്ഠൻെറയും വിശ്വാമിത്രൻെറയും കഥ അദ്ദേഹം ഞങ്ങളോടു പറഞ്ഞു; വസിഷ്ഠൻെറ നൂറു മക്കൾ കൊല്ലപ്പെട്ടതും, ആ മഹർഷി നിർദ്ധനനും നിസ്സഹായനും ആയി തനിയേ ജീവിതശേഷം നയിക്കാൻ നിർബ്ബന്ധനായതും. എന്നിട്ടു്, വനാന്തരത്തിൽ പൂനിലാവിലാറാടി നില്ക്കുന്ന പർണ്ണകുടിയെയും അതിനുള്ളിൽ വസിക്കുന്ന വസിഷ്ഠനെയും പത്നിയെയും അദ്ദേഹം ചിത്രീകരിച്ചു. വസിഷ്ഠൻ തൻെറ പരമശത്രു രചിച്ച ഏതോ ഗ്രന്ഥത്തിലെ വിശിഷ്ടമായ ഒരു ഭാഗം ഏകാഗ്രതയോടെ വായിക്കുന്നു; തത്സമയം അരുന്ധതി സമീപിക്കുന്നു; സ്വല്പനേരം ചുററിപ്പററിനിന്നുകൊണ്ടു പറയുന്നു 'നോക്കൂ, ഇന്നു് ചന്ദ്രന്നെന്തു പ്രകാശം!' വസിഷ്ഠനോ, കണ്ണെടുക്കാതെ പറയുന്നു, 'പ്രിയേ, എന്നാൽ വിശ്വാമിത്രൻെറ പ്രതിഭ അതിൻെറ പതിനായിരമിരട്ടി പ്രകാശമാനമാണു്!"

സർവ്വവും വിസ്മരിക്കപ്പെട്ടു! നൂറു മക്കൾ മരിച്ചതും തന്നോടു ചെയ്ത ദ്രോഹങ്ങളും തൻെറ ദുഃഖങ്ങളും മറന്നു. അദ്ദേഹത്തിൻെറ

ഹൃദയം വൈരിയുടെ പ്രതിഭ കണ്ടു് ആശ്ചര്യഭരിതം! 'നമ്മുടെ സ്നേഹവും അതുമാതിരി ആയിരിക്കണം,' സ്വാമി പറഞ്ഞു: 'വിശ്വാമിത്രനോടു വസിഷ്ഠനുണ്ടായിരുന്നതുമാതിരി, വ്യക്തിപരമായ സ്മരണയുടെ നേരിയ നിഴൽപോലുമില്ലാത്ത സ്നേഹം.'

യാത്രാസംഘം ഒക്ടോബർ 11—ാം തീയതി ബാരാമുല്ലയിൽ എത്തി; പിറേറന്നു് ലാഹോറിലേയ്ക്കു പുറപ്പെട്ടു. സ്വാമിജിയെ അവിടേയ്ക്കു് അനുഗമിക്കാനും, കുറച്ചുദിവസം അവിടെ കഴിച്ചുശേഷം ശാരദാനന്ദസ്വാമികളോടൊരുമിച്ചു് ദില്ലി, ആഗ്ര മുതലായ ഉത്തരേന്ത്യൻനഗരങ്ങൾ സന്ദർശിക്കാനുമാണു് പാശ്ചാത്യശിഷ്യർ തീരുമാനിച്ചതു്. ബാരാമുല്ലയിലേയ്ക്കുള്ള വഞ്ചിയാത്രയിൽ സ്വാമിജി തികച്ചും മൗനമായിരുന്നു. കാലത്തും വൈകുന്നേരവും പുഴക്കരയിൽ നടക്കുന്ന അവസരത്തിലും അധികവും തനിയെ നടക്കാനാണു് ഇഷ്ടപ്പെട്ടിരുന്നതു്. അദ്ദേഹം രോഗഗ്രസ്തനും അത്യന്തം ശ്രാന്തനുമായി കാണപ്പെട്ടു; കിടപ്പിലായ്പോകുമോ എന്നു് സഹചരർ ഭയപ്പെട്ടു. സിസ്റ്റർ നിവേദിത എഴുതുന്നു:

'അദ്ദേഹം ഈയിടെ കടന്നുപോന്ന അനുഭൂതിമൂലമുണ്ടായ കായികമായ തളർച്ച — ക്ഷീണം ഒരു പരിധിവരെ എത്തിയാൽപ്പിന്നെ കഷ്ടപ്പെടാനുള്ള കഴിവുംകൂടി നഷ്ടപ്പെടുന്നു; അതുപോലെ ആദ്ധ്യാത്മജീവിതത്തിന്റെ ഉഗ്രതീവ്രത നെടുനാളത്തേയ്ക്കു് താങ്ങാൻ ശരീരം കൂട്ടാക്കാതാകുന്നു — അദ്ദേഹം സ്വയം സംശയിച്ചിരുന്നതിലും വളരെയേറെ അദ്ദേഹത്തെ ദുർബ്ബലനാക്കിയിരുന്നു, തീർച്ച. ഞങ്ങളുടെ ഇപ്പോഴത്തെ വേർപാടു് എത്രകാലത്തേയ്ക്കാണു് എന്നും ആർക്കും അറിഞ്ഞുകൂടാ, എന്ന വിചാരത്തിനു് ഇതൊക്കെ കാരണമായിരുന്നു എന്നു തോന്നുന്നു.'

# ബേലൂർമഠസ്ഥാപനം

സ്വാമിജിയുടെ ഒരു കമ്പി കിട്ടിയതനുസരിച്ച് സദാനന്ദ സ്വാമി അൽമോറയിൽനിന്നും ലാഹോറിലെത്തി. സ്വാമിജി സദാനന്ദസ്വാമിയാൽ അനുഗതനായി യാത്രതിരിച്ചു; ഒക്ടോബർ 18-ാം തീയതി ബേലൂരിൽ എത്തി. സ്വാമിജിയുടെ അപ്രതീക്ഷിതമായ പ്രത്യാഗമനം സതീർത്ഥ്യരെയും അന്തേവാസികളെയും ആനന്ദഭരിതരാക്കി; പക്ഷേ അദ്ദേഹത്തിൻെറ വിളറിവാടിയ ദേഹം കണ്ടപ്പോൾ അവരുടെ ആനന്ദം വേദനയായി മാറി.

ആ കാലഘട്ടത്തിൽ മഠത്തിൽ ചേർന്നവരിൽ ചിലരാണ് പിന്നീട് വിമലാനന്ദസ്വാമി, ബോധാനന്ദസ്വാമി, കല്യാണാനന്ദസ്വാമി, സോമാനന്ദസ്വാമി എന്നീ പേരുകളിൽ അറിയപ്പെടുന്നത്. ഇവരിൽ ആദ്യം പറഞ്ഞ രണ്ടുപേർ മഠം ആലംബസ്സാറിൽ ആയിരുന്നപ്പൊഴും, മററു രണ്ടുപേർ നീലാംബരമുഖർജിയുടെ ഉദ്യാനത്തിലായിരുന്നപ്പൊഴും ചേർന്നവരാണ്. ഇവരും മററ് അന്തേവാസികളും, വേദങ്ങളും ഉപനിഷത്തുകളും ദർശനങ്ങളും ഭൗതികശാസ്ത്രങ്ങളും പതിവായി പഠിച്ചുപോന്നു. ദിനചര്യയിൽ സർവ്വപ്രധാനം ക്ഷേത്രത്തിലെ ആരാധനയും ധ്യാനവും ജപവും ആയിരുന്നു.

ദേഹസ്ഥിതിയൊന്നും നോക്കാതെ സ്വാമിജി പഴയപടിയിലുള്ള ജീവിതം ആരംഭിച്ചു. അദ്ധ്യാത്മപ്രഭാഷണങ്ങൾക്കും ചോദ്യോത്തരങ്ങൾക്കുമായി അനേകം മണിക്കൂറുകൾ വിനിയോഗിച്ചിരുന്നു. ശാസ്ത്രങ്ങൾ വായിച്ച് വ്യാഖ്യാനിച്ചു. അന്തേവാസികൾക്ക് ശരിയായ ശിക്ഷണം നല്കുന്ന കാര്യവും അദ്ദേഹം ഏറെറടുത്തു. മഠത്തിലെ ദിനചര്യയ്ക്ക് ചിട്ടകളും ചട്ടങ്ങളും ഏർപ്പെടുത്തി; ജപധ്യാനങ്ങൾക്കും സ്വാധ്യായത്തിനും കൃത്യസമയങ്ങൾ നിശ്ചയിച്ചു. വന്ന അന്നുതന്നെ സ്വാമിജി താൻ കാശ്മീരിൽവെച്ചു രചിച്ച മൂന്നു കവിതകൾ സ്വതഃസിദ്ധമായ വാഗ്മിതയോടും ഭാവാവേശത്തോടുംകൂടി വായിച്ച് ശ്രോതാക്കളെ ആനന്ദിപ്പിച്ചു. അവയിലെ ഓരോ വാക്കിലും, സ്വാമിജി വായിച്ചപ്പോൾ അദ്ദേഹത്തിൻെറ ആദ്ധ്യാത്മികാനുഭൂതികൾ മുഴങ്ങുന്നതായി അവർക്കു തോന്നി. പത്തൊൻപതാം തീയതിയും ഇരുപതാം തീയതിയും സ്വാമിജി ഹോമം നടത്തി. അടുത്ത മൂന്നു ദിവസങ്ങൾ, ദുർഗ്ഗാപൂജാമഹോത്സവകാലത്ത്, ഗൃഹസ്ഥശിഷ്യന്മാരുടെയും ഭക്തന്മാരുടെയും സേവനത്തിനും സമ്മേളനത്തിനുമായി വിനിയോഗിച്ചു. 24-ാം തീയതി തുര്യാനന്ദസ്വാമികൾ

അൽമോറയിൽനിന്നും മടങ്ങിയെത്തി. സകലതും ഇപ്പോഠം മഠത്തെ കേന്ദ്രീകരിച്ചുകൊണ്ടായി; വരാഹനഗരത്തിൽക്കഴിച്ച നാളുകളിലെ ആദ്ധ്യാത്മികാവേശം പുനരാരംഭിച്ചതുപോലെയായി.

നവംബർ ഒന്നാം തീയതിമുതൽ സ്വാമിജി മഠത്തിലും, ബാഗ്ബസ്സാറിൽ ബലരാമവസുവിൻെറ ഗൃഹത്തിലുമായി മാറിമാറിത്താമസിച്ചുകൊണ്ടിരുന്നു. 5-ാം തീയതി കാശ്മീരിലെ പ്രധാനമന്ത്രി ശ്രീ നീലാംബരമുഖർജിയെയും ചീഫ് ജസ്റ്റീസ് ശ്രീ ഋഷിവരമുഖർജിയെയും സ്വാമിജി മഠത്തിൽവെച്ച സ്വീകരിച്ചു. കാശ്മീരിലേയ്ക്ക് തന്നെ അനുഗമിച്ചിരുന്ന പാശ്ചാത്യശിഷ്യർ ഉത്തരേന്ത്യയിലെ പ്രധാനസ്ഥലങ്ങളെല്ലാം സന്ദർശിച്ച് കല്ക്കത്തയിൽ മടങ്ങി എത്തിയിരുന്നു. അവർ പിറേറന്ന് മഠത്തിൽ വന്ന് സ്വാമിജിയെ സന്ദർശിച്ചു.

മൂന്നു നാഠം കഴിഞ്ഞു്, നവംബർ 12-ാം തീയതി, കാളീപൂജാദിവസം ശ്രീ മാതൃദേവി അനേകം ഭക്തകളാൽ അനുഗതയായി രാമകൃഷ്ണസംഘത്തിൻെറ മുഖ്യമഠം പണിയാനുള്ള സ്ഥലം സന്ദർശിച്ചു. സന്ന്യാസിമാരെല്ലാവരും തദവസരത്തിൽ സന്നിഹിതരായിരുന്നു; പൂജയ്ക്കുവേണ്ട ഒരുക്കങ്ങളെല്ലാം ഭംഗിയായി ചെയ്തിരുന്നു. മഠത്തിൽ പൂജിച്ചിരുന്ന ഗുരുദേവൻെറ ഛായ അവിടേയ്ക്കു കൊണ്ടുപോയി; മാതൃദേവിയും താൻ ആരാധിച്ചുപോന്നിരുന്ന പ്രതിച്ഛായ കൊണ്ടുവന്നു. വിശേഷാൽപൂജ നടത്തി ശ്രീ മാതൃദേവി ആ സ്ഥാനത്തെ അനുഗ്രഹിച്ചു.

അന്ന് ഉച്ചക്കശേഷം ബാഗ്ബസ്സാറിൽ പെൺകുട്ടികഠക്കായുള്ള നിവേദിതാസ്കൂഠം ഉദ്ഘാടനം ചെയ്യാൻ സ്വാമിജിയുടെ അപേക്ഷയനുസരിച്ച് ശ്രീ മാതൃദേവിയും സംഘവും കല്ക്കത്തക്ക മടങ്ങി. സ്വാമിജിയും ബ്രഹ്മാനന്ദസ്വാമിയും ശാരദാനന്ദസ്വാമിയും ദേവിയെ അനുഗമിച്ചു. 'ജഗജ്ജനനിയുടെ അനുഗ്രഹങ്ങഠം വിദ്യാലയത്തിന് എന്നെന്നും ഉണ്ടായിരിക്കണേ,' എന്നും 'ഇവിടെ പരിശീലനം ലഭിക്കുന്ന ബാലികമാർ മാതൃകാസ്ത്രീകളാകണേ,' എന്നും ശ്രീ മാതൃദേവി ഉദ്ഘാടനത്തിനുശേഷം പ്രാർത്ഥിച്ചു. ദേവിയുടെ ഈ ആശീർവ്വാദത്തെക്കുറിച്ച് സിസ്റ്റർ നിവേദിത എഴുതിയിരിക്കുന്നതിങ്ങനെയാണ്: 'ഭാവിയിലെ അഭ്യസ്തവിദ്യരായ ഹൈന്ദവസ്ത്രീകളുടെമേൽ ദേവി പൊഴിച്ച ഈ അനുഗ്രഹത്തേക്കാഠം ശ്രേഷ്ഠമായ ഒരു ശുഭശകുനം എനിക്കു സങ്കല്പിക്കാൻ സാദ്ധ്യമല്ല.'

സിസ്റ്റർ നിവേദിതയെ ആദ്യം കണ്ടുമുട്ടിയതുമുതൽ സ്വാമിജി സിസ്റ്ററുമായി ഹിന്ദുസ്ത്രീകളുടെ സ്ഥിതിഗതികളെക്കുറിച്ചും അവരുടെ വിദ്യാഭ്യാസത്തിനുള്ള തൻെറ പരിപാടികളെ

ക്കുറിച്ചും ചർച്ച് ചെയ്തിരുന്നു. ഒരു വിദ്യാഭ്യാസവിചക്ഷണയെന്നു് ഇംഗ്ലണ്ടിൽ പ്രസിദ്ധി ആർജ്ജിച്ചിരുന്ന അവർ ഭാരതസ്ത്രീകളുടെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കണമെന്നുള്ള പ്രത്യേകോദ്ദേശ്യത്തോടുകൂടിയാണു് ഇന്ത്യയിൽ വന്നതും. സ്വമാതൃഭൂമിയിലെ സ്ത്രീകളുടെ അഭ്യുദയത്തിനുള്ള തന്റെ പരിപാടികൾ സ്വാമിജി നിവേദിതയെ പ്രത്യേകം അറിയിച്ചിരുന്നു. കല്ക്കത്തയിലും അൽമോറയിലും താമസിക്കുമ്പോഴും കാശ്മീരിൽ സ്വാമിജിയുടെകൂടെ സഞ്ചരിക്കുമ്പോഴും കഴിയുന്നത്ര വേഗം കല്ക്കത്തയിൽ ഒരു ബാലികാവിദ്യാലയം ആരംഭിക്കണമെന്ന ആശയം സിസ്റ്റർക്കു് വ്യക്തമായുണ്ടായിരുന്നു. ഭാരതസ്ത്രീകളുടെ പൊതുവെയുള്ള ഉന്നമനത്തിനു് ഉതകുന്ന ഉത്കൃഷ്ടവും പ്രായോഗികവുമായ ഒരു വിദ്യാഭ്യാസപദ്ധതി കണ്ടുപിടിക്കുക എന്നതായിരുന്നു ആ വിദ്യാലയംകൊണ്ടു് ഉദ്ദേശിക്കപ്പെട്ടിരുന്നതു്. പാശ്ചാത്യസുഹൃത്തുക്കളോടൊരുമിച്ചു് ഉത്തരേന്ത്യയിലെ നഗരങ്ങൾ സന്ദർശിച്ചശേഷം സിസ്റ്റർ നിവേദിത ഈ ഉദ്ദേശത്തോടുകൂടി താൻ ഒരു പാശ്ചാത്യവനിതയാണെന്ന കാര്യം വിസ്മരിക്കാൻ തീർച്ചപ്പെടുത്തി, കല്ക്കത്തയിലെത്തി ശ്രീ മാതൃദേവിയുടെകൂടെ താമസമായി. പിന്നീടു് അവർക്കായി അയൽപക്കത്തു് ഒരു വീടു് വാടകയ്ക്കെടുത്തു; എന്നിരുന്നാലും മാതൃദേവിയുടെ ഭക്തകളുടെകൂടെയാണു് അവർ രാത്രികാലം കഴിച്ചിരുന്നതു്. കല്ക്കത്തയിലുള്ള അവസരങ്ങളിൽ സ്വാമിജി കൂടെക്കൂടെ അവരെ കാണുകയും ഭാരതീയാദർശങ്ങളെ ശരിയായ നിലയിൽ നോക്കിക്കാണാൻവേണ്ട കഴിവു് അവർക്കു് ഉണ്ടാക്കിക്കൊടുക്കുകയും അവർ ഏറ്റെടുത്ത പ്രവർത്തനത്തിന്റെ യഥാർത്ഥോദ്ദേശത്തെക്കുറിച്ചു് കൂടുതൽ ബോധവതിയാക്കുകയും ചെയ്തുവന്നു. 'ഭാരതജീവിതത്തിന്റെ ഊടും പാവും' എന്ന തന്റെ പുസ്തകത്തിൽ തനിക്കു് ഇപ്രകാരം കിട്ടിയ ഉൾക്കാഴ്ച നിവേദിത ഉള്ളടക്കം ചെയ്തിട്ടുണ്ടു്. മാതൃമന്ദിരത്തിൽ നിവേദിത, ഹിന്ദുസമുദായത്തിലെ അനേകം യാഥാസ്ഥിതികമഹതികളുമായി പരിചയപ്പെട്ടു. ഹിന്ദുപുരാണങ്ങളിലും നാടകങ്ങളിലും അദ്ധ്യാത്മഗ്രന്ഥങ്ങളിലും നല്ല പരിചയമുള്ളവരായിരുന്നു അവരിൽ പലരും; എന്നു മാത്രമല്ല, ഭാരതീയാദർശങ്ങളുടെ സജീവദൃഷ്ടാന്തമായിരുന്നു അവരുടെ ജീവിതവും. ഇതു് നിവേദിതയ്ക്കു് വലിയ ഒരനുഗ്രഹമായിത്തീർന്നു. അവരും ഒരു ഹിന്ദുബ്രഹ്മചാരിണിയുടെ ജീവിതം നയിച്ചു; വിനാവിളംബം തികച്ചും ഒരു ഹിന്ദുസ്ത്രീ ആയിത്തീരുകയും ചെയ്തു.

അങ്ങനെ സിസ്റ്റർ നിവേദിതയുടെ പ്രവർത്തനം ആരംഭിച്ചു. അക്കാലത്തു് സ്വാമിജി അതിൽ അത്യധികം താത്പര്യം പ്രദർശിപ്പിച്ചിരുന്നു. സ്വന്തം ആശയങ്ങൾ പ്രകാശിപ്പിക്കുന്നതിൽ നിവേദി

തയ്ക്ക് അദ്ദേഹം പൂർണ്ണസ്വാതന്ത്ര്യം നല്കി. വേണമെങ്കിൽ സഹ പ്രവർത്തകരെയൊന്നും കൂടാതെ സ്വന്തമായി കാര്യങ്ങരം നടത്തി ക്കൊണ്ടുപോകാം: പ്രവർത്തനത്തിന്ന് മതപരമായ ഒരു നിറം കൊടു ക്കുകയോ വിഭാഗീയമാക്കുകപോലുമോ ചെയ്യാം. അദ്ദേഹം ഒന്നു മാത്രം പറഞ്ഞു: 'വിഭാഗീയതയിൽക്കൂടി നിങ്ങരം എല്ലാ വിഭാഗീ യതകളെയും അതിക്രമിക്കാൻ ആഗ്രഹിക്കുന്നു, അല്ലേ?' കാലക്രമേ ണ അതിന്ന്, സകല വിഭാഗങ്ങളെയും, ഹിന്ദുമതത്തിനകത്തുള്ളവ യെ മാത്രമല്ല പുറത്തുള്ളവയെയും, ഉരംക്കൊള്ളാൻ കഴിയണം. സ്വാമിജി ഒരിക്കൽ നിവേദിതയോടു പറഞ്ഞു: "ഭാവിയിലെ ഭാര തസ്ത്രീകരം അവരുടെ പുതിയ കർത്തവ്യങ്ങരംക്കിടയിൽ ഇടക്കിടെ 'ശിവ, ശിവ,' എന്നു ജപിക്കുമെങ്കിൽ അതു മതിയായ ആരാധന യായിരിക്കും." സ്ത്രീകരംക്കുവേണ്ടി പ്രവർത്തിക്കുന്ന ഒരാരംക്കു വേണ്ട യോഗ്യതകളെക്കുറിച്ച് സ്വാമിജി ഒരിക്കൽ നിവേദിതയോടു പറഞ്ഞു: 'ഉവ്വ്, നിങ്ങരംക്ക് ശ്രദ്ധയുണ്ട്; പക്ഷേ വേണ്ടത്ര ഉജ്ജ്വ ലമായ ഉത്സാഹം ഇല്ല. കത്തിക്കാളുന്ന ശക്തിയായിരിക്കണം നിങ്ങരം.' എന്നിട്ട് സ്വാമിജി നിവേദിതയെ അനുഗ്രഹിച്ചു; അവർ സ്വകർത്തവ്യത്തിൽ കത്തിക്കാളുന്ന അഗ്നിശിഖ ആയിത്തീരുകയും ചെയ്തു.

രാമകൃഷ്ണമഠത്തിൻെറ ശുദ്ധികർമ്മം ഡിസംബർ 9-ാം തീയ തിയേ നടന്നുള്ളുവെങ്കിലും മഠത്തിനുവേണ്ടി വാങ്ങിയ പറമ്പി ൻെറ ശുദ്ധികർമ്മം വളരെ മുമ്പേ, 1898 മാർച്ച് ആദ്യം, നടന്നു കഴിഞ്ഞിരുന്നു. തദവസരത്തിൽ സതീർത്ഥ്യരുടെയും ശിഷ്യന്മാ രുടെയും സഹായത്തോടെ സ്വാമിജിതന്നെയാണ് പുതിയ സ്ഥലത്തു മംഗളകർമ്മങ്ങളെല്ലാം ചെയ്തതു്. ക്രിയകരം ആദ്യന്തം ആകർഷകവും ആവേശകരവും ആയിരുന്നു. ഗംഗാസ്നാനം കഴിഞ്ഞു് പുതിയ കാഷായവസ്ത്രവും ധരിച്ച് സ്വാമിജി ആരാധനാമുറിയിൽ പൂജകാസനത്തിൽ ധ്യാനമഗ്നനായി ഇരുന്നു. അനന്തരം അദ്ദേഹം ശ്രീരാമകൃഷ്ണൻെറ ഭൗതികാവശിഷ്ടങ്ങളെ അത്യന്തം ഭക്തിയോടെ പൂജിച്ചു: അവ വില്വപത്രങ്ങരംകൊണ്ടും പൂക്കരംകൊണ്ടും മൂടി. സ്വാമിജി വീണ്ടും ധ്യാനത്തിലാണ്ടു. പ്രേമാനന്ദസ്വാമിയും മററു സോദരസന്ന്യാസിമാരും ആരാധന കണ്ടുകൊണ്ട് വാതില്ക്കൽ നിന്നിരുന്നു.

ആരാധനയ്ക്കുശേഷം സംഘാംഗങ്ങളെല്ലാവരും ചേർന്ന് ഒരു ഘോഷയാത്രയായി നീലാംബരമുഖർജിയുടെ ഉദ്യാനവാടിയിൽ നിന്നും ഗംഗാതീരംവഴി മഠത്തിനുള്ള പുതിയ പറമ്പിലേയ്ക്കു പുറപ്പെട്ടു. ശ്രീരാമകൃഷ്ണൻെറ ഭൗതികാവശിഷ്ടങ്ങരം അടങ്ങിയ കലശം വലതു തോളിൽ വഹിച്ചുകൊണ്ട് സ്വാമിജി മുമ്പേ നടന്നു.

ശംഖനാദവും ചേങ്കിലനാദവും മന്ദാകിനിയുടെ മാറിടത്തിൽ മുഴങ്ങിയലച്ചു. പോകുന്ന വഴിക്ക് സ്വാമിജി ഒരു ശിഷ്യനോടു പറഞ്ഞു: "ഗുരുദേവൻ എന്നോടൊരിക്കൽ പറഞ്ഞു, 'നീയെന്നെ തോളിലെടുത്ത് എവിടെ കൊണ്ടുപോയാലും, മരത്തിന്റെ മൂട്ടിലോ എളിയ കുടിലിലോ എവിടെയായാലും, അവിടെ ഞാൻ വസിക്കും,' എന്ന്. അൻപാന്ന ആ പ്രതിജ്ഞയിൽ വിശ്വസിച്ചു കൊണ്ടാണ് നമ്മുടെ ഭാവിമഠത്തിന്റെ സ്ഥാനത്തേയ്ക്ക് ഞാൻ തന്നെ അദ്ദേഹത്തെ വഹിച്ചു പോകുന്നത്. തന്റെ ആദർശങ്ങളായ സ്വഭാവശുദ്ധി, അദ്ധ്യാത്മനിഷ്ഠ, സർവ്വരോടും സ്നേഹവും സേവന മനോഭാവവും എന്നിവയിൽ, അദ്ദേഹത്തിന്റെ പവിത്രനാമം അനുയായികൾക്ക് പ്രചോദനം നല്കുന്ന കാലത്തോളം, എന്റെ കുഞ്ഞേ, നമ്മുടെ ഗുരുദേവൻ തന്റെ പവിത്രസാന്നിദ്ധ്യംകൊണ്ട് ഈ സ്ഥാനത്തെ പാവനമാക്കും എന്ന് നിശ്ചയമായി അറിഞ്ഞു കൊള്ളുക." മഠം ദൃഷ്ടിയിൽ പെട്ടപ്പോൾ അതിനു താൻ ഭാവന ചെയ്യുന്ന ഭാവിയെക്കുറിച്ച് സ്വാമിജി ഈവിധം പറയുകയുണ്ടായി: 'ശ്രീരാമകൃഷ്ണന്റെ ജീവിതംകൊണ്ട് ഉദാഹരിക്കപ്പെട്ടതു മാതിരി എല്ലാ മതങ്ങളുടെയും സമ്പ്രദായങ്ങളുടെയും സമന്വയം അംഗീകരിക്കപ്പെടുകയും അനുസരിക്കപ്പെടുകയും ചെയ്യുന്ന ഒരു സ്ഥാനമായിരിക്കും ഇത്. ഈ സാർവ്വലൗകികസമന്വയ കേന്ദ്ര ത്തിൽനിന്നും ലോകത്തെയാകെ ആപ്ലാവനം ചെയ്‌വാനുള്ള ശാന്തിയുടെയും സന്മനോഭാവത്തിന്റെയും ഉജ്ജ്വലമായ സന്ദേശം പ്രവഹിക്കുന്നതുമാണ്.' സംഘത്തിനകത്ത് കാലക്രമത്തിൽ സങ്കുചിതവിഭാഗങ്ങൾ തലപൊക്കാനിടയുണ്ടെന്നും അദ്ദേഹം പറയുകയുണ്ടായി.

മഠത്തിനുള്ള പറമ്പിൽ പ്രത്യേകം തയ്യാർ ചെയ്തിരുന്ന പീഠത്തിൽ കലശം ഇറക്കിവെച്ചു; സ്വാമിജിയും മററുള്ളവരും സാഷ്ടാംഗം നമസ്കരിച്ചു. യഥാവിധി പൂജ ചെയ്തു. അനന്തരം ഹോമാഗ്നി ജ്വലിപ്പിച്ചു. സന്ന്യാസിമാർ മാത്രം ചേൎന്ന വിരജാ ഹോമം നടത്തി. സഹോദരസന്ന്യാസിമാരുടെ സഹായത്തോടെ സ്വാമിജിതന്നെ പായസാന്നം പാകം ചെയ്ത് ഗുരുദേവനു സമ ൎപ്പിച്ചു. അതോടെ സമൎപ്പണക്രിയകൾ അവസാനിച്ചു. അനന്തരം സ്വാമിജി ഭക്തന്മാരെ സംബോധനചെയ്തുകൊണ്ടു പറഞ്ഞു: 'സഹോ ദരരേ, നിങ്ങളേവരും സൎവ്വാത്മനാ, യുഗാവതാരമായ ശ്രീഭഗവ നോട്, അദ്ദേഹം തന്റെ സാന്നിദ്ധ്യത്താൽ ഈ സ്ഥാനത്തെ ആചന്ദ്രതാരം, ബഹുജനഹിതത്തിനും ബഹുജനസുഖത്തിനുമായി ഒരു പുണ്യക്ഷേത്രമാക്കി, സൎവ്വമതസമന്വയസ്ഥാനമാക്കി, തീൎക്ക ണമെന്നു പ്രാൎത്ഥിക്കുവിൻ !' സകലരും അഞ്ജലിബദ്ധരായി ഭഗ വാനോട് അപ്രകാരം പ്രാൎത്ഥിച്ചു. അതിനുശേഷം ഘോഷയാത്ര

മടങ്ങി. സ്വാമിജിയുടെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ ശിഷ്യനായ ശ്രീ ശരച്ചന്ദ്രചക്രവർത്തിയാണ് മടക്കത്തിൽ കലശം എടുത്തിരുന്നത്.

ശ്രീരാമകൃഷ്ണസംഘത്തിന്റെ ചരിത്രത്തിൽ ഇതൊരു സുവർണ്ണദിനമാകുന്നു. അന്തരീക്ഷമാകെ ആദ്ധ്യാത്മികത അലതല്ലി. സ്വാമിജി ആനന്ദമത്തൻ. ഗുരുദേവന്റെ സന്ദേശം ശാശ്വതമാക്കുന്നതിനും അദ്ദേഹത്തിന്റെ ശിഷ്യന്മാർക്ക് ഒരുമിച്ചു പാർക്കുന്നതിനും രാമകൃഷ്ണസംഘത്തിന് സ്ഥിരമായ ഒരു സ്ഥാനം സ്ഥാപിക്കുന്നതിനും ഭാവിതലമുറകൾക്ക് സനാതനധർമ്മസന്ദേശം തുടർന്ന് ലഭിക്കുന്നതിനുംവേണ്ടി ഒരു ക്ഷേത്രവും മഠവും പണിയിക്കുക എന്ന മഹാകൃത്യം ഇപ്പോൾ സാധിതപ്രായമായി എന്ന് സ്വാമിജിക്കു തോന്നി. സ്വാമിജി അരുളി: 'ഭഗവദിച്ഛയാ ഇന്ന് അദ്ദേഹത്തിന്റെ ധർമ്മക്ഷേത്രം സ്ഥാപിക്കപ്പെട്ടു. നീണ്ട പന്തിരണ്ടു വർഷം ഞാൻ തലയിലേററി നടന്നിരുന്ന കടുത്ത ഭാരം താഴെയിറക്കിയതായി ഇന്നെനിക്കു തോന്നുന്നു. ഒരു ദർശനം എന്റെ മനസ്സിന്റെ മുമ്പിലിതാ ഉയരുന്നു! ഈ മഠം മഹത്തായ ഒരു വിജ്ഞാനപീഠവും സാധനാസ്ഥാനവുമായിത്തീരും. ഭാവിയിലെ ഈ അദ്ധ്യാത്മകലാശാലയുടെ നടുവിൽ സന്ന്യാസിമാർ; ചുററിലും ഭക്തന്മാരായ ഗൃഹസ്ഥന്മാർ വീടുകെട്ടി താമസിക്കും. ഇംഗ്ലണ്ടിൽനിന്നും അമേരിക്കയിൽനിന്നും വരുന്ന ഗുരുദേവഭക്തന്മാർ തെക്കുഭാഗത്തു വന്നു പാർപ്പുറപ്പിക്കും.' ഒരു ശിഷ്യന്റെ നേർക്കു തിരിഞ്ഞു് സ്വാമിജി വിജയഭാവത്തോടെ ചോദിച്ചു: 'ഇതിനെക്കുറിച്ച് നിനക്കെന്തു തോന്നുന്നു?' സ്വാമിജിയുടെ 'അതി മനോഹരമായ ഈ സങ്കല്പം' എന്നെങ്കിലും സഫലമാകുമോ എന്ന് ശിഷ്യൻ സവിനയം സംശയം പ്രകടിപ്പിച്ചപ്പോൾ സ്വാമിജി ആക്രോശിച്ചു: 'എന്ത്, സങ്കല്പമെന്നോ നീ പറയുന്നത്? ഞാൻ പറയുന്നതു കേൾക്കു, വിശ്വാസമില്ലാത്തവനേ! കാലം എന്റെ സകല പ്രതീക്ഷകളും സഫലമാക്കും. ഞാനിപ്പോൾ അടിസ്ഥാനമിടുന്നതേയുള്ളു എന്നു പറയാം. മഹത്തായ കാര്യങ്ങൾ പിന്നാലേ വരും. ആ കൃത്യത്തിൽ എന്റെ ഭാഗം ഞാൻ ചെയ്യും; ഞാനെന്നിട്ട് നിങ്ങളിലെല്ലാവരിലും ഓരോ ആശയങ്ങൾ കുത്തിനിറയ്ക്കും; അവ ഭാവിയിൽ നിങ്ങൾ നടപ്പിൽ വരുത്തണം. മതത്തിന്റെ അത്യുന്നത സിദ്ധാന്തങ്ങളും ആദർശങ്ങളും പഠിക്കുകയും ഗ്രഹിക്കുകയും ചെയ്താൽമാത്രം പോരാ, പിന്നെയോ, ജീവിതത്തിന്റെ പ്രായോഗികതലത്തിൽ അവ നടപ്പിലാക്കുകയും വേണം. എന്താ, മനസ്സിലായോ?'

കുറച്ചു ദിവസം കഴിഞ്ഞു് അതേ ശിഷ്യനതന്നെ, മഠത്തിന്റെ ഭാവിയെക്കുറിച്ചും വിധിവിധാനങ്ങളെക്കുറിച്ചും അവിടെ

അനുസരിക്കപ്പെടേണ്ട ശിക്ഷണങ്ങളെക്കുറിച്ചും നിയന്ത്രണങ്ങളെക്കുറിച്ചും സ്വാമിജിയിൽനിന്നുതന്നെ കേൾക്കാൻ ഭാഗ്യമുണ്ടായി. ശിഷ്യൻ ഇവ രേഖപ്പെടുത്തി വെച്ചിട്ടുണ്ട്. ദേശീയവിദ്യാഭ്യാസത്തെക്കുറിച്ചും ജനസേവനപരങ്ങളായ പ്രവർത്തനങ്ങളെക്കുറിച്ചും സ്വാമിജിയുടെ ആശയങ്ങൾ വ്യക്തമാക്കുന്ന ഒരു ഭാഗം ഇവിടെ ഉദ്ധരിക്കട്ടെ. പുതിയ മഠത്തിലെ പറമ്പിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരിക്കെ ഒരു പഴയ കുടിൽ ചൂണ്ടിക്കാണിച്ചുകൊണ്ടു സ്വാമിജി പറഞ്ഞു:*

"ഇവിടെ സന്ന്യാസിമാർക്കു താമസിക്കാനുള്ള സ്ഥാനമായിരിക്കും. സാധനകൾക്കും ഭജനയ്ക്കും ജ്ഞാനചർച്ചയ്ക്കും ഈ മഠം പ്രധാനകേന്ദ്രമാകണമെന്നാണ് എൻെറ ആഗ്രഹം. ഇവിടെനിന്നു പ്രവഹിക്കുന്ന ശക്തി ഉലകമെല്ലാം വ്യാപിക്കും; മനുഷ്യരുടെ ജീവിതഗതിയെ പലവഴിക്കും തിരിച്ചുവിടും. ഇവിടെനിന്ന് ഉദയംകൊള്ളുന്ന ആദർശങ്ങൾ ജ്ഞാനഭക്തികർമ്മയോഗങ്ങളുടെ സമന്വയത്തിന് ഇടനല്കും. ഈ മഠത്തിലെ ആളുകളുടെ സങ്കല്പമനുസരിച്ച് ദിഗ്ദിഗന്തരങ്ങളിൽ പ്രാണോത്തേജനമുണ്ടാകും. യഥാർത്ഥത്തിൽ ധർമ്മേച്ഛുക്കളായവരേവരും ക്രമേണ ഇവിടെ വന്നുചേരും. ഇങ്ങനെ എത്രയോ സങ്കല്പങ്ങൾ മനസ്സിൽ ഉദിച്ചുയരുന്നു.

'മഠത്തിൻെറ തെക്കുമാറി കാണുന്ന ആ സ്ഥലത്ത്, അവിടെ വിദ്യാമന്ദിരം വരും. വ്യാകരണം, ദർശനങ്ങൾ, വിജ്ഞാനം, കാവ്യം, അലങ്കാരം, സ്മൃതികൾ, ഭക്തിശാസ്ത്രങ്ങൾ, ഇംഗ്ലീഷ് - ഒക്കെ പഠിപ്പിക്കും. പഴയ കുടിപ്പള്ളിക്കൂടങ്ങളുടെ മാതിരിയിലായിരിക്കും ഈ വിദ്യാമന്ദിരം നടത്തുക. ബാലബ്രഹ്മചാരികൾ ഇവിടെ താമസിച്ചു ശാസ്ത്രാദ്ധ്യയനം നടത്തും. അവർക്കു വേണ്ട അശനവസനങ്ങൾ സർവ്വവും മഠത്തിൽനിന്നു കൊടുക്കും. അഞ്ചു വർഷത്തെ അദ്ധ്യയനത്തിനു ശേഷം, ഈ ബ്രഹ്മചാരികൾക്കു വേണമെങ്കിൽ തിരിച്ചുപോയി ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാം; അഥവാ വേണമെങ്കിൽ, മഠത്തിലെ മഹത്തുക്കളുടെ അനുവാദത്തോടുകൂടി സന്ന്യാസം സ്വീകരിക്കുകയുമാവാം. ഈ ബ്രഹ്മചാരികളിൽ തോന്ന്യവാസികളെയും സ്വഭാവശുദ്ധിയില്ലാത്തവരെയും പുറത്താക്കാൻ മഠാധികൃതർക്ക് അധികാരമുണ്ടായിരിക്കും. ഇവിടെ ജാതിമതഭേദം കൂടാതെ വിദ്യാഭ്യാസം നല്കും. ഇതിനു വിരോധമുള്ളവരെ ചേർക്കുകയില്ല. എന്നാൽ സ്വന്തം ജാതിമതാശ്രമാചാരങ്ങൾ ആചരിക്കണമെന്നുള്ളവർ, തങ്ങളുടെ ആഹാരാദികാര്യങ്ങൾക്കു വേറെ ഏർപ്പാടു ചെയ്യണം. അവർ അദ്ധ്യയനംമാത്രം എല്ലാവരുടെയും ഒരുമിച്ചു നടത്തും. അവരു

* വി. സാ. സ. 6-ാംഭാഗം പുറം 126-130

ടെയും സ്വഭാവശുദ്ധിയുടെ കാര്യത്തിൽ മഠത്തിലെ സ്വാമിമാർ തീക്ഷ്ണമായ ശ്രദ്ധ പതിപ്പിക്കും. ഇവിടെ പരിശീലനം ലഭിക്കാത്തവരാരും സന്ന്യാസത്തിന് അധികാരിയാവില്ല, ക്രമത്തിൽ ഈ രൂപത്തിൽ, ഈ മഠത്തിലെ കാര്യങ്ങരം ആരംഭിക്കുമ്പോരം എങ്ങനെയിരിക്കും, പറയൂ.

ശിഷ്യൻ: അപ്പോരം അങ്ങ് പ്രാചീനകാലത്തേതുപോലെ ഗുരുകുലത്തിലെ ബ്രഹ്മചര്യാശ്രമാനുഷ്ഠാനം വീണ്ടും നാട്ടിൽ നടപ്പാക്കാൻ ആഗ്രഹിക്കുന്നു, അല്ലേ ?

സ്വാമിജി: പിന്നെയില്ലേ ? ഇപ്പോഴത്തെ വിദ്യാഭ്യാസ സമ്പ്രദായത്തിൽ ബ്രഹ്മവിദ്യാലാഭത്തിന് ഒരു സൗകര്യവുമില്ല. പണ്ടേപ്പോലെ വീണ്ടും ബ്രഹ്മചര്യാശ്രമം സ്ഥാപിക്കേണ്ടിയിരിക്കുന്നു. എന്നാലിപ്പോരം അതിൻെറ അസ്ഥിവാരം വിശാലമായ അടിസ്ഥാനത്തിൽ വേണം ഇടാൻ; അതായത്, കാലാനുസൃതമായ പല പരിവർത്തനങ്ങളുംഅതിൽ വരുത്തേണ്ടതുണ്ട്. അതൊക്കെ പിന്നെപ്പറയാം.

മഠത്തിനു തെക്കുള്ള ആ പറമ്പും പതുക്കെ നമുക്കു മേടിക്കണം. അവിടെയായിരിക്കും മഠംവക ഊട്ടുപുര. അവിടെ വാസ്തവത്തിൽ ദീനരെയും ദുഃഖിതരെയും നാരായണബുദ്ധ്യാ സേവചെയ്യാൻ ഏർപ്പാടുണ്ടായിരിക്കും. ഗുരുദേവൻെറ പേരിലായിരിക്കും ആ ഊട്ടുപുര സ്ഥാപിക്കപ്പെടുന്നതു്. പണത്തിൻെറ ശേഷിയനുസരിച്ചേ ഊട്ടുപുര ആദ്യം തുടങ്ങൂ. എന്തിന്, രണ്ടോ മൂന്നോ പേരെക്കൊണ്ടു തുടങ്ങാം. ഉത്സാഹികളായ ബ്രഹ്മചാരികളെ ഇതു നടത്താൻ പരിശീലിപ്പിക്കണം. അതിൻെറ നടത്തിപ്പിനുവേണ്ട പണം, ഇരന്നിട്ടെങ്കിലും അവർ പിരിച്ചുണ്ടാക്കണം. അതിനുവേണ്ടി മഠം യാതൊരു വിധ ധനസഹായവും ചെയ്യില്ല. ബ്രഹ്മചാരികരം തന്നെ വേണം അതിനുവേണ്ട പണം പിരിച്ചുണ്ടാക്കാൻ. ഈ വിധം ഊട്ടുപുരയിൽ അയ്യാണ്ടുപരിശീലനം പൂർത്തിയാക്കിയതിനു ശേഷമേ വിദ്യാമന്ദിരശാഖയിൽ പ്രവേശിക്കാൻ അവകാശം കിട്ടൂ. ഊട്ടുപുരയിൽ അഞ്ച്, വിദ്യാലയത്തിൽ അഞ്ച് – ഇങ്ങനെ ആകെ പത്തുകൊല്ലത്തെ പരിശീലനത്തിനുശേഷം അവക്കു സന്ന്യസിക്കാൻ ആഗ്രഹമുണ്ടെങ്കിൽ, അവരതിന്നർഹരാണെന്നു് മഠാധികൃതർ സമ്മതിക്കുകയും ചെയ്താൽ, അവരെ സന്ന്യസിക്കാൻ അനുവദിക്കും. എന്നാൽ മഠാധ്യക്ഷനു്, ഈ നിയമത്തെ അതിക്രമിച്ചും ഏതെങ്കിലും സദ്ഗുണവിശേഷമുള്ള ബ്രഹ്മചാരിക്കു് എപ്പോഴായാലും വേണമെന്നു തോന്നിയാൽ സന്ന്യാസദീക്ഷ കൊടുക്കാൻ അധികാരമുണ്ടായിരിക്കുന്നതാണു്. സാധാരണ ബ്രഹ്മചാരികരംക്കാകട്ടെ ആദ്യം പറഞ്ഞമാതിരി മെല്ലെ മെല്ലെ വേണം സന്ന്യാ

സാശ്രമത്തിൽ പ്രവേശിക്കാൻ. ഈവക ആശയങ്ങളെല്ലാമാണ് എൻെറ തലയിൽ കിടക്കുന്നതു്.

ശിഷ്യൻ: മഹാശയ, മഠത്തിൽ ഈവിധം മൂന്ന ശാഖകൾ സ്ഥാപിക്കുന്നതിൻെറ ഉദ്ദേശം എന്താണു് ?

സ്വാമിജി: നിനക്കു മനസ്സിലായില്ലേ? ആദ്യം അന്നദാനം; പിന്നെ വിദ്യാദാനം; സർവ്വോപരി ജ്ഞാനദാനം. ഈ മൂന്നു് ആദർശങ്ങളെയും ഈ മഠത്തിൽ സമന്വയിക്കണം. അന്നദാനത്തിനു വേണ്ടി യത്നിച്ചയത്നിച്ചു് ബ്രഹ്മചാരികളുടെ മനസ്സിൽ പരോപകാരതാത്പര്യവും, ശിവബുദ്ധ്യാ ജീവസേവ എന്ന ഭാവവും, ദൃഢമാകും. തന്മൂലം അവരുടെ മനസ്സ് ക്രമേണ നിർമ്മലമായി സത്ത്വഗുണം പ്രകാശിക്കും. അതു വന്നാൽ ബ്രഹ്മചാരികൾക്കു് ബ്രഹ്മവിദ്യാലാഭത്തിനു യോഗ്യതയും, സന്ന്യാസാശ്രമപ്രവേശത്തിന് അധികാരവുമായി....

ശിഷ്യൻ: അങ്ങയുടെ വാക്കുകൾ കേട്ടിട്ടു്, ഊട്ടുപുരയെയും സേവാശ്രമത്തെയും കുറിച്ചു വിസ്തരിച്ചുകേൾക്കാൻ കൗതുകം തോന്നുന്നു.

സ്വാമിജി: പാവങ്ങൾക്കും വിഷമിക്കുന്നവർക്കുംവേണ്ടി, കാററുംവെളിച്ചവും നല്ലപോലെ പ്രവേശിക്കുന്ന ചെറിയചെറിയ മുറികൾ ഉണ്ടാക്കണം. ഒരോ മുറിയിലും, രണ്ടല്ലെങ്കിൽ മൂന്നുപേരേ പാടുള്ളു. അവക്കു് നല്ല കിടക്കയും വൃത്തിയുള്ള തുണിയുമെല്ലാം കൊടുക്കണം. അവക്കുവേണ്ടി ഒരു ഡോക്ടറും വേണം. ആഴ്ചയിൽ ഒന്നോരണ്ടോ തവണ അദ്ദേഹം വന്നുനോക്കിപ്പോകണം. സേവാശ്രമം ഊട്ടുപുരയുടെ ഒരു വിഭാഗമായിരിക്കും. അവിടെ രോഗികളെ ശുശ്രൂഷിക്കും. പിന്നെ, പണം വന്നുചേരുമ്പോൾ ഒരു വലിയ അടുക്കള ഉണ്ടാക്കണം. ഊട്ടുപുരയിൽ എതുനേരവും 'ദീയതാം, നീയതാം, ഭുജ്യതാം.' (വിളമ്പൂ, കൊണ്ടുപോവൂ, കഴിക്കൂ.) എന്ന ശബ്ദം മുഴങ്ങിക്കൊണ്ടിരിക്കും. അരി വാർത്ത വെള്ളം ചെന്നുവീണു് ഗംഗയെ പാല്ക്കടലാക്കി മാററണം. ഈ രീതിയിൽ ഒരു ഊട്ടുപുര നടന്നു കണ്ടാൽ എൻെറ നെഞ്ചിനു കുളിർമ കിട്ടും.

ഇപ്രകാരം പറഞ്ഞുകൊണ്ടു് സ്വാമിജി സ്വല്പനേരം ഗംഗയും നോക്കി നിശ്ചലനായി നിന്നു. അനന്തരം പ്രസന്നമുഖനായി സ്നേഹപുരസ്സരം ശിഷ്യനോടു പറഞ്ഞു:

നിങ്ങളിൽ ആരിൽ എപ്പോൾ സിംഹം ഉണർന്നെഴുന്നേല്ക്കുമെന്നു് ആക്കറിയാം? നിങ്ങളുടെ ഒരാളുടെ ഉള്ളിൽ അമ്മ ശക്തി ഉണർത്തിത്തന്നാൽ, ഭൂമിയിൽ ഇതുമാതിരി എത്രയോ ഊട്ടുപുരകൾ ഉണ്ടാകാം!

ജ്ഞാനവും ശക്തിയും ഭക്തിയുമെല്ലാം സർവ്വജീവികളിലും പൂർണ്ണഭാവത്തിൽ ഉണ്ടെന്നറിഞ്ഞുകൂടേ? ഇവയുടെ വികാസത്തിന്റെ ഏറ്റക്കുറവുമാത്രം കണ്ടിട്ടാണ് നാം ഒരുവനെ പെരിയവനെന്നും വേറൊരുവനെ ചെറിയവനെന്നും കരുതുന്നത്. ജീവന്റെ ഉള്ളകത്ത് ഒരു മറ വന്നുവീണ് പൂർണ്ണവികാസത്തെ മറച്ചുകളഞ്ഞിരിക്കുന്നു. അതു നീക്കുന്ന നിമിഷം, കഴിഞ്ഞു, എല്ലാമായി. അപ്പോൾ, എന്താവശ്യപ്പെടുന്നുവോ എന്താശിക്കുന്നുവോ, ഒക്കെ സാധിക്കും.

ഈശ്വരൻ അനുഗ്രഹിച്ചാൽ ഈ മഠത്തെ ഒരു മഹാസമന്വയക്ഷേത്രമാക്കിത്തീർക്കും. നമ്മുടെ ഗുരുദേവൻ സർവ്വഭാവങ്ങളുടെയും സാക്ഷാൽ സമന്വയമൂർത്തിയാണ്. ഈ സമന്വയഭാവം ഇവിടെ സജീവമായി നിലനിർത്തിയാൽ ഗുരുദേവന് ലോകത്തിൽ ചിരപ്രതിഷ്ഠ ലഭിക്കും. സർവ്വമതങ്ങളും സർവ്വപഥങ്ങളും, ചണ്ഡാലൻ മുതൽ ബ്രാഹ്മണൻവരെ സകലരും, ഇവിടെ വന്നാൽ ഏതു പ്രകാരം താന്താങ്ങളുടെ ആദർശങ്ങൾ കണ്ടെത്തുമോ അതുമാതിരി വേണ്ട ഏർപ്പാടുകൾ ചെയ്യണം. ഇന്നാൾ മഠംവക ക്ഷേത്രത്തിൽ ഗുരുദേവപ്രതിഷ്ഠ നടത്തിയപ്പോൾ, ഇവിടെനിന്ന് ഈ ആദർശം വികസിച്ചു വിശ്വമാസകലം സകല ചരാചരങ്ങളിലും വ്യാപിച്ചു പ്രവഹിക്കുന്നതായി എനിക്കു തോന്നി. ഞാൻ എന്നാലാവുന്നതു ചെയ്യുന്നു; ഇനിയും ചെയ്യും. നിങ്ങളും ഗുരുദേവന്റെ വിശാലാശയങ്ങൾ ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുക്കുവിൻ. വെറുതേ വേദാന്തം ഉരുവിട്ടുകൊണ്ടെന്തു കാര്യം? ശുദ്ധമായ അദ്വൈതസിദ്ധാന്തം സത്യമാണെന്ന് പ്രായോഗികജീവിതംകൊണ്ടു തെളിയിച്ചു കാണിക്കണം. ശങ്കരൻ ഈ അദ്വൈതവാദത്തെ കാട്ടിലും മേട്ടിലും ഇട്ടേച്ചുപോയി. അതിനെ അവിടെ നിന്നെല്ലാം കൊണ്ടുവന്ന് സമുദായത്തിലും സമാജത്തിലും സർവ്വത്ര വാരിവിതറുവാനാണ് ഞാനിപ്പോൾ വന്നിരിക്കുന്നത്. വീട്ടിലും വയലിലും, തെരുവിലും തുറുങ്കിലും, കോവിലിലും കുടിലിലും, കടയിലും കടവിലും, കുന്നിലും കുഴിയിലും എല്ലായിടത്തും ഈ അദ്വൈതവാദത്തിന്റെ ദുന്ദുഭിധ്വാനം മാറ്റൊലിക്കൊള്ളണം. നിങ്ങളൊക്കെ അതിലെന്റെ സഹായത്തിനെത്തുവിൻ: വേല ചെയ്യുവിൻ.

ശിഷ്യൻ: മഹാശയ, ധ്യാനത്തിൽക്കൂടി ഈ ഭാവത്തെ അനുഭവത്തിൽ കൊണ്ടുവരുകയാണു വേണ്ടതെന്ന് എനിക്കു തോന്നുന്നു. ചാടാനും തുള്ളാനും എനിക്കാഗ്രഹമില്ല.

സ്വാമിജി: അത്, മത്തുപിടിച്ചു ജഡംപോലെ ആവുകയായിരിക്കും. വെറുതേ അങ്ങനെ ഇരുന്നതുകൊണ്ടെന്തു കാര്യം?

അദ്വൈതവാദത്തിൻെറ പ്രേരണകൊണ്ടു് ചിലപ്പോഠം താണ്ഡവ നൃത്തമാടണം ; ചിലപ്പോഠം വിശ്വവിസ്മൃതിപൂണ്ട നിശ്ചലനായി സ്ഥിതിചെയ്യണം. നല്ല വസ്തു കൈയിൽ കിട്ടിയാൽ അതു തനിയേ തിന്നാൻ സുഖമുണ്ടോ ? പത്തു പേക്ക പകുത്തുകൊട്ടത്തു് താനം തിന്നണം. ആത്മാനഭവം സാധിച്ചിട്ടോ മററുവിധത്തിലോ നീ മുക്തനായെന്നിരിക്കട്ടെ; അതുകൊണ്ടു് ലോകത്തിനെന്തു കിട്ടി ? മൂവുലകം മുക്തമാക്കിക്കൊണ്ട വേണം നീ പോവാൻ. മഹാമായയുടെ രാജ്യത്തിൽ വെളിച്ചം കാണിച്ചുകൊടുക്കണം. അപ്പോഠം നിത്യസത്യത്തിൽ പ്രതിഷ്ഠിതനാകം. ആ ആനന്ദത്തിന്റ തുലനയുണ്ടോ കുഞ്ഞേ ! നിരവധി ഗഗനാഭം_ ആകാശം പോലെ അതിരില്ലാത്ത _ ആകാശകല്പമായ ഭൂമാനന്ദത്തിൽ പ്രതിഷ്ഠിതനാകം. ചേതനാചേതനങ്ങളിൽ സവ്വത്ര നിജസത്ത ദശിച്ച മൂകനായിപ്പോകം. സ്ഥാവരജംഗമങ്ങളൊക്കെ സ്വീയസത്തയാണെന്ന നിനക്ക ബോധം വരും. അപ്പോഠം സകലരെയും തന്നെപ്പോലെ കരുതാതെ നിവൃത്തിയില്ലെന്നാവും. ഈ അവസ്ഥയാണു് പ്രായോഗികവേദാന്തം, മനസ്സിലായോ ?''

മേല്പറഞ്ഞ മംഗളകമ്മം സ്ഥലത്തിൻെറ ശുദ്ധീകരണം മാത്രമായിരുന്നു. പറമ്പു് കണ്ടും കുഴിയുമായി കാടുപിടിച്ച കിടക്കുകയായിരുന്നു; വഞ്ചിപണിയാൻ ഉപയോഗിച്ചിരുന്ന ഒരു സ്ഥാനമായിരുന്നു അതു്. പണിക്കാരുടെ പാപ്പ്ിടമായിരുന്നു അവിടെ ഉണ്ടായിരുന്ന പഴയ കെട്ടിടം. അതിനു് പല അററകുററപ്പണികളും പൊളിച്ചുപണികളും നടന്നുകൊണ്ടിരുന്നു. തന്മൂലം ഉടനെ അതു വാസയോഗ്യമായിരുന്നില്ല. സ്വാമിജിയുടെ നിദ്ദേശപ്രകാരം 1898 ഏപ്രിൽ മാസത്തിൽ പണി ആരംഭിക്കുകയും ദ്രുതഗതിയിൽ പണി തുടരുകയും ചെയ്തെങ്കിലും അടുത്തകൊല്ലം ആരംഭിക്കുംമുമ്പ പണി പൂത്തിയായില്ല. ഗംഗയിലേയ്ക്കു് ദശനമായി ഒരു വരാന്തയോടുകൂടിയ രണ്ടാംനിലയും, പൂജാമുറിയും അടുക്കളയും ഉഠപ്പെടുന്ന കെട്ടിടവും, പുതുതായി പണിയേണ്ടിയിരുന്നു. 1898 ഡിസംബർ 9_ാംനു- അവിടെ ശ്രീരാമകൃഷ്ണൻെറ പ്രതിച്ഛായ പ്രതിഷ്ഠിച്ചു; സ്വാമിജിയും മററു സന്ന്യാസിമാർ പലരും അന്നുമുതൽ അവിടെ താമസമാക്കുകയും ചെയ്തു; എങ്കിലും 1899 ജനുവരി 2_ാംതീയതിയോടുകൂടിമാത്രമേ മഠം നീലാംബരമുഖർജിയുടെ ഉദ്യാനവാടിയിൽനിന്നും അതിൻെറ സ്വന്തം സ്ഥാനത്തേയ്ക്കു് സ്ഥിരമായി മാററുകയുണ്ടായുള്ളു.

## സ്വജനങ്ങളുടെ നടുവിൽ

ഇക്കാലത്തു് സ്വാമിജിക്കു് കാസത്തിന്റെ ശല്യം ഉണ്ടായിരുന്നു. സഹോദരസന്ന്യാസിമാരുടെ അപേക്ഷയനുസരിച്ചു് ഒക്ടോബർ 27-ാംനു-, പ്രസിദ്ധനായ ഡോക്ടർ ആർ. എൽ. ദത്തു് സ്വാമിജിയുടെ ഹൃദയം പരിശോധിച്ചു. ഡോക്ടർ ദത്തു് മററു ചില ഡോക്ടർമാരോടുംകൂടി ആലോചിച്ചശേഷം, സ്വാമിജി ആരോഗ്യത്തെക്കുറിച്ചു് വളരെ ശ്രദ്ധിച്ചിരിക്കണം എന്നഭിപ്രായപ്പെട്ടു. ഇടതു കണ്ണിൽ അല്പം രക്തം കട്ടപിടിച്ചിരിക്കുന്നതായി കാണപ്പെട്ടു. ഗാഢമായ ഏകാഗ്രതയുടെ ഫലമായി ഉണ്ടായതായിരിക്കാം അതു്. ഗാഢമായ ധ്യാനത്തിൽനിന്നും സ്വാമിജിയുടെ മനസ്സിനെ തിരിച്ചുവിടാൻ സതീർത്ഥ്യർ കഴിവതും ശ്രമിച്ചു. തീവ്രധ്യാനത്തിൽ മുഴുകി അദ്ദേഹം തന്റെ ശരീരത്തെ ജീർണ്ണവസ്ത്രം പോലെ ഉപേക്ഷിച്ചെങ്കിലോ എന്നു് അവർ ഭയപ്പെട്ടു. പലപ്പോഴും താൻതന്നെ ചോദിച്ച ചോദ്യങ്ങളുടെ ഉത്തരം അദ്ദേഹം കേൾക്കാറില്ല; അത്ര കണ്ടു് മനസ്സു് ബാഹ്യലോകത്തിൽനിന്നും അകന്നുപോയിരുന്നു.

സ്വാമിജി കാശ്മീരിൽനിന്നും മടങ്ങിയെത്തി രണ്ടോ മൂന്നോ ദിവസം കഴിഞ്ഞപ്പോൾ ഒരു ശിഷ്യൻ, മുറിയിൽ പ്രവേശിച്ചപ്പോൾ സ്വാമിജി പൂർവ്വാഭിമുഖനായി, പദ്മാസനത്തിൽ പ്രത്യാഹൃതചിത്തവൃത്തിയായി ഇരിക്കുന്നതു കണ്ടു. അദ്ദേഹത്തിന്റെ മനസ്സിനെ സാധാരണതലത്തിലേയ്ക്കു കൊണ്ടുവരാൻ ശ്രമിക്കണമെന്നു് ബ്രഹ്മാനന്ദസ്വാമികൾ ആ ശിഷ്യനെ പ്രത്യേകം പറഞ്ഞേല്പിച്ചിരുന്നു. ആ അവസരത്തിലാണു് ഇടതു കണ്ണിലെ നിണകണം കാണപ്പെട്ടതു്. അതിനെക്കുറിച്ചു് അന്വേഷിച്ചപ്പോൾ സ്വാമിജി നിസ്സാരമാക്കിക്കൊണ്ടു പറഞ്ഞു: 'ഓ, അതു സാരമില്ല. ക്ഷീരഭവാനിയിൽവെച്ചു് ഗാഢമായി ധ്യാനിച്ചതിന്റെ ഫലമായിരിക്കാം അതു്.' അദ്ദേഹത്തിന്റെ മനോഗതി താഴോട്ടു കൊണ്ടുവരാൻ വേണ്ടി ശിഷ്യൻ അമരനാഥത്തിലേയ്ക്കുള്ള തീർത്ഥാടനത്തെക്കുറിച്ചു് ഓരോന്നു് അന്വേഷിച്ചു. യാത്രാവാർത്തകൾ പറഞ്ഞുകൊണ്ടിരിക്കെ സ്വാമിജി പെട്ടെന്നു പറഞ്ഞു: 'അമരനാഥത്തിൽ പോയതു മുതൽ ശിവൻ എന്റെ ശിരസ്സിൽ കയറിക്കൂടിയിരിക്കുന്നു. അദ്ദേഹം അവിടെനിന്നും പോവില്ല !' അല്പസമയം മിണ്ടാതിരുന്നശേഷം തുടർന്നു: 'അമരനാഥത്തിലേയ്ക്കു പോകുംവഴി, സാധാരണയായി തീർത്ഥാടകർ ഉപയോഗിക്കാത്ത വല്ലാതെ കുത്തനെയുള്ള ഒരു

കയററം ഞാൻ കയറി. ഒരുതരം ദൃഢനിശ്ചയം എന്നെ ആ ഏകാന്ത മാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കാൻ പ്രേരിപ്പിച്ചു. എല്ലാത്തരം വിക്ഷേപങ്ങളിൽനിന്നും ഒഴിഞ്ഞു് ഏകാകിയായിരിക്കാൻ വേണ്ടിയാണു് അങ്ങനെ ചെയ്തതു്.' അദ്ദേഹത്തിന്റെ മനം മുഴുവൻ ശിവഗ്രസ്തമായിരുന്നു ! അമ്മാതിരി അവസരങ്ങളിൽ തനിക്കൊരു ശരീരമുണ്ടു് എന്ന സംഗതിപോലും വിസ്മരിക്കപ്പെട്ടുപോയി. സ്വാമിജിയുടെ വ്യക്തിത്വം ചൈതന്യമയമായി. 'ഒരുപക്ഷേ, എന്റെ കുഞ്ഞേ,' അദ്ദേഹം പറഞ്ഞു, 'ആ കഠിനക്ലേശം ശരീരത്തെ അല്പമൊന്നു് ഉലച്ചിരിക്കാം. അവിടത്തെ കടുത്ത തണുപ്പു് നിരവധി മുള്ള തറയ്ക്കും പോലെയായിരുന്നു. ദേഹമാസകലം ഭസ്മം പൂശി കൗപീനമാത്രധാരിയായിട്ടാണു് ഞാൻ ഗുഹയിൽ പ്രവേശിച്ചതു്. ആ സമയത്തു് ഞാൻ ചൂടോ തണുപ്പോ അറിഞ്ഞില്ല. പക്ഷേ പുറത്തു കടന്നപ്പോഠം ഞാൻ മരവിച്ചുപോയി.' അമരനാഥത്തിലെ ഗുഹയിൽ വെളുത്ത പ്രാവുകഠം പാർപ്പുണ്ടെന്നും, ക്ഷേത്രത്തിൽനിന്നു മടങ്ങുമ്പോഠം അവയെ കാണുന്നതു് പുണ്യപ്രദമാണെന്നും അഭീഷ്ടലാഭസൂചകമാണെന്നും ഉള്ള വിശ്വാസത്തെക്കുറിച്ചു് ശിഷ്യൻ സ്വാമിജിയോടു ചോദിച്ചു. 'അതെയതെ, എനിക്കറിയാം. സ്വാമിജി പറഞ്ഞു, 'മൂന്നോ നാലോ പ്രാവുകളെ ഞാൻ കാണുകയുണ്ടായി; പക്ഷേ പാർക്കുന്നതു് ഗുഹയിലോ അതോ അടുത്തുള്ള കുന്നുകളിലോ എന്നെനിക്കു തീർച്ചയുണ്ടായിരുന്നില്ല.

ക്ഷീരഭവാനീക്ഷേത്രത്തിൽവെച്ചു താൻ കേട്ട ദിവ്യവാണിയെക്കുറിച്ചു് സ്വാമിജി പ്രസ്താവിച്ചു. ഗാഢമായ ധ്യാനത്തിന്റെ ഫലമായി തന്നുള്ളിൽനിന്നുതന്നെ മുഴങ്ങുന്ന ഒരു ശബ്ദമായിരിക്കാമതു് എന്നു് ശിഷ്യൻ പ്രസ്താവിച്ചപ്പോഠം, സഗൗരവം സ്വാമിജി ചോദിച്ചു: 'തന്നുള്ളിൽനിന്നോ ഏതെങ്കിലും ബാഹ്യവസ്തുവിൽ നിന്നോ എവിടെ നിന്നായാലും, നീ എന്റെ വാക്കുകഠം കേഠക്കും പോലെ സ്വന്തം കാതുകൊണ്ടു് ആ ശബ്ദം കേട്ടാൽ – ആകാശത്തിൽ നിന്നൊന്നും ആരും പറയുന്നതായിട്ടല്ല – പിന്നെ അതിന്റെ സത്യതയെ നീ സംശയിക്കുമോ ?'

എപ്പോഴെങ്കിലും ഭൂതത്തെയോ പ്രേതത്തെയോ കണ്ടിട്ടുണ്ടോ എന്നു് ശിഷ്യൻ പിന്നെ സ്വാമിജിയോടു ചോദിച്ചു. തന്റെ പരേതനായ ഒരു ബന്ധു വിദൂരസ്ഥലങ്ങളിലെ വാർത്തയുംകൊണ്ടു് ചിലപ്പോഠം പ്രത്യക്ഷപ്പെടാറുണ്ടു് എന്നു് അദ്ദേഹം പറഞ്ഞു. 'പക്ഷേ', സ്വാമിജി തുടർന്നു, 'അന്വേഷണത്തിൽ അതിന്റെ വാക്കു് എപ്പോഴും വാസ്തവമായിരുന്നില്ല എന്നു ഞാൻ കണ്ടു. ഒരു തീർത്ഥസ്ഥാനത്തുവെച്ചു് അതിന്റെ സദ്ഗതിക്കുവേണ്ടി ഞാൻ പ്രാർത്ഥിച്ചു; അതിൽപിന്നെ ഞാനാ പ്രേതപുരുഷനെ കണ്ടിട്ടില്ല.'

ചികിത്സയ്ക്കുവേണ്ടി അധികസമയവും സ്വാമിജിക്കു കല്ക്കത്തയിൽത്തന്നെ താമസിക്കേണ്ടിവന്നു. എന്നാൽ ഉപദേശത്തിനായി തന്റെ അടുത്തേയ്ക്കു് ഓടിയെത്തിയിരുന്ന നിരവധി ജിജ്ഞാസുക്കളെയും സന്ദർശകരെയും സ്വീകരിക്കുന്നതിൽ രോഗം വിലങ്ങായി നില്ക്കാൻ അദ്ദേഹം അനുവദിച്ചില്ല. അക്കാലത്തെ സ്വാമിജിയുടെ പ്രവർത്തനങ്ങളെക്കുറിച്ചു് ഒരു ശിഷ്യൻ എഴുതുന്നു:

"സ്വാമിജി കല്ക്കത്തയിൽ താമസിക്കുമ്പോഴൊക്കെ ആൾക്കൂട്ടം ഒരു നിത്യസംഭവമായിരുന്നു. പുലർകാലം മുതൽ രാത്രി എട്ടോ ഒമ്പതോ മണിവരെ ഏതു നേരവും ആളുകൾ കൂട്ടം കൂട്ടമായി അദ്ദേഹത്തിന്റെ ചുററും കൂടിയിരുന്നു. ഇതു സ്വാഭാവികമായും അദ്ദേഹത്തിന്റെ ആഹാരകാര്യത്തിൽ ചിട്ടയും ക്രമവും ഇല്ലാതാക്കി. ഈ കുഴപ്പം അവസാനിപ്പിക്കണമെന്നു കരുതി, നിശ്ചിതസമയത്തല്ലാതെ സന്ദർശകരെ സ്വീകരിക്കരുതു് എന്നു് സതീർത്ഥ്യരും ശിഷ്യന്മാരും സ്വാമിജിയെ നിർബ്ബന്ധിച്ചു. അന്യരെ സഹായിക്കാൻ എന്തിനും സന്നദ്ധനായ സ്വാമിജിയുടെ സ്നേഹമസൃണമായ ഹൃദയം, ജനങ്ങളുടെ ധർമ്മതൃഷ്ണ കണ്ടു് അലിയുകയാൽ രോഗഗ്രസ്തനായിട്ടും അവരുടെ ഈവക നിബന്ധനകൾ അദ്ദേഹം അനുസരിക്കാൻ കൂട്ടാക്കിയില്ല. അദ്ദേഹത്തിന്റെ സമാധാനമിതായിരുന്നു: 'അവർ തങ്ങളുടെ വീടുകളിൽനിന്നു് ഇക്കണ്ട വഴിയൊക്കെ നടന്നു വളരെ വിഷമിച്ചു് ഇവിടെ വരുന്നു; എന്നിട്ടു് എനിക്കിവിടെ ഇരുന്നുകൊണ്ടു്, എന്റെ ആരോഗ്യം അല്പമൊന്നു് മോശമാകുമെന്നു കരുതി അവരോടു നാലു വാക്കു പറയാൻ പാടില്ലെന്നോ ?"

അക്കാലത്തു സ്വാമിജി ഒരു സ്നേഹമൂർത്തിയായിരുന്നു. പരദുഃഖകാതരമായി ആ ഹൃദയം ദ്രവിച്ചു. ആരിലും അദ്ദേഹത്തിന്റെ കനിവു പതിഞ്ഞു. അന്യരുടെ ദുഃഖം കാണുക അദ്ദേഹത്തിനു ദുസ്സഹമായിത്തീർന്നു. ഒരു പക്ഷേ തന്റെ അന്ത്യം അടുത്തു എന്നും അദ്ദേഹം അറിഞ്ഞിരിക്കാം. അതിനാൽ തന്റെ അനുഗ്രഹങ്ങളും പ്രചോദനങ്ങളും ആക്കും നിഷേധിക്കാൻ സ്വാമിജിക്കു മനസ്സുവന്നില്ല. ജീവിതത്തിനു് യാതൊരു നിയന്ത്രണവുമില്ലാത്ത പലക്കും തന്മൂലം സ്വാമിജി മന്ത്രദീക്ഷ നല്കുകയുണ്ടായി. ഇതു് ചില നിരൂപണങ്ങൾക്കു് ഇടയാക്കി. സ്വാമിജി ആളുകളുടെ യോഗ്യതായോഗ്യതകൾ കാണാൻ കഴിവില്ലാത്ത ഒരാളാണെന്നു് മഠത്തിൽ ചിലർ പിറുപിറുക്കാൻ തുടങ്ങി. അല്ലാത്തപക്ഷം ഇത്ര അനർഹരായ ആളുകളെ അദ്ദേഹം എങ്ങനെ അനുഗ്രഹപാത്രങ്ങളാക്കി ? ഈവക വിമർശനങ്ങൾ ഒരു ശിഷ്യന്റെ മനസ്സിനെ വല്ലാതെ വ്രണപ്പെടുത്തി. ഒരു സായാഹ്നത്തിൽ സ്വാമിജി പറമ്പിൽക്കൂടി നടന്നുകൊണ്ടിരിക്കു

മ്പോഗം ആ ശിഷ്യൻ അദ്ദേഹത്തെ സമീപിച്ച് അറിയിച്ചു: 'ആട്ടെ സ്വാമിജി, എനിക്കൊരു കാര്യം ചോദിക്കണമെന്നുണ്ട്.' 'ശരി,' എന്ന് സ്വാമിജി തിരിഞ്ഞുനോക്കാതെ സമ്മതം നല്കി. ശിഷ്യൻ പറഞ്ഞു: 'അങ്ങേയ്ക്കു് അർഹനേയും അനർഹനേയും തിരിച്ചറിയാൻ കഴിവില്ല എന്ന് മഠത്തിൽ പലരും പറഞ്ഞുനടക്കുന്നുണ്ട്. ആളുകളുടെ പൂർവ്വജീവിതത്തെയോ ആന്തരവാസനകളെയോ നോക്കാതെ അങ്ങ് എല്ലാവരിലും കൃപാവർഷം പൊഴിക്കുന്നു. തന്മൂലം, അങ്ങയുടെ അനുഗ്രഹത്തിനു പാത്രമായതിനുശേഷവും ചില ശിഷ്യന്മാർ തോന്നിയപോലെ ജീവിക്കുന്നതായി കാണപ്പെടുന്നു.' പെട്ടെന്ന് സ്വാമിജി ശിഷ്യന്റെ നേക്കു തിരിഞ്ഞു് വികാരവായ്പോടെ പറഞ്ഞു: 'എന്റെ കുഞ്ഞേ, ഒരു മനുഷ്യനെ മനസ്സിലാക്കാൻ എനിക്കു് കഴിയുന്നില്ലെന്നോ നീ പറയുന്നതു്? എന്തു്! ഒരു മനുഷ്യനെ കാണുമ്പോഗം അവന്റെ ആന്തരപ്രവത്തനങ്ങളെ ഞാൻ കണ്ടെത്തുന്നു എന്നു മാത്രമല്ല, അവന്റെ പൂർവ്വജന്മത്തിന്റെ ഒരു ഈഷദ്ദശ്നംകൂടി എനിക്കു ലഭിക്കുന്നു. അവന്റെ ഉപബോധ മനസ്സിൽ എന്താണു നടക്കുന്നതെന്ന് എനിക്കറിയാം. അവനുപോലും അതു് അറിവുണ്ടായിരിക്കയില്ല. എന്നാൽ പിന്നെ, അങ്ങനെയുള്ള ആളുകളെ ഞാനെന്തുകൊണ്ടാണ് അനുഗ്രഹിക്കുന്നതെന്നറിയാമോ? ആ പാവങ്ങഠം അല്പം മനശ്ശാന്തി കിട്ടാൻ എല്ലാ പടിയ്ക്കലും മുട്ടിനോക്കി. സവ്വത്ര അവർ തിരസ്കൃതരായി. അവസാനം അവർ എന്റെയടുത്തു വരുന്നു. ഞാനും കൈവിട്ടാൽ, അവക്കു വേറൊരു താങ്ങും ഉണ്ടായിരിക്കയില്ല; അതിനാൽ ഞാൻ തരം തിരിക്കാറില്ല. ഓ, എന്തൊരു യാതന ! ലോകം ദുഃഖമയം !'

അഹേതുകദയാസിന്ധുവായ ശ്രീരാമകൃഷ്ണന്റെ അനുരൂപനായ ശിഷ്യന്റെ അരുഠംമൊഴികളാണ് നാമീ കേട്ടതു്.

സിസ്റ്റർ നിവേദിതയിലും അവർ ആരംഭിച്ച വിദ്യാലയത്തിലും സ്വാമിജിക്കു് എന്നും താത്പര്യമുണ്ടായിരുന്നു; സിസ്ററർ സ്വീകരിച്ച ജീവിതം കഴിയുന്നതും സുഗമമാക്കാൻ അദ്ദേഹം സവ്വഥാ ശ്രമിച്ചുപോന്നു. ചിലപ്പോഗം സ്വാമിജി അവരെ ആഹാരത്തിനു ക്ഷണിക്കും; അവക്കുവേണ്ടി പ്രത്യേകം ചില പദാത്ഥങ്ങഠം പാകം ചെയ്യുകയും തന്റെ മുമ്പിലിരുന്നു് ആഹാരം കഴിക്കാൻ നിർബന്ധിക്കുകയും ചെയ്യും. പാശ്ചാത്യദേശങ്ങളിലെ തീവ്രതപസ്വിനികളായ കന്യാസ്ത്രീകളെപ്പോലെ അല്പം പാലും പഴവുംമാത്രം കഴിച്ചും വെറും തറയിൽ ഉറങ്ങിയും നിവേദിത തപശ്ചര്യ അനുഷ്ഠിച്ചുവന്നിരുന്നു. തനിക്കുവേണ്ടി ചില പലഹാരങ്ങഠം ഉണ്ടാക്കാൻ സ്വാമിജി ശിഷ്യയോടു് ആവശ്യപ്പെടും, അങ്ങനെ അവരെയും പലഹാരം കഴിപ്പിക്കാൻവേണ്ടി നിവേദിത പാകംചെയ്യു പദാത്ഥങ്ങഠം മററുള്ളവരെ

ക്കൊണ്ടും കുറേശ്ശേ കഴിപ്പിക്കും; തദ്വാരാ അവരുടെ യാഥാസ്ഥിതിക തയുടെ കോട്ടകൾ തകർക്കും. തൻെറ ശിഷ്യരിൽ മാമൂൽപ്രിയരായ വരുടെ പരമ്പരാഗതങ്ങളും അർത്ഥമില്ലാത്തവയും ആയ ആചാരങ്ങളു ടെയും അനുഷ്ഠാനങ്ങളുടെയും കെട്ടുപാടുകളെ സ്വാമിജി പൊട്ടിച്ചു കൊണ്ടേയിരുന്നു. യാഥാസ്ഥിതികർ നിഷിദ്ധമെന്നു വിധിച്ചിട്ടുള്ള എന്തെങ്കിലും ഭക്ഷണപദാർത്ഥം പ്രസാദമായി കഴിക്കാൻ ആവശ്യ പ്പെട്ടുകൊണ്ട് അദ്ദേഹം അവരുടെ ഗുരുഭക്തിയെ പരീക്ഷിക്കാറുണ്ട്. ഹിന്ദുസമുദായം സിസ്റ്റർ നിവേദിതയെ സ്വാഗതംചെയ്യാൻ വേണ്ട ശ്രമങ്ങളൊക്കെ സ്വാമിജി ചെയ്തിരുന്നു; അദ്ദേഹം നിവേദിതയുടെ അഭിപ്രായത്തെ എപ്പോഴും മാനിച്ചുംപോന്നു.

ഒരു ദിവസം യോഗാനന്ദസ്വാമികളും ശരച്ചന്ദ്രനും ഒരുമിച്ച് സ്വാമിജി നിവേദിതയെ കല്ക്കത്തയിലെ കാഴ്ചബംഗ്ലാവു കാണാൻ കൂട്ടിക്കൊണ്ടുപോയി. അവിടത്തെ സൂപ്രണ്ടായ റായ് ബഹദൂർ രാമബ്രഹ്മസന്ന്യാൽ സ്വാമിജിയുടെ സന്ദർശനത്തെക്കുറിച്ചു കേട്ട് അവരെ പടിക്കൽചെന്നു സാദരം സ്വീകരിക്കുകയും മൃഗശാലയെ ല്ലാം ചുററിക്കാണിക്കുകയും ചെയ്തു. സിംഹങ്ങൾക്കും കടുവകൾക്കും തീററി കൊടുക്കുന്നതു കാണാൻ സ്വാമിജി താത്പര്യം കാണിച്ചു. സൂപ്രണ്ടിൻെറ നിർദ്ദേശപ്രകാരം അതിനേർപ്പാടു ചെയ്യുകയും ചെയ്തു. പാമ്പുകളെ കാണുന്നതും അദ്ദേഹത്തിനു് രസകരമായിരുന്നു. സരീ സൃപങ്ങളുടെ പരിണാമത്തെക്കുറിച്ചു് സ്വാമിജി വളരെ നേരം ചർച്ചചെയ്തു. പിന്നെപ്പോയതു വാനരശാലയിലേയ്ക്കാണ്. പാശ്ചാത്യ നാടുകളിലും ഇന്ത്യയിലും ഈ നരസദൃശജീവികളെ കാണുമ്പോൾ സ്വാമിജി ജിജ്ഞാസയോടെ അവരെ സംബോധനചെയ്തുകൊണ്ട് ചോദിക്കും: 'ആട്ടെ, എങ്ങനെയാണ് നീ ഈ ശരീരത്തിൽ കടന്നു കൂടിയതു്? എന്തൊരു ഭയങ്കരകർമ്മവിപാകമാണ് നിന്നെ ഇവിടെ കൊണ്ടുവന്നതു്?'

ലഘുഭക്ഷണത്തിനുശേഷം നീണ്ട സംഭാഷണം നടന്നു. സസ്യ ശാസ്ത്രവും ജന്തുശാസ്ത്രവും പഠിച്ചിരുന്ന സൂപ്രണ്ട് ഡാർവിൻെറ പരി ണാമസിദ്ധാന്തത്തെ മുറുകെപ്പിടിച്ച ഒരു പരിധിവരെ ഡാർവിൻെറ സിദ്ധാന്തം സ്വീകാര്യമാണെന്നു സ്വാമിജി സമ്മതിച്ചു; എങ്കി ലും പതഞ്ജലിയുടെ കൂടുതൽ വിശാലമായ 'പ്രകൃത്യാപൂരാത്' * –ധർമ്മാധർമ്മങ്ങൾകൊണ്ടുള്ള തടസ്സങ്ങൾ നീക്കിയാൽ പ്രകൃതി തനിയെ ഒഴുകി വന്നുകൊള്ളും – ചിറ പൊട്ടിച്ചാൽ വെള്ളം വയലി ലേയ്ക്കു പായുംപോലെ – എന്ന സിദ്ധാന്തംകൊണ്ട് അതിനെ വിമർശിച്ചു. പതഞ്ജലി, പാശ്ചാത്യചിന്തകന്മാരെപ്പോലെ ജീവിത മത്സരവും സമർത്ഥൻെറ വിജയവും സ്വയംവരണവുമാണ് ജാത്യന്തര

*ജാത്യന്തരപരിണാമഃ പ്രകൃത്യാപൂരാത്. യോഗസൂത്രം. കൈവല്യപാദം 2.

പരിണാമത്തിനു് ഹേതുക്കരം എന്നു വിശ്വസിക്കുന്നില്ല. പ്രകൃതിയുടെ നിമ്നതലങ്ങളിൽ ഇവ, മത്സരവും വിദ്വേഷവും, എത്രതന്നെ പ്രയോജനപ്രദങ്ങളാണെന്നിരുന്നാലും മാനവതലത്തിൽ അവ, സ്വഭാവരൂപവത്കരണത്തിനു് വിഘ്നകാരികളാണു് എന്നു് സ്വാമിജി അഭിപ്രായപ്പെട്ടു. പുരാതനഭാരതീയഋഷികളുടെ അഭിപ്രായത്തിൽ പൂർണ്ണത മനുഷ്യന്റെ സ്വഭാവമാണു്: ചില തടസ്സങ്ങരം അതിന്റെ പ്രകാശനത്തെ തടയുന്നു എന്നു മാത്രം. തടസ്സങ്ങരം നീക്കുമ്പോരം അതു് തെളിഞ്ഞുവിളങ്ങുന്നു. വിദ്യാഭ്യാസവും സംസ്കാരവുംവഴി, ധ്യാനത്തിലും ഏകാഗ്രതയിലുംകൂടി, സർവ്വോപരി ത്യാഗത്തിലും നിസ്സ്വാർത്ഥതയിലും കൂടിയാണു് വിഘ്നങ്ങരം നീക്കുന്നതു്. അതിനാൽ ഇരയ്ക്കും ഇണയ്ക്കും വേണ്ടിയുള്ള മത്സരം മാനവതലത്തിന്റെ ഉയർന്ന തലങ്ങളിൽ പ്രയോജനപ്രദങ്ങളല്ല. പ്രകൃതിയിൽനിന്നും അകന്നും ഉയർന്നും വളരാനാണു്, പ്രാകൃതികങ്ങളായ മൃഗീയവാസനകളെ നിയന്ത്രിക്കാനാണു്, പുരോഗമനബോധത്തെത്തന്നെ അതിക്രമിക്കാനാണു്, ഋഷികരം യത്നിച്ചിരുന്നതു്, തദ്ദ്വാരാ മാനവതയെ ദിവ്യതയിൽ ലയിപ്പിക്കുന്നതിനും.

അത്യധികം സന്തുഷ്ടനായ സൂപ്രണ്ടു പറഞ്ഞു: 'സ്വാമിജി, അതൊരു അദ്ഭുതകരമായ സിദ്ധാന്തമാണല്ലൊ! നമ്മുടെ അഭ്യസ്തവിദ്യരായ ആളുകളുടെ വീക്ഷണസങ്കുചിതയെ ചൂണ്ടിക്കാണിക്കുകയും അവരുടെ കുററങ്ങളും കുഴപ്പങ്ങളും തിരുത്തുകയും ചെയ്യാൻ കഴിവുള്ള, പാശ്ചാത്യവും പൗരസ്ത്യവുമായ തത്ത്വചിന്തകളിൽ നിഷ്ണാതരായ, അങ്ങയെപ്പോലെയുള്ള ആളുകളെ കൂടുതലായി നമുക്കിന്നു് ഇന്ത്യയിൽ ആവശ്യമുണ്ടു്.' അന്നു വൈകുന്നേരം ബലരാമമന്ദിരത്തിൽവെച്ചു് സ്വാമിജി ഒരു സംഘം സന്ദർശകരോടും സുഹൃത്തുക്കളോടുമായി കൂടുതൽ വ്യക്തമായും വിശദമായും തന്റെ പരിണാമസിദ്ധാന്തം പ്രസ്താവിക്കുകയും ആധുനികഭാരതത്തിനു് അമ്മാതിരി ഒരു സന്ദേശത്തിന്റെ അത്യാവശ്യകതയെ ചൂണ്ടിക്കാണിക്കുകയും ചെയ്തു.

അതിന്റെ സംഗ്രഹമിതാണു്: ഡാർവിന്റെ സിദ്ധാന്തം ഓഷധിവർഗ്ഗത്തിലും തിര്യഗ്ജാതിയിലും പ്രയോഗിക്കാം; യുക്തിയും ജ്ഞാനവും വികസിച്ചിട്ടുള്ള മാനവവർഗ്ഗത്തിൽ അതു് പ്രയോഗക്ഷമമല്ല. നമ്മുടെ ഋഷികളിലും മഹാപുരുഷന്മാരിലും മത്സരത്തിന്റെ കണികയോ, അന്യനെ നശിപ്പിച്ചു് ഉയരാനോ പുലരാനോ ഉള്ള ശ്രമമോ, കാണുന്നില്ല. ത്യാഗമാണു് അവിടെ നാം കാണുന്നതു്. ത്യാഗം ഏറുന്തോറും വ്യക്തിയുടെ മഹത്ത്വവും വദ്ധിക്കുന്നു. വിവേകമുള്ള മനുഷ്യന്റെ യത്നം മുഴുവൻ ആന്തരപ്രകൃതിയെ നിയന്ത്രിക്കാനാണു്. മനോനിയന്ത്രണത്തിൽ അവനെത്ര വിജയം

നേടുന്നു, അത്രയും അവൻ ഉന്നതനാകുന്നു. 'എന്നാൽ പിന്നെ നമ്മുടെ കായബലം വദ്ധിപ്പിക്കുന്ന കാൎയ്യത്തിൻ അങ്ങിത്രമാത്രം പ്രാധാന്യം കല്പിക്കുന്നതെന്തിനാണു്?' എന്നു ചോദിച്ചപ്പോൾ സ്വാമിജി അലറി.

'മനുഷ്യരോ നിങ്ങൾ? നിങ്ങൾ മൃഗങ്ങളെക്കാൾ മേലെയൊന്നുമല്ല. തിന്നും ഉറങ്ങിയും ഇണചേൎന്നും പേടിപിടിച്ചും കഴിയുന്നവർ! അല്പമൊരു ചിന്താശക്തി നിങ്ങളിലുള്ളതുംകൂടി ഇല്ലായിരുന്നെങ്കിൽ നിങ്ങളിപ്പോഴേയ്ക്കും നാല്ക്കാലികളായി മാറിപ്പോയേനെ. ആത്മാഭിമാനമില്ല, തമ്മിൽത്തമ്മിൽ കുശുമ്പും കണ്ണുകടിയും; പരദേശികളുടെ ദൃഷ്ടിയിൽ നിന്ദാപാത്രങ്ങളായി സ്വയം തീൎന്നവർ. നിങ്ങളുടെ കഴമ്പില്ലാത്ത വമ്പെല്ലാം വലിച്ചെറിയുവിൻ, നിങ്ങളുടെ സിദ്ധാന്തങ്ങളും മററും. എന്നിട്ടു് നിങ്ങളുടെ ദൈനന്ദിന ജീവിതത്തിലെ രീതിനീതികളെക്കുറിച്ചു് ശാന്തമായിട്ടൊന്നു ചിന്തിച്ചുനോക്കുവിൻ. നിങ്ങൾ മൃഗപ്രകൃതിക്കു് അധീനരായതുകൊണ്ടാണു് ആദ്യം ജീവിതമത്സരത്തിൽ വിജയം നേടാനും ദേഹത്തിനു് കരുത്തുണ്ടാക്കാനും ഞാൻ ഉപദേശിക്കുന്നതു്; അപ്പോൾ മനസ്സുമായി മല്പിടാൻ നിങ്ങൾക്കു് കൂടുതൽ കഴിവുണ്ടാകും. ശരീരത്തിനു ബലമില്ലാത്തവർ, ഞാൻ വീണ്ടും വീണ്ടും പറയുന്നു, ആത്മസാക്ഷാത്കാരത്തിനു് അനഹ്‌രാകുന്നു. ഒരിക്കൽ മനസ്സു് സ്വാധീനമാക്കപ്പെട്ടാൽ, മനുഷ്യൻ തന്റെ നാഥനായ്ക്കഴിഞ്ഞാൽ, പിന്നെ ശരീരം സുശക്തമോ അല്ലയോ എന്നതു് സാരമായ കാൎയ്യമല്ല; എന്തെന്നാൽ അപ്പോളവൻ അതിന്റെ അധീനത്തിലല്ല.'

ഈ കാലത്തു് സ്വാമിജിക്കു് ഉറക്കം വളരെ കുറവായിരുന്നു രോഗം മസ്തിഷ്കത്തെ എപ്പോഴും പ്രവൎത്തിപ്പിച്ചുകൊണ്ടിരുന്നു. രാത്രിയിൽ കൂടെക്കൂടെ ഉണരും; വെളുപ്പാൻകാലത്തു് ഉണൎന്നിരിക്കും. വിശ്രമത്തിനു് അദ്ദേഹം അതിയായി ആഗ്രഹിച്ചു. ഒരു സൂൎയ്യഗ്രഹണദിവസം സ്വാമിജി ബലരാമബാബുവിന്റെ ഗൃഹത്തിലായിരുന്നു. ഒരു ശിഷ്യൻ പാകംചെയ്ത ആഹാരം അദ്ദേഹം കഴിച്ചു. ശിഷ്യൻ കാലുതലോടിക്കൊണ്ടിരിക്കെ, ഗ്രഹണമറിയിക്കുന്ന ശംഖുവിളിയും മണിയടിയും കേട്ടു. 'ശരി, സൂര്യഗ്രഹണമാരംഭിച്ചു; ഞാനല്പമൊന്നു് ഉറങ്ങട്ടെ.' മാനമെല്ലാം കറുത്തിരുണ്ടപ്പോൾ അദ്ദേഹം ചോദിച്ചു: 'ഇതൊരു ഗ്രഹണംതന്നെ, അല്ലേ?' എന്നിട്ടു് സ്വാമിജി ഉറങ്ങാൻ തിരിഞ്ഞുകിടന്നു. കുറച്ചുകഴിഞ്ഞു് എഴുന്നേററു് അദ്ദേഹം പരിചാരകനായ ശിഷ്യനോടു പറഞ്ഞു: 'ഗ്രഹണസമയത്തു് ആശിക്കുകയോ ചെയ്കയോ ചെയ്യുന്നതിന്റെ നൂറിരട്ടി ഫലം കിട്ടുമെന്നു് ആളുകൾ പറയുന്നു. ഈ സമയത്തു് അല്പമൊന്നു സുഖമായി ഉറങ്ങിയാൽ ഭാവിയിൽ നല്ല ഉറക്കം കിട്ടുമെന്നു ഞാനാശിച്ചു. അതിനു

വിധിയില്ല. കഷ്ടിച്ച് പതിനഞ്ചു മിനിട്ടേ ഞാൻ ഉറങ്ങിയുള്ളൂ. ജഗജ്ജനനി ഈ ശരീരത്തെ സുഖനിദ്ര നല്കി അനുഗ്രഹിച്ചിട്ടില്ല.'

സംഘത്തിന്റെ മുഖപത്രമായി ബംഗാളിയിൽ 'ഉദ്ബോധൻ' എന്ന പേരിൽ ഒരു ദ്വൈവാരിക ആരംഭിച്ചു. സ്വാമിജിയ്ക്കു വളരെയേറെ സന്തോഷം നല്കിയ ഒരു സംഭവമായിരുന്നു അതു്. ശ്രീ ത്രിഗുണാതീതസ്വാമികൾ അതിന്റെ നടത്തിപ്പും പത്രാധിപത്യവും ഏറ്റെടുത്തു. ഏതാനും ബ്രഹ്മചാരികൾ അദ്ദേഹത്തെ സഹായിക്കാനും ഉണ്ടായിരുന്നു. ഒരു പ്രസ്സു വാങ്ങിച്ചു. 1899 ജനുവരി 14-ാംനു- ആദ്യത്തെ ലക്കം പുറത്തു വന്നു. പത്രം സ്വീകരിക്കേണ്ട രീതികളെക്കുറിച്ചു് സ്വാമിജി വേണ്ട നിർദ്ദേശങ്ങൾ നല്കി. ജനതയുടെ കായികവും മാനസികവും ആദ്ധ്യാത്മികവുമായ ഉത്കർഷത്തിനു തകുന്ന വിധായകാശയങ്ങൾ മാത്രമേ പ്രകാശിപ്പിക്കാവൂ. സാഹിത്യം, തത്ത്വചിന്ത, കാവ്യം, കല, ശില്പം മുതലായവയിൽ അടങ്ങിയിട്ടുള്ള മാനവചിന്തകളെയും ആദർശങ്ങളെയും നിഷേധപരമായി നിരൂപണം ചെയ്യാതെ അവയെ ജനതയുടെ പുരോഗമനത്തിനു എങ്ങനെ കൂടുതൽ പ്രയോജനകരമാക്കാം എന്നു ചൂണ്ടിക്കാണിക്കുകയാണു വേണ്ടതു്. ആരുടെയും വിശ്വാസത്തെ എതിർക്കാനോ തകർക്കാനോ ഉദ്യമിക്കരുതു്. വേദവേദാന്തങ്ങളിലെ ഉന്നതാദർശങ്ങൾ ജനസാമാന്യത്തിനു സുഗ്രഹമാകുമാറു ലളിതമായി പ്രതിപാദിച്ചു്, ജനങ്ങളിൽ ജ്ഞാനവും സംസ്കാരവും വളർത്തി കാലക്രമത്തിൽ അന്ത്യജനെയും അന്തണന്റെ നിലയിലേയ്ക്കു് ഉയർത്താൻ സാധിക്കണം. ശ്രീരാമകൃഷ്ണൻ പ്രഖ്യാപിച്ചിരുന്നതുപോലെ സർവ്വധർമ്മസമന്വയത്തിനുവേണ്ടി പത്രം നിലകൊള്ളണം; അദ്ദേഹത്തിന്റെ ആദർശങ്ങളായ ഈശ്വരപ്രേമം, പവിത്രത, ത്യാഗം, എന്നിവ പ്രചരിപ്പിക്കുകയും വേണം. പത്രത്തിന്റെ വിജയത്തിനു വേണ്ടി ത്രിഗുണാതീതസ്വാമികൾ വിശ്രമമെന്യേ നിരന്തരം ഉത്സാഹത്തോടെ തീവ്രമായി പ്രയത്നിച്ചു. അതുമാതിരി മഹത്തായ കർമ്മം ചെയ്യാൻ നിസ്സ്വാർത്ഥനായ ഒരു സന്ന്യാസിക്കേ സാധിക്കൂ എന്നു് സ്വാമിജി പ്രസ്താവിക്കുകയുണ്ടായി.

കുറച്ചുകാലത്തെ വിശ്രമത്തിനായി വൈദ്യനാഥത്തേയ്ക്കു പോകുമെന്നും, പിന്നീടു്, ഒരുപക്ഷേ വേനല്ക്കാലത്തു വീണ്ടും യൂറോപ്പും അമേരിക്കയും സന്ദർശിക്കാൻ ഉദ്ദേശിക്കുന്നുവെന്നും സ്വാമിജി ഡിസംബർ 16-ാംനു- സോദരസന്ന്യാസിമാരോടു പറഞ്ഞു. സേവനപരമായ പ്രവർത്തനങ്ങൾ ചെയ്യണമെന്നു് സ്വാമിജി കൂടെക്കൂടെ ഉദ്ബോധിപ്പിക്കുകയും, ഈ ആദർശത്തിനുവേണ്ടി ജീവിതം സമർപ്പിക്കാൻ സന്ന്യാസിമാരെ പ്രചോദിപ്പിക്കുകയും ചെയ്തു. ഹരേന്ദ്രനാഥൻ എന്ന ബ്രഹ്മചാരിയാൽ അനുഗതനായി സ്വാമിജി

ഡിസംബർ 19 -ാംനു- വൈദ്യനാഥത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ അദ്ദേഹം ശ്രീമാൻ പ്രിയനാഥമുഖർജിയുടെ അതിഥിയായി. വായിച്ചും കത്തുകളെഴുതിയും വ്യായാമം ചെയ്തും ധാരാളം നടന്നും അദ്ദേഹം സമയം കഴിച്ചു. ഇക്കാലത്തു് അധികവും ഏകാകിയായിട്ടാണു് കഴിഞ്ഞതു്. പൊതുജനങ്ങളിൽനിന്നും പ്രവർത്തനങ്ങളിൽനിന്നും അകന്നു്, കഴിയുന്നതും വിശ്രമിക്കണമെന്നു് ആഗ്രഹിച്ചുവെങ്കിലും അദ്ദേഹത്തിൻെറ മനസ്സു് ധ്യാനപ്രവണമായ്ക്കൊണ്ടേ ഇരുന്നു. ആകപ്പാടെ ആരോഗ്യം തൃപ്തികരമായിരുന്നില്ല. ഇവിടെ വന്നു് കുറച്ചുകാലത്തേക്കു് ദേഹസ്ഥിതി കൂടുതൽ മോശമായി. കടുത്ത കാസം പിടികൂടി; അസ്വസ്ഥത അസഹ്യമായിത്തീർന്നു. ഒരു ദിവസം കാസഗ്രസ്തനായി വീർപ്പുമുട്ടി; ദേഹം വെടിയാനുള്ള കാലമെത്തിയെന്നുപോലും ചുററും നിന്നവർ ഭയപ്പെട്ടു.

ഇതേ ആതിഥേയൻെറകൂടെ നിരഞ്ജനാനന്ദസ്വാമികളോടൊപ്പം താമസിക്കുന്ന കാലത്തു് ഒരിക്കൽ അവർ നടക്കാൻ പോയപ്പോൾ വഴിയരികിൽ ഒരാൾ ആരും നോക്കാനില്ലാതെ, കൊടിയ തണുപ്പിൽ, വല്ലാതെ വയറുകടിയും പിടിച്ചു കിടക്കുന്നതു കാണാനിടയായി. ഒരു കീറത്തുണിമാത്രമേ അയാളുടെ ദേഹത്തു് ഉണ്ടായിരുന്നുള്ളു; അതും വൃത്തികേടായിക്കഴിഞ്ഞിരുന്നു. ആൾ വേദനകൊണ്ടു കിടന്നു വിളിയോടുവിളി! അയാളെ എങ്ങനെ സഹായിക്കാൻ കഴിയും എന്നായി സ്വാമിജിക്കു് ആലോചന. അദ്ദേഹംതന്നെ മററൊരാളുടെ അതിഥി. ആതിഥേയൻെറ അറിവോ അനുവാദമോ കൂടാതെ ഇമ്മാതിരിയൊരു രോഗിയെ അങ്ങോട്ടു കൊണ്ടുചെല്ലുന്നതെങ്ങനെ ? എന്തായാലും എന്തെങ്കിലും ചെയ്തേ മതിയാകൂ. രണ്ടു സ്വാമിമാരുംകൂടി മെല്ലെ പിടിച്ചെഴുന്നേല്പിച്ചു് താങ്ങിയെടുത്തു് അയാളെ പാർപ്പിടത്തിൽ കൊണ്ടുവന്നു. എന്നിട്ടു് ദേഹമെല്ലാം വൃത്തിയാക്കി, നല്ല തുണി പുതപ്പിച്ചു്, ദേഹം ചൂടുപിടിപ്പിച്ചു. ഇരുവരുംകൂടി അയാളെ ശുശ്രൂഷിച്ചു് രോഗമുക്തനാക്കി. ആതിഥേയൻ ഇതിനു് അതിഥികളുടെ പേരിൽ പരിഭവിച്ചില്ല; പ്രത്യുത, അവരുടെ അനുകമ്പ കണ്ടു് ആശ്ചര്യപ്പെടുകയാണു ചെയ്തതു്. വിവേകാനന്ദൻെറ ഹൃദയം അദ്ദേഹത്തിൻെറ മസ്തിഷ്കം പോലെ തന്നെ മഹത്തും ബൃഹത്തുമാണെന്നു് മുഖർജിക്കു മനസ്സിലായി.

സ്വാമിജി കല്ക്കത്തയിൽ ഇല്ലാതിരിക്കെ, ശ്രീമാതൃദേവി 1898 ഡിസംബർ 20-ാം തീയതി പുതിയ മഠം സന്ദർശിച്ചു. 1899 ജനുവരി 2-ാംതീയതി നീലാംബർമുഖർജിയുടെ ഉദ്യാനവാടിയിൽനിന്നു മഠം അതിൻെറ ഇപ്പോഴത്തെ സ്ഥാനത്തേക്കു പൂർണ്ണമായും മാററപ്പെട്ടു. മഠത്തിലെ സന്ന്യാസിമാരുടെ ക്ഷണമനുസരിച്ചു് സിസ്റ്റർ നിവേദിത മഠത്തിലെ ബ്രഹ്മചാരികൾക്കുവേണ്ടി ശരീര

ശാസ്ത്രം, സസ്യശാസ്ത്രം, കല, ചിത്രരചന എന്നിവയെക്കുറിച്ചും കിൻഡർഗാട്ടൻ വിദ്യാഭ്യാസസമ്പ്രദായത്തെക്കുറിച്ചും ഏതാനും പ്രഭാഷണങ്ങൾ നടത്തി. സതീർത്ഥ്യരുടെ സഞ്ചാരങ്ങളെപ്പററിയും മഠത്തിലെ പ്രവർത്തനങ്ങളെപ്പററിയും ഏതാണ്ട് ദിവസംതോറും സ്വാമിജിക്ക് കത്തുകൾ അയച്ചുകൊണ്ടിരുന്നു.

അക്കാലത്തു് സ്വാമിജി എഴുതിയ നിരവധി കത്തുകളിൽ ഒരു ബംഗാളിഭക്തസ്സു് എഴുതിയ കത്തു് പ്രത്യേകം ശ്രദ്ധാർഹമാകുന്നു. ആചാരങ്ങളുടെ ആരംഭം, വിധവാവിവാഹം, സ്വാതന്ത്ര്യം, മതബോധത്തിൻെറ മനശ്ശാസ്ത്രം എന്നീ വിഷയങ്ങളെ സംബന്ധിച്ച് സ്വാമിജിക്കുള്ള അഭിപ്രായങ്ങളിലേയ്ക്കു് ഒളി വീശാൻ ഉതകുന്ന ഒന്നാണതു്. അതിൽനിന്നും ചില ഭാഗങ്ങൾ ഉദ്ധരിക്കട്ടെ.

"അതിപ്രധാനങ്ങളായ ചില പ്രശ്നങ്ങൾ നിങ്ങളുടെ കത്തിൽ ഉന്നയിച്ചിട്ടുണ്ട്... 1. ഋഷി, മുനി, ഈശ്വരൻ – ഇവക്കാക്കും സമുദായത്തിൻെറ മേൽ ഒരു സ്ഥാപനം കെട്ടിയേല്പിക്കാൻ അധികാരമില്ല. കാലത്തിൻെറ ആവശ്യങ്ങൾ ശക്തിയായ സമ്മർദ്ദം ചെലുത്തുമ്പോൾ സമുദായം ആത്മരക്ഷയ്ക്കായി ആചാരങ്ങൾ കൈക്കൊള്ളുന്നു. ഋഷികൾ ആവക ആചാരങ്ങളെ രേഖപ്പെടുത്തുക മാത്രമേ ചെയ്തിട്ടുള്ളു. തല്ക്കാലത്തെ ആത്മരക്ഷയ്ക്കുവേണ്ടി ഒരു മനുഷ്യൻ ചില നടപടികൾ സ്വീകരിക്കും; അവ പലപ്പോഴും ഭാവിയിൽ ഹാനികരമായിത്തീന്നെന്നും വരും; അതുപോലെ സമുദായവും താത്കാലികരക്ഷയ്ക്കുവേണ്ടി പലതും ചെയ്യും; പക്ഷേ തല്ക്കാലത്തെ നിലനില്പിനു് സഹായിച്ച ഈവക നടപടികൾ പില്ക്കാലത്തു് കൊടിയ കെടുതികൾക്കു കാരണമായിത്തീരാറുണ്ട്.

ഉദാഹരണത്തിനു്, നമ്മുടെ രാജ്യത്തെ വിധവാവിവാഹനിരോധനംതന്നെ എടുക്കാം. അതിനെ സംബന്ധിച്ച നിയമങ്ങൾ ഏർപ്പെടുത്തിയതു് ഋഷികളോ ദുഷ്ടന്മാരോ ആണെന്നു കരുതരുതു്. സ്ത്രീകളെ തികച്ചും തങ്ങളുടെ വരുതിയിൽ നിർത്തണമെന്നു് പുരുഷന്മാർ എത്രതന്നെ ആഗ്രഹിച്ചാലും അക്കാലത്തെ സമുദായത്തിൻെറ ഒരത്യാവശ്യകതയുടെ തുണയില്ലാതെ അമ്മാതിരി നിയമങ്ങൾ നടപ്പിലാക്കുന്നതിൽ അവരൊരിക്കലും വിജയിക്കുമായിരുന്നില്ല. ഈ ആചാരത്തിൽ രണ്ടു കാര്യങ്ങൾ പ്രത്യേകം ശ്രദ്ധേയങ്ങളാണു്:

ഒന്നു്: താണജാതിക്കാരുടെ ഇടയിൽ വിധവാവിവാഹം നിലവിലുണ്ട്.

രണ്ടു്: ഉയർന്ന ജാതികളിൽ സ്ത്രീകളുടെ എണ്ണം പുരുഷന്മാരുടേതിനേക്കാൾ കൂടുതലാണു്.

അപ്പോൾ ഓരോ കന്യകയെയും വിവാഹം ചെയ്യണമെന്നാണു് നിയമമെങ്കിൽ, ഓരോ ആൾക്കും ഓരോ പുരുഷനെ

കിട്ടാൻ പ്രയാസം നേരിടും. അങ്ങനെ വരുമ്പോൾ പിന്നാലെ പിന്നാലെ ഓരോരുത്തർക്കും രണ്ടും മൂന്നും കിട്ടാനൊക്കുന്നതെങ്ങനെ? അതിനാൽ സമുദായം ഒരു കൂട്ടർക്ക് അസൗകര്യം ഏറ്റപ്പെടുത്തി-അതായതു് ഒരു ഭർത്താവുണ്ടായിരുന്നവൾക്ക് രണ്ടാമതൊരെണ്ണം പാടില്ല എന്നു നിശ്ചയിച്ചു. രണ്ടാമത്തും ആകാമെന്നു് വെച്ചിരുന്നെങ്കിൽ കന്യകയ്ക്കു് കണവനെ കിട്ടാതെ കന്യകയായിത്തന്നെ കഴിയേണ്ടി വരുമായിരുന്നു. നേരേമറിച്ച്, സ്ത്രീകളേക്കാൾ പുരുഷന്മാർ കൂടുതലുള്ള സമുദായങ്ങളിൽ വിധവാവിവാഹം നടപ്പുണ്ടു്; കാരണം, അവരുടെയിടയ്ക്കു് മേൽപറഞ്ഞ തടസ്സമില്ല. പാശ്ചാത്യദേശത്തും അവിവാഹിതരായ പെൺകുട്ടികൾക്കു് ഭർത്താക്കന്മാരെ കിട്ടാൻ കൂടുതൽകൂടുതൽ പ്രയാസമായ്ക്കൊണ്ടാണു വരുന്നതു്.

ജാതിവ്യവസ്ഥ മുതലായ മററു സാമുദായികാചാരങ്ങളുടെയും സ്ഥിതി ഇതുപോലെയാണു്.

അതിനാൽ, ഏതെങ്കിലും സാമൂഹ്യാചാരം മാററണമെന്നുണ്ടെങ്കിൽ, ആദ്യംതന്നെ അതിനിടയാക്കിയ ആവശ്യകത കണ്ടു പിടിക്കണം; അതു മാററിയാൽ ആചാരം തനിയെ നശിച്ചുകൊള്ളും. അല്ലാത്തപക്ഷം, പഴിപറഞ്ഞതുകൊണ്ടോ പുകഴ്ത്തിയതുകൊണ്ടോ ഒരു ഗുണവും ഉണ്ടാവുകയില്ല.

2. ജനസാമാന്യത്തിൻെറ നന്മയ്ക്കുവേണ്ടിയാണോ സാമുദായികനിയമങ്ങൾ ഉണ്ടാക്കിയതും സമുദായം രൂപവത്കരിച്ചതും എന്നതാണു് ഇവിടെ പ്രശ്നം. പലരും അതിനു് അനുകൂലമായി മറുപടി പറയുന്നു; ചിലർ അതിനു വിപരീതമായും കരുതിയെന്നുവരാം. ചിലയാളുകൾ, താരതമ്യേന പ്രബലന്മാരായതുകൊണ്ടു് ഛലബല കൗശലങ്ങൾകൊണ്ടു് പതുക്കെ മററുള്ളവരെയൊക്കെ സ്വാധീനത്തിലാക്കി തങ്ങളുടെ സ്വാർത്ഥങ്ങൾ സാധിക്കുന്നു. ഇപ്പറഞ്ഞതു ശരിയാണെങ്കിൽ, അറിവില്ലാത്തവർക്കു് സ്വാതന്ത്ര്യം നല്കുന്നതു് ആപത്കരമാണു് എന്ന പ്രസ്താവത്തിൻെറ പൊരുളെന്തായിരിക്കാം? പിന്നെയും, സ്വാതന്ത്ര്യം എന്നുവെച്ചാൽ എന്താണർത്ഥം?

നിങ്ങൾക്കും എനിക്കും പരസ്വം മുതലായവ അപഹരിക്കാൻ യാതൊരു തടസ്സവും ഇല്ലാതിരിക്കുക എന്നല്ല സ്വാതന്ത്ര്യത്തിനർത്ഥം, തീർച്ച. എന്നാൽ അന്യർക്കു് യാതൊരു ദ്രോഹവും ചെയ്യാതെ നമ്മുടെ ദേഹമോ ബുദ്ധിയോ ധനമോ യഥേഷ്ടം വിനിയോഗിക്കാനുള്ള സ്വാതന്ത്ര്യം നമ്മുടെ ജന്മാവകാശമാകുന്നു. സമുദായത്തിലെ എല്ലാ അംഗങ്ങൾക്കും ധനവും വിദ്യയും വിജ്ഞാനവും നേടുന്നതിനു് അതേ സൗകര്യം ഉണ്ടായിരിക്കുകയും വേണം. രണ്ടാമത്തെ ചോദ്യം: അനഭ്യസ്തർക്കും ദരിദ്രർക്കും സ്വാതന്ത്ര്യം കൊടുത്താൽ, അതായതു് അവർക്കു് തങ്ങളുടെ ശരീരത്തിൻെറയും ധനത്തിൻെറയും മേൽ

പൂർണ്ണസ്വാതന്ത്ര്യം അനുവദിച്ചാൽ, അതുപോലെ അവരുടെ സന്താനങ്ങൾക്കും ധനികരുടെയും ഉച്ചസ്ഥാനീയരുടെയും മക്കളെപ്പോലെ തന്നെ തങ്ങളുടെ നില നന്നാക്കാനും, അറിവു സമ്പാദിക്കാനും അവസരം ലഭിക്കുന്ന പക്ഷം, അവരുടെ തല തിരിഞ്ഞുപോകും എന്നു പറയുന്നവർ – അവരിങ്ങനെ പറയുന്നതു് സമുദായത്തിൻെറ നന്മയെക്കരുതിയോ, അതോ അവരുടെ സ്വാർത്ഥംകൊണ്ടു് അന്ധരായിട്ടോ? 'താണ വർഗ്ഗക്കാർക്കു വിദ്യാഭ്യാസം ലഭിച്ചാൽ ഞങ്ങളെ ആരു പരിചരിക്കും?'' എന്നു ചോദിക്കുന്നതു് ഇംഗ്ലണ്ടിലും ഞാൻ കേട്ടിട്ടുണ്ടു്.

ഒരു പിടി പണക്കാരുടെ സുഖഭോഗങ്ങൾക്കുവേണ്ടി ലക്ഷോപലക്ഷം സ്ത്രീപുരുഷന്മാർ അജ്ഞാനത്തിൻെറയും ദാരിദ്ര്യത്തിൻെറയും അഗാധനരകത്തിൽ ആണ്ടുകിടക്കട്ടെ – എന്തെന്നാൽ, അവർക്കു ധനവും വിദ്യയും ലഭിച്ചാൽ സമുദായം തകിടം മറിയും !!

സമുദായമെന്നുവെച്ചാലാരാണു് ? മൂകലക്ഷങ്ങളോ, അതോ നിങ്ങളും ഞാനും ഉന്നതവർഗ്ഗത്തിലെ മറേറതാനും പേരുമോ?

മാത്രമല്ല, രണ്ടാമതു പറഞ്ഞതു് ശരിയാണെന്നു വന്നാൽ തന്നെയും നാമാണു് മററുള്ളവരെ നയിക്കുന്നതെന്ന നമ്മുടെ മിഥ്യാഭിമാനത്തിനു് എന്തൊരു നീതീകരണമാണുള്ളതു്? സർവ്വജ്ഞന്മാരാണോ നാം? 'ഉദ്ധരേദാത്മനാത്മാനം' – തന്നെത്താൻ ഉയർത്തുക. ഓരോരുവനും അവനവൻെറ മോചനം സ്വയം നേടട്ടെ. എല്ലാവിധത്തിലും സ്വാതന്ത്ര്യമാണതു്: അതായതു്, മുക്തിയിലേയ്ക്കുള്ള മുന്നേററമാണു് മനുഷ്യൻെറ പരമലാഭം. സ്വാതന്ത്ര്യത്തിലേയ്ക്കു് – കായികവും മാനസികവും ആദ്ധ്യാത്മികവുമായ സ്വാതന്ത്ര്യത്തിലേയ്ക്കു് – പുരോഗമിക്കുക , അതിനു മററുള്ളവരെയും തുണയ്ക്കുക, അതാണു് മനുഷ്യൻെറ ഉത്തമകർത്തവ്യം. ഈ സ്വാതന്ത്ര്യത്തിൻെറ വികസനത്തിനു വിഘാതമായി നില്ക്കുന്ന സാമുദായികനിയമങ്ങൾ ഹാനികരങ്ങളാകുന്നു; അവയെ വേഗം തകർക്കാൻ വേണ്ട നടപടികൾ എടുക്കണം. മനുഷ്യർക്കു് സ്വാതന്ത്ര്യപഥത്തിൽ പുരോഗമിക്കാൻ ഉപകരിക്കുന്ന സ്ഥാപനങ്ങളെ പ്രോത്സാഹിപ്പിക്കണം.''

ഈ കത്തു് സ്വാമിജിയുടെ നാനാമുഖതയെ വെളിവാക്കുന്നു. ആദ്ധ്യാത്മികാചാര്യനെന്നതുപോലെതന്നെ ഒരു നരവംശശാസ്ത്രജ്ഞനുമായിരുന്നു അദ്ദേഹം

കല്ക്കത്തയിലെ താമസക്കാലത്തു് പ്രശസ്തരായ പലേ ഭാരതീയരിൽനിന്നും സ്വാമിജിക്കു് ലഭിച്ചുകൊണ്ടിരുന്ന നിരവധി കത്തുകളിൽ ബോംബെയിലെ കോടീശ്വരനും ഔദാര്യനിധിയുമായ സർ ജാംഷെഡ്ജി എൻ. ടാററയുടെ കത്തു് ഇവിടെ ഉദ്ധരിക്കട്ടെ. ഈ സുപ്രധാനമായ കത്തിനു് സ്വാമിജി അയച്ച മറുപടിയുടെ ഉള്ളടക്കം നമുക്കറിയാൻ കഴിയുന്നില്ലെന്നതു പരിതാപകരംതന്നെ.

പ്രിയപ്പെട്ട സ്വാമി വിവേകാനന്ദൻ,

ജപ്പാനിൽനിന്നു് ഷിക്കാഗോവിലേയ്ക്കുള്ള യാത്രയിൽ അങ്ങയുടെ ഒരു സഹയാത്രികനായിരുന്ന ഞാനെന്നു് അങ്ങു് ഓർമ്മിക്കുമെന്നു വിശ്വസിക്കുന്നു. ഭാരതത്തിലെ തപോവാസനയുടെ വളർച്ചയെക്കുറിച്ചും, അതിനെ നശിപ്പിക്കാതെ, പുതിയ ചാലുകളിലേയ്ക്കു തിരിച്ചുവിടേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും അങ്ങയുടെ അഭിപ്രായം ഞാനീ അവസരത്തിൽ വ്യക്തമായി അനുസ്മരിക്കുന്നു.

ഭാരതത്തിൽ ഒരു ശാസ്ത്രീയഗവേഷണസ്ഥാപനം സ്ഥാപിക്കാനുള്ള എന്റെ പദ്ധതിയോടു് അനുബന്ധിച്ചാണു് ഞാനീ ആശയങ്ങൾ അനുസ്മരിക്കുന്നതു്; എന്റെ പദ്ധതിയെക്കുറിച്ചു് തീർച്ചയായും അങ്ങു കേൾക്കുകയോ വായിക്കുകയോ ചെയ്തിരിക്കുമല്ലൊ. ഈ വാസന പ്രബലമായുള്ള ആളുകൾക്കുവേണ്ടി ആശ്രമങ്ങൾ സ്ഥാപിക്കുക; അവരവിടെ സാമാന്യം മാന്യമായി ജീവിച്ചു് തങ്ങളുടെ ജീവിതം ശാസ്ത്രങ്ങളുടെ – പ്രകൃതിശാസ്ത്രങ്ങളുടെയും മാനവശാസ്ത്രങ്ങളുടെയും – വളർച്ചയ്ക്കുവേണ്ടി സമർപ്പിക്കുക – ഈ തപോവാസന പ്രയോജനപ്രദമാക്കിത്തീർക്കാൻ ഇതിലും മേലായി വേറെയാതൊന്നുമില്ല, എന്നെനിക്കു തോന്നുന്നു. ഇതുമാതിരിയുള്ള ഒരു തപശ്ചര്യയ്ക്കുവേണ്ടി ഒരു ധർമ്മയുദ്ധം കാര്യശേഷിയുള്ള ഒരു നേതാവു് ഏറെറടുക്കുന്ന പക്ഷം, ആയതു് തപോവൃത്തിയെയും, ശാസ്ത്രത്തെയും നമ്മുടെ മാതൃഭൂമിയുടെ സത്കീർത്തിയെയും വളരെയേറെ സഹായിക്കും എന്നാണെന്റെ അഭിപ്രായം; ഇതുമാതിരിയൊരു പോരാട്ടത്തിനു് വിവേകാനന്ദനെക്കാൾ യോഗ്യനായി ഒരു പടനായകൻ ആരുണ്ടെന്നു് എനിക്കറിവില്ല. നമ്മുടെ പുരാതനപാരമ്പര്യത്തെ ഈ വിധത്തിൽ ഊർജ്ജസ്വലമാക്കാനുള്ള പ്രസ്ഥാനത്തിനുവേണ്ടി പ്രയത്നിക്കാൻ അങ്ങു് ഒരുക്കമാണോ ആവോ? ഒരു പക്ഷേ, നമ്മുടെ ജനങ്ങളെ ഇക്കാര്യത്തിൽ ഉണർത്തുന്നതിനു് ഉജ്ജ്വലമായ ഒരു ലഘുലേഖയോടുകൂടി അങ്ങു് ആരംഭിക്കുന്നതായിരിക്കും നല്ലതു്. അതിന്റെ പ്രസിദ്ധീകരണത്തിനുള്ള ചെലവുകളെല്ലാം ഞാൻ സസന്തോഷം വഹിച്ചുകൊള്ളാം.

സാദരം, പ്രിയപ്പെട്ട സ്വാമി,
അവിടുത്തെ വിശ്വസ്തനായ
ജാംഷെഡ്ജി എൻ. ടാററാ.

1898 നവംബർ, 23-ാം തീയതി,
എസ്പ്ലനേഡ് മന്ദിരം, ബോംബെ.

സ്വാമിജി 1899 ജനുവരി അവസാനംവരെ വൈദ്യനാഥത്തു താമസിച്ചു. ഫെബ്രുവരി 3-ാം തീയതി അദ്ദേഹം വീണ്ടും സതീർത്ഥ്യരുടെയും ശിഷ്യരുടെയും കൂടെയെത്തി, അവർക്ക് താൻ സ്ഥാപിച്ച സംഘത്തെ സുസ്ഥിരമായി നടത്തിക്കൊണ്ടുപോകാൻ വേണ്ട പരിശീലനം കൊടുക്കുന്നതായി കാണാം.

സ്വാമിജി ഏതു നേരവും അറിഞ്ഞും അറിയാതെയും തൻെറ ശിഷ്യന്മാർക്ക് പരിശീലനം നല്കിക്കൊണ്ടാണിരുന്നതു്. തനിക്കുള്ള ആഹാരം പാകം ചെയ്യാനായിരിക്കും ചിലപ്പോൾ അവരോടാവശ്യപ്പെടുന്നതു് - സ്വാമിജി സ്വയം ഒരു നല്ല പാചകനുമായിരുന്നു. പിന്നെച്ചിലപ്പോൾ കൃത്യമായും കണിശമായും തൻെറ നിർദ്ദേശങ്ങൾ നടപ്പിലാക്കാൻ ആവശ്യപ്പെടും. ശിക്ഷണത്തിൻെറ കാര്യത്തിൽ തികഞ്ഞ നിഷ്ഠയും നിഷ്കർഷയും പാലിക്കാൻ അദ്ദേഹം നിർബ്ബന്ധിച്ചിരുന്നു. ജീവിതത്തിലെ ഏതു നിസ്സാരസംഗതിയും, മഹാനായ പവനാഹാരിബാബയെപ്പോലെ അത്യന്തം ശ്രദ്ധയോടും സൂക്ഷ്മതയോടുംകൂടി ചെയ്യാൻ അവർ ശീലിക്കണം. ഇതിനെ സംബന്ധിച്ചു് അദ്ദേഹം ഒരിക്കൽ പറഞ്ഞു: 'ഒരു പുകക്കുഴലെങ്കിലും നേരേ തയ്യാറാക്കാൻ അറിയുന്നവനു് എങ്ങനെയാണു് ധ്യാനിക്കേണ്ടതു് എന്നും അറിയാം. പാചകവിദ്യ ശരിയായി അറിഞ്ഞുകൂടാത്തവനു് ഉത്തമസന്ന്യാസിയാകാനും സാധിക്കുന്നതല്ല. പരിശുദ്ധമനസ്സോടും ഏകാഗ്രതയോടുംകൂടി പാകം ചെയ്തില്ലെങ്കിൽ ആഹാരം രുചികരമായിരിക്കയില്ല.' ചില ശിഷ്യന്മാരെ പ്രചാരകന്മാരാക്കാൻ ഉദ്ദേശിച്ചുകൊണ്ടു് അതിനുവേണ്ട പരിശീലനം കൊടുക്കും ചിലപ്പോൾ. സന്ന്യാസിമാരും ഭക്തന്മാരും നിറഞ്ഞ സദസ്സിനു മുമ്പിൽ എഴുനേററുനിന്നു് മുന്നൊരുക്കമൊന്നും കൂടാതെ അവരോടു പ്രസംഗിക്കാൻ പറയും. ലജ്ജകൊണ്ടു് അവർ ചിലപ്പോൾ മടി പറയും. സഭാകമ്പത്തെ അതിക്രമിക്കാൻ, ശ്രീരാമകൃഷ്ണൻ നല്കിയ ഒരു ഉപദേശം അദ്ദേഹം അവർക്കു നല്കി: 'പഴഞ്ചൊല്ലിൽ പറയുംപോലെ, മുമ്പിലിരിക്കുന്ന മനുഷ്യർ പുഴക്കളാണെന്നു വിചാരിച്ചുകൊള്ളുക.' പ്രസംഗം തുടങ്ങി, വിഷയത്തിൽ പ്രവേശിച്ചു ചൂടുപിടിച്ചാൽ പിന്നെ അവർ അനർഗ്ഗളമായി സംസാരിച്ചുകൊള്ളും. ഉപനിഷത്തുകൾ, ജ്ഞാനം, ഭക്തി, ശ്രദ്ധ, ത്യാഗം തുടങ്ങിയ ഓരോ വിഷയത്തെക്കുറിച്ചു് അങ്ങനെ അവർ പ്രസംഗങ്ങൾ ചെയ്തു. പ്രസംഗത്തിൻെറ ഒടുവിൽ, 'കൊള്ളാം, ഭേഷ്, അസ്സലായി,' എന്നൊക്കെ പറഞ്ഞു് സ്വാമിജി അവരെ പ്രോത്സാഹിപ്പിച്ചിരുന്നു. ശുദ്ധാനന്ദസ്വാമിയെക്കുറിച്ചു്, 'യഥാകാലം അവൻ ഒന്നാംതരമൊരു പ്രാസംഗികനാകും,' എന്നു് സ്വാമിജി പറയുകയുണ്ടായി. പിന്നെ ഒരിക്കൽ അതേ സ്വാമിയോടു്, അദ്ദേഹത്തിൻെറ ഒരു കൃതി കണ്ടു് സന്തുഷ്ടനായി സ്വാമിജി പറഞ്ഞു: 'എൻെറ

പ്രീതിപാത്രമായ പ്രിയപുത്രനാണ് നീ.' അനുയായികളുടെ അല്പമായ ഗുണത്തെയും അദ്ദേഹം അങ്ങേയററം വാഴ്ത്തുമായിരുന്നു.

തങ്ങൾ വലിയവരാണ്, എന്തും നേടാനും തേടാനും തങ്ങൾ സമർത്ഥരാണ് എന്നൊരു ബോധം ചുററുമുള്ളവരിൽ ഉളവാക്കാനുള്ള ഒരപൂർവ്വശക്തിവിശേഷം സ്വാമിജിക്കുണ്ടായിരുന്നു. ജയിച്ചാലും തോററാലും സ്വാമിജി അവരെ അനുമോദിക്കുകയും പ്രോത്സാഹിപ്പിക്കുകയുമേ ചെയ്യാറുള്ളു; കാരണം, അദ്ദേഹം തൻെറ സതീർത്ഥ്യരെയും അന്തേവാസികളെയും വിലമതിച്ചിരുന്നതു് അവരുടെ നേട്ടത്തിൻെറ വലിപ്പം നോക്കിയല്ല, പിന്നെയോ, അവർ എന്തു മനോഭാവത്തോടെയാണ് സ്വകൃത്യം നിർവ്വഹിക്കുന്നതു് എന്നു നോക്കിയാണ്. തങ്ങളാലാവുന്നതു ചെയ്യാൻ ധൈര്യപ്പെട്ടു, കഴിവതുപോലെ ചെയ്യു: മതി, അത്രയേ വേണ്ടു! അദ്ദേഹം അവരെയെടുത്തു നിലയില്ലാത്ത വെള്ളത്തിലേയ്ക്കെറിയും, നീന്തൽ പഠിപ്പിക്കാൻ. മനുഷ്യാത്മാവിൻെറ കഴിവുകളെക്കുറിച്ച് അദ്ദേഹത്തിന് അതിരററ വിശ്വാസമുണ്ടായിരുന്നു; അപ്രതിരോധ്യമായ വാഗ്മിതകൊണ്ടും ആവേശംകൊണ്ടും അവരെ ഉല്ലാസഭരിതരാക്കും; തന്നെപ്പോലെതന്നെ അവർക്കും ചൈതന്യോദ്ദീപ്തരാകാൻ കഴിയും എന്നു് സ്വാമിജി ശിഷ്യന്മാരോടു പറഞ്ഞു. ശിഷ്യൻെറ അണുപ്രായമായ ഗുണത്തെ മേരുസമം കാണാനും പർവ്വതപ്രായങ്ങളായ കുററങ്ങളെയും കുറവുകളെയും എള്ളിൻമണിപോലെ അഗണ്യമാക്കാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു അമ്മാതിരിയൊരു ബന്ധത്തിൽ ഓരോ വാക്കും ഓരോ ചിന്തയും, ശ്രമിച്ചതോ സാധിച്ചതോ ആയ ഓരോ പ്രവൃത്തിയും, അഗ്രാഹ്യമോ ഗ്രാഹ്യമോ ആയ ഓരോ ആദർശവും ഉജ്ജ്വലവും ഊർജ്ജസ്വലവുമായിത്തീർന്നു, അക്കാലത്തെ മഠത്തിലെ അന്തരീക്ഷം അത്തരത്തിലുള്ളതായിരുന്നു.

മഠത്തിലെ കാര്യങ്ങൾ ശാരദാനന്ദസ്വാമികൾ നല്ല ചിട്ടയായി സംഘടിപ്പിച്ചു. അദ്ദേഹത്തെ അതിനായി സ്വാമിജി അമേരിക്കയിൽനിന്നു തിരിച്ചുവിളിക്കുകയാണുണ്ടായതു്. ശാരദാനന്ദസ്വാമികൾ പാശ്ചാത്യദേശത്തു് അതിമഹത്തായ പ്രവർത്തനങ്ങൾ ചെയ്തുവരുകയായിരുന്നു; അതിൻെറ വിപുലമായ വികാസത്തിന് അനുകൂലമായ ചുററുപാടുകളാണുണ്ടായിരുന്നതും. എന്നിരുന്നാലും കേന്ദ്രമഠത്തിലെ കാര്യങ്ങൾ ക്രമനിയമങ്ങളോടെ സുദൃഢമായി സംഘടിപ്പിക്കുകയും അന്തേവാസികളിൽ ചിലരെ ധർമ്മപ്രചാരകരാകാൻ പരിശീലിപ്പിക്കുകയും ചെയ്യേണ്ടതു് കൂടുതൽ അത്യാവശ്യമെന്നു തോന്നി; പാശ്ചാത്യദേശങ്ങളിൽ പ്രവർത്തിച്ചു പരിചയം നേടിയിട്ടുള്ള ഒരാളാണ് ആ ചുമതല ഏറെറടുക്കാൻ വേണ്ടതു് എന്നു്

കരുതിയാണ് സ്വാമിജി അദ്ദേഹത്തെ തിരിച്ചുവിളിച്ചത്. അതു മാത്രമല്ല, അഭേദാനന്ദസ്വാമികൾ അത്യുത്സാഹത്തോടും അത്യന്തം വിജയകരമായും ധർമ്മപ്രചാരണം നടത്തിക്കൊണ്ടിരുന്നതിനാൽ അമേരിക്കയിലെ പ്രവർത്തനത്തിന് കോട്ടം തട്ടുകയില്ല എന്നും സ്വാമിജിക്ക് നിശ്ചയമുണ്ടായിരുന്നു. 1898 ഫെബ്രുവരി ആദ്യം മഠത്തിൽ മടങ്ങിയെത്തി ശാരദാനന്ദസ്വാമികൾ സർവ്വാത്മനാ സ്വകൃത്യം ഏറ്റെടുത്തു. കാര്യങ്ങൾ കൃത്യമായും ഉത്സാഹത്തോടെയും നടന്നുപോന്നു. സംസ്കൃതം, പാശ്ചാത്യതത്ത്വചിന്ത, പൗരസ്ത്യദർശനങ്ങൾ, ഇവയിൽ ക്ലാസ്സുകളും ചർച്ചകളും അദ്ദേഹവും തുര്യാനന്ദസ്വാമികളും പതിവായി നടത്തിയിരുന്നു. ധ്യാനാനുശീലനവും നിത്യവും നടന്നുപോന്നു. മഠത്തിലെ ദൈനന്ദിനകൃത്യങ്ങൾ നടത്താനുള്ള ചുമതല ഇളമുറക്കാരെ ഏല്പിച്ചു. സ്വാമിജിയുടെ നിർദ്ദേശപ്രകാരമാണ് അതങ്ങനെ ചെയ്തത്. ആളുകൾക്ക് സ്വാതന്ത്ര്യവും അവരുടെ മണ്ഡലത്തിൽ സ്വയംഭരണവും നല്കിയില്ലെങ്കിൽ, ഉത്തരവാദിത്വം ഏല്പിച്ചുകൊടുത്തില്ലെങ്കിൽ, അവരിൽ സ്വാശ്രയശീലം വളരുകയോ അവർ സർവ്വാത്മനാ പ്രയത്നിക്കുകയോ ചെയ്യുകയില്ല എന്ന് അദ്ദേഹം പറഞ്ഞു. അവർ ഒത്തുചേർന്ന് ഓരോ മാസത്തേയ്ക്കും ഓരോരുത്തരെ മഠത്തിലെ നിത്യകൃത്യങ്ങളുടെ മേൽവിചാരിപ്പുകാരനായി തെരഞ്ഞെടുത്തു. ആ ആൾ മറ്റുള്ളവർക്കുള്ള കൃത്യങ്ങൾ നിശ്ചയിച്ചു; അപ്രതീക്ഷിതമായി എന്തെങ്കിലും അത്യാവശ്യം വന്നുചേർന്നാൽ അതിനെ നേരിടുന്നതിന് ഏതാനുംപേരെ കരുതിനിർത്തി; ചിലരെ തികച്ചും തപശ്ചര്യയിലേർപ്പെടാൻ അനുവദിച്ചു. എല്ലാക്കാര്യങ്ങളും യഥാസമയം യഥാക്രമം നടത്തിക്കാനും, പരിസരമെല്ലാം വൃത്തിയായും വെടിപ്പായും സൂക്ഷിക്കാനും, ഓരോന്നും യഥാസ്ഥാനം വെയ്ക്കാനും, രോഗികൾക്കുവേണ്ട പരിചരണങ്ങൾ ലഭിക്കുന്നില്ലേ എന്നന്വേഷിക്കാനും മററും മേൽവിചാരിപ്പുകാരൻ ചുമതലപ്പെട്ടവനായിരുന്നു. മഠത്തിലെ കാര്യങ്ങൾ ചിട്ടയായും കൃത്യമായും നടന്നുവരുന്നുവെന്നു കണ്ട് സ്വാമിജി അതീവ സംതൃപ്തനും സന്തുഷ്ടനുമായി.

ഈ കാലഘട്ടത്തിൽ സ്വാമിജി സന്ന്യാസാദർശമഗ്നനായിരുന്നു: സർവ്വദാ സ്വശിഷ്യന്മാരെ ത്യാഗവൈരാഗ്യങ്ങൾ അനുശീലിക്കാൻ ഉത്സാഹിപ്പിച്ചുപോന്നു. ഭാവാവേശം വരുന്ന അവസരങ്ങളിൽ അവരെ അടുത്തു വിളിച്ച്, അവർ സ്വീകരിച്ചിട്ടുള്ള വ്രതത്തിൻെറ ഉത്തരവാദിത്വത്തെക്കുറിച്ചും അതിൻെറ സാദ്ധ്യതകളെയും മഹിമകളെയും സംബന്ധിച്ചും അവരുടെ ജീവിതകൃത്യങ്ങളെക്കുറിച്ചും ഉദ്ബോധനങ്ങൾ നല്കാറുണ്ട്. അദ്ദേഹം അടിക്കടി പറയും, 'ബ്രഹ്മചര്യം സിരകൾക്കുള്ളിൽ ഉജ്ജ്വലിക്കുന്ന ഒരു ദീപംപോലെ

ആയിരിക്കണം.' 'ഓർത്തുകൊൾവിൻ, ആത്മമുക്തിയും ലോകസേവനവുമാണ് ആദർശം,' സർവരുടെയും ശ്രേയസ്സിനുവേണ്ടി സ്വാർത്ഥം ത്യജിക്കുക എന്നായിരുന്നു സന്ന്യാസജീവിതത്തിന് അദ്ദേഹം നിർവചനം നല്കിയിരുന്നത്. അങ്ങനെ വ്യക്തി സമഷ്ടിയിൽ ലയിക്കണം. ആദർശങ്ങളെ തികച്ചും പ്രായോഗികവും സജീവങ്ങളുമാക്കിത്തീർത്തു സ്വാമിജി. അവ അമൂർത്തങ്ങളായ ആശയങ്ങളാണെന്ന വിചാരമേ ഉദിക്കാതായി. ആത്മവിശ്വാസമുള്ളവനു് അസാദ്ധ്യമായിട്ടൊന്നുമില്ല, സ്വാമിജിയുടെ പക്ഷത്തിൽ. അദ്ദേഹം പറയാറുണ്ട്:

'ലോകത്തിന്റെ ചരിത്രം തങ്ങളിൽ വിശ്വാസമുണ്ടായിരുന്ന ഏതാനുംപേരുടെ ചരിത്രമാണ്. ആ വിശ്വാസം ഉള്ളിലുള്ള ദിവ്യതയെ വിളിച്ചുണർത്തുന്നു. നിങ്ങൾക്കെന്തും ചെയ്യാൻ കഴിയും. അനന്തശക്തി പ്രകാശമാനമാക്കാൻ വേണ്ടത്ര പ്രയത്നിക്കാതിരിക്കുമ്പോൾ മാത്രമാണ് നിങ്ങൾ പരാജയമടയുന്നത്. ഒരു മനുഷ്യനു് തന്നിൽ വിശ്വാസമില്ലാതാകുമ്പോൾ മരണം വന്നുചേരുന്നു.

ആദ്യം നിങ്ങളിൽ വിശ്വസിക്കുക. പിന്നെ ഈശ്വരനിൽ. ഏതാനും കരുത്തൊന്ന ആളുകൾ ലോകത്തെ ഇളക്കും. അനുതപിക്കാൻ ഒരു നെഞ്ചകവും, ഗ്രഹിക്കാൻ ഒരു മസ്തിഷ്കവും, പണിയെടുക്കാൻ കരുത്തുററ കൈകളും വേണം നമുക്ക്, ബുദ്ധൻ മൃഗങ്ങൾക്കു വേണ്ടി സ്വയം ബലിയർപ്പിച്ചു. പണിയെടുക്കാൻ വേണ്ട കഴിവു നേടുവിൻ. പക്ഷെ പ്രവർത്തിക്കുന്നതു് ഈശ്വരനാണ്, നിങ്ങളല്ല. ഒരുവന്റെ ഉള്ളിൽ സമസ്തപ്രപഞ്ചവും ഉണ്ട്. ഒരു ദ്രവ്യകണികയുടെ പിന്നിൽ പ്രപഞ്ചത്തിന്റെ സമസ്തഊർജ്ജവും വർത്തിക്കുന്നുണ്ട്. ഹൃദയവും മസ്തിഷ്കവും തമ്മിൽ ഒരു സംഘട്ടനം വന്നാൽ, ഹൃദയത്തെ അനുസരിക്കുക.'

ചർച്ചാവസരത്തിലൊരിക്കൽ സംഭാഷണം അധികാരിവാദത്തിലേയ്ക്കു തിരിഞ്ഞു സ്വാമിജി ആ വാദത്തെയും അതിൽനിന്നും ഉണ്ടായിട്ടുള്ള ദോഷങ്ങളെയും നിശിതമായി നിരൂപണം ചെയ്തു. ഉച്ചനീചഭേദമെന്യേ പരമസത്യങ്ങൾ സകലർക്കും വിതരണം ചെയ്യണം എന്നു് അദ്ദേഹം പറഞ്ഞു. നിലവിലുള്ള നാട്ടാചാരങ്ങളെയും ലോകാഭിപ്രായത്തെയും ഗണ്യമാക്കാതെ നിർഭയമായും നിസ്സന്ദേഹമായും സത്യം ഉദ്ഘോഷിക്കുവാൻ സന്നദ്ധരാകണം തന്റെ ശിഷ്യന്മാർ എന്നു് സ്വാമിജി നിർദ്ദേശിച്ചു.

'സന്ധി പാടില്ല! പുറംപൂച്ചു വേണ്ടതില്ല!' അദ്ദേഹം ആക്രോശിച്ചു: 'പിണത്തെ പൂക്കൾകൊണ്ടു പൊതിയേണ്ട – വിട്ടുവീഴ്ചയുള്ള ഈ വെമ്പൽ കടുത്ത തനി ഭീരുതയിൽനിന്നാണ് പുറപ്പെടുന്നതു്. ധീരരാകുവിൻ. എന്റെ കുട്ടികൾ, സർവ്വോപരി

ധീരരായിരിക്കണം. ഒരു കാരണവശാലും യാതൊരു രാജിയും പാടില്ല. പരമസത്യങ്ങൾ ഉച്ചത്തിൽ പ്രഖ്യാപിക്കുവിൻ. നിങ്ങളുടെ മാന്യത നഷ്ടപ്പെട്ടുമെന്നോ അസുഖകരമായ ഉരസലുകൾക്ക് ഇടയാകുമെന്നോ ഭയപ്പെടരുത്. വേണ്ടെന്നു വെയ്ക്കാൻ പ്രലോഭനങ്ങളുണ്ടായിട്ടും അങ്ങനെ ചെയ്യാതെ സത്യത്തെ സേവിക്കുന്നപക്ഷം, നിങ്ങൾക്ക് ദിവ്യമായ ഒരു കരുത്ത് കൈയ്‌വരുമെന്നും അതിന്റെ മുമ്പിൽ, നിങ്ങളുടെ സമക്ഷം, നിങ്ങൾ സത്യമെന്നു വിശ്വസിക്കാത്ത കാര്യങ്ങൾ പറയാൻ ആളുകൾ വിറയ്ക്കുമെന്നും ഉറപ്പിച്ചിരുന്നുകൊൾവിൻ. പതിന്നാലു സംവത്സരം തുടർച്ചയായി, അല്പംപോലും വ്യതിചലനം കൂടാതെ, തികച്ചും സത്യം പാലിക്കാമെങ്കിൽ നിങ്ങൾ പറയുന്നതിൽ ജനങ്ങൾക്ക് ദൃഢവിശ്വാസം ഉണ്ടാകുന്നതാണ്. ഇങ്ങനെ നിങ്ങൾ ജനതതിയ്ക്ക് പരമാനുഗ്രഹം നല്കുന്നതായിരിക്കും. അവരുടെ കെട്ടുപാടുകൾ അറുക്കും; സമുദായത്തെ ആകമാനം ഉദ്ധരിക്കുകയും ചെയ്യും.'

ചിലപ്പോൾ ഭർത്തൃഹരിയുടെ ഈ ശ്ലോകം ഉദ്ധരിച്ച് സ്വാമിജി ശിഷ്യന്മാരെ ഉത്തേജിപ്പിക്കും:

> നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
> ലക്ഷ്മീഃ സമാവിശതു ഗച്ഛതു വാ യഥേഷ്ടം
> അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
> ന്യായ്യാത്പഥഃ പ്രവിചലന്തിപദം ന ധീരാഃ.

'ന്യായകോവിദന്മാർ നിന്ദിക്കട്ടെ, വന്ദിക്കട്ടെ; സമ്പത്തു വരട്ടെ, പോകട്ടെ; ഇന്നുതന്നെ മരിക്കട്ടെ, അഥവാ ഒരു യുഗം കഴിഞ്ഞു മരിക്കട്ടെ; എന്തുവന്നാലും വിവേകികൾ ന്യായമാർഗ്ഗത്തിൽനിന്നു വ്യതിചലിക്കുകയില്ല.'

ശ്രേഷ്ഠനായ ഒരു സന്ന്യാസിക്കുമാത്രമേ മഹാനായ ഒരു കർമ്മിയാവാൻ സാധിക്കൂ എന്നു് സ്വാമിജി കൂടെക്കൂടെ പറയാറുണ്ട്. 'ലോകത്തിനു് ഏറ്റവും കൂടുതൽ നന്മ ചെയ്യുന്നതു് അസക്തരും വിരക്തരുമായവരാണു്,' എന്നു് അദ്ദേഹം പറഞ്ഞിരുന്നു. 'ബുദ്ധനേക്കാളോ കൃസ്തുവിനേക്കാളോ വലിയ കർമ്മിയാണു് താനെന്നു് ആർക്ക് അവകാശപ്പെടാൻ സാധിക്കും?' സ്വാമിജിയുടെ കണ്ണിൽ സകല പ്രവൃത്തിയും പവിത്രമാണു്; കർമ്മം ഈശ്വരകൈങ്കര്യമാണു്. 'ഉത്തമപൗരന്റെ പ്രായോഗികതയോടും സംസ്കാരത്തോടും യഥാർത്ഥ ത്യാഗിയുടെയും ഈശ്വരപുരുഷന്റെയും അപരിഗ്രഹവും പവിത്രതയും സമ്പൂർണ്ണത്യാഗവും നാം സംയോജിപ്പിക്കണം.'

സന്ന്യാസിമാർ ഏറ്റെടുക്കേണ്ട സേവനപരിപാടികളെക്കുറിച്ച ചർച്ചചെയ്യുമ്പോൾ, ദരിദ്രർക്ക് അന്നദാനം, ക്ഷാമകാലങ്ങ

ളിൽ ദുരിതദൂരീകരണം, ആതുരശുശ്രൂഷ, സാംക്രമികരോഗങ്ങഠം ബാധിച്ച നഗരങ്ങളിലെ ശുചീകരണപ്രവൎത്തനം, അനാഥാലയങ്ങളും ആശുപത്രികളും സ്ഥാപിക്കൽ, വിദ്യാലയസ്ഥാപനം എന്നിങ്ങനെ പില്ക്കാലത്തു് രാമകൃഷ്ണസംഘാംഗങ്ങഠം ജീവിതവ്രതമായി സ്വീകരിച്ചിട്ടുള്ള കൎമ്മപദ്ധതികളെക്കുറിച്ചൊക്കെ സ്വാമിജി ഉദ്ബോധനങ്ങഠം നല്കാറുണ്ട്. മഠത്തിലെ അംഗങ്ങഠം ആദ്ധ്യാത്മികവും ബുദ്ധിപരവുമായ ജീവിതം നയിക്കുന്നതിനു പുറമെ, സംഗീതം, കൃഷി, ഗോരക്ഷ തുടങ്ങിയവയും– അവയുടെ ശാസ്ത്രീയവും പ്രായോഗികവുമായ വശങ്ങഠം—പരിശീലിക്കേണ്ടതുണ്ടായിരുന്നു. കിണറു കുഴിക്കുക, ചപ്പാത്തിയുണ്ടാക്കുക, പാട്ടുപാടുക എന്നിവയിൽ സ്വാമിജി സ്വയം പങ്കെടുത്തു് മററുള്ളവൎക്കു മാതൃക കാണിച്ചുകൊടുക്കാറുമുണ്ട്. സകലരും വ്യായാമം ശീലിക്കണമെന്നു നിൎബ്ബന്ധിച്ചുകൊണ്ട് അദ്ദേഹം പറയും: 'മതസേനയിൽ കിളയ്ക്കാനും കുഴിക്കാനുമുള്ള ആളുകഠം വേണമെനിക്ക്. അതിനാൽ, കുട്ടികളേ, നിങ്ങളുടെ പേശികഠംക്കു് പരിശീലനംകൊടുക്കാൻ യത്നിക്കുവിൻ. തപസ്വികഠംക്ക് കായശോഷണം കൊള്ളാം. പ്രവൎത്തകന്മാൎക്കു വേണ്ടതു് സമ്പുഷ്ടമായ ശരീരം, ഇരുമ്പിനൊത്ത പേശികളും ഉരുക്കിനൊത്ത സിരകളും !' കാലാനുസൃതമായി വേണ്ട സാമുദായികവും ആദ്ധ്യാത്മികവുമായ ആദൎശങ്ങഠം എന്തൊക്കെയാണെന്നു് യുക്തിയുക്തം ചിന്തിച്ചുനിൎണ്ണയിക്കാൻ സാധിക്കുന്നതിനും പാശ്ചാത്യപൌരസ്ത്യാദൎശങ്ങളെ എങ്ങനെ യഥായോഗ്യം കൂട്ടിയിണക്കാൻ കഴിയുമെന്നു മനസ്സിലാക്കുന്നതിനുംവേണ്ടി ജ്ഞാനസമ്പാദനത്തിനും പരിശീലനപദ്ധതിയിൽ പ്രമുഖസ്ഥാനം നല്കിയിരുന്നു.

പരമാത്മസാക്ഷാത്കാരത്തിനു്, ആത്മദൎശനത്തിനു്, ഉള്ള ഏകമാൎഗ്ഗം അഖണ്ഡബ്രഹ്മചൎയ്യനിഷ്ഠയോടുകൂടിയുള്ള ത്യാഗം മാത്രമാണു് എന്നു് സ്വാമിജി തന്റെ സന്ന്യാസിശിഷ്യന്മാരെ സൎവ്വദാ ഓൎമ്മിപ്പിച്ചിരുന്നു. സന്ന്യാസിയുടെ ജീവിതം നിരന്തരമായ ഒരു സംഘട്ടനമാണു്, ആന്തരപ്രകൃതിയുമായുള്ള ഒരു പോരാട്ടം. അതിനാൽ വിജയം നേടണമെന്നുണ്ടെങ്കിൽ അവൻ തീവ്രമായ തപസ്സ്, ആത്മനിയന്ത്രണവും ഏകാഗ്രതയും, ശീലിക്കണം. ശിഷ്യന്മാരിൽ ചിലർ ഏകാന്തതപസ്സിലും ധ്യാനത്തിലും ഏൎപ്പെടുന്നതു കാണുമ്പോഠം അദ്ദേഹത്തിന്റെ ആനന്ദം സീമാതീതമായിരുന്നു. ഒരിക്കൽ എന്തോ ലൌകികമായ ഒരു ചോദ്യം ചോദിച്ച ആളുടെ നേരേ ക്രൂരമായിനോക്കിക്കൊണ്ടു സ്വാമി പറഞ്ഞു: 'പോയി തപസ്സു ചെയ്യ് കുറെക്കാലത്തേയ്ക്കു്, മനഃശുദ്ധി നേടാൻ. എന്നാൽപ്പിന്നെ ഇമ്മാതിരി തലതെറിച്ച ചോദ്യങ്ങഠം ചോദിക്കുകയില്ല.'

പ്രാരംഭദശയിൽ സ്വശിഷ്യന്മാർ ആഹാരകാൎയ്യങ്ങളിലും മററു ബാഹ്യമായ നിയന്ത്രണങ്ങളിലും, ശാസ്ത്രം വിധിച്ചിട്ടുള്ള

നിയമങ്ങളും ശിക്ഷണങ്ങളും നിഷ്കൃഷ്ടമായി അനുസരിക്കണമെന്നു് സ്വാമിജി നിർബ്ബന്ധിച്ചിരുന്നു. വൈദ്യനാഥത്തിലേയ്ക്കു പോകും മുമ്പ്, ഡിസംബർ16–ാം തീയതി രാത്രി മഠത്തിലെ ഇളമുറക്കാരെയെല്ലാം വിളിച്ചുവരുത്തി വളരെ സമയം ഓരോ ഉപദേശങ്ങൾ നല്കി. ആഹാരത്തെക്കുറിച്ചു്, വിശേഷിച്ചും രാത്രിയിൽ ആഹാരം കഴിയുന്നതും കുറയ്ക്കണമെന്നു്, അദ്ദേഹം അവരോടു പ്രത്യേകം പറയുകയുണ്ടായി. ആഹാരത്തിന്നു് മനസ്സിൻെറ മേലുള്ള സ്വാധീനത്തെ കണക്കാക്കിക്കൊണ്ടു് സ്വാമിജി പറഞ്ഞു: 'ആഹാരത്തെ നിയന്ത്രിക്കാതെ മനസ്സിനെ നിയന്ത്രിക്കാനാവില്ല. അമിതാഹാരം പല ദോഷങ്ങളും ഉണ്ടാക്കുന്നു. ദേഹവും മനസ്സും, രണ്ടും, അമിതാഹാരം കൊണ്ടു് നശിപ്പിക്കപ്പെടുന്നു.' സാധനകാലത്തു് അവർ അഹിന്ദുക്കൾ സ്പർശിച്ച ആഹാരം കഴിക്കാൻ പാടുണ്ടായിരുന്നില്ല. പ്രാരംഭകാലത്തു് നിഷ്ഠ കൂടിയേ കഴിയൂ; അതേസമയം സങ്കുചിതത്വവും മുക്കടമുഷ്ടിയും ഒഴിവാക്കുകയും വേണം. ബ്രഹ്മചര്യം അഭംഗുരമായി പാലിക്കുകയും വേണം. സന്ന്യാസജീവിതത്തിൻെറ ആദർശങ്ങളും അനുഷ്ഠാനങ്ങളും ദുഷ്കരങ്ങളും അസാദ്ധ്യങ്ങളുമായി തോന്നുന്നപക്ഷം ഗൃഹജീവിതത്തിലേയ്ക്കു മടങ്ങിപ്പോകാൻ അവർക്കു സ്വാതന്ത്ര്യമുണ്ടായിരുന്നു. കപടജീവിതം നയിച്ചു് തങ്ങൾക്കും സംഘത്തിനും അപകീർത്തി വരുത്തിവെയ്ക്കുന്നതിലും ധീരമായ പ്രവൃത്തി അതാണു്. സാധകന്മാർ അതിരാവിലെ എഴുന്നേററു് ധ്യാനം, ജപം, സ്വാധ്യായം മുതലായവ കൃത്യമായും നിഷ്ഠയായും അനുഷ്ഠിക്കണം. തപശ്ചര്യയിൽ ദത്തശ്രദ്ധരായിരിക്കണം. തങ്ങളുടെ ആരോഗ്യസ്ഥിതിയിൽ വേണ്ടത്ര ശ്രദ്ധ പതിപ്പിക്കണം; ആഹാരത്തിൻെറയും മററും കാര്യങ്ങളിൽ ക്രമവും കൃത്യവും പാലിക്കണം. അദ്ധ്യാത്മകാര്യങ്ങളെക്കുറിച്ചു മാത്രമേ അവർ സംഭാഷണം നടത്താവൂ. സാധനകാലത്തു്, പാശ്ചാത്യസന്ന്യാസിമഠങ്ങളിലെപ്പോലെ അന്തേവാസികൾ പത്രങ്ങൾപോലും വായിക്കാൻ പാടില്ല. ഗൃഹസ്ഥന്മാരുമായി അവർ അധികം അടുത്തു് ഇടപഴകിക്കൂടാ; ഇതിനെ സംബന്ധിച്ചു് മേയ്മാസത്തിലൊരിക്കൽ സ്വാമിജി വലിയ ആവേശത്തോടെ അന്തേവാസികളോടു് ഈവിധം ഉദ്ബോധിപ്പിക്കുകയുണ്ടായി:

''മഠത്തിലെ കാര്യങ്ങളിൽ ഗൃഹസ്ഥന്മാർക്കു് യാതൊരു കൈയും ഉണ്ടായിരിക്കരുതു്. സന്ന്യാസിക്കു് ധനികന്മാരുമായി യാതൊരു ഇടപാടും പാടില്ല; അവൻെറ ധർമ്മം ദരിദ്രരോടാണു്. സ്നേഹവായ്പോടെ അവൻ പാവങ്ങളോടു പെരുമാറണം; ആവുന്നവിധത്തിലെല്ലാം അവരെ സസന്തോഷം പരിചരിക്കുകയും വേണം. നമ്മുടെ നാട്ടിലെ മതസ്ഥാപനങ്ങളുടെയെല്ലാം നാശഹേതു പണക്കാരെ പൂജിക്കലും തുണയ്ക്കായി അവരുടെ പിന്നാലെ പോകലും

ആയിരുന്നു. ഒരു യഥാർത്ഥസന്ന്യാസി സനിഷ്കർഷം അതു് ഒഴിവാക്കണം. അമ്മാതിരി പ്രവൃത്തി കപടകൾക്കാണ് ചേരുന്നതു്; അല്ലാതെ, ലോകം ത്യജിച്ചു എന്നു് അഭിമാനിക്കുന്നവക്കല്ല. കാമകാഞ്ചനത്യാഗം മുഖ്യാദശമായിരുന്ന ഒരു മഹാപുരുഷന്റെ യഥാർത്ഥഭക്തനാകാൻ കാമകാഞ്ചനങ്ങളിൽ കുളിച്ചുകിടക്കുന്നവനു് എങ്ങനെ കഴിയും? കാമകാഞ്ചനസ്പശം ലേശവുമേല്ക്കാത്ത ഒരുവനെ സംഭാഷണത്തിനു് തനിക്കു തന്നരുളാൻ ശ്രീരാമകൃഷ്ണൻ ജഗദീശ്വരിയുടെ അടുത്തു് കേണപേക്ഷിച്ചു; എന്തെന്നാൽ, അദ്ദേഹം പറയാറുണ്ടു്, 'വിഷയികളോടു വത്തമാനം പറയുമ്പോൾ എന്റെ ചുണ്ടു നീറുന്നു,' എന്നു്. ഭോഗാസക്തരുടെയും അശുദ്ധചിത്തരുടെയും സ്പശംപോലും തനിക്കു ദുസ്സഹമാണെന്നു് അദ്ദേഹം പറയാറുണ്ടു്. ആ ത്യാഗിരാജന്റെ സന്ദേശങ്ങൾ ലൗകികന്മാക്കു് ഒരു കാലവും പ്രചരിപ്പിക്കാവുന്നതല്ല. ലൗകികന്മാക്കു് തികഞ്ഞ ആത്മാത്ഥതയുണ്ടാകാൻ സാദ്ധ്യമല്ല; കാരണം അവക്കു് സ്വന്തം കാര്യമെന്തെങ്കിലും സാധിക്കാൻ ഇല്ലാതെ വരില്ല. ഈശ്വരൻ ഒരു ഗൃഹസ്ഥനായി അവതാരമെടുത്താൽ, അദ്ദേഹം ആത്മാത്ഥതയുററവനാണെന്നു് എനിക്കു വിശ്വസിക്കാൻ വയ്യ. ഗൃഹസ്ഥൻ ഒരു മതസമ്പ്രദായത്തിന്റെ നേതൃസ്ഥാനം വഹിക്കുമ്പോൾ, അയാൾ തത്ത്വത്തിന്റെ പേരിൽ സ്വന്തം കാര്യങ്ങൾ സാധിക്കുന്നു, സ്വാത്ഥത്തെ തത്ത്വത്തിന്റെ മൂടുപടത്തിൽ പൊതിയുന്നു; ഫലമോ, ക്രമേണ ആ സമ്പ്രദായം അടിമുടി ചീഞ്ഞളിയുന്നു. ഗൃഹസ്ഥന്മാർ നയിച്ചിട്ടുള്ള മതസംഘടനകളുടെയൊക്കെ വിധി ഇതായിരുന്നു. ത്യാഗം കൂടാതെ മതത്തിനു് നിലനില്ക്കാൻ സാദ്ധ്യമല്ല.''

വൈദ്യനാഥത്തിൽനിന്നും മടങ്ങി വന്നശേഷം, തന്റെ യുവശിഷ്യന്മാരെ ലൗകികതയിൽനിന്നും ലൗകികന്മാരിൽനിന്നും കാത്തുരക്ഷിക്കുന്നതിനു് സ്വാമിജി ചില നിബന്ധനകൾ ഉണ്ടാക്കി. ഗൃഹസ്ഥന്മാർ അതിപരിചയം കൊണ്ടു് സന്ന്യാസിമാരുടെ കിടക്കയിൽ ഇരിക്കുകയോ കിടക്കുകയോ ചെയ്യാൻ പാടില്ല; അവരുടെ നടുക്കു് ഊണു കഴിക്കാൻ ഇരിക്കാൻ പാടില്ല; ഇങ്ങനെയൊക്കെ. ഒരു ശിഷ്യനോടു് അദ്ദേഹം പറഞ്ഞു:

'ഈയിടെയായി ലൗകികന്മാരുടെ തുണിയിൽനിന്നും മെയ്യിൽനിന്നും ഒരുതരം കാമത്തിന്റെ ചൂരു വരുന്നതായി എനിക്കു തോന്നുന്നു. അതിനെക്കുറിച്ചു് ഞാൻ ശാസ്ത്രത്തിൽ വായിച്ചിട്ടുണ്ടായിരുന്നു! ഇപ്പോൾ ഞാൻ കാണുന്നു എന്തുകൊണ്ടാണു് പവിത്രരും ത്യാഗികളുമായവക്കു് വിഷയികളുടെ സ്പശമോ സമ്പക്കമോ സഹിക്കാൻ വയ്യാത്തതു് എന്നു്. ബ്രഹ്മചാരികൾ സ്ത്രീകളിൽനിന്നു മാത്രമല്ല, സ്ത്രീസംഗികളായ പുരുഷന്മാരിൽ നിന്നുംകൂടി തികച്ചും

അകന്നുനില്ക്കണം എന്നു് ശാസ്ത്രങ്ങൾ കർശനമായി അനുശാസിക്കുന്നതു് വളരെ ശരിയും ബുദ്ധിപൂർവ്വകവുമാണു്, ബ്രഹ്മചാരികൾ സന്ന്യാസാദർശത്തിൽ ലബ്ധപ്രതിഷ്ഠരായ്ക്കഴിഞ്ഞാൽ ഗൃഹസ്ഥന്മാരുമായി ഇടപഴകുന്നതിൽ അപാകടമില്ല.'

മേൽപ്പറഞ്ഞതിൽനിന്നും സ്വാമിജി ഗൃഹസ്ഥരെയോ സ്ത്രീകളെയോ വെറുത്തിരുന്നു എന്നർത്ഥമില്ല. ശ്രീരാമകൃഷ്ണനെപ്പോലെതന്നെ ഭക്ത്യാദരങ്ങളോടെ താൻ ആരാധിച്ചുപോന്ന മാതൃദേവിയുടെ കല്ക്കത്താവാസസ്ഥലത്തുപോലും, ദേവിയെ പരിചരിക്കാനായിട്ടുപോലും, താമസിക്കാൻ മഠത്തിലെ ചെറുപ്പക്കാരായ അന്തേവാസികളെ സ്വാമിജി അനുവദിച്ചിരുന്നില്ല; മാതൃമന്ദിരം സ്ത്രീകളുടെ സ്ഥാനമാണു്. ഭക്തകൾ അവിടെ താമസമുണ്ടു്; ഉപദേശത്തിനും ദർശനത്തിനുമായി അനേകം സ്ത്രീകൾ അവിടെ എപ്പോഴും വന്നുകൊണ്ടുമിരിക്കും. കാശ്മീരിൽനിന്നു മടങ്ങിയെത്തിയപ്പോൾ ദേവിയെ ശുശ്രൂഷിക്കുന്നതിനായി ശുദ്ധചരിതനായ ഒരു ബ്രഹ്മചാരി അവിടെ താമസിക്കുന്നതു കണ്ടു് സ്വാമിജിക്കു് അതു് ഒട്ടുംതന്നെ ഇഷ്ടമായില്ല. ആളെ തിരിച്ചുവിളിച്ചു് പകരം പ്രായംചെന്ന ഒരു ശിഷ്യനെ ആ കൃത്യമേല്പിച്ചു.

ഗാർഹസ്ഥ്യധർമ്മത്തിൻെറ മഹിമയെയും ഉത്കൃഷ്ടാദർശങ്ങളെയും കുറിച്ചു സ്വാമിജി അന്ധനായിരുന്നില്ല; അദ്ദേഹത്തിൻെറ സുഹൃത്തുക്കളിൽ അതിവിശിഷ്ടരായ സ്ത്രീകളും പുരുഷന്മാരും ഉണ്ടായിരുന്നു; അവരുടെ ജീവിതത്തെ തൻെറ സന്ന്യാസിശിഷ്യന്മാർക്കുപോലും ആദരണീയമായി അദ്ദേഹം ചൂണ്ടിക്കാണിക്കാറുണ്ടു്. സ്വാമിജി പലപ്പോഴും പറഞ്ഞിരുന്നു: 'ധാർമ്മികമായി ധനം ആർജ്ജിക്കാനും ശ്രേയസ്കരങ്ങളായ കാര്യങ്ങൾക്കുവേണ്ടി വിനിയോഗിക്കാനും യത്നിക്കുന്ന, പാലിക്കാനും പരിചരിക്കാനും വെമ്പുന്ന, ആദ്ധ്യാത്മികാദർശത്തിനനുസരിച്ചു് ജീവിതത്തെ ക്രമപ്പെടുത്താൻ പ്രയത്നിക്കുന്ന, ആദർശഭൂതനായ ഗൃഹസ്ഥൻെറ മഹിമ എനിക്കു് അറിയാം. വിവാഹം ഒരു മാർഗ്ഗം ചിലക്കു്, ഒരേ ഒരു മാർഗ്ഗം, ആയെന്നുവരാം. പക്ഷേ, ത്യാഗജീവിതം വരിച്ചവൻ ഓർത്തുകൊള്ളണം, ലൗകികമായതു സമസ്തവും ഭയാന്വിതമാണെന്നു്. വൈരാഗ്യത്തിനു മാത്രമേ ഒരുവനെ നിർഭീകനാക്കാൻ സാധിക്കൂ. എൻെറ കുട്ടികളേ, നിങ്ങൾ, ഗാർഹസ്ഥ്യാദർശത്തിൻെറ മേന്മകൾ സ്വായത്തമാക്കണം.

പക്ഷികളുടെ കഥയിൽ ഉദാഹരിക്കുന്ന ഗൃഹസ്ഥൻെറ സേവനംപോലെയായിരിക്കണം നമ്മുടെ സേവനാദർശം. തങ്ങൾ താമസിക്കുന്ന മരത്തിനടിയിൽ വന്നുചേർന്ന വാടിത്തളർന്ന രണ്ടു വഴിപോക്കർക്കു് ആഹാരത്തിനു യാതൊന്നുമില്ല എന്നു കണ്ട ആ പക്ഷികൾ, വഴിപോക്കർ കത്തിച്ച തീയിൽ സ്വയം ചെന്നു ചാടി,

അവക്ക് ആഹാരമായിത്തീരാൻ; ഗൃഹസ്ഥരായ തങ്ങളുടെ കർത്തവ്യമാണതെന്ന് ആ പക്ഷികൾക്ക് തോന്നി.' ഇപ്രകാരം പരമമായ ആത്മത്യാഗവും തീവ്രമായ ആത്മധ്യാനവും ഒരുപോലെ മഹനീയമാണെന്ന ബോധം അദ്ദേഹം സംഘാംഗങ്ങളിൽ ഉണർത്തി.

ചിലപ്പോൾ പരിഭവത്തോടെ സ്വാമിജി ചോദിക്കും: 'പറയിൻ, എന്തു പ്രവൃത്തിയാണ് ഞാൻ നിങ്ങളുടെ രാജ്യത്തു ചെയ്യുക? ഇവിടെ സകലക്കും ആജ്ഞാപിക്കണം, അനുസരിക്കാൻ ആരുമില്ല. മഹത്തായ കാര്യങ്ങൾ നിർവ്വഹിക്കുമ്പോൾ നേതാവിൻെറ ആജ്ഞ അക്ഷരംപ്രതി അനുസരിക്കേണ്ടതായുണ്ട്. എൻെറ സതീർത്ഥ്യന്മാരിപ്പോൾ എന്നോട്, ഞാൻ ആയുശ്ശേഷം മുഴുവൻ മഠത്തിലെ കാനകൾ കഴുകുന്നതിൽ ഏർപ്പെടണം, എന്നു പറയുന്നു എന്നിരിക്കട്ടെ. എന്നാൽ ധരിച്ചോളൂ, കമാന്ന് ഒരക്ഷരം മിണ്ടാതെ ഞാൻ അതു് അനുസരിക്കുന്നതായിരിക്കും. പൊതുനന്മയ്ക്കുവേണ്ടി ഒരു മുറുമുറുപ്പും കൂടാതെ അനുസരിക്കാൻ അറിയുന്നവനു മാത്രമേ വലിയ ആജ്ഞാകാരനും ആകാൻ കഴിയൂ.' പാശ്ചാത്യദേശങ്ങളിലെ സന്ന്യാസസമ്പ്രദായങ്ങളുടെ സംസ്ഥാപകന്മാർ തങ്ങളുടെ അനുയായികളിൽനിന്നും ആവശ്യപ്പെട്ട സമ്പൂർണ്ണമായ അനുസരണസന്നദ്ധതയെയും സ്വാർത്ഥവിസ്മൃതിയെയും ഇതു് അനുസ്മരിപ്പിക്കുന്നു. മുട്ടുകുസ് തലകുത്തി നടാൻ ആവശ്യപ്പെടുക, ഒരു കുന്നു കല്ല് ഒരിടത്തുനിന്നു മറ്റൊരിടത്തേയ്ക്കു ചുമന്നുകൊണ്ടുപോകാൻ പറയുക, എന്നിട്ടു തിരിച്ചുകൊണ്ടിടാനും; ഇങ്ങനെ പലതവണ. അതും ആജ്ഞയുടെ ഉദ്ദേശത്തെക്കുറിച്ച് ഒരക്ഷരം അന്വേഷിക്കാതെ. അസ്സീസ്സിയിലെ സെയ്ൻറ് ഫ്രാൻസിസ് തൻെറ ശിഷ്യന്മാരെ പരീക്ഷിക്കാൻ ഉപയോഗിച്ചിരുന്ന ചില ഉപായങ്ങളാണിവ. വ്യക്തിയുടെ ഇച്ഛാശക്തിക്ക് ശരിയായ ശിക്ഷണം ലഭിക്കണം: എന്നാൽ മാത്രമേ ഒരു സന്ന്യാസസംഘത്തിൻെറ കരുത്തു് നിലനിർത്താൻ കഴിയൂ എന്ന് സ്വാമിജി പറയാറുണ്ട്.

മാതൃഭൂമിയുടെ ഉന്നമനത്തിനായി ജീവിതം സമർപ്പിക്കാൻ സന്നദ്ധരായി മുന്നോട്ടു വരണമെന്ന് താൻ ആഗ്രഹിച്ച 'രണ്ടായിരം ഉത്സാഹഭരിതരായ യുവാക്കന്മാർ' വരാഞ്ഞതുകൊണ്ടും, ഇന്ത്യയുടെ പ്രശ്നങ്ങളെല്ലാം പരിഹരിച്ച് അവളെ സ്വന്തം കാലിൽ നിർത്താൻ വേണ്ടിവരുമെന്ന് താൻ കരുതിയ മുപ്പതുകോടി രൂപ കൈവരാഞ്ഞതുകൊണ്ടും നിരാശയിലാണ്ട് തൻെറ ജീവിതം ഒരു പരാജയമായിരുന്നു എന്ന് സ്വാമിജി ചിലപ്പോൾ വിചാരിക്കാറുണ്ട്. 'എന്തായാലും,' അദ്ദേഹം പറഞ്ഞു: 'ഞാൻ എന്നാലാവുന്നതു് പരമാവധി ചെയ്യും; വേല തുടർന്നുകൊണ്ടുപോകാൻ എൻെറ ആവേശം അന്യരിൽ അനുപ്രവേശിപ്പിക്കും. വിശ്രമം എനിക്കില്ല! ചുമട്

ച്ചമന്നുകൊണ്ടുതന്നെ ഞാൻ കണ്ണടയ്ക്കും! കർമ്മം എനിക്കിഷ്ടമാണ്. ജീവിതമൊരു സമരമാണ്: സൈനികഭാഷയിൽ പറഞ്ഞാൽ ഒരുവൻ എപ്പോഴും മുന്നണിയിൽ ആയിരിക്കണം. പോരാടി ജീവിക്കുകയും മരിക്കുകയും ചെയ്യാൻ എനിക്കിടവരട്ടെ!'

ഒരു സായാഹ്നത്തിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരിക്കെ സ്വന്തം ചിന്തയുടെ മഹനീയതയാൽ അസ്വസ്ഥനായി സ്വാമിജി പെട്ടെന്നു നിന്നിട്ട് ഒരു സന്ന്യാസിശിഷ്യനോടായി ഉദ്ഘോഷിച്ചു: 'കേൾക്കു കുട്ടീ, ശ്രീരാമകൃഷ്ണൻ വന്നു, തൻെറ ജീവിതം ലോകത്തിനുവേണ്ടി നല്കി; ഞാനും എൻെറ പ്രാണൻ ബലികഴിക്കും; നിങ്ങളും, നിങ്ങളിൽ ഓരോരുത്തനും, അപ്രകാരം ചെയ്യണം. ഈ പ്രവർത്തനങ്ങളൊക്കെ ഒരു പ്രാരംഭംമാത്രം. ഞാൻ പറയുന്നതു വിശ്വസിക്കുക, നാം ചിന്തുന്ന നമ്മുടെ ജീവനരക്തത്തിൽനിന്നും ധീരവീരന്മാരും അദ്ധ്യാത്മയോദ്ധാക്കളും ഉയർന്നുവരും; അവർ സമസ്തലോകത്തിനും പരിവർത്തനം വരുത്തും!' അദ്ദേഹം കൂടെക്കൂടെ ഉദ്ബോധിപ്പിക്കാറുണ്ട്: ''ലോകസേവനവും ആത്മമോചനവുമാണ് സന്ന്യാസിയുടെ ആദർശങ്ങൾ എന്നതു് ഒരിക്കലും വിസ്മരിക്കരുതു്. അവയെ മുറുകെ പിടിക്കുവിൻ. നിവൃത്തിമാർഗ്ഗമാണ് ഏററവും നേരായ മാർഗ്ഗം. സന്ന്യാസിയുടെയും ഈശ്വരൻെറയും ഇടയ്ക്കു് ഒരു വിഗ്രഹവുമില്ല. 'സന്ന്യാസി വേദശിരസ്സിൽ നിലകൊള്ളുന്നു,' എന്നാണ് വേദങ്ങൾ പറയുന്നതു്; എന്തെന്നാൽ അവൻ പള്ളികൾക്കും സമ്പ്രദായങ്ങൾക്കും മതങ്ങൾക്കും പ്രവാചകന്മാർക്കും പ്രമാണഗ്രന്ഥങ്ങൾക്കും അതീതനാണ്. അവൻ ഉലകത്തിലെ കൺകണ്ട ദൈവമാകുന്നു.! ഇതു് അനുസ്മരിച്ചുകൊണ്ട്, അല്ലയോ ധീരസന്ന്യാസിൻ, നീ നിൻവഴിക്കു പൊയ്ക്കൊൾക, ത്യാഗത്തിൻെറ, ശാന്തിയുടെ, മുക്തിയുടെ, ധന്യതയുടെ, കൊടിയും കൈയിലേന്തിക്കൊണ്ട്.''

കല്ക്കത്തയിൽ മടങ്ങിയെത്തിയശേഷം സ്വാമിജി ചിലപ്പോൾ മഠത്തിലും ചിലപ്പോൾ ബലരാമമന്ദിരത്തിലും താമസിച്ചുപോന്നു. ആരോഗ്യം മോശമായിരുന്നെങ്കിലും നവോന്മേഷത്തോടും പുതിയ പരിപാടികളോടുംകൂടിയാണ് അദ്ദേഹം തിരിച്ചെത്തിയതു്. വൈദ്യനാഥത്തിലെ താമസംകൊണ്ട് കുറെ വിശ്രമം കിട്ടി എന്നൊരു ഗുണമുണ്ടായി. വന്നതിൻെറ പിറേറന്നുതന്നെ സന്ന്യാസിമാരെയെല്ലാം വിളിച്ചുകൂട്ടി സ്വാമിജി അവരോടു പറഞ്ഞു, തഥാഗതൻെറ അനുയായികളെപ്പോലെ അവരേവരും ശ്രീരാമകൃഷ്ണസന്ദേശം ഇന്ത്യയിലെങ്ങും പ്രചരിപ്പിക്കാൻ ഇറങ്ങിപ്പുറപ്പെടുന്നതിനു് തയ്യാറായിരുന്നുകൊള്ളണമെന്നു്. അന്നുതന്നെ തൻെറ ശിഷ്യന്മാരായ വിരജാനന്ദസ്വാമികളെയും പ്രകാശാനന്ദസ്വാമികളെയും

വിളിച്ച് ഉടൻതന്നെ പൂർവ്വബംഗാളിൽ ഡാക്കയിലേയ്ക്കു പുറപ്പെടാൻ അദ്ദേഹം നിർദ്ദേശംകൊടുത്തു. വിരജാനന്ദസ്വാമികൾ സവിനയം അറിയിച്ചു, 'സ്വാമിജി, ഞാനെന്തു പ്രസംഗിക്കും, എനിക്കു് ഒന്നും അറിഞ്ഞുകൂടല്ലോ!' 'എന്നാൽ പോയി അതു് പ്രസംഗിക്കുക; അതു തന്നെ മഹത്തായ ഒരു സന്ദേശമാകുന്നു,' എന്നരുളി സ്വാമിജി. എന്നിട്ടും ആത്മവിശ്വാസം വരാതിരുന്ന ശിഷ്യൻ, സാധനചെയ്തു് ആത്മസാക്ഷാത്കാരം നേടാൻ തന്നെ അനുവദിക്കണം എന്നപേക്ഷിച്ചു. അതു കേട്ട സ്വാമിജി ശിഷ്യന്റെ നേരെ അലറി: 'സ്വന്തം മുക്തിമാത്രം തേടിയാൽ നീ നരകത്തിൽ പോകും! പരമപദം പ്രാപിക്കണമെന്നുണ്ടെങ്കിൽ അന്യരുടെ മോചനത്തിനുവേണ്ടി യത്നിക്കുക. സ്വന്തം മുക്തിക്കുള്ള ആശ നശിപ്പിക്കുക! അതാണു് അത്യുത്തമമായ സാധന.' എന്നിട്ട് സ്നേഹമസൃണമായി ഇത്രയും പറഞ്ഞു: 'എന്റെ കുഞ്ഞുങ്ങളേ, പണിയെടുക്കുവിൻ, സർവ്വാത്മനാ വേലചെയ്യുവിൻ! അതാണു വേണ്ടതു്. കർമ്മഫലത്തെക്കുറിച്ച് നിനയ്ക്കുണ്ട. അന്യർക്കുവേണ്ടി പണിയെടുത്തു നിങ്ങൾ നരകത്തിൽ പോയാൽത്തന്നെ എന്തു്? സ്വന്തം മുക്തിമാത്രം തേടി സ്വർഗ്ഗത്തിൽ പോകുന്നതിലും ഭേദമാണതു്!' പിന്നീട് സ്വാമിജി ഇവരെ പൂജാമുറിയിലേയ്ക്കു വിളിച്ചു. അവിടെ മൂവരും ധ്യാനത്തിലിരുന്നു. സ്വാമിജി ഗാഢമായ ധ്യാനത്തിലാണ്ടു, അനന്തരം അദ്ദേഹം ഭാവാവേശത്തോടെ അരുളി: 'ഞാനിപ്പോൾ എന്റെ ശക്തി നിങ്ങളിൽ അനുപ്രവേശിപ്പിക്കാം. ശ്രീഭഗവാൻതന്നെ നിങ്ങളെ കാത്തരുളിക്കൊണ്ട് നിങ്ങളുടെ പിന്നിലുണ്ടായിരിക്കും! ആ ദിവസം മുഴുവൻ സ്വാമിജി ഈ രണ്ടു ശിഷ്യന്മാർക്കും സ്നേഹപൂർണ്ണമായ ഉപദേശങ്ങൾ പലതും നല്കി; എന്താണു്പ്രസംഗിക്കേണ്ടതു്, മന്ത്രദീക്ഷയ്ക്കു് ആഗ്രഹിച്ചു വരുന്നവർക്കു് എന്തു മന്ത്രമാണു് ഉപദേശിക്കേണ്ടതു്, എന്നെല്ലാം അവരെ ഉപദേശിച്ചു. ഇപ്രകാരം സ്വഗുരുവിന്റെ പ്രത്യേകാനുഗ്രഹത്തോടുകൂടി അവരിരുവരും ഫെബ്രുവരി 4-ാം തീയതി ഡാക്കയിലേയ്ക്കു പുറപ്പെട്ടു. സതീർത്ഥ്യരിൽ ശാരദാനന്ദ സ്വാമികളോടും തുര്യാനന്ദസ്വാമികളോടും ഗുജറാത്തിൽ പോയി ധർമ്മപ്രചാരണം നടത്താൻ സ്വാമിജി ആവശ്യപ്പെട്ടു; അതനുസരിച്ച് അവർ മൂന്നുദിവസം കഴിഞ്ഞു് അതിനായി പുറപ്പെടുകയും ചെയ്തു.

മഠത്തിൽ വേദങ്ങളും മററു ശാസ്ത്രങ്ങളും അദ്ധ്യയനം ചെയ്യണമെന്നു് സ്വാമിജിക്കു് വലിയ ആഗ്രഹമുണ്ടായിരുന്നു. മഠം നീലാംബരമുഖർജിയുടെ ഉദ്യാനത്തിലേയ്ക്കു മാററിയതുമുതൽ സതീർത്ഥ്യരുടെ സഹായത്തോടുകൂടി സ്വാമിജി, വേദങ്ങൾ, ഉപനിഷത്തുകൾ, വേദാന്തസൂത്രങ്ങൾ, ഗീത, ഭാഗവതം തുടങ്ങിയ ശാസ്ത്രങ്ങൾ പഠിപ്പിക്കാൻ ഏർപ്പാടു ചെയ്തിരുന്നു; കുറച്ചുകാലം സ്വാമിജിതന്നെ

പാണിനിയുടെ അഷ്ടാദ്ധ്യായി പഠിപ്പിക്കുകയും ചെയ്തു. അദ്ദേഹമിപ്പോൾ സംസ്കൃതശാസ്ത്രങ്ങളെയും സാഹിത്യത്തെയും സംബന്ധിച്ച് സമഗ്രമായ ഒരു പഠനത്തിൽ ഏർപ്പെട്ടു. ഈ കാലത്താണ് സ്വാമിജി ശ്രീരാമകൃഷ്ണനെക്കുറിച്ച് തൻെറ പ്രശസ്തങ്ങളായ രണ്ടു് സംസ്കൃതസ്തോത്രങ്ങൾ രചിച്ചതു്; അതിലൊന്ന് എല്ലാ ആശ്രമങ്ങളിലും ദീപാരാധനസമയത്തു ചൊല്ലിവരുന്നു.

ഇക്കാലത്തു് നാനാദിക്കുകളിൽനിന്നും പല ആളുകളും സ്വാമിജിയെ കാണാൻ വന്നുകൊണ്ടിരുന്നു. മതം, ദർശനങ്ങൾ, ഭാരതത്തിൻെറ ഭൗതികമായ ഉന്നമനം തുടങ്ങിയ വിഷയങ്ങളെക്കുറിച്ച് നിരന്തരം ചർച്ചകൾ നടന്നു. അങ്ങനെ വന്നവരിൽ നാഗമഹാശയൻെറ സന്ദർശനം പ്രത്യേകം പ്രസ്താവ്യമാകുന്നു. അദ്ദേഹം പുതിയ മഠം കാണുന്നതിനായി അങ്ങകലെ ഡാക്കാജില്ലയിൽപ്പെട്ട ദേവഭോഗ് എന്ന ഗ്രാമത്തിൽനിന്നും വരുകയാണു ചെയ്തതു്. രണ്ടു മഹാശക്തികളുടെ സമ്മേളനംപോലെയായിരുന്നു അതു്. പുരാതനമായ ആദർശഗൃഹസ്ഥധർമ്മവും, നൂതനമായ ഒരു ത്യാഗാദർശവും തമ്മിൽ: ഒന്നു് ഈശ്വരാവേശംകൊണ്ടു് ഉന്മത്തം, അപരം ജീവനിലെ ശിവനെ പ്രകാശിപ്പിക്കാനുള്ള പ്രയത്നത്തിൽ പ്രതിജ്ഞാബദ്ധം – സാക്ഷാത്കാരത്തിലും സന്ന്യാസാദർശത്തിലും രണ്ടും സമദൃക്കുകളും. അവരുടെ പരസ്പരാഭിവാദനത്തിനുശേഷം നാഗമഹാശയൻ ഉദ്ഘോഷിച്ചു: 'ജയ ശങ്കര! സജീവശിവനെ കണ്ണിൽ കാണാൻ കഴിഞ്ഞ ഞാൻ ധന്യൻ!' എന്നിട്ടു് കൈയുംകൂപ്പിക്കൊണ്ടു സ്വാമിജിയുടെ മുമ്പിൽ നിന്നു. ആരോഗ്യത്തെക്കുറിച്ച് അന്വേഷിച്ചപ്പോൾ നാഗമഹാശയൻ പറഞ്ഞു: 'ഈ തുച്ഛമായ മാംസാസ്ഥിപിണ്ഡത്തെക്കുറിച്ച് അന്വേഷിച്ചിട്ടെന്തു കാര്യം? ശിവനെ സാക്ഷാത്തായി ദർശിച്ച് ഞാൻ ആനന്ദനിർവൃതി അനുഭവിക്കുന്നു.' ഇതും പറഞ്ഞു് അദ്ദേഹം സ്വാമിജിയുടെ കാല്ക്കൽ സാഷ്ടാംഗം പതിച്ചു: സ്വാമിജി വേഗം അദ്ദേഹത്തെ പിടിച്ചെഴുന്നേല്പിച്ചു. ഉപനിഷത്പാഠം നടക്കുന്ന സമയമായിരുന്നു അതു്. സ്വാമിജി അദ്ധ്യേതാക്കളോടു പറഞ്ഞു: 'ക്ലാസ്സു നിർത്തുക. എല്ലാവരും വന്നു നാഗമഹാശയനെ കാണുവിൻ.' സകലരും ആ മഹാഭക്തനെ ചുററി ഇരുന്നുകഴിഞ്ഞപ്പോൾ സ്വാമിജി പറഞ്ഞു: 'നോക്കുവിൻ! ഇദ്ദേഹം ഒരു ഗൃഹസ്ഥൻ. പക്ഷേ, തനിക്കൊരു ശരീരമുണ്ടോ ഇല്ലയോ എന്നു് അദ്ദേഹത്തിനു ബോധമില്ല, പ്രപഞ്ചമുണ്ടോ ഇല്ലയോ എന്നു ബോധമില്ല! അദ്ദേഹം സർവ്വദാ ഭഗവച്ചിന്തയിൽ ആമഗ്നൻ. പരഭക്തി പ്രാപിച്ചാൽ മനുഷ്യൻ എങ്ങനെയായിത്തീരും എന്നതിനു് സജീവദൃഷ്ടാന്തമാണു് ഇദ്ദേഹം!' അനന്തരം സ്വാമിജി നാഗമഹാശയൻെറ നേരെ തിരിഞ്ഞു് ശ്രീരാമകൃഷ്ണനെക്കുറിച്ച് എന്തെങ്കിലും അവരെ പറ

ഞ്ഞുകേൾപ്പിക്കാൻ അപേക്ഷിച്ചു. വിനയമൂർത്തിയായ നാഗമഹാശയൻ പറഞ്ഞു: 'ഞാനെന്തു പറയാനാണ്! അദ്ദേഹത്തെക്കുറിച്ചെന്തെങ്കിലും പറയാൻ ഈയുള്ളവൻ അർഹനല്ല. ശ്രീരാമകൃഷ്ണാവതാരത്തിലെ ലീലാസഹചരനായ മഹാവീരനെ ദർശിച്ചു ധന്യനാവാൻ വന്നതാണു ഞാൻ. ജയ് രാമകൃഷ്ണ ജയ് രാമകൃഷ്ണ !'

കുറച്ചുനേരത്തെ സംഭാഷണത്തിനുശേഷം സ്വാമിജി പറഞ്ഞു: 'അങ്ങേയ്ക്കു മഠത്തിൽവന്നു താമസിച്ചുകൂടേ? അങ്ങയെക്കണ്ടു് ഈ കുട്ടികൾ പലതും പഠിച്ചുകൊള്ളും.' ആ ഭക്തോത്തമൻ മറുപടി പറഞ്ഞു: 'ഗുരുദേവനോടൊരിക്കൽ ഞാനിക്കാര്യം അന്വേഷിച്ചു. അദ്ദേഹം അരുളി, വീട്ടിൽത്തന്നെ ഇരി.' അതുകൊണ്ടു ഞാൻ വീട്ടിൽ കഴിയുന്നു. ഇടയ്ക്കിടയ്ക്കു് അങ്ങയേയും മററും കണ്ടു ധന്യനാകുന്നു.' അനന്തരം അവർ തമ്മിൽ ഈവിധം സംഭാഷണം നടന്നു.

സ്വാമിജി: എനിക്കിനി ഒരേ ഒരാഗ്രഹം മാത്രം-രാജ്യത്തെ ഉണർത്തണം. ഭീമസേനൻ സ്വന്തം ശക്തിയിൽ വിശ്വാസമററു് മയക്കത്തിൽ പെട്ടുപോയിരിക്കുന്നു; ആവിയും അനക്കവുമില്ല. ഇയാളെ വല്ലപാടും സനാതനധർമ്മത്തിലേയ്ക്കു് ഉണർത്താൻ കഴിഞ്ഞാൽ ശ്രീരാമകൃഷ്ണൻെറയും നമ്മുടെയും ജന്മം സഫലമായെന്നു സമ്മതിക്കാം. ഈ ഒരിച്ഛ മാത്രമുണ്ടിനി, മുക്തിയും മററും നിസ്സാരമായിത്തോന്നുന്നു. ഞാൻ കർത്തവ്യം നിറവേററാൻ അവിടുന്നു് ആശീർവ്വദിച്ചാലും.

നാഗമഹാശയൻ: ഗുരുദേവൻ ആശീർവ്വദിക്കും. അങ്ങയുടെ ചിന്താഗതി തിരിക്കാൻ ഞാനിപ്പോൾ ആരെയും കാണുന്നില്ല. അങ്ങു് ഇച്ഛിക്കുന്നതു് നടക്കുകതന്നെ ചെയ്യും.

സ്വാമിജി: എവിടെ, ഒന്നും നടക്കില്ല-അദ്ദേഹത്തിൻെറ ഇച്ഛയല്ലാതെ ഒന്നും നടക്കില്ല.

നാഗമഹാശയൻ: അദ്ദേഹത്തിൻെറ ഇച്ഛയും അങ്ങയുടെ ഇച്ഛയും ഒന്നായിരിക്കുന്നു. അങ്ങയുടെ ഇച്ഛയെന്തോ, അതുതന്നെ ഗുരുദേവൻെറയും ഇച്ഛ. ജയ് രാമകൃഷ്ണ ! ജയ് രാമകൃഷ്ണ !

സ്വാമിജി: കാര്യം നടത്തണമെങ്കിൽ ഉറച്ച ദേഹം വേണം. ഇതു നോക്കൂ, ഈ നാട്ടിൽ വന്നതുമുതൽ ശരീരത്തിനു സുഖമില്ല. അവിടെ (പടിഞ്ഞാറു്) ഭേഷായിരുന്നു.

നാഗമഹാശയൻ: ശരീരം ധരിച്ചാൽ 'വീടിൻെറ കരം കൊടുക്കാതെ കഴിയൂ,' എന്നു് ഗുരുദേവൻ പറയാറുണ്ടു്. രോഗശോകങ്ങളാണു് കരം. അങ്ങു തങ്കപ്പെട്ടിയാണു്. ഈ പെട്ടി വളരെ സൂക്ഷിക്കണം. ആരു ചെയ്യും? ആരറിയും? ഗുരുദേവൻ മാത്രമറിഞ്ഞിരുന്നു. ജയ് രാമകൃഷ്ണ ! ജയ് രാമകൃഷ്ണ !

സ്വാമിജി: മഠത്തിലുള്ള ഇവരൊക്കെ എന്നെ വളരെ കാക്കുന്നുണ്ട്.

നാഗമഹാശയൻ: അതവർ ചെയ്യാൽ അവക്ക് നല്ലതു്, അവരതു് അറിയുന്നുണ്ടെങ്കിലും ഇല്ലെങ്കിലും.

നാഗമഹാശയൻ സ്വാമിജിയെക്കുറിച്ച് എന്തൊരു ആത്മാത്ഥതയോടും ഭക്ത്യാദരങ്ങളോടുംകൂടിയാണ് ഇപ്രകാരം പറഞ്ഞതു് എന്നു് പറഞ്ഞറിയിക്കാൻ സാദ്ധ്യമല്ല. മററുള്ളവക്കു് ഇതു മുഖസ്തുതിയായും കാപട്യമായും തോന്നിയെന്നു വരാം, എന്നാൽ ആ ഈശ്വരപുരുഷനെ പരിചയമുള്ളവക്കറിയാം അതു് അദ്ദേഹത്തിന്റെ തികഞ്ഞ വിനയത്തിന്റെയും ആദരാതിരേകത്തിന്റെയും നൈസർഗ്ഗികമായ ബഹിഃപ്രവാഹമായിരുന്നു എന്നു്. അതു കണ്ടിരുന്നവക്കു് കണ്ണീരടക്കാൻ കഴിഞ്ഞില്ല. തന്റെ വികാരങ്ങളും ഭാവാവേശങ്ങളും ചുററും പ്രസരിപ്പിക്കാനും മററുള്ളവരിൽ സംക്രമിപ്പിക്കാനും ആവക വികാരങ്ങളും ഭാവങ്ങളും അവരിൽ ഉണത്താനും ഉള്ള ഒരപൂവ്വസിദ്ധി നാഗമഹാശയനുണ്ടായിരുന്നു.

ധമ്മപ്രചാരത്തിനു് സ്വാമിജി അയച്ച നാലുപേരും അവർ പോയ ഇടങ്ങളിലെല്ലാം സ്തുത്യഹമായ പ്രവത്തനങ്ങൾ നടത്തി. എങ്ങും അവക്കും അവർ പ്രതിനിധാനം ചെയ്ത ശ്രീരാമകൃഷ്ണസന്ദേശത്തിനും അകൃതകമായ സ്വാഗതം ലഭിച്ചു. ലളിതവും ഋജുവുമായ ആ സന്ദേശം ജനഹൃദയങ്ങളിൽ എളുപ്പത്തിൽ പതിഞ്ഞു. ഡാക്കായിലെ പൗരന്മാരുടെ നിർബ്ബന്ധപൂവ്വമായ അപേക്ഷയനുസരിച്ച് വിരജാനന്ദസ്വാമികളും പ്രകാശാനന്ദസ്വാമികളും മിഷന്റെ ഒരു ശാഖ അവിടെ സ്ഥാപിച്ചു. ശാരദാനന്ദസ്വാമികളും തുര്യാനന്ദസ്വാമികളും കത്തിയവാറിലെ നഗരങ്ങളിൽ ധമ്മപ്രചാരണം നടത്തി. പോയ ഇടങ്ങളിലെല്ലാം അവരെ സ്വാമിജിയുടെ ആരാധകന്മാരും അനുയായികളും സോത്സാഹം സ്വാഗതം ചെയ്തു. തങ്ങളുടെ വേദാന്തപ്രഭാഷണങ്ങൾകൊണ്ടും പ്രസംഗങ്ങൾകൊണ്ടും അവർ അവിടെ ജനങ്ങളെ ഉത്തേജിതരാക്കി. മൂന്നു മാസത്തെ പ്രചാരണസഞ്ചാരത്തിനുശേഷം പ്രചാരകന്മാർ നാൽവരും സ്വാമിയുടെ ആഹ്വാനമനുസരിച്ച് മഠത്തിൽ മടങ്ങിയെത്തി; അവരുടെ വിജയകരമായ പ്രവത്തനങ്ങളെക്കുറിച്ച് കേട്ട സ്വാമിജി അത്യധികം സന്തോഷിച്ചു.

സ്വാമിജിയുടെ പ്രോത്സാഹനംകൊണ്ടും പ്രചോദനംകൊണ്ടും വിദേശങ്ങളിലും ഇന്ത്യയിലും ആരംഭിച്ച ധമ്മസംസ്ഥാപനപ്രസ്ഥാനത്തിന്റെ പുരോഗതി ഒന്നവലോകനം ചെയ്യുന്നതു് രസാവഹമായിരിക്കുമല്ലൊ. കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനത്തിൽ പ്രസ്ഥാനം നാലുവഴിക്കു് മുന്നേറുന്നതായി കാണാം. ഒന്നാമതു്,

സംഘത്തിലെ സന്ന്യാസിമാർ ഒററയ്ക്കു നടത്തുന്ന വേദാന്തപ്രചാരണം; രണ്ടാമത്തു്, ആശ്രമസ്ഥാപനം; മൂന്നാമത്തു്, ക്ഷാമം, പ്ലേഗ് തുടങ്ങിയ ആപത്തുകഠം വരുമ്പോഠം ദുരിതനിവാരണത്തിനായുള്ള താത്കാലികപ്രവൎത്തനങ്ങഠം; നാലാമത്തു്, അശരണൎക്കും അനാഥൎക്കും വേണ്ടിയുള്ള അനാഥാലയങ്ങഠം.

കല്ക്കത്തയിൽ രാമകൃഷ്ണമിഷൻെറ സ്ഥാപനം, സംഘത്തിൻെറ സ്ഥിരം തലസ്ഥാനമായ ബേലൂർമഠത്തിൻെറ സ്ഥാപനം, മദ്രാസിൽ രാമകൃഷ്ണാനന്ദസ്വാമികഠം ഒരു കേന്ദ്രം സ്ഥാപിച്ചതും വേദാന്തപ്രചാരണം നടത്തുന്നതും, കല്ക്കത്തയിൽ നിവേദിതാ ബാലികാവിദ്യാലയത്തിൻെറ ഉദ്ഘാടനം, നാലു സന്ന്യാസിമാർ ഗുജറാത്തിലും പൂൎവ്വബംഗാളിലുമായി നടത്തിയ ധൎമ്മപ്രചാരണം, 1896 അവസാനംവരെ ശാരദാനന്ദസ്വാമികളും അഭേദാനന്ദസ്വാമികളും ഇംഗ്ലണ്ടിലും അമേരിക്കയിലും നടത്തിയ വേദാന്തപ്രചാരണം, എന്നീവക കാൎയ്യങ്ങഠം നേരത്തെ പരാമൎശിക്കുകയുണ്ടായി. 1897-ൽ മൂഷിദബാദ്ജില്ലയിൽ അഖണ്ഡാനന്ദസ്വാമികഠം നടത്തിയ ക്ഷാമനിവാരണപ്രവൎത്തനങ്ങളും 1898-ൽ കല്ക്കത്തയിൽ പ്ലേഗ് ആരംഭിച്ചപ്പോഠം സംഘാംഗങ്ങഠം നടത്തിയ ശുചീകരണപ്രവൎത്തനങ്ങളും നേരത്തെ പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ടു്.

രാമകൃഷ്ണമിഷൻ കല്ക്കത്തയിൽ അതിൻെറ പ്രതിവാരസമ്മേളനങ്ങഠം മുടക്കം കൂടാതെ 1897-ൽ ആദ്യന്തം തുടൎന്നു നടത്തി. മിഷൻെറ മേൽനോട്ടത്തിൽ പല പൊതുസമ്മേളനങ്ങളും സംഘടിപ്പിച്ചു: ആവക അവസരങ്ങളിൽ പലപ്പോഴും സിസ്റ്റർ നിവേദിതയും ശാരദാനന്ദസ്വാമികളും പ്രസംഗങ്ങഠം നടത്തിയിരുന്നു. രാമകൃഷ്ണാനന്ദസ്വാമികഠം മദ്രാസിൽ അനേകം പ്രസംഗങ്ങഠം ചെയ്തു; വിഭിന്നസംഘടനകളുടെ ആഭിമുഖ്യത്തിൽ, നഗരത്തിൻെറ നാനാഭാഗങ്ങളിലായി ആഴ്ചതോറും അനേകം ക്ലാസ്സുകഠം നടത്തിപ്പോന്നു; ആഴ്ചയിൽ പതിനൊന്നു ക്ലാസ്സുവീതം അദ്ദേഹം നടത്തി വന്നു. കൂടാതെ, വേദാന്തപ്രചാരണത്തിനായി തെന്നിന്ത്യയിൽ പല ഭാഗങ്ങളിലും അദ്ദേഹം സഞ്ചരിക്കുകയും ചെയ്തു.

സ്വാമിജി സിലോൺ സന്ദൎശിച്ച അവസരത്തിൽ അവിടത്തെ ഹിന്ദുനേതാക്കന്മാർ ഒരു ആദ്ധ്യാത്മികാചാൎയ്യനെ അയച്ചുകൊടുക്കണമെന്നു് അപേക്ഷിച്ചിരുന്നതനുസരിച്ചു് 1897 മദ്ധ്യത്തിൽ അദ്ദേഹം ശിവാനന്ദസ്വാമികളെ അങ്ങോട്ടയച്ചു. ശിവാനന്ദസ്വാമികഠം തദ്ദേശീയൎക്കു് വേദാന്തദൎശനത്തിൽ താല്പൎയ്യം ജനിപ്പിക്കുകയും രാജയോഗം, ഗീത എന്നിവയെക്കുറിച്ചു് ക്ലാസ്സുകഠം നടത്തുകയും ചെയ്തു; ക്ലാസ്സുകളിൽ അനേകം പാശ്ചാത്യരും ഹാജരായ്ക്കൊണ്ടിരുന്നു. അവരിൽ ഒരാളായ മിസ്സിസ് പിക്കററിങ്ങ്

– അവർക്ക് അദ്ദേഹം ഹരിപ്രിയാ എന്ന പേരിട്ടിരുന്നു – പാശ്ചാത്യരുടെ ഇടയിൽ വേദാന്തപ്രചാരണം നടത്തുന്നതിനുവേണ്ട പരിശീലനം അദ്ദേഹം നല്കി. വേദാന്തപ്രചാരണത്തിനായി അവരെ അദ്ദേഹം ആസ്ട്രേലിയയിലേയ്ക്കും ന്യൂസിലാൻഡിലേയ്ക്കും അയച്ചു. അവർ ആ രണ്ടു രാജ്യങ്ങളിലും സഞ്ചരിക്കുകയും, അഡിലെയ്ഡ്, എസ്. വിക്ടോറിയാ, നെൽസൺ എന്നിവിടങ്ങളിൽ പലരെയും വേദാന്തത്തിൽ ഉത്സുകരാക്കുകയും അവർക്കുവേണ്ടി ക്ലാസ്സുകൾ നടത്തുകയും ചെയ്തു.

സ്വാമിജിയുടെ അമേരിക്കരായ ശിഷ്യരിൽ ആദ്യം സന്ന്യാസം സ്വീകരിച്ച അഭയാനന്ദസ്വാമി, ഷിക്കാഗോയിലും മററു നഗരങ്ങളിലും നാലു കൊല്ലക്കാലം വിജയകരമായി ധർമ്മപ്രചാരണം നടത്തിയശേഷം 1899– മാർച്ചിൽ ഇൻഡ്യയിലെത്തുകയും, ബോംബെ, മദ്രാസ്, കല്ക്കത്ത, ഡാക്ക, മൈമെൻസിങ്, ബാരിസാൽ എന്നിവിടങ്ങളിൽ ഉജ്ജ്വലങ്ങളും ഉത്തേജകങ്ങളും ആയ പ്രസംഗങ്ങൾ ചെയ്യുകയും ചെയ്തു.

പൗരസ്ത്യർക്കും പാശ്ചാത്യർക്കും സമഭാവനയോടും മൈത്രിയോടും ഒരുമിച്ച് പാർക്കുകയും ആശയവിനിമയം നടത്തുകയും അദ്വൈതം അനുശീലിക്കുകയും ചെയ്യാൻ കഴിയുന്നതിന്, ഹിമാലയത്തിൽ ശാന്തശീതളമായ ഏതെങ്കിലും സ്ഥാനത്ത് ഒരു ആശ്രമം സ്ഥാപിക്കണമെന്ന് സ്വാമിജി ഗാഢമായി ചിന്തിച്ചുകൊണ്ടിരുന്നു. ആ കേന്ദ്രം സമുദ്രനിരപ്പിൽനിന്നും ഏകദേശം ഏഴായിരം അടി ഉയരമുള്ള ഏതെങ്കിലും സ്ഥാനത്തായിരിക്കണം എന്നു സ്വാമിജി ഒരു സ്നേഹിതന് എഴുതി. സമതലത്തിലെ പൊരിയുന്ന വെയിലിൽ പാർപ്പിച്ച് തൻെറ പാശ്ചാത്യശിഷ്യരെ വിഷമിപ്പിക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. സഞ്ചാരത്തിനിടയിൽ, ധർമ്മശാല, മൂർറീ, ശ്രീനഗരം, ഡെറാഡൂൺ, അൽമോറ, എന്നിവിടങ്ങളിൽ സ്വാമിജിതന്നെ ഉദ്ദേശത്തിന് ഉതകുന്ന ഒരു സ്ഥലം അന്വേഷിച്ചുകൊണ്ടിരുന്നു. ഒടുവിൽ അദ്ദേഹം കാശ്മീരിലേയ്ക്കു പോയപ്പോൾ സ്ഥലം കണ്ടുപിടിക്കുന്നതിനുള്ള ഭാരം സേവിയർദമ്പതികളെ ഏല്പിച്ചു. അവർ സ്വരൂപാനന്ദസ്വാമികളുമൊരുമിച്ച് അൽമോറാജില്ലയുടെ ഉൾപ്രദേശത്ത് അന്വേഷണമാരംഭിച്ചു. തേടിത്തേടി മായാവതിയിൽ എത്തി; ഒന്നാംതരം സ്ഥാനം; ചുററും വൻകാട്, 6500 അടി ഉയരം, മഞ്ഞണിഞ്ഞ പർവ്വതപംക്തികളുടെ ചേതോഹരമായ ദൃശ്യം; അൽമോറാപട്ടണത്തിൽനിന്നും അമ്പതു മൈൽ അകലെ. അതുതന്നെ തങ്ങൾ തേടിയിരുന്ന സ്ഥാനം എന്ന് അവർ ഉടനടി ഉറച്ചു. 'പ്രബുദ്ധഭാരത'ത്തിന് ഒരു സ്ഥിരം ആവാസം ഉണ്ടാക്കുന്നതിനും അദ്വൈതാശ്രമം സ്ഥാപിക്കുന്നതിനും ആയി ആ

സ്ഥലം വേണമെന്നു് അവർ തീച്ച്യയാക്കി. വിനാവിളംബം സ്ഥലം വാങ്ങുകയും ചെയ്തു. 1899 മാച്ച് 19-ാം തീയതി, ശ്രീരാമകൃഷ്ണദേവൻെറ ജന്മതിഥിയായ ശുഭദിനത്തിൽ അവർ അവിടെ വാസമാരംഭിച്ചു. സ്വാമിജിയുടെ ഹാദ്ദമായ ആശിസ്സുകളോടും നിദ്ദേശങ്ങളോടുംകൂടി അങ്ങനെ അദ്വൈതാശ്രമം സ്ഥാപിതമായി; പ്രസ്സ് അങ്ങോട്ടു മാററുകയും ചെയ്തു.

സ്വാമിജിയുടെ പ്രചോദനത്താൽ സംജാതമായ സ്ഥാപനങ്ങളിൽ ഏററവും സവിശേഷമായതു് ഈ അദ്വൈതാശ്രമമാണെന്നു പറഞ്ഞാൽ അതു് അസംഗതമാവുകയില്ല. അദ്വൈതാശ്രമത്തിൻെറ ആദശ്ശങ്ങളെയും നിയമങ്ങളെയും സംബന്ധിച്ചു് സ്വാമിജി അതിൻെറ സ്ഥാപകക്കു് ഈവിധം എഴുതി:

"വിശ്വം ആരിലോ, വിശ്വത്തിൽ ആരോ, വിശ്വം ആരോ; ജീവൻ ആരിലോ, ജീവനിൽ ആരോ, മാനവജീവൻ ആരോ; അവനെ – തദ്വാരാ വിശ്വത്തെയും – നമ്മുടെ ആത്മാവെന്നറിയുന്നതുകൊണ്ടു മാത്രമേ സവ്വഭയങ്ങളും അകലൂ, ശോകം ശമിക്കൂ, അനന്തസ്വാതന്ത്ര്യത്തിലെത്തു. വ്യഷ്ടിയുടേയോ, സമഷ്ടിയുടേയോ, സ്നേഹവികാസമോ ക്ഷേമപുരോഗതിയോ, ഉണ്ടായയിടത്തെല്ലാം ഈ നിത്യസത്യത്തിൻെറ – സവ്വാത്മഭാവത്തിൻെറ – ദശ്നംകൊണ്ടും സാക്ഷാത്കാരംകൊണ്ടും അനുഷ്ഠാനംകൊണ്ടും മാത്രമാണു് അതു സാധിച്ചിട്ടുള്ളതു്. 'സവ്വം പരവശം ദുഃഖം, സവ്വമാത്മവശം സുഖം.' അദ്വൈതദശ്നമാണു് മനുഷ്യനു് തന്മേൽ പരിപൂണ്ണസ്വാധീനം കൊടുക്കുകയും, പരാശ്രയത്തെയും അതിൻെറ അനുബന്ധങ്ങളായ അന്ധവിശ്വാസങ്ങളെയും ദൂരെ മാററുകയും, അങ്ങനെ നമ്മെ ക്ലേശിക്കാൻ കെല്പുററവരും പ്രയത്നിക്കാൻ ധൈര്യമാന്നവരും ആക്കിത്തീക്കുകയും യഥാകാലം പരിപൂണ്ണസ്വാതന്ത്ര്യത്തിലേയ്ക്കു നമ്മെ നയിക്കുകയും ചെയ്യുന്ന ഏക തത്ത്വദശ്നം.

നാളിതുവരെ ഈ വിശിഷ്ടസത്യം ദ്വൈതദൗബ്ബല്യത്തിൻെറ പശ്ചാത്തലത്തിൽനിന്നും തികച്ചും മുക്തമായ രീതിയിൽ പ്രചരിപ്പിക്കാൻ സാധ്യമായിട്ടില്ല; മാനവരാശിക്കു് ആകമാനം അതു കൂടുതൽ പ്രയോജനപ്രദമോ പ്രായോഗികമോ ആവാതിരിക്കാനുള്ള കാരണം ഇതാണെന്നു് നമുക്കു ദൃഢബോധമുണ്ടു്.

വ്യക്തികളുടെ ജീവിതത്തെ ഉദ്ധരിക്കുന്നതിനും മാനവസമുദായത്തെ സംസ്കാരസമ്പന്നമാക്കുന്നതിനും ഈ ഏകസത്യത്തിനു് കൂടുതൽ സ്വാതന്ത്ര്യവും പൂണ്ണവുമായ അവസരം നല്കുന്നതിനു വേണ്ടിയാണു്, ഹിമാലയത്തുംഗശൃംഗങ്ങളിൽ, അദ്വൈതത്തിൻെറ പ്രഥമനിശ്ശ്വാസശിലോച്ചയത്തിൽ, നാം ഈ അദ്വൈതാശ്രമം ആരംഭിക്കുന്നതു്.

ഇവിടെ അദ്വൈതം, സകലവിധ അന്ധവിശ്വാസങ്ങളിൽനിന്നും ബലക്ഷയത്തിനിടയാക്കുന്ന അശുദ്ധസ്പർശങ്ങളിൽ നിന്നും തികച്ചും മുക്തമാക്കി സൂക്ഷിക്കാം എന്നു വിശ്വസിക്കുന്നു. ഇവിടെ ശുദ്ധവും കേവലവുമായ അദ്വൈതസിദ്ധാന്തമല്ലാതെ മറ്റൊന്നും പഠിപ്പിക്കുകയോ പരിശീലിക്കുകയോ ചെയ്യുകയില്ല. മററു സിദ്ധാന്തങ്ങളോടെല്ലാം പൂർണ്ണമായ ആനുകൂല്യമുണ്ടെങ്കിലും, ഈ ആശ്രമം അദ്വൈതത്തിന്, അദ്വൈതത്തിനു മാത്രമായിട്ട്, സമർപ്പിതമാകുന്നു''.

ഇവിടെ പ്രതിമയിലോ ചിത്രത്തിലോ പ്രതീകത്തിലോ ഒന്നും യാതൊരുതരം ബാഹ്യപൂജയുമില്ല; മറ്റെല്ലാ ആശ്രമങ്ങളിലും നടപ്പുള്ള ശ്രീരാമകൃഷ്ണപൂജപോലുമില്ല: വിരജാഹോമം അല്ലാതെ മററു വൈദികക്രിയയുമില്ല.

സ്വാമിജി രണ്ടാംപ്രാവശ്യം പാശ്ചാത്യദേശങ്ങളിലേയ്ക്കു പോകുന്നതിനുമുമ്പ്, അദ്വൈതാശ്രമപ്രവർത്തകരുടെ അപേക്ഷയനുസരിച്ച്, തന്റെ ശിഷ്യന്മാരിൽ നാലുപേരെ സഹായത്തിനായി അവിടേയ്ക്കയച്ചു. സച്ചിദാനന്ദസ്വാമികൾ, വിരജാനന്ദസ്വാമികൾ, വിമലാനന്ദസ്വാമികൾ, ബ്രഹ്മചാരി ഹരേന്ദ്രനാഥൻ എന്നിവർ അങ്ങോട്ടു പോയി. റോഡുവെട്ടുക, കെട്ടിടം കെട്ടുക, കൃഷിനടത്തുക, മാസികയുടെ നടത്തിപ്പിൽ സഹായിക്കുക എന്നിവയായിരുന്നു അവർ ഏറെറടുക്കേണ്ട പ്രവൃത്തികൾ. അവർ തങ്ങളുടെ കൃത്യങ്ങൾ സോത്സാഹം ഏറെറടുത്തു.

ഈ സ്ഥിരം സ്ഥാപനങ്ങൾക്കു പുറമെ, സ്വാമിജിയുടെ ആഭിമുഖ്യത്തിലോ, നിർദ്ദേശവും നിയന്ത്രണവുമനുസരിച്ചോ, ആരംഭിച്ച മൂന്നു മാസികകൾ, മദ്രാസിലെ ബ്രഹ്മവാദിൻ, അൽമോറയിലെ പ്രബുദ്ധഭാരതം, കല്ക്കത്തയിലെ ഉദ്ബോധൻ എന്നിവ, ഇൻഡ്യയിലും വിദേശങ്ങളിലും ഒട്ടുവളരെ വിദ്യാവിതരണം നടത്തിപ്പോന്നു. ശ്രീരാമകൃഷ്ണന്റെയും സ്വാമിജിയുടെയും സന്ദേശങ്ങൾ അവ നാനാദേശങ്ങളിലും പ്രചരിപ്പിച്ചു. അവ ഭാരതീയഋഷികളുടെയും ആചാര്യന്മാരുടെയും ആശയാദർശങ്ങളെ പ്രകാശിപ്പിച്ചും വ്യാഖ്യാനിച്ചും സമർത്ഥിച്ചും ധർമ്മപ്രചാരണം നടത്തി. പ്രസ്ഥാനത്തിന്റെ വിവിധ പ്രവർത്തനങ്ങളെക്കുറിച്ചുള്ള റിപ്പോർട്ടുകൾ അവ പ്രസിദ്ധപ്പെടുത്തി. സംഘാംഗങ്ങളുടെ പ്രസംഗങ്ങളും ലേഖനങ്ങളും പ്രസിദ്ധം ചെയ്യുന്നതിനും അവ പ്രയോജനപ്പെട്ടു.

സ്വാമിജി ഇന്ത്യയിലായിരുന്നപ്പോൾ പാശ്ചാത്യദേശങ്ങളിലെ വേദാന്തപ്രചാരണം അനുസ്യൂതം തുടർന്നുപോന്നു. ലണ്ടനിൽ അഭേദാനന്ദസ്വാമികൾ പതിവായി ക്ലാസ്സുകൾ വിജയപ്രദമായി നടത്തിപ്പോന്നു; ധർമ്മപ്രചാരകൻ എന്ന നിലയിൽ അദ്ദേഹം അനു

മിനം പ്രശസ്തനായ്ക്കൊണ്ടിരുന്നു. ന്യൂയോർക്കിലെ വേദാന്തസൊസൈററി ഏറെറടുത്തു നടത്താൻ ഒരു സ്വാമിയെ കിട്ടണം എന്ന തുടരെയുള്ള നിവേദനവും നിർബ്ബന്ധവുംമൂലം, പത്തുമാസക്കാലത്തോളം ലണ്ടനിൽ പ്രവർത്തിച്ചശേഷം, 1897 ജൂലായ് അവസാനത്തോടുകൂടി അഭേദാനന്ദ സ്വാമികൾക്ക് അമേരിക്കയിലേയ്ക്കു പോകേണ്ടതായിവന്നു. ലണ്ടനിലെ പ്രവർത്തനം സ്വാമിയുടെ അഭാവത്തിലും ശിഷ്യന്മാരും വേദാന്തവിദ്യാർത്ഥികളും ഒരുമിച്ചു സമ്മേളിച്ച് പാരായണങ്ങളും ചർച്ചകളും നടത്തി ഊർജ്ജിതമായി തുടർന്നുപോന്നു. സ്വാമി വിവേകാനന്ദൻ വീണ്ടും എന്നാണു വരുന്നതെന്ന് അവർ സോത്കണ്ഠം കാത്തിരുന്നു.

ശാരദാനന്ദസ്വാമികൾ, അഭേദാനന്ദസ്വാമികൾ, അഭയാനന്ദസ്വാമികൾ എന്നിവർ അമേരിക്കയിൽ നടത്തിപ്പോന്ന വിപുലമായ പ്രചാരണപ്രവർത്തനങ്ങളുടെ സമഗ്രമോ അനുക്രമമോ ആയ ഒരു വിവരണം നൽകുക മിക്കവാറും അസാദ്ധ്യമാണ്. ഈ വേദാന്തപ്രചാരകർ, ബോസ്റ്റൺ, ന്യൂയോർക്ക്, ഷിക്കാഗോ എന്നിവിടങ്ങൾ കേന്ദ്രമാക്കിക്കൊണ്ട് അനേകം മുഖ്യസംസ്ഥാനങ്ങളിൽ വളരെ വിജയപ്രദമായി തങ്ങളുടെ സുവിശേഷപ്രചാരണം നടത്തി. പ്രമുഖപത്രങ്ങൾ പലതും പ്രചാരകരേയും അവരുടെ പ്രവർത്തനങ്ങളെയും പ്രകീർത്തിച്ചുകൊണ്ട് മുഖലേഖനങ്ങൾ എഴുതുകയും പ്രവർത്തനങ്ങളുടെ റിപ്പോർട്ടുകൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

ബേലൂർമഠത്തിൻെറ കാര്യഭാരങ്ങൾ ഏറെറടുക്കുന്നതിനായി ശാരദാനന്ദസ്വാമികളെ സ്വാമിജി ഇന്ത്യയിലേയ്ക്കു തിരിച്ചുവിളിച്ചുവെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. രണ്ടുകൊല്ലത്തെ അശ്രാന്തമായ പ്രവർത്തനങ്ങൾക്കുശേഷം 1898 ജനുവരി 12-ാം തീയതിയാണ് അദ്ദേഹം ന്യൂയോർക്കിൽനിന്നും ഇന്ത്യയിലേയ്ക്കു തിരിച്ചത്.

അഭേദാനന്ദസ്വാമികൾ അമേരിക്കയിൽ അനേകം നഗരങ്ങളിൽ സഞ്ചരിച്ച് പ്രസംഗങ്ങളും ക്ലാസ്സുകളും നടത്തി; എന്നിട്ട് അദ്ദേഹം ന്യൂയോർക്കിൽ താമസമാക്കുകയും യോഗവും ധ്യാനവും പതിവായി പഠിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്തുവന്നു; യഥാർത്ഥത്തിൽ ജിജ്ഞാസുക്കളായ പലരും ക്ലാസ്സിനു ഹാജരായിക്കൊണ്ടിരുന്നു. വിദ്യാർത്ഥികളുടെ എണ്ണം അനുക്രമം വർദ്ധിച്ചുകൊണ്ടേവന്നു. യാഥാസ്ഥിതിക പള്ളികളിലെ പല അംഗങ്ങളും പേരുകേട്ട പലപൊതുജനപ്രവർത്തകരും പതിവായി വരാറുണ്ട്.

ഈ കാലഘട്ടത്തിൽ അഭേദാനന്ദസ്വാമികൾ കല, ശാസ്ത്രം, മതം എന്നീ മണ്ഡലങ്ങളിൽ പ്രശസ്തരായ പലരേയും അടുത്തു പരിചയപ്പെട്ടു. തൻെറ സ്വാഭാവികമായ വിനയംകൊണ്ടും അവരുടെ ചോദ്യങ്ങൾക്ക് ഉത്തരം നൽകാനുള്ള സന്നദ്ധതകൊണ്ടും

അവരിൽ തന്റെ പ്രവൎത്തനങ്ങളിലും ഉപദേശങ്ങളിലും സ്നേഹാദരപൂൎവ്വമുള്ള താല്പര്യം ഉളവാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ന്യൂയോൎക്കിലെ വൈദികരിൽ വിശാലാശയനായ ഒരാൾ സ്വാമികളുടെ പ്രസംഗപരിപാടി തന്റെ പള്ളിയിൽ വിതരണം ചെയ്യുകയും സ്വാമികളുടെ പ്രഭാഷണങ്ങൾ കേൾക്കാൻ പോകണമെന്ന് ആളുകളെ ഉപദേശിക്കുകയും ചെയ്തു.

മോട്ട്സ് മെമ്മോറിയൽ ഹാളിൽത്തന്നെ അഭേദാനന്ദസ്വാമികൾ 86 പ്രസംഗങ്ങൾ നടത്തി. ഇതിൽനിന്നുതന്നെ അദ്ദേഹത്തിന്റെ പ്രയത്നതീവ്രതയും വിജയവ്യാപ്തിയും നിൎണ്ണയിക്കാം. സ്വാമികളുമായി പരിചയപ്പെട്ടവരൊക്കെ അദ്ദേഹത്തോട് എന്നേയ്ക്കും കൃതജ്ഞരായിത്തീൎന്നു. ദി സൺ, ദി ന്യൂയോർക് ട്രിബ്യൂൺ, ദി ക്രിട്ടിക്, ദി ലിറ്റററി ഡൈജസ്റ്റ്, ദി ടൈംസ്, ദി ഇൻറലിജൻസ്, ദി മൈൻഡ് തുടങ്ങിയ പ്രമുഖപത്രങ്ങൾ തുടൎച്ചയായി അദ്ദേഹത്തിന്റെ വ്യക്തിവൈഭവത്തെയും ഉപദേശങ്ങളെയും പ്രകീൎത്തിച്ചുകൊണ്ടുള്ള ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നു.

യേശുക്രിസ്തുവിന്റെ ഉയിൎത്തെഴുന്നേൽപ്പുപെരുന്നാളിന്റെ അന്ന് അഭേദാനന്ദസ്വാമികൾ നാലുപേൎക്ക് ബ്രഹ്മചര്യദീക്ഷ നല്കി. വേനല്ക്കാലത്ത് അദ്ദേഹം വഴ്സ്റ്റർ, ബോസ്റ്റൺ, കേംബ്രിഡ്ജ് മുതലായ പല സ്ഥലങ്ങളും സന്ദൎശിക്കുകയും അനേകം പ്രമുഖവ്യക്തികളുമായി പരിചയപ്പെടുകയും ചെയ്തു. അക്കൂട്ടത്തിൽ പ്രസിദ്ധനിൎമ്മാണകുശലനായ എഡിസൺ, അഭിനയചതുരനായ ജോസഫ് ജെഫേർസൺ, ആഖ്യായികാകാരനായ വില്യം ഡീൻ ഹോവെൽസ്, എന്നിവരെയും കോർണൽ, അയോവ, യെയ്ൽ എന്നീ കലാശാലകളിലെ പ്രൊഫസ്സർമാരെയും സ്വാമികൾ സന്ദൎശിക്കുകയുണ്ടായി.

അഭയാനന്ദസ്വാമിയും അമേരിക്കൻ വേദാന്തസന്ദേശം പ്രചരിപ്പിക്കുന്നതിന് അത്യുത്സാഹത്തോടെ പ്രവൎത്തിച്ചു. നാലാഴ്ച പ്രയത്നിച്ചതോടെ വിദ്യാസമ്പന്നരും അഭിജാതരുമായ പലരും സ്വാമിയോട് ഷിക്കാഗോയിൽ ഒരു കേന്ദ്രം ആരംഭിക്കുവാൻ അപേക്ഷിച്ചു. അതനുസരിച്ച് അവിടെ ഒരു അദ്വൈതസമാജം സ്ഥാപിതമായി.

ഇപ്രകാരം, സ്വാമി വിവേകാനന്ദൻ അമേരിക്കയിൽ വിതച്ച വിത്ത് ജനതയുടെ ഹൃദയത്തിൽ ആഴത്തിൽ വേരൂന്നി വളൎന്നു പടരുന്നതായി നാം കാണുന്നു. ഒരു സുഹൃത്ത് എഴുതി: 'പില്ക്കാലത്ത് എത്രയനവധി പേർ തങ്ങളുടെ ജീവിതത്തിലെ വഴിത്തിരിവായി സ്വാമിമാരുടെ ഉപദേശങ്ങളിലേയ്ക്ക് തിരിഞ്ഞു നോക്കും എന്നു പറയുക സാധ്യമാവുകയില്ല.' പ്രസിദ്ധങ്ങളായ പള്ളികളി

ലെ ധർമ്മപ്രവചനങ്ങൾ, അനുക്രമം വർദ്ധിച്ചുവരുന്ന തത്ത്വചിന്താപരമായ പ്രസിദ്ധീകരണങ്ങൾ, പ്രമുഖവാഗ്മികളുടെ പ്രസംഗങ്ങൾ, 'നവചിന്താസമാജ'ങ്ങളുടെ ഉദയം, ഇവയിൽനിന്നെല്ലാം കഴിഞ്ഞ ആറുകൊല്ലംകൊണ്ടു് പൗരസ്ത്യതത്ത്വചിന്തയ്ക്കു് അമേരിക്കയിൽ കൈവന്നിട്ടുള്ള വളർച്ച് മനസ്സിലാക്കാവുന്നതാണു്; പല പേരുകളിലും രൂപത്തിലും വേദാന്തതത്ത്വങ്ങളും അനുഷ്ഠാനങ്ങളും അവയിലെല്ലാം പ്രതിഫലിച്ചിരുന്നു. സ്വാമിജി പാശ്ചാത്യദേശങ്ങൾ സന്ദർശിക്കുന്നതിനായി രണ്ടാംതവണ പുറപ്പെട്ടപ്പോൾ, അനുക്രമം ഉജ്ജ്വലമായ് വരുന്ന ഒരു പ്രവർത്തനമണ്ഡലം തൻെറ മുന്നിലുണ്ടു് എന്ന സന്തോഷപ്രദമായ ബോധത്തോടുകൂടിയാണു് അങ്ങനെ ചെയ്തതു്. ആരോഗ്യം വീണ്ടെടുക്കാൻ വേണ്ടിയാണു് മുഖ്യമായും യാത്ര പുറപ്പെട്ടതു് എന്നു വരുകിലും അശ്രാന്തവും അവിരതവുമായ കർമ്മചക്രത്തിൽ അദ്ദേഹം വീണ്ടും പെട്ടുപോയി; കാരണം, അദ്ധ്യാപനവും പ്രചരണവും ശ്വാസോച്ഛ്വാസംപോലെ അദ്ദേഹത്തിൻെറ ജീവിതത്തിലെ ഒരു അവിഭാജ്യഘടകമായിത്തീർന്നിരുന്നു.

ഇനി നമുക്കു് പ്രസ്ഥാനത്തിൻെറ വേറൊരു മണ്ഡലത്തിലേക്കു് ഒന്നു കണ്ണോടിക്കാം. ദീനരുടെയും ദരിദ്രരുടെയും സേവനത്തിനായി സംഘാംഗങ്ങൾ നടത്തിപ്പോന്ന ദുരിതാശ്വാസപ്രവർത്തനങ്ങളിലേക്കു് സ്വാമിജിയുടെ ഉജ്ജ്വലസന്ദേശത്താൽ ഉത്തേജിതനായി അഖണ്ഡാനന്ദസ്വാമികൾ ഖെത്രിയിൽ ഒട്ടേറെ വിദ്യാഭ്യാസപ്രവർത്തനം നടത്തി. അദ്ദേഹത്തിൻെറ പ്രവർത്തനത്തിൻെറ ഫലമായി സ്ഥലത്തെ വിദ്യാലയത്തിലെ അദ്ധ്യേതാക്കളുടെയും അദ്ധ്യാപകരുടെയും എണ്ണം ഗണ്യമായി വർദ്ധിക്കുകയും അദ്ധ്യാപനത്തിൻെറ നിലവാരം ഉയരുകയും ചെയ്തു. അക്കാലത്തു് രജപുത്താനയിൽ അടിമസമ്പ്രദായം നിലവിലുണ്ടായിരുന്നു. അഖണ്ഡാനന്ദസ്വാമികളുടെ ഊർജ്ജിതമായ പ്രയത്നത്താൽ അനേകം അടിമക്കുട്ടികൾ സ്വതന്ത്രരാക്കപ്പെട്ടു; അവരുടെ വിദ്യാഭ്യാസത്തിനുള്ള സൗകര്യങ്ങളും ഏർപ്പെടുത്തപ്പെട്ടു.

അഖണ്ഡാനന്ദസ്വാമികളുടെ പ്രവർത്തനം പട്ടണത്തിൽ മാത്രമായിരുന്നില്ല; അദ്ദേഹം ഗ്രാമം തോറും സഞ്ചരിച്ചു; അഞ്ചു പ്രാഥമികവിദ്യാലയങ്ങൾ സ്ഥാപിച്ചു. അധികം താമസിയാതെ, വിവേകാനന്ദസ്വാമികളുടെ ഉപദേശമനുസരിച്ചും, വിദ്യാലയങ്ങളിലെ അനുക്രമമായ പുരോഗതി കണ്ടു് സന്തോഷിച്ചും ഖെത്രി മഹാരാജാവു് വിദ്യാഭ്യാസവകുപ്പിലേക്കുള്ള വാർഷികസഹായധനം അയ്യായിരംരൂപകൂടി കൂട്ടി. സ്ഥലത്തെ സംസ്കൃതവിദ്യാലയം അഖണ്ഡാനന്ദസ്വാമികളുടെ ഉത്സാഹത്തിൽ യജൂർവേദാധ്യാപന

ത്തിനുള്ള ഒരു വൈദികവിദ്യാലയമായി പരിവത്തനം ചെയ്യപ്പെട്ടു. ഏതാനും കാലം കഴിഞ്ഞ് സ്വാമികൾ ഉദയപുരം സംസ്ഥാനത്തിലെ നാഥദ്വാരത്തിൽ പോവുകയും കഠിനപ്രയത്നത്തിനു ശേഷം, അവിടെയുള്ള ബംഗാളിയുവാക്കന്മാരുടെ സഹായത്തോടു കൂടി ഒരു ഇംഗ്ലീഷ് മിഡിൽ സ്കൂൾ ആരംഭിക്കുകയും കുറച്ചുകാലം അദ്ദേഹംതന്നെ നടത്തുകയും ചെയ്തു. ഇതിനൊക്കെ പുറമേ, രജപുത്താനയിലെ ആംവാർ തുടങ്ങിയ സംസ്ഥാനങ്ങളിൽ, ജനങ്ങളുടെ പുരോഗതിയെ സഹായിക്കുന്ന സാംസ്കാരികവും മതപരവും മററുമായ വിഷയങ്ങൾ ചർച്ചചെയ്യുന്നതിന് അനേകം സമാജങ്ങൾ സംഘടിപ്പിക്കുകയുണ്ടായി.

മുഷിദബാദ്ജില്ലയിൽ അഖണ്ഡാനന്ദസ്വാമികൾ നടത്തിവന്ന ദുരിതനിവാരണപ്രവത്തനങ്ങളെക്കുറിച്ച് മുമ്പ് സൂചിപ്പിക്കുകയുണ്ടായി. മാതൃകാപരമായ സേവനവ്യഗ്രതയും ത്യാഗതീവ്രതയും കൊണ്ട് അദ്ദേഹത്തെ സക്കാർ അധികൃതർ മുക്തകണ്ഠം പ്രശംസിക്കുകയും എല്ലാ സഹായസഹകരണങ്ങളും അദ്ദേഹത്തിന് ചെയ്തു കൊടുക്കുകയും ചെയ്തു. ക്ഷാമബാധിതമായ ഗ്രാമങ്ങളിൽക്കൂടി സഞ്ചരിക്കുന്ന അവസരത്തിൽ അനാഥരായ കുട്ടികളുടെ ദയനീയാവസ്ഥ കണ്ട് ഒരു അനാഥാലയം ആരംഭിക്കാൻ സ്വാമികൾ ആലോചിച്ചു, അതനുസരിച്ച് തൻെറ പ്രവത്തനകേന്ദ്രമായ മഹുലയിൽ 1897-ൽ രണ്ട് അനാഥശിശുക്കളെ എടുത്തു വളത്താൻ ആരംഭിച്ചു. 1899 ആരംഭത്തിൽ ഈ അനാഥാലയം സർഗാച്ചിയിലേയ്ക്ക് മാററി സ്ഥാപിച്ചു, ക്രമേണ അനാഥബാലന്മാരുടെ എണ്ണം വദ്ധിച്ചു. അവക്ക് പാപ്പിടവും അന്നവസ്ത്രാദികളും നല്കുന്നതിനു പുറമെ, അവരുടെ കായികവും ബുദ്ധിപരവുമായ കഴിവുകൾ വദ്ധിപ്പിക്കുന്നതിന് പലതരം പ്രയോജനകരങ്ങളായ കരകൗശലങ്ങൾ പഠിപ്പിക്കുകയും സ്വഭാവരൂപവത്കരണത്തിന് ആദ്ധ്യാത്മികവും മതപരവുമായ പാഠങ്ങളും പരിശീലനങ്ങളും നല്കുകയും ചെയ്തുപോന്നു. അവരെ നല്ല പൗരന്മാരും പൂണ്ണമനുഷ്യരും ആക്കിത്തീക്കാൻ അദ്ദേഹം സവ്വഥാ പ്രയത്നിച്ചു . തുടങ്ങി രണ്ടുകൊല്ലത്തിനകം, തനിക്കു കിട്ടിയ പരിമിതമായ തുകകൊണ്ട്, ഇംഗ്ലീഷിലും ബംഗാളിയിലും എഴുതാനും വായിക്കാനും കണക്കുകൂട്ടാനും ആവശ്യമായ പ്രാഥമികപാഠങ്ങൾ പഠിപ്പിക്കാൻ വേണ്ട ഏപ്പാട് ചെയ്തു. ജാതിമതവ്യത്യാസമില്ലാതെ ഏവക്കും പ്രവേശനം നല്കിയിരുന്നു; അന്തേവാസികൾക്ക് താന്താങ്ങളുടെ മതവിശ്വാസങ്ങളും ആരാധനാസമ്പ്രദായങ്ങളും അനുസരിക്കുന്നതിനു സ്വാതന്ത്ര്യമുണ്ടായിരുന്നുതാനും. അഖണ്ഡാനന്ദസ്വാമികൾ കണക്കററ ക്ലേശങ്ങളും കഷ്ടങ്ങളും സഹിച്ചും തൻെറ ആരോഗ്യത്തെ ഗണ്യമാക്കാതെയും താൻ സ്വയം ഏറെറടുത്ത

സേവനകർമ്മം വളർത്തിക്കൊണ്ടുപോന്നു. രാമകൃഷ്ണസംഘത്തിൽ, സേവാധർമ്മത്തിൻെറ പ്രവാചകനും പ്രചോദകനും സ്വാമി വിവേകാനന്ദനായിരുന്നെങ്കിലും ആയതു് ആദ്യം പ്രവൃത്തിപഥത്തിൽ കൊണ്ടുവന്നതു് അഖണ്ഡാനന്ദസ്വാമികളായിരുന്നു.

ദിനാജ്പൂരിൽ 1897-ൽ പട്ടിണി കിടന്നു പലരും മരിക്കാനിടയായി. ത്രിഗുണാതീതാനന്ദസ്വാമികളുടെ മേൽനോട്ടത്തിൽ ആഗസ്ററിൽ അവിടെ മുഷിദബാദിൽ നടത്തിയ രീതിയിൽ, ദുരിതനിവാരണപ്രവർത്തനം ആരംഭിച്ചു. രണ്ടു മാസത്തിനകം സ്വാമികൾ തൻെറ പ്രവർത്തനം എൺപത്തിനാലു ഗ്രാമങ്ങളിലേയ്ക്കു വ്യാപിപ്പിച്ചു. അദ്ദേഹത്തിൻെറ അശ്രാന്തവും നിസ്സ്വാർത്ഥവുമായ സേവനം സർക്കാരിൻെറ ശ്രദ്ധയെ ആകർഷിച്ചു. അഖണ്ഡാനന്ദസ്വാമികൾക്കു നല്കിയിരുന്നതുപോലെ ഇവിടെയും സർക്കാർ വളരെ ചുരുങ്ങിയ വിലയ്ക്കു് അരി കൊടുക്കാൻ ഏർപ്പാടു ചെയ്തു, സ്വാമികളുടെ പ്രവർത്തനത്തെക്കുറിച്ചു് സർക്കാർരേഖയിൽനിന്നും ഒരു ഭാഗം കൊടുക്കുന്നു:

'രാമകൃഷ്ണമിഷനിലെ ഒരംഗമായ ത്രിഗുണാതീതസ്വാമി ചെയ്ത വിശിഷ്ടസേവനത്തെ പരാമർശിക്കാതെ എനിക്കീ റിപ്പോർട്ടു് അവസാനിപ്പിക്കാൻ നിർവ്വാഹമില്ല. താമസസൗകര്യങ്ങൾ യാതൊന്നുമില്ലാത്ത ഒരിടത്തു താമസിച്ചുകൊണ്ടു് സ്വാമി പാവങ്ങൾക്കു് സൗജന്യമായി അരി വിതരണം നടത്തി. സ്ഥിതിഗതികൾ ശരിയായി അറിയുന്നതിനു് അദ്ദേഹം തന്നാലാവുന്ന പ്രയത്നങ്ങളൊക്കെ ചെയ്തു; കാര്യം നേരിട്ടന്വേഷിച്ചു മനസ്സിലാക്കി. അദ്ദേഹം പിന്നീടു് ദിനാജ്പൂർ പട്ടണത്തിലും ചില സേവനങ്ങൾ ചെയ്തു. .... ജാതിയോ, മതമോ ഒന്നും പരിഗണിക്കാതെയാണു് സഹായങ്ങൾ ചെയ്തിരുന്നതു്. പ്രവൃത്തികളൊക്കെ സ്വാമി എൻെറയോ മററാരുടെയെങ്കിലുമോ സഹായമൊന്നും കൂടാതെ, തന്നെത്താനാണു് ചെയ്തിരുന്നതു് എന്നുംകൂടി പ്രസ്താവിച്ചുകൊള്ളട്ടെ.'

പ്രവർത്തനം അവസാനിച്ചപ്പോൾ പട്ടണത്തിലെ പൗരന്മാർ 1897 ഡിസംബർ 3-ാംനു- ഒരു യോഗം ചേർന്നു് ത്രിഗുണാതീതാനന്ദസ്വാമികൾക്കു് ഒരു കൃതജ്ഞതാപത്രം സമർപ്പിച്ചു. സ്വാമികൾക്കു് കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടു് സമ്മേളനാദ്ധ്യക്ഷൻ പറഞ്ഞു:

....സ്വാമിയുടെ നിസ്സ്വാർത്ഥവും വിശിഷ്ടവുമായ സേവനത്തെക്കുറിച്ചു് ഞാൻ തികച്ചും മനസ്സിലാക്കുന്നു. ഈ ജില്ലയുമായി അദ്ദേഹത്തെ ബന്ധിക്കാൻ യാതൊന്നുമില്ല....മനുഷ്യരെ സഹായിക്കുക എന്ന ഒരേ ഒരു ഉദ്ദേശ്യമേ അദ്ദേഹത്തിനു് ഉണ്ടായിരുന്നുള്ളു. സഹായത്തിനു് അദ്ദേഹം സർക്കാർ ഉദ്യോഗസ്ഥന്മാരെ ആശ്രയിച്ചി

രുന്നില്ല; അവക്കെതിരായിട്ടും അദ്ദേഹം പ്രവത്തിച്ചില്ല. സ്വാമി സകലതും തന്നത്താൻ ചെയ്തു, സ്വന്തം കൈകൊണ്ടു ചെയ്തു. ഇതാണു് സ്വയംഭരണത്തിന്റെ വിജയത്തിനുള്ള രഹസ്യം. സ്വയം ഭരണമെന്നാൽ കാര്യം നടത്തുകയാണു്, അല്ലാതെ സമ്മേളനങ്ങരം മാത്രം നടത്തുകയല്ല. ഇമ്മാതിരി ആളുകരം നമുക്കു് ഇനിയും ഉണ്ടായിരുന്നെങ്കിൽ നമുക്കു് കൂടുതൽ സ്വയംഭരണം ഉണ്ടാകുമായിരുന്നു എന്നു പറഞ്ഞുകൊള്ളട്ടെ.... ഈ യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കാൻ എനിക്കു് സന്തോഷമുണ്ടു്; കാരണം, ഇതു് ചെറിയൊരു തുടക്കമേ ആകുന്നുള്ളുവെങ്കിലും സ്വാശ്രയയത്നത്തിന്റെ ശരിയായ ഒരു പ്രാരംഭമാണിതു്. വിത്തവിടെയുണ്ടെങ്കിൽ യഥാകാലം അതു വളന്നുകൊള്ളും.'

അദ്ധ്യക്ഷൻ കൃതജ്ഞതാപത്രം വായിച്ചു സമപ്പിച്ചതിനുശേഷം ത്രിഗുണാതീതാനന്ദസ്വാമികരം സമുചിതമായും ഉജ്ജ്വലമായും മറുപടിപ്രസംഗം ചെയ്തു: രണ്ടു മണിക്കൂർ നീണ്ടുനിന്ന ആ പ്രസംഗത്തിൽ സ്വാമികരം ക്ഷാമം ഉണ്ടാകാനുള്ള കാരണങ്ങരം വിവരിച്ചു് അവയെ തടയാനുള്ള ഉപായങ്ങരം നിദ്ദേശിച്ചു. അദ്ദേഹത്തിന്റെ പ്രസംഗം എല്ലാവരുടെയും അനുമോദനത്തിനു പാത്രമായി.

ദേവഘറിൽ വിരജാനന്ദസ്വാമികരം ഏതാണ്ടിക്കാലത്തു തന്നെ വേറൊരു ദുരിതാശ്വാസകേന്ദ്രം ആരംഭിച്ചു. അതിന്റെ പ്രവത്തനവും ഇതേ രീതിക്കുതന്നെയായിരുന്നു. ഇവ കൂടാതെ, ദക്ഷിണേശ്വരത്തും കല്ക്കത്തയിലും ദുരിതനിവാരണപ്രവത്തനങ്ങരം ആരംഭിക്കപ്പെട്ടു. ഇന്ത്യയിലെ ജനങ്ങളുടെ ദാരിദ്ര്യദുരിതവാത്ത കേട്ടു്, ഇംഗ്ലണ്ടിലും അമേരിക്കയിലുമുള്ള സ്വാമിജിയുടെ ശിഷ്യരും സുഹൃത്തുക്കളും സഹതാപാത്തരായി സമ്മേളനങ്ങരം വിളിച്ചുകൂട്ടുകയും ഉദാരമായ സംഭാവനകരം ശേഖരിച്ചു് അയയ്ക്കുകയും ചെയ്തു എന്നതു് പ്രത്യേകം പ്രസ്താവ്യമാകുന്നു.

കല്ക്കത്തയിൽ 1898 മേയ്മാസത്തിൽ പ്ലേഗു് ആദ്യമായി പൊട്ടിപ്പുറപ്പെട്ടപ്പോരം അതിന്റെ നിവാരണത്തിനായി സ്വാമിജിതന്നെ നിദ്ദേശിച്ചു നടപ്പാക്കിയ ഏപ്പാടുകളെയും പ്രവത്തനങ്ങളെയും കുറിച്ചു് നേരത്തെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. പരിഭ്രാന്തരായ ജനങ്ങരം നാടും വീടും വിട്ടു് ഓടുന്ന അവസരത്തിൽ അവരുടെ രക്ഷയ്ക്കും ശ്രേയസ്സിന്നുമായി നിനച്ചതും യത്നിച്ചതും നിഷ്കിഞ്ചനനായ ആ യതീന്ദ്രനാണു്.

അടുത്തവഷം കല്ക്കത്തയിൽ പ്ലേഗു് ആരംഭിച്ചപ്പോരം സ്വാമിജിയുടെ നിദ്ദേശപ്രകാരം മാച്ചു് 31-ാം തീയതി രാമകൃഷ്ണ മിഷൻ പ്രതിരോധപ്രവത്തനങ്ങരം ആരംഭിക്കുകയും സുസംഘടിതമായ രീതിയിൽ സ്തുത്യഹമായ സേവനം ഒട്ടുവളരെ നടത്തുകയും

ചെയ്തു. ആളുകളുടെ ഇടയിൽ വിശ്വാസം വളർത്തുന്നതിനും സേവനത്തിൽ ഏർപ്പെട്ടിരുന്നവരെ ഉത്സാഹിപ്പിക്കുന്നതിനുമായി സ്വാമിജി തന്നെ ചേരികളിൽപ്പോയി താമസിച്ചു. ഈ പ്രവർത്തനത്തിൻെറ സെക്രട്ടറി സിസ്റ്റർ നിവേദിതയായിരുന്നു. ശിവാനന്ദസ്വാമികൾ, നിത്യാനന്ദസ്വാമികൾ, ആത്മാനന്ദസ്വാമികൾ എന്നിവരുടെ സഹായസഹകരണങ്ങളോടെ സദാനന്ദസ്വാമികളാണ് പ്രവർത്തനങ്ങൾ സംഘടിപ്പിച്ചത്. നഗരത്തിലെ നാലു വാർഡുകളിൽനിന്ന് തോട്ടികളുടെ സഹായത്തോടെ വണ്ടിക്കണക്കിന് വളരെയേറെ ചപ്പുചവറും മലമാലിന്യങ്ങളും നീക്കം ചെയ്യുകയും സ്ഥലമെല്ലാം അണുനാശകദ്രവങ്ങൾ തളിച്ച് രോഗബീജമുക്തമാക്കുകയും ചെയ്തു.

ഏപ്രിൽ 21-ാം തീയതി ക്ലാസിക് തിയേററർ ഹാളിൽ പൊതുയോഗംകൂടി; അവിടെവെച്ച്, 'പ്ലേഗും വിദ്യാർത്ഥികളുടെ കർത്തവ്യവും' എന്ന വിഷയത്തെ സംബന്ധിച്ച് സിസ്റ്റർ നിവേദിത ഒരു പ്രസംഗം ചെയ്തു. തദവസരത്തിൽ സ്വാമിജിയുടെ ആവേശഭരിതമായ ഉദ്ബോധനത്താൽ പ്രചോദിതരായ പതിനഞ്ചു വിദ്യാർത്ഥികൾ ചേർന്ന് ഒരു സേവാസംഘം രൂപവത്കരിച്ചു. ചേരികളിലെ കുടിലുകളിൽ പോയി പരിശോധനനടത്തുകയും ശുചീകരണപ്രചാരണം നടത്തുകയും ലഘുലേഖകൾ വിതരണം ചെയ്യുകയും ആളുകൾക്ക് ആശ്വാസവും തൻേറടവും നല്കുകയുമായിരുന്നു അവരുടെ പ്രധാനപ്രവർത്തനങ്ങൾ. പ്ലേഗുബാധ നീങ്ങുന്നതുവരെ അവർ എല്ലാ ഞായറാഴ്ചയും രാമകൃഷ്ണമിഷൻകാര്യാലയത്തിൽ സമ്മേളിച്ച് സിസ്റ്റർ നിവേദിതയ്ക്കു് റിപ്പോർട്ടു സമർപ്പിക്കുകയും നിർദ്ദേശങ്ങൾ സ്വീകരിക്കുകയും ചെയ്തുപോന്നു.

സ്വാമിജി പാശ്ചാത്യദേശങ്ങളിൽനിന്നും മടങ്ങിയെത്തിയശേഷം തൻെറ ഗുരുനാഥനായ ശ്രീരാമകൃഷ്ണൻെറ ജന്മോത്സവം ആഘോഷപൂർവ്വം കൊണ്ടാടാൻ തുടങ്ങി. അതു വളരെ വേഗം പൊതുജനങ്ങൾ സോത്സാഹം സ്വാഗതം ചെയ്യുകയും ക്രമേണ അതൊരു ദേശീയോത്സവമായിത്തീരുകയും ചെയ്തു. ഉത്സവത്തിൻെറ മതപരവും വിദ്യാഭ്യാസപരവുമായ ചടങ്ങുകൾക്കു പുറമേ അനേകായിരം ദരിദ്രനാരായണന്മാർക്ക് അന്നദാനവും ജന്മോത്സവത്തിൻെറ ഒരു പ്രധാനപരിപാടിയായിട്ടുണ്ട്; അതും കല്ക്കത്തയിലെ മുഖ്യകേന്ദ്രത്തിൽ മാത്രമല്ല, സംഘത്തിൻെറ എല്ലാ ശാഖകളിലും ഇങ്ങനെ അന്നദാനം ചെയ്തുപോരുന്നുണ്ട്.

സ്വാമി വിവേകാനന്ദൻെറ നേതൃത്വത്തിലും പ്രചോദനത്തിലും രാമകൃഷ്ണസംഘം രണ്ടുവർഷം നടത്തിയ സേവനപ്രവർത്തനങ്ങളുടെ ഒരു സംക്ഷിപ്തരൂപമാണിത്. ഈവക പ്രവർത്തനങ്ങളുടെ മഹത്ത്വം നിർണ്ണയിക്കേണ്ടതു്, ചെയ്യാൻ കഴിഞ്ഞ പ്രവർത്തനങ്ങളുടെ

വലിപ്പം നോക്കിയിട്ടല്ല,-വലിപ്പത്തിലും അതു് ഗണനീയമായി രുന്നെങ്കിലും-പിന്നെയോ, പ്രവർത്തകരിലും പൊതുജനങ്ങളിലും അതു് ഉളവാക്കിയ സൗഹൃദത്തെയും സഹകരണമനോഭാവത്തെയും തദ്വാരാ അതിനു ഭാവിയിൽ വളൎന്നു വലുതാവാനുള്ള സാദ്ധ്യതക ളെയും പരിഗണിച്ചിട്ടാണു്.

ക്ഷാമം ഭീകരമായ അതിന്റെ നഗ്നനൃത്തം ആരംഭിച്ചപ്പോൾ സ്വാമിജിയുടെ ചിന്തയെല്ലാം ദീനരെയും ദരിദ്രരെയും കുറിച്ചായി രുന്നു. അഗതികളുടെ ദീനരോദനം അദ്ദേഹത്തിന്റെ ഹൃദയത്തിൽ തുളച്ചുകയറി. സാമാന്യജനങ്ങളുടെ ദുരിതങ്ങൾ ദൂരീകരിച്ചു് അവ ൎക്കു് ജീവനോപായം ഉണ്ടാകാനുള്ള ഉപായങ്ങളെക്കുറിച്ചു് അക്കാല ത്തു് സ്വാമിജി സംസാരിക്കുന്നതു കേൾക്കാനിടയായവൎക്കെല്ലാം അദ്ദേഹത്തിനു് സ്വരാജ്യത്തോടും സ്വജനതയോടും ഉള്ള സ്നേഹത്തി ന്റെയും സഹതാപത്തിന്റെയും ആഴം അല്പമൊന്നു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ടു്.

ഒരിക്കൽ ഹിതവാദിപത്രത്തിന്റെ പത്രാധിപർ പണ്ഡിത സഖാരാമഗണേശദ്യൂസ്കർ രണ്ടു സ്നേഹിതന്മാരുമൊരുമിച്ചു് സ്വാമി ജിയെ കാണാൻ വന്നു. അവരിൽ ഒരാൾ പഞ്ചാബിൽനിന്നുമാണെ ന്നറിഞ്ഞപ്പോൾ, സ്വാമിജി അദ്ദേഹവുമായി, പഞ്ചാബിന്റെ ആവശ്യങ്ങളെക്കുറിച്ചും അന്നവിടെ നിലവിലിരുന്ന ഭക്ഷണദുർഭി ക്ഷതയെക്കുറിച്ചും അതു് പരിഹരിക്കാനുള്ള ഉപായങ്ങളെക്കുറിച്ചും സംഭാഷണത്തിലേപ്പെട്ടു. പൊതുജനങ്ങൾക്കു് അവരുടെ ഭൗതികവും സാംസ്കാരികവുമായ നില ഉയൎത്തുന്നതിനാവശ്യമായ വിദ്യാഭ്യാസം നല്കുന്നതിനെക്കുറിച്ചും മററുമായി സംഭാഷണം തുടൎന്നു. യാത്ര പറ യാൻനേരത്തു് പഞ്ചാബിമാന്യൻ കുണ്ഠിതത്തോടെ സവിനയം അറിയിച്ചു: ‘സ്വാമിജി, മതസംബന്ധമായ അനേകം ഉപദേശങ്ങൾ ഗ്രഹിക്കാമെന്നുള്ള വലിയ പ്രതീക്ഷയോടുകൂടിയാണു് ഞങ്ങൾ വന്നതു്. എന്നാൽ നിർഭാഗ്യവശാൽ നമ്മുടെ സംഭാഷണം വെറും സാധാരണ സംഗതികളെക്കുറിച്ചായിരുന്നു. ദിവസം വെറുതെ കള ഞ്ഞു!’ ഇതു കേട്ടതും സ്വാമിജിയുടെ മുഖം ഘനഗംഭീരമായി; അദ്ദേഹം അരുളി: ‘മഹാശയ, എന്റെ നാട്ടിൽ ഒരു പട്ടിപോലും പട്ടിണി കിടക്കുന്ന കാലത്തോളം അതിനു് തീററ കൊടുക്കുകയും അതിനെ പോററുകയുമാണു് എന്റെ മതം; മററെല്ലാം നിൎമ്മതമോ ദുർമതമോ ആകുന്നു!’ സ്വാമിജിയുടെ മറുപടി കേട്ടു് സന്ദൎശകർ മൂവരും സ്തബ്ധമൂകരായി. സ്വാമിജിയുടെ ദേഹത്യാഗം കഴിഞ്ഞു് വളരെ കാലത്തിനുശേഷം ശ്രീമാൻ ദ്യൂസ്കർ ഈ സംഭവം ഒരു ശിഷ്യനോടു പറഞ്ഞ അവസരത്തിൽ, സ്വാമിജിയുടെ ആ വാക്കു കൾ തന്റെ ഹൃദയത്തിൽ തുളഞ്ഞുകയറിയെന്നും, യഥാൎത്ഥമായ സ്വദേശസ്നേഹമെന്നാൽ എന്താണെന്നു്, മുമ്പൊരിക്കലും ഉണ്ടാ

കാത്ത തരത്തിൽ, അന്നു് തനിക്കു് മനസ്സിലായി എന്നും പ്രസ്താവി ക്കുകയുണ്ടായി.

ഏതാണ്ടു് ഈ കാലത്താണു് ഉത്തരഖണ്ഡത്തിൽനിന്നും ഒരു പണ്ഡിതൻ വേദാന്തചച്ച്ക്കായി സ്വാമിജിയെ സന്ദശിച്ചതു്. നാ ടെങ്ങും നടമാടിയിരുന്ന കൊടിയ ക്ഷാമത്തെ നിവാരണം ചെ യ്യാൻ തനിക്കു് കഴിവില്ലല്ലൊ എന്നോത്തു് സ്വാമിജി സന്തപ്തനാ യി കഴിയുന്ന കാലമായിരുന്നു അതു്. പണ്ഡിതനു ശാസ്ത്രചച്ച ആരംഭിക്കാൻ ഒരവസരവും നല്കാതെ സ്വാമിജി പറഞ്ഞു: 'പണ്ഡി തജി, ആദ്യം നാടെങ്ങും കൊടുമ്പിരികൊണ്ടിരിക്കുന്ന കടുത്ത ദുരിതത്തെ ദൂരീകരിക്കാൻ ശ്രമിക്കുക; ഒരു പിടി അന്നത്തിനുവേ ണ്ടി കേഴുന്ന, വിശന്നു വലയുന്ന, നിങ്ങളുടെ സ്വന്തം നാട്ടുകാരുടെ, നെഞ്ചു പിളക്കുന്ന മുറവിളിയടക്കാൻ നോക്കുക. അതു കഴിഞ്ഞിട്ടു് എന്റെയടുത്തു വരൂ വേദാന്തചച്ച്ക്കു്. പട്ടിണികൊണ്ടു പൊരി ഞ്ഞു ചാകുന്ന ആയിരക്കണക്കിനാളുകളുടെ ഉയിരിനെ രക്ഷിക്കാൻ തന്റെ സമസ്തജീവിതവും പ്രാണനും ബലിയപ്പിക്കുക, ഇതാണു് വേദാന്തധമ്മത്തിന്റെ സാരസംഗ്രഹം !'

'അതെ, മഹാനായ സ്വാമി വിവേകാനന്ദൻ കാണിച്ചു തന്നി ട്ടുള്ള ഉത്കൃഷ്ടവും ഉത്തമവുമായ ഈ മാഗ്ഗത്തിനു മുമ്പിൽ–മാനവത യുടെ ബലിപീഠത്തിൽ, നമ്മുടെ ജീവിതം ബലി നല്കുക എന്നതിനു മുമ്പിൽ–ഹഠയോഗത്തിന്റെ കായക്ലേശങ്ങളും ആത്മപീഡനങ്ങളും തികച്ചും നിഷ്പ്രഭങ്ങളും നിസ്സാരങ്ങളുമായിപ്പോകുന്നു,' എന്നാണു് ഒരു പ്രസംഗകൻ പറഞ്ഞിട്ടുള്ളതു്.

ഡിസംബർ 16–ാം തീയതി സ്വാമിജി, വീണ്ടും പാശ്ചാത്യ ദേശങ്ങരം സന്ദശിക്കുന്നതിനെക്കുറിച്ചു് പ്രസ്താവിച്ചിരുന്നു. വേന ല്ക്കാലം സമീപിച്ചതോടെ അദ്ദേഹത്തിന്റെ ആരോഗ്യം വല്ലാതെ മോശമായിത്തീന്നതിനാൽ വേഗം യാത്ര പുറപ്പെടണമെന്നു് സുഹൃ ത്തുക്കളും വൈദ്യന്മാരും നിബ്ബന്ധിക്കാൻ തുടങ്ങി. 1899 ഏപ്രിൽ 11–ാം തീയതി സ്വാമിജിതന്നെ ഒരു അമേരിക്കൻ സുഹൃത്തിനു് എഴുതി: 'രണ്ടു കൊല്ലത്തെ ശരീരപീഡ എന്റെ ഇരുപതു വഷത്തെ ആയുസ്സു് കൊണ്ടുപോയി. കൊള്ളാം, പക്ഷേ ആത്മാവു മാറുന്നില്ല. ഉണ്ടോ ? അതവിടെയുണ്ടു്, അതേ ഭ്രാന്തൻ, ഒരേ ആശയത്തിൽ ഭ്രാന്തൻ, ഏകാഗ്രൻ, നിർഭരൻ.' സമുദ്രയാത്ര ആരോഗ്യം വീണ്ടെടു ക്കാൻ സഹായിക്കും എന്നാണു് പ്രതീക്ഷിച്ചതു്. കല്ക്കത്തയിലെ പ്രിൻസെപ്പു് ഘട്ടത്തിൽനിന്നും ജൂൺ 20–ാം തീയതി കപ്പൽ കയ റാൻ തീച്ചയാക്കി; ഒരുമിച്ചു് തുര്യാനന്ദസ്വാമികളും, താൻ നടത്തി വരുന്ന ബാലികാവിദ്യാലയത്തിന്റെ ആവശ്യങ്ങരക്കായി ഇംഗ്ല ണ്ടിലേയ്ക്കു പോകുന്ന സിസ്ററർ നിവേദിതയും പോകുമെന്നു നിശ്ചയിച്ചു.

കൗമാരബ്രഹ്മചാരിയും തീവ്രതപസ്വിയും ബ്രഹ്മവർച്ചസ്വിയും ത്യാഗദീപ്തനുമായ തുര്യാനന്ദസ്വാമികൾ സംഘാംഗങ്ങളുടെ അത്യാദരത്തിനും സ്നേഹത്തിനും പാത്രമായിരുന്നു. സംസ്കൃതത്തിൽ നല്ല പാണ്ഡിത്യമുള്ള അദ്ദേഹം ആലംബസ്സാർമഠത്തിന്റെ ആരംഭംമുതൽ യുവസാധകന്മാർക്ക് ശാസ്ത്രപാഠംകൊണ്ടും അദ്ധ്യാത്മചർച്ച്കൊണ്ടും തന്റെ മാതൃകാപരമായ ജീവിതചര്യകൊണ്ടും വേണ്ട പരിശീലനം നല്കിപ്പോന്നു. സ്വാമിജിയുടെ കൂടെ അദ്ദേഹം അമേരിക്കയ്ക്കു് പോകണമെന്ന നിർദ്ദേശം വന്നപ്പോൾ ഏതാനും വേദാന്തഗ്രന്ഥങ്ങൾ കൂടെ കൊണ്ടുപോകാൻ അദ്ദേഹം താല്പര്യം പ്രകടിപ്പിച്ചു. അപ്പോൾ സ്വാമിജി പ്രഖ്യാപിച്ചു: 'ഓ, പാണ്ഡിത്യവും പുസ്തകവും അവർക്ക് വേണ്ടത്രയായിക്കഴിഞ്ഞു. ക്ഷാത്രപ്രഭാവം അവർ കണ്ടു; ഇനിയെനിക്കു് ഒരു ബ്രാഹ്മണനെ അവർക്ക് കാണിച്ചുകൊടുക്കണം!' സനാതനധർമ്മസംരക്ഷണത്തിനുവേണ്ടി അടരാടുകയും വെല്ലുവിളിക്കുകയും ചെയ്യുന്നതു്, പാശ്ചാത്യർ തന്നിൽ ദർശിച്ചുവെന്നും, തികഞ്ഞ യാഥാസ്ഥിതികത്വത്തിൽ ജനിച്ചുവളർന്ന ഒരു ബ്രാഹ്മണനായ ഈ സതീർത്ഥ്യനിൽക്കൂടി ഒരു ധ്യാനയോഗിയെ അവർക്ക് കാണിച്ചുകൊടുക്കുകയാകുന്നു തന്റെ ഉദ്ദേശമെന്നും സ്വാമിജി ഇതിൽക്കൂടി പ്രഖ്യാപിക്കുകയാണു ചെയ്തതു്.

ധ്യാനപരനായ തുര്യാനന്ദസ്വാമികൾ പൊതുപ്രവർത്തനത്തിൽ വിമുഖനായിരുന്നു. അദ്ദേഹത്തെ അരങ്ങത്തേയ്ക്കു കൊണ്ടുവരാൻ സ്വാമിജി പല ഉപായങ്ങളും നോക്കി; ഒന്നും ഫലിച്ചില്ല. എന്നിട്ടൊടുവിൽ ഒരു ദിവസം ഡാർജീലിങ്ങിൽവെച്ചു്, അനുനയങ്ങളൊക്കെ വിഫലമായപ്പോൾ, സ്വാമിജി തന്റെ സതീർത്ഥ്യന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു് മാറത്തു് തലയും ചായ്ച്ചു് ഒരു കുട്ടിയെപ്പോലെ കരഞ്ഞുകൊണ്ടു പറഞ്ഞു: 'പ്രിയ ഹരിഭായ്, നമ്മുടെ ഗുരുദേവന്റെ ഈ സന്ദേശം പ്രചരിപ്പിക്കാൻവേണ്ടി ഞാനെന്റെ പ്രാണൻ ഇഞ്ചിഞ്ചായി പണയം വെയ്ക്കുന്നതു കാണുന്നില്ലേ? ഞാൻ മരണത്തിന്റെ വക്കത്തെത്തിയതു് കാണുന്നില്ലേ? എന്റെ ഈ കടുത്ത ചുമടിന്റെ ഒരു ഭാഗം ഏറ്റെടുത്തു് എന്നെ സഹായിക്കാതെ അങ്ങേയ്ക്കു് വെറുതെ നോക്കിനില്ക്കാനാവുമോ?' സതീർത്ഥ്യൻ കീഴടങ്ങി. സന്ദേഹങ്ങളെല്ലാം അസ്തമിച്ചു. സ്വാമിയുടെ നിർദ്ദേശം അക്ഷരംപ്രതി അനുസരിച്ചുകൊള്ളാമെന്നു് അപ്പോൾത്തന്നെ തുര്യാനന്ദസ്വാമികൾ പ്രതിജ്ഞ ചെയ്തു. ഈ വിധത്തിലാണു് പാശ്ചാത്യരാജ്യങ്ങളിലെ പ്രവർത്തനം ജഗന്മാതാവിന്റെ ഇച്ഛാനുസൃതമാണെന്നു് അദ്ദേഹം സ്വീകരിച്ചതു്; താൻ ഏറ്റെടുത്ത കൃത്യത്തിനുവേണ്ടി അദ്ദേഹം തികച്ചും സ്വയം സമർപ്പിക്കുകയും ചെയ്തു.

പത്തൊമ്പതാം തീയതി രാത്രി മഠത്തിലെ അന്തേവാസികൾ ഒരു യോഗംകൂടി സ്വാമിജിക്കും തുര്യാനന്ദസ്വാമികൾക്കും

ഓരോ മംഗളാശംസാപത്രം സമർപ്പിച്ചു. തുര്യാനന്ദസ്വാമികൾ ചെറിയ ഒരു മറുപടിപ്രസംഗം ചെയ്തു. സ്വാമിജിയുടെ മറുപടി, 'സന്ന്യാസം: അതിൻെറ ആദർശവും അനുഷ്ഠാനവും' എന്നതിനെക്കുറിച്ച് ഒരു ചെറുപ്രസംഗമായിരുന്നു. അതിൽ സന്ന്യാസി മരണത്തെ സ്നേഹിക്കണമെന്ന്, അതായത് സ്വജീവിതം ലോകത്തിനു ഒരു ബലിയായി അർപ്പിക്കണമെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു; കാരണം, അപ്പോൾ സന്ന്യാസിയുടെ സർവ്വകർമ്മങ്ങളും നിസ്സ്വാർത്ഥവും ലോകക്ഷേമകരവും ആയിരിക്കും. അപ്രാപ്യവും അസാദ്ധ്യവുമായ ആദർശം ശരിയല്ല. ബൗദ്ധരും ജൈനരുമായ പരിഷ്കർത്താക്കൾക്ക് പററിയ അബദ്ധം അതാണ്. നടപ്പുള്ള കാര്യം മാത്രം നോക്കുന്ന ഏർപ്പാടും തെററാണ്. രണ്ടുററവും ഒഴിവാക്കണം. 'നിങ്ങൾ നിങ്ങളുടെ ജീവിതത്തിൽ തീവ്രമായ ആദർശപരതയും തികഞ്ഞ കർമ്മകുശലതയും കൂട്ടിയിണക്കണം. ഈ നിമിഷം ഗാഢമായ ധ്യാനത്തിൽ മുഴുകാനും അടുത്ത നിമിഷം അവിടെ ആ പറമ്പിൽ പോയി കൃഷി ചെയ്യാനും നിങ്ങൾ സന്നദ്ധരായിരിക്കണം. ഈ നിമിഷത്തിൽ ശാസ്ത്രങ്ങളുടെ രഹസ്യങ്ങൾ വ്യാഖ്യാനിക്കാനും അടുത്ത നിമിഷത്തിൽ പറമ്പിലെ വിളകൾ ചന്തയിൽ കൊണ്ടുപോയി വില്ക്കാനും തയ്യാറാവണം...' മഠത്തിൻെറ ലക്ഷ്യം ആളുകളെ പൗരുഷശാലികളാക്കുകയാകുന്നു. അവർതന്നെ ഋഷികളായിത്തീരണം. 'ശക്തിയെപ്പോലെ ശക്തനും അതേ സമയം ഒരു സ്ത്രീയുടെ ഹൃദയമുടയവനുമാണ് യഥാർത്ഥമനുഷ്യൻ.' സംഘത്തോട് അവർക്ക് തികഞ്ഞ ആദരം ഉണ്ടായിരിക്കണം; അചഞ്ചലമായ അനുസരണശീലവും വളർത്തണം.' ഉപദേശങ്ങൾ നല്കിയശേഷം സ്വാമിജി ഒരു പിതാവിനെപ്പോലെ വാത്സല്യത്തോടെ അവരുടെ നേരേ നോക്കി അവരെ അനുഗ്രഹിച്ചു.

യാത്ര പുറപ്പെടുന്ന അന്ന് ശ്രീമാതൃദേവി, യാത്ര പോകുന്ന സ്വാമിമാർക്കും മഠത്തിലെ എല്ലാ സന്ന്യാസിസന്താനങ്ങൾക്കും ഗംഭീരമായ ഒരു സദ്യ നല്കുകയുണ്ടായി. ദേവിയുടെ അനുഗ്രഹവും സ്വീകരിച്ചുകൊണ്ട് സ്വാമിമാർ ഇരുവരും ഉച്ചതിരിഞ്ഞ് പ്രിൻസെപ്പ് ഘട്ടത്തിലേയ്ക്ക് പുറപ്പെട്ടു. അവിടെ സ്വാമിമാർക്കും സിസ്റ്റർ നിവേദിതയ്ക്കും സുഖയാത്ര ആശംസിക്കാൻ അനേകം സുഹൃത്തുക്കൾ സന്നിഹിതരായിരുന്നു. അത്യന്തം ഉല്ലാസവാനായിരുന്ന സ്വാമിജി അവരോടെല്ലാം ആനന്ദമായിരിക്കാൻ പറഞ്ഞു. സ്വാമിജിയുടെ വേർപാടിൽ അവരെല്ലാം ശോകാഭിഭൂതരായിരുന്നു; വിടവാങ്ങുന്ന നേരം വന്നപ്പോൾ ആർക്കും സങ്കടം അടക്കാൻ കഴിഞ്ഞില്ല; എന്നാൽ സ്വാമിജിയുടെ ഹൃദയം സർവ്വദാ തങ്ങളോടൊപ്പം ഉണ്ടായിരിക്കും എന്നവർക്ക് നിശ്ചയമുണ്ടായിരുന്നു.

## വീണ്ടും അമേരിക്കയിൽ

സ്വാമിജി 1899 ജൂൺ 20-ാം തീയതി ഗോൾക്കൊൻഡ എന്ന കപ്പലിൽ വീണ്ടും പാശ്ചാത്യദേശങ്ങൾ സന്ദർശിക്കാൻ പുറപ്പെട്ടു. ബംഗാൾ ഉൾക്കടൽ വല്ലാതെ ക്ഷോഭിച്ചിരുന്നു. 24-ാം തീയതി കപ്പൽ മദ്രാസ്സിൽ കരയ്ക്കടുത്തു. സ്വാമിജിയുടെ യാത്രാവാർത്ത കമ്പിവഴി അറിയിച്ചിരുന്നതിനാൽ തുറമുഖത്തു് വളരെ ആളുകൾ വന്നുചേർന്നിരുന്നു. പക്ഷേ കല്ക്കത്തയിൽ പ്ലേഗ് ഉണ്ടായിരുന്നതിനാൽ ഇന്ത്യക്കാരായ യാത്രക്കാരെ കരയ്ക്കിറങ്ങാൻ അനുവദിച്ചില്ല. മദ്രാസിലെ സുഹൃത്തുക്കൾക്കു് ഇതു വലിയ നൈരാശ്യത്തിനു കാരണമായി.

ശ്രീ രാമകൃഷ്ണാനന്ദസ്വാമികളും സുഹൃത്തുക്കളും ശിഷ്യന്മാരും, പൂക്കളും പഴങ്ങളും മററു കാഴ്ചകളുമായി ബോട്ടിൽ കപ്പലിൻെറ അടുത്തു ചെന്നു. സ്വാമിജി കപ്പലിൻെറ മട്ടുപ്പാവിൽ അഴിയുടെ അരികിൽനിന്നുകൊണ്ടു് അവരെ സ്വാഗതം ചെയ്യുകയും ക്ഷീണിച്ചു തളരുംവരെ അവരുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കയും ചെയ്തു. 'ബ്രഹ്മവാദിൻ' പത്രത്തിൻെറ നടത്തിപ്പിനെക്കുറിച്ചു് സ്വാമിജിയുമായി ആലോചിക്കാൻ ഉത്സുകനായിരുന്ന അളസിംഗപ്പെരുമാൾ അദ്ദേഹവും ഒരുമിച്ചു യാത്ര ചെയ്യാനായി കൊളംബോവിലേയ്ക്കു് ടിക്കററു് മേടിച്ചു.

കൊളംബോവിൽ അത്യാഡംബരപൂർവ്വമായ ഒരു സ്വാഗതമാണു് സ്വാമിജിക്കു ലഭിച്ചതു്. സർ കുമാരസ്വാമി, ശ്രീമാൻ അരുണാചലം തുടങ്ങിയ അനേകം പൂർവ്വസുഹൃത്തുക്കളെ കാണാൻ സാധിച്ചതിൽ സ്വാമിജിക്കു് വലിയ സന്തോഷമായി. മിസ്സിസ് ഹിഗ്ഗിൻ ബൗദ്ധബാലികമാർക്കുവേണ്ടി നടത്തുന്ന ഗുരുകുലവിദ്യാലയവും തൻെറ പൂർവ്വപരിചിതയായ കൗണ്ടസ് കാനോവര നടത്തിയിരുന്ന വിദ്യാലയവും സ്വാമിജി സന്ദർശിച്ചു.

കപ്പൽ ജൂൺ 28-ാം തീയതി കാലത്തു് കൊളംബോ വിട്ടു. മഴക്കാലം; ഏഡനിൽ എത്തുംവരെ കപ്പൽ ഇളകിമറിഞ്ഞുകൊണ്ടാണിരുന്നതു്. സൊകോത്ര എന്ന സ്ഥലത്താണു് കടൽക്ഷോഭത്തിൻെറ മൂർദ്ധന്യാവസ്ഥ. അതിനങ്ങോട്ടു് കടൽ താരതമ്യേന ശാന്തമായിരിക്കും എന്നു് കപ്പിത്താൻ സ്വാമിജിയോടു പറഞ്ഞു. ഏഡനിലെത്താൻ സാധാരണ ആറു ദിവസമേ വേണ്ടു; പക്ഷേ കാററും കോളും കാരണം ഗോൾക്കൊൻഡയ്ക്കു് അവിടെയെത്താൻ പത്തു

ദിവസം വേണ്ടി വന്നു. കപ്പൽ ജൂലായ് 8-ാം തീയതി ഏഡനിലെത്തി. അവിടെനിന്നും ചെങ്കടലും സൂയസ്സ്തോടും കടന്ന് 14-ാം തീയതി സൂയസ്സിൽ എത്തി. നേപ്പിൾസിലും അടുത്തശേഷം യാത്ര തുടർന്ന് മാഴ്സെയിൽസും കടന്ന് ജൂലായ് 31-ാം തീയതി സ്വാമിജി ലണ്ടനിലെത്തി.

സിസ്ററർ നിവേദിതയ്ക്കും തുര്യാനന്ദസ്വാമികൾക്കും ഈ യാത്ര ഒരു തീർത്ഥാടനവും വിദ്യാഭ്യസനവുംകൂടി ആയിരുന്നു. സിസ്ററർ നിവേദിത തന്റെ നാൾവഴിക്കുറിപ്പുകളിൽനിന്നും, 'ഞാൻ കണ്ട ഗുരുനാഥൻ' എന്ന പുസ്തകത്തിൽക്കൂടി സ്വാമിജിയുടെ സംഭാഷണങ്ങളും അവ തന്നിൽ ഉളവാക്കിയ പ്രചോദനങ്ങളും അതിമനോഹരമായ ശൈലിയിൽ പ്രതിപാദിച്ചിട്ടുണ്ട്. സ്വാമിജിയെ നാനാഭാവങ്ങളിൽ കാണാൻ കഴിയുമെന്നുള്ളതിനാൽ അത് സ്വാമിജിയുടെ ജീവിത്ചരിത്രം പഠിക്കുന്നവർക്ക് രസാവഹമാകുമെന്ന ബോധത്തോടെ ഏതാനും ഭാഗങ്ങൾ അതിൽനിന്നും ഇവിടെ ഉദ്ധരിക്കട്ടെ:

"യാത്രയുടെ തുടക്കംമുതൽ ഒടുക്കംവരെ ചിന്തയുടെയും കഥയുടെയും ഒഴുക്ക് തുടർന്നുപോന്നു. ഏതു നിമിഷത്തിലാണ് അന്തർദൃഷ്ടിയുടെ മിന്നൽ വീശുകയെന്നോ ഏതെങ്കിലും പുതിയ സത്യത്തിന്റെ മണിനാദം കേൾക്കുകയെന്നോ അറിയാൻ സാധ്യമായിരുന്നില്ല. ആദ്യദിവസം ഉച്ചതിരിഞ്ഞു് കപ്പൽ നദിയിൽ കിടക്കുമ്പോൾ വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ അദ്ദേഹം പെട്ടെന്ന് ഇങ്ങനെ പറഞ്ഞു: 'അതെ, പ്രായമേറുന്തോറും സകലതും പൗരുഷത്തിലാണ് കിടക്കുന്നത് എന്നെനിക്ക് കൂടുതൽ കൂടുതൽ തോന്നിവരുന്നു. ഇതാണെന്റെ പുതിയ സുവിശേഷം. തിന്മപോലും ആണത്തത്തോടെ ചെയ്യുക! ദുഷ്ടനായേ കഴിയൂ എന്നാണെങ്കിൽ വൻതോതിലാവുക!' ഇന്ത്യയിലെ കുററനിരക്കിന്റെ കുറവിനെക്കുറിച്ച് ഞാനൊരിക്കൽ ഓർമ്മിപ്പിച്ചപ്പോൾ അദ്ദേഹം പറഞ്ഞ വാക്കുകളുമായി ഇതു് എന്റെ സ്മരണമണ്ഡലത്തിൽ ഒന്നിച്ചുകൂടുന്നു. ശോകവ്യാകുലമായ പ്രതിഷേധത്തോടെ എന്റെ നേർക്കു തിരിഞ്ഞു, എന്നിട്ടു പറഞ്ഞു: 'എന്റെ നാട്ടിലെ സ്ഥിതി മറിച്ചാവാൻ ദൈവം കനിഞ്ഞിരുന്നെങ്കിൽ! എന്തെന്നാൽ, ഇതു് ശ്മശാനത്തിലെ ശാന്തതയാണ്!' ശിവരാത്രി, പൃഥ്വീരാജൻ, വിക്രമാദിത്യന്റെ സിംഹാസനം, ബുദ്ധനും യശോധരയും, അങ്ങനെ ഒരായിരം കഥകൾ ഇടവിടാതെ വന്നുകൊണ്ടേ ഇരുന്നു. ശ്രദ്ധേയമായ ഒരു സംഗതി ഒരേ കാര്യം വീണ്ടും കേൾക്കാനിടയായിട്ടില്ല എന്നുള്ളതാണ്. ജാതിയെക്കുറിച്ചുള്ള നിരന്തരമായ പഠനം, ആശയങ്ങളുടെ തുടർന്നുള്ള പ്രപഞ്ചനവും പുനരാഖ്യാനവും, കഴിഞ്ഞതും നിലവിലുള്ളതും വരാനി

രിക്കുന്നതുമായ പ്രവർത്തനങ്ങളെ സംബന്ധിച്ചു ഛച്ച്, സർവ്വോപരി മാനവതയുടെ, ഒരിക്കലും വെടിയാതെ ഒരിക്കലും തളരാതെ, ദുർബ്ബലരുടെ സംരക്ഷണത്തിനായി എന്നും ഉത്തരോത്തരം ഉച്ചത്തിൽ ഉയരുന്ന, നിസ്സഹായരെ താങ്ങിത്തുണയ്ക്കുന്ന, മാനവതയുടെ സാർത്ഥകതാസമർത്ഥനം ഇവ എപ്പോഴും നടന്നുകൊണ്ടിരുന്നു.

ചില ജനതകളുടെ ഇടയിൽ നരമാംസഭോജനം സ്വാഭാവികമാണെന്ന മട്ടിൽ ഏതോ പാശ്ചാത്യാഭിപ്രായം കേട്ടപ്പോൾ സ്വാമിജിക്കുണ്ടായ അവജ്ഞ എനിക്കു വിസ്മരിക്കാനാവില്ല. ആ വാദം മുഴുവൻ കേട്ടുകഴിഞ്ഞപ്പോൾ സ്വാമിജി പറഞ്ഞു: 'അതു ശരിയല്ല. മതപരമായ ചടങ്ങുകളിൽ ബലിയുടെ ഭാഗമെന്ന നിലയ്ക്കോ, യുദ്ധത്തിൽ പ്രതികാരവൈരംകൊണ്ടോ അല്ലാതെ ഒരു ജനതയും മനുഷ്യമാംസം തിന്നിട്ടില്ല. കാണുന്നില്ലേ? സമൂഹജീവികളുടെ സമ്പ്രദായമല്ല അത്. അത് സമൂഹജീവിതത്തിന്റെ വേരറുക്കും!' സ്വാമിജി ഈ അഭിപ്രായം പുറപ്പെടുവിക്കുന്ന കാലത്ത് 'പരസ്പരസഹായ'ത്തെക്കുറിച്ച് ക്രോപോട്സ്കിൻ എഴുതിയ മഹാഗ്രന്ഥം പുറത്തുവന്നുകഴിഞ്ഞിരുന്നില്ല. മാനവസ്നേഹവും, ഓരോരുത്തനും അവനവന്റേതായ സ്ഥാനമുണ്ട് എന്ന അദ്ദേഹത്തിന്റെ സഹജബോധവുമാണ് സ്വാമിജിക്ക് ഇത്ര വ്യക്തമായ ഉൾക്കാഴ്ച നല്കിയത്.

പിന്നെ, അദ്ദേഹം മതബോധത്തെക്കുറിച്ചു സംസാരിച്ചു. 'കാമവും സൃഷ്ടിയും!' അദ്ദേഹം പറഞ്ഞു: 'മിക്ക മതങ്ങളുടെയും അടിസ്ഥാനം ഇവയാണ്. ഇന്ത്യയിൽ ഇവയെ വൈഷ്ണവസമ്പ്രദായമെന്നും പടിഞ്ഞാറ് ക്രൈസ്തവമതമെന്നും പറയുന്നു. മൃത്യുവിനെയോ കാളിയെയോ ആരാധിക്കാൻ എത്ര ചുരുക്കം ആളുകളേ ധൈര്യപ്പെടുന്നുള്ളു! നമുക്ക് മൃത്യുവിനെ ആരാധിക്കാം. ഭയാനകത്തെ നമുക്കു പുണരാം, അതു ഭയാനകമായതുകൊണ്ടുതന്നെ, അത് സൗമ്യമാകണമെന്ന് അപേക്ഷിക്കാതെതന്നെ. നമുക്ക് ദുഃഖത്തെ ദുഃഖത്തിനു വേണ്ടി വരിക്കാം!'

നദി കടലിൽ പതിക്കുന്ന സ്ഥലത്തു വന്നപ്പോൾ, ഹിന്ദുക്കൾക്ക് സമുദ്രത്തോടുള്ള ആദരാതിശയമാണ് അതിനെ തരണം ചെയ്ത് അശുദ്ധമാക്കരുതെന്ന് വിധിക്കാനും, സമുദ്രസന്തരണം അനേകശതാബ്ദമായി ജാതിഭ്രംശത്തിനു സമമായി കരുതപ്പെടാനും കാരണം എന്ന് സ്വാമിജി പറഞ്ഞു. പിന്നെ, കപ്പൽ അതിരു കടന്ന്, കടലിൽ ആദ്യമായി പ്രവേശിച്ചപ്പോൾ അദ്ദേഹം, 'നമഃ ശിവായ, നമഃ ശിവായ!' എന്നു ജപിച്ചു.

മഹാനാകാനുള്ളവൻ കഷ്ടപ്പെട്ടേ കഴിയൂ എന്നും, സകല ലൗകികഭോഗങ്ങളും ചാമ്പലായി മാറുന്നതു കാണാനാണ് ചിലരുടെ തലയിലെഴുത്ത് എന്നും അദ്ദേഹം പറഞ്ഞു. 'ജീവിതം

ആദ്യന്തം ഒരു അന്ത്യഗീതമാകുന്നു' എന്നും അദ്ദേഹം പറയുകയുണ്ടായി.

ചിലപ്പോൾ അദ്ദേഹം അത്യന്തം ക്ഷമയോടെ ഒരു ചോദ്യത്തിനുത്തരം പറയും! പിന്നെച്ചിലപ്പോൾ ചരിത്രപരവും സാഹിത്യപരവുമായ ഭാവനകൾകൊണ്ടു വിളയാട്ടം. വീണ്ടും വീണ്ടും അദ്ദേഹത്തിന്റെ മനസ്സ് ബൗദ്ധകാലഘട്ടത്തിലേയ്ക്കു തിരിയും: ഇന്ത്യാചരിത്രം ശരിക്ക് മനസ്സിലാക്കാൻ അതു മനസ്സിലാക്കിയാലേ സാധിക്കൂ എന്ന് അദ്ദേഹം കരുതിയിരുന്നു.

ഒരു ദിവസം അദ്ദേഹം പറഞ്ഞു: 'ബുദ്ധമതത്തിലെ മൂന്നു കാലഘട്ടങ്ങൾ ഇവയാണ്: ധർമ്മത്തിന്റെ അഞ്ഞൂറു കൊല്ലം, പ്രതിമകളുടെ അഞ്ഞൂറു കൊല്ലം, തന്ത്രങ്ങളുടെ അഞ്ഞൂറു കൊല്ലം. സ്വന്തം അമ്പലങ്ങളും പുരോഹിതന്മാരുമുള്ളതും ബുദ്ധമതമെന്നു വിളിക്കപ്പെടുന്നതുമായ ഒരു മതം ഇന്ത്യയിൽ എന്നെങ്കിലും ഉണ്ടായിരുന്നുവെന്നു കരുതരുത്. അങ്ങനെയൊന്നില്ല. അതൊക്കെ ഹിന്ദുമതത്തിനുള്ളിലായിരുന്നു. ഒരവസരത്തിൽ ബുദ്ധന്റെ സ്വാധീനം അത്യധികമായിരുന്നുവെന്നുമാത്രം; ഇതു് ജനതയെ നിവൃത്തിനിഷ്ഠമാക്കി........'

പിന്നെ സംഭാഷണം സോമലതയെക്കുറിച്ചായി. ഹിമാലയകാലം കഴിഞ്ഞ് ഒരായിരം കൊല്ലത്തേയ്ക്ക് അതു് ഭാരതീയഗ്രാമങ്ങളിൽ ഒരു രാജാവിനെപ്പോലെ സ്വാഗതം ചെയ്യപ്പെട്ടിരുന്നതായും, ഒരു പ്രത്യേകദിവസം ആളുകൾ ചെന്നെതിരേററ് ഉത്സാഹപൂർവ്വം കൂട്ടിക്കൊണ്ടുവന്നിരുന്നതായും അദ്ദേഹം ചിത്രീകരിച്ചു. എന്നിട്ടിപ്പോൾ അതെന്തു ലതയാണെന്ന് തിരിച്ചറിയാൻപോലും പാടില്ലാതായിരിക്കുന്നു!

'അതെ, ബുദ്ധൻ പറഞ്ഞതു ശരിയാണ്. ഇതു് കർമ്മത്തിലെ കാര്യകാരണം തന്നെയാവണം. വ്യക്തിത്വബോധം ഭ്രാന്തികല്പനയാകാതെ തരമില്ല!' പിറേറന്ന് രാവിലെയാണതു്, അദ്ദേഹം കസേരയിൽ ഇരുന്നു മയങ്ങുകയാണെന്ന് ഞാൻ കരുതി; അപ്പോൾ അദ്ദേഹം പെട്ടെന്ന് വിളിച്ചുപറഞ്ഞു: 'എന്തു്! ഒരു ജന്മത്തിലെ സ്മൃതിപോലും അനേകലക്ഷം വർഷത്തെ കാരാഗൃഹവാസംപോലെയാണ്; എന്നിട്ടും അവർക്ക് അനേകജന്മങ്ങളിലെ സ്മരണ ഉണർത്തണമത്രെ! ഇന്നത്തെ തൊന്തരവുതന്നെ വേണ്ടതിലേറെ!'

ഒരു ദിവസം രാവിലെ പ്രാതലിനുമുമ്പെ എന്നെ തട്ടിന്മേൽ വെച്ചു കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു: ഞാനിപ്പോൾ യാഥാസ്ഥിതികത്വത്തെക്കുറിച്ചും വിശാലാശയങ്ങളെക്കുറിച്ചും തുര്യാനന്ദനുമായി സംസാരിക്കുകയായിരുന്നു. എന്നിട്ട് സ്വാമിജി നേരേ വിഷയത്തിലേയ്ക്കു കടന്നു.

യാഥാസ്ഥിതികവാദികളുടെ ആദർശം മുഴുവനും അനുസരണമാകുന്നു. നിങ്ങളുടെ ആദർശം മത്സരവും. തന്മൂലം ഞങ്ങളാണ് ജീവിതം ആസ്വദിക്കുന്നതു്, ഒരിക്കലും നിങ്ങളല്ല ! നിങ്ങളെപ്പോഴും ജീവിതത്തെ കുറേക്കൂടി നന്നാക്കാൻ യത്നിച്ചുകൊണ്ടിരിക്കുന്നു; മാററത്തിൻെറ അയുതത്തിലൊരംശം നടപ്പിലാകുംമുമ്പെ, നിങ്ങൾ മരിക്കുന്നു. പാശ്ചാത്യാദർശം പ്രയത്നം; പൗരസ്ത്യം സഹിഷ്ണുതയും. ഉത്തമജീവിതം പ്രയത്നത്തിൻെറയും സഹിഷ്ണുതയുടെയും മോഹനമായ ഒരു സമന്വയമായിരിക്കും. പക്ഷേ അതു് ഒരിക്കലും സംഭാവ്യമല്ല.

മനുഷ്യനു് അവൻെറ ആശകളെല്ലാം സാധിക്കുക അസാദ്ധ്യമാണെന്നതു് ഞങ്ങളുടെ സമ്പ്രദായത്തിൽ അംഗീകൃതമായ ഒരു സംഗതിയാണ്. ജീവിതം പല നിയന്ത്രണങ്ങൾക്കും വിധേയമാകുന്നു. ഇതു മോശമാണ്; പക്ഷേ അതു് പ്രകാശവും പ്രഭാവവും പുറത്തു കൊണ്ടുവരുന്നു. നമ്മുടെ പരിഷ്കാരവാദികൾ മോശമായ വശം മാത്രമേ കാണുന്നുള്ളു; അതിനാൽ അവരതു വലിച്ചെറിയാൻ നോക്കുന്നു. എന്നാൽ അവർ അതുപോലെതന്നെ കൊള്ളരുതാത്ത ഒന്നാണ് പകരം വെയ്ക്കുന്നതു്. പുതിയ ഏർപ്പാടിൻെറ ശക്തികേന്ദ്രങ്ങളിലെത്താൻ നമുക്കു് പഴയ ഏർപ്പാടിനു വേണ്ടിവന്നത്ര കാലം തന്നെ ആവശ്യമായി വരുകയും ചെയ്യുന്നു.

'മാററംകൊണ്ടു് ഇച്ഛാശക്തിക്കു് കരുത്തു കൂടുന്നില്ല. തന്മൂലം അതു് ദുർബ്ബലവും പരതന്ത്രവും ആകുകയാണ് ചെയ്യുന്നതു്. ഏകാഗ്രതകൊണ്ടു് ഇച്ഛാശക്തി ബലം ആർജ്ജിക്കുന്നു. അറിഞ്ഞോ അറിയാതെയോ ഇച്ഛാശക്തിയാണ് ലോകത്തിൽ നാമെല്ലാം സാശ്ചര്യം ആദരിക്കുന്ന ഒരു വസ്തു. സതി ലോകത്തിൽ സകലരുടെയും ദൃഷ്ടിയിൽ മഹനീയമാണ്; അതിൽ പ്രകടമാകുന്ന ഇച്ഛാശക്തിയാണ് അതിനു കാരണം.'

'സ്വാർത്ഥമാണ് നാം നശിപ്പിക്കാൻ നോക്കേണ്ടതു്. എൻെറ ജീവിതത്തിൽ ഞാൻ എന്തെങ്കിലും തെററു ചെയ്തപ്പോഴൊക്കെ, സ്വാർത്ഥചിന്ത കടന്നുകൂടിയപ്പോഴാണ് അങ്ങനെ സംഭവിച്ചതു് എന്നു് ഞാൻ കാണുന്നു. സ്വാർത്ഥം തലയിടാത്തപ്പോൾ എൻെറ നിഗമനം നേരേ കുറിക്കു കൊണ്ടിട്ടുണ്ടു്.'

'ഈ സ്വാർത്ഥം ഇല്ലായിരുന്നെങ്കിൽ ഒരു മതവും ഉണ്ടാകുമായിരുന്നില്ല. മനുഷ്യൻ തനിക്കായി ഒന്നും ആഗ്രഹിച്ചിരുന്നില്ലെങ്കിൽ ഇക്കണ്ട പ്രാർത്ഥനയും പൂജയുമൊക്കെ നടത്തുമായിരുന്നുവെന്നു വിചാരിക്കുന്നോ ? എന്തിനു് ! അവൻ ഈശ്വരനെപ്പററി ഒരു കാലവും നിനയ്ക്കുകയേ ഇല്ല. ഒരുപക്ഷേ മനോഹരമായ പ്രകൃതിദൃശ്യമോ മറേറാ കാണുമ്പോൾ അല്പം വല്ല സ്തുതിയോ മറേറാ ചൊല്ലിയെങ്കി

ലായി. അത്രതന്നെ. അങ്ങനെയൊരു മനോഭാവമേ യഥാർത്ഥത്തിൽ ഉണ്ടായിരിക്കാവൂ. നാം ഈ സ്വാർത്ഥത്തിൽ നിന്നു മുക്തരായിരുന്നെങ്കിൽ !'

അദ്ദേഹം പിന്നെയും പറഞ്ഞു: 'വഴക്ക വളർച്ചയുടെ അടയാളമാണെന്നു കരുതുമ്പോൾ നിങ്ങൾക്ക് സർവ്വാബദ്ധം പിണഞ്ഞു. അതു് ഒരു തരത്തിലുമല്ല. സംയോജനമാണ് അടയാളം. സംയോജനചാതുരിയുടെ മകുടമാണ് ഹിന്ദുമതം. ഞങ്ങളൊരിക്കലും പട വെട്ടാൻ മെനക്കെട്ടില്ല. ഞങ്ങളുടെ വീടു കാക്കാൻവേണ്ടി വല്ലപ്പോഴും ഓരോ അടി ഞങ്ങൾ കൊടുത്തിട്ടുണ്ട് എന്നതു നേരാണ്. അതു വേണ്ടതുമാണ്, പക്ഷേ ഞങ്ങളൊരിക്കലും പോരിനുവേണ്ടി പോരാടാൻ തുനിഞ്ഞിട്ടില്ല. ഓരോരുവനും അതു പഠിക്കേണ്ടിയിരുന്നു. അതിനാൽ ഈ പുതുതായി വന്ന കൂട്ടർ ചുററിക്കറങ്ങട്ടെ ! ഒടുവിൽ അവരെയെല്ലാം ഹിന്ദുമതം അകത്താക്കും !'

തൻെറ മാതൃമതത്തെയോ മാതൃഭൂമിയെയോ സർവ്വപ്രമുഖമായിട്ടല്ലാതെ അദ്ദേഹം ഒരിക്കലും എണ്ണിയില്ല. ഇടയ്ക്കിടെ, ഏതെങ്കിലും പരിപാടിയെക്കുറിച്ച് ആലോചിക്കുമ്പോൾ അദ്ദേഹം പെട്ടെന്നു തൻെറ ആ പ്രത്യേകരീതിയിൽ പ്രഖ്യാപിക്കും: 'അതേ, അതു ശരിയാണ് ! പാശ്ചാത്യസ്ത്രീകളോ പുരുഷന്മാരോ ഇന്ത്യയിൽ പ്രവർത്തിക്കണമെങ്കിൽ അതു് കറുത്ത മനുഷ്യൻെറ കീഴിലായിരിക്കണം !'

ഭാരതത്തിൻെറ നേട്ടത്തെക്കുറിച്ച് അദ്ദേഹം വളരെയേറെ ചിന്തിച്ചു. 'ശരി, ശരി,' അദ്ദേഹം പറയും, 'മറെറാരു ജനതയും ഒരിക്കലും ചെയ്തിട്ടില്ലാത്ത ഒരു കാര്യം ഞങ്ങൾ ചെയ്തിട്ടുണ്ട്. ഒരു ജനതയെ മുഴുവൻ ഞങ്ങൾ ഒന്നോ രണ്ടോ ആശയങ്ങളിലേയ്ക്കു് പരിവർത്തനം ചെയ്തിട്ടുണ്ട്. ഉദാഹരണത്തിനു് ഗോമാംസവർജ്ജനം. ഒരൊററ ഹിന്ദുവെങ്കിലും ഗോമാംസം കഴിക്കുന്നില്ല. അല്ലല്ല, നേരെ തിരിഞ്ഞുനിന്നുകൊണ്ട് അദ്ദേഹം തുടർന്നു, 'അതു പാശ്ചാത്യർ പൂച്ചയെ തിന്നാതിരിക്കുംപോലെയല്ല, തീരെയല്ല; എന്തെന്നാൽ, ഗോമാംസം പണ്ട് അവിടത്തെ ആഹാരമായിരുന്നു.'

ഞങ്ങൾ അദ്ദേഹത്തിൻെറ ഒരെതിരാളിയെക്കുറിച്ച സംസാരിക്കുകയായിരുന്നു; അയാൾ തൻെറ മതസമ്പ്രദായത്തെ സ്വന്തം രാജ്യത്തേക്കാൾ മേലെയായി കരുതുകയെന്ന തെററു ചെയ്യുന്നു എന്ന് ഞാൻ പറഞ്ഞു: 'ഏഷ്യക്കാരുടെ സ്വഭാവമാണതു്.' സ്വാമിജി ഉത്സാഹത്തോടെ തിരിച്ചടിച്ചു: 'അതു മഹനീയവുമാണ്. ഒന്നുമാത്രം അയാൾക്ക് ഭാവന ചെയ്യാനുള്ള ബുദ്ധിയോ, കാത്തിരിക്കാനുള്ള ക്ഷമയോ ഉണ്ടായിരുന്നില്ല.' എന്നിട്ടദ്ദേഹം കാളിയെക്കുറിച്ച് ഓരോ ചിന്തയിലാണ്ടു.

'ഞാൻ ഭയാനകത്തെ അതിനുവേണ്ടി ഇഷ്ടപ്പെടുന്നു.' അദ്ദേഹം തുടർന്നു: 'നൈരാശ്യത്തെ അതിനുവേണ്ടി, ശോകത്തെ അതിനുവേണ്ടി. സദാ പടവെട്ടുക, പോരാടുക, തുടർന്നു പോരാടുക, എപ്പോഴും തോൽവി പിണഞ്ഞാലും. അതാണ് ആദർശം. അതാണാദർശം.'

'സർവ്വജീവസമഷ്ടിയാണ്, മാനവംമാത്രമല്ല,' അദ്ദേഹം ഒരിക്കൽ പറഞ്ഞു, 'സാകാരേശ്വരൻ. സമഷ്ടിയുടെ ഇച്ഛയെ ആർക്കും നിരോധിക്കാനാവില്ല. അതിനെയാണ് നാം നിയമം എന്നു പറയുന്നത്. ശിവനെന്നും കാളിയെന്നും മററും പറയുന്നതുകൊണ്ടു ഞങ്ങൾ ഉദ്ദേശിക്കുന്നതും ഇതുതന്നെയാണ്.

ഞങ്ങൾ സിസിലിയോടടുത്തപ്പോൾ നേരമിരുണ്ടു. അസ്തമനാംബരത്തിനെതിരെ എററ്നാ മെല്ലെ അഗ്നി വമിച്ചുകൊണ്ടിരുന്നു. മെസ്സീനാ കടലിടുക്കിൽ പ്രവേശിച്ചപ്പോൾ ചന്ദ്രോദയമായി. ഞാൻ സ്വാമിയോടൊരുമിച്ച് കപ്പലിൻെറ തട്ടിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. സൗന്ദര്യം ബാഹ്യലോകത്തിലല്ല, നമ്മുടെ മനസ്സിൽ നേരത്തേതന്നെ ഉണ്ട് എന്ന സംഗതിയെക്കുറിച്ചു പ്രസ്താവിച്ചുകൊണ്ടിരുന്നു അദ്ദേഹം. ഇററലിയുടെ കരുത്തുള്ള കറുത്ത പാറക്കെട്ടുകൾ മുഖവും കറുപ്പിച്ചുനില്ക്കുന്നു ഒരു വശത്ത്; എതിരെ പൂനിലാവിൽ കുളിച്ചുനില്ക്കുന്ന ദ്വീപും. 'മെസ്സീനാ എനിക്കു നന്ദി പറയണം,' അദ്ദേഹം പറഞ്ഞു, 'കാരണം, ഞാനാണ് അവൾക്ക് ഈ സൗന്ദര്യമെല്ലാം നല്കുന്നത്.'

ഒരു കുട്ടിയായിരിക്കുമ്പോൾ, ഈശ്വരനെ കാണാനുള്ള വ്യാകുലതയാകുന്ന ജ്വരം തന്നെ പിടികൂടിയതിനെക്കുറിച്ചും, സൂര്യോദയത്തിനുമുമ്പ് ഒരു പാഠം ഉരുവിടാൻ തുടങ്ങി, അവിടെ നിന്നും അനങ്ങാതെ ദിവസം മുഴുവൻ അതു് ഉരുവിടാറുള്ളതിനെക്കുറിച്ചും അദ്ദേഹം പിന്നെ പറഞ്ഞു. എൻെറ ചോദ്യത്തിനുത്തരമായി, തപസ്സിനെക്കുറിച്ചു പറയുമ്പോൾ, നാലുവശവും അഗ്നി ജ്വലിപ്പിച്ച് അവയുടെ നടുക്ക്, വെയിലത്ത്, മനസ്സിനെ അടക്കി ഇരിക്കുന്ന പഴയ സമ്പ്രദായത്തെക്കുറിച്ച് അദ്ദേഹം പ്രസ്താവിച്ചു. 'ഭയാനകത്തെ ആരാധിക്കുക.' അദ്ദേഹം പറഞ്ഞവസാനിപ്പിച്ചു, 'മൃത്യുവിനെ ആരാധിക്കുക! ബാക്കിയൊക്കെ വ്യർത്ഥം. മത്സരമൊക്കെ നിഷ്ഫലം. അതാണ് അവസാനത്തെ പാഠം. എന്നാലുമിതു് ഭീരുവിൻെറ മരണസ്നേഹമല്ല, ദുർബ്ബലൻെറയല്ല, ആത്മഘാതിയുടെയല്ല. ബലവാൻെറ സ്വാഗതമാണതു്, സകലതും അടിത്തട്ടുവരെ അളന്നുനോക്കിയിട്ടു് ഗത്യന്തരമില്ലെന്നു മനസ്സിലാക്കിയവൻെറ സ്വാഗതം.'

യാത്രയ്ക്കിടയിൽ പലപ്പോഴും സ്വാമിജി തനിക്ക നേരിട്ട പരിചയമുള്ള ഓരോ മഹാപുരുഷനെക്കറിച്ച സംസാരിച്ചിരുന്നു: അവരിൽ പ്രമുഖസ്ഥാനം ശ്രീരാമകൃഷ്ണനായിരുന്നു. ഒരു സ്പർശംകൊണ്ട് അദ്ദേഹത്തിന് ആത്മദർശനം നല്ലാൻ കഴിഞ്ഞിരുന്നുവെന്നതിന് ഒരു ബാലന്റെ ഉദാഹരണം അദ്ദേഹം ചൂണ്ടിക്കാണിച്ചു. ശ്രീരാമകൃഷ്ണന്റെ ഒരു കരസ്പർശം ലഭിച്ചതിനുശേഷം അവന്റെ ജീവിതാവസാനം വരെ പത്തുവർഷക്കാലം, 'പ്രാണനാഥ, പ്രാണനാഥ' എന്നല്ലാതെ വേറൊരക്ഷരം അവൻ ഉരിയാടിയിട്ടില്ല. ശ്രീരാമകൃഷ്ണൻ ദേവിയായി സങ്കല്പിച്ച് പൂക്കളർപ്പിച്ച് ആരാധിച്ച ഒരു സ്ത്രീയെക്കറിച്ചും സ്വാമിജി പറയുകയുണ്ടായി. അപ്രകാരം ആരാധിക്കപ്പെട്ട ഉടനെ ആ സ്ത്രീ ഗാഢസമാധിയിൽ മുഴുകി; അവരെ ഉണർത്താൻ വലിയ പ്രയാസമായി. രണ്ടു മൂന്നു മണിക്കൂർ കഴിഞ്ഞശേഷമേ അവർ സാധാരണബോധതലത്തിലേയ്ക്ക തിരിച്ചുവന്നുള്ളു. അവർ ആരെന്നോ എവിടെനിന്നു വരുന്നുവെന്നോ ആരും അന്വേഷിക്കുക ഉണ്ടായില്ല. വിശുദ്ധവും വിശിഷ്ടവുമായ മാതൃത്വത്തിനും സതീത്വത്തിനും ശ്രീരാമകൃഷ്ണൻ സമർപ്പിച്ച ആദരാഞ്ജലിയുടെ ഒരു സ്മാരകകഥയായി മാത്രം ആ സംഭവം അനുസ്മരിക്കപ്പെടുന്നു. ജഗജ്ജനനിയുടെ ഒരംശമായിട്ടാണ് ശ്രീരാമകൃഷ്ണൻ ആ സ്ത്രീയെ ദർശിച്ചത്. 'ശ്രീരാമകൃഷ്ണപരമഹംസൻ ഒരു ജീവിതത്തെ സ്പർശിക്കുകയെന്നത്, എന്താ നേരമ്പോക്കായിരുന്നോ?' സ്വാമിജി ചോദിച്ചു: 'അതേ, തന്റെ അടുത്തു വന്ന ആളുകളെ, ഇങ്ങനെ സ്വല്പസമയത്തേയ്ക്കു വന്നവരെപ്പോലും, അദ്ദേഹം പുതിയ പുരുഷന്മാരും പുതിയ സ്ത്രീകളും ആക്കി മാററി, തീർച്ച.'

ശ്രീരാമകൃഷ്ണന്റെ ഓരോ ശിഷ്യന്മാരും വന്ന വിധത്തെക്കറിച്ച പറഞ്ഞു ചിലപ്പോൾ: 'ഒരുവൻ വന്നു, പിന്നെയും വന്നു, മനസ്സിലാക്കാൻ വിഷമിച്ചു, യത്നിച്ചു. പെട്ടെന്ന് ഗുരുദേവൻ ഒരുവന്റെ നേർക്ക തിരിഞ്ഞു പറയും – ഇപ്പോൾ പോവുക; പോയി കുറെ പണം സമ്പാദിക്കുക. എന്നിട്ട വീണ്ടും വരുക! ആ മനുഷ്യനിപ്പോൾ ലൗകികകാര്യങ്ങളിൽ വിജയം വരിച്ചുകഴിയുന്നു. പക്ഷേ പഴയ സ്നേഹം ഇന്നും മങ്ങാതെ വിളങ്ങിക്കൊണ്ടിരിക്കുന്നു.'

നാഗമഹാശയനെക്കറിച്ച പലപ്പോഴും സ്വാമിജി വലിയ ആവേശത്തോടെ സംസാരിച്ചിരുന്നു. യാത്ര പുറപ്പെടുന്നതിന് ഏതാനും ആഴ്ചകൾക്കുമുമ്പ് നാഗമഹാശയൻ കല്ക്കത്തയിൽ വന്ന് സ്വാമിജിയെ കാണുകയുണ്ടായി. ശ്രീരാമകൃഷ്ണപരമഹംസന്റെ അദ്ഭുതകൃത്യങ്ങളിൽ ഒന്നായിട്ടാണ് അദ്ദേഹം നാഗമഹാശയനെ കണക്കാക്കിയിരുന്നത്. അതിഥിക്ക് ആഹാരം പാകം ചെയ്യാൻ വേണ്ടി നാഗമഹാശയൻ ഒരിക്കൽ തന്റെ കുടിലിന്റെ മോന്തായം

മുറിച്ചെടുത്തു് വിറകിനുപയോഗിച്ച കഥ സ്വാമിജി പറഞ്ഞു കേൾപ്പിച്ചു.

പവനാഹാരിബാബാ, ത്രൈലിംഗസ്വാമി, രഘുനാഥദാസൻ തുടങ്ങിയ ആധുനികമഹാപുരുഷന്മാരെക്കുറിച്ചും സ്വാമിജി ആവേശപൂർവ്വം സംസാരിച്ചിരുന്നു. സിസ്റ്റർ നിവേദിത തുടരുന്നു:

''ഓരോ മഹാത്മാവും അദ്ദേഹത്തിൻെറ മനസ്സിനു മുമ്പിൽ ഉയർന്നുവന്നതിനനുസരിച്ച് ഓരോരുത്തരുടേയും ജീവിതമഹത്ത്വം വ്യക്തമാക്കുന്നതിൽ അദ്ദേഹം സർവ്വാത്മനാ വ്യാപൃതനായി; തദവസരത്തിൽ ശ്രോതാവിനു് വേറാരെയെങ്കിലും കൂടുതൽ ശ്രേഷ്ഠനായി കരുതാൻ അസാദ്ധ്യമായിരുന്നു...

സ്വാമിജി രഘുനാഥദാസൻെറ ആശ്രമത്തിൽ ചെന്നപ്പോൾ അദ്ദേഹം മരിച്ചിട്ട രണ്ടു മാസം കഴിഞ്ഞിരുന്നു. ബ്രിട്ടീഷ് സേനയിൽ ഒരു പട്ടാളക്കാരനായിരുന്നു അദ്ദേഹം. അതിർത്തികാവല്ക്കാരൻ എന്ന നിലയിൽ അദ്ദേഹം വിശ്വസ്തനും സമർത്ഥനും മേലുദ്യോഗസ്ഥന്മാരുടെ പ്രീതിപാത്രവുമായിരുന്നു. എന്നാൽ ഒരു രാത്രി രാമനാമകീർത്തനം ചൊല്ലിക്കൊണ്ടു് ഒരു സംഘം പോകുന്നതു് അദ്ദേഹം കണ്ടു. അദ്ദേഹം തൻെറ കർത്തവ്യം തുടർന്നുകൊണ്ടു പോകാൻ ശ്രമിച്ചു; പക്ഷേ, 'ജയ് ബോലോ രാമചന്ദ്ര കീ ജയ്'' എന്ന ജയഘോഷം അദ്ദേഹത്തെ ഉന്മത്തനാക്കി. ആയുധങ്ങളും പട്ടാളവേഷവും വലിച്ചെറിഞ്ഞു് അദ്ദേഹം ആരാധനയിൽ പങ്കെടുത്തു.

ഇങ്ങനെ കുറച്ചുകാലം നടന്നു: ഒടുവിൽ വാർത്ത കർണ്ണലിൻെറ കാതിലെത്തി. അദ്ദേഹം രഘുനാഥദാസിനെ ആളയച്ചുവരുത്തി, ഇതൊക്കെ വാസ്തവമാണോ എന്നും അതിനുള്ള ശിക്ഷ എന്താണെന്നു നിശ്ചയമുണ്ടോ എന്നും ചോദിച്ചു. ഉണ്ടു്, അദ്ദേഹത്തിനു നിശ്ചയമുണ്ടു്; വെടിയുണ്ടയ്ക്കു് ഇരയാവൽ. 'ശരി' കർണ്ണൽ പറഞ്ഞു, 'ഇപ്പോൾ പൊയ്ക്കോളുക, ഞാനിതാരോടും പറയുന്നതല്ല. ഇത്തവണ ഞാൻ നിങ്ങൾക്കു മാപ്പു തന്നിരിക്കുന്നു. എന്നാൽ വീണ്ടും ഉണ്ടായാൽ നിങ്ങൾ ശിക്ഷ അനുഭവിക്കുകതന്നെ വേണം.'

എന്നാൽ അന്നു രാത്രിയും കാവല്ക്കാരൻ രാമനാമകീർത്തനം കേട്ടു. ആവുന്നതും ശ്രമിച്ചു; പക്ഷേ അതു തടുക്കുക അസാദ്ധ്യമായിരുന്നു. അവസാനം എല്ലാം വലിച്ചെറിഞ്ഞു് അദ്ദേഹം ആരാധകരുടെ കൂടെച്ചേർന്നു, നേരം വെളുക്കുന്നതുവരെ. അതിനിടയ്ക്കു്, കർണ്ണലിനു് രഘുനാഥദാസിൻെറ പേരിൽ ഗാഢവിശ്വാസം ഉണ്ടായിരുന്നതുകൊണ്ടു്, ദാസൻ സ്വയം കുററം സമ്മതിച്ചിട്ടും കർണ്ണലിനു് അതു വിശ്വസിക്കാൻ പ്രയാസമായി. അതിനാൽ കാര്യം നേരിട്ടന്വേഷിക്കുന്നതിനായി കർണ്ണൽ രാത്രിയിൽ കാവൽസ്ഥലത്തെത്തി. രഘുനാഥദാസൻ അപ്പോൾ സ്വസ്ഥാനത്തുണ്ടായിരുന്നു; മൂന്നു

പ്രാവശ്യം കണ്ണുമായി സങ്കേതപദം കൈമാറുകയും ചെയ്തു. ഇങ്ങനെ ഉറപ്പു വന്നശേഷം കണ്ണുൽ പോയിക്കിടന്നുറങ്ങി.

രാവിലെ രഘുനാഥദാസൻ എത്തി, കുററം ഏല്ക്കാനും ആയുധം അടിയറവെയ്ക്കാനും. പക്ഷേ കുററം സ്വീകരിക്കപ്പെട്ടില്ല; താൻ തന്നെ കാണുകയും കേൾക്കുകയും ചെയ്ത കാര്യങ്ങൾ കണ്ണുൽ പറഞ്ഞു. അദ്ഭുതസ്തബ്ധനായിട്ട്, ആ മനുഷ്യൻ ഏതുവിധത്തിലും തനിക്ക് സേവനജോലിയിൽനിന്നും പിരിയണമെന്ന് നിർബ്ബന്ധം പിടിച്ചു. തന്റെ ഭൃത്യനുവേണ്ടി ആ കൃത്യം നിർവ്വഹിച്ചതു് ശ്രീരാമചന്ദ്രൻതന്നെ ആയിരുന്നു. മേലാൽ, സത്യമായും താൻ വേറാരുടെയും സേവ ചെയ്യുകയില്ല.

'അദ്ദേഹം ഒരു വൈരാഗിയായി,' സ്വാമി തുടർന്നു, 'സരസ്വതീ നദിയുടെ തീരത്തു പാർത്തു. ആളുകൾ അദ്ദേഹത്തെ ഒന്നും അറിഞ്ഞുകൂടാത്തവനെന്നു കരുതി; പക്ഷേ എനിക്ക് അദ്ദേഹത്തിന്റെ ശക്തി അറിയാമായിരുന്നു. ദിവസവും അദ്ദേഹം ആയിരക്കണക്കിനാളുകൾക്ക് ആഹാരം നല്കിവന്നു. കുറച്ചു ദിവസം കഴിയുമ്പോൾ ധാന്യവ്യാപാരി ബില്ലുമായി എത്തും. 'ഹും! ആയിരം ഉറുപ്പികയെന്നോ നിങ്ങൾ പറയുന്നതു് ? ശരി, നോക്കട്ടെ. എനിക്കെന്തെങ്കിലും കിട്ടിയിട്ട് ഒരു മാസമായെന്നു തോന്നുന്നല്ലൊ. ഇന്നു വന്നെത്തും, നാളെയെത്തും എന്നു ഞാൻ കരുതുന്നു.' അതെപ്പോഴും വരുകയും ചെയ്തിരുന്നു.....'

പിന്നെ ഒരു പക്ഷേ ശിബി റാണയുടെ കഥയായിരിക്കും. അതെയതെ,' പറഞ്ഞവസാനിച്ചപ്പോൾ കാഥികൻ ഉദ്ഘോഷിച്ചു: 'ഞങ്ങളുടെ ജനതയുടെ ഹൃദയത്തിന്റെ അടിത്തട്ടിൽ കിടക്കുന്ന കഥകൾ ഇതൊക്കെയാണ്. സന്ന്യാസി രണ്ടു പ്രതിജ്ഞ ചെയ്യുന്നുണ്ട് എന്ന കാര്യം ഒരിക്കലും വിസ്മരിക്കരുതു്: ഒന്ന്, സത്യം സാക്ഷാത്കരിക്കാൻ; രണ്ട്, ലോകത്തെ സഹായിക്കാൻ; കർക്കശങ്ങളിൽ കർക്കശമായ യോഗ്യത അവൻ സ്വർഗ്ഗത്തെക്കുറിച്ചുള്ള ചിന്തപോലും വെടിയണം എന്നുള്ളതാണ്.'

പ്രതിജ്ഞ പാലിക്കാൻ കഴിയാതെ പോയവർക്ക് എന്തു സംഭവിക്കും എന്നതിനെക്കുറിച്ചായി ഒരു ദിവസം സംഭാഷണം. ഗീതയിൽനിന്നും പ്രസക്തമായ ശ്ലോകം ഉദ്ധരിച്ചുകൊണ്ട്, മനോവാക്കായങ്ങളുടെ സമ്പൂർണ്ണമായ നിയന്ത്രണമൊഴിച്ച് ബാക്കിയൊക്കെ വെറും പാഴ്‌വേലകളാണെന്ന് അദ്ദേഹം പറഞ്ഞു. പരാജയമടഞ്ഞ സാധകൻ ചിലപ്പോൾ രാജകുലത്തിൽ വന്നുപിറക്കുമെന്ന്, ഭോഗക്ഷയം വരുത്താൻവേണ്ടി പിറക്കുമെന്ന്, അദ്ദേഹം പ്രസ്താവിച്ചു: 'സിംഹാസനത്തിനു ചുററും എപ്പോഴും അദ്ധ്യാത്മജീവിതത്തിന്റെ ഒരു സ്മരണ, നിലനില്ക്കുന്നു. എന്തെന്നാൽ മഹ

ത്വത്തിന്റെ ഒരു ലക്ഷണം, തുടൎന്നുനില്ക്കുന്ന അവ്യക്തസ്മരണയാണ്. അക്ബൎക്ക് ഈ സ്മരണയുണ്ടായിരുന്നു. താനൊരു യോഗഭ്രഷ്ടനായ ബ്രഹ്മചാരിയാണെന്ന് അക്ബർ സ്വയം കരുതിപ്പോന്നു. പക്ഷേ അദ്ദേഹം കൂടുതൽ അനുകൂലമായ ചുററുപാടിൽ വീണ്ടും ജനിക്കും. അത്തവണ അദ്ദേഹം വിജയം നേടുകയും ചെയ്യും. പിന്നെ, ഞങ്ങളുടെ ഗുരുനാഥന്റെ ജീവിതത്തിൽ വളരെ വിരളമായിട്ടു മാത്രം സംഭവിക്കാറുള്ള ഒരു സംഗതിയുണ്ടായി. പൂൎവ്വജന്മസ്മൃതിയെക്കുറിച്ച് പറഞ്ഞുപോകുന്ന കൂട്ടത്തിൽ അദ്ദേഹം സ്വന്തം ആത്മാവിന്റെ മറയൊന്നു നീക്കിക്കാണിച്ചു. പെട്ടെന്ന് എന്റെ നേരെ തിരിഞ്ഞ് എന്നെ പേർചൊല്ലി വിളിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: 'നിങ്ങൾ എന്തു വിചാരിച്ചാലും വേണ്ടതില്ല; എനിക്കതു മാതിരിയൊരു സ്മൃതിയുണ്ട്...'

അദ്ദേഹത്തിന്റെ ശബ്ദം നിശ്ശബ്ദതയിലേയ്ക്കു ലയിച്ചു; ഞങ്ങൾ താരാദീപ്തമായ സമുദ്രത്തിലേയ്ക്കു നോക്കി ഇരിപ്പുമായി. അദ്ദേഹം തുടൎന്നു: 'എനിക്കു പ്രായമേറിവരുന്തോറും ചെറുചെറുകാര്യങ്ങളിലെ വലിപ്പത്തിനായി ഞാൻ കൂടുതൽ കൂടുതൽ തേടുന്നതായി കാണുന്നു. ഒരു മഹാപുരുഷൻ കഴിക്കുന്നതെന്താണ്, ഉടുക്കുന്നതെന്താണ്, തന്റെ വേലക്കാരോടു സംസാരിക്കുന്നതെങ്ങനെയാണ് എന്നൊക്കെ എനിക്കറിയണം. ഒരു സർ ഫിലിപ്പ് സിഡ്നിയുടെ മഹത്വം എനിക്കു കാണണം. മരണനിമിഷത്തിൽപ്പോലും അന്യരുടെ ദാഹം സ്മരിക്കുക വളരെ കുറച്ചുപേൎക്കേ സാധിക്കൂ.

ഉയൎന്ന നിലയിലിരിക്കുമ്പോൾ ഏതുവനും വലിയവനായിരിക്കും. ഉജ്ജ്വലദീപങ്ങളുടെ പ്രഭാപൂരത്തിൽ ഭീരുവും ധീരനായി മാറും. ലോകം നോക്കിനില്ക്കുന്നു; ആരുടെ ഹൃദയം തുടിക്കുകയില്ല ? ആരുടെ നാഡി പിടയ്ക്കുകയില്ല, തന്നാലാവുന്നതിൽ അത്യുത്തമമായിട്ടു പ്രവൎത്തിക്കുവാൻ ? നിശ്ശബ്ദം, നിരന്തരം, അനുനിമിഷം, പ്രതിമുഹൂൎത്തം സ്വധൎമ്മം നിൎവ്വഹിച്ചുകൊണ്ടുപോകുന്ന കീടത്തിന്റേതാണ് യഥാൎത്ഥമഹത്വം എന്ന് എനിക്കു കൂടുതൽ കൂടുതലായി തോന്നുന്നു.'

ഭൂപടത്തിലെ ഏതെല്ലാം ഭാഗങ്ങൾക്കാണ് അവ അനുസ്മരിപ്പിക്കുന്ന സംഭാഷണങ്ങൾ കാരണം എന്റെ കണ്ണിൽ ഒരു പുതിയ ഭംഗി ലഭിച്ചിട്ടുള്ളതെന്നോ ! ഇററലിയുടെ തീരത്തുകൂടി കടന്നുപോയപ്പോൾ ഞങ്ങൾ പള്ളിയെക്കുറിച്ച് സംസാരിച്ചു, ബോണിഫേസിയോ കടലിടുക്കിൽക്കൂടി കടന്നുപോകുമ്പോൾ, കോഴ്സിക്കയുടെ തെക്കേ തീരത്തേയ്ക്കു നോക്കിക്കൊണ്ടിരിക്കെ, അദ്ദേഹം പതിഞ്ഞ സ്വരത്തിൽ 'സംഗ്രാമധീരനു് ജന്മംകൊടുത്ത ഈ ദേശത്തെ'ക്കുറിച്ചു സംസാരിച്ചു; തുടൎന്ന് റോബസ്പീയറുടെ ശക്തിയെ

ക്കുറിച്ചും, 'നീയും നെപ്പോളിയനോ?' എന്നു് വിക്തർ ഹ്യൂഗോ നെപ്പോളിയൻ തൃതീയനെ നിന്ദിച്ചുപറഞ്ഞതിനെക്കുറിച്ചും സ്പർശിക്കുകയുണ്ടായി.

ജിബ്രാൾട്ടർ കടലിടുക്കിൽക്കൂടി കടന്നു പോയിരുന്ന അന്നു കാലത്തു ഞാൻ മേൽത്തട്ടിലേയ്ക്കു വന്നപ്പോൾ അദ്ദേഹം ഇങ്ങനെ പറഞ്ഞുകൊണ്ടാണു് എന്നെ സ്വീകരിച്ചതു്: 'നിങ്ങളവരെ കാണുകയുണ്ടായോ ? അവരെ കാണുകയുണ്ടായോ ? നമ്മുടെ മതം, നമ്മുടെ മതം എന്നു് അലറിക്കൊണ്ടു് അവർ കരയ്ക്കിറങ്ങുന്നതു് !' അടുത്ത അര മണിക്കൂർ നേരത്തേയ്ക്കു്, മൂറുകൾ സ്പെയിൻ ആക്രമിച്ചടക്കിയതിനെക്കുറിച്ചു് അദ്ദേഹം ചിത്രീകരിച്ച നാടകം കണ്ടു് ഞാൻ അദ്ഭുതപ്പെട്ടു നിന്നുപോയി.

പിന്നെ, ഒരു ഞായറാഴ്ച വൈകുന്നേരം അദ്ദേഹമിരുന്നു് ബുദ്ധനെക്കുറിച്ചു സംസാരിച്ചു; പതിവുള്ള ചരിത്രസംഭവങ്ങൾ പറയുന്നതിൽ പുതുജീവൻ പകർന്നു; ആ മഹാത്യാഗം, അതനുഷ്ഠിച്ച ആൾക്കു് അനുഭവപ്പെട്ടതുപോലെ ചിത്രീകരിച്ചു.

എന്നാൽ അദ്ദേഹത്തിൻെറ സംഭാഷണങ്ങളെല്ലാം വിനോദകരമായിരുന്നില്ല, വിദ്യാഭ്യാസപരവുമായിരുന്നില്ല. കൂടെക്കൂടെ അദ്ദേഹം ജീവിതത്തിൻെറ മഹത്തായ ലക്ഷ്യത്തിലേയ്ക്കു തിരിച്ചുവരും, തീവ്രസംവേഗത്തോടെ തിരിച്ചുവരും. അദ്ദേഹം അപ്രകാരം ചെയ്ത അവസരങ്ങളിൽ, ഞാൻ ഉത്കണ്ഠയോടെ ശ്രവിച്ചുകൊണ്ടിരുന്നു, അദ്ദേഹം പൊഴിച്ച ഓരോ വാക്കും ശേഖരിച്ചു സൂക്ഷിക്കാൻ ശ്രമിച്ചുകൊണ്ടു്. കാരണം, ഞാനിവിടെ, അദ്ദേഹത്തിൻെറ സ്വപ്നങ്ങൾ സഫലമാക്കാനിരിക്കുന്ന, ഇനിയും വരാൻ പോകുന്ന എണ്ണമററ സ്വജനങ്ങളും അദ്ദേഹവും തമ്മിൽ ഒരു പാലം, പകർന്നുകൊടുക്കാനുള്ള ഒരു പാത്രം, മാത്രമാണെന്നു് ഞാൻ അറിഞ്ഞിരുന്നു.

അമ്മാതിരി അവസരങ്ങളിലൊന്നു്, ഞങ്ങൾ ഏഡനോടു് അടുത്തപ്പോൾ ഒരു സായംകാലത്തിൽ വന്നു. ഭാരതത്തിൻെറ ശ്രേയസ്സിനുവേണ്ടിയുള്ള അദ്ദേഹത്തിൻെറ പരിപാടികളും, മററുള്ളവർ പ്രചരിപ്പിക്കുന്നവയും തമ്മിലുള്ള വ്യത്യാസങ്ങൾ എന്തൊക്കെയാണെന്നു് മൊത്തത്തിൽ ഒന്നു പറഞ്ഞുതരാൻ അന്നു കാലത്തു് ഞാൻ ആവശ്യപ്പെടുകയുണ്ടായി. ഈ വിഷയത്തിൽ അദ്ദേഹത്തിൻെറ അഭിപ്രായം അറിയുക അസാദ്ധ്യമായിരുന്നു. പ്രത്യുത, മററു പ്രസ്ഥാനങ്ങളുടെ നേതാക്കന്മാർ സ്വീകരിച്ച പ്രവർത്തനസമ്പ്രദായങ്ങളെയും അവരുടെ വ്യക്തിപരമായ ചില സ്വഭാവവിശേഷങ്ങളെയും അദ്ദേഹം അനുമോദിച്ചു പറയുകയാണു് ചെയ്തതു്; അതോടെ എൻെറ ചോദ്യം തള്ളി എന്നു ഞാൻ കരുതി. വൈകുന്നേരം, പെട്ടെന്നു് അദ്ദേഹം സ്വമേധയാ ആ വിഷയത്തിലേയ്ക്കു പ്രവേശിച്ചു.

'അവരാരുമായിട്ടും എനിക്കു് അഭിപ്രായൈക്യമില്ല,' അദ്ദേഹം പറഞ്ഞു: 'എൻെറ ജനങ്ങൾക്കു് അവരുടെ അന്ധവിശ്വാസം വീണ്ടും കൊടുക്കുന്ന ആരുമായിട്ടും. ഈജിപ്ററിൽ പുരാവസ്തുഗവേഷണം നടത്തുന്നവക്കു് ഈജിപ്ററിനോടു താല്പര്യം തോന്നും പോലെ ഇന്ത്യയോടു് തനി സ്വാത്ഥമായ രീതിയിൽ താല്പര്യം തോന്നുക എളുപ്പമാണു്. ഒരുവൻ പുസ്തകത്തിൽക്കൂടി പരിചയിച്ചിട്ടുള്ള, പഠനത്തിൽക്കൂടി അറിഞ്ഞിട്ടുള്ള, മനോരാജ്യത്തിൽ കണ്ടിട്ടുള്ള, ഇന്ത്യയെ വീണ്ടും കാണാൻ ഒരുവൻ ആഗ്രഹിച്ചെന്നു വരാം. എൻെറ ആഗ്രഹം ആ ഇന്ത്യയുടെ ഉത്കൃഷ്ടാംശങ്ങൾ ആധുനികകാലത്തെ പ്രബലാംശങ്ങൾകൊണ്ടു് ബലിഷ്ഠമായിക്കാണാനാണു്; സ്വാഭാവികമായിട്ടായിരിക്കണം അതെന്നുമാത്രം. പുതിയ സ്ഥിതിഗതികൾ ഉള്ളിൽനിന്നുമുള്ള വളച്ച്യായായിരിക്കണം.

അതിനാൽ ഞാൻ ഉപനിഷത്തുകൾ മാത്രമേ പ്രചരിപ്പിക്കുന്നുള്ളു. ഉപനിഷത്തല്ലാതെ യാതൊന്നും ഞാൻ ഉദ്ധരിച്ചിട്ടില്ലെന്നു് നോക്കിയാൽ കാണാം. ഉപനിഷത്തുകളിലും ആ ഒരാശയം മാത്രം – ബലം. വേദവേദാന്തങ്ങളുടെയും സകലതിൻെറയും സാരസംഗ്രഹം ആ ഒരൊററ വാക്കിൽ കുടികൊള്ളുന്നു. ബുദ്ധൻെറ ഉപദേശം അദ്രോഹത്തിൻെറ അഥവാ അഹിംസയുടെതായിരുന്നു. എന്നാൽ അതേ സംഗതി പഠിപ്പിക്കാനുള്ള കുറേക്കൂടി നല്ല വഴി ഇതാണെന്നു് എനിക്കു തോന്നുന്നു. എന്തെന്നാൽ ആ അദ്രോഹത്തിനു പിന്നിൽ ഭയാനകമായ ഒരു ദൗബ്ബല്യം പതിയിരിപ്പുണ്ടു്. പ്രതികാരത്തെക്കുറിച്ചു നിനസ്സുന്നതുപോലും ദൗബ്ബല്യമാകുന്നു. കടലിലെ ഒരു ശീകരശകലത്തെ ശിക്ഷിക്കാനോ അതിൽനിന്നും രക്ഷ നേടാനോ ഞാൻ ആലോചിക്കുകയില്ല. എനിക്കതു നിസ്സാരം. എന്നിരുന്നാലും ഒരു കൊതുകിനു് അതു ഗൗരവാവഹമാണു്. എല്ലാ ദ്രോഹവും അതുമാതിരിയാക്കും ഞാൻ. ബലവും നിർഭയതയും. ശിപായിലഹളയിൽ കൊല്ലപ്പെട്ട ആ യോഗീശ്വരൻ, നെഞ്ചു കുത്തിക്കീറിയപ്പോൾ തൻെറ മൗനം ഭഞ്ജിച്ചുകൊണ്ടു്, 'നീയും അവൻതന്നെ,' എന്നു പറഞ്ഞ ആ മഹാത്മാവു്, അദ്ദേഹമാണു് എൻെറ ആദശ പുരുഷൻ !'

'ഈ പദ്ധതിയിൽ ശ്രീരാമകൃഷ്ണൻെറ സ്ഥാനമെന്തു്', എന്നു് നിങ്ങൾ ചോദിച്ചേയ്ക്കും. അദ്ദേഹമാണു് മാഗ്ഗം, അദ്ഭുതകരവും അബോധപൂവ്വവുമായ മാഗ്ഗം ! അദ്ദേഹംതന്നെ അതറിഞ്ഞിരുന്നില്ല. ഇംഗ്ലണ്ടിനെക്കുറിച്ചോ ഇംഗ്ലീഷുകാരെക്കുറിച്ചോ അദ്ദേഹത്തിനു് ഒന്നും അറിഞ്ഞുകൂടായിരുന്നു, കടലിനപ്പുറത്തുനിന്നു വന്ന ഒരുതരം വിചിത്രവഗ്ഗം എന്നല്ലാതെ. പക്ഷേ അദ്ദേഹം ആ മഹനീയജീവിതം നയിച്ചു; ഞാൻ അതിൻെറ അത്ഥവും ഗ്രഹിച്ചു. ആരേയും നിന്ദി

ക്കുന്ന ഒരു വാക്കുപോലുമില്ല! ഞാനൊരിക്കൽ ഞങ്ങളുടെ പൈശാചികസമ്പ്രദായങ്ങളിലൊന്നിനെ എതിർക്കുകയായിരുന്നു. മൂന്നു മണിക്കൂർ നേരം ഞാൻ കിടന്നു വായലച്ചു; അദ്ദേഹം ശാന്തമായി ഒക്കെ കേട്ടുകൊണ്ടിരുന്നു. ഞാൻ പറഞ്ഞു നിർത്തിയപ്പോൾ ആ വൃദ്ധൻ പറഞ്ഞു: 'ശരി, ശരി, എല്ലാ വീട്ടിനും ഒരു പിൻവാതിലുണ്ടായിരിക്കാം. ആർക്കറിയാം!''

'ഇതുവരെ നമ്മുടെ ഭാരതീയമതത്തിന്റെ വലിയ തെററ്, അതിന് രണ്ടു വാക്കുകളേ അറിഞ്ഞിരുന്നുള്ളു എന്നതിലാണ് – ത്യാഗം മുക്തി, എന്നീ രണ്ടു വാക്കുകൾ. ഇവിടെ മുക്തിമാത്രം! ഗൃഹസ്ഥനൊന്നുമില്ല! എന്നാൽ ഞാൻ സഹായിക്കാൻ ആഗ്രഹിക്കുന്നതു് ഇക്കൂട്ടരെത്തന്നെയാണ്. എന്തെന്നാൽ, ആത്മാക്കളെല്ലാം സമാനധർമ്മികളല്ലേ? സകലരുടെയും ലക്ഷ്യമൊന്നല്ലേ?

'അതിനാൽ വിദ്യാഭ്യാസത്തിൽക്കൂടി ജനതയ്ക്കു് ബലം കൈവരണം.'

ഈ ഒരു സംഭാഷണം കേൾക്കാൻ സാധിച്ചു എന്നതുകൊണ്ടു തന്നെ ഗുരുനാഥനമൊരുമിച്ചുള്ള ആ യാത്ര മുഴുവനും തികച്ചും സഫലമായി എന്ന് അന്നു ഞാൻ വിചാരിച്ചു, അതിനെക്കുറിച്ചു നിനയ്ക്കും തോറും കൂടുതലായി അങ്ങനെ വിചാരിക്കുകയും ചെയ്യുന്നു.

സ്വാമി, ഹിന്ദുമതത്തെ ഒന്നായിക്കാണാനുള്ള ചിന്തയിൽ കൂടെക്കൂടെ വ്യാപൃതനായിരുന്നു; വൈഷ്ണവസമ്പ്രദായത്തെക്കുറിച്ച് അദ്ദേഹം പലപ്പോഴും നടത്തിയ പരാമർശം ഈ സംഗതി വ്യക്തമാക്കുകയും ചെയ്യു.

ഹിന്ദുമതത്തിന്റെ ചരിത്രപരമായ ആവിർഭാവത്തെക്കുറിച്ച് ചിന്തിക്കാൻ അദ്ദേഹത്തിന് ഇഷ്ടമായിരുന്നു. ഏതു പ്രതിഭാസത്തിന്റെയും പരിണാമത്തിനു പിന്നിലുള്ള ശക്തിയെ അദ്ദേഹം എപ്പോഴും അന്വേഷിച്ചുപോന്നു. ഒരു മതസ്ഥാപകന്റെ പിന്നിലെ ചിന്തകൻ എവിടെ? അതേ സമയം, ചിന്തയെ പൂർണ്ണമാക്കാനുള്ള നെഞ്ചകമെവിടെ? പഞ്ചദ്രവ്യങ്ങളെക്കുറിച്ചുള്ള – രൂപം, സ്പർശം, വികാരം, ഗതി, ജ്ഞാനം ഇവയെക്കുറിച്ചുള്ള – ദർശനം ബുദ്ധന് കപിലനിൽനിന്നും കിട്ടിയിരുന്നു. എന്നാൽ ബുദ്ധൻ സ്നേഹം കൊണ്ടുവന്നു; അതു് അദ്ദേഹത്തിന്റെ തത്ത്വചിന്തയെ സജീവമാക്കിച്ചെയ്തു, ഇവയിൽ ഒന്നിനെക്കുറിച്ചും ഒന്നും പ്രസ്താവിക്കാനാവുകയില്ല എന്ന് കപിലൻ പറഞ്ഞിരുന്നു. കാരണം, ഓരോന്നും ഇല്ലാത്തതാകുന്നു. അതാ ഉണ്ട്, അപ്പൊഴേയ്ക്കും പോയി, ഓരോന്നും ജലോപരി ഓരോ ഓളം മാത്രം. 'അല്ലയോ മനുഷ്യ, സമുദ്രമാണ് നീയെന്നറിയുക.'

സാധാരണഹിന്ദുമതത്തിന്റെ പ്രചോദനകേന്ദ്രവും പ്രചാരകനുമായ ശ്രീകൃഷ്ണൻ സ്വാമിയിൽ ഉളവാക്കിയ ആദരാതിശയം, അദ്ദേഹത്തിന് വ്യക്തിപരമായി ബുദ്ധനോടു തോന്നിയിരുന്ന ആവേശപൂർവ്വമായ ആദരാതിശയത്തിൽനിന്നും താഴെയെന്നു പറഞ്ഞുകൂടാ. ശ്രീകൃഷ്ണന്റെ വിശ്വതോമുഖത്വവുമായി തുലനപ്പെടുത്തുമ്പോൾ ബുദ്ധന്റെ സന്ന്യാസം ഒരു ദുർബ്ബലതപോലെ തോന്നിപ്പോകും. ഗീത എത്ര ആശ്ചര്യകരം !.....എത്ര ബലപ്രദം ! എന്നാലിതിനും പുറമേ അതിന്റെ ചേതോഹരതയോ ! ബൗദ്ധസാഹിത്യങ്ങൾക്കുശേഷം ഗീത എത്രയോ ആശ്വാസകരം ! 'ഞാൻ ജനങ്ങൾക്കുവേണ്ടിയാണ്,' എന്ന് ബുദ്ധൻ നിരന്തരം പറഞ്ഞിരുന്നു. അദ്ദേഹത്തിന്റെ പേരിൽ അവർ പാണ്ഡിത്യാഭിമാനവും കലാഭിമാനവും തകർത്തു. ബുദ്ധമതം ചെയ്ത പരമാബദ്ധം അവർ പഴയതൊക്കെ നശിപ്പിച്ചു എന്നുള്ളതാണ്.

എന്തെന്നാൽ, ബുദ്ധമതഗ്രന്ഥങ്ങൾ വായിക്കുക ഒരു പീഡനമാണ്. അറിവില്ലാത്തവർക്കുവേണ്ടി എഴുതപ്പെട്ടവയാകയാൽ ഒന്നോ രണ്ടോ ആശയങ്ങൾ മാത്രമേ ഒരു വലിയ പുസ്തകം മുഴുവൻ തെരഞ്ഞാൽ കണ്ടുകിട്ടൂ (എന്നിരുന്നാലും 'ധമ്മപദ'ത്തെ അദ്ദേഹം ഗീതയ്ക്കു സമമായിട്ടാണ് എണ്ണിയിരുന്നതു്.) ഇപ്രകാരം ഉളവാക്കപ്പെട്ട ആവശ്യം നിറവേററാനാണ് പുരാണങ്ങൾ രചിക്കപ്പെട്ടതു്. ഈ ആവശ്യം മുൻകൂട്ടി കണ്ട മനുഷ്യൻ ഒരാൾ മാത്രമേ ഇന്ത്യയിലുണ്ടായിട്ടുള്ളു. കൃഷ്ണൻ – ഒരു പക്ഷേ ലോകത്തിൽ ജീവിച്ചിട്ടുള്ളവരിൽവെച്ച് ഏററവും വലിയ മനുഷ്യൻ. ജനതയുടെ ആവശ്യം അദ്ദേഹം മനസ്സിലാക്കി; നാളതുവരെ നേടിയതു കാത്തുസൂക്ഷിക്കേണ്ടതിന്റെ ആശാസ്യതയെയും അദ്ദേഹം മനസ്സിലാക്കി. ഗോപീലീലകളും ഗീതയും (സ്ത്രീശൂദ്രാദികളെക്കുറിച്ച് അതു് വീണ്ടും വീണ്ടും പ്രസ്താവിക്കുന്നുണ്ടല്ലൊ.) മാത്രമല്ല അദ്ദേഹം ജനസാമാന്യത്തെ സമീപിച്ച മാർഗ്ഗങ്ങൾ. കാരണം, മഹാഭാരതം മുഴുവൻ അദ്ദേഹത്തിന്റെ വകയാണ്; അദ്ദേഹത്തിന്റെ ആരാധകർ നടപ്പിൽ വരുത്തിയതാണ്; സാമാന്യജനങ്ങളെ ഉദ്ദേശിച്ച രചിക്കപ്പെട്ടതാണ് എന്ന പ്രസ്താവത്തോടെയാണ് അതു് ആരംഭിക്കുന്നതുതന്നെ.

'ഇങ്ങനെ ജീവിതത്തിന്റെ പാലനവും ഭോഗവും വഴി വിഷ്ണുവിന്റെ ആരാധനയിലെത്തി ഈശ്വരസാക്ഷാത്കാരത്തിൽ അവസാനിക്കുന്ന ഒരു മതം രൂപവത്കൃതമായി. ഞങ്ങളുടെ ഒടുവിലത്തെ പ്രസ്ഥാനം, ചൈതന്യസമ്പ്രദായം, ഭോഗത്തിനായിരുന്നുവെന്ന് ഓർമ്മിക്കുമല്ലൊ. (സ്വാമി ഇവിടെ അവരുടെ സിദ്ധാന്തത്തിന്റെ സ്വഭാവത്തെ സൂചിപ്പിക്കുകയായിരുന്നു. ചൈതന്യന്റെ അന്യാ

ദ്ദശമായ തപോനിഷ്ഠയെക്കുറിച്ചല്ല സ്വാമി സംസാരിച്ചിരുന്നത്.) അതേസമയം ജൈനധർമ്മം അങ്ങേ അറ്റത്തെയും പ്രതിനിധാനം ചെയ്യുന്നു, കായപീഡനംവഴി മെല്ലെ ശരീരത്തിന്റെ വിനാശനം. അങ്ങനെ ബുദ്ധമതം, പരിഷ്കരിച്ച ജൈനധർമ്മമാണെന്നു കാണാമല്ലോ; ബുദ്ധൻ പഞ്ചതാപസന്മാരുടെ സംഘത്തെ വിട്ടുപോയി എന്നതിന്റെ ശരിയായ അർത്ഥമിതാണ്. ഇന്ത്യയിൽ ഓരോ യുഗത്തിലും ഓരോ സമ്പ്രദായചക്രമുണ്ട്, ശാരീരസാധനയുടെ എല്ലാ പടികളെയും പ്രതിനിധാനം ചെയ്തുകൊണ്ട്: തീവ്രകായപീഡനംമുതൽ അതിലാലസവരെ. അതേ കാലഘട്ടത്തിൽത്തന്നെ ഒരു ദാർശനികവൃത്തവും വികസിപ്പിക്കപ്പെട്ടു, ഈശ്വരസാക്ഷാത്കാരത്തെ പ്രതിനിധാനം ചെയ്യുന്നത്, സകലവിധസാധനാക്രമങ്ങളെയും – ഇന്ദ്രിയങ്ങളെ ഉപകരണമാക്കിക്കൊണ്ടുള്ള സാധനമുതൽ ഇന്ദ്രിയനിഗ്രഹംവരെയുള്ള എല്ലാ സാധനാക്രമങ്ങളെയും – ഉപായമാക്കിക്കൊണ്ടു സാധിക്കുന്ന ഒരു ദാർശനികവൃത്തവും. ഇപ്രകാരം ഹിന്ദുമതത്തിൽ എക്കാലവും ഒരേ അച്ചുതണ്ടിനു ചുറ്റും വിപരീതഗതികളും പരസ്പരപൂരകങ്ങളും ആയ രണ്ടു വർത്തുളഗതികൾ ഉള്ളതുപോലെ കാണാം.

അതെ ! വൈഷ്ണവമതം പറയുന്നു: അതൊക്കെ ശരി ! അച്ഛനോടും അമ്മയോടും സോദരനോടും ഭർത്താവിനോടും സന്താനത്തോടും ഉള്ള തീവ്രമായ ഈ സ്നേഹം ! അതൊക്കെ ശരിയാണ് ഉണ്ണി കണ്ണനാണെന്ന് കരുതാമെങ്കിൽ, ഉണ്ണിയെ ഊട്ടുമ്പോൾ കണ്ണനെ ഊട്ടുകയാണെന്നു നിനയ്ക്കുമെങ്കിൽ ! ഇതായിരുന്നു ചൈതന്യന്റെ ഉദ്ഘോഷണം. 'ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുക ! ഇന്ദ്രിയങ്ങളെ നിഗ്രഹിക്കുക !' എന്ന വേദാന്തഘോഷണത്തിനെതിരെ 'ഇന്ദ്രിയങ്ങളിൽക്കൂടി ഈശ്വരനെ ആരാധിക്കുക!' എന്നു ഘോഷിക്കുന്നു വൈഷ്ണവർ.

ഭാരതത്തിലെ മതത്തിൽ ഈ അവസരത്തിൽ നമുക്ക് മൂന്നു നിലപാടുകൾ കാണാവുന്നതാണ്: യാഥാസ്ഥിതികം, ആര്യസമാജം, ബ്രഹ്മസമാജം. മഹാഭാരതകാലഘട്ടത്തിലെ വൈദികഹിന്ദുക്കൾ സ്വീകരിച്ചിരുന്ന നിലപാട് യാഥാസ്ഥിതികർ സ്വീകരിക്കുന്നു. ആര്യസമാജം ജൈനധർമ്മത്തിന്റെ സ്ഥാനത്തും, ബ്രഹ്മസമാജം ബുദ്ധമതത്തിന്റെ സ്ഥാനത്തും നിലകൊള്ളുന്നു.

ഭാരതം തരുണവും സജീവവും ആണെന്നു ഞാൻ കാണുന്നു. യൂറോപ്പും തരുണവും സജീവവുമാണ്. അവയുടെ സ്ഥാപനങ്ങളെ നിശ്ശങ്കം നിരൂപണം ചെയ്യാവുന്നത്ര വികസനം രണ്ടും പ്രാപിച്ചു കഴിഞ്ഞിട്ടില്ല. അവ മഹത്തായ രണ്ടു പരീക്ഷണങ്ങളാണ്; അവ ഇനിയും പൂർണ്ണമായിട്ടില്ല. ഇന്ത്യയിൽ ഞങ്ങൾക്ക് സാമുദായികമായ കമ്മ്യൂണിസമുണ്ട്, അദ്വൈതത്തിന്റെ – അതായത്, ആധ്യാ

ത്മികമായ വ്യക്തിപരതയുടെ – വെളിച്ചം അതിന്മേലും അതിന്റെ ചുഴവും കളിയാടിക്കൊണ്ട്; യൂറോപ്പിൽ നിങ്ങൾ സാമുദായികമായി വ്യക്തിപരരാകുന്നു, പക്ഷേ നിങ്ങളുടെ ചിന്ത ദ്വൈതപരമാണ്; അത് ആദ്ധ്യാത്മികമായ കമ്മ്യൂണിസമാകുന്നു. ഇപ്രകാരം ഒന്ന് വ്യക്തിഗതചിന്തകൾകൊണ്ട് വലയിതമായ സമുദായസ്ഥാപനങ്ങളുടെ സമൂഹമാണ്; അതേസമയം മറേറത് കമ്മ്യൂണിസത്തിന്റെ ചിന്തകളാൽ ചുഴപ്പെട്ട വ്യക്തിപരസ്ഥാപനങ്ങൾ കൊണ്ടു നിറഞ്ഞതും.

നാമിപ്പോൾ ഭാരതീയപരീക്ഷണത്തെ അന്നിലയിൽ സഹായിക്കണം. കാര്യങ്ങളെ അതേ നിലയിൽ സഹായിക്കാൻ ഒരു മ്പെടാത്ത പ്രസ്ഥാനങ്ങൾ, ആ നിലയിൽനിന്നു നോക്കുമ്പോൾ നിഷ്പ്രയോജനമാകുന്നു. ഉദാഹരണമായി, യൂറോപ്പിൽ ഞാൻ വിവാഹത്തെ അവിവാഹിതത്വത്തെപ്പോലെതന്നെ ആദരിക്കുന്നു. ഒരു മനുഷ്യൻ ശ്രേഷ്ഠനും പൂർണ്ണനും ആകുന്നതു് അയാളുടെ നന്മകൾ കൊണ്ടെന്നതുപോലെത്തന്നെ തിന്മകൾകൊണ്ടും കൂടിയാണ് എന്ന കാര്യം ഒരിക്കലും മറക്കരുതു്. അതിനാൽ ഒരു ജനതയുടെ സ്വഭാവത്തെ തകർക്കാൻ നാം നോക്കരുതു്, ആ സ്വഭാവം മുഴുവൻ കുററങ്ങൾകൊണ്ടു നിറഞ്ഞവയായിരുന്നുവെന്നു തെളിയിക്കാൻ കഴിഞ്ഞാൽത്തന്നെയും.'

വ്യക്തിപരതയെന്നാൽ എന്താണുദ്ദേശിക്കുന്നതു് എന്ന കാര്യത്തിൽ അദ്ദേഹത്തിന്റെ ആശയം അസാധാരണമാംവിധം വ്യക്തമായിരുന്നു. അദ്ദേഹം എത്ര തവണയാണ് എന്നോടു പറഞ്ഞിട്ടുള്ളതു്: 'നിങ്ങൾക്കിനിയും ഇന്ത്യയെ മനസ്സിലാകുന്നില്ല ! ഞങ്ങൾ ഇന്ത്യക്കാർ, എന്തുതന്നെയായാലും മനുഷ്യാരാധകന്മാരാണ് ! ഞങ്ങളുടെ ഈശ്വരൻ മനുഷ്യനാണ് !' അദ്ദേഹം ഇതുകൊണ്ടുദ്ദേശിച്ചതു് ബുദ്ധൻ, കൃഷ്ണൻ, ഗുരു, മഹാപുരുഷൻ എന്നിങ്ങനെ സാക്ഷാത്കാരസമ്പന്നരായ മഹാവ്യക്തികളെയാകുന്നു. വേറൊരവസരത്തിൽ അതേ പദം തികച്ചും വ്യത്യസ്തമായ ഒരർത്ഥത്തിൽ ഉപയോഗിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: 'ഈ മനുഷ്യാരാധനയെന്ന ആശയം ഇന്ത്യയിൽ ബീജരൂപത്തിൽ കിടപ്പുണ്ട്; എന്നാൽ അതൊരിക്കലും വികസിപ്പിച്ചിട്ടില്ല. നിങ്ങളതു വികസിപ്പിക്കണം. അതുകൊണ്ടു കാവ്യമുണ്ടാക്കുക, കലയുണ്ടാക്കുക. യൂറോപ്പിൽ നിങ്ങൾക്കു് മദ്ധ്യകാലഘട്ടത്തിൽ ഉണ്ടായിരുന്നപോലെ യാചകന്മാരുടെ പാദപൂജ ഏർപ്പാടു ചെയ്യുക. മനുഷ്യാരാധകരെ രൂപപ്പെടുത്തുക.'

പിന്നെ വിഗ്രഹങ്ങളുടെ ആവശ്യകതയെക്കുറിച്ചും അദ്ദേഹത്തിന് അതുപോലെതന്നെ വ്യക്തമായ ആശയങ്ങളുണ്ടായിരുന്നു. അദ്ദേഹം പറഞ്ഞു: 'വിഗ്രഹം ഈശ്വരനാണ് എന്ന് എപ്പോഴും

പറയാം. ഒഴിവാക്കേണ്ട അബദ്ധം ഈശ്വരൻ വിഗ്രഹമാണ് എന്ന വിചാരമാകുന്നു.' പ്രാകൃതന്മാരുടെ കേവലപൂജയെ നിന്ദിക്കാൻ ഒരവസരത്തിൽ അദ്ദേഹത്തോട് അപേക്ഷിക്കുകയുണ്ടായി. 'കോലംപൂജയെന്നാൽ എന്താണെന്ന് എനിക്കറിയില്ല!' എന്ന് അദ്ദേഹം സമാധാനം പറഞ്ഞു. കോലത്തെ മാറിമാറി പൂജിക്കുകയും തല്ലുകയും വാഴ്ത്തുകയും ചെയ്യുന്ന ഒരു ഭയാനകചിത്രം പെട്ടെന്ന് മുമ്പിൽ വെളിപ്പെട്ടു. 'ഞാൻ അതു ചെയ്യുന്നുണ്ട്!' അദ്ദേഹം ഉദ്ഘോഷിച്ചു. പാവപ്പെട്ടവരുടെ നേരെ കാണിക്കുന്ന അനീതിയിൽ നീരസം തോന്നി അല്പം കഴിഞ്ഞു് അദ്ദേഹം തുടന്നു: 'കാണുന്നില്ലേ, കോലംപൂജ എന്നൊന്നില്ലെന്നു കാണുന്നില്ലേ ? ഓ, ഈ നിങ്ങളുടെ നെഞ്ചകം കാരിരുമ്പായിപ്പോയി. ശിശു ചെയ്യുന്നതു ശരിയാണെന്നു കാണാൻ നിങ്ങൾക്ക് കഴിയാതായി. ശിശു എവിടെയും ആളുകളെ കാണുന്നു. അറിവ് ശിശുവിന്റെ ദശനത്തെ നമ്മിൽനിന്നും അപഹരിക്കുന്നു. എന്നാലൊടുവിൽ, പരവിദ്യയിൽക്കൂടി നാമതു വീണ്ടെടുക്കുന്നു. പാറകളിലും കമ്പുകളിലും മരങ്ങളിലുമെല്ലാം ഒരു സജീവശക്തിയുള്ളതായി അവൻ കാണുന്നു. അവയുടെ പിന്നിൽ ഒരു ചൈതന്യമില്ലേ ? പ്രതീകോപാസനയാണതു്, കോലംപൂജയല്ല! അതു കാണാൻ നിങ്ങൾക്കു കഴിയുന്നില്ലേ ?'

ഇങ്ങനെ ആത്മാത്ഥമായ ഓരോ ആക്രോശവും സ്വാമിജി പവിത്രമായി കരുതിയിരുന്നുവെങ്കിലും ഹിന്ദുമതത്തിലെ തത്വചിന്തയുടെ പ്രാധാന്യം അദ്ദേഹം ഒരു നിമിഷംപോലും വിസ്മരിച്ചിരുന്നില്ല. നിയമജ്ഞന്മാക്ക് പരിചിതമായവസ്ല് സദൃശങ്ങളായ യുക്തികൾ വിശദീകരിക്കുമ്പോൾ അദ്ദേഹമെപ്പോഴും കാവ്യകാന്തി പൊഴിക്കും. മീമാംസകദശനത്തെക്കുറിച്ച് എന്തൊരു സ്നേഹവായ്പോടെയാണ് അദ്ദേഹം സംസാരിക്കുക! എന്തൊരു അഭിമാനത്തോടെയാണ് അദ്ദേഹം ശ്രോതാവിനെ ഇക്കാര്യം അനുസ്മരിപ്പിക്കാറ്! ഭാരതീയമനീഷികളുടെ അഭിപ്രായത്തിൽ, പ്രപഞ്ചം മുഴുവൻ പദ+അത്ഥമാണ്! പദത്തിനുശേഷം അത്ഥം വരുന്നു. അതിനാൽ, ആശയം മാത്രമേ ഉള്ളു ! അതെ, അദ്ദേഹം അതു വ്യാഖ്യാനിക്കുന്നതു കേട്ടപ്പോൾ, മീമാംസകദശനത്തിന്റെ യുക്തിധീരതയും അഭിപ്രായാംഗീകാരത്തിലുള്ള നിർഭീകതയും അതിന്റെ നിഗമനദാർഢ്യവും ആണ് ഹിന്ദുമതത്തിന്റെ പരമമഹനീയത എന്നു തോന്നിപ്പോയി....സത്യഭാമ നടത്തിയ യാഗത്തെക്കുറിച്ചും 'കൃഷ്ണ' നാമം ഒരു കടലാസ്സിൽ എഴുതി ത്രാസ്സിന്റെ തട്ടിലിട്ടപ്പോൾ കൃഷ്ണൻ ഇരുന്നിരുന്ന മറുതട്ട് മേല്പോട്ടുയന്നതുമായ കഥ ഒരു ദിവസം അദ്ദേഹം പറഞ്ഞു. അദ്ദേഹം ആരംഭിച്ചു: 'യാഥാസ്ഥിതികഹിന്ദുമതം ശ്രുതിയെ, ശബ്ദത്തെ, സവ്വവുമായി കരുതുന്നു. പദാത്ഥം,

നിത്യവും അനാദിയുമായ ആശയത്തിൻെറ ദുർബ്ബലമായ ഒരു പ്രകാശനം മാത്രമാകുന്നു. അതിനാൽ ഈശ്വര'നാമ'മാണ് സർവ്വവും: നിത്യമനസ്സിലെ ആ ആശയത്തിൻെറ മൂർത്തിമത്കരണം മാത്രമാണ് ഈശ്വരൻതന്നെ. വ്യക്തിയെന്ന നിങ്ങളേക്കാൾ എത്രയോ മടങ്ങു പൂർണ്ണമാണ് നിങ്ങളുടെ സ്വന്തം നാമം! ഈശ്വരനാമം ഈശ്വരനേക്കാൾ മഹനീയമാണ്. കരുതലോടെ മാത്രം വാക്കുച്ചരിക്കുക!' സത്യത്തെ തെല്ലും ഭയമില്ലാത്ത മറെറാരു മതം തീർച്ചയായും ഉണ്ടായിട്ടില്ല. അദ്ദേഹം സംസാരിച്ചുകൊണ്ടിരിക്കെ, സർവ്വവും അനുക്തമായ ഒരു ദൃഢബോധത്തിന്മേലാണ് ഉറച്ചിരിക്കുന്നതു്, മതം സിദ്ധാന്തമല്ല, അനുഭൂതിയാണ് എന്നു, പൗരസ്ത്യമനസ്സുകൾക്ക് സ്വയം പ്രത്യക്ഷമായ, ആ ദൃഢബോധത്തിന്മേലാണ് ഉറച്ചിരിക്കുന്നതു്, എന്നു് ഒരുവൻ കണ്ടു. സ്വാമിജിതന്നെ മറെറങ്ങോ പറഞ്ഞിട്ടുള്ളതു മാതിരി ആയിരിക്കുകയും ആയിത്തീരുകയും ചെയ്യുന്ന പ്രക്രിയയാണ് മതം. ഈ പ്രക്രിയ നാനാത്വദർശനത്തിൽനിന്നും ഏകത്തിൻെറ സാക്ഷാത്കാരത്തിലേയ്ക്കു് അവശ്യം നയിക്കുന്നു എന്നതു സത്യമാണെങ്കിൽ, സർവ്വവും മനസ്സിൽ ആണ് എന്നുള്ളതും, പദാർത്ഥം ആശയത്തിൻെറ വ്യക്തീകരണം മാത്രമാണെന്നുള്ളതും, സത്യമാവണം. ഇപ്രകാരം പ്ലേറേറായുടെ ഗ്രീക്തത്ത്വചിന്ത ഹിന്ദുദർശനങ്ങളിലെ മീമാംസകതത്ത്വത്തിൽ ഉൾപ്പെടുന്നു: യൂറോപ്പിൻെറ ദൃഷ്ടിയിൽ കേവലം പരീക്ഷായോഗ്യമെന്നു തോന്നുന്ന തത്ത്വചിന്തയ്ക്കു് ഇന്ത്യയുടെ ദൃഷ്ടി യുക്തിയും അനുപേക്ഷണീയതയും കണ്ടെത്തുന്നു. അതേമാതിരി, സ്വയംപ്രത്യക്ഷമായ ഒരു സത്യം പ്രസ്താവിക്കുംപോലെ ഒരവസരത്തിൽ അദ്ദേഹം ഉദ്ഘോഷിച്ചു: 'ഗ്രീക്ദേവതകളെപ്പോലും ഞാൻ ആരാധിക്കുകയില്ല; കാരണം, അവർ മനുഷ്യരാശിയിൽനിന്നും ഭിന്നരാണ്. നമ്മെപ്പോലെയുള്ളവരെ, എന്നാൽ നമ്മേക്കാൾ ഉത്കൃഷ്ടരായവരെ, മാത്രമേ ആരാധിക്കാവൂ. ദേവന്മാരും ഞാനും തമ്മിൽ തരതമഭേദമേ പാടുള്ളു.'

ഷഡ്ദർശനങ്ങളെയും അദ്ദേഹം വിമർശനവിധേയമാക്കി; അവയെ അപഗ്രഥിച്ചും താരതമ്യപ്പെടുത്തിയും അനുരഞ്ജിപ്പിച്ചും, ബുദ്ധമതത്തിൽനിന്നും അവയ്ക്കുള്ള വ്യത്യാസങ്ങളെ ചൂണ്ടിക്കാണിച്ചും ചർച്ചചെയ്തു. ന്യായവും വൈശേഷികവും അദ്ദേഹം ദീർഘമായും സൂക്ഷ്മമായും പ്രതിപാദിച്ചു; അവയെ വേദാന്തവും കാൻറിൻെറ തത്ത്വചിന്തയുമായി താരതമ്യനിരൂപണം നടത്തുകയുമുണ്ടായി. ആ ചർച്ച അദ്ദേഹം ഇങ്ങനെ ഉപസംഹരിച്ചു.

'നോക്കൂ, ഒരു സംഘം ആളുകൾ ബാഹ്യപ്രപഞ്ചത്തിനു് പ്രാഥമ്യം കല്പിക്കുന്നു; മറെറാരു കൂട്ടർ ആന്തരാദർശത്തിനും, ഏതാണാദ്യം, മുട്ടയോ കോഴിയോ? എണ്ണ കിണ്ണത്തെ ധരിക്കുന്നോ കിണ്ണം

എണ്ണയെ ധരിക്കുന്നോ? ഇതൊരു ഉത്തരമില്ലാത്ത പ്രശ്നമാണ്. അതു വിട്ടുകളയൂ! മായയിൽനിന്നും മോചനം നേടൂ!'

സ്വാമിജി ഏതുനേരവും ഈവകപ്രശ്നങ്ങൾ ചർച്ച് ചെയ്യുകയായിരുന്നില്ല. പൊതുജീവിതത്തിൻെറ അല്ലലിൽനിന്നും അലട്ടിൽനിന്നുമെല്ലാം ഒഴിഞ്ഞു് സതീർത്ഥ്യനും ശിഷ്യരുമൊരുമിച്ച് ഉത്സാഹമായും ഉല്ലാസമായും സമയം കഴിച്ചു. നീണ്ട സമുദ്രയാത്ര അദ്ദേഹത്തിനു് ഇഷ്ടപ്പെട്ടു. ലേഖനങ്ങൾ എഴുതിക്കൊടുക്കാമെന്നു് 'ഉദ്ബോധൻ' പത്രാധിപരോടു ചെയ്തിരുന്ന വാഗ്ദാനവും അദ്ദേഹം നിറവേററി. ഹാസ്യവും വിനോദവും നിറഞ്ഞ ശൈലിയിൽ മനോഹരമായ ഒരു ലേഖനപരമ്പരയാണതു്. പിന്നീടു് 'പരിവ്രാജകൻ'* എന്ന പേരിൽ പുസ്തകരൂപത്തിൽ അതു് പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ഹാസ്യവും ആദ്ധ്യാത്മികതയും ചരിത്രവും ആചാരമര്യാദകളും ഇടകലർത്തി രചിച്ചിട്ടുള്ള അതിമനോഹരമായ ഒരു സഞ്ചാരകൃതിയാണിതു്.

ഇങ്ങനെ ജൂലായ് 31-ാംനു-വരെ ദിവസങ്ങൾ കഴിഞ്ഞു. അന്നു് ലണ്ടനിൽ ടിൽബറി ഡോക്കിൽ കരയ്ക്കിറങ്ങി. അവിടെ സ്വാമിജിയുടെ അനേകം സ്നേഹിതരും ശിഷ്യരും സന്നിഹിതരായിരുന്നു. അക്കൂട്ടത്തിൽ രണ്ടു് അമേരിക്കൻമഹതികളെ കണ്ടതിൽ സ്വാമിജിക്കു് ആശ്ചര്യമായി. അവർ ഏതോ ഇന്ത്യൻ മാസികയിൽനിന്നും സ്വാമിജി ജൂൺ 20-ാംനു- യാത്ര പുറപ്പെട്ടുമെന്നറിഞ്ഞു അദ്ദേഹത്തെ കാണുന്നതിനായി ഡെട്രോയിററിൽനിന്നും ലണ്ടനിൽ എത്തിയതാണു്. അദ്ദേഹത്തിൻെറ ദേഹസ്ഥിതിയെപ്പററി കേട്ടു് അവർ ഉത്കണ്ഠാകുലരായിരുന്നു. അവരിലൊരാൾ, മിസ്സിസ് ഫങ്കി സ്വാമിജിയെക്കുറിച്ചു് ഇപ്രകാരം എഴുതി: 'അദ്ദേഹം വല്ലാതെ ശോഷിച്ചിരുന്നു; കണ്ടാൽ ഒരു കുട്ടിയെപ്പോലെ തോന്നും; കുട്ടിയെപ്പോലെയാണു് പെരുമാറിയിരുന്നതും. യാത്ര പഴയ ഉത്സാഹവും ബലവും കുറച്ചൊക്കെ വീണ്ടെടുക്കാൻ സഹായിച്ചു എന്നു കണ്ടതിൽ അദ്ദേഹത്തിനു് വളരെ സന്തോഷമായി.'

ലണ്ടനിൽ അപ്പോൾ ആളുകളധികവും സുഖവാസകേന്ദ്രങ്ങൾ തേടിപ്പോകുന്ന കാലമായിരുന്നതിനാൽ സ്വാമിജി രണ്ടു് ആഴ്ചയേ അവിടെ കഴിച്ചുള്ളു. ലണ്ടൻനഗരത്തിൻെറ ഒരു പ്രാന്തമായ വിംബിൾഡണിൽ വിശാലമായ ഒരു വീടു കിട്ടി. അവിടം ശാന്തവും വിശ്രമദായകവുമായിരുന്നു; എല്ലാവരും സസുഖം അവിടെ പാർത്തു, അനേകം സംഭാഷണങ്ങൾ നടത്തിയതല്ലാതെ സ്വാമിജി ഇത്തവണ ലണ്ടനിൽ പൊതുപ്രവർത്തനത്തിലൊന്നും ഏർപ്പെട്ടില്ല.

* മലയാളത്തിൽ 'പാശ്ചാത്യപര്യടനം'

അമേരിക്കയിൽനിന്നും തുടരെ വന്നുകൊണ്ടിരുന്ന ക്ഷണമനുസരിച്ച് സ്വാമിജി തുര്യാനന്ദസ്വാമികളോടും അമേരിക്കൻ ശിഷ്യരോടും ഒരുമിച്ച് ആഗസ്റ്റ് 16-ാം നു- ലണ്ടനിൽനിന്നും പുറപ്പെട്ടു. അററ് ലാൻറിക്കിൽക്കൂടിയുള്ള യാത്രയെക്കുറിച്ച് മിസ്സിസ് ഫങ്കി ഈ വിധം എഴുതുന്നു:

'......കപ്പലിൽ കഴിച്ച ഈ പത്തുദിവസങ്ങൾ ഒരിക്കലും വിസ്മരിക്കാനാവാത്ത നാളുകളായിരുന്നു. എന്നും രാവിലെ ഗീത വായിച്ചു വ്യാഖ്യാനിക്കും; സംസ്കൃതത്തിൽനിന്നും കവിതകളും കഥകളും ചൊല്ലി തർജ്ജമ ചെയ്യും; പുരാതനവേദങ്ങളിലെ സ്തോത്രങ്ങൾ കീർത്തിക്കും. കടൽ ശാന്തമായിരുന്നു; ഇരവിലെ നിലാവ് അതിമോഹനവും. അവ അദ്ഭുതകരങ്ങളായ സായന്തനവേളകളായിരുന്നു; ഗുരുനാഥൻ കപ്പലിൻെറ മേൽത്തട്ടിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കും. നിലാവത്ത് രാജകീയമായ ഒരു രൂപം; ഇടയ്ക്കിടയ്ക്കുനിന്നുകൊണ്ട് പ്രകൃതിയുടെ മനോഹാരിതയെക്കുറിച്ചു ഞങ്ങളോടു പറയും. 'ഇക്കണ്ടമായ ഇത്ര മനോഹരമെങ്കിൽ അതിൻെറ പിന്നിലുള്ള സത്യത്തിൻെറ ആശ്ചര്യകരമായ സൗന്ദര്യത്തെക്കുറിച്ചു ചിന്തിച്ചു നോക്കുവിൻ!' അദ്ദേഹമരുളും.

വിശേഷിച്ചും ചേതോഹരമായ ഒരു സായാഹ്നത്തിൽ ചന്ദ്രൻ പൂർണ്ണനും ശാന്തശീതളനും കനകവർണ്ണനും ആയിരുന്നപ്പോൾ, നിഗൂഢതയുടെയും മോഹനതയുടെയും ഒരു രാത്രിയിൽ, ആ ദൃശ്യത്തിൻെറ കമനീയത പാനം ചെയ്തുകൊണ്ട് അദ്ദേഹം വളരെനേരം നിന്നു. എന്നിട്ടു പെട്ടെന്നു ഞങ്ങളുടെ നേർക്കു തിരിഞ്ഞു പറഞ്ഞു: 'കവിത ചൊല്ലുന്നതെന്തിന്, അവിടെ,' കടലിലേയ്ക്കും മാനത്തേയ്ക്കും ചൂണ്ടിക്കൊണ്ട്, 'കവിതയുടെ കാതൽ അവിടെയുള്ളപ്പോൾ?'

ഞങ്ങൾ പെട്ടെന്ന് ന്യൂയോക്കിൽ എത്തിപ്പോയി, ഗുരുവിനോടൊത്തു കഴിച്ച ആ ധന്യങ്ങളായ പത്തു ദിവസങ്ങൾക്ക് ഞങ്ങൾക്കൊരിക്കലും തികച്ചും കൃതജ്ഞരാവാൻ കഴിയുകയില്ല എന്ന തോന്നലോടെ.'

ഗ്ലാസ്ഗോയിൽനിന്നും ന്യൂയോക്കിൽ എത്തിയ അന്നുതന്നെ ഉച്ചതിരിഞ്ഞ് സ്വാമിജിയും സതീർത്ഥ്യനും ലെഗ്ഗെററ് ദമ്പതികളുടെ വീടു സന്ദർശിച്ചശേഷം അവരോടൊരുമിച്ച്, ഹഡ്സൻെറ തീരത്ത് കാററ്സ്കിൽ പച്ചതനിരകളിലുള്ള അവരുടെ മനോഹരമായ ഗ്രാമീണവസതിയിലേയ്ക്കു പോയി. ന്യൂയോക്കിൽനിന്നും ഏകദേശം നൂററമ്പതു മൈൽ ദൂരെയാണതു്. അനന്തരകരണീയം എന്താണെന്നറിയിക്കുന്ന ആന്തരപ്രചോദനം പ്രതീക്ഷിച്ചുകൊണ്ട്, അവിടെ റിഡ്ജ്ലി മേനർ എന്ന ആ മനോഹരമന്ദിരത്തിൽ

അദ്ദേഹം താമസിച്ചു. ഒരു മാസം കഴിഞ്ഞു് സിസ്റ്റർ നിവേദിതയും അവിടെ എത്തിച്ചേൎന്നു. ആതിഥേയരും കുടുംബാംഗങ്ങളും സ്വാമിജിയോടു് അതിയായ ശ്രദ്ധാഭക്തികളുള്ളവരായിരുന്നു. സ്വാമിജിയുടെ ആരോഗ്യസ്ഥിതി മെച്ചപ്പെട്ടു; ഒരു അസ്ഥിചികിത്സാവിദഗ്ദ്ധൻെറ നിർദ്ദേശപ്രകാരമുള്ള ചികിത്സയും നടത്തിയിരുന്നു. നവംബർ 5-ാം നൂ-വരെ അദ്ദേഹം ഈ ശാന്തസുന്ദരമായ സ്ഥാനത്തു കഴിച്ചുകൂട്ടി; അദ്ദേഹത്തിൻെറ സാന്നിദ്ധ്യം ആതിഥേയക്കു് ഒരു നിരന്തരോത്സവമായിത്തോന്നി. ആദ്യത്തെത്തവണ അമേരിക്കയിൽ തനിക്കുണ്ടായ പല രസകരങ്ങളായ അനുഭവങ്ങളും സ്വാമിജി അനുസ്മരിച്ചു.

സ്വാമിജി ന്യൂയോൎക്കിലെത്തിയപ്പോഠം അഭേദാനന്ദസ്വാമികഠം ഒരു പ്രസംഗപര്യടനത്തിനു പോയിരിക്കയായിരുന്നു. ന്യൂയോൎക്കിലെ പ്രവൎത്തനങ്ങളെക്കുറിച്ചു് അറിയുന്നതിനായി സ്വാമിജി അദ്ദേഹത്തെ കമ്പിയടിച്ചു വരുത്തി. അദ്ദേഹം പത്തു ദിവസം സ്വാമിജിയോടൊരുമിച്ചു താമസിച്ചു. വേദാന്തസൊസൈററി ഇപ്പോഠം സ്വന്തം സ്ഥലത്താണു പ്രവൎത്തിക്കുന്നതെന്നറിഞ്ഞപ്പോഠം സ്വാമിജിക്കു് വളരെ സന്തോഷം തോന്നി. ഒക്ടോബർ 15-ാംനൂ-അഭേദാനന്ദസ്വാമികഠം 'വേദാന്തസൊസൈററി'യുടെ ആസ്ഥാനം ഔപചാരികമായി ഉദ്ഘാടനം ചെയ്യുകയും 22-ാംനൂ-മുതൽ പതിവായി ക്ലാസ്സു നടത്തുകയും ചെയ്തു വന്നു. ഒരമേരിക്കൻ ബ്രഹ്മചാരിണി സ്വാമിജിയെക്കുറിച്ചു് ഇപ്രകാരം എഴുതി:

'വിവേകാനന്ദസ്വാമിയും തുര്യാനന്ദസ്വാമിയും ഇംഗ്ലണ്ടിൽനിന്നും അമേരിക്കയിൽ എത്തിയിട്ടു് ഇപ്പോഠം മൂന്നാഴ്ചയായി. വിവേകാനന്ദസ്വാമി വളരെ വേഗം എല്ലാ അസ്വാസ്ഥ്യങ്ങളിൽനിന്നും മുക്തനായ്ക്കൊണ്ടിരിക്കുന്നു; ഇന്ത്യയിൽനിന്നും ഇംഗ്ലണ്ടിലേയ്ക്കുള്ള യാത്രയ്ക്കിടയിൽ വീണ്ടുകിട്ടിയ ആരോഗ്യത്തിൻെറ കൂടെ അനുദിനം നവോത്സാഹവും വളൎന്നുകൊണ്ടിരിക്കുന്നു. സ്വാമിജിയുടെ സമാഗമനത്തിനുശേഷം അദ്ദേഹത്തിൻെറ ലളിതങ്ങളായ സംഭാഷണങ്ങഠം കേഠക്കാൻ ഭാഗ്യമുണ്ടായവർ അദ്ദേഹം വഹിക്കുന്ന മഹത്തായ സത്യസന്ദേശത്തെക്കുറിച്ചു് – കിഴക്കോ പടിഞ്ഞാറോ അദ്ദേഹം ഇതുവരെ നല്കിയിട്ടുള്ളതിലും കൂടുതൽ വിശാലവും പൂൎണ്ണവും ആയ ദീൎഘദൎശനത്തെയും, വീക്ഷണത്തെയും കുറിച്ചു് – അതീവ ബോധവാന്മാരായി. തുര്യാനന്ദസ്വാമികളെ കാണുന്നവരൊക്കെ അദ്ദേഹത്തെ സ്നേഹിക്കുന്നു. വേണ്ടപ്പെട്ട ഒരാചാര്യനായി അദ്ദേഹത്തെ ഹൃദയപൂൎവ്വം സ്വാഗതം ചെയ്യുകയും ചെയ്യുന്നു. അവരുടെ സാന്നിദ്ധ്യംകൊണ്ടു് സന്തുഷ്ടരും അനുഗൃഹീതരുമാണു് ഞങ്ങഠം. സ്നേഹപൂൎണ്ണരായ സുഹൃത്തുക്കളുടെ ഗൃഹത്തിൽ ശാന്തമായി വിശ്രമി

ക്കുകയാണ് വിവേകാനന്ദസ്വാമി; തുര്യാനന്ദസ്വാമികളും അഭേദാനന്ദസ്വാമികളും അദ്ദേഹത്തിന്റെ കൂടെയുണ്ട്. തന്നെ സന്ദർശിച്ച വർക്കൊക്കെ തുര്യാനന്ദസ്വാമികൾ പ്രിയനായിത്തീർന്നിരിക്കുന്നു; അദ്ദേഹത്തിന്റെ ഉപദേശങ്ങൾ സ്വീകരിക്കാൻ ഉത്സുകരായ വേദാന്തവിദ്യാർത്ഥികളുടെ സൗഹൃദപൂർണ്ണമായ സ്വാഗതത്തോടെ അദ്ദേഹത്തിന്റെ പ്രവർത്തനസരണി തുറന്നുവരുന്നു....'

താമസിയാതെത്തന്നെ പുതുതായെത്തിയ തുര്യാനന്ദസ്വാമികൾക്ക് പ്രവർത്തനമാർഗ്ഗം തെളിഞ്ഞുവന്നു. ന്യൂയോർക്കിൽനിന്നും ഏതാനും നാഴികയകലെ മേരണ്ട്‌ക്ലെയറിൽ അദ്ദേഹം കുട്ടികൾക്ക് ഹിതോപദേശം മുതലായ ഭാരതീയകഥകൾ പറഞ്ഞുകൊടുക്കാൻ ആരംഭിച്ചു. അഭേദാനന്ദസ്വാമികളുമായി സഹകരിച്ച് അദ്ദേഹം വേദാന്തസൊസൈററിയിൽ പതിവായി പ്രസംഗങ്ങൾ നടത്തിപ്പോരുകയും ചെയ്തു. ഡിസംബറിൽ അദ്ദേഹം മസ്സാച്ചുസെററ്സ്സിലെ കേംബ്രിഡ്ജിൽ പോവുകയും അവിടെ മഹത്തായ പ്രവർത്തനം നടത്തുകയുമുണ്ടായി. ഡിസംബർ 10-ാംനു- കേംബ്രിഡ്ജ് കോൺഫറൻസിൽ ശ്രീ ശങ്കരാചാര്യരെക്കുറിച്ച് ഒരു പ്രബന്ധം അദ്ദേഹം വായിച്ചു. ഹാവ്വാർഡ് സർവ്വകലാശാലയിലെ പ്രൊഫസ്സർമാരും മററു പലരും പ്രബന്ധത്തെ വളരെ വാഴ്ത്തുകയുണ്ടായി.

നവംബർ 8-ാം നു- ചൊവ്വാഴ്ച ന്യൂയോർക് സൊസൈററിയിലെ ഒരു ചോദ്യോത്തരക്ലാസ്സിൽ വിവേകാനന്ദസ്വാമികൾ ആദ്ധ്യക്ഷ്യം വഹിച്ചു; അതായിരുന്നു സ്വാമിജി ഇത്തവണ ഇവിടെ ആദ്യമായി നടത്തിയ പൊതുരംഗപ്രവേശനം. 10-ാംനു- അദ്ദേഹത്തിനു് ഒരു പൊതുസ്വീകരണം നല്കി. തദവസരത്തിൽ ന്യൂയോർക്കിലെ സുഹൃത്തുക്കൾ വളരെപ്പേർ തങ്ങളുടെ പ്രിയപ്പെട്ട ആചാര്യനെ വീണ്ടും കാണാനെത്തി. കൂടാതെ, സ്വാമിജിയുടെ ഗ്രന്ഥങ്ങളിൽക്കൂടിയോ പേർ കേട്ടോ ആകൃഷ്ടരായ പലരും അദ്ദേഹത്തെ നേരിൽ കാണുന്നതിനു് ആകാംക്ഷയോടെ വന്നുചേർന്നിട്ടുമുണ്ടായിരുന്നു. സ്വാമിജിയുടെ പൂർവ്വസുഹൃത്തുക്കൾ ഒരു സ്വാഗതപത്രം സമർപ്പിച്ചു. അതിനു മറുപടി പറയുന്ന കൂട്ടത്തിൽ, തന്റെ ഹൃദയം അവരോടുള്ള സ്നേഹംകൊണ്ടും ശുഭാശംസകൊണ്ടും കവിഞ്ഞൊഴുകുന്നതായി അദ്ദേഹം വ്യക്തമാക്കി.

വിവിധപ്രവർത്തനങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുമ്പോഴും ഇടയ്ക്കിടെ സ്വാമിജിക്ക് തന്റെ ജീവിതാന്ത്യത്തെക്കുറിച്ച് അദ്ഭുതകരമായ ചില മുന്നറിയിപ്പുകൾ ലഭിച്ചിരുന്നു. ഒരു ദിവസം അദ്ദേഹം അഭേദാനന്ദസ്വാമികളോട് പറഞ്ഞു: 'ശരി സോദരാ, എന്റെ നാളുകൾ എണ്ണപ്പെട്ടുകഴിഞ്ഞു. ഞാനിനി കവിഞ്ഞപക്ഷം മൂന്നോ നാലോ വർഷമേ ജീവിച്ചിരിക്കുകയുള്ളൂ.' സതീർത്ഥ്യൻ അതിനു

മറുപടി പറഞ്ഞു: 'സ്വാമിജി, അങ്ങിങ്ങനെ പറയരുത്. അങ്ങു വളരെ വേഗം ആരോഗ്യം വീണ്ടെടുത്തുവരുകയാണല്ലൊ. കുറച്ചു നാൾ ഇവിടെ താമസിക്കുന്നപക്ഷം, അങ്ങേയ്ക്കു പഴയ ബലവും ഉത്സാഹവും തികച്ചും തിരിച്ചു കിട്ടും. മാത്രമല്ല, നമുക്ക് എത്രയൊക്കെ ചെയ്യാൻ കിടക്കുന്നു! ഇതിപ്പോൾ തുടക്കമേ ആയിട്ടുള്ളു.' പക്ഷേ സ്വാമിജി അന്വർത്ഥമായിട്ടീവിധം മറുപടിനല്കി: 'സോദരാ അങ്ങേയ്ക്കെന്നെ മനസ്സിലാകുന്നില്ല. ഞാൻ വളരെ വലുതായ്ക്കൊണ്ടിരിക്കുന്നു എന്നെനിക്കു തോന്നുന്നു. എന്റെ ഈ ശരീരത്തിനു എന്നെ ഉൾക്കൊള്ളാൻ കഴിയുകയില്ല എന്നു ഇടയ്ക്കു തോന്നത്തക്ക തരത്തിൽ എന്റെ ആത്മാവു് വളർന്നുകൊണ്ടിരിക്കുന്നു. ഞാൻ പൊട്ടിത്തെറിക്കാറായി. ഇല്ല, ഈ മാംസരക്തപഞ്ജരത്തിനു് എന്നെ ഏറെ നാളേയ്ക്കു് പിടിച്ചുനിർത്താൻ സാദ്ധ്യമല്ല.'

രണ്ടാഴ്ചക്കാലത്തോളം സ്വാമിജി ന്യൂയോർക്കിൽ താമസിച്ചു; അതിനിടയിൽ അടുത്തുള്ള ഏതാനും പട്ടണങ്ങൾ സന്ദർശിക്കുകയുണ്ടായി. അതിനുശേഷം നവംബർ 22-ാംനു- അദ്ദേഹം കാലിഫോർണിയയിലേയ്ക്കു പുറപ്പെട്ടു. ഷിക്കാഗോയിലെ സുഹൃത്തുക്കളുടെ നിർബ്ബന്ധപൂർവ്വമായ അപേക്ഷപ്രകാരം വഴിക്കു് അവിടെ ഇറങ്ങുകയും അവർ നല്കിയ അനേകം സ്വീകരണങ്ങളിൽ പങ്കെടുക്കുകയും ചെയ്തു. മതമഹാസമ്മേളനകാലത്തു പരിചയപ്പെട്ട പല ആളുകളെയും സ്വാമിജി വീണ്ടും കണ്ടു. തന്നെ കണ്ടിട്ടേയില്ലാത്ത പലരും സ്വഗ്രന്ഥങ്ങളിൽക്കൂടി തന്റെ ഉപദേശങ്ങൾ ഗ്രഹിച്ചു് ഭാരതത്തോടും ഭാരതീയകാര്യങ്ങളോടും സ്നേഹാദരങ്ങൾ ഉള്ളവരായിത്തീർന്നിട്ടുണ്ടു് എന്നു കാണാൻ കഴിഞ്ഞതിൽ സ്വാമിജിക്കു് വലിയ ചാരിതാർത്ഥ്യം തോന്നി. ഇവിടെയും അദ്ദേഹം അടുത്തുള്ള പല പ്രദേശങ്ങളും സന്ദർശിച്ചു: അവിടെയെല്ലാം വിശിഷ്ടവ്യക്തികൾ അദ്ദേഹത്തെ സാദരം സ്വീകരിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. ഡിസംബർ ആദ്യം സ്വാമിജി കാലിഫോർണിയയിൽ എത്തി. അടുത്തവർഷം ജൂൺ 7-ാം തീയതിയാകുന്നതുവരെ ന്യൂയോർക്കിലേയ്ക്കു് മടങ്ങുകയുണ്ടായില്ല.

സ്വാമിജി ലോസ് ഏഞ്ചലസ്സിൽ എത്തി മിസ്സിസ് ബ്ലോജെററിന്റെ അതിഥിയായി താമസിച്ചു. അഭിജാതരുടെയും അഭ്യസ്തവിദ്യരുടെയും മണ്ഡലങ്ങളിൽ പെരുമാറിയിരുന്ന ഒരു മഹതിയാണിവർ. മിസ് മക്ലൗഡും സഹോദരനും അക്കാലത്തു് ഇവരുടെ അതിഥികളായി താമസിച്ചുകൊണ്ടിരുന്നു. ഫെബ്രുവരി പകുതിവരെ സ്വാമിജി ലോസ് ഏഞ്ചലസ്സിൽ പാർത്തു. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളുമായി പരിചയപ്പെട്ടിരുന്ന പലരും ഈ ആചാര്യനെ കാണാനായി വന്നുകൊണ്ടിരുന്നു. നിമന്ത്രണങ്ങൾ നിരന്തരം വന്നു

കൊണ്ടേയിരുന്നു. ഒരു പ്രസംഗപരമ്പര നടത്താൻ സ്വാമിജി നിർബ്ബന്ധനായി. അവയിൽ ആദ്യത്തേതു് ഡിസംബർ 8–ാംനു– ബ്ലാഞ്ചാർഡ് ഹാളിൽവെച്ചാണ് നടന്നതു്; 'വേദാന്തദർശനം' എന്നതായിരുന്നു പ്രസംഗവിഷയം. 'ബ്രഹ്മാണ്ഡം' എന്ന വിഷയത്തെക്കുറിച്ചുള്ള അടുത്ത പ്രസംഗം സതേൺ കാലിഫോർണിയയിലെ ശാസ്ത്രീയ അക്കാദമിയുടെ ആഭിമുഖ്യത്തിൽ 'അമിററിചർച്ചി'ൽ വെച്ചു നടത്തപ്പെട്ടു. ലോസ് ഏഞ്ചലസ്സിലെ പൊതുവേദികളിൽ വേറെയും പല പ്രസംഗങ്ങൾ ചെയ്യുകയുണ്ടായി: 'കർമ്മവും അതിൻെറ മർമ്മവും' (1909, ജനുവരി 4,). 'മനസ്സിൻെറ ശക്തികൾ' (ജനുവരി 8) പരസ്യമായ രഹസ്യം' എന്നിവ അക്കൂട്ടത്തിൽപ്പെടുന്നു. അടുത്തുള്ള പട്ടണമായ പാസഡേനയിൽ സാർവ്വലൗകികചർച്ചിലും ഷേക്സ്പിയർക്ലബ്ബിലും സ്വാമിജി പ്രസംഗിക്കുകയുണ്ടായി. 'ഈശോമിശിഹാ', സാർവ്വലൗകികമതത്തിൻെറ സാക്ഷാത്കാരത്തിനുള്ള ഉപായം' എന്നീ പ്രസംഗങ്ങൾ കേൾക്കാൻ അനവധിയാളുകൾ കൂടിയിരുന്നു. ഷേക്സ്പിയർക്ലബ്ബിൽവെച്ചു് പുരാതനഭാരതത്തിലെ ഇതിഹാസങ്ങളെക്കുറിച്ചു് ശ്രദ്ധേയമായ പല പ്രസംഗങ്ങളും അദ്ദേഹം നടത്തി. 'രാമായണം,' 'മഹാഭാരതം,' 'ജഡഭരതോപാഖ്യാനം'. എന്നിവ ആ പരമ്പരയിൽ പെടുന്നു. അതേ സ്ഥലത്തു വെച്ചുതന്നെ ഫെബ്രുവരി 3–ാംനു– 'ലോകാചാര്യന്മാരെ'ക്കുറിച്ചു് അദ്ദേഹം പ്രസംഗിച്ചു. തമ്മിൽ പത്തു മൈൽ അകലമുള്ള ലോസ് എഞ്ചലസ്സിലും പാസഡേനയിലുമായി പൊതുജനങ്ങളുടെ നിർബ്ബന്ധംമൂലം സ്വാമിജിക്കു് ദിവസം ഓരോ പ്രസംഗം വീതം ചെയ്യേണ്ടിവന്നു. സ്വാമിജിയ്ക്കു പ്രവർത്തനങ്ങളിലുള്ള പഴയ ഉത്സാഹം വീണ്ടുകിട്ടിയതായി തോന്നി. കാലാവസ്ഥ സ്വാമിജിയുടെ ശരീരത്തിനു് വളരെ അനുകൂലമായിരുന്നു; അദ്ദേഹം അത്യുത്സാഹത്തോടെ പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്തു.

സത്യനിലയം ('ഹോം ഓഫ് ട്രൂത്ത്') എന്ന സംഘടനയുടെ പ്രത്യേകമായ അപേക്ഷയനുസരിച്ചു് സ്വാമിജി ലോസ് ഏഞ്ചലസ്സിൽ അവരുടെ കേന്ദ്രകാര്യാലയത്തിൽ ഒരു മാസത്തോളം താമസിക്കുകയും അവിടെ അനേകം ക്ലാസ്സുകളും പൊതു പ്രസംഗങ്ങളും നടത്തുകയും ചെയ്തു. പ്രസംഗത്തിനു് ഓരോ തവണയും ആയിരത്തിനുമേൽ ആളുകൾ ഹാജരുണ്ടായിരുന്നു. ഈ കാലത്തു് സ്വാമിജി പലതവണയും പ്രായോഗികമനശ്ശാസ്ത്രത്തെക്കുറിച്ചു സംസാരിച്ചു; കാലിഫോർണിയക്കാർ രാജയോഗം പഠിക്കുന്നതിനു് യോഗ്യരാണെന്നു് അദ്ദേഹം കണ്ടു. സത്യനിലയത്തിലെ അംഗങ്ങൾ പലരും സ്വാമിജിയുടെ ഉററ അനുയായികളായിത്തീർന്നു. അദ്ദേഹത്തിൻെറ സരളസ്വഭാവവും മഹത്തായ

പ്രതിഭയും സർവ്വാതിശായിയായ ആദ്ധ്യാത്മികതയും അവരെ തികച്ചും സ്വാധീനപ്പെടുത്തി. ആ സംഘത്തിന്റെ നിയമാവലി അനുസരിച്ച് പുകയില നിരോധിക്കപ്പെട്ടിരുന്നു. എന്നാൽ അവർക്ക് സ്വാമിജിയോടുള്ള സ്നേഹാതിരേകംമൂലം അദ്ദേഹം പുകയില ഉപയോഗിക്കുന്നതിൽ അവർ തടസ്സം പറഞ്ഞില്ല. ഈ സംഘം ക്രിസ്ത്യൻ സയൻസിനോട് പല കാര്യത്തിലും സദൃശമായിരുന്നു; അതിനാൽ അദ്ധ്യാത്മമാർഗ്ഗങ്ങളിൽക്കൂടി ദേഹബന്ധനത്തെയും രോഗങ്ങളെയും നിരോധിക്കുന്നതിനെ സംബന്ധിച്ച സ്വാമിജിയുടെ അഭിപ്രായങ്ങളിൽ അവർക്ക് അതിയായ താല്പര്യം ജനിച്ചു.

ലോസ് ഏഞ്ചലസ്സിൽ ഏതാനും നാൾ സ്വാമിജി മിസ് സ്പെൻസറുടെ അതിഥിയായി താമസിക്കുകയുണ്ടായി. അവർ അദ്ദേഹത്തിന്റെ വിശ്വസ്തശിഷ്യരിൽ ഒരാളായിത്തീർന്നു. അവിടെ താമസിക്കുന്ന കാലത്ത് സ്വാമിജി അവരുടെ അന്ധയും വൃദ്ധയുമായ അമ്മയുടെ അടുത്തു ചെന്നു് തറയിൽ വളരെനേരം ഇരിക്കാറുണ്ട്. തന്റെ അമ്മയിൽ ഇത്ര താല്പര്യം തോന്നാൻ എന്താണ് കാരണം എന്നു് മിസ് സ്പെൻസർ ചോദിച്ചപ്പോൾ, മരണം ജനനത്തെപ്പോലെ അവിജ്ഞാതമായ ഒരു അദ്ഭുതമാണെന്നും തന്മൂലം അവരുടെ അമ്മ തനിയ്ക്കു് രസകരമായ ഒരു പഠനവിഷയമാണെന്നും സ്വാമിജി ഉത്തരം പറഞ്ഞു. ശരീരം ജീർണ്ണിക്കുമ്പോൾ, ജീവൻ മെല്ലെ പരലോകത്തിലേയ്ക്കു പോകാനൊരുങ്ങുമ്പോൾ, ഇന്ദ്രിയ പ്രവർത്തനങ്ങളെല്ലാം നിലച്ചുപോകുന്നു. ബാഹ്യമായ മോടികളിൽ മാത്രം തങ്ങിനില്ക്കുന്ന ഒരു മനസ്സിനു് ബീഭത്സമായിത്തോന്നുന്ന ഈ ജീർണ്ണാവസ്ഥ സ്വാമിജിയുടെ അദ്ധ്യാത്മദൃഷ്ടിക്ക് അർത്ഥഗർഭവും താല്പര്യപ്രദവുമായിത്തോന്നി!

സ്വാമിജിയുടെ ലോസ് ഏഞ്ചലസ്സിലെ പ്രവർത്തനങ്ങളെക്കുറിച്ച് 'യൂണിററി' എന്ന മാസിക ഇപ്രകാരമെഴുതി:

'ഹിന്ദുമതപ്രചാരകർ നമ്മുടെയിടയിൽ വന്നിരിക്കുന്നതു് ക്രിസ്തു നമുക്ക നല്കിയ മതത്തെക്കാൾ ശ്രേഷ്ഠമായ ഒന്നിലേയ്ക്കു് നമ്മെ മതപരിവർത്തനം ചെയ്യിക്കാൻ വേണ്ടിയല്ല പിന്നെയോ, കേവലമായ മതത്തിന്റെ പേരിൽ, യഥാർത്ഥത്തിൽ ഒരേ ഒരു മതമേ ഉള്ളു എന്നു കാണിച്ചുതരുന്നതിനും, നാം വിശ്വസിക്കുന്നുവെന്നു പ്രസ്താവിക്കുന്നതിനെ നടപ്പിൽ വരുത്തുന്നതിനും മേലേ ഒന്നും ചെയ്യേണ്ടതില്ലെന്നു മനസ്സിലാക്കിത്തരുന്നതിനും വേണ്ടി, സത്യനിലയത്തിൽവെച്ച് വിവേകാനന്ദസ്വാമികൾ എട്ടു പ്രസംഗങ്ങൾ ചെയ്തു; അവയെല്ലാം അത്യന്തം വിജ്ഞാനപ്രദങ്ങളായിരുന്നു. ഒരു കലാശാലാദ്ധ്യക്ഷന്റെ പാണ്ഡിത്യവും ഒരു ആർച്ച് ബിഷ

പ്പിൻെറ അന്തസ്സും, സ്വാതന്ത്ര്യം സരളനുമായ ഒരു ശിശുവിൻെറ പ്രസന്നതയും മോഹനതയും, സ്വാമി വിവേകാനന്ദനിൽ സമ്മിളിതമായിരിക്കുന്നു. ഒരു നിമിഷനേരത്തെ തയ്യാറെടുപ്പും കൂടാതെ പ്രസംഗവേദിയിൽ കയറി നിന്നാൽ അദ്ദേഹം അതിവേഗം പ്രസംഗവിഷയത്തിൽ മുഴുകിക്കളയും; ഗഹനമായ തത്ത്വചിന്തയിൽനിന്നും അദ്ദേഹത്തിൻെറ മനസ്സ് ഇന്നത്തെ ക്രൈസ്തവരാജ്യങ്ങളിലെ നിലവിലുള്ള സ്ഥിതിഗതികളിലേയ്ക്കു് – അവിടത്തെ ആളുകൾ ഒരു കൈയിൽ വാളും മറുകൈയിൽ സുവിശേഷവുമായി ഫിലിപ്പൈൻ ജനങ്ങളെ പരിഷ്കൃതരാക്കാൻ പോവുക! അല്ലെങ്കിൽ തെക്കേ ആഫ്രിക്കയിൽ പോയി ഒരേ അച്ഛൻെറ മക്കളെ പരസ്പരം വെട്ടിനുറുക്കാൻ ഇടയാക്കുക, ഈവക കാര്യങ്ങളിലേയ്ക്കു് – പ്രവേശിക്കുമ്പോൾ അദ്ദേഹം മിക്കവാറും ഭയംകരനാകും. ഈ സ്ഥിതിഗതികൾക്കു് നേരേ വിപരീതമായി, ഇന്ത്യയിൽ കഴിഞ്ഞ ഭീകരമായ ക്ഷാമകാലത്തു് നടന്ന സംഗതികൾ, ആളുകൾ തങ്ങളുടെ കാലികളുടെ, പശുക്കളുടെ, അടുത്തു പട്ടിണികിടന്നു്, കൊല്ലാൻ കൈയുയർത്താതെ മരണംവരിച്ച കാര്യങ്ങൾ, അദ്ദേഹം വർണ്ണിച്ചു....'

ലോസ് ഏഞ്ചലസ്സിൽനിന്നും സ്വാമിജി ഓക്‌ലൻഡിൽ റവറൻഡ് ഡോക്ടർ ബെഞ്ചമിൻ ഫേ മിൽസ്സിൻെറ അതിഥിയായി താമസിച്ചു. അദ്ദേഹത്തിൻെറ പള്ളിയിൽ – ഓക്‌ലൻഡിലെ ആദ്യത്തെ യൂണിറേററിയൻ പള്ളിയായിരുന്നു അതു് – സ്വാമിജി എട്ടു പ്രസംഗങ്ങൾ ചെയ്തു. ശ്രോതാക്കൾ പലപ്പോഴും രണ്ടായിരത്തോളം ഉണ്ടാകാറുണ്ടു്. പിറേറന്നു രാവിലെ സ്വാമി വിവേകാനന്ദൻെറ പേരു് പത്രങ്ങളിലെല്ലാം വലിയ തലക്കെട്ടിൽ കാണപ്പെട്ടിരുന്നു. ആ പള്ളിയിൽ ഒരു മതസമ്മേളനം നടന്നുകൊണ്ടിരുന്ന കാലമായിരുന്നു അതു്. അതിനാൽ കാലിഫോർണിയയിലെ പലേ പ്രമുഖ വൈദികന്മാർക്കും സ്വാമിജിയെ കാണാനും ആശയവിനിമയം നടത്താനും അവസരം ലഭിച്ചു; പലരും സ്വാമിജിയുടെ ആദ്ധ്യാത്മിക വീക്ഷണഗതിയിലേയ്ക്കു് പരിവർത്തനം ചെയ്യപ്പെടുകയുമുണ്ടായി. ഒരു സമ്മേളനത്തിൽ 'മോക്ഷത്തിലേയ്ക്കുള്ള ഹൈന്ദവമാർഗ്ഗം' എന്ന വിഷയത്തെക്കുറിച്ചു സംസാരിക്കെ ഡോക്ടർ മിൽസ് സ്വാമിജിയെ വളരെ പ്രശംസിച്ചുകൊണ്ടു് പരിചയപ്പെടുത്തുകയും അദ്ദേഹത്തെ, 'അതിമാനുഷപ്രതിഭാസമ്പന്നൻ; അതെ, അദ്ദേഹത്തിനു് നമ്മുടെ കലാശാലകളിലെ സർവ്വോന്നതന്മാരായ പ്രൊഫസ്സർമാർ പോലും കേവലം ശിശുക്കൾ!' എന്നു വർണ്ണിക്കുകയും ചെയ്തു.

സ്വാമിജി ഉളവാക്കിയ താത്പര്യോത്സാഹങ്ങൾ അത്യാശ്ചര്യകരമായിരുന്നു. ഐക്യനാടുകളിലെ മനീഷിമണ്ഡലങ്ങളിൽ ഒരു കോളിളക്കംതന്നെ സൃഷ്ടിക്കപ്പെട്ടു. അടുത്ത നഗരമായ സാൻ

ഫ്രാൻസിസ്കോയിലെ അനേകം പ്രമുഖപൗരന്മാരുടെ അപേക്ഷ പ്രകാരം സ്വാമിജി ഫെബ്രുവരി ഒടുവിൽ അങ്ങോട്ടു പോവുകയും മെയ്മാസംവരെ അവിടെ അശ്രാന്തമായി പ്രവർത്തിക്കുകയും ചെയ്തു. ആദ്യത്തെ പ്രസംഗവിഷയം 'ഒരു സാർവ്വലൗകികമതമെന്ന ആദർശം' എന്നായിരുന്നു; ഗോൾഡൻ ഗേററ് ഹാളിൽവെച്ചാണ് അതു നടത്തിയതു്. ശ്രോതാക്കൾ സന്തോഷംകൊണ്ടു് ആർത്തുവിളിച്ചു. ടർക്ക് തെരുവിൽ ഒരു വിശാലമായ സ്ഥലമെടുത്തു് അദ്ധ്യാത്മകാര്യങ്ങളിൽ തല്പരരായ നിരവധിപേർക്കുവേണ്ടി ക്ലാസ്സുകൾ ആരംഭിക്കണമെന്നു് പലരും സ്വാമിജിയെ നിർബ്ബന്ധിച്ചു. അതിൻപ്രകാരം സ്വാമിജി രാജയോഗത്തെക്കുറിച്ചും ധ്യാനത്തെക്കുറിച്ചും ക്ലാസ്സുകൾ ആരംഭിച്ചു: ഗീതയെയും വേദാന്തത്തെയും സംബന്ധിച്ച് ഏതാനും പ്രസംഗങ്ങളും നടത്തി. മതമഹാസമ്മേളനത്തിലെ പരിപാടികൾ പത്രങ്ങളിൽ വായിച്ചിട്ടുള്ളവർക്കല്ലാതെ മററാർക്കും പരിചയമില്ലാത്ത ഒരു വ്യക്തിയായിട്ടാണ് സ്വാമിജി കാലിഫോർണിയയിൽ എത്തിയതു്; വൈദികമണ്ഡലങ്ങളിൽ അമേരിക്കയിൽ എല്ലായിടത്തും അദ്ദേഹത്തിൻെറ പേർ സുപരിചിതമായിരുന്നുവെന്നതും ശരിയാണ്.

മാർച്ച് ഏപ്രിൽ മാസങ്ങളിൽ എല്ലാ ഞായറാഴ്ചയും സ്വാമിജി സാൻഫ്രാൻസിസ്കോയിലെ 'റെഡ്മെൻസ് ഹാൾ,' 'ഗോൾഡൻ ഗേററ് ഹാൾ', 'യൂണിയൻ സ്ക്വയർ ഹാൾ' എന്നിവിടങ്ങളിൽ പ്രസംഗങ്ങൾ ചെയ്തിരുന്നു. വാഷിങ്ടൺ ഹാളിൽ ആഴ്ചയിൽ മൂന്നു പ്രസംഗം വീതം നടത്തി. പിന്നീടു് സോഷ്യൽ ഹാളിൽ വെച്ച് ഭക്തിയോഗത്തെക്കുറിച്ച് ഏതാനും പ്രസംഗങ്ങൾ നടത്തുകയുമുണ്ടായി. ഇവ കൂടാതെ, ഒന്നിടവിട്ട സായാഹ്നങ്ങളിൽ അദ്ദേഹം അലമേഡയിലും ഓക്‌ലൻഡിലും പ്രസംഗിച്ചിരുന്നു. സാൻഫ്രാൻസിസ്കോയിൽ സ്വാമിജി ചെയ്ത രവിവാരപ്രഭാഷണങ്ങളിൽ ചിലവയുടെ വിഷയങ്ങൾ ഇവയാണ്: 'ലോകത്തിനു് ബുദ്ധൻെറ സന്ദേശം', 'അറേബ്യയിലെ മതവും മുഹമ്മദുനബിയും', 'ഭാവിയിലെ മതം വേദാന്തമോ?', 'ലോകത്തിനു ക്രിസ്തുവിൻെറ സന്ദേശം', 'ലോകത്തിനു് മഹമ്മദിൻെറ സന്ദേശം', 'ലോകത്തിനു കൃഷ്ണൻെറ സന്ദേശം', 'മനസ്സും അതിൻെറ കരുത്തുകളും കഴിവുകളും', 'മനസ്സംസ്കരണം', 'മനസ്സിൻെറ ഏകാഗ്രത', 'മനുഷ്യൻെറ സ്വരൂപം', 'ആത്മാവും ഈശ്വരനും', 'ലക്ഷ്യം', 'പ്രാണായാമം', 'ധ്യാനം' 'മതം, പ്രാണായാമം, ധ്യാനം ഇവയുടെ അനുശീലനം', 'ആരാധ്യവും ആരാധകനും', 'വിധിപൂർവ്വകമായ ആരാധന', 'ഇന്ത്യയിലെ കലയും ശാസ്ത്രവും' എന്ന വിഷയത്തെക്കുറിച്ച് സാൻഫ്രാൻസിസ്കോയിലെ വെൻടെ ഹാളിൽ ഒരു പ്രസംഗം നടത്തുകയുണ്ടായി.

അലമേഡയിലെ ടക്കർ ഹാളിൽ ഏപ്രിൽ 13, 16, 18 തീയതികളിൽ വൈകുന്നേരം സ്വാമിജി മൂന്നു പ്രസംഗങ്ങൾ ചെയ്തു; 'രാജയോഗം', 'ഏകാഗ്രതയും ശ്വാസോച്ഛ്വാസവും', 'മതാനുഷ്ഠാനം' എന്നിവയായിരുന്നു പ്രസംഗവിഷയങ്ങൾ.

അമേരിക്കയുടെ പസഫിക്തീരത്തിൽ ഏപ്രിൽ അവസാനം വരെ സ്വാമിജി ചെയ്ത പ്രസംഗങ്ങളുടെ ഈ വിഷയവിവരം അപൂർണ്ണമെങ്കിലും, അവ മിക്കവയും രാജയോഗത്തെ സംബന്ധിച്ചായിരുന്നു എന്നു കാണാവുന്നതാണ്. നിർഭാഗ്യവശാൽ അവയിൽ വളരെ കുറച്ചു പ്രസംഗങ്ങൾ മാത്രമേ നമുക്കു കിട്ടിയിട്ടുള്ളു.

ഒരിക്കൽ അമേരിക്കയിൽ ഒരു പുഴക്കരയിൽ ഏതാനും ചെറുപ്പക്കാർ, പുഴയിൽക്കൂടി ഒഴുകിപ്പോകുന്ന മുട്ടത്തൊണ്ടുകൊണ്ടുണ്ടാക്കിയ ഒരു മാലയുടെ നേർക്കു് വെടിവെയ്ക്കുന്നതു സ്വാമിജി കാണാൻ ഇടയായി; മുട്ടത്തൊണ്ടു് ഒരു ചരടിൽ കോർത്തിരിക്കുന്നു; ഒരററത്തു് ഒരു മരക്കഷണം; മറേറയററത്തു ചെറിയൊരു കല്ലും. ചെറുപ്പക്കാർക്കു് വെടി കുറിക്കു കൊള്ളിക്കാൻ കഴിഞ്ഞില്ല. അതു കണ്ടുകൊണ്ടു നിന്നിരുന്ന സ്വാമിജി ചിരിച്ചു. അതു കണ്ടു് അവരിലൊരുവൻ, അതത്ര എളുപ്പമുള്ള സംഗതിയല്ലെന്നും, വേണമെങ്കിൽ പരീക്ഷിച്ചു നോക്കാമെന്നും പറഞ്ഞു് അദ്ദേഹത്തെ വെല്ലുവിളിച്ചു. സ്വാമിജിയപ്പോൾ തോക്കു കൈയിലെടുത്തു് തുടരെ പന്ത്രണ്ടു തൊണ്ടു തകർത്തു. അവർക്കെല്ലാം ആശ്ചര്യമായി; സ്വാമിജി വെടിവെയ്പു് പരിചയിച്ചിട്ടുള്ള ആളായിരിക്കണം എന്നവർ കരുതി. താൻ തോക്കു് കൈയിലെടുക്കുന്നതു് അന്നാദ്യമാണെന്നു് അദ്ദേഹം അവർക്കു് ഉറപ്പു കൊടുത്തു; തന്റെ വിജയത്തിന്റെ രഹസ്യം ഏകാഗ്രതയാണെന്നും സ്വാമിജി അവരോടു പറഞ്ഞു.

കാലിഫോർണിയയിലെ പ്രവർത്തനം സ്വാമിജിയുടെ പ്രതീക്ഷയിലും കവിഞ്ഞു് പുരോഗമിച്ചുകൊണ്ടാണിരുന്നതു്. ലോസ് ഏഞ്ചലസ്സിലും പാസഡേനയിലും അദ്ദേഹത്തിന്റെ വിദ്യാർത്ഥികൾ പതിവായി വേദാന്താധ്യയനം തുടർന്നുപോന്നു. അവിടേയ്ക്കു മടങ്ങിച്ചെല്ലാൻ അപേക്ഷിച്ചുകൊണ്ടു് നിരവധി കത്തുകൾ സ്വാമിജിക്കു ലഭിച്ചു; പക്ഷേ, കാലിഫോർണിയയുടെ ഉത്തരപ്രദേശങ്ങളിലെ പ്രവർത്തനങ്ങളിൽ മുഴുകിയിരിക്കുകയായിരുന്നു അദ്ദേഹം. സൗകര്യം കിട്ടുമ്പോൾ, ആചാര്യനായി ഒരു സന്ന്യാസിയെ അവിടത്തെ പ്രവർത്തനങ്ങൾ ഏറെറടുക്കാൻ അയയ്ക്കാം എന്നു് അദ്ദേഹം ശിഷ്യന്മാർക്കെഴുതി. വടക്കു്, സാൻഫ്രാൻസിസ്കോ, ഓക്‌ലൻഡ്, അൽമേഡ എന്നിവിടങ്ങളിൽ അനേകം വേദാന്തകേന്ദ്രങ്ങൾ രൂപം കൊണ്ടു. കാലിഫോർണിയയിലെ ശിഷ്യരിൽ പ്രമുഖരായ മിസ്സിസ് ഹാൻസ്ബറോ, ഡോക്ടർ എം. എച്ച്. ലോഗൻ,

മിസ്റ്റർ സി. എഫ്. പാറേറഴ്സൺ, മിസ്റ്റർ ഏ. എസ്. വൂംബർഗ് എന്നിവരെ സാൻഫ്രാൻസിസ്കോയിലെ വേദാന്തസൊസൈററിയുടെ ഭാരവാഹികളായി തെരഞ്ഞെടുത്തു. സാൻഫ്രാൻസിസ്കോയിൽ ഒരു സ്ഥിരം കേന്ദ്രം വേണമെന്നും ആചാര്യനായി ഒരു സന്ന്യാസി വേണമെന്നും അവിടത്തെ വേദാന്തവിദ്യാർത്ഥികൾക്ക് വലിയ ആഗ്രഹമായിരുന്നു. അതിനാൽ ലോസ് ഏഞ്ചലസ്സിലെ അദ്ധ്യേതാക്കളെപ്പോലെ ഇവരും, സ്വാമിജി മടങ്ങിപ്പോകുമ്പോൾ തങ്ങൾക്ക് ഒരാചാര്യനെ തന്നിട്ടുവേണം പോകാൻ എന്നപേക്ഷിച്ചു. അങ്ങനെയാവാം എന്ന് സ്വാമിജി സമ്മതിക്കുകയും ചെയ്തു ഉടനെ വന്നുചേരണമെന്ന് അവശ്യപ്പെട്ടുകൊണ്ട് സ്വാമിജി തുര്യാനന്ദസ്വാമികൾക്ക് എഴുതുകയുണ്ടായി. എന്നാൽ അതു സാധിച്ചില്ല; കാരണം, അഭേദാനന്ദസ്വാമികൾ ഒരു പ്രസംഗപര്യടനം നടത്തുകയായിരുന്നതിനാൽ തത്സ്ഥാനത്ത് തുര്യാനന്ദസ്വാമികളാണ് ന്യൂയോർക്കിൽ ക്ലാസ്സുകൾ നടത്തിക്കൊണ്ടിരുന്നത്. സാൻഫ്രാൻസിസ്കോയിലും പരിസരങ്ങളിലുമായി സ്വാമിജി മെയ് മാസം അവസാനംവരെ താമസിച്ചു.

സ്വാമിജി കാലിഫോർണിയ വിടുംമുമ്പ് അദ്ദേഹത്തിന്റെ ശിഷ്യരിൽ ഒരാളായ മിസ് മിന്നി സി. ബുക്ക്, വേദാന്തവിദ്യാർത്ഥികൾക്ക് ഏകാന്തസാധനയും അദ്ധ്യയനവും നടത്തുന്നതിന് ഒരു കേന്ദ്രം സ്ഥാപിക്കാൻ നൂററിയറുപതേക്കർ സ്ഥലം ദാനം ചെയ്തു. സ്വാമിജി സ്വയം ആ സ്ഥലം സന്ദർശിച്ചില്ലെങ്കിലും അതിനെപ്പററിയുള്ള വിവരണം കേട്ട് അദ്ദേഹത്തിന് വലിയ സന്തോഷമായി. ഉദ്ദിഷ്ടകാര്യത്തിന് വളരെ അനുകൂലമായ ഒരു സ്ഥലമായിരുന്നു അത്. അടുത്ത റെയിൽവേസ്റ്റേഷൻ അമ്പതു മൈലകലെ; പന്ത്രണ്ടു മൈലിനുള്ളിൽ ഒരു പോസ്റ്റാപ്പീസല്ലാതെ വേറെ ആൾപാർപ്പൊന്നുമില്ല. കുന്നും കാടും നിറഞ്ഞ ഇടം; സാൻ അന്തോൺ താഴ്വരയുടെ മുകളിൽ ഹാമിൽടൺ മലഞ്ചെരുവിൽ, സമുദ്രനിരപ്പിൽനിന്നും 2500 അടി ഉയരത്തിലാണ് അതു സ്ഥിതിചെയ്യുന്നത്. മൗണ്ട് ഹാമിൽടണിൽ ഉള്ള ലോകപ്രസിദ്ധമായ ലിക്ക് ഓബ്സർവേററിയിൽനിന്നും പന്ത്രണ്ടു മൈൽ അകലെയാണിത്. ലൗകികകോലാഹലങ്ങളിൽനിന്നെല്ലാം അകന്നു കിടക്കുന്ന ഈ സ്ഥാനത്തിന് അന്വർത്ഥമായി ശാന്തി ആശ്രമം എന്ന് പേർ നല്കപ്പെട്ടു. ആഗസ്റ്റ് 2-ാം തീയതി തുര്യാനന്ദസ്വാമികൾ പന്ത്രണ്ടു വിദ്യാർത്ഥികളോടുകൂടി അവിടെ വാസമാരംഭിച്ചു; അവരെ ധ്യാനവും തീവ്രതപസ്സും പരിശീലിപ്പിച്ചുകൊണ്ട് ഇന്ത്യയിലെ ഒരാശ്രമത്തിലെന്നപോലെ അദ്ദേഹം അവിടെ താമസിച്ചുപോന്നു. ആണ്ടുതോറും ഒരു മാസം ഇവിടെ പോയി ഏകാന്തസാധന നടത്തു

കയെന്ന പതിവ് സാൻഫ്രാൻസിസ്കോ കേന്ദ്രത്തിന്റെ ചുമതല വഹിക്കുന്ന സ്വാമി തുടർന്നുപോരുന്നു.

ഏതാനും സുഹൃത്തുക്കളോടുകൂടി സ്വാമിജി 1900-ാമാണ്ടിലെ വസന്തത്തിന്റെ അവസാനത്തിൽ നാട്ടിൻപുറത്തു വിശ്രമത്തിനായി ക്യാംപ് ടെയ്ലറിലേയ്ക്കു പോയി. പ്രസംഗങ്ങൾകൊണ്ട് അദ്ദേഹം പരിക്ഷീണനായിരുന്നു; വിശ്രമം അത്യാവശ്യമായിത്തീർന്നു. മൂന്നാഴ്ച കഴിഞ്ഞ് സാൻഫ്രാൻസിസ്കോയിൽ മടങ്ങിയെത്തിയപ്പോൾ ചികിത്സയ്ക്കും പരിശോധനയ്ക്കുമായി തന്റെ ശിഷ്യനായ ഡോക്ടർ ലോഗന്റെ വീട്ടിൽ താമസിക്കാൻ തീർച്ചയാക്കി. ഡോക്ടർ വില്യം ഫോർസ്റ്ററും സ്വാമിജിയെ പരിശോധിച്ച് വേണ്ട ചികിത്സാനിർദ്ദേശങ്ങൾ നൽകി. തല്ക്കാലം സുഹൃത്തുക്കളുടെ നിർബ്ബന്ധംകൊണ്ട് പ്രസംഗം നിർത്തിവെച്ചു; എന്നിരുന്നാലും മേയ് 24, 26, 28, 29 എന്നീ തീയതികളിൽ ഗീതയെക്കുറിച്ച് ഓരോ പ്രസംഗം ചെയ്തു.

കാലിഫോർണിയയിൽ പല അവസരങ്ങളിലും സ്വാമിജി ഉല്ലാസങ്ങളിലും വിനോദങ്ങളിലും ഏർപ്പെട്ടു. ക്യാംപ് ടെയ്ലറിൽ വിശ്രമിക്കുന്ന കാലത്ത് ഏകാന്തമായ നാട്ടിൻപുറത്തു വളരെ ദൂരം നടക്കാൻ പോകാറുണ്ട്; അതുകൊണ്ട് വളരെ ഉന്മേഷവും തോന്നിയിരുന്നു. പാസഡേനയുടെയും ലോസ് ഏഞ്ചലസ്സിന്റെയും സമീപങ്ങളിലുള്ള കുന്നുകളിലും മലയിടുക്കുകളിലും താഴ്വാരങ്ങളിലും സുഹൃത്തുക്കൾ ഏർപ്പാടു ചെയ്ത വിനോദയാത്രകളിലും വനഭോജനങ്ങളിലും അദ്ദേഹം പലപ്പോഴും പങ്കെടുക്കാറുണ്ട്. പ്രസിദ്ധ ബാങ്കറായ മിസ്റ്റർ മീഡിന്റെ മൂന്നു സഹോദരിമാർ തങ്ങളെ സ്വാമിജിയുടെ ശിഷ്യരായി എണ്ണി. അവരിലൊരാളായ മിസ്സിസ് ഹാൻസ്ബറോ സ്വാമിജിയെ സഹായിക്കുന്നതിലും ശുശ്രൂഷിക്കുന്നതിലും അതിതല്പരയായിരുന്നു. ലോസ് ഏഞ്ചലസ്സിൽ അദ്ദേഹത്തിന്റെ സുഖസൗകര്യങ്ങളെല്ലാം നോക്കി നടത്തിയിരുന്നത് ഈ സോദരിമാരാണ്. സ്വാമിജി അവർക്ക് തന്റെ ഭാരതീയാനുഭവങ്ങൾ പറഞ്ഞുകൊടുക്കുകയും ഭാരതീയാദർശങ്ങളാൽ അവരെ പ്രചോദിതരാക്കുകയും ചെയ്തു. വേദാന്തപ്രചാരണത്തിനു വേണ്ട സഹായസഹകരണങ്ങൾ അവർ സ്വാമിജിയ്ക്കു ചെയ്തുകൊടുത്തു.

സാധാരണയായി സ്വാമിജി എപ്പോഴും ഉല്ലാസവാനും സ്വതന്ത്രനും പ്രിയംകരനുമായിരുന്നെങ്കിലും മനസ്സിന്റെ അടിത്തട്ടിൽ സർവ്വദാ ഗൗരവഭാവങ്ങൾ കുടികൊണ്ടിരുന്നു. പാശ്ചാത്യദേശങ്ങളിലായിരുന്നപ്പോൾ എഴുത്തുകളിലും പ്രസംഗവേദികളിലും സംഭാഷണങ്ങളിലുമെല്ലാം അദ്ദേഹത്തിന്റെ ആത്മതൃഷ്ണ പ്രകട

മായിക്കാണാമായിരുന്നു. അലമേഡയിൽ പ്രവർത്തനങ്ങൾകൊണ്ടു് മനസ്സും ശരീരവും വല്ലാതെ തളർന്നപ്പോൾ അദ്ദേഹം മിസ് മക്ലൗഡിനെഴുതിയ ഒരു കത്തിൽ, ബന്ധനങ്ങളെല്ലാം അറുത്തു പരമപദത്തിലേയ്ക്കു് പറന്നുപോകാനുള്ള അപ്രതിരോധ്യമായ ആകാംക്ഷ പ്രകാശിപ്പിക്കുന്നതായിക്കാണാം. സന്ന്യാസിയുടെ സ്വാതന്ത്ര്യേച്ഛ, കൈവല്യത്തിനുള്ള തീവ്രാഭിലാഷം, പണ്ടു് ദക്ഷിണേശ്വരത്തുവെച്ചു് പലതവണ അനുഭവിച്ച ഈശ്വരാവേശം വീണ്ടെടുക്കാനുള്ള ഉത്കടദാഹം, എല്ലാം ഈ എഴുത്തിൽ കാണാം. 1900-ാമാണ്ടു് ഏപ്രിൽ 18-ാം തീയതി അദ്ദേഹം എഴുതി:

"...കർമ്മമെപ്പൊഴും ക്ലേശകരമാണു്. എന്റെ കർമ്മം എന്നെന്നേയ്ക്കുമായി അവസാനിക്കാനും എന്റെ ആത്മാവു് സമ്പൂർണ്ണം ജഗന്മാതാവിൽ ലയിക്കാനുമായി എനിക്കുവേണ്ടി പ്രാർത്ഥിക്കുക. അമ്മയുടെ വേല, അമ്മയ്ക്കറിയാം....

എനിക്കു സുഖമാണു്, പരമസുഖമാണു് – മനസ്സിനു്. ശരീരത്തിന്റേതിനേക്കാൾ ആത്മാവിന്റെ വിശ്രാന്തി ഞാൻ അനുഭവിക്കുന്നു. യുദ്ധത്തിൽ തോല്ക്കുന്നു, ജയിക്കുന്നു! ഞാനെന്റെ ഭാണ്ഡമെല്ലാം മുറുക്കി ആ മഹാമോചകനെയും കാത്തിരിക്കുകയാണു്.

ശിവ, ഓ ശിവ, എന്റെ വഞ്ചി മറുകരയണയ്ക്കണമേ!

എന്തായാലും ഞാൻ ദക്ഷിണേശ്വരത്തെ വടവൃക്ഷമൂലത്തിൽ ശ്രീരാമകൃഷ്ണന്റെ അദ്ഭുതവാണികൾ സാശ്ചര്യം കേട്ടുകൊണ്ടിരുന്ന ആ കുട്ടിതന്നെ. അതാണെന്റെ നേരായ രൂപം; കർമ്മങ്ങളും പ്രവർത്തനങ്ങളും, നന്മചെയ്യലുമെല്ലാം വെറും വെച്ചുകെട്ടുകൾമാത്രം.

ഇപ്പോൾ ഞാൻ വീണ്ടും അദ്ദേഹത്തിന്റെ ശബ്ദംകേൾക്കുന്നു, എന്റെ ആത്മാവിനെ ആനന്ദംകൊള്ളിക്കുന്ന ആ പഴയ ശബ്ദം. കെട്ടുകൾ പൊട്ടുന്നു, സ്നേഹം നശിക്കുന്നു, കർമ്മം അരോചകമാകുന്നു; ജീവിതാഭിനിവേശം പൊയ്പ്പോയി. ഇനിയിപ്പോൾ ഗുരുനാഥന്റെ വിളി മാത്രം! 'പ്രഭോ, ഞാൻ വരുന്നു ഞാനിതാവരുന്നു. 'പ്രാണൻ പോയവർ പിണം കുഴിച്ചുമൂടട്ടെ; നീയെന്റെ പിന്നാലെ വാ!' 'ഞാൻ വരുന്നു, പ്രാണനാഥ, ഞാൻ വരുന്നു.'

'അതെ ഞാൻ വരുന്നു! നിർവ്വാണം എന്മുമ്പിൽ! ആ അനന്തമായ ശാന്തിസമുദ്രം – ഒരലയുമില്ലാതെ, തെന്നലുമില്ലാതെ – അതു ചില പൊഴുതു ഞാൻ അനുഭവിക്കുന്നു.'

പിറന്നതിൽ ഞാൻ സന്തുഷ്ടൻ; ഞാനിങ്ങനെ വലഞ്ഞതിലും സന്തോഷം; വലിയ തെറ്റുകൾ ഞാൻ ചെയ്തതിലും സന്തോഷം, ശാന്തിയടയാനും സന്തോഷം. ഞാൻ ആരെയും കെട്ടിലാക്കിയിട്ടിട്ടു പോകുന്നില്ല; ഞാൻ കെട്ടുകളൊന്നും എടുക്കുന്നില്ല.

ഈ ദേഹം പതിച്ചിട്ട് എനിക്ക് മോചനം കിട്ടുമോ. അതോ ഈ ശരീരത്തിൽത്തന്നെ ഞാൻ മുക്തനാകുമോ, എന്തായാലും – പഴയ ആരം പോയി, എന്നെന്നേയ്ക്കുമായി, പൊയ്പ്പോയി, ഇങ്ങിനിവരാതവണ്ണം പോയി!

മാർഗ്ഗദർശി, ഗുരു, നേതാവ്, ആചാര്യൻ – മരിച്ചുപോയി; കുട്ടി, വിദ്യാർത്ഥി, ഭൃത്യൻ – ബാക്കിയുണ്ട്.

ഞാനെന്തുകൊണ്ടാണ് ... അതിൽ ഇടപെടാത്തതെന്ന് നിങ്ങൾക്കറിയാമല്ലോ. ആരുടെ കാര്യത്തിലും തലയിടാൻ ഞാനാര് ? നേതാവെന്ന എൻെറ നില പണ്ടേ ഞാൻ വേണ്ടെന്നുവെച്ചു കഴിഞ്ഞു. എനിക്കെൻെറ ശബ്ദമുയർത്താൻ അധികാരമില്ല. ഈയാണ്ടിൻെറ ആരംഭംമുതൽ ഇന്ത്യയിൽ ഞാൻ ഒരു കാര്യവും ആജ്ഞാപിച്ചിട്ടില്ല. നിങ്ങൾക്കതറിയാം .... നിശ്ചിന്തനായി അലഞ്ഞു നടന്ന കാലമാണ് എൻെറ ജീവിതത്തിലെ ഏററവും മധുരമായ നിമിഷങ്ങൾ. ഞാൻ വീണ്ടും ഒഴുകിനടക്കുകയാണ് – തിളങ്ങുന്ന, ചൂടേകുന്ന കതിരോൻ തലയ്ക്കുമീതെ, ചുററിനും പച്ചപ്പടപ്പുകൾ – ഈ ചൂടിൽ എല്ലാം,നിശ്ചലം. – ശാന്തം ഈ പുഴയുടെ ചൂടാന്ന മാറിടത്തിൽ ഞാൻ അലസമായി അലയുന്നു!കൈയ്കൊണ്ടോ കാലുകൊണ്ടോ ഒരോളം വെട്ടിയ്ക്കാൻകൂടി ഞാൻ ധൈര്യപ്പെടുന്നില്ല. അദ്ഭുതാവഹമായ ഈ ശാന്തത ഭഞ്ജിക്കാൻ ഭയപ്പെട്ടു്. ഒക്കെയൊരു ഭ്രാന്തിയാണെന്നു് നിങ്ങൾക്കു് ഉറപ്പു തോന്നുമാറുള്ള ശാന്തത!

മേന്മയ്ക്കുള്ള മോഹമായിരുന്നു എൻെറ പ്രവർത്തനത്തിൻെറ പിന്നിൽ; എൻെറ സ്നേഹത്തിൻെറ പിന്നിൽ വ്യക്തിത്വം; എൻെറ പരിശുദ്ധിയുടെ പിന്നിൽ ഭീതി; എൻെറ നേതൃത്വത്തിൻെറ പിന്നിൽഅധികാരമോഹം! ഇപ്പോൾ അവയെല്ലാം മറഞ്ഞുകൊണ്ടിരിക്കുന്നു, ഞാൻ അലയുകയും. ഞാൻ വരുന്നു, അമ്മേ ഞാനിതാ വരുന്നു, അവിടുത്തെ ചുടുമാറിലേയ്ക്കു് – അവിടുന്നെവിടേയ്ക്കു നയിക്കുന്നുവോ അവിടേയ്ക്കു് ഒഴുകുന്നു – നിശ്ശബ്ദവും വിചിത്രവും അദ്ഭുതാവഹവുമായ തലത്തിലേയ്ക്കു്. ഞാൻ വരുന്നു. ഒരു പ്രേക്ഷകൻ, നടനല്ല മേലാൽ!

ആ, എത്ര ശാന്തം! ഉൾക്കാമ്പിൻെറ ഉള്ളറയിൽനിന്നും അങ്ങകലെ ദൂരെ വിദൂരതയിൽനിന്നുമാണ് എൻെറ ചിന്തകൾ വരുന്നതെന്നു തോന്നുന്നു. വിദൂരതയിൽനിന്നു വരുന്ന അസ്പഷ്ടമായ നേരിയ നിസ്സ്വനംപോലെയാണവ തോന്നുന്നതു് – സകലതിലും ശാന്തിയും – മാധുര്യമാന്ന, മധുരമായ ശാന്തി – ഉറക്കത്തിൽ ലയിക്കുന്നതിനു തൊട്ടുമുമ്പു് വസ്തുക്കൾ നിഴൽപോലെ കാണപ്പെടുകയും തോന്നുകയും ചെയ്യുന്ന അല്പനിമിഷനേരത്തേയ്ക്കു് അനുഭവപ്പെടുന്ന മാതിരിയുള്ള ശാന്തി – ഭയമില്ല. സ്നേഹമില്ല. വികാരമില്ല–

ചിത്രങ്ങളും പ്രതിമകളുംകൊണ്ടു് ചൂഴപ്പെട്ടു് ഒരുവൻ തനിച്ചിരുന്നു് അനുഭവിക്കുന്ന ശാന്തി! ഞാൻ വരുന്നു, പ്രഭോ, ഞാൻ വരുന്നു.

ലോകം ഉണ്ടു്, എന്നാൽ സുന്ദരമോ വികൃതമോ അല്ല. ബോധനതരംഗങ്ങളായിട്ടു്, യാതൊരു വികാരത്തെയും ഉണർത്താതെ. ഓ, അതിൻെറ ധന്യത! സകലതും ശോഭനവും സുന്ദരവും; എന്തെന്നാൽ വസ്തുക്കളുടെ ആപേക്ഷികബന്ധങ്ങളൊക്കെ എനിക്കു് ഇല്ലാതായ്ക്കൊണ്ടിരിക്കുന്നു – അതിലാദ്യം എൻെറ ശരീരംതന്നെ, ഓം തത് സത്!''

സ്വാമിജി കാലിഫോർണിയയിൽ അശ്രാന്തപ്രയത്നം ചെയ്തു. അദ്ദേഹം അവിടെ ചെയ്ത പ്രസംഗങ്ങൾ നൂറിൽ കുറയുകയില്ല. ഇവ കൂടാതെ, നിരന്തരം നിരവധി സന്ദർശകരെ സ്വീകരിക്കുകയും അനേകം ജിജ്ഞാസുക്കൾക്കു് ആദ്ധ്യാത്മികോപദേശം നൽകുകയും ചെയ്തിരുന്നു. അതിനാൽ അദ്ദേഹം പരിക്ഷീണനായിത്തീർന്നതിൽ അദ്ഭുതമില്ല. എന്നാൽ ഇക്കാലത്തെഴുതിയ ഒരെഴുത്തിൽ, തൻെറ മനസ്സു് ഇതിനു് മുമ്പൊരിക്കലും ഇത്രയും തെളിവുററതായിരുന്നില്ല എന്നു് അദ്ദേഹം എഴുതിയിട്ടുണ്ടു്. 'ഈശോമിശിഹാ', 'കർമ്മവും അതിൻെറ മർമ്മവും', 'മനസ്സിൻെറ കഴിവുകൾ', 'അദ്ധ്യാത്മസാധനകൾക്കുള്ള സൂചനകൾ', 'പരസ്യമായ രഹസ്യം', 'ഒരു സാർവ്വലൗകികമതം സാക്ഷാത്കരിക്കാനുള്ള മാർഗ്ഗം', 'ലോകാചാര്യന്മാർ' – ലോസ് ഏഞ്ചലസ്സിലും പാസഡേനയിലും ചെയ്ത ഈ പ്രസംഗങ്ങളാണു് ജനങ്ങളുടെ ശ്രദ്ധയെ ഏററവും കൂടുതൽ ആകർഷിച്ചതു്.

കാലിഫോർണിയയിലെ താമസത്തിൻെറ അവസാനകാലത്തു് സ്വാമിജിക്കു് ലണ്ടനിൽനിന്നു ലഗാററ്ദമ്പതികളുടെ നിർബ്ബന്ധപൂർവ്വമായ ഒരു നിമന്ത്രണം ലഭിച്ചു. സ്വാമിജിയുടെ ആരോഗ്യം വീണ്ടെടുക്കാൻ ജൂലായ്മാസത്തിൽ അവരോടൊരുമിച്ചു പാരീസിലേയ്ക്കു പോകണമെന്നു്. 1900–ാമാണ്ടിലെ പാരീസ് പ്രദർശനത്തോടനുബന്ധിച്ചു് നടത്താനുദ്ദേശിച്ചിരുന്ന മതചരിത്രസമ്മേളനത്തിൽ ഒരു പ്രസംഗം ചെയ്യാൻ സന്നിഹിതനാകണമെന്നു് ആവശ്യപ്പെട്ടുകൊണ്ടു് അതിൻെറ വിദേശപ്രതിനിധികളുടെ ചുമതല വഹിക്കുന്ന കമ്മിററി സ്വാമിജിയെ ക്ഷണിച്ചിരുന്നു. യൂറോപ്പിലേയ്ക്കു പുറപ്പെടുംമുമ്പു് ഏതാനും ആഴ്ച ന്യൂയോർക്കിൽ കഴിക്കുന്നതാണു നല്ലതെന്നു കരുതി സ്വാമിജി മേയ്മാസം അവസാനത്തിൽ സാൻഫ്രാൻസിസ്കോ, അലമേഡ, ഓക്‌ലൻഡ് എന്നിവിടങ്ങളിലെ ശിഷ്യരോടു യാത്ര പറഞ്ഞു് കാലിഫോർണിയയിലെ വേദാന്തപ്രസ്ഥാനത്തിൻെറ ആചാര്യനായി തുര്യാനന്ദ

സ്വാമികളെ സമീപഭാവിയിൽത്തന്നെ അയച്ചുകൊടുക്കാം എന്നു സ്വാമിജി അവരോടു് പ്രതിജ്ഞ ചെയ്യുകയും ചെയ്തു.

അമേരിക്കയുടെ പശ്ചിമതീരത്തുനിന്നും പൂർവ്വതീരത്തേയ്ക്കുള്ള യാത്ര വളരെയേറെ ശ്രമകരമായിരുന്നു. വഴിക്കു് ഷിക്കാഗോയിലും ഡെട്രോയിററിലും ഇറങ്ങി സ്വാമിജി പഴയ സുഹൃത്തുക്കളെ സന്ദർശിച്ചു. ന്യൂയോർക്കിലെത്തി വേദാന്തകേന്ദ്രത്തിൽ താമസമാക്കി; പൂർവ്വസുഹൃത്തുക്കളെയും ശിഷ്യരെയും സ്വീകരിച്ചു; സ്വാമിജിയുടെ ഗ്രന്ഥങ്ങൾ വായിച്ചു് അദ്ദേഹത്തെ നേരിട്ടു കാണാൻ ആഗ്രഹിച്ചുവന്ന പലരേയും കണ്ടു് സംസാരിക്കുകയും ചെയ്തു. സമയമധികവും സന്ദർശനങ്ങൾക്കും സംഭാഷണങ്ങൾക്കുമായി ചെലവായതുകൊണ്ടു് അവിടെ പൊതുപ്രസംഗങ്ങൾ വളരെ കുറച്ചേ ഉണ്ടായുള്ളു. വേദാന്ത കേന്ദ്രത്തിൻെറ വളർച്ചയിൽ സ്വാമിജി സംതൃപ്തനായി. ജോലിത്തിരക്കുമൂലം മി. ലഗററ് വേദാന്ത സൊസൈററിയുടെ അദ്ധ്യക്ഷസ്ഥാനത്തുനിന്നും വിരമിച്ചിരുന്നു. തത്സ്ഥാനത്തേയ്ക്കു്, കൊളംബിയാ കോളേജിലെ ഡോക്ടർ ഹെഴ്സ്ചെൽ സി. പാർക്കർ സർവ്വസമ്മതമായി തിരഞ്ഞെടുക്കപ്പെട്ടു. റവറൻറ് ഡോക്ടർ ആർ. ഹെബെർ ന്യൂട്ടണും ഹാവാർഡ് സർവ്വകലാശാലയിലെ സംസ്കൃതം പ്രൊഫസ്സറായ ചാറത്സ് ആർ. ലാൻമാനും സൊസൈററിയുടെ അംഗങ്ങളുടെ കൂട്ടത്തിൽ പെട്ടിരുന്നു. തുടർന്നു നാലു ഞായറാഴ്ചകളിൽ പ്രസംഗം നടത്തുകയും നാലു ശനിയാഴ്ചകളിൽ കാലത്തു് ഗീതാക്ലാസ്സ് എടുക്കുകയും ചെയ്യുയുണ്ടായി. ഏപ്രിൽ മാസം മുതൽ സൊസൈററിയിൽ പ്രസംഗം നടത്തുകയും കുട്ടികൾക്കു് ക്ലാസ്സുകൾ നടത്തുകയും ചെയ്തുവന്നിരുന്ന തുര്യാനന്ദസ്വാമികളോടു് കാലിഫോർണിയയിലേയ്ക്കു് പോകുന്ന കാര്യത്തെക്കുറിച്ചു് സ്വാമിജി സംസാരിച്ചു. ഈ സതീർത്ഥ്യന് പ്രവർത്തനരംഗത്തേയ്ക്കു് പ്രവേശിക്കുന്നതിനും ഉത്തരവാദിത്വം ഏറെറടുക്കുന്നതിനും ഇഷ്ടമുണ്ടായിരുന്നില്ല. ധ്യാനത്തിലും തപസ്സിലും തത്പരനായ അദ്ദേഹം കർമ്മവിമുഖനായിരുന്നു. ശാന്തി ആശ്രമത്തിൻെറ ചുമതല ഏറെറടുക്കാൻ തുര്യാനന്ദസ്വാമികൾ ഒരു തരത്തിലും സമ്മതിക്കാതെ വന്നപ്പോൾ സ്വാമിജി പറഞ്ഞു: 'അങ്ങു് ആ ചുമതല ഏറെറടുക്കണമെന്നുള്ളതു് ജഗദീശ്വരിയുടെ ഇച്ഛയാണു്.' 'പ്രത്യുത, അങ്ങയുടെ ഇച്ഛയാണെന്നു പറയുക.' സതീർത്ഥ്യൻ നേരമ്പോക്കായിട്ടു പറഞ്ഞു: 'അപ്രകാരം ജഗദീശ്വരി തൻെറ ഇച്ഛ അങ്ങയെ അറിയിക്കുന്നതായി കേൾക്കയുണ്ടായില്ല. നിശ്ചയം. ജഗദീശ്വരിയുടെ വാക്കുകൾ നമുക്കെങ്ങനെ കേൾക്കാൻ കഴിയും?' വികാരാവേശത്തോടെ സ്വാമിജി അതിനു മറുപടി നല്കി: 'ഉവ്വു്, സോദര, ഉവ്വു്; നാം തമ്മിൽ സംസാരിക്കുന്നതു കേൾക്കാനാകുന്നതുപോലെ അമ്മയുടെ അരുളപ്പാടും കേൾക്കാൻ കഴിയും. അമ്മയുടെ മൊഴികൾ കേൾക്കാൻ ഒരു സൂക്ഷ്മസ്നായു വേണമെന്നേയുള്ളു'. ഇതു പറയുമ്പോഴുള്ള സ്വാമിജിയുടെ ആവേശവും

ആത്മാൎത്ഥതയും കണ്ടപ്പോഠ അതു് ജഗദീശ്വരിയുടെ ഇച്ഛതന്നെയെന്നു് തുര്യാനന്ദസ്വാമികഠ സ്വീകരിക്കുകയും ശാന്തി ആശ്രമത്തിന്റെ ചുമതല ഏറ്റെടുക്കാമെന്നു് സസന്തോഷം സമ്മതിക്കുകയും ചെയ്തു.

വേദാന്ത സൊസൈററിയുടെ അസിസ്റ്റൻറ് സെക്രട്ടറി ജൂൺ മാസത്തെ റിപ്പോർട്ടിൽ ഇപ്രകാരമെഴുതുന്നു:

ജൂൺ 7–ാം തീയതി വിവേകാനന്ദസ്വാമികഠ കാലിഫോർണിയയിൽനിന്നും മടങ്ങി ന്യൂയോൎക്കിലെത്തി, അഭേദാനന്ദസ്വാമികളും തുര്യാനന്ദസ്വാമികളും ഒരുമിച്ചു് വേദാന്തസൊസൈററിയിൽ താമസിച്ചു. ആ അവസരത്തിൽ സിസ്റ്റർ നിവേദിതയും നഗരത്തിലുണ്ടായിരുന്നു; മിക്ക സമ്മേളനങ്ങളിലും അവരും സന്നിഹിതയായിരുന്നു.

അടുത്ത ശനിയാഴ്ച, അതായതു് ജൂൺ 9–ാം തീയതി തുര്യാനന്ദസ്വാമികഠക്കുപകരം വിവേകാനന്ദസ്വാമികഠ രാവിലെ ഗീതാക്ലാസ്സ് നടത്തി. ജൂൺ 10–ാം തീയതി കാലത്തു് സ്വാമിജി വേദാന്തകേന്ദ്രത്തിൽവെച്ചു് വേദാന്തദൎശനത്തെ പുരസ്കരിച്ചു് ഒരു പ്രസംഗം ചെയ്തു. സ്വാമിജിയുടെ പൂൎവ്വവിദ്യാൎത്ഥികളെയും സുഹൃത്തുക്കളെയുംകൊണ്ടു് മുറികഠ തിങ്ങിനിറഞ്ഞു. അടുത്ത വെള്ളിയാഴ്ച വൈകുന്നേരം സ്വാമിജിക്കു് ഒരു സ്വീകരണം നല്കപ്പെട്ടു; പൂൎവ്വസുഹൃത്തുക്കഠക്കു് അദ്ദേഹത്തെ വീണ്ടും കാണുന്നതിനു് അവസരം ലഭിച്ചു; 'രാജയോഗ'ത്തിന്റെ പ്രശസ്തഗ്രന്ഥകാരനെ കാണാൻ കൊതിച്ചുകൊണ്ടിരുന്ന പലേ ജിജ്ഞാസുക്കഠക്കും ആചാര്യന്റെ ഏതാനും വാക്കുകഠ കേട്ടും ഹസ്തദാനം ലഭിച്ചും സംതൃപ്തരാകാനും സൗകര്യം കിട്ടി. അമേരിക്കയിലെ പ്രവൎത്തനത്തെക്കുറിച്ചും വേദാന്തസൊസൈററിയുടെ ഉദ്ദേശത്തെക്കുറിച്ചും അദ്ദേഹം സംസാരിച്ചു.

ജൂൺ 17–ാം തീയതി ശനിയാഴ്ച രാവിലെയും അദ്ദേഹം ക്ലാസ്സിന്റെ ചുമതലയെടുക്കുകയും 'മതമെന്നാലെന്തു്?' എന്ന വിഷയത്തെക്കുറിച്ചു് പ്രസംഗിക്കുകയും ചെയ്തു. 'ഹിന്ദുസ്ത്രീകളുടെ ആദൎശങ്ങഠ' എന്ന വിഷയത്തെ സംബന്ധിച്ചു സിസ്റ്റർ നിവേദിത അന്നു വൈകുന്നേരം സംസാരിച്ചു. ഹിന്ദുസ്ത്രീകളുടെ ആദൎശശുദ്ധിയെയും ലളിതജീവിതത്തെയും കുറിച്ചു സഹഭാവപൂൎവ്വവും മനോഹരവുമായ ഒരു വിവരണം സിസ്റ്റർ നല്കി. ഹൈന്ദവസോദരികളുടെ ദൈനന്ദിനജീവിതത്തെക്കുറിച്ചും ചിന്തകളെക്കുറിച്ചും അറിയാൻ സദാ കുതുകികളായ സ്ത്രീകഠ ഈ പ്രസംഗം പ്രത്യേകം ആസ്വദിച്ചു. ശ്രോതാക്കളുടെ ഈ താല്പൎയ്യത്തിൽ സിസ്റ്റർ സന്തുഷ്ടയായി. ഇന്ത്യയിലെ ജീവിതത്തെക്കുറിച്ചുള്ള പല ചോദ്യങ്ങഠക്കും, അവരിൽ മിക്കവൎക്കും പരിചയമുള്ളതിലും കൂടുതൽ വ്യക്തമായ ഒരു ചിത്രം നല്കമാറു്, നിവേദിത മറുപടി പറഞ്ഞു.

ജൂൺ 23-ാം തീയതി വിവേകാനന്ദസ്വാമികൾ ഗീതാക്ലാസ്സ് നടത്തി; 24-ാം തീയതി 'ദേവീപൂജ'യെക്കുറിച്ചു പ്രസംഗിച്ചു. 'ഇന്ത്യയിലെ പുരാതനകലകൾ' എന്ന വിഷയത്തെക്കുറിച്ച് സിസ്റ്റർ നിവേദിത വൈകുന്നേരം പ്രസംഗിക്കുകയുണ്ടായി. തനിക്ക് അടുത്തു പരിചയമുള്ള വിഷയത്തെക്കുറിച്ച് സിസ്റ്റർ ചെയ്ത ആ പ്രസംഗം വളരെയേറെ രസകരമായിരുന്നു. നിവേദിതയുടെ സന്ദർശനവും സംഭാഷണവും അതീവ വിജ്ഞേയമായിരുന്നു...

ജൂൺ 30-ാം തീയതി കാലത്ത് സ്വാമിജി ക്ലാസ്സെടുത്തു. പിറേറന്ന് രാവിലെ, അതായത് ജൂലായ് 1-ാം തീയതി ഞായറാഴ്ച 'മതത്തിൻെറ ഉറവിടം' എന്ന വിഷയത്തെക്കുറിച്ചു പ്രസംഗിച്ചു. കഴിഞ്ഞ എല്ലാ നാളുകളിലുമെന്നപോലെ അന്നും ആളുകൾ തിക്കിത്തിരക്കിയിരുന്നു. സ്വാമിജിയുടെ പ്രസംഗം കേൾക്കാൻ സാധിക്കുന്നതു് സുകൃതഫലമാണെന്ന് സകലരും കരുതി. ജൂലായ് 3-ാം തീയതി വിവേകാനന്ദസ്വാമികൾ പൂർവ്വ സുഹൃത്തുക്കളെ കാണുന്നതിനായി ഡെട്രോയിററിലേയ്ക്കു പോയി. അന്നുതന്നെ തുര്യാനന്ദസ്വാമികൾ, ശാന്തി ആശ്രമത്തിൻെറ ചുമതലയും സാൻഫ്രാൻസിസ്കോയിലെ വേദാന്തപ്രവർത്തനഭാരവും ഏറെറടുക്കുന്നതിനായി കാലിഫോർണിയയിലേയ്ക്കും പോയി.........

ജൂലായ് 10-ാം തീയതി വിവേകാനന്ദസ്വാമികൾ ഡെട്രോയിററിൽനിന്നും മടങ്ങി ഇവിടെയെത്തി, ജൂലായ് 20-ാം തീയതിവരെ വേദാന്തകേന്ദ്രത്തിൽ താമസിച്ചു. 26-ാം തീയതി അദ്ദേഹം പാരീസിലേയ്ക്കു കപ്പൽ കയറി............''

താൻ ഏറെറടുക്കാൻപോകുന്ന പ്രവർത്തനം നടത്തേണ്ടതെങ്ങനെയെന്നതിനെക്കുറിച്ച് എന്തെങ്കിലും ഉപദേശം നല്കണം എന്നപേക്ഷിച്ച തുര്യാനന്ദസ്വാമികളോടു സ്വാമിജി പറഞ്ഞ വാക്കുകൾ അവിസ്മരണീയങ്ങളാണ്. 'പോവൂ, കാലിഫോർണിയയിൽ പോയി ആശ്രമം സ്ഥാപിക്കൂ.' സ്വാമിജി ഉദ്ബോധിപ്പിച്ചു: 'വേദാന്തവൈജയന്തി അവിടെ ഉയർത്തുക. ഈ നിമിഷംമുതൽ ഇന്ത്യയുടെ സ്മരണപോലും വിട്ടുകളയുക! സർവ്വോപരി, ആദർശം ജീവിതത്തിൽക്കൂടി പ്രകാശിപ്പിക്കുക; ബാക്കിയെല്ലാം അമ്മ നോക്കിക്കൊള്ളും !'

കൊളംബിയാ സർവ്വകലാശാലയുടെ അദ്ധ്യക്ഷൻ പ്രൊഫസ്സർ സേത് ലോ, കൊളംബിയാ കോളേജിലെ പ്രൊഫസ്സർ ഏ. വി. ഡബ്ലിയു. ജാക്സൺ, ന്യൂയോർക് സിററി കോളേജിലെ പ്രൊഫസ്സർമാരായ തോമസ് ആർ. പ്രൈസ്, ഈ. എങ്ഗൽസ്മാൻ, ന്യൂയോർക് കലാശാലയിലെ പ്രൊഫസ്സർമാരായ റിച്ചാർഡ്

ബോട്ടിയെൽ, എൻ. എം. ബട്ട്ലർ, എൻ. ഏ. മാക്ലൌത്, ഇ. ജി. സിലെർ, കാൽവിൻ തോമസ്, ഏ. കോൻ എന്നിങ്ങനെ അനേകം പ്രശസ്തവ്യക്തികൾ, ഭാരതീയസംസ്കാരത്തിലും, വേദാന്തതത്ത്വചിന്തയിലും സ്വാമിജിയുടെ പ്രവർത്തനങ്ങളിലും തത്പരരായിരുന്നു.

തന്റെ ശിഷ്യയായ മിസ് വാൾഡോവിനെ ന്യൂയോർക്കിലെ താമസക്കാലത്ത് സ്വാമിജി പല തവണ സന്ദർശിക്കുകയും തമ്മിൽ ദീർഘനേരം തത്ത്വചിന്തകളെക്കുറിച്ചും പ്രവർത്തനപരിപാടികളെക്കുറിച്ചും ചർച്ചകൾ നടത്തുകയും ചെയ്തു. മതമഹാസമ്മേളനകാലത്ത് ഷിക്കാഗോയിലും ന്യൂയോർക്കിലും സ്വാമിജിയെ പല വിശിഷ്ട വ്യക്തികളുമായി പരിചയപ്പെടുത്തിയ ഒരു ഉററ സുഹൃത്താണ് മിസ്സിസ് ആനി സ്മിത്. സ്വാമിജി അവരെ 'മദർ സ്മിത്' എന്നാണ് വിളിക്കാറ്. ഇന്ത്യയിലാണ് അവർ ജനിച്ചത്; ബാല്യം മുതല്ക്കുതന്നെ ഭാരതീയതത്ത്വചിന്തയിൽ അവർ തത്പരയായിരുന്നു. പൗരസ്ത്യവിഷയങ്ങളെക്കുറിച്ച് പ്രസംഗിക്കാൻ സമർത്ഥയെന്ന നിലയിൽ അവർ അമേരിക്കയിൽ പ്രസിദ്ധി നേടി. സ്വാമിജിയുടെ ദേഹത്യാഗത്തിനുശേഷം കുറച്ചു കഴിഞ്ഞു് മിസ്സിസ് സ്മിത് നാലു കൊല്ലക്കാലം ലോസ് ഏഞ്ചലസിലും പാസഡേനയിലും ചെലവഴിക്കുകയുണ്ടായി. അവർ ഇങ്ങനെ എഴുതി: 'സ്വാമി വിതച്ച അദ്ധ്യാത്മബീജം പസഫിക് തീരത്തെല്ലായിടത്തും മുളച്ചുവരുന്നതു ഞാൻ കാണുകയുണ്ടായി; എന്തെന്നാൽ അദ്ദേഹം ഹിന്ദുമതത്തെയെന്നപോലെ അമേരിക്കയിലെ മതങ്ങളെയും സമ്പ്രദായങ്ങളെയും സജീവങ്ങളാക്കിച്ചെയ്തു.'

ഡെട്രോയിററിൽ മിസ്സിസ് ഗ്രീൻ സ്റ്റൈഡലിന്റെ വീട്ടിൽ താമസിച്ച ഏഴു ദിവസം സ്വാമിജി വിശ്രമത്തിന്നാണ് വിനിയോഗിച്ചത്; ഒന്നോ രണ്ടോ തവണ മാത്രമേ, ശിഷ്യർക്കും സുഹൃത്തുക്കൾക്കുംവേണ്ടി സംഭാഷണങ്ങൾ നടത്തുകയുണ്ടായുള്ളു. ന്യൂയോർക്കിൽ സുഹൃത്തുക്കളുടെ നടുക്ക് വിശ്രമിച്ച അവസാനത്തെ പത്തു ദിവസം സ്വാമിജിക്കും സുഹൃത്തുക്കൾക്കും ഒരുപോലെ സന്തോഷപ്രദമായിരുന്നു; സമയം വളരെ കുറഞ്ഞുപോയി എന്നു മാത്രം. സ്വാമിജിയുടെ ആ കാലത്തെക്കുറിച്ച് അനുയായികളിൽ ഒരാൾ ഈവിധം എഴുതുന്നു:

'അമേരിക്കയിൽ ഇല്ലാതിരുന്ന നാലുകൊല്ലക്കാലത്തിനുള്ളിൽ സ്വാമിജിയുടെ അനുഭവങ്ങൾ വിശാലങ്ങളും വിജ്ഞാനം വികസിതവും ആയിട്ടുണ്ട്. പ്രസംഗങ്ങളുടെയും ക്ലാസ്സുകളുടെയും അവസരം ഇപ്പോൾ തീർന്നെങ്കിലും സ്വാമിജിയുടെ പൂർവ്വസുഹൃത്തുക്കൾ അദ്ദേഹത്തിന്റെ സാന്നിദ്ധ്യമാകുന്ന വെയിൽ കാഞ്ഞുകൊണ്ടിരിക്കുകയാണ്. ഇപ്പോൾ സ്വാമിജിയുടെ ആരോഗ്യം വളരെ നന്നാ

യിരിക്കുന്നു; വീണ്ടും അദ്ദേഹം പഴയ പ്രിയസുഹൃത്തു്; നൂതനവും ശ്രേഷ്ഠതരവുമായ ഒരു ഭാവംകൂടി വളർന്നിട്ടുണ്ടു്; മുമ്പെന്നത്തേക്കാളും കൂടുതലായി അദ്ദേഹത്തെ ആരാധിക്കാൻ ആയതു് കാരണമായിട്ടുണ്ടു്...അദ്ദേഹം ഒരു വിശ്വപ്രവർത്തകനായിരിക്കണം; അതിനാൽ പ്രവൃത്തി തീരുംവരെ അദ്ദേഹത്തിനു് വിശ്രമം ഉണ്ടാകാൻ വഴിയില്ല.'

അമേരിക്കൻപ്രവർത്തനങ്ങളുമായി സ്വാമിജി അവസാനമായി യാത്ര പറയുന്നതിനുമുമ്പു് അദ്ദേഹം കാലിഫോർണിയയിൽ ചെയ്ത പ്രവർത്തനങ്ങളുടെ പ്രചോദനവും സ്വാധീനവും വർണ്ണിച്ചുകൊണ്ടു് ഒരു സുഹൃത്തു് എഴുതിയ അനുസ്മരണംകൂടി ഇവിടെ രേഖപ്പെടുത്തട്ടെ:

''സ്വാമി വിവേകാനന്ദൻ കാലിഫോർണിയയിലെ സദസ്സുകളെ സംബോധന ചെയ്തു പ്രസംഗിച്ചിട്ടു് ഇപ്പോൾ പത്തു കൊല്ലത്തിലേറെയായി; പക്ഷെ അതു് ഇന്നലെ കഴിഞ്ഞതുപോലെ തോന്നുന്നു. മററിടങ്ങളിലെപ്പോലെതന്നെ ഇവിടെയും; തുടക്കം മുതൽ സദസ്സു് അദ്ദേഹത്തിനധീനമായിരുന്നു; അവസാനംവരെ അങ്ങനെതന്നെ തുടരുകയും ചെയ്തു. അദ്ദേഹത്തിന്റെ ചിന്താപ്രവാഹത്തിൽ യാതൊരെതിർപ്പും കൂടാതെ അവർ ഒഴുക്കിക്കൊണ്ടുപോകപ്പെട്ടു. എതിർക്കണമെന്ന ഉദ്ദേശമേ ഇല്ലാത്ത പലരും ഉണ്ടായിരുന്നു; ഒരുജ്ജ്വലവ്യക്തിയുടെ സാന്നിധ്യംകൊണ്ടു് തങ്ങളുടെ മനസ്സിന്റെ ഇരുളടഞ്ഞ ഉള്ളറകളിൽ വെളിച്ചം കടക്കുന്നതു് ആനന്ദപ്രദവും അപൂർവ്വാനുഭവവും ആയി അവർക്കനുഭവപ്പെട്ടു. കഴിയുമെങ്കിൽ എതിർക്കുമായിരുന്ന ചിലരുണ്ടു്: പക്ഷേ ആ പരമാചാര്യന്റെ ശിശുസഹജമായ സരളതയും സൂക്ഷ്മഗ്രഹണപടുതയും സുശക്തമായ ക്ഷോഭക്ഷമതയും എതിർക്കാൻ കരുതിയിരുന്നവരുടെ പ്രതിരോധശക്തികളെയെല്ലാം തകർത്തുകളഞ്ഞു. ഉവ്വു്, എതിർക്കാൻ ചിലർ എഴുന്നേററു. പക്ഷേ പുഞ്ചിരിയോടെ അടിയറവു സമ്മതിച്ചുകൊണ്ടോ, സംഭ്രാന്തമായ നിർവ്വീര്യതയോടെയോ അവർ വീണ്ടും സ്വസ്ഥാനത്തു് ഇരിപ്പായി.

സ്വാമിയുടെ വ്യക്തിവൈഭവം ദൃശ്യതീവ്രതയോടെ ശ്രോതാക്കളുടെ മനസ്സിൽ സ്വാധീനം ചെലുത്തി. വാചാലമായ കണ്ണുകൾ, മുഖത്തെ വിവിധഭാവങ്ങൾ, ആംഗ്യവിശേഷങ്ങൾ; മുഴങ്ങുന്ന, മോഹനമായ, അഭൗമഫലദായകമെന്നു് ശ്രോതാക്കളിൽ വിശ്വാസം വളർത്തുന്ന അദ്ഭുതകരമായ സംസ്കൃതസങ്കീർത്തനം, മന്ദഹാസപൂർവ്വമുള്ള ആത്മധൈര്യത്തോടെ തുടർന്നുനല്കുന്ന വിവർത്തനം; ഇവയെല്ലാം പശ്ചാത്തലമായി ഹിന്ദുസന്ന്യാസിയുടെ ദർശനീയമായ വേഷവിധാനവും — അവ ആർക്ക് മറക്കാൻ സാധിക്കും ?

ഒരു പ്രസംഗകനെന്ന നിലയ്ക്കു സ്വാമി അനന്യാദൃശനാകുന്നു; മററു പലരും ചെയ്യുമ്പോലെ അദ്ദേഹം ഒരിക്കലും ഒരു കുറിപ്പും നോക്കാറില്ല. അന്യരുടെ അപേക്ഷയനുസരിച്ച് അദ്ദേഹം പല പ്രസംഗങ്ങളും ആവർത്തിച്ചുവെങ്കിലും അവയൊരിക്കലും കേവലം ആവർത്തനം ആയിരുന്നില്ല. സ്വന്തം ഒരംശം നല്കുംപോലെ, അലോകസാമാന്യമായ ഏതോ ഒരനുഭൂതിയിൽനിന്നും സംസാരിക്കുംപോലെ, ആണ് സദസ്യർക്ക് തോന്നിയത്. വേദാന്തത്തിൻെറ അത്യന്തസൂക്ഷ്മമായ സംഗതികൾ കേവലം സിദ്ധാന്തതലത്തിൽനിന്നും, ആത്മഹത്തിൽനിന്നും പുറപ്പെടുംപോലെ തോന്നിയിരുന്ന സജീവമായ എന്തോ ഒന്നിനാൽ, വീണ്ടെടുക്കപ്പെട്ടു. അദ്ദേഹത്തിൻെറ അരുളപ്പാടുകൾ സജീവങ്ങളും സർഗ്ഗാത്മകങ്ങളുമായിരുന്നു; ചിന്തയെ ഉദ്ദീപിപ്പിച്ചുകൊണ്ട് സർവ്വാത്മശ്രേഷ്ഠിയായ പ്രക്രിയകളിലേയ്ക്കു നയിക്കുന്ന അരുളപ്പാടുകൾ. ഇങ്ങനെ, അദ്ദേഹം ഒരു പ്രസംഗകൻ മാത്രമല്ല സർവ്വാഗ്രഗണ്യനായ ഒരാചാര്യനും കൂടിയായിരുന്നു.

ഓരോ പ്രസംഗത്തിൻെറയും അവസാനത്തിൽ ചോദ്യങ്ങൾ ചോദിക്കാൻ അദ്ദേഹം പ്രോത്സാഹിപ്പിച്ചിരുന്നു; ചോദ്യകർത്താവിനു് കാര്യം വിശദമാക്കിക്കൊടുക്കാൻ അദ്ദേഹം ആവുന്നത്ര ശ്രമിക്കുകയും ചെയ്തിരുന്നു. ഒരവസരത്തിൽ പലയാളുകൾ വിടാതെ ചോദ്യങ്ങൾ ചോദിച്ചപ്പോൾ, തങ്ങൾ സ്വാമിയെ ചോദ്യംകൊണ്ട് വല്ലാതെ ശല്യപ്പെടുത്തുകയാണെന്നു് ഒരാശങ്ക തോന്നി; ആ മനുഷ്യൻ അക്കാര്യം പ്രസ്താവിക്കുകയും ചെയ്തു. 'നിങ്ങൾക്കിഷ്ടമുള്ള ചോദ്യങ്ങളെല്ലാം ചോദിച്ചുകൊള്ളുക. എത്ര ഏറുന്നുവോ അത്രയും നന്നു്.' എന്നായിരുന്നു സ്വാമിജിയുടെ ദയാപുരസ്സരമായ മറുപടി: 'അതിനാണു് ഞാനിവിടെ വന്നിരിക്കുന്നതു്; നിങ്ങൾക്കു മനസ്സിലാകുന്നതുവരെ ഞാൻ നിങ്ങളെ വിടുകയില്ല.' തുടർന്നുണ്ടായ നീണ്ട കരഘോഷം നിലയ്ക്കുന്നതു കാത്തിരിയ്ക്കേണ്ടി വന്നു അദ്ദേഹത്തിനു് സംഭാഷണം തുടരാൻ. ചിലപ്പോൾ അദ്ദേഹം തൻെറ മറുപടികൊണ്ടു് ആളുകളെ ഞെട്ടിക്കുകയും വിശ്വസിപ്പിക്കുകയും ചെയ്തു. പുനർജ്ജന്മത്തെക്കുറിച്ചുള്ള ഒരു പ്രസംഗത്തിനുശേഷം, 'സ്വാമി, അങ്ങു് അങ്ങയുടെ പൂർവ്വജന്മം ഓർക്കുന്നുണ്ടോ ?' എന്ന ചോദ്യത്തിനു്, 'ഉവ്വു്, വ്യക്തമായിട്ടു്, ഞാൻ ഒരു ചെറിയ കുട്ടിയായിരുന്നപ്പോൾപോലും.' എന്നു് അദ്ദേഹം സഗൗരവം ഉടൻ ഉത്തരം നല്കി. ഫലിതമായിട്ടു്, ഇടനടി, ചിലപ്പോൾ കുത്ത്; മറുപടി പറയാൻ പോന്ന അദ്ദേഹം എല്ലാ എതിർപ്പുകളേയും തികഞ്ഞ നന്മയോടും ആസ്വാദനത്തോടു കൂടിപ്പോലും ആണു് നേരിട്ടതു്. തൻെറ ശ്രോതാക്കളെ കാര്യം ഗ്രഹിപ്പിക്കുക എന്നതായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം; അതിൽ അദ്ദേഹം, ഒരു പക്ഷേ ഗഹനവിഷയങ്ങളെക്കുറിച്ചു പ്രസംഗിക്കുന്ന

ആക്കം കഴിയാത്ത വിധത്തിൽ, വിജയിക്കുകയും ചെയ്തു. ഗഹന വിഷയങ്ങൾ പ്രചരിപ്പിക്കുക, എത്രയും സാധാരണമായ ബുദ്ധിയുള്ളവരുടെ പോലും ഗ്രഹണശക്തിക്ക് സ്വീകാര്യമാകുമാറ് കാര്യങ്ങൾ വിവരിക്കുക, അതായിരുന്നു അദ്ദേഹത്തിന്റെ നേട്ടം. അദ്ദേഹം സകലക്കും സുഗ്രഹനായിരുന്നു. അദ്ദേഹം പറഞ്ഞു: 'അദ്വൈത വേദാന്തം ബഹുജനങ്ങൾക്ക് ഉപദേശിക്കരുത് എന്ന് ഇന്ത്യയിൽ ആളുകൾ എന്നോടു പറയുന്നു. എന്നാൽ ഒരു ശിശുവിനെപ്പോലും അതു ഗ്രഹിപ്പിക്കാൻ എനിക്കു കഴിയും എന്നു ഞാൻ പറയുന്നു. ആദ്ധ്യാത്മികമായ പരമസത്യങ്ങൾ എത്രയും ചെറുപ്പത്തിലേ പഠിപ്പിക്കാൻ തുടങ്ങുന്നോ അത്രയും നന്ന്.'

ഒരിക്കൽ ഒരു പ്രസംഗത്തിന്റെ അവസാനത്തിൽ തന്റെ അടുത്ത പ്രസംഗത്തെക്കുറിച്ച് അദ്ദേഹം ഇപ്രകാരം പ്രഖ്യാപിച്ചു: ''നാളെ രാത്രി, 'മനസ്സ് – അതിന്റെ കരുത്തും കഴിവുകളും,' എന്ന വിഷയത്തെക്കുറിച്ച് ഞാൻ പ്രസംഗിക്കുന്നതാണ്. പ്രസംഗം കേൾക്കാൻ വരിൻ. എനിക്കു നിങ്ങളോടു ചിലതൊക്കെ പറയാനുണ്ട്; ഞാൻ കുറച്ചൊരു ബോംബേറു് നടത്താം.'' എന്നിട്ടു മന്ദഹാസത്തോടെ അദ്ദേഹം സദസ്സിനെ ആകെയൊന്നു നോക്കി; കൈയ് കൊണ്ട് മാടിവിളിച്ചുകൊണ്ട് വീണ്ടും പറഞ്ഞു: 'വരുവിൻ, നിങ്ങൾക്കതുകൊണ്ടു ഗുണമുണ്ടാകും.' പിറേറന്നു രാത്രി ആളുകൾക്കു നില്ക്കാൻതന്നെ സ്ഥലം കഷ്ടിയായിരുന്നു. അദ്ദേഹം തന്റെ വാക്കു പാലിച്ചു. ബോംബ് എറിയുകതന്നെ ചെയ്തു; കുറിക്കു കൊള്ളുമാറ് എറിയേണ്ടതെങ്ങനെയെന്ന് മററാരേയുംകാൾ കൂടുതൽ അദ്ദേഹത്തിനറിയാമായിരുന്നു. ബ്രഹ്മചര്യത്തിന് മനസ്സിന്റെ കരുത്തു വദ്ധിപ്പിക്കാനുള്ള കഴിവിനെക്കുറിച്ച് ഈ പ്രസംഗത്തിൽ അദ്ദേഹം ഏറെനേരം പ്രസ്താവിച്ചു. പവിത്രത സമ്പാദിക്കാനുള്ള ഒരു സാധനയെന്ന നിലയിൽ സകലസ്ത്രീകളെയും സ്വന്തം അമ്മയായി കാണുകയെന്ന സിദ്ധാന്തം അദ്ദേഹം വെളിവാക്കി. ഈ ആശയം പ്രകാശിപ്പിച്ചപ്പോൾ അദ്ദേഹം അല്പമൊന്നു് നിർത്തി, ശ്രോതാക്കളുടെ അന്തഃചോദ്യത്തിനു് ഉത്തരമെന്നോണം പ്രഖ്യാപിച്ചു: 'അതെ, ഇതൊരു സിദ്ധാന്തമാണ്; ഈ മനോഹരസിദ്ധാന്തത്തെക്കുറിച്ച് നിങ്ങളോടു പറയാനാണ് ഞാനിവിടെ നിങ്ങളുടെ മുമ്പിൽ നില്ക്കുന്നതു്; പക്ഷേ, ഞാനെന്റെ സ്വന്തം അമ്മയെക്കുറിച്ചു സ്മരിക്കുമ്പോൾ എനിക്കവർ മറേറതൊരു സ്ത്രീയിൽനിന്നും വ്യത്യസ്തയാണെന്നു് എനിക്കറിയാം. വ്യത്യാസം തീച്ചയായും ഉണ്ട്. നമുക്കതു നിഷേധിക്കാനാവില്ല. എന്നാൽ നാം ഈ വ്യത്യാസം കാണുന്നതു് ശരീരങ്ങളായിട്ട് നമ്മളെ നാം എണ്ണുന്നതുകൊണ്ടാണ്. ഈ സിദ്ധാന്തം തികച്ചും സാക്ഷാത്കരിക്കപ്പെടേണ്ടതു് ധ്യാനത്തിലാകുന്നു. ഈവക സത്യങ്ങൾ ആദ്യം ശ്രവിക്കണം, പിന്നെ ധ്യാനിക്കണം.'

യതിക്കെന്നപോലെ ഗൃഹിക്കും പവിത്രത ആവശ്യമാണെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം; അതിന് അദ്ദേഹം വലിയ പ്രാധാന്യം നല്കി. 'കഴിഞ്ഞ ദിവസം ഒരു ഹിന്ദുയുവാവ് എന്നെ കാണാൻ വന്നു.' അദ്ദേഹം പറഞ്ഞു: 'ഏതാണ്ട് രണ്ടു വർഷത്തോളമായി അയാൾ ഈ രാജ്യത്ത് താമസം തുടങ്ങിയിട്ട്; കുറച്ചുകാലം അയാൾക്ക് അസുഖമായിരുന്നു. സംഭാഷണത്തിനിടയിൽ അയാൾ പറഞ്ഞു, ബ്രഹ്മചര്യസിദ്ധാന്തമെല്ലാം അബദ്ധമായിരിക്കണം എന്ന്; എന്തെന്നാൽ, ഈ രാജ്യത്തെ ഡോക്ടർമാർ അയാളെ അതിനു വിപരീതമായി ഉപദേശിച്ചു. പ്രകൃതിയുടെ നിയമത്തിന് എതിരാണത് എന്ന് അവർ അയാളോടു പറഞ്ഞു. ആയിരമായിരം വർഷങ്ങളായി ബ്രഹ്മചര്യം പാലിച്ചുപോന്ന അയാളുടെ പൂർവ്വികന്മാർ പാർക്കുന്ന സ്വന്തം നാടായ ഇന്ത്യയിലേയ്ക്കു മടങ്ങിപ്പോയി അവരുടെ ഉപദേശങ്ങൾ അനുസരിക്കാൻ ഞാനയാളെ ഉപദേശിച്ചു.' എന്നിട്ട് അവാച്യമായ അവജ്ഞയെ വെളിവാക്കുംവിധം മുഖം ചുളിച്ചുകൊണ്ട് അദ്ദേഹം ആക്രോശിച്ചു: 'ബ്രഹ്മചര്യം പ്രകൃതിനിയമങ്ങൾക്കു വിപരീതമാണെന്നു കരുതുന്ന നിങ്ങൾ, ഈ രാജ്യത്തെ ഡോക്ടർമാർ, എന്താണ് നിങ്ങൾ പറയുന്നതെന്ന് നിങ്ങൾക്കറിഞ്ഞുകൂടാ. പവിത്രതയെന്ന പദത്തിന്റെ അർത്ഥം നിങ്ങൾക്കറിയില്ല. മൃഗങ്ങളാണു നിങ്ങൾ, മൃഗങ്ങൾ! അതെ, ഒരു കണ്ടൻപൂച്ചയുടെ സദാചാരത്തോടു കൂടിയ മൃഗങ്ങൾ, അതെ, ഈ വിഷയത്തെക്കുറിച്ച് നിങ്ങൾക്കു പറയാനുള്ളതിൽ ഏറ്റവും വിശിഷ്ടമായത് ഇതാണെങ്കിൽ!' ഇതും പറഞ്ഞ് അദ്ദേഹം സഗർവ്വം സദസ്സാകെയൊന്നു കണ്ണോടിച്ചു. ആ നോട്ടംകൊണ്ടുതന്നെ എതിർപ്പിനെ വെല്ലുവിളിച്ചുംകൊണ്ട്. ഒരു ശബ്ദവും ഉയർന്നില്ല, അനേകം ചികിത്സകർ അവിടെ സന്നിഹിതരായിരുന്നെങ്കിലും.

അദ്ദേഹത്തിന്റെ എല്ലാ പ്രസംഗങ്ങളിലും ബോംബേറു നടത്തിയിരുന്നു. പരമ്പരാഗതമായ വെട്ടുകുഴികളിൽനിന്നും സദസ്യരെ നടുക്കി പുറത്തു ചാടിച്ചിരുന്നു; നവചിന്താവിദ്യാർത്ഥികളെന്ന് അറിയപ്പെടുന്നവരെ അദ്ദേഹം നിഷ്ഠുരണം, സദ്ഭാത്മകമെങ്കിലും നിശിതമായ, വിമർശനങ്ങൾകൊണ്ടു വശംകെടുത്തി. പുഞ്ചിരിയോടെ അദ്ദേഹം വേദാന്തസിദ്ധാന്തത്തിലെ മഹത്തമങ്ങളായ തത്ത്വങ്ങൾ, ക്രൈസ്തവവിശ്വാസപ്രമാണങ്ങൾക്ക് കടകവിരുദ്ധങ്ങളായ തത്ത്വങ്ങൾ, അങ്ങു പ്രഖ്യാപിക്കും: എന്നിട്ടൊരു നിമിഷം കാത്തുനില്ക്കും — എത്രയെത്ര പ്രാവശ്യം, എന്തൊരു വശ്യതയോടെ! പല്ലുകൊണ്ട് കീഴ്ച്ചുണ്ട് അമർത്തിപ്പിടിച്ചുംകൊണ്ട്,

ശ്വാസമടക്കി തന്റെ പ്രഖ്യാപനത്തിന്റെ ഫലം നിരീക്ഷിച്ചു നില്ക്കുംപോലെ: ക്രൈസ്തവരാജ്യങ്ങളിലെ പാരമ്പരികോപദേശങ്ങൾക്ക് ഈ ഉജ്ജ്വലനിഷേധത്തേക്കാൾ കടുത്ത ഒരാഘാതം നിങ്ങൾക്ക സങ്കല്പിക്കാമോ? പുനരാലോചിച്ചുനോക്കൂ: 'പശ്ചാത്തപിക്കരുത്! അരുത് പശ്ചാത്തപിക്കരുത്! തുപ്പിക്കോളിൻ, വേണമെന്നുണ്ടെങ്കിൽ, പക്ഷേ, മുന്നേറുവിൻ! പശ്ചാത്താപംകൊണ്ട് നിങ്ങൾ സ്വയം താഴ്ത്തരുത്! പാപമുണ്ടാകാം, അങ്ങനെയൊന്നുണ്ടെങ്കിൽ, വലിച്ചെറിയുവിൻ, നിങ്ങളുടെ സ്വന്തം ആത്മാവിനെ, പവിത്രവും നിത്യമുക്തവും ആയ ആത്മാവിനെ സാക്ഷാത്കരിച്ചുകൊണ്ട്! നിങ്ങൾ പാപികൾ, എന്നു നിങ്ങളോടു പറയുന്ന ആ മനുഷ്യൻ മാത്രമാണ് ദൈവദൂഷകൻ...' പിന്നെയിതും: 'ഈ ലോകം ഒരന്ധവിശ്വാസമാണ്. അതു സത്യമാണെന്നു നാം തെറ്റിദ്ധരിപ്പിക്കപ്പെട്ടിരിക്കുന്നു. ഈ ഭ്രമത്തിന്റെ വിനാശമാണ് മോചനോപായം... ഈ പ്രപഞ്ചം ഈശ്വരന്റെ വെറും ലീല, അത്രതന്നെ. ഇതൊക്കെ വെറും വിനോദത്തിനുവേണ്ടിമാത്രം. അദ്ദേഹം ചെയ്യുന്നതിനൊന്നും ഒരു കാരണവും ഉണ്ടാവാൻ വഴിയില്ല. ഈശ്വരലീല അറിയണമെന്നുണ്ടെങ്കിൽ അദ്ദേഹത്തെ അറിയുവിൻ. അദ്ദേഹത്തിന്റെ കളിത്തോഴനാകുവിൻ, അദ്ദേഹം എല്ലാം പറഞ്ഞുതരും.... നിങ്ങളോട്, തത്ത്വചിന്തകരായ നിങ്ങളോട്, ഞാൻ പറയുന്നു, പ്രപഞ്ചത്തിന്റെ അസ്തിത്വത്തിനു കാരണം ചോദിക്കുന്നതു യുക്തിസഹമല്ലെന്ന്; എന്തെന്നാൽ, അതു ഈശ്വരനിൽ പരിമിതി ആരോപിക്കുകയാവും; അതു നിങ്ങൾക്കൊട്ടു സമ്മതവുമല്ല.' എന്നിട്ടദ്ദേഹം അദ്വൈതവേദാന്തത്തിന്റെ മുഖ്യവശങ്ങളെ വിശദീകരിച്ചുകൊണ്ടുള്ള അദ്ഭുതാവഹമായ ഒരു പ്രസംഗത്തിലേക്കു പ്രവേശിച്ചു.

ഈ വിഷയത്തെ സംബന്ധിച്ച ഒരു പ്രസംഗത്തിനുശേഷം സാധാരണ പതിവായി ഉണ്ടാകാറുള്ള ചോദ്യങ്ങളുടെ കൂട്ടത്തിൽ ഈ ചോദ്യം ഉണ്ടാകുമെന്നതു മിക്കവാറും തീർച്ചയാണ്: 'പക്ഷേ സ്വാമി, ഒരുവൻ ഈശ്വരനുമായി തന്റെ ഏകത സാക്ഷാത്കരിക്കുമ്പോൾ അവന്റെ വ്യക്തിത്വത്തിനു എന്തു സംഭവിക്കും?' ഈ ചോദ്യം കേട്ടു അദ്ദേഹം ചിരിക്കും, നേരംപോക്കായി കളിയാക്കും. അദ്ദേഹം പറയും, 'നിങ്ങൾ, ഇന്നാട്ടുകാർ നിങ്ങളുടെ 'വ്യക്തിത്വം' പോകുന്നതിൽ വല്ലാതെ പേടിയുള്ളവരാണ്'. 'വ്യക്തിത്വം' എന്ന പദം പരിഹാസത്തോടെ ചിരിച്ചുകൊണ്ടു വലിച്ചുപരത്തിയങ്ങ് ഉച്ചരിക്കുകയും ചെയ്യും: 'എന്ത്, നിങ്ങളിനിയും വ്യക്തികളായിട്ടില്ല. ഈശ്വരനെ അറിയുമ്പോൾ നിങ്ങൾ വ്യക്തികളാകും. നിങ്ങളുടെ പൂർണ്ണസ്വത്വം സാക്ഷാത്കരിക്കുമ്പോൾ

നിങ്ങൾ വ്യക്തിത്വം പ്രാപിക്കുന്നു, അതിനു മുമ്പു പ്രാപിക്കുന്നില്ല, ഈശ്വരനെ അറിയുന്നതുകൊണ്ട്, കൊള്ളാവുന്നതൊന്നും നഷ്ടപ്പെടാൻ നിവൃത്തിയില്ല... ഇന്നാട്ടിൽ ഞാൻ അടിക്കടി കേൾക്കുന്ന മറെറാരു സംഗതിയുണ്ട്: അതായതു്, നാം 'പ്രകൃതിക്കു് അനുകൂലമായി ജീവിക്കണം' എന്നു്. 'പ്ര-കൃ-തി-ക്കു് അ-നു-കൂ-ലം!' അദ്ദേഹം കളിയാക്കി: 'എന്തു്, ലോകത്തിൽ എന്നെങ്കിലും ഉണ്ടായിട്ടുള്ള പുരോഗതിയെല്ലാം പ്രകൃതിയെ എതിർത്തിട്ടുണ്ടായതാണു്. പ്രകൃതിയെ കീഴടക്കി നേടിയതാണു്, എന്നു് നിങ്ങൾക്കറിഞ്ഞുകൂടേ ? ഈ നിയമത്തിനു് ഒരപവാദവുമില്ല. മരങ്ങൾ പ്രകൃതിക്കനുസരിച്ചു ജീവിക്കുന്നു. തികഞ്ഞ അനുകൂലത; യാതൊരെതിർപ്പുമില്ല – പുരോഗതി പൂജ്യവും. നമുക്കു് എന്തെങ്കിലും പുരോഗതി നേടണമെന്നുണ്ടെങ്കിൽ ഓരോ അടി വെയ്പിലും നാം പ്രകൃതിയെ എതിർക്കണം. പരിഹാസ്യമായിട്ടു് എന്തെങ്കിലും സംഭവിക്കുന്നു, 'കരയുവിൻ' എന്നു പ്രകൃതി നമ്മോടു കല്പിക്കുന്നു, നാം കരയുന്നു.'

'പക്ഷേ,' സദസ്യരിൽ ഒരു വൃദ്ധസ്ത്രീ ഇടയ്ക്കു ചോദിച്ചു: 'നാം സ്നേഹിക്കുന്നവരെക്കുറിച്ചു കരയാതിരിക്കുക വളരെ പ്രയാസമാണു്; അവർക്കുവേണ്ടി വിലപിച്ചില്ലെങ്കിൽ നാം വലിയ ക്രൂരഹൃദയരായിരിക്കും, എന്നെനിക്കു തോന്നുന്നു.' 'അതെ, മാന്യേ', അദ്ദേഹം പ്രതിവചിച്ചു: 'അതു പ്രയാസമാണു്, സംശയമില്ല. പക്ഷേ, അതുകൊണ്ടെന്തു്? മഹത്തായ നേട്ടങ്ങളൊക്കെ പ്രയാസം പിടിച്ചതാണു്. കൊള്ളാവുന്നതൊന്നും എളുപ്പത്തിൽ കിട്ടുന്നില്ല. എങ്കിലും നേടാൻ പ്രയാസമെന്നു കരുതി ആദർശത്തെ താഴ്ത്തരുതു്. സ്വാതന്ത്ര്യപതാക ഉയർത്തി പാറപ്പിക്കുക! മാന്യേ, ഭവതി വേണമെന്നുവെച്ചു കരയുന്നില്ല; പിന്നെയോ, പ്രകൃതി ഭവതിയെ നിർബ്ബന്ധിക്കുന്നതുകൊണ്ടു്. 'കരയിൻ' എന്നു പ്രകൃതി പറയുമ്പോൾ, 'ഇല്ല, ഞാൻ കരയുകയില്ല;' എന്നു പറയുക. ബലം! ബലം! രാപകൽ ഇതു് ഉരുവിടുക. ശക്തവും പവിത്രവും സ്വതന്ത്രവുമാണു് ഭവതിയുടെ സ്വരൂപം. ഭവതിയിൽ ദൌർബ്ബല്യമില്ല, പാപമില്ല, ദുഃഖമില്ല!'

അദ്ദേഹത്തിൻെറ മഹത്തായ വ്യക്തിവൈശിഷ്ട്യത്താൽ സജീവമാക്കപ്പെട്ട അത്തരം പ്രസ്താവനകൾ അദ്ദേഹത്തെ ലോകത്തിലെ മഹാന്മാരായ ആദ്ധ്യാത്മികാചാര്യന്മാരുടെ ശ്രേണിയിൽപെടുത്തി. ഈ പ്രസംഗങ്ങൾ കേട്ടുകൊണ്ടിരിക്കുന്ന അവസരങ്ങളിൽ, ലോകമെല്ലാം വാസ്തവത്തിൽ ഒരു സത്യമായിട്ടുള്ള, ഒരു മഹാത്മാവിൻെറ സാന്നിദ്ധ്യംകൊണ്ടു് ശ്രോതാവു് ഒരു അദ്ധ്യാത്മവിഹായസ്സിൽ തങ്ങിനില്ക്കുന്നതായി അനുഭവപ്പെട്ടിരുന്നു.

അടക്കാനാവാത്ത നർമ്മബോധംകൊണ്ടു് അനുഗൃഹീതനായിരുന്ന സ്വാമി; അതു് അദ്ദേഹത്തിന്റെ ക്ലാസ്സുകളെയും പ്രസംഗങ്ങളെയും സജീവങ്ങളാക്കുകയും വിഷമംപിടിച്ച ചുററുപാടുകളുടെ മുറുക്കം കുറയ്ക്കുകയും ചെയ്തിരുന്നു. ഈശ്വരദർശനത്തിന്റെ മഹിമയെ കുറിച്ചു് ആവേശഭരിതമായ ഉദ്ഘോഷണത്തിൽ പര്യവസാനിച്ച ഒരു പ്രസംഗത്തെ തുടന്നു്, അവിശ്വസനീയതയോടുകൂടി അദ്ദേഹത്തിന്റെ നേക്കു് എറിയപ്പെട്ട, 'സ്വാമി, അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്ന ചോദ്യത്തിനു് അദ്ദേഹത്തിന്റെ ഈ തിരിച്ചടി ശ്രദ്ധിക്കുക: 'എന്തു്!' മോഹനമന്ദഹാസംകൊണ്ടു തിളങ്ങുന്ന മുഖത്തോടെ അദ്ദേഹം തിരിച്ചുകൊടുത്തു, 'എന്നെക്കണ്ടാൽ അങ്ങനെ തോന്നുമോ, തടിച്ചുകൊഴുത്ത എന്നെ കണ്ടാൽ?'

പിന്നെയൊരിക്കൽ അദ്വൈതം വ്യാഖ്യാനിച്ചുകൊണ്ടിരിക്കുമ്പോഠം, മുൻപന്തിയിലിരുന്ന ഒരു വൃദ്ധൻ കരുതിക്കൂട്ടി എഴുന്നേററു്, 'കഴിയുംവേഗം ഞാനീ സ്ഥലത്തുനിന്നും കടക്കട്ടെ.' എന്നു് വാക്കുകഠംപോലെ വ്യക്തമായ നോട്ടത്തോടെ സദസ്സിന്റെ നടുവേ, ഓരോ അടിക്കും വടി ഇടിച്ചുംകൊണ്ടു് ഏന്തിയേന്തി നടന്നു് ഹാളിനു പുറത്തേയ്ക്കു പോയി. സ്വാമി ആ കാഴ്ച ആസ്വദിച്ചു എന്നു വ്യക്തമായിരുന്നു; എന്തെന്നാൽ അതു കാണാൻ നോക്കിനില്ക്കേ അദ്ദേഹത്തിന്റെ മുഖത്തു് വിനോദരസം കളിയാടിയിരുന്നു. സദസ്യരുടെ ശ്രദ്ധ, നേരമ്പോക്കു നോക്കി പുഞ്ചിരി പൊഴിക്കുന്ന സ്വാമിയുടെ നേരെയും അദ്വൈതം കേട്ടു മനംമടുത്തു് വെറുപ്പോടെ ഇറങ്ങിപ്പോകുന്ന വൃദ്ധന്റെ നേരെയും മാറിമാറി പതിഞ്ഞു.

സ്വാമിയുടെ സ്വഭാവത്തിലെ തമാശ്ശും നേരമ്പോക്കും ഏതു സമയത്തും പ്രകടമാകാം. ഏതാനും തിയോസഫിച്ചിന്തകന്മാരും നവചിന്താവിദ്യാർത്ഥികളും മുഖ്യമായി അദ്ഭുതസിദ്ധികളിലാണു് തല്പരരായിരുന്നതു്. അവരിലൊരാഠം ചോദിച്ചു, 'സ്വാമി, അങ്ങു് എപ്പൊഴെങ്കിലും ഭൂതത്തെ കണ്ടിട്ടുണ്ടോ?' എന്നു്. 'ഓ ഉണ്ടു്; ഇന്ത്യയിൽ ഞങ്ങഠംക്കു് പ്രാതലിനതാണു്.' എന്ന മറുപടി ഉടനടി പുറത്തെത്തി. തന്നെക്കുറിച്ചു് പരിഹാസം പൊഴിക്കാനും അദ്ദേഹം മടിച്ചിരുന്നില്ല. ഒരവസരത്തിൽ ഏതാനും ചിത്രങ്ങഠം നോക്കിക്കൊണ്ടിരിക്കെ സ്ഥൂലകായരായ ചില സന്ന്യാസിമാരുടെ ചിത്രം കണ്ടപ്പോഠം അദ്ദേഹം പറഞ്ഞു, 'അദ്ധ്യാത്മപുരുഷന്മാർ തടിയന്മാരായിരിക്കും. കണ്ടില്ലേ ഞാനെത്ര തടിയനാണെന്നു്!' പിന്നെ, സിദ്ധന്മാരുടെ ദീർഘദർശനസാമർത്ഥ്യത്തെക്കുറിച്ചു സംസാരിക്കെ അദ്ദേഹം പറയുകയുണ്ടായി: ''ഒരിക്കൽ ഞാൻ തെരുവുകളിൽ കളിച്ചു നടക്കുന്ന ഒരു കുട്ടിയായിരിക്കുമ്പോഠം വഴിയെ കടന്നുപോകുന്ന ഒരു

യോഗി എന്റെ തലയിൽ കൈയ്‌വെച്ചുകൊണ്ടു പറഞ്ഞു, 'എന്റെ കുഞ്ഞേ, നീയൊരു കാലത്തു് ഒരു വലിയ ആളായിത്തീരും.' എന്നിട്ടു കണ്ടില്ലേ, ഞാനിപ്പോൾ എവിടെയാണെന്നു്!'' ഈ പെറിയ അഭിമാനപ്രകടനത്തിൽ അദ്ദേഹത്തിന്റെ മുഖം വിനോദത്തിൽ കളിച്ചു. അമ്മാതിരി പ്രസ്താവനകളിൽ ആഹങ്കാരികമായിട്ടൊന്നുമുണ്ടായിരുന്നില്ല. വിനോദപ്രവണമായ അദ്ദേഹത്തിന്റെ സരളസ്വഭാവം കാരണം ശ്രോതാക്കൾ ഫലിതത്തിന്റെ നേരമ്പോക്കിൽ വക്താവിന്റെ ഒപ്പം പോയി. പിന്നൊരിക്കൽ: ''കൃസ്ത്യാനികളുടെ നരകഭാവന എനിക്കൊട്ടും ഭയജനകമല്ല. 'ദാന്തേയുടെ രൗരവം' * ഞാൻ മൂന്നു പ്രാവശ്യം വായിച്ചിട്ടുണ്ടു്; എന്നാൽ അതിൽ ഭയാനകമായിട്ടൊന്നും ഞാൻ കണ്ടില്ല എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. അനേകതരത്തിലുള്ള ഹിന്ദുനരകങ്ങളുണ്ടു്. ഉദാഹരണത്തിനു്: തീററക്കൊതിയൻ ചത്താൽ അതിവിശിഷ്ടങ്ങളായ ഭക്ഷണപദാർത്ഥങ്ങൾ കണക്കില്ലാതെ അയാളുടെ ചുററും കൂട്ടിയിരിക്കും. അയാളുടെ വയറിനു് ഒരായിരം മൈൽ നീളം; വായോ ഒരു മൊട്ടുസൂചിയുടെ തലയോളവും! അതൊന്നോർത്തു നോക്കൂ!'' വേണ്ടത്ര വാതായനങ്ങളില്ലാതിരുന്നതുകൊണ്ടു് ഈ പ്രസംഗസമയത്തു് അദ്ദേഹത്തിനു് വല്ലാതെ ഉഷ്ണിച്ചു. പ്രസംഗം കഴിഞ്ഞു് ഹാളിനു പുറത്തു കടന്നപ്പോൾ തണുത്ത ഒരു വടക്കൻകാററടിച്ചു. കോട്ടു് ഇറുക്കിപ്പിടിച്ചുകൊണ്ടു് അദ്ദേഹം തറപ്പിച്ചിങ്ങനെ പറഞ്ഞു: 'ശരി, ഇതല്ല നരകമെന്നുവരുകിൽ പിന്നെയെന്താണെന്നു് എനിക്കറിഞ്ഞുകൂടാ.'

ഗൃഹസ്ഥന്റെ ജീവിതവുമായി സന്ന്യാസിജീവിതത്തെ താരതമ്യപ്പെടുത്തിക്കൊണ്ടിരിക്കെ അദ്ദേഹം പറഞ്ഞു: 'ആരോ എന്നോടു ചോദിച്ചു ഞാനെപ്പോഴെങ്കിലും കല്യാണം കഴിച്ചിട്ടുണ്ടോ, എന്നു്.' ഇത്രയും പറഞ്ഞു് പുഞ്ചിരിയോടെ സദസ്സാകെയൊന്നു കണ്ണോടിച്ചു. ആകെയൊരു കിളുകിളെച്ചിരി ഉയർന്നു. അദ്ദേഹത്തിന്റെ മുഖത്തെ പുഞ്ചിരി പോയി; മുഖമാകെ ഒരവജ്ഞാഭാവം പകർന്നു; അദ്ദേഹം തുടർന്നു: 'എന്തു്, ഒന്നുകൊണ്ടും ഞാൻ കല്യാണം കഴിക്കാൻ കൂട്ടാക്കില്ല. അതു് തനി ചെകുത്താന്റെ കളിയാണു്.' തന്റെ വാക്കു് ശ്രോതാക്കളിൽ ഫലിക്കാൻ അദ്ദേഹം അല്പം കാത്തു. അപ്പോൾ കേൾക്കാൻ തുടങ്ങിയ അനുമോദനത്തെ തടയാനായി കൈയ് ഉയർത്തിക്കൊണ്ടു്, തികഞ്ഞ ഗൗരവഭാവത്തിൽ വീണ്ടും പറഞ്ഞു: 'പക്ഷെ, സന്ന്യാസസമ്പ്രദായത്തോടു് എനിക്കു് ഒരെതിർപ്പുണ്ടു്, അതായതു് – (അല്പം നിന്നിട്ടു്) – അതായതു്, അതു സമുദായത്തിൽ

* Dante's Inferno

നിന്നും ഉത്തമന്മാരായ ആളുകളെ തട്ടിക്കൊണ്ടുപോകുന്നു.' തുടർന്നുണ്ടായ ആഹ്ലാദകോലാഹലത്തെ തടയാൻ അദ്ദേഹം തുനിഞ്ഞില്ല. അദ്ദേഹം ചെറിയൊരു ഫലിതം പ്രയോഗിച്ച്, സ്വയം ആസ്വദിച്ചു. മറ്റൊരവസരത്തിൽ ഗൗരവമായിട്ടു സംസാരിച്ചുകൊണ്ടിരിക്കെ പെട്ടെന്ന് അദ്ദേഹം നേരമ്പോക്കിൽ ചെന്നു ചാടി: 'മനുഷ്യന് അല്പം ബോധം ഉണ്ടാകുമ്പോഴേയ്ക്കും അയാൾ ചാകുന്നു. തലയേക്കാൾ ഉന്തിനില്ക്കുന്ന ഒരു വയറുമായിട്ടാണ് അവൻ തുടങ്ങുന്നത്. ബോധം ഉദിക്കുന്നതോടെ വയറു ചുരുങ്ങുന്നു, തല വലുതാകുന്നു. അപ്പോൾ അവൻ ചാകുന്നു.'

ലോകത്തിലെ ഏററവും പക്വമായ തത്ത്വചിന്തയുടെ ഗ്രഹണവും അവയെ അതിവിദഗ്ധമായി വ്യാഖ്യാനിക്കാനുള്ള സാമർത്ഥ്യവും അദ്ദേഹത്തിൻെറ യുവത്വവും തമ്മിൽ എന്തോ പൊരുത്തപ്പെടുന്നില്ലെന്ന് ഒരു ധാരണയുണ്ടായിരുന്നു; അദ്ദേഹത്തിൻെറ പ്രായത്തെക്കുറിച്ച് പല ഊഹാപോഹങ്ങളും നടന്നുകൊണ്ടിരുന്നു. സ്വാമിക്കും ഇക്കാര്യം അറിവുണ്ടായിരുന്നിരിക്കണം; കാരണം, ഇതിനെച്ചൊല്ലി ശ്രോതാക്കളെ ഒന്ന് കളിയാക്കാൻ കിട്ടിയ ഒരവസരം അദ്ദേഹം വിനിയോഗിക്കുകയുണ്ടായി. സംസാരിച്ചുകൊണ്ടിരിക്കെ തൻെറ പ്രായത്തെക്കുറിച്ചു സൂചിപ്പിച്ചുകൊണ്ട് അദ്ദേഹം 'എൻെറ പ്രായം – (എല്ലാവരും ശ്വാസമടക്കി ആകാംക്ഷയോടെ കാത്തിരിക്കുന്നു) – ഏതാനും വർഷങ്ങൾ മാത്രം' എന്ന് തനി കുസൃതിയോടെയങ്ങു പറഞ്ഞു. സദസ്സിലെങ്ങും നൈരാശ്യത്തിൻെറ നെടുവീർപ്പു മുഴങ്ങി. സ്വാമി നോക്കിനിന്നു, കരഘോഷം കാത്തുകൊണ്ട്; അതു പൊട്ടിപ്പുറപ്പെടാൻ തയ്യാറായിരിപ്പുണ്ടെന്ന് അദ്ദേഹത്തിന് നിശ്ചയമുണ്ട്. സ്വന്തം ഫലിതങ്ങൾ സദസ്യരെപ്പോലെ തന്നെ സ്വാമിയും ആസ്വദിച്ചു. ഒരിക്കൽ താൻ പറഞ്ഞ രസകരമായ ഒരു ഫലിതം ആസ്വദിച്ച് അദ്ദേഹം പൊട്ടിച്ചിരിച്ചു; സദസ്സും ചിരിച്ചുമറിഞ്ഞു. ആ ഫലിതം എന്നെന്നേയ്ക്കുമായി പൊയ്പ്പോയി. എന്തു ചെയ്യാം ! 'ഭാരതത്തിലെ ആദർശങ്ങൾ' എന്ന പ്രസംഗപരമ്പര ആരംഭിച്ചപ്പോൾ സ്വാമി അതിരസികനായ ഒരു കാഥികൻ ആണെന്ന സംഗതി വെളിവായി. ഇതിലായിരിക്കാം ഒരു പക്ഷേ അദ്ദേഹത്തിൻെറ സർവ്വോത്കൃഷ്ടമായ വൈദഗ്ദ്ധ്യം കുടികൊണ്ടിരുന്നത്. തൻെറ അനന്യാദൃശമായ രീതിയിൽ കഥ പറയുമ്പോൾ അദ്ദേഹം ആ പുരാതനകഥകൾക്ക് ജീവൻ കൊടുത്തു; കഥാവസ്തു, തൻെറ നിസ്തുലമായ വ്യാഖ്യാനകൗശലത്തിന് വേണ്ടത്ര അവസരം നൽകി: സ്വാമിയുടെ ഏററവും ആകർഷകവശമായ മുഖഭാവവിശേഷങ്ങൾക്ക് യഥേഷ്ടം പ്രകാശിക്കാനുള്ള സന്ദർഭങ്ങളും ലഭിച്ചു. 'ഈ കഥകൾ പറയാൻ എനിക്കിഷ്ടമാണ്.' അദ്ദേഹം പറഞ്ഞു: 'അവ

ഭാരതത്തിന്റെ ജീവനാണ്. ഞാൻ ശൈശവംമുതൽക്കേ അവ കേട്ടിട്ടുള്ളതാണ്. അതെത്ര പറഞ്ഞാലും എനിക്കു മടുപ്പില്ല. '

ചിലപ്പോൾ അഭൗമമായ വികാരവീചികളാൽ സ്വയം സദസ്യർക്കു വെളിപ്പെടുത്തുമ്പോൾ – അതു തടയാൻ അദ്ദേഹം ശ്രമിക്കാറില്ല – സ്വാമി സദസ്യരുടെ കണ്ണിൽ ആരാധ്യനായിത്തോന്നിയിരുന്നു. അമ്മാതിരിയൊരവസരമിതാ: അദ്ദേഹം പറഞ്ഞു: ''സകല മുഖങ്ങളും എനിക്കു പ്രിയങ്ങളാണ് ... മോഹിനിയുടെ വശ്യത കാപ്പിരിയുടെ മുഖത്തും കാണാൻ കഴിയുംപോലെ, സകലരിലും ഈശ്വരനെ കാണാൻ നാം ശീലിക്കണം. സകലരും, അതിനീചന്മാർപോലും, ജഗദീശ്വരിയുടെ സന്താനങ്ങളാണ്. പ്രപഞ്ചം, നല്ലതും തീയതും, സർവ്വേശ്വരന്റെ ലീലമാത്രം. ''

സന്ദർശനാവസരങ്ങളിൽ സ്വാമി ആദർശഭൂതനായ ആതിഥേയനായിരുന്നു; സംഭാഷണത്തിലോ ചർച്ചയിലോ കഥാകഥനത്തിലോ നിർബ്ബാധമെന്നു മാത്രമല്ല സോത്സാഹം തന്നെ പ്രവേശിക്കാറുണ്ട്. എന്റെ ആദ്യത്തെ സന്ദർശനത്തിൽ എനിക്ക് അദ്ദേഹത്തിന്റെ സ്വരൂപത്തെക്കുറിച്ചു ലഭിച്ചതു് സന്തോഷപ്രദമായ ഒരു ഞെട്ടലാണ്; അതിൽനിന്നും എനിക്കിനിയും തികച്ചും മോചനം ലഭിച്ചിട്ടില്ല. നീണ്ട ചാരനിറത്തിലുള്ള മേലങ്കിയുമണിഞ്ഞ് ഒരു കസേരയിൽ, കുഴലിൽക്കൂടി പുകയും വലിച്ചുകൊണ്ട് ചമ്രംപടിഞ്ഞിരിക്കുകയായിരുന്നു അദ്ദേഹം; നീണ്ട മുടി മുഖത്തു് ചിതറിപ്പാറിക്കിടന്നിരുന്നു. ഞാൻ സമീപിച്ചതോടെ അദ്ദേഹം സാദരം സ്വാഗതം ചെയ്തു് ഇരിക്കാൻ പറഞ്ഞു. ആ വേളകളിലെ സ്മരണകളുടെ അല്പാല്പശകലങ്ങൾ മാത്രമേ ബാക്കിനില്ക്കുന്നുള്ളു. തെളിഞ്ഞു നില്ക്കുന്നതു് മഹാനായ ആ സന്ന്യാസിയുമായുള്ള സംസർഗ്ഗമാണ്– അന്നു ലഭിച്ച ഭാവനകളും പ്രചോദനങ്ങളും – അവ എന്റെ ജീവിതത്തിലെ സർവ്വോത്കൃഷ്ടാനുഭവങ്ങളിൽനിന്നു് താണുനില്ക്കാൻ തീരെ കൂട്ടാക്കുന്നില്ല.

മനസ്സിനുള്ള അദ്ധ്യാത്മപരിശീലനത്തെക്കുറിച്ചു സംസാരിക്കെ അദ്ദേഹം പറഞ്ഞു: 'വായന എത്ര കുറയുന്നുവോ, അത്രയും നന്ന്. പുസ്തകങ്ങളെന്നാൽ മററാളുകളുടെ മനോവമനമല്ലാതെ മറെറന്താണ്? നിങ്ങൾക്കു് വിട്ടെറിയേണ്ട സാധനങ്ങളുടെ ചുമടു കൊണ്ടു് മനസ്സു കുത്തിനിറയ്ക്കുന്നതെന്തിനു് ? ഗീതയും മററു നല്ല വേദാന്തഗ്രന്ഥങ്ങളും വായിക്കുക. അത്രമാത്രമേ വേണ്ടൂ. പിന്നെ വീണ്ടും: 'ഇപ്പോഴത്തെ വിദ്യാഭ്യാസസമ്പ്രദായമൊക്കെ തെററാണ്. മനസ്സിനു് ചിന്തിക്കാൻ കഴിയാറാകുംമുമ്പു് അതിൽ സ്ഥിതിവിവരങ്ങൾ കുത്തിനിറയ്ക്കുന്നു. മനസ്സിന്റെ നിയന്ത്രിക്കാൻ ആദ്യം പഠി

പ്പിക്കണം. എനിക്കെന്റെ വിദ്യാഭ്യാസനം വീണ്ടും നടത്തേണ്ടതു ണ്ടെങ്കിൽ, അക്കാര്യത്തിൽ എനിക്കെന്തെങ്കിലും അധികാരമുള്ള പക്ഷം, ഞാനാദ്യം എന്റെ മനസ്സിനെ നിയന്ത്രിക്കാൻ ശീലിക്കും; എന്നിട്ട് സ്ഥിതിവിവരങ്ങൾ ശേഖരിക്കും, വേണമെന്നെനിക്കു തോന്നിയാൽ. ആളുകൾക്ക് കാര്യങ്ങൾ ഗ്രഹിക്കാൻ വളരെ സമയം വേണ്ടിവരുന്നു, എന്തെന്നാൽ അവർക്ക് യഥേഷ്ടം തങ്ങളുടെ മനസ്സിനെ ഏകാഗ്രമാക്കാൻ സാധിക്കുന്നില്ല...മെക്കാളേയുടെ ആംഗലചരിത്രം മനഃപാഠമാക്കാൻ എനിക്കു മൂന്നു പ്രാവശ്യം വായിക്കേണ്ടി വന്നു; അതേസമയം എന്റെ അമ്മയ്ക്ക് ഏതദ്ധ്യാത്മ ഗ്രന്ഥവും ഒരൊററ വായനകൊണ്ട് ഹൃദിസ്ഥമാക്കാൻ കഴിഞ്ഞിരുന്നു... ആളുകളെപ്പോഴും കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതു് തങ്ങളുടെ മനസ്സ് അടക്കാൻ കഴിയാത്തതുകൊണ്ടാണ്. ഒരുദാഹരണം പറയാം, അതല്പം പ്രാകൃതമാണെന്നിരുന്നാലും: 'ഒരു മനുഷ്യനു് അയാളുടെ ഭാര്യയുമായി സ്വരച്ചേർച്ചയില്ല. അവൾ അയാളെ വിട്ട് മററാളുകളോടുകൂടെ പോകുന്നു. അവളൊരു ഭയങ്കരി! പക്ഷേ ആ പാവത്താൻ, അയാൾക്കു് തന്റെ മനസ്സ് അവളിൽനിന്നും പിൻവലിക്കാൻ സാധിക്കുന്നില്ല; അതിനാലയാൾ ദുരിതമനുഭവിക്കുന്നു.'

മതത്തിന്റെ പേരിൽ ഭിക്ഷുക്കളായവരുടെ ഇടയിൽ നടപ്പുള്ള യാചനാസമ്പ്രദായം ത്യാഗത്തിനു് വിപരീതമാകാത്തതെങ്ങനെയെന്നു വിശദമാക്കാൻ ഞാൻ അദ്ദേഹത്തോട് ആവശ്യപ്പെട്ടു. അദ്ദേഹം പറഞ്ഞു: 'അതു് മനോഭാവത്തെ അനുസരിച്ചിരിക്കും. മനസ്സ് പ്രതീക്ഷിക്കുകയും, ഫലാശയാൽ ബാധിക്കപ്പെടുകയും ചെയ്യുന്ന പക്ഷം—അതു ചീത്തയാണ്, സംശയമില്ല. ദാനവും പ്രതിഗ്രഹവും സ്വതന്ത്രമായിരിക്കണം: അല്ലാഞ്ഞാൽ അതു് ത്യാഗമല്ല. നിങ്ങളെനിക്കായി നൂറു ഡോളർ ആ മേശപ്പുറത്തുവെച്ചിട്ട്, ഞാനതിനു് നിങ്ങൾക്കു് നന്ദി പറയണമെന്നു പ്രതീക്ഷിക്കുന്നപക്ഷം, നിങ്ങൾക്കതു മടക്കിയെടുക്കാം: ഞാനതു തൊടുകയില്ല. ഞാനിവിടെ വരുംമുമ്പേ, ഞാൻ പിറക്കുംമുമ്പേ, എന്റെ അഹർവൃത്തിക്കു വേണ്ട ഏർപ്പാടുകൾ ശരിയാക്കപ്പെട്ടിട്ടുണ്ട്. എനിക്കതിനെക്കുറിച്ച് വേവലാതിയൊന്നുമില്ല. ഒരു മനുഷ്യനു് വിഹിതമായതു് അവനു ലഭിക്കും. അവൻ ജനിക്കുംമുമ്പേ അതവിടെ അവനുവേണ്ടി തയ്യാറായിരിപ്പുണ്ട്.'

'യേശുക്രിസ്തു ദിവ്യഗർഭസംഭൂതനാണെന്ന വിശ്വാസത്തെക്കുറിച്ച് അങ്ങെന്തുവിചാരിക്കുന്നു?' എന്ന ചോദ്യത്തിനു്, അദ്ദേഹം പറഞ്ഞു: 'അതൊരു പഴയ അവകാശവാദമാണ്. അങ്ങനെ അവകാശപ്പെട്ടിട്ടുള്ള അനേകമാളുകൾ ഇന്ത്യയിൽ ഉണ്ടായിട്ടുണ്ട്. എനി

ക്കതിനെക്കുറിച്ച് ഒന്നും അറിഞ്ഞുകൂടാ. എന്നാൽ എന്നെസംബന്ധിച്ച്, എനിക്ക് ഒരു സാധാരണ പിതാവും മാതാവും ഉണ്ടായിരുന്നുവെന്നതിൽ സന്തോഷമുണ്ട്.' 'പക്ഷേ അമ്മാതിരി സിദ്ധാന്തം പ്രകൃതിനിയമത്തിന് വിപരീതമല്ലേ?' ഞാൻ മെല്ലെ അന്വേഷിച്ചു. 'സർവേശ്വരന് എന്തു പ്രകൃതി? സകലതും അദ്ദേഹത്തിന്റെ ലീല.' പുകക്കുഴലിലെ ചാരം ചെരുപ്പിന്റെ മൂട്ടിൽ തട്ടിക്കളഞ്ഞുകൊണ്ട് – തറ പരവതാനി വിരിച്ചതാണെന്ന സംഗതിയൊന്നും ഗൗനിക്കാതെ – അദ്ദേഹം മറുപടി പറഞ്ഞു. കുഴലിന്റെ അകം വൃത്തിയാക്കാൻ അതിനുള്ളിൽക്കൂടി ഊതിക്കൊണ്ട് അദ്ദേഹം തുടർന്നു: 'നാം പ്രകൃതിയുടെ അടിമകളാണ്. ഈശ്വരൻ പ്രകൃതിയുടെ നാഥനാണ്. അദ്ദേഹത്തിന് യഥേഷ്ടം ചെയ്യാം. അദ്ദേഹത്തിനു വേണമെന്നുണ്ടെങ്കിൽ, തന്നിഷ്ടംപോലെ ഒരേ സമയത്ത് ഒന്നോ പത്തോ ശരീരം സ്വീകരിക്കാം. നാമെങ്ങനെ ഈശ്വരന് അതിരു കല്പിക്കും?'

രാജയോഗത്തെ സംബന്ധിച്ച് അനേകം ചോദ്യങ്ങൾക്ക് മറുപടി പറഞ്ഞശേഷം, സ്നേഹപൂർണ്ണമായ മന്ദഹാസത്തോടെ അദ്ദേഹം ഇങ്ങനെ അവസാനിപ്പിച്ചു: 'പക്ഷേ, എന്തിന് രാജയോഗത്തിനായിട്ടിത്ര പാടുപെടുന്നു? വേറെയും വഴികളുണ്ട്.'

സ്വാമിയുടെ ഗൃഹത്തിന്റെ മുൻവശത്തെ മുറിയിൽവെച്ച് രാജയോഗത്തെക്കുറിച്ച് നടത്താനിരുന്ന ഒരു ക്ലാസ്സിന് പതിനഞ്ചു മിനിട്ടു വൈകുന്നതുവരെ ഈ സന്ദർശനം നീണ്ടുപോയി. യോഗകാര്യങ്ങൾ നടത്തുന്ന മഹതി മുറിയിലേയ്ക്ക് പെട്ടെന്നു കടന്നുവന്ന് ഞങ്ങളുടെ സംഭാഷണത്തെ ഭംഗപ്പെടുത്തിക്കൊണ്ട് ആക്രോശിച്ചു: 'എന്ത്, സ്വാമി! അങ്ങ് യോഗക്ലാസ്സിനെക്കുറിച്ചൊക്കെ മറന്നുപോയല്ലൊ. പതിനഞ്ചു മിനിട്ടു നേരം വൈകി; മുറി നിറച്ചാളുകളാണ്.' സ്വാമി പെട്ടെന്നെഴുന്നേറ്റു എന്നോടിങ്ങനെ പറഞ്ഞുകൊണ്ട്: 'ഓ ക്ഷമിക്കൂ! നമുക്കിനി മുൻവശത്തെ മുറിയിലേയ്ക്കു പോകാം.' ഞാൻ ഹാളിൽക്കൂടി മുൻവശത്തെ മുറിയിലേയ്ക്കു നടന്നു, അദ്ദേഹം തന്റെ കിടപ്പുമുറിയിൽക്കൂടി പോയി; കിടപ്പുമുറി ഞങ്ങളിരുന്നിരുന്ന മുറിയുടെയും മുൻവശത്തെ മുറിയുടെയും ഇടയ്ക്കായിരുന്നു. ഞാൻ ചെന്നിരിക്കുന്നതിനു മുമ്പെ അദ്ദേഹം മുടിയൊക്കെ വൃത്തിയായി ചീകി (അതു് ചിന്നിച്ചിതറിക്കിടക്കുകയായിരുന്നുവെന്ന് നേരത്തെ പറഞ്ഞുവല്ലൊ.) സന്ന്യാസിയുടെ വേഷത്തിൽ ഹാജരായി. മുടിയൊക്കെ പാറി ഇരിപ്പുമുറിയിലെ വേഷത്തിൽ പുറപ്പെട്ട്, പ്രസംഗിക്കാൻ തയ്യാറായിട്ട് മുൻവശത്തെ മുറിയിലേയ്ക്ക് മെല്ലെ കടന്നുവന്നതിനിടയ്ക്ക് ഒരു മിനിട്ടിൽ കൂടുതൽനേരം കഴി

ഞ്ഞില്ല. വേഗതയും കൃത്യതയും അദ്ദേഹത്തിനു സ്വാധീനമായിരുന്നു എന്നു വ്യക്തം. പക്ഷേ, താൻ നിശ്ചയിച്ച ഗതിവേഗത്തിൽനിന്നും അദ്ദേഹത്തെ ഒന്നു ത്വരിതപ്പെടുത്താൻ ചിലപ്പോൾ പ്രയാസമായിരുന്നു. ഉദാഹരണത്തിനു്: ഒരു പ്രസംഗത്തിനു് നേരം വൈകിയാൽ വണ്ടിയിൽ കയറാനായി അല്പമൊന്നു ബദ്ധപ്പെട്ടു നടക്കാൻ പറഞ്ഞാൽ കൂട്ടാക്കുകയില്ല. ധിറുതികൂട്ടാനുള്ള അപേക്ഷയ്ക്കു് അദ്ദേഹം വലിച്ചുനീട്ടി ചോദിക്കും: 'എന്തിനാണു് നിങ്ങൾ എന്നെ ബദ്ധപ്പെടുത്തുന്നതു് ? ആ വണ്ടി കിട്ടിയില്ലെങ്കിൽ അടുത്ത വണ്ടിയിൽ കയറാമല്ലൊ.'

പ്രസംഗശാലയിലെക്കാൾ കൂടുതൽ വ്യക്തിയെയും ആചാര്യനെയും അടുത്തറിയാൻ ഈവക ക്ലാസ്സുകളിൽ സാധിച്ചിരുന്നു. നേരിട്ടു പരിചയപ്പെടാൻ കഴിഞ്ഞിരുന്നു; നേരിട്ടു സ്വാധീനം അനുഭവപ്പെട്ടിരുന്നു. പവിത്രതയുടെയും സരളതയുടെയും വിജ്ഞാനത്തിന്റെയും മൂർത്തിയായ അദ്ദേഹം തീക്ഷ്ണശക്തിയോടെ പഠിപ്പിക്കുന്നതായും രാജയോഗപരിശീലനത്തേക്കാൾ കൂടുതലായി അദ്ധ്യേതാവിന്റെ മനസ്സിനെ ഈശ്വരനിലേയ്ക്കും ത്യാഗത്തിലേയ്ക്കും ആകർഷിക്കുന്നതായും അനുഭവപ്പെട്ടു.

ചെറിയൊരു പ്രസംഗത്തിനുശേഷം അദ്ദേഹം ഒരു പീഠത്തിൽ ചമ്രം പടിഞ്ഞിരുന്നുകൊണ്ടു് ധ്യാനം ശീലിക്കാനായി കാത്തിരുന്ന സദസ്യർക്കു് ധ്യാനപരിശീലനം നല്കും. രാജയോഗത്തെക്കുറിച്ചാണു് അദ്ദേഹം സംസാരിച്ചതു്: പ്രായോഗികപരിശീലനം ലളിതമായ പ്രാണായാമവും. അദ്ദേഹം പറഞ്ഞതിന്റെ ഒരു ഭാഗമിതാണു്: 'നിങ്ങൾ നേരേ ഇരിക്കാൻ ശീലിക്കണം; എന്നിട്ടു് ശരിയായിട്ടു് ശ്വാസോച്ഛ്വാസം ചെയ്യണം. ഇതു് ഏകാഗ്രതയെ സഹായിക്കുന്നു. അതിനുശേഷം ധ്യാനം വരുന്നു...... പ്രാണായാമം ശീലിക്കുമ്പോൾ നിങ്ങളുടെ ശരീരം തേജോദീപ്തമാണെന്നു് ഭാവനചെയ്യുക......മസ്തിഷ്കമൂലത്തിൽനിന്നു് മേരുദണ്ഡത്തിൽക്കൂടി അതിന്റെ മൂലാധാരത്തിലേയ്ക്കു നോക്കാൻ ശ്രമിക്കുക. ശൂന്യമായ സുഷുമ്നാനാളത്തിൽക്കൂടി കുണ്ഡലിനി മസ്തിഷ്കത്തിലേയ്ക്കു് ഉയരുന്നതു നോക്കുകയാണെന്നു സങ്കല്പിക്കുക......ക്ഷമ ശീലിക്കുക. മഹത്തായ ക്ഷമ വേണം.'

സന്ദേഹങ്ങളും ആശങ്കകളും പുറപ്പെടുവിച്ചവരോടു്, 'ഇപ്പോൾ ഞാൻ നിങ്ങളുടെ കൂടെയുണ്ടു്. എന്നിലല്പം വിശ്വാസമുണ്ടാവാൻ ശ്രമിക്കുക.' എന്നു പറഞ്ഞു് ഉറപ്പുകൊടുക്കും. 'നാം ധ്യാനം ശീലിക്കുന്നതു് ഈശ്വരനെ സ്മരിക്കാനാണു്. ആ ലക്ഷ്യത്തിലെത്താനുള്ള ഒരുപായം മാത്രമാണു രാജയോഗം. രാജയോഗത്തിന്റെ കർത്താവായ

പതഞ്ജലിമഹർഷി ആ ആശയം തന്റെ അദ്ധ്യേതാക്കളിൽ ദൃഢമൂലമാക്കാൻ കിട്ടിയ അവസരമൊന്നും വെറുതെ വിട്ടുകളഞ്ഞിട്ടില്ല. യുവാക്കളായ നിങ്ങൾക്ക് അനുകൂലമായ കാലമിതാണ്. ഈശ്വരനെ നിനയ്ക്കാൻ വയസ്സാകുന്നതിന് കാത്തിരിക്കരുത്; കാരണം, അപ്പോൾ നിങ്ങൾക്ക് ഈശ്വരനെ നിനയ്ക്കാൻ സാധിക്കുകയില്ല. ഈശ്വരധ്യാനം ചെയ്യാനുള്ള കഴിവു വളരുന്നത് ചെറുപ്പത്തിലാണ്.' സ്വാമിജിയുടെ ഇപ്രകാരമുള്ള പ്രചോദകോപദേശങ്ങൾ ശ്രോതാവിന്റെ ഹൃദയത്തെ സ്പർശിക്കുമായിരുന്നു.

കാഷായമണിഞ്ഞ് പീഠത്തിൽ പദ്മാസനസ്ഥനായി അങ്കതലത്തിൽ കൈയ് ഒന്നിനുള്ളിൽ ഒന്നു വെച്ചുകൊണ്ട്, മിക്കവാറും അടഞ്ഞ മിഴികളോടെ ഉള്ള ആ ഇരുപ്പ്, കണ്ടാൽ ലോഹവിഗ്രഹമോ എന്നു തോന്നുമാറ് അത്ര നിശ്ചലമായിരുന്നു. അതെ, യഥാർത്ഥമായും ഒരു യോഗി! ലോകാതീതകാര്യങ്ങളിൽ മാത്രം ഉണർന്നിരിക്കുന്ന അദ്ദേഹം, ആദരവും സ്നേഹവും ആരാധനയും അർഹിക്കുന്ന ആദർശമൂർത്തിയാണ്.''

ഈ ചിന്തകളോടെയാണ് സ്വാമിജിയുടെ രണ്ടാമത്തെ അമേരിക്കൻസന്ദർശനത്തിന്റെ വിവരണം അവസാനിപ്പിച്ചുകൊണ്ട് അദ്ദേഹത്തോടൊപ്പം നാം മററു രംഗങ്ങളിലേയ്ക്കു നീങ്ങുന്നത്. 1900 ജൂലായ് 26-ാം തീയതി സ്വാമിജി പാരീസിലേയ്ക്ക് കപ്പൽ കയറി – അവിടെ കൂടുതൽ ഖ്യാതിയും സ്ഥാനമാനങ്ങളും അദ്ദേഹത്തെ കാത്തിരിക്കുകയാണ്.

## പാരീസ് കോൺഗ്രസ്സും യൂറോപ്യൻ പര്യടനവും

അടുത്തതായി നാം സ്വാമിജിയെ കാണുന്നത് പാരീസിലാണ്. 1900-ാമാണ്ട് ആഗസ്റ്റ് 1-ാം തീയതിമുതൽ ഡിസംബർ മദ്ധ്യംവരെ അധികവും അദ്ദേഹം പാരീസിൽതന്നെയാണ് കഴിച്ചത്. ബ്രിട്ടണിപ്രവിശ്യയിലെ ലാനിയോൺ, വിയന്ന, കോൺസ്റ്റാൻറിനോപ്പിൾ, ഏഥൻസ്, ഈജിപ്റ്റ് എന്നീയിടങ്ങൾ അതിനിടയ്ക്ക് സന്ദർശിക്കുകയും ചെയ്തു. ഡിസംബറിൽ അദ്ദേഹം പെട്ടെന്ന് ഇന്ത്യയിലേയ്ക്കു മടങ്ങി.

പാരീസിൽ ആദ്യം സ്വാമിജി ലഗററ് ദമ്പതികളുടെ അതിഥിയായിട്ട് അവരുടെ മനോഹരസൗധത്തിലാണ് താമസിച്ചത്. മിസ്സിസ് ഓളി ബുള്ളിൻെറ അതിഥിയായി ബ്രിട്ടണിയിൽ കുറച്ചുകാലം താമസിച്ച് മടങ്ങിയെത്തിയശേഷം അദ്ദേഹം മോൺഷർ ഷൂല് ബ്വായുടെ അതിഥിയായി. പ്രസിദ്ധതത്ത്വചിന്തകനും ഗ്രന്ഥകാരനും പത്രപ്രവർത്തകനും മതവിദ്യാർത്ഥിയുമായ ഷൂല് ബ്വായ്ക്കും കുടുംബാംഗങ്ങൾക്കും ഫ്രഞ്ചുഭാഷമാത്രമേ വശമുണ്ടായിരുന്നുള്ളു; അതിനാൽ അവരുടെകൂടെ താമസിക്കുന്നത് ഫ്രഞ്ചുഭാഷയിൽ കൂടുതൽ സ്വാധീനം നേടാൻ സഹായകമായിരുന്നു.

ലഗററ് ദമ്പതികൾ തങ്ങളുടെ മനോഹരമന്ദിരത്തിൽ പ്രസിദ്ധരായ പലരെയും ക്ഷണിച്ചു സത്കരിച്ചു; തത്ത്വചിന്തകന്മാർ, കവികൾ, പ്രാദ്ധ്യാപകന്മാർ, ശില്പശില്പികൾ, ചിത്രമെഴുത്തുകാർ, ശാസ്ത്രജ്ഞന്മാർ, ഗായകർ, നടീനടന്മാർ എന്നിങ്ങനെ വിഭിന്നമണ്ഡലങ്ങളിൽ പ്രശസ്തരായ പലരെയും അവർ സ്വീകരിച്ചു ബഹുമാനിച്ചു. സ്വാമിജിക്ക് അങ്ങനെ പലേ മഹാന്മാരുമായി പരിചയപ്പെടാനും ആശയവിനിമയം നടത്താനും പാശ്ചാത്യചിന്തകരുടെ ഇടയിൽ തൻെറ സന്ദേശം പ്രചരിപ്പിക്കാനും അനേകം അവസരങ്ങൾ കിട്ടി.

പാരീസിൽ അക്കാലത്തു നടന്നുകൊണ്ടിരുന്ന സാർവ്വലൗകികപ്രദർശനത്തോടനുബന്ധിച്ച് മതങ്ങളുടെ ചരിത്രത്തെപ്പററി ചർച്ചചെയ്യാൻ ഒരു സമ്മേളനം നടക്കുകയുണ്ടായി. സ്വാമിജിയുടെ പാരീസിലെ താമസക്കാലത്തെ മുഖ്യസംഭവം അദ്ദേഹം ആ സമ്മേളനത്തിൽ പങ്കെടുത്തതാണ്. ഫ്രഞ്ചുഭാഷയിൽത്തന്നെ തൻെറ സന്ദേശം പ്രഖ്യാപിക്കുന്നതിനുവേണ്ടി സ്വാമിജി രണ്ടു മാസമായി ഇതിനു തയ്യാറെടുത്തിരുന്നു. സംസ്കൃതഗ്രന്ഥങ്ങളിലെ ഭാഗങ്ങളായ

സാങ്കേതികപദങ്ങൾ ശ്രോതാക്കളെ പറഞ്ഞുമനസ്സിലാക്കാൻ കഴിയുമാറു വേണ്ടത്ര പ്രാവീണ്യം അക്കാലത്തിനിടയ്ക്കു് സ്വാമിജി ഫ്രഞ്ചുഭാഷയിൽ സമ്പാദിക്കുകയുണ്ടായി.

സമ്മേളനഭാരവാഹികളുടെ ആദ്യത്തെ ഉദ്ദേശം ഒരു മതമഹാസമ്മേളനം നടത്തണമെന്നായിരുന്നു. പക്ഷേ റോമൻകത്തോലിക്കരുടെ കടുത്ത എതിർപ്പുമൂലമാണു് ആ ഉദ്ദേശം വേണ്ടെന്നു വെച്ചതു് എന്നാണു് കിംവദന്തി. യാഥാസ്ഥിതികക്രൈസ്തവമതത്തിനു് പൗരസ്ത്യചിന്തയുമായുള്ള സമ്പർക്കത്താൽ കോട്ടം തട്ടിയെങ്കിലോ എന്നായിരുന്നു അവരുടെ ഭയം. തന്മൂലം പാരീസ്‌സമ്മേളനത്തിൽ ഒരു മതത്തിൻെറയും സിദ്ധാന്തങ്ങളെയോ വിശ്വാസങ്ങളെയോ കുറിച്ചുള്ള ചർച്ചകൾ അനുവദിക്കപ്പെട്ടിരുന്നില്ല. പ്രസിദ്ധങ്ങളായ മതങ്ങളുടെ ചരിത്രപരമായിട്ടുള്ള പരിണാമങ്ങളും അതിനോടനുബന്ധിച്ച സംഗതികളും മാത്രമേ അവിടെ പരാമർശിക്കപ്പെട്ടുള്ളു. അതിനാൽ വിവിധമതങ്ങളുടെ പ്രചാരണശാഖകളുടെയോ അവയുടെ വിശ്വാസപ്രമാണങ്ങളുടെയോ പ്രതിനിധികൾ അതിൽ പങ്കെടുക്കുകയുണ്ടായില്ല; വിഭിന്നമതങ്ങളുടെ ഉദ്ഭവത്തെയും വികാസത്തെയും കുറിച്ചു് പഠനം നടത്തിയിരുന്ന പണ്ഡിതന്മാർ മാത്രമേ അതിൽ പങ്കെടുത്തുള്ളു. സമ്മേളനത്തിൻെറ പലേ യോഗങ്ങളിലും സ്വാമിജി സന്നിഹിതനായിരുന്നെങ്കിലും അനാരോഗ്യംമൂലം രണ്ടു പ്രാവശ്യത്തിൽക്കൂടുതൽ അവിടെ പ്രസംഗിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. വൈദികമതം പ്രകൃത്യാരാധനയിൽനിന്നും ഉദ്ഭവിച്ചതാണോ അല്ലയോ എന്നതിനെക്കുറിച്ചു് പൗരസ്ത്യചിന്താവിദഗ്ദ്ധരായ പാശ്ചാത്യപണ്ഡിതന്മാരുമായി വാദിക്കുന്നതിനാണു് ഭാരവാഹികൾ സ്വാമിജിയെ ഏല്പിച്ചിരുന്നതു്. പാശ്ചാത്യരിൽ പലരും സ്വാമിജിയുടെ പ്രസംഗങ്ങളും ഗ്രന്ഥങ്ങളും കേട്ടും വായിച്ചും അദ്ദേഹത്തെ പരിചയപ്പെട്ടിരുന്നു. അങ്ങനെ വേദാന്തദർശനത്തിൻെറയും ഭാരതീയസംസ്കാരത്തിൻെറയും വ്യാഖ്യാതാവെന്ന നിലയിൽ സ്വാമിജിക്കു് സർവ്വപ്രമുഖമായ സ്ഥാനമാണുണ്ടായിരുന്നതു്. അതിനാൽ ഭാരതീയവീക്ഷണകോണം വിശദീകരിക്കാൻ സർവ്വഥാ യോഗ്യനായ ആൾ സ്വാമിജിതന്നെ എന്നു വ്യക്തമായിരുന്നു.

ജർമ്മൻപൗരസ്ത്യപണ്ഡിതനായ മിസ്റ്റർ ഗസ്റ്റാവ് ഒപ്പേർട്ട് തൻെറ പ്രബന്ധത്തിൽ സാളഗ്രാമശിലയുടെയും ശിവലിംഗത്തിൻെറയും ആരാധന ലിംഗാരാധനയിൽനിന്നാണു് ഉദ്ഭവിച്ചതു് എന്നു് അഭിപ്രായപ്പെട്ടു. ആ വാദത്തെ നിരാകരിച്ചുകൊണ്ടാണു് സ്വാമിജി സമ്മേളനത്തിൽ ആദ്യമായി പ്രസംഗിച്ചതു്. വൈദികയജ്ഞത്തിലെ യൂപസ്തംഭത്തിൽനിന്നാണു് ശിവലിംഗത്തിൻെറ ഉത്പത്തിയെന്നു് സ്വാമിജി അഥർവ്വവേദസംഹിതയിൽനിന്നും

ഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ട് തെളിയിച്ചു. യൂപസ്തംഭം ബ്രഹ്മത്തിന്റെ പ്രതീകമായി കല്പിക്കപ്പെട്ടിരുന്നു. അദ്ദേഹം പറഞ്ഞു: 'യാഗാഗ്നി, ധൂമം, ഭസ്മം, അഗ്നിശിഖ, സോമലത, യാഗത്തിനുവേണ്ട വിറകുകൊണ്ടുവരാൻ ഉപയോഗിച്ചിരുന്ന വൃഷഭം എന്നീ യാഗാംഗങ്ങൾ പിന്നീട് പരമശിവന്റെ ദീപ്രദേഹം, ധൂമ്രകേശം, നീലകണ്ഠം, വൃഷഭവാഹനം എന്നിങ്ങനെയുള്ള ഭാവനകൾക്ക് ഇട നല്കിയതുപോലെ യൂപസ്തംഭം അഥവാ സ്തംഭം ശിവലിംഗമായി രൂപാന്തരപ്പെടുകയും പരമശിവന്റെ മഹാദേവത്വത്തിന് പ്രതീകമായി ഉയർത്തപ്പെടുകയും ചെയ്തു. ബുദ്ധന്റെയോ ബുദ്ധഭിക്ഷുക്കളുടെയോ ഭൗതികാവശിഷ്ടങ്ങളെ അടക്കം ചെയ്തിരുന്ന ബൗദ്ധസ്തൂപങ്ങളിൽ നിന്നുമാണ് ശിവലിംഗം രൂപമെടുത്തതെന്നും വരാം. ബുദ്ധമതത്തിന്റെ പ്രതാപകാലത്തു് ഹിന്ദുക്കൾ ഈ സമ്പ്രദായം സ്വീകരിക്കുകയും സ്തൂപമാതൃകയിൽ സ്തംഭങ്ങൾ സ്ഥാപിക്കാൻ ആരംഭിക്കുകയും ചെയ്തുവെന്നും വരാവുന്നതാണ്. ബൗദ്ധസ്തൂപങ്ങളിൽ ഭൗതികാവശിഷ്ടങ്ങൾ അടക്കം ചെയ്യാനായി കല്ലിൽ കൊത്തിയുണ്ടാക്കിയിരുന്ന 'ധാതുഗർഭ'ത്തിനു് സദൃശങ്ങളായ പ്രാകൃതികശിലകളാണ് സാളഗ്രാമങ്ങൾ; കാലക്രമത്തിൽ വൈഷ്ണവർ അതിനെ അനുകരിക്കാൻ തുടങ്ങി. സാളഗ്രാമശില ലിംഗപ്രതീകമാണെന്നു പറയുന്നതു് വെറും സങ്കല്പമാണ്. ബുദ്ധമതത്തിന്റെ അധഃപതനത്തിനു ശേഷം വന്ന അപക്ഷയകാലത്താണ് ഇന്ത്യയിൽ ശിവലിംഗത്തെ ലിംഗാരാധനയുമായി കൂട്ടിഘടിപ്പിച്ചതു്. വാസ്തവത്തിൽ ശിവലിംഗത്തിനും സാളഗ്രാമത്തിനും ലിംഗാരാധനയുമായി, തിരുവത്താഴത്തിനു് നരമാംസഭോജനത്തോടുള്ളതിൽ കൂടുതൽ ബന്ധമൊന്നുമില്ല.

രണ്ടാമത്തെ പ്രസംഗത്തിൽ സ്വാമിജി, വേദങ്ങളാണ് ഹിന്ദുമതത്തിന്റെയും ബുദ്ധമതത്തിന്റെയും ഇന്ത്യയിലെ മറ്റെല്ലാമതസമ്പ്രദായങ്ങളുടെയും മൗലികപ്രമാണമെന്നു് പ്രഖ്യാപിച്ചു. ശ്രീകൃഷ്ണൻ ബുദ്ധനു മുമ്പാണ് ജീവിച്ചിരുന്നതെന്നതിനെക്കുറിച്ചും, ഗ്രീക്ചിന്തയ്ക്കും കലയ്ക്കും ഭാരതീയസംസ്കാരത്തിന്റെ മേൽ ഉണ്ടെന്നു കരുതപ്പെടുന്ന സ്വാധീനത്തെക്കുറിച്ചും അദ്ദേഹം പരാമർശിക്കുകയുണ്ടായി. ഗീത, മഹാഭാരതത്തിന്റെ സമകാലികമല്ലെങ്കിൽ അതിനു മുമ്പാണ് ഉണ്ടായതു് എന്നു സ്വാമിജി അഭിപ്രായപ്പെട്ടു; ഗീതയിലെ ഭാഷയും ചിന്തയും മഹാഭാരതത്തിന്റേതാണ്; അപ്പോൾ പിന്നെ ഗീതയെങ്ങനെയാണ്' മഹാഭാരതത്തിനു ശേഷമാകുന്നതു്? എന്നു മാത്രമല്ല, വളരെക്കാലം കഴിഞ്ഞു് ബൗദ്ധകാലത്താണ് അതു രചിക്കപ്പെട്ടതെങ്കിൽ, അന്നു നിലവിലുള്ള ഭാരതത്തിലെ എല്ലാ ചിന്താഗതികളെയും സമന്വയിക്കാൻ ഗീത ശ്രമിക്കുമ്പോൾ, ബുദ്ധനെയും ബുദ്ധമതത്തെയും കുറിച്ച് അതു് മൗനം ഭജിക്കുന്നതു് എന്തു

കൊണ്ടു് ? ശ്രീകൃഷ്ണൻ ബുദ്ധനു് അനേകം ശതാബ്ദങ്ങൾ മുമ്പാണു് ജീവിച്ചിരുന്നതെന്നും ശ്രീകൃഷ്ണാരാധന ബുദ്ധാരാധനയേക്കാൾ വളരെ പഴക്കം ചെന്നതാണെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു.

ഭാരതീയസാഹിത്യം, കല, ജോതിഷം, ഗണിതം തുടങ്ങിയ എല്ലാ മണ്ഡലങ്ങളിലും ഗ്രീക്‌സ്വാധീനമുണ്ടെന്ന വാദത്തെ സ്വാമിജി നിഷേധിച്ചു. ജ്യോതിശ്ശാസ്ത്രം മുതലായവയിൽ ഗ്രീക്കും ഭാരതീയവുമായ സങ്കേതങ്ങളിൽ ചില സാദൃശ്യങ്ങൾ കാണുന്നുണ്ടെന്നതു നേരുതന്നെ. പക്ഷേ പാശ്ചാത്യപണ്ഡിതന്മാർ ആ സങ്കേതങ്ങളുടെ സംസ്കൃതനിഷ്പത്തിയെ കണക്കിലെടുക്കാതെ ഗ്രീക്കിൽനിന്നും വളച്ചൊടിച്ച നിഷ്പത്തി കൊണ്ടുവരാൻ ശ്രമിക്കുകയാണു് ചെയ്യുന്നതു്. പാശ്ചാത്യദേശങ്ങളിലെ പല പൗരസ്ത്യചിന്തകരും ഇപ്രകാരം ഉപരിപ്ലവവും പക്ഷപാതപരവുമായ അഭിപ്രായങ്ങൾ പുറപ്പെടുവിക്കുന്നുവെന്നതു് ഖേദകരമാണു്. 'യവനർ മ്ലേച്ഛരാകുന്നു; അവരിൽ ഈ ശാസ്ത്രം നിക്ഷിപ്തമായിരിക്കുന്നു; അതിനാൽ അവരും ഋഷിമാരെപ്പോലെ ആദരാർഹരാകുന്നു.' എന്നു് അർത്ഥം വരുന്ന ഒരൊററ ശ്ലോകത്തിൽനിന്നും, ഭാരതീയശാസ്ത്രങ്ങളെല്ലാം ഗ്രീക്‌ചിന്തകളുടെ മാറെറാലികളാണെന്നു ഘോഷിച്ചുകൊണ്ടു നടക്കുന്നു പാശ്ചാത്യർ. ആര്യന്മാരുടെ മ്ലേച്ഛശിഷ്യന്മാരെ ആര്യശാസ്ത്രങ്ങൾ കൂടുതൽ പഠിക്കുന്നതിനെ പ്രോത്സാഹിപ്പിക്കാൻവേണ്ടി സ്തുതിക്കുന്നതാണു് ഈ ശ്ലോകമെന്നു് അല്പംകൂടി ആലോചിച്ചാൽ കാണാം. ഭാരതീയനാടകകല ഗ്രീക്‌നാടകത്തിൽനിന്നും രൂപം കൊണ്ടതാണു് എന്ന വാദവും അസംബന്ധമാകുന്നു; എന്തെന്നാൽ സംസ്കൃതനാടകത്തിനു ഗ്രീക്‌നാടകവുമായി സാഹിത്യശൈലിയിലോ അഭിനയരീതിയിലോ യാതൊരു സാദൃശ്യവുമില്ല. പിന്നെ പ്രൊഫസ്സർ മാക്സ്മുള്ളരുടെ വാദഗതിയെ അദ്ദേഹത്തിനെതിരെതന്നെ ഉന്നയിച്ചുകൊണ്ടു സ്വാമിജി വാദിച്ചു, ഗ്രീക് പഠിച്ചിട്ടുള്ള ഒരൊററ ഹിന്ദുവിനെയെങ്കിലും കണ്ടുപിടിക്കാതെ, ഭാരതീയശാസ്ത്രങ്ങളിലും സംസ്കാരത്തിലും ഗ്രീക്‌സ്വാധീനമുണ്ടെന്നു പറയാവതല്ല എന്നു്. ഒരൊററ ഗ്രീക്‌ഗ്രന്ഥം പഠിക്കാനായി ഇത്രയേറെ കാലം ചെലവാക്കുന്ന പാശ്ചാത്യരായ പൗരസ്ത്യവിജ്ഞർ സംസ്കൃതഗ്രന്ഥങ്ങൾ പരിചയിക്കാനും അതുപോലെ മെനക്കെടുന്നതു നന്നായിരിക്കും എന്ന ഉചിതമായ ഉപദേശത്തോടെയാണു് സ്വാമിജി തൻെറ വാദം ഉപസംഹരിച്ചതു്; അപ്പോൾ മാത്രമേ വിവിധ കാലഘട്ടങ്ങളിൽ നടന്നിട്ടുള്ള ആശയവിനിമയങ്ങളുടെ ഒരു ശരിയായ രൂപം മനസ്സിലാക്കാൻ സാധിക്കൂ. അലക്സാൻഡ്രിയയിലെ ക്ലെമൻറ്, ബ്രാഹ്മണശിഷ്യൻ എന്നു നിസ്സന്ദേഹം പ്രസ്താ

വിച്ചാദരിച്ച സുപ്രസിദ്ധ ഗ്രീക്ക്‌വിജ്ഞനായ പൈഥഗോറസ്സിനെ പ്പോലെ ഇവരും അദ്ധ്യയനത്തിനായി ഭാരതത്തിലേയ്ക്കു് വന്നാൽ അത്യുത്തമം നന്നു്.

പാശ്ചാത്യദേശങ്ങളിലെ ആധുനികപണ്ഡിതന്മാരുടെ പലരുടെയും അഭിപ്രായം സ്വാമിജിയുടേതുമായി യോജിക്കുന്നുണ്ടെന്നു് പ്രസംഗത്തിനുശേഷം പലരും പറയുകയുണ്ടായി. ഹൈന്ദവ പുരാണങ്ങളിലും പാരമ്പര്യങ്ങളിലും ചരിത്രപരമായി സത്യമായ പലസംഗതികളും ഉണ്ടെന്നും അവർ സമ്മതിച്ചു. സമ്മേളനത്തിന്റെ അദ്ധ്യക്ഷൻ, ഗീതയും മഹാഭാരതവും സമകാലികങ്ങളാണെന്ന അഭിപ്രായത്തോടു വിയോജിച്ചു; അതിനു് അദ്ദേഹം ഉന്നയിച്ച കാരണം, അന്നാട്ടിലെ പൗരസ്ത്യചിന്തകന്മാരിൽ ഭൂരിപക്ഷമാളുകളുടെയും അഭിപ്രായത്തിൽ ഗീത മഹാഭാരതാന്തർഗ്ഗതമല്ലെന്നുള്ളതാണു്.

പാരീസിലായിരിക്കുമ്പോൾ, സമ്മേളനത്തിനു മുമ്പും പിമ്പും ഫ്രഞ്ചു്സംസ്കാരത്തെക്കുറിച്ചു പഠനം നടത്തുന്നതിൽ സ്വാമിജി ബദ്ധശ്രദ്ധനായിരുന്നു. ഈ നിരീക്ഷണങ്ങളുടെ രേഖ 'കിഴക്കും പടിഞ്ഞാറും' എന്ന ഗ്രന്ഥത്തിൽ കാണാവുന്നതാണു്. പാരീസ് പ്രദർശനം ഈ പഠനത്തിനു് സ്വാമിജിക്കു് ഒരു സുവർണ്ണാവസരം നല്കി. അദ്ദേഹം പലതവണ പ്രദർശനം കാണുകയുണ്ടായി; ഓരോ തവണയും പുതിയ കണ്ടുപിടുത്തങ്ങളും വെളിച്ചവുമായിട്ടാണു മടങ്ങാറു്. വിവിധങ്ങളും വിശിഷ്ടങ്ങളുമായ കലാദൃശ്യങ്ങൾ സൂക്ഷ്മദൃക്കായ സ്വാമിജിയെ വളരെയേറെ സന്തോഷിപ്പിച്ചു. ശ്രദ്ധാർഹമായതൊന്നും അദ്ദേഹത്തിന്റെ കണ്ണിൽ പെടാതിരുന്നമില്ല. പ്രദർശനഭാരവാഹികൾ സ്വാമിജിയെ സാദരം സ്വീകരിച്ചു് പ്രദർശനവസ്തുക്കൾ സുസൂക്ഷ്മം വീക്ഷിക്കുന്നതിനുവേണ്ട സൗകര്യങ്ങൾ ചെയ്തു കൊടുത്തിരുന്നു.

എഡിൻബറോ സർവ്വകലാശാലയിലെ പ്രൊഫസ്സർ പാട്രിക് ജെഡ്ഡിസ്, മോൺഷർ ഷൂല് ബാവാ, പേരേ ഹയാസിന്ത്, മിസ്റ്റർ ഹിരം മാക്സിം, മാഡം കാൽവേ, മാഡം സാറാ ബെൺഹാർട്ട്, ഡെമിഡോഫ് രാജകുമാരി എന്നിവരുമായും സ്വന്തം നാട്ടുകാരനായ ഡോക്ടർ ജെ. സി. ബോസ്സുമായും സ്വാമിജി പാരീസ്സിൽ താമസിക്കുന്ന കാലത്തു് അടുത്തുപരിചയപ്പെട്ടു. പ്രദർശനത്തോടനുബന്ധിച്ചു് നടത്തിയ ശാസ്ത്രജ്ഞന്മാരുടെ സമ്മേളനത്തിൽ പങ്കെടുക്കാൻ ഡോക്ടർ ബോസ് ക്ഷണിക്കപ്പെട്ടിരുന്നു; അദ്ദേഹം തന്റെ അദ്ഭുതാവഹമായ കണ്ടുപിടുത്തങ്ങൾകൊണ്ടു് ശാസ്ത്രീയലോകത്തെ ആകെ ആനന്ദം കൊള്ളിച്ചു. സ്വാമിജി ഡോക്ടർ ബോസിനെ പല തവണ കണ്ടു; ഈ ഭാരതീയശാസ്ത്രജ്ഞന്റെ, 'വംഗദേശത്തിന്റെ അലങ്കാരവും അഭിമാനഭാജനവുമായ ബോസിന്റെ,'

മഹത്ത്വത്തെ സ്വാമിജി തന്റെ നിരവധി സ്നേഹിതന്മാർക്ക് ചൂണ്ടിക്കാണിച്ചുകൊടുത്തു. ഒരിക്കലൊരു പ്രസിദ്ധനായ ആംഗലശാസ്ത്രജ്ഞൻ തന്റെ ശിഷ്യ, തന്റെ ഗുരുനാഥൻ മുരടിച്ച ആമ്പലിനെ വളർത്താനുള്ള വഴിയെക്കുറിച്ച് ഗവേഷണം നടത്തുന്നുവെന്ന് സാഭിമാനം പറഞ്ഞപ്പോൾ, സ്വാമിജി നേരമ്പോക്കായി പറഞ്ഞു: 'ഓ അതു സാരമില്ല! ആമ്പൽ വളരുന്ന ചട്ടിയെപ്പോലും സജീവമാക്കും ബോസ്.'

മതചരിത്രസമ്മേളനം സമാപിച്ചതിനു ശേഷമാണ് സ്വാമിജി, ബ്രിട്ടണിയിലെ ലാനിയണിൽ മിസ്സിസ് ഓളി ബുള്ളിന്റെ അതിഥിയാകാനുള്ള ക്ഷണം സ്വീകരിച്ചത്. ഇവിടത്തെ ശാന്തവാസം അദ്ദേഹം വിശ്രമത്തിനു് ഉപയോഗിച്ചു. ആയിടെ അമേരിക്കയിൽനിന്നു മടങ്ങിയെത്തിയ സിസ്റ്റർ നിവേദിതയും മിസ്സിസ് ബുള്ളും മററ് അടുത്തുള്ളവരുമായി അദ്ദേഹം ഉജ്ജ്വലങ്ങളായ സംഭാഷണങ്ങൾ നടത്താറുണ്ട്. അക്കാലത്ത് ബുദ്ധന്റെ ജീവിതം അദ്ദേഹം പലപ്പോഴും അനുസ്മരിച്ചിരുന്നു; ജാതകങ്ങൾ, ലളിതവിസ്തരം, വിനയപിടകം എന്നീ ബൗദ്ധഗ്രന്ഥങ്ങളിലെ ഭാഗങ്ങൾ അദ്ദേഹം ചൊല്ലാറുണ്ട്. നിർവ്വാണത്തിനുശേഷം ബുദ്ധൻ അത്യുത്കൃഷ്ടമായ അദ്ധ്യാത്മകാവ്യത്തിന്റെ മൂർത്തിയായി. 'ഉപാലി പൃച്ഛ' 'ധനിയ സൂത്ത,' 'സൂത്ത നിപാത' എന്നീ ഭാഗങ്ങൾ ബൗദ്ധഗ്രന്ഥങ്ങളിൽ നിന്നും ഉദ്ധരിച്ച് സ്വാമിജി തന്റെ സിദ്ധാന്തം ഉദാഹരിച്ചു. ബൗദ്ധചിന്തയെയും അദ്വൈതത്തെയും താരതമ്യപ്പെടുത്തിക്കൊണ്ട് അദ്ദേഹം അവ തമ്മിലുള്ള വ്യത്യാസങ്ങൾ വ്യക്തമാക്കി. എന്നിട്ട് ബുദ്ധമതത്തിലെ കേവലശൂന്യവും അദ്വൈതത്തിലെ നിർഗ്ഗുണ നിരാകാരവും തമ്മിലുള്ള ആശയസാദൃശ്യം ചൂണ്ടിക്കാണിച്ചുകൊണ്ട് പറഞ്ഞു: 'ബുദ്ധമതം ശരിയായിരിക്കണം! പുനർജ്ജന്മം വെറും ഒരു മരീചികമാത്രം! എന്നാൽ ഈ ദർശനം അദ്വൈതപഥത്തിൽക്കൂടി വേണം പ്രാപിക്കാൻ!' ഈ ചിന്താഗതിയെ ഉപസംഹരിച്ചുകൊണ്ട് അദ്ദേഹം പ്രസ്താവിച്ചു: 'ബുദ്ധമതവും ഹിന്ദുമതവും തമ്മിലുള്ള ഏററവും വലിയ വ്യത്യാസം കിടക്കുന്നതിതിലാണ്: ബുദ്ധമതം പറഞ്ഞു, 'ഇതെല്ലാം ഭ്രമകല്പിതമാണെന്നറിയുക.' ആ സ്ഥാനത്തുഹിന്ദുമതം പറഞ്ഞു: 'ആ ഭ്രാന്തിക്കുള്ളിൽ സത്യമുണ്ടെന്നറിയുക.' എന്നു്. ഇതെങ്ങനെയാണു സാധിക്കേണ്ടതു് എന്നതിനെക്കുറിച്ച് ഹിന്ദുമതം കർശനമായ നിയമങ്ങളൊന്നും ഉണ്ടാക്കിയില്ല. ബൗദ്ധസിദ്ധാന്തം ത്യാഗത്തിൽക്കൂടി മാത്രമേ പ്രായോഗികമാക്കാൻ കഴിഞ്ഞിരുന്നുള്ളു; ഹൈന്ദവദർശനം ഏതു ജീവിതതലത്തിൽനിന്നും സാധിക്കാം. എല്ലാ മാർഗ്ഗങ്ങളും ഏകസത്യത്തിലേയ്ക്കുള്ള പാതകളാണ്. ഒരു ഗൃഹിണിയുടെ നിർദ്ദേശപ്രകാരം വ്യാധൻ പരമധർമ്മം

സന്ന്യാസിക്കു് ഉപദേശിക്കുന്നതായി കാണാം. ഇപ്രകാരം ബുദ്ധമതം ഭിക്ഷുധർമ്മമായിത്തീൎന്നു; ഹിന്ദുമതമാകട്ടെ, ത്യാഗത്തിനു് ഉച്ചസ്ഥാനം നല്കുന്നുണ്ടെങ്കിലും, അതു് ഈശ്വരപ്രാപ്തിക്കു് സ്വധർമ്മാനുഷ്ഠാനത്തിന്റെ—സ്വധർമ്മം എന്തുമായിക്കൊള്ളട്ടെ—മാർഗ്ഗത്തിനുവേണ്ടിയാണു് എന്നും നിലകൊള്ളുന്നതു്. ഹിന്ദുമതം അതിന്റെ അതിരിനുള്ളിലുള്ള സമ്പ്രദായങ്ങളെ മാത്രമല്ല, ബുദ്ധനെയും ബുദ്ധമതത്തെയും ഉൾക്കൊള്ളുന്നുവെന്നായിരുന്നു സ്വാമിജിയുടെ അഭിപ്രായം. മതമാതാവായ ഹിന്ദുമതം ബുദ്ധനെ തങ്ങളുടെ അവതാരപുരുഷന്മാരിൽ ഏറ്റവും ഉദ്ധചിത്തനായിട്ടാണു് എണ്ണിപ്പോരുന്നതു്.

സ്വാമിജിക്കു് ബുദ്ധനോടു് തോന്നിയിരുന്ന പരമാദരത്തിന്റെ പ്രധാനകാരണത്തെ സംബന്ധിച്ചു് സിസ്റ്റർ നിവേദിത ഈവിധം എഴുതുന്നു:

''തന്റെ കൺമുമ്പിൽ നടന്ന സ്വഗുരുനാഥന്റെ ജീവിതാനുഭവങ്ങൾ, ഇരുപത്തഞ്ചു ശതാബ്ദങ്ങൾക്കു മുമ്പു നടന്നതും ലോകസമ്മതി നേടിയിട്ടുള്ളതുമായ ആ ചരിത്രവുമായി എപ്പോഴും ഒത്തിരുന്നു. ബുദ്ധനിൽ അദ്ദേഹം രാമകൃഷ്ണപരമഹംസനെ കണ്ടു; രാമകൃഷ്ണപരമഹംസനിൽ ബുദ്ധനെയും. ഒരു ദിവസം ബുദ്ധന്റെ മഹാനിർവ്വാണം വിവരിക്കുമ്പോൾ ഈ ചിന്താധാര പെട്ടെന്നു വെളിവായി. തഥാഗതൻ നിർവ്വാണമടയാൻവേണ്ടി മരച്ചുവട്ടിൽ ഒരു കരിമ്പടം വിരിച്ചതും, 'സിംഹത്തെപ്പോലെ വലംവശം ചെരിഞ്ഞു്' ശാക്യസിംഹൻ കിടന്നതും, ഉപദേശത്തിനായി പെട്ടെന്നൊരാൾ ഓടി വന്നതും സ്വാമിജി വർണ്ണിച്ചു ആചാര്യന്റെ മരണശയ്യയ്ക്കു സമീപം ശാന്തത പാലിക്കുന്നതിനായി അഭ്യാഗതനെ, വലിഞ്ഞുകയറി വന്ന ഒരു ശല്യമെന്നു കരുതി, പരിചാരകന്മാർ പറഞ്ഞയയ്ക്കുമായിരുന്നു; പക്ഷേ അവരുടെ സംഭാഷണം കേട്ടു്, 'അരുതരുതു്, തഥാഗതൻ സദാ സന്നദ്ധൻ.' എന്നും പറഞ്ഞു് തല കൈയ്മുട്ടിൽ ചാരി ഉയൎത്തിപ്പിടിച്ചുകൊണ്ടു് ബുദ്ധൻ ധർമ്മോപദേശം ചെയ്തു. ഇങ്ങനെ നാലു തവണ സംഭവിച്ചു; എന്നിട്ടേ, എന്നിട്ടു മാത്രമേ, തനിക്കു് നിശ്ചിന്തമായി മരിക്കാമെന്നു് ബുദ്ധൻ കരുതിയുള്ളു ...

ആ അമരോപാഖ്യാനം അവസാനംവരെ തുടൎന്നു. എന്നാൽ ശ്രോതാവിനു് സുപ്രധാനമായ നിമിഷം, കഥികൻ സ്വന്തം കഥനത്തിനിടയിൽ 'തല കൈയ്മുട്ടിൽ ചാരി ഉയൎത്തിപ്പിടിച്ചുകൊണ്ടു് ധർമ്മോപദേശം ചെയ്തു,' എന്നു പറഞ്ഞപ്പോൾ ഒന്നു നിൎത്തി പ്രാസംഗികമായി മെല്ലെ, 'ഇതു ഞാൻ കണ്ടു, കേട്ടോ, രാമകൃഷ്ണപരമഹംസരുടെ കാൎയ്യത്തിൽ !' എന്നു പറഞ്ഞ നിമിഷ

മായിരുന്നു. കാശീപുരോദ്യാനത്തിൽ ആസന്നമൃത്യുവായി കിടക്കുന്ന ആ ആചാര്യന്റെ അടുക്കൽനിന്നും ഉപദേശം ലഭിക്കാൻ സുകൃതമാന് ഒരാളുടെ, അതിനായി ഒരു നൂറു മൈലുകലെനിന്നും വന്ന ഒരാളുടെ, കഥ മനസ്സിൽ, ഉയന്നുവന്നു. ഇവിടെയും ശിഷ്യന്മാർ അഭ്യാഗതനെ അകത്തു വിടാതിരുന്നേനെ; പക്ഷേ, നവാഗതനെ കാണണമെന്നും ഉപദേശം നല്കണമെന്നും നിബ്ബന്ധിച്ചുകൊണ്ടു് ശ്രീരാമകൃഷ്ണൻ അതിലിടപെട്ടു.''

ബുദ്ധമതത്തിന്റെ തുണസ്സു് അദ്വൈതത്തെ ഉന്നയിച്ചു് ബുദ്ധനെയും ശങ്കരാചാര്യരെയും ഒരുമിച്ചു്അണിനിരത്തുക ചിലപ്പോഠം സ്വാമിജിക്കു് രസകരമായിരുന്നു. ബുദ്ധന്റെ ഹൃദയവും ശങ്കരാചാര്യരുടെ പ്രതിഭയും ഒന്നിച്ചുമേളിക്കുന്ന അവസ്ഥയാണു് മാനവരാശിയുടെ പരമലക്ഷ്യം എന്നു് അദ്ദേഹം കരുതി; ലോകമാകെയുള്ള പ്രവാചകന്മാരുടെയും ആചാര്യന്മാരുടെയുമിടയ്ക്കു് തന്റെ ഗുരുനാഥൻ ഒരാളെ മാത്രമേ ഈ ലക്ഷ്യം പ്രാപിച്ചതായി അദ്ദേഹം കണ്ടുള്ളു.

സ്വാമിജി സദാ ഒരു മതനിരീക്ഷകനായിരുന്നു. ബ്രിട്ടണിയിലെ ഏതെങ്കിലും കരിശ്ശുപള്ളിയിലായാലും പാരീസിലെ മഹാദേവാലയങ്ങളിലായാലും റോമൻ കത്തോലിക്കരുടെ മതചടങ്ങുകളും ഹിന്ദുക്കളുടെ മതചടങ്ങുകളും തമ്മിലുള്ള സാദൃശ്യം അദ്ദേഹം കണ്ടെത്തി. 'ഹൈന്ദവമനസ്സിനു് കൃസ്തുമതം വൈദേശികമല്ല.' എന്നു് ഈ അത്ഥത്തിൽ അദ്ദേഹമൊരിക്കൽ പ്രഖ്യാപിക്കുകയുണ്ടായി. ഒരിക്കൽ ആതിഥേയിയും സുഹൃത്തുക്കളുമൊന്നിച്ചു് മൈക്കൽ പുണ്യവാളന്റെ പെരുന്നാഠംദിവസം(സെപ്റ്റംബർ29) മോണ്ടു് സെന്റ് മൈക്കൽ സന്ദശിച്ച അവസരത്തിൽ, മദ്ധ്യകാലങ്ങളിൽ തടവുകാരെ ഇട്ടടയ്ക്കാൻ ഉപയോഗിച്ചിരുന്ന അവിടത്തെ ഇരുട്ടറക്കൂടുകഠം കണ്ടപ്പോഠം, 'ധ്യാനത്തിനു് എത്ര മനോഹരമായ സ്ഥാനം!' എന്നു് അദ്ദേഹം മെല്ലെ പറയുകയുണ്ടായി. ഒരിക്കൽ തന്റെ പിന്നിൽ പ്രവത്തിക്കുന്ന ശക്തിയെക്കുറിച്ചുള്ള ബോധത്തോടെ സ്വാമിജി ഉദ്ഘോഷിച്ചു: 'എനിക്കെതിരായുള്ളതൊക്കെ ഒടുവിൽ എന്റെകൂടെയാവുകതന്നെ ചെയ്യും. ഞാൻ അമ്മയുടെ പടയാളിയല്ലയോ ?'

സ്വാമിജി ബ്രിട്ടണിയിൽനിന്നു പോരുന്നതിനു് ഏതാനും ദിവസം മുമ്പു് അദ്ദേഹത്തിന്റെ ശിഷ്യയായ സിസ്റ്റർ നിവേദിത താൻ ഭാരതീയസ്ത്രീകഠംക്കവേണ്ടി ആരംഭിച്ച പ്രവത്തനങ്ങഠംക്കു് സഹായസഹകരണങ്ങഠം തേടാനായി ഇംഗ്ലണ്ടിലേയ്ക്കു് പോയി. അവരെ യാത്രയയയ്ക്കുമ്പോഠം സ്വാമിജി ഇപ്രകാരം ആശീർവദിച്ചു: 'കടുത്ത മതഭ്രാന്തരായ ഒരു കൂട്ടം മഹമ്മദീയരുണ്ടു്; അവർ ഓരോ

നവജാതശിശുവിനെയും എടുത്തു പുറത്തു കിടത്തിയിട്ടു പറയും, 'പടച്ചോൻ നിന്നെ സൃഷ്ടിച്ചെങ്കിൽ നശിക്കുക; ആലിയാണു നിന്നെ സൃഷ്ടിച്ചതെങ്കിൽ ജീവിക്കുക.' അവർ ശിശുവിനോടു പറയുന്ന ഇതു് ഞാനും നിങ്ങളോടു് ഈ രാത്രിയിൽ പറയുന്നു, പക്ഷേ നേരെ തിരിച്ചു്: 'ലോകരംഗത്തേയ്ക്കു പോവുക; എന്നിട്ടവിടെ, ഞാനാണു നിങ്ങളെ രൂപപ്പെടുത്തിയതെങ്കിൽ, നശിക്കുക; അമ്മയാണു് നിങ്ങളെ നിർമ്മിച്ചതെങ്കിൽ, ജീവിക്കുക!' തൻെറ നേരിട്ടുള്ള മേൽനോട്ടമില്ലാതെ, അനിശ്ചിതകാലത്തേയ്ക്കു് പുതിയ വഴികളിൽക്കൂടി പ്രവർത്തിക്കാൻ നിവേദിത ഒരുങ്ങുന്ന ഈ അവസരത്തിൽ പൂർവ്വബന്ധങ്ങൾ, അവർ സ്വീകരിച്ച വൈദേശികാദർശങ്ങൾക്കു് ആപത്കരമാണെന്നു സ്വാമിജിക്കു തോന്നിയിരിക്കാം. വേറെ പലരും തന്നെ കൈയ്‌വിട്ടതായ അനുഭവമുണ്ടായിരുന്നതിനാൽ ആരു പിരിഞ്ഞുപോയാലും അദ്ദേഹം ആശ്ചര്യപ്പെട്ടമായിരുന്നില്ല. എന്തായാലും ശിഷ്യയുടെ ജീവിതത്തിലെ ഒരു നിർണ്ണായകനിമിഷമായിരുന്നു അതു്. സ്വാമിജി അതു മനസ്സിലാക്കുകയും ചെയ്തു. തന്നോടൊപ്പം ഇന്ത്യയിൽനിന്നു പുറപ്പെടുംമുമ്പു് സ്വാമിജി നിവേദിതയോടു് അവർ തൻെറ പഴയ ആചാരങ്ങളും പാശ്ചാത്യദേശങ്ങളിലെ സമുദായമര്യാദകളും പഴയ പടി അനുസരിച്ചുകൊള്ളണം എന്നു് ഉപദേശിച്ചിരുന്നു.

ബ്രിട്ടണിയിൽനിന്നും പാരീസിൽ മടങ്ങിയെത്തിയ സ്വാമിജി വീണ്ടും സമുദായത്തിലെ അത്യുന്നതതലങ്ങളിൽ പെരുമാറിത്തുടങ്ങി. മാനവരാശിയുടെ ചിന്താമണ്ഡലത്തിൽ ഭാരതം ചെലുത്തിയിട്ടുള്ള സ്വാധീനശക്തി, സംഭാഷണങ്ങളിൽ, അന്യാദൃശമായ തൻെറ ശൈലിയിൽ, ശ്രോതാക്കളെ ധരിപ്പിക്കാൻ കിട്ടിയ അവസരമൊന്നും അദ്ദേഹം വെറുതെ കളഞ്ഞില്ല. പുരാതനകാലത്തു ഭാരതത്തിൽനിന്നും ഒരു വഴിക്കു് സുമാത്ര, ജാവ, ബോർണിയോ, സെലബസ്, ആസ്ത്രേലിയ എന്നിവിടങ്ങളിലേയ്ക്കും അമേരിക്കയുടെ തീരം വരേയ്ക്കും. മറെറാരു വഴിക്കു് ടിബററ്, ചൈന, ജപ്പാൻ, സൈബീരിയ എന്നിവിടങ്ങളിലേയ്ക്കും ഹിന്ദുമതചിന്തകൾ സഞ്ചരിച്ചിരുന്നതിനുള്ള അനിഷേധ്യങ്ങളായ തെളിവുകൾ അദ്ദേഹം ചൂണ്ടിക്കാണിച്ചിരുന്നു. ആൻറിയോക്കസ് തിയോസ്, തോലെമി ഫിലാഡെൽഫസ് ആൻറിഗോനോസ് ഗോനേററ്സ് അലക്സാണ്ഡർ എന്നിവരുടെ മരണകാലങ്ങളിൽ ബുദ്ധധർമ്മപ്രചാരണത്തിനുള്ള പ്രവർത്തനങ്ങൾ സിറിയ, ഈജിപ്ത്, മാസിഡോണിയ, എപ്പിറസ് എന്നീസ്ഥലങ്ങളിൽ വ്യാപിച്ചിരുന്നതിനെക്കുറിച്ചു് അദ്ദേഹം സവിസ്തരം പ്രഖ്യാപിച്ചു. ലോകചരിത്രം രൂപപ്പെടുത്തുന്നതിൽ ടാർടാർ വർഗ്ഗത്തിനുള്ള സ്ഥാനത്തെക്കുറിച്ചും അവർ മദ്ധ്യേഷ്യയും

പശ്ചിമേഷ്യയും അവസാനം ഇന്ത്യയും ആക്രമിച്ചു കീഴടക്കിയതിനെക്കുറിച്ചുമായിരിക്കും സ്വാമിജി ചിലപ്പോൾ ഉത്സുകരായ ശ്രോതാക്കളോടു സംസാരിക്കുന്നതു്. 'വർഗ്ഗത്തിന്റെ വീര്യമാണു് ടാർടാർ; പുന്നയും ചുറുചുറുക്കും അവർ ഓരോ ജനതയ്ക്കും പകരുന്നു.' എന്നു് അദ്ദേഹം കൂടെക്കൂടെ പറയാറുണ്ടു്. ഏഷ്യക്കാരും അർദ്ധഏഷ്യക്കാരുമായ പല വർഗ്ഗങ്ങളും, ജർമ്മൻവനാന്തരങ്ങളിലെയും പുരാതനഗാൾ, സ്പെയിൻ ഇവിടങ്ങളിലെ കാടുകളിലെയും ബർബ്ബരന്മാരും തമ്മിൽ കൂടിക്കലർന്നുണ്ടായ ഒരു സങ്കരവർഗ്ഗമായിട്ടാണു് അദ്ദേഹം യൂറോപ്യരെ കണക്കാക്കിയതു്. സ്പെയിനിലെ മൂറുകളുടെ സ്വാധീനതയിൽനിന്നു് മദ്ധ്യകാലങ്ങളിലെ അറബികളുടെ ജ്ഞാനത്തിൽനിന്നും ശാസ്ത്രങ്ങളിൽനിന്നും രൂപംകൊണ്ടതായിട്ടാണു് പാശ്ചാത്യസംസ്കാരത്തെ അദ്ദേഹം കണ്ടതു്. സ്വാമിജി പ്രദർശിപ്പിച്ച അളവററ പാണ്ഡിത്യവും സ്വദേശസ്നേഹവും സകലരുടെയും മനസ്സിനെയും ഹൃദയത്തെയും കവന്നു. യൂറോപ്യൻസംസ്കാരമാണു് ഏഷ്യയുടെ സംസ്കാരത്തിൽ മുന്നിട്ടുനില്ക്കുന്നതെന്ന വാദത്തെ അദ്ദേഹം നിഷ്കരുണം നിന്ദിച്ചു; ചരിത്രവും പുരാവസ്തുഗവേഷണവും തത്ത്വചിന്തയും തന്റെ നിലപാടു സാധൂകരിക്കുന്നതിനു് സ്വാമിജി എപ്പോഴും എടുത്തു നിരത്തിക്കാണിച്ചുകൊടുത്തു.

ഇക്കാലത്തു സ്വാമിജിയുടെ ഉററ സുഹൃത്തുക്കളിലൊരാൾ, കുറെ മുമ്പു് കർമ്മലീത്താസംഘത്തിലെ ഒരു സന്ന്യാസിയായിരുന്ന പേരേ ഹയാസിന്തു് ആയിരുന്നു. തന്റെ പാണ്ഡിത്യം, വാഗ്മിത, തപസ്സു് എന്നിവകൊണ്ടു്, സന്ന്യാസി ആയിരിക്കെ അദ്ദേഹം ഫ്രാൻസിലും കത്തോലിക്കരുടെ ഇടയിൽ മൊത്തത്തിലും വലിയ സ്വാധീനം ചെലുത്തിപ്പോന്നു. പള്ളിയിലെ ദുരാചാരങ്ങളെ നിന്ദിക്കുക കാരണം അദ്ദേഹത്തെ 1869-ൽ പള്ളിയിൽനിന്നും പുറത്താക്കി. അദ്ദേഹം തന്റെ സന്ന്യാസവ്രതങ്ങളിൽനിന്നും വിടുതൽ നേടി ആബേ ലോയസൺ എന്ന പേർ സ്വീകരിച്ചു. മാർപ്പാപ്പ ഒരിക്കലും പ്രമാദം പററുകയില്ല എന്ന സിദ്ധാന്തത്തെ അദ്ദേഹം എതിർത്തു, പഴയ കത്തോലിക്കരുടെ കൂട്ടത്തിൽ കൂടി. 1872-ൽ അദ്ദേഹം ഒരു അമേരിക്കൻസ്ത്രീയെ വിവാഹം ചെയ്തു; അതുമുതൽ മോൺഷർ ചാറൽസ് ലോയ്സൺ എന്നാണദ്ദേഹം അറിയപ്പെട്ടിരുന്നതു്. ഈ സംഭവങ്ങൾ അക്കാലത്തു യൂറോപ്പിൽ ഒരു കോളിളക്കം ഉണ്ടാക്കി, റോമൻകത്തോലിക്കർ അദ്ദേഹത്തെ വെറുത്തു; പ്രോട്ടസ്റ്റൻറുകാർ സോത്സാഹം സ്വാഗതം ചെയ്തു: വൃദ്ധനായ ലോയ്സൺ ക്രൈസ്തവമതത്തിലെ വിരുദ്ധങ്ങളായ വിവിധചിന്താഗതികളെ കൂട്ടിയിണക്കുന്നതിലും മതങ്ങളുടെ താരതമ്യപഠനത്തിലും ഏർപ്പെട്ടിരിക്കുകയായിരുന്നു. 'വളരെ മധുരമായ സ്വഭാവവും വിനയവും ഭക്തി

ഭാവവും ഉള്ള ആൾ,' എന്നാണ് സ്വാമിജി അദ്ദേഹത്തെക്കുറിച്ചു പറഞ്ഞിട്ടുള്ളത്. സ്വാമിജി അദ്ദേഹത്തെ എപ്പോഴും പഴയ സന്ന്യാസനാമത്തിലാണു വിളിക്കാറ്. മതപരമായ വിഷയങ്ങളെക്കുറിച്ചും അദ്ധ്യാത്മജീവിതത്തെക്കുറിച്ചും അവർ തമ്മിൽ പലതവണ ദീർഘദീർഘം ചർച്ചചെയ്തിരുന്നു. ആവക അവസരങ്ങളിൽ സ്വാമിജി ത്യാഗത്തെക്കുറിച്ചും വൈരാഗ്യത്തെക്കുറിച്ചും ഉജ്ജ്വലമായി ഉദ്ഘോഷിക്കും; തദവസരത്തിൽ പേരേയുടെ പൂർവ്വസ്മൃതികൾ ഉണരും. പിന്നീട് പേരേയും ഭാര്യയും സ്വാമിജിയെയും സഹയാത്രികരെയും കോൺസ്റ്റാൻറിനോപ്പിളിലേയ്ക്ക് അനുഗമിച്ചു. അവർ വീണ്ടും ഏഷ്യാ മൈനറിൽ സ്കുട്ടാരിയിൽവെച്ച് തമ്മിൽ കാണുകയുണ്ടായി. മുഹമ്മദീയരും ക്രിസ്ത്യാനികളും തമ്മിൽ രഞ്ജിപ്പുണ്ടാക്കാനായി ജറുസലേമിലേയ്ക്കു പോകുംവഴി പേരേ അവിടെ വന്നുചേർന്നതാണ്.

സ്വാമിജിയുടെ ആതിഥേയനായിരുന്ന മോൺഷ്യർ ഷൂല് ബ്വാ പാരീസിലെ ഉന്നതപണ്ഡിതമണ്ഡലങ്ങളിൽ വിഹരിച്ചിരുന്ന ഒരാളാണ്. വിക്ടർ ഹ്യൂഗോ, ലമാർട്ടീൻ എന്നീ ഫ്രഞ്ചു മഹാന്മാരെയും ഗോഥേ, ഷില്ലർ എന്നീ ജർമ്മൻ വിജ്ഞന്മാരെയും ആകർഷിച്ച വേദാന്തചിന്തയുടെ അന്വയായിയും, മതസമ്പ്രദായങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും അടിയിൽ ഒളിഞ്ഞുകിടക്കുന്ന ചരിത്രസത്യങ്ങളെ കണ്ടുപിടിക്കുന്നതിൽ സമർത്ഥനായ ഒരു സൂക്ഷ്മചിന്തകനും ആയിരുന്നു ഷൂല്ബ്വാ.

മനുഷ്യവർഗ്ഗപരിണാമം, യൂറോപ്പിലെ ആധുനികപരിവർത്തനം, പുരാതനമായ ഗ്രീക്ക്സംസ്കാരം, അതിന് യൂറോപ്യൻസംസ്കാരം രൂപപ്പെടുത്തുന്നതിനുള്ള പങ്ക് എന്നീവക വിഷയങ്ങളെക്കുറിച്ച് സ്വാമിജി പ്രൊഫസ്സർ ജെഡ്ഡസ്സുമായി അനേകം തവണ ചർച്ചകൾ നടത്തി. ഏതാണ്ടിക്കാലത്ത് സ്വാമിജി, 'മാക്സിം യന്ത്രത്തോക്കിന്റെ നിർമ്മാതാവെന്നു പ്രസിദ്ധനായ മിസ്റ്റർ ഹീരം മാക്സിമിനെ കണ്ടു. മിസ്റ്റർ മാക്സിം ചൈനയുടെയും ഇന്ത്യയുടെയും സുഹൃത്തും, മതം, തത്ത്വചിന്ത എന്നീ വിഷയങ്ങളിൽ വിഖ്യാതനായ ഒരു ലേഖകനും ആയിരുന്നു. മാക്സിമിനെക്കുറിച്ച് സ്വാമിജി പറയുന്നു: 'ക്രൈസ്തവപാതിരിമാർ ചൈനയിലെ ആളുകളെ മാർഗ്ഗം കൂട്ടാൻ പോകുന്നത് അദ്ദേഹത്തിന് അസഹ്യമായി തോന്നി; അദ്ദേഹംതന്നെ കൺഫ്യൂഷിയസ്സിന്റെ ഒരു ആരാധകനായിരുന്നു. ചൈനയിലെ പാതിരിമാരുടെ പ്രവർത്തനങ്ങൾക്കെതിരായി ഒരോ ചീനത്തൂലികാനാമത്തിൽ അദ്ദേഹം കൂടെക്കൂടെ ലേഖനങ്ങൾ എഴുതാറുണ്ട്. അദ്ദേഹത്തിന്റെ ഭാര്യയ്ക്കും അതേ മതവീക്ഷണവും അഭിപ്രായവുമാണുണ്ടായിരുന്നത്.'

പാശ്ചാത്യദേശങ്ങളിലെ ഏററവും സുപ്രസിദ്ധനടിയായ സാറാ ബെൺഹാർട്ടിനെ സ്വാമിജി വീണ്ടും കാണുകയുണ്ടായി.

അവക്ക് ഭാരതത്തോടു വലിയ സ്നേഹമായിരുന്നു. ഭാരതം അതി പുരാതനവും അതീവ സംസ്കാരസമ്പന്നവുമാണെന്ന് അവർ പല പ്രാവശ്യം സ്വാമിജിയോടു പറഞ്ഞിട്ടുണ്ട്. ഒരിക്കൽ അവർ ഇന്ത്യയെക്കുറിച്ച് ഒരു നാടകം നടത്തി. അതിലവർ ഇന്ത്യയിലെ ഒരു വീഥിയുടെ ദൃശ്യം വളരെ തന്മയമായി, അവിടത്തെ സ്ത്രീകളെയും പുരുഷന്മാരെയും കുട്ടികളെയും ത്യാഗികളെയും, അരങ്ങത്തു പ്രദർശിപ്പിച്ചു. തന്റെ നാടകത്തിന് ശരിയായ പശ്ചാത്തലം ഉണ്ടാക്കാൻവേണ്ടി ഒരു മാസക്കാലം ഓരോ കാഴ്ചബംഗ്ലാവും സന്ദർശിച്ച്, ഇന്ത്യയിലെ പുരുഷന്മാരെയും സ്ത്രീകളെയും സംബന്ധിച്ച്, അവരുടെ വേഷം, തെരുവുകൾ മുതലായവയെ സംബന്ധിച്ച്, സശ്രദ്ധം താൻ പഠനം നടത്തി എന്ന് അഭിനയത്തിനുശേഷം അവർ സ്വാമിജിയോടു പറഞ്ഞു. അവക്ക് ഇന്ത്യ സന്ദർശിക്കാൻ വലിയ ആഗ്രഹം ഉണ്ടായിരുന്നു. 'അതാണെന്റെ ജീവിതാഭിലാഷം.' എന്നാണവർ പറഞ്ഞത്. പിന്നീട് ചക്രവർത്തി എഡ്വേർഡ് ഏഴാമനായ അന്നത്തെ വെയിത്സ്‌രാജകുമാരൻ, ഇന്ത്യയിലെ തന്റെ യാത്രയ്ക്കും, ആനകളെയും കടുവകളെയും വേട്ടയാടുന്നതിനും, വേണ്ട ഏർപ്പാടുകളൊക്കെ ചെയ്തുതരാമെന്ന് പ്രതിജ്ഞ ചെയ്തിട്ടുണ്ടെന്ന് അവർ വെളിപ്പെടുത്തുകയുണ്ടായി. തനിക്ക് സ്പെഷ്യൽതീവണ്ടി വേണ്ടി വരുമെന്നും അനേകം പരിചാരകന്മാരും സ്നേഹിതന്മാരും തന്റെകൂടെ ഉണ്ടായിരിക്കുമെന്നും അതിനു ചെലവ് വളരെയാകുമെന്നും അതിനാൽ തല്ക്കാലം ഇന്ത്യയിലേയ്ക്കു പോകാൻ സാധിക്കുകയില്ല എന്നും അവർ സ്വാമിജിയോടു പറഞ്ഞു.

സ്വാമിജി പാരീസിൽ താമസിക്കുന്ന കാലത്ത് തന്റെ പഴയ സുഹൃത്തും ആരാധകയുമായി മാഡം കാൽവെയുമായി കൂടുതൽ അടുത്തു പരിചയമായി. മാഡം കാൽവെ പാശ്ചാത്യദേശങ്ങളിലെ അക്കാലത്തെ സംഗീതനാടകവേദികളിലെ ഏറ്റവും വിഖ്യാതയായ ഗായികയായിരുന്നു. സംഗീതത്തിൽ മാത്രമല്ല മതപരവും ദാർശനികവുമായ കാര്യങ്ങളിലും അവർ ഗാഢമായ അറിവു നേടിയിരുന്നു. അവരെക്കുറിച്ച് സ്വാമിജി എഴുതി: 'അവർ ജനിച്ചതു ദരിദ്രയായിട്ടാണ്; എന്നാൽ തന്റെ ജന്മസിദ്ധമായ വാസനകൾകൊണ്ടും, അദ്ഭുതാവഹമായ പ്രയത്നവും നിഷ്ഠയുംകൊണ്ടും, കടുത്ത കഷ്ടപ്പാടുകളോടു മല്ലടിച്ചും അവരിന്നിപ്പോൾ വളരെയേറെ സമ്പന്നയാണ്; രാജാക്കന്മാരാലും ചക്രവർത്തിമാരാലും ആദരിക്കപ്പെടുകയും ചെയ്യുന്നു...സംഗീതത്തിൽ വിദഗ്ദ്ധരായിട്ട് വേറെയും പല സ്ത്രീകളും പുരുഷന്മാരും ഉണ്ടെന്നിരിക്കിലും കാൽവേയുടെ വിജ്ഞാനത്തോടൊത്ത ആ ജന്മവാസന അന്യാദൃശമാകുന്നു. സൗന്ദര്യം, താരുണ്യം, വാസന, കിന്നരകണ്ഠം ഇവയുടെ അപൂർവ്വ

സമ്മേളനം കാൽവേയ്ക്കു് പാശ്ചാത്യഗായകരുടെ ഇടയിൽ സർവ്വോന്നതസ്ഥാനം സമ്പാദിച്ചുകൊടുത്തിരിക്കുന്നു. ദുഃഖദാരിദ്ര്യങ്ങളേക്കാൾ വലിയ ആചാര്യൻ ഇല്ലതന്നെ. ബാല്യകാലത്തിലെ കടുത്ത ദാരിദ്ര്യം, ക്ലേശങ്ങൾ, കഷ്ടപ്പാടുകൾ ഇവയോടുള്ള നിരന്തരസമരം – അവരെ ഇന്നത്തെ വിജയത്തിലെത്തിച്ച ആ സമരം – അവരുടെ ജീവിതത്തിൽ അപൂർവ്വമായ ഒരു സഹതാപവും ചിന്താഗഹനതയും വിശാലവീക്ഷണവും ഉണ്ടാക്കിയിട്ടുണ്ടു്.'

മിസ് ജോസഫൈൻ മക്ലൗഡ് സ്വാമിജിയെ പല വിധത്തിലും സഹായിക്കുകയുണ്ടായി. പാരീസിലും പരിസരങ്ങളിലും വിനോദത്തിനും വിജ്ഞാനസമ്പാദനത്തിനുമായി ഓരോ വിശിഷ്ട സ്ഥാനങ്ങളിലേയ്ക്കു് സ്വാമിജിയെ കൂട്ടിക്കൊണ്ടുപോയതു് അവരാണു്. സ്വാമിജിക്കു് പ്രചാരണപ്രവർത്തനങ്ങളിൽനിന്നും വിശ്രമം വേണമെന്നു് അവർ കണ്ടു. അദ്ദേഹത്തിന്റെ മനസ്സു് അതിഗഹനതലങ്ങളിൽ ആണ്ടുപോകാതെ നോക്കുക തന്റെ കടമയും അവകാശവുമായി അവർ കരുതി. അവരുടെ അതിഥിയായിരിക്കുമ്പോൾ, അദ്ദേഹത്തിനു് യഥേഷ്ടം വരാം, പോകാം. മറ്റുള്ളവർ അദ്ദേഹത്തെ ചോദ്യങ്ങൾ ചോദിച്ചു വിഷമിപ്പിക്കും; എന്നാൽ മിസ് മക്ലൗഡ് അങ്ങനെയൊന്നും ചെയ്യാറില്ല. അവരുടെ ഉത്സാഹം സ്വാമിജിയെ വിനോദിപ്പിച്ചു. എന്നാൽ ചിലപ്പോൾ സ്വാമിജി തന്റെ ജീവിതത്തിലെ ഏററവും ആത്മോത്തേജകങ്ങളായ ചില പ്രഭാഷണങ്ങൾ അവരുടെ മുമ്പിൽവെച്ചു നടത്തിയിട്ടുണ്ടു്. ആദ്യം മുതല്ക്കേ അവർ സ്വാമിജി ഒരദ്ധ്യാത്മപ്രവാചകനെന്നു്, ദൈവദൂതനെന്നു്, തിരിച്ചറിഞ്ഞു; അദ്ദേഹത്തിന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിൽ അതീവ തല്പരയാവുകയും ചെയ്തു. അവർ ഗീത നേരത്തെ പഠിച്ചിട്ടുണ്ടായിരുന്നു; ഗീതയാണു് അവരുടെ വീക്ഷണത്തെ രൂപപ്പെടുത്തിയിരുന്നതു്. മിസ്സിസ് ഓളി ബുള്ളും ശാരദാനന്ദസ്വാമികളും മററും ഒരുമിച്ചു് മിസ് മക്ലൗഡ് ഇന്ത്യയിൽ വന്നുവെന്ന നേരത്തെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ബേലൂർമഠത്തിനു സമീപം അവർ വളരെനാൾ താമസിക്കുകയും സ്വാമിജിയെ സന്ദർശിക്കുകയും ചെയ്തിരുന്നു. മിസ് മക്ലൗഡിനു് സ്വാമിജി ഗുരുവും സുഹൃത്തുമായിരുന്നു; സ്വാമിജിയെക്കുറിച്ചു് അവർക്കു് നിരവധി വിജ്ഞേയങ്ങളും രസകരങ്ങളുമായ കാര്യങ്ങൾ പറയാനുണ്ടായിരുന്നു.

ഫ്രാൻസിൽ ഏകദേശം മൂന്നുമാസത്തെ താമസത്തിനുശേഷം സ്വാമിജി ഒക്ടോബർ 24–ാം തീയതി രാത്രി 'ഓറിയൻറൽ എക്സ്പ്രസ്സ്' തീവണ്ടിയിൽ യാത്ര തിരിച്ചു. മോൺഷർ ലോയ്സണും ഭാര്യയും, മോൺഷർ ഷൂല് ബവാ, മാഡം കാൽവേ, മിസ് ജോസഫൈൻ മക്ലൗഡ് എന്നിവരുമായിരുന്നു സഹയാത്രികർ. അടുത്ത

ശീതകാലത്ത് ഗാനപരിപാടികൾ വേണ്ടെന്നുവെച്ചിട്ട് മാഡം കാൽവേ സമശീതോഷ്ണമായ ഈജിപ്റ്റിൽ വിശ്രമിക്കാൻ തീർച്ചപ്പെടുത്തി. അവരുടെ അതിഥിയായിട്ടാണ് സ്വാമിജി പോയത്. 25-ാം തീയതി വൈകുന്നേരം യാത്രികർ വിയന്നയിലെത്തി; അവിടെ അവർ മൂന്നു ദിവസം താമസിച്ചു. കാണേണ്ട പല സ്ഥലങ്ങളും അവർ പോയിക്കണ്ടു. അവയിൽ സ്കോൺബ്രൂൺ കൊട്ടാരം പ്രത്യേകം പ്രസ്താവ്യമാകുന്നു. നെപ്പോളിയന്റെ മകൻ ബന്ധനസ്ഥനെപ്പോലെ പാർത്തിരുന്നതും നൈരാശ്യത്താൽ ഭഗ്നഹൃദയനായി മരണമടഞ്ഞതും ഇവിടെയാണ്. ഈ സംഭവത്തെ ചിത്രീകരിച്ചു രചിച്ചിട്ടുള്ള* 'യുവഗൃദ്ധ്റൻ' എന്ന നാടകം സാറാബെൺഹാട്ട് അഭിനയിക്കുന്നത് സ്വാമിജി ആയിടെ കണ്ടിരുന്നു. ഈ കൊട്ടാരത്തിലെ ഓരോ മുറിയും ഓരോ രാജ്യത്തെ ഉപകരണങ്ങൾകൊണ്ടും കലാവസ്തുക്കൾകൊണ്ടും അലങ്കരിക്കപ്പെട്ടിരിക്കുന്നതു കണ്ട് സ്വാമിജിക്ക് വലിയ കൗതുകം തോന്നി. ഇന്ത്യയും ചൈനയും അക്കൂട്ടത്തിൽ വിസ്മരിക്കപ്പെട്ടിരുന്നില്ല; ഭാരതീയാലങ്കാരങ്ങൾ അദ്ദേഹത്തെ വളരെയേറെ സന്തോഷിപ്പിച്ചു. കാഴ്ചബംഗ്ലാവും കാണുകയുണ്ടായി; അതിലെ ശാസ്ത്രവിഭാഗവും ഡച്ച് ചിത്രങ്ങളും പ്രത്യേകിച്ചും ശ്രദ്ധാർഹമായിരുന്നു. പാരീസിനെ അപേക്ഷിച്ചു നോക്കുമ്പോൾ യൂറോപ്പിലെ മറ്റു നഗരങ്ങളൊക്കെ മോശമായിട്ടാണ് സ്വാമിജിക്കു തോന്നിയത്. ''ടർക്കി യൂറോപ്പിലെ രോഗി'യെങ്കിൽ ആസ്ത്രിയ 'യൂറോപ്പിലെ രോഗിണി'യാകുന്നു.'' എന്ന് സ്വാമിജി പറയുകയുണ്ടായി.

ഒക്ടോബർ 28-ാം തീയതി യാത്രാസംഘം 'ഓറിയന്റൽ എക്സ്പ്രസ്സി'ൽ കോൺസ്റ്റാന്റിനോപ്പിളിലേക്കു പുറപ്പെട്ടു; വഴിക്ക് ഹംഗേറി, സെർവ്വിയാ, റുമേനിയ, ബൾഗേറിയ എന്നിവ കടന്ന് 30-ാം തീയതി അവർ കോൺസ്റ്റാന്റിനോപ്പിളിലെത്തി. അവിടെ ചുങ്കസ്ഥലത്ത് അവരുടെ പുസ്തകങ്ങളും രേഖകളുമെല്ലാം അധികൃതർ പിടിച്ചെടുത്തു. ചൂടുപിടിച്ച വാഗ്വാദത്തിനുശേഷം വളരെ പണിപ്പെട്ട് രണ്ടു പുസ്തകമൊഴിച്ചു ബാക്കിയൊക്കെ തിരിച്ചുകിട്ടി.

കോൺസ്റ്റാന്റിനോപ്പിളിൽ എത്തിയതിന്റെ പിറ്റേന്ന് സ്വാമിജിയും മിസ് മക്ലൗഡുംകൂടി സ്കൂട്ടാരിയിൽ പോകാൻ തീർച്ചയാക്കി. യൂറോപ്പിനെ ഏഷ്യാ മൈനറിൽനിന്നു വേർതിരിക്കുന്ന കടലിടുക്കിന്റെ മറുകരയിലാണ് സ്കൂട്ടാരി. പലസ്തീനിലേക്കു പോകുംവഴി പേരെ ഹയാസിന്ത് അവിടെ എത്തിയിട്ടുണ്ടായിരുന്നു. സ്വാമികൾക്കും മക്ലൗഡിനും ടർക്കിഷ്ഭാഷയോ അറബിഭാഷയോ

* L'aiglon (The Young Eagle)

നിശ്ചയമില്ലാതിരുന്നതുകൊണ്ട് ചില ബുദ്ധിമുട്ടുകളുണ്ടായി. ആംഗ്യംകൊണ്ട് ഒരു ബോട്ടു വാടകയ്ക്കെടുത്ത് സ്കുട്ടാരിയിലെത്തി; സ്വാമിജി ഹയാസിന്തിനെ കണ്ടു. അന്ന് സ്വാമിജിക്ക് ഒരു ശവക്കോട്ടയിൽവെച്ചു വേണ്ടിവന്നു ആഹാരം കഴിക്കാൻ, വേറെ സൗകര്യമായ സ്ഥലമൊന്നും കിട്ടാഞ്ഞതുകൊണ്ട്. അവർ പോയ ബോട്ടു കണ്ടെത്താൻ കുറെ വിഷമിച്ചു; ഒടുവിൽ എതിർകരയിൽ താമസസ്ഥലത്തുനിന്ന് വളരെയകലെ ഒരിടത്താണ് കൊണ്ടുപോയിറക്കിയത്. കോൺസ്റ്റാൻറിനോപ്പിളിലെ താമസം സ്വാമിജി പല പ്രകാരത്തിലും പ്രയോജനപ്പെടുത്തി. പ്രധാനപ്പെട്ട എല്ലാ സ്ഥലങ്ങളും സന്ദർശിച്ചു. കാഴ്ചബംഗ്ലാവ്, ശവമടക്കാനുപയോഗിക്കുന്ന കല്ലറകൾ, വിദേശികൾ താമസിക്കുന്ന ഇടം, പഴയ ഭയങ്കരമായ തുറുങ്കു സ്ഥിതിചെയ്യുന്ന മതിൽക്കെട്ട്, എന്നും പീരങ്കി മുഴക്കാനുപയോഗിക്കുന്ന ഉയർന്ന സ്ഥാനവും അവിടെ നിന്നുകൊണ്ടു കാണാവുന്ന മനോഹരമായ പ്രകൃതിദൃശ്യം, ഇവയെല്ലാം സ്വാമിജി കണ്ടു.

മിസ്റ്റർ മാക്സിമിൽനിന്നും കൂടെ കൊണ്ടുവന്നിരുന്ന പരിചായകക്കത്തുകൾവഴി വിയന്നയിലും കോൺസ്റ്റാൻറിനോപ്പിളിലും സ്വാമിജി പല വിശിഷ്ട വ്യക്തികളേയും കാണുകയുണ്ടായി. അങ്ങനെ കോൺസ്റ്റാൻറിനോപ്പിളിൽ അദ്ദേഹം ഫ്രഞ്ചു പ്രതിനിധിയോടൊരുമിച്ച് ആഹാരം കഴിച്ചു; ഒരു ഗ്രീക് പാഷായുമായി പരിചയപ്പെട്ടു. പേരേ ഹയാസിന്തിന് കോൺസ്റ്റാൻറിനോപ്പിളിൽ പൊതുസദസ്സുകളിൽ പ്രസംഗിക്കാൻ അനുവാദമില്ലാതിരുന്നതിനാൽ സ്വാമിജിക്കും അനുവാദം നിഷേധിക്കപ്പെട്ടു. എന്നാലും പല ചർച്ചാസമ്മേളനങ്ങളും പ്രഭാഷണങ്ങളും ഏർപ്പാടു ചെയ്തിരുന്നു. ശ്രദ്ധാലുക്കളായ ശ്രോതാക്കളോട് സ്വാമിജി വേദാന്തമതത്തെക്കുറിച്ചു സംസാരിച്ചു.

കോൺസ്റ്റാൻറിനോപ്പിളിൽ ഏതാനും ദിവസങ്ങൾ കഴിച്ച ശേഷം സ്വാമിജിയും സംഘവും ഏഥൻസിലേയ്ക്ക് കപ്പൽ കയറി; വഴിക്ക് കോൺസ്റ്റാൻറിനോപ്പിളിലെ തുറമുഖമായ 'ഗോൾഡൻ ഹോൺ' കണ്ടു; മാർമോറ ദ്വീപസമൂഹത്തിൽ ഒരു ഗ്രീക് സന്ന്യാസിമഠം സന്ദർശിച്ചു; അവിടത്തെ ഏർപ്പാടുകൾ കണ്ട് സ്വാമിജിക്ക് സന്തോഷം തോന്നി. ഒരു ദ്വീപിൽവെച്ച് പ്രസിദ്ധനായ പ്രൊഫസ്സർ ലെപ്പറെ സ്വാമിജി കാണുകയുണ്ടായി. ലെപ്പർ മദ്രാസിൽ പച്ചയ്യപ്പാകോളേജിൽ പ്രൊഫസ്സറായിരിക്കുമ്പോൾ സ്വാമിജിക്ക് അദ്ദേഹത്തെ പരിചയമുണ്ടായിരുന്നു. മറ്റൊരു ദ്വീപിൽ കടൽത്തീരത്ത് ഒരു പുരാതനദേവാലയത്തിൻെറ അവശിഷ്ടങ്ങൾ കണ്ടു; വരുണനെ പ്രതിഷ്ഠിച്ചിരുന്ന ഒരു ക്ഷേത്രമായിരുന്നിരിക്കാമത് എന്ന് സ്വാമിജി അഭിപ്രായപ്പെട്ടു

ഏഥൻസിൽ എത്തി നാലുനാൾ കഴിഞ്ഞു് സ്വാമിജി ഈജിപ്റ്റിലേയ്ക്കു പോകാൻ റഷ്യയുടെ വക 'സർ' എന്ന കപ്പലിൽ പുറപ്പെട്ടു. ഈജിപ്റ്റിൽ കെയ്റോവിലെ കാഴ്ചബംഗ്ലാവിൽ അദ്ദേഹത്തിനു വളരെയേറെ താത്പര്യം തോന്നി. ഈജിപ്റ്റിനെ പുരാതനകാലത്തു ലോകത്തിലെ പ്രമുഖവും പ്രബലവുമായ രാജ്യങ്ങളിലൊന്നാക്കിത്തീർത്ത ഫാരോവാകളുടെ ഭരണത്തിലേയ്ക്കു് സ്വാമിജി ഭാവനയിൽ കൂടെക്കൂടെ സഞ്ചരിച്ചിരുന്നു. ഇതൊക്കെയായാലും ഉൾക്കാമ്പിൽ അദ്ദേഹം എല്ലാ ലൗകികകാര്യങ്ങളിൽനിന്നും നിവൃത്തനായിട്ടാണു് കഴിഞ്ഞിരുന്നതു്. ലൗകികമായ സകലത്തിന്റെയും അന്തസ്സാരശൂന്യത, ദുർഭേദ്യമായ മായാബന്ധനത്തെക്കുറിച്ചു് അദ്ദേഹത്തെ ഗാഢമായി ചിന്തിപ്പിച്ചു. അദ്ഭുതദൃശ്യങ്ങളായ പിരമിഡ്ഡുകളും[1] സ്ഫിൻക്സും[2] ലോകവിരക്തിയാണു് സ്വാമിജിയിൽ ഉളവാക്കിയതു്. രണ്ടാം തവണത്തെ പാശ്ചാത്യസന്ദർശനാരംഭംമുതൽ പ്രകടമായിരുന്ന ധ്യാനഭാവം ഇപ്പോൾ അതിന്റെ ഉച്ചകോടിയിലെത്തി. പാരീസിൽ പലപ്പോഴും അദ്ദേഹത്തിന്റെ മനസ്സു പരിതഃസ്ഥിതികളിൽനിന്നെല്ലാം വിട്ടാണു് നിന്നിരുന്നതു്; ഇവിടെ ഈജിപ്റ്റിൽ ജീവിതഗ്രന്ഥത്തിന്റെ ഒടുവിലത്തെ താളുകൾ മറിക്കുകയാണോ എന്നു തോന്നിയിരുന്നു. പുരാതനദേവാലയങ്ങളുടെയും മനോഹരദൃശ്യങ്ങളുടെയും നടുവിൽ നൈൽനദിയിൽ കഴിച്ചുകൂട്ടിയ നാളുകൾപോലും അദ്ദേഹത്തെ സ്പർശിച്ചില്ല. ആ ദിവസങ്ങളിൽ അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന ഒരാൾ ഈവിധം പറയുകയുണ്ടായി: 'ഓ, എത്ര ശ്രാന്തനും അസക്തനുമായിട്ടാണു് അദ്ദേഹം കാണപ്പെട്ടിരുന്നതു് !'

കൂടാതെ കാരണങ്ങൾ വേറെയും ഉണ്ടായിരുന്നു. അങ്ങകലെ ഇന്ത്യയിൽ സ്വാമിജിയുടെ ഉത്തമസുഹൃത്തും ശിഷ്യനുമായ മിസ്റ്റർ സേവിയർ ദേഹം വെടിഞ്ഞിരുന്നു. സ്വാമിജി അതു് ദിവ്യദൃഷ്ടികൊണ്ടു് അറിഞ്ഞു. ഇന്ത്യയിലേയ്ക്കു് മടങ്ങാൻ അദ്ദേഹത്തിനു് ബദ്ധപ്പാടായി. പെട്ടെന്നൊരു ദിവസം സ്വാമിജി കൂട്ടുകാരോടു പറഞ്ഞു, താൻ ഇന്ത്യയിലേയ്ക്കു മടങ്ങുകയാണെന്നു്. അതു് അവരെയെല്ലാം സങ്കടപ്പെടുത്തി. മാഡം കാൽവേ, റോമൻ കത്തോലിക്കരുടെ രീതിയിൽ 'പ്രിയപിതാവേ,' എന്നാണു് അദ്ദേഹത്തെ സംബോധന ചെയ്തിരുന്നതു്. മിസ് മക്ലൗഡിനു് സ്വാമിജി ഗുരുവും സുഹൃത്തുമായിരുന്നു. മോൺഷർ ബ്വാ മഹനായ ഒരു

1 പിരമിഡ് = ഈജിപ്റ്റിലെ കൂറ്റൻ ശവകുടീരങ്ങൾ.

2 സ്ഫിൻക്സ് = സ്ത്രീയുടെ തലയുള്ളതും പതിയിരിക്കുന്നതുമായ ഒരു സിംഹത്തിന്റെ രൂപം.

ചിന്തകനായും ഈശ്വരപുരുഷനായും അദ്ദേഹത്തെ കരുതി. അതിനാൽ സങ്കടത്തോടും നിസ്സഹായതാബോധത്തോടും ഈശ്വരേച്ഛയെന്ന് ആശ്വസിച്ചുമാണ് അവർ സ്വാമിജിയുടെ ആശീർവാദങ്ങൾ സ്വീകരിച്ചുകൊണ്ട് അവസാനമായി യാത്ര പറഞ്ഞത്.

ആദ്യം കിട്ടിയ പെനിൻസുലർ ആൻഡ് ഓറിയൻറൽ കമ്പനിവക കപ്പലിൽ സ്വാമിജി ഇന്ത്യയിലേയ്ക്കു തിരിച്ചു. കപ്പൽ ഭാരതത്തിൻെറ തീരം സ്പർശിച്ചപ്പോൾ സ്വാമിജിയുടെ ആനന്ദം സീമാതീതമായിരുന്നു. സതീർത്ഥ്യരെയും ശിഷ്യരെയും കാണാനുള്ള തീവ്രാഭിലാഷം ഇതാ സഫലമാകാറായി. അദ്ദേഹത്തിൻെറ പ്രത്യാഗമനം തികച്ചും അവിജ്ഞാതമായിരുന്നു. ബോംബെയിൽനിന്നും കല്ക്കത്തയ്ക്കുള്ള യാത്രയ്ക്കിടയിൽ അപ്രതീക്ഷിതമായി ശ്രീ മന്മഥനാഥഭട്ടാചാര്യനെ കണ്ടുമുട്ടി. അദ്ഭുതത്തോടെ ഇരുവരും പരസ്പരം മിഴിച്ചുനോക്കി: എന്നിട്ട് സോത്സാഹം സംഭാഷണം തുടങ്ങി.

1900-ാമാണ്ട് ഡിസംബർ 9-ാം തീയതി കുറെ ഇരുട്ടിയ ശേഷം സ്വാമിജി ബേലൂർമഠത്തിലെത്തി. സ്വാമിമാരും ബ്രഹ്മചാരികളും അത്താഴം കഴിച്ചുകൊണ്ടിരിക്കെ തോട്ടക്കാരൻ ഓടിക്കിതച്ചെത്തി 'ഒരു സാഹേബ് എത്തിയിരിക്കുന്നു!' എന്നു വിളിച്ചുപറഞ്ഞു. ആരാണീ അസമയത്തെത്തിയിരിക്കുന്ന സാഹേബെന്നും എന്തിനായിരിക്കാം വന്നിരിക്കുന്നതെന്നും അന്തേവാസികളുടെയിടയ്ക്ക് വലിയ ഉദ്വേഗവും ഉത്കണ്ഠയുമായി. അപ്പോഴതാ അവരെയെല്ലാം അദ്ഭുതാനന്ദത്തിലാഴ്ത്തിക്കൊണ്ട് സാഹേബ് അവരുടെ നടുക്കേയ്ക്ക് പാഞ്ഞെത്തിയിരിക്കുന്നു! ആരാണ് സാഹേബ് എന്നറിഞ്ഞപ്പോൾ അന്നു രാത്രി പിന്നെ ഉറക്കമൊന്നുമുണ്ടായില്ല. 'സ്വാമിജി എത്തിയിരിക്കുന്നു, സ്വാമിജി എത്തിയിരിക്കുന്നു,' എന്ന് എല്ലാവരും സോദ്വേഗം വിളിച്ചുപറഞ്ഞു. അവക്ക് തങ്ങളുടെ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. അന്ന് അത്താഴത്തിന് *ഖിച്ച്ഡിയാണുണ്ടാക്കിയിരുന്നത്. വേഗം ഇല വെച്ച് സ്വാമിജിക്ക് ഖിച്ച്ഡി വിളമ്പി. അതു കഴിച്ചിട്ട് മാസങ്ങൾ പലതായല്ലൊ; സ്വാമിജി വളരെ സ്വാദോടെ ധാരാളംകഴിച്ചു. അതു കഴിഞ്ഞ് എല്ലാവരും കൂടി ഓരോ കഥകളും പറഞ്ഞു കാലം കഴിച്ചു. സ്വാമിജി പാശ്ചാത്യനാടുകളിൽ തനിക്കുണ്ടായ ഓരോ അനുഭവങ്ങൾ പറഞ്ഞുകേൾപ്പിച്ചു. അവരുടെ ആനന്ദത്തിന് അതിരുണ്ടായിരുന്നില്ല. അദ്ദേഹം അപ്രതീക്ഷിതമായി തങ്ങളുടെ അടുത്തു മടങ്ങിയെത്തി. അവരുടെ ഭാവവികാരങ്ങൾ വിവരി

* ഖിച്ച്ഡി = അരിയും പരിപ്പും പച്ചക്കറിയും മസാലകളും ഒരുമിച്ചു ചേർത്തു വേവിച്ചുണ്ടാക്കുന്ന ആഹാരം.

ക്കാൻ വാക്കില്ല. ഇനി, അന്നവരതറിഞ്ഞില്ലെങ്കിലും, അവസാനം വരെ സ്വാമിജി അവരോടൊരുമിച്ചുണ്ടായിരിക്കും.

പ്രഥമസന്ദർശനാവസരത്തിൽ പാശ്ചാത്യദേശങ്ങളിലെ സംഘടനയും ശക്തിയും ജനായത്തരീതികളും കണ്ട് തനിക്കു മതിപ്പു തോന്നിയിരുന്നുവെന്നും, എന്നാലിപ്പോൾ അവിടത്തെ വ്യാപാര മത്സരസ്ഥിതിയധികവും, ലോഭവും സ്വാർത്ഥവും, അധികാരങ്ങൾക്കും അവകാശങ്ങൾക്കും വേണ്ടിയുള്ള മത്സരവും, നിറഞ്ഞതായി താൻ കാണുന്നുവെന്നും സ്വാമിജി പ്രസ്താവിച്ചു. വമ്പിച്ച സംഘടനകൾ ചെറുചെറു വ്യവസായങ്ങളെ മിഴുങ്ങുന്ന ഏർപ്പാടിന് അദ്ദേഹം എതിരായിരുന്നു; അതു തനി ചൂഷണവും പീഡനവും തന്നെ. 'കരുത്തുററ ഒരു സംഘടനയെ അഭിനന്ദിക്കാൻ അദ്ദേഹത്തിനു കഴിയുമായിരുന്നു; പക്ഷേ, ചെന്നായ്ക്കളുടെ പററത്തിൽ എന്തു കൗതുകമാണുണ്ടാകാവുന്നതു്?' പക്വമായ അനുഭവത്തിന്റെ വെളിച്ചത്തിൽ പാശ്ചാത്യദേശം നരകതുല്യമായിട്ടാണു് തനിക്കു തോന്നിയതെന്നും നവീന രാജ്യങ്ങൾ ഇതുവരെ പ്രാപിച്ചതോ എന്നെങ്കിലും പ്രാപിക്കുകയോ ചെയ്യുന്നതിനെക്കാളേറെ മാനവസദാചാരമെന്ന ആദർശത്തോടു് ചൈന സമീപിച്ചിട്ടുണ്ടെന്നും സ്വാമിജി പ്രസ്താവിക്കുകയുണ്ടായി.

ഈ അദ്ധ്യായം അവസാനിപ്പിക്കുന്നതിനു മുമ്പ്, സ്വാമിജിയുടെ രണ്ടാമത്തെ പാശ്ചാത്യസന്ദർശനകാലത്തു് അദ്ദേഹത്തിന്റെ മനോഭാവത്തെയും പെരുമാററങ്ങളെയും കുറിച്ചു് സിസ്റ്റർ നിവേദിതയ്ക്കുണ്ടായ അഭിപ്രായം അറിയുന്നതു് രസാവഹമായിരിക്കുമല്ലൊ. നിവേദിതയെഴുതുന്നു:

'യൂറോപ്പിലും അമേരിക്കയിലും കഴിച്ച ഈ മാസമെല്ലാം പരിതഃസ്ഥിതികളോടു സ്വാമിജി കാണിച്ച തികഞ്ഞ അവഗണനയാണു് അദ്ദേഹത്തിന്റെ അക്കാലത്തെ മനോഭാവത്തെക്കുറിച്ചു് ആളുകൾക്കു ലഭിച്ച പ്രസ്താവ്യമായ ബോധം. നിലവിലുള്ള നിലയും വിലയുമൊന്നും അദ്ദേഹത്തെ തീരെ സ്പർശിച്ചില്ല. വിജയം കൈയ്‌വരുമ്പോൾ ഒരിക്കലും അദ്ദേഹം അദ്ഭുതപ്പെട്ടു നടുങ്ങുകയോ മിഴിയ്ക്കുകയോ ചെയ്തിരുന്നില്ല, തന്നിൽക്കൂടി പ്രവർത്തിക്കുന്ന ശക്തിയുടെ മഹത്ത്വത്തെക്കുറിച്ചു് അദ്ദേഹത്തിനു് അത്രകണ്ടു് ഗാഢമായ ബോധമുണ്ടായിരുന്നതുകൊണ്ടു്. ബാഹ്യമായ പരാജയംകൊണ്ടു് യാതൊരു പരിഭ്രമവും അദ്ദേഹത്തിനു തോന്നിയിരുന്നുമില്ല. ജയവും തോൽവിയും വരും, പോകും; അദ്ദേഹം അവയുടെ സാക്ഷി....

പാശ്ചാത്യദേശങ്ങളിലെ ഭോഗലാലസതയുടെ നടുവേ സ്വാമിജി നിർഭയം നിസ്സന്ദേഹം സഞ്ചരിച്ചു. പാവങ്ങളുടെ

മാതിരി മുണ്ടും രണ്ടാംമുണ്ടും മാത്രം ധരിച്ചും, തറയിലിരുന്നു കൈയ് കൊണ്ട് ആഹാരം കഴിച്ചും ഇന്ത്യയിൽ സ്വതന്ത്രമായി അദ്ദേഹം ജീവിക്കുന്നതു് ഞാൻ കണ്ടിട്ടുണ്ട്; അതേ മാതിരി, നിസ്സങ്കോചം, അദ്ദേഹം അമേരിക്കയിലെയോ ഫ്രാൻസിലെയോ സങ്കീർണ്ണമായ ജീവിതരീതികളും സ്വീകരിച്ചു. യതിയും നരപതിയും ഒരേ മാതൃകയുടെ ഇരുവശങ്ങളാണെന്നു് അദ്ദേഹം പറഞ്ഞു. ഉത്തമഭോഗത്തിൽ നിന്നും സർവ്വസ്വത്യാഗത്തിലേയ്ക്കു് ഒരു ചുവടേ അകലമുള്ളൂ. കഴിഞ്ഞ കാലത്തു് ഭാരതം അതിന്റെ അന്തസ്സ് നിഷ്കിഞ്ചനത്വത്തിനു ചുറ്റുമാണു പുലർത്തിയതു്; ഭാവിയിൽ സമ്പത്തിനു ചുറ്റും കുറെ അഭിമാനം വളർത്തണം.

വൈദേശികരുടെ ആതിഥ്യം സ്വീകരിച്ചുകൊണ്ട് വീടുതോറും കയറിയിറങ്ങുന്ന ആളുടെ ഭാഗധേയങ്ങൾ അടിക്കടി മാറിക്കൊണ്ടിരിക്കുമെന്നുള്ളതു് അനിവാര്യമാണ്. ഈ ഭാഗ്യവിപര്യയങ്ങൾ സ്വാമിജി അറിയാതേ ഇല്ലെന്നു തോന്നി. സ്വാമിജിക്കും മറ്റാരാളുടെ ഹൃദയത്തിനുമിടയ്ക്കു തടവായി യാതൊരു ആചാരമോ ചുറ്റുപാടോ നിന്നിരുന്നില്ല. സ്വേച്ഛാപ്രഭുവിനോടോ അമേരിക്കൻകോടീശ്വരനോടോ സംസാരിക്കുമ്പോഴും, ചൂഷിതരും മർദ്ദിതരുമായവരോടു സംസാരിക്കുമ്പോഴും, മനുഷ്യനിൽ കുടികൊള്ളുന്നതായി സ്വാമിജി പ്രസ്താവിക്കാറുള്ള ദിവ്യതയിൽ അദ്ദേഹത്തിനുള്ള വിശ്വാസം സമ്പൂർണ്ണവും അദ്ദേഹത്തിന്റെ ഉദ്ബോധനം ഋജുവുമായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ അതിരുകവിയുന്ന സ്നേഹവും കരുണയും പാവങ്ങളുടെ നേർക്കാണു പ്രവഹിച്ചിരുന്നതു്.

വിശ്വപൗരനെന്നും വിശ്വവിദ്യാർത്ഥിയെന്നും അദ്ദേഹത്തെ വിളിക്കുന്നതിൽ മറ്റുള്ളവർ അഭിമാനം കൊണ്ടിരുന്നുവെങ്കിലും, സ്വാമിജി സർവ്വദാ തന്റെ ഭാരതീയജന്മത്തിന്റെ മഹനീയതയിലാണു് നിലയുറപ്പിച്ചതു്. രാജോചിതമായ പരിതഃസ്ഥിതികളുടെയും സുവർണ്ണാവസരങ്ങളുടെയും നടുക്ക് ത്യാഗീശ്വരനാണ് കൂടുതൽ കൂടുതൽ പ്രകടമായി വിളങ്ങിക്കൊണ്ടിരുന്നതു്.'

## മായാവതീസന്ദർശനം

ഇന്ത്യയിൽ മടങ്ങിയെത്തി ആദ്യം സ്വാമിജി ചെയ്തതു് മായാവതി അദ്വൈതാശ്രമത്തിൽ പോയി മിസ്സിസ് സേവിയറെ കാണുകയാണു്. ഡിസംബർ 9–ാംതീയതി ബേലൂർമഠത്തിൽ മടങ്ങിയെത്തിയപ്പോഠം, തൻെറ പ്രിയ ശിഷ്യനായ മിസ്റ്റർ ജെ. എച്ച്. സേവിയറുടെ നിര്യാണത്തെ സംബന്ധിച്ചു് യൂറോപ്പിൽ വെച്ചു തനിക്കുണ്ടായ ദിവ്യജ്ഞാനത്തിനു് സ്ഥിരീകരണം ലഭിച്ചു. 1900ഒക്ടോബർ 28–ാംതീയതി സേവിയർ പരലോകപ്രാപ്തനായി. താൻ മായാവതിയിലേയ്ക്കു ചെല്ലുന്നുണ്ടെന്നും കൃത്യമായ തീയതി പുറപ്പെടുംമുമ്പു് അറിയിച്ചുകൊള്ളാമെന്നും സ്വാമിജി ഉടനെ മിസ്സിസ് സേവിയർക്കു് കമ്പിയടിച്ചു. സ്വാമിജിയുടെ താമസത്തിനുവേണ്ട ഏർപ്പാടുകഠം ചെയ്യുന്നതിനു സൗകര്യം കിട്ടാൻ കുറഞ്ഞതു് എട്ടു ദിവസംമുമ്പെങ്കിലും വിവരം അറിയിക്കണമെന്നു് അവർ മറുപടി എഴുതി. പക്ഷേ സ്വാമിജി കാഠ്ഗോഡം റെയിൽ വെസ്റ്റേഷനിൽ എപ്പൊഴാണു് എത്തുന്നതു് എന്ന വിവരം വളരെ വൈകിയിട്ടേ മായാവതിയ ർ കിട്ടിയുള്ളു. കൂലിക്കാരെയും പല്ലക്കു ചുമട്ടുകാരെയും ഏർപ്പാടു ചെ ൻ ആശ്രമാംഗങ്ങഠംക്കു് വളരെ പ്രയാസപ്പെടേണ്ടിവന്നു.

ശ്രീ ശിവാനന്ദസ്വാമികളും സദാനന്ദസ്വാമികളും ഒരുമിച്ചു് സ്വാമിജി 29–ാംതീയതി കാലത്തു് കാഠ്ഗോഡത്തിലെത്തി. സ്വാമിജിക്കു പനിയുണ്ടായിരുന്നു. കുന്നു കയറുന്നതിനു മുമ്പു് ഒരു ദിവസം അവിടെ വിശ്രമം വേണ്ടിവന്നു. കാലാവസ്ഥ തീരെ അനുകൂലമായിരുന്നില്ല. അക്കൊല്ലത്തെ മഞ്ഞുകാലം അതികഠിനമായിരുന്നു; വിശേഷിച്ചും സ്വാമിജിയുടെ ഈ യാത്രാവസരത്തിൽ. റെയിൽവെ സ്റ്റേഷനിൽനിന്നും മായാവതിയിലേയ്ക്കു് അറുപത്തഞ്ചു മൈൽ ദൂരമുണ്ടു്. യാത്ര തീരെ രസകരമായിരുന്നില്ല. വഴിക്കു വല്ലാതെ മഞ്ഞുപെയ്തു. കാലാവസ്ഥയുടെ പ്രാതികൂല്യത്തെയൊന്നും ഗണ്യമാക്കാതെ സ്വാമിജി യാത്രികരെ ഉത്സാഹിപ്പിച്ചുകൊണ്ടേയിരുന്നു.

സ്വാമിജിയും അനുചരരും 1901 ജനുവരി 3–ാംതീയതി മായാവതിയിലെത്തി. ആശ്രമത്തിൻെറ സ്ഥാനവും കെട്ടിടങ്ങളും അകലെനിന്നു കണ്ടപ്പോഠേ സ്വാമിജിക്കു വലിയ സന്തോഷമായി. മലയിടുക്കിലുള്ള അരുവിയുടെ അടുത്തെത്തിയപ്പോഠം ആശ്രമത്തിൽ പന്ത്രണ്ടുമണി അടിക്കുന്നതു കേട്ടു. ആശ്രമത്തിലെത്താൻ

ധിറുതിയായതുകൊണ്ടു് സ്വാമിജി കുതിരപ്പുറത്തു കയറി വേഗത്തിൽ ഓടിച്ചുപോയി. സ്വാമിജിയുടെ സന്ദർശനം പ്രമാണിച്ചു് ആശ്രമം പച്ചിലകൾകൊണ്ടും പൂക്കൾകൊണ്ടും ഭംഗിയായി അലങ്കരിച്ചിരുന്നു.

നിർഭാഗ്യമെന്നു പറയട്ടെ, സ്വാമിജിയുടെ താമസക്കാലത്തു മായാവതി മിക്കപ്പോഴും മഞ്ഞിൽ മൂടിക്കിടക്കുകയായിരുന്നു, തന്മൂലം അദ്ദേഹത്തിനു് നടക്കാൻ പോകാൻ സാധിച്ചില്ല; മുറിക്കകത്തുതന്നെ കഴിച്ചുകൂട്ടേണ്ടിവന്നു. 18-ാംതീയതിവരെ സ്വാമിജി അവിടെ താമസിച്ചു; സമീപസ്ഥലങ്ങളിൽനിന്നു പലരും അദ്ദേഹത്തെ കാണാൻ വന്നിരുന്നു. അദ്ദേഹത്തിന്റെ ദേഹസ്ഥിതി മോശമായിക്കൊണ്ടാണിരുന്നതു്. മനസ്സിനു് വലിയ ഉല്ലാസമുണ്ടായിരുന്നെങ്കിലും കായക്ലേശം അല്പംപോലും താങ്ങാൻ സ്വാമിക്കു് വയ്യാതായി എന്നു് വ്യക്തമായിരുന്നു; ഇടയ്ക്കിടെ കാസത്തിന്റെ ഉപദ്രവം ഉണ്ടാകാറുമുണ്ടു്. അപ്പോൾ അദ്ദേഹത്തിനു് വയസ്സു് മുപ്പത്തിയെട്ടേ ആയിരുന്നുള്ളുതാനും.

സ്വാമിജിയുടെ സംഭാഷണങ്ങൾ മായാവതിയിലെ അന്തേവാസികൾക്കു് ഒരു നിരന്തരപ്രചോദനമായിരുന്നു. ഒരു ദിവസം അങ്ങനെ വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ അദ്ദേഹം പെട്ടെന്നെഴുന്നേററു്. അങ്ങോട്ടുമിങ്ങോട്ടും ഉലാത്താൻ തുടങ്ങി. വലിയ ഒരു സദസ്സിനോടു പ്രസംഗിക്കുംപോലെ ശബ്ദം ഉയർന്നു; കണ്ണുകൾ വികാരദീപ്തങ്ങളായി. പാശ്ചാത്യശിഷ്യരെക്കുറിച്ചു്, അവരുടെ മാതൃകാപരമായ ഭക്തിയെയും ഗുരുഭക്തിയെയും കുറിച്ചു്, തന്റെ ആജ്ഞ കിട്ടിയാൽ മരണവക്ത്രത്തിലേയ്ക്കു പാഞ്ഞുകയറുവാനുള്ള അവരുടെ സന്നദ്ധതയെക്കുറിച്ചു് — അങ്ങനെയുള്ളവർ ഒന്നോ രണ്ടോ അല്ല ഡസൻ കണക്കിനു് ആളുകൾ — സ്നേഹത്തോടും നിശ്ശബ്ദമായും രാജോചിതമായും അവർ തന്നെ സ്വീകരിച്ചുപചരിച്ചതിനെക്കുറിച്ചു്, തന്നിൽനിന്നു് ഒരു വാക്കു കിട്ടിയാൽ സർവ്വവും വെടിഞ്ഞു് തന്നെ അനുസരിക്കാനുള്ള അവരുടെ ആവേശത്തെക്കുറിച്ചു്, സംസാരിക്കുകയായിരുന്നു സ്വാമിജി. 'ക്യാപ്ററൻ സേവിയറെ നോക്കുവിൻ,' അദ്ദേഹം ഉദ്ഘോഷിച്ചു: 'അദ്ദേഹം ഈ പ്രസ്ഥാനത്തിനുവേണ്ടി മായാവതിയിൽ ഒരു രക്തസാക്ഷിയുടെ മരണം വരിച്ചതു കണ്ടില്ലേ!' മറെറാരവസരത്തിൽ അനുസരണത്തെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കെ അദ്ദേഹം പറഞ്ഞു: 'അനുസരണവും ബഹുമാനവും ആജ്ഞാപിച്ചുണ്ടാക്കാവുന്നതല്ല; അതു മററുള്ളവരിൽനിന്നു പിടിച്ചുമേടിക്കാവുന്നതല്ല. അതു് വ്യക്തിയെ ആശ്രയിച്ചാണിരിക്കുന്നതു്, ആളുടെ സ്നേഹപൂർവ്വമായ പ്രകൃതത്തെയും ഉദാത്തമായ സ്വഭാവത്തെയും, യഥാർത്ഥസ്നേഹത്തെയും മഹത്ത്വ

ത്തെയും ആക്കം എതിർത്തുനില്ക്കാനാവില്ല.' അതേസമയം അവനവൻ ഏറെറടുത്ത കത്തവ്യത്തോടും സംഘത്തോടും ആശ്രമാധിപതിയോടും കൂറു പുലത്തേണ്ടതിൻെറ ആവശ്യകതയെ സ്വാമിജി ഊന്നിപ്പറയുകയും ചെയ്തു.

അവിടെ ആശ്രമത്തിൽനിന്നും നടത്തേണ്ട പ്രവത്തനങ്ങളെക്കറിച്ച് സ്വാമിജി ഒരു ദിവസം ശ്രീ സ്വരൂപാനന്ദസ്വാമികളോട പറയുകയും ആവേശത്തോടും ഉല്ലാസത്തോടും അവ നടപ്പിക്കാൻ ഉപദേശിക്കുകയും ചെയ്തു. തന്നാലാവുന്നതൊക്കെ ചെയ്തുകൊള്ളാമെന്നും എന്നാൽ സഹപ്രവത്തകരുടെ സഹായസഹകരണങ്ങളും, അവർ കുറഞ്ഞതു മൂന്ന കൊല്ലമെങ്കിലും തുടച്ചയായി അവിടെ താമസിക്കുമെന്നുള്ള ഉറപ്പും, കൂടാതെ തനിയ്ക്കൊററയ്ക്ക് കാര്യങ്ങൾ നടത്താൻ സാധിക്കുകയില്ലെന്നും അദ്ദേഹം പറഞ്ഞു. സ്വാമിജിക്ക് കാര്യം മനസ്സിലായി; എല്ലാവരും ഒരുമിച്ചുകൂടിയപ്പോൾ ഓരോരുത്തരെയും വിളിച്ച് മൂന്നു കൊല്ലം താമസിക്കാൻ സമ്മതമാണോ എന്ന് അദ്ദേഹം ചോദിച്ചു. ശ്രീ വിരജാനന്ദസ്വാമികളൊഴിച്ച് മറെറല്ലാവരും സമ്മതിച്ചു. അദ്ദേഹത്തോട ചോദിച്ചപ്പോൾ അദ്ദേഹം വിനയത്തോടെ ദൃഢമായി അറിയിച്ചു. മറെറവിടെയെങ്കിലും ധ്യാനത്തിൽ മാത്രം ഏപ്പെട്ടു മാധുകരീഭിക്ഷയെടുത്ത് കുറച്ചു കാലം കഴിക്കണമെന്നാണ് തൻെറ ആഗ്രഹമെന്ന്. അദ്ദേഹത്തെ അതിൽനിന്നു പിൻതിരിപ്പിക്കാനായി സ്വാമിജി പറഞ്ഞു: 'തപസ്സിലേപ്പെട്ട് നിൻെറ ആരോഗ്യം കളഞ്ഞുകളിക്കുന്നു; ഞങ്ങളുടെ അനുഭവം കണ്ടു പഠിച്ചോളൂ ഞങ്ങൾ കടുത്ത തപസ്സനുഷ്ഠിച്ചു; എന്നിട്ടെന്തുണ്ടായി? നവയൗവനത്തിൽത്തന്നെ ആരോഗ്യം തകന്നു; തന്മൂലം ഞങ്ങൾ ഇപ്പോഴും കഷ്ടപ്പെട്ടുകൊണ്ടേയിരിക്കുന്നു. എന്നുമാത്രമല്ല, വളരെനേരം ധ്യാനിക്കാനെങ്ങനെ സാധിക്കും? അഞ്ചു നിമിഷം നിൻെറ മനസ്സ് ഏകാഗ്രമാക്കാൻ കഴിഞ്ഞാൽ മതി; വേണ്ട, ഒരു നിമിഷമായാലും മതി. അതിന് കാലത്തും വൈകുന്നേരവും ഏതാനും മണിക്കൂർ സമയം മതിയാകും. ബാക്കിസമയം സ്വാദ്ധ്യായത്തിലോ പൊതുനന്മയ്ക്ക് ഉതകുന്ന എന്തെങ്കിലും പ്രവത്തനത്തിലോ ഏപ്പെടണ്ടിവരും. എൻെറ ശിഷ്യന്മാർ തപസ്സിനേക്കാൾ കമ്മത്തിന് പ്രാധാന്യം കൊടുക്കണം. കമ്മംതന്നെ അവരുടെ സാധനയുടെയും തപസ്സിൻെറയും ഒരു ഭാഗമായിരിക്കണം.' ഗുരുവിൻെറ അതുളപ്പാട് സത്യമെന്നു സ്വീകരിച്ചുകൊണ്ടുതന്നെ വിരജാനന്ദസ്വാമികൾ വിനയപുരസ്സരം അറിയിച്ചു. സ്വഭാവദാർഢ്യം സമ്പാദിക്കുന്നതിനും ആദ്ധ്യാത്മശക്തി സഞ്ചയിക്കുന്നതിനും തപസ്സ് കൂടിയേ കഴിയൂ എന്നും, അതു നേടിയാൽ മാത്രമേ അനാസക്തരായി കമ്മം ചെയ്യാൻ സാധിക്കുകയുള്ളൂ എന്നും. വീര

ജാനന്ദസ്വാമികൾ അവിടെനിന്നും പൊയ്ക്കഴിഞ്ഞപ്പോൾ, അദ്ദേഹം പറഞ്ഞതു് ശരിയാണെന്നു് ഉള്ളിൽ തനിക്കു ബോദ്ധ്യമുണ്ടെന്നും അദ്ദേഹത്തിൻെറ വികാരങ്ങളെയും ആഗ്രഹങ്ങളെയും താൻ മാനിക്കുന്നുണ്ടെന്നും സ്വാമിജി പറഞ്ഞു. കാരണം സ്വാമിജി സ്വയം ധ്യാന ജീവിതത്തെയും സന്ന്യാസിയുടെ സ്വാതന്ത്ര്യത്തെയും വിലമതിക്കുകയും ആഗ്രഹിക്കുകയും ചെയ്തിരുന്നു. സമ്പൂർണ്ണം ഈശ്വരനിലർപ്പിച്ച മനസ്സോടെ ഇതരചിന്തകളൊന്നുമില്ലാതെ, ഭിക്ഷയെടുത്തു കാലം കഴിച്ച തൻെറ പരിവ്രാജകകാലത്തെ അനുസ്മരിച്ചുകൊണ്ടു്, ആ കാലമാണു് തൻെറ ജീവിതത്തിലെ ഏററവും സന്തോഷപ്രദമായ ഘട്ടമെന്നും, പൊതുജനമദ്ധ്യത്തിലുള്ള ജീവിതത്തിലെ അല്ലലും അലട്ടും കൂടാതെ കഴിക്കാൻ സഹായിക്കുന്ന ആ അജ്ഞാതവാസത്തിനുവേണ്ടി എന്തു വില കൊടുക്കാനും താൻ സന്നദ്ധനാണെന്നും സ്വാമിജി പറയുകയുണ്ടായി.

മായാവതിയിൽനിന്നും ലഭിക്കാവുന്ന തുഷാരഗിരിയുടെ മോഹനദൃശ്യങ്ങളിൽ ഏററവും സമ്മോഹനം ധരംഘർ എന്ന ഉയർന്ന കുന്നിന്മേൽനിന്നുമുള്ളതാകുന്നു. അവിടെ എത്തി അധികനാൾ കഴിയുംമുമ്പു് സ്വാമിജി ആശ്രമത്തിലെ അന്തേവാസികളുമൊരുമിച്ച ഒരു പൂർവ്വാഹ്നം ആ കുന്നിന്മേൽ കഴിച്ചുകൂട്ടി. അവിടവും അവിടത്തെ ദൃശ്യങ്ങളും സ്വാമിജിയെ വളരെയധികം ആകർഷിച്ചു. അവിടെ തനിക്കു് നിശ്ചിന്തം നിർബാധം ധ്യാനിക്കുന്നതിനു് ഒരു പർണ്ണശാല പണിയണമെന്നു് അദ്ദേഹം പറയുകയുണ്ടായി. തടാകത്തിൻെറ തീരത്തുകൂടി സവാരി ചെയ്യാൻ അദ്ദേഹത്തിനു് വലിയ ഇഷ്ടമായിരുന്നു. ''എൻെറ ജീവിതസായാഹ്നത്തിൽ പൊതുപ്രവർത്തനങ്ങളൊക്കെ വേണ്ടെന്നുവെച്ചു്, പുസ്തകങ്ങളെഴുതിയും ഈ തടാകത്തിൻെറ കരയ്ക്കു വന്നിരുന്നു് മൂളിപ്പാട്ടു പാടിയും ഒരു കുട്ടിയെപ്പോലെ സ്വതന്ത്രനായി ഞാനെൻെറ നാൾ നയിക്കും'' എന്നു് സ്വാമിജി മിസ്സിസ് സേവിയരോടു പറഞ്ഞു.

അദ്വൈതാശ്രമത്തിലെ അന്തേവാസികളിൽ ചിലരുടെ തീവ്രമായ അഭിലാഷമനുസരിച്ചു് ഒരു മുറിയിൽ ശ്രീരാമകൃഷ്ണൻെറ ഛായ സ്ഥാപിച്ചു് ഒരു പൂജാമുറിയുണ്ടാക്കിയിരുന്നു. ഒരു ദിവസം കാലത്തു് സ്വാമിജി ആ മുറിയിൽ പ്രവേശിക്കാനിടയായി; അപ്പോൾ കാണാം ധൂപം ദീപം ചന്ദനം പുഷ്പം നൈവേദ്യം മുതലായ പൂജാദ്രവ്യങ്ങൾകൊണ്ടു് അവിടെ ചടങ്ങനുസരിച്ചുള്ള ആരാധന നടക്കുന്നു. തത്സമയം അദ്ദേഹം ഒന്നും മിണ്ടിയില്ല. എന്നാൽ വൈകുന്നേരം എല്ലാവരും നെരിപ്പോടിനു ചുററും വന്നുകൂടിയപ്പോൾ, അദ്വൈതാശ്രമത്തിൽ ക്രിയാകലാപങ്ങളോടുകൂടിയ ആരാധന നട

ത്തുന്നതിനെ നിശിതമായി വിമർശിച്ചുകൊണ്ടു് സ്വാമിജി സംസാരിച്ചു. ഒരിക്കലും അങ്ങനെ തുടങ്ങാൻ പാടില്ലായിരുന്നു. ഇവിടെ എല്ലാ ദ്വൈതദൗർബ്ബല്യങ്ങളിൽനിന്നും പാരതന്ത്ര്യങ്ങളിൽനിന്നും അകന്നു് പരമമായ അദ്വൈതത്തിന്റെ അനുശീലനത്തിനും ശിക്ഷണത്തിനും ധ്യാനത്തിനും സ്വാദ്ധ്യായത്തിനുമാണു്. മതത്തിന്റെ വ്യക്തിഗതവും ആദ്ധ്യാത്മികവുമായ വശത്തിനുമാത്രമാണു് ശ്രദ്ധ പതിപ്പിക്കേണ്ടതു്. ഈ ആശ്രമം അദ്വൈതത്തിനുള്ളതാണു്; അദ്വൈതത്തിനുമാത്രം. അതിനാൽ സ്വാമിജിയുടെ വിമർശനം അസ്ഥാനത്തായിരുന്നില്ല. ദ്വൈതാരാധനയെ നിശിതമായി നിരാകരിച്ചുവെങ്കിലും പൂജാസാധനങ്ങളെല്ലാം എടുത്തുകളയാൻ അദ്ദേഹം ആജ്ഞാപിക്കുകയുണ്ടായില്ല. അതിനു ഹേതുഭൂതരായ ആളുകളുടെ വികാരങ്ങളെ വ്രണപ്പെടുത്താൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല; അങ്ങനെ ചെയ്താൽ അതു് തന്റെ അധികാരം പ്രയോഗിക്കുകയാവും. അവർ തങ്ങളുടെ തെററു മനസ്സിലാക്കി സ്വയം തിരുത്തുകയാണു വേണ്ടതു്. എന്നാൽ സ്വാമിജിയുടെ നിരങ്കുശമായ നിരസനംമൂലം പൂജ വേണ്ടെന്നുവെച്ചു; മെല്ലെ പൂജാമുറിതന്നെ വേണ്ടെന്നു വെയ്ക്കപ്പെട്ടു. ദ്വൈതപരമാണു് തന്റെ സാധനാസമീപനം; അതിനാൽ അദ്വൈതാശ്രമത്തിലെ അന്തേവാസിയായി തുടരുന്നതു ശരിയോ, എന്നു സംശയം തോന്നി ഒരാൾ ശ്രീ മാതൃദേവിയുടെ ഉപദേശം തേടി. ദേവി അരുളി: 'ശ്രീരാമകൃഷ്ണൻ അദ്വൈതപൂർണ്ണനായിരുന്നു; അദ്വൈതമാണു് ഉപദേശിച്ചിരുന്നതും. നിനക്കും എന്തുകൊണ്ടു് അദ്വൈതം അംഗീകരിച്ചുകൂടാ ? അദ്ദേഹത്തിന്റെ ശിഷ്യന്മാരെല്ലാം അദ്വൈതികളാണു്. ബേലൂരിൽ മടങ്ങിയെത്തിയപ്പോൾ മേൽപറഞ്ഞ സംഭവത്തെ സൂചിപ്പിച്ചുകൊണ്ടു് സ്വാമിജി പറഞ്ഞു: 'ശ്രീരാമകൃഷ്ണന്റെ ബാഹ്യമായ ആരാധനയില്ലാത്ത ഒരു കേന്ദ്രമെങ്കിലും വേണമെന്നു ഞാൻ വിചാരിച്ചു പക്ഷെ അവിടെച്ചെന്നപ്പോൾ കണ്ടു, കിഴവൻ നേരത്തേതന്നെ അവിടെ കയറിക്കൂടിയിരിക്കുന്നു ! ശരി ശരി!'

സ്വാമിജി മായാവതിയിൽ വെറുതേയിരുന്നില്ല. അനവധിയാളുകളുമായി എഴുത്തുകുത്തുകൾ നടത്തേണ്ടതുണ്ടായിരുന്നു. കൂടാതെ ആശ്രമാന്തേവാസികൾക്കു് ആദ്ധ്യാത്മികമായ ഉപദേശങ്ങളും നൽകി; പ്രബുദ്ധഭാരതത്തിനുവേണ്ടി ആര്യന്മാരും തമിഴരും, സോഷ്യൽ കോൺഫ്രൻസിലെ പ്രസംഗം, തിയോസഫിയെക്കുറിച്ചു് ചില ചിന്തകൾ എന്നിങ്ങനെ മൂന്നു് ഉപന്യാസങ്ങൾ എഴുതി. ഇവയിൽ ആദ്യത്തേതു് അവഗാഢമായ ചരിത്രപഠനത്തെയും ചിന്തയെയും പ്രതിഫലിപ്പിക്കുന്നതാണു്.

1900_ാമാണ്ടു് നടത്തിയ ഇന്ത്യൻ സോഷ്യൽ കോൺഫ്രൻസിൽ ജസ്റ്റിസ് റാനഡെ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിനുള്ള മറുപടിയായിരുന്ന രണ്ടാമത്തെ ലേഖനം. മഹാരാഷ്ട്രത്തിലെ ആ മഹാനായ നേതാവിന്റെ ഉദാരാശയങ്ങളെയും സ്വദേശാഭിമാനത്തെയും അനുമോദിക്കുകയും അതേ സമയം അദ്ദേഹം സന്ന്യാസിമാരെക്കുറിച്ചു ചെയ്ത പ്രതികൂലപരാമർശത്തെ നിശിതമായി വിമർശിക്കുകയുമാണു് രണ്ടാമത്തെ ലേഖനത്തിൽ. ഭാരതീയചരിത്രത്തിന്റെ പശ്ചാത്തലത്തിൽ നിവൃത്തിമാർഗ്ഗത്തിനും സന്ന്യാസത്തിനുമുള്ള മഹനീയമായ സ്ഥാനത്തെയും ആവശ്യകതയെയും ആവേശപൂർവ്വം സ്വാമിജി അതിൽ പ്രപഞ്ചനം ചെയ്തു സമർത്ഥിക്കുന്നു. മൂന്നാമത്തെ ലേഖനം തിയോസഫിയെക്കുറിച്ചുള്ള വസ്തുനിഷ്ഠവും ശ്രദ്ധേയവുമായ ഒരു നിരൂപണമാണു്. ഇവയ്ക്കു പുറമെ, ശാസ്ത്രജ്ഞനായ ഒരു സുഹൃത്തിന്റെ പ്രത്യേകമായ അപേക്ഷയനുസരിച്ചു് സ്വാമിജി ഋഗ്വേദത്തിലെ നാസദീയസൂക്തം അതിമനോഹരമായി തർജ്ജമ ചെയ്യുകയും ചെയ്തു.

മായാവതിയിൽ താമസിക്കുമ്പോൾ സ്വാമിജിയുടെ ശിഷ്യന്മാർ ഗാഢമായ ഭക്ത്യാദരങ്ങളോടെ ഗുരുവിനെ ശുശ്രൂഷിച്ചുപോന്നു. ഗുരുശുശ്രൂഷ എന്ന ഭാരതീയാദർശം പാശ്ചാത്യർക്കു് മനസ്സിലാക്കാൻ വളരെ പ്രയാസമായിരിക്കുമെന്നുള്ളതുകൊണ്ടു് സ്വാമിജി ഒരമേരിക്കൻ ശിഷ്യനോടു പറഞ്ഞു: 'കണ്ടോ അവരെന്നെയെങ്ങനെ ശുശ്രൂഷിക്കുന്നുവെന്നു്! ഒരു പാശ്ചാത്യനു് ഈ ഭക്തി ദാസോചിതമെന്നു തോന്നിയേക്കാം; എതിരൊന്നും പറയാതെ ഈവക പരിചരണങ്ങൾ ഞാൻ സ്വീകരിക്കുന്നതു കണ്ടു് നിങ്ങൾ നടുങ്ങിയേക്കാം. എന്നാൽ ഭാരതീയാശയം നിങ്ങൾ മനസ്സിലാക്കണം; അപ്പോൾ എല്ലാം വ്യക്തമാകും. ഇതു ശിഷ്യനു് ഗുരുവിനോടുള്ള സഹജമായ ഭക്തിയാണു്. ശിഷ്യനു് ആദ്ധ്യാത്മികതയിൽ പുരോഗമിക്കാനുള്ള ഉപായങ്ങളിലൊന്നാണു് ഈ ഗുരുശുശ്രൂഷ.'

മിക്കസമയവും മഞ്ഞു പെയ്തിരുന്നതുകൊണ്ടു് സ്വാമിജിക്കു് മിക്കവാറും മുറിക്കകത്തുതന്നെ കഴിഞ്ഞുകൂടേണ്ടതായി വന്നു; കടുത്ത തണുപ്പു താങ്ങാനുള്ള കരുത്തു് അപ്പോൾ സ്വാമിജിയുടെ ശരീരത്തിനുണ്ടായിരുന്നില്ല. അതിനാൽ സമതലത്തിലേയ്ക്കു പോകാൻ അദ്ദേഹം അക്ഷമനായി; അധികം താമസിയാതെ പിലിഭിത്തിലേയ്ക്കു പുറപ്പെടുകയും ചെയ്തു.

മായാവതിയിൽനിന്നും പിലിഭിത്തിലേയ്ക്കുള്ള യാത്രയിൽ സ്വാമിജി അതീവ ഉല്ലാസവാനായിരുന്നു. ആദ്യത്തെ രാത്രി ചമ്പാവത് എന്ന സ്ഥലത്തുള്ള താവളത്തിൽവെച്ചു് അദ്ദേഹം

ആവേശപൂർവ്വം ശ്രീരാമകൃഷ്ണനെ സംബന്ധിച്ച് പലതും സംസാരിച്ചു; വിശേഷിച്ചും അദ്ദേഹത്തിന്റെ ഉൾക്കാഴ്ചയെയും ആളുകളെ വിലമതിക്കാനുള്ള കഴിവിനെയും കുറിച്ച്. ആളുകളെയും കാര്യങ്ങളെയും സംബന്ധിച്ച അദ്ദേഹത്തിന്റെ പ്രവചനങ്ങളൊക്കെ ഒന്നൊഴിയാതെ സത്യമായിത്തീർന്നിട്ടുണ്ടെന്ന് സ്വാമിജി പറഞ്ഞു. തന്മൂലം തന്റെ സതീർത്ഥ്യരോടുള്ള അദ്ദേഹത്തിന്റെ മനോഭാവവും സമീപനവും അവരെക്കുറിച്ചുള്ള ശ്രീരാമകൃഷ്ണന്റെ അഭിപ്രായത്തെ അടിസ്ഥാനപ്പെടുത്തിയായിരുന്നു. ശ്രീരാമകൃഷ്ണൻ ഈശ്വരകോടികൾ എന്നു നിർദ്ദേശിച്ചിട്ടുള്ളവർ ആദ്ധ്യാത്മികമായി ജന്മനാ ഉച്ചശ്രേണിയിൽ പെട്ടവരാണെന്ന് സ്വന്തം നിരീക്ഷണങ്ങൾകൊണ്ടും പരീക്ഷണങ്ങൾകൊണ്ടും തനിക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ട് എന്നു സ്വാമിജി പ്രസ്താവിച്ചു. അവരുടെ രീതികളും അഭിപ്രായങ്ങളും മുഴുവൻ താൻ സമ്മതിക്കാറില്ലെങ്കിലും, അവരോടു ചിലപ്പോൾ പരുഷമായി സംസാരിക്കാറുണ്ടെങ്കിലും, അവർക്ക് താൻ ഉള്ളിൽ മററുള്ളവരേക്കാൾ വളരെ ഉയർന്ന ഒരു സ്ഥാനമാണ് കല്പിച്ചിരിക്കുന്നത് എന്നും, അതിനു കാരണം ശ്രീരാമകൃഷ്ണന്റെ സമീപനമാണെന്നും, അദ്ദേഹത്തിന്റെ അഭിപ്രായം അന്യൂനവും അനിഷേദ്ധ്യവുമാണെന്നും സ്വാമിജി പറഞ്ഞു. 'സർവ്വോപരി, സർവ്വോപരി, ഞാൻ ഗുരുവിധേയനാണ്; ഞാൻ സർവ്വാത്മനാ ഗുരുവിധേയനാണ്,' എന്ന് അദ്ദേഹം പല പ്രാവശ്യം ഉദ്ഘോഷിച്ചു.

മറെറാരവസരത്തിൽ ഈശ്വരകോടികളെ സംബന്ധിച്ച് സ്വാമിജി ഇങ്ങനെ പറഞ്ഞിട്ടുണ്ട്: 'മററാരേയുംകാൾ എനിക്കവരെ വിശ്വസിക്കാം. ലോകംമുഴുവൻ എന്നെ കൈയ്‌വിട്ടാലും അവർ എന്നോടൊത്തുണ്ടാകുമെന്നും, ഏതസാദ്ധ്യമായ പരിതഃസ്ഥിതികളിലും അവർ എന്റെ ആശയങ്ങളും പരിപാടികളും നടപ്പിലാക്കാൻ സന്നദ്ധരായിരിക്കുമെന്നും, എന്നും എന്നിൽ വിശ്വാസമുള്ളവരായിരിക്കുമെന്നും എനിക്കറിയാം.' ശ്രീരാമകൃഷ്ണൻ തന്റെ ശിഷ്യന്മാരിൽ ഏഴു പേരെ ഈശ്വരകോടികളായി കണക്കാക്കിയിരുന്നു. അവതാരപുരുഷനോടൊപ്പം ജന്മമെടുക്കുന്നവരെയാണ് ഈശ്വരകോടികൾ എന്ന് അദ്ദേഹം വിളിച്ചിരുന്നത്; അവതാരപുരുഷന്റെ ജന്മോദ്ദേശം സാധിക്കുന്നതിൽ സഹായിക്കുകയും സഹകരിക്കുകയും ചെയ്യുന്ന അന്തരംഗഭക്തന്മാരാണവർ. ജന്മനാതന്നെ ആത്മജ്ഞാനികളാണ് എന്നിരുന്നാലും മുക്തിയിൽ ലയിക്കാതെ അവർ ലോകശിക്ഷണത്തിനുവേണ്ടി വന്ന് സാധനകൾ അനുഷ്ഠിച്ചു കാണിക്കുന്നു. അങ്ങനെ തന്നോടൊപ്പം വന്ന ഈശ്വരകോടികളിൽ അഗ്രഗണ്യനായിട്ടാണ് ശ്രീരാമകൃഷ്ണൻ സ്വാമിജിയെ കരുതിയിരുന്നത്.

അക്കാലത്തു് തനക്പൂരിൽനിന്നും പിലിഭിത്തിലേയ്ക്കു് തീവണ്ടിയുണ്ടായിരുന്നില്ല; അതിനാൽ തനക്പൂരിൽനിന്നും സവാരിക്കു് കുതിരകളെ ഏർപ്പാടുചെയ്തു. പിലിഭിത്തിൽ എത്തുംമുമ്പേ ശിവാനന്ദസ്വാമികളോടു്, പിലിഭിത്തിൽവെച്ചു് കൂട്ടത്തിൽനിന്നു പിരിഞ്ഞുപോയി, ബേലൂർമഠത്തിന്റെ നടത്തിപ്പിനും വളർച്ചയ്ക്കുംവേണ്ടി പണം പിരിച്ചുകൊണ്ടുവരാൻ പോകണമെന്നു് സ്വാമിജി പറഞ്ഞു. ആ ഘട്ടത്തിൽ സ്വാമിജി ഇങ്ങനെ പറയുകയുണ്ടായി: 'ബേലൂർമഠത്തിലെ ഓരോ അംഗവും ഇന്ത്യയിൽ മതബോധനവും പ്രചാരണവും ചെയ്തുകൊണ്ടു് സഞ്ചരിക്കണം; പൊതുമുതലിലേയ്ക്കു് രണ്ടായിരം രൂപയെങ്കിലും കൊണ്ടുവരുകയും വേണം.' ശിവാനന്ദസ്വാമികൾ സ്വാമിജിയുടെ ആജ്ഞ ശിരസാ വഹിച്ചു.

സ്വാമിജി 1901 ജനുവരി 24-ാം തീയതി ബേലൂർമഠത്തിൽ എത്തിച്ചേർന്നു. അദ്വൈതാശ്രമത്തിലെ സകലസംഗതികളെക്കുറിച്ചും സ്വാമിജി വളരെ പ്രശംസിച്ചു പറഞ്ഞു. ഹിമാലയത്തിലെ മനോമോഹനമായ പ്രകൃതിദൃശ്യം, ഹൈമവതഭൂവിലെ കുളിർമയേകുന്ന ഏകാന്തശാന്തത, മിസ്സിസ് സേവിയറുടെ സ്നേഹമസൃണമായ ദയാവായ്പു്, അവിടത്തെ അന്തേവാസികൾ ഭക്ത്യാദരപുരസ്സരം സസന്തോഷം ചെയ്ത ഗുരുപരിചരണം – എന്നിവയും മററു പലതും സ്വാമിജിയുടെ മായാവതീസന്ദർശനം അത്യാനന്ദപ്രദമായ ഒന്നാക്കിത്തീർത്തു. വാസ്തവത്തിൽ, ആ ശാന്തിധാമം വിട്ടു് അത്രവേഗം പോന്നതിൽ അദ്ദേഹത്തിനു് സങ്കടം തോന്നി.

# പൂർവ്വബംഗാൾ സന്ദർശനം

മായാവതിയിൽനിന്നും 1901 ജനുവരി 24-ാം തീയതി സ്വാമിജി കല്ക്കത്തയിൽ മടങ്ങിയെത്തിയപ്പോൾ മഠാംഗങ്ങൾക്കെല്ലാം അത്യാനന്ദമായി. മായാവതിക്കു പോകുംമുമ്പ് അദ്ദേഹം ബേലൂരിൽ പതിനെട്ടു ദിവസം താമസിക്കുകയുണ്ടായി. താൻ പാശ്ചാത്യദേശങ്ങളിലായിരുന്നപ്പോൾ മഠത്തിനുണ്ടായ പുരോഗതി ആ അവസരത്തിൽ അദ്ദേഹത്തിനു കാണാൻ കഴിഞ്ഞു. ശാസ്ത്രാധ്യാപനം, വ്യായാമം, ധ്യാനഭജനകൾ എന്നിവ ചിട്ടയിൽ നടന്നുകൊണ്ടിരുന്നു. പുതിയ ബ്രഹ്മചാരികൾ മഠത്തിൽ ചേരുകയുണ്ടായി. സ്വാമിജിയുടെ ശിഷ്യന്മാരും സതീർത്ഥ്യരും സ്വാധ്യായം, അധ്യാപനം, അനുശീലനം. സേവനം എന്നിവയിൽ ഗാഢമായി ഏർപ്പെട്ടു.

വീണ്ടും അനുചരന്മാരുടെയും അന്തേവാസികളുടെയും നടുക്കു വന്നുചേർന്ന സ്വാമിജിയുടെ മനസ്സിൽ പലേ പരിപാടികളും ഉണ്ടായിരുന്നു. എന്നാൽ മഠത്തിലെത്തി ആറേഴാഴ്ച കഴിയും മുമ്പ് പൂർവ്വബംഗാളിൽനിന്നും ഡാക്കയിൽനിന്നും നിർബ്ബന്ധപൂർവ്വമായ നിമന്ത്രണം തുടരെ വന്നുചേർന്നു. പോരെങ്കിൽ, പൂർവ്വബംഗാളിലെ തീർത്ഥസ്ഥലങ്ങൾ സന്ദർശിക്കണമെന്നു് സ്വാമിജിയുടെ അമ്മ അതിയായ ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. അനുദിനം ക്ഷീണമായിക്കൊണ്ടിരുന്ന അദ്ദേഹത്തിന്റെ ദേഹസ്ഥിതിയും യാത്രയ്ക്കു മറെറാരു പ്രേരകമായിരുന്നു. വളരെ അടുത്തു പെരുമാറിയിരുന്നവർ മാത്രമേ സ്വാമിജിയുടെ ആരോഗ്യം തീരെ തൃപ്തികരമല്ല എന്നറിഞ്ഞിരുന്നുള്ളു. ശരീരത്തിനു് ആയാസവും മനസ്സിനു് ഏകാഗ്രതയും വേണ്ടിവരുന്ന യാതൊരു പ്രവൃത്തിയിലും ഏർപ്പെടാൻ തന്റെ തല്ക്കാലത്തെ സ്ഥിതി അനുകൂലമല്ല എന്നു് സ്വാമിജിക്കുതന്നെ നിശ്ചയമുണ്ടായിരുന്നു. അതിനാൽ കല്ക്കത്തയിലായിരുന്ന കാലമത്രയും ശിഷ്യന്മാൎക്കു് പരിശീലനവും പാഠവും നല്കുന്നതിലും ലോകത്തിന്റെ നാനാഭാഗത്തുനിന്നും വന്നുകൊണ്ടിരുന്ന എഴുത്തുകൾക്കു് മറുപടി അയയ്ക്കുന്നതിലും ലഘുവായ എന്തെങ്കിലും വായിക്കുന്നതിലും ഏർപ്പെട്ടു് ബേലൂർമഠത്തിലോ ബലരാമമന്ദിരത്തിലോ പാർത്തുപോന്നു.

അനേകം സന്ന്യാസിശിഷ്യന്മാരാൽ അനുഗതനായി സ്വാമിജി മാർച്ച് 13-ാം തീയതി കല്ക്കത്തയിൽനിന്നും പുറപ്പെട്ടു.

അടുത്ത ദിവസം അവർ ഡാക്കയിൽ എത്തി. ബോട്ട് ഗോളന്ദോയിൽനിന്നും നാരായണഗഞ്ചിൽ എത്തിയപ്പോഠം ഡാക്കയിൽനിന്നുമുള്ള ഒരു പ്രതിനിധിസംഘം സ്വാമിജിയെ സ്വാഗതം ചെയ്തു. തീവണ്ടി ഡാക്കയിൽ എത്തിയപ്പോഠം, അവിടത്തെ പൗരന്മാരുടെ പേരിൽ, പ്രസിദ്ധവക്കീലായ ബാബു ഈശ്വരചന്ദ്രഘോഷും ബാബു ഗഗനചന്ദ്രഘോഷും സ്വാമിജിയെ സാദരം സ്വീകരിച്ചു. റെയിൽവെ സ്റ്റേഷൻ നിറയെ ആളുകഠം; 'ജയ് രാമകൃഷ്ണദേവ' എന്ന ജയധ്വനികഠം സോത്സാഹം മുഴക്കിക്കൊണ്ട് സ്വാമിജിയെ അഭിവാദ്യം ചെയ്തു. നഗരത്തിലെ വിഭിന്ന വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നും അനേകം വിദ്യാത്ഥികഠം അവിടെ സന്നിഹിതരായിരുന്നു. നഗരത്തിലെ പ്രധാനതെരുവുകളിൽക്കൂടി ഘോഷയാത്രയായി പോയി സ്വാമിജിയും സംഘവും പാപ്പിടത്തിലെത്തി. സ്വഗ്ഗശ്രീമാനായ ബാബു മോഹിനീമോഹനദാസൻെറ മാളികയാണ് താമസത്തിന് ഏപ്പാട ചെയ്തിരുന്നത്".

ഹിന്ദുക്കളുടെ ഒരു വിശേഷദിവസമായ ബുധാഷ്ടമി അടുത്തായിരുന്നതുകൊണ്ട് ബ്രഹ്മപുത്രയിൽ സ്നാനം ചെയ്യുന്നതിനായി സ്വാമിജിയും ശിഷ്യന്മാരും അമ്മയും മററു തീത്ഥാടകരും ബോട്ടിൽ ലാംഗലബന്ധം എന്ന സ്ഥലത്തേയ്ക്കു പുറപ്പെട്ടു. ലാംഗലബന്ധം പരശുരാമനമായി ബന്ധപ്പെട്ട ഒരു പുണ്യസ്ഥലമായിട്ടാണ് പുരാണങ്ങഠം പ്രസ്താവിക്കുന്നത്. അവിടത്തെ ഉത്സവത്തിന് കണക്കില്ലാതെ ആളുകഠം വന്നുകൂടുന്നു. വഞ്ചികളിൽനിന്നും സവ്വദാ കീത്തനങ്ങളും ജയഘോഷങ്ങളും മുഴക്കിക്കൊണ്ടിരിക്കുകയും ചെയ്യും.

ഡാക്കയിലെ സ്വാമിജിയുടെ താമസസ്ഥലത്ത് ഏതുനേരവും സന്ദർശകർ വന്നുകൊണ്ടേയിരുന്നു. വരുന്നവക്കെല്ലാം, ഏതു സമയത്തുവന്നാലും, വേണ്ട ഉപദേശങ്ങളും നിർദ്ദേശങ്ങളും നല്കിയും പോന്നു. ഉച്ചയ്ക്കുശേഷം രണ്ടു മൂന്നു മണിക്കൂർ വിശേഷിച്ചും ഇതിനായിട്ടാണ് വിനിയോഗിക്കപ്പെട്ടിരുന്നത്. ദിവസവും നൂറിനുമേൽ ആളുകഠം ഈ സംഭാഷണവേളകളിൽ സന്നിഹിതരാകാറുണ്ട്. സ്വാമിജിയുടെ അന്തസ്സാന്ന സൗമ്യമായ പെരുമാററവും വശ്യവ്യക്തിത്വവും സകലരെയും ആകഷിച്ചു; അദ്ദേഹത്തിൻെറ ഉപദേശങ്ങഠം സജീവവിശ്വാസവും ഭക്തിയും ഉഠംക്കൊള്ളുന്നവയും തേജസ്സും കരുത്തും കലന്നതുമായി അവർ കണ്ടു.

ഡാക്കയിലെ പൗരന്മാരുടെ നിബ്ബന്ധപൂവ്വമായ അപേക്ഷയനുസരിച്ച് സ്വാമിജി ജഗന്നാഥകോളേജിൽ ഒരു മണിക്കൂർ നേരം പ്രസംഗിച്ചു. രണ്ടായിരം ആളുകഠം സന്നിഹിതരായിരുന്നു. 'എന്താണ് ഞാൻ പഠിച്ചത്?' എന്ന വിഷയത്തെ പുരസ്കരിച്ചായിരുന്നു പ്രസംഗം. അടുത്ത ദിവസം പോഗോസ് സ്കൂളിനടുത്തുള്ള

മൈതാനത്തിൽ, 'നാം ജനിച്ചുവളൎന്ന മതം' എന്നതിനെക്കുറിച്ച് രണ്ടുമണിക്കൂർ നീണ്ടുനിന്ന ഒരു പ്രസംഗം ചെയ്തു. മൂവായിരത്തോളം ആളുകൾ പ്രസംഗം കേൾക്കാനുണ്ടായിരുന്നു. രണ്ടു പ്രസംഗങ്ങളും അത്യുത്സാഹത്തോടെ സ്വീകരിക്കപ്പെട്ടു. തന്മൂലം ഉത്തേജിതരും ഉത്സാഹിതരുമായ അനവധിയാളുകൾ സ്വാമിജിയുടെ സന്ദേശത്തെയും ഭാരതോന്നമനത്തിനുള്ള അദ്ദേഹത്തിൻെറ പരിപാടികളെയും സശ്രദ്ധം പഠിക്കുന്നതിന് ആരംഭിച്ചു.

സ്വാമിജി ഡാക്കയിൽ താമസിക്കുന്ന അവസരത്തിൽ ഹൃദയസ്പൃക്കായ ഒരു സംഭവമുണ്ടായി. ഒരു ദിവസം ഒരു യുവവേശ്യ മോടിയിൽ അണിഞ്ഞൊരുങ്ങി അവളുടെ അമ്മയുമൊരുമിച്ച് ഒരു കുതിരവണ്ടിയിൽ സ്വാമിജിയെ കാണാൻ വന്നു. ആതിഥേയനായ ജതിൻബാബുവും ശിഷ്യന്മാരും സന്ദൎശകയെ സ്വീകരിക്കാൻ സംശയിച്ചു. അവർ എത്തിയിരിക്കുന്ന വിവരം സ്വാമിജിയെ അറിയിച്ചു. അദ്ദേഹം വേഗം അവൎക്ക് സന്ദൎശനത്തിനു് അനുവാദം നൽകി. അവർ വന്നു വന്ദിച്ച് ഇരുന്നശേഷം, തനിക്കു് കാസത്തിൻെറ ഉപദ്രവമുണ്ടെന്നും അതിനെന്തെങ്കിലും മരുന്നു നൽകിയാൽ വേണ്ടില്ല എന്നും മകൾ സ്വാമിജിയോടപേക്ഷിച്ചു. സ്വാമിജി സഹതാപത്തോടെ പറഞ്ഞു: 'നോക്കു അമ്മേ, എനിക്കും ഉണ്ടു് കാസത്തിൻെറ ശല്യം; അതു മാററാൻപോലും എനിക്കു കഴിയുന്നില്ല. നിങ്ങൾക്കെന്തെങ്കിലും ചെയ്താൽ കൊള്ളാമെന്നു് എനിക്കാഗ്രഹമുണ്ടു്.' ശിശുസഹജമായ സരളതയോടും വാത്സല്യത്തോടും കൂടി പറഞ്ഞ ഈ വാക്കുകൾ ആ സ്ത്രീകളുടെയും മററു സന്ദൎശകരുടെയും ഹൃദയത്തെ സ്പൎശിച്ചു.

ഡാക്കയിൽ നിന്നും സ്വാമിജി പ്രസിദ്ധ തീൎത്ഥസ്ഥാനങ്ങളായ ചന്ദ്രനാഥവും കാമാഖ്യയും സന്ദൎശിക്കാൻ പുറപ്പെട്ടു; പോകുന്ന വഴി ഗോൾപാറയിലും മനോഹരമായ ഗൗഹാട്ടിയിലും താമസിച്ചു. ഗൗഹാട്ടിയിൽ സ്വാമിജി മൂന്നു പ്രസംഗങ്ങൾ ചെയ്തു.

സ്വാമിജിയുടെ ആരോഗ്യം ഡാക്കയിൽവെച്ചും പിന്നീടു് കാമാഖ്യയിൽവെച്ചും കൂടുതൽ മോശമായിക്കൊണ്ടിരുന്നു. തന്മൂലം മലമുകളിലുള്ള ഒരു സുഖവാസകേന്ദ്രമായ ഷില്ലോങ്ങിലേയ്ക്കു പോകാൻ അദ്ദേഹം തീൎച്ചയാക്കി. അവിടത്തെ വായുവിൽ ഈൎപ്പം കുറവായതുകൊണ്ടു് ആരോഗ്യത്തിനു് കൂടുതൽ അനുകൂലമായിരിക്കും എന്നു വിചാരിച്ചു. ആസ്സാംസംസ്ഥാനത്തിൻെറ തലസ്ഥാനമായിരുന്നു അന്നു് ഷില്ലോങ്. സർ എച്ച്. ഈ. എ. കോട്ടൺ ആയിരുന്നു അപ്പോൾ അവിടത്തെ ചീഫ് കമ്മീഷണർ. ഭാരതത്തിൻെറ ഉന്നമനത്തിലും പുരോഗതിയിലും തത്പരനായിരുന്ന അദ്ദേഹം സ്വാമിജിയെപ്പററി വളരെയേറെ കേട്ടിരുന്നു; നേരിൽ

കാണാൻ ഉത്സുകനുമായിരുന്നു. സർ കോട്ടൺന്റെ അപേക്ഷപ്രകാരം സ്വാമിജി അവിടത്തെ ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാരും അനേകം ഇന്ത്യക്കാരും അടങ്ങിയ ഒരു സദസ്സിൽ പ്രസംഗിച്ചു. പിന്നീട് കോട്ടൺ സ്വാമിജിയെ ചെന്നു കാണുകയും അവർ തമ്മിൽ ഭാരതത്തെക്കുറിച്ചും ഭാരതീയപ്രശ്നങ്ങളുടെ പരിഹാരത്തെക്കുറിച്ചും വിജ്ഞേയമായ ചർച്ച നടത്തുകയും ചെയ്തു. സ്വാമിജിക്ക് സുഖമില്ലെന്നുകണ്ട് അദ്ദേഹത്തിൻ വേണ്ട ചികിത്സ ചെയ്തുകൊടുക്കാൻ കോട്ടൺ സിവിൽ സർജ്ജനു് നിർദ്ദേശം നല്കി. സ്വാമിജി അവിടെ താമസിച്ച കാലമത്രയും അദ്ദേഹത്തിന്റെ ദേഹസ്ഥിതിയെക്കുറിച്ച് ചീഫ് കമ്മീഷണർ ദിവസവും അന്വേഷിച്ചുകൊണ്ടിരുന്നു. ഇന്ത്യയുടെ ആവശ്യങ്ങളെയും അഭിലാഷങ്ങളെയും മനസ്സിലാക്കുകയും ഇന്ത്യയുടെ ശ്രേയസ്സിനുവേണ്ടി പ്രശസ്തമായി പ്രയത്നിക്കുകയും ചെയ്യുന്ന ഒരാൾ ആണ് സർ കോട്ടൺ എന്നും ഇന്ത്യയിലെ ജനങ്ങളുടെ സ്നേഹാദരങ്ങൾ അദ്ദേഹം അർഹിക്കുന്നു എന്നും സ്വാമിജി പ്രസ്താവിച്ചു.

സ്വാമിജിയുടെ ആരോഗ്യം അതിവേഗം ക്ഷയിച്ചുകൊണ്ടിരുന്നു. പണ്ടേ ഉണ്ടായിരുന്ന പ്രമേഹത്തിനു പുറമെ ഡാക്കയിൽ വെച്ച് കാസപീഡയും കലശലായുണ്ടായി. ഷില്ലോങ്ങിലെ കാലാവസ്ഥകൊണ്ട് ആരോഗ്യത്തിനു് ഗുണമൊന്നും കിട്ടിയില്ലെന്നു കണ്ടപ്പോൾ ശിഷ്യന്മാർ പരിഭ്രാന്തരായി. കാസഗ്രസ്തനായി കിടക്കുമ്പോൾ കിനാവിലെന്നപോലെ തന്നോടായിട്ട് ഈവിധം പറയുന്നതു കേൾക്കായി: 'എന്നാലെന്താ? ആയിരത്തിയഞ്ഞൂറു കൊല്ലത്തേയ്ക്കു വേണ്ട വക ഞാൻ അവർക്കു കൊടുത്തിട്ടുണ്ട്!' ലോകത്തിനു തന്റെ സന്ദേശം താൻ കൊടുത്തുകഴിഞ്ഞിരിക്കുന്ന സ്ഥിതിക്ക് തനിക്കിനി ശാന്തമായി മരിക്കാം എന്ന് അദ്ദേഹം വിചാരിച്ചു; താൻ നല്കിയ ആദ്ധ്യാത്മികാദർശങ്ങൾ പാശ്ചാത്യദേശങ്ങൾ അംഗീകരിക്കുകയും താൻ വിഭാവനം ചെയ്ത പുനരുദ്ധാരണപരിപാടികൾ ഭാരതം നടപ്പിൽ വരുത്തുകയും ചെയ്താൽ ഇരുകൂട്ടർക്കും ആയിരത്തിയഞ്ഞൂറു വർഷത്തേയ്ക്കു വേണ്ട കൃത്യങ്ങൾ മുന്നിലുണ്ട് എന്ന് അദ്ദേഹം കരുതി.

മേയ് രണ്ടാംവാരത്തിൽ സ്വാമിജി കല്ക്കത്തയിൽ മഠത്തിൽ മടങ്ങിയെത്തി. പൂർവ്വബംഗാളിലെയും ആസ്സാമിലെയും അനുഭവങ്ങളെക്കുറിച്ച് സ്വാമിജി പലതും പറഞ്ഞു. മതപരമായ കാര്യങ്ങളിൽ അന്നാട്ടിലെ ആളുകൾ യാഥാസ്ഥിതികരും ചിലപ്പോൾ സങ്കുചിതരും ആണെന്ന് അദ്ദേഹം പ്രസ്താവിച്ചു. സ്വാമിജിയുടെ ശിഷ്യന്മാർ അവിടെ തികച്ചും യാഥാസ്ഥിതികമായ രീതിയിലാണ് ജീവിച്ചതെന്നുവരികിലും, അയിത്തത്തിൽ പിടിച്ചുതൂങ്ങുന്ന

ഒരുവൻ ഓരോന്നു ചോദിച്ച് ശല്യപ്പെടുത്തിയപ്പോൾ സ്വാമിജി ഇങ്ങനെ അയാളോടു പറഞ്ഞു: 'ഹേ മനുഷ്യാ, ഞാനൊരു സന്ന്യാസി. എനിക്കെവിടെ ജാതിയോ മാമൂലോ? 'സന്ന്യാസിക്ക് മ്ലേച്ഛകുലജാതനിൽനിന്നുപോലും മാധുകരി സ്വീകരിക്കാം.' എന്നു ശാസ്ത്രം അനുശാസിക്കുന്നില്ലേ?'

മതപരമായ കാര്യങ്ങളിലെ മക്കടമുഷ്ടിയെക്കുറിച്ചു പറയുന്ന കൂട്ടത്തിൽ, ഡാക്കയിലെ ഒരു യുവാവിന്റെ കഥ പറഞ്ഞു. അയാൾ ഒരു ഫോട്ടോ സ്വാമിജിയെ കാണിച്ചുകൊണ്ട് ആ പടത്തിൽ കാണപ്പെടുന്ന ആൾ അവതാരപുരുഷനാണോ എന്നു ചോദിച്ചു. 'അതെനിക്കെങ്ങനെയറിയാം കുഞ്ഞേ?' എന്നു ചോദിച്ചു സ്വാമിജി. പക്ഷേ അയാൾ മൂന്നുനാലു പ്രാവശ്യം അയാളുടെ ചോദ്യം ആവർത്തിച്ചു. 'അതെ.' എന്ന ഉത്തരമാണ് അയാൾക്കു വേണ്ടതു് എന്നു കണ്ടപ്പോൾ സ്വാമിജി പറഞ്ഞു: 'എന്റെ കുട്ടീ, ഞാൻ പറയുന്നതു കേൾക്കുക: നല്ല ആഹാരം കഴിച്ചും ആരോഗ്യപ്രദമായ വ്യായാമം ശീലിച്ചും തന്റെ പേശികളും മസ്തിഷ്കവും ബലപ്പെടുത്തുക; അപ്പോൾ തനിക്ക് സ്വയം ചിന്തിക്കാനുള്ള കഴിവുണ്ടാകും. പോഷകാഹാരത്തിന്റെ അഭാവംകൊണ്ട് തന്റെ മസ്തിഷ്കം കുറച്ചൊന്നു തളർന്നുപോയതുപോലെ തോന്നുന്നു.' ഉള്ള നേരു പറഞ്ഞതു് പയ്യനു ഒരുപക്ഷേ ഇഷ്ടപ്പെട്ടില്ലായിരിക്കാം. എങ്കിലും, മറെറന്തു ചെയ്യാൻ കഴിയും എനിക്ക്? അമ്മാതിരി ആളുകൾക്ക് മുന്നറിയിപ്പു നല്കിയില്ലെങ്കിൽ അവരുടെ തല തിരിഞ്ഞുപോകും.'

സ്വാമിജി തുടർന്നു പറഞ്ഞു: 'നിങ്ങളുടെ ഗുരുവിനെ അവതാരമെന്നോ മറെറന്തെങ്കിലുമെന്നോ ഇഷ്ടംപോലെ നിങ്ങൾക്കു കരുതാം. എന്നാൽ ഈശ്വരാവതാരങ്ങൾ കുറവായും വല്ലപ്പോഴുമൊരിക്കലുമേ പ്രത്യക്ഷപ്പെടാറുള്ളു. ഡാക്കയിൽത്തന്നെ മൂന്നോ നാലോ അവതാരങ്ങൾ ഉടലെടുത്തിട്ടുണ്ടെന്നു ഞാൻ കേട്ടു! അതെ, ഈയിടെയായി അവതാരങ്ങൾക്കുവേണ്ടി ഒരു കമ്പം കയറിയതുപോലെ തോന്നുന്നു!'

രണ്ടു പ്രവിശ്യകളിലെയും ആളുകളെയും ഭൂപ്രകൃതിയെയും കുറിച്ച് പറയുമ്പോൾ ബ്രഹ്മപുത്രാനദീതടം മനോഹാരിതയിൽ അന്യാദൃശമെന്നും ഷില്ലോങ്കുന്നുകൾ അതിസുന്ദരങ്ങളെന്നും സ്വാമിജി പറയുകയുണ്ടായി. കല്ക്കത്തയിലെ ആളുകളെക്കാൾ കൂടുതൽ ഉത്സാഹശീലരും ക്ലേശം താങ്ങാൻ കഴിവുള്ളവരുമാണ് അവിടത്തുകാർ. അവർ ഏറ്റെടുക്കുന്നതു്, വിടാതെ വാശിയോടെ നടത്തും. അവർ കൂടുതൽ മത്സ്യമാംസം കഴിക്കുക കാരണം പശ്ചിമ ബംഗാളികളെക്കാൾ കൂടുതൽ കരുത്തരും രാജസികരുമാണെങ്കിലും

ആഹാരം പാകം ചെയ്യുന്നതിൽ കൂടുതൽ എണ്ണയും നെയ്യും ചേർക്കുന്നു; ശരീരം സ്ഥൂലിക്കാൻ ഇടയാക്കുമെന്നുള്ളതുകൊണ്ട് അതു നല്ലതല്ലെന്നാണ് സ്വാമിജി അഭിപ്രായപ്പെട്ടതു്. ബംഗാളിന്റെ കിഴക്കും പടിഞ്ഞാറും ഭാഗങ്ങൾ തമ്മിൽ തികഞ്ഞ രഞ്ജിപ്പും ഐക്യവും അത്യന്തം അഭികാമ്യമാണെന്നും സ്വാമിജി പ്രസ്താവിക്കുകയുണ്ടായി.

നാഗമഹാശയന്റെ ഗൃഹം സന്ദർശിക്കുകയുണ്ടായോ എന്നു് ഒരു ഭക്തൻ ചോദിച്ചു സോത്സാഹം സ്വാമിജി മറുപടി പറഞ്ഞു: 'ഉവ്വുവ്വു്; അദ്ദേഹം എത്രയോ വലിയ ഒരു മഹാത്മാവു് ! അദ്ദേഹത്തിന്റെ വീടിന്റെ അത്ര അടുത്തു ചെന്നിട്ടു്, ഡാക്കയിൽ നിന്നും ഏഴോ എട്ടോ മൈൽമാത്രം അകലെയുള്ള അദ്ദേഹത്തിന്റെ വാസസ്ഥാനം സന്ദർശിക്കാതെ ഞാൻ പോരാനിടയുണ്ടോ ? അദ്ദേഹത്തിന്റെ വീടു് എത്ര മനോഹരം ! ശരിക്കും ഒരു ശാന്തിനിലയം, യഥാർത്ഥമായ ഒരു തീർത്ഥസ്ഥാനം. അദ്ദേഹത്തിന്റെ സുകൃതിനിയായ സഹധർമ്മിണി പല തരത്തിലുള്ള ഒന്നാംതരം വിഭവങ്ങൾ സ്വയം പാകം ചെയ്തു തന്നു. ഒരമ്മയുടെ വാത്സല്യത്തോടെ വയറു നിറയെ ഞാൻ കഴിക്കണമെന്നു് അവർ നിർബ്ബന്ധിച്ചു. അവിടത്തെ കുളത്തിൽ ഞാൻ കുറെ നീന്തി; എന്നിട്ടു് ചെന്നു കിടന്നു് അസ്സലായിട്ടുറങ്ങി; ഉണർന്നപ്പോൾ നേരം മണി രണ്ടര. അമ്മാതിരി ഗാഢമായ ഉറക്കം ജീവിതത്തിൽ വളരെ ദുർലഭമായേ എനിക്കുണ്ടായിട്ടുള്ളു. ഉണർന്നെഴുന്നേററപ്പോൾ ഒന്നാംതരമൊരു സദ്യ. നാഗമഹാശയന്റെ ഭാര്യ എനിക്കൊരു മുണ്ടും തന്നു; ഞാനതുകൊണ്ടു് തലയിലൊരു കെട്ടുംകെട്ടി ഡാക്കയിലേയ്ക്കു പോയി. നാഗമഹാശയന്റെ ഫോട്ടോ വെച്ചാരാധിക്കുന്നതു് ഞാൻ കണ്ടു. അദ്ദേഹത്തിന്റെ സമാധിസ്ഥലം, ഭൗതികാവശിഷ്ടങ്ങൾ സൂക്ഷിച്ചിരിക്കുന്ന സ്ഥാനം, കുറച്ചുകൂടി നേരേ ചൊവ്വേ വെയ്ക്കേണ്ടതാണു്. പൂർവ്വബംഗാൾ ഈ മഹാത്മാവിന്റെ ജീവിതം പഠിക്കുകയും ആദരിക്കുകയും ചെയ്യേണ്ടതാണു്; തന്റെ ജന്മംകൊണ്ടും അത്യദ്ഭുതജീവിതംകൊണ്ടും അദ്ദേഹം ആ ദേശത്തെ മുഴുവൻ പവിത്രമാക്കിയിരിക്കുന്നു.'

പൂർവ്വബംഗാളിലേയ്ക്കുള്ള യാത്ര അവസാനത്തേതായിരുന്നു. അതു കഴിഞ്ഞു മടങ്ങി വന്നശേഷം സ്വാമിജിയുടെ ആരോഗ്യം വളരെ മോശമായി. സതീർത്ഥ്യർ ആശങ്കാകുലരായി. പൂർണ്ണമായും വിശ്രമിക്കാൻ അവർ അദ്ദേഹത്തെ നിർബ്ബന്ധിച്ചു; ആരോഗ്യം വീണ്ടുകിട്ടുന്നതുവരെ പൊതുജനങ്ങളുടെ മുമ്പിൽ പ്രത്യക്ഷമാകുന്നതിനെക്കുറിച്ചു് ചിന്തിക്കുകയേ അരുതെന്നു് അവർ അപേക്ഷിച്ചു. അതിനാൽ, സതീർത്ഥ്യരുടെയും ശിഷ്യന്മാരുടെയും സംതൃപ്തിക്കു

വേണ്ടി സ്വാമിജി തന്റെ പരിപാടികളെല്ലാം നിർത്തിവെച്ച് ഏഴുമാസക്കാലം മഠത്തിൽ താരതമ്യേന സ്വസ്ഥമായി കഴിച്ചുകൂട്ടി. ഉത്തമചികിത്സകൾ ചെയ്തും മനസ്സിന് ഭാരമുണ്ടാക്കുന്ന കാര്യങ്ങൾ ചിന്തിക്കാൻ ഇടകൊടുക്കാതെയും സ്വാമിയുടെ ആരോഗ്യം വീണ്ടു കിട്ടാൻ ചുററുമുള്ളവർ തങ്ങളാലാവുന്നതെല്ലാം ചെയ്തുപോന്നു. അദ്ദേഹത്തിന്റെ മനസ്സ് സ്വതേതന്നെ ഗൗരവകാര്യങ്ങളിൽ മുഴുകുകയും ഏകാഗ്രമാവുകയും ചെയ്യാറുള്ളതുകൊണ്ട് മനസ്സിന് വിശ്രമം നല്കുക വളരെ പ്രയാസമേറിയ ഒരു കാര്യമായിരുന്നു. വിശ്രമകാലത്തും ഓരോ ശിക്ഷണങ്ങളും നിർദ്ദേശങ്ങളും അദ്ദേഹം നല്കിക്കൊണ്ടാണിരുന്നത്. ലോകത്തിന്റെ നാനാഭാഗത്തുമുള്ള തന്റെ പ്രസ്ഥാനവുമായി അദ്ദേഹം സമ്പർക്കം പുലർത്തിപ്പോന്നു; അമേരിക്കയിലും ഇംഗ്ലണ്ടിലും ഇന്ത്യയിലും തന്റെ ആശയങ്ങൾക്ക് കൂടുതൽ സ്വാഗതവും പ്രതിഷ്ഠയും ലഭിക്കുന്നുണ്ടെന്നറിഞ്ഞ് അദ്ദേഹം സന്തോഷിച്ചു. പലപ്പൊഴും സ്വാമിജി പാട്ടു പാടിക്കൊണ്ടിരുന്നു. ശിഷ്യന്മാരെ പാട്ടു പഠിപ്പിച്ചുകൊണ്ടുമിരുന്നു. ഇടയ്ക്ക് സംഭാഷണത്തിലേർപ്പെട്ടും; ചിലപ്പോൾ വിനോദവിഷയങ്ങളെക്കുറിച്ച്, ചിലപ്പോൾ ഗൗരവകാര്യങ്ങളെക്കുറിച്ച്. സംഭാഷണം ഗൗരവവിഷയങ്ങളിലേയ്ക്കു തിരിയുന്നുവെന്നുകണ്ടാൽ ഉടൻ സതീർത്ഥ്യർ ലളിതസംഗതികളിലേയ്ക്ക് അദ്ദേഹത്തിന്റെ മനസ്സു തിരിച്ചുവിടാൻ ശ്രമിക്കും.

# ബേലൂർമഠത്തിൽ

സ്വാമിജിയുടെ അനുഗ്രഹങ്ങളും ആദേശങ്ങളും സ്വീകരിക്കാൻവേണ്ടി ഇന്ത്യയുടെ നാനാഭാഗങ്ങളിൽനിന്നും ഇക്കാലത്ത് ആളുകൾ ബേലൂർമഠത്തിലേയ്ക്ക് ധാരാളമായി വന്നുകൊണ്ടിരുന്നു. മഠത്തിന്റെ എല്ലാ പ്രവർത്തനങ്ങളിലും, ചില്ലറക്കാര്യങ്ങളിൽ പോലും സ്വാമിജിയുടെ കണ്ണു പതിഞ്ഞിരുന്നു. വേലക്കാരെപ്പോലും കുടുംബാംഗങ്ങളെപ്പോലെയാണ് അദ്ദേഹം കരുതിപ്പോന്നത്. അവർ തമ്മിൽ മത്സരമായിരുന്നു സ്വാമിജിക്ക് എന്തെങ്കിലും സേവ ചെയ്യാൻ. വഞ്ചിയിൽ കല്ക്കത്തയ്ക്കു പോവുകയാണെങ്കിൽ അദ്ദേഹത്തിന്റെ കാര്യത്തിൽ ശിഷ്യന്മാരെപ്പോലെതന്നെ തല്പരരായിരുന്നു വഞ്ചിക്കാരും. ചില അവസരങ്ങളിൽ കൗപീനമാത്രധാരിയായി മഠത്തിൽ നടക്കും; ചിലപ്പോൾ പരിവ്രാജകന്റെ നീണ്ട മേലങ്കിയുമണിഞ്ഞ് ചിന്തയിൽ മുഴുകി മഠത്തിൽനിന്നും നടപ്പാതവഴി രാജപാതവരെ നടക്കും. പിന്നെച്ചിലപ്പോൾ ഗംഗയുടെ കരയിൽ എവിടെയെങ്കിലുമോ, പറമ്പിലെ പടർന്നുനില്ക്കുന്ന ഏതെങ്കിലും മരത്തിന്റെ ചുവട്ടിലോ ചെന്നിരുന്ന് ധ്യാനത്തിൽ മുഴുകും. ചില നാളുകൾ കല്ക്കത്തയിൽ കഴിച്ചെന്നുവരാം; സ്വന്തം മുറിയിൽ പുസ്തകങ്ങളിൽ മുഴുകിക്കഴിക്കും ചില നാളുകൾ. പലപ്പോഴും പഴയ ഉജ്ജ്വലഭാവത്താൽ ആവിഷ്ടനാകും; അപ്പോൾ മഠവും പരിസരവും അദ്ധ്യാത്മദീപ്തിയിൽ ആറാടും.

സതീർത്ഥ്യരോടും ശിഷ്യന്മാരോടും ഉള്ള സ്വാമിജിയുടെ ഉള്ളുതുറന്ന സംഭാഷണങ്ങളിൽ വിവിധവിഷയങ്ങളെ പരാമർശിച്ചിരുന്നു. ത്യാഗം, ബ്രഹ്മചര്യം, മാതൃഭൂമിയുടെ സമുദ്ധാരണത്തിനുവേണ്ടി പൗരുഷമാന്ന വിശിഷ്ടവ്യക്തികളുടെ രൂപീകരണം, യൂറോപ്പിലെയും ഏഷ്യയിലെയും കലകൾ തമ്മിലുള്ള സാദൃശ്യങ്ങളും വ്യത്യാസങ്ങളും, ഗുരുകുലസമ്പ്രദായം, നിർവ്വികല്പസമാധി, ഏററവും താണവരിലും ദിവ്യത, അയിത്തോച്ചാടനം, ഈശ്വരകാരുണ്യം അങ്ങനെ പലേ വിഷയങ്ങളും ചർച്ചചെയ്യപ്പെട്ടു. ഇവയും ഇവയോടു ബന്ധപ്പെട്ടവയും ആയ വിഷയങ്ങൾ ശ്രോതാക്കൾക്ക് വിജ്ഞാനവും ആനന്ദവും നല്കിയിരുന്നു. ചുരുക്കത്തിൽ, ഭാരതീയദർശനങ്ങൾ, സാമുദായികരീതിനീതികൾ, ഭൗതികവിജ്ഞാനീയം തുടങ്ങിയ വിവിധവിജ്ഞാനശാഖകളും – ഹിന്ദുമതത്തിന്റെയും ജീവിതത്തിന്റെയും സമഗ്രരൂപം – അദ്ദേഹത്തിന്റെ വിമർശനങ്ങൾക്കു വിഷയ

മായി. അന്യാദൃശമായ വെളിച്ചം വീശിക്കൊണ്ടു് ഓരോ വിഷയത്തെക്കുറിച്ചും ആധികാരികമായി സ്വാമിജി പ്രപഞ്ചനം ചെയ്തു.

പല അവസരങ്ങളിലും സ്വാമിജി ധ്യാനത്തിലോ കീർത്തനത്തിലോ മുഴുകിയിരിക്കും, ലോകാതീതമായ ഏതോ തലങ്ങളിൽ വിഹരിച്ചുകൊണ്ടിരിക്കും, എന്നിരുന്നാലും പലപ്പോഴും അദ്ദേഹം ആഹാരം പാകംചെയ്യുന്ന കാര്യത്തിൽ നിർദ്ദേശങ്ങൾ നല്കാറുണ്ടു്: ചിലപ്പോൾ ചില വിശിഷ്ടവിഭവങ്ങൾ സ്വയം പാകംചെയ്യാറുമുണ്ടു്. ഇന്ത്യയെയും അവളുടെ പ്രശ്നങ്ങളെയും കുറിച്ചുള്ള ഗാഢചിന്തകളിൽ മുഴുകിയിരിക്കും പലപ്പോഴും. ആ അവസരങ്ങളിൽ അത്യുജ്ജ്വലങ്ങളായ പല ആശയങ്ങളും പ്രകാശിപ്പിക്കും. നിസ്സാരകാര്യങ്ങളെക്കുറിച്ചുപോലും സ്വാമിജി എന്തെങ്കിലും അഭിപ്രായം പ്രകടിപ്പിച്ചാൽ ശിഷ്യന്മാർ അതിനെപ്പറ്റി ഗൗരവമായി ചിന്തിച്ചിരുന്നു. ഏതു നേരവും സ്വാമി വിവേകാനന്ദൻ ഒരദ്ഭുതവ്യക്തിയായിരുന്നു. ആ വ്യക്തിത്വത്തിന്റെ ഓരോ ഭാവവും മുഖവും, അദ്ദേഹത്തെ സ്നേഹിച്ചിരുന്നവർക്കു് മനുഷ്യത്വപൂർണ്ണവും അതേസമയം ദിവ്യവും ആയിട്ടാണു് അനുഭവപ്പെട്ടതു്. ഒരാശയമെടുത്തു് അനുകൂലവും പ്രതികൂലവുമായ യുക്തികൾ നിരത്തിവെയ്ക്കും; ശ്രോതാക്കൾക്കു് രണ്ടും ഒരുപോലെ യുക്തിയുക്തമായിത്തോന്നും. സന്ന്യാസി, സ്വരാജ്യസ്നേഹി, ശാസ്ത്രപണ്ഡിതൻ, ത്യാഗി, യോഗി എന്നിങ്ങനെ ഓരോ ഭാവങ്ങൾ ഓരോ സമയത്തു് ഉജ്ജ്വലമായിക്കാണാം. ഈ രോഗഗ്രസ്താവസ്ഥയിലും സ്വാമിജി പ്രകാശിപ്പിച്ച ആന്തരദർശനം – വാസനയുടെയും തീവ്രപഠനത്തിന്റെയും നിരീക്ഷണത്തിന്റെയും ഫലമായി സ്വായത്തമായ ആ സൂക്ഷ്മദർശനസാമർത്ഥ്യം – ഏവരെയും ആശ്ചര്യപ്പെടുത്തി. ശരീരം രോഗപരാധീനമായിക്കൊണ്ടിരുന്നെങ്കിലും സ്വാമിജിയുടെ മനസ്സു് ഉദ്ദീപ്തമായിത്തന്നെ തുടർന്നു. സതീർത്ഥ്യർക്കു് സ്വാമിജി തങ്ങളുടെ പഴയ 'നരൻ' ആയിരുന്നെങ്കിലും അവർ ഭയഭക്തികളോടെയാണു് അദ്ദേഹത്തെ സമീപിച്ചിരുന്നതു്. ശരീരത്തെ ദുർബ്ബലപ്പെടുത്താനല്ലാതെ രോഗത്തിനു് അദ്ദേഹത്തിന്റെ മനസ്സിനെയോ ആത്മാവിനെയോ സ്പർശിക്കാൻ കഴിഞ്ഞില്ല. പ്രമേഹരോഗികൾക്ക സംഭവിക്കാറുള്ളതുപോലെ ഇടയ്ക്കു് വേദനയോ ക്ഷീണമോ ഇല്ലാത്ത അവസരങ്ങളുമുണ്ടായിരുന്നു; ആ വേളകളിൽ പഴയപടി സ്വസ്ഥനായി കാണപ്പെടുകയും ചെയ്തു. വിശേഷിച്ചും അമ്മാതിരിഘട്ടങ്ങളിൽ വിശ്രമിക്കണമെന്നു് സതീർത്ഥ്യരും സുഹൃത്തുക്കളും പലവാറു് നിർബ്ബന്ധിച്ചു. എന്നാൽ തല്ക്കാലത്തേയ്ക്കു മാത്രമേ അദ്ദേഹം അവരുടെ നിർദ്ദേശം അനുസരിച്ചുള്ളൂ. വിശ്വാചാര്യനായ വിവേകാനന്ദന്റെ മനസ്സു് നിയന്ത്രിക്കുക അസാദ്ധ്യമായിരുന്നു. പോരെങ്കിൽ, അദ്ദേഹത്തിനു് ജീവിതത്തിൽ

താല്പര്യം കാരഞ്ഞു കൊണ്ടാണിരുന്നതും. മുൻകാലങ്ങളിൽ സ്വാമിജി പറയാറുള്ള ഈ വാക്കുകൾ ശിഷ്യന്മാരുടെ സ്മരണമണ്ഡലത്തിൽ കൂടെക്കൂടെ ഉയർന്നുവന്നു: 'ഒരു സംഗതിക്കു് നാം നന്ദി പറയണം: ഈ ജീവിതം ശാശ്വതമല്ല!' സ്വന്തം ചിന്താശക്തികൊണ്ടു് അദ്ദേഹം ശരീരബന്ധനത്തിൽനിന്നും സ്വയം മോചിപ്പിച്ചുകൊണ്ടാണിരുന്നതു്; അതിനെ തികച്ചും കൈയ്‌വെടിയാനുള്ള കാലം വളരെ അടുത്തെത്തിയിരുന്നുതാനും.

ബേലൂർമഠത്തിലെ മട്ടുപ്പാവിൽ ദക്ഷിണേശ്വരം ക്ഷേത്രത്തിലെ ഗോപുരങ്ങളുടെ നേർക്കു് ഉററുനോക്കിക്കൊണ്ടു് സ്വാമിജി ഇരിക്കാറുണ്ടു്. ധ്യാനമഗ്നനായി ഇരിക്കെ മുഖത്തു് ചിലപ്പോൾ അനിർവ്വചനീയമായ പ്രസന്നതയും ചിലപ്പോൾ വിഷാദവും കളിയാടും. ലോകദൃഷ്ടിയിൽ സ്വാമിജി വിശ്വവിഖ്യാതനായ സ്വാമി വിവേകാനന്ദൻ, ധർമ്മപ്രവർത്തകൻ, ആദ്ധ്യാത്മികാചാര്യൻ, സ്വദേശാഭിമാനി; സതീർത്ഥ്യരുടെ ദൃഷ്ടിയിൽ അദ്ദേഹം സന്ന്യാസി, യോഗി, നേതാവു്, പ്രിയസുഹൃത്തു്, ആചാര്യൻ, ശ്രീരാമകൃഷ്ണശിഷ്യോത്തമൻ, ജഗദീശ്വരിയുടെ പ്രിയ സന്താനം–തങ്ങളുടെ ജീവിതസർവ്വസ്വം.

ചില സമയം സ്വാമിജി മഠത്തിലെ പുൽത്തകിടിയിൽ കുറെനേരം നടക്കും; പിന്നീടു് വില്വമൂലത്തിൽ – അതിനടുത്താണു് ഇപ്പോൾ അദ്ദേഹത്തിന്റെ സ്മാരകമന്ദിരം സ്ഥിതിചെയ്യുന്നതു്— ചെന്നിരുന്നു്, വിശ്രമിക്കുകയോ ധ്യാനിക്കുകയോ ചെയ്യും; പലപ്പോഴും ധ്യാനത്തിൽ മുഴുകി ബാഹ്യബോധശൂന്യനാകാറുണ്ടു്. മഠത്തിന്റെ മുററത്തുള്ള മാവിന്റെ ചുവടായിരുന്നു മറെറാരു പ്രിയപ്പെട്ട ഇരിപ്പിടം. കാലത്തു് അതിൻകീഴിൽ ഒരു ക്യാൻവാസ് കട്ടിലിൽ ഇരുന്നുകൊണ്ടു് എഴുത്തുകളും ലേഖനങ്ങളും പുസ്തകങ്ങളും എഴുതുകയോ വായനയിൽ ഏർപ്പെടുകയോ സംഭാഷണം നടത്തുകയോ ചെയ്യുന്നതു കാണാമായിരുന്നു.

മഠത്തിന്റെ രണ്ടാംനിലയിൽ തെക്കുകിഴക്കേ മൂലയിലായിരുന്നു സ്വാമിജി താമസിച്ചിരുന്ന മുറി, പഠനമുറിയും അതുതന്നെ. നാലു ജനലുകളും മൂന്നു വാതിലുകളും ഉള്ള ഒരു വലിയ മുറിയായിരുന്നു അതു്. മുറിയിലേയ്ക്കു കടക്കുന്ന വാതിലിന്റെ വലതുവശത്തെ മൂലയിൽ അഞ്ചടി ഉയരമുള്ള ഒരു നിലക്കണ്ണാടി; കുറച്ചുകൂടി നീങ്ങി കാവിത്തുണികൾ വെയ്ക്കാൻ ഒരു ഷെൽഫ്. മുറിയുടെ നടുവിൽ സ്പ്രിങ് കോസടി ഘടിപ്പിച്ചിട്ടുള്ള ഒരിരുമ്പുകട്ടിൽ; പാശ്ചാത്യശിഷ്യരിൽ ഒരാളുടെ സമ്മാനമായിരുന്നു അതു്. പക്ഷേ സ്വാമിജി ദുർലഭമായേ അതു് ഉപയോഗിക്കാറുള്ളൂ; നിലത്തു് ഒരു സാധാരണ കിടക്ക വിരിച്ചു് അതിലാണു് അദ്ദേഹം കിടക്കാറു്. ഒരു ശയന

മഞ്ചം, മേശ, മേശപ്പുറത്തു് എഴുത്തുകൾ, ലേഖനങ്ങൾ, പേന,മഷി കടലാസ്സ്, ബ്ലോട്ടിങ്, പരിചാരകരെ വിളിക്കാനുള്ള മണി, കുസു മകലശത്തിൽ കുറെ പൂക്കൾ, ഗുരുദേവന്റെ പ്രതിച്ഛായ, മൃഗാ ജിനംകൊണ്ടുള്ള ഒരു ധ്യാനാസനം; ഒരു ചെറിയ മേശപ്പുറത്തു് കുറെ ചായക്കപ്പുകളും സോസറുകളും പാത്രങ്ങളും; ഇത്രയുമാണു് മുറി ക്കകത്തെ സജ്ജീകരണങ്ങൾ. ഇവയിൽ മിക്കവയും പാശ്ചാത്യ ശിഷ്യരുടെ സമ്മാനങ്ങളാണു്; അവയെല്ലാം ഇപ്പോൾ മഠത്തിൽ വളരെ ജാഗ്രതയോടെ സൂക്ഷിച്ചുവരുന്നു. മുറിയിലെ മുഖ്യവസ്തു ശ്രീരാമകൃഷ്ണന്റെ ഒരു ചിത്രമാണു്! സ്വാമിജി സ്നേഹാദരങ്ങളോടെ ആ ചിത്രത്തിലേയ്ക്കു നോക്കിക്കൊണ്ടു് ഇരിക്കാറുണ്ടു്. അദ്ദേഹം കത്തുകൾ എഴുതിയിരുന്നതും, സതീർത്ഥ്യർക്കും ശിഷ്യർക്കും നിർദ്ദേശങ്ങ ളും ഉപദേശങ്ങളും നല്കിയിരുന്നതും, സുഹൃത്തുക്കളെയും സന്ദർശകരെ യും സ്വീകരിച്ചിരുന്നതും, ചിലയവസരങ്ങളിലാഹാരം കഴിച്ചിരു ന്നതും ഉറങ്ങിയിരുന്നതും, ധ്യാനമഗ്നനായി ഈശ്വരനിൽ ലയിച്ചി രുന്നതും ഈ മുറിയിലാണു്. ഇതേ മുറിയിൽവെച്ചുതന്നെയാണു് അ ന്ത്യധ്യാനത്തിൽ ഭൗതികപിണ്ഡം ഉപേക്ഷിച്ചതും. ഇപ്പോൾ ആ മുറി ഒരു തീർത്ഥസ്ഥാനമാണു്; സ്വാമിജിയുടെ അന്ത്യനാളിൽ ആ മുറിയിലെ സാധനങ്ങൾ ഏതു നിലയിൽ ഇരുന്നിരുന്നുവോ അതേ നിലയിലാണു് ഇന്നും അവ സൂക്ഷിച്ചുപോരുന്നതു്. ചുമരിലെ പഞ്ചാംഗത്തിൽ 'ജൂലായ് 4, 1902.' എന്ന തീയതി കാണാം. മേശപ്പുറം കണ്ടാൽ സ്വാമിജി ഇപ്പോൾ എഴുന്നേററു് പൂജാമുറിയി ലേയ്ക്കോ മറേറാ പോയിരിക്കുകയാണെന്നേ തോന്നൂ. ഷെൽഫിൽ സ്വാമിജിയുടെ കാഷായവസ്ത്രങ്ങൾ ഇപ്പോഴും തൂങ്ങിക്കിടക്കുന്നു. ചുമരിലും ശയനമഞ്ചത്തിലും കട്ടിലിലും സ്വാമിജിയുടെ ഓരോ ചിത്രം വെച്ചിട്ടുണ്ടെന്നു മാത്രം: ചുമരിൽ പ്രമുഖസ്ഥാനത്തു് ശ്രീരാ കൃഷ്ണദേവന്റെ എണ്ണച്ചായത്തിലെഴുതിയ ആൾവലിപ്പത്തിലുള്ള ഒരു ചിത്രവും സ്ഥാപിച്ചിട്ടുണ്ടു്. സാധകന്മാർക്കു് ധ്യാനിക്കാൻ ആ മുറി ഉപയോഗപ്പെടുത്തിപ്പോരുന്നു. അതിൽ പ്രവേശിക്കുന്ന വർ താണുവണങ്ങുന്നു. ആയിരമായിരമാളുകൾ അവിടം സന്ദർശി ച്ചിട്ടുണ്ടു്; സന്ദർശിച്ചുകൊണ്ടിരിക്കുന്നു. തങ്ങളുടെ ആത്മാവിനെ അദ്ധ്യാത്മദീപ്തമാക്കിയ ആ മഹാത്മാവിന്റെ മഹത്ത്വത്തെയും മൃദുലതയെയും പ്രഭാവത്തെയും ആ മുറി അവരെ അനുസ്മരിപ്പിക്കുന്നു.

മഠവും പരിസരവും സ്വാമിജി സ്നേഹിച്ചിരുന്നു! തന്റെ മുറിയും അദ്ദേഹത്തിന്റെ സ്നേഹാസ്പദമായിരുന്നു. പാശ്ചാത്യപര്യ ടനം കഴിഞ്ഞോ ഇന്ത്യയിൽത്തന്നെ എവിടെയെങ്കിലുംപോയിട്ടോ കല്ക്കത്തയിൽനിന്നുപോലുമോ മടങ്ങി തന്റെ മുറിയിലെത്തുന്നതു് അദ്ദേഹത്തിന്നു് വളരെ സന്തോഷം നല്കാറുണ്ടു്. 1900 ഡിസംബർ

19-ാം തീയതി സ്വാമിജി ഒരു അമേരിക്കൻ ശിഷ്യയ്ക്കു് ഈവിധം എഴുതി:

'അതെ, പറന്നുനടക്കുന്ന ഒരു വാനമ്പാടിയാണു് ഞാൻ! ഉല്ലാസവും തിരക്കും നിറഞ്ഞ പാരീസ്, കനത്ത മൂത്ത കോൺസ്റ്റാൻറിനോപ്പിൾ, വെട്ടിത്തിളങ്ങുന്ന കൊച്ചു് ഏഥൻസ്. പിരമിഡ്ഡുകളുടെ നാടായ ഈജിപ്ററ്, ഇവയെല്ലാം പിന്നിട്ടു് ഞാനിതാ ഇപ്പോളിവിടെ മഠത്തിൽ എൻെറ മുറിയിൽ എഴുതിക്കൊണ്ടിരിക്കുന്നു. എല്ലാം ശാന്തം നിശ്ചലം! വിശാലമായ നദി തിളങ്ങുന്ന വെയിലത്തു് തുള്ളിച്ചാടുന്നു, ഇടയ്ക്കു് വല്ല ചരക്കുവഞ്ചിയുടെയും തുഴയുടെ ഓളം പ്രശാന്തതയെ ഭഞ്ജിച്ചെന്നുവരാം. തണുപ്പുകാലമാണിവിടെ. എല്ലാം പച്ചയും പൊന്നും...വായു കുളിർമയുററതും ഉന്മേഷകരവുംആനന്ദദായകവും.'

മഠവും അവിടത്തെ നിശ്ശബ്ദതയും ശാന്തതയും സ്വാമിജിക്കു് അത്യന്തം പ്രിയങ്കരമായിരുന്നു. സതീർത്ഥ്യരും ശിഷ്യരും സന്ദർശകരും സുഹൃത്തുക്കളുമെല്ലാം അദ്ദേഹത്തിനു് ഏററവും ഉററവർ. എന്നാൽ ചിലപ്പോൾ അദ്ദേഹം ചില അസാധാരണമനോഭാവത്തിലായിരിക്കും; ഏകാന്തമായിരിക്കാനാണു് അപ്പോൾ ഇഷ്ടപ്പെട്ടിരുന്നതു്, ആവക അവസരങ്ങളിൽ ആരും അദ്ദേഹത്തെ സമീപിക്കാൻ ധൈര്യപ്പെട്ടിരുന്നില്ല. അനേകം മണിക്കൂർസമയം സ്വാമിജി ആ നിലയിൽ കഴിക്കാറുണ്ടു്.

കാര്യം നേരേ തുറന്നു പറയുന്ന സരളസ്വഭാവമായിരുന്നു സ്വാമിജിയുടേതു്. അധികാരത്തേക്കാൾ വ്യക്തിപ്രഭാവംകൊണ്ടും സ്നേഹംകൊണ്ടുമാണു് അദ്ദേഹം ആശ്രമകാര്യങ്ങൾ നടത്തിക്കൊണ്ടുപോന്നതു്. സതീർത്ഥ്യരുമൊത്തു് കീർത്തനങ്ങൾ പാടും ചിലപ്പോൾ; ധ്യാനമഗ്നനായി മഠത്തിലെ പറമ്പിൽ ലാത്തിക്കൊണ്ടിരിക്കും ചിലപ്പോൾ. വിശേഷദിവസങ്ങളിൽ ഭജനകീർത്തനങ്ങളിൽ പങ്കെടുക്കും; വാദ്യങ്ങൾ വായിക്കും; കിന്നരകണ്ഠത്തിൽ കീർത്തനം പാടി സകലരെയും ആനന്ദത്തിലാറാടിക്കും. സകലതിലും നേതാവു് സ്വാമിജിയായിരുന്നു; അതെ, മഠത്തിൻെറ പ്രാണനായിരുന്നു അദ്ദേഹം.

പലപ്പോഴും സ്വാമിജി സതീർത്ഥ്യരുമായി നേരമ്പോക്കുകൾ പറഞ്ഞും അവരെ പരിഹസിച്ചും രസിപ്പിക്കുകയും ചിരിപ്പിക്കുകയും ചെയ്യാറുണ്ടു്. മററവസരങ്ങളിൽ അവർക്കു് നിർദ്ദേശങ്ങൾ നല്കുകയോ അവരുടെ വിഷമതകൾ പരിഹരിക്കുകയോ ചെയ്യും. എന്തു ചെയ്താലും അതിലെല്ലാം അത്യന്തം സ്നേഹം പ്രകാശിക്കുകയും ചെയ്യും. ചിലപ്പോൾ സതീർത്ഥ്യരെ ശകാരിക്കാറുണ്ടെങ്കിലും സ്വാമിജി മററുള്ളവരോടു് അവരെക്കുറിച്ചു് അതിയായ സ്നേഹാദര

ങ്ങളോടെ മാത്രമേ സംസാരിക്കാറുള്ളു. കാരണം, അവർ അദ്ദേഹത്തിൻെറ ഗുരുദേവൻെറ അദ്ധ്യാത്മസന്താനങ്ങൾ; അവരുടെ പരിചരണം അദ്ദേഹത്തിൻെറ അവകാശവും. സ്വാമി വിവേകാനന്ദൻ അപ്രതിരോധ്യമായ അയസ്കാന്തം; മററുള്ളവരെല്ലാം ലോഹശകലങ്ങളും. എന്താണീ ആകർഷണത്തിനു കാരണമെന്നു് പലപ്പോഴും അവരറിഞ്ഞിരുന്നില്ല; പക്ഷേ ഏതുനേരവും അദ്ദേഹം അവരുടെ സ്നേഹപാത്രമായിരുന്നു.

അതിരാവിലെ സ്വാമിജി മഠാംഗങ്ങളെയെല്ലാം വിളിച്ചു് ഉണർത്തും. അദ്ദേഹം വളരെ വെളുപ്പിനേ എഴുനേല്ക്കാറുണ്ടു്. മഠത്തിലെ നിയമങ്ങളും അനുഷ്ഠാനങ്ങളും കൃത്യമായി നടത്തിക്കൊണ്ടുപോകാൻ അദ്ദേഹം അവരെ അനുശാസിക്കും – മഠത്തിലെ ആചാരാനുഷ്ഠാനങ്ങൾക്കു് എന്തെങ്കിലും ഊനമോ ലോപമോ വരുത്തിയാൽ സ്വാമിജി കയർക്കാറുണ്ടു്. അദ്ദേഹം അവരെക്കൊണ്ടു് തപസ്സനുഷ്ഠിപ്പിച്ചു; അതേസമയം അവർ അതിൽ അതിരു കടന്നുപോകാതെ കാത്തുപോരുകയും ചെയ്തു. അവർ ക്ലേശമനുഭവിക്കുന്നതു കാണാൻ അദ്ദേഹത്തിൻെറ സ്നേഹം സമ്മതിച്ചിരുന്നില്ല. മഠത്തിൽ എങ്ങും എപ്പോഴും അത്യുത്സാഹം, ഈശ്വരാവേശം, അദ്ധ്യാത്മസാധന എന്നിവ പ്രകടമായിരുന്നു.

പൂന്തോട്ടം, പശുത്തൊഴുത്തു്, അടുക്കള എന്നു വേണ്ട മഠത്തിലെ ഏതു നിസ്സാരകാര്യംപോലും സ്വാമിജിയുടെ ശ്രദ്ധയെ ആകർഷിച്ചിരുന്നു. പശുക്കളുടെ മേച്ചിൽസ്ഥലവും ബ്രഹ്മാനന്ദസ്വാമികളുടെ കായ്കറിത്തോട്ടവും പൂന്തോട്ടവും തമ്മിലുള്ള അതിരുകളെക്കുറിച്ചു് സ്വാമിജി ഒരു കുട്ടിയെപ്പോലെ വഴക്കടിക്കാറുള്ളതു് മഠാംഗങ്ങളുടെ ഇടയിൽ ഇന്നും മധുരമായ ഒരനുസ്മരണമാകുന്നു. പലതരം അല്പവസ്തുക്കൾ ഉപയോഗിച്ചു് റൊട്ടിയുണ്ടാക്കാനുള്ള പരീക്ഷണങ്ങൾ സ്വാമിജി നടത്തിനോക്കി. കുടിക്കാനും പാചകകാര്യങ്ങൾക്കും ശുദ്ധജലമില്ലാത്തതാണു് മഠത്തിലെ അനാരോഗ്യത്തിനു കാരണമെന്നു് അദ്ദേഹം പറയാറുണ്ടു്. പുഴയിലെ വെള്ളം കലങ്ങിയതായിരുന്നു, വിശേഷിച്ചു് മഴക്കാലത്തു്. എന്നും ശുദ്ധജലം ലഭിക്കുന്നതിനു് ഒരു കുഴൽക്കിണറു കുഴിക്കാൻ അദ്ദേഹം ശ്രമിച്ചു. ചിലപ്പോൾ കാവിമേലങ്കിയുമിട്ടു്, തലയിൽ തൊപ്പിയും ധരിച്ചു് വടിയുമെടുത്തു് സതീർത്ഥ്യരെയും ശിഷ്യരെയും വിളിച്ചുകൊണ്ടു് സോല്ലാസം നടക്കാൻ പോകും.

പൂർവ്വബംഗാളിൽനിന്നും മടങ്ങിവന്നശേഷം സ്വാമിജി പൊതുപ്രവർത്തനങ്ങളെല്ലാം നിർത്തി, പലയിടങ്ങളിൽനിന്നും പലതരം മൃഗങ്ങളെ കൊണ്ടുവന്നു ലാളിച്ചു വളർത്തിയിരുന്നു. മഠത്തിലെ ശുനകനു് 'ബാഘ'' എന്നു പേരിട്ടു. ഒരു പെണ്ണാടിനെ 'ഹംസി'

എന്നാണ വിളിച്ചിരുന്നതു്. കൂടാതെ അനേകം പശുക്കരം, താറാവു് കൃഷ്ണമൃഗം, കൊക്കു്, ആട്ടിൻകുട്ടി എന്നിങ്ങനെ പലതും സ്വാമിജിയുടെ ലാളനാപാത്രങ്ങളായിരുന്നു. ആട്ടിൻകുട്ടിക്കു് 'മട്'രു' എന്നാണു് പേരിട്ടിരുന്നതു്. അതിന്റെ കഴുത്തിൽ കിലുങ്ങുന്ന മണികരം കോർത്ത ഒരു മാല ചാർത്തിയിരുന്നു. സ്വാമിജി പോകുന്നിടത്തൊക്കെ കുഞ്ഞാടും കാലിൽ ഉരുമ്മിക്കൊണ്ടു് മണിയും കിലുക്കി നടന്നു. ആദ്ധ്യാത്മികതയുടെ വിജയവൈജയന്തി പ്രാചിയിലും പ്രതീചിയിലും പാറിപ്പറപ്പിച്ച വിവേകാനന്ദനെ, മതമഹാസമ്മേളനത്തിലെ വിശൈകവീരനെ, കാണാൻ അദ്ഭുതാദരങ്ങളോടെ വന്നിരുന്ന സന്ദർശകർ സ്വാമിജി ആട്ടിൻകുട്ടിയുമായി ഒരു പയ്യനെപ്പോലെ ഓടിച്ചാടി കളിച്ചുനടക്കുന്നതു കണ്ടു് ആശ്ചര്യപരതന്ത്രരാകാറുണ്ടു്. ആ കുഞ്ഞാടു ചത്തപ്പോരം സ്വാമിജി ഒരു കുട്ടിയെപ്പോലെ സങ്കടത്തിലാണ്ടു: അദ്ദേഹം ശിഷ്യനായ ശരച്ചന്ദ്രനോടു പറഞ്ഞു: 'എന്തൊരു കഷ്ടം ! ഞാൻ ലാളിക്കുന്നവരൊക്കെ നേരത്തേ ചത്തുപോകുന്നല്ലൊ !' മൃഗങ്ങരംക്കു് തീററ കൊടുക്കുന്ന കാര്യത്തിലും അവയുടെ പാർപ്പിടങ്ങരം വൃത്തിയായി വെയ്ക്കുന്നതിലും സ്വാമിജി തന്നെ മേൽനോട്ടം വഹിച്ചിരുന്നു; സദാനന്ദസ്വാമികളായിരുന്നു ഇക്കാര്യത്തിൽ സ്വാമിജിയുടെ പ്രധാന സഹായി. ഈ മൃഗങ്ങളും അദ്ദേഹത്തെ വളരെയേറെ സ്നേഹിച്ചിരുന്നു; മനുഷ്യരോടെന്നപോലെ അദ്ദേഹം അവയോടു് വർത്തമാനം പറയാറുണ്ടു്. മട്'രു പൂർവ്വജന്മത്തിലെന്നോ തന്റെ ഒരു ബന്ധുവായിരുന്നു എന്നു് സ്വാമിജി നേരമ്പോക്കായി പറഞ്ഞിരുന്നു. അതു് അദ്ദേഹത്തിന്റെ മുറിയിലും കയറിച്ചെല്ലാറുണ്ടു്; മാത്രമല്ല അവിടെ ഒരു മഞ്ചത്തിൽ അധികാരപൂർവ്വം കയറിക്കിടന്നു് ഉറങ്ങാറുമുണ്ടു്. ചിലപ്പോരം സ്വാമിജി ഹംസിയുടെ അടുത്തു ചെന്നു് ചായയ്ക്കു പാലിനുവേണ്ടി യാചിക്കും; അതു കേട്ടാൽ തോന്നും പാൽ കൊടുക്കാനോ കൊടുക്കാതിരിക്കാനോ അതിനു യഥേഷ്ടം കഴിവും അധികാരവും ഉണ്ടെന്നു്. 1901 സെപ്റ്റംബർ 7-ാം തീയതി ഒരമേരിക്കൻ ശിഷ്യയ്ക്കു് സ്വാമിജി ഇങ്ങനെ എഴുതിയയച്ചു:

''മഴയങ്ങനെ തകൃതിയായി പെയ്യുന്നു; എങ്ങും പ്രളയം, രാവും പകലും തോരാതെ വിടാതെ മഴയോടു മഴ. പുഴയിൽ വെള്ളം നിറയുന്നു; വെള്ളം കര കവിയുന്നു; കുളങ്ങളും പൊയ്കകളും കവിഞ്ഞൊഴുകുന്നു. മഠത്തിലെ പറമ്പിൽ കെട്ടിനില്ക്കുന്ന മഴവെള്ളം ഒഴിഞ്ഞുപോകാൻ ആഴത്തിലൊരു ചാലു തീർക്കാൻ ഒരു കൈയു് സഹായിച്ചിട്ടു് ഞാനിപ്പോളിങ്ങോട്ടു മടങ്ങിയതേയുള്ളൂ. ചിലയിടങ്ങളിൽ മഴവെള്ളം അനേകം അടി ആഴത്തിൽ കെട്ടിനില്ക്കുന്നുണ്ടു്. എന്റെ വലിയ കൊററിക്കു് അത്യാഹ്ലാദം: താറാവുകരംക്കും

അങ്ങനെതന്നെ. ഇണങ്ങിയ കൃഷ്ണമൃഗം മഠത്തിൽനിന്നും ഓടിപ്പോയി; അതിനെ കണ്ടുപിടിക്കാൻ കുറച്ചു ദിവസം വിഷമിക്കേണ്ടിവന്നു. എന്തു കഷ്ടം, താറാവുകളിലൊന്ന് ഇന്നലെ ചത്തുപോയി! ഒരാഴ്ചയിലധികമായി അവൾക്ക് ശ്വാസംമുട്ടുണ്ടായിരുന്നു. എന്റെ നേരമ്പോക്കുകാരനായ ഒരു വൃദ്ധസന്ന്യാസി പറയുകയാണ്, 'മഹാത്മൻ, തണുപ്പും മഴയുംകൊണ്ട് താറാവിന് ജലദോഷം പിടിക്കുകയും തവളകൾ തുമ്മുകയും ചെയ്യുന്ന ഈ കലിയുഗത്തിൽ ജീവിച്ചിട്ട് ഒരു പ്രയോജനവുമില്ല. വാത്തുകളിലൊന്നിന്റെ തൂവൽ കൊഴിഞ്ഞുകൊണ്ടിരുന്നു. അതിനെ ചികിത്സിക്കാൻ മറ്റു മാർഗ്ഗമൊന്നും അറിഞ്ഞുകൂടാത്തതുകൊണ്ട്, ഒരു തൊട്ടിയിൽ അല്പം കാർബോളിക് ആസിഡ് ചേർത്ത വെള്ളത്തിൽ ഏതാനും നിമിഷം ഇട്ടിരുന്നു, ഒന്നുകിൽ ഭേദമാകട്ടെ, അല്ലെങ്കിൽ ചാവട്ടെ എന്നു കരുതി; ഇപ്പോളവൾ സുഖമായിരിക്കുന്നു.''

'ബാഘ'' ആയിരുന്നു മഠത്തിലെ മൃഗങ്ങളുടെ നേതാവെന്നു പറയാം. മഠം തനിക്കവകാശപ്പെട്ടതാണ് എന്നായിരുന്നു അവന്റെ ഭാവം. ഒരിക്കൽ എന്തോ തോന്ന്യാസം കാണിച്ചതിന് അവനെ ഗംഗയുടെ മറുകരെ കൊണ്ടുപോയി വിട്ടു. എന്നാലവൻ ഒരു കടത്തുവഞ്ചിയിൽ ചാടിക്കയറി; അവനെ ഓടിക്കാൻ ചെന്നവരുടെ നേരേ മുരണ്ടും പല്ലു കാണിച്ചും പേടിപ്പിച്ച് പിൻതിരിപ്പിച്ചു. പിറേറന്നു രാവിലെ നാലുമണിക്ക് സ്വാമിജി പതിവുപോലെ കുളിമുറിയിലേയ്ക്കു പോകാൻ മുറിയിൽനിന്നും പുറത്തു കടക്കുമ്പോൾ 'ബാഘ'ന്റെ മേൽ തട്ടിത്തടഞ്ഞു. അദ്ദേഹം അവന്റെ പുറത്തു തട്ടിത്തലോടി അഭയം നൽകി. ബാഘൻ എന്തു കാണിച്ചാലും മേലാൽ അവനെ ഒരിക്കലും പറഞ്ഞയയ്ക്കരുത് എന്നു സ്വാമിജി പിന്നീട് മഠാംഗങ്ങളോടു പറഞ്ഞു. മാപ്പിരക്കാൻ സ്വാമിജിയുടെ അടുത്താണ പോകേണ്ടതെന്നും, അദ്ദേഹം അവനു് അഭയം നൽകിയാൽ, മററുള്ളവർ എന്തു പറഞ്ഞാലും ചെയ്താലും തന്നെ നാടുകടത്തുകയില്ലെന്നും അവനു് നിശ്ചയമുള്ളതുപോലെ കാണപ്പെട്ടു.

ബാഘനെക്കുറിച്ച് പല വിചിത്രകഥകളും മഠത്തിൽ നിലവിലുണ്ട്. ഉദാഹരണത്തിന്: ഗ്രഹണസമയത്തെ ചേങ്കിലയും ശംഖൊലിയും കേട്ടാൽ, ആസ്തികരായ അനേകായിരം ഹിന്ദുക്കളെപ്പോലെ ബാഘനും സ്വയം ഗംഗയിൽ ചാടി കുളിക്കും. സ്വാമിജിയുടെ ദേഹത്യാഗത്തിനുശേഷം ബാഘ് മരിച്ചപ്പോൾ അവന്റെ പിണം പുഴയുടെ കരയിൽ ഒരിടത്ത് ഇട്ടിരുന്നു. വേലിയേററത്തിൽ അതു് ഒഴുകിപ്പോയെങ്കിലും വീണ്ടുമതു മഠത്തിലെപറമ്പിൽ വന്നടിഞ്ഞു. അപ്പോൾ ഒരു ബ്രഹ്മചാരി മഠത്തിലെ പ്രായം ചെന്ന

വരുടെ അനുവാദത്തോടെ ബാംഘനെ മഠംവക പറമ്പിൽത്തന്നെ ഒരിടത്തു് കുഴിച്ചിട്ടു: ആ സ്ഥാനത്തു് കുറെ ഇഷ്ടിക കൂട്ടിയിടുകയും ചെയ്തു.

മഠത്തിൽ സ്വാമിജി സ്വതന്ത്രനായിരുന്നു; ബഹുജനമദ്ധ്യത്തിലെ മടുപ്പിക്കുന്ന ആചാരോപചാരങ്ങളിൽനിന്നും മുക്തനായിരുന്നു. ചെരിപ്പിട്ടോ ഇടാതെയോ, പുകക്കുഴലോ വടിയോ കൈയ്യിലെടുത്തു്, ഇഷ്ടംപോലെ നടക്കാമിവിടെ. പാശ്ചാത്യനാടുകളിൽ അത്യാവശ്യമായ കോട്ടും കോളറും അടിയുടുപ്പും കാൽസ്രായുമൊന്നും ഇവിടെ വേണ്ട. കോളറിനോടു് അദ്ദേഹത്തിനു് എന്നും വെറുപ്പായിരുന്നു. ഒരു തോർത്തോ കൗപീനമോ മാത്രമുടുത്തുകൊണ്ടു് ശാന്തമായും ഏകാന്തമായും യഥേഷ്ടം നിർബ്ബാധം ജീവിക്കാം മഠത്തിൽ.

പലപ്പോഴും സ്വാമിജിയും മററുള്ളവരോടൊരുമിച്ചു ചെന്നിരുന്നു് ആഹാരം കഴിക്കും; ശിഷ്യന്മാർ കാഴ്ചവെച്ച പലതരം പലഹാരങ്ങൾ എല്ലാവർക്കും വിതരണം ചെയ്യും. ആഹാരസമയത്തു് പല നേരമ്പോക്കുകളും പറയും; നേരമ്പോക്കുകൾ പറയുന്നതിൽ മുമ്പിൽ സ്വാമിജിതന്നെ ആയിരിക്കും. അതെ, അവരെല്ലാം ഗുരുദേവൻെറ ആനന്ദപൂർണ്ണരായ വത്സലസന്താനങ്ങൾ. അവരുടെ തപസ്സിലും സ്വാധ്യായത്തിലും ധ്യാനത്തിലും സംഭാഷണത്തിലും ദക്ഷിണേശ്വരത്തെ ആദ്ധ്യാത്മസൂര്യൻെറ പ്രകാശരശ്മികൾ പ്രകടമായിരുന്നു. ആ പ്രകാശവിതരണത്തിൻെറ പ്രമുഖോപാധിയായിരുന്നു സ്വാമിജി. അവരേവരും സ്വതന്ത്രരും നിത്യാനന്ദമഗ്നരുമായിരുന്നു.

നാളുകൾ കഴിയുന്തോറും, അന്ത്യനാൾ അടുത്തു വരുന്തോറും, സ്വാമിജിയുടെ സന്ന്യാസിഭാവം ഉത്തരോത്തരം പ്രകടമായിക്കൊണ്ടിരുന്നു.

സ്വാമിജിയുടെ രോഗം വദ്ധിച്ചുകൊണ്ടാണിരുന്നതു്: അതു് ഏവക്കും വലിയ ഉത്കണ്ഠയ്ക്കു കാരണമായി. മേലെല്ലാം നീക്കെട്ടു കാണപ്പെട്ടു: കാലിൽ കൂടുതലായി നീരു കൊണ്ടിരുന്നു: അതിനാൽ നടക്കാൻതന്നെ വിഷമമായി. അതിമൃദുലമായിട്ടല്ലാതെ ദേഹത്തെങ്ങാൻ തൊട്ടുപോയാൽ കടുത്ത വേദന അനുഭവപ്പെട്ടിരുന്നു. അവസാനത്തെ ഒരു വഷം ഉറക്കം ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. ഇങ്ങനെയൊക്കെയാണെങ്കിലും അദ്ദേഹം തികച്ചും ഈശ്വരേച്ഛയ്ക്കു് വിധേയനായി കാലം കഴിച്ചു. ഈ രോഗപീഡകൾക്കിടയിലും അദ്ദേഹം ഉല്ലാസവാനായിരുന്നു. സ്വാഭാവികമായ ഉല്ലാസത്തോടും സന്തോഷത്തോടും കൂടി സന്ദശകരെയും സുഹൃത്തുക്കളെയും സ്വീകരിക്കുകയും അവരുമായി ഓരോ കാര്യ

ങ്ങരം ചച്ച് ചെയ്യുകയും ചെയ്തുവന്നു: ചിലപ്പോരം അല്പം പതിഞ്ഞ സ്വരത്തിലായിരിക്കും സംസാരിക്കുന്നതെന്നുമാത്രം. ഒരു ദിവസം ശിഷ്യനായ ശരച്ചന്ദ്രൻ സ്വാമിജിയോട്ട് അദ്ദേഹത്തിൻെറ ആരോഗ്യത്തെക്കുറിച്ച് അന്വേഷിച്ചു. സ്വാമിജി മൃദുലസ്വരത്തിൽ പറഞ്ഞു: 'കുഞ്ഞേ, എന്തിനിനി എൻെറ ആരോഗ്യത്തെക്കുറിച്ചന്വേഷിക്കുന്നു? ദിനംപ്രതി ഇതു് കൂടുതൽ കൂടുതൽ കേട്ടുവന്നുകൊണ്ടിരിക്കുകയാണ്. ബംഗാളിൽ പിറന്ന ഈ ദേഹം ഒരു കാലവും രോഗമുക്തമായിരുന്നിട്ടില്ല. ശരീരത്തിനു പററിയതല്ല ഈ പ്രവിശ്യ. തീവ്രമായിട്ടെന്തെങ്കിലും പ്രവത്തിക്കാൻ തുടങ്ങുമ്പൊഴേയ്ക്കും ക്ലേശം താങ്ങാനാവാതെ ശരീരം തകരുന്നു. ഇനി ബാക്കിയുള്ള അല്പനാളുകരംകൂടി, ഞാൻ നിങ്ങരംക്കെല്ലാം വേണ്ടി പ്രയത്നിക്കും. വേല ചെയ്തുകൊണ്ടേ ഉയിർവെടിയും.'

ഏതാനും മാസം വേലയെല്ലാം വിട്ടു വിശ്രമിക്കാൻ അപേക്ഷിച്ചപ്പോരം സ്വാമിജി പറഞ്ഞതിതാണ്: ''എൻെറ കുഞ്ഞേ, എനിക്കു വിശ്രമമില്ല. ശ്രീരാമകൃഷ്ണൻ 'കാളി' എന്നു വിളിക്കുന്ന ആ ശക്തി അദ്ദേഹത്തിൻെറ ദേഹത്യാഗത്തിനു മൂന്നോ നാലോ നാരം മുമ്പ് എൻെറ ദേഹത്തിലും ആത്മാവിലും പ്രവേശിച്ചു. ആ ശക്തി എന്നെ വിടാതെ പണിയെടുപ്പിച്ചുകൊണ്ടേയിരിക്കുന്നു; അനങ്ങാതിരിക്കാനോ സ്വന്തം സൗകര്യങ്ങരം നോക്കാനോ അതെന്നെ അനുവദിക്കുന്നില്ല.'' ശിഷ്യൻെറ അപേക്ഷയനുസരിച്ച് ആ മഹാസംഭവത്തെക്കുറിച്ചു സ്വാമിജി ഇപ്രകാരം പറയുകയുണ്ടായി:

''ഗുരുദേവൻെറ മഹാസമാധിക്കു മൂന്നോ നാലോ ദിവസം മുമ്പ് മററാരും അടുത്തില്ലാതിരിക്കെ അദ്ദേഹം എന്നെ അടുത്തു വിളിച്ചു മുമ്പിലിരുത്തി എൻെറ കണ്ണിലേയ്ക്കു് ഉററുനോക്കിക്കൊണ്ടു് സമാധിയിലാണ്ടു. വിദ്യുച്ഛക്തിപോലെ സൂക്ഷ്മമായ ഒരു ശക്തിയുടെ പ്രബലമായ ഒരു പ്രവാഹം അദ്ദേഹത്തിൻെറ ശരീരത്തിൽനിന്നും എന്നിൽ പ്രവേശിക്കുന്നതായി എനിക്കു വ്യക്തമായിട്ടനുഭവപ്പെട്ടു. കുറച്ചു കഴിഞ്ഞു് എനിക്കും ബാഹ്യബോധം തീരെയില്ലാതായി; സമാധിയിലാണ്ടു ഞാൻ. എത്രനേരം ആ നിലയിലിരുന്നു എന്നെനിക്കു പറയാനാവില്ല. ബാഹ്യതലത്തിലേയ്ക്കു് മടങ്ങിവന്നപ്പോരം ഗുരുദേവൻ കരയുന്നതായിക്കണ്ടു. കാരണമന്വേഷിച്ചപ്പോരം അദ്ദേഹം വളരെ വാത്സല്യത്തോടെ പറഞ്ഞു: 'എൻെറ പ്രിയനരൻ, ഞാനിന്നു് എൻെറ സർവ്വവും, സമസ്തവും, നിനക്കു തന്നു് ഒരു ഫക്കീറായിത്തീർന്നിരിക്കുന്നു! ഈ ശക്തിയുടെ ബലംകൊണ്ടു് നീ ലോകത്തിൽ മഹത്തായ പലതും ചെയ്യും; അതിനുശേഷമേ നീ തിരിച്ചുപോവുകയുള്ളു!' ആ ശക്തിയാണു് എന്നെയിട്ടിങ്ങനെ കറക്കി പണിയെടുപ്പിക്കുന്നതു്. ഒരു ചക്രവാത

ത്തിനുള്ളിലേയ്ക്കു് എന്നെ തള്ളിവിടുന്നതു്, എന്നെനിക്കു തോന്നുന്നു. ഈ ശരീരം ചുമ്മായിരിക്കാൻ സൃഷ്ടിച്ചതല്ല.''

1901-ാമാണ്ടു് ജൂലായ് ആഗസ്റ്റ് മാസങ്ങളിൽ സ്വാമിജി ആവുന്നത്ര വിശ്രമിച്ചു; അതിൻഫലമായി സെപ്റ്റംബറിൽ അദ്ദേഹത്തിനു് കുറച്ചൊരു സുഖം കിട്ടി.

ബേലൂരിൽ മഠം സ്ഥാപിതമായതിനുശേഷം, സമീപഗ്രാമങ്ങളിലെ സങ്കുചിതചിത്തരും യാഥാസ്ഥിതികരും ശാസ്ത്രാനഭിജ്ഞരുമായ ആളുകൾ സ്വാമിജിയുടെയും മററംഗങ്ങളുടെയും വിശാലാശയങ്ങളെയും പുരോഗമനപരങ്ങളായ പ്രവർത്തനങ്ങളെയും ആധുനികജീവിതരീതികളെയും ആചാരാനുഷ്ഠാനങ്ങളെയും ജാതിനിരാകരണത്തെയും പററി നിശിതനിരൂപണങ്ങൾ നടത്തികൊണ്ടിരുന്നു. സ്വാമിമാരുടെ സ്വഭാവത്തെ കളങ്കപ്പെടുത്തി കാണിക്കാൻ ദുഷ്പ്രവാദങ്ങൾ പരത്താനും അവർ മടിച്ചിരുന്നില്ല. മഠത്തിലേയ്ക്കു് ആളുകൾ പോവുകയോ അവിടെനിന്നു മടങ്ങുകയോ ചെയ്യുന്നവയും കല്ക്കത്തയ്ക്കും ബാലിക്കുമിടയ്ക്കു് ഓടിക്കൊണ്ടിരിക്കുന്നവയുമായ വഞ്ചികളിലാണു് ഈ അപവാദവ്യവസായം തകൃതിയായി നടന്നുകൊണ്ടിരുന്നതു്. അതിനെക്കുറിച്ചു കേട്ടപ്പോൾ സ്വാമിജി പറഞ്ഞു: 'ആന വഴിയേ പോകുമ്പോൾ പട്ടികൾ കുരച്ചുംകൊണ്ടു് പിന്നാലെ ചെല്ലും.' എന്ന പഴമൊഴി നിശ്ചയമുണ്ടല്ലൊ. 'ലോകം നിന്ദിച്ചാൽ സാധു ക്ഷോഭിക്കുന്നില്ല.' പിന്നെയിങ്ങനെയും പറയുകയുണ്ടായി: 'ഏതു രാജ്യത്തും പുതിയ ആശയങ്ങൾ പ്രചരിപ്പിക്കുമ്പോൾ പഴയതിൻെറ അനുയായികൾ അവയ്ക്കെതിരെ തലയുയർത്തുകയെന്നുള്ളതു് പ്രകൃതിയുടെ ഒരു നിയമമാണു്. ഓരോ മതസ്ഥാപകനും ഈ പരീക്ഷ നേരിടേണ്ടതായി വന്നിട്ടുണ്ടു്. എതിർപ്പും മർദ്ദനവും കൂടാതെ ഉന്നതാശയങ്ങൾക്കു് സമുദായമദ്ധ്യത്തിൽ പ്രവേശിക്കാനാവില്ല,' അക്കാരണത്താൽ വിദ്വേഷവും വിമർശനവും ആശയപ്രചാരണത്തിനു് സഹായകങ്ങളായിട്ടാണു് അദ്ദേഹം കരുതിയതു്. അതുകൊണ്ടുതന്നെ സ്വാമിജി സ്വയം വിമർശനങ്ങൾക്കു് മറുപടി പറയുകയോ അങ്ങനെ ചെയ്യാൻ തൻെറ അനുയായികളെ അനുവദിക്കുകയോ ചെയ്തില്ല. അദ്ദേഹം അനുയായികളെ ഉദ്ബോധിപ്പിച്ചു: 'നിഷ്കാമമായും നിസ്സംഗമായും നിങ്ങളുടെ കർമ്മങ്ങൾ ചെയ്യുക. തീർച്ചയായുമതു് എന്നെങ്കിലും ഫലവത്താകും.' 'ന ഹി കല്യാണകൃത് കശ്ചിദ് ദുർഗ്ഗതിം താത ഗച്ഛതി.' 'നന്മചെയ്യുന്നവനു് ഒരു നാളും തിന്മ വരുകയില്ല.' എന്നായിരിക്കും ചിലപ്പോൾ നല്കുന്ന ഉപദേശം. ഈവക വിമർശനങ്ങൾ സ്വാമിജിയുടെ ദേഹത്യാഗത്തിനു മുമ്പുതന്നെ ശമിച്ചു. ശാസ്ത്രവിധിപ്രകാരം മഠത്തിൽവെച്ചു നട

ത്തിയ ദുർഗ്ഗാപൂജ ഈവക നിരൂപണങ്ങളെ നിശ്ശബ്ദമാക്കാൻ വളരെ സഹായകമായി.

സാമുദായികകാര്യങ്ങളിൽ സ്വാമിജി വിശാലാശയങ്ങളാണു് പ്രകാശിപ്പിച്ചിരുന്നതു് എങ്കിലും മതപരമായ കാര്യങ്ങളിൽ അദ്ദേഹം അത്യന്തം യാഥാസ്ഥിതികനായിരുന്നു എന്ന സംഗതിയും വിസ്മരിച്ചുകൂടാ. 1901-ാമാണ്ടിന്റെ അപരാദ്ധത്തിൽ അദ്ദേഹം മതപരമായ എല്ലാ ഉത്സവങ്ങളും ആഘോഷിച്ചു. അക്കൊല്ലം ദുർഗ്ഗാ പൂജ ഒക്ടോബർ മാസത്തിലായിരുന്നു. പൂജയ്ക്കു് നാലഞ്ചു മാസം മുമ്പുതന്നെ സ്വാമിജി ശിഷ്യനായ ശരച്ചന്ദ്രനിൽനിന്നും രഘു നന്ദനന്റെ അഷ്ടാവിംശതിതത്ത്വം അഥവാ രഘുനന്ദനസ്മൃതി എന്ന ഗ്രന്ഥം വരുത്തി ദുർഗ്ഗാപൂജയുടെ വിധികളെല്ലാം നോക്കി മനസ്സിലാ ക്കിവെച്ചിരുന്നു. ശാസ്ത്രവിധിപ്രകാരം പൂജ നടത്താനുള്ള ഉദ്ദേശം പൂജയ്ക്കു പത്തോ പന്ത്രണ്ടോ ദിവസം മുമ്പുവരെ അദ്ദേഹം മഠത്തിലാ രോടും പറഞ്ഞില്ല. ഏതാണ്ടിക്കാലത്തു് ദക്ഷിണേശ്വരത്തുനിന്നും ദശഭുജയായ ദേവി ഗംഗയും കടന്നു് മഠത്തിലേയ്ക്കു വരുന്നതായി സതീർത്ഥ്യരിൽ ഒരാൾക്കു് ഒരു സ്വപ്നമുണ്ടായി. അടുത്ത ദിവസം സ്വാമിജി ദുർഗ്ഗാപൂജ നടത്താനുള്ള തന്റെ സങ്കല്പം പ്രസ്താവിച്ച പ്പോൾ സതീർത്ഥ്യൻ താൻ കണ്ട സ്വപ്നത്തിന്റെ കാര്യവും പറഞ്ഞു. അങ്ങനെ അക്കാര്യം തീർച്ചയായി. പൂജയോടനുബന്ധിച്ച ചില ചടങ്ങുകൾക്കു് മാതൃദേവിയുടെ അനുവാദം മേടിക്കുന്നതിനായി സ്വാമിജി പ്രേമാനന്ദസ്വാമികളോടൊരുമിച്ചു് കല്ക്കത്തയ്ക്കു പോയി. മാതൃദേവി അനുമതി നല്കി. സ്വാമിജി വേഗം ഒരു പ്രതിമ ഉണ്ടാ ക്കാൻ ഏർപ്പാടു ചെയ്തിട്ടു് മഠത്തിലേയ്ക്കു മടങ്ങി. ഈ വാർത്ത നഗര മെങ്ങും പരന്നു; ഉത്സവം സാഘോഷം കൊണ്ടാടുവാൻ ഗൃഹസ്ഥ ഭക്തന്മാരും സസന്തോഷം സന്ന്യാസിമാരുമായി സഹകരിച്ചു പ്രവർത്തിച്ചു.

ശ്രീരാമകൃഷ്ണദേവന്റെ ജന്മോത്സവം കൊണ്ടാടാറുള്ള സ്ഥാ നത്തു് മഠത്തിലെ പുൽത്തകിടിയുടെ വടക്കു ഭാഗത്തായി ദേവി യുടെ പ്രതിഷ്ഠയും പൂജയും നടത്തുന്നതിനുവേണ്ടി ഒരു പന്തൽ പണിതു.

ബ്രഹ്മാനന്ദസ്വാമികളുടെ മേൽനോട്ടത്തിൽ പൂജയ്ക്കും സദ്യയ്ക്കും വേണ്ട എല്ലാ സാധനസാമഗ്രികളും വേണ്ടുവോളം വാങ്ങി ശേഖരിച്ചു. പൂജയിൽ പങ്കുകൊള്ളുന്നതിനായി അനേകം ഭക്തക ളോടൊരുമിച്ചു് പൂജയ്ക്കു തലേന്നാൾതന്നെ വന്നുചേർന്ന മാതൃദേവി യുടെ താമസത്തിനായി നീലാംബരമുഖർജിയുടെ ഉദ്യാനഗൃഹം ഒരു മാസത്തേയ്ക്കു് വാടകയ്ക്കെടുത്തു.

രാമകൃഷ്ണാനന്ദസ്വാമികളുടെ പിതാവും ആചാരനിഷ്ഠനായ ഒരു ബ്രാഹ്മണനും മന്ത്രതന്ത്രങ്ങളിൽ നിഷ്ണാതനും ആയ ഈശ്വരചന്ദ്ര ഭട്ടാചാര്യനാണ് ദുർഗ്ഗാപൂജയുടെ തന്ത്രിയായി നിശ്ചയിക്കപ്പെട്ടതു്.

അഗതികൾക്ക് അന്നദാനം പൂജയുടെ ഒരു പ്രധാന ഭാഗമായിരുന്നു. പൂജ നടന്നുകൊണ്ടിരുന്ന മൂന്നു ദിവസങ്ങളിലും നൂറു കണക്കിനു പാവങ്ങൾ വന്നുകൊണ്ടിരുന്നു. അവർക്കെല്ലാം യഥേഷ്ടം ആഹാരം നൽകുകയും ചെയ്തു. ബേലൂരിലേയും ദക്ഷിണേശ്വരത്തെയും ചില ബ്രാഹ്മണരെയും പണ്ഡിതന്മാരെയും പൂജയിൽ പങ്കു കൊള്ളാൻ പ്രത്യേകം ക്ഷണിച്ചിരുന്നു. ഈ ഉത്സവത്തിനുശേഷം സമുദായത്തിലെ യാഥാസ്ഥിതികവിഭാഗത്തിന് മഠത്തോടുള്ള വിരോധം തീർന്നു. മഠാംഗങ്ങൾ യഥാർത്ഥ സന്ന്യാസിമാർതന്നെ എന്ന് അവർക്ക് ബോദ്ധ്യം വന്നു. പൂജയുടെ പ്രഥമദിനമായ സപ്തമി നാൾ രാത്രിയിൽ സ്വാമിജിക്ക് പനി പിടിച്ചു: അതിനാൽ അദ്ദേഹത്തിന് പ്രഭാതപൂജയിൽ പങ്കുകൊള്ളാൻ കഴിഞ്ഞില്ല. എന്നിരുന്നാലും പൂജയുടെ മുഖ്യമുഹൂർത്തമായ സന്ധിപൂജാവേളയിൽ അദ്ദേഹം മെല്ലെയിറങ്ങിവന്ന് ദേവീപാദത്തിൽ മൂന്നു തവണ പുഷ്പാഞ്ജലി നടത്തി. നവമിനാൾ സ്വാമിജിക്ക് സുഖമുണ്ടായിരുന്നു. അന്നു രാത്രി ശ്രീരാമകൃഷ്ണൻ പാടാറുള്ള ഏതാനും ദേവീകീർത്തനങ്ങൾ പാടി.

വിജയദശമിദിവസം രാത്രിയിൽ പ്രതിമ ഗംഗയിൽ നിക്ഷേപിക്കപ്പെട്ടു. ദേവിപൂജ കണ്ട് അത്യന്തം സന്തുഷ്ടയായ ശ്രീ മാതൃദേവി സന്ന്യാസിമാരെ അനുഗ്രഹിച്ചശേഷം ബാഗ് ബസ്സാറിലെ സ്വവാസസ്ഥാനത്തേയ്ക്കു മടങ്ങുകയും ചെയ്തു.

ക്രൈസ്തവരാജ്യങ്ങളിൽ ക്രിസ്തുമസ് എന്നപോലെ ദുർഗ്ഗാപൂജ ബംഗാളിലെ ദേശീയോത്സവമാകുന്നു. സകലഹിന്ദുക്കളും പ്രതീക്ഷാനിർഭരരായികാത്തിരിക്കുന്ന ഒരു വാർഷികാഘോഷമാണതു്. അക്കാലത്തു് ദുർഗ്ഗാദേവി കൈലാസത്തിലെ തൻെറ ഹൈമമന്ദിരത്തിൽ നിന്നും മഹേശ്വരനോടും പാർഷദന്മാരോടുമൊരുമിച്ച് തൻെറ മർത്ത്യപുത്രരുടെയിടയിൽ മൂന്നു നാൾ വസിക്കാനും അവരെ അനുഗ്രഹിക്കാനും വരുന്നുവെന്നാണ് വിശ്വാസം. ശരത്കാലത്തിലെ കുളിർകാററും കതിരണിഞ്ഞു് തലയും താഴ്ത്തി തെന്നലിൽ ആടിക്കളിക്കുന്ന നെൽനിര നിറഞ്ഞ വയലുകളും, പച്ച പുതച്ച പുൽത്തകിടികളും, തെളിനീർനിറഞ്ഞ പുഴകളും മഞ്ഞിൽ കുളിച്ച മരങ്ങളും മററുമെല്ലാം ജഗജ്ജനനിയുടെ ശുഭാഗമനത്തെ വിളംബരം ചെയ്യുന്നു. സുഹൃത്തുക്കൾ പരസ്പരം പാരിതോഷികങ്ങൾ നല്കുന്നു. ബാലികാബാല

ന്മാക്ക് നവവസ്ത്രങ്ങഠം നൽകപ്പെടുന്നു. വേലക്കാക്കും പാവങ്ങഠംക്കും ആഹാരവും വസ്ത്രവും കൊടുക്കുന്നു. പൂജയിൽ പങ്കെടുക്കാൻ സ്നേഹിതരെയും പരിചിതരെയും ക്ഷണിക്കുന്നു. ഗൃഹങ്ങളെല്ലാം അലങ്കരിച്ചു മോടിപിടിപ്പിക്കുന്നു. ദേവിയുടെ സമാഗമത്തെ സ്വാഗതം ചെയ്തുകൊണ്ടുള്ള മംഗളകീർത്തനങ്ങഠം പൂജയ്ക്കു വളരെ നാഠംമുമ്പുതന്നെ ഓരോ ഗൃഹത്തിലും മുഴങ്ങുന്നു. ദേവിയുടെ മനോഹരമായി അലങ്കരിച്ച പ്രതിമ — ഒരു കാൽ സിംഹത്തിന്മേലും മറേറക്കാൽ മരണപ്പോരടിക്കുന്ന മഹിഷാസുരൻെറ തോളത്തുമുറപ്പിച്ചുകൊണ്ടു്, കാർത്തികേയൻ വിനായകൻ, ലക്ഷ്മി, സരസ്വതി ഇവരാൽ പരിവൃതയായിട്ടു നിലകൊള്ളുന്ന ആ വിഗ്രഹം ഭക്തിനിർഭരരായ ആരാധകരുടെ ദൃഷ്ടിയിൽ സാക്ഷാൽ ജഗദീശ്വരിതന്നെ. ആർത്തിനാശിനിയും സർവ്വമംഗളദായിനിയുമായ ദുർഗ്ഗാദേവിയിൽ ഭക്തജനങ്ങഠംക്കുള്ള ശ്രദ്ധാവിശ്വാസങ്ങഠം എത്രമാത്രമെന്നറിയണമെങ്കിൽ ദേവീപൂജ നടക്കുന്ന ഗൃഹത്തിൽ പാർത്തു് അതിൽ പങ്കുകൊള്ളുകതന്നെ വേണം. വിജയദശമി നാഠം ബംഗാളിൽ സർവ്വത്ര ആനന്ദനൃത്തമാണു്. ജനങ്ങഠം പരസ്പരം വിജയാശംസകളും അഭിവാദനങ്ങളും അർപ്പിക്കുന്നു; സ്ഥാനമാനങ്ങളും ഉച്ചനീചഭേദങ്ങളും വിസ്മരിച്ചു് സകലരും സമഭാവനയോടെ, സന്തോഷത്തോടെ സൗഹൃദത്തോടെ പെരുമാറുന്നു, മംഗളമാശംസിക്കുന്നു. ശത്രുക്കഠംപോലും വിദ്വേഷം വെടിഞ്ഞു് പരസ്പരം ആലിംഗനം ചെയ്യുന്നു.

അക്കൊല്ലം മഠത്തിൽവെച്ചു സ്വാമിജി പ്രതിമ സ്ഥാപിച്ചു് യഥാവിധി ലക്ഷ്മീപൂജയും കാളീപൂജയും നടത്തുകയുണ്ടായി. കുട്ടിക്കാലത്തു് കടുത്ത ഒരു രോഗം ബാധിച്ചപ്പോഠം രോഗം മാറിയാൽ കാളീദേവിക്കു് വിശേഷാൽ പൂജ നടത്താമെന്നും കുട്ടിയെ ദേവിയുടെ മുമ്പിൽ ഉരുട്ടാമെന്നും സ്വാമിജിയുടെ അമ്മ നേർന്നിരുന്നു. അക്കഥ ഇത്രനാളും മറന്നുകിടക്കുകയായിരുന്നു. കാളീപൂജ കഴിഞ്ഞപ്പോഠം അമ്മ സ്വാമിജിയെ തൻെറ പഴയ നേർച്ചയുടെ കഥ അറിയിച്ചു. സുഖമില്ലായിരുന്നെങ്കിലും അമ്മയെ പ്രീതിപ്പെടുത്തുന്നതിനായി സ്വാമിജി കാളീഘട്ടം ക്ഷേത്രത്തിൽ പോയി, ഗംഗയിൽ സ്നാനം ചെയ്തു് അമ്മയുടെ ആഗ്രഹമനുസരിച്ചു് ഈറൻ മുണ്ടോടെ വന്നു് ദേവീസമക്ഷം നിലത്തു് മൂന്നു പ്രാവശ്യം കിടന്നു് ഉരുളുകയുണ്ടായി. ആരാധന നടത്തിയശേഷം ഏഴു പ്രാവശ്യം പ്രദക്ഷിണം വെച്ചു; എന്നിട്ടു്, നടനശാലയുടെ പടിഞ്ഞാറുഭാഗത്തുള്ള തുറസ്സായ സ്ഥലത്തുവെച്ചു് സ്വാമിജിതന്നെ ദേവിയുടെ മുമ്പിൽ ഹോമം നടത്തി. കാളീഘട്ടത്തിൽനിന്നും മടങ്ങിവന്നശേഷം സ്വാമിജി ക്ഷേത്രത്തിലെ പുരോഹിതന്മാരുടെ വിശാലവീക്ഷ

ണത്തെ പ്രശംസിച്ചുപറഞ്ഞു. അക്കാലത്തു് നിഷിദ്ധമായി കരുതപ്പെട്ടിരുന്ന സമുദ്രയാത്ര നടത്തിയ ആളാണു് അദ്ദേഹം എന്നറിഞ്ഞിട്ടും അവരാരും യാതൊരു തടസ്സവും പറഞ്ഞില്ല. എന്നു മാത്രമല്ല, 'അവരെന്നെ സാദരം ക്ഷേത്രത്തിലേയ്ക്കു് സ്വാഗതം ചെയ്യുകയും എന്റെ ഇഷ്ടംപോലെ ആരാധന നടത്തുന്നതിനു വേണ്ട സഹായങ്ങൾ ചെയ്തുതരികയും ചെയ്തു.'

സ്വാമിജിതന്നെ ഇപ്രകാരം പ്രതിമയിൽ ആരാധന നടത്തി ആ ആരാധനാമാർഗ്ഗവും ശരിയാണു് എന്നു കാണിച്ചുതന്നു. തികഞ്ഞ ഒരദ്വൈതിയായ അദ്ദേഹത്തിനു് ശ്രീ ശങ്കരാചാര്യരെപ്പോലെ ഈശ്വരന്റെ ഈവക സഗുണരൂപങ്ങളിലും വലിയ വിശ്വാസമുണ്ടായിരുന്നു. അസ്തമനസൂര്യന്റെ ശാന്തകിരണങ്ങൾ നാനാരൂപത്തിലുള്ള മേഘമാലയിൽ തട്ടി മോഹനങ്ങളായ വിവിധവർണ്ണങ്ങളും രൂപങ്ങളും പ്രകാശിപ്പിക്കുംപോലെ സ്വാമി വിവേകാനന്ദന്റെ വിജ്ഞാനോജ്ജ്വലമായ ആത്മാവു്, അദ്ദേഹത്തിന്റെ ഗുരുനാഥനുണ്ടായതുമാതിരി അനന്തമായ ആദ്ധ്യാത്മികഭാവങ്ങളാൽ ആവിഷ്ടമായി, അനവധിതരത്തിലുള്ള ഈശ്വരീയഭാവങ്ങളും ദർശനങ്ങളും പ്രകടമാക്കി. എന്നിരുന്നാലും ആ വൈവിദ്ധ്യത്തിനിടയിൽക്കൂടിയെല്ലാം ഒരേ ഒരു അനന്തതയുടെ – മനോവാഗതീതമായ ആദ്ധ്യാത്മികാനുഭൂതിയുടെ – ലീലാവിലാസങ്ങളാണു വിളങ്ങിയിരുന്നതു്.

# അന്ത്യദിനങ്ങൾ

സ്വാമിജിയുടെ ശരീരസ്ഥിതി 1901 ഒക്ടോബറിൽ വീണ്ടും ആശങ്കാജനകമായിത്തീൎന്നു. കല്ക്കത്തയിലെ ഒരു പ്രസിദ്ധഭിഷഗ്വരനായ ഡോക്ടർ സോണ്ടേഴ്സിനെ വിളിച്ചു പരിശോധിപ്പിച്ചു. കായികവും ബുദ്ധിപരവുമായ എല്ലാത്തരം ആയാസങ്ങളിൽനിന്നും വിരമിക്കണമെന്നു് നിർദ്ദേശിക്കപ്പെട്ടു. ഡോക്ടർ വന്നുപോയി അധികനാൾ കഴിയുംമുമ്പു് സ്വാമിജി ശയ്യാവലംബിയായി. സോത്സാഹം പലതും ചെയ്യാൻ ഉദ്ദേശിച്ചിരുന്ന അദ്ദേഹത്തെ ഇതു് വ്യാകുലനാക്കി. അതുമുതൽ സ്വാമിജിയുമായി ഗൗരവമാൎന്ന കാര്യങ്ങളൊന്നും ചൎച്ചചെയ്യരുതു് എന്നു് മഠാംഗങ്ങൾ നിശ്ചയിച്ചു; സന്ദർശകരോടും അക്കാര്യം പറഞ്ഞേല്പിച്ചിരുന്നു. സംഭാഷണത്തിനിടയിൽ സ്വാമിജി സ്വയം ഗഹനവിഷയങ്ങളിലേയ്ക്കു കടന്നാൽ അവർ തടയാറുണ്ടു്. കുറച്ചെന്തെങ്കിലും സുഖം തോന്നിയാൽ അദ്ദേഹം കായികമായ എന്തെങ്കിലും പ്രവൃത്തിയിലേർപ്പെട്ടുവന്നു. പറമ്പിലെ പുല്ലു പറിക്കുക, ഫലവൃക്ഷങ്ങളും പൂച്ചെടികളും നടുക, പച്ചക്കറിവിത്തുകൾ പാകിയിട്ടു് കുട്ടികളെപ്പോലെ അതിൻെറ വളൎച്ചയും നോക്കിയിരിക്കുക ഇങ്ങനെ ഓരോ കാര്യങ്ങളിൽ ഏൎപ്പെട്ടുപോന്നു.

സ്വാമിജിയുടെ യോഗശക്തിയും വിശ്വാസദാർഢ്യവും വെളിപ്പെടുത്തുന്ന ഒരു സംഭവം ഇക്കാലത്തുണ്ടായി. അദ്ദേഹത്തിൻെറ ശിഷ്യനായ നിർഭയാനന്ദസ്വാമിക്കു് കലശലായ പനിയും തന്മൂലം ഉന്മാദവും പിടിപെട്ടു. പനി 107 ഡിഗ്രിവരെയെത്തി. സ്വാമിജി ഉത്കണ്ഠാകുലനായി. പെട്ടെന്നു് ഒരാവേശത്തിൽ പൂജാമുറിയിൽ ചെന്നു് ഗുരുദേവനെ ആരാധിച്ചശേഷം ഗുരുദേവൻെറ ഭൗതികാവശിഷ്ടം സൂക്ഷിച്ചിരുന്ന ചെപ്പു കഴുകി ആ തീൎത്ഥം കൊണ്ടുവന്നു് രോഗിക്കു സേവിക്കാൻ കൊടുത്തു. പെട്ടെന്നു് പനി അടങ്ങി. സതീൎത്ഥ്യരുടെയും ശിഷ്യന്മാരുടെയും നേരെ തിരിഞ്ഞു് അത്യാഹ്ലാദത്തോടെ സ്വാമിജി പറഞ്ഞു: 'കണ്ടോ ശ്രീരാമകൃഷ്ണൻെറ **ശക്തി! അദ്ദേഹത്തിനാകാത്ത അദ്ഭുതമെന്തുള്ളു?'**

മഠത്തിലെ പൂജാമുറിയിൽ ശ്രീരാമകൃഷ്ണൻെറ സാന്നിദ്ധ്യം യഥാൎത്ഥത്തിൽ ഉണ്ടോ എന്നു് സ്വാമിജി ഒരു പരീക്ഷണം നടത്തി. രണ്ടാംതവണ പടിഞ്ഞാറൻനാടുകളിലേയ്ക്കു് പോയി വന്ന ഉടനെ ആണു് അതു നടന്നതു്. ശ്രീരാമകൃഷ്ണൻെറ ഭൗതികാവശിഷ്ടം സൂക്ഷിച്ചിട്ടുള്ള പാത്രത്തിൽ അദ്ദേഹത്തിൻെറ നിത്യസാന്നിദ്ധ്യമുണ്ടോ

ന്നാണ് ഭക്തന്മാർ വിശ്വസിച്ചുപോരുന്നതു്. 'ആത്മാരാമന്റെ കൗടം' (ചെപ്പു്) എന്നാണ് സ്വാമിജി അതിനെ വിളിക്കാറു്. ഒരു ദിവസം സ്വാമിജിക്കൊരു സംശയം: 'ശ്രീരാമകൃഷ്ണൻ വാസ്തവത്തിൽ ഇതിൽ സന്നിധാനം ചെയ്യുന്നുണ്ടോ ? എനിക്കൊന്നു പരീക്ഷിച്ചുനോക്കണം !' എന്നിട്ടദ്ദേഹം പ്രാർത്ഥിച്ചു: 'പ്രഭോ, ശ്രീരാമകൃഷ്ണ, അങ്ങിവിടെ സത്യമായും സന്നിധാനം ചെയ്തരുളുന്നുണ്ടെങ്കിൽ, കല്ക്കത്ത സന്ദർശിക്കാനെത്തിയിട്ടുള്ള ഗ്വാളിയോർ മഹാരാജാവിനെ മൂന്നു നാൾക്കുള്ളിൽ ഇവിടെ കൊണ്ടുവന്നാലും.' മഹാരാജാവു് വരുന്ന കാര്യം വളരെ സംശയത്തിലാണെന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. തന്റെ പ്രാർത്ഥന അദ്ദേഹം ആരോടുമൊട്ടു പറഞ്ഞുമില്ല; മാത്രമല്ല, അദ്ദേഹംതന്നെ അതു വിസ്മരിക്കുകയും ചെയ്തു. അടുത്ത ദിവസം, എന്തോ ആവശ്യത്തിനു് കല്ക്കത്തയിൽ പോയി വൈകുന്നേരം മഠത്തിൽ മടങ്ങിയെത്തിയപ്പോൾ അറിഞ്ഞു ഗ്വാളിയോർ മഹാരാജാവു് സ്വാമിജിയെ കാണാൻ വരാൻ തയ്യാറായിരുന്നു എന്നു്. സ്വാമിജി മഠത്തിലുണ്ടോ എന്നന്വേഷിക്കാൻ മഹാരാജാവു് തന്റെ സഹോദരനെ അയയ്ക്കുകയും, അദ്ദേഹം സ്ഥലത്തില്ലാത്ത പക്ഷം, തനിക്കു് അദ്ദേഹത്തെ കാണാൻ വളരെ ആഗ്രഹമുണ്ടെന്നും, പക്ഷേ പിറേറന്നു് തനിക്കു് കല്ക്കത്ത വിടേണ്ടതുള്ളതിനാൽ ആ സന്ദർശനസൗഭാഗ്യം മറെറാരവസരത്തിലേയ്ക്കു് മാററിവെയ്ക്കുന്നുവെന്നും പറഞ്ഞയയ്ക്കുകയും ചെയ്തു. ഈ വാർത്ത കേട്ടയുടനെ സ്വാമിജി തന്റെ പരീക്ഷ ഓർമ്മിച്ചു; കോണിപ്പടി ഓടിക്കയറി പൂജാമുറിയിലെത്തി, ഭൗതികാവശിഷ്ടം സ്ഥാപിച്ചിട്ടുള്ള പീഠത്തിനു മുമ്പിൽ പലതവണ തല കുമ്പിട്ടു നമസ്കരിച്ചു. തദവസരത്തിൽ അവിടെ ധ്യാനിച്ചുകൊണ്ടിരുന്ന പ്രേമാനന്ദസ്വാമികൾ പരിഭ്രാന്തനായി. സ്വാമിജി അദ്ദേഹത്തെയും മററുള്ളവരെയും തന്റെ പരീക്ഷണത്തിന്റെ കഥ പറഞ്ഞു കേൾപ്പിച്ചു. ഭഗവത്സാന്നിദ്ധ്യത്തിന്റെ അദ്ഭുതകരമായ ഈ സാക്ഷ്യംകേട്ടു് കേട്ടവരെല്ലാം അതിശയിച്ചുപോയി.

ഭാരതത്തിലെ ജനപ്രതിനിധികളിൽ പ്രമുഖരായ പലരും സ്വാമിജിയുടെ ഉററ സുഹൃത്തുക്കളായിരുന്നു. അക്കൊല്ലം ഡിസംബർ ഒടുവിൽ കല്ക്കത്തയിൽവെച്ചു് നടത്തപ്പെട്ട ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിൽ സംബന്ധിക്കാൻ നാനാദിക്കുകളിൽനിന്നും വന്നുചേർന്ന നേതാക്കന്മാരിൽ പലരും ബേലൂർമഠം സന്ദർശിക്കാനും, ആധുനികഭാരതത്തിലെ സ്വദേശാഭിമാനിയായ സന്ന്യാസിവര്യനായി തങ്ങൾ സ്നേഹിച്ചാദരിച്ചുപോരുന്ന വിവേകാനന്ദസ്വാമികളെ കണ്ടു വന്ദിക്കുന്നതിനും, ആ അവസരം ഉപയോഗിച്ചു. അവരുമായി സ്വാമിജി അധികവും ഹിന്ദിയിലാണു സംസാരിച്ചിരുന്നതു്. സ്വാമിജിയുടെ സംഭാഷണം കേൾക്കാനും അങ്ങനെ പ്രചോദനം

ലഭിക്കുന്നം സാധിച്ചതു്, കോൺഗ്രസ്സ് സമ്മേളനത്തിൽ പങ്കെടുക്കുന്നതിനേക്കാൾ കൂടുതൽ പ്രയോജനകരമായിട്ടാണു് അവരിൽ പലക്കും തോന്നിയതു്. ആര്യസംസ്കാരവും സംസ്കൃതവും നിലനിർത്തുന്നതിനും പുലർത്തുന്നതിനും കഴിവുള്ള ആചാര്യന്മാരെ രൂപപ്പെടുത്തുന്നതിനു് ഒരു വൈദികവിദ്യാലയം സ്ഥാപിക്കണമെന്നതായിരുന്ന സ്വാമിജി കോൺഗ്രസ്സ് നേതാക്കന്മാരുമായി ചർച്ച ചെയ്തിരുന്ന വിഷയങ്ങളിലൊന്നു്. സ്വാമിജിയുടെ ആശയങ്ങളുമായി അവക്കു് തികഞ്ഞ യോജിപ്പുണ്ടായിരുന്നു.

ഒരു വൈദികകലാശാല സ്ഥാപിക്കാനുള്ള ആഗ്രഹം സ്വാമിജിക്കു് അവസാനംവരെ ഉണ്ടായിരുന്നതായി കാണാം; വേദാധ്യയനത്തിൻെറ ആവശ്യകതയെക്കുറിച്ചു് അദ്ദേഹം അവസാനദിവസംകൂടി ഒരു സതീർത്ഥ്യനോടു സംസാരിക്കുകയുണ്ടായി. ചെറിയതോതിൽ ഈ പ്രവത്തനം ആരംഭിക്കുന്നതിനു് ആവശ്യമായ പണത്തിനുവേണ്ടി ഉദ്ബോധൻ പ്രസ്സ് വില്ക്കാൻ അദ്ദേഹം ത്രിഗുണാതീതസ്വാമികൾക്കു് നിർദ്ദേശം നല്കി. ഇക്കാര്യത്തിൽ ഒന്നും ചെയ്യാൻ കഴിയുംമുമ്പു് അദ്ദേഹം ദേഹത്യാഗം ചെയ്കയാൽ ആ ആശയം രൂപമെടുത്തില്ല.

അക്കൊല്ലം അവസാനത്തിൽ ജപ്പാനിൽനിന്നും വിദ്വാന്മാരും പൊതുജനസമ്മതരും ആയ രണ്ടാളുകൾ ബേലൂർമഠം സന്ദർശിച്ചു. അടുത്തുതന്നെ ജപ്പാനിൽവെച്ചു് നടത്താനിരുന്ന മതമഹാസമ്മേളനത്തിലേയ്ക്കു് സ്വാമിജിയെ നേരിൽ കണ്ടു് ക്ഷണിക്കുന്നതിനായിട്ടാണു് അവർ വന്നതു്. അവർ സ്വാമിജിയോടു പറഞ്ഞു: 'അങ്ങയെപ്പോലെ വിശിഷ്ടനായ ഒരാൾ പങ്കെടുത്താൽ സമ്മേളനം ഒരു വിജയമായിരിക്കും. അങ്ങു് വന്നു ഞങ്ങളെ സഹായിക്കണം. മതപരമായ ഒരുത്തേജനം ജപ്പാനു് ഇന്നാവശ്യമാണു്; വളരെയേറെ അഭികാമ്യമായ ഈ ഉദ്ദേശ്യം നിറവേററാൻ അങ്ങയെ അല്ലാതെ മററാരെയും ഞങ്ങൾ കാണുന്നില്ല.' ജപ്പാനിലെ ബൗദ്ധവിഹാരത്തിൻെറ അധിപതിയായ വന്ദ്യ ഒഡയാണു് സ്വാമിജിയെ ക്ഷണിച്ചതു്. അദ്ദേഹത്തിൻെറയും സഹചരനായ മിസ്റ്റർ ഒക്കാക്കുരയുടെയും ഉത്സാഹവും ആത്മാർത്ഥതയും കണ്ടു സന്തോഷിച്ച സ്വാമിജി അങ്ങനെയാവാമെന്നു സമ്മതിച്ചു. അപ്പോൾ ശരീരസ്ഥിതി വളരെ മോശമായിരുന്നെന്നുവരികിലും, തന്നെക്കൊണ്ടു് ജനങ്ങൾക്കു് എന്തെങ്കിലും പ്രയോജനമുണ്ടെന്നു കണ്ടാൽ സ്വാമിജി സ്വന്തം സൗകര്യങ്ങളൊന്നും ഗണ്യമാക്കാറില്ല. ആവേശത്തോടും ആദരാതിശയത്തോടുംകൂടി സ്വാമിജി ബുദ്ധദേവൻെറ മഹനീയ ജീവിതത്തെയും തത്ത്വചിന്തയെയും കുറിച്ചു പ്രതിപാദിക്കുന്നതു കേട്ടു് സന്ദർശകർ അദ്ഭുതസ്തബ്ധരായി. ഹരി എന്നു പേരായ ഒരു

ബാലനും, അവരോടൊപ്പം വന്നിരുന്നു. ഹരിയും ഒക്കാക്കുരയും മഠത്തിലെ അതിഥികളായി സസന്തോഷം താമസിച്ചു. അവർക്ക് സ്വാമിജിയോട് ഗാഢമായ സ്നേഹം തോന്നി. സ്വാമിജി ഹരിയുടെ നേരമ്പോക്കുകളിലും കളികളിലും പങ്കുകൊണ്ടു. പിന്നീട് ഇന്ത്യയിൽ സഞ്ചരിച്ചുകൊണ്ടിരിക്കെ ഹരി മരണമടഞ്ഞു എന്ന് കേട്ട സ്വാമിജിക്ക് വലിയ ദുഃഖമുണ്ടായി. ബുദ്ധഗയ സന്ദർശിക്കാൻ തന്നോടുകൂടി വരണമെന്ന് ഒക്കാക്കുര സ്വാമിജിയോടപേക്ഷിച്ചു. കാശി സന്ദർശിക്കാനാഗ്രഹിച്ച് ഗോപാലലാലവില്ലയിൽ താമസിക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്തിരുന്ന അവസരമായിരുന്നു അത്; അതിനാൽ ഒക്കാക്കുരയുടെ ക്ഷണം സ്വീകരിച്ചുകൊണ്ട് സ്വാമിജി പറഞ്ഞു: 'തഥാഗതൻ നിർവ്വാണം നേടിയ സ്ഥലത്തേയ്ക്ക് അങ്ങയെ അനുഗമിക്കുന്നതിനും അതിനുശേഷം അദ്ദേഹം മനുഷ്യരാശിക്ക് തൻെറ സുവിശേഷം ആദ്യമായി നല്കിയ കാശിയിലേയ്ക്ക് തീർത്ഥാടനം നടത്തുന്നതിനും എനിക്ക് അത്യധികം സന്തോഷമുണ്ട്. മാത്രമല്ല. കാശിയോട് എനിക്ക് പ്രത്യേകമൊരു ആകർഷണവുമുണ്ട്.'

ഈ യാത്രയെ സംബന്ധിച്ച് സിസ്റ്റർ നിവേദിത ഇങ്ങനെ എഴുതുന്നു:

''വീണ്ടും മഞ്ഞുകാലം വന്നപ്പോൾ സ്വാമി അനാരോഗ്യം മൂലം ശയ്യാവലംബിയായിരുന്നു. എന്നിട്ടും അദ്ദേഹം ഒരു യാത്രകൂടി നടത്തി. 1902–ജനുവരി ഫെബ്രുവരി മാസങ്ങളിൽ; അത്തവണ ആദ്യം ബുദ്ധഗയയിലേയ്ക്കും പിന്നീട് കാശിയിലേയ്ക്കും പോയി. അദ്ദേഹത്തിൻെറ യാത്രകളുടെയെല്ലാം സമുചിതമായ ഒരു സമാപനമായിരുന്നു അത്. തൻെറ അവസാനത്തെ ജന്മദിനത്തിൻെറയന്നു കാലത്ത് അദ്ദേഹം ബുദ്ധഗയയിലെത്തി; അവിടത്തെ മഠാധിപതിയുടെ ആദരവും ആതിഥ്യവും അന്യാദൃശമായിരുന്നു. ഇവിടെയും പിന്നീട കാശിയിലും യാഥാസ്ഥിതികജനങ്ങൾ തന്നിലർപ്പിച്ച ശ്രദ്ധയും സ്നേഹവും കണ്ട് ജനഹൃദയങ്ങളിൽ സ്ഥാപിതമായ തൻെറ സാമ്രാജ്യത്തിൻെറ വിശാലതയോർത്ത് സ്വാമിജിപോലും അദ്ഭുതപ്പെട്ടു. അദ്ദേഹം സന്ദർശിച്ച അവസാനത്തേയും അതുപോലെ ആദ്യത്തെയും തീർത്ഥസ്ഥാനം ബുദ്ധഗയയായിരുന്നു. ഏതാനും വർഷങ്ങൾക്കുമുമ്പ് കാശിയിൽവെച്ചായിരുന്നു, അജ്ഞാതനായ പരിവ്രാജകനായിരിക്കെ, അദ്ദേഹം ഒരു സുഹൃത്തിനോട് ഇപ്രകാരം യാത്ര പറഞ്ഞത്: 'സമുദായത്തിൻെറ മേൽ ഒരു വജ്രപാതംപോലെ നിപതിക്കുന്ന ആ നാൾവരെ ഞാനീ സ്ഥാനം ഇനി സന്ദർശിക്കുന്നതല്ല.''

ബുദ്ധഗയയിൽനിന്നും സ്വാമിജി കാശിയിലെത്തി; അവി ടത്തെ ഈഷ്പമില്ലാത്ത കാലാവസ്ഥ അദ്ദേഹത്തിൻെറ ആരോഗ്യ ത്തിന് അനുകൂലമായിരിക്കമെന്ന് വിചാരിച്ചു. മിസ്റ്റർ ഒക്കാക്കര അവിടെവെച്ചു യാത്ര പറഞ്ഞു താൻ എപ്പോഴാണ് ജപ്പാനിലേയ്ക്ക് പുറപ്പെടുന്നതെന്ന കാര്യം തീച്ചപ്പെടുത്തി വിവരം വേഗം ധരിപ്പി ച്ചുകൊള്ളാമെന്ന് അദ്ദേഹം ഒക്കാക്കരയോടു പറഞ്ഞിരുന്നു.

കാശിയിൽ സ്വാമിജി വീണ്ടും പലക്കം ആകഷ്ണകേന്ദ്രമാ യിത്തീന്നു. ഹിന്ദുമതതത്ത്വങ്ങളെക്കുറിച്ച് അതിവിശാലങ്ങളായ ആശയങ്ങരം പ്രകാശിപ്പിക്കുകയും സമുദ്രയാത്ര ചെയ്യുകയും ചെയ്തി ട്ടും, സന്ദശ്നത്തിനെത്തിയ മഠാധിപതികളും യാഥാസ്ഥിതികപ ണ്ഡിതന്മാരും സ്വാമിജിയുടെ വലിയ ആരാധകരായിത്തീന്നു. ഇവിടെവെച്ച് അദ്ദേഹം ഭിങ്ഗാമഹാരാജാവിനെ കാണുകയു ണ്ടായി. ആ പുണ്യഭൂമിയിൽ ഒരാശ്രമം സ്ഥാപിക്കണമെന്ന് അ ദ്ദേഹം സ്വാമിജിയോട് അപേക്ഷിക്കുകയും ഒരു കൊല്ലത്തെ ചെല വിന് ഒരു നല്ല തുകയും തുടന്നു വേണ്ട സഹായങ്ങളും നല്കാമെന്ന് ഏല്ക്കുകയും ചെയ്തു. വേണ്ടതു ചെയ്യാമെന്ന് സ്വാമിജി പറയുകയും കല്ക്കത്തയിൽ മടങ്ങിയെത്തിയശേഷം അവിടെ ഒരാശ്രമം തുടങ്ങു ന്നതിന് ശിവാനന്ദസ്വാമികളെ അയയ്ക്കുകയും ചെയ്തു. പല ദിവ സങ്ങളിലും സായാഹ്നത്തിൽ സ്വാമിജി വഞ്ചിയാത്ര നടത്തി; ആരോഗ്യം അനുവദിച്ച ചുരുക്കം ചില നാളുകളിൽ അദ്ദേഹം ഗംഗാ സ്നാനം ചെയ്യുകയും സാധാരണ തീത്ഥാടകരെപ്പോലെ വിശ്വനാഥ മന്ദിരം മുതലായ ക്ഷേത്രങ്ങളിൽ ദശ്നം നടത്തുകയും ചെയ്തു. കല്ക്ക ത്തയിലും മററിടങ്ങളിലും ഉള്ള ആശ്രമങ്ങളിലെ കായ്യങ്ങളെക്കുറി ച്ചും അദ്ദേഹം ശ്രദ്ധിച്ചുപോന്നു. അക്കാലത്തെഴുതിയ ഒരെഴുത്തിൽ നിന്നും ചരിത്രപരവും പുരാവസ്തുവിജ്ഞാനപരവുമായ അദ്ദേഹത്തി ൻെറ താല്പര്യം മനസ്സിലാക്കാൻ കഴിയും. അദ്ദേഹം എഴുതി:

"എൻെറ പ്രിയപ്പെട്ട സ്വരൂപാനന്ദന്,

ചാരുവിൻെറ എഴുത്തിനു മറുപടിയായി, അയാളോട് ബ്രഹ്മ സൂത്രം സ്വയമൊന്നു പഠിക്കാൻ പറയുക. ബ്രഹ്മസൂത്രങ്ങളിൽ ബുദ്ധമതത്തെക്കുറിച്ച് സൂചനയുണ്ടെന്നു പറയുന്നതുകൊണ്ട് അയാരം എന്താണുദ്ദേശിക്കുന്നതു്? ഭാഷ്യങ്ങളായിരിക്കും നിശ്ചയമായും അയാരം ഉദ്ദേശിക്കുന്നതു്. അല്ലെങ്കിൽ അങ്ങനെയാവണം. ശങ്കരൻ അവസാനത്തെ ഭാഷ്യകാരൻ മാത്രമായിരുന്നു. ബൗദ്ധസാഹി ത്യത്തിൽ വേദാന്തത്തെക്കുറിച്ചു പരാമശങ്ങളുണ്ടുതാനും; ബുദ്ധ മതത്തിലെ മഹായാനസമ്പ്രദായം അദ്വൈതപരംപോലുമാണ്. ബുദ്ധമതാനുയായിയായ അമരസിംഹൻ ബുദ്ധൻെറ പര്യായ

ങ്ങളിലൊന്നായിട്ട് 'അദ്വയവാദീ' എന്നു കൊടുക്കാൻ കാരണമെന്തു് ? ഉപനിഷത്തുകളിൽ 'ബ്രഹ്മം' എന്നൊരു വാക്കുതന്നെ ഇല്ലെന്നു ചാരു എഴുതുന്നു! തനി മണ്ടത്തം !

ബുദ്ധമതത്തിലെ രണ്ടു സമ്പ്രദായങ്ങളിൽ മഹായാനമാണു് പഴക്കം കൂടിയതു് എന്നു ഞാൻ കരുതുന്നു. മായാസിദ്ധാന്തത്തിനു് ഋക് സംഹിതയോളം പഴക്കമുണ്ടു്. ശ്വേതാശ്വതരോപനിഷത്തിൽ 'മായ' * എന്ന പദമുണ്ടു്; അതു പ്രകൃതിയിൽനിന്നും വികാസം കൊണ്ടതാണു്. ആ ഉപനിഷത്തു ബുദ്ധമതത്തേക്കാളെങ്കിലും പുരാതനമാണെന്നു് ഞാൻ വിചാരിക്കുന്നു.

എനിക്കീയിടെ ബുദ്ധമതത്തെക്കുറിച്ചു കുറെയേറെ വെളിച്ചം ലഭിച്ചിട്ടുണ്ടു്; ഈ കാര്യങ്ങൾ തെളിയിക്കാൻ ഞാൻ തയ്യാറുമാണു്.

1. ശിവാരാധന നാനാരൂപത്തിൽ ബുദ്ധമതത്തിനു മുമ്പു തന്നെ ഉണ്ടു്. ശൈവന്മാരുടെ പുണ്യസ്ഥലങ്ങൾ കൈയ്യടക്കാൻ ബൗദ്ധന്മാർ ശ്രമിച്ചു; അതിൽ തോററു് അവസ്ഥയുടെ പുതിയ സ്ഥാനങ്ങൾ സ്ഥാപിച്ചു, ബുദ്ധഗയയിലും സാരനാഥത്തിലും (കാശി) ഇപ്പോൾ കാണുംപോലെ.

2. അഗ്നിപുരാണത്തിലെ ഗയാസുരകഥ, ഡോക്ടർ രാജേന്ദ്രലാൽ കരുതുംപോലെ, ബുദ്ധനെ സംബന്ധിക്കുന്നതേയല്ല; പിന്നെയോ, പണ്ടേ ഉള്ള ഒരു കഥ മാത്രമാണു്.

3. ബുദ്ധൻ ഗയാശീർഷപർവ്വതത്തിൽ പാർക്കാൻ പോയി എന്നുള്ളതിൽനിന്നും ആ സ്ഥാനം മുമ്പേ ഉണ്ടായിരുന്നുവെന്നു തെളിയുന്നു.

4. ഗയ നേരത്തേതന്നെ ഒരു പിതൃപൂജാസ്ഥാനമായിരുന്നു; പാദമുദ്രാപൂജനം ബൗദ്ധന്മാർ ഹിന്ദുക്കളിൽനിന്നും പകർത്തിയതാകുന്നു.

5. അതിപുരാതനരേഖകൾപോലും തെളിയിക്കുന്നതു് കാശി മഹത്തായ ഒരു ശിവാരാധനാസ്ഥലമായിട്ടു മററുമാണു്.

ബുദ്ധഗയയിൽനിന്നും ബൗദ്ധസാഹിത്യത്തിൽനിന്നും ഞാൻ പലേ പുതിയ വസ്തുതകളും സംഭരിച്ചിട്ടുണ്ടു്. ചാരുവിനോടു്, മൂഢാഭിപ്രായങ്ങൾ കേട്ടു കലങ്ങാതെ സ്വയം കാര്യങ്ങൾ വായിച്ചുനോക്കാൻ പറയുക.

ബുദ്ധമതവും നവീനഹിന്ദുമതവും തമ്മിലുള്ള ബന്ധത്തെ സംബന്ധിച്ചു് എന്നുള്ളിൽ ഒരു സമഗ്രവിപ്ലവം ഉണ്ടായിരിക്കുന്നു. ഈ കാഴ്ചകൾ വ്യക്തമാക്കാൻ ഞാൻ ജീവിച്ചിരുന്നെന്നു വരുക

---

*മായാം തു പ്രകൃതിം വിദ്യാന്മായിനം തു മഹേശ്വരം. 4. 10

യില്ല; എങ്കിലും പോകേണ്ട വഴി ഞാൻ നിർദ്ദേശിച്ചുതരാം; നിങ്ങളും സഹോദരരും കൂടി അതു ശരിയാക്കണം.'

വിവേകാനന്ദസ്വാമികളുടെ ഉപദേശങ്ങളിൽനിന്നു പ്രചോദനംകൊണ്ടു കാശീനിവാസികളായ ഏതാനും ബംഗാളി യുവാക്കന്മാർ, ആ പുണ്യതീർത്ഥത്തിൽ വന്നുചേരുന്ന നിരവധി തീർത്ഥാടകരെ പരിചരിക്കുന്നതിനുവേണ്ടി ഒരു സംഘമുണ്ടാക്കി. ചെറിയ ഒരു വീടു വാടകയ്ക്കെടുത്തു് തങ്ങളാലാവുംപോലെ, അവിടെ വരുന്ന അശരണരായ തീർത്ഥാടകർക്കും നിസ്സഹായരായ വിധവകൾക്കും, വഴിയിലും പുഴക്കരയിലും വീണുകിടക്കുന്ന വൃദ്ധന്മാർക്കും രോഗികൾക്കും, കിടപ്പിടവും ആഹാരവും മരുന്നും ശുശ്രൂഷയും നല്കാൻ അവർ യത്നിച്ചു. ആ യുവസംഘത്തിന്റെ ത്യാഗവും ശുശ്രൂഷാതല്പരതയും ആവേശവും അസ്സീസിയിലെ ഫ്രാൻസിസ് പുണ്യവാളന്റെ നാളുകളെ അനുസ്മരിപ്പിക്കുന്നവയായിരുന്നു. അവർ ചെയ്തുവന്ന പ്രവർത്തനങ്ങളിൽ സ്വാമിജി ആഹ്ലാദിക്കുകയും അവരിൽ അഭിമാനം കൊള്ളുകയും ചെയ്തു. അദ്ദേഹം അവരോടു പറഞ്ഞു: 'എന്റെ കുട്ടികളേ, നിങ്ങൾക്കു് ശരിയായ ഉത്സാഹമുണ്ടു്; നിങ്ങൾക്കു് എപ്പോഴും എന്റെ വാത്സല്യവും ആശിസ്സുകളും ഉണ്ടു്. സധൈര്യം മുന്നേറുവിൻ; നിങ്ങളുടെ നിർധനതയെ ഗണ്യമാക്കേണ്ട. പണം വരുകതന്നെ ചെയ്യും. നിങ്ങളുടെ മോഹനസ്വപ്നങ്ങളെയും അതിശയിക്കുന്ന മഹത്തായ ഒന്നു് ഇതിൽനിന്നും വളർന്നുവരുന്നതാണു്!' ഈ 'രാമകൃഷ്ണസേവാശ്രമ'ത്തിന്റെ ആദ്യ റിപ്പോർട്ടിൽ ചേർക്കുന്നതിനായി അവരുടെ അപേക്ഷപ്രകാരം സ്വാമിജി ഒരഭ്യർത്ഥന എഴുതിക്കൊടുത്തു.

കാശിയിലെ താമസം സ്വാമിജിക്കു് വളരെ സന്തോഷപ്രദമായിരുന്നു. അവിടത്തെ ഈർപ്പമില്ലാത്ത വായു ശ്വാസംമുട്ടില്ലാതാകാൻ സഹായിച്ചു. ആ പവിത്രധാമത്തിലെ ദേവാലയങ്ങളുടെയും സാധുക്കളുടെയും നടുക്കുള്ള വാസം ദിവ്യലോകവാസമായിട്ടാണു് അദ്ദേഹത്തിനു തോന്നിയതു്. കാശിയിൽനിന്നും പാശ്ചാത്യശിഷ്യയ്ക്കെഴുതിയ കത്തുകളിൽ സ്വാമിജി അവിടത്തെ പവിത്രതയേയും ദേവമന്ദിരങ്ങളേയും സ്നാനഘട്ടങ്ങളേയും കുറിച്ചു പ്രസ്താവിക്കുന്നുണ്ടു്. സ്വാമിജിക്കു് കുറെയൊക്കെ സ്വാസ്ഥ്യമുണ്ടെന്നറിഞ്ഞു് ഈ എഴുത്തുകൾ കിട്ടിയവർ അത്യധികം ആശ്വസ്തരായി. അദ്ദേഹം താമസിയാതെ ബേലൂർമഠത്തിലേയ്ക്കു് തിരിച്ചുപോന്നു.

തന്നെ സഹായിക്കാൻ കുറച്ചാളുകൾ മാത്രമേ മുമ്പോട്ടു വന്നിട്ടുള്ളല്ലൊ എന്നോർത്തും തന്റെ ശരീരം രോഗംമൂലം പ്രവർത്തനക്ഷമമല്ലാതായല്ലൊ എന്നു നിനച്ചും സ്വാമിജി ചിലപ്പോൾ നൈരാശ്യവശഗനാകാറുണ്ടു്. ആത്മമോക്ഷത്തിനും ജഗദ്ധിതത്തിനും വേണ്ടി സർവ്വസ്വസമർപ്പണം ചെയ്യുന്ന ബുദ്ധിമാന്മാരായ ഒരു സംഘം

യുവജനങ്ങളെ ഒരുമിച്ചുകൊണ്ടുവരണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. നചികേതസ്സിനെപ്പോലെ ശ്രദ്ധാധൈര്യയുക്തരായ പത്തോ പന്ത്രണ്ടോ യുവജനങ്ങളെ കിട്ടുന്ന പക്ഷം തന്റെ രാജ്യത്തിന്റെ ചിന്താഗതിയും ആദർശപരതയും ഒരു പുതിയ സരണിയിൽക്കൂടി തിരിച്ചുവിടാൻ തനിക്കു സാധിക്കുമായിരുന്നു എന്നു് സ്വാമിജി പറയാറുണ്ടു്.

ഈ വിഷയത്തെക്കുറിച്ചു് ഒരു നാൾ ശരച്ചന്ദ്രനുമായി സംസാരിച്ചുകൊണ്ടിരിക്കെ സ്വാമിജി പൊടുന്നനെ ഇങ്ങനെ പ്രസ്താവിച്ചു: 'ഭഗവദ്ഭക്തിയിൽനിന്നും ഉദ്ഭൂതമാകുന്ന ത്യാഗമാകുന്ന ദേശീയാദർശത്തെ മുൻനിർത്തിക്കൊണ്ടു്, എതിർപ്പുകളെ കണക്കാക്കാതെ, ഫലത്തിൽ കണ്ണുവെയ്ക്കാതെ, നിർഭയം, സിംഹത്തിന്റെ കരുത്തോടെ നിങ്ങൾ പ്രയത്നിക്കണം. മാരുതിയായിരിക്കണം നിന്റെ ആദർശപുരുഷൻ. രാമനാമത്തിൽ നിസ്സീമമായ വിശ്വാസത്തോടെ മാരുതി — ജിതേന്ദ്രിയരിൽ അഗ്രേസരനും ബുദ്ധിമാന്മാരിൽ വരിഷ്ഠനും പ്രത്യുത്പന്നമതിയും ആയ മാരുതി — മരണത്തെ തൃണവദ്ഗണിച്ചുകൊണ്ടു് ഒററക്കുതിക്കു് കടൽ ചാടിക്കടന്നതു് ഒന്നോർത്തുനോക്കൂ! ഭഗവാന്റെ കിങ്കരന്മാരാണു് തങ്ങളെന്ന ബോധത്തോടെ ആ ഉന്നതാദർശത്തിനനുസൃതമായി നിങ്ങൾ നിങ്ങളുടെ ജീവിതത്തെ രൂപപ്പെടുത്തണം.' മതമുൾപ്പെടെ ഏതു മണ്ഡലത്തിലും ദുർബ്ബലതയ്ക്കിടയാക്കുന്ന ആദർശങ്ങളെ അദ്ദേഹം നിന്ദിച്ചു. പൗരുഷം ഉച്ഛ്വസിക്കുന്ന ആത്മമഹത്ത്വം എല്ലാ തലത്തിലും പ്രകാശിപ്പിക്കണമെന്നു് സ്വാമിജി ഉദ്ബോധിപ്പിച്ചു. 'അമ്മാതിരി പൗരുഷത്തിന്റേതായ ഒരാദർശത്തെ പിൻതുടരുന്നതുകൊണ്ടുമാത്രമേ നമുക്കു നമ്മുടെ മാതൃഭൂമിയുടെ ശ്രേയസ്സു് ഉറപ്പുവരുത്താൻ സാധിക്കൂ എന്നാൽ ഒന്നോർത്തുകൊള്ളണം, സന്മാർഗ്ഗത്തിൽനിന്നും ഒരിക്കലും കടുകിട മാറിപ്പോകരുതു്. ദൗർബ്ബല്യം നിങ്ങളെ കീഴടക്കാൻ ഒരുകാലത്തും അനുവദിക്കരുതു്.'

ആവേശഭരിതനായി ഇങ്ങനെ സംസാരിച്ചുകൊണ്ടു് സ്വാമിജി താഴെയിറങ്ങിവന്നു്, മുററത്തെ മാവിന്റെ അടിയിലിട്ടിരുന്ന ക്യാൻവാസ് കട്ടിലിൽ പടിഞ്ഞാറോട്ടു നോക്കി ഇരിപ്പായി. അദ്ദേഹത്തിന്റെ കണ്ണുകൾ ഉജ്ജ്വലങ്ങൾ; ശരീരമാകെ ഏതോ അജ്ഞാതമായ അദ്ധ്യാത്മശക്തിയാൽ ഉദ്ദീപ്തമായി കാണപ്പെട്ടു. ചുററും നില്ക്കുന്ന സന്ന്യാസിമാരെയും ബ്രഹ്മചാരികളെയും ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം ഉദ്ഘോഷിച്ചു: 'ബ്രഹ്മത്തെ തേടാൻ നിങ്ങളെവിടെപ്പോകും? അദ്ദേഹം സർവ്വഭൂതാന്തർവർത്തി. ഇവിടെ, ഇവിടെ, ഇതാ പ്രത്യക്ഷബ്രഹ്മം! പ്രത്യക്ഷബ്രഹ്മത്തെ വിഗണിച്ചുകൊണ്ടു് മററു കാര്യങ്ങളിൽ മനസ്സുവെയ്ക്കുന്നവർ നിന്ദാർഹർ!

ഇവിടെയിതാ കരതലാമലകംപോലെ ബ്രഹ്മം നിങ്ങളുടെയെല്ലാം കൺമുമ്പിൽ! നിങ്ങൾക്കു കാണാൻ കഴിയുന്നില്ലേ! ഇവിടെ – ഇവിടെ – ഇതാ ഇവിടെ ബ്രഹ്മം!' ഈശ്വരാവേശഭരിതമായ അരുളപ്പാടു കേട്ടു് സന്നിഹിതരായവർക്കെല്ലാം ഗാഢമായ ധ്യാനത്തിന്റെ കുളിർമയും ഉൾക്കാഴ്ചയും അനുഭൂതമായി. അവർ ശിലാപ്രതിമകൾപോലെ നിലകൊണ്ടു: സകലരും നിശ്ചലർ, നിശ്ശബ്ദർ! പ്രേമാനന്ദസ്വാമികൾ ഗംഗാസ്നാനവും കഴിഞ്ഞു് പൂജ ചെയ്യാൻ പോവുകയായിരുന്നു. സതീർത്ഥ്യന്റെ വാക്കുകൾ കേട്ടു് അദ്ദേഹം സമാധിയിൽ മുഴുകി നിശ്ചലനായി നിന്നുപോയി. കാൽ മണിക്കൂർ കഴിഞ്ഞപ്പോൾ സ്വാമിജി അദ്ദേഹത്തോടു പറഞ്ഞു: 'ഇനി പൂജയ്ക്കു പൊയ്ക്കൊൾക.' അപ്പോൾ മാത്രമേ പ്രേമാനന്ദസ്വാമികൾക്കു സ്വബോധം വീണ്ടുകിട്ടിയുള്ളു.

അതൊരു അവിസ്മരണീയമായ ദൃശ്യമായിരുന്നു. ഒരൊററ വാക്കുകൊണ്ടു് എല്ലാവരുടെയും മനസ്സിനെ അത്യുച്ചമായ അദ്ധ്യാത്മതലത്തിലേയ്ക്കു് ഉയർത്താൻ സ്വാമിജിക്കുള്ള ശക്തി കണ്ടു് മഠാംഗങ്ങളെല്ലാം ആശ്ചര്യസ്തബ്ധരായി.

ഏതാണ്ടീക്കാലത്തു്, അതായതു് 1901–ാമാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഏതാനും സാന്താൾക്കൂലിക്കാർ മഠത്തിലെ പറമ്പിൽ പണിയെടുക്കുന്നുണ്ടായിരുന്നു. സ്വാമിജി അവരുമായി സംസാരിക്കുകയും അവരുടെ കഷ്ടപ്പാടുകളും വിഷമങ്ങളും കേൾക്കുകയും ചെയ്യാറുണ്ടു്. അദ്ദേഹത്തിനതു് വിശ്രാന്തിദായകവും മനശ്ശാന്തികരവും ആയിരുന്നു. ഒരു ദിവസം പാവപ്പെട്ട ഈ വേലക്കാരുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ധനവും പ്രതാപവുമുള്ള ഏതാനും മാന്യന്മാർ സ്വാമിജിയെ കാണാനായി മഠത്തിലെത്തി. സന്ദർശകർ വന്നിട്ടുണ്ടു് എന്നുള്ള വിവരം അറിയിച്ചപ്പോൾ, 'എനിക്കിപ്പോൾ പോകാൻ ഒക്കുകയില്ല.' ഇവരുടെകൂടെ എനിക്കു ബഹുസുഖമാണു്,' എന്നദ്ദേഹം പറഞ്ഞയച്ചു.

സാന്താൾവേലക്കാരിൽ 'കേഷ്ടാ' എന്നവനോടു് സ്വാമിജിക്കു് കുറെ കൂടുതൽ ഇഷ്ടമുണ്ടായിരുന്നു. കേഷ്ടാ പറയാറുണ്ടു്: 'ഓ സ്വാമീ, ഞങ്ങൾ പണിയെടുക്കുമ്പോൾ അങ്ങു ഞങ്ങളുടെ അടുത്തു വരരുതു്; എന്തെന്നുവെച്ചാൽ അങ്ങുമായിട്ടു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഞങ്ങൾക്കു് പണിയെടുക്കാനാവില്ല. എന്നിട്ടു്, ശരിയായി വേല ചെയ്യാത്തതിനു് മാനേജർസ്വാമി വന്നു് ഞങ്ങളെ ശകാരിക്കുകയും ചെയ്യും!' ഇതു കേട്ടു് സ്വാമിജിയുടെ ഉള്ളലിഞ്ഞു. അദ്വൈതാനന്ദസ്വാമികൾ അവരെ ശകാരിക്കുകയില്ല എന്നദ്ദേഹം അവൎക്കു് ഉറപ്പുകൊടുക്കുകയും ചെയ്തു. ചിലപ്പോൾ അവരുടെ ദുഃഖങ്ങളും ദുരിതങ്ങളും കേട്ടു സ്വാമിജി കരഞ്ഞുപോകും. അപ്പോൾ

കേഷ്ടാ പറയും, 'സ്വാമീ, അങ്ങ് ഇവിടെനിന്നു പോവിൻ. ഞങ്ങളുടെ കഷ്ടപ്പാടുകളെക്കുറിച്ചൊന്നും ഞങ്ങളിനി അങ്ങയോടു പറയില്ല; പറഞ്ഞാൽ അങ്ങു കരയാൻ തുടങ്ങും.'

'ഇവിടെ ഒരു സദ്യ ഉണ്ണാൻ നിങ്ങൾക്കെല്ലാം ഇഷ്ടമാണോ?' എന്നു സ്വാമിജി ഒരു ദിവസം കേഷ്ടയോടു ചോദിച്ചു. 'പ്രിയപ്പെട്ട അച്ഛാ, ഉപ്പു ചേർത്തു് നിങ്ങളിവിടെ പാകം ചെയ്ത ആഹാരം കഴിച്ചാൽ ഞങ്ങളുടെ ജാതി പോകും!' എന്നു പറഞ്ഞു അയാൾ. സ്വാമിജിയുടെ നിർബ്ബന്ധംകൊണ്ടും ഉപ്പ് ഒന്നിലും ചേർക്കാതെ വേറെ വിളമ്പാമെന്നു് ഉറപ്പു കൊടുത്തതുകൊണ്ടും കേഷ്ട സമ്മതം മൂളി. പൂരി, മധുരപലഹാരങ്ങൾ, തൈരു് എന്നിങ്ങനെ പലേ വിഭവങ്ങളും തയ്യാറാക്കിയിരുന്നു. ആഹാരം പാകം ചെയ്യുന്നതിലും അതിഥികൾക്ക വിളമ്പുന്നതിലും സ്വാമിജി സ്വയം മേൽനോട്ടം വഹിച്ചു. അതിഥികൾ ഇടയ്ക്കിടെ അദ്ഭുതത്തോടെ ചോദിച്ചു: 'ഓ സ്വാമീ, ഇത്ര നല്ല സാധനങ്ങൾ അങ്ങേയ്ക്കെവിടെ കിട്ടി? ഇമ്മാതിരി പലഹാരങ്ങൾ ഞങ്ങളിതിനുമുമ്പു് കഴിച്ചിട്ടില്ല.' ആഹാരം കഴിഞ്ഞപ്പോൾ സ്വാമിജി അവരോടു പറഞ്ഞു: 'നിങ്ങൾ നാരായണന്മാരാണു്! നിങ്ങൾക്ക് ആഹാരം തന്നതുകൊണ്ടു് ഞാനിന്നു് സാക്ഷാൽ ഭഗവാനതന്നെ ആതിഥ്യം നല്കി!' പിന്നീടു് ഒരു ശിഷ്യനോടായി സ്വാമിജി ഇങ്ങനെ പറയുകയുണ്ടായി; 'അവരിൽ ഞാൻ സാക്ഷാൽ ഭഗവാനെ കണ്ടു! അവരെത്ര സരളർ, എത്ര നിഷ്കളങ്കർ!'

കുറച്ചു കഴിഞ്ഞു് മഠത്തിലെ സന്ന്യാസിമാരോടും ബ്രഹ്മചാരികളോടുമായി സ്വാമിജി പറഞ്ഞു: ''ഹരിഃശ്രീയറിഞ്ഞുകൂടാത്ത പാവപ്പെട്ട ഈയാളുകൾ എത്ര സരളഹൃദയരാണെന്നു നോക്കുവിൻ! അവരുടെ കഷ്ടപ്പാടുകൾ കുറച്ചൊന്നു കുറയ്ക്കാൻ നിങ്ങളെക്കൊണ്ടാവുമോ? വയ്യെങ്കിൽ നിങ്ങളീ കാവിയും കെട്ടി നടന്നിട്ടെന്തു കാര്യം? അന്യരുടെ ശ്രേയസ്സിനുവേണ്ടി സർവ്വസ്വവും ബലിയർപ്പിക്കുക — ഇതാണു് ശരിയായ സന്ന്യാസം. ചിലപ്പോൾ ഞാൻ മനസ്സിൽ വിചാരിക്കും: 'മഠവും മററും ഉണ്ടാക്കിയിട്ടെന്തു പ്രയോജനം? അതൊക്കെ വിററുപെറുക്കി കിട്ടുന്ന പണം പാവങ്ങൾക്കു് പകുവെച്ചു കൊടുത്താലെന്താ! മരത്തിന്റെ മൂടു വീടാക്കിയ നാം വീടിനുവേണ്ടി എന്തിനു ചിന്തിക്കണം? ഹാ! നമ്മുടെ നാട്ടുകാർക്കു് വിശപ്പടക്കാനോ നാണം മറയ്ക്കാനോ വേണ്ട വകയില്ലാത്തപ്പോൾ, ഒരുരുള സ്വന്തം വായിലേയ്ക്കിടാൻ നമുക്കെങ്ങനെ മനസ്സു വരും?' നമുക്ക നമ്മുടെ വിദ്യാഗർവ്വവും ശാസ്ത്രപഠനവും സ്വന്തം മുക്തിക്കുവേണ്ടിയുള്ള സാധനകളുമെല്ലാം വലിച്ചെറിഞ്ഞു്, പാവങ്ങളുടെ സേവനത്തിനായി ജീവിതം സമർപ്പിച്ചുകൊണ്ടു ഗ്രാമംതോറും സഞ്ചരിക്കാം.

നമ്മുടെ സ്വഭാവശുദ്ധികൊണ്ടും ആദ്ധ്യാത്മികതകൊണ്ടും ലളിത ജീവിതംകൊണ്ടും ധനികനെ, അവന്റ് ജനസാമാന്യത്തോടുള്ള കത്തവ്യം ബോദ്ധ്യപ്പെടുത്തി, ദീനരുടെയും ദരിദ്രരുടെയും സേവനത്തിന്നായി അവന്റെ ധനം വിനിയോഗിക്കാൻ നമുക്ക പ്രേരിപ്പിക്കാം. ഹാ! നമ്മുടെ നാട്ടിലാരും പാവങ്ങളെക്കുറിച്ചും താണവരെക്കുറിച്ചും ഏഴകളെക്കുറിച്ചും ചിന്തിക്കുന്നതേയില്ല! അവരാണ് നാട്ടിന്റെ നട്ടെല്ല്; അവരുടെ പ്രയത്നമാണ് നമ്മുടെ ആഹാരസാധനങ്ങൾ വിളയിക്കുന്നത്. അവരോട് അനുതാപമുള്ള മനുഷ്യൻ, അവരുടെ സന്തോഷസന്താപങ്ങളിൽ പങ്കാളിയാകുന്ന ആൾ, നമ്മുടെ നാട്ടിലെവിടെയുണ്ട്? ഹിന്ദുക്കളിൽനിന്നും യാതൊരു സഹതാപവും കിട്ടാഞ്ഞ് മദ്രാസ്സംസ്ഥാനത്തിൽ ആയിരക്കണക്കിനു പറയന്മാർ ക്രിസ്ത്യാനികളായി മാറുന്നതു കാണുന്നില്ലേ? വയറിന്റെ പൊരിച്ചിൽ മാത്രമാണ് അവരെ ക്രിസ്തുമതത്തിലേയ്ക്ക് ഓടിക്കുന്നതെന്നു കരുതരുത്. അവക്ക് നിങ്ങളിൽനിന്നും യാതൊരു സഹഭാവവും ലഭിക്കാത്തതുകൊണ്ടാണത്. രാജ്യത്ത് എന്തെങ്കിലും ധമ്മബോധമോ സഹാനുഭൂതിയോ ബാക്കിയുണ്ടോ? ഇപ്പോൾ 'തൊട്ടുകൂടായ്മ' മാത്രമുണ്ട്. അമ്മാതിരി അവമാനകരങ്ങളായ ആചാരങ്ങളൊക്കെ ചവുട്ടിപ്പുറത്തെറിയുവിൻ! തൊട്ടുകൂടായ്മയുടെ വേലികളെല്ലാം വലിച്ചെറിഞ്ഞു പുറത്തു ചെന്ന് എല്ലാവരെയും വിളിച്ച് ഒരുമിച്ച് ചേത്ത്, 'ദീനരും ദരിദ്രരും പതിതരും മദ്ദിതരുമായവരേ, വരുവിൻ! രാമകൃഷ്ണനാമത്തിൽ നാമേവരും ഒന്നാണ്,' എന്നുദ്ഘോഷിക്കുവാൻ ഞാനെത്ര കൊതിക്കുന്നുവെന്നോ! അവരെ ഉദ്ധരിക്കാതെ നമ്മുടെ ഈ മാതൃഭൂമി ഒരിക്കലും ഉണരുകയില്ല. അവക്ക് ഉണ്ണാനും ഉടുക്കാനുമുള്ള വക കൊടുക്കാൻ കഴിഞ്ഞില്ലെങ്കിൽ നമ്മേക്കൊണ്ടെന്തിനു കൊള്ളാം? ഹാ കഷ്ടം; ലോകരീതി അവക്കറിഞ്ഞുകൂടാ; അതിനാൽ രാപകൽ പണിയെടുത്തിട്ടും അവക്ക് ജീവിക്കാനുള്ള വക നേടാൻ കഴിയുന്നില്ല. അവരുടെ കണ്ണിലെ മൂടൽ നീക്കുവാൻ നിങ്ങൾ നിങ്ങളുടെ കരുത്തൊക്കെ സംഭരിക്കുവിൻ. എന്നിലുള്ള അതേ ബ്രഹ്മം, അതേ ശക്തി, തന്നെയാണ് അവരിലും വാഴുന്നതെന്ന് ഞാൻ പകൽപോലെ വെളിവായി കാണുന്നു. പ്രകാശത്തിന്റെ മാത്രയിൽ ഏററക്കുറവുണ്ടെന്നേ മാത്രം — അത്രതന്നെ. ലോകചരിത്രത്തിലാകമാനം നോക്കിയാൽ, ഏതെങ്കിലും രാജ്യം അതിന്റെ ദേശീയരക്തം സവ്വാംഗം സഞ്ചരിക്കാതെ ഉയന്നുവരുന്നത് നിങ്ങൾ എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ? ഒരംഗം സ്തംഭിച്ചാൽ, മററംഗങ്ങൾക്ക് കേടുപാടൊന്നുമില്ലെങ്കിലും ആ ശരീരംകൊണ്ട് അധികമൊന്നും നേടാൻ സാദ്ധ്യമല്ല. ഇത് നിശ്ചിതമായി അറിഞ്ഞുകൊൾവിൻ.''

അപ്പോളൊരു ഗൃഹസ്ഥഭക്തൻ പറഞ്ഞു: 'ഇന്നാട്ടിൽ നിലവിലുള്ള നിരവധി സമ്പ്രദായങ്ങളെയും സംഘടനകളെയും കൂട്ടിയിണക്കി ഒരു പൊതുക്കാര്യത്തിനുവേണ്ടി യോജിച്ചു പ്രവർത്തിക്കാൻ പ്രേരിപ്പിക്കുക വളരെ പ്രയാസം പിടിച്ച ഒരു പണിയാണ്.' ഇതു കേട്ട് ക്ഷോഭിച്ചുകൊണ്ട് സ്വാമിജി പറഞ്ഞു: 'ഏതെങ്കിലും ജോലി വലിയ പ്രയാസമാണെന്നു കരുതുന്നെങ്കിൽ നീയിനി ഇങ്ങോട്ടു കടക്കരുത്. ഭഗവദനുഗ്രഹത്താൽ ഏതു കാര്യവും സുഖസാദ്ധ്യമായിത്തീരുന്നു. ജാതിമതവ്യത്യാസംകൂടാതെ ദീനരെയും ദരിദ്രരെയും സേവിക്കുകയാണു നിൻെറ കർത്തവ്യം. നിൻെറ പ്രവൃത്തിയുടെ ഫലത്തെക്കുറിച്ചു ചിന്തിക്കാൻ നിനക്കെന്തു കാര്യം? പണിയെടുത്തുകൊണ്ടിരിക്കുക എന്നതാണ് നിൻെറ കർത്തവ്യം; സകലതും പിന്നാലെ വന്നുചേർന്നുകൊള്ളും. എൻെറ മാർഗ്ഗം നിർമ്മാണപരമാണ്, അല്ലാതെ നിലവിലുള്ളതു നശിപ്പിക്കുകയല്ല. ലോകചരിത്രം വായിച്ചുനോക്കൂ, അപ്പോൾ യാതൊരു നീക്കുപോക്കുമില്ലാതെ കാണാം, ഓരോ രാജ്യത്തും ഓരോ കാലഘട്ടത്തിൽ ദേശീയജീവിതത്തിൻെറ നടുവിൽ ഒരു മഹാപുരുഷൻ നിലകൊള്ളുന്നതും തൻെറ ആശയങ്ങൾകൊണ്ട് ജനങ്ങളെ സ്വാധീനമാക്കുന്നതും. നിങ്ങളൊക്കെ ബുദ്ധിയുള്ള കുട്ടികൾ, എൻെറ ശിഷ്യന്മാരാണെന്ന് അവകാശപ്പെടുന്നവർ – പറയുവിൻ, നിങ്ങൾ എന്താണ് ചെയ്തിട്ടുള്ളത് ? അന്യരുടെ നന്മയ്ക്കുവേണ്ടി നിങ്ങൾക്ക് ഒരു ജീവിതം ബലി നല്കിക്കൂടേ ? വേദാന്തപഠനവും ധ്യാനപരിശീലനവും മററുമൊക്കെ വേറൊരു ജന്മത്തേയ്ക്കു നീക്കിവെയ്ക്കുവിൻ ! ഈ ശരീരം അന്യരുടെ സേവനത്തിനുവേണ്ടി പോകട്ടെ; അപ്പോൾ ഞാൻ മനസ്സിലാക്കും നിങ്ങളെൻെറയടുത്തു വന്നതു് വ്യർത്ഥമായില്ലെന്നു്.'

പിന്നീട് സ്വാമിജി പറയുകയുണ്ടായി: 'വളരെയേറെ തപസ്സു ചെയ്തശേഷം പരമസത്യം ഇതാണെന്നു ഞാൻ മനസ്സിലാക്കി: ഈശ്വരൻ സർവ്വഭൂതങ്ങളിലും സന്നിധാനം ചെയ്യുന്നു. അതല്ലാതെ മറെറാരു ഈശ്വരനില്ല. സർവ്വഭൂതങ്ങളെയും സേവിക്കുന്നവൻ ഈശ്വരസേവതന്നെയാണ് ചെയ്യുന്നതു്!'

രോഗഗ്രസ്തനും ശയ്യാശ്രയനും ആയിരിക്കുമ്പോഴും സ്വശിഷ്യന്മാർക്കും സ്വജനങ്ങൾക്കും തൻെറ സന്ദേശം അത്യാവേശത്തോടെ സുശക്തമായ ഭാഷയിൽ വികാരഭരിതനായി നല്കാൻ കഴിയുമെന്ന് തെളിയിക്കുന്ന രണ്ടവസരങ്ങളാണ് മേൽ പറഞ്ഞവ. ഈ വികാരാവേശത്തിൻെറ പ്രത്യാഘാതം വരാതെ കഴിയുകയില്ല. പക്ഷേ അദ്ദേഹത്തിൻെറ ഉള്ളിൽ എരിഞ്ഞിരുന്ന ആ ആവേശാഗ്നി തടക്കാൻ ആർക്കു കഴിയും? ഒന്നുകിലതു് മററുള്ളവരുടെ ആത്മാവിനെ ഉജ്ജ്വലിപ്പിക്കണം, അല്ലെങ്കിൽ സ്വയം എരിഞ്ഞടങ്ങണം.

കാശിയിൽനിന്നു മടങ്ങിയെത്തി കുറച്ചുകഴിഞ്ഞു നടന്ന ശ്രീരാമകൃഷ്ണജന്മോത്സവാവസരത്തിൽ സ്വാമിജിക്കു മുറിയിൽ നിന്നും പുറത്തിറങ്ങാൻ കഴിഞ്ഞിരുന്നില്ല. അതിനു് ഏതാനുംനാൾ മുമ്പുതന്നെ അദ്ദേഹം ശയ്യാവലംബിയായിരുന്നു. കാലിൽ നീരു് ഉണ്ടായിരുന്നു; അതിനാൽ നടക്കാൻ വയ്യ. സ്വാമിജിക്കു് രോഗം കൂടുതലാണെന്ന വാർത്ത പരന്നതോടെ ആളുകൾക്കു് ഉത്സവത്തിൻെറ ഉത്സാഹമൊക്കെ പോയി. സ്വാമിജിയെ കാണാനും അദ്ദേഹത്തിൻെറ പ്രസംഗം കേൾക്കാനുമായി അത്യാശയോടെ വന്നുചേർന്നിരുന്ന അനേകായിരം ആളുകൾക്കു് കടുത്ത ഇച്ഛാഭംഗമായി. അവർക്കു വേണ്ടി പുറത്തു വരാൻ സ്വാമിജി കാലത്തു പലതവണ ആലോചിച്ചു. എന്നാൽ അതിരാവിലെ വന്ന ഏതാനും സന്ദർശകരുമായുള്ള സംഭാഷണം കൊണ്ടുതന്നെ അദ്ദേഹം പരിശ്രാന്തനായി. അതിനാൽ സ്വാമിജി വിശ്രമിക്കാൻതന്നെ തീർച്ചപ്പെടുത്തുകയും ആരെയും അകത്തേക്കു വിടാതെ നോക്കാൻ നിരഞ്ജനാനന്ദസ്വാമികളെ നിയോഗിക്കുകയും ചെയ്തു. സതീർത്ഥ്യൻ ആജ്ഞയനുസരിച്ചു പ്രവർത്തിച്ചു. ഒരു ഗൃഹസ്ഥശിഷ്യൻമാത്രം ശുശ്രൂഷയ്ക്കായി അടുത്തു നിന്നു സ്വാമിജിയുടെ രോഗസ്ഥിതി കണ്ടു് ശിഷ്യൻ വിഷാദമഗ്നനായി. ശിഷ്യൻെറ മനോഭാവം മനസ്സിലാക്കിയ സ്വാമിജി പറഞ്ഞു: 'സങ്കടപ്പെട്ടതുകൊണ്ടെന്തു കാര്യം, കുഞ്ഞേ ? ഈ ശരീരം ഉണ്ടായി, അതു നശിക്കുകതന്നെ ചെയ്യും. എൻെറ ആശയങ്ങൾ അല്പസ്വല്പമെങ്കിലും നിങ്ങളിൽ സംക്രമിപ്പിക്കാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ ഞാൻ ജീവിച്ചതു് വെറുതെയായില്ല എന്നു ഞാൻ കരുതും ! ത്യാഗമാണു് മൂലമന്ത്രം എന്നു് സർവ്വദാ ഓർമ്മിക്കുക. ഈ ആശയം ഉൾക്കൊള്ളാതെ ബ്രഹ്മാവിനോ ലോകപാലകന്മാർക്കോ ആർക്കും മുക്തി പ്രാപിക്കാൻ സാദ്ധ്യമല്ല.'

ഏതാനും സമയം ചിന്താമഗ്നനായിരുന്നശേഷം സ്വാമിജി പറഞ്ഞു: 'മേലാൽ ഭഗവാൻെറ ജന്മോത്സവം മറെറാരു വിധത്തിൽ നടത്തിയാൽ നന്നായിരിക്കുമെന്നു തോന്നുന്നു. ഒരു ദിവസം പോരാ, നാലോ അഞ്ചോ ദിവസം ഉത്സവം വേണം. ആദ്യത്തെ ദിവസം ശാസ്ത്രപാഠവും വ്യാഖ്യാനവും; രണ്ടാം ദിവസം വേദവേദാന്തചർച്ചയും നിർണ്ണയവും; മൂന്നാം ദിവസം ചോദ്യോത്തരങ്ങൾ; നാലാം ദിവസം പ്രസംഗം; അവസാന ദിവസം ഇപ്പൊഴത്തെ മാതിരി ഉത്സവവും.,

സങ്കീർത്തനസംഘങ്ങൾ വന്നപ്പോൾ സ്വാമിജി മെല്ലെ എഴുന്നേററു മുറിയുടെ തെക്കുവശത്തുള്ള ജനലിൻെറ അഴികളിൽ പിടിച്ചുനിന്നുകൊണ്ടു് ജനക്കൂട്ടത്തെ സസ്നേഹം നോക്കിക്കണ്ടു.

ഏതാനും നിമിഷം കഴിഞ്ഞപ്പോഴേയ്ക്കും ക്ഷീണംമൂലം ഇരിക്കേണ്ട തായിവന്നു. അനന്തരം അദ്ദേഹം ശിഷ്യനോട് ലോകാചാര്യ ന്മാരുടെ രൂപത്തിൽ ആവിർഭവിക്കുന്ന ഭഗവാനിൽ ഭക്തി വളർത്തി യാൽ നേടാൻ കഴിയുന്ന ആത്മസാക്ഷാത്കാരത്തെക്കുറിച്ചു സംസാ രിച്ചു. അനേകായിരം ആളുകളുടെ അജ്ഞതയെ ദൂരീകരിച്ച് ഒരൊററ ജന്മത്തിൽത്തന്നെ അവർക്ക് മുക്തികൊടുക്കാൻ കഴിവുററ അവതാരപുരുഷന്മാരുടെ മഹിമകളെക്കുറിച്ചും സ്വാമിജി സംസാരി ക്കുകയുണ്ടായി.

ഈശ്വരകൃപ എന്നതിന്ന് അദ്ദേഹം ഒരു നല്ല നിർവ്വചനം നല്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു: 'ആത്മസാക്ഷാത്കാരം സാധിച്ച ആൾ ആദ്ധ്യാത്മികതയുടെ ഒരു ശക്തികേന്ദ്രമായിത്തീ രുന്നു. ആ കേന്ദ്രത്തിനു ചുററും കുറെദൂരം അദ്ധ്യാത്മശക്തി പ്രസ രിച്ചുകൊണ്ട ഇരിക്കും: ഈ പരിധിക്കുള്ളിൽ വരുന്നവരൊക്കെ അദ്ദേഹത്തിന്റെ ആശയങ്ങളാൽ പ്രചോദിതരും അവസ്സ് അധീ നരും ആയിത്തീരുന്നു. ഇങ്ങനെ സ്വയം വളരെ സാധനകളൊന്നും ചെയ്യാതെതന്നെ അവർ അദ്ദേഹത്തിന്റെ വിസ്മയാവഹമായ ആദ്ധ്യാത്മികതയ്ക്ക് അവകാശികളായിത്തീരുന്നു. ഇതാണ് കൃപ.'

സ്വാമിജി തുടർന്നു: 'ശ്രീരാമകൃഷ്ണനെ കണ്ടിട്ടുള്ളവർ അനു ഗൃഹീതർ. നിങ്ങൾക്കൊക്കെയും അദ്ദേഹത്തിന്റെ ദർശനം ലഭിക്കും. ഇവിടെ വന്നുകഴിഞ്ഞപ്പോൾ നിങ്ങളദ്ദേഹത്തിന്റെ വളരെ അടു ത്താണ്. ശ്രീരാമകൃഷ്ണരൂപേണ ഭൂമിയിൽ വന്നതാരാണ് എന്ന് ആർക്കും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിന്റെ ഏററവും അടുത്ത ശിഷ്യന്മാർക്കുപോലും അതിനെക്കുറിച്ച് ശരിയായ സൂചന യൊന്നും ലഭിച്ചിട്ടില്ല. ചിലർക്ക് അല്പമെന്തോ ഗ്രഹിക്കാൻ കഴി ഞ്ഞിട്ടുണ്ടെന്നു മാത്രം. യഥാകാലം എല്ലാവരും അതറിയും.'

അവസാനത്തെ ഒന്നൊന്നരക്കൊല്ലം സ്വാമിജി പല പ്പോഴും ചികിത്സയ്ക്കും പഥ്യത്തിനും വിധേയനായിരുന്നു. ശ്രീരാമ കൃഷ്ണന്റെ ജന്മോത്സവത്തിൽ പങ്കെടുക്കുന്നതിനായി കാശിയിൽ നിന്നും ബേലൂരിൽ മടങ്ങിയെത്തിയപ്പോൾ പഴയപടി ശിഷ്യ ന്മാർക്ക് പരിശീലനവും ശിക്ഷണവും നല്കാമെന്ന് അദ്ദേഹം ആശി ച്ചിരുന്നു: പക്ഷേ ദേഹസ്ഥിതി പിന്നെയും മോശമായി. സതീ ർത്ഥ്യർ പരിഭ്രാന്തരായി. നിരഞ്ജനാനന്ദസ്വാമികളുടെയും മററു സന്ന്യാസിസോദരന്മാരുടെയും നിർബ്ബന്ധപൂർവ്വമായ അപേക്ഷയ്ക്ക് വഴങ്ങി ചികിത്സ നടത്താൻ അദ്ദേഹം സമ്മതിച്ചു. കല്ക്കത്തയിലെ പ്രസിദ്ധനായ ആയുർവ്വേദഭിഷഗ്വരൻ മഹാനന്ദസെൻഗുപ്തനാണ് ചികിത്സിച്ചിരുന്നത്. കടുത്ത പഥ്യമാണ് വൈദ്യൻ നിർദ്ദേശി ച്ചതു്: വെള്ളം കുടിക്കാൻ പാടില്ല, ഉപ്പു കൂട്ടിക്കൂടാ. ഈ നിയന്ത്ര

ങ്ങൾ സ്വാമിജി തികച്ചും പാലിച്ചു. ഒന്നാമത്, തന്റെ ഇച്ഛാശക്തിയ്ക്കു ശരീരത്തിന്റെ മേലുള്ള നിയന്ത്രണം എത്രമാത്രം ഉണ്ടെന്നറിയാൻ താല്പര്യം തോന്നിയതുകൊണ്ടു; പിന്നെ, സതീർത്ഥ്യരുടെ ആഗ്രഹത്തെ അനുസരിക്കാതിരിക്കുന്നതു ശരിയല്ലെന്നു തോന്നിയതുകൊണ്ടും. ഇവ കൂടാതെ, വർദ്ധിച്ചുവരുന്ന പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടുപോകാൻ ശരീരത്തിനു വേണ്ട ആരോഗ്യം കിട്ടിയാൽ കൊള്ളാം, അതിനു എന്തു ചികിത്സ വേണമെങ്കിലും പരീക്ഷിച്ചുനോക്കാം, എന്നു സ്വാമിജിക്കുതന്നെയും അഭിപ്രായമുണ്ടായിരുന്നു. ചികിത്സയുടെ പ്രയോജനത്തെക്കുറിച്ചു അദ്ദേഹത്തിനു വലിയ പ്രതീക്ഷകളൊന്നുമുണ്ടായിരുന്നില്ലതാനും. സ്നേഹത്തോടും വിനയത്തോടും അദ്ദേഹം പറഞ്ഞു: 'നോക്കൂ, ഞാനെന്റെ സതീർത്ഥ്യരുടെ ആജ്ഞ അനുസരിക്കുക മാത്രമാണു ചെയ്യുന്നതു. അവരുടെ അപേക്ഷ എനിക്കു നിരസിക്കാൻ കഴിഞ്ഞില്ല; അവരെന്നെ അത്രമേൽ സ്നേഹിക്കുന്നു!' 'സ്വാമിജി, പകലൊക്കെ മണിക്കൂർതോറും വെള്ളം കുടിക്കാറുള്ള അവിടുന്നു, ഈ കടുത്ത വേനലിൽ വെള്ളം കുടിക്കാതെ കഴിക്കുന്നതെങ്ങനെ?' എന്നു ഒരു ശിഷ്യൻ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞതിതാണു: 'ചികിത്സ തുടങ്ങാൻ തീർച്ചയാക്കിയപ്പോൾ ഞാനിങ്ങനെയൊരു വ്രതമെടുത്തു: ഇപ്പോളിനി വെള്ളം തൊണ്ടയ്ക്കു താഴോട്ടു ഇറങ്ങുകയേയില്ല. ഇരുപത്തൊന്നു ദിവസമായി ഞാൻ വെള്ളം കുടിച്ചിട്ടു. വായ് കലുക്കുഴിയുന്ന അവസരത്തിൽ, ഒരു തുള്ളിപോലും ഉള്ളിലേയ്ക്കു പോകാതെ തൊണ്ടയിലെ പേശികൾ താനേ അടയുന്നതായി ഇപ്പോൾ ഞാൻ കാണുന്നു. ശരീരം മനസ്സിന്റെ ഒരു കിങ്കരൻ മാത്രം. മനസ്സാജ്ഞാപിക്കുന്നതു ശരീരം ചെയ്തേ തീരൂ.' ആയുർവ്വേദ ചികിത്സ തുടങ്ങി കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു സതീർത്ഥ്യരോടു ഇങ്ങനെ പറയാൻ സാധിച്ചു. 'ഞാനിപ്പോൾ വെള്ളത്തെക്കുറിച്ചു വിചാരിക്കുന്നതേ ഇല്ല. വെള്ളം കിട്ടുന്നില്ലല്ലോ എന്ന വിചാരംതന്നെ ഇപ്പോഴില്ല.' അനാരോഗ്യവും ബലക്ഷയവുമൊക്കെ ഉണ്ടായിട്ടും തന്റെ ഇച്ഛാശക്തിക്കു യാതൊരു കോട്ടവുമില്ലെന്നു കണ്ടു സ്വാമിജി സന്തോഷിച്ചു. രണ്ടു മാസത്തെ ചികിത്സകൊണ്ടു അദ്ദേഹത്തിനു വളരെ ആശ്വാസം തോന്നി.

ചികിത്സയുടെ കർശനമായ നിയന്ത്രണമുണ്ടായിട്ടും, ആഹാരം വളരെ കുറച്ചേ കഴിച്ചിരുന്നുള്ളവെങ്കിലും, ഉറക്കം വളരെ കുറവായിരുന്നിട്ടും, സ്വാമിജിയുടെ മുഖത്തെ സ്വാഭാവികമായ തേജസ്സും കണ്ണുകളുടെ തിളക്കവും അന്യൂനമായി തുടർന്നുവന്നു: അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്കും കുറവൊന്നുമുണ്ടായിരുന്നില്ല. ആയിടെ പ്രസിദ്ധപ്പെടുത്തിയ ആംഗലവിശ്വവിജ്ഞാനകോശം (എൻസൈക്ലോ

പ്പീഡിയാ ബ്രിട്ടാനിക്ക) ചികിത്സ തുടങ്ങുന്നതിനു കുറച്ചു ദിവസം മുമ്പ് സ്വാമിജി വായിക്കാൻ തുടങ്ങിയിരുന്നു. കനത്ത ആ ഇരുപത്തഞ്ചു വാല്യങ്ങൾ കണ്ടു് അദ്ദേഹത്തിന്റെ ശിഷ്യനായ ശരച്ചന്ദ്ര ചക്രവർത്തി, 'ഇത്രയേറെ വാല്യങ്ങളിലെ കാര്യങ്ങൾ ഒരു ജന്മം കൊണ്ടു വായിച്ചു മനസ്സിലാക്കുക പ്രയാസമാണ്.' എന്നു പറഞ്ഞു. സ്വാമിജി പത്തെണ്ണം വായിച്ചുകഴിഞ്ഞിരുന്നുവെന്നും പതിനൊന്നാമത്തേതു നോക്കിക്കൊണ്ടിരിക്കുകയാണെന്നും അതു പറയുമ്പോൾ ശരച്ചന്ദ്രൻ അറിഞ്ഞിരുന്നില്ല. 'എന്താണ് നീയിപ്പറയുന്നതു്?' സ്വാമിജി ചോദിച്ചു: ഈ പത്തു വാല്യങ്ങളിൽനിന്നും നിനക്കിഷ്ടമുള്ളതു ചോദിച്ചോളൂ; അതിനെസംബന്ധിച്ച സകലതും ഞാൻ പറയാം.' അതൊന്നു പരീക്ഷിച്ചു നോക്കാൻ നിശ്ചയിച്ചു ശിഷ്യൻ ആ വാല്യങ്ങൾ പുറത്തെടുത്തു് ഓരോ വാല്യത്തിൽനിന്നും പ്രയാസം പിടിച്ച വിഷയങ്ങളെക്കുറിച്ചു് ഒന്നോ രണ്ടോ ചോദ്യം വീതം ചോദിച്ചു. അവയ്ക്കുത്തരമായി സ്വാമിജി ഒട്ടുവളരെ സാങ്കേതിക പരിജ്ഞാനം പ്രകാശിപ്പിച്ചുകൊണ്ടു് ഉത്തരങ്ങൾ നല്കിയെന്നു മാത്രമല്ല, പലപ്പോഴും പുസ്തകത്തിലെ വാചകങ്ങൾ അതേപടി ഉദ്ധരിക്കുകപോലും ചെയ്തു! തന്റെ ഗുരുവിന്റെ അത്യദ്ഭുതകരമായ മേധയും പ്രതിഭയും കണ്ടു് അമ്പരന്ന ശിഷ്യൻ ഉദ്ഘോഷിച്ചു: 'ഇതു് മനുഷ്യശക്തിക്കു സാദ്ധ്യമല്ല.' ഇതിൽ ആശ്ചര്യകരമായിട്ടൊന്നുമില്ലെന്നും അവിച്ഛിന്നബ്രഹ്മചര്യദീക്ഷകൊണ്ടു്, ഒരിക്കൽ മാത്രം കാണുകയോ കേൾക്കുകയോ ചെയ്ത കാര്യങ്ങൾ എത്ര കാലം കഴിഞ്ഞിട്ടുപോലും കൃത്യമായി ഓർമ്മിക്കാനും ഉദ്ധരിക്കാനും കഴിയുമെന്നും സ്വാമിജി പറയുകയുണ്ടായി. 'ഈ ബ്രഹ്മചര്യവ്രതത്തിന്റെ അഭാവംകൊണ്ടു് ഒരു ജനതയെന്ന നിലയിൽ നാം ബുദ്ധിയിലും ബലത്തിലും കൂടുതൽ കൂടുതൽ നിർദ്ധനരായിക്കൊണ്ടിരിക്കുകയാണ്'; നമ്മുടെ പൗരുഷം നശിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. എന്നു് അദ്ദേഹം തുടർന്നു പറഞ്ഞു.

സ്വല്പം കഴിഞ്ഞു സ്വാമിജി അതിലളിതവും സുഗ്രഹവുമായ രീതിയിൽ വിവിധഭാരതീയദർശനങ്ങളുടെ സിദ്ധാന്തങ്ങളെയും അവ ഉന്നയിക്കുന്ന യുക്തികളെയും ശിഷ്യനു വിവരിച്ചുകൊടുത്തു. സംഭാഷണം നടന്നുകൊണ്ടിരിക്കെ ബ്രഹ്മാനന്ദസ്വാമികൾ മുറിയിലെത്തി. അദ്ദേഹം ശിഷ്യനോടു പറഞ്ഞു: 'നീയെന്തൊരു ആലോചനയില്ലാത്ത ആളാണ്! സ്വാമിജിക്കു സുഖമില്ല; വല്ല നേരംപോക്കും പറഞ്ഞു് സ്വാമിജിയുടെ മനസ്സിന്നു് വിശ്രമം കൊടുക്കാൻ നോക്കണമെന്നു ഞാൻ പറഞ്ഞിട്ടു്, അതിനു പകരം നീ അദ്ദേഹത്തെക്കൊണ്ടു് ഇമ്മാതിരി ഗഹനവിഷയങ്ങൾ സംസാരിപ്പിച്ചു് ക്ഷീണിപ്പിക്കുന്നല്ലൊ!' ശിഷ്യൻ ലജ്ജിച്ചുപോയി. അപ്പോൾസ്വാമിജി

സതീർത്ഥ്യനോട് പറഞ്ഞു: 'നോക്കൂ, നിങ്ങളുടെ വൈദ്യന്റെ ചട്ടവും ചിട്ടയുമൊക്കെ ദൂരെക്കളയിൻ. ഇവരെന്റെ കുട്ടികൾ, ഇവർക്ക് നല്ല നല്ല കാര്യങ്ങൾ പറഞ്ഞുകൊടുത്തതുകൊണ്ട് എന്റെ ദേഹം പോവുകയാണെങ്കിൽ അതങ്ങോട്ട് പോവട്ടെ!'

സംഭാഷണങ്ങൾ പിന്നീട് ബംഗാളി കവികളെക്കുറിച്ചായി. പഴയ കവികളിൽ ഒരുവനായ ഭാരതചന്ദ്രനെ സ്വാമിജി നിശിതമായി വിമർശിച്ചു. മൈക്കൽ മധുസൂദനദത്തനെ അദ്ദേഹം വളരെ വാഴ്ത്തി: 'അദ്ദേഹം നിങ്ങളുടെ ദേശത്തു ജനിച്ച ഒരദ്ഭുതപ്രതിഭാശാലിയാണ്. 'മേഘനാദവധം'പോലെ വേറൊരു കാവ്യം വംഗഭാഷയിലേ ഇല്ല, തീർച്ച; ആധുനികപാശ്ചാത്യസാഹിത്യമെല്ലാം തേടിയാലും ഇതുപോലൊരു കാവ്യം കിട്ടാൻ പ്രയാസം.' ആ കാവ്യത്തിലെ സർവ്വോത്കൃഷ്ടമായ ഭാഗമേതെന്നു ചോദിച്ചുകൊണ്ടു സ്വാമിജി തുടർന്നു: 'ഇന്ദ്രജിത്തു് യുദ്ധത്തിൽ കൊല്ലപ്പെട്ടു ശോകമുഗ്ദ്ധയായ മന്ദോദരി രാവണനെ തടയുന്നു; പക്ഷേ രാവണൻ പുത്രശോകത്തെ മനസ്സിൽനിന്നു പറിച്ചെറിഞ്ഞു്, മഹാവീരനെപ്പോലെ യുദ്ധത്തിനു കൃതനിശ്ചയനായിട്ട് – പ്രതികാരംകൊണ്ടു കാളുന്ന ക്രോധാഗ്നിയിൽ ഭാര്യാപുത്രാദികളെയെല്ലാം മറന്നു് – പോരിനു പുറപ്പെടുന്നു! ഈ ഭാഗമാണ് കാവ്യത്തിലെ ശ്രേഷ്ഠമായ കവികല്പന. 'എന്തും വരട്ടെ, എന്റെ കർത്തവ്യം ഞാൻ വെടിയില്ല; ഈ ഉലകം തുടരട്ടെ അഥവാ തകരട്ടെ!' ഇതു് ഒരു വീരന്റെ വാക്കുകളാണ്. മൈക്കൽ ഈ ഭാവത്താൽ ആവിഷ്ടനായിട്ടാണ് കാവ്യത്തിന്റെ ഈ ഭാഗം എഴുതിയിരിക്കുന്നതു്.

ഇതും പറഞ്ഞു് സ്വാമിജി ആ ഭാഗം എടുത്തു വായിച്ചു കേൾപ്പിച്ചു. സ്വാമിജിയുടെ വീരദർപ്പദ്യോതകമായ ആ വായന ശിഷ്യന്റെ മനസ്സിൽ മായാതെ പതിഞ്ഞുകിടന്നു.

മറ്റൊരു ദിവസം കാലത്തു സ്വാമിജി ശരച്ചന്ദ്രചക്രവർത്തിയുമായി, കല്ക്കത്തയിൽ ഗംഗാതീരത്തു സ്ത്രീകൾക്കുവേണ്ടി ശ്രീമാതൃദേവിയെ കേന്ദ്രമാക്കിക്കൊണ്ട് ഒരു മഠം സ്ഥാപിക്കാനുള്ള തന്റെ ഉദ്ദേശ്യത്തെക്കുറിച്ചു സംസാരിച്ചു. അദ്ദേഹം പറഞ്ഞു: 'അമ്മയെ കേന്ദ്രമാക്കി ഗംഗയുടെ കിഴക്കേക്കരയിൽ സ്ത്രീകൾക്കു വേണ്ടി ഒരു മഠം സ്ഥാപിക്കണം. ഈ മഠത്തിൽ ബ്രഹ്മചാരികൾക്കും സാധുക്കൾക്കും പരിശീലനം നല്കുന്നതുപോലെ മറുകരയിലുള്ള സ്ത്രീമഠത്തിൽ ബ്രഹ്മചാരിണികൾക്കും സാധികകൾക്കും പരിശീലനം കൊടുക്കണം.' ബൗദ്ധകാലത്തു് സ്ത്രീകൾക്കു സന്ന്യാസം അനുവദിച്ചതുകൊണ്ടു വന്നുകൂടിയ വാമാചാരാദി ദോഷങ്ങളെ സൂചിപ്പിച്ചും ഹൈന്ദവശാസ്ത്രകാരന്മാർ വിപരീതാഭിപ്രായക്കാരായിരുന്നുവെന്നു ചൂണ്ടിക്കാണിച്ചുകൊണ്ടും സ്വാമിജിയുടെ ഉദ്ദേശ്യ

ത്തിന്റെ ഔചിത്യത്തെക്കുറിച്ചു ശിഷ്യൻ സംശയം പ്രകടിപ്പിച്ചു. സ്വാമിജി മറുപടി നല്കി: സ്ത്രീകൾ ജ്ഞാനഭക്തികൾക്ക് അധികാരിണികളല്ലെന്ന് ഏതു ശാസ്ത്രത്തിലാണുള്ളത്? ഭാരതത്തിന്റെ അധഃപതനകാലത്ത് പുരോഹിതവർഗ്ഗം, ബ്രാഹ്മണേതര ജാതികളെ വേദാധ്യയനത്തിന് അധികാരികളല്ലെന്നു വിധിച്ച കാലംമുതൽ അവർ സ്ത്രീകളുടെ അവകാശവും നിഷേധിച്ചുകളഞ്ഞു. എന്നാൽ വൈദികയുഗത്തിൽ, ഉപനിഷത്തുകളുടെ കാലത്ത്, ഗാർഗ്ഗി, മൈത്രേയി തുടങ്ങിയ പ്രാതഃസ്മരണീയകളായ മഹതികൾ ബ്രഹ്മവിചാരംമൂലം ബ്രഹ്മപദവി പ്രാപിച്ചിട്ടുള്ളതായിക്കാണാം. വേദജ്ഞന്മാരായ ഒരായിരം ബ്രാഹ്മണർ കൂടിയ സദസ്സിൽ ഗാർഗ്ഗി സധൈര്യം യാജ്ഞവല്ക്യനെ ബ്രഹ്മവിചാരത്തിനു വെല്ലുവിളിച്ചു. ഇങ്ങനെ മാതൃകാമഹതികളായ അവർക്കൊക്കെ അദ്ധ്യാത്മജ്ഞാനത്തിന് അധികാരം ഉണ്ടായിരുന്ന സ്ഥിതിക്ക്, ഇന്നുള്ള സ്ത്രീകൾക്കു, ആ അധികാരം എന്തുകൊണ്ട് ഉണ്ടായിക്കൂടാ? ഒരിക്കൽ സംഭവിച്ചതു തീർച്ചയായും വീണ്ടും സംഭവിക്കാം. ചരിത്രം താനേ ആവർത്തിക്കുന്നു. സ്ത്രീകളെ പൂജിച്ചതുകൊണ്ടാണ് എല്ലാ ജനതകളും ഉയർന്നുവന്നിട്ടുള്ളത്. സ്ത്രീകളെ പൂജിക്കാത്ത ദേശവും ജനതയും ഒരിക്കലും ഉന്നതി പ്രാപിച്ചിട്ടില്ല; ഇനിയൊരു കാലത്തും പ്രാപിക്കുകയുമില്ല. നിങ്ങളുടെ നാട് ഇവ്വിധം നശിക്കാനുള്ള പ്രധാനകാരണം, ശക്തിമൂർത്തികളായ ഇവരെയെല്ലാം വേണ്ടതുപോലെ മാനിക്കാതിരുന്നതാണ്. മനു പറയുന്നു:

യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ സർവ്വാസ്തത്രാഫലാഃ ക്രിയാഃ. (3. 56)

(നാരികളെ ആദരിക്കുന്നിടത്തു ദേവന്മാർ രമിക്കുന്നു; അവരെ പൂജിക്കാത്തിടത്തു സകല ക്രിയകളും പാഴായിപ്പോകുന്നു.) എവിടെ സ്ത്രീകളെ ആദരിക്കുന്നില്ലയോ, സ്ത്രീകൾ വ്യാകുലതയോടെ വാഴുന്നുവോ, ആ കുടുംബത്തിലും ആ ദേശത്തിലും ഉയർച്ചയെപ്പററി ആശിക്കാനില്ല. അതിനാൽ ആദ്യം അവരെ ഉയർത്തണം. അവർക്കുവേണ്ടി മാതൃകാപരമായ ഒരു മഠം സ്ഥാപിക്കണം.'

തന്റെ ഈ തീവ്രാഭിലാഷത്തിനു രൂപം കൊടുക്കാൻ സ്വാമിജി ജീവിച്ചിരുന്നില്ല. എന്നിരുന്നാലും സത്യസങ്കല്പനായ അദ്ദേഹത്തിന്റെ അഭിലാഷം 1954-ൽ രൂപം പ്രാപിച്ചു. ശ്രീമാതൃദേവിയുടെ ശതവത്സരാഘോഷവർഷത്തിൽ ഗംഗയുടെ കിഴക്കേക്കരയിൽ ദക്ഷിണേശ്വരം ഗ്രാമത്തിൽ സ്ത്രീകൾക്കായി ഒരു മഠം സ്ഥാപിക്കപ്പെട്ടു. ശ്രീരാമകൃഷ്ണശാരദാമിഷൻ, കല്ക്കത്ത, മദ്രാസ്, തൃശ്ശൂർ എന്നിവിടങ്ങളിൽ കേന്ദ്രങ്ങൾ സ്ഥാപിച്ചു പ്രവർത്തിച്ചുവരുന്നു. അവരുടെ പ്രവർത്തനങ്ങൾ അനുദിനം വളർന്നുകൊണ്ടുമിരിക്കുന്നു.

നമുക്കു പ്രകൃതത്തിലേയ്ക്കു മടങ്ങാം. ബേലൂർമഠത്തിൽ താമസിച്ച കാലമത്രയും സന്ദർശകരെയും സുഹൃത്തുക്കളെയും സ്വീകരിക്കുന്നതിനും ശിഷ്യന്മാക്ക് ഉപദേശങ്ങാം നല്ലുന്നതിനും സ്വാമിജിക്ക് വലിയ ഉത്സാഹമായിരുന്നു. പരിപൂർണ്ണമായ വിശ്രമം അത്യാവശ്യമാണെന്നും ഈവക കാര്യങ്ങാംകൂടി വേണ്ടെന്നുവെയ്ക്കണമെന്നും സ്നേഹപൂർവ്വം അപേക്ഷിച്ച സതീർത്ഥ്യരുടെ ഉപദേശത്തെ സ്വാമിജി അത്ര ഗൗനിച്ചില്ല. സർവ്വവും ഉപേക്ഷിക്കണം, ശരീരം പോലും. തീവ്രജിജ്ഞാസയോടെ സ്വാമിജിയെ കാണാനും ഉപദേശങ്ങാം സ്വീകരിക്കാനും വന്ന ആളുകാംക്ക് സതീർത്ഥ്യർ അനുവാദം നിഷേധിച്ചതു കേട്ട് അനുതാപാർത്തനായി സ്വാമിജി പറയാറുണ്ട്: 'നോക്കൂ, ഈ ശരീരംകൊണ്ടെന്താണ് പ്രയോജനം? മററുള്ളവരെ സഹായിച്ച് അതു തകരട്ടെ. ഗുരുദേവൻ അന്ത്യനിമിഷംവരെ ധർമ്മോപദേശം ചെയ്തിരുന്നില്ലേ? ഞാനും അങ്ങനെ ചെയ്യണ്ടേ? ശരീരം പോകുന്നെങ്കിൽ പോകട്ടെ, ഞാനതു ഗണ്യമാക്കുന്നില്ല. യഥാർത്ഥത്തിൽ സത്യാന്വേഷികളായ സാധകന്മാരെ കണ്ടാൽ അവരുമായി സംസാരിക്കുന്നത് എനിക്കെത്ര ആനന്ദപ്രദമാണെന്ന് നിങ്ങാംക്കു സങ്കല്പിക്കാൻ സാധിക്കുകയില്ല. എൻെറ സഹജീവികളുടെ ആത്മചൈതന്യം ഉണർത്തുന്ന പ്രവൃത്തിയിൽ സസന്തോഷം വീണ്ടും വീണ്ടും മരണം വരിക്കാൻ ഞാൻ സന്നദ്ധനാണ്.'

1902 മാർച്ച്മുതൽ ദേഹത്യാഗംവരെ സ്വാമിജി പല കാര്യങ്ങളിലും വളരെയേറെ വ്യാപൃതനായിരുന്നു. എന്തെങ്കിലും ചെയ്യണമെന്നു തോന്നിയാൽ പിന്നെ ദേഹസ്ഥിതിയെയോ രോഗത്തെയോ ഒന്നും അദ്ദേഹം നോക്കാറില്ല. അവസാനംവരെ, ദേഹമുപേക്ഷിച്ച ദിവസംപോലും, അദ്ദേഹം മഠത്തിലെ അന്തേവാസികാംക്ക് ശാസ്ത്രപാഠം എടുത്തിരുന്നു. ബ്രഹ്മചാരികളും സതീർത്ഥ്യർ പോലും ആദ്ധ്യാത്മികോപദേശങ്ങാംക്കായി സ്വാമിജിയുടെ അടുത്തു പലപ്പോഴും ഓടിയെത്താറുണ്ട്. ധ്യാനക്രമങ്ങാം അദ്ദേഹം ഉപദേശിച്ചുകൊടുക്കും; അതിൽ കഴിവു കുറയുന്നവക്ക് വേണ്ട പരിശീലനം നൽകും. സുഹൃത്തുക്കളുടെ കത്തുകാംക്ക് മറുപടി എഴുതാൻ തന്നെ വളരെ നേരം വേണ്ടിവരാറുണ്ട്. ഭാരതീയദർശനങ്ങാം, ഭാരതചരിത്രം ഇവയെക്കുറിച്ച് പലതും എഴുതിവന്നിരുന്നു. വായനയ്ക്കും കുറെ സമയം വിനിയോഗിച്ചുവന്നു. സതീർത്ഥ്യരും ശിഷ്യന്മാരുമൊത്ത് കീർത്തനങ്ങാം പാടുകയും സംഭാഷണം ചെയ്യുകയും നേരമ്പോക്കുകാം പറയുകയും ആയിരുന്നു അദ്ദേഹത്തിൻെറ വിശ്രമം. പലപ്പോഴും സംഭാഷണത്തിനിടയിൽ മുഖത്ത് ഒരന്തർമുഖതയും ഏകാന്തതയും പ്രത്യക്ഷപ്പെടും; സ്വന്തം ചിന്തയിൽ മുഴുകി ഏകാകിയായി ഇരിക്കാനാണ് അദ്ദേഹം ഇഷ്ടപ്പെടുന്ന

തെന്നറിഞ്ഞു് മററാളുകൾ മെല്ലെ അവിടെനിന്നു് എഴുന്നേററു പോകും.

മഠത്തിൽ നടക്കുന്ന സകല കാര്യങ്ങളിലും സ്വാമിജിയുടെ ശ്രദ്ധ പതിഞ്ഞിരുന്നു. മഠത്തിലെ നിയമങ്ങൾ യാതൊരു വിട്ടുവീഴ്ചയും കൂടാതെ നടത്തണമെന്നു് അദ്ദേഹം നിഷ്കർഷിച്ചു. തികഞ്ഞ ശുചിത്വം പാലിക്കണമെന്നു് നിർബ്ബന്ധമായിരുന്നു. വേലക്കാർ സുഖക്കേടുകൊണ്ടോ മറേറാ വരാതിരിക്കുകകാരണം മുറിയിലോ തറയിലോ വല്ല പൊടിയും കണ്ടാൽ സ്വാമിജിതന്നെ ചൂലുമെടുത്തു പുറപ്പെടും, അടിച്ചുവാരി വൃത്തിയാക്കും; ശിഷ്യന്മാരാരെങ്കിലും തടയുകയോ ചൂലു മേടിക്കാൻ ചെല്ലുകയോ ചെയ്താൽ അദ്ദേഹം വിട്ടുകൊടുക്കുകയില്ല. അന്തേവാസികളുടെ ശയ്യോപകരണങ്ങൾ വേണ്ടവിധം നനച്ചുണക്കി വൃത്തിയാക്കിവെയ്ക്കുന്നില്ലേ എന്നു് അദ്ദേഹം പോയി പരിശോധിക്കാറുണ്ടു്. അക്കാര്യത്തിൽ ആരെങ്കിലും അലസത കാണിക്കുന്നതു കണ്ടാൽ നല്ല കണക്കിനു കൊടുക്കും ശകാരം. ഒരിക്കൽ പൂജയ്ക്കുള്ള ജലം അന്തേവാസികളിൽ ഒരാളുടെ അശ്രദ്ധമൂലം മഠത്തിലെ നായ് 'ബാഘ'തൊട്ടു് അശുദ്ധമാകാനിടയായപ്പോൾ സ്വാമിജി വല്ലാതെ ക്ഷോഭിച്ചു. വേദപാഠങ്ങളും പുരാണപാഠങ്ങളും പതിവായി നടത്തണമെന്നു് അദ്ദേഹം നിർബ്ബന്ധിച്ചിരുന്നു. ഉച്ചയ്ക്കു് ഊണു കഴിഞ്ഞു് വിശ്രമിക്കാൻ ആരെയും അനുവദിക്കാതെ ഉടനെതന്നെ പുരാണപാരായണം തുടങ്ങാൻ ഏർപ്പാടുചെയ്തു.

'അതി സർവ്വത്ര വർജ്ജയേത്' എന്ന അഭിപ്രായമായിരുന്നു സ്വാമിജിക്കുണ്ടായിരുന്നതു്. വിസ്തൃതമായ പൂജാവിധാനങ്ങളെ അദ്ദേഹം ശക്തിയായി എതിർത്തു. ധ്യാനം, സ്വാധ്യായം, ശാസ്ത്രചർച്ച എന്നിവയ്ക്കു് കൂടുതൽ സമയം ഉപയോഗിക്കാൻ സ്വാമിജി തൻെറ ശിഷ്യന്മാരെ ഉപദേശിച്ചു. ജീവിതം ശരിയായ വഴിക്കു രൂപപ്പെടുത്തുന്നതിനും ശ്രീരാമകൃഷ്ണൻെറ സന്ദേശം വേണ്ടവിധം ഗ്രഹിക്കുന്നതിനും ഇവയാണു് അത്യാവശ്യമെന്നും നീണ്ട ചടങ്ങുകളും ക്രിയാകലാപങ്ങളും നടത്തുന്നതു് സമയം പാഴാക്കുകയാണെന്നും അദ്ദേഹം പറഞ്ഞു. ശ്രദ്ധാഭക്തികളോടെ ലളിതമായ രീതിയിൽ വേണം പൂജ നടത്താൻ; അതോടൊപ്പം ധ്യാനവും സ്വാധ്യായവും അനുശീലിക്കണം; അല്ലാതെ, ഉള്ള സമയം മുഴുവൻ പൂജയ്ക്കായി ചെലവഴിക്കരുതു്, എന്നു് അദ്ദേഹം സന്ന്യാസിമാർക്കു് നിർദ്ദേശം നല്കി. മഠത്തിലെ നിഷ്ഠകളും അനുഷ്ഠാനങ്ങളും ചിട്ടയായി നടത്താൻവേണ്ടി കൃത്യസമയങ്ങളിൽ മണിയടിക്കാൻ സ്വാമിജി ഏർപ്പാടു ചെയ്തു; അന്തേവാസികൾ എന്തുതന്നെ ചെയ്തുകൊണ്ടിരിക്കയാണെങ്കിലും അതെല്ലാം നിർത്തിവെച്ചു്, സ്വാധ്യായമോ ശാസ്ത്രചർച്ചയോ ധ്യാനമോ എന്താണു് അടുത്ത കൃത്യമെന്നു

വെച്ചാൽ അതിന് എത്തിക്കൊള്ളണം; അതിനു വീഴ്ച വരുത്തിയാൽ കടുത്ത ശകാരം കിട്ടുമെന്ന കാര്യം തീർച്ച. അതെ, വാത്സല്യപൂർണ്ണനെങ്കിലും കർക്കശനായ ഒരു ശാസകനുമായിരുന്നു സ്വാമിജി. സതീർത്ഥ്യരും ശിഷ്യരും അദ്ദേഹത്തെ സ്നേഹിക്കുകയും ഭയപ്പെടുകയും ചെയ്തിരുന്നു. ബേലൂർമഠത്തിൽ താമസിച്ച കാലമത്രയും, വിശേഷിച്ചും അവസാനമാസങ്ങളിൽ, ധ്യാനത്തിന് അദ്ദേഹം സർവ്വപ്രാധാന്യം നല്കിവന്നു. ദേഹത്യാഗത്തിന് ഏകദേശം മൂന്നു മാസം മുമ്പ് അദ്ദേഹം ഒരു നിയമമുണ്ടാക്കി: വെളുപ്പിനു നാലു മണിക്ക് മുറിതോറും നടന്ന് ഒരാൾ മണിയടിക്കും; അര മണിക്കൂറിനകം സകലരും ധ്യാനത്തിന് പൂജാമുറിയിൽ എത്തിക്കൊള്ളണം. ഇവയ്ക്കുപുറമെ, വ്രതങ്ങളും ഉപവാസങ്ങളും അനുഷ്ഠിക്കുന്നതിനും സ്വശിഷ്യന്മാരെ അദ്ദേഹം പ്രോത്സാഹിപ്പിച്ചു. മഠത്തിലെ കാര്യങ്ങൾക്ക് കൃത്യവും കർശനവുമായ ഒരു ദൈനന്ദിനപരിപാടി നടപ്പാക്കിയതുകൂടാതെ, 1898 ആരംഭത്തിൽത്തന്നെ തന്റെ ആശയങ്ങളെയും ആദർശങ്ങളെയും പ്രവർത്തനപദ്ധതിയെയും ഉൾക്കൊള്ളിച്ചുകൊണ്ട് സംഘത്തിന്റെ ശരിയായ പ്രവർത്തനത്തിനുള്ള നിയമങ്ങളും നിർദ്ദേശങ്ങളും സ്വാമിജി എഴുതിവെയ്ക്കുകയും ചെയ്തിരുന്നു. സംഘത്തിന്റെ ആദർശമിതാണ്: ഇവ നടപ്പിലാക്കുകയാണ് സംഘാംഗങ്ങളുടെ ജീവിതലക്ഷ്യം. നിയതമായ ഒരു ലക്ഷ്യമില്ലാതെ, കർശനമായ വ്രതങ്ങളും അനുഷ്ഠാനങ്ങളും ശീലിക്കാതെ, സംസ്കാരവും ജ്ഞാനാർജ്ജനവും കൂടാതെ, ഒരു സന്ന്യാസിസംഘത്തിന് അതിന്റെ പവിത്രത നിലനിർത്താനോ പ്രാരംഭത്തിലെ ഉത്സാഹം തുടർന്നുകൊണ്ടുപോകാനോ, ശ്രേയസ്കരങ്ങളായ പ്രവർത്തനങ്ങൾ അന്യൂനം നിർവ്വഹിക്കാനോ സാധിക്കുകയില്ല എന്ന് സ്വാമിജി തന്റെ ശിഷ്യന്മാരെ ഉദ്ബോധിപ്പിക്കാറുണ്ട്. ശ്രീരാമകൃഷ്ണദേവന്റെ ജീവിതകാലത്തും അതിനുശേഷവും താനും സതീർത്ഥ്യരും അനുഷ്ഠിച്ച തീവ്രതപസ്സും സാധനകളും കൂടാതെ, ശ്രീരാമകൃഷ്ണന്റെ ദിവ്യജീവിതമാകുന്ന സജീവമാതൃകയും ആദർശവും കൂടാതെ, തങ്ങൾക്ക് ഈ നില നേടാൻ കഴിയുമായിരുന്നില്ല എന്ന് സ്വാമിജി ചൂണ്ടിക്കാണിച്ചിരുന്നു.

ധ്യാനം, സ്വാധ്യായം, പൂജ, ഗാർഹികകൃത്യങ്ങൾ, ആഹാരം, വിശ്രമം എന്നിങ്ങനെ എല്ലാ നിത്യകൃത്യങ്ങളിലും മഠാംഗങ്ങൾക്ക് നിയതമായ ചിട്ടകളും ചട്ടങ്ങളും ഏർപ്പെടുത്തപ്പെട്ടു. സന്ന്യാസിമാരുടെ നിത്യകൃത്യങ്ങൾക്ക് വിഘ്നങ്ങളൊന്നും വരാതിരിക്കാൻവേണ്ടി സന്ദർശകരും ഗൃഹസ്ഥഭക്തന്മാരും അനുസരിക്കേണ്ട ഏതാനും നിയമങ്ങളും ഉണ്ടാക്കപ്പെട്ടു. സംഘത്തിന്റെ ശ്രേയസ്സിനുവേണ്ടി ഈവക നിത്യകൃത്യങ്ങൾ കർശനമായി നട

പ്പിൽ വരുത്താൻ അദ്ദേഹത്തിനു് ചിലപ്പോൾ നിഷ്ഠുരനാകേണ്ട തായിവരാറുണ്ടു്; തന്മൂലം ഇടയ്ക്കു് മററുള്ളവരുടെ നീരസത്തിനു പാത്രമാകാറുമുണ്ടു്.

ധ്യാനവും സാധനകളും ചിട്ടപോലെ നടക്കുന്നതു കണ്ടു് സ്വാമിജിക്കു വലിയ ആനന്ദമായി. അദ്ദേഹം തന്റെ സ്നേഹി തന്മാരോടും ഗൃഹസ്ഥശിഷ്യന്മാരോടും പറയാറുണ്ടു്: 'കണ്ടോ, സാധുക്കളിവിടെ എങ്ങനെ സാധനഭജനകൾ അനുഷ്ഠിക്കുന്നുവെന്നു്! അതാണു് വേണ്ടതു്. ഗുരുദേവൻ പറയാറുള്ളതുപോലെ വെളുപ്പിനും അന്തിക്കും മനസ്സു്, പരിശീലിപ്പിച്ചാൽ, സ്വാഭാവികമായിത്തന്നെ അത്യുച്ചങ്ങളായ അദ്ധ്യാത്മകാര്യങ്ങളിലേയ്ക്കു തിരിയുന്നു; അതിനാൽ ആ സന്ധ്യാവേളകളിൽ മനസ്സിനെ നിയന്ത്രിക്കാനും ഏകാഗ്രമാക്കാനും എളുപ്പമാണു്. അതുകൊണ്ടു് ആ സമയത്തു് ഏകാന്തശ്രദ്ധയോടെ ഈശ്വരധ്യാനം ചെയ്യാൻ ശ്രമിക്കണം.' അദ്ദേഹം അനുശാസിച്ചതു് സ്വയം അനുഷ്ഠിക്കുകയും ചെയ്തിരുന്നു. ദേഹസ്ഥിതി പ്രതികൂലമല്ലാത്ത നാളുകളിലൊക്കെ – ഇക്കാലത്തു ദൈവാധീനത്താൽ അദ്ദേഹത്തിന്റെ ആരോഗ്യം താരതമ്യേന ഭേദമായിരുന്നു – സ്വാമിജി പ്രഭാതവേളയിൽ ധ്യാനത്തിനു പൂജാമുറിയിൽ സന്നിഹിതനാകാറുണ്ടു്. വെളുപ്പിനു മൂന്നു മണിക്കു് അദ്ദേഹം എഴുന്നേല്ക്കും. ആരാധനാമുറിയുടെ ഒരു പ്രധാനഭാഗത്തു് ഉത്തരാഭിമുഖമായി അദ്ദേഹത്തിനു് ഒരാസനം വിരിച്ചിരിക്കും. മററുള്ളവരോടൊപ്പം സ്വാമിജിയും അവിടെയിരുന്നു ധ്യാനിച്ചുപോന്നു. അദ്ദേഹം എഴുന്നേല്ക്കാതെ മററാർക്കും എഴുന്നേററുപോകാൻ അനുവാദമില്ല. പലപ്പോഴും രണ്ടു മണിക്കൂറിലേറെ നേരം സ്വാമിജി ധ്യാനിക്കാറുണ്ടായിരുന്നു. അനന്തരം 'ശിവ ശിവ' എന്നുച്ചരിച്ചുകൊണ്ടു് എഴുന്നേററു് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു താഴോട്ടിറങ്ങി മുററത്തു് അങ്ങോട്ടുമിങ്ങോട്ടും നടക്കും; നടന്നുകൊണ്ടിരിക്കെ ദേവിയെയോ ശിവനെയോ കുറിച്ചുള്ള ഏതെങ്കിലും സ്തോത്രം കീർത്തിച്ചുകൊണ്ടിരിക്കും. പൂജാമുറിയിൽ സ്വാമിജിയുടെ സാന്നിദ്ധ്യം മററുള്ളവരുടെ ധ്യാനത്തിനും കൂടുതൽ തീവ്രതയും ഏകാഗ്രതയും നല്കാൻ സഹായകമായിരുന്നു. ബ്രഹ്മാനന്ദസ്വാമികൾ ഒരിക്കൽ പറയുകയുണ്ടായി: 'ഹാ, നരന്റെ ഒരുമിച്ചു് ധ്യാനത്തിനിരുന്നാൽ ഉടനടി ഏകാഗ്രത ലഭിക്കുന്നു. തനിച്ചിരുന്നാൽ എനിക്കിതുമാതിരി തോന്നാറില്ല!'

ധ്യാനത്തിനു് സന്നിഹിതനാകാൻ കഴിയാതിരുന്ന ദിവസങ്ങളിൽ ആരൊക്കെ ഹാജരായിരുന്നു, ആരൊക്കെ ഹാജരായില്ല, എന്നു് സ്വാമിജി അന്വേഷിക്കാറുണ്ടു്. കുറെദിവസം പോകാൻ കഴിയാതെയിരുന്നശേഷം ഒരു ദിവസം പെട്ടെന്നു് സ്വാമിജി

ധ്യാനസമയത്തു് പൂജാമുറിയിലെത്തി; അന്നു് പലരും പോയിരുന്നില്ല. ഈ കൃത്യവിലോപം കണ്ടു് സ്വാമിജി ക്ഷുബ്ധനായി. അദ്ദേഹം താഴെയെത്തി അവരെയെല്ലാം വിളിച്ചുവരുത്തി, അവരോടൊക്കെ സമാധാനം ചോദിച്ചു. അവരുടെ സമാധാനം കൊണ്ടൊന്നും തൃപ്തിയാകാതെ, രോഗംകൊണ്ടു് ഹാജരാകാതിരുന്നവക്കൊഴിച്ചു് മററാക്കും, മഠത്തിൽ അന്നു് ആഹാരം കൊടുത്തുകൂടാ എന്നാജ്ഞാപിച്ചു. അവർ മാധുകരീഭിക്ഷയെടുത്തോ ആഹാരസാധനങ്ങൾ യാചിച്ചു നേടിച്ചുകൊണ്ടുവന്നു് മഠത്തിലെ പറമ്പിൽ വെച്ചു് പാകം ചെയ്തോ ഭക്ഷണം കഴിക്കണമെന്നും നിർദ്ദേശിച്ചു. കല്ക്കത്തയിലെ സ്നേഹിതന്മാരുടെ വീടുകളിൽ പോയിക്കൂടാ എന്നും നിരോധിച്ചു. അദ്ദേഹം ആരെയും ഇതിൽനിന്നും ഒഴിവാക്കിയില്ല, താൻ ആദരിച്ചുപോരുന്ന സതീർത്ഥ്യരെപ്പോലും. തൻെറ ആജ്ഞ അനുസരിപ്പിക്കാനായി, കലവറയിൽനിന്നും സാധനങ്ങൾ അടുക്കളയിലേയ്ക്കു് അന്നു കൊടുക്കരുതു് എന്നും അദ്ദേഹം കലവറക്കാരനു് നിർദ്ദേശം കൊടുത്തു. അതിനാൽ മിക്കവരും ഭിക്ഷയ്ക്കു പോകാൻ നിർബ്ബന്ധരായി. എന്നാൽ തൻെറ സ്നേഹപാത്രങ്ങളും ആരാധ്യരുമായ അവർ ഭിക്ഷ യാചിക്കുന്നതു കാണാൻ കഴിയാഞ്ഞു്, എന്തോ ഒരത്യാവശ്യമുണ്ടെന്നും പറഞ്ഞു് സ്വാമിജി അന്നു് കല്ക്കത്തയ്ക്കു പോയി. ഭിക്ഷയ്ക്കു പോയവരിൽ പലക്കും പലതരം അനുഭവങ്ങളുണ്ടായി; ചിലക്കു് വേണ്ടത്രയൊന്നും കിട്ടിയില്ല. ചിലക്കു കിട്ടി; മററുചിലക്കു് മൂന്നു മൈലകലെയുള്ള സാല്കിയായിലെ മാർവാറിവ്യാപാരികളിൽനിന്നും ഒന്നാംതരം സദ്യ കിട്ടി. സ്വാമിജി പിറേറന്നു മഠത്തിൽ മടങ്ങിയെത്തി സോദരന്മാരുടെ ഭിക്ഷാടനാനുഭവങ്ങൾ കേട്ടു് ചിരിച്ചുപോയി; അദ്ദേഹത്തിനു് അവരുടെ പേരിലുള്ള സ്നേഹവും ദയയും പൂർവ്വാധികം വളർന്നു.

നാളുകൾ നാഴികയെന്നോണം കടന്നുപോയി. സ്വാമിജിയുടെ ഭാവവികാരങ്ങൾ എന്തുതന്നെ ആയിരുന്നാലും അദ്ദേഹത്തിൻെറ സാന്നിദ്ധ്യംതന്നെ സോദരന്മാക്കും ശിഷ്യന്മാക്കും നിരന്തരം സന്തോഷദായകവും പ്രചോദകവുമായിരുന്നു. സ്വാമി വിവേകാനന്ദൻ അക്ഷമനാകട്ടെ ക്ഷോഭിക്കട്ടെ, ശകാരിക്കട്ടെ, പരുഷനാകട്ടെ, ആചാര്യനാകട്ടെ, ധ്യാനയോഗിയാകട്ടെ, വിനോദലോലനാവട്ടെ, ഗൗരവപ്രഭാവനാവട്ടെ – സതീർത്ഥ്യക്കെപ്പോഴും അദ്ദേഹം തങ്ങളുടെ 'പ്രിയപ്പെട്ട നരൻ' ആയിരുന്നു; ശിഷ്യന്മാക്കു് തങ്ങളുടെ പരമപൂജനീയ ഗുരുനാഥനും. അക്കാലത്തെ സ്വാമിജിയെക്കുറിച്ചു് ഒരു പ്രസിദ്ധനായ പ്രചാരകൻ ഈവിധം പ്രസ്താവിച്ചിട്ടുണ്ടു്:

'തന്റെ ഗുരുദേവനായ ശ്രീരാമകൃഷ്ണന്റെ സന്ദേശം ലോകത്തിനു നല്കിക്കഴിഞ്ഞു, തന്റെ പൊതുപ്രവൎത്തനം അവസാനിച്ചു എന്നു് ഇക്കാലത്തു് അദ്ദേഹത്തിനു തോന്നിത്തുടങ്ങി. അദ്ദേഹത്തിൽക്കൂടി പ്രവൎത്തിച്ചുകൊണ്ടിരുന്ന അക്ഷയ്യമായ ആ ശക്തിയും പ്രഭാവവും അവയെ വേറൊരു വഴിക്കു തിരിക്കാൻ അദ്ദേഹത്തെ ഇപ്പോൾ പ്രേരിപ്പിച്ചു; തന്റെ മാതൃകാജീവിതംകൊണ്ടും ആത്മോത്തേജകങ്ങളായ ആദ്ധ്യാത്മികോപദേശങ്ങൾകൊണ്ടും തന്റെ ശിഷ്യന്മാൎക്കു് ശിക്ഷണം നല്കുന്നതിനും തന്റെ അടുത്തെത്തിയിട്ടുള്ളവരുടെ സ്വഭാവത്തെ രൂപപ്പെടുത്തുന്നതിനും പ്രേരിപ്പിച്ചു. വിശ്വവിശാലമായ തന്റെ കീൎത്തിയെയെല്ലാം മെല്ലെ അവഗണിച്ചുകൊണ്ടു് അദ്ദേഹം ഗംഗാതീരത്തിലുള്ള ശാന്തമായ ആശ്രമത്തിൽ ഒതുങ്ങി ഒഴിഞ്ഞു ജീവിച്ചു: ചിലപ്പോൾ ഗുരുവിന്റെ സ്ഥാനം വഹിക്കും; ചിലപ്പോൾ ഒരു പിതാവിന്റെ, ചിലപ്പോൾ ഒരദ്ധ്യാപകന്റെ പോലും ഭാഗം വഹിച്ചുപോന്നു. മഹാനായ സ്വാമിജിയുടെ ഇപ്പോഴത്തെ ലക്ഷ്യം പൗരുഷപ്രബോധനമാണു്. അദ്ദേഹം വേദം, പാണിനീയവ്യാകരണം ഇവയെക്കുറിച്ചു പാഠം എടുക്കുകയും, വെളുപ്പിനും സന്ധ്യയ്ക്കും മററു സന്ന്യാസിമാരോടൊരുമിച്ചിരുന്നു ധ്യാനിക്കുകയും, ഭാരതത്തിന്റെ വിവിധഭാഗങ്ങളിൽനിന്നു വന്നുചേരുന്ന സന്ദൎശകരെ സ്വീകരിക്കുകയും ചെയ്തുപോന്നു. അടുത്തു വരുന്നവരോടുള്ള അദ്ദേഹത്തിന്റെ പെരുമാററം അത്യന്തം കാരുണ്യപൂൎണ്ണമാണു്. അദ്ദേഹത്തിന്റെ സൎവ്വാശ്ലേഷിയായ സ്നേഹം തികച്ചും ദിവ്യമാണു്. സന്ദൎശകരുടെ അടുത്തു് വിനയമൂൎത്തിയാണദ്ദേഹം. ഇന്ത്യയിലെ അജ്ഞതയിലാണ്ട ജനസമൂഹത്തിന്റെ ദീനതയിലും ദുഃഖത്തിലും കേഴുന്ന ഒരു നെഞ്ചകത്താലും, മാനവരാശിയോടുള്ള നിസ്സ്വാൎത്ഥസ്നേഹമാകുന്ന അഗ്നിയാൽ ഉജ്ജ്വലിക്കുന്ന ഒരാത്മാവിനാലും, യഥാൎത്ഥമായ സ്വദേശസ്നേഹത്താലും, ക്ഷീണമെന്തെന്നറിയാത്ത ആത്മസമൎപ്പണാവേശത്താലും, അദ്ദേഹം ഈശ്വരാവേശഭരിതനായ ഒരാൾ മാനവരാശിക്കുവേണ്ടി പ്രവൎത്തിക്കുകയും നിനയ്ക്കുകയും ചെയ്യുന്നതെങ്ങനെ എന്നു് സ്വശിഷ്യന്മാൎക്കു് പ്രത്യക്ഷമായി കാണിച്ചുകൊടുത്തു. ലോകത്തെ നിശ്ശബ്ദമായി ജലത്തിലാഴ്ത്തുന്ന വൎഷാകാലവാരിദത്തെപ്പോലെ അദ്ദേഹമിപ്പോൾ യാതൊരു ശബ്ദവുമില്ലാതെ പ്രവൎത്തിച്ചുപോന്നു; മനുഷ്യന്റെ സാൎവ്വലൗകികസൗഭ്രാത്രം സാക്ഷാത്തായി അനുഭവിക്കുന്നവനാണു താൻ എന്നു് അദ്ദേഹം സ്വശിഷ്യന്മാൎക്കു കാണിച്ചുകൊടുത്തു. അതിനുവേണ്ടി അദ്ദേഹം വലിയ ഒച്ചപ്പാടുണ്ടാക്കിയില്ല, സാൎവ്വലൗകികസാഹോദര്യത്തിനുവേണ്ടി സങ്കചിതസംഘങ്ങൾ ഉണ്ടാക്കിയില്ല; പക്ഷേ, അദ്ദേഹ

ത്തിന്റെ പ്രവൎത്തനങ്ങൾ – സൎവ്വാംഗങ്ങളും, അംഗചലനങ്ങളും, നടപ്പും ഊണും എന്നു വേണ്ട അദ്ദേഹത്തിന്റെ സമസ്തജീവിതവും– മാനവരാശിയുടെ യഥാൎത്ഥമായ സാഹോദര്യം പ്രകടമാക്കി; സകലരോടും യഥാൎത്ഥമായ സ്നേഹവും സഹാനുഭൂതിയും പ്രകടമാക്കി. വേദാന്തപ്രചാരണത്തിൽക്കൂടി, വേദാന്തത്തിൽ ജീവിക്കുകയും സഞ്ചരിക്കുകയും ചെയ്യുന്നതിൽക്കൂടി, സാൎവ്വഭൗമമായ സഹാനുഭൂതിയാൽ, സ്വജീവിതത്തിന്റെ സരളതയാലും പവിത്രതയാലും ദിവ്യതയാലും, സ്വാമി വിവേകാനന്ദൻ സ്വശിഷ്യന്മാരുടെയും, അനുയായികളുടെയും സുഹൃത്തുക്കളുടെയും ആരാധകരുടെയും പോരാ സമസ്തഭാരതത്തിന്റെയും കൺമുമ്പിൽ, വേദാന്താദൎശത്തിലും പ്രകാശനത്തിലും കൂടി ആദൎശഭൂതമായ സ്വഭാവരൂപവത്കരണം സാധിക്കുന്നതെങ്ങനെയെന്നു് ഒരു സജീവമാതൃക കാണിച്ചുകൊടുക്കുകയും തദ്വാരാ മാതൃഭൂമിയുടെ ഭാവി രൂപപ്പെടുത്തേണ്ടതെങ്ങനെ എന്ന പ്രശ്നത്തിനു് പരിഹാരം പ്രദാനം ചെയ്കയും ചെയ്തു.'

# മഹാസമാധി

സ്വാമിജിയുടെ ജീവിതാന്ത്യത്തിലെ രണ്ടു മാസങ്ങളിൽ ആസന്നമായ അന്ത്യത്തെ സൂചിപ്പിക്കുന്ന പല സംഭവങ്ങളുമുണ്ടായി; എന്നാലവ ആ സമയത്തു് ചുററുമുള്ളവരാരും അറിയാതെ കടന്നു പോയി. ഓരോ നിസ്സാരസംഭവവും ഓരോ സൂചനകരം നല്കിയിരുന്നു: ഓരോന്നും അർത്ഥഗർഭമായിരുന്നു. കാശിയിൽനിന്നു മടങ്ങിയെത്തി കുറച്ചു കഴിഞ്ഞപ്പോൾ സ്വാമിജി തൻെറ സന്ന്യാസിശിഷ്യന്മാരെയെല്ലാം കാണണമെന്നു് ആഗ്രഹിച്ചു; അവർക്കൊക്കെ എഴുതി അയയ്ക്കുകയും ചെയ്തു, കുറച്ചു സമയത്തേയ്ക്കായാലും വേണ്ടില്ല തന്നെയൊന്നു വന്നു കാണാൻ. ദ്വീപാന്തരങ്ങളിലുള്ളവർക്കും ആ ആഹ്വാനം ലഭിച്ചു; ചിലരൊക്കെ വന്നു. ഓരോയിടങ്ങളിൽ ഓരോ പ്രവൃത്തികളിൽ വ്യാപൃതരായിരുന്ന ചിലർക്ക്, തങ്ങളുടെ ഗുരുനാഥൻെറ ഈ അന്തിമാഹ്വാനം അനുസരിക്കാൻ അപ്പോൾ സൗകര്യപ്പെട്ടില്ല: തങ്ങളുടെ പ്രാണസർവ്വസ്വമായ സ്വാമിജിയെ അവസാനമൊന്നു കാണുവാനുള്ള ഈ അവസരം ഉപയോഗിക്കാൻ കഴിയാഞ്ഞതിൽ അവരുടെ സന്താപത്തിനു് അതിരില്ല. ഹാ, ആ ആഹ്വാനത്തിൻെറ അർത്ഥം തങ്ങളറിഞ്ഞിരുന്നെങ്കിൽ!

ഇതിനെക്കുറിച്ചു് സിസ്റ്റർ നിവേദിത പറയുന്നു: 'സ്വാമി കല്ക്കത്തയിൽ മടങ്ങിയെത്തിയപ്പോൾ ലോകത്തിൻെറ വിദൂരഭാഗങ്ങളിൽനിന്നുമുള്ള പലേ ശിഷ്യന്മാരും അദ്ദേഹത്തിൻെറ ചുററുമെത്തി. രോഗഗ്രസ്തനായി കാണപ്പെട്ടെങ്കിലും അദ്ദേഹത്തിൻെറ അന്ത്യം ഇത്രയടുത്താണെന്നു് ഒരു പക്ഷേ ആരും സംശയിച്ചില്ല. എന്നാലും ഭൂഗോളത്തിൻെറ പകുതി ചുററിവന്നും സന്ദർശനങ്ങൾ നടത്തുകയും പരസ്പരം യാത്ര പറയുകയും ഉണ്ടായി.'

ദിനങ്ങൾ കടന്നുപോകുന്തോറും സ്വാമിജി മഠത്തിൻെറ കാര്യങ്ങളിൽനിന്നും കൂടുതൽ കൂടുതൽ പിൻവാങ്ങിക്കൊണ്ടിരുന്നു; മററാളുകൾ സ്വതന്ത്രരായി കാര്യങ്ങൾ നടത്തി പരിചയം നേടട്ടെ എന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. സ്വാമിജി പറഞ്ഞു: 'ഒരു മനുഷ്യൻ തൻെറ ശിഷ്യന്മാരെ സദാ കൂടെനിന്നു് അവരെ തുലയ്ക്കുന്നതു് എത്രയോ സാധാരണമാണു്! ആളുകൾക്കു് പരിശീലനം ലഭിച്ചുകഴിഞ്ഞാൽ നേതാവു് അവരെ പിരിഞ്ഞു പോകേണ്ടതു് അത്യാവശ്യമാണു്; കാരണം, അയാൾ പോകാതെ അവർക്കു് സ്വയം

വികസിക്കാൻ സാധിക്കയില്ല' അദ്ദേഹത്തിൻെറ ഈ വാക്കുകൾ ചുററുമുള്ളവരെ വേദനിപ്പിച്ചിരുന്നു. സ്വാമിജി പോയാൽ അതു് അദ്ദേഹത്തിൻെറ പ്രസ്ഥാനത്തിനു് അപരിഹാര്യമായ ഒരു പ്രഹരമായിരിക്കും എന്നു് അവക്കു തോന്നി. അനന്തശാന്തിയല്ലാതെ മറെറാന്നും കാംക്ഷിക്കാത്ത തീവ്രധ്യാനവേളകൾ പലപ്പോഴം ഉണ്ടാകാറുണ്ടു്. കമ്മവും മററു കെട്ടുപാടുകളും കൊഴിഞ്ഞുപൊയ്ക്കൊണ്ടിരുന്നു; ബാഹ്യവ്യാപാരങ്ങളിൽനിന്നെല്ലാം അദ്ദേഹം പൂവ്വാധികം നിവൃത്തനായ്ത്തീന്നു. ധ്യാനമായിത്തീന്നു സ്വാമിജിയുടെ മുഖ്യകൃത്യം. ഗുരുദേവനും ജഗന്മാതാവും സവ്വദാ അദ്ദേഹത്തിൻെറ മനസ്സിൽ വിളയാടി. തീവ്രമായ തപോവ്യഗ്രതയും ധ്യാനശീലവും അദ്ദേഹത്തെ ആവേശിച്ചു. സ്വാമിജി മരണം വരിക്കാൻ സന്നദ്ധനാവുകയായിരുന്നു. തങ്ങളുടെ പ്രിയനായകൻ ഇപ്രകാരം ധ്യാനത്തിലും തപസ്സിലും ആമഗ്നനാവുന്നതു കണ്ടു് സതീത്ഥ്യരും അന്തേവാസികളും പരിഭ്രാന്തരായി. സ്വകമ്മം അവസാനിക്കുമ്പോൾ താനാരെന്നും തൻെറ യഥാത്ഥസ്വരൂപമെന്തെന്നും അറിഞ്ഞാൽ നരൻ പിന്നെ ഈ ശരീരത്തിൽ തുടരാൻ കൂട്ടാക്കുകയില്ലെന്നും നിർവ്വികല്പസമാധിയിൽ നിമഗ്നനാവുമെന്നും ശ്രീരാമകൃഷ്ണൻ അരുളിയ പ്രവചനം ഏതു നേരവും അവരെ വ്യാകുലപ്പെടുത്തിക്കൊണ്ടിരുന്നു. സിസ്റ്റർ നിവേദിത എഴുതുന്നു: 'അന്ത്യയാത്രയ്ക്കു് ഏതാണ്ടടുത്തു് ഒരു ദിവസം അദ്ദേഹത്തിൻെറ സതീത്ഥ്യർ പഴയ കാലങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കെ അവരിലൊരാൾ അദ്ദേഹത്തോടു് ചുമ്മാ ചോദിച്ചു: അങ്ങാരാണെന്നു് ഇപ്പോൾ അറിയുന്നുണ്ടോ, സ്വാമിജി?' 'ഉവ്വു്, ഞാനിപ്പോൾ അറിയുന്നു.' എന്ന അദ്ദേഹത്തിൻെറ അപ്രതീക്ഷിതമായ മറുപടി അവരെ ഭയമൂകരാക്കി; അതിനെക്കുറിച്ചു കൂടുതലെന്തെങ്കിലും ചോദിക്കാൻ അവക്കു് ധൈയ്യമുണ്ടായില്ല.'

ഈ കാലഘട്ടത്തിലെ സ്വാമിജിയുടെ ഓരോ വാക്കും പ്രവൃത്തിയും പ്രത്യേകം സോദ്ദേശ്യവും അത്ഥഗർഭവും ആയിരുന്നെങ്കിലും അവയുടെ അത്ഥം അന്നാരും ശരിക്കു ഗ്രഹിച്ചില്ലെന്നുള്ളതു് വിചിത്രംതന്നെ. സ്വാമിജിയുടെ ഉല്ലാസവും പ്രസന്നതയും അവരെ വഞ്ചിച്ചിരിക്കാം; ജൂൺ ആദ്യംമുതൽ അദ്ദേഹം പഴയ നിലയിൽ എത്തിയതായിട്ടാണു് അവക്കു തോന്നിയതും.

മഹാസമാധിക്കു് ഏതാണ്ടു് ഒരാഴ്ചമുമ്പു് സ്വാമിജി ശിഷ്യനായ ശുദ്ധാനന്ദസ്വാമികളോടു് ബംഗാളിപഞ്ചാംഗം എടുത്തുകൊണ്ടുവരാൻ ആവശ്യപ്പെട്ടു. അതെടുത്തു് ആ നാളുമുതൽ പല ദിവസത്തെ നാളുകൾ മറിച്ചു നോക്കിയിട്ടു് മുറിയിൽ വെച്ചു.

പിന്നീടുള്ള ദിവസങ്ങളിൽ അദ്ദേഹം അതു പലപ്രാവശ്യമെടുത്തു മറിച്ചു നോക്കിയിരുന്നു, എന്തോ ഒരു കാര്യത്തിൽ തീർപ്പു വരാത്ത മാതിരി. അദ്ദേഹത്തിന്റെ ദേഹത്യാഗത്തിനുശേഷമേ സന്തപ്തരായ സതീർത്ഥ്യർക്കും അന്തേവാസികൾക്കും ഇതിന്റെ ശരിയായ ഉദ്ദേശം മനസ്സിലായുള്ളൂ. ശരീരകാരാഗാരത്തിൽനിന്നും സ്വാതന്ത്ര്യം നേടാനുള്ള നാൾ നോക്കി നിശ്ചയിക്കുകയാണു് അദ്ദേഹം ചെയ്തതു് എന്നു് അപ്പോൾ അവർക്കു മനസ്സിലായി. സ്വാമിജി അതിനു തെരഞ്ഞെടുത്ത ദിവസം 1902 ജൂലായ് നാലും!

മഠത്തിലെ വിശാലമായ പറമ്പിൽ പ്രേമാനന്ദസ്വാമികളുമൊരുമിച്ചു് അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരിക്കെ, മഹാസമാധിക്കു മൂന്നുനാൾ മുമ്പു് ഗംഗയുടെ കരയിൽ ഒരു പ്രത്യേക സ്ഥാനം ചൂണ്ടിക്കാണിച്ചുകൊണ്ടു് സ്വാമിജി ഗൗരവപുരസ്സരം പറഞ്ഞു: 'ഞാൻ ശരീരമുപേക്ഷിച്ചാൽ, ശവം അവിടെ സംസ്കരിക്കുക.' അതേ സ്ഥാനത്തു് ഇപ്പോൾ കമനീയമായ ഒരു സ്മാരകമന്ദിരം നിലകൊള്ളുന്നു.

സ്വാമിജിയുടെ ദേഹത്യാഗത്തെക്കുറിച്ചും അദ്ദേഹത്തിനു് അതു നേരത്തേതന്നെ നിശ്ചയമുണ്ടായിരുന്നുവെന്നു വ്യക്തമാക്കുന്ന പല സുപ്രധാനസംഗതികളെക്കുറിച്ചും സിസ്റ്റർ നിവേദിത ഈ വിധം എഴുതുന്നു:

''ഏതായാലും ജൂൺമാസം കഴിഞ്ഞപ്പോൾ, തന്റെ അവസാനമടുത്തു എന്നു് അദ്ദേഹത്തിനു് വ്യക്തമായിത്തന്നെ അറിവുണ്ടായിരുന്നു. മരിക്കുന്നതിനു മുമ്പത്തെ ബുധനാഴ്ച തന്റെ അടുത്തുണ്ടായിരുന്ന ഒരാളോടു് അദ്ദേഹം പറഞ്ഞു: 'ഞാൻ മരണത്തിനു തയ്യാറെടുക്കുകയാണു്! തീവ്രമായ തപസ്യയും ധ്യാനവും എന്നെ ബാധിച്ചിരിക്കുന്നു; ഞാൻ മരണത്തിനു തയ്യാറാകുന്നു!'

മൂന്നുനാലു കൊല്ലംകൂടി കഴിയാതെ അദ്ദേഹം ഞങ്ങളെ വിട്ടു പിരിയുമെന്നു് സങ്കല്പിക്കുകപോലും ചെയ്യാതിരുന്ന ഞങ്ങൾ, അങ്ങനെയൊക്കെയാണെങ്കിലും സ്വാമിജിയുടെ വാക്കുകൾ സത്യമാണെന്നു് അറിഞ്ഞിരുന്നു. ഇക്കാലത്തു് ലോകവാർത്തകൾ വിദൂരമായ ഒരു പ്രതികരണമേ അദ്ദേഹത്തിൽ ഉളവാക്കിയുള്ളൂ. മഴയില്ലാത്തതുകൊണ്ടുള്ള വിഷമത്തെക്കുറിച്ചു് ആരെങ്കിലും എന്തെങ്കിലും പ്രസ്താവിച്ചാൽപ്പോലും അതൊക്കെ ഒരു സ്വപ്നംപോലെ അദ്ദേഹത്തെ കടന്നു പൊയ്ക്കൊണ്ടിരുന്നു. അന്നന്നത്തെ പ്രശ്നങ്ങളെക്കുറിച്ചു് അദ്ദേഹത്തിന്റെ അഭിപ്രായം ആരായുക ഇപ്പോൾ പാഴ്വേലയായിരുന്നു. 'ശരിയായിരിക്കാം നിങ്ങൾ പറയുന്നതു്.'

അദ്ദേഹം മെല്ലെ പറഞ്ഞു: 'പക്ഷേ എനിക്കിനി ഈവക കാര്യങ്ങളിൽ പ്രവേശിക്കാനാവില്ല. ഞാൻ മരണത്തിലേയ്ക്കു് വീണുകൊണ്ടിരിക്കുകയാണു്.'

കാശ്മീരിൽവെച്ചോരിക്കൽ ഒരു രോഗബാധയ്ക്കുശേഷം രണ്ടു് ഉരുളൻകല്ലു് കൈയിലെടുത്തു്, 'മരണം സമീപിക്കുമ്പോൾ എൻെറ ദുർബ്ബലതയൊക്കെ അകലുന്നു. എനിക്കു പിന്നെ ഭയമില്ല, സന്ദേഹമില്ല, ബാഹ്യലോകത്തെക്കുറിച്ചു് ഒരു ചിന്തയുമില്ല. മരിക്കാൻ സന്നദ്ധനാകുന്നതിനുവേണ്ട കാര്യങ്ങളിൽ മാത്രം ഞാൻ വ്യാപൃതനാകുന്നു. ഞാനിതുപോലെ കക്‍ശനായിരിക്കും.' എന്നു പറഞ്ഞു – കൈയ്യിലിരുന്ന കല്ലുകൾ കൂട്ടിയടിച്ചു – തുടർന്നു: 'കാരണം, ഞാൻ ഭഗവാൻെറ പാദപദ്മം സ്പർശിച്ചിട്ടുണ്ടു്.'

വ്യക്തിപരമായ കാര്യങ്ങൾ ദുർലഭമായിട്ടേ അദ്ദേഹം വെളിപ്പെടുത്താറുള്ളൂ എന്നതുകൊണ്ടു് ഈ വാക്കുകൾ ഒരു കാലത്തും വിസ്മരിക്കാൻ സാധ്യമായിരുന്നില്ല. പിന്നെ, അതേ 1898–ലെ വേനല്ക്കാലത്തു് അമരനാഥഗുഹ ദർശിച്ചു മടങ്ങിവന്നപ്പോൾ തനിക്കു് അമരനാഥൻെറ വരം – താൻതന്നെ ഇച്ഛിക്കാതെ മരണം തന്നെ സമീപിക്കുകയില്ല എന്ന വരം – ലഭിച്ചു എന്നു് അദ്ദേഹം ചിരിച്ചുകൊണ്ടു പറയുകയുണ്ടായില്ലേ? മരണം അദ്ദേഹത്തെ അറിയാതെ പിടികൂടുകയില്ല എന്ന ഈ വരം, താനാരെന്നും എന്തെന്നും ഉള്ള വസ്തുത അറിഞ്ഞുകഴിഞ്ഞാൽ ഒരു നിമിഷംകൂടി ശരീരത്തിൽ തുടരാൻ നരൻ കൂട്ടാക്കുകയില്ല എന്ന ശ്രീരാമകൃഷ്ണൻെറ ദീർഘദർശനവുമായി തികച്ചും ഒത്തിണങ്ങിയിരുന്നതിനാൽ, അതിനെക്കുറിച്ചുള്ള ചിന്തകളെല്ലാം മററുള്ളവർ വെടിഞ്ഞിരുന്നു; അക്കാരണത്താൽ അദ്ദേഹത്തിൻെറതന്നെ ഇക്കാലത്തെ അത്ഥഗർഭവും ഗൗരവവുമായ വാക്കുകൾപോലും ആ സ്മരണയെ പുനർജ്ജീവിപ്പിക്കാൻ സമത്ഥങ്ങളായില്ല.

കൂടാതെ, യൗവ്വനാരംഭത്തിൽ അദ്ദേഹം അനുഭവിച്ച മഹത്തായ നിവ്വികല്പസമാധിയുടെ കഥയും, അതു കഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ ഗുരുനാഥൻ, 'ഇതാ നിൻെറ മാമ്പഴം; നോക്കൂ, ഞാനതു് എൻെറ പെട്ടിയിലിട്ടു പൂട്ടുന്നു. നീ വീണ്ടുമതു ആസ്വദിക്കും, നിൻെറ വേല തീരുമ്പോൾ.' എന്നരുളിച്ചെയ്തതും ഞങ്ങൾ അനുസ്മരിക്കുകയുണ്ടായില്ലേ?

'അതിനു നമുക്കു കാത്തിരിക്കാം,' എന്നോടിക്കഥ പറഞ്ഞ സന്യാസി തുടർന്നു: 'സമയം അടുക്കുമ്പോൾ നമുക്കറിയാം. എങ്ങനെയെന്നാൽ, താൻ വീണ്ടും ആ മാമ്പഴം ആസ്വദിച്ചു എന്നു് അദ്ദേഹം നമ്മോടു പറയും.'

അക്കാലത്തേയ്ക്കു തിരിഞ്ഞു നോക്കുമ്പോൾ, പ്രതീക്ഷിച്ച ആ സൂചന ഏതെല്ലാം തരത്തിൽ തരുകയുണ്ടായി! എന്നിട്ടുമത്് കേൾക്കാൻ കഴിയാത്ത കാതുകളിൽ, മനസ്സിലാകാത്ത മനസ്സുകളിൽ, ആണല്ലൊ പതിച്ചതു് എന്നോർത്തു് ഇപ്പോൾ ആശ്ചര്യം തോന്നിപ്പോകുന്നു.

മമതകളിൽനിന്നും സ്നേഹങ്ങളിൽനിന്നും പിൻവലിയുന്ന കാര്യത്തിൽ ഒരു സംഗതിമാത്രം ഒഴിച്ചുവിട്ടിരുന്നുവെന്നു തോന്നുന്നു. തനിക്കു് സ്വന്തം പ്രാണനേക്കാൾ പ്രിയമായിരുന്ന അതിനു് ഇപ്പോഴും അദ്ദേഹത്തെ ഇളക്കാനുള്ള ശക്തിയുണ്ടായിരുന്നു. അവസാനത്തെ ഞായറാഴ്ചയാണു് ശിഷ്യരിൽ ഒരാളോടു് അദ്ദേഹം ഇങ്ങനെ പറഞ്ഞതു്: 'പ്രവർത്തനമാണു് എന്റെ ദൌർബ്ബല്യമർമ്മം എന്നറിയാമല്ലൊ. അതു നിന്നുപോകുമെന്നു തോന്നുമ്പോൾ ഞാനാകെ തളരുന്നു!'

ആ ആഴ്ചയിലെ ബുധനാഴ്ച ഏകാദശിയായിരുന്നു; അദ്ദേഹം യഥാവിധി ആ വ്രതം അനുഷ്ഠിച്ചു. അന്നു കാലത്തെ ആഹാരം മേൽപറഞ്ഞ ശിഷ്യയ്ക്കു താൻതന്നെ വിളമ്പണം എന്നു് അദ്ദേഹം ശാഠ്യം പിടിച്ചു. ഓരോ പദാർത്ഥവും വിളമ്പുമ്പോൾ – വേവിച്ച ചക്കക്കുരു, ഉരുളക്കിഴങ്ങു വേവിച്ചതു്, ചോറു്, തണുപ്പിച്ച പാലു് – അവയോരോന്നും നേരമ്പോക്കുകൾ പറയാനുള്ള വിഷയമായി. എന്നിട്ടൊടുവിൽ ആഹാരം അവസാനിപ്പിക്കാൻ, അദ്ദേഹംതന്നെ കൈയ്ക്കു് വെള്ളമൊഴിച്ചുകൊടുത്തു. ഒരു തോർത്തുകൊണ്ടു് കൈയ് തുടച്ചുകൊടുക്കുകയും ചെയ്തു.

'ഇതൊക്കെ ഞാൻ അങ്ങേയ്ക്കു ചെയ്യയാണു് വേണ്ടതു്. സ്വാമിജി! അല്ലാതെ അങ്ങെനിക്കു ചെയ്യയല്ല വേണ്ടതു്!' എന്നായിരുന്നു സ്വാഭാവികമായും പുറപ്പെടുവിച്ച പ്രതിഷേധം. എന്നാൽ അദ്ദേഹത്തിന്റെ സമാധാനം അതിന്റെ ഗൌരവപൂർണ്ണതകൊണ്ടു് നടുക്കം ഉണ്ടാക്കുന്നതായിരുന്നു: 'യേശു തന്റെ ശിഷ്യന്മാരുടെ കാലു കഴുകുകയുണ്ടായി!'

'പക്ഷേ അതു് അവസാനത്തെ സമയത്തായിരുന്നു!' എന്ന ഉത്തരം പുറത്തുവരാതെ – അതു നാക്കിന്റെ തുമ്പത്തെത്തിയതാണു് – എന്തോ അതിനെ തടഞ്ഞു. അതു നന്നായി. എന്തെന്നാൽ, ഇവിടെയും അവസാനസമയം സമാഗതമായിരുന്നു.

ഈ നാളുകളിൽ ശോകാകുലമോ ഗൌരവാവഹമോ ആയിട്ടൊന്നുംതന്നെ സ്വാമിജിയിൽ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിനു് തളച്ച തോന്നാതിരിക്കണമെന്ന ഉത്കണ്ഠയ്ക്കിടയിലും – അതിനായി

സംഭാഷണം കഴിവതും ലളിതകാര്യങ്ങളെക്കുറിച്ചാക്കിയിരുന്നു: അദ്ദേഹത്തിൻെറ ചുററുമുള്ള വളത്തുമൃഗങ്ങളെക്കുറിച്ചും തോട്ടത്തിലെ പരീക്ഷണങ്ങളെക്കുറിച്ചും പുസ്തകങ്ങളെക്കുറിച്ചും അടുത്തില്ലാത്ത സുഹൃത്തുക്കളെക്കുറിച്ചുമൊക്കെയായിരുന്നു സംഭാഷണമധികവും —ഇവയ്ക്കെല്ലാം ഉപരിയായി അപ്പോൾ ഒരുദ്ദീപ്തസാന്നിദ്ധ്യം അനുഭവപ്പെട്ടുകൊണ്ടിരുന്നു; അതിൻെറ ഛായയോ പ്രതീകമോ ആയിട്ടേ അദ്ദേഹത്തിൻെറ ശാരീരികരൂപം കാണപ്പെട്ടിരുന്നുള്ളു. അദ്ദേഹത്തിൻെറ സന്നിധിയിൽ, താനൊരു അനന്തപ്രകാശത്തിൻെറ സമക്ഷത്തിലാണ് നില്ക്കുന്നതു് എന്ന് ഇപ്പോഴത്തെപ്പോലെ ശക്തിയായി മുമ്പൊരിക്കലും ഒരുവനു തോന്നിയിരുന്നില്ല. ഇതൊക്കെയായാലും ആരും അതിനു സന്നദ്ധരായിരുന്നില്ല. വിശേഷിച്ചും അവസാനത്തെ ആ ആനന്ദപ്രദമായ വെള്ളിയാഴ്ച, ജൂലായ് നാലാംതീയതി ആരും തീരെ പ്രതീക്ഷിച്ചിരുന്നില്ല — അന്നത്തെപ്പോലെ ഊർജ്ജസ്വലനായും ആരോഗ്യവാനായും കഴിഞ്ഞ ഏതാനും കൊല്ലങ്ങളായി അദ്ദേഹം കാണപ്പെട്ടിരുന്നേയില്ല — അന്ത്യം അത്ര പെട്ടെന്നു കാണണ്ടിവരുമെന്ന്.'

മഹാസമാധിദിവസത്തെ പ്രവൃത്തികൾ, ബോധപൂർവ്വമോ ആന്തരപ്രചോദനത്താലോ എന്തോ, തികച്ചും സോദ്ദേശ്യങ്ങളും അത്ഥഗർഭങ്ങളുമായിരുന്നു. കാലത്തു് എട്ടുമണിമുതൽ പതിനൊന്നു മണിവരെ അദ്ദേഹം നടത്തിയ മൂന്നു മണിക്കൂർ നീണ്ടുനിന്ന ധ്യാനമായിരുന്നു അവയിൽ ഏററവും ശ്രദ്ധാർഹം. അന്നു വെളുപ്പിനു് പതിവിലും നേരത്തെ എഴുന്നേററു: പതിവുള്ള ചായ കഴിച്ചശേഷം മഠത്തിലെ പൂജാമുറിയിൽ പ്രവേശിച്ചു. കുറച്ചു കഴിഞ്ഞു നോക്കിയപ്പോൾ അകത്തുനിന്നു ജനലുകളെല്ലാമടച്ച് വാതിലുമടച്ചു തഴുതിട്ടിരിക്കുന്നതായി കാണപ്പെട്ടു. എന്താണ് അവിടെ നടന്നതെന്ന് ആരും ഒരിക്കലും അറിയുകയില്ല. ധ്യാനത്തിൽ ഗുരുദേവനും ജഗന്മാതാവും — സ്വാമിജിക്ക് രണ്ടും അഭിന്നശക്തിയായിരുന്നു — മാത്രം സന്നിഹിതരായിരുന്നിരിക്കണം; എന്തെന്നാൽ ധ്യാനാനന്തരം അദ്ദേഹം ഉത്തമജ്ഞാനവും പരമപ്രേമവും ഒന്നിച്ചു മേളിക്കുന്ന ഒരു കീർത്തനം മനോഹരമായി ആലപിച്ചുകൊണ്ടിരുന്നു.

പൂജാമുറിയുടെ കോണിപ്പടിയിറങ്ങി മഠത്തിലെ മുററത്തു് സ്വാമിജി അന്തർമുഖനായിട്ട് അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ ചിന്താസാന്ദ്രത പെട്ടെന്ന് ആത്മഗതരൂപത്തിൽ അടുത്തു നിന്നിരുന്നപ്രേമാനന്ദസ്വാമികൾക്ക് കേൾക്കാൻ കഴിയുമാറു് പുറപ്പെട്ടു. സ്വാമിജി തന്നോടുതന്നെ ഈ വിധം പറഞ്ഞു: 'വേറൊരു വിവേകാനന്ദനുണ്ടായിരുന്നെങ്കിൽ അയാൾ മനസ്സിലാക്കിയേനെ വിവേകാനന്ദൻ ചെയ്തിട്ടുള്ളതെന്താണെന്ന്.

എന്നിരുന്നാലും, ഭാവിയിൽ എത്രയോ വിവേകാനന്ദന്മാർ ഉണ്ടാകാൻ പോകുന്നു!' ഈ വെളിപാടു കേട്ട സതീർത്ഥ്യൻ ഞെട്ടിപ്പോയി; കാരണം, ആദ്ധ്യാത്മികാനുഭൂതിയുടെ അതിപ്രസരംകൊണ്ടു് മററെല്ലാം മറക്കുന്ന അവസരങ്ങളിലല്ലാതെ ഇമ്മാതിരിയൊരു ആത്മാവിഷ്കരണം സ്വാമിജിയിൽനിന്നു പുറപ്പെടാറില്ല.

മറെറാരസാധാരണ സംഭവം: അന്നു സ്വാമിജി ഊണു കഴിച്ചതു് പതിവിനു വിപരീതമായി, സതീർത്ഥ്യരോടും ശിഷ്യരോടും ഒരുമിച്ചു് മഠത്തിലെ ഊട്ടുപുരയിലായിരുന്നു. അതിലും വിശേഷം, അദ്ദേഹം വളരെ രുചിയോടെ ആഹാരം കഴിച്ചു എന്നുള്ളതാണു്. ഇത്രയും സുഖമായി മുമ്പെങ്ങും തോന്നിയിട്ടില്ല എന്നു് അദ്ദേഹം പറയുകയുണ്ടായി.

ആ വെള്ളിയാഴ്ച കാലത്തുതന്നെ, പിറേറന്നു് മഠത്തിൽവെച്ചു് കാളീപൂജ നടത്തിയാൽ കൊള്ളാമെന്നു് ആഗ്രഹം പ്രകടിപ്പിക്കുകയുണ്ടായി. കുറച്ചു കഴിഞ്ഞപ്പോൾ രാമകൃഷ്ണാനന്ദസ്വാമികളുടെ അച്ഛൻ അവിടെ വന്നുചേർന്നു. അദ്ദേഹം ഭക്തനായ ഒരു കാളീപൂജകനായിരുന്നു. അദ്ദേഹത്തെ കണ്ടപ്പോൾ സ്വാമിജിക്കു വളരെ സന്തോഷമായി. ഉടനെ ശുദ്ധാനന്ദസ്വാമികളെയും ബോധാനന്ദസ്വാമികളെയും വിളിച്ചു് പൂജയ്ക്കുവേണ്ട സാധനസാമഗ്രികളെല്ലാം സംഭരിക്കാൻ സ്വാമിജി നിർദ്ദേശം കൊടുത്തു. അവർ അതിനു് അപ്പോൾത്തന്നെ തയ്യാറാവുകയും ചെയ്തു.

അതു കഴിഞ്ഞു സ്വാമിജി ശുദ്ധാനന്ദസ്വാമികളെ വിളിച്ചു് ഗ്രന്ഥശാലയിൻനിന്നും ശുക്ലയജുർവേദം എടുത്തുകൊണ്ടു വരാൻ ആവശ്യപ്പെട്ടു. അതു കൊണ്ടുവന്നപ്പോൾ അതിൽനിന്നും 'സുഷുമ്ണഃ സൂര്യരശ്മിഃ' എന്നു തുടങ്ങുന്ന മന്ത്രവും അതിൻെറ ഭാഷ്യവും വായിക്കാൻ പറഞ്ഞു. ഒരു ഭാഗം വായിച്ചു കഴിഞ്ഞപ്പോൾ സ്വാമിജി പ്രസ്താവിച്ചു: 'ആ ഭാഗത്തിൻെറ ഈ വ്യാഖ്യാനം അത്ര ശരിയാണെന്നു് എനിക്കു തോന്നുന്നില്ല. ഭാഷ്യകാരൻെറ വ്യാഖ്യാനമെന്തായിരുന്നാലും, പില്ക്കാലത്തെ തന്ത്രങ്ങൾ ശരീരത്തിലെ സുഷുമ്നാനാഡി എന്നു വിളിക്കുന്നതിൻെറ ബീജരൂപമോ അടിസ്ഥാനമോ ഇവിടെ ഈ വൈദികമന്ത്രത്തിൽ ഉണ്ടു്. എൻെറ ശിഷ്യന്മാരായ നിങ്ങൾ ഈ ശ്ലോകങ്ങളുടെ ശരിയായ താത്പര്യം എന്താണെന്നു കണ്ടുപിടിക്കാൻ ശ്രമിക്കുകയും ശാസ്ത്രങ്ങളെക്കുറിച്ചു് മൗലികമായ വ്യാഖ്യാനങ്ങളും ചർച്ചകളും രചിക്കുകയും വേണം.'

ശുക്ലയജുർവ്വേദത്തിലെ വാജസനേയിസംഹിതയുടെ മാധ്യന്ദിനശാഖയിൽ 18-ാം അദ്ധ്യായത്തിൽ നാല്പതാമത്തെ മന്ത്രമാണു് മേൽപറഞ്ഞ ഭാഗം. അതിതാണു്:

സുഷുമ്ണഃ സൂര്യരശ്മിശ്ചന്ദ്രമാ ഗന്ധർവ്വസ്തസ്യ
നക്ഷത്രാണ്യപ്സരസോ ഭേകുരയോ നാമ;
സ ന ഇദം ബ്രഹ്മക്ഷത്രം പാതു തസ്മൈ
സ്വാഹാ വാട് താഭ്യഃ സ്വാഹാ.

ഇതിന് മഹീധരൻെറ ഭാഷ്യം ഇപ്രകാരമാണ്: യജ്ഞകർത്താക്കൾക്ക് പരമസുഖം നല്കുന്ന സുഷുമ്നയെന്ന ഗന്ധർവ്വനാകുന്ന ആ ചന്ദ്രൻ. സൂര്യസദൃശമായ കിരണങ്ങളോടുകൂടിയ ആ ചന്ദ്രൻ, ഞങ്ങളെ, ബ്രാഹ്മണരെയും ക്ഷത്രിയരെയും, പാലിക്കമാറാകട്ടെ. അവനായിക്കൊണ്ട് ഞങ്ങൾ ഹവിസ്സർപ്പിക്കുന്നു, സ്വാഹാ. അവൻെറ (ചന്ദ്രൻെറ) അപ്സരസ്സുകളാണ് ഭേകുരയരായ, അതായതു് പ്രദീപകരായ, നക്ഷത്രങ്ങൾ. അവക്കും ഞങ്ങൾ ഹവിസ്സർപ്പിക്കുന്നു, സ്വാഹാ.

ഉച്ചയ്ക്ക് ഊണു കഴിഞ്ഞു് കാൽ മണിക്കൂറിനുശേഷം, അതായതു് ഒരു മണിക്ക് സ്വാമിജി ബ്രഹ്മചാരികളുടെ മുറിയിൽ പ്രവേശിച്ച് സംസ്കൃതവ്യാകരണം പഠിക്കാൻ വരാനാവശ്യപ്പെട്ടു. ആ ക്ലാസ്സിൽ ഹാജരായിരുന്ന ഒരാൾ ഇങ്ങനെ എഴുതുന്നു:

'ക്ലാസ്സ് ഏതാണ്ടു മൂന്നു മണിക്കൂർ നീണ്ടുനിന്നു; പക്ഷേ ഒരു മുഷിവും തോന്നിയില്ല. സ്വാമിജി പതിവുപോലെ ഇടയ്ക്കിടെ ഏതെങ്കിലും നേരമ്പോക്കു കഥ പറയും, അല്ലെങ്കിൽ ഫലിതം പ്രയോഗിക്കും; അങ്ങനെ പാഠം ആകർഷകമാക്കിത്തീർക്കും. ചിലപ്പോൾ ഫലിതം ഏതെങ്കിലും സൂത്രത്തിൻെറ പദരചനയെക്കുറിച്ചായിരിക്കും, ചിലപ്പോൾ തമാശായിട്ട് അതിലെ വാക്കുകളിട്ടു കളിക്കും, അമ്മാതിരി നേരമ്പോക്കുകൾ അതോർമ്മിക്കാൻ എളുപ്പമാക്കിത്തീർക്കുമല്ലോ എന്നു കരുതിക്കൊണ്ട്. തൻെറ ഒരു കോളേജ് സഹപാഠിയായ ദാശരഥിസന്ന്യാലിന് ഒരൊററ രാത്രികൊണ്ട് ഇംഗ്ലീഷ് ചരിത്രവിഷയത്തിൽ ഇമ്മാതിരി പാഠ്യക്രമം ഉപയോഗിച്ച് പരിചയം നല്കിയ കഥ അദ്ദേഹം ഈ ദിവസം പറയുകയുണ്ടായി. ഏതായാലും വ്യാകരണപാഠം കഴിഞ്ഞു അദ്ദേഹം അല്പം ശ്രാന്തനായി കാണപ്പെട്ടു.'

കുറച്ചു കഴിഞ്ഞു് സ്വാമിജി പ്രേമാനന്ദസ്വാമികളും ഒരുമിച്ച് കുറെയേറെ ദൂരം, ബേലൂർബസ്സാർവരെ, ഒന്നു നടക്കാൻ പോയി. ശ്രദ്ധേയങ്ങളായ പല കാര്യങ്ങളെക്കുറിച്ചും അദ്ദേഹം സതീർത്ഥ്യനുമായി സംസാരിച്ചു; മഠത്തിൽ ഒരു വൈദികകലാശാല സ്ഥാപിക്കാനുള്ള തൻെറ ഉദ്ദേശത്തെക്കുറിച്ച് അദ്ദേഹം പ്രത്യേകം എടുത്തു പറയുകയുണ്ടായി. അക്കാര്യത്തിൽ സ്വാമിജിയുടെ ആശയം എന്താണെന്ന് കൂടുതൽ വ്യക്തമായി മനസ്സിലാക്കാൻ വേണ്ടി പ്രേമാനന്ദസ്വാമി ചോദിച്ചു: 'വേദം പഠിച്ചതുകൊണ്ട് എന്താണ്,

സ്വാമി പ്രയോജനം?' അതിനു സ്വാമി മറുപടി നല്കി: 'അതു് അന്ധവിശ്വാസങ്ങളെ ഉന്മൂലനം ചെയ്യും.'

മഠത്തിൽ മടങ്ങിയെത്തി സ്വാമിജി കുറച്ചുനേരം സോദര സന്ന്യാസിമാരുമായി സംസാരിച്ചുകൊണ്ടിരുന്നു. ഹാ തങ്ങളുടെ പ്രിയസോദരന്റെ, പ്രാണപ്രിയന്റെ, നാവിൽനിന്നുമുള്ള അവസാനത്തെ വാക്കുകളാണു് തങ്ങൾ കേൾക്കുന്നതെന്നു് അവരപ്പോൾ അറിഞ്ഞിരുന്നെങ്കിൽ !

അന്തിയോടടുത്തതോടെ സ്വാമിജി കൂടുതൽ കൂടുതൽ അന്തർമുഖനായി; ദീപാരാധനയ്ക്കുള്ള മണിയടിച്ചപ്പോൾ, സന്ധ്യയുടെ ഏകാന്തശാന്തതയിൽ അദ്ദേഹം തന്റെ മുറിയിൽ പ്രവേശിച്ചു. അവിടെ അദ്ദേഹം ഗംഗയ്ക്കു് അഭിമുഖമായി ഇരുന്നു് ധ്യാനത്തിൽ മുഴുകി. അവിസ്മരണീയമായ ആ നാളിൽ നടന്നതെന്താണെന്നു്, സംഘാംഗങ്ങളിൽത്തന്നെ ചിലർ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതിൽക്കൂടി നമുക്കു കാണാം. സ്വാമി വിവേകാനന്ദന്റെ മഹാസമാധിയെക്കുറിച്ചു് അവർ നൽകിയിട്ടുള്ള വിഭിന്നവിവരണങ്ങളിൽ ചിലതു് ചുവടെ ചേർക്കുന്നു.

സാൻഫ്രാൻസിസ്കോയിലെ വേദാന്തസൊസൈററിയുടെ അദ്ധ്യക്ഷനായ ഡോക്ടർ ലോഗനു് ശാരദാനന്ദസ്വാമികൾ ജൂലായ് 24-ാം തീയതി ഇപ്രകാരം എഴുതി:

'നമ്മുടെ പ്രിയപ്പെട്ട വിവേകാനന്ദസ്വാമിയുടെ നിർവ്വാണത്തെക്കുറിച്ചു്, താങ്കളെയും അമേരിക്കയിലെ എല്ലാ സുഹൃത്തുക്കളെയും വിവരം അറിയിക്കണമെന്ന നിർദ്ദേശത്തോടെ, ഒരു കമ്പി ഞങ്ങൾ ന്യൂയോർക്കിലെ വേദാന്തസൊസൈററിയ്ക്കു് അയയ്ക്കുകയുണ്ടായി. ജൂലായ് നാലാംതീയതി വെള്ളിയാഴ്ച രാത്രി ഒൻപതടിച്ചു് പത്തു മിനിട്ടായപ്പോൾ അദ്ദേഹം അമൃതത്വം പ്രാപിച്ചു. മഠത്തിൽ, സ്വാമിയുടെ തൊട്ടടുത്ത മുറികളിൽ താമസിക്കുന്ന സ്വാമിമാർക്കുപോലും യാതൊരു സൂചനയും ലഭിക്കാതെ അത്ര അപ്രതീക്ഷിതമായിട്ടാണു് അതു സംഭവിച്ചതു്. വിളിക്കാതെ ആരും അകത്തു വരരുതു് എന്നു് പറഞ്ഞേല്പിച്ചശേഷം സ്വാമി വൈകുന്നേരം ഏഴു മണിക്കു് സ്വന്തം മുറിയിൽ ധ്യാനിച്ചുകൊണ്ടിരിക്കുകയായിരുന്നു, ഒരു മണിക്കൂർ കഴിഞ്ഞു് അദ്ദേഹം ഞങ്ങളിലൊരാളെ വിളിച്ചു് വിശറികൊണ്ടു് തലയ്ക്കു് കുറച്ചു വീശിക്കൊടുക്കാൻ ആവശ്യപ്പെട്ടു. അദ്ദേഹം മെല്ലെ കിടക്കയിൽ കിടന്നു; സ്വാമിജി ഉറങ്ങുകയോ ധ്യാനിക്കുകയോ ആണെന്നാണു് പരിചാരകൻ വിചാരിച്ചതു്. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ അദ്ദേഹ

ത്തിന്റെ കൈയ്കൾ അല്പം വിറച്ചു; അദ്ദേഹം ദീർഘമായി ഒരിക്കൽ ശ്വാസം വലിച്ചു. അടുത്ത ഒന്നോ രണ്ടോ നിമിഷം എല്ലാം ശാന്തം. വീണ്ടും അതേമാതിരി ശ്വാസം വലിച്ചു, ദൃഷ്ടി ഭ്രൂമധ്യത്തിൽ ഉറച്ചു മുഖത്തു് ഒരു ദിവ്യദീപ്തി പരന്നു, എല്ലാം കഴിഞ്ഞു.

പകലെല്ലാം ആവുന്നത്ര ഉല്ലാസമായും സന്തോഷമായുമാണ് അദ്ദേഹം കഴിഞ്ഞതു്; പോരാ, കഴിഞ്ഞ ആറു മാസത്തിനിടയിൽ ഇത്രയും ഉല്ലാസമായി തോന്നിയിരുന്നില്ല. കാലത്തു് അദ്ദേഹം തുടർച്ചയായി മൂന്നു മണിക്കൂർ ധ്യാനിച്ചു. നല്ല സ്വാദോടുകൂടി ആഹാരം കഴിച്ചു. സംസ്കൃതവ്യാകരണം, ദർശനങ്ങൾ, വേദങ്ങൾ ഇവയെക്കുറിച്ചു് മഠത്തിലെ സ്വാമിമാർക്കു് രണ്ടു മണിക്കൂറിലേറെ നേരം ക്ലാസ്സ് എടുക്കുകയും യോഗദർശനത്തെക്കുറിച്ചു് പ്രഭാഷണം നടത്തുകയും ചെയ്തു. ഉച്ച കഴിഞ്ഞു് ഏതാണ്ടു രണ്ടു മൈൽദൂരം നടന്നു; മടങ്ങിവന്നു് ഓരോരുത്തരെക്കുറിച്ചും വളരെ വാത്സല്യത്തോടെ അന്വേഷിക്കുകയുണ്ടായി. അല്പം വിശ്രമിക്കുന്നതിനിടയിൽ കൂടെയുണ്ടായിരുന്നവരുമായി അദ്ദേഹം ജനതകളുടെ 'ഉയർച്ചയെയും താഴ്ചയെയും കുറിച്ചു സംസാരിച്ചു; എന്നിട്ടു് ധ്യാനിക്കാൻ തന്റെ മുറിയിലേയ്ക്കു പോയി — ബാക്കി താങ്കൾക്കറിയാമല്ലോ.'

സ്വാമിജിയുടെ ഒരു സന്ന്യാസിശിഷ്യൻ എഴുതുന്നു:

''മഹാസമാധി സംഭവിച്ചതു് രാത്രി ഒൻപതടിച്ചു് ഏതാനും നിമിഷങ്ങൾ കഴിഞ്ഞാണു്. അത്താഴത്തിനുള്ള മണി അടിച്ചുകഴിഞ്ഞതേയുള്ളു. അപ്പോഴാണു് സ്വാമിജിക്കു് എന്താണു സംഭവിച്ചതെന്നു കാണാൻ മഠത്തിലെ ആളുകളെല്ലാം വിളിക്കപ്പെട്ടതു്. പ്രേമാനന്ദസ്വാമികളും നിശ്ചയാനന്ദസ്വാമികളും ഗുരുദേവന്റെ നാമങ്ങൾ ഉച്ചത്തിൽ ചൊല്ലാൻ തുടങ്ങി, അതുവഴി അദ്ദേഹത്തിനു് ബോധം വീണ്ടുകിട്ടിയേക്കുമെന്നു വിശ്വസിച്ചു്. പക്ഷേ അദ്ദേഹം [illegible] കിടന്നു; ഈ [illegible] ച്ചതായി പറഞ്ഞു. കുറച്ചു നേരം വെറുതെ [illegible]പ്പെട്ടശേഷം ബോധാനന്ദസ്വാമി എഴുന്നേറ്റു നിന്നു് ഉറക്കെ കരയാൻ തുടങ്ങി. അദ്വൈതാനന്ദസ്വാമി അപ്പോൾ നിർഭയാനന്ദസ്വാമിയോടു പറഞ്ഞു: 'ഹാ, എന്താണിങ്ങനെ നോക്കിക്കൊണ്ടു നില്ക്കുന്നതു് ? ഓടിപ്പോയി ഡോക്ടർ മഹേന്ദ്രനാഥമസുംദാരെ കഴിയുന്നതും വേഗം കൂട്ടിക്കൊണ്ടു വരുക.' വേറൊരാൾ ഗംഗ കടന്നു കല്ക്കത്തയ്ക്കു പോയി, അന്നവിടെയായിരുന്ന ബ്രഹ്മാനന്ദസ്വാമിക്കും ശാരദാനന്ദസ്വാമിക്കും വിവരം കൊടുക്കാനും അവരെ മഠത്തിലേയ്ക്കു് കൂട്ടിക്കൊണ്ടു വരാനും. അവർ ഏകദേശം പത്തര

മണിയായപ്പോൾ വന്നെത്തി. ഡോക്ടർ സ്വാമിജിയെ നിഷ്കർഷിച്ചു പരിശോധിച്ചു; ജീവൻ തങ്ങിനില്ക്കുംപോലെ കാണപ്പെട്ടു; കൃത്രിമ ശ്വാസോച്ഛ്വാസംവഴി പുനർജ്ജീവിപ്പിക്കാൻ ശ്രമിച്ചുനോക്കി. അർദ്ധരാത്രിയായപ്പോൾ ഡോക്ടർ പറഞ്ഞു പ്രാണൻ പോയി എന്ന്. പെട്ടെന്നുണ്ടായ ഹൃദയസ്തംഭനം കൊണ്ടായിരിക്കാം ഇങ്ങനെ സംഭവിച്ചതു് എന്നാണ് ഡോക്ടർ മസുംദാർ അഭിപ്രായപ്പെട്ടതു്. പിറേറന്ന് കല്ക്കത്തയിൽനിന്നു വന്ന ഡോക്ടർ വിപിനവിഹാരിഘോഷ് പറഞ്ഞതു് മസ്തിഷ്കത്തിൽ രക്തസ്രാവം സംഭവിച്ചതുകൊണ്ടുണ്ടായതാണെന്നാണ്. പിന്നീടു വന്ന ഡോക്ടർമാരിൽ രോഗലക്ഷണങ്ങൾ കേട്ടവരാരും ഈ അഭിപ്രായത്തോടു യോജിച്ചില്ല. അവരെന്തുതന്നെ പറഞ്ഞാലും മഠത്തിലെ സന്ന്യാസിമാരുടെ അചഞ്ചലമായ വിശ്വാസം സ്വാമി സ്വമേധയാ സമാധിയിൽ ശരീരം ഉപേക്ഷിക്കുകയാണു ചെയ്തതെന്നാണ് – ശ്രീരാമകൃഷ്ണൻ ദീർഘദർശനം ചെയ്തിരുന്നതുപോലെ – ലോകത്തിൽ തുടർന്നുപോകാൻ കഴിയുകയില്ല എന്നു തോന്നിയപ്പോൾ.''

രാവിലെ സിസ്റ്റർ നിവേദിത വന്നു. രണ്ടുമണിക്ക് ശരീരം താഴോട്ടു് എടുക്കുന്നതുവരെ അവർ അടുത്തിരുന്ന് വീശിക്കൊണ്ടിരുന്നു. രണ്ടു മണിക്ക് ശരീരം താഴെ പൂമുഖത്തു കൊണ്ടുവന്നു കിടത്തി; ദീപാരാധന ചെയ്തു; എന്നിട്ടാണ് സംസ്കാരത്തിനു സ്വാമി തന്നെ നിർദ്ദേശിച്ചിരുന്ന സ്ഥാനത്തേയ്ക്കു കൊണ്ടുപോയതു്.''

സ്വാമിജിയുടെ ഒരു സതീർത്ഥ്യൻ 'ഉദ്ബോധൻ' മാസികയിൽ എഴുതി:

''......പിന്നീടു് സ്വാമി കാലത്തു് എട്ടു മണിമുതൽ പതിനൊന്നുമണിവരെ പൂജാമുറിയിൽ പോയിരുന്ന് ധ്യാനിച്ചു. മററു ദിവസങ്ങളിൽ അദ്ദേഹം ഒററയിരിപ്പിന് അത്രയേറെ നേരം ധ്യാനിക്കാറില്ല. ജനലും വാതിലുമെല്ലാമടച്ച് കാററും വെളിച്ചവും കേറാത്ത മുറിയിൽ ധ്യാനിക്കാനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല; എന്നാൽ ഈ ദിവസം പൂജാമുറിയുടെ ജനലും വാതിലുമെല്ലാം അടച്ചു തഴുതിട്ടിട്ടാണ് അദ്ദേഹം ധ്യാനിക്കാനിരുന്നതു്.

ധ്യാനത്തിനുശേഷം അദ്ദേഹം ശ്യാമയെക്കുറിച്ച് മനോഹരമായ ഒരു പാട്ടു പാടാൻ തുടങ്ങി. പൂജാമുറിയിൽനിന്നും വന്നിരുന്ന മധുരമായ ആ ആലാപനം കേട്ട് താഴെയുള്ള സന്ന്യാസിമാർ മുഗ്ദ്ധരായി. പാട്ടിൻെറ ആശയം ഇതായിരുന്നു: 'എൻെറ അമ്മ ശ്യാമളയോ ? ജടിലകുന്തളയും ശ്യാമളകോമളയും ആയ അമ്മ എൻെറ ചിത്തസരോജം ഉദ്ദീപ്തമാക്കിച്ചെയ്യുന്നു !......'

അന്നുച്ചയ്ക്ക് അദ്ദേഹം വളരെ രുചിയോടെ ഊണു കഴിച്ചു. ആഹാരത്തിനുശേഷം രണ്ടരമണിക്കൂറിലേറെനേരം അദ്ദേഹം ശിഷ്യന്മാരെ ലഘുകൗമുദി എന്ന വ്യാകരണഗ്രന്ഥം പഠിപ്പിച്ചു. എന്നിട്ട് സായാഹ്നത്തിൽ ഒരു സതീർത്ഥ്യനമൊന്നിച്ച് ഏതാണ്ട് രണ്ട് മൈലോളം ദൂരം നടന്നു. ഏറെ നാളായി അത്രയും നടക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. വളരെ സുഖം തോന്നുന്നുണ്ട് എന്നദ്ദേഹം അന്നു പറയുകയുണ്ടായി. നടക്കുന്നതിനിടയിൽ, മഠത്തിൽ ഒരു വൈദികവിദ്യാലയം ആരംഭിക്കണമെന്ന തന്റെ അതിയായ ആഗ്രഹത്തെക്കുറിച്ച് അദ്ദേഹം സംസാരിച്ചു. നടപ്പു കഴിഞ്ഞു മടങ്ങിവന്ന് ചില അത്യാവശ്യകാര്യങ്ങൾ നിർവ്വഹിച്ചു; എന്നിട്ടു പറഞ്ഞു ശരീരത്തിന് വലിയ ലാഘവം തോന്നുന്നുവെന്ന്. കുറച്ചു നേരം വർത്തമാനം പറഞ്ഞിരുന്നശേഷം സ്വന്തം മുറിയിലേയ്ക്കു പോയി; ഒരു ശിഷ്യനെ വിളിച്ച് ജപമാല കൊണ്ടുവന്നു കൊടുക്കാൻ ആവശ്യപ്പെട്ടു. പിന്നെ, ശിഷ്യനോടു പുറത്തു കാത്തിരിക്കാൻ പറഞ്ഞിട്ട്, അദ്ദേഹം മുറിയിൽ ഏകാകിയായി ജപിക്കാനും ധ്യാനിക്കാനും ഇരുന്നു. ശനിയാഴ്ചയും അമാവാസ്യയും ചേർന്നുവന്ന പിറേറന്നാൾ കാളീപൂജ നടത്തണമെന്ന് അദ്ദേഹം ആലോചിച്ചിരുന്നു. അതിനെക്കുറിച്ച് പലതും അന്നു പകൽ പറയുകയുണ്ടായി.

ഏകദേശം ഒരു മണിക്കൂറോളം ജപവും ധ്യാനവും നടത്തിയ ശേഷം, തറയിൽ കിടക്കയിൽ കിടന്നു; എന്നിട്ട്, പുറത്തു കാത്തുനിന്നിരുന്ന ശിഷ്യനെ വിളിച്ച് തലയ്ക്കൽ കുറച്ചു വീശിക്കൊടുക്കാനാവശ്യപ്പെട്ടു. ജപമാല അപ്പോഴും കൈയിലുണ്ടായിരുന്നു. സ്വാമി ഒരു പക്ഷേ അല്പമൊന്നു മയങ്ങുകയായിരിക്കും എന്നു കരുതി ശിഷ്യൻ. ഒരു മണിക്കൂറോളം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ കൈയ് പതുക്കെയൊന്നു വിറച്ചു. പിന്നെ രണ്ടു ദീർഘശ്വാസം ഉണ്ടായി. അദ്ദേഹം സമാധിയിലാണു എന്നാണ് ശിഷ്യൻ വിചാരിച്ചതു്. ശിഷ്യൻ താഴെച്ചെന്ന് ഒരു സന്ന്യാസിയെ വിളിച്ചു കൊണ്ടുവന്നു; അദ്ദേഹം വന്നു പരിശോധിച്ചുനോക്കിയപ്പോൾ ശ്വാസോച്ഛ്വാസമില്ല നാഡിമിഡിപ്പുമില്ല. അതിനിടെ മറെറാരു സന്ന്യാസി വന്നു; സ്വാമി സമാധിയിലാണെന്നു കരുതി വന്നയാൾ ഉച്ചത്തിൽ തുടരെ ഗുരുദേവന്റെ നാമം ജപിക്കാൻ തുടങ്ങി. പക്ഷേ ഒന്നുകൊണ്ടും സ്വാമിജിയുടെ സമാധി ഭംജിച്ചില്ല! അന്നു രാത്രി ഒരു പ്രമുഖഭിഷഗ്വരനെ വിളിച്ചുകൊണ്ടുവന്നു. അദ്ദേഹം ദീർഘനേരം ശരീരം പരിശോധിച്ചു; അതു കഴിഞ്ഞു പറഞ്ഞു പ്രാണൻ പൊയ്പ്പോയി എന്ന്.''

കണ്ണിനകം ചോരനിറമായി കണ്ടു, കാലത്തു നോക്കിയപ്പോഠം; വായിൽക്കൂടിയും മൂക്കിൽക്കൂടിയും അല്പം രക്തം വന്നിട്ടുള്ളതായും കാണപ്പെട്ടു. മസ്തിഷ്കത്തിൽ ഏതോ രക്തധമനി മുറിഞ്ഞതുകൊണ്ടു സംഭവിച്ചതാണിതു് എന്നു് മററു ഡോക്ടർമാർ അഭിപ്രായപ്പെടുകയുണ്ടായി. ജപധ്യാനത്തിന്നിടയിൽ ബ്രഹ്മരന്ധ്രം ഭേദിച്ചാണു് അദ്ദേഹം ശരീരം ഉപേക്ഷിച്ചതു് എന്ന നിഗമനത്തിലേയ്ക്കു് ഇതു വ്യക്തമായും നയിക്കുന്നു.

മഹാസമാധിക്കുശേഷം പല ഡോക്ടർമാരും വന്നു ദേഹം പരിശോധിക്കുകയും പുനർജീവിപ്പിക്കാൻ ശ്രമിക്കുകയും ചെയ്തു. അദ്ദേഹത്തെ ഉണർത്താൻ അവർ തങ്ങളാലാവുംപോലെയൊക്കെ പരിശ്രമിച്ചുനോക്കി; പക്ഷേ ഒക്കെ വൃഥാ. വാസ്തവം പറഞ്ഞാൽ, മരണകാരണം എന്താണെന്നു ശരിക്കു നിർണ്ണയിക്കാൻ അവക്കു കഴിഞ്ഞില്ല. സത്യത്തിൽ, അദ്ദേഹം സ്വേച്ഛാമൃത്യു വരിച്ചു. ജന്മനാ അദ്ദേഹം ഒരു യോഗിയായിരുന്നു, ഒരു യോഗിയായിട്ടുതന്നെ ശരീരം വെടിയുകയും ചെയ്തു.''

## ഇനിയും മറെറാരു വിവരണം

''ദേഹത്യാഗത്തിനു് ഒരു മാസം മുമ്പുമുതൽ സ്വാമിജി പതിവിൽക്കൂടുതൽ നേരം ധ്യാനിക്കാറുണ്ടു്; ഈ ദിവസങ്ങളിൽ അദ്ദേഹത്തിന്റെ ശരീരത്തിനു രോഗമൊന്നുമില്ലെന്നു തോന്നിയിരുന്നു.... ഈ ദിവസം, പ്രേമാനന്ദസ്വാമിയുമൊന്നിച്ചു് വൈകുന്നേരം നടക്കാൻ പോകുന്നതിനുമുമ്പു് സ്വാമിജി അദ്ദേഹവുമായി പാശ്ചാത്യദേശങ്ങളെ സംബന്ധിച്ച പല കാര്യങ്ങളെക്കുറിച്ചും സോല്ലാസം സംസാരിച്ചു. വൈകുന്നേരം അദ്ദേഹം ധ്യാനിക്കാൻ മുറിയിലേയ്ക്കു പോയി; കുറച്ചു കഴിഞ്ഞു് ഒരു ശിഷ്യനെ വിളിച്ചു് അകത്തു ചൂടായതുകൊണ്ടു് മുറിയുടെ ജനലുകളെല്ലാം തുറക്കാനും വിശറിയെടുത്തു വീശിക്കൊടുക്കാനും പറഞ്ഞു. എന്നിട്ടു് അദ്ദേഹം തറയിൽ കിടക്കയിൽ കിടന്നു. ബ്രഹ്മചാരി കുറച്ചുനേരം മെല്ലെ തലയ്ക്കൽ വീശിയപ്പോഠം സ്വാമിജി പറഞ്ഞു: 'ശരി, വീശിയതു മതി ! കാലൊന്നു മെല്ലെ തലോടിയാൽ നന്നു്.' ഇതു പറഞ്ഞുകഴിഞ്ഞു് അദ്ദേഹം ഉറക്കമൊണ്ടതുപോലെ കാണപ്പെട്ടു. ഈ നിലയിൽ ഒരു മണിക്കൂർ കഴിഞ്ഞു; ശിഷ്യൻ കാലു തലോടിക്കൊണ്ടിരുന്നു; സ്വാമിജി ഇടതുവശം ചെരിഞ്ഞാണു് കിടന്നിരുന്നതു്. ഈ സമയത്തിനിടയ്ക്കു് അദ്ദേഹം ഒരിക്കൽ വശം മാറി കിടന്നു; എന്നിട്ടല്പം കഴിഞ്ഞപ്പോഠം കുട്ടികഠം സ്വപ്നത്തിൽ കരയുംപോലെതന്നെ ഒന്നു കരഞ്ഞു. പിന്നെയല്പം കഴിഞ്ഞപ്പോഠം സ്വാമിജി ദീർഘമായി ഒരിക്കൽ

ശ്വാസം വലിക്കുന്നതും തല തലയിണയിൽനിന്നും ഉരുണ്ടു താഴോട്ടു പോകുന്നതും ബ്രഹ്മചാരി കണ്ടു. ആദ്യത്തെപ്പോലെ ഒരു ദീർഘശ്വാസംകൂടി വലിച്ചു; പിന്നെയൊക്കെ ശാന്തം, നിശ്ചലം. മരണം പോലെ! തളർന്ന പൈതൽ അമ്മയുടെ മടിയിൽ ഉറക്കമാണ്ടു; അതിൽനിന്നും ഇനി ഈ മായാലോകത്തിലേയ്ക്കു് ഉണരുകയില്ല.''

മുപ്പത്തൊമ്പതു വർഷം അഞ്ചു മാസം ഇരുപത്തിനാലു ദിവസം പ്രായമാണു് സ്വാമിജി ദേഹം വെടിഞ്ഞപ്പോൾ; 'ഞാൻ ഒരിക്കലും നാല്പതു കാണാൻ ജീവിച്ചിരിക്കുകയില്ല' എന്നു് അദ്ദേഹം കൂടെക്കൂടെ പറയാറുള്ള പ്രവചനം അങ്ങനെ സത്യമായിത്തീർന്നു.

വജ്രപാതത്തേക്കാൾ നടുക്കമുണ്ടാക്കുന്നതായിരുന്നു സ്വാമി വിവേകാനന്ദൻെറ നിര്യാണം. ഇതിൽപരം അപ്രതീക്ഷിതവും ദുഃഖകരവുമായി ഒന്നു സംഭവിക്കാനില്ല. ബേലൂർ മഠത്തിലെ സന്ന്യാസിമാരെല്ലാം ശോകമൂകരായി. അപരിഹാര്യവും ദുസ്സഹവുമായ ഈ നഷ്ടമോർത്തു് അവർ സ്തംഭിച്ചുപോയി. മഠം ശോകത്തിൽ മുഴുകി.

നേരം വെളുത്തപ്പോൾ നാനാദിക്കുകളിൽനിന്നും ജനങ്ങൾ മഠത്തിലേയ്ക്കു് പ്രവഹിച്ചുതുടങ്ങി. നിരവധി വണ്ടികളും വഞ്ചികളുമങ്ങനെ ആളുകളെ കൊണ്ടുവന്നു് ഇറക്കിക്കൊണ്ടേയിരുന്നു. എങ്ങും ശോകമൂകത. വിശ്വജേതാവായ വിവേകാനന്ദൻെറ ആവിഷ്ടവാണികളാലും ഉല്ലാസഹാസത്താലും തലേന്നാൾവരെ മുഖരിതമായിരുന്ന ആ മുറിയിലിതാ അദ്ദേഹത്തിൻെറ ശരീരം നിശ്ചേഷ്ടം ശയിക്കുന്നു. നൂറു കണക്കിനാളുകൾ വന്നു ദർശനം നടത്തി കടന്നുപോയി; അദ്ദേഹം മരിച്ചു എന്നു് അവരുടെ കണ്ണുകൾക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. പ്രാണാധികപ്രിയനായിരുന്ന തങ്ങളുടെ സ്വാമിജിയുടെ മൃതദേഹം കണ്ടു് ദുഃഖപരവശരായി, 'നമ്മുടെ സ്വാമി പോയോ?' എന്നും ചോദിച്ചുകൊണ്ടു് അവർ കൂട്ടനിലവിളിയായി. അന്നവിടെ സ്വാമി വിവേകാനന്ദൻെറ മുഖം നോക്കിക്കൊണ്ടു് ഒരുവൻ അപ്പോൾ അവിടെവെച്ചു പ്രതിജ്ഞയെടുത്തു, തൻെറ ജീവിതം മേലാൽ മാതൃഭൂമിയുടെ സേവനത്തിനായിട്ടു മാത്രം സമർപ്പിക്കുമെന്നു്.

തങ്ങളുടെ ഗുരുദേവനായ ശ്രീരാമകൃഷ്ണൻെറ നിര്യാണത്തിനു ശേഷം ആ സന്ന്യാസിമാർ ഇമ്മാതിരിയൊരു വിരഹം അനുഭവിച്ചിട്ടില്ല. ഗംഗയുടെ മറുകരയിൽ കാശീപുരം ശ്മശാനത്തിലെ ആ രംഗം, തങ്ങളുടെ ഗുരുനാഥൻെറ ഭൗതികരൂപം ഭസ്മാവശേഷമായ ആ അവിസ്മരണീയദൃശ്യം, ഇതിനു മുമ്പെങ്ങും ഇത്രയും ശക്തമായും വ്യക്തമായും അവരുടെ മനസ്സിൽ ഉദയം ചെയ്തിട്ടില്ല.

ങ്ങളം നിരാശ്രയരായി എന്നിവക്ക തോന്നി. ഗുരുദേവൻ പോയ പ്പോഠം അദ്ദേഹം അവരെ നരേന്ദ്രനെ ഏല്പിച്ചിട്ടാണ പോയത്ത്. ഇപ്പോഴിതാ നരേന്ദ്രനം പോയി. കണ്ണധാരനില്ലാത്ത നൗകയിൽ പെട്ട യാത്രികരെപ്പോലെയായി അവർ.

വിദഗ്ദ്ധന്മാരായ ഭിഷഗ്വരന്മാരുടെ പരിശോധനകളം പ്രസ്താവനകളമൊക്കെ കഴിഞ്ഞിട്ടം സഹോദരന്മാക്ക് പിന്നെയും ഒരാശ. സ്വാമി വിവേകാനന്ദൻ വീണ്ടും തങ്ങളുടെ അടുത്തേയ്ക്ക മടങ്ങി വന്നേക്കമോ എന്ന്. ഒരു പക്ഷേ അത്യുച്ചസമാധിയായിരിക്കാമിതു്; ഒരു പക്ഷേ അദ്ദേഹം അതിൽനിന്നും ഉണന്നവന്നെന്ന വരാം, എന്നൊക്കെ അവരാശിച്ചു. അക്കാരണത്താഠ പിറേറന്നു് ഏതാണ്ട് ഉച്ചവരെ ശരീരം മുറിയിൽത്തന്നെ കിടത്തിയിരുന്നു. എന്നാൽ ദേഹം അനുനിമിഷം തണുത്തും വിറങ്ങലിച്ചും കൊണ്ടിരുന്നു. സ്വാമി വിവേകാനന്ദൻെറ ആത്മാവു് അനന്തതയിൽ ലയിച്ചു എന്നു് ഏവക്കും ബോദ്ധ്യമായി. അദ്ദേഹം ദേഹം ഉപേക്ഷിച്ചു എന്നു നിസ്സംശയം വിശ്വസിക്കാൻ നിബ്ബദ്ധരായപ്പോഠം മഠത്തിലെ പ്രായം ചെന്നവർ വിവരമറിയിക്കാൻ ചില ശിഷ്യന്മാരെ കല്ക്കത്തയ്ക്കയച്ചു. ഇന്ത്യയുടെയും ലോകത്തിൻെറയും നാനാ ഭാഗങ്ങളിലേയ്ക്ക് വിവരം കമ്പിയടിച്ചറിയിക്കാൻ പോയി ചിലർ. ചന്ദനം, പൂവു്, ചന്ദനത്തിരി മുതലായവ മേടിക്കാനയച്ചു ചിലരെ. മഠത്തിൻെറ പല ഭാഗങ്ങളിലും ധൂപം പുകച്ചു. മഠത്തിൻെറ പരിസരം ജനങ്ങളെക്കൊണ്ടു നിറഞ്ഞു. ദിഗ്ദിഗന്തങ്ങളിൽ ഭാരതത്തിൻെറ നിത്യനൂതനമായ സന്ദേശം പ്രചരിപ്പിച്ച പ്രവാചകൻെറ ധന്യമായ ആ ഭൗതികരൂപം ദശിക്കാനുള്ള അവസാനത്തെ അവസരമാണിതു് എന്നേവരും വേദനയോടെ ഓത്തു.

ഉച്ച തിരിഞ്ഞതോടെ ദേഹം താഴോട്ടിറക്കിക്കൊണ്ടു വന്നു് മുററത്തിനടുത്തു പൂമുഖത്തു് ഒരു കട്ടിലിൽ കാഷായാംബരത്തിൽ പൊതിഞ്ഞു് കിടത്തി. ഉള്ളംകാലിൽ ചെമ്പഞ്ഞിച്ചാറു പുരട്ടി തുണിയിൽ പാദമുദ്രകഠം എടുത്തു, പവിത്രസ്മാരകങ്ങളായി സൂക്ഷിക്കുന്നതിനു്. പരമസത്യം പ്രകാശിപ്പിക്കാനും പ്രഖ്യാപിക്കാനും ഉപാധിയായിരുന്ന ആ പവിത്രമൂത്തിക്ക മുമ്പിൽ അന്തിമക്രിയയായ ദീപാരാധന നടത്തപ്പെട്ടു. ദീപം ഉഴിഞ്ഞു, മന്ത്രോച്ചാരണം ഉയന്നു, ശംഖു വിളിച്ചു, മണി മുഴങ്ങി, ധൂപം പുകച്ചു. അന്ത്യാരാധന അവസാനിച്ചപ്പോഠം ചിലർ താണുവണങ്ങി, ചിലർ വീണു നമസ്കരിച്ചു; ശിഷ്യന്മാർ തങ്ങളുടെ ശിരസ്സ് ശ്രീഗുരുവിൻെറ തൃപ്പാദങ്ങളിൽ സമപ്പിച്ചു.

മൃതദേഹം കിടത്തിയിരുന്ന കട്ടിൽ മെല്ലെ ഉയർത്തി ഒരു ഘോഷയാത്ര പുറപ്പെട്ടു. 'ജയ് ശ്രീ ഗുരുമഹാരാജ്ജി കീ ജയ് ! ജയ് ശ്രീ സ്വാമിജി മഹാരാജ്ജി കീ ജയ്!' എന്ന ജയഘോഷം ഭക്തന്മാരുടെ ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നും നിരന്തരം ഉയൎന്നു കൊണ്ടിരുന്നു.

ഘോഷയാത്ര മെല്ലെ മുററവും കടന്നു് പുൽത്തകിടിയിൽ കൂടി പറമ്പിന്റെ തെക്കുകിഴക്കേ മൂലയ്ക്കുനില്ക്കുന്ന വില്വവൃക്ഷത്തിനടുത്തേയ്ക്കു നീങ്ങി. അവിടെ അല്പം കിഴക്കോട്ടു നീങ്ങി ഇടത്തു മാറി, സ്വാമിജി സ്വയം നിർദ്ദേശിച്ചിരുന്ന അതേ സ്ഥാനത്തുതന്നെ ചിത കൂട്ടി.

അവസാനം സന്ന്യാസിമാരും ഭക്തന്മാരും ചേൎന്നു് ദേഹം ചിതയിൽ വെച്ചു. സന്ന്യാസിമാരും നിരവധി ഭക്തന്മാരും ചൂട്ടുകൊളുത്തി ചിതയ്ക്കു് തീയ് പിടിപ്പിച്ചു; തീയ് ആളിക്കത്തി.

അന്തി കഴിഞ്ഞതോടെ തീയ്നാളം കെട്ടടങ്ങി; ചുററും നിന്നിരുന്നവരുടെ ഉള്ളിൽ പ്രഗാഢമായ ഒരു ശാന്തി അനുഭവപ്പെട്ടു. തീയ് അടങ്ങി. ദേഹം ഭസ്മാവശേഷമായി, കനലും പുകയുന്ന കൊള്ളിയും മാത്രം ബാക്കിയായി; അപ്പോൾ സന്ന്യാസിമാർ ചിതയിൽ ഗംഗാജലം ഒഴിച്ചു. ആ ഇരവിൽ മാൎഗ്ഗദർശനത്തിനും അഭയപ്രദാനത്തിനും വേണ്ടി അവർ ശ്രീഭഗവാനോടു പ്രാൎത്ഥിച്ചു. ഗാഢവും തീവ്രവുമായ ഒരു ശാന്തി അവരുടെ ഉള്ളിൽ നിറഞ്ഞു; അതോടെ ഭഗവാനിൽ പൂൎണ്ണമായ ആത്മസമൎപ്പണവും. എല്ലാം ഈശ്വരേച്ഛയെന്നു് ഏവൎക്കും ബോദ്ധ്യമായി. തങ്ങളുടെ സന്താപത്തിനിടയിൽ ഏവരുടെയും ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നും, 'പ്രഭോ അവിടുത്തെ ഇച്ഛ !' എന്ന പ്രപന്നപ്രാൎത്ഥന ഉയൎന്നു.

പിറേറന്നു് സന്ന്യാസിമാർ തങ്ങൾക്കും ഭാവിതലമുറകൾക്കും വേണ്ടി ഭൗതികാവശിഷ്ടങ്ങൾ സഞ്ചയിച്ചു. ശരീരം സംസ്കരിച്ച അതേ സ്ഥാനത്തു് ഇപ്പോൾ ഒരു സ്മാരകമന്ദിരം നിലകൊള്ളുന്നു. ഒരു വേദി പണിതു് അതിന്മേൽ വെണ്ണക്കല്ലിൽ സ്വാമിജിയുടെ ഒരു പ്രതിരൂപവും സ്ഥാപിച്ചിട്ടുണ്ടു്. സന്ന്യാസിമാർ അവിടം ജപത്തിനും ധ്യാനത്തിനുമായി ഉപയോഗിച്ചുവരുന്നു. വേദിപീഠം നിലകൊള്ളുന്നതു് സ്വാമിജിയുടെ ശരീരം ദഹിപ്പിച്ച അതേ സ്ഥാനത്താണു്. ഭൗതികാവശിഷ്ടത്തിൽ കുറച്ചു ഭാഗം ഇവിടെ സ്ഥാപിച്ചിട്ടുണ്ടു്; ബാക്കി ഒരു താമ്രകലശത്തിലാക്കി അമ്പലത്തിൽ ശ്രീരാമകൃഷ്ണദേവന്റെ പ്രതിഷ്ഠാപീഠത്തിനു് സമീപവും സൂക്ഷിച്ചിരിക്കുന്നു.

സന്ന്യാസിമാരും ഗൃഹസ്ഥശിഷ്യന്മാരും സന്താപമഗ്നരായിരുന്നു എന്നതു വാസ്തവം തന്നെ; എന്നിരുന്നാലും ഭഗവാനിലുള്ള ദൃഢവിശ്വാസവും ശരണാഗതിയും ദുഃഖത്തിന്റെ ഉഗ്രത കുറച്ചു. സന്താപത്തിനിടയിലും ഏവർക്കും അറിയാമായിരുന്നു ഇതു് അവസാനമൊന്നുമല്ലെന്നു്. മഠത്തിലാകെ ഒരു ശൂന്യത പരന്നു. എങ്കിലും അവരുടെ ഉൾക്കാമ്പിലെ ഏകാന്തതയിലും ബോധദീപ്തിയിലും അവർക്കറിയാമായിരുന്നു, തങ്ങളുടെ നാഥനും നേതാവുമായ നരേന്ദ്രൻ നയിച്ചതുമാതിരിയുള്ള ആത്മാധിഷ്ഠിതമായ ഒരു ജീവിതം നീണ്ടാൾ പാഞ്ചഭൗതികമായ കാരാഗാരത്തിൽ ബദ്ധമായി കിടക്കുക സാദ്ധ്യമല്ലെന്നു്; അനുക്രമം തീവ്രതരമായിക്കൊണ്ടിരുന്ന ആത്മസാക്ഷാത്കാരത്തിന്റെ തീവ്രജ്വാലയിൽ ദേഹബോധം ദഗ്ദ്ധമായിപ്പോയെന്നു്; അദ്ദേഹത്തിന്റെ ആത്മജ്യോതിസ്സ് മരണത്തെയും അതിക്രമിച്ചു് നിർവ്വികല്പസമാധിയിൽ ലയിച്ചുവെന്നു്. സ്വാമി വിവേകാനന്ദന്റെ ദുഃപതിരോധാനമാകുന്ന ദുഃഖദൗർഭാഗ്യത്തിന്റെ ഇടയിൽക്കൂടി അദ്ദേഹം വളരെക്കാലംമുമ്പു് ഉദീരണം ചെയ്ത അമരവാണികൾ വിജയഘോഷത്തോടെയിതാ മാറ്റൊലിക്കൊള്ളുന്നു: 'ശരീരത്തിനു പുറത്തു പോവുകയാണു നല്ലതെന്നു് ഞാൻ കണ്ടേക്കാം – അതിനെ ഒരു പഴന്തുണിപോലെ വലിച്ചെറിയുകയാണു നല്ലതെന്നു കണ്ടേക്കാം. എങ്കിലും ഞാൻ പ്രവർത്തനം നിർത്തുകയില്ല. സർവ്വത്ര ജനങ്ങളെ ഞാൻ ആവേശഭരിതരാക്കും, ഈശ്വരനിൽനിന്നും അഭിന്നമാണു് ലോകമെന്നു് ലോകം അറിയുന്നതുവരെ !' ആ ആവേശമിതാ ആരംഭിച്ചിരിക്കുന്നു. സമസ്തലോകവും പരമസത്യത്തിലെത്തുംവരെ ആ പ്രചോദനം മാനവരാശിയുടെ അമൂല്യസമ്പത്തായി നിലകൊള്ളുകയും ,ചെയ്യും. സകല ജീവജാലങ്ങളേയും മുക്തിദ്വാരത്തിലെത്തിക്കുന്നതുവരെ തനിക്കു് മുക്തി ആവശ്യമില്ല എന്നു് തിരസ്കരിക്കുകയാണു് ആ ബോധിസത്വൻ ഈ മൊഴികളിൽക്കൂടി വിളംബരം ചെയ്യുന്നതു്. ആത്മദർശനവും സത്യസാക്ഷാത്കാരവും അനശ്വരമാണു്, നിത്യമാണു്. നിത്യസത്യത്തെ കരതലാമലകംപോലെ സാക്ഷാത്കരിച്ച സുകൃതികളും അനശ്വരന്മാരാകുന്നു. സ്വാതന്ത്ര്യത്തിന്റേയും സാക്ഷാത്കാരത്തിന്റേയും നിശ്ശബ്ദനിനദം ജീവിതമരണങ്ങളുടെ സീമകളേയും അതിലംഘിച്ചു് അലയടിച്ചുകൊണ്ടേയിരിക്കും, സനാതനധർമ്മത്തിന്റെ നവീനപ്രവാചകന്മാരും ഋഷികളും യോഗികളും ആയ നിരവധി രാമകൃഷ്ണവിവേകാനന്ദഭക്തവൃന്ദങ്ങൾവഴിക്കും ശിഷ്യപരമ്പര വഴിക്കും.

ജയ് ശ്രീ ഗുരുമഹാരാജ്ജി കീ ജയ് !

ജയ് ശ്രീ സ്വാമിജി മഹാരാജ്ജി കീ ജയ് !

ജയ് ശ്രീ സനാതനധർമ്മ് കീ ജയ് !

എന്ന ജയഭേരിയിൽക്കൂടി ആർഷഭാരതത്തിന്റെ അദ്ധ്യാത്മസന്ദേശം അനന്തകാലത്തോളം അനുരണനം ചെയ്തുകൊണ്ടേ ഇരിക്കും.

സർവ്വേശ്വരന്റെ അനുഗ്രഹവർഷം സമസ്തലോകത്തിലും വീണ്ടുമിതാ പൊഴിഞ്ഞിരിക്കുന്നു. സനാതനധർമ്മത്തിന്റെ ജ്വാലകളിതാ വീണ്ടും ഉദ്ദീപ്തങ്ങളായിരിക്കുന്നു. അതെ, ദേവന്മാർ മനുഷ്യരുടെയിടയിൽ വന്നു പാർത്തു ! വാസ്തവമായും സർവ്വേശ്വരൻതന്നെയാണ്, സത്യസ്വരൂപൻതന്നെയാണ്, രാമകൃഷ്ണവിവേകാനന്ദന്മാരുടെ രൂപത്തിൽ ലോകമംഗളത്തിനായി മൂർത്തിയെടുത്തു വന്നിരുന്നതു്; ഭാരതത്തിന്റെ ആത്മാവാണ് അവരിൽക്കൂടി അവതാരമെടുത്തതു്. മഹനീയമതങ്ങളുടെ മാതാവായ ഭാരതത്തിന്റെ നവോത്ഥാനത്തിനുവേണ്ടി ജന്മമെടുത്ത ആ യുഗളമൂർത്തികൾ തങ്ങളുടെ അവതാരകൃത്യം നിർവ്വഹിക്കുകയും സന്ദേശം നല്കുകയും ചെയ്തശേഷം അനന്തതയിൽ വിലയം പ്രാപിച്ചിരിക്കുന്നു. മായാമോഹസംഹാരകയും അമൃതാനന്ദദായിനിയുമായ ജഗന്മാതാവുതന്നെ മാനവരൂപത്തിൽ ലോകത്തിൽ സഞ്ചരിച്ചു. അജ്ഞാനാന്ധകാരത്തേയും സ്വാർത്ഥനീഹാരത്തേയും നിർമ്മാർജ്ജനം ചെയ്തുകൊണ്ടും ദിവ്യദീപ്തി ലോകമാകെ പരത്തിക്കൊണ്ടും സത്യസവിതാവു് വീണ്ടുമിതാ ഉദയം ചെയ്തിരിക്കുന്നു. ലോകം ഏകനീഡമായി മാറിയിരിക്കുന്നു; നൂതനസന്ദേശം വിളംബരം ചെയ്യപ്പെട്ടു. ധർമ്മഗ്ലാനിയും അധർമ്മവൃദ്ധിയും ഏർപ്പെട്ടതുകൊണ്ട് നവീനസുവിശേഷത്തിന്റെ സംസ്ഥാപകരായ ധർമ്മമൂർത്തികൾ വീണ്ടും ആവിർഭവിച്ചു. ധർമ്മസംസ്ഥാപനത്തിനും ലോകമംഗളത്തിനും ആത്മവിദ്യാവിതരണത്തിനുമായി ആവശ്യം വരുന്ന അവസരങ്ങളിലെല്ലാം അവർ വീണ്ടും ആവിർഭവിക്കുകയും ചെയ്യും. അവരുടെ അനശ്വരമായ ആഹ്വാനമിതാണ്:

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത !

ഹരിഃ ഓം തത് സത്.

# വിഷയസൂചി

ശ്രീമദ്

# വിവേകാനന്ദസ്വാമികൾ



ശ്രീരാമകൃഷ്ണമഠം

പുറനാട്ടുകര, തൃശ്ശൂർ.